Malayalam
**Sree Maha Bhagavatham**
**By Thunchathu Ezhuthacchan**
Edited by Prof. P. Karunakaran Nair
First Akademi Edition March 1979
Reprinted April 1987
Printed at the S. B. Press Trivandrum
BN. 190 2-5000 W. C. 15.2 
Published by Kerala Sahitya Akademi Trichur

**Price : Rs 75.00**
**Distributors:**
**National Book Stall Kottayam**
**Cover design: Asok**

# ശ്രീമഹാഭാഗവതം

തുഞ്ചത്ത് എഴുത്തച്ഛൻ

സംശോധനം
പ്രൊഫ. പി. കരുണാകരൻ നായർ






കേരള സാഹിത്യ അക്കാദമി
തൃശൂർ

# പ്രസ്താവന

കേരളീയർ നിത്യപാരായണത്തിനുപയോഗിക്കുന്ന ഭക്തി മാർഗ്ഗഗ്രന്ഥങ്ങളിൽ വച്ച് എക്കാലത്തും ഏറ്റവും പ്രചാരം, ശ്രീമഹാഭാഗവതത്തിനു തന്നെയാണ്. ഇതിൻെറ കർത്താവ് തുഞ്ചത്തെഴുത്തച്ഛനാണോ അല്ലയോ എന്നും മററുമുള്ള പണ്ഡിതചർച്ചകളൊന്നും നിത്യപാരായണക്കാരെ ലേശവും അലട്ടാറുമില്ല. കർത്താവാരായാലും ഭാഗവതം ഭാഗവതം തന്നെ. എങ്കിലും ഭാഗവതത്തിലെ കവിത ഒരേ തെളിവോടും കുളർമയോടും കൂടിയല്ല ആദ്യന്തം പ്രവഹിക്കുന്നതു്. ഈ സത്യം ആദ്യം പ്രസ്താവിച്ചതു് സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയാണ്. 1905-ൽ കൊല്ലം മനോമോഹനം പ്രെസ്സിൽ നിന്നു് ഈ. വി. രാമനുണ്ണിത്താൻ പ്രസിദ്ധം ചെയ്ത മഹാഭാഗവതം കിളിപ്പാട്ടിൻെറ അവതാരികയിലാണ് പി. കെ. ഇപ്രകാരം പറഞ്ഞതു്. അന്നുമുതൽ ഈ പ്രസ്താവനയെ പലരും എതിർത്തുപോന്നിട്ടുണ്ടു്. അവരിൽ പ്രമുഖരാണ് കെ. രാമകൃഷ്ണപിള്ള, ആർ. നാരായണപ്പണിക്കർ, ഉള്ളൂർ പരമേശ്വരയ്യർ തുടങ്ങിയവർ. പക്ഷേ ഭാഗവതത്തിലെ കവിത രാമായണഭാരതങ്ങളിലെ കവിത പോലെ ഉത്തുംഗകോടിയിലെത്തിയിട്ടുണ്ടെന്നു് അവരും പറയുന്നില്ല. പാഠങ്ങളിൽ വന്ന കുഴപ്പംകൊണ്ടാകാം അല്പാല്പം അസ്വാരസ്യം അനുഭവപ്പെടുന്നതെന്നും ഒരു വാദമുണ്ടു്. ഏതായാലും പാഠം ശുദ്ധതരമാക്കാൻ ആദ്യമായി ശ്രമിച്ചതും പി. കെ. നാരായണപിള്ളതന്നെയാണ് എന്നകാര്യം നാം വിസ്മരിച്ചുകൂടാ. പിന്നീട് ചേപ്പാട്ടു് അച്യുതവാരിയർ (ശ്രീരാമവിലാസം പ്രെസ്സ്) കാവുങ്ങൽ നീലകണ്ഠപ്പിള്ള (എസ്. ടി. റെഡ്യാർ), എൻ. വി. കൃഷ്ണവാരിയർ (സഹിത്യപ്രവർത്തക സഹകരണസംഘം) എന്നിങ്ങനെ അനേകം പ്രശസ്ത പണ്ഡിതന്മാർ പാഠശോധനം ചെയ്യുന്നതിൽ ഗാഢമായി പ്രയത്നിച്ചിട്ടുണ്ടു്. ഇത്രയെല്ലാം കഴിഞ്ഞിട്ടും ഭാഗവതത്തിലെ വരികൾ അവിടവിടെ കുഴഞ്ഞും മറിഞ്ഞും കിടക്കുന്നതായി കണ്ടിട്ടുണ്ടു്. അതുകൊണ്ടാണ് കേരളസാഹിത്യ അക്കാദമി ഒരു നല്ല പതിപ്പ് തയ്യാറാക്കാൻ ഉത്സാഹിച്ചതു്

പ്രൊഫ: ജി. ബാലകൃഷ്ണൻ നായരുടെ സഹായത്തോടുകൂടി പ്രൊഫ. പി. കരുണാകരൻ നായരാണ് 1978–ൽ അങ്ങനെ ഒരു പുതിയ പതിപ്പ് തയ്യാറാക്കിതന്നത്. ആ പുതിയ പതിപ്പ് വായനക്കാർ സഹർഷം സ്വാഗതം ചെയ്യുകയുണ്ടായി.

വീണ്ടും ഒരു പതിപ്പിൻെറ ആവശ്യം വന്നപ്പോഴാണ്, ആദ്യപതിപ്പിൽ അവിടവിടെയായി സംഭവിച്ചുപോയ മുദ്രണപ്രമാദങ്ങളും പാദചോർച്ചകളും ശ്രദ്ധയിൽപെട്ടത്. വീണ്ടും നല്ലൊരുശുദ്ധീകരണം വേണ്ടിവന്നു. ഇക്കാര്യത്തിൽ ശ്രീവരാഹം ഭാസ്കരൻ നായർ എം. എ., ബി. എഡ്–ൻെറ നിസ്വാർത്ഥമായ സഹകരണം ഞങ്ങൾക്കു ലഭിച്ചു. മിക്കവാറും പ്രമാദരഹിതമായ ഈ പതിപ്പ് തയ്യാറാക്കുന്നതിൽ ക്ലേശപൂർവ്വം പ്രയത്നിച്ച അദ്ദേഹത്തോട് അക്കാദമിക്കു കൃതജ്ഞതയുണ്ട്.

ഈ പുതിയപതിപ്പിൽ ശ്രേഷ്ഠപണ്ഡിതനും ഭാഗവതോത്തമനും ആയ ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ അത്യന്തം വിജ്ഞേയമായ ഒരു പഠനം കൂടി ചേർത്തിട്ടുണ്ട്. സൽകർമ്മനിരതനായ സ്വാമികൾ ആരുടെയും കൃതജ്ഞത പ്രതീക്ഷിച്ചല്ല ഇത് ചെയ്തത്. എങ്കിലും ഈ ഗ്രന്ഥത്തെ പവിത്രതരമാക്കിത്തീർത്ത സ്വാമികൾക്ക് പ്രത്യേകമായി നന്ദി പറയട്ടെ.

എസ്. ഗുപ്തൻ നായർ

7-5-1987

# ശ്രീമദ്ഭാഗവതം

നിഗമ കല്പതരോർഗളിതം ഫലം
ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ

വേദമാകുന്ന കല്പതരുവിൻെറ പരിപക്വഫലമാണ് ഭാഗവതം. അമൃതരസസാന്ദ്രമാണതു്. ആ ഫലം നമുക്ക തന്നിരിക്കുന്നതു് ശ്രീ ശുകനം. ആനന്ദലാഭത്തിനുശേഷവും ആസ്വാദ്യമായ ആ രസം, അല്ലയോ സഹൃദയരേ, വീണ്ടും വീണ്ടും പാനം ചെയ്യുവിൻ.

## ഉപക്രമം

ഭാരതീയസംസ്കാരം ആദ്ധ്യാത്മികമാണ്. അതിൻെറ കേന്ദ്രബിന്ദു ഈശ്വരനാകുന്നു. സമസ്തജീവിതസംവിധാനവും ആ കേന്ദ്രത്തെ ചുററിപ്പററിയും ലക്ഷ്യമാക്കിയുമാണ് ആവിഷ്കരിക്കപ്പെട്ടിട്ടുള്ളതു്. നിത്യസത്യം കേന്ദ്രമായതുകൊണ്ടാണ് ഇതു് സനാതനമായതു്. ഭൗതികഭൂതികളൊക്കെ വിഭൂതിയായി മാറുമ്പൊഴും വിഭൂതിഭൂഷണൻ അവശേഷിക്കും. ആ നിഷേധശേഷനെ ദർശിച്ചവരുടെ സാക്ഷ്യമാണ് ഈ സംസ്കാരത്തിൻെറ പരമപ്രമാണം. അവരെ ഋഷികളെന്നും അവരുടെ ദർശനത്തെ വേദമെന്നും പറയുന്നു. സംസാരത്തിൻെറയും ജ്ഞാനത്തിൻെറയും മറുകരെ എത്തിയവരാണ് ഋഷികൾ: 'ഋഷിഃ ജ്ഞാനസംസാരയോഃ' പാരഗന്താ. അവരുടെ ആദ്ധ്യാത്മികാനുഭൂതിയാണു വേദം. ആ അനുഭൂതിയെ രേഖപ്പെടുത്തിയിട്ടുള്ള സാഹിത്യവും വേദമെന്നറിയപ്പെടുന്നു. സത്യാനുഭൂതിയും അതു നേടാനുള്ള മാർഗ്ഗങ്ങളുമാണ് വേദത്തിലെ പ്രതിപാദ്യം. സത്യത്തിനു് ബ്രഹ്മമെന്നും മാർഗ്ഗത്തിനു് ധർമ്മമെന്നും പേർ. 'ധർമ്മബ്രഹ്മണീ വേദൈക വേദ്യേ.' ധർമ്മവും ബ്രഹ്മവും ഇന്ദ്രിയവേദ്യങ്ങളല്ല. ആകയാൽ അവ വേദത്തിൽ നിന്നു മാത്രമേ അറിയാൻ കഴിയൂ.

പണ്ടു് വിദ്യ ഗുരുമുഖത്തുനിന്നു ശ്രവിച്ചു് ശിഷ്യൻ ഹൃദിസ്ഥമാക്കുകയാണു പതിവു്. അച്ചടി വരുംമുമ്പു് വേദം മാത്രമല്ല, എല്ലാ വിദ്യകളും ശ്രുതികളായിരുന്നു. വേദാധ്യയനം അനുപേക്ഷണീയമായതുകൊണ്ടു് അതായി മുഖ്യശ്രുതി. വേദരാശി അതിവിശാലം. അതു മുഴുവൻ ഹൃദിസ്ഥമാക്കി നിലനിർത്തുക ദുഷ്കരമാണെന്നു തോന്നി അതിനെ നാലായി വിഭജിച്ചു വ്യാസൻ. വേദങ്ങളെ വ്യസിച്ചതുകൊണ്ടാണു് വേദവ്യാസൻ എന്ന പേരുവന്നതുതന്നെ. ഋഗ്വേദം പൈലൻ എന്ന ശിഷ്യനെയും സാമം ജൈമിനിയെയും യജുസ്സ് വൈശമ്പായനനെയും അഥർവ്വം സുമന്തുവിനെയും പഠിപ്പിച്ചു. പഞ്ചമവേദം എന്നറിയപ്പെടുന്ന ഇതിഹാസപുരാണങ്ങളെ രോമഹർഷണൻ എന്ന സൂതശിഷ്യനെയും അഭ്യസിപ്പിച്ചു.

വേദങ്ങൾ അനാദിയും അപൗരുഷേയങ്ങളും ആണെന്നത്രെ പാരമ്പര്യവിശ്വാസം. അവ ഉൾക്കൊള്ളുന്ന അദ്ധ്യാത്മസത്യങ്ങൾ അനാദിയും അപൗരുഷേയങ്ങളുംതന്നെ. അവയുടെ വാങ്മയരൂപം ഋഷിപ്രോക്തങ്ങളാണു്. പല ഋഷികൾക്കു് പലകാലങ്ങളിൽ വെളിപ്പെട്ടു കിട്ടിയ തത്ത്വങ്ങളാണു് അവയുടെ ഉള്ളടക്കം. ദ്രഷ്ടാക്കളുടെ ദർശനഭേദം, വചനപടുത, ദേശകാലങ്ങൾ ഇവ അനുസരിച്ചു് ആവിഷ്കരണങ്ങൾ വ്യത്യാസപ്പെട്ടിരിക്കും. ഇങ്ങനെയുള്ള വിഭിന്നദർശനങ്ങളുടെ പരമതാത്പര്യം എന്തു് എന്നു നിർണ്ണയിക്കാൻ വ്യാസൻ നടത്തിയ ശ്രമത്തിൻെറ ഫലമാണു് ബ്രഹ്മസൂത്രങ്ങൾ അഥവാ ശാരീരകമീമാംസാ സൂത്രങ്ങൾ എന്നറിയപ്പെടുന്ന വേദാന്തദർശനം. വേദശിരസ്സായ ഉപനിഷത്തുകളുടെ പരമതാത്പര്യം ബ്രഹ്മാനുഭൂതിയാകുന്നു എന്നു് അദ്ദേഹം ശ്രുത്യനുമോദിതമായ യുക്തികൊണ്ടു നിർണ്ണയിച്ചു. അങ്ങനെ മാനവ ജന്മത്തിൻെറ പരമലക്ഷ്യം നിർണ്ണയിക്കപ്പെട്ടു. ലക്ഷ്യം നിർണ്ണയിക്കപ്പെട്ടുകഴിഞ്ഞാൽ പിന്നെ അറിയേണ്ടതു് ലക്ഷ്യത്തിലെത്താനുള്ള മാർഗ്ഗമാണു്. അതും വേദം വിധിച്ചിട്ടുണ്ടു്: ധർമ്മം. എന്താണു ധർമ്മം? വേദവിഹിതങ്ങളായ കർമ്മം.

വേദം അനേകം കർമ്മങ്ങൾ വിധിച്ചിട്ടുണ്ടു്. അവ ആരു് എങ്ങനെ ചെയ്യണം? ഓരോ വ്യക്തിയുടെയും അഭിരുചിയും ആവശ്യവും സാമർത്ഥ്യവും വ്യത്യസ്തമായതുകൊണ്ടു് എല്ലാവർക്കും ഒരേധർമ്മം അനുഷ്ഠിക്കാനാവില്ല. സാമാന്യധർമ്മം,

വ്യക്തിധർമ്മം, വർണ്ണധർമ്മം. ആശ്രമധർമ്മം, സ്ത്രീധർമ്മം, ആപദ്ധർമ്മം ഇങ്ങനെ ധർമ്മത്തിനു് നാനാഭാവങ്ങളുണ്ടു്. മനു ഓരോരുത്തരുടെയും ധർമ്മം ഇന്നിന്നതാണു് എന്നു് തൻെറ സ്മൃതിയിൽ അനുശാസിച്ചു. 'ധർമ്മോ രക്ഷതി രക്ഷിതഃ' എന്നാത്രേ മനുവിൻെറ ശാസനം.

നിർവ്വചനത്തിനു നിദർശനം വേണം. വാല്മീകി ധർമ്മമൂർത്തിയായ ശ്രീരാമൻെറ ചരിതം രചിച്ചു. ധർമ്മപാദങ്ങളായ തപസ്സു്, ശൗചം, ദയ, സത്യം ഇവ നാലും തികഞ്ഞ ധർമ്മമൂർത്തിയാണു് ആദികവിയുടെ ആദർശപുരുഷൻ. 'രാമോ വിഗ്രഹവാൻ ധർമ്മഃ' എന്നതത്രേ രാമായണത്തിലെ പ്രതിപാദ്യം.

ത്രേതായുഗത്തിലാണു് രാമൻെറ ആവിർഭാവം. കാലപര്യായത്തിൽ ധർമ്മപാദങ്ങൾക്കു് ഊനം ഏർപ്പെട്ടു. ധർമ്മനിർണ്ണയം എളുപ്പമല്ലാതായി. 'അശ്വത്ഥാമാ ഹതഃ' എന്ന ഭീമവാക്യത്തിൽ വിശ്വാസം വരാതെ ദ്രോണർ യുധിഷ്ഠിരനോടു് അതിനെക്കുറിച്ചന്വേഷിച്ചപ്പോൾ, ശ്രീകൃഷ്ണൻ യുധിഷ്ഠിരനോടു് അനൃതം പറയാൻ ഉപദേശിച്ചു. അവിടെ സത്യം പറഞ്ഞാൽ വിശാലമായ ധർമ്മത്തിനു് ദോഷം നേരിടും. തൻെറ പ്രതിജ്ഞയ്ക്കെതിരായി അംബയെ വിവാഹം ചെയ്യാൻ ഗുരുവായ പരശുരാമൻ ആവശ്യപ്പെട്ടപ്പോൾ ഭീഷ്മർ അതു തിരസ്കരിക്കുക മാത്രമല്ല ഗുരുവുമായി ദ്വന്ദ്വയുദ്ധത്തിലേർപ്പെടുകപോലുമുണ്ടായി. ദുർഭിക്ഷം മൂലം പട്ടിണിയിൽപെട്ട വിശ്വാമിത്രൻ പാതിരയ്ക്കു് പറയക്കുടിയിൽ ഒളിച്ചുകയറി പട്ടിയുടെ പൃഷ്ഠമാംസം കട്ടെടുക്കാൻ ഒരുമ്പെട്ടു. സത്യമോ, ഗുരുവാക്യമോ, അഹിംസയോ, അസ്തേയമോ കാലദേശാതിവർത്തിയായ ധർമ്മമാകുന്നു എന്നു സ്വീകരിക്കാൻ പ്രയാസം. 'ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം' എന്നു കണ്ട വ്യാസൻ, ധർമ്മസംഘട്ടനങ്ങളും സന്ദേഹങ്ങളും വരുന്ന സന്ദർഭങ്ങൾ വർണ്ണിച്ചു് ധർമ്മിഷ്ഠന്മാർ സ്വീകരിച്ചമാർഗ്ഗം കാണിച്ചുതരുന്നു. ധർമ്മത്തിൻെറ മാനദണ്ഡമായി, 'മഹാജനോ യേന ഗതഃ സ പന്ഥാഃ' സജ്ജനങ്ങൾ കാണിച്ച വഴിയാണു് ഭാരതകാരൻ നിർദ്ദേശിക്കുന്നതു്. ഒരു കാരണവശാലും—ന ജാതു കാമാന്ന ഭയാന്ന ലോഭാത് —കാമം കൊണ്ടോ ഭയംകൊണ്ടോ ലോഭംകൊണ്ടോ പ്രാണരക്ഷയ്ക്കു

വേണ്ടിപ്പോലുമോ ധമ്മം വെടിയരുതു്. ധമ്മംകൊണ്ടു തന്നെ അത്ഥകാമങ്ങളും കിട്ടും. 'ധർമ്മോ രക്ഷതി രക്ഷിതഃ എന്ന മനു വചനം തന്നെയാണ്' ഭാരതത്തിൻെറയും സിദ്ധാന്തം എന്നത്രേ വ്യാസനിർണ്ണയം.

വിഹിതങ്ങളായ യജ്ഞങ്ങളാണ് ധമ്മം എന്നു വേദം വിധിച്ചു. വണ്ണാശ്രമങ്ങരംക്കനുസൃതമായ കമ്മങ്ങളാണു ധർമ്മം എന്നു മനു സ്മരിച്ചു. അത്ഥകാമങ്ങളെ വെടിഞ്ഞും ധർമ്മം അനു സരിച്ചു രാമൻ. അത്ഥകാമങ്ങരംക്കുവേണ്ടി ധർമ്മം സ്വീകരിച്ചു പാണ്ഡവന്മാർ. ധമ്മത്തെ മുറുകെപ്പിടിച്ച രാമനോ രാമനുമായി ബന്ധപ്പെട്ടവരാരുമോ ശാന്തജീവിതം എന്തെന്നറിഞ്ഞിട്ടില്ല. സീതാരാമന്മാരുടെ കണ്ണീരിൽ കുതിന്നതാണു രാമായണം. അത്ഥകാമങ്ങരംക്കുവേണ്ടി ധമ്മത്തെയും ധമ്മമൂർത്തിയായ ശ്രീകൃഷ്ണനെയും ആശ്രയിച്ച പാണ്ഡവന്മാരുടെ കഥയോ? മഹാ ഭാരതയുദ്ധത്തിൽ, പതിനൊന്നക്ഷൗഹിണി സേനയുണ്ടായി രുന്ന നൂററുവരിൽ മൂന്നുപേർ ബാക്കിയായി. പോരിൽ വിജയം നേടിയെന്നഭിമാനിക്കുന്ന പാണ്ഡവപക്ഷത്തിൽ ഏഴക്ഷൗഹി ണിയിൽ ഏഴുപേർ മാത്രം ശേഷിച്ചു. അത്ഥകാമങ്ങളെ തിരസ്ക്ക രിച്ചും ധർമ്മം അനുഷ്ഠിച്ച രാമന് ആജീവനാന്തം കണ്ണുനീർ. അത്ഥകാമങ്ങരംക്കുവേണ്ടി ധർമ്മം അനുസരിച്ച പാണ്ഡവക്ക് സവ്സ്വനാശവും ഏർപ്പെട്ടു. ധർമ്മാനുഷ്ഠാനം ഇത്ര ക്ലേശകരവും ആപത്കരവും ആണെങ്കിൽ ധർമ്മം അനുസരിക്കാൻ ആരു മെനക്കെടും? ജീവിതം ദുസ്സഹമാക്കുന്ന ധർമ്മം ആരെങ്കിലും അനുസരിക്കുമോ? എന്നാൽപിന്നെ ധർമ്മത്തിനു് ഇവയിൽ നിന്നു ഭിന്നവും സുഗമവും ആയ മാഗ്ഗമുണ്ടോ?

ഉണ്ടു്: ആ വഴിയാണു ഭാഗവതം നിർദ്ദേശിക്കുന്നതു്. ഭാഗ വതത്തിൻെറയും പ്രതിപാദ്യം ധർമ്മംതന്നെ; എന്നാൽ ഒരു വ്യത്യാസം: 'ധർമ്മഃ പ്രോജ്ഝിത കൈതവോ/ത്ര' ഇവിടെ കൈതവംവിട്ട ധർമ്മമാണു പ്രതിപാദിക്കാൻ പോകുന്നതു്. എന്താ അങ്ങനെ പറയാൻ? ഭാരതത്തിൽ ധർമ്മാനുഷ്ഠാനത്തിനു് ആളുകളെ പ്രേരിപ്പിക്കാൻ പ്രലോഭനമായി ഒരു കൈതവം പ്രയോഗിച്ചു, 'ധർമ്മാദത്ഥശ്ച കാമശ്ച'–ധർമ്മംകൊണ്ടു് അത്ഥ കാമങ്ങരം കിട്ടും - എന്നു്. അതിൻെറ പരിണാമം പാണ്ഡവന്മാ രുടെ തിക്താനുഭവത്തിൽ കലാശിച്ചതുകണ്ടു. അങ്ങനെയെങ്കി ലും കാമലോഭകലുഷിതനായ മനുഷ്യൻ ധർമ്മം ആചരിക്കട്ടെ

എന്നായിരുന്നു ഭാരതകാരൻെറ വിവക്ഷിതമെങ്കിലും ആ പരോക്ഷമാർഗ്ഗം പരാജയമായിരുന്നു എന്നുവേണം കരുതാൻ. നാരദ മഹർഷി വ്യാസൻെറ പേരിൽ അങ്ങനെ ഒരാരോപണം ഉന്നയിക്കുന്നുണ്ടുതാനും. അതുകൊണ്ടാണ് പ്രോജ്ഝിത കൈതവമായ-കേവലം ഈശ്വരാരാധനരൂപമായ-ധർമ്മം ഇവിടെ സ്വീകരിക്കാൻ കാരണം. 'ധർമ്മാദർത്ഥശ്ച കാമശ്ച' എന്ന ഭാരതവാക്യം തിരുത്തുന്ന രീതിയിൽ ഭാഗവതത്തിൽ പറയുന്നു: 'ധർമ്മസ്യ ഹ്യാപവർഗസ്യ നാർത്ഥോഽർത്ഥായോപ കല്പതേ.' (ഭാഗ.1.2.9) ധർമ്മം മോക്ഷപ്രാപ്തിക്കു മാത്രമുള്ളതാണ്. അല്ലാതെ അർത്ഥാർജ്ജനത്തിനുള്ളതല്ല. പിന്നെ കാമത്തിൻെറ കാര്യം പറയേണ്ടതുമില്ലല്ലൊ. ഈശ്വരനിലേയ്ക്കു നയിക്കാത്ത ധർമ്മം 'ശ്രമ ഏവ ഹി കേവലം'-കായക്ലേശം മാത്രം-എന്നും അവിടെത്തന്നെ പറഞ്ഞിട്ടുണ്ട്.

### അനുബന്ധചതുഷ്ടയം

ലക്ഷ്യത്തെ സംബന്ധിച്ചിടത്തോളം മാററമൊന്നുമില്ല എന്നതു്, ബ്രഹ്മസൂത്രത്തിലെ രണ്ടാമത്തെ സൂത്രമായ 'ജന്മാദ്യസ്യയതഃ' എന്ന വാക്യം കൊണ്ടു ഭാഗവതം തുടങ്ങുന്നതിൽ നിന്നു തന്നെ വ്യക്തമാണ്. ലക്ഷ്യമായ ബ്രഹ്മത്തെയും ഉൾപ്പെടുത്താൻ കഴിയുമാറു് ധർമ്മത്തിനു അർത്ഥവ്യാപ്തി നല്കുന്നു ഭാഗവതകാരൻ. ലക്ഷ്യമാകുമ്പോൾ 'പരമഃ ധർമ്മഃ'. എന്താണതു്? സത്യംപരം (ധീമഹി). മാർഗ്ഗമാകുമ്പൊഴോ? 'പ്രോജ്ഝിത കൈതവഃ ധർമ്മഃ' അങ്ങനെ ഭാഗവതത്തിൻെറയും മുഖ്യവിഷയം ബ്രഹ്മംതന്നെ. ആർക്കാണ് ഇതു് അധ്യയനം ചെയ്വാൻ അധികാരം? 'സതാം വേദ്യം' സജ്ജനങ്ങളൊക്കെ ഇതിനു് അധികാരികളാണ്. ആരാണ് സത്തുക്കൾ? 'നിർമ്മത്സരാണാം സതാം.' മത്സരബുദ്ധിയില്ലാത്തവർ. പരോത്കർഷാസഹനമാണു മത്സരം. അതിൽ നിന്നു് രാഗദ്വേഷാദികളൊക്കെ വന്നു ചേരും. അവയില്ലാത്ത സജ്ജനങ്ങളാണ് അധികാരികൾ. പ്രയോജനമോ? 'താപത്രയോന്മൂലനം'. ആധ്യാത്മികാദി ത്രിതാപങ്ങളേയും നിശ്ശേഷം നശിപ്പിക്കും. മാത്രമല്ല, 'ശിവദം'; ശാശ്വത ശാന്തി അരുളുകയും ചെയ്യും. ഇതൊക്കെ എല്ലാ അദ്ധ്യാത്മ ശാസ്ത്രങ്ങൾക്കും ചേരുന്ന കാര്യങ്ങളല്ലേ? ഭാഗവതത്തിനു് എന്താണു സവിശേഷത? എന്താണിവയും ഭാഗവതവും തമ്മിലുള്ള

സംബന്ധം? 'ഈശ്വരഃ സദ്യോ ഹൃദ്യവരുധ്യതേƒത്ര' ഭാഗവത സേവനംകൊണ്ടു് ഭഗവാൻ ഉടനടി ഹൃദയത്തിൽ സന്നിധാനം ചെയ്യും. അതിന്നു് എന്താണു തെളിവു്? പരീക്ഷിത്തു്, നാരദൻ ധ്രുവൻ, പ്രഹ്ലാദൻ, ഗോപികൾ. ഇനിയും സംശയം തീൎന്നില്ലേ? സ്വയം പരീക്ഷിച്ചു നോക്കുവിൻ. 'പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി ഭാവുകാഃ' ഇതാണു് ഭാഗവതത്തിൻെറ പ്രതിജ്ഞയും ഭക്തന്മാരുടെ അനുഭവവും. ഇതു് അതിശയോക്തിയൊന്നുമല്ല എന്നതു് അതുമായി പരിചയപ്പെട്ടിട്ടുള്ളവൎക്കൊക്കെ അറിയാം.

### ദശലക്ഷണങ്ങൾ

വേദാൎത്ഥോപബൃംഹണമാണു് ഇതിഹാസപുരാണങ്ങളുടെ ഉദ്ദേശം. ശ്രുതി സ്വതഃപ്രമാണം; ശ്രുതിക്കു വിരുദ്ധമല്ലാത്ത സ്മൃതികളും പ്രമാണങ്ങൾതന്നെ. വേദാൎത്ഥസ്മരണപൂർവം രചിതമായ ശാസ്ത്രം സ്മൃതി. മനുപരാശരാദിധർമ്മശാസ്ത്രങ്ങളും ഇതിഹാസപുരാണങ്ങളും സ്മൃതികളാകുന്നു. ഇതിഹാസപുരാണങ്ങളെ പഞ്ചമവേദമെന്നുതന്നെ നിർദ്ദേശിക്കാറുണ്ടു്. വേദതുല്യം പ്രമാണഭൂതങ്ങളാണു് അവയും എന്നൎത്ഥം. വേദം പ്രതിപാദിച്ചിട്ടുള്ളവയെ വിശദമാക്കുക, സൂചിപ്പിച്ചിട്ടുള്ളവയെ വിസ്തരിക്കുക, വിട്ടുപോയിട്ടുള്ളവയെ കൂട്ടിച്ചേർക്കുക എന്നിവ സ്മൃതികൾ ചെയ്യുന്നു. അവതാരസിദ്ധാന്തം ശ്രുതിയിലില്ല; സ്മൃതികളാണു് അവതാരങ്ങളെക്കുറിച്ചു് പ്രതിപാദിക്കുന്നതു്. ശ്രുതിയിലില്ലെങ്കിലും അതു ശ്രുതിക്കു വിപരീതമല്ല; ആകയാൽ പ്രമാണഭൂതമാണു്. ഇതിഹാസവും പുരാണവും പൂർവവൃത്താന്തകഥനമാണു്. ഇതിഹ എന്നാൽ പാരമ്പര്യോപദേശം; ഇതിഹ ആസ്തേ അസ്മിൻ ഇതി ഇതിഹാസഃ–ഇതിഹയുള്ളതു് ഇതിഹാസം. ധർമ്മാർത്ഥകാമമോക്ഷങ്ങളെ ഉപദേശിക്കുന്ന പൂൎവവൃത്തങ്ങളാണു് ഇതിഹാസം. പുരാ ഭവം ഇതിപുരാണം: പുരാതനവൃത്താന്തകഥനം. രണ്ടും പുരാവൃത്തങ്ങൾ തന്നെയെങ്കിലും ഇതിഹാസത്തിൽ ചരിത്രാംശം കൂടുതൽ കാണും. സദാചാരസമ്പന്നരായ രാജാക്കന്മാരുടെ ചരിതംവഴി ചതുർവിധ പുരുഷാർത്ഥങ്ങളെ പ്രതിപാദിക്കുന്നു ഇതിഹാസം. പുരാണത്തിൽ ചരിത്രവും ഐതിഹ്യവും മററുപലതും കലൎന്നിരിക്കും. പുരാണങ്ങൾ പഞ്ചലക്ഷണങ്ങളെന്നും ദശലക്ഷണങ്ങളെന്നും രണ്ടായി തിരിച്ചി

ട്ടുണ്ട്. സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം ഇവയാണു പഞ്ചലക്ഷണങ്ങൾ. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ, മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം ഇവയാണ് ദശലക്ഷണങ്ങൾ. ദശലക്ഷണങ്ങ ളുള്ളവയെ മഹാപുരാണങ്ങളെന്നും മററുള്ളവയെ ഉപപുരാണങ്ങ ളെന്നും പറയുന്നു. ദശലക്ഷണയുക്തമായ മഹാപുരാണമാണ് ശ്രീമദ്ഭാഗവതം (1) ഭൂതമാത്രേന്ദ്രിയധിയാം ജന്മസർഗ്ഗ ഉദാ ഹൃതഃ' (2.10.3). ത്രിഗുണക്ഷോഭം നിമിത്തം ബ്രഹ്മത്തിൽ നിന്നുംആകാശാദിഭൂതങ്ങൾ, ശബ്ദാദിതന്മാത്രകൾ, നേത്രാദീന്ദ്രി യങ്ങൾ, അന്തഃകരണങ്ങൾ ഇവയുടെ ഉത്പത്തിയാണ് സർഗ്ഗം. (2) 'വിസർഗ്ഗഃ പൗരുഷഃ സ്മൃതഃ' (2.10.3) ബ്രഹ്മാവിൽ നിന്നുണ്ടായ വിവിധസൃഷ്ടി വിസർഗ്ഗം. ആദിസൃഷ്ടി സർഗ്ഗം, അവാന്തരസൃഷ്ടി വിസർഗ്ഗവും. (3)'സ്ഥിതിർവൈകുണ്ഠവിജയഃ' (2.10.4) സ്വസൃഷ്ടമായ ജഗത്തിൻെറ ധർമ്മപരിപാലനം വഴി വൈകുണ്ഠനാഥൻെറ വിജയം വർണ്ണിക്കുന്നതു് സ്ഥിതി അല്ലെ ങ്കിൽ സ്ഥാനം. (4) 'പോഷണം തദനുഗ്രഹഃ' (2.10.4) പ്രപന്ന പരിപാലനമാണു പോഷണം. (5) 'ഊതയഃകർമ്മവാസനാഃ' (2.10.4) ശുഭാശുഭകർമ്മവാസനകളാണ് ഊതികൾ. (6) 'മന്വ ന്തരാണി സദ്ധർമ്മഃ' (2.10.4). മഹാത്മാരായ മന്വാദികളുടെ ധർമ്മപരിപാലനം മന്വന്തരം. (7) 'അവതാരാനുചരിതം ഹരേ ശ്ചാസ്യാനുവർത്തിനാം.' (2.10.5). ഹരിയുടെ അവതാരചരിത ങ്ങളും ഭക്തചരിതങ്ങളും അടങ്ങിയതു് ഈശാനുകഥ. (8) 'നിരോധോഽസ്യാനുശയനമാത്മന: സഹശക്തിഭിഃ' (2.10.6) ഇന്ദ്രിയാന്ത:കരണങ്ങളോടുകൂടി ജീവൻ പരമാത്മാവിൽ ലയം പ്രാപിക്കുന്നതു നിരോധം.(9) 'മുക്തിർഹിത്വാന്യഥാരൂപം സ്വ രൂപേണ വ്യവസ്ഥിതിഃ' (2.10.6). ജീവൻ അധ്യസ്തമായ അഹ ങ്കാരം വെടിഞ്ഞു് സ്വസ്വരൂപത്തിൽ നിലകൊള്ളുന്നതു മുക്തി. (10) 'സ ആശ്രയഃ പരം ബ്രഹ്മ പരമാത്മേതി ശബ്ദ്യതേ.' (2.10.7) പ്രപഞ്ചത്തിൻെറ ആ വി ർ ഭാ വ തിരോഭാവങ്ങൾ ആരെ ആശ്രയിച്ചിരിക്കുന്നുവോ, പരമാത്മാവെന്നും പറയപ്പെ ടുന്ന ആ പരബ്രഹ്മമാണ് ആശ്രയം. 'ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം.' (2.10.2) ആശ്രയമെന്ന പത്താമത്തെ ലക്ഷ്യം പ്രാപിക്കാൻ വേണ്ടിയാണ് മററൊൻപതു് വിഷയ ങ്ങളും പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്..

ഭാഗവതത്തിലെ ആദ്യത്തെ ഒന്നും രണ്ടും സ്കന്ധങ്ങൾ വക്താവിൻെറയും ശ്രോതാവിൻെറയും ലക്ഷണങ്ങൾ വർണ്ണിക്കുന്നു. മൂന്നാം സ്കന്ധം മുതൽ യഥാക്രമം സർഗ്ഗവിസർഗ്ഗാദി വിഷയങ്ങളും വർണ്ണിക്കപ്പെടുന്നു. ഇവയിൽ നിരോധം അടങ്ങുന്ന ദശമസ്കന്ധം ഭാഗവതത്തിൻെറ ഹൃദയം; മുക്തിയും ആശ്രയവും ഉൾപ്പെടുന്ന അവസാനത്തെ രണ്ടു സ്കന്ധങ്ങൾ ശിരസ്സ്; ഒന്നും രണ്ടും സ്കന്ധങ്ങൾ പാദങ്ങൾ, മൂന്നുമുതൽ ഒമ്പതുൾപ്പെടെയുള്ള ഏഴു സ്കന്ധങ്ങൾ ഭാഗവതശരീരവും.

'ന വിദ്യാം ഊഷരേ വപേത്''. വിദ്യ ഊഷരത്തിൽ വിതസ്സരുതു് എന്നതു് അംഗീകൃതമായ ഒരു തത്ത്വമാണ്. അദ്ധ്യാത്മകാര്യത്തിൽ ഇതു വിശേഷിച്ചും നിർബ്ബന്ധമത്രേ. വക്താവും ശ്രോതാവും യോഗ്യത തികഞ്ഞവരായിരിക്കണം. ഭാഗവതത്തിൻെറ മുഖ്യവക്താവ് ശ്രീശുകനും മുഖ്യശ്രോതാവ് പരീക്ഷിത്തുമാകുന്നു. പരീക്ഷിച്ഛുകസംവാദം എന്നും ഭാഗവതത്തിനു പേരുണ്ടു്. ആജന്മജ്ഞാനിയും ആത്മാരാമനും സമദർശിയും ഹരിഗുണാകൃഷ്ടനമായ ബാദരായണിയാണ് വക്താവ്. ശ്രോതാവോ, ഭഗവത്പ്രിയന്മാരായ പാണ്ഡവന്മാരുടെ പൗത്രനും ഭാരതചക്രവർത്തിയുമായ പരീക്ഷിത്തും. യദൃച്ഛയാ ഏർപ്പെട്ട പൂജ്യപൂജാവ്യതിക്രമംമൂലം വിപ്രശാപത്തിനു പാത്രമായി നിർവേദം പൂണ്ടു് ഗംഗാതീരത്തിൽ പ്രായോപവേശമനുഷ്ഠിക്കാൻ ഒരുങ്ങിയ പരീക്ഷിത്തിനാണ് ശ്രീശുകൻ ഭാഗവതം ഉപദേശിക്കുന്നതു്. മരണത്തിൻെറ മുമ്പിൽ മനുഷ്യൻെറ അഹങ്കാരമെല്ലാം തകരും. അപ്പോൾ ജീവിതത്തിൻെറ അർത്ഥമെന്തെന്നു ചിന്തിക്കും. അപ്പോൾ ചെയ്യുന്ന ഉപദേശം സഫലമാകും. അർജ്ജുനവിഷാദയോഗമാണല്ലൊ ഗീതയുടെ കവാടം. അതുപോലെ പരീക്ഷിത്തിൻെറ വിഷാദയോഗമാണ് ഭാഗവതത്തിൻെറ പടിപ്പുര. വിവേകവും വൈരാഗ്യവും ശമദമങ്ങളും തികഞ്ഞ മുമുക്ഷുവിനു ചെയ്യുന്ന അദ്ധ്യാത്മോപദേശം സദ്യോമുക്തിദായകമാകുന്നു.

കലിയുഗാരംഭത്തിൽ, കലിബാധയേല്ക്കാതിരിക്കാൻ ശൗനകാദി മഹർഷിമാർ നൈമിശാരണ്യത്തിൽ ഒരു ദീർഘസത്രം ആരംഭിച്ചു. ക്രിയകൾക്കിടയിൽ കിട്ടുന്ന ഇടവേളകൾ ഭഗവത്കഥകൾ കേൾക്കാനാണു് അവർ ഉപയോഗിച്ചതു്: കഥ

പറയാൻ യോഗ്യനായ ഒരാരം അവിടെ എത്തിച്ചേർന്നിട്ടുമുണ്ടായിരുന്നു. പരീക്ഷിച്ഛുകസംവാദം കേട്ട വ്യാസശിഷ്യൻ സൂതൻ നൈമിശാരണ്യത്തിൽ വന്നു ചേൎന്നു. രോമഹൎഷണപുത്രനും ഉഗ്രശ്രവസ്സ് എന്നു പ്രസിദ്ധനുമായ സൂതനാണ് ശൗനകാദികരംക്കു് ഭാഗവതം ഉപദേശിക്കുന്നതു്. പുരാണപ്രവചനം തന്നെ കുലധർമ്മമായ സൂതൻ വക്താവു്, ബഹ്വൃചാചാര്യനും തപോവൃദ്ധനുമായ ശൗനകൻ മുഖ്യശ്രോതാവും. വിദ്യയും വിനയവും നിറഞ്ഞ വക്താവു്; ജ്ഞാനവും ഭക്തിയും തികഞ്ഞ ശ്രോതാവും. സൂതശൗനകസംവാദരൂപേണയാണു് ഭാഗവതം ആരംഭിക്കുന്നതു്. രണ്ടാംസ്കന്ധം മുതൽ പന്ത്രണ്ടാംസ്കന്ധം 5–ാംഅദ്ധ്യായം അവസാനം വരെയുള്ള ഭാഗങ്ങരം പരീക്ഷിച്ഛുകസംവാദരൂപേണയുള്ള സൂതവാക്യങ്ങളാണു്. ബാക്കിയുള്ളതു് സൂതശൗനകവാക്യങ്ങളും.

ത്രിഗുണക്ഷോഭം നിമിത്തം ബ്രഹ്മത്തിൽനിന്നു് ആകാശാദിഭൂതങ്ങരം, ശബ്ദാദിതന്മാത്രങ്ങരം, നേത്രാദീന്ദ്രിയങ്ങരം, അന്ത:കരണങ്ങരം ഇവയുടെ ഉത്പത്തിയെന്ന സർഗ്ഗമാണു് തൃതീയസ്കന്ധത്തിലെ പ്രതിപാദ്യം. ബ്രഹ്മാവിൻെറ ശരീരത്തിൽ നിന്നു് സ്വായംഭുവമനുവും ശതരൂപയും രൂപംകൊണ്ടു, അവരുടെ സന്താനപരമ്പരകൊണ്ടു ലോകം നിറഞ്ഞു. ബ്രഹ്മാവിൽനിന്നുണ്ടായ വിവിധസൃഷ്ടിയെന്ന വിസർഗ്ഗമാണു് നാലാംസ്കന്ധത്തിലെ വിഷയം. ഭൂഗോളത്തിൻെറ വിവിധവർഷങ്ങളിൽ വിഭിന്നരൂപങ്ങളിൽ ഒരേ ഈശ്വരൻതന്നെയാണു് ആരാധിക്കപ്പെടുന്നതു്. ഹരിഭജനംതന്നെ ജഗത്തിനാധാരം എന്ന സ്ഥാനം അഥവാ സ്ഥിതി അഞ്ചാംസ്കന്ധത്തിൽ വൎണ്ണിക്കപ്പെടുന്നു. നാരായണമഹിമ അറിയാതെ നാരായണശബ്ദം ഉച്ചരിച്ച അജാമിളനെയും ഗുരുഘാതകനായ ഇന്ദ്രനെയും അസുരകുലജാതനായ വൃത്രനെയും ഭഗവാൻ കാത്തരുളി. സുദുരാചാരനെയും തന്നെ ഭജിപ്പാൻ കാത്തരുളുന്ന ഭഗവാൻ ഭക്തന്മാരെ പരിപാലിക്കും എന്നു പറയേണ്ടതില്ലല്ലോ. തന്നെ ആശ്രയിക്കുന്ന ആരെയും രക്ഷിക്കുമെന്ന പോഷണലീലയാണു് ആറാംസ്കന്ധത്തിൽ വിസ്തരിക്കുന്നതു്. മഹന്നിന്ദകൊണ്ടു് ജയവിജയന്മാൎക്കു് അശുഭവാസനയും നാരദോപദേശംകൊണ്ടു് ഗർഭസ്ഥനായ കായാധവനു്—പ്രഹ്ലാദനു്—സദ്വാസനയും

ലഭിച്ചു. വർണ്ണാശ്രമധർമ്മങ്ങളുടെ വിധിയാംവണ്ണമുള്ള അനുഷ്ഠാനമാണ് സദ്വാസനയുണ്ടാകാനുള്ള ഉപായം. കർമ്മവാസനകളെ വിവരിക്കുന്ന ഊതിയെന്ന ലീലയാണ് സപ്തമത്തിലെ വർണ്ണ്യവിഷയം. മനുക്കൾ ധർമ്മം അനുഷ്ഠിക്കുകയും അനുഷ്ഠിപ്പിക്കുകയും ചെയ്യുന്ന സദ്ധർമ്മനിരൂപണമാണ് മന്വന്തരം എന്നതു്. അഷ്ടമസ്കന്ധത്തിലെ പ്രതിപാദ്യം മന്വന്തരമാകുന്നു. അനേകം അവതാരപുരുഷന്മാരുടെയും ബ്രഹ്മർഷികളുടെയും ദേവർഷികളുടെയും രാജർഷികളുടെയും ചരിതങ്ങൾകൊണ്ടു് പവിത്രങ്ങളായ സൂര്യസോമവംശങ്ങളുടെ ചരിതമാണ് ഈശാനുകഥയെന്ന ഭഗവല്ലീല. ഇതു് നവമസ്കന്ധത്തിൽ വർണ്ണിക്കപ്പെടുന്നു. ജീവാത്മാവിന്റെ പരമാത്മാവിലുള്ള ലയമാണു നിരോധം. സാക്ഷാന്മന്മഥമന്മഥനായ ശ്രീകൃഷ്ണനാൽ ആകൃഷ്ടരായിട്ടു് ഭക്തന്മാർമാത്രമല്ല കാമികളും വൈരികളും കൂടി തന്മയത്വം പ്രാപിക്കുന്ന മനോഹരലീലകളാണ് ഭാഗവതഹൃദയഭൂതമായ ദശമത്തിന്റെ പ്രതിപാദ്യം. 'ഭാവോഹി ഭവകാരണം' (10.74.46) ഭാവനപോലെയാണല്ലോ ഫലവും. ഏതുഭാവത്തിന്റെയും ലക്ഷ്യം ഈശ്വരനായാൽ ഈശ്വരനിലെത്താം. ഈ ആത്മലയമെന്ന നിരോധമാണ് ദശമത്തിലെ പ്രതിപാദ്യം. അധ്യസ്തമായ അഹംകാരം വെടിഞ്ഞു് സ്വസ്വരൂപാവസ്ഥിതിയാണു മുക്തി. ഭാഗവതത്തിലെ ഭഗവദ്ഗീതയായ ദശമത്തിന്റെ പ്രതിപാദ്യം മുക്തിയാകുന്നു, മുക്തിസ്വരൂപം ഉദ്ധവനു് ഉപദേശിക്കുന്നതു ശ്രീഭഗവാൻതന്നെ. ആത്മാവിനു് ബന്ധനമോ മോചനമോ ഏർപ്പെടുന്നതു് മായാഗുണങ്ങളായ ഉപാധികൾ മൂലമാണ്. 'ഗുണസ്യ മായാ മൂലത്വാന്നമേ മോക്ഷോ ന ബന്ധനം.'(11–11–1) ഗുണങ്ങളുടെ മൂലം മായയാകയാൽ ആത്മാവിനു് ബന്ധനവുമില്ല, മോചനവുമില്ല. പ്രപഞ്ചത്തിന്റെ ആവിർഭാവ തിരോഭാവങ്ങൾക്കു് ആശ്രയമായ പരബ്രഹ്മമത്രെ ആശ്രയമെന്ന പത്താമത്തെ പ്രതിപാദ്യം. അതാണ് ദ്വാദശസ്കന്ധം ഉപദേശിക്കുന്നതു്. ആത്മാവിന്റെ ഉപാധിയായ അഹംകാരം തത്ത്വവിചാരംകൊണ്ടു് തിരസ്കരിക്കപ്പെടുമ്പോൾ സ്വാശ്രയമായ ആത്മാവാണു താൻ എന്നു ബോധിക്കുന്നു. ഈ ബോധം നേടാൻ വേണ്ടിയാണ് മറ്റുലീലകളൊക്കെ വർണ്ണിക്കപ്പെട്ടതും.

### ഭാഗവതപാരമ്പര്യം

വേദാർത്ഥവിസ്തരണമാണല്ലൊ ഇതിഹാസപുരാണങ്ങളുടെ ലക്ഷ്യം. ഭാഗവതത്തിൻെറ ബീജഭൂതവും ചതു:ശ്ലോകീ ഭാഗവതം എന്ന പ്രസിദ്ധവുമായ നാലു ശ്ലോകം (2.9.32-35) രണ്ടാം സ്കന്ധത്തിലുണ്ട്. സൃഷ്ടിക്കനിയുക്തനായ ബ്രഹ്മാവ്, തനിക്കു കർമ്മബന്ധം ഏർപ്പെടാതിരിക്കാൻ അനുഗ്രഹിക്കണമെന്ന്– നേഹമാനഃപ്രജാസർഗ്ഗം ബധ്യേയം യദനുഗ്രഹാത് (2.9.28)– അപേക്ഷിച്ചപ്പോൾ ശ്രീ ഭഗവാനരുളിയതാണത്. വേദമൂർത്തി വേദഗർഭനു നൽകിയ ഉപദേശം, 'അഹമേവാസമേവാഗ്രേ' (2.9.32) 'സൃഷ്ടിക്കു മുമ്പു ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു.' എന്നാണു തുടങ്ങുന്നത്. 'സദേവ സോമ്യ ഇദമഗ്ര ആസീദേകമേ വാദ്വിതീയം.' (ഛാന്ദോഗ്യ. 6.2.1), 'ആത്മാ വാ ഇദമേക ഏ വാഗ്ര ആസീത്.' (ഐതരേയ 1.1)എന്നീ ഉപനിഷന്മന്ത്രങ്ങൾ തന്നെയാണ് അത്. സത്, ആത്മാ, എന്നിവയുടെ പര്യായ മായി ഭഗവാൻ 'അഹം' എന്ന പദം ഉപയോഗിക്കുന്നുവെന്നേ ഭേദമുള്ളു. അതെ, ഭാഗവതം ഉപനിഷത്പ്രഭവമാണ്. മഹാ വിഷ്ണുവിൻെറ മായാലീലകൾ അറിയാൻ ആഗ്രഹം പൂണ്ട ബ്രഹ്മപുത്രൻ നാരദൻെറ അപേക്ഷയനുസരിച്ചു ബ്രഹ്മാവ്, തനിക്കു പണ്ടു ഭഗവാൻ സംക്ഷേപമായി ഉപദേശിച്ചതു് അല്പം വിസ്തരിച്ചു പറഞ്ഞുകൊടുത്തു. 'സംഗ്രഹോऽയം വിഭൂതീനാം ത്വമേതദ് വിപുലീകുരു.' (2.7.51) 'ഭഗവാൻെറ വിഭൂതികളുടെ ചുരുക്കമൊണിതു്. നീയിതു വിസ്തരിക്കുക. ഭഗവാനിൽ ജന ങ്ങൾക്കു ഭക്തിയുണ്ടാകുമാറു് ഉപദേശിക്കുക.' ഭാരതകർത്താവായ വ്യാസൻ അകൃതാർത്ഥനായി അതിൻെറ കാരണം അന്വേഷിച്ചു കൊണ്ടിരിക്കെ അവിടെയെത്തിയ നാരദനോടു് തൻെറ ശോക ത്തിൻെറ കാരണം കണ്ടു പിടിച്ചു പരിഹാരം നിർദ്ദേശിച്ചു തര ണം എന്നപേക്ഷിച്ചു. അതിനുത്തരമായി നാരദൻ ഭഗവത്തത്ത്വം ഉപദേശിക്കുകയും ഭഗവന്മഹിമയ്ക്കു് പ്രാമുഖ്യം നല്കുന്ന ഗ്രന്ഥം രചിക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. വ്യാസൻ ഭാഗ വതം രചിച്ചു, നിവൃത്തിനിരതനായ പുത്രൻ ശ്രീശുകനെ പഠി പ്പിക്കുകയും ചെയ്തു. ആസന്നമൃത്യുവായ മനുഷ്യൻെറ കർത്തവ്യ മെന്തു് എന്നു് വിപ്രശാപഗ്രസ്തനായ പരീക്ഷിത് ചെയ്ത ചോദ്യ ത്തിനു് ഉത്തരമായി 'ശ്രീശുകൻ' അദ്ദേഹത്തിനു് ഭാഗവതം ഉപദേശിച്ചു. കലിബാധയേല്ക്കാതിരിക്കാൻ നൈമിശാരണ്യ

ത്തിൽ സത്രം നടത്തിക്കൊണ്ടിരുന്ന ശൗനകാദി മഹർഷി മാരോട്ട, വ്യാസശിഷ്യനും രോമഹർഷണപുത്രനും, പരീക്ഷി ച്ചുകസംവാദം ശ്രവിച്ചവനും ആയ ഉഗ്രശ്രവസ്സെന്ന സൂതൻ ഭാഗവതം കീർത്തിച്ചു. സൂതശൗനകസംവാദരൂപത്തിലാണ് ഭാഗവതം രചിക്കപ്പെട്ടിട്ടുള്ളത്. കർമ്മബന്ധം ഏർപ്പെടാതിരി ക്കാനും മായാലീലകൾ ഗ്രഹിക്കാനും മനസ്താപം അകലാനും ഹരിമഹിമ അറിയാനും മരണഭയം നീങ്ങാനും കലിബാധ ഏല്ക്കാതിരിക്കാനും ഭാഗവതശ്രവണമാണ ബ്രഹ്മാദികൾ ചെയ്തത്.

നാരായണമഹർഷിയിൽ നിന്നു നാരദനു ലഭിച്ചു. നാരദൻ വ്യാസനു് ഉപദേശിച്ചു. ഋഷിമാർനാരായണോ/വ്യയഃനാരദായ പുരാപ്രാഹ (12.4.41)എന്നു് പന്ത്രണ്ടാം സ്കന്ധത്തിൽ പറയുന്നു. സങ്കർഷണൻ സനകാദികൾക്കും അവർ സാംഖ്യായനനും, സാംഖ്യായനൻ പരാശരമഹർഷിക്കും ബൃഹസ്പതിക്കും പരാശ രൻ മൈത്രേയനും അദ്ദേഹം വിദുരനും ഉപദേശിച്ചതായി തൃതീ യത്തിലെ എട്ടാം അദ്ധ്യായത്തിൽ പറയുന്നുണ്ട്, ഇതിൽ നാര ദനു് ബ്രഹ്മാവിൽനിന്നും നാരായണമഹർഷിയിൽ നിന്നും ലഭിച്ചതായി കാണുന്നു. പലവഴിക്കും ഭാഗവതം പ്രവഹിച്ചി ട്ടുണ്ടെങ്കിലും ബ്രഹ്മനാരദവ്യാസ ധാരയാണു് മുഖ്യം.

## താത്പര്യനിർണ്ണയം

'സത്യം പരം ധീമഹി' എന്നു് ഉപക്രമശ്ലോകത്തിലും ഉപ സംഹാരാദ്ധ്യായത്തിലും (12.13.19) പ്രസ്താവിക്കുന്നു. 'ജന്മാദ്യ സ്യയതഃ എന്നു് ആ പരംസത്യത്തെ നിർദ്ദേശിക്കുകയും ചെയ്യു ന്നു. 'കൃഷ്ണസ്തു ഭഗവാൻ സ്വയം' (1.3.28) എന്നു് കൃഷ്ണനെ പരം തത്ത്വത്തിന്റെ മൂർത്തിയായി കല്പിക്കുകയും ചെയ്യുന്നുണ്ട്.ശൗന കാദികൾ സൂതനോട്ട് ആദ്യം ചോദിച്ചതുതന്നെ ദേവകീ നന്ദന നെക്കുറിച്ചാണ്. വേദപ്രതിപാദിതമായ പരംതത്ത്വം തന്നെ ശ്രീകൃഷ്ണൻ: ശ്രീകൃഷ്ണകഥതന്നെ ഭാഗവതവും. ഉപക്രമോപസം ഹാരങ്ങളിൽനിന്നും ഭാഗവത താത്പര്യംകൃഷ്ണകഥാനുകീർത്തനം തന്നെയെന്നു വ്യക്തം. ഇതരാവതാരങ്ങൾ കൃഷ്ണന്റെ ലീലകൾ: ഭക്തചരിതങ്ങളും അവതാരചരിതങ്ങളുമെല്ലാം ഭഗവത്പ്രാപ്തി ക്കുള്ള ഉപായങ്ങൾ. ഇവയാണല്ലൊ ആദ്യന്തം പ്രതിപാദിച്ചി

രിക്കുന്നതു്. ഇതരമാർഗ്ഗങ്ങൾ– 'മുഹ്യന്തിയത് സൂരയഃസൂരികാഃ കുപോലും ഭ്രമകാരണമാണ്. ഭാഗവതമാർഗ്ഗമാകട്ടെ സുഗമവും സുലഭവും സ്വാഭാവികവുമാകുന്നു. ആ സുഗമത അതിൻെറ ഫല ത്തിലും കാണാം–'ഈശ്വര:സദ്യോ ഹൃദ്യവരുദ്ധ്യതേ'–' (1.1.2) ഭാഗവതരൂപിയായ ഭഗവാനെ സേവിച്ചാൽ ഭഗവാൻ വേഗം ഹൃദയത്തിൽ വിളയാടും. ഭക്തി സ്തുതിയും. അഭക്തി നിന്ദയും ആകുന്ന അർത്ഥ വാദങ്ങൾകൊണ്ടു സമർത്ഥിക്കുന്നതും ഭാഗവത ധർമ്മത്തിൻെറ മഹിമതന്നെ. നിർഗ്ഗുണനിരാകാരമാർഗ്ഗത്തേ ക്കാൾ സച്ചിദാനന്ദസ്വരൂപനായ കൃഷ്ണനെയും കൃഷ്ണൻെറ വാങ് മയമൂർത്തിയായ ഭാഗവതത്തെയും അനുസരിക്കുകയാണ് മാനവ മനസ്സിനു് സുഗ്രഹമായ മാർഗ്ഗം: കാരണം മനസ്സിനു് നാമരൂപ ങ്ങളിൽ കൂടിയേ എന്തും ഗ്രഹിക്കാനാകൂ. ഭാഗവത ധർമ്മത്തിൽ കൂടി മനുഷ്യനെ ഭഗവാനിൽ എത്തിക്കുകയെന്നതാണ് ഭാഗവ തത്തിൻെറ താത്പര്യം.

എന്താണ ഭാഗവതധർമ്മം?

സ വൈ പുംസാം പരോ ധർമ്മോ യതോ ഭക്തിരധോക്ഷജേ
അഹൈതുക്യപ്രതിഹതാ യയാത്മാ സംപ്രസീദതി
(ഭാഗ 1.2.6)

സർവ്വേശ്വരനിൽ നിഷ്കാമവും നിരർഗ്ഗളവും ആയ ഭക്തി യാണ് മനുഷ്യൻെറ പരമധർമ്മം. അതുവഴി മനസ്സ് സുപ്രസന്ന മായിത്തീരുന്നു. വ്യാസനു് ഭാഗവതധർമ്മം ഉപദേശിച്ച നാരദ മഹർഷി രചിച്ച ഭക്തിസൂത്രത്തിൽ 'സാ തസ്മിൻ പരമപ്രേമ രൂപാ' എന്നാണ് ഭക്തിക്കു നിർവ്വചനം ചെയ്തിരിക്കുന്നതു് സ്വന്തം ആദ്ധ്യാത്മികാനുഭൂതികളുടെ വെളിച്ചത്തിൽ നാരദൻ രചിച്ച ഭക്തിസൂത്രങ്ങളുടെ ഒരു സുദീർഘവ്യാഖ്യാനമാണ് ഭാഗ വതം. ആ സൂത്രങ്ങളുടെ മൂർത്തിമദ്ഭാവമാണ് പ്രഹ്ലാദൻ. ഗുരൂ പദിഷ്ടമായ ഭാഗവതധർമ്മത്തെ വിശദീകരിക്കാൻ വ്യാസൻ അവലംബിച്ചതു് സ്വപിതാവായ പരാശരൻ രചിച്ച ആദിപു രാണത്തെയാണ്. പിതൃകൃതമായ വിഷ്ണുപുരാണത്തെ ഉപജീവി ച്ച് സതീർത്ഥ്യരായ ധ്രുവപ്രഹ്ലാദന്മാരുടെ ചരിതങ്ങളെ ഉൾ ക്കൊള്ളിച്ച് ഗുരൂപദിഷ്ടമായ പരമപ്രേമത്തെ വിസ്തരിച്ച് സച്ചിദാനന്ദസ്വരൂപനും വേദമൂർത്തിയുമായ ശ്രീകൃഷ്ണൻെറ ലീല കളിൽക്കൂടി മനുഷ്യനെ വേദനിർദ്ദിഷ്ടവും ബ്രഹ്മസൂത്ര

നിർണ്ണീതവുമായപരമലക്ഷ്യത്തിലേയ്ക്ക്—പരമസത്യത്തിലേക്ക് നയിക്കുന്ന പുരാണതിലകമാണ് ശ്രീമദ്ഭാഗവതം.

## ഉപസംഹാരം

എന്താണു പ്രതിപാദനരീതി?' ശ്രുതേനാർത്ഥേനചാഞ്ജസാ (2.10.2) ശ്രുതേന—വേദവാക്യങ്ങൾകൊണ്ട് ബ്രഹ്മാവിനു ഉപദേശിച്ചപ്പോൾ വേദവാക്യം ഉദ്ധരിച്ചു. സ്തുതികളിലും മന്ത്ര വർണ്ണങ്ങൾ പലതും കാണാം. അർത്ഥേന—താത്പര്യേണ: അവതാരചരിതങ്ങളും ഭക്തചരിതങ്ങളും ഭഗവല്ലീലകളായി വർണ്ണിച്ചു ഭഗവാനിലേയ്ക്കു നയിക്കുന്നു. അഞ്ജസാ—സാക്ഷാത്താ യിട്ട്: ഇതാ ആ പരംപൊരുൾ ഉണ്ണിക്കണ്ണനായി കാട്ടു കാട്ടി യും കാലിമേച്ചും കുഴലൂതിയും വെണ്ണകട്ടും വിളയാടുന്നതു കാണാൻ അമ്പാടിയിലേയ്ക്കു വരുവിൻ: അവിടെയതാ സനാ തനപൂർണ്ണബ്രഹ്മം നന്ദമന്ദിരത്തിൽ സകലജനമനോമോഹന നായി വിളയാടുന്നു.

ലക്ഷ്യം പരബ്രഹ്മം: സർഗ്ഗവിസർഗ്ഗാദികൾ തദീയലീല കൾ. ഉപായം ഭാഗവതധർമ്മം. ശ്രവണകീർത്തനാദികൾ ഭാഗവ തധർമ്മത്തിൻെറ പ്രായോഗിക സാധനകൾ. ഇതര സാധനകൾ ആരംഭത്തിൽ ക്ലേശകരങ്ങൾ. ഭാഗവതധർമ്മമാവട്ടെ ആദിയി ലും മദ്ധ്യത്തിലും അവസാനത്തിലും ആനന്ദദായകം. ആഹാരം കഴിക്കുമ്പോൾ 'തുഷ്ടി:പുഷ്ടി:ക്ഷുദപായോ/നുഘാസം'—ഓരോ ഉരുള കഴിക്കുമ്പൊഴും തുഷ്ടിയും പുഷ്ടിയും ക്ഷുന്നിവൃത്തി യും ഉണ്ടാകുന്നതുപോലെ ഭാഗവതരൂപിയായ ഭഗവാനെ ആശ്ര യിച്ചാൽ ത്രിതാപനാശവും ആത്മതുഷ്ടിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു. 'സ്വാദു സ്വാദു പദേ പദേ' എന്നാണ് പരീക്ഷിത് പറഞ്ഞതു്. 'ഭഗവത്കഥകൾ എത്ര പറഞ്ഞാലും ഞങ്ങൾക്ക് അലംഭാവമില്ല' എന്നു് ശ്രീശുകനും. 'ജ്ഞാനമാകുന്ന വെണ്ണ യിൽ വറുത്തു് പ്രേമമാകുന്ന മധുവിൽ മുക്കിയതാണു ഭാഗവതം എന്നത്രെ ശ്രീരാമകൃഷ്ണദേവന്റെ അരുളപ്പാടു്. ശ്രീഭഗവാനും ശ്രീമദ്ഭാഗവതവും സച്ചിദാനന്ദ സ്വരൂപികളാണ്: പോരാ, ശ്രീമദ്ഭാഗവതാഖ്യോ/യം പ്രത്യക്ഷ: കൃഷ്ണ ഏവ ഹി— സാക്ഷാൽ ശ്രീകൃഷ്ണൻതന്നെ ഭാഗവതം

പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ
ഓം ശ്രീകൃഷ്ണാർപ്പണമസ്തു.

ശ്രീരാമകൃഷ്ണാശ്രമം
കോഴിക്കോട്
24-7-86

സിദ്ധിനാഥാനന്ദസ്വാമി

# സംശോധകക്കുറിപ്പ്

ശ്രീമഹാഭാഗവതം കിളിപ്പാട്ട് കേരളീയജനതയുടെ നിത്യ പാരായണഗ്രന്ഥമാണ്. കേരളത്തിലങ്ങോളമിങ്ങോളം ഭാഗവതപാരായണത്തിനും അർത്ഥപ്രവചനത്തിനും ഭഗവത്കഥാശ്രവണത്തിനും താല്പര്യമേറി വരുകയും ചെയ്യുന്നു. അഷ്ടാദശ പുരാണങ്ങളിൽ അതിപ്രധാനങ്ങളായ വിഷ്ണുപുരാണവും ശ്രീമഹാഭാഗവതവും വിഷ്ണുഭക്തരായ ഹൈന്ദവ ജനതക്കു പ്രത്യേകിച്ചും പ്രാണസമാനമായിട്ടാണ് ഭവിച്ചിട്ടുള്ളത്. ആദ്യന്തവിഹീനവും സച്ചിദാനന്ദാത്മകവുമായ പരമാത്മശക്തിയുടെ മൂർത്തിമദ്ഭാവമായി അവതാരംപൂണ്ട ശ്രീകൃഷ്ണൻെറ ബാല്യകാലലീലകൾക്കു മുഖ്യസ്ഥാനം കല്പിച്ചുകൊണ്ട് അദ്ദേഹത്തിൻെറ ജീവിതകഥാരചന നിർവഹിക്കപ്പെട്ടിരിക്കുന്ന ഈ മഹാപുരാണം ലൗകികാലൗകികഭേദമെന്യേ മുഖ്യസമ്പത്തായി കരുതപ്പെട്ടുപോരുന്നു. പലപ്പോഴായി അച്ചടിയന്ത്രങ്ങളിലൂടെ പുറത്തിറങ്ങിയ ഇതിൻെറ പലപതിപ്പുകളിലും അപപാഠങ്ങളും സ്ഖലിതങ്ങളും കണക്കില്ലാതെ കടന്നുകൂടിയിട്ടുള്ളതിനാൽ ദോഷവിനിർമ്മുക്തമായ ഒരു ഭാഗവതം പതിപ്പിൻെറ പ്രകാശനം കാലത്തിൻെറ ഒരു ആവശ്യമായിത്തീർന്നിരിക്കുന്നു. കഴിയുന്നത്ര സമഗ്രവും സർവാംഗീണവുമായ സംശോധനത്തിനുശേഷം പിഴയില്ലാത്ത ഒരു ഭാഗവതപ്പതിപ്പു തയ്യാറാക്കണമെന്നു് കേരളസാഹിത്യ അക്കാദമി തീരുമാനിച്ചതിൻെറ ഫലമാണ് ഈ സംശോധിതസംസ്കരണം.

കേരളത്തിൻെറ വടക്കും തെക്കുംനിന്നു് പലപ്പോഴായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഭാഗവതത്തിൻെറ പല പതിപ്പുകളും ചേർത്തുവച്ചു വായിച്ച് മഹാപണ്ഡിതന്മാരുടെ സാഹായ്യത്തോടെ സംശയനിവൃത്തി വരുത്തി ശുദ്ധപാഠങ്ങൾ കണ്ടുപിടിച്ച് തയ്യാറാക്കിയിട്ടുള്ള ഈ പ്രസിദ്ധീകരണം നിശ്ശേഷം സ്ഖലിതനിർമ്മുക്തമാണെന്നു് അവകാശപ്പെടാനാവില്ലെങ്കിലും ഏറിയപങ്കും ദോഷരഹിതമാണെന്നു് ഉറപ്പിച്ചു പറയാം. അർത്ഥഗ്രഹണം സുഗമമല്ലാത്തവിധം പരിഭാഷ പലയിടങ്ങളിലും കൃത്രിമത്വം കലർന്നും വികലമായും കാണുന്നുണ്ട്. മൂലഗ്രന്ഥവുമായി ഒത്തുനോക്കി അർത്ഥഗ്രഹണം സുകരമാക്കാൻ

എന്റെ മാന്യസുഹൃത്തും അഭിവന്ദ്യനുമായ പ്രൊഫസർ ജി. ബാലകൃഷ്ണൻനായർ എനിക്കു തുണയായിനിന്നു എന്ന വസ്തുത കൃതജ്ഞതാപുരസ്സരം പ്രകൃതത്തിൽ അനുസ്മരിച്ചുകൊള്ളുന്നു. സ്വതവേ സ്ഥൂലമായ ഈ ഗ്രന്ഥത്തെ, വിശദമായ വ്യാഖ്യാന ക്കുറിപ്പുകൾ ഇതിലുമേറെ സ്ഥൂലമാക്കുമെന്നതിനാൽ സാമാന്യവായനക്കാരന് അർത്ഥഗ്രഹണം ദുഷ്ക്കരമായേക്കാനിടയുണ്ടാകുന്ന സന്ദർഭങ്ങൾ മാത്രമേ അർത്ഥവിവരണത്തിനായി അംഗീകരിച്ചിട്ടുള്ളു. അതും അടിക്കുറിപ്പായിത്തന്നെ ചേർത്തിട്ടുമുണ്ട്. അസംഖ്യം പാഠഭേദങ്ങളെ നേരിടേണ്ടി വന്നതിനാലും സ്ഥലപരിമിതിയാലും പ്രത്യേകമായി പാഠഭേദങ്ങളെടുത്തു കാണിച്ചിട്ടില്ല. ഉത്തമമെന്നു ബോദ്ധ്യം വരുത്തിയ പാഠങ്ങൾ മാത്രമേ ഇതിൽ സ്വീകരിച്ചിട്ടുള്ളു. അദ്ധ്യാത്മജ്ഞാനതല്പരന്മാർക്കു് പ്രത്യേകം കൗതുകമുളവാക്കുന്ന പ്രഹ്ലാദസ്തുതിക്കു് (സപ്തമസ്കന്ധം) പദംപ്രതി വ്യാഖ്യാനം നല്ലാതെ അന്വയരീതിക്കനുസരണമായി ഭാവാർത്ഥം യോജിപ്പിച്ചു് അർത്ഥവിവരണം തയ്യാറാക്കി ഇതിൽ ചേർത്തിട്ടുണ്ടു്. തൃശ്ശിവപേരൂർ യോഗക്ഷേമംകമ്പനി ക്ലിപ്തം വകയായി മംഗളോദയം പ്രസ്സിൽ അച്ചടിച്ചു് 1102-ൽ പ്രസിദ്ധപ്പെടുത്തിയ ശ്രീമഹാഭാഗവതം കിളിപ്പാട്ടും എസ്. ററി. റെഡ്യാർ പലപ്പോഴായി പ്രസാധനം ചെയ്ത നാലു പതിപ്പുകളും ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം പ്രസിദ്ധപ്പെടുത്തിയ പല പതിപ്പുകളിൽ മൂന്നെണ്ണവും പരിശോധന ഗ്രന്ഥങ്ങളായി ഉപയോഗിച്ചിട്ടുണ്ടു്. ഹൈന്ദവസംസ്കാരത്തിന്റെ നിത്യനൂതനത്വത്തിനു നിദാനമായും മതപരമായ ഏകമതീഭാവത്തിന്റെ പ്രചോദനമായും കേരളീയഹിന്ദുജനതയുടെ മനോദർപ്പണത്തിലെന്നും പ്രതിബിംബിക്കുന്ന ഭക്തിദീപമായും ശ്രീമഹാഭാഗവതം കിളിപ്പാട്ടു് പരിശോഭിക്കുന്നു. ഇതിന്റെ പ്രകാശനത്തിനു മുൻകൈയെടുത്ത കേരള സാഹിത്യ അക്കാദമിപ്രവർത്തകർ തീർച്ചയായും അഭിനന്ദനാർഹർതന്നെ. അവരോടു് എനിക്കുള്ള കടപ്പാടു് വാക്കുകളിൽ ഒതുക്കാൻ കഴിയുന്നതല്ല. കേരളീയ സഹൃദയസമക്ഷം ഭക്തിവിനയാന്വിതം ഈ സംശോധിതപ്പതിപ്പു് സമർപ്പിക്കുവാൻ എനിക്കു് അതിയായ സന്തോഷമുണ്ടു്.

സംശോധകൻ

# അവതാരിക

ഭാരതീയ ഹൈന്ദവജനതയുടെ ഭൗതികവും ആദ്ധ്യാത്മികവും സാംസ്കാരികവുമായ പുരോഗതിക്ക് അഷ്ടാദശ പുരാണങ്ങൾ ഗണ്യമായ സമ്മർദ്ദവും പ്രേരണയും ചെലുത്തുന്നുണ്ട്. ജ്ഞാനസിദ്ധിയും അതിലൂടെ ഭക്തിലാഭവും ഭക്തിമൂലം മുക്തിയും എന്നതാണ് സകല പുരാണങ്ങളുടെയും കാതലായ സാരം. ജീവിച്ചുകൊണ്ടിരിക്കെത്തന്നെ നേടാവുന്നതാണ മോക്ഷം എന്ന വസ്തുത ഏറെ വിശദീകരണം കൂടാതെതന്നെ മനസ്സിലാക്കാവുന്നതേയുള്ളു. സമുൽകൃഷ്ടവും ഉദാത്തവുമായ മാനവജീവിതത്തെ സഫലമാക്കുന്ന ആസ്തിക്യബോധം ഭൗതികജീവിതത്തിൽ അരുളുന്ന നേട്ടങ്ങളും കുറച്ചൊന്നുമല്ല. ഈ ആസ്തിക്യബോധത്തെ അരക്കിട്ടുറപ്പിക്കുന്ന മഹത്ഗ്രന്ഥങ്ങളത്രേ പതിനെട്ടു പുരാണങ്ങൾ. ബ്രഹ്മം, പാത്മം, വൈഷ്ണവം, ശൈവം, ലൈംഗം, ഗാരുഡം, നാരദീയം, ഭാഗവതം, ആഗ്നേയം, സ്കാന്ദം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, വാമനം, വാരാഹം, മാത്സ്യം, കൗർമ്മം, ബ്രഹ്മാണ്ഡം എന്നീ അഷ്ടാദശ പുരാണങ്ങൾ ബ്രഹ്മനിർമ്മിതവും ബ്രഹ്മജ്ഞാനത്തെ പ്രകാശിപ്പിച്ചു മുക്തിപദം ചേർക്കുന്നതും ആണ്. സംസ്കൃതത്തിലുള്ള വിഷ്ണുഭാഗവതമോ ദേവീഭാഗവതമോ ഏതാണ് 'ഭാഗവതം എന്ന പുരാണ സംജ്ഞകൊണ്ടു വിവക്ഷിതം എന്ന കാര്യം പണ്ടുമുതൽക്കേ തർക്കവിഷയമായിട്ടുണ്ട്. ഇതേപ്പററി കേരള സാഹിത്യ ചരിത്രകർത്താവു ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.* "അഷ്ടാദശപുരാണങ്ങളും ആവിർഭവിച്ചതിനുമേൽ അവയുടെ മകുടസ്ഥാനത്തിൽ വിഷ്ണുഭക്തിസംവദ്ധകമായി ദാക്ഷിണാത്യനായ ഏതോ സിദ്ധൻ രചിച്ച് ഉപദേശിച്ച ഒരു വിശിഷ്ടഗ്രന്ഥമാണ് ഭാഗവതം എന്നു ഞാൻ വിശ്വസിക്കുന്നു. പ്രക്ഷിപ്തങ്ങൾ നുഴഞ്ഞുകയറാത്ത ഒരു പുരാണമാണ് ഭാഗവതം എന്നുള്ളതു് അതിൻെറ മഹിമോപാധികളിൽ ഒന്നാണെന്ന് നാം ഓർക്കേണ്ടതുണ്ട്." വസ്തുതയെന്തു തന്നെയായാലും കലിയുഗാ

* കേരളസാഹിത്യചരിത്രം വാല്യം 2 പേജ് 584-ഉള്ളൂർ

രംഭത്തിൽ ജീവിച്ചിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്ന വ്യാസമഹർഷിയിലാണ് ആ പതിനെട്ടു പുരാണങ്ങളുടെയും കർത്തൃത്വം ആരോപിക്കപ്പെട്ടുപോരുന്നത് എന്നതിൽ തർക്കമില്ല. മഹാഭാരത യുദ്ധത്തിന്റെ അവസാനത്തോടുകൂടിയാണ് കലിയുഗം ആരംഭിക്കുന്നതെന്നത്രേ വിശ്വാസം. മഹാഭാരതയുദ്ധത്തിലെ വീരപുമാന്മാരുടെ സമകാലികനാണല്ലോ വ്യാസൻ. അദ്ദേഹം രചിച്ച പുരാണങ്ങളിലെ രാജവംശചരിത്രങ്ങൾ മഹാഭാരതകാലംവരെയുള്ള വസ്തുതകളിൽ വന്നവസാനിക്കുന്നതായി തോന്നാം. എന്നാലും ആ ചരിത്രം പിൽക്കാല സംഭവങ്ങളിലേക്കുകൂടി കടന്നു വ്യാപിച്ചിരിക്കുന്നു. മാത്സ്യം, വായവ്യം, ബ്രഹ്മാണ്ഡം, വൈഷ്ണവം, ഗാരുഡം, ഭവിഷ്യം, ഭാഗവതം എന്നിത്രയും പുരാണങ്ങളിൽ ഭൂതകാലരാജവംശത്തിന്റെ പരമ്പര പരാമൃഷ്ടമായിരിക്കുന്നു; തുടർന്ന് ഭവിഷ്യത്കാലവംശപരമ്പരയിലേക്കും ചരിത്രം നീണ്ടുപോകുന്നുണ്ട്. സംഭവിക്കാനിരിക്കുന്ന വസ്തുക്കളുടെ കഥനം ആർഷമായ ദീർഘദർശനത്തിന്റെ ഫലമാണെന്നു കല്പിച്ചാൽ മാത്രമേ ബാക്കി പുരാണങ്ങളും വ്യാസനിർമ്മിതമാണെന്നു വന്നുകൂടൂ. ഭാരതചരിത്രത്തിലെ ഏടുകളിൽ ലിഖിതങ്ങളായ പല വംശചരിത്രങ്ങളെക്കുറിച്ചും വംശപരമ്പരയെക്കുറിച്ചും വ്യക്തമായ തെളിവുകൾ നല്കാനും ചില പുരാണങ്ങൾ സഹായകമായിട്ടുണ്ട്.

**ഭാഗവതപുരാണത്തിന്റെ സ്ഥാനം**

ഭാഗവതപുരാണത്തിന് ഏററവും കുറഞ്ഞത് ആയിരത്തിൽപരം വർഷങ്ങളുടെ പഴക്കമുണ്ടെന്നു പറയപ്പെടുന്നു. ക്രിസ്തുവർഷം ഒമ്പതാംശതകത്തിനും പന്ത്രണ്ടാം ശതകത്തിനും ഇടയ്ക്കു വിരചിതമായി ഭാഗവതപുരാണം എന്നു വിശ്വസിക്കുവാൻ ചില യുക്തികളും അതിനു ചില തെളിവുകളും ഉണ്ട്. പണ്ഡിതസാർവ്വഭൗമനായ ശ്രീ. എൻ. ഗോപാലപിള്ള അതിനെക്കുറിച്ച് ഇങ്ങനെ പറയുന്നു:* "ഒമ്പതാംശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന ശങ്കരാചാര്യർ ഇത്രപ്രസിദ്ധമായ ഭാഗവതപുരാണത്തെ സ്മരിച്ചുകാണുന്നില്ല. പന്ത്രണ്ടാംശതകത്തിൽ ജീവിച്ചിരുന്ന, 'ഗീതഗോവിന്ദ' കർത്താവായ ജയദേവനു സുവിദിതമായിരുന്ന 'രാധാപ്രേമ' കഥ ഭാഗവതത്തിന് അജ്ഞാതമാണ്. ഇക്കാരണങ്ങൾകൊണ്ട്

---

* ശ്രീമഹാഭാഗവതം കേരളഭാഷാഗാനം—തർജ്ജമ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള അവതാരിക

ഒമ്പതും പന്ത്രണ്ടും ശതാബ്ദങ്ങൾക്കിടയ്ക്കാണ് ഭാഗവതത്തിന്റെ ഉല്പത്തിയെന്ന് ഊഹിക്കുന്നുണ്ട്. എന്നാൽ അതിൽ പ്രതിപാദ്യങ്ങളായ പല വസ്തുതകളുടെയും പുരാതനത്വം അസന്ദിഗ്ദ്ധമാണ്.''

ഭാഗവതമതം വൈദികകാലം മുതല്ക്കു ക്രമാനുസൃതമായി വികസിച്ച് അഭിവൃദ്ധിപ്പെട്ടുപോന്നതാണ്. ഭക്തിയാണ് അതിന്റെ ജീവൻ. പ്രപഞ്ചാധാരഭൂതമായ വിഷ്ണുശക്തിയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള ഉപാസനയത്രേ ഭക്തിസിദ്ധിക്കായുള്ള വിവിധമാർഗ്ഗങ്ങളിൽ മുഖ്യം. വിഷ്ണുവിന്റെ ദശാവതാരങ്ങളിൽ ഒമ്പതാമത്തേതായ കൃഷ്ണന്റെ ഉപാസന, ആരാധനം, പ്രകീർത്തനം തുടങ്ങിയവ ഭാരതീയ ജനജീവിതത്തിന്റെ അനുപേക്ഷണീയാചാരങ്ങളും ധർമ്മങ്ങളുമായിത്തീർന്നതു് പുരാതന ഭാരതീയ സംസ്കാരചരിത്രത്തിൽ പ്രാധാന്യമർഹിക്കുന്നുണ്ട്. മാനവജീവിതം സുഖദുഃഖസമ്മിശ്രമാണ്. ദുഃഖത്തെ അതിജീവിച്ച് സുഖം നേടാനുള്ള ത്വരയാണ് ജീവിതത്തെ നയിക്കുന്നതു്. സുഖം തേടി മനുഷ്യൻ ചെന്നെത്തുന്നതോ ദുഃഖത്തിന്റെ പടുകുഴിയിലും. സുഖത്തെപ്പററിയുള്ള മനുഷ്യസങ്കല്പം കാലം, ദേശം, സമൂഹസ്വഭാവം, പരിഷ്കൃതി, വിജ്ഞാനസമ്പാദനം തുടങ്ങിയ നിരവധികമായ ഉപാധികളെ ആശ്രയിച്ചുള്ളതാകയാൽ സർവ്വത്ര ഭിന്നമാകുന്നു. തന്മൂലം മനുഷ്യരാശിക്കു് ഇച്ഛാനുരൂപമായ സുഖപ്രാപ്തി കേവലം മരുമരീചികയായിട്ടവശേഷിക്കുകയും ചെയ്യുന്നു. അങ്ങനെ ലോകജീവിതം ദുഃഖങ്ങളും ദുരിതങ്ങളും നിറഞ്ഞതായി സദാ അനുഭവപ്പെടുന്നു. വിവേകിയും ചിന്താശീലനുമായ മനുഷ്യൻ ദുഃഖദുരിതങ്ങളിൽനിന്നു മോചനം കണ്ടെത്താനുള്ള അന്വേഷണം തുടങ്ങിയിട്ടു് കാലം ഏറെയായി. മനുഷ്യചരിത്രത്തോളംതന്നെ പഴക്കം കാണും ആ അന്വേഷണചരിത്രത്തിനു്. സുഖം നേടാനുള്ള ഈ യത്നത്തിലാണ് മതങ്ങളും, ധർമ്മസിദ്ധാന്തങ്ങളും, കലകളും, ശാസ്ത്രങ്ങളും എല്ലാം രൂപംകൊള്ളുന്നതു്. ഇവയുടെയെല്ലാം പരമലക്ഷ്യം ശാശ്വതസുഖം അഥവാ കേവലാനന്ദമാണെന്നു് സൂക്ഷ്മവിചിന്തനം തെളിയിക്കും. ആസ്തികമതങ്ങളെല്ലാം ആനന്ദമന്വേഷിച്ചും അഖണ്ഡാനന്ദരൂപമായ ഒരു അത്ഭുതസത്തയിൽ ചെന്നെത്തുന്നു. സർവ്വാധാരമായി, സർവ്വാന്തര്യാമിയായി സർവ്വനിയന്താവായിട്ടുള്ള ഒരു ചൈതന്യ

വിശേഷമാണത്. ഭിന്നമതങ്ങൾ ഭിന്നനാമങ്ങളിൽ അതിനെ വാഴ്ത്തുന്നു. ഭിന്നമതാനുയായികൾ ഭിന്നാചാരങ്ങളിലൂടെ അതിലേക്കു നീങ്ങുന്നു.

**ഭക്തിമാർഗ്ഗം**

ഈശ്വരഭജനത്തിൽ ഏർപ്പെടുന്ന ജനങ്ങളെ നാലുതരക്കാരായി വകതിരിച്ച്, ജ്ഞാനി എന്ന നാലാമത്തെ വിഭാഗത്തിൽ പെടുന്നവർക്ക് ഇതരാപേക്ഷമായുള്ള മേന്മയെന്തെന്ന് ഭഗവാൻ ഗീതയിൽ വിവരിക്കുന്നു. * "ഭാരതവംശത്തിൽ ജനിച്ച ശ്രേഷ്ഠനായ അല്ലയോ അർജ്ജുന, രോഗാദി പീഡകൊണ്ടു ദുഃഖിക്കുന്നവൻ, പരമസത്യമെന്തെന്നറിയുവാൻ കൗതുകമുള്ളവൻ, ഭൗതികസമ്പത്തു കൊതിക്കുന്നവൻ, പരമതത്ത്വം അറിഞ്ഞവൻ എന്നിങ്ങനെ നാലുതരത്തിൽപ്പെട്ട പുണ്യാത്മാക്കളായ ആളുകൾ ഈശ്വരനായ എന്നെ ഭജിക്കുന്നു." ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി എന്നിങ്ങനെ ക്രമാനുഗതമായി വകതിരിച്ചിരിക്കുന്നതിൽ നിന്ന് മനുഷ്യരാശി ഒന്നടങ്കം ഭക്തിലാഭത്തിനർഹമാണെന്ന വസ്തുത വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ദുഃഖിതൻ ദുഃഖമോചനത്തിനായും ജിജ്ഞാസു സത്യാന്വേഷകനായും, അർത്ഥാർത്ഥി പ്രതിഫലേച്ഛുവായും ഈശ്വരനെ ഭജിക്കുന്നു; തന്മൂലം അവരെല്ലാം ഭക്തർതന്നെ; എന്നാലും ജ്ഞാനി ഭഗവത് സ്വരൂപംതന്നെയാകയാൽ മററു മൂന്നു കൂട്ടരെക്കാളും ശ്രേഷ്ഠനാണ് എന്നു തുടർന്നു ഗീതയിൽ പ്രസ്താവിക്കുന്നുണ്ട്. ഇതു പരിഗണിക്കുമ്പോൾ ഏതു താണനിലയിലുള്ള മനുഷ്യനും അല്പാല്പമായി ഭക്തിമാർഗ്ഗത്തിലെത്തിച്ചേർന്ന് സുകൃതിയാകുവാനും ബ്രഹ്മജ്ഞാനിയായി പരിണമിക്കുവാനും കഴിയുമെന്നുള്ള വസ്തുത സുഗ്രഹമാണല്ലോ.

ഭക്തിമാർഗ്ഗത്തിന് കർമ്മമാർഗ്ഗത്തെയും ജ്ഞാനമാർഗ്ഗത്തെയും അപേക്ഷിച്ച് പ്രായോഗികത വളരെ കൂടുതലുണ്ടെന്ന കാര്യവും പ്രകൃതത്തിൽ സ്മരിക്കേണ്ടതുണ്ട്. അതുകൊണ്ടുതന്നെയാണ് ജ്ഞാനികളെക്കാളും കർമ്മികളെക്കാളും മീതെ യോഗിയെ പ്രതിഷ്ഠിച്ച് യോഗികളിൽ ശ്രദ്ധയും ഭക്തിയുമുള്ളവനാണ് ശ്രേഷ്ഠൻ എന്നു ഗീത പ്രഖ്യാപിക്കുന്നത്. യഥാർത്ഥജ്ഞാനമെ

* ശ്രീമദ്ഭഗവദ്ഗീതാ ശിവാരവിന്ദം ഭാഷ്യം ഏഴാമദ്ധ്യായം പതിനാറാം പദ്യം: പ്രൊഫസർ ജി. ബാലകൃഷ്ണൻ നായർ.

ന്നതു് ദ്വന്ദ്വാതീതമായ പാരമാർത്ഥികബോധമാകയാൽ സാധാരണമനുഷ്യനു ജ്ഞാനിയുടെ പദവിയിലേക്കുയരുക ക്ഷിപ്രസാദ്ധ്യമല്ല. നിഷ്കാമകർമ്മമാണല്ലോ കർമ്മമാർഗ്ഗികൾക്കു കല്പിച്ചിരിക്കുന്നതു്. ആ നിഷ്കാമകർമ്മമാകട്ടെ അനാസക്തമായ മനോഭാവത്തിൽനിന്നു മാത്രമേ സംജാതമാകൂ. ക്ഷുദ്രങ്ങളും പ്രാകൃതങ്ങളുമായ ജന്തുവാസനകളെ നിയന്ത്രിക്കുക, ശുദ്ധിയിലേക്കു പടിപടിയായി നീങ്ങുക, ആത്മശക്തിയെ ശുദ്ധമാക്കുക അനന്തരം ആ ആത്മശക്തിയെ എല്ലാ ജീവരാശികളുടെയും ഗുണത്തിനുവേണ്ടി വിനിയോഗിക്കുക എന്നിവയെല്ലാം പ്രായേണ ലഘുസാദ്ധ്യമല്ലെന്നു തോന്നാം. എന്നാൽ ഭക്തിമാർഗ്ഗത്തിലൂടെ ഇതെല്ലാം നിഷ്പ്രയാസം നേടാമെന്നുള്ളതാണ് പരമാർത്ഥം. ഏതു നിലയിൽ ജീവിക്കുന്നവനും എത്ര എളിയവനോ വലിയവനോ ആകട്ടെ, ആചരിക്കാവുന്ന വിധം അത്യന്തം ലളിതവും ലഘുവുമാണ് ഭക്തിപരമായ ഉപാസനാദികൾ. ലൗകിക വാസനകളിൽനിന്നു മനുഷ്യനെ തെല്ലുപോലും അകററാതെ, അവൻെറ പ്രകൃതിവാസനയെ ലേശവും നിയന്ത്രിക്കാതെ ക്ഷേമകരമായ മാർഗ്ഗത്തിലേക്കുതിരിച്ചുവിടാൻ ശ്രമിക്കുന്ന ഈ ഭക്തിമാർഗ്ഗം.* ''മനുഷ്യനു മൗലികങ്ങളായ ചില ജന്മവാസനകളുണ്ടു്. മിഥുനഭാവം, മാതൃഭാവം തുടങ്ങിയവയിൽ നിന്നുദിക്കുന്ന ചില നിസർഗ്ഗഗുണവിശേഷങ്ങളുണ്ടു്. അവയെ പുടപാകംചെയ്തു ശുദ്ധീകരിച്ചു് ഒരു മഹാലക്ഷ്യത്തിലേക്കു ആനയിക്കുകയാണ് ഭക്തികൊണ്ടു സാധിക്കുന്നതു്. പേമാരിപെയ്തു കലങ്ങി മറിഞ്ഞു പെരുകിവരുന്ന ജലപ്രവാഹത്തെ ഒന്നു തടഞ്ഞു നിർത്തി വീണ്ടും കീഴോട്ടു പായിച്ചു് ഒരു ജനപദത്തിനു് പ്രകാശംനല്കുന്ന വൈദ്യുതശക്തിയാക്കിമാററാം. നിലയ്ക്കുനിർത്തി ശുദ്ധീകരിച്ചു് ബഹുജനങ്ങൾക്കു് പാനയോഗ്യമായ സ്വച്ഛജലവുമാക്കാം. അതുപോലെതന്നെ പ്രകൃതിവാസനകളെ ശുദ്ധീകരിച്ചു ഭക്തിയെന്ന മഹനീയ മനോഗുണമാക്കി മനുഷ്യസമുദായത്തിനു് ഉപകാരകമാക്കാം. ആ വാസനകളെ തടഞ്ഞുനിർത്തി നശിപ്പിക്കാനാണ് ഭക്തിസഹകൃതമല്ലാത്ത മാർഗ്ഗങ്ങളിലൂടെ ശ്രമിക്കുന്നതു്. ആ ശ്രമങ്ങൾ ഏതുഘട്ടത്തിലും പരാജയമടഞ്ഞുവെന്നുവരാം.''

---

* ശ്രീമഹാഭാഗവതം കേരളഭാഷാഗാനം അവതാരിക: ശ്രീ. എൻ. ഗോപാലപിള്ള

## കൃഷ്ണഭക്തിയുടെ പ്രസക്തി

അളന്നു തിട്ടപ്പെടുത്താനും അറിഞ്ഞു ബോദ്ധ്യപ്പെടുവാനും കഴിയാത്ത അത്ഭുതകരമായ ഒരു ശക്തി വിശേഷത്തെയാണല്ലോ മനുഷ്യൻ അന്വേഷിക്കുന്നത്. മനുഷ്യന്റെ ഭക്തിപ്രേരിതമായ അന്വേഷണശക്തി ആ അഖണ്ഡചൈതന്യത്തിന്റെ നേർക്ക് അവനെ നയിക്കുന്നു. അതിന്റെ രൂപമെന്തെന്നോ സ്വഭാവമെന്തെന്നോ പരിച്ഛേദിച്ചറിയാൻ കഴിവില്ലാതെ മനുഷ്യൻ ആ സങ്കല്പത്തിന്റെ മുന്നിൽ തലകുനിക്കുന്നു. സങ്കല്പത്തെ എങ്ങനെയാണ് എളുപ്പത്തിൽ ആരാധിക്കുക? ഒരു രൂപം ആ സങ്കല്പത്തിനു ഉണ്ടാക്കിയാലേ കഴിയൂ. ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവും അനാദിമദ്ധ്യാന്തമായ ചൈതന്യത്തെയാണ് ഉൾക്കൊള്ളുന്നതെങ്കിലും പ്രായോഗികത പ്രമാണിച്ചു നോക്കുമ്പോൾ മനുഷ്യന് ഭക്തിപൂർവ്വം ആരാധിച്ചുപാസിക്കാൻ ഒരു രൂപം ആവശ്യംതന്നെ എന്നു കാണാം. മനുഷ്യനു ഹിതമായ ഏതുരൂപത്തെയും ആരാധിക്കാമെന്നു ജ്ഞാനികളായ ആചാര്യന്മാർ സിദ്ധാന്തിക്കുന്നു. ഭഗവദ്ഗീതയിൽ ഇതിനെപ്പററി ഇങ്ങനെ പറയുന്നു:

''യോ യോ യാം യാം തനുംഭക്തഃ ശ്രദ്ധയാർച്ചിതു മിച്ഛതി
തസ്യതസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.''

(അദ്ധ്യായം 7. ശ്ലോകം 21)

* ''ഏതേതു ഭക്തൻ ഏതേതു് ഇഷ്ടദേവതാമൂർത്തിയെ പൂർണ്ണവിശ്വാസത്തോടെ ഉപാസിക്കുവാൻ കൊതിക്കുന്നുവോ അതാതു ഭക്തന് ആ ഇഷ്ടദേവതയിൽത്തന്നെയുള്ള വിശ്വാസവും ഭക്തിയും ഭക്തഹൃദയത്തിൽ ആത്മാവായി വർത്തിക്കുന്ന ഞാൻ വളർത്തി അചഞ്ചലമാക്കി ഉറപ്പിക്കുന്നു.'' മനുഷ്യനു ഹിതമെന്നു തോന്നുന്ന ഏതു രൂപത്തെയും ദൃഢവിശ്വാസത്തോടെ ഉപാസിക്കാമെന്നും ആ ഉപാസനാമൂർത്തി പരമാത്മാവുതന്നെയെന്ന വിശ്വാസമാണ് അത്യന്താപേക്ഷിതമെന്നും അങ്ങനെയായാൽ പരമാത്മാവുതന്നെ ഭക്തന്റെ സങ്കല്പമനുസരിച്ചുള്ള ഇഷ്ടദേവതയുടെ രൂപത്തിൽ ഉള്ളിലും പുറത്തും അവനെ അനുഗ്രഹിക്കാനെത്തുമെന്നും ഭഗവാൻ ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. ഈ ഘട്ടത്തിലാണ് ലീലാമാനുഷനായ ശ്രീകൃഷ്ണന്റെ നേർക്കുള്ള ജനവിശ്വാസത്തിന്റെയും അചഞ്ചലഭക്തിയുടെയും പ്രസക്തി വ്യക്തമാകുന്നത്. ദശാവതാരങ്ങളിൽ

* ശിവാരവിന്ദം ഗീതാഭാഷ്യം, പേജ്: 397–398

ഏററവും മനോഹരമായ രൂപം ശ്രീകൃഷ്ണനാണ് പ്രത്യക്ഷപ്പെടുത്തുന്നതെന്ന വസ്തുത അനുഭവസിദ്ധമാണ്. ഹൃദ്യതരമായ രൂപവും ആകർഷകമായ ജീവിതശൈലിയും വിശ്വാസദാർഢ്യമുദിപ്പിക്കുവാൻ പ്രേരകമായ കർമ്മപരിപാടിയും ആ കൃഷ്ണപരമാത്മാവിൻെറ ജീവിതോദന്തത്തിൽ നിറഞ്ഞുനില്ക്കുന്നു. വാത്സല്യം പിടിച്ചുപററുന്ന ഉണ്ണിക്കിടാവായും, സാഹോദര്യവും സൗഭ്രാത്രവും ആദാനപ്രദാനം ചെയ്യുന്ന ലീലാഗോപാലനായും, പവിത്രമായ മാതൃഭാവത്തിൽ ഭക്തിയെ ലയിപ്പിക്കുന്ന തായാട്ടുകളുടെ തലവനായും, ദാമ്പത്യബന്ധത്തിൻെറ എല്ലാപിണികളും അകററി ദമ്പതികളെ ലൗകികവിനിർമ്മുക്തരും നിത്യമുക്തരുമാക്കി മാററുന്ന ഗോപികാവല്ലഭനായും, ധർമ്മരക്ഷകനും ആപദ്ബാന്ധവനുമായ പാർത്ഥസാരഥിയായും, ഉദ്ധവാദികൾക്ക് ഹിതോപദേശം ചെയ്യുന്ന പരമാത്മചൈതന്യമായും, ധർമ്മച്യുതിയിൽ കലികാലമൂർച്ഛയിൽ പ്രളയശൂന്യതയിലേക്കു ലയിക്കുന്ന സത്യദർശകനായും ഭാസിച്ച ഭഗവാൻ ശ്രീകൃഷ്ണൻെറ സ്വഭാവസവിശേഷതകളെല്ലാം തന്നെ രൂപംപോലെ ഹൃദ്യവും മധുരതരവുമായി മാനവൻ കാണുന്നതിലെന്താണത്ഭുതം? അറിവുവയ്ക്കുന്നകാലം മുതൽ മനുഷ്യനു് മനസ്സിനിണങ്ങുന്ന ലൗകികപ്രകൃതികളാണ് ബാലഗോപാലൻ കാഴ്ചവയ്ക്കുന്നതു്. ഉണ്ണിക്കൃഷ്ണൻെറ രൂപവും ഭാവവും, കർമ്മങ്ങളും ആക്കും അത്യാഹ്ലാദകരമാണ്. കുട്ടികൾക്കു പ്രിയപ്പെട്ട ചങ്ങാതിയും വാത്സല്യം നിറഞ്ഞ ഹൃദയമുള്ളവൎക്ക് വത്സല സന്താനവുമാണ് ബാലകൃഷ്ണൻ. അമ്മമാരെ അമ്പരപ്പിക്കുന്ന വിനോദപരിപാടികളിലൂടെ ആ പൈതൽ മാതൃസാമാന്യത്തിൻെറ മുഴുവൻ മഹിതാരാധനാപാത്രമായിത്തീരുന്നു. ഗോപവനിതമാരിൽ രാഗഭാവമുദിപ്പിച്ചും രാഗം പകന്നും മന്മഥലീലകളാടി അവരെ ഉന്മദിപ്പിച്ചും ജീവിതത്തെ ഉന്മത്തമാക്കുന്ന രതിഭാവത്തിൻെറ പരകോടിയിലെത്തിക്കുകയും അനന്തരം ഓരോരോ അനുഭവപാഠങ്ങളിലൂടെഅവരുടെ 'ഞാനെന്നഭാവ' മകററി അവരിൽ ലൗകികവിരക്തി ഉദ്ദീപ്തമാക്കി സ്ഥിരവും സുദൃഢവുമായ ഭക്തിയിലേക്ക് അവരെ കടത്തുകയും ചെയ്യുന്നു.ധർമ്മനിരതവും ന്യായാനുഗുണവുമായ സംതൃപ്തജീവിതത്തിൻെറ നന്മകളെയും സുഖത്തെയും ആരു നശിപ്പിക്കുന്നുവോ അവരെയെല്ലാം ഹിംസിച്ച് മനുഷ്യസമുദായത്തിൽ

ധർമ്മം സംസ്ഥാപിക്കുന്നു. പരദ്രോഹം ലക്ഷ്യമാക്കി അസത്യ കഥനംചെയ്യുന്നവരെയും അനൃതം കാട്ടുന്നവരെയും ആത്മശക്തി കൊണ്ടു നശിപ്പിക്കുന്നു. ജിജ്ഞാസുവിന് സത്യത്തിന്റെയും ആനന്ദത്തിന്റെയും ആകരം കാട്ടിക്കൊടുക്കുന്നു; ജ്ഞാനിക്ക് പരബ്രഹ്മസാക്ഷാല്ക്കാരം അനുഭവപ്പെടുന്നു. ആർത്തനായ കുചേല നെയും അർത്ഥാർത്ഥികളായ പാണ്ഡവരെയും ജിജ്ഞാസുവായ പരീക്ഷിത്തിനെയും ജ്ഞാനിയായ ഉദ്ധവരെയും ചിദാനന്ദ പദവിയിലെത്തിക്കുന്നു. നൈസർഗ്ഗികവാസനകൾ പുലർത്താൻ കൊതിക്കുന്ന മനുഷ്യരെ അവരുടെ വഴിക്കുതന്നെ നയിക്കാ നും അവരോടൊപ്പം അവരിൽ ആസ്തിക്യബോധത്തിന്റെയും ഭക്തിയുടെയും ബീജം വിതച്ചു മുളപ്പിച്ചു വളർത്തി ഫലിപ്പി ക്കാനും കൃഷ്ണകഥാമൃതത്തിനു കഴിയുംപോലെ മറ്റൊന്നിനും ആകുന്നതല്ലെന്നു വ്യക്തമാണ്.

**ഭാഗവതമാഹാത്മ്യം**

"ഇന്നലെ യോളമെന്തെന്നറിഞ്ഞീല
ഇനി നാളെയെന്തെന്നു മറിവീലാ"

എന്ന നിലയിൽ ജീവിതം നയിക്കുന്ന മനുഷ്യൻ എന്നോ സംഭവിക്കാനിരിക്കുന്ന മരണത്തെയോർത്ത് ഭയചകിതനാകു ന്നു. ദുഃഖദുരിതങ്ങൾ നിറഞ്ഞതാണ് ജീവിതമെങ്കിൽപ്പോ ലും ആ ജീവിതത്തിന് ഒരു അന്ത്യവിരാമമുണ്ടെന്ന ബോധം മനുഷ്യന്റെ മാനസികാസ്വാസ്ഥ്യത്തെ സീമാതീതമാക്കുന്നു. താല്ക്കാലികമായ സമാശ്വാസത്തിന് അവൻ ഭഗവന്നാമം ഉച്ചരിക്കുന്നു;സർവ്വാശ്രയ ദാതാവായ ഭഗവാനെ സ്മരിക്കുവാൻ പ്രേരിതനാകുന്നു. എന്നാൽ മരണത്തെ വ്യക്തമായും മുന്നിൽ കണ്ടുകൊണ്ട് ഏഴ് അഹോരാത്രങ്ങൾക്കകം തന്നെ ഗ്രസിക്കാൻ ഘോരവക്ത്രം പിളർന്നുനില്ക്കുന്ന ഭീകരമൃത്യുവിന്റെ രൂപം പ്രത്യക്ഷത്തിൽ കണ്ടുകൊണ്ട് ഓരോനിമിഷവും ഭഗവത്കഥാ ശ്രവണത്തിൽ മാത്രം ദത്താവധാനനായിക്കഴിഞ്ഞ പരീക്ഷി ത്തിന്റെ മാനസികാവസ്ഥയെ പൂർണ്ണമായും ഗ്രഹിച്ചാൽ ഭാഗ വതത്തിന്റെ മാഹാത്മ്യം സുവ്യക്തമാകുന്നതാണ്. ഫലശ്രുതി യിൽ വിശ്വാസമില്ലാത്ത നാസ്തികനെക്കൂടിയും ആകർഷി ക്കാൻപോന്ന ജീവിതകഥയാണ് അമ്പാടിമണിക്കുട്ടന്റേത്. സംഭവബഹുലമായ ആ കഥയിലേക്ക് സാനന്ദം കടന്നു ചെല്ലാൻ ഏതു സഹൃദയനും കൗതുകമുണ്ടാകും. അത്ര സുന്ദര

മായ ജീവിതാഖ്യാനമാണ് ശ്രീമദ്ഭാഗവതത്തിൽ ഉടനീളം പ്രകാശിക്കുന്നത്. അവതാരം മുതൽ സ്വർഗ്ഗാരോഹണംവരെയുള്ള ശ്രീകൃഷ്ണകഥയാണല്ലോ ഭാഗവതത്തിലെ മുഖ്യപ്രതിപാദ്യം. വസുദേവസുതന്റെ ജീവിതചര്യയാകട്ടെ, ആർക്കും അനനുകരണീയമായിത്തോന്നുന്നതുമല്ല; അത്രയ്ക്കു ലളിതമാണത്; അത്രയ്ക്ക് അനായാസവുമാണ്. രൂപത്തിലെന്നപോലെ ഭാവത്തിലും സൗകുമാര്യം നിറഞ്ഞു മുററിനില്ക്കുന്ന ഒരു ജീവിതചിത്രം ഭാഗവതത്തിലല്ലാതെ ഇതര പുരാണങ്ങളിൽ നമുക്കു കാണാനാവില്ല.

"ഭക്തന്മാരുടെ മനഃപത്മങ്ങൾതോറും ബഹു-
സഖ്യഭാവാക്ക്രാകൃതി തേടിന കിരീടവും
സ്നിഗ്ദ്ധകേശവുമളിപോതസങ്കുലം നിര-
ന്നൊത്തതുപോലെ വിളങ്ങീടിനോരളകവും
..............................................
രത്നദർപ്പണജിതഗണ്ഡമണ്ഡലങ്ങളിൽ
നിത്യനിർമ്മിതമകരക്കുഴലിണകളും
ദന്തപംക്തിയും മൃദുഹാസവുമധരവും
അന്തർമ്മോദേന വിളങ്ങീടിന മുഖാബ്ജവും
ശംഖസമ്മിതഗളരാജിതമണികളും
പങ്കജമകരകരകങ്കണരുചികളും......"

എന്നിങ്ങനെ കാമസൗഭഗമായ കൃഷ്ണരൂപത്തിന്റെ വർണ്ണനം അനുവാചകഭക്തരിൽ പുളകമുളവാക്കുന്നതാണല്ലോ. വെണ്ണ, പാൽ തുടങ്ങിയ ഗോരസങ്ങൾ കവർന്നും കൂട്ടുകാർക്കു കൊടുത്തും കളിച്ചുനടന്ന ഉണ്ണിക്കൃഷ്ണന്റെ കൗതുകാവഹമായ ലീലാരസികതകൾ പാരായണം ചെയ്യാനും കേൾക്കാനും പാമരന്മാർക്കുകൂടിയും പരമോത്സാഹമുണ്ടാകും. ഈ ഉത്സാഹത്തെ ക്രമേണ ഭഗവത്ഭക്തിയാക്കി മാററുന്ന വശ്യശക്തി ഭാഗവതത്തിലെ ശ്രീകൃഷ്ണകഥയ്ക്കുണ്ട്. നാഭിപത്മസ്ഥിതനായ ബ്രഹ്മാവിന്റെ ഭവഭീതി നിശ്ശേഷം മാററാൻ ആദിയിൽ വിഷ്ണുവിനാൽതന്നെ കല്പിതമായ പുരാണമാണ് ഇത്. ഐശ്വര്യവത്തായും പവിത്രമായും വിഷ്ണുഭക്തർക്ക് അതിപ്രിയങ്കരമായും പരമഹംസപ്രാപണീയമായും ഉൽക്കൃഷ്ടവും അദ്വിതീയവുമായും പ്രകാശിക്കുന്ന വാസ്തവതത്ത്വം ഈ മഹാഭാഗവതത്തിൽ പ്രകീർത്തിക്കപ്പെട്ടിരിക്കുന്നു.

* "ആറുകളിൽ ഗംഗയെങ്ങനെ വൈഷ്ണവ-
ന്മാരാം സുരന്മാരിലച്യുതനെങ്ങനെ
ശൈവഭക്തന്മാരിലേതുവിധം ശിവ-
നാവിധം തന്നെയിതും പുരാണങ്ങളിൽ.
ക്ഷേത്രഗണത്തിലക്കാശിയെതുവിധ-
മത്യുത്തമമായ് പരിലസിക്കുന്നുവോ
അമ്മട്ടുതന്നെ പുരാണസമൂഹത്തി-
ലിമ്മഹാഭാഗവതവുമനുത്തമം."

ഏതൊരു ഭാരതീയൻെറയും നിത്യപാരായണത്തിനും നിത്യസ്മരണയ്ക്കും പരമാനന്ദപ്രാപ്തിക്കും ഉതകുന്ന കാരകശക്തിയാണ് അഷ്ടാദശപുരാണങ്ങളിൽ അതിശ്രേഷ്ഠമായ ഭാഗവതം എന്നത്രേ ഇതിൽനിന്നു സിദ്ധമാകുന്നതു്. തത്ഗ്രന്ഥത്തിൻെറ പ്രശസ്തിക്കും പ്രചാരത്തിനും നിദാനവും അതല്ലാതെ മററൊന്നല്ല.

**എഴുത്തച്ഛൻെറകൃതിയോ?**

ശ്രീമഹാഭാഗവതം കിളിപ്പാട്ടു് തുഞ്ചത്തു ഗുരുപാദരുടെ കൃതിയാണെന്നു പരക്കെ വിശ്വസിച്ചുപോരുന്നു. അദ്ധ്യാത്മ രാമായണവും മഹാഭാരതവും കേരളഭാഷയ്ക്കു കാഴ്ചയായർപ്പിച്ച ആ പുണ്യശ്ലോകൻെറ കാവ്യവാണീവിഭൂതി കൈരളിക്കു യുഗാന്തം നിത്യചൈതന്യദായകമായിരിക്കും. കാവ്യഗുണം, കാവ്യദോഷം, രീതി, ശയ്യ തുടങ്ങിയ ഘടകങ്ങളെ അടിസ്ഥാനമാക്കി തുഞ്ചത്തെഴുത്തച്ഛൻെറയെന്നു തിട്ടംവരുത്തിവച്ചിരിക്കുന്ന കൃതികളെ നിരൂപകദൃഷ്ട്യാ പരിശോധിച്ച പല പണ്ഡിതന്മാരും ഭാഗവതത്തിൻെറ ഭാഷാനുവാദകർത്തൃത്വത്തെക്കുറിച്ചു സംശയിച്ചുപോന്നിട്ടുണ്ടു്. എഴുത്തച്ഛൻെറ കൃതിയല്ല അതു് എന്നും, ആണെന്നു സമ്മതിച്ചാൽക്കൂടിയും ഭാഗികകർത്തൃത്വം മാത്രമേ എഴുത്തച്ഛനിൽ കല്പിക്കാനാകൂ എന്നും, എഴുത്തച്ഛൻെറ വാർദ്ധക്യകാലരചനയാണതെന്നും, ഭിന്നങ്ങളായ ഒട്ടേറെ വാദഗതികളുണ്ടായിക്കഴിഞ്ഞിട്ടുണ്ടു്. ഭക്തജനങ്ങൾക്കു് അത്ര താത്പര്യമില്ലാത്തതാണെങ്കിലും പണ്ഡിതന്മാർക്കും വിമർശകർക്കും നിസ്സാരമെന്നു തള്ളാൻപററാത്ത ആ വാദഗതികളുടെ ഒരു സാമാന്യാവലോകനം ഇവിടെ പ്രസക്തമാണു്.

* ശ്രീമദ് ഭാഗവതം കേരളഭാഷാഗാനം-ശരിതർജ്ജമ, പേജ് 519

മലയാളഗദ്യപദ്യങ്ങളെ വച്ചുകൊണ്ടു് സാഹിത്യത്തിൽ നൂതനമായൊരു വിമർശനസരണി തുറന്നുപ്രവത്തിച്ച പ്രാതഃസ്മരണീയരിൽ പ്രമുഖനാണു് സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള. 1930-ൽ 'തുഞ്ചത്തെഴുത്തച്ഛൻ' എന്ന ഗ്രന്ഥം അദ്ദേഹം പ്രസിദ്ധപ്പെടുത്തുകയും അതിൽ ചുരുങ്ങിയപക്ഷം ദശമം ശ്രുതിഗീതാദ്ധ്യായം തുടങ്ങിയ ഭാഗത്തെ സംബന്ധിച്ചെങ്കിലും എഴുത്തച്ഛൻെറ കർത്തൃത്വത്തെ നിഷേധിക്കുകയും ചെയ്തു. ഭാഷാസാഹിത്യചരിത്രകത്താവായ ആർ. നാരായണപ്പണിക്കർ ഭാഗവതകർത്തൃത്വം എഴുത്തച്ഛനിൽ തന്നെയാണു് കല്പിക്കാൻ ശ്രമിച്ചിട്ടുള്ളതു്. കേരളസാഹിത്യചരിത്രകത്താവായ ഉള്ളൂർ എസ്. പരമേശ്വരയ്യർ ഇങ്ങനെ അഭിപ്രായപ്പെടുന്നു: "എൻെറ ഗാഢമായ പര്യാലോചനയുടെ ഫലമായി താഴെ കാണുന്ന അനുമാനത്തിലാണു് ഞാൻ എത്തിച്ചേൎന്നിരിക്കുന്നതു്......ഭാഗവതത്തിൻെറ ഭാഷാനുവാദത്തിനു് എഴുത്തച്ഛൻ ആരംഭിച്ചതു് വാർദ്ധക്യത്തിലായിരിക്കണം. ശരീരസാദം നിമിത്തം അതിൽ പലഭാഗങ്ങളും പറഞ്ഞുകൊടുത്തു് മകളെക്കൊണ്ടോ മറേറാ എഴുതിച്ചിരിക്കണം. ഇടയ്ക്കിടയ്ക്കു ശിഷ്യന്മാരിൽ ചിലരും ആ കാവ്യനിർമ്മിതിയിൽ യഥാശക്തി അദ്ദേഹത്തെ സഹായിച്ചിരിക്കണം. ആ ഭാഗങ്ങൾ നിപുണമായി പരിശോധിച്ചു തെററുതിരുത്തുവാനോ രചനയ്ക്കു 'സാർവത്രികമായ സൗഷ്ഠവം വരുത്താനോ അദ്ദേഹത്തിനു സാധിക്കാതെയും വന്നിരിക്കണം......എഴുത്തച്ഛൻെറ ശിഷ്യന്മാരിൽ അല്പമായ വാസനയും വ്യുല്പത്തിയുമുള്ള ആരെങ്കിലും കാളിയമർദ്ദനത്തിനു പിന്നീടുള്ള ഭാഗങ്ങൾ തർജ്ജമചെയ്തു് അതിനോടു കൂട്ടിച്ചേർത്തിരിക്കണം." ഇങ്ങനെ അനുമാനത്തെമാത്രം അടിസ്ഥാനമാക്കി ഉള്ളൂർ ഭാഗവതം ഭാഷാനുവാദത്തിൻെറ പകുതിയിലേറെഭാഗം എഴുത്തച്ഛൻെറ യത്നമാണെന്നു സിദ്ധാന്തിക്കുന്നു. 'തുഞ്ചത്തെഴുത്തച്ഛൻ' എന്ന ഗ്രന്ഥം 1927-ൽ പ്രസിദ്ധപ്പെടുത്തിയ കുറുവാൻതൊടിയിൽ ശങ്കരനെഴുത്തച്ഛൻ (കെ. എസ്. എഴുത്തച്ഛൻ) ഇതര വിമർശകരുടെ അഭിപ്രായങ്ങളെ ക്രോഡീകരിച്ചതല്ലാതെ പരിനിഷ്ഠമായ ഒരു സ്വതന്ത്രാഭിപ്രായത്തിനു മുതിർന്നതായി കാണുന്നില്ല. കൊല്ലം ശ്രീരാമവിലാസം പ്രസ്സിൽ അച്ചടിച്ച ഭാഗവതം കിളിപ്പാട്ടിനു് അവതാരിക തയ്യാറാക്കിയ പണ്ഡിതവരേണ്യൻ എം. കെ. ഗോവിന്ദ

പ്പിള്ള (വൈദ്യശാസ്ത്രി) അതിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: വശ്യവചസ്സായ എഴുത്തച്ഛന്റെ കാവ്യാമൃതരസത്തെ അദ്ധ്യാത്മരാമായണത്തിലും ഭാരതത്തിലും നിന്നു് ആസ്വദിക്കാൻ കഴിഞ്ഞിട്ടുള്ളവർ ഭാഗവതം കിളിപ്പാട്ടു് എഴുത്തച്ഛന്റേതാണെന്നു പറയുകയില്ല. വിശേഷിച്ചു് സാധാരണനായ ഒരു കാവ്യജ്ഞനു തെററിപ്പോകാത്ത പല അബദ്ധങ്ങളും ഇതിന്റെ തർജ്ജമക്കാരനു വന്നുകൂടീട്ടുമുണ്ടു്. ഇതു് എഴുത്തച്ഛന്റെ തർജ്ജമയാണെന്നു സ്ഥാപിക്കാൻ ചെയ്യുന്ന ശ്രമം അദ്ദേഹത്തിന്റെ സർവ്വമാന്യമായ പൂജ്യതയെ കുറയ്ക്കാൻ ശ്രമിക്കുന്നതായിരിക്കും. ശ്രീമഹാഭാഗവതം മൂലഗ്രന്ഥത്തിന്റെ ശരിതർജ്ജമയായി 'ശ്രീമഹാഭാഗവതം കേരളഭാഷാഗാനം' തയ്യാറാക്കിയ ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള ഭാഗവതം കിളിപ്പാട്ടിന്റെ കർത്തൃത്വത്തെക്കുറിച്ചു് ഇങ്ങനെ പ്രസ്താവിക്കുന്നു: ''നിരീക്ഷണപടുക്കളും നിർമ്മത്സരബുദ്ധികളുമായ സഹൃദയന്മാർ ഏതദ്വിഷയത്തിൽ വിയോജിക്കുമെന്നു തോന്നുന്നില്ല. ഭാഷയിലും സംസ്കൃതത്തിലും സാമാന്യം പാണ്ഡിത്യം നേടിയ ഏതോ ഒരു കവി പരാവർത്തനം ചെയ്തു് എഴുത്തച്ഛന്റെ പേരു വച്ചതായിരിക്കണം മലയാളഭാഗവതം എന്നു വിചാരിക്കുന്നതു് സംഗതമായിരിക്കും. പ്രചാരത്തിനും പ്രസിദ്ധിക്കും വേണ്ടി പേരും പെരുമയും സിദ്ധിച്ച മഹാകവികളുടെ നാമധേയം സ്വന്തം കൃതികളിൽ സംഘടിപ്പിക്കുക ഒരു പുരാതനസമ്പ്രദായമായിരുന്നു. പരംപരീണമായ ആ പ്രക്രമത്തെ നമ്മുടെ ഭാഗവതപരിഭാഷകനും അംഗീകരിച്ചതായി വരാം.''

ഇത്രയും പൂർവ്വപക്ഷങ്ങളെ പശ്ചാത്തലമാക്കിക്കൊണ്ടു് ഭാഗവതം കിളിപ്പാട്ടിന്റെ കർത്തൃത്വത്തെക്കുറിച്ചു് അല്പമൊന്നു പരിചിന്തിക്കുകയാണു് ഇവിടെ കരണീയം. ഭാഗവതപുരാണം മൂലഗ്രന്ഥത്തിൽ 12 സ്കന്ധങ്ങളിലായി 18000 ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. ആഖ്യാനപ്രധാനമായ സന്ദർഭങ്ങൾ വളരെയുണ്ടെങ്കിലും ഈശ്വരമാഹാത്മ്യകഥനം, വേദാന്തചിന്തനം, ഭക്തിമാർഗ്ഗോപദേശം എന്നിത്യാദികൾക്കു കൂടുതൽ പ്രാധാന്യം നല്കപ്പെട്ടിട്ടുള്ള പുരാണമാണിതു്. അദ്ധ്യാത്മരാമായണംപോലെയോ മഹാഭാരതംപോലെയോ കാവ്യശോഭവരുത്തി തർജ്ജമചെയ്യാൻ എളുപ്പമല്ലാത്ത ഏറെ സന്ദർഭ

ങ്ങൾ ഇതിലുണ്ട്. ദ്വൈതാദ്വൈതസിദ്ധാന്തങ്ങളുടെ പ്രപഞ്ചനവും മായയുടെ പ്രവർത്തനങ്ങളും പ്രപഞ്ചത്തിൻെറ സൃഷ്ടി സ്ഥിതി സംഹാര ചരിത്രങ്ങളും പുരാതന വംശചരിത്രങ്ങളും മനുവംശപരമ്പരകളും വിവർത്തനം ചെയ്ത് അവതരിപ്പിക്കുന്നയാൾക്ക് എത്രകണ്ടു കവിതാസൗകുമാര്യം വരുത്താൻകഴിയുമെന്ന വസ്തുത ചിന്തനീയമാണ്. ആ സ്ഥിതിക്ക് ഭാഷാപരമായ വൈകല്യങ്ങളും വ്യാകരണദുഷ്ടങ്ങളായ പ്രയോഗങ്ങളും സുഗ്രഹമല്ലാത്ത വാക്യഘടനാ സമ്പ്രദായവും ഭാഗവതം കിളിപ്പാട്ടിൽ പലയിടത്തും പററിപ്പോയിട്ടുണ്ടെന്നകാരണത്താൽ ആയതു എഴുത്തച്ഛൻെറ കൃതിയല്ലെന്നു പറഞ്ഞുതള്ളിക്കളയാവുന്നതല്ല. സ്കന്ധങ്ങളായും ഓരോന്നും പല അദ്ധ്യായങ്ങളായും വിഭക്തമായിട്ടുള്ള മൂലഗ്രന്ഥത്തിൻെറ ശരിതർജ്ജമയായിട്ടല്ല ഭാഗവതം പ്രകാശിതമായിട്ടുള്ളതെന്ന് ശ്രദ്ധിച്ചാൽ അറിയാം. രാമായണഭാരതാദി ഗ്രന്ഥങ്ങളുടെ പരിഭാഷയിൽ സ്വീകരിച്ചതിനെക്കാളേറെ സ്വാതന്ത്ര്യം ഈ കൃതിയിൽ തൽകർത്താവു കൈക്കൊണ്ടിരിക്കുന്നു. ഭഗവന്നാമോച്ചാരണഘട്ടങ്ങളിൽ പര്യായപദങ്ങൾ നിരത്തുന്നതിലും വർണ്ണനകളെ ചുരുക്കുന്നതിലും വേദാന്തതത്ത്വങ്ങളെ ചിലേടത്തു വിശദീകരിക്കുന്നതിലും ചിലേടത്ത് ദുർഗ്രഹമായിത്തന്നെ സംഗ്രഹിക്കുന്നതിലും എല്ലാം തികഞ്ഞ സ്വാതന്ത്ര്യം പരിഭാഷകൻ കാണിച്ചിട്ടുണ്ട്. ഇവയൊക്കെ പരിഭാഷകനെ പ്രതിക്കൂട്ടിലാക്കാനുള്ള പ്രാഥമിക തെളിവുകളാകണമെന്നില്ല. രാമായണം, ഭാരതം എന്നീ മഹാഗ്രന്ഥങ്ങളുടെയും മററും നിർമ്മിതിക്കുശേഷം അവയെക്കാളൊക്കെ ബൃഹത്തായ ഈ മഹാപുരാണത്തിൻെറ പരിഭാഷ സമാരംഭിച്ച വേളയിൽ എഴുത്തച്ഛൻ പ്രായംകൊണ്ടും പാണ്ഡിത്യം കൊണ്ടും വൃദ്ധനായിക്കഴിഞ്ഞിരുന്നു എന്നു വിശ്വസിക്കുന്നതിൽ എന്താണൊരു അപാകത? കാവ്യഗുണത്തിൻെറ വൈരള്യവും ദോഷങ്ങളുടെ വൈപുല്യവുമാണ് അപ്പോൾ തർക്കവിഷയമായി വരാവുന്നതു്. അനുഗൃഹീതകലാകാരന്മാരുടെ ചരിത്രം പരിശോധിച്ചാൽ ആ തർക്കം പെട്ടെന്നൊഴിവാക്കാം. കലാവസ്തുക്കളുടെ സർഗ്ഗവൈഭവവും മികവും സൗഷ്ഠവവുമെല്ലാം കലാകാരന്മാരുടെ ചൈതന്യമുററ യൗവനകാലത്തെ രചനകളിലാണ് പ്രായേണ പ്രത്യക്ഷമാകാറു്. വാർദ്ധക്യത്തിലെത്തുന്ന കലാകാരൻെറ രചനയിൽ

സൗകുമാര്യത്തെക്കാൾ മുൻതൂക്കം ചിന്തയ്ക്കും പാണ്ഡിത്യത്തിനുമായിരിക്കും. രാമായണാദികളിൽ കാണുന്ന കാവ്യസുഷമ മഹാഭാഗവതത്തിൽ കുറഞ്ഞുകാണുന്നുവെങ്കിൽ അതിനുകാരണം കവിയുടെ പ്രായാധിക്യം തന്നെയാണ്. മഹാകവി വള്ളത്തോളിൻെറ വാർദ്ധക്യകാലകൃതികളും യൗവനകാലകൃതികളും താരതമ്യപ്പെടുത്തുമ്പോൾ നമുക്കനുഭവപ്പെടുന്നതെന്താണ്? ഒന്നുമുതൽ ഏഴുവരെ സാഹിത്യമഞ്ജരികൾ വായിച്ചാസ്വദിച്ച ശേഷം എട്ടുമുതലുള്ള ഭാഗങ്ങൾ വായിക്കുന്ന സഹൃദയന് അവസാനത്തെ ഭാഗങ്ങൾ വളത്തോൾക്കവിതയുടെ സൗകുമാര്യം നിറഞ്ഞവയാണെന്നു പറയാൻ കഴിയുമോ? വീണപൂവും കരുണയും താരതമ്യപ്പെടുത്തി കാവ്യസൗന്ദര്യചർച്ച നടത്തുമ്പോഴും ഇതേഅഭിപ്രായംതന്നെ നമുക്കു തോന്നുന്നില്ലേ? പാശ്ചാത്യകവികളുടെ കാര്യവും ഭിന്നമല്ലല്ലോ. കാവ്യസൗകുമാര്യം കമ്മി എന്ന കാരണം മതിയാകയില്ല എഴുത്തച്ഛൻെറ ഭാഗവതകർത്തൃത്വത്തെ നിഷേധിക്കാൻ. പിന്നെയുള്ളത് പ്രയോഗവൈകല്യങ്ങളുടെ കാര്യമാണ്. ശ്രുതിഗീതാദ്ധ്യായംമുതൽ ഏകാദശവും ദ്വാദശവും ഉൾപ്പെടെയുള്ള ഭാഗത്ത് ആത്മീയകാര്യങ്ങളെക്കുറിച്ചുള്ള അതിഗാഢപ്രപഞ്ചനമല്ലാതെ മറ്റൊന്നുമില്ല. അവയാകട്ടെ അഗാധമായ വൈദികപാണ്ഡിത്യം ആവശ്യപ്പെടുന്ന വിഷയങ്ങളുമാണ്. ഗ്രന്ഥവിസ്തൃതിയെ ഭയന്നും സാമാന്യജനത്തിനു ദുർഗ്രഹമായ ഭാഗങ്ങൾ കുറെയൊക്കെ ത്യജിച്ചും ചില ഭാഗങ്ങൾ വിസ്തരിച്ചും സ്വതന്ത്രാനുവാദം നടത്തുമ്പോൾ ഭാഷാശുദ്ധിയും വ്യാകരണശുദ്ധിയും പരമാവധി ദീക്ഷിക്കുക എളുപ്പമുള്ളകാര്യമല്ലല്ലോ. പതിനാറാം നൂററാണ്ടിലെ ഭാഷ ഇരുപതാംനൂററാണ്ടിലെ വിമർശകൾക്കു നിരക്കുന്നതാവണമെന്നു ശഠിക്കുന്നതു ശരിയോ? ഏതു മഹാപണ്ഡിതനാണ് അനവധാനതകൊണ്ട് അല്പമൊരു പ്രമാദം പററിപ്പോകാത്തതു്?

''ഗ്രീഷ്മകാലവും വനം വർദ്ധിച്ചിത–
ങ്ങുഷ്ണങ്ങൾകൊണ്ടു പൊറാഞ്ഞിതു മേദിനി,''

എന്ന ഈരടികളിൽ ഒരു അപശബ്ദം കടന്നുകൂടിയിട്ടുണ്ടെന്നു സാമാന്യമായ ഭാഷാജ്ഞാനമുള്ളവർക്കു മനസ്സിലാകും. വിമർശകദൃഷ്ടിയിൽ അതു ദോഷമായിത്തന്നെ നില്ക്കും. എന്നാൽ

അതൊരു ദോഷമായിക്കാണെന്ന വിമർശകൻതന്നെ കവിയും കൂടിയായിരിക്കുകയും ആ കവി—

''തമ്പുരാനൊട്ടേറെ നാളായല്ലോ മലംചുള്ളി-
ക്കമ്പുപോലുണക്കുന്ന പൂമെയ്യിക്കൊട്ടംകാട്ടിൽ'' എന്നും

''പൊന്നെണ്ണ വേർപെട്ട പൂരുഷക്കൊപ്രയോ
പിണ്ണാക്കൊപ്പേഷകയന്ത്രത്തിങ്കൽ''

എന്നും മററും പ്രയോഗിക്കുകയുംകൂടി ചെയ്താലോ? ഒന്ന് വിമർശകധർമ്മം, മറേറത് കവിസഹജം എന്ന് സമാധാനിക്കണം. അപ്പോഠം കവികഠക്ക് ഇമ്മാതിരി അശ്രദ്ധമൂലം ദോഷങ്ങഠം പററിപ്പോകാമെന്ന സമ്മതിക്കണം. ''പുരുഷോത്തമനെ സ്തുതിച്ചാരുടനുടൻ'' എന്നതിലെ 'പുരുഷോത്തമൻ' അസാധാരണരൂപം പൂണ്ടത് പകർത്തിയെഴുതിയവൻെറയോ കേട്ടെഴുതിയവൻെറയോ വികൃതിമൂലമായിക്കൂടായ്കയില്ല. ഉള്ളൂർ ചൂണ്ടിക്കാട്ടുന്ന 'മാധവസ്വഭ' 'ചത്വാരിപാദസംയുക്തൻ,' 'സഖന്മാരുമായ്' 'ഗോവിന്ദദർശനംകണ്ടു്,' 'കുഴൽസ്വനൈ ന്നിശ്ചലരായിതു' ഇത്യാദി ദൃഷ്ടാന്തങ്ങഠം നാല്പത്തയ്യായിരത്തോളം വരികളുംകൊള്ളുന്ന ഒരു മഹാഗ്രന്ഥത്തിൻെറ ഗുണഗണങ്ങളിൽ മുങ്ങിപ്പോകുന്ന വൈകല്യങ്ങഠം മാത്രമാണു്.

എഴുത്തച്ഛൻെറ ശിഷ്യന്മാരുടെ സാഹായ്യം ഭാഗവതരചനയിൽ ഉണ്ടായിരുന്നുവോ എന്നു നിർണ്ണയിക്കാനാവില്ല. കുററം ശിഷ്യന്മാരുടെ മേൽ ചുമത്താനും ആചാര്യനോടുള്ള ഭക്ത്യതിശയം പ്രദർശിപ്പിക്കാനും വിമർശകന്മാർ തേടിയെത്തുന്ന അത്തരം അഭ്യൂഹങ്ങളോടു യോജിക്കാനാവില്ല. ആരോ എഴുതി എഴുത്തച്ഛൻെറ പേരിൽ പ്രചരിപ്പിച്ചു എന്ന അനുമാനവും ക്ഷോദക്ഷമമല്ല. ഇത്രകണ്ടു ശ്രമകരമായൊരു മഹാസംരംഭം തുടങ്ങി മുഴമിപ്പിക്കാൻ തയ്യാറായ വ്യക്തി ആരുതന്നെയായാലും അയാഠം ആ ഉടമാവകാശം, തെററുകളെ അഥവാ അപാണ്ഡിത്യത്താലുള്ള വൈകൃതങ്ങളെ ഭയന്നു് എഴുത്തച്ഛനു് സ്വമേധയാ പകർന്നുകൊടുക്കും എന്നു് എങ്ങനെ വിശ്വസിക്കാം? ധാരാളം പാകപ്പിഴകളുണ്ടെന്നറിഞ്ഞിട്ടു് എന്നാൽ ഇതു് എഴുത്തച്ഛൻെറ തലയിലിരിക്കട്ടെ എന്നുകരുതുന്ന ഒരു ശുംഭനു് ഇത്തരമൊരു പരിഭാഷ പുരുഷായുസ്സുകൊണ്ടും മുഴമിക്കാൻ കഴിവുണ്ടാകുമെന്നു് ഒട്ടും വിശ്വസിക്കാനാകു

ന്നില്ല. തന്മൂലം അത്തരം അഭിപ്രായങ്ങളെ അടിസ്ഥാനപരമായി അംഗീകരിക്കുക പ്രയാസമാണ്.

സാഹിത്യപഞ്ചാനനൻ തുഞ്ചത്തെഴുത്തച്ഛനിൽ ഒരുകാര്യം സൂചിപ്പിക്കുന്നു. * "ആശയസാദൃശ്യം ഒരേ മൂലകൃതിയെത്തന്നെ ആശ്രയിക്കുക നിമിത്തം ഭിന്നകർത്തൃകങ്ങളായ പ്രബന്ധങ്ങളിലും സംഭവിക്കാവുന്നതാണ്. പക്ഷേ, അപഹരണശങ്കയ്ക്കു അവകാശമില്ലെങ്കിൽ ഒരേ വാക്യം അഭിന്നരൂപമായി രണ്ടു കൃതികളിൽ കണ്ടാൽ രണ്ടും ഒരേ കവിയുടെ കൃതികളെന്ന അനുമാനത്തിനു പ്രബലമായ ലക്ഷ്യമല്ലയോ? അദ്ധ്യാത്മരാമായണത്തിലെ വാക്യങ്ങൾ ഉത്തരരാമായണത്തിൽ കാണുന്നതുപോലെ ഭാഗവതത്തിലുമുണ്ടെന്നു കാണിച്ചുതന്നാൽ ഭാഗവതത്തിന്റെ കർത്തൃത്വത്തിൽ എനിക്കുള്ള ശങ്കയെ അത്രമാത്രം ദൂരീകരിക്കാം. വിശേഷിച്ച് ശ്രുതിഗീതാധ്യായം തുടങ്ങിയുള്ള ഭാഗത്ത് അത്തരം പ്രയോഗങ്ങൾ കുറെ ആരെങ്കിലും കാണിച്ചുതന്നാൽ എഴുത്തച്ഛനെപ്പററി എന്റെ മതിപ്പു ഭേദപ്പെടുത്തി അവിടവും അദ്ദേഹത്തിന്റെ കൃതിയാണെന്നു വിശ്വസിക്കാൻ ശ്രമിക്കാം. അതുകൊണ്ട് ഒരേവാക്യത്തിന്റെ പൗനഃപുന്യം ഒരു ലക്ഷ്യമാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു." ഈ ഉദ്ധരണിയിലെ പ്രസ്താവത്തിനു മറുപടിയായിട്ടല്ലെങ്കിലും രാമായണവും മഹാഭാഗവതവും പരിശോധിക്കാനവസരം കിട്ടിയപ്പോൾ രണ്ടിലും സമാനങ്ങളായി കാണാൻ കഴിഞ്ഞവരികളും അല്പമാത്രസാദൃശ്യം തോന്നിച്ച ഭാഗങ്ങളും പ്രകൃതത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

(1) മഹാഭാഗവതം ദശമസ്കന്ധത്തിൽ, ജരാസന്ധയുദ്ധം എന്ന ശീർഷകത്തിൽ വിശ്വകർമ്മാവ് കുശസ്ഥലിദ്വീപിൽ നിർമ്മിച്ച ദ്വാരക കവി വർണ്ണിക്കുന്നതിലൊരു ഭാഗം:

"സർവ്വർത്തു ഫലകുസുമാഢ്യപാദപലതാ–
സർവ്വമോഹനം ശുകഭൃംഗകോകിലാരവം
നാനാപക്ഷികൾ നാദംകൊണ്ടതിമനോഹരം
കാനനമൃഗഗണം ചിത്രമാമുദ്യാനങ്ങൾ
നന്ദനോദ്യാനം വന്നു സർവ്വദാ സേവിച്ചീടും
വൃന്ദാരകാദ്ധ്യന്മാരും ക്രീഡിച്ചു വാഴും സദാ."

* തുഞ്ചത്തെഴുത്തച്ഛൻ സാഹിത്യപഞ്ചാനനൻ പേജ് 37

അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡത്തിൽ, അഗസ്ത്യസന്ദർശനം എന്ന ശീർഷകത്തിൽ ശ്രീരാമാദികൾ കാണുന്ന അഗസ്ത്യാശ്രമപ്രദേശത്തെ കവി വർണ്ണിക്കുന്ന ഭാഗം:

"സർവ്വർത്തുഫലകുസുമാഢ്യപാദപലതാ-
സംവൃതം നാനാമൃഗസഞ്ചയനിഷേവിതം
നാനാപക്ഷികൾ നാദംകൊണ്ടതി മനോഹരം
കാനനം ജാതിവൈരരഹിതജന്തുപൂർണ്ണം
നന്ദനസമാനമാനന്ദദാനാഢ്യം മുനി-
നന്ദനവേദധ്വനി മണ്ഡിതമനുപമം."

ഈ ഉദ്ധൃതഭാഗങ്ങളിലെ രണ്ടുവരികൾക്കു കാണുന്ന 'പൗനഃ പുന്യം' പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. വരികൾ ഒരേതരത്തിൽ കാണുന്നു എന്നുമാത്രമല്ല ഈ വർണ്ണനാഭാഗത്തു് ആശയസമാനതയും ഉണ്ടെന്നകാര്യം സ്പഷ്ടമാണല്ലോ. ഒരേ വരികൾ രാമായണത്തിലും മഹാഭാഗവതത്തിലും ഒന്നുപോലെ കാണുന്നതു് ഉദ്ധരിച്ചു് അവ ഏകകർത്തൃകങ്ങളാണെന്നു സമർത്ഥിക്കാനല്ല ഇവിടെ ഉദ്യമം. എന്നാലും 'പൗനഃ പുന്യ'മോ ആശയസാദൃശ്യമോ ചൂണ്ടിക്കാട്ടിയാൽ സാഹിത്യപഞ്ചാനനൻ ഭാഷാസാഹിത്യചരിത്രകർത്താവിന്റെ നേക്കു പ്രത്യക്ഷമായും വായനക്കാരുടെ നേക്കു പരോക്ഷമായും ആരാലും സാദ്ധ്യമല്ലെന്ന മട്ടിൽ ഔദ്ധത്യവ്യഞ്ജകമായും നടത്തിയ വെല്ലുവിളിക്കു് ആക്കെങ്കിലും ഒരു മറുപടി നല്ലാൻ വകയാകുമെങ്കിലാകട്ടെ എന്നു മാത്രമേ പ്രകൃതത്തിൽ വിവക്ഷയുള്ളൂ. മഹാഭാഗവതം ദശമസ്കന്ധം ശ്രുതിഗീതകഴിഞ്ഞുള്ള ഭാഗങ്ങളിൽ നിന്നു് ഇത്തരം ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാട്ടാമെങ്കിൽ തന്റെ വിശ്വാസം മാററാൻ ശ്രമിക്കാമെന്നു് ഉറപ്പു പറഞ്ഞിട്ടുണ്ടു് അദ്ദേഹം. എന്തുചെയ്യാം! ദൃഷ്ടാന്തം ഒന്നെങ്കിലും കാട്ടിക്കൊടുത്താലും ഇനി ഫലമില്ലല്ലോ!

(2) ശ്രുതിഗീതയ്ക്കുശേഷം ഏകാദശസ്കന്ധത്തിൽനിന്നു് ഒരു ഭാഗം ഉദ്ധരിക്കുന്നു:

'ബ്രഹ്മവിത്തുക്കളുടെ കർമ്മങ്ങൾ ലോകത്തിങ്കൽ
ബ്രഹ്മജ്ഞാനദമായും മററുപകാരമായും
വരുമെന്നല്ലോ സർവ്വവേദാർത്ഥസാരമോർത്താൽ
പരമമുപദേശമില്ലിതിന്മീതേയൊന്നും."

അദ്ധ്യാത്മരാമായണം ബാലകാണ്ഡം ഉമാമഹേശ്വര സംവാദമെന്ന ശീർഷകത്തിൽനിന്നു് താഴെ ഉദ്ധരിക്കുന്ന ഭാഗവും ശ്രദ്ധിക്കുക:

"പരമാത്മാവാം മമ ഹൃദയരഹസ്യമി–
തൊരുനാളും മത്ഭക്തിഹീനന്മാരായ് മേവീടും
നരന്മാരോടു പറഞ്ഞറിയിക്കരുതല്ലോ
പരമമുപദേശമില്ലതിന്മീതെയൊന്നും."

അടിവരയിട്ട വരിയുടെ സാന്നിദ്ധ്യം രാമായണത്തിലും ഭാഗവതത്തിലും കാണുന്നതു് പില്ക്കാലത്തു് ആരെങ്കിലും കൃസ്തികൾ ബോധപൂർവ്വം ചെയ്തതാവാമെന്ന വിതണ്ഡാവാദം പുറപ്പെടുവിക്കാനും മടിക്കാത്ത നിരൂപകരുണ്ടായേക്കാം. എങ്കിലും സാദൃശ്യം കണ്ടെത്തു രേഖപ്പെടുത്തിയെന്നുമാത്രം.

(3) ദ്വാദശസ്കന്ധത്തിൽ ഭക്തിമാഹാത്മ്യവും യുഗകർമ്മങ്ങളും എന്ന തലക്കെട്ടിൽ തുടങ്ങുന്ന കവിതാഭാഗത്തുനിന്നു് മറ്റൊരു ദൃഷ്ടാന്തംകൂടി:

"ദേഹമതുപുഴുത്താകിലും പോകിലാം
ദേഹമതു ഭസ്മമായിട്ടു പോകിലാം
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠമായ് പോകിലാം
ഹന്ത! ദേഹം പഞ്ചഭൂതൈകനിർമ്മിതം."

അദ്ധ്യാത്മരാമായണം അയോദ്ധ്യാകാണ്ഡം ലക്ഷ്മണോപദേശമെന്ന ഭാഗത്തുകാണുന്ന:

"ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞുപോയീടിലാം
മണ്ണിന്നു കീഴേ കൃമികളായ്പോകിലാം
നന്നല്ല ദേഹംനിമിത്തം മഹാമോഹം."

എന്ന നാലുവരികളുമായി മേലുദ്ധരിച്ച ഭാഗത്തെ തട്ടിച്ചുനോക്കുമ്പോൾ വരികൾക്കും ആശയത്തിനും എത്രകണ്ടു സാദൃശ്യമുണ്ടെന്നു മനസ്സിലാകുമല്ലോ.

(4) ഏറെയൊന്നും സദൃശമല്ലെങ്കിലും നാമമാത്രമായ സാദൃശ്യം കാണുന്ന ഒരു ദൃഷ്ടാന്തം:

"ഭഗവദനുചരരുടയ ഭാഗ്യം ജഗത്തിങ്കൽ
ഭക്തപ്രിയ!വിഭോ! സാധിക്കദേവേണമേ.

(ഭാഗവതം -ദശമം- രാജസൂയം)

"ഭഗവദനുചരഭവത്തു ഭാഗ്യം ഭവാനിനി
പാരാതെ ചെന്നു കണ്ടീടുക ദേവിയെ."

(അദ്ധ്യാ: രാമാ-സുന്ദരകാണ്ഡം-ലങ്കാലക്ഷ്മീമോക്ഷം)

കവിതാരീതിയിൽ ശ്രദ്ധേയമായ സാദൃശ്യവും പ്രയുക്താശയങ്ങൾക്ക് ഏകദേശസാദൃശ്യവും കണ്ടെത്താവുന്ന ചില സന്ദർഭങ്ങൾ അദ്ധ്യാത്മരാമായണത്തിലും മഹാഭാഗവതത്തിലും ഭാരതത്തിലും ഉണ്ടെന്നുള്ള വസ്തുത ഈ ഘട്ടത്തിൽ പ്രത്യേകം പറയേണ്ടതുണ്ട്. അദ്ധ്യാത്മരാമായണം സുന്ദരകാണ്ഡഭാഗത്തു് ലങ്കാധിപനായ രാവണൻ അഴകും അഴലുമാർന്നു് അശോക വനത്തിൽ ചെന്നു് സീതയോടു് പ്രണയപ്രാൎത്ഥന നടത്തുന്നുണ്ടല്ലോ. സ്വന്തം മഹിമകളായോരോന്നെടുത്തു കാട്ടുന്ന ആ രാക്ഷസചക്രവൎത്തി സീതാപതിയെ പുച്ഛിച്ചുതള്ളുവാനും മടിക്കുന്നില്ല. മൂലഗ്രന്ഥകാരനെ അതിശയിച്ചു് എഴുത്തച്ഛൻ ആ പ്രകൃതത്തിൽ രാവണനെക്കൊണ്ടു നിർവ്വഹിപ്പിക്കുന്ന രാമോപാലംഭം അത്യന്തമനോഹരമായ ഒരു വ്യാജസ്തുതിയായി പരിണമിക്കുന്നതിൻെറ ചാതുര്യം സഹൃദയമാത്രവേദ്യമാണു്. പ്രത്യക്ഷത്തിൽ രാമനെ പുലഭ്യം പറയുന്ന മട്ടിൽ വാച്യാർത്ഥവും രാമൻെറ ഐശ്വരമായ മഹത്വത്തെ പരോക്ഷമായി പ്രകീൎത്തിക്കുന്ന വ്യംഗ്യാൎത്ഥവും വശ്യവചസ്സായ കവി ആ ഘട്ടത്തിൽ നിബന്ധിച്ചിരിക്കുന്നു. അതുപോലെ മഹാഭാഗവതം ദശമസ്കന്ധത്തിലെ രാജസൂയഘട്ടത്തിൽ ശ്രീകൃഷ്ണൻ അഗ്ര്യപൂജയ്ക്കു് അർഹനായി നിശ്ചയിക്കപ്പെട്ടതുകണ്ടു ശിശുപാലൻ രംഗത്തെത്തി അദ്ദേഹത്തെ അധിക്ഷേപിക്കുന്ന ഭാഗം വായിക്കുമ്പോൾ രാമായണത്തിലെ മുൻചൊന്ന സന്ദർഭത്തോടു് അതിനു് ആശയ സാദൃശ്യം നല്ലപോലെയുണ്ടെന്നു കാണാൻ കഴിയും.

"മലമിയലുമൊരു ശിശു പറഞ്ഞതു കാര്യമായ്
മറയവരുമിഹ കാലവേഗമോരാതെയും
ഇവിടെ മരുവും വൃദ്ധവൃന്ദത്തോടൊന്നിച്ചു
ഏററമപൂജ്യനാം യാദവകൃഷ്ണനെ
വടിവിനൊടു വന്ദിച്ചു പൂജിപ്പതും കണ്ടു
വാഴുന്നിതസ്ഥലേയെത്രയുമത്ഭുതം!
ഇവിടെ ബ്രഹ്മമഹിമയൊടു വിജ്ഞാനബോധരാം
ഈശ്വരതുല്യർ മുനികരം രാജർഷികരം
പലരുമിവർ മാന്യരെ നിന്ദിച്ചു കശ്മല-
പാപി ഗോപാലം പരിചോടുപൂജിച്ചി-
തലമലമിതെത്രയും നിഷ്ഫലം യാഗവും
അഗ്ര്യപൂജക്കിവൻ യോഗ്യനല്ലെന്നല്ല
വിധിവിഹിതമുള്ളതില്ലാതെയാകുമിവൻ
വർണ്ണഭേദാചാര ധർമ്മമിത്യാദിയും
ഒരു പൊഴുതുമില്ലവനൊന്നിലും ഭേദവും
ഓർത്താലഗമ്യഗമനവും ചെയ്തിഹ
ഒരുപൊഴുതു സത്യവും ശൗചവുമില്ലല്ലോ
ഓർത്താലൊരു ഗുണലേശവുമില്ലല്ലോ
അതിദുരിതനാമിവനുണ്ടു സ്ത്രീഹത്യയും
അത്രയുമല്ല ഗോഹത്യയും സ്തേയവും
കുലഹതകനിവനിവിടെ സൽപാത്രമെന്നോർത്തു
കുമ്പിട്ടു പൂജിപ്പവർക്കു നിരൂപിച്ചാൽ
ഫലമതു ലഭിക്കുമോ കല്പകാലം ശുഭം
പാപമിതു പാർക്കിലേററം മഹാകഷ്ടം!"

അടിവരയുള്ള ആദ്യഭാഗത്തിനു് രാമായണത്തിലെ "ഓർത്താലൊരു ഗുണമില്ലവനോമലേ!" എന്ന ഭാഗവുമായി പ്രത്യക്ഷസാദൃശ്യംതന്നെയുണ്ടു്. "കുലഹതകനിവനറിക........." എന്നുള്ള പ്രയോഗം രാമായണത്തിലെ സുന്ദരകാണ്ഡത്തിലു കാണാം. ഈ ഭാഗത്തു പ്രത്യക്ഷപ്പെടുന്ന കവനചാതുര്യം രാമായണത്തിലെ താദൃശാവസരത്തിൽ വെളിപ്പെടുന്നതിനു തുല്യമാണെന്നു് നിർമ്മത്സരബുദ്ധികരം സമ്മതിക്കും. ശിശുപാല

ൻെറ ശ്രീകൃഷ്ണോപാലംഭം മൂലഗ്രന്ഥവുമായി താരതമ്യപ്പെടു ത്തുമ്പോഠം ഇക്കാര്യം സ്പഷ്ടമാകും. മൂലഗ്രന്ഥത്തിൽ നിന്നും ആ ഭാഗം ഇവിടെ ചേക്കാം.

വർണ്ണാശ്രമകുലാപേതഃ സർവധർമ്മ ബഹിഷ്കൃതഃ
സ്വൈരവത്തീ ഗുണൈർഹീനഃ സപര്യാം കഥമർഹതി?

ശ്രീമഹാഭാഗവതം കിളിപ്പാട്ടിലെ പല ഭാഗങ്ങളും കാവ്യ ഭംഗി നിറഞ്ഞുനില്ക്കുന്നവയാണെന്നു കാണാൻ വിഷമമില്ല. ഗ്രന്ഥത്തിന്റെ വൈപുല്യം കണക്കാക്കുമ്പോഠം അത്തരം സന്ദർഭ ങ്ങഠം വിരളമാണെന്നു തോന്നിയേക്കാം. ഉണ്ണികൃഷ്ണൻ കൃത്യ നേരത്തു വീട്ടിൽ ചെല്ലാതിരുന്ന ഒരു ദിവസം (കാളിയമർദ്ദന വേള) മാതാവായ യശോദ ഭയന്നും വിവശയായും രോദിക്കു ന്ന ഒരു രംഗം കവി ഇതിൽ ചേർത്തിട്ടുണ്ട്. അമ്മയുടെ ആ വിലാപം അത്യന്തം ഹൃദയസ്പൃക്കമായി ചിത്രീകരിക്കപ്പെട്ടിരി ക്കുന്നു. കൃഷ്ണഗാഥാഭാഗവുമായി ഈ കൃതിയിലെ ചില വരികഠം ക്കു ഐകരൂപ്യം കാണുന്നു എന്ന കാര്യവും വിസ്മരിച്ചുകൂടാ. രണ്ടു ഗ്രന്ഥത്തിൻെറ കർത്താക്കളും ഭാഗവതമൂലഗ്രന്ഥത്തെഉപജീ വിച്ചു എന്നതുമാത്രമാണ് ആയതിനുള്ള ഉപപത്തി. താരതമ്യേന കാവ്യഭംഗി കുറഞ്ഞും ഭാഷാപരവൈകല്യങ്ങഠം ഏറിയും കാണുന്ന പല ദൃഷ്ടാന്തങ്ങളും ഭാഗവതം കിളിപ്പാട്ടിൽ കാണുന്നുണ്ടെന്നതിനു ഹേതു അന്യത്ര സൂചിപ്പിച്ചുകഴിഞ്ഞു.

ഭാഗവതം കിളിപ്പാട്ടിൻെറ കർത്തൃത്വം എഴുത്തച്ഛനിൽ നിക്ഷിപ്തമായിട്ടുള്ള പ്രസിദ്ധിയും ആ വസ്തുതയുടെ പ്രാചുര്യ വും അഗണ്യകോടിയിൽ തള്ളിക്കൂടാ. ശിഷ്യന്മാരുടെയോ പുത്രിയുടെയോ അഭ്യുദയകാംക്ഷികളായ മററാരുടെയെങ്കിലു മോ സാഹായ്യം ഈ ഗ്രന്ഥത്തിൻെറ രചനയിൽ എഴുത്തച്ഛനു ലഭിച്ചിരുന്നുവോ ഇല്ലയോ എന്ന അന്വേഷണം വിമർശക നെ സംബന്ധിച്ചിടത്തോളം പ്രധാനമല്ല. ആഭ്യന്തരങ്ങളായ തെളിവുകളും ദൃഷ്ടാന്തങ്ങളും ബാഹ്യങ്ങളായ ഐതിഹ്യങ്ങളും പ്രശസ്തിയും എല്ലാം അടിസ്ഥാനപ്പെടുത്തി കൂലങ്കഷമായി

പരിചിന്തിക്കുമ്പോൾ മഹാഭാഗവതം കിളിപ്പാട്ട് തുഞ്ചത്തു ഗുരുപാദരുടെ തന്നെയാണെന്നും ആയതു് രാമായണവും മഹാഭാരതവും വിവർത്തനം ചെയ്തതിനുശേഷം സമാരംഭിക്കപ്പെട്ടു പൂർത്തിയാക്കിയ ഒരു മഹായജ്ഞമായിരുന്നു എന്നും അനുമാനിക്കാവുന്നതാണു്.

ജനജീവിതത്തിൻെറ ശുദ്ധിയും ഭദ്രതയും ഏതുകാലത്തും പരമപ്രധാനമായി ഗണിക്കപ്പെടും. ജനതയുടെ ഭൗതികവും സാംസ്കാരികവുമായ ജീവിതത്തിൽ ശാന്തിയുടെയും പരമാനന്ദത്തിൻെറയും പ്രകാശം പരത്താൻ ഭാഗവതംപോലെ ഭക്തിസന്ദായകമായ മഹാഗ്രന്ഥങ്ങൾ ഏറെയില്ല. ഈ മഹാപുരാണം എല്ലാ ഭവനങ്ങളിലും പരമാനന്ദത്തിൻെറ വെളിച്ചം പരത്തുന്ന കെടാവിളക്കായി പരിലസിക്കുമാറാകട്ടെ.

പ്രൊഫ: പി. കരുണാകരൻ നായർ

യൂണിവേഴ്സിററികോളേജ്
തിരുവനന്തപുരം
28-11-1978

# വിഷയാനുക്രമണിക

### പഞ്ചമസ്കന്ധം



### ഷഷ്ഠസ്കന്ധം



### സപ്തമസ്കന്ധം



### അഷ്ടമസ്കന്ധം



### നവമസ്കന്ധം

## ദശമസ്കന്ധം

## ഏകാദശസ്കന്ധം



## ദ്വാദശസ്കന്ധം

# ശ്രീമഹാഭാഗവതകീർത്തനം

ഓംകാരബ്രഹ്മബിന്ദുസ്ഥം ലോകാലോകപ്രവർത്തകം
ശ്രീകൃഷ്ണപരമാത്മാനം ഭഗവന്തം ഭജാമ്യഹം.

## ഒന്നാംപാദം

*(തരംഗിണി)*

കരളിൽ വിവേകം കൂടാതേക–
ണ്ടരനിമിഷം ബത! കളയരുതാരും;
മരണം വരുമിനിയെന്നു നിനച്ചിഹ
മരുവുക സതതം; നാരായണ! ജയ. 1

കാണുന്നു ചിലർ പലതുമുപായം;
കാണുന്നില്ല മരിക്കുമിതെന്നും;
കാൺകിലുമൊരു നൂററാണ്ടിനകത്തി–
ല്ലെന്നേ കാണൂ; നാരായണ! ജയ. 2

കിമപി വിചാരിച്ചീടുകിൽ മാനുഷ–
ജന്മനി വേണം മുക്തി വരേണ്ടുകിൽ;
കൃമിജന്മത്തിലുമെളുതായ് വരുമീ–
വിഷയസുഖം ബത! നാരായണ! ജയ. 3

കീഴിൽച്ചെയ്ത ശുഭാശുഭകർമ്മം
മേലിൽസ്സുഖദുഃഖത്തിനു കാരണം;
സുഖമൊരുദുഃഖം കൂടാതെക–
ണ്ടൊരുവനുമുണ്ടോ? നാരായണ! ജയ. 4

കുന്നുകരംപോലെ ധനമുണ്ടാകിലു–
മിന്ദ്രനുസമമായ് വാണീടുകിലും
ഒന്നരിയാടുവതിന്നിട കിട്ടാ
വന്നാൽ യമഭടർ; നാരായണ! ജയ 5

കൂപേ വീണുഴലുന്നതുപോലേ
ഗേഹേ വീണുഴലുന്ന ജനാനാം

ആപദ്ഗണമകലേണ്ടുകിൽ മുനിജന-
വാക്കുകൾ പറയാം; നാരായണ! ജയ. 6

കെട്ടുകളായതു കർമ്മം; പുരുഷനു
കെട്ടുകളറ്റേ മുക്തി വരൂ ദൃഢം;
കെട്ടുകളോ ഫലഭുക്ത്യാ തീരും;
കെട്ടായിനിയും: നാരായണ! ജയ. 7

കേൾക്കണമെളുതായുണ്ടു രഹസ്യം:
ദുഷ്കൃതവും നിജസുകൃതവുമെല്ലാം
കാൽക്കൽ നമസ്കൃതിചെയ്തു മുകുന്ദനി-
ലാക്കുക സതതം; നാരായണ! ജയ. 8

കൈയിൽ വരുന്നതുകൊണ്ടു ദിനങ്ങൾ
കഴിക്ക; ഫലം പുനരിച്ഛിക്കൊല്ലാ;
കൈവരുമാകിലുമിന്ദ്രന്റെ പദ-
മെന്തിനു? തുച്ഛം! നാരായണ! ജയ. 9

കൊടിയ തപസ്സുകൾ ചെയ്തോരോ ഫല-
മിച്ഛിച്ചീടുകിൽ മുക്തി വരാ ദൃഢം;
അടിമലർ തൊഴുകിലൊരിച്ഛാഹീനം
മുക്തന്മാരവർ; നാരായണ! ജയ. 10

കോപംകൊണ്ടു ശപിക്കരുതാരും
ഭഗവന്മയമെന്നോർക്ക സമസ്തം;
സുഖവും ദുഃഖവുമനുഭവകാലം
പോയാൽ സമമിഹ; നാരായണ! ജയ. 11

കൗതുകമൊന്നിലുമില്ലിനി; മഹതാം
ഭഗവദ്ഭക്തന്മാരൊടുകൂടി
ഭഗവദ്ഗുണകഥനശ്രവണങ്ങളൊ-
ഴിഞ്ഞൊരുനേരം; നാരായണ! ജയ. 12

കരുണാകരനാം ശ്രീനാരായണ-
നരുളീടും നിജസായുജ്യത്തെ;
ഒരുഫലമുണ്ടോ പതിനായിരമുരു
ചത്തുപിറന്നാൽ; നാരായണ! ജയ. 13

ബഹുജന്മാർജ്ജിതകർമ്മമശേഷം
തിരുമുൽക്കാഴ്ച നിനക്കിഹ വച്ചേൻ;
ജനിമരണങ്ങളെനിക്കിനി വേണ്ടാ;
പരിപാലയ മാം; നാരായണ! ജയ. 14

## രണ്ടാം പാദം

(കാകളി)

അച്യുതന്റെ ഗുണം കേട്ടുകേട്ടാവോള–
മിച്ഛ മററൊന്നിലും കൈവരാ നിർണ്ണയം;
വിശ്വനാഥോദയം കേരംപ്പതിന്നും മഹാ–
പാപികരംക്കെത്തുമോ? കൃഷ്ണ! രാമാ! ഹരേ! 1

ആഭിമുഖ്യം വരും പുണ്യപൂരത്തിനാ–
ലാദിനാഥൻ കൃപാലേശമുള്ളോൾക്കുടൻ;
ശാപമുണ്ടായ ശേഷം പരീക്ഷിത്തിന–
ങ്ങേശിപോൽ പണ്ടതും; കൃഷ്ണ! രാമാ! ഹരേ! 2

ഇന്നൃപൻ പാണ്ഡവന്മാരുടെ പൗത്രനാം;
ഭാരതേ സംഗരേ മാതൃഗർഭസ്ഥിതൻ;
വന്ന ബ്രഹ്മാസ്ത്രതേജസ്സു തട്ടാതെ ശ്രീ–
കൃഷ്ണനാൽ പാലിതൻ; കൃഷ്ണ! രാമാ! ഹരേ! 3

ഈശ്വരാധീനമെന്നോർത്തു വിശ്വം നൃപൻ
വിശ്വസിച്ചു സദാ തൽപദാംഭോരുഹം
വിശ്വരക്ഷാവിധൗ വിഷ്ണുവെന്നിത്ര ന–
ന്നാരുമോർത്തില്ലഹോ! കൃഷ്ണ! രാമാ! ഹരേ! 4

ഉത്തമൻ ദിഗ്ജയേ പണ്ടു ദുഷ്ടൻ കലി
വദ്ധ്യനല്ലെന്നുറച്ചു ഗുണഗ്രാഹിതാൻ;
ഇത്ര നന്നു യുഗം നാമസങ്കീർത്തനാൽ
മുക്തനാവാൻ ദൃഢം; കൃഷ്ണ! രാമാ! ഹരേ! 5

ഊഢമോദേന നായാട്ടിനായ്പ്പോയവൻ
കാട്ടിലെങ്ങും നടന്നാർത്തിദാഹങ്ങളാൽ
ആശ്രമേ ചെന്നു കണ്ടാൻ മുനിപ്രൗഢനെ–
ദ്ധ്യാനമാർഗ്ഗസ്ഥിതം; കൃഷ്ണ! രാമാ! ഹരേ! 6

എത്രയും കള്ളനത്രേ, മഹായോഗിപോ–
ലിത്ര വെള്ളം കൊടാ ദാഹമുള്ളോർക്കിവൻ;
ഇത്ഥമുള്ളിൽ ക്രുധാ ചത്ത പാമ്പൊന്നെടു–
ത്തിട്ടവൻമെയ്യിലേ; കൃഷ്ണ! രാമാ! ഹരേ! 7

ഏററവും കോപമുരംക്കൊണ്ടു തൽപുത്രന–
ങ്ങുററമായോരു ശാപം കൊടുത്തു ബലാൽ:

"ധൂർത്തനാം ഭൂപനെത്തക്ഷകൻതാൻ കടി-
ച്ചീടുമേഴാം ദിനേ;" കൃഷ്ണ! രാമാ! ഹരേ! 8

ഐഹികം തന്നിലുള്ളാഗ്രഹം പോകവോ-
നീശ്വരൻതാൻ വരുത്തീനൃപന്നിക്രിയ;
അപ്പൊഴേ താൻ പിഴച്ചെന്ന തദ്ബാലകൻ
തൽപുരം പുകപോൽ; കൃഷ്ണ! രാമാ! ഹരേ! 9

ഒന്നുകൊണ്ടും നമുക്കിന്നി വയ്യാ വിപ-
ത്തിന്നുതന്നേ വരുത്തേണമേ തൽഫലം;
ഇന്നു ഞാൻ നിന്ദ്യനാകാനഹോ ! കാരണം
ശാപശക്തി; ബത! കൃഷ്ണ! രാമാ! ഹരേ! 10

ഓർത്തിവണ്ണം തപിക്കുംവിധൗ ഭൂമിപൻ
ശാപമാകർണ്ണ്യ കർണ്ണാഗതം തൽക്ഷണം
തീർത്തുവച്ചാൻ ത്രിലോകത്തിലുള്ളാഗ്രഹം
പാർത്ഥവംശോൽഭവൻ; കൃഷ്ണ! രാമാ! ഹരേ! 11

ഔരസേ വച്ചു ഭൂരക്ഷയാം ഭാരവും
മാനസേ വച്ചു ഗോവിന്ദപാദാബ്ജവും
ചാരുഗംഗാതടം പുക്കിരുന്നീടിനാൻ
ചേരുവാൻ തൽപദം; കൃഷ്ണ! രാമാ! ഹരേ! 12

അക്ഷണം വന്ന നാനാമുനിപ്രൗഢരെ-
സ്സൽക്കരിച്ചാശു വന്ദിച്ചിരുത്തീ നൃപൻ;
തച്ചിലമ്പമ്മുനിശ്രേഷ്ഠനാം ശ്രീശുകൻ
തത്ര വന്നു തദാ; കൃഷ്ണ! രാമാ! ഹരേ! 13

കൃഷ്ണരാമാദി നാമങ്ങളോതായ്കിലോ
നിഷ്ഫലം ബ്രഹ്മജന്മം ലഭിച്ചാലതും;
വിഷ്ണുലോകം ഗമിക്കും മഹാ നീചനും
വിഷ്ണുസങ്കീർത്തനാൽ; കൃഷ്ണ! രാമാ! ഹരേ! 14

മൂന്നാം പാദം

(ദ്രുതകാകളി)

അന്നേരം ഭക്ത്യാ വന്ദിച്ചിരുത്തിനാൻ
നന്നായ് വിഷ്ണുരാതൻ ബ്രഹ്മരാതനെ;
ജന്മസാഫല്യമെന്തെന്നറിവാനായ്
നന്മ ചോദിച്ചാൻ; കൃഷ്ണാ ഹരേ! ജയ. 1

ആദിത്യനുദയേ തിമിരംപോലെ
ദൂരെ നീങ്ങുന്ന മോഹം നമുക്കിപ്പോഠം;
ആതുരാണാമനുഗ്രഹം നിങ്ങളാൽ-
ത്താനേ കൈവരും; കൃഷ്ണാ! ഹരേ! ജയ. 2

ഇന്നെനിക്കു വിശേഷിച്ചു വേണ്ടതു
വന്നു; കാരുണ്യത്തോടെ ഭവാന്മാരേ!
ഒന്നു ചൊല്ലേണമെന്തു പുരുഷനു
നല്ലതേററവും; കൃഷ്ണാ! ഹരേ ജയ. 3

ഈ വണ്ണമറിയിച്ചോരു ഭൂപൻെറ
ഭാവം കണ്ടരുഠംചെയ്തു മുനിജനം;.
ഈവണ്ണമുള്ളൊരുദ്യോഗമാത്മാവിൽ-
ക്കൈവിടാ മോക്ഷം; കൃഷ്ണാ! ഹരേ! ജയ. 4

ഉത്തമനിവൻ വിഷ്ണുഭക്തൻ തുലോം
ശുദ്ധചിത്തൻ വിരക്തൻ വിഷയത്തിൽ;
എത്തുമിന്നു പരബ്രഹ്മസായുജ്യം
പാത്തിരിക്ക നാം; കൃഷ്ണാ! ഹരേ! ജയ. 5

ഊനംവാരാപ്പരിജ്ഞാനവാരിധി
മാനിച്ചാ നൃപനോടരുളീ ശുകൻ
ജ്ഞാനിമാരാം മുനിമാരിലഗ്രണി
ജ്ഞാനമെത്രയും; കൃഷ്ണാ! ഹരേ! ജയ. 6

എത്രയും നന്നു വൈദൂഷ്യം ഭൂപതേ!
പ്രശ്നമീവണ്ണം വേണ്ടൂ മഹാജനം
നിഷ്ഫലം ഭ്രമിച്ചീടുന്നു; ഭൂപൻെറ
ലക്ഷണം നല്ലൂ; കൃഷ്ണാ! ഹരേ! ജയ. 7

ഏതും താനറിയാതെ പഴുതേ പോം
പാതിയായുസ്സും നിദ്രയാ ജന്തുനാം;
പാതി മറേറതുമോരോ ദുരാഗ്രഹാൽ
പാപികഠംക്കഹോ! കൃഷ്ണാ! ഹരേ! ജയ. 8

ഐവരേയുമടക്കി മനക്കാമ്പിൽ-
ദ്ദിവ്യവിഷ്ണുഭഗവാൻെറ രൂപത്തെ
ചൊവ്വിൽക്കാണുന്ന നേരമിങ്ങാനന്ദം
കൈവരും നൂനം; കൃഷ്ണാ! ഹരേ! ജയ. 9

ഒന്നിതാത്മാവു, കാണപ്പെടുന്നതു-
മെന്നു കാണുമ്പോഠംക്കാണാം ഭഗവാനെ;

എന്നും ഗോവിന്ദാനുഗ്രഹം കൂടാതെ
വന്നിടാ മോക്ഷം; കൃഷ്ണാ! ഹരേ! ജയ. 10

ഓതിടാം നാലു വേദങ്ങളും ധന്യ-
യാഗം ദാനവും സന്യാസയോഗവും
ചേതസ്സിന്റെ മലം കളഞ്ഞീടുവാൻ
ഭക്തിയോടടാ; കൃഷ്ണാ! ഹരേ! ജയ. 11

ഔദാര്യം ചേരും ദേഹഗേഹാദിയിൽ
മോഹം കൈവിട്ടു സജ്ജനസംഗത്താൽ
സ്വാദു തോന്നി മുകുന്ദകഥാരസേ
ഖേദവും തോന്നാ; കൃഷ്ണാ! ഹരേ! ജയ. 12

അക്കഥ കേൾക്ക, കേൾപ്പിക്കയല്ലാതെ
ദുഷ്ക്കഥകൊണ്ടു പോക്കൊല്ലൊരക്ഷണം;
അക്കർമ്മത്തോളം നന്നല്ലൊരു കർമ്മം
കർമ്മം ചേരദിപ്പാൻ; കൃഷ്ണാ! ഹരേ! ജയ. 13

## നാലാം പാദം

*(സ്ലാമിതാ)*

കല്യാണമാർന്ന ഹരിലീലാമൃതം നൃവര!
ചൊല്ലാം കുറഞ്ഞതു ചെവിക്കൊൾക പാപഹരം;
എല്ലാം പറഞ്ഞിടുവതില്ലാരുമെന്നറിക
നല്ലോരു വിഷ്ണുകഥ; നാരായണായ നമഃ. 1

കാര്യങ്ങൾ കർത്താ കരണം കാരണം ക്രിയകൾ
കാലസ്വരൂപി ഹരിതന്റെ വിലാസമിതു;
വീര്യങ്ങൾചേരുമവതാരങ്ങളുണ്ടു പല
കാര്യാനുരൂപി;ഹരി നാരായണായ നമഃ. 2

കിട്ടാഞ്ഞു വേദമുഴലുന്നേരമാദികവി
പെട്ടെന്നു മത്സ്യവടിവായീ കൃപാജലധി;
പൃഷ്ഠേ ധരിച്ചു ജലധൗ കൂർമ്മരൂപി ദിവി
തട്ടും മഹാഗിരിയെ; നാരായണായ നമഃ. 3

കീറിക്കളഞ്ഞകിറുകൊണ്ടമ്മഹാസുരനെ
വാരാഹസിംഹമുയരത്താക്കി ഭൂമിയെയും;

നാരായണാക്ഷരവിരോധികൾ മൃത്യു നര-
സിംഹോഭവത്തദനു; നാരായണായ നമഃ. 4

കുററംവരാതെ ബലിയാഗത്തിൽ മാണിവപു-
രററംവരാത്തുലക വീണ്ടേഷ മുച്ചവടായ്;
വില്ലാളിമാരെ യുധി മൂവേഴവട്ടമിഹ
കൊല്ലുന്ന രാമ! ഹരി നാരായണായ നമഃ. 5

കൂട്ടം നിശാചരരൊടേ രാവണാദികളെ
മൂട്ടോടു കൊല്ലുവതിനായീ രഘുപ്രവരൻ;
വാട്ടംവരാതെ ബലഭദ്രാകൃതിം തടവി
നാട്ടിന്നു നല്ലതിഹ; നാരായണായ നമഃ. 6

കെല്പേറിനോരു യദുവംശേ പിറന്നു ഹരി
മുപ്പാരുമേവ പരിപാലിച്ചു കൃഷ്ണനഥ;
അപ്പാഴരെക്കലിയുഗാന്തേ വധിച്ചിടുവ-
തുല്പന്നകല്ക്കിതനു; നാരായണായ നമഃ. 7

കേട്ടുന്നരാധിപനിവണ്ണം രമേശകഥ
പെട്ടെന്നുറച്ചു ഭഗവദ്രൂപമുള്ളിലഥ;
കഷ്ടം കടിച്ചു മുനിവാക്യേന തക്ഷകനു-
മിഷ്ടം നൃപന്നതിഹ; നാരായണായ നമഃ. 8

കൈവല്യമായളവു വന്നന്നരാധിപനു;
ദിവ്യം പെരുമ്പറ മുഴങ്ങീ ഗഭീരരവം;
ഈവണ്ണമില്ലൊരുവനെന്നും പുകഴ്ന്നു മുനി-
വൃന്ദം നടന്നു; ഹരി നാരായണായ നമഃ. 9

കൊണ്ടാടുവോക്കമിതു കേൾക്കുന്നവക്കമുട-
നുണ്ടായ്‌വരും ഗതി പരീക്ഷിത്തിനെന്നവിധം;
പണ്ടേ മഹാമുനി ചമച്ചു പുരാണമതു-
കൊണ്ടെന്നതോക്ക; ഹരി നാരായണായ നമഃ. 10

കോത്തോരു സൂക്തിമണിപോലുള്ള ഭാഗവത;
മോത്താലിതിന്നു സമമില്ലൊന്നുമെന്നറിക;
തീത്ഥങ്ങൾകൊണ്ടുമൊഴിയാത്തുള്ള പാപമതു
തീത്തീടുമെന്നറിക; നാരായണായ! നമഃ. 11

കൗതുഹലം മനസി മററൊന്നിലിത്ര നഹി;
വേദാന്തസാരമതു കേൾപ്പുണ്ടു ഭാഗവതം;

വേദം വ്യസിച്ച മുനി മോദംവരാഞ്ഞു പുന-
രേതച്ചകാരകില; നാരായണായ നമഃ. 12

കല്ലോലിനീരമണകല്യാകൃതേ! രുചിര-
ഫുല്ലാരവിന്ദരുചിപാദം ജയിക്ക തവ;
എല്ലാം പറഞ്ഞിടുവതില്ലാരുമെന്നറിക
ചൊല്ലാർന്നനന്തകഥ; നാരായണായ നമഃ. 13

'നാരായണായനമ'യെന്നുള്ള മന്ത്രപദ-
മാരെങ്കിലും ജപതു; ചേരും മുകുന്ദപദം;
തീരാതെ സംസൃതിവിഷം തീരുമെന്നറിക
മാലോകരെ! ജപത; നാരായണായ നമഃ. 14

(സമാപ്തം)

# പ്രഥമസ്കന്ധം

ഹരിഃ ശ്രീഗണപതയേ നമഃ
അവിഘ്നമസ്തു.

## സൂതശൗനകസംവാദം

ആദിമൂലശ്രീപരമാനന്ദസ്വതയിൽനി–
ന്നാദരാലുണർന്നിഴിഞ്ഞീടിനോരമൃതവും
പാനംചെയ്തനുദിനമാനന്ദിച്ചലസാതെ
മാനസപത്മത്തിങ്കൽ വാഴും പൈങ്കിളിപ്പെണ്ണേ!
മാനുഷഭാവം പഴുതായ്ക്കഴിഞ്ഞീടുംമുമ്പേ
മാനസം തെളിഞ്ഞു ദിവ്യാനന്ദം സ്വാഭാവികം
സാധിപ്പാനെളുതായ സാധനമേതൊന്നുള്ളൂ?
സാദരമതു ബാലേ! കാലേ ചൊല്ലെന്നോടിപ്പോൾ.
ചൊല്ലുവാനനേകമുണ്ടോരോരോ മുനീന്ദ്രന്മാർ
ചൊല്ലിയ വേദാന്തസാരാദികൾ ബഹുവിധം;
ചൊല്ലരുതവയൊന്നും നമുക്കു, പുരാണങ്ങൾ
ചൊല്ലുകെന്നതും കേൾക്കെന്നുള്ളതും ചെയ്യാമല്ലോ.
ചൊല്ലെഴും പുരാണങ്ങളുള്ളവയെല്ലാററിലും
നല്ലതു ഭാഗവതമെന്നല്ലോ ചൊല്ലിക്കേൾപ്പൂ;
പത്മാദി പുരാണങ്ങളൊക്കെയും നന്നെങ്കിലു–
മാത്മതത്ത്വത്തെയറിഞ്ഞീടുവാനിതേ നല്ലൂ.
ഓരോരോ ശാസ്ത്രങ്ങളിൽ മോക്ഷമാർഗ്ഗങ്ങൾ ചൊന്ന–
തോരോന്നേ നിരൂപിച്ചാലെളുതല്ലിത്രയൊന്നും;
ഓരോരോ ജനങ്ങൾക്കു മുക്തിമാർഗ്ഗതത്ത്വങ്ങൾ
ഓരോരോ വിധമത്രേ കേവലം സ്വഭാവങ്ങൾ;

---

പരമാനന്ദസ്വത=പരമാനന്ദസ്വരൂപം. പഴുതായ്=വ്യർത്ഥമായി. 'ദിവ്യാനന്ദസ്വഭാവകം' എന്നൊരു പാഠവും ഉണ്ട്. തെളിഞ്ഞ മാനസത്തിനു് സ്വാഭാവികമായ ദിവ്യാനന്ദം ലഭിക്കാൻ എന്ന അർത്ഥം സ്വീകൃതപാഠത്തിനു നൽകാം. പത്മാദിപുരാണങ്ങൾ പത്മം, വൈഷ്ണവം, നാരദീയം, ഭാഗവതം, ഗാരുഡം, വാരാഹം, മാത്സ്യം, കൗർമ്മം, ലൈംഗ്യം, വായവ്യം, സ്കാന്ദം, ആഗ്നേയം, ബ്രഹ്മാണ്ഡം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, ഭവിഷ്യത്തു്, വാമനം, ബ്രാഹ്മം എന്നീ പതിനെട്ടു പുരാണങ്ങൾ.

എന്നതിലെല്ലാ വർണ്ണത്തിങ്കലുമെല്ലാവക്കം
നന്നായിസ്സാധിക്കാവൊന്നെളുപ്പമുള്ളൊന്നല്ലോ;
എത്രയുമെളുതായി മുക്തിയെ ലഭിക്കുന്ന
ഭക്തിമാർഗ്ഗത്തെ പ്രതിപാദിപ്പാൻ വേദവ്യാസൻ
ഉത്തമശ്ലോകചരിത്രങ്ങളും നാമങ്ങളും
ഉത്തമധ്യാനങ്ങളും മിശ്രമായ് വിശ്രുദ്ധമായ്
ചമച്ചു ഭാഗവതമതിങ്കൽ നിരന്തരം
രമിപ്പാനായിട്ടത്രേ മററുള്ള കഥയെല്ലാം;
അവിടെയാദിശ്ലോകം മംഗലാചരണമായ്
കവിനായകൻ പ്രയോഗിച്ചിതു വേദവ്യാസൻ.
സർവ്വജ്ഞനായിസ്സർവ്വജഗല്ലാരണനായി-
സ്സർവ്വഭൂതങ്ങൾക്കെല്ലാം ജ്ഞാനദസ്വരൂപനായ്
അപരിച്ഛിന്നമായിപ്പരമാനന്ദമായ
പരമാത്മാവുതന്നെ ധ്യാനിക്കായ്‌വരേണമേ.
വസ്തുനിർദ്ദേശം രണ്ടാംപദ്യത്തെക്കൊണ്ടു ചൊല്ലി;
സത്യമായ് പുരുഷാർത്ഥമായിരിക്കുന്ന പര-
മാത്മതത്ത്വവുമതിൻ പ്രാപ്തിസാധനവുമായ്
മേധ്യമായിരിക്കുന്ന ധർമ്മവുമതിങ്കലു;
കേൾക്കമാത്രമേവേണ്ടു ഭക്തിയുണ്ടാവാൻ പിന്നെ
മോക്ഷവും വരുമെന്നു വേറേ ഞാൻ ചൊല്ലേണമോ?
സുഖമേ സേവിച്ചീടാം പ്രാമാണ്യവശന്താനും
നിഗമമെന്നു മൂന്നാം പദ്യത്തെക്കൊണ്ടു ചൊല്ലി;
വേദമായീടുന്നൊരു കല്പകവൃക്ഷത്തിൻെറ
മോദമാർന്നെഴും ഫലമാദരപൂർവ്വം ഭക്ത്യാ
വീണിതു ശുകമുഖത്തിങ്കൽനിന്നുടൻ ഭുവി
ആനന്ദം വരുമാറു പീയൂഷദ്രവത്തോടും
അങ്ങനെയുള്ള മഹാഭാഗവതാഖ്യരസം
മംഗലം വന്നു പരന്തങ്കലേ ലയിപ്പോളം
ആവോളം പാനം ചെയ്തുകൊള്ളുക രസികന്മാ-
രായുള്ള ഭാഗവതമുഖ്യന്മാർ നിരന്തരം.
എങ്കിലോ ചൊല്ലു ചൊല്ലു സംസാരംകൊണ്ടുണ്ടാകും
സങ്കടം പോകുംവണ്ണം വൈകാതെ ശുകമേ! നീ
ചൊല്ലുവാനിവിടെയിപ്പോളെനിക്കിതിന്നേതു-
മില്ലൊരു മാന്ദ്യം, മാധുര്യാദി ലക്ഷണങ്ങളാൽ
ചൊല്ലപ്പോകാതോരതിമൂഢനായതു ഞാനോ;
ചൊല്ലുവാനവരവരുണ്ടല്ലോ കവീന്ദ്രന്മാർ;

---

വർണ്ണത്തിങ്കലും = ജാതിയിൽ അഥവാ വിഭാഗത്തിൽ. മിശ്രമായ് = കലർത്തി. അപരിച്ഛിന്നം = പരിച്ഛേദിക്കാനാവാത്തത്. മേധ്യം = ശുദ്ധം. അതിങ്കലു = അതിൽത്തന്നെയാകുന്നു.

ചൊല്ലെഴുന്നവർമുമ്പിൽചെന്നു ചൊല്ലുമ്പോൾ പിഴ
ചൊല്ലുകയല്ലല്ലീയെന്നല്ലല്ലല്ലസിക്കുന്നു.
വല്ലഭമെഴും വിനതാത്മജനനന്താഗ്രേ
തുല്യമില്ലാതെ വേഗത്തോടുതാൻ പറക്കുമ്പോൾ
വല്ലാതെ കൃശമശകാദികളത്തു കണ്ടി-
ട്ടെല്ലാരുമടങ്ങുന്നോ വല്ലഭമില്ലായ്കയാൽ?
വല്ലജാതിയു, തന്നാൽ തന്നാലായതു മുതിർ-
ന്നെല്ലാജാതിയും പറക്കെന്നേ വന്നീടും നൂനം.
മെല്ലെമെല്ലവേ പുനരെന്നതോർത്താകുംവണ്ണം
അല്ലലെന്നിയേ സംക്ഷേപിച്ചു ചൊല്ലീടാമല്ലോ

ചൊല്ലെഴും ഗണേശനും വാണിയും മുകുന്ദനും
ചൊല്ലിയ പൗരാണികാചാര്യനാം വ്യാസൻതാനും
സ്വർലോകാധിപൻമുമ്പാമാശാധിപതികളും
വല്ലായ്മയൊഴിച്ചു ഭൂദേവദൈവതങ്ങളും
കല്യാണം വളർത്തുവാൻ നാരദമുനീന്ദ്രനും
എല്ലാരുമനുഗ്രഹിച്ചീടുവാൻ വന്ദിക്കുന്നേൻ.
സത്യജ്ഞാനാനന്താനന്ദാദ്വയാമൃതപൂർണ്ണം
സച്ചിദ്ബ്രഹ്മാഖ്യം പരമാനന്ദമുപാസിച്ചേൻ.
ശ്രീവേദവ്യാസമുനി ചമച്ച പുരാണത്തിൽ
ശ്രീമഹാഭാഗവതംതന്നിലെപ്പരമാർത്ഥം
ഈശനും പ്രപഞ്ചവുമേകമെന്നുറച്ചു ഞാൻ
ഈശനെദ്ദേശികനെന്നറിഞ്ഞു തെളിഞ്ഞപ്പോൾ
ദേശികപാദപത്മമെന്നുള്ളിലുറച്ചു ഞാൻ
ദേശികാജ്ഞയാ പരമാനന്ദസമന്വിതം
ഈശനും പ്രപഞ്ചവും ദേശികൻതാനും ഞാനും
ഈശൻെറ കാരുണ്യത്താൽ കേവലമൊന്നായ്ക്കണ്ടേൻ;
അന്നേരം മായാമയമായുള്ള ബഹുത്വങ്ങൾ
ഒന്നുമേ കാണ്മാനില്ല ഞാനൊഴിഞ്ഞൊരേടത്തും.
എന്നതിന്നുപദേശസാധനമിതുതന്നെ
നന്നായിക്കേട്ടുകൊൾവിൻ മറെറാന്നും നിനയാതെ.
നൈമിശവനത്തിലേ വിഷ്ണുക്ഷേത്രത്തിങ്കല-
മ്മാമുനിവരന്മാരാം ശൗനകാദികളെല്ലാം
സ്വർഗ്ഗത്തെ ലഭിപ്പാനായ് സത്രത്തെത്തുടങ്ങിനാർ
സദ്ഗതി വരുവാനും ഹേതുവാമതുതന്നെ.
ആയിരത്താണ്ടുകൂടിക്കഴിഞ്ഞുകൂടുന്നത-
ങ്ങാരാലുമുപദ്രവം കൂടാതെ ചെല്ലുംകാലം

---

വിനതാത്മജൻ=ഗരുഡൻ. കൃശമശകാദികൾ=അല്പജീവികളായ കൊതുകു തുടങ്ങിയവ. വല്ലജാതിയും=വല്ലവിധവും. ആശാധിപതികൾ=ദിക്കുകളുടെ നായകന്മാർ. സത്രം=യാഗം.

ചെന്നിതു വേദവ്യാസശിഷ്യനായുള്ള സൂതൻ
നന്നായിസ്സല്ക്കാരംചെയ്തിരുത്തി മുനികളും.
പുണ്യവാനായ ഭവാൻ വന്നതു നന്നായ്‌വന്നു
ധന്യന്മാരെന്നുവന്നു ഞങ്ങളുമിതിനാലെ
ധർമ്മശാസ്ത്രങ്ങളിതിഹാസങ്ങൾ പുരാണങ്ങൾ
നിർമ്മലനായ ഭവാനൊക്കവേ പാഠമല്ലോ;
വേദാന്തപ്പൊരുളറിഞ്ഞീടിന മുനികളും
വേദവേദാന്തവിത്താം വേദവ്യാസനും മുന്നം
സാദരമരുൾചെയ്തതൊക്കെയഭ്യസിച്ചു നീ
മോദേന വന്നതിപ്പോൾ ഞങ്ങൾക്കൊരനുഗ്രഹം.
സ്നേഹമെത്രയും പാരമുള്ള ശിഷ്യനു ഗുഹ്യ-
മായതുമുപദേശിച്ചീടുന്നു ഗുരുക്കന്മാർ;
ചേതസി നിന്നെ സ്നേഹം വേദവ്യാസനു പാരം
വാസനാശ്രുശ്രൂഷാദിയാകിയ ഗുണങ്ങളാൽ.
ആകയാൽ സാരമായ മോക്ഷസാധനമെന്തൊ-
ന്നായതു തവ മതിനിശ്ചയം പറകെടോ!
ഇക്കലിയുഗത്തിങ്കൽ മാനുഷപ്പരിഷകൾ
ദുഃഖിതന്മാരായുള്ള നിത്യോപദ്രവങ്ങളാൽ
അല്പായുസ്സുകളുമായല്പബുദ്ധികളുമാ-
യല്പഭാഗ്യന്മാരുമായ് മിക്കതുമുള്ളു നൂനം.
കേൾക്കേണ്ടതസംഖ്യമായുണ്ടവയെല്ലാമിപ്പോ-
ളാഖ്യാനംചെയ്‌വാൻ കാലമില്ലെന്നു വന്നുകൂടും;
എന്നാലെന്തതിൻ സാരമായുള്ളതെല്ലാവർക്കും
ഒന്നുകൊണ്ടുടൻ ബുദ്ധി തെളിഞ്ഞുവരുന്നതായ്
എത്രയും ചുരുക്കമായത്യന്തം മനോജ്ഞമായ്
വസ്തുവായിരിപ്പതു സത്വരം പറക നീ.
ദേവകിയിങ്കൽ വസുദേവനു സുതനായി-
ട്ടേവകൾദേവൻ പിറന്നോരുനാളുള്ള കഥ
കേൾക്കണമെന്നുമുണ്ടു തോന്നുന്നു ഞങ്ങൾക്കിപ്പോ-
ളോർക്കുമ്പോളെല്ലാററിലുമക്കഥയല്ലീ നല്ലു?
നിന്തിരുവടിയുടെ തിരുനാമങ്ങളിലൊ-
ന്നന്ധനായറിയാതെ ചൊൽകിലും ഗതിയല്ലോ;
ആത്മശുദ്ധിയിൽ കൊതിയുള്ളവനാകില്പര-
മാത്മാവാം കൃഷ്ണൻകഥ കേൾപ്പാനാഗ്രഹമുണ്ടാം.
രസജ്ഞന്മാരെന്നാകിലേറ്റോളം കേൾപ്പാന്തോന്നും
രസങ്ങളിതിന്മീതേ മറെറാന്നുമില്ലതാനും.
ഞങ്ങൾക്കു മതിയാകയില്ലതു കേൾക്കുന്തോറും
മംഗലചരിതങ്ങൾ ചൊല്ലീടു മടിയാതെ;

---

മതിനിശ്ചയം = മനസ്സിലുറപ്പ്. ഗുഹ്യം = ഗോപ്യമായതു്.

വന്നിതു കലിയുഗമെന്നറിഞ്ഞതുമൂലം
വന്നവൈഷ്ണവക്ഷേത്രം പുക്കിതു ഞങ്ങളെടോ!
നിന്തിരുവടിയുടെ ചരിതം കേട്ടുകൊൾവാൻ
എന്തൊരു കഴിവെന്നു ചിന്തിച്ചു വസിക്കുമ്പോൾ,
അന്തരാ വന്നു ഭവാനീശ്വരകാരുണ്യത്താൽ
സന്താപമകന്നിതു മിക്കതും കണ്ടപ്പൊഴേ.
എന്നെല്ലാം മുനിജനം ചൊന്നതു കേട്ടു സൂതൻ
നന്നായിത്തെളിഞ്ഞുടൻ പറഞ്ഞുതുടങ്ങിനാൻ:
''വന്ദിച്ചീടുന്നേനെങ്കിൽ ശ്രീശുകമുനിതന്നെ
നന്ദിച്ചീടണമെന്നെക്കുറിച്ചു സദാകാലം,
വേദാന്തസാരാത്ഥമായദ്ധ്യാത്മപ്രദീപമായ്
വ്യാസോക്തമായ പുരാണങ്ങളിൽ പ്രധാനമായ്
മേവീടും ഭാഗവതം ചൊല്ലിയ മുനിവരൻ
ശ്രീവേദവ്യാസൻതാനുമാവോളം തുണയ്ക്കു മേ.

## ശൗനകാദി മഹർഷികൾക്കു സൂതൻെറ ഭാഗവതോപദേശം

മാമുനിവരന്മാരേ! നല്ലൊരു ചോദ്യമിദം;
മാലോകർക്കെല്ലാവക്കും മംഗലമായൊന്നല്ലോ;
ഭഗവൽകഥ കേൾപ്പാനാഗ്രഹമുണ്ടായതു
സകല ജനങ്ങൾക്കും നല്ലതായ് വന്നുകൂടും;
മർത്ത്യനായ് പിറക്കിലോ മാധവൻതങ്കലേററം
ഭക്തിയുണ്ടാകവേണമല്ലായ്കിൽ വൃഥാ ജന്മം;
ജ്ഞാനവും വൈരാഗ്യവുമുണ്ടായി മനസ്സിങ്കൽ
ആനന്ദമുണ്ടാകണമെങ്കിലിന്നിതേ നല്ലു;
വിധിച്ചവണ്ണംതന്നെ ധർമ്മങ്ങൾ ചെയ്കീടിലും
മധുദ്വേഷിയിൽ ഭക്തിയില്ലായ്കിൽ ഫലം വരാ;
വേദങ്ങളുപനിഷദ്വാക്യങ്ങൾ ശാസ്ത്രങ്ങളു-
മാദിയേ പാഠംചെയ്തു സർവ്വജ്ഞനെന്നാകിലും
മാധവൻകഥാമൃതംതന്നിലുള്ളഭിരുചി
ചേതസി കുറഞ്ഞീടിലേതുമേ ഫലമില്ല;
പലജാതിയിലുള്ള കർമ്മങ്ങൾ ചെയ്കീടിലും
ഫലമില്ലഖിലേശൻതാൻ പ്രസാദിച്ചീലെങ്കിൽ;
കേൾക്കയും പറകയുമോക്കയും പൂജിക്കയും
മോക്ഷത്തെ നൽകീടുന്ന ഭഗവാന്തന്നെ വേണ്ടു.
കുറഞ്ഞോരറിവുള്ളിലുണ്ടെങ്കിലവനുണ്ടോ
നരകവൈരിതൻെറ ചരിതം മറക്കുന്നു?

അന്തരാ = ഇടയ്ക്ക്. മധുദ്വേഷി = മധു എന്ന അസുരനെ കൊന്ന വിഷ്ണുഭഗവാൻ.

സജ്ജനസമ്പക്ക്വും പുണ്യതീൎത്ഥങ്ങൾതോറും
മജ്ജനം വഴിപോലെ ചെയ്കയും ദിനംപ്രതി
ദുൎജ്ജനവിയോഗവുമുണ്ടെന്നു വരുന്നവ-
നച്യുതകഥകളിലിച്ഛയുമുണ്ടായ്‌വരും;
ഇച്ഛയുണ്ടാകുംതോറും കേൾപ്പാനും തരംവരും
സ്വച്ഛമായ് ചമഞ്ഞീടും ചിത്തവുമതിനാലെ;
നിശ്ചയമകതാരിലച്യുതൻ വസിച്ചീടും;
അച്യുതൻ വസിക്കുമ്പോൾ നിശ്ശേഷസൗഖ്യംവരും
സദ്ബോധമുണ്ടായ്‌വന്നാലച്യുതപാദാംബുജം
ഉൾപ്പൂവിലുറപ്പിച്ചുകൊള്ളുണമാകുംവണ്ണം.
നിൎഗ്ഗുണൻ നിഖിലലോകാശ്രയസ്വതാഭ്രതൻ
നിഷ്കളനായിട്ടത്രേ നിൽക്കുന്നു നിരന്തരം.

## അവതാരവൎണ്ണനം

തത്സ്വയം പ്രഭാരമിതാനന്ദസ്വതയിൽ നി-
ന്നുത്ഭവിച്ചിതു മഹാമായയും നടേ നടേ;
തന്മായതന്നിൽ സംഗം തനിക്കില്ലെന്നാകിലും
ചിന്മയിതന്നോടിടചേൎന്നുതാൻ മയങ്ങിനാൻ.
അവ്യക്തമായ പരബ്രഹ്മവും മായതന്നാൽ
സുവ്യക്തമായിട്ടൊരു പുരുഷരൂപം തോന്നി
യോഗനിദ്രയുംപൂണ്ടു വെള്ളത്തിൽപ്പള്ളികൊള്ളും
ഏകനായകൻനാഭിതന്നിലന്നൊരു പത്മം
ഉണ്ടായിതതിൽജ്ജനിച്ചീടിനാൻ വിരിഞ്ചനും;
ഉണ്ടായി ലോകങ്ങളും തന്നവയവങ്ങളാൽ.
അന്നതിൽ പ്രജകളെ സൃഷ്ടിപ്പിച്ചരുളിനാൻ
പിന്നെയച്ചതുൎമ്മുഖൻതന്നെക്കൊണ്ടനുദിനം
തന്നിലിപ്രജകളെ രക്ഷിപ്പാനായ്ക്കൊണ്ടല്ലോ
തന്നുടെയംശങ്ങളാലവതാരങ്ങൾ ചെയ്തു.
നാലംശമായിട്ടതിൻ മുമ്പിലേയവതാരം
നാലുപേർ സനകനും സനന്ദൻ സനാതനൻ
നാലാമൻ സനൽക്കുമാരാഖ്യനും ക്രമത്താലേ
നാലഞ്ചുവയസ്സുള്ള പൈതങ്ങൾതമ്മെപ്പോലെ
നാലു വേദങ്ങളേയും ശീലിച്ചു സദാകാലം
നാലരും പിരിയാതെ നടപ്പു പലേടത്തും.
ബ്രഹ്മചൎയ്യത്തിൻനിഷ്ഠ കാട്ടുവാനായിട്ടല്ലോ

---

മജ്ജനം = മുഴുകൽ; കുളിച്ചുമുങ്ങൽ. നിഖിലലോകാശ്രയസ്വതാഭ്രതൻ = എല്ലാ ലോകങ്ങൾക്കും ആശ്രയമായിത്തീൎന്നവൻ. തത്സ്വയംപ്രഭാരമിതാനന്ദസ്വത = ഈശ്വരന്റെ വ്യക്തിചൈതന്യമായ പരമാനന്ദത്തിൽ രമിച്ചുചേൎന്ന ഭാവം. സംഗം = ചേൎച്ച.

നിർമ്മലന്മാരിങ്ങവതരിച്ചു ലോകത്തിങ്കൽ
ഹിരണ്യാക്ഷനെക്കൊന്നു ഭൂമിയെയുയർത്തുവാൻ
പിറന്നു യജ്ഞാംഗനായ് സൂകരമൂർത്ത്യാ പിന്നെ
സ്വാതന്ത്ര്യമായ തന്ത്രം ലോകത്തിൽ പ്രകാശിപ്പാൻ
സാത്വികനായ മുനി നാരദനായാനല്ലോ.
നരനാരായണന്മാരായ് ചമഞ്ഞിതു പിന്നെ
ധരണിതന്നിൽത്തപോബലത്തെക്കാട്ടീടുവാൻ.
സിദ്ധേശനായ കപിലാഖ്യനായ് ചമഞ്ഞിതു
സിദ്ധിപ്പാൻ മനുഷ്യൎക്ക സാംഖ്യയോഗാത്മജ്ഞാനം
അത്രിപത്നിയിൽ ദത്തനെന്നഭിധാനത്തോടും
പുത്രനായറിയിച്ചാൻ ദണ്ഡനീതികളെല്ലാം.
സജ്ജനസേവ്യൻ യജ്ഞനാ യവതരിച്ചുടൻ
ദുർജ്ജനാന്തകൻതന്നെ നിർജ്ജരേന്ദ്രനമായാൻ.
ലക്ഷ്മീവല്ലഭൻനാഭിപത്മമേരുവിൽ വന്നു
ശിക്ഷയോടൃഷഭനാം മുഖ്യഭൂപനമായാൻ.
ഭൂമിയെക്കറപ്പാനും നിരത്തിച്ചമപ്പാനും
ഭൂമിനായകൻ പൃഥുവായവതാരം ചെയ്താൻ.
മേദിനീന്ദ്രാനുഗ്രഹത്തിന്നുതാൻ പ്രളയാബ്ധൗ
മേദിനീപതി മത്സ്യമായ് മറകളെ വീണ്ടാൻ.
ഇന്ദ്രാദികൾക്കു ജരാനരകൾ നീക്കീടുവാൻ
ഇന്ദ്രാരിജനവുമായ് പാല്ക്കടൽ കടഞ്ഞ നാൾ
മന്ദരമുയർത്തുവാനാമയായ് കീഴേ നിന്നു
മന്ദമെന്നിയേ പക്ഷിയായതിന്മീതേ നിന്നാൻ.
ആയുർവ്വേദത്തെയുപദേശിപ്പാനവനിയിൽ
നായകൻ ധന്വന്തരിമൂർത്തിയുമായാനല്ലോ.
ദൈത്യരെ മോഹിപ്പിച്ചു പീയൂഷം വീണ്ടീടുവാൻ
ദൈത്യാരി പുനരൊരു മോഹിനീവേഷം പൂണ്ടാൻ.
ഭക്തനാം പ്രഹ്ലാദനെ രക്ഷിപ്പാൻ പിതാവിനെ
നിഗ്രഹിപ്പതിന്നൊരു നരസിംഹവുമായാൻ.
വാമനമൂർത്തി മഹാബലിയെ വഞ്ചിപ്പാനായ്
കാമദനിന്ദ്രാനുജനായവതാരം ചെയ്താൻ.
ബ്രഹ്മദോഷികളായ ഭൂപരെയൊടുക്കുവാൻ
നിർമ്മലൻ ജമദഗ്നിനന്ദനനായശേഷം
ധർമ്മസ്ഥാപനകരൻ ചിന്മയൻ ജഗന്മയൻ
കല്മഷഹരൻവേദവ്യാസനായതും നാഥൻ.
രാവണൻതന്നെക്കൊൽവാൻ രാമനായഖിലേശൻ
ദേവകാര്യാത്മമവതരിച്ചോരനന്തരം,

---

സൂകരമൂർത്ത്യാ=പന്നിയുടെ വേഷത്തിൽ. അഭിധാനം=പേർ. മറകൾ=വേദങ്ങൾ. കാമദൻ=ആഗ്രഹം സാധിച്ചുകൊടുക്കുന്നവൻ. കല്മഷം=പാപം.

രേവതീരമണനാം രാമനായവനിയിൽ
ക്ഷീബനാം ബലഭദ്രനായതും താന്തന്നെപോൽ.
ദേവകീസുതൻ കൃഷ്ണനായവതരിച്ചതും
ദേവദേവേശൻ പിന്നെക്കേവലം കലിയിങ്കൽ
ബുദ്ധനാം ജിനസുതനായതും ജഗന്നാഥൻ.
കല്ക്കിയാമിനിക്കലിയുഗത്തിന്നന്തത്തിങ്കൽ.
ഇത്തരമവതാരമസംഖ്യം ചൊല്ലീടവ-
നത്തമന്മാരാമൃഷിവർഗ്ഗവും സുരന്മാരും
മനുക്കളും പിന്നെ പ്രജാപതിമാർ മനുജന്മാർ
കനകൈ മഹത്തുക്കളായുള്ള ജനമെല്ലാം
ഈശ്വരൻ നാരായണൻതന്നുടെയവതാരം
ഈശ്വരമയമത്രേ നിശ്ചയം പ്രപഞ്ചവും.
തൽപ്രപഞ്ചത്തിനെല്ലാം സാക്ഷിയായേകാത്മാവായ്
നില്പൊരു സകലാത്മാവാകിയ പരബ്രഹ്മം
തന്നുടെ മഹാമായ കാരണം പ്രപഞ്ചത്തി-
ന്നെന്നറിഞ്ഞീടുന്നേരമുദിക്കമാത്മജ്ഞാനം.
എന്നെല്ലാം ചൊല്ലീടുന്ന ശ്രീമഹാഭാഗവതം
വന്ദ്യനാം വേദവ്യാസൻ ചമച്ചു പഠിപ്പിച്ചു;
ശ്രീശുകനായ മുനിശ്രേഷ്ഠനെ വഴിപോലെ
ആശകളകന്നൊരു ശ്രീശുകമുനീന്ദ്രനും
അക്കാലമനശനം ദീക്ഷിച്ചു ഗംഗാതീരം
പുക്കൊരു പരീക്ഷിത്തിന്നെപ്പേരുമറിയിച്ചു.

## വ്യാസനാരദസംവാദം

ഇങ്ങനെ കേട്ടനേരം ശൗനകമഹാമുനി
മംഗലനായ സൂതൻ തന്നോടു ചോദ്യംചെയ്തു:
''ഏതൊരു കാലത്തിങ്കലാരുടെ നിയോഗത്താ-
ലേതൊരു ദേശത്തുനിന്നേതൊരു നിമിത്തമായ്
ബാദരായണൻ മുനി ചമച്ചു ഭാഗവതം?
മോദമോടതു സർവ്വം ഞങ്ങളോടുരക്കേണം.
ഏതുമൊന്നിലുമൊരു കാംക്ഷയില്ലാത്ത ശുകൻ
ആദരാലതു പഠിച്ചീടുവാനെന്തുമൂലം?
എന്തിനു പരീക്ഷിത്തു ദീക്ഷിച്ചിതനശനം?
ബന്ധമെന്തവനു ശ്രീശുകനെക്കണ്ടെത്തുവാൻ?
തങ്ങളിലുണ്ടായൊരു സംവാദനിമിത്തവു-
മെങ്ങനെയെന്നു നമ്മോടൊക്കവേ പറയണം.''
''എങ്കിലോ കേൾപ്പിൻ മുന്നം ദ്വാപരയുഗത്തിങ്കൽ

ക്ഷീബൻ = മദ്യപാനി

പങ്കജവിലോചനനാകിയ നാരായണൻ
ശ്രീപരാശരസുതനായവതരിച്ചിതു
താപസനായിസ്സത്യവതിയാം നാരിതന്നിൽ.
ലോകാനുഗ്രഹപരനാകിയ വേദവ്യാസൻ
വേഗേന സരസ്വതീതീരത്തെ പ്രാപിച്ചുടൻ
ധ്യാനതല്പരനായിട്ടുള്ളിലെക്കണ്ണുകൊണ്ടു
മാനസമുറപ്പിച്ചുനോക്കിയ നേരത്തിങ്കൽ
വന്നിതു കലിയുഗമെന്നതു കാണായ്‌വന്നു;
മുന്നേതിൽക്കുറയുന്ന ധർമ്മവും കാണായ്‌വന്നു:
കാലദോഷത്താൽ കുറഞ്ഞീടുന്ന ധർമ്മത്തിന്റെ
പാലനംചെയ്‌വാനായിട്ടക്കാലം മുനിവരൻ
നാലായി പകുത്തിതു വേദത്തെ;യതു പിന്നെ
നാലുവർക്കും പഠിപ്പിച്ചു വെവ്വേറെയോരോന്നെല്ലാം.
വേദത്തിൻ പൊരുളും വെളിച്ചത്തു കാട്ടീടുവാനാ-
യാദരാൽ പുരാണങ്ങളും ചമച്ചു പഠിപ്പിച്ചു.
ലോകാനുഗ്രഹാർത്ഥമായിങ്ങനെ ചെല്ലുംകാലം
വ്യാകുലം തീർന്നു ബുദ്ധി നന്നായിത്തെളിഞ്ഞീല.
എന്തൊരു കുറവെനിക്കിങ്ങനെ വന്നീടുവാൻ
ചിന്തിച്ചാലൊരുമൂലമെന്നെല്ലാം പലതരം
ചിന്തിച്ചുചിന്തിച്ചിരുന്നീടിന കാലത്തിങ്കൽ
അന്തരാ കാണായ്‌വന്നുനാരദമുനിയേയും
അന്തികേകാണായ്‌വന്നനാരദമുനീന്ദ്രനെ
സന്തോഷം വളർന്നൊരു വേദവ്യാസനുമേററം
ഭക്തിപൂണ്ടെഴുന്നേററു വന്ദിച്ചു നമസ്കരി-
ച്ചർഗ്ഘ്യപാദ്യാദികളാലർച്ചിച്ചു പൂജിച്ചപ്പോൾ
സല്ക്കാരകുശലപ്രശ്നാദികൾ കഴിച്ചുടൻ
മുഖ്യനാം ദേവമുനി നാരദനരുൾചെയ്തു:
വിഖ്യാതഗുണാംബുധേ! കേൾക്കണമിതു ഭവാ-
നുൾക്കാമ്പിലുണ്ടവേററമുണ്ടല്ലോ നിനക്കെന്നാൽ
ഋഗ്യജുസ്സാമ്നായഭാഗാദികൾ ജഗത്ത്രയ-
ഭദ്രസാധനം സർവ്വലോകസമ്മതം നൂനം.
വിസ്മയോദിതം ഭഗവദ്യശസ്സഹിതമായ്
തത്സമർപ്പണം ചെയ്കിലെത്രയുമത്യുത്തമം.
ഭഗവദ്യശോയുതമല്ലായും പ്രബന്ധങ്ങൾ

---

അനശനം ദീക്ഷിച്ചു = ഉപവാസം ആചരിച്ചു. എപ്പേരും = മുഴുവനും; എല്ലാം തന്നെ. സംവാദനിമിത്തം = സംഭാഷണത്തിന്റെ ഹേതു. സരസ്വതീതീരം = സരസ്വതി എന്ന നദിയുടെ തീരം. അന്തരാ = ഇടയ്ക്കു്. ആമ്നായം = വേദം. വിസ്മയോദിതം = വിസ്മയത്തോടെ പറയപ്പെട്ടതു് (വിസ്മയേനഉദിതം). ഭഗവദ്യശോയുതമല്ലായും = ഭഗവാന്റെകീർത്തിയോടുചേർന്നതല്ലാത്തവയും.

സുഖമേ ശോഭിക്കയില്ലെന്നു കേട്ടിരിക്കുന്നു;
കവിനായകനായ നിന്മനോമാലിന്യവും
ഇവിടെ നീങ്ങീടായ്‌വാനത്തു കാരണംതന്നെ
സവ്ലോകാനുഗ്രഹകരസാധനം തവ
സവ്സംരചിതങ്ങളെന്നാലുമിനിയിപ്പോഠം
സവ്ലോകേശനായ ഭഗവദ്യശസ്സോടു
സവൈകസഹിതമായുള്ളൊരു പുരാണം നീ
ചമസ്സുവേണമിനിയെന്നാൽ നിന്മനസ്സപ്പോഠം
രമിക്കും പരമാത്മാവോടു ചേർന്നനുദിനം.
ക്രമത്താലാത്മാവിങ്കലഖിലകർമ്മങ്ങളും
സമർപ്പിച്ചിരിക്കുമ്പോളുദിക്കുമാത്മജ്ഞാനം.
ജ്ഞാനമുണ്ടാകുംനേരം മാനസമാലിന്യങ്ങഠം
താനേപോയകന്നീടുമില്ല സംശയമേതും.
ഞാനൊരു ശൂദ്രൻ പണ്ടു ഭൂദേവകുലാജ്ഞയാ
മാനസഭക്ത്യാ സന്യാസികളെപ്പൂജിക്കയാൽ
കാരുണ്യം വളർന്നനുഗ്രഹിച്ചാരവരതു–
കാരണമാത്മജ്ഞാനതല്പരനായോരെൻെറ
മാതാവു മരിച്ചതു ദൈവാനുഗ്രഹമെന്നോ–
ത്തേതുമേ മനസ്താപമതിങ്കലുണ്ടാകാതെ
കേവലം ശേഷക്രിയ ചെയ്തുടൻ പുറപ്പെട്ടു
ഭാവനാവശാൽ സവ്ം ത്യജിച്ചു ജിതേന്ദ്രിയൻ
ഭഗവദ്ധ്യാനത്തോടു കൂടവേ വനം പുക്കു
ഭഗവദുപാസനാരതനായ് വാഴുംകാലം
ധ്യാനവിസ്ഫുരിതമാമീശ്വരഗുണരൂപം
കാണാഞ്ഞു പരിഭ്രമിച്ചീടിനോരെനിക്കൊരു
വാണി ചെഞ്ചെമ്മേ കേഠക്കായ് വന്നിതു 'നിനക്കെന്നെ–
ക്കാണണമെങ്കിലവകാശമില്ലിജ്ജന്മത്തിൽ;
താനേ വന്നെത്തും മേലി'ലെന്നതു കേട്ടനേരം
ആനന്ദസമുദ്രത്തിൽ വീണുടൻ മുഴുകി ഞാൻ
മാനസഭക്ത്യാ ഭഗവദ്യശസ്സുകളേയും
ഗാനംചെയ്തെങ്ങും നടന്നായുശ്ശേഷത്താലുള്ള
കാലങ്ങഠം കഴിച്ചേഴാം ബ്രഹ്മനന്ദനനിപ്പോഠം
കാലാത്മാ കാലംകൊണ്ടു സവ്വും സാധിപ്പിക്കും.
എന്നെല്ലാം ഭഗവന്മാഹാത്മ്യങ്ങളരുഠംചെയ്തു
പിന്നെയങ്ങുടനാത്മജ്ഞാനോപദേശത്തെയും
നിർണ്ണയാത്മക പ്രതിബിംബപാദാഗ്രദ്വന്ദ്വ–
മണ്ഡലംതന്നിൽ കാട്ടിക്കൊടുത്തു തെളിവോടെ

---

ഭഗവദുപാസനാരതൻ = ഭഗവാനെ ഉപാസിക്കുന്നതിൽ മുഴുകിയവൻ.
നിർണ്ണയാ....മണ്ഡലം = നിശ്ചയരൂപം പ്രതിഫലിപ്പിക്കുന്ന രണ്ടു പാദാഗ്ര

സന്ദേഹമൊഴിച്ചുറപ്പിച്ചെഴുന്നള്ളീടിനാൻ
വന്ദ്യനാം ദേവമുനി നാരദനതുകാലം.
പിന്നെയും സരസ്വതിതന്നുടെ തീരത്തിങ്കൽ
പർണ്ണശാലയിൽ തത്ര വസിച്ചു വേദവ്യാസൻ
ബ്രഹ്മോപാസനംകൊണ്ടു ശുദ്ധമായ് ചമഞ്ഞൊരു
നിർമ്മലാത്മനാ പരമേശ്വരതത്ത്വത്തെയും
മായാകാരണമായ സംസാരബന്ധത്തെയും
മായാസംബന്ധം തീർപ്പാനുള്ള സാധനങ്ങളിൽ
ഭക്തിയോഗത്തെയും കണ്ടുൾക്കാമ്പിലുറപ്പിച്ചു
മുക്തിസന്മാർഗ്ഗപ്രതിപാദൈകകരണീയം
ശ്രീഭാഗവതം ചമച്ചീടിനാനതിഭക്ത്യാ
ശ്രീശുകൻ പഠിച്ചതു വിസ്തരിക്കയുംചെയ്തു.
സൂതനാലുദിതമായിങ്ങനെ കേൾക്കായപ്പോൾ
പ്രീതനായ് മഹാമുനി ശൗനകൻ ചോദ്യംചെയ്താൻ:
ബാദരായണൻ നിജബോധമാലിന്യം തീർപ്പാൻ
മോദമാർന്നതു ചമച്ചാനതങ്ങനെയല്ലോ;
ജാതനായപ്പൊഴേതാൻ മുക്തനായിരിപ്പൊരു
വ്യാസനന്ദനൻ നിരാശാകരനാത്മാരാമൻ
ശ്രീശുകൻ ഭാഗവതം പഠിപ്പാനെന്തതിൽ
ആശയായതു ചൊല്ലെന്നിങ്ങനെ ചോദിച്ചപ്പോൾ
ചൊല്ലിനാനഥ സൂതനെല്ലാർക്കുമാത്മാവല്ലോ
കല്യാണപ്രദനായ ഭഗവാൻ നാരായണൻ
തദ്ഗുണങ്ങളെയനുസരിച്ചു ഭക്ത്യാവേണം
നിർഗ്ഗുണത്തിങ്കൽച്ചേർന്നു ലയിപ്പാനറിഞ്ഞാലും.
അങ്ങനെ ഗുണപ്രസിദ്ധാത്മകൻചരിത്രങ്ങൾ
ഇങ്ങൊരു ഫലശ്രദ്ധ കൂടാതെ മുനികളും
സംഗനാശനകരമെന്നോർത്തു ശീലിക്കുന്നു;
സംഗമോ ഭഗവന്മായാഗുണങ്ങളിലല്ലോ.
ഇങ്ങനെ നിരൂപിച്ചു ശ്രീശുകൻ ഭാഗവതം
തിങ്ങിന ഭക്ത്യാ പഠിച്ചീടുവാനവകാശം.
ഭഗവദ്ഗുണങ്ങളിലവിലോപിതചിത്ത-
നകമേ ശുകൻ പഠിച്ചീടിനാനതു പിന്നെ,
നൃപതിവിഷ്ണുരാതൻതന്നെക്കേൾപ്പിപ്പാനുള്ളോ-
രവകാശവും പുനരധുനാ ചൊല്ലാമല്ലോ.

---

ങ്ങൾ. മുക്തിസന്മാർഗ്ഗ....കരണീയം = മുക്തിമാർഗ്ഗത്തെ സമ്പാദിക്കുവാൻ മുഖ്യമായും ചെയ്യേണ്ടതു്. ബാദരായണൻ = വ്യാസൻ. അവിലോപിതചിത്തൻ = ഒട്ടും കുറയാത്ത മനസ്സുള്ളവൻ.

## ശ്രീപരീക്ഷിത്തിന്റെ ജനനം

ഭാരതയുദ്ധത്തിങ്കൽ വീരരാം നരവര-
ന്മാരെല്ലാം മരിച്ചൊടുങ്ങീടിന ശേഷത്തിങ്കൽ
മാരുതിയുടെ ഗദയേററുടൻ തുട ഞെരി-
ഞ്ഞൊരഴൽപ്പെട്ടു യുദ്ധഭൂമിയിൽക്കിടക്കുന്ന
ദുരിയോധനനെക്കണ്ടെത്തി സങ്കടത്തോടെ
ഗുരുനന്ദനൻ ചെന്നു ചതിയാലുറക്കത്തിൽ
ദ്രുപദപുത്രീസുതന്മാർതലകളെയറു-
ത്തവനീശ്വരൻമുമ്പിൽ വച്ചതങ്ങവനേതും
പെരികെ പ്രിയമായീലതിനാലതിശുചാ
കരയും ദ്രുപദജാസവിധേ ചെന്നുനിന്നു
പുരുഹൂതജൻ ചൊന്നാനതു ചെയ്തവനൊരു
ധരണീസുരവരനെങ്കിലുമവൻതല
മുമ്പിൽവച്ചിനി നിന്റെ ദുഃഖം ഞാൻ തീർപ്പനെന്നു
വൻപോടു സമയംചെയ്താശ്വസിപ്പിച്ചശേഷം,
കൃഷ്ണസാരഥിയായിത്തേരിലങ്ങേറിച്ചെല്ലും
ജിഷ്ണുനന്ദനനെക്കണ്ടശ്വത്ഥാമാവന്നേരം
ഭീതനായോടി നാനാദിക്കുകൾതോറും നട-
ന്നേതുമാശ്രയം കാണാഞ്ഞർജ്ജുനൻതന്നെ നോക്കി
ബ്രഹ്മാസ്ത്രം പ്രയോഗിച്ചാനതിനെക്കൃഷ്ണാജ്ഞയാ
ബ്രഹ്മാസ്ത്രംകൊണ്ടുതന്നെ തടുത്തങ്ങവനെയും
പിടിച്ചുകെട്ടി ദ്രുപദാത്മജതന്റെ മുമ്പിൽ
അടുക്കെ വച്ചു സത്യം ഭരിച്ചാൻ ധനഞ്ജയൻ.
തദനു പാഞ്ചാലഭൂപാലനന്ദന ഗുരു-
സുതനെക്കണ്ടു ദയാവതിയായതുനേരം
മനസി ഭക്തി വളർന്നഭിവന്ദനംചെയ്തു
തനിയേ ബന്ധമഴിച്ചയയ്ക്കയെന്നാളവൾ
ബ്രാഹ്മണോത്തമനാചാര്യാത്മജനിവനല്ലോ
ബ്രാഹ്മണദ്വേഷം യോഗ്യമല്ലെന്നു നൃപപുത്രി,
ചൊന്നതാദരിച്ചു ധർമ്മാത്മജമുകുന്ദന്മാർ
നിന്നളവേററം ബഹുമാനിച്ചു മററുള്ളോരും
നിന്നതു കണ്ടു വായുനന്ദനനവൻതന്നെ-
ക്കൊന്നീടുക്കണം ചൂഡാരത്നമെന്നൊരുമ്പെട്ടു
വന്നവന്തന്നോടതു യോഗ്യമല്ലവധ്യനാ-
കുന്നതിദ്ധരാസുരനെന്നതിന്നിനിയിപ്പോൾ
കൊന്നതിൻ ഫലം വരുത്തീടുവനിവിടെ ഞാൻ
എന്നരുൾചെയ്തു നന്ദനന്ദനൻ നാരായണൻ

---

ശുചാ = ശോകത്തോടെ. പുരുഹൂതജൻ = അർജ്ജുനൻ. സമയംചെയ്തു = സത്യം ചെയ്തു.

പിന്നെയങ്ങവൻ തല ശിഖയാ കൂടെച്ചിര
ച്ഛന്ന്യനസഹജമായുള്ളൊരു ചൂഡാരത്നം
ചൂഴ്ന്നെടുത്തവിടെ ബന്ധിച്ച ബന്ധവും തീർത്തു,
പൂർണ്ണവേദനയോടേ കേണവീണവൻതന്നെ-
ക്കണ്ടഹോ പടവീട്ടിൽനിന്നുടൻ പുറത്താട്ടി-
ക്കൊണ്ടുപോയാക്കിപ്പുരിപുക്കിരുന്നരുളുമ്പോൾ
കൊണ്ടൽനേർവർണ്ണൻ ദ്രുപദാത്മജതന്നെക്കൂടെ-
കൊണ്ടുപോയ്ക്കുരുക്ഷേത്രം പ്രാപിച്ചു രണാങ്കണേ
പണ്ടു താൻ പ്രതിജ്ഞചെയ്തുള്ളതങ്ങവർകളുള്ളിൽ
ഇണ്ടലെന്നിയേ കാട്ടിക്കൊടുത്തു പാർത്ഥന്മാരെ-
ക്കൊണ്ടു യുദ്ധത്തിൽ മരിച്ചുള്ളവർക്കെല്ലാം ഗതി-
യുണ്ടാവാൻ ശേഷക്രിയ ചെയ്യിച്ച വഴിപോലെ,
ധർമ്മജൻതനിക്കു രാജ്യത്തെയും സമർപ്പിച്ചു
നിർമ്മലൻ ദ്വാരാവതിക്കങ്ങെഴുന്നള്ളീടുവാൻ
തുടങ്ങുന്നേരം നിജഗർഭവിച്ഛേദംചെയ്‌വാൻ
തുടർന്നു വരും വിരിഞ്ചാസ്ത്രവേഗത്താലുള്ളം
നടുങ്ങിശ്ശരണമായുത്തര കരയുമ്പോൾ
മടങ്ങിക്കുരുകുലം രക്ഷിപ്പാനഖിലേശൻ
ഗർഭത്തെ സ്വമായയാ മൂടി രക്ഷിച്ചുവച്ചു.
ചില്ലുമാനൊരുമ്പെട്ട യാത്ര കണ്ടതുനേരം
കുന്തിയും പുത്രന്മാരും ശ്രീപാദാംബുജത്തിങ്കൽ
അന്തികേ നമസ്കരിച്ചന്തർമ്മോദേന ചൊന്നാർ:
''സന്തതം സതാം ചിത്താന്തഃസ്ഥിതനായുള്ളൊരു
നിന്തിരുവടിയെൻെറ സന്തതിജാതങ്ങളെ
സന്തോഷിപ്പിച്ചു രക്ഷിച്ചീടുവാനിവിടെ നി-
ന്നെന്തെല്ലാം ദുഃഖമനുഭവിച്ചു ജഗല്പതേ!
ചിന്തിച്ചാലതു സുഖമങ്ങെന്നുവരികിലും
നിന്തിരുവടിക്കായ്ക്കൊണ്ടെപ്പൊഴും നമാമ്യഹം.
ബന്ധുവത്സലനായ നിന്നെ വേർപെട്ടാലിവ-
രന്ധന്മാരെന്നു ദയാസിന്ധോ! ഞാൻ ചൊല്ലേണമോ?
സർവ്വാത്മാ സർവ്വജ്ഞനാം നിന്തിരുവടിയെന്നാൽ
സർവ്വാപരാധങ്ങളും ക്ഷമിച്ചു ചെറുതിന്നും
വാഴേണമിവിടെപ്പൊഴായ് വരുമല്ലെന്നാകിൽ
താഴാ മേലിളപ്പവുമുണ്ടാ''മെന്നവർ ചൊല്ലും-
നിർബന്ധമധുരവാക്യസ്തുതികളെക്കേട്ടു

---

ശിഖയാ=മുടിയോടെ. ദ്വാരാവതി=ദ്വാരക. ശരണമായ്=ശരണത്തിനു (രക്ഷയ്ക്കു) ആയി. സതാം=സജ്ജനങ്ങളുടെ. സന്തതിജാതം=സന്താന സമൂഹം. ചെറുതിന്നും വാഴേണം=ഇനിയുംഅല്പകാലംകൂടെ വസിക്കണം.

സദ്ബന്ധു തെളിഞ്ഞു തത്രൈവ വാണീടുംകാലം,
ധർമ്മജൻരാജ്യലോഭംകൊണ്ടു താൻ ചെയ്തതെല്ലാം
ദുർമ്മദമെന്നു ചിന്തിച്ചന്ധനായ്ച്ചമകയാൽ
ധർമ്മാധർമ്മങ്ങൾ ഗംഗാനന്ദൻതന്നെക്കൊണ്ടു
നിർമ്മലനുപദേശിപ്പിച്ചതുമടക്കിനാൻ.
പിന്നെയഗ്ഗംഗാദത്തൻ കൃഷ്ണനെക്കണ്ടു തെളി-
ഞ്ഞന്യൂനഭക്ത്യാ നിജചിത്തത്തിലുറപ്പിച്ചു
വർണ്ണിച്ചു ദേഹത്യാഗംചെയ്തവൻഗതികണ്ടു
പുണ്യവാൻതന്റെ ശേഷക്രിയകളതും ചെയ്തു.
ഹസ്തിനപുരി പുക്കു രാജ്യവും പരിപാലി-
ച്ചത്തലുമൊഴിച്ചു വാണീടിനാൻ ധർമ്മാത്മജൻ.
കൃഷ്ണനും പൗരാണികാചാര്യനാം ധൗമ്യൻതാനും
ജിഷ്ണുഭീമാദികളുമൊത്തുപോയ്പനിമല
പുക്കുടൻ നിധിയെടുത്തശ്വമേധവും കഴി-
ച്ചുൾക്കാമ്പിൽ ധർമ്മാത്മജനെത്രയും സുഖംചേർത്തു
വർത്തിച്ചു കൂടെപ്പിരിയാതെ നാലഞ്ചുമാസം
ഉത്തമശ്ലോകൻ തത്ര വസിച്ചോരനന്തരം
കുന്തിയെക്കണ്ടു വന്ദിച്ചന്തസ്താപവും തീർത്തു
കുന്തീനന്ദനന്മാരോടനുവാദവുംകൊണ്ടു
ശ്രീമദ്ദ്വാരകാപുരിക്കങ്ങെഴുന്നള്ളീടിനാൻ;
കാമദൻതന്നെക്കണ്ടു സുഖിച്ചാരെല്ലാവരും
അക്കാലം ചക്രായുധമായയാ ഗർഭത്തിങ്കൽ
രക്ഷിച്ചങ്ങിരുന്നൊരു പുത്രനെ പ്രസവിച്ചാൾ
മാത്സ്യനന്ദനാ പരീക്ഷിച്ചെടുത്തുളനായ
പുത്രനു പരീക്ഷിത്തെന്നിട്ടിതു നാമത്തെയും.

## പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനം

തദ്ഗുണഗണങ്ങൾ രാജേന്ദ്രശേഖരത്വം ക-
ണ്ടുൾക്കുതുകേന പാണ്ഡുപുത്രരാലനുദിനം
ശിക്ഷിതനായുള്ളൊരു ബാലകൻ വളരുംനാൾ
കൃഷ്ണനന്ദനനായ വിദുരൻ നടേതന്നെ
തീർത്ഥങ്ങളാടിനടക്കുന്നവൻ പോന്നുവന്നു
പാർത്ഥിവനായ ധൃതരാഷ്ട്രാദി ബന്ധുക്കളെ-
ക്കണ്ടു കൗതുകംവളർന്നഞ്ചാറുദിനം പാർത്തു-
കൊണ്ടു രാത്രിയിൽ ധൃതരാഷ്ട്രരെ ക്കൊണ്ടുപോയാൻ
പിറേറന്നാളുഷഃകാലേ നിത്യകർമ്മവും ചെയ്തു
തെറെറന്നു ധർമ്മാത്മജനച്ഛനെക്കാണ്മാൻ ചെന്നു;

പനിമല = കൈലാസപർവ്വതം. മാത്സ്യനന്ദനാ = മത്സ്യരാജാവിന്റെ പുത്രി. നടേതന്നെ = മുമ്പിനാലേ; ഒന്നാമതായി.

കണ്ടീല പിതാവിനെയെന്തതെന്നന്വേഷിച്ചി-
ട്ടുണ്ടായ പരമാത്ഥം കേട്ടവൻ ദുഃഖത്തോടെ
കമ്പിട്ടു വസിക്കുമ്പോളൻപെഴും ശ്രീനാരദൻ
മുമ്പിൽവന്നാവിർഭവിച്ചുണ്ടായ മനസ്താപം
യുക്തിയുക്തങ്ങളായ വാക്യപീയൂഷം കൊട്ട-
ത്തൊക്കവേ ശമിപ്പിച്ചു ഭൂപതിവീരൻതന്റെ
സദ്ഗതിമാർഗ്ഗത്തോളം ബോധിപ്പിച്ചഥ യഥാ
നിർഗ്ഗമിച്ചീടും മുനീന്ദ്രോക്തിമാർഗ്ഗോപശ്രേണ്യാ
വിശ്വാസഭക്ത്യാ ചെല്ലുംകാലത്തു മൃതരായോ-
രച്ഛനമമ്മമാർക്കും തച്ഛേഷക്രിയകളും
കൃത്വാ രാജ്യവും പരിപാലിച്ചു ധർമ്മത്തോടെ
വത്സരം മുപ്പത്താറു ചെന്നളവിന്ദ്രാത്മജൻ
കൃഷ്ണനെക്കാണ്മാൻ ശ്രീമദ്ദ്വാരകയകംപുക്കാൻ.
കൃഷ്ണനും ഭൂഭാരം തീർത്താനന്ദപദം ചേർന്നാൻ.
ജിഷ്ണുനന്ദനനായ ജിഷ്ണുതാൻ ഭഗവാനെ-
ത്തൃഷ്ണയാ കണ്ടു വന്ദിച്ചിങ്ങുടൻ പോന്നീടുവാൻ
പോയവൻ കാലം നാലുമാസം വൈകിയതെന്തൊ-
ന്നായതെന്നറിയാഞ്ഞു ദുഃഖിച്ചു ധർമ്മാത്മജൻ
ദുർന്നിമിത്തങ്ങൾ കണ്ടു ശങ്കിച്ചു സഹോദരൻ-
തന്നോടു സകലാത്മാവാകിയ ജഗന്മയൻ
പന്നഗശായി വസുദേവനന്ദനൻ നമു-
ക്കന്നന്നുണ്ടായ താപം തീർത്തുതീർത്തനുദിനം
രക്ഷിച്ച പരമാത്മാതന്നുടെ ലോകപ്രാപ്തി-
ക്കിക്കാലമവകാശമായിതോ? ശിവ! ശിവ!
കൃഷ്ണ! രാമാത്മാരാമ! ഗോവിന്ദ! ശിവരാമ!
ജിഷ്ണുജസഖേ! പരിപാലയ കുലം മമ.
വിശ്വനായക! ജഗൽപുണ്യമേ! ദയാനിധേ!
ശാശ്വതാനന്ദപ്രഭോ! ചരണം ശരണം മേ.
ചിത്തത്തിലിത്ഥമോർത്തോർത്തത്തൽ ചൊല്ലീടുംനേര-
മെത്രയും തേജോഹീനനായതിമന്ദംമന്ദം
ദുഃഖമുൾക്കൊണ്ടു മുഖപത്മവും വാടിത്തള-
ർന്നുൾക്കനംവിട്ടു കരഞ്ഞശ്രുക്കൾ തൂകിത്തൂകി,
ശക്രനന്ദനൻ വന്നു കൈതൊഴുതരികത്തു
നില്ക്കുമ്പോളവനുടെ ഭാവം കണ്ടവനീശൻ
മിക്കതുമവസ്ഥകളുൾക്കാമ്പിലറിഞ്ഞു ശ്രീ-
കൃഷ്ണാദി യദുക്കൾതൻ കുശലം വിചാരിച്ചാൻ

---

മുനീന്ദ്രോക്തി...ണ്യാ=മുനീന്ദ്രന്റെ വാക്കാകുന്ന ഏണിപ്പടിവഴി. ജിഷ്ണു നന്ദനൻ=ദേവേന്ദ്രപുത്രൻ. ജിഷ്ണു=ജയശീലത്തോടുകൂടിയവൻ, അർജ്ജുനൻ. അത്തൽ ചൊല്ലീടുക=വിലപിക്കുക.

മൃത്യുജൻ; തദുത്തരം ചൊല്ലുവാൻ വല്ലാഞ്ഞു സ-
ന്തപ്തനാമവൻ പൊട്ടിക്കരഞ്ഞു ചൊല്ലീടിനാൻ:
"നമ്മുടെ സഖി കൃഷ്ണൻ നമ്മെയുമുപേക്ഷിച്ചു
നിർമ്മലപദം പ്രാപിച്ചീടിനാൻ മുസലിയും.
വന്മദംപൂണ്ടു തപോധനന്മാർതന്നെച്ചെന്നു
നിർമ്മൂലം സാംബാദികരാം ഭർത്സിച്ചുണ്ടായ ശാപാൽ
വാരിധിതീരത്തിങ്കൽപ്പൂരിതകൃതമായോ-
രേരകകണിശങ്ങൾകൊണ്ടു തങ്ങളിൽത്തന്നെ
യാദവന്മാരും പ്രഹരിച്ചു ചത്തൊടുങ്ങിനാ-
രാധിപൂണ്ടതു കണ്ടു മാധവപ്രിയകളും
മാതാവും ജനകനുമുഗ്രസേനാദികളും
വീതിഹോത്രനിൽച്ചാടിക്കൂടിനാരെല്ലാവരും
ഞാനവർക്കെല്ലാമുദകക്രിയകളും ചെയ്തു
ദീനനായ് വിടകൊള്ളുംനേരത്തു സമുദ്രവും
ദ്വാരകാപുരിയുടൻ വേഗേന മുക്കിക്കൂടി
വേരോടുകൂടിപ്പറിഞ്ഞുയർന്നു സന്താനവും.
നാരിമാരെയും വജ്രനാമിവനെയും കൊണ്ടു
പാരാതെ വിടകൊണ്ടേനാവതെന്തെനിക്കയ്യോ!
ദേവകീസൂനോ! ജഗൽപുണ്യ! കാരുണ്യാംബുധേ!
കേവലം സഖികളാരുള്ളതു നിന്നെപ്പോലെ!
സർവ്വാപരാധങ്ങളെസ്സഹിച്ചു സദാകാലം
സർവ്വാപത്തുകൾ ഞങ്ങൾക്കന്നന്നുണ്ടായതെല്ലാം
തീർത്തു കാത്തിതവ്യയസാമ്രാജ്യലക്ഷ്മീപദ-
പ്രാപ്തി നൽകുവാൻ; നമസ്തുഭ്യമനവഹം വിഭോ!"
പാർത്ഥനീവണ്ണം പറഞ്ഞാർത്തനായ്ക്കരഞ്ഞു ത-
ദ്വാർത്ത കേട്ടതുനേരം ധർമ്മജനകതാരിൽ
ചീർത്ത സന്താപം ചൊൽകിലീശ്വരൻ നടുങ്ങീടും
ഓർത്തു പാർത്തു നിജ ധൈര്യംകൊണ്ടവനീശൻ
പേർത്തുടനടക്കി മുന്നം ഗ്രഹിച്ചിരിക്കുന്നോ-
രാത്മജ്ഞാനത്താലഖിലേശ്വരൻതന്നെക്കണ്ടു
തൽപ്പദാംഭോജത്തിങ്കലാമ്മാറു സകലവും
കല്പിച്ചു സമർപ്പിച്ചു വിശ്വസിച്ചനന്തരം
രാഗാദിദോഷങ്ങളുമേഷണത്രയങ്ങളും
ഭാഗവതാഢ്യൻ മറന്നേകാഗ്രസമബുദ്ധ്യാ
കാലദോഷത്താലുള്ള കാലുഷ്യമെല്ലാം തീർത്തു

---

മുസലി = ബലഭദ്രരാമൻ. നിർമ്മൂലം = കാരണംകൂടാതെ. പൂരിതകൃതം = നിറഞ്ഞുനില്ക്കുന്നതു്. ഏരകകണിശങ്ങൾ = ഏരകത്തിൻെറ അംശങ്ങൾ. ഏരകം-കടൽപ്പുല്ലു് എന്നുകൂടി പേരുള്ള ഒരുതരം പുല്ലു്. വീതിഹോത്രൻ = അഗ്നി. ഏഷണത്രയം = 'പുത്ര, ദാര, ധന' എന്നിങ്ങനെയുള്ള മൂന്നു് ആസക്തി.

മേലിൽ നല്ലതു വരുത്തീടുവാനത്ഥിച്ചുടൻ
സോദരാമാത്യസാമന്താദികളോടുംകൂടി-
സ്സാദരം പരീക്ഷിത്തിന്നഭിഷേകവുംചെയ്തു,
രാജ്യമങ്ങവങ്കലാമ്മാറുടൻ സമർപ്പിച്ചു
പൂജ്യനായ് മധുരയിൽ വജ്രനാമവനെയും
ശൂരസേനാധിപത്യം വാഴ്കെന്നു വിധിച്ചു, തൽ-
കാരണാത്മനി ചെത്താനാശു പാവകനെയും,
സ്വധർമ്മനിഷ്ഠാപൂർവ്വമുറപ്പിച്ചേവം പുന-
രധർമ്മഭീരു നൃപനസംഗാത്മനാ തുണ്ണ്യം
സുവണ്ണരത്നാഭരണാദികൾ ദാനംചെയ്തു
സുവണ്ണശരീരമാത്രേണ താൻ നിവൃത്തനായ്
സ്വസ്ഥനായ് വിരക്തനായ് ഭക്തനായ് വിശുദ്ധനായ്
പ്രസ്ഥാനം ജളബധിരാന്ധമൂകരെപ്പോലെ
ദക്ഷിണേതരയായ ദിക്കിനു തുടങ്ങിനാൻ.
ദക്ഷന്മാരാകുമനുജന്മാരുംകൂടിപ്പിമ്പേ
മുഗ്ദ്ധയാം ദ്രുപദരാജാത്മജയോടുംകൂടി
സ്നിഗ്ദ്ധതയാലേ നടന്നീടിനാർ പിരിയാതെ.
പിന്നാലെ പോകുന്നവരെല്ലാരും മരിച്ചു ഭൂ-
മണ്ഡലന്തന്നിൽ പതിക്കുന്നതു നോക്കീടാതെ
മന്നവൻ വടക്കോട്ടു പിന്നെയും നടന്നുടൻ
തന്നുടെ ധർമ്മസ്ഥിതിക്കന്തരം വന്നീടാതെ
വന്നൊരു വൈമാനികൻതന്നോടുകൂടിച്ചേന്നു
ചെന്നുടനിന്ദ്രാലയംതന്നിൽ വാണരുളിനാൻ.
ഖിന്നതയൊഴിഞ്ഞനുജാദികൾ തന്നെക്കണ്ടു
തന്നുടെ മൂലത്തിങ്കലെല്ലാരും ലയിച്ചാർപോൽ.

## ശ്രീപരീക്ഷിത്തിൻെറ രാജ്യഭാരം

നിർമ്മലനിന്ദ്രാത്മജനന്ദനാത്മജൻ പിന്നെ-
ദ്ധർമ്മേണ ഭൂമണ്ഡലം രക്ഷിച്ചു വാഴുംകാലം
ദിഗ്ജയത്തെ ചെയ്വതിനായ്ക്കൊണ്ടു സിംഹദ്ധ്വജ-
യുക്തമാം മഹാരഥത്തിന്മേലേ നടക്കുമ്പോൾ
സത്തുക്കൾ നാനാദിശി നിന്നു ശ്രീകൃഷ്ണോദന്ത-
മിശ്രമായിരിപ്പോരു പാണ്ഡവചരിതങ്ങൾ
സന്തതം പാടീടുന്നതന്തരാ കേട്ടുകേട്ടു
സന്തോഷിച്ചനുഗ്രഹം ചെയ്തുചെയ്തവനീശൻ
സഞ്ചരിച്ചീടുംനേരം പൂർവ്വവാഹിനിയായോ-

---

അസംഗാത്മനാ=നിസ്സംഗതയോടെ. പ്രസ്ഥാനം=അന്ത്യമായ ദീർഘ യാത്ര. ദക്ഷിണേതരയായ ദിക്ക്=വടക്കേ ദിക്ക്.

രഞ്ചിതസരസ്വതിതന്നുടെ തീരത്തിങ്കൽ
ചെന്നു നിന്നളവു തൻ മുന്നിലാമ്മാറങ്ങു കാ-
ലൊന്നായ് നിന്നൊരു പശുവോടു ഗോവൃക്ഷ്യുത്തമൻ
ചോദിച്ചാൻ പലപല ദുഃഖകാരണം പ്രതി-
പാദിച്ചാൻ ഭവാൻ ചൊന്നതൊക്കെയുണ്ടിപ്പോളെൻെറ
ശോകത്തിൻ മൂലമതിനോർത്തോളമകതാരിൽ
ശ്രീകൃഷ്ണവിയോഗത്തെസ്സഹിച്ചുകൂടായെന്നു
ഖേദിച്ചീവണ്ണം പറഞ്ഞീടിന പശുവിനെ-
ബ്ബാധിപ്പാനടുത്തൊരു ശൂദ്രാധിപതിയേയും
ഭൂപതിപ്രവരൻ കണ്ടതിനുനേരേ ചെന്നു
ചാപത്തെക്കുലച്ചുകൊണ്ടാൻ നീ നിൻ വേഷംകണ്ടാൽ
രാജത്വം തോന്നും കർമ്മാരംഭം കണ്ടോളം മനോ-
വ്യാജത്വംചേർന്ന ഹീനജാതിത്വത്തെയും തോന്നും.
ശ്രീകൃഷ്ണാർജ്ജുനന്മാരാം ദിവ്യന്മാർ നിത്യം സർവ്വ-
ശോകത്യാഗാർത്ഥം രക്ഷിച്ചീടിന രാജ്യത്തിങ്കൽ
ഞാനിപ്പോളൊരു നാഥൻ ബാലനെന്നിരിക്കിലും
മാനിച്ചീവണ്ണം സാധുദ്വേഷത്തിന്നൊരുമ്പെട്ട
നിന്നെക്കൊന്നധർമ്മത്തെ നീക്കുവാൻ മതിയെന്നു
ചൊന്നവൻ പിന്നെപ്പശുമിഥുനത്തോടു ചൊന്നാൻ;
നിങ്ങളാരിരുവരുമെന്തിനായിവനിങ്ങു
വന്നുടനുപദ്രവിച്ചീടുവാൻ തുടങ്ങുന്നു?
ചൊന്നാലും പരമാർത്ഥമെന്നോടു മടിയാതെ
ദുർമ്മദംചെയ്‌വാനൊരുമ്പെട്ടു വന്നടുത്തവൻ
ദേവേന്ദ്രൻ ത്രിഭുവനാധീശനെന്നിരിക്കിലും
തോളുംവളയോടുംകൂടെ ഛേദിപ്പൻ കരങ്ങളും ഞാൻ.
കേവലമേവം നരേന്ദ്രോത്തമൻ ചൊല്ലീടുന്ന
ഗോവൃകൾ കേട്ടു ഗോവൃക്ഷുത്തമൻ ചൊന്നാനപ്പോൾ
എന്തെടോ! ചൊല്ലീടുന്നതോരോരോ ജനങ്ങളാ-
ലെന്തെല്ലാമധർമ്മങ്ങളുണ്ടിപ്പോൾ ചെയ്യീടുന്നു?
സന്താപനിമിത്തങ്ങളെന്തവയെല്ലാം വേറെ
സന്തതം ചൊല്ലീടുന്നതേറിയ ഗുണങ്ങള-
ക്കന്തീനന്ദനന്മാർക്കുള്ളഭിപ്രായങ്ങളെല്ലാം
ചിന്തിച്ചവണ്ണം ലഭിപ്പിച്ചു താൻ പിരിയാതെ
ബന്ധുവായിരുന്നൊരു മാധവഭക്തന്മാർക്കു
സന്തതിയായുണ്ടായ നിന്നുടെ വചനങ്ങൾ
യോഗ്യമീവണ്ണം ചൊന്നതെത്രയുമുചിതസ-
ന്മാർഗ്ഗസമ്മതമിദമെന്നെല്ലാം പ്രശംസിക്കും.

---

അഞ്ചിതസരസ്വതി = മനോഹരമായസരസ്വതീനദി. ഗോവൃക്ഷ = ശൂദ്രൻ.
ബാധിപ്പാൻ = ഉപദ്രവിക്കാൻ. ചൊല്ലീടുന്ന ഗോവൃകൾ = പറയുന്ന വാക്കു

ഭാസ്കരാത്മജൻ വചോമാഗ്ഗ്സമ്മാനകേട്ട
കാൽക്ഷണം വിചാര്യ ഭൂപാലകൻ ചൊല്ലീടിനാൻ:
ഞാനഹോ! ഭവാന്മാരെയറിഞ്ഞേൻ ദുഃഖത്തിനും
മാനസേ നിമിത്തമെന്തെന്നതുമിവനേകൻ
പാദജൻ ദ്വേഷത്തിനു വന്നടുത്തവനെയും
ഖേദങ്ങളൊഴിച്ചിനി രക്ഷിപ്പനെന്നീവണ്ണം
വാളെടുത്തടുത്തതു കണ്ടതി ഭീത്യാ വീണു
ചീളെന്നു നമസ്കരിച്ചീടിനാൻ ശൂദ്രന്താനും
അഞ്ജലിഹസ്തത്തോടെ നിന്നതു കണ്ടു പുന-
രഞ്ജസാ നരവരൻ മന്ദഹാസാനന്തരം
ചൊല്ലിനാൻ ധനഞ്ജയൻതന്നുടെ യശസ്സുകൊ-
ണ്ടെല്ലാലോകവും പരിപാലിക്കും മമാധീനേ,
നീയൊരു വിരോധിയുണ്ടാകയാലുപദ്രവ-
മായ്ത്തീൎന്നു ശരണംപ്രാപിക്കയാൽ കൊല്ലുന്നീല;
പോകണം മമ വിഷയത്തിങ്കൽനിന്നു പുറ-
ത്താകണമെന്നിങ്ങനെ കേട്ടൊരു ശൂദ്രൻതാനും
ശോകംപൂണ്ടുരചെയ്താൻ ''സാൎവ്വഭൗമനാം ഭവാ-
നാകയിങ്ങടക്കി വാണീടുന്ന ഭൂമണ്ഡലം
പോയാലില്ലൊരേടത്തും വസിപ്പാനെനിക്കു നി-
ൎമ്മായയാ മമ സ്ഥാനം കല്പിക്ക ദയാനിധേ!''
ഇത്തരമൎത്ഥിച്ചൊരു കലിതൻ നിവാസത്തി-
നുത്തമനൃപൻ കല്പിച്ചീടിനാൻ തൽ സ്ഥാനങ്ങൾ:
''സന്തതം ചൂതു പൊരുന്നേടത്തും സുരാപാന-
മന്തമെന്നിയേ ചെയ്തീടുന്നവങ്കലും പിന്നെ
പന്തൊക്കുംമുലമാർ പൂത്തുള്ളവരിലും രുക്മ-
പംക്തികൾതോറും സൎവ്വ ഹിംസാകാരകങ്കലും''
ചെന്നുടനഞ്ചിടത്തുമിരിപ്പാൻ നിയോഗിച്ചു
മന്നവൻ കലിതന്നെ മററുള്ളേടങ്ങൾതോറും-
നിന്നുടനാട്ടിക്കളഞ്ഞനപഹമഥ ധൎമ്മം-
തന്നുടെ പദങ്ങളെസ്സന്ധിപ്പിച്ചവനിയെ
നന്നായാശ്വസിപ്പിച്ചു രക്ഷിച്ചു പലകാലം
ചെന്നളവൊടുക്കം ശ്രീശുകനെഗ്ഗുരുവാക്കി
ബ്രഹ്മജ്ഞാനവും ഗ്രഹിച്ചമ്മുനീന്ദ്രനാൽച്ചെമ്മേ
നിൎമ്മലാനന്ദംപൂണ്ടു ഭഗവൽകഥകളും
സംഗാദിദോഷങ്ങളെത്തീൎത്തതീൎത്തുടൻ കേട്ടു
ഗംഗാതീരത്തിങ്കേന്നു ദേഹത്യാഗവും ചെയ്താൻ.

---

കാൽ. വിചാര്യ=ചിന്തിച്ചിട്ട്. പാദജൻ=ശൂദ്രൻ. ചീളെന്നു്=പെട്ടെന്നു്. മമാധീനേ=എന്റെ അധീനത്തിലുള്ള. മമവിഷയം=എന്റെ ദേശം. സുരാപാനം=കള്ളുകുടി. രുക്മം=സ്വൎണ്ണം. അനപഹം=ഭിവസേന; പതിവായി.

## ശ്രീപരീക്ഷിത്തിനു ബ്രാഹ്മണശാപം

ഇങ്ങനെ കേട്ടനേരം ശൗനകൻ സൂതൻതന്നോ-
ടെങ്ങനെ ശുകൻ നൃപാചാര്യനായ് ചമഞ്ഞതും
മന്നവനാത്മജ്ഞാനമങ്ങുപദേശിച്ചതും
അന്യൂനഭക്ത്യാ ഭഗവൽകഥ കേൾപ്പിച്ചതും
സന്ദേഹമൊഴിച്ചു ചൊൽകെന്നതു കേട്ടനേരം
വന്ദിച്ചു ശൗനകജനോടു സൂതനും ചൊന്നാൻ;
മന്നവനഭിമന്യുനന്ദനൻ രാജ്യം പാലി-
ച്ചുന്നതഭക്ത്യാ രാജധർമ്മേണ വാഴുംകാലം
ചെന്നിതു വയസ്സറുപത്താറു സംവത്സരം
അന്നൊരുദിനം നായാട്ടിന്നു പോയ്വനം പുക്കാൻ.
മദ്ധ്യാഹ്നാതപമേററു നായാടി ശ്രമിക്കുമ്പോൾ
എത്രയും വരണ്ടൊരു ജിഹ്വയോടവനീശൻ
സല്ക്കാരപൂർവം നമുക്കാരുപോൽ കുറഞ്ഞൊരു
പുഷ്കരം തരുവതെന്നന്വേഷിച്ചീടുന്നേരം
കണ്ടിതങ്ങടുത്തൊരു താപസാശ്രമം തത്ര
കുണ്ഠതയൊഴിഞ്ഞതിലുണ്ടൊരു തപോധനൻ
യോഗാഭ്യാസവും ചെയ്തു വാഴുന്നു താനേതന്നെ;
വേഗമോടവമുന്നിൽച്ചെന്നു ചോദിച്ചാൻ നൃപൻ:
ആരുള്ളതിവിടെയിങ്ങാരിതൊന്നിരിക്കുന്ന-
താരാനും കുറഞ്ഞൊരു വാരി നൽകുവാനുണ്ടോ?
കേവലം നരവരനീവണ്ണം ചോദിച്ചതു
താപസൻ സമാധിയിലുറപ്പിച്ചിരിക്കയാൽ
കേട്ടതില്ലതുതന്നെദ്ധിക്കരിക്കയാലത്രേ
കൂട്ടാക്കായ്വതിന്നെന്നതോർത്തുടൻ നോക്കുന്നേരം
മുമ്പിലങ്ങവിടെക്കാണാകിയ മൃതസർപ്പം
അമ്പുകൊണ്ടെടുത്തുടൻ ചുമലിലിട്ടീടിനാൻ.
താപസനതും ചുമന്നിരിക്കുന്നേരം പശ്ചാ-
ത്താപമാനസനായ ഭൂപതി മന്ദംമന്ദം
സേനയാസാകം നിജ രാജധാനിക്കു നട-
ന്നാനതു കണ്ടാൻ കൃശനെന്ന മാമുനിസുതൻ.
ലോകേശാജ്ഞയാ നാകം മേവിന ശമീകജ-
നാകിയ സഖിയോടു ചൊല്ലിനാൻ പരിഹാസാൽ.
താതവൃത്താന്തം കേട്ടു ശൃംഗിയും കോപാദവിറ്റു-
രാതനെശ്ശപിച്ചു നിന്നീടിനാൻ മടിയാതെ:
"സാധുപാലനത്തിനു മുന്നമേ വിധിച്ചൊരു

---

ജിഹ്വ = നാവ്. പുഷ്കരം = വെള്ളം. സേനയാസാകം = സൈന്യത്തോടൊത്ത്.

മേദിനീപതികുലജാതനാം നൃപാധമൻ
ബോധമെന്നിയേ മമ താതനോടിച്ചെയ്തപ-
രാധകാരണമിന്നേയ്ക്കേഴാം നാളഹീന്ദ്രനാം-
തക്ഷകൻ കടിച്ചുടനെത്തുക മരണ''മെ-
ന്നക്ഷണം ശപിച്ചു ചെന്നച്ഛനെ വണങ്ങുവാൻ.
കഴുത്തിൽക്കിടക്കും കാകോദരകുണപം ചെ-
റ്റഴുക പുരളാതെയെടുത്തു കളയുമ്പോൾ
രമിച്ചു സമാധിസ്ഥനാകിയ ശമീകനും
സമചക്ഷുഭ്യാം മിഴിച്ചുടനേ നോക്കുന്നേരം
നമസ്കാരവും ചെയ്തു തൊഴുതു നിവന്നു സം-
ഭ്രമിച്ചാത്മജനെക്കണ്ടീത്തിതെന്നനുക്ഷണം
ചോദിച്ചു പിതാവിനോടുണ്ടായ വൃത്താന്തങ്ങൾ
ഖേദിച്ചങ്ങുണർത്തിച്ചു വാണികൾ കേൾക്കായപ്പോൾ
താപസപ്രവരനും പുത്രനോടുരചെയ്താൻ:
''നീ പരമാത്ഥഗ്രാഹിയല്ലെന്നു വന്നതിപ്പോൾ;
കേവലം സപ്തവ്യസനങ്ങളാലോരോ വിധം
ഭൂവരന്മാക്കു പരിഭ്രമങ്ങളുണ്ടായ്‌വരും;
സാധുക്കളവയെല്ലാമറിഞ്ഞു പൊറുക്കുന്നു;
ക്രോധിച്ചു ശപിക്കെന്നതാചാരമല്ലീവണ്ണം.
ഭഗവദ്ഭക്തനായ നൃപനെശ്ശപിക്കയാൽ
ഭഗവൽപ്രസാദവും നമുക്കില്ലെന്നല്ലല്ലീ
വരുന്ന പുനരത്തുക്കുടാതെസന്തോഷിപ്പാൻ
പരനായ്ക്കൊണ്ടു നമസ്കാരമെപ്പൊഴും നാഥ!''
വിരഞ്ഞിവണ്ണം പറഞ്ഞിരുന്ന മഹാമുനി
തിരിഞ്ഞു ഗൗരമുഖനാകിയ ശിഷ്യോത്തമം
വിളിച്ചു രഹസ്യമായരുളിച്ചെയ്തീടിനാൻ:
''ഇളച്ചീടരുതു ഞാൻ പറയുന്നതു കേൾ നീ,
തെരിക്കെന്നിപ്പോൾത്തന്നെ കുരുക്ഷേത്രത്തെ പ്രാപി-
ച്ചിരിക്കും നൃപനോടീയവസ്ഥയെല്ലാം ഭവാൻ
പരക്കെയറിയാതെ ചൊല്ലണം നരവരൻ
ധരിക്കുംവണ്ണ''മെന്നങ്ങയച്ചോരളവവൻ
സുരശ്രേഷ്ഠാഗാരം തോററിരിക്കും പുരം പുക്കു
നരശ്രേഷ്ഠനെക്കണ്ടുണ്ടായവസ്ഥകളെല്ലാം
ധരിപ്പിച്ചളവവന്തന്നെത്താൻ സമ്മാനിച്ചു-
ങ്ങിരുത്തി നമസ്കരിച്ചുരുപ്രീത്യത്ഥം ചൊന്നാൻ:

---

കാകോദരകുണപം = പാമ്പിൻെറ ജഡം. സമചക്ഷുഭ്യാം = സമദൃഷ്ടികൾ കൊണ്ടു്. സപ്തവ്യസനം = രാജാക്കന്മാക്കുണ്ടാകുന്ന ഏഴു ദുഃഖങ്ങൾ (നായാട്ടു്, ചൂതു്, സ്ത്രീസേവ, മദ്യപാനം, വാക്‌പാരുഷ്യം, ദണ്ഡപാരുഷ്യം, അർത്ഥദൂഷണം). സുരശ്രേഷ്ഠാഗാരം = ദേവേന്ദ്രപുരി. ഉരുപ്രീത്യർത്ഥം = കനത്ത പ്രീതിക്കുവേണ്ടി.

''മുന്നമേ മരിച്ചിരിപ്പോരു ഞാൻ ജഗന്നാഥൻ–
തന്നനുഗ്രഹത്തിനാൽ ജീവിച്ചേനിത്രനാളും;
ഇന്നിനി മതിയതെന്നെന്നുടെ പരമാത്മാ–
തന്നുടെ നിയോഗത്തിലെന്തുസങ്കടം മുനേ!
നന്നത്തു മരണമുണ്ടിന്നനാളിനി നിന–
ക്കെന്നെതമ്മഹാത്മാവിനെന്നോടിങ്ങറിയിപ്പാൻ
തന്നുള്ളിലുദിച്ചതുമീശ്വരാധീനം നമു–
ക്കെന്നിരിക്കിലുമതിന്നൊന്നുചെയ്യണം ഭവാൻ.
ചെന്നിനി മുനിവരന്മാരോടു പരലോക–
ത്തിന്നടിയനു മേലിൽ നല്ലതു വരുംവണ്ണം
ഖിന്നതയൊഴിഞ്ഞനുഗ്രഹിപ്പാനണത്തിക്കെ''–
ന്നന്യൂനാദരം മുനിശിഷ്യനെപ്പറഞ്ഞുടൻ
വന്ദനപൂർവ്വം ക്ഷമാനമസ്കാരാഭ്യർച്ചനാ–
നന്ദസാധനങ്ങൾകൊണ്ടന്യൂനാദരഭക്ത്യാ
തന്നെയും പരനെയുമൊന്നായ്ക്കണ്ടവനീശൻ
പിന്നെയും നമസ്കരിച്ചഞ്ജലിഹസ്തത്തോടെ
വന്ദനപൂർവ്വം പരിചോടയച്ചനന്തരം
മന്ദമെന്നിയേ മനഃകർണ്ണികാഗ്രാന്തർഭാഗേ
തന്നുള്ളിൽ സകലാത്മാതന്നെയും ധ്യാനിച്ചു കൊ–
ണ്ടുന്നതഭക്ത്യാ രാജ്യൈശ്വരാദി സമസ്തവും
പുത്രങ്കൽ സമർപ്പിച്ചങ്ങേഷണത്രയങ്ങളും
നിത്യരാഗാദികളും ത്യക്ത്വാപി സവിദ്രുതം
വിഗ്രഹംമാത്രം പരിഗ്രഹിച്ചു സംഗങ്ങൾ ത–
ന്നുൾക്കാമ്പിലൊന്നിങ്കലും കൂടാതെ നിരന്തരം
തക്ഷകൻ വന്നു ദംശിച്ചീടായ്‌വാനാകുംവണ്ണം
രക്ഷകൾ സിദ്ധൗഷധമന്ത്രയന്ത്രാദ്യങ്ങളാൽ
തൽക്ഷണേ ചെയ്യിപ്പിച്ചു ജാംഗലികാഢ്യന്മാരാം
ഇക്ഷിതിസുരന്മാരോടൊത്തുടൻ പിരിയാതെ
തൽക്ഷണേ മൃത്യുഞ്ജയജപങ്ങൾ കർമ്മങ്ങളും
അത്യരം ഹോമങ്ങളും കൃത്വാ ദക്ഷിണകളും
വിപ്രസദ്യാദികളുമോരോരോവിധം ക്രമാൽ
ഉല്പന്നാനന്ദചിത്തനായ് തുടങ്ങിനാൻ മേന്മേൽ.
തക്ഷന്മാർതമ്മെ വിളിപ്പിച്ചുകൊണ്ടനുക്ഷണം
വൃക്ഷങ്ങൾ വെട്ടിക്കീറപ്പിച്ചതിലഘുതരം
ഗംഗയിലേകസ്തംഭാഗ്രത്തിങ്കൽ ദുരാരോഹ–

---

മനഃകർണ്ണികാഗ്രാന്തർഭാഗേ = ഹൃദയത്തിനുള്ളിൽ. ത്യക്ത്വാ = ഉപേക്ഷിച്ച്. സവിദ്രുതം = പെട്ടെന്നുതന്നെ. വിഗ്രഹം = ദേഹം, ശരീരം. അത്യരം = ധാരാളമായി. തക്ഷന്മാർ = തച്ചന്മാർ. ദുരാരോഹം = കടന്നു കയറാൻ പ്രയാസമായ.

മംഗലപ്രാസാദവും തീർപ്പിച്ചു സമാപ്തിയാം
ധർമ്മകർമ്മാദികളും ചെയ്യിച്ചു ദാനങ്ങളും
നിർമ്മലം ചെയ്തു ശ്രദ്ധ്യാ സർവ്വാശീർവാദത്തോടും
ചെന്നതിൻമുകളാംമദ്ധ്യേ പുകഴ ദർഭകളാം വിരി-
ച്ചുന്നതനനശനം ദീക്ഷിച്ചുങ്ങുദീചിയെ
നോക്കിവാണരുളിനാൻ മോക്ഷകാമ്യാർത്ഥമെന്നു
കേൾക്കയാലവനീദേവന്മാരും മുനീന്ദ്രരും
ശീഘ്രമങ്ങുടൻ വന്നു പാർത്ഥിവൻതന്നെക്കണ്ടു
വാത്സല്യമുൾത്താപം പൂണ്ടു സംഭാവിച്ചതുനേരം
ഗോത്രജിൽസുതാത്മജനന്ദനനവർകളെ
നേത്രഗോചരന്മാരായുത്ഥായ നമസ്കൃത്വാ
പാദ്യാർഘ്യാസനാദ്യങ്ങൾകൊണ്ടു പൂജിച്ചു വന്ദി-
ച്ചാസ്ഥയാ സൽക്കാരം ചെയ്തിരുത്തിയിരുന്നുടൻ
കാർത്തികേയോപമാനനല്ലവേ ചൊല്ലീടിനാൻ:
''ആത്തനായ്ച്ചമഞ്ഞു ഞാനിങ്ങനെ ബലാലിപ്പോൾ
നായാടി ശ്രമിച്ചിങ്ങു പോരുമ്പോഴെന്തെന്നില്ലാ-
തായ സംഭ്രമംകൊണ്ടു ഭൂദേവകോപത്താലെ
ശാപവുമെനിക്കേററിതേഴാന്നാൾ മരണം പോ-
ലാപൽകാരണമത്രമീശ്വരമതമല്ലോ.
ഖേദമില്ലെനിക്കിതിനേതുമേ യൂയം മമ
മോദമാന്നനുഗ്രഹിച്ചീടുകിൽ വഴിപോലെ.
കേവലമല്ലെങ്കിലിന്നില്ലാരും ഗതിയേതും
ആവോളം കാരുണ്യമുണ്ടാകണമെല്ലാവർക്കും.''
ഭൂമിപനേവം നമസ്കാരേണ ചൊല്ലീടുമ്പോൾ
മാമുനിമാരും ദ്വിജന്മാരുമെല്ലാരും തമ്മിൽ
ചൊല്ലിനാരൊരുമിച്ചു ചിന്തിച്ചു നിരന്തരം:
''സ്വർല്ലോകാധിപൻ മുതലായവരെല്ലാവരും
കല്യമോദേന ബഹുമാനിച്ചുപോരും നൃപ-
നല്പൽവന്നകപ്പെട്ടതെല്ലാമീശ്വരമതം.
താനറിയാതെ ചെറിയോരപരാധം ചെയ്ത
മാനവേന്ദ്രനെ ക്രോധിച്ചിങ്ങനെ ശപിക്കയാൽ
ഭൂദേവോത്തമശാപം തടുക്കാവല്ലെങ്കിലും
മേദിനീപതിയോടു ചേർന്നു നാം പിരിയാതെ
വാസംചെയ്യേണമേഴു വാസരം കഴിവോളം
വാസുദേവനെസ്സേവിച്ചെല്ലാരുംകൂടത്തന്നെ.''
സാദരമേവം പ്രവചിച്ചവരൊരുമിച്ചു

---

ഗോത്രജിത്ത് = ദേവേന്ദ്രൻ. കാർത്തികേയോപമാനൻ = സുബ്രഹ്മണ്യൻ സദൃശൻ. യൂയം = നിങ്ങൾ. കല്യമോദേന = വർദ്ധമാനമായ സന്തോഷത്തോടെ.

മാധവരാതം സംഭാവിച്ചിരുന്നീടുന്നേരം
പ്രീതനായവനീശൻ താപസകുലവര-
വ്രാതവന്ദനംചെയ്തു പിന്നെയും ചൊല്ലീടിനാൻ:
''ഇക്കാണാകിയ ഭവാന്മാരിൽവച്ചേകൻ തെളി-
ഞ്ഞുൾക്കാമ്പിലുടൻ പ്രസാദിക്കിലിന്നിപ്പോൾത്തന്നെ
നിശ്ശേഷകാര്യങ്ങളും സിദ്ധങ്ങളെല്ലാവർക്കും
നിശ്ചയം കില്ലില്ലേതുമിങ്ങനെയുള്ളോരെല്ലാം
ചിത്തകാരുണ്യം കലർന്നെന്നിൽ വാത്സല്യം വളർ-
ന്നൊത്തഭിയുക്തന്മാരായിങ്ങനെ വസിക്കയാൽ
മർത്ത്യജന്മത്തിൻ ഫലം സിദ്ധിച്ചേൻ ഭാഗ്യവശാ-
ലുത്തമശ്ലോകൻപദയുഗ്മമാശ്രയം വിഭോ!
നിങ്ങളിങ്ങെനിക്കിനിമൃത്യുകാലത്തിങ്കൽ ഞാൻ
എങ്ങനെവേണ്ടു പുനരെന്നരുൾ ചെയ്തീടണം.
മംഗലകരമായ കൈവല്യം വരുത്തുവാൻ
ഇങ്ങെളുതായുള്ളതെന്തി''ങ്ങനെ ചോദിച്ചപ്പോൾ
തങ്ങളിൽ വിചാരിച്ചു പിന്നെയും മുനീന്ദ്രന്മാർ
ഇങ്ങനെ സാർവഭൗമനാകിയ നൃപവരൻ
ഭഗവൽഭക്തിതന്നിൽ മുഴുകിച്ചമഞ്ഞൊരു
ഭഗവൽഭക്തൻതനിക്കുടനേ പരഗതി
വരുവാനെളുതായെന്തുള്ളതെന്നവരവ-
രരിയ വേദാന്തശാസ്ത്രാദികൾ പലററിലും
നല്ലതേതെന്നു ചൊല്ലിക്കൊടുപ്പാനരുതാഞ്ഞു
വല്ലാതെ വലഞ്ഞവരെല്ലാരുമിരിക്കുമ്പോൾ;
ചൊല്ലേഴും പൗരാണികാചാര്യനന്ദനനായ
കല്യാണാലയൻ കരുണാംബുധി തപോനിധി
തുല്യചേതസാ സർവലോകാനുഗ്രഹാത്മമായ്
അല്ലലെന്നിയേ പെരുമാറിനദിഗംബരൻ
ഗർഭസ്ഥനായന്നേ താൻ മുക്തനായുളവായ
മുഗ്ദ്ധമോഹനരമണീയസുന്ദരരൂപൻ
പുത്രനെ വിളിച്ചുളവച്ഛനു ചരാചരരെ-
രൊത്തൊരുമിച്ചു ചേർന്നൊന്നായ് വിളി കേൾക്കുന്നവൻ
സ്വസ്ഥനായ് നരേന്ദ്രവൃത്താന്തങ്ങളറിഞ്ഞുടൻ
ഉത്തമശ്ലോകൻനിയോഗത്തിനാലതുകാലം
ശ്രീശുകമഹാമുനിതാനതി മന്ദം മന്ദം
ആശ്രുശ്രൂക്ഷണിദേവനാശകൾ മിന്നുംവണ്ണം
ഭൂപതിതന്നെക്കാണ്മാനായവതാരം ചെയ്താൻ
താപസന്മാരും കണ്ടു വിസ്മയിച്ചനുക്ഷണം

---

മാധവരാതം=പരീക്ഷിത്തിനെ. സംഭാവിച്ച്=സേവിച്ച്. വ്രാതം=
[illegible]

പ്രത്യുത്ഥാനാദ്യാചാരപൂജാവന്ദനങ്ങളും
കൃത്വാ തത്സഭാരംഗേ നൽകിനാൻ മാന്യസ്ഥാനം
പൃഥ്വീശൻതാനും കണ്ടു വന്ദിച്ചു സസംഭ്രമ-
മുത്ഥായ നമസ്കരിച്ചഞ്ജലിബന്ധത്തോടും
ഭക്ത്യൈവ പാദ്യാർഘ്യാദികൊണ്ടു പൂജിച്ചങ്ങൊരു
ഭദ്രപീഠത്തിലാമ്മാറിരുത്തി യഥോചിതം;
സത്വരം നരവരേന്ദ്രോത്തമനായ ഭവാൻ
ഉത്തമാസനേ വസിക്കെന്നഥ മുനീന്ദ്രനും
സ്വച്ഛമായരുൾചെയ്തു മററുള്ളമുനീന്ദ്ര ഭൂ-
നിർജ്ജരാദികളേയു''മച്യുതാത്മനാതന്നെ
വിശ്വനാഥനെ പ്രാർത്ഥിച്ചിരിപ്പിൻ മുന്നേപ്പോലെ
വിശ്വാസഭക്ത്യാമുഹു''രെന്നരുൾചെയ്തനേരം
സൽക്കാരം പരിഗ്രഹിച്ചുൾക്കാമ്പു തെളിഞ്ഞുടൻ
ഒക്കെയെല്ലാരുമിരുന്നീടിനോരനന്തരം
മുഗ്ദ്ധഹാസവും പൂണ്ടു മററുള്ളമുനീന്ദ്രന്മാർ
വിഷ്ണുരാതനെ സംഭാവിച്ചരുൾചെയ്തീടിനാർ:
''ഞങ്ങളോടിവിടെച്ചോദിച്ച ചോദ്യത്തെപ്പുന-
രങ്ങിരുന്നലസാതെ ശ്രീശുകൻതന്നോടിപ്പോൾ
മന്ദതയൊഴിഞ്ഞു ചോദിച്ചുകൊണ്ടാലും സർവ-
സന്ദേഹമൊഴിഞ്ഞു കേൾക്കായ്‌വരുമെല്ലാവർക്കും
സർവജ്ഞനായ മുനീന്ദ്രോത്തമനരുൾചെയ്താൽ
സർവസമ്മതം വരുമില്ല സംശയമേതും.
ദിവ്യസംവാദം കലിയുഗത്തിലിനിമേലി-
ലവ്യാജം പരോപകാരത്തിനായുള്ളൊന്നല്ലോ.
കീർത്തിയും യുഗാന്തകാലത്തോളം നമുക്കെല്ലാം
പ്രാപ്തമായ്‌വരും സർവലോകേഷു നിരന്തരം
ചോദ്യം ചെയ്താലും ഭവാ''നെന്നെല്ലാമകന്തെളി-
ഞ്ഞാസ്ഥയാ മുഹുർമ്മുഹുരാജ്ഞാപിച്ചതുനേരം
പാർത്ഥിവൻതാനും നമസ്കാരം ചെയ്താമ്നായവ്യാ-
സാത്മജപദാന്തികേ വേർത്തുവേത്തെഴുന്നുടൻ
സ്വേച്ഛയാ വിനീതനായഞ്ജലിഹസ്തത്തോടെ
വാഗ്മിയാം നൃപൻ മധുരാക്ഷരവാചാ ചൊന്നാൻ:
''നിന്തിരുവടി തുലോമന്ധനാമടിയനെ-
സ്സന്തതമനുഗ്രഹിച്ചീടുവാനായ്ക്കൊണ്ടിപ്പോൾ
ചിന്താചഞ്ചലമൊഴിഞ്ഞെഴുന്നള്ളിയമൂലം
അന്തരാസഫലമായ്‌വന്നിതു മമ ജന്മം.
നിത്യമീവണ്ണംതന്നെ സജ്ജനസംസർഗ്ഗത്തി-

ആശകൾ=ദിക്കുകൾ. ആസ്ഥയാ = താല്പര്യപൂർവ്വം. മുഹുർമ്മുഹു = വീണ്ടും, വീണ്ടും, ആമ്നായവ്യാസാത്മജൻ = വേദവ്യാസപുത്രനായ ശ്രീശുകൻ.

നെഞ്ഞുകിലിതിന്മീതേ മററിഹ ലോകത്തിങ്കൽ
മർത്ത്യന്മാർക്കൊരു പുണ്യവർദ്ധനമെന്തൊന്നുള്ള-
തത്യന്തമതിനനുഗ്രഹിക്കേണമേ വിഭോ!
സേവിച്ചോളവും പുണ്യക്ഷേത്രങ്ങൾ തീർത്ഥങ്ങളും
ഭാവിച്ചീടുന്നു പവിത്രാകൃതി നിരന്തരം,
കേവലം ദർശിക്കമാത്രത്താലേ സാധുക്കളും
പാവനമായീടുന്നു പാതകീയകങ്ങളും
ആകയാലവമാനമിങ്ങെനിക്കകതാരിൽ
ഏകദാ ഭവിക്കരുതാരിലുമൊരിക്കലും
ഭൂദേവാദ്യഖിലസാധുക്കളിൽ വിശേഷിച്ചു-
മാദരാലതിശയഭക്തിയുമുണ്ടാകണം,
നാനായോനികളിലിങ്ങുത്ഭവിക്കിലും മമ
മാനസേ ഹരിപദഭക്തിയുമുണ്ടാകണം,
പിന്നെയിങ്ങെനിക്കേററ ശാപത്താലേഴാംദിനം-
തന്നെ ഞാൻ മരിക്കുമെന്നുള്ളതും നൂനമല്ലോ;
എന്നാലെന്തിപ്പോൾ പരലോകപ്രാപ്തിക്കായെന്നു
മുന്നേ ചെയ്യേണ്ടതെന്നും കേൾക്കേണ്ടതെന്തൊന്നെന്നും
വന്ദിച്ചു പൂജിക്കേണ്ടതാരെയെന്നതും മുഹു-
രെന്നുള്ളിൽ ധ്യാനിക്കേണ്ടതെങ്ങനെ ഞാനെന്നതും
നന്നായിങ്ങനുഗ്രഹിച്ചാനന്ദം വരുംവണ്ണം
സന്ദേഹമൊഴിച്ചരുൾചെയ്യണം ദയാനിധേ!
നമസ്തേ മഹാത്മനേ പരമാത്മനേ നമോ
നമസ്തേ തവ ദാസശിഷ്യോഽഹം പ്രസീദ മേ.''
നമസ്കാരേണ മുഹുഃ സ്തുതിച്ചീവണ്ണം ഗുരു-
സമക്ഷം സുരേന്ദ്രനെപ്പോലെ ഭൂപതിവീരൻ
നമിച്ചു തൊഴുതു കൈയിണകൾ കൂപ്പിത്തന്നെ
സുമത്യാശയാ വസിച്ചീടിനാൻ സുഖാസനേ.
ക്രമത്താലേവം പ്രതിപാദ്യാർത്ഥം പുരാണസൗ
നിമിത്തസംക്ഷേപാധികാരനിർദ്ദേശങ്ങളെ
സമസ്തം പ്രഥമംകൊണ്ടിവിടെച്ചൊല്ലീടിനേൻ
അമർത്ത്യേന്ദ്രനെപ്പോലെ വസിക്കും നൃപൻമുമ്പിൽ.

ഇതി ശ്രീമഹാഭാഗവതേ
പ്രഥമസ്കന്ധം സമാപ്തം

---

പാതകീയകങ്ങൾ = പാപത്തെ സംബന്ധിക്കുന്നവ. പ്രസീദ = പ്രസാദിച്ചാലും. സുമത്യാശയാ = സൽബുദ്ധിയോടും സച്ചിന്തകളോടുംകൂടി.

# ദ്വിതീയസ്കന്ധം

## ഭഗവദ്ഭജനാരംഭം

ചൊല്ലു ചൊല്ലിനിശ്ശേഷം നല്ലൊരു കഥാസാരം
കല്യാണശീലേ! ശുകമൗലിമാലികേ! ബാലേ!
എന്നതു കേട്ടനേരം ശാരികപ്പൈതൽതാനും
നന്ദിച്ചു ജഗന്നാഥം വന്ദിച്ചങ്ങുരചെയ്താൾ:
പരക്കെസ്സുഖാസനേയിരിക്കുമൃഷികളാ-
ലുരുപ്രേരിതൻ ശുകനകക്കാമ്പുണർന്നുടൻ
പരബ്രഹ്മത്തെസ്സകലേഷു സംഗ്രഹത്തെയി-
ങ്ങുറച്ചുകണ്ടാചാര്യപാദദ്വന്ദ്വാഗ്രം കൂപ്പി
സമർപ്പിച്ചൊന്നായ് തെളിഞ്ഞിരിക്കും നരവര-
പ്രമുഖൻതന്നോടരുൾചെയ്തിതു മന്ദം മന്ദം:
''ഭൂപതേ! തവ ചോദ്യമെത്രയും നല്ലൊന്നിതു
പാപനാശനകരം പവിത്രമത്യത്ഭുതം
ആസന്നമൃത്യുവായുള്ളോർക്കിതു യോഗ്യംതന്നെ
വാസനയുള്ളോർ കുറഞ്ഞീടുമന്നേരത്തേവം
ബോധമുററവരെങ്കിലോ പലവിധം
ബോധകശ്രോതവ്യങ്ങളുണ്ടല്ലോ ശാസ്ത്രങ്ങളിൽ
എന്നതിലെല്ലാററിലും നല്ലതായെളുതായി
വന്നുകൂടുന്ന ഫലം ഭഗവദ്ഭജനത്താൽ
സകലഭൂതങ്ങൾക്കുമാത്മാവായിരിക്കുന്ന
ഭഗവദ്ഗുണനാമചരിത്രാദികളെല്ലാം
ശ്രോതവ്യമാകുന്നതു കേവലം തദ്രൂപങ്ങൾ
ചേതസി സദാകാലം സ്മർത്തവ്യമാകുന്നതും
പൂജനം കർത്തവ്യമാകുന്നതുമനുദിനം
വ്യാജമെന്നിയേ പലജാതിയും ഭഗവാനെ
മനസാ വാചാ പരികർമ്മണാ ശീലിപ്പതു
മാനുഷജന്മത്തിങ്കൽ നല്ലതു പുരുഷാർത്ഥം
സാധിച്ചു ജീവന്മുക്തരായ് വിളങ്ങീടും മഹാ-
ബോധികൾപോലും ഭഗവദ്ഗുണങ്ങളിൽത്തന്നെ
കേവലം രമിക്കുന്നോരങ്ങനെ നിത്യം സുഖ-
സേവ്യമായിരിപ്പോന്നു തദ്ഗുണമഹിമകൾ,
ഞാനുമവ്വണ്ണം ഗുണാതീതനെന്നിരിക്കിലും

ബോധകശ്രോതവ്യങ്ങൾ = അറിയപ്പെടാനും കേൾക്കപ്പെടാനും അർഹങ്ങൾ.

മാനസാനന്ദംപൂണ്ടു ശീലിച്ചേൻ തൽകീർത്തനം.
അതിനെ പ്രതിപാദിച്ചീടുന്ന ഭാഗവത-
മധികം പ്രധാനമായിരിക്കും പുരാണത്തിൽ.
അപ്പുരാണത്തെ മമ താതനാം വേദവ്യാസൻ
മുല്പാടു ചമച്ചെന്നെയെപ്പേരും പഠിപ്പിച്ചു
തൽപ്രബന്ധത്തെ വിഷ്ണുരാതനാം നിനക്കു ഞാൻ
ഉൾപ്പൂവിലത്യാനന്ദസിദ്ധിദം ചൊല്ലാമല്ലോ
വ്യക്തമാമതിൽ കൃഷ്ണചരിതം മനോരമ്യം
എത്രയും സുഖസാധ്യമെന്നു കേട്ടിരിക്കുന്നു
തച്ചരിതാനന്ദപീയൂഷപാനത്തെക്കൊണ്ടു
തൽകൃതബന്ധം വിട്ടു മുക്തനായ്‌വരും ജീവൻ
വിസ്തരിച്ചതു ചൊല്ലിക്കേൾപ്പതിന്നേതും കാല
വിസ്തരം മതിയല്ലെന്നുൾത്താരിൽ ശങ്കിക്കേണ്ട.
ഖട്വാംഗനെന്നുള്ളൊരു രാജർഷിശ്രേഷ്ഠൻ പണ്ടു
ദിഷ്ടതയാലേ ദൈവാനുഗ്രഹബലവശാൽ
പൃഥ്വിയിലിനി ജീവിച്ചിരുന്നാളിരിപ്പതെ-
ന്നുൾത്താരിലറിഞ്ഞു സംക്രാന്തിമാത്രത്താലപ്പോൾ
മറ്റുള്ള സകല സംഗങ്ങളെ നിവർത്തിച്ചു
മുറ്റീടും ഭഗവൽഭക്ത്യാനന്ദരീത്യാ തൂർണ്ണം
മുക്തനായ് പുരുഷാർത്ഥം സാധിച്ചാനലസാതെ
സപ്തവാസരമായുസ്സുണ്ടല്ലോ ഭവാനിപ്പോൾ;
അപ്പോഴേ ഭഗവദ്ഭക്തിപ്രവൃത്തിക്കു കാലം
ഇപ്പോഴിങ്ങിവിടെപ്പോരാഞ്ഞേതും ഖേദിക്കേണ്ട
ഭക്തിമാർഗ്ഗത്തെപ്പറഞ്ഞീടുവൻ ചുരുക്കി ഞാൻ
ഉൾത്താരിലുറപ്പോളം കേട്ടാലും വഴിപോലെ.
മർത്ത്യനാമവൻ മൃത്യുകാലമിങ്ങടുത്തു സ-
ന്ദിഗ്ദ്ധമെന്നിയേ ദൃഢചിത്തനായിരിപ്പവൻ
വിഗ്രഹാദ്യഖിലസംഗങ്ങളും ത്യജിച്ചുടൻ
തൽഗൃഹത്തിങ്കൽനിന്നു സ്വസ്ഥനായ് നിവൃത്തനായ്
തീർത്ഥസ്നാനങ്ങൾകൊണ്ടു ദേഹശുദ്ധിയും മുഹു-
രാത്മശുദ്ധിയെ ക്ഷേത്രോപാസനാദ്യങ്ങൾകൊണ്ടും
ചേർത്തതിവിവിക്തദിവ്യസ്ഥലം പ്രാപിച്ചിരു-
ന്നാസ്ഥയാ ജിതാസനസംസ്ഥനായ് വിനീതനായ്
ശാന്തനായ് പ്രാണായാമശീലനായ് മനോജയ-
സ്വാന്തനായനുദിനമിന്ദ്രിയവശനായി

---

മുല്പാട് = മുമ്പുതന്നെ. സുഖസാധ്യം = സുഖത്തെ സാധിപ്പിച്ചുതരുന്നതു്. ദിഷ്ടത = ഭാഗ്യാവസ്ഥ. സംക്രാന്തിമാത്രം = ഒരു മുഹൂർത്തം മാത്രം. സന്ദിഗ്ദ്ധമെന്നിയേ = സന്ദേഹംകൂടാതെ. വിവിക്തദിവ്യസ്ഥലം = ഏകാന്തതയുള്ള ഒരു വിശിഷ്ടസ്ഥലം.

ചിത്തകാമ്പുറപ്പോളമീശ്വരദ്ധ്യാനം ചെയ്തു
മുക്തനായ് തൽ സാമീപ്യം പ്രാപിച്ചീടണമല്ലോ
മുക്തനാം നിനക്കമേവ്വണ്ണമീശ്വരദ്ധ്യാന-
മുറംത്താരിലുറപ്പിപ്പാൻ കാലമായ് വന്നിതിപ്പോറം.

## വിരാഡ്രൂപധ്യാനം

നിശ്ചയിച്ചേവം മുനീന്ദ്രോക്തികറം കേട്ടുണ്ടായ
വിശ്വാസത്തോടു വിഷ്ണുരാതനാം നൃപോത്തമൻ
ശ്രീശുകൻതന്നെത്തൊഴുതാശയ വിശുദ്ധനാ-
യാശു പിന്നെയും ചോദിച്ചീടിനാ "നെവ്വണ്ണം ഞാൻ
ധ്യാനിക്കേണ്ടുന്നു? കനിവോടതുറംചെയ്തീടണം
ആനന്ദസാദ്ധ്യം മമ സായുജ്യം വരുത്തുവാൻ."
നീതിയോടേവം ചോദിച്ചീടിന നൃപനുള്ളിൽ
പ്രീതിയാംവണ്ണമതുറംചെയ്തിതമ്മുനീന്ദ്രനും
കേട്ടുകൊറംകെങ്കിൽ ഭവാൻ ഭഗവദ്ധ്യാനംകൊണ്ടു
വാട്ടമെന്നിയേ മോക്ഷം വരുത്തും പ്രകാരങ്ങറം:
"നീക്കമെന്നിയേ മനോജയത്തോടനുവേലം
കാൽക്ഷണം പിരിയാതെ ഭഗവൽസ്ഥൂലരൂപം
ചിന്തിച്ചു നിത്യമുറപ്പിക്കണം മനക്കാമ്പിൽ
നിന്തിരുവടിതന്നെ ലോകങ്ങറം പതിന്നാലും.
പാതാളം പാദതലം, പാർഷ്ണികറം മഹാതലം;
മീതെഴും ഗുൽഫം മഹാതലവും തലാതലം
ജാനുക്കറം സുതലമങ്ങതലവിതലങ്ങറം,
പീനവൃത്തങ്ങളാകമൂരുകാണ്ഡങ്ങറം രണ്ടും
മേദിനീചക്രം, ജഘനോദയം നഭഃസ്ഥലം
ആദിമദ്ധ്യാന്തമില്ലയാതവ നാഭിസ്ഥലം
ദേവലോകംപോലുരസ്സായതു, ഗളമൂലം
കേവലം മഹർലോക, മങ്ങേടം തപോലോകം,
കേളെടോ! ജനലോകം തുണ്ഡമായതു സത്യ-
മേളനിർമ്മലലോകമുത്തമാംഗാന്തം പ്രഭോ!
ശക്രാദി ലോകപാലന്മാരെല്ലാം കരങ്ങറംപോൽ,
ദിക്കുകറം കണ്ണുകളും, ദസ്രന്മാർ നാസായുഗ്മം
വക്ത്രമായതുമഗ്നി, നേത്രമാദിത്യൻതന്നെ,
നക്താധിപതി മനസ്സായതെന്നറിഞ്ഞാലും,
ബുദ്ധി വാഗീശൻ, കോപകാരണമഹങ്കാരം
രുദ്രനായതു വചസ്സൊക്കെയും ഛന്ദസ്സുകറം,

---

ഗുല്ഫം = പാദത്തിലെനെരിയാണി. ജാനുക്കറം = കാൽമുട്ടുകറം. തുണ്ഡം = വായ്. ദസ്രന്മാർ = അശ്വിനീദേവന്മാർ.

ഭ്രൂഭംഗം കാലക്രമം, ദംഷ്ട്രയന്തകൻതന്നെ,
ശോഭ തേടീടും ദ്വിജപംക്തികൾ നക്ഷത്രങ്ങൾ,
ഹാസമായത്തു ജഗന്മോഹിനി മഹാമായ,
വാസനാപാംഗോദയമീക്ഷണം ജഗത്സർവ്വം
ഉന്മേഷനിമേഷങ്ങൾ വാസരനിശീഥിനി
ധർമ്മമായത്തു പുരസ്സധർമ്മം പൃഷ്ഠഭാഗം,
സപ്തസാഗരങ്ങൾപോൽ കുക്ഷിയും ബാഹുദേശം
സപ്തമാരുതന്മാരും നിശ്വാസക്രമങ്ങൾപോൽ
നദികൾ നദങ്ങൾ നാഡികളാകുന്നതെല്ലാം,
പൃഥിവീധരങ്ങൾപോലസ്ഥികളാകുന്നതും,
വൃക്ഷാദ്യൗഷധങ്ങൾ തദ്രോമങ്ങളല്ലോ നിത്യം,
ത്ര്യക്ഷനാം മഹാദേവൻ തദ്ഹൃദയവും നൂനം,
വൃഷ്ടി രേതസ്സു മഹാമേഹനം പ്രജാപതി,
പുഷ്ടിയാം മഹിമ തദ്ജ്ഞാനയോഗൈശ്വര്യേശ്വരി,
വിഷ്ണുവായത്തു പരമാത്മാവു പരബ്രഹ്മം,
ജിഷ്ണുജാത്മജ! നരപാലകശിഖാമണേ!
ഇങ്ങനെയുള്ളജഗദ്രൂപമാം മഹൽസ്ഥൂലം
തിങ്ങിന ഭക്ത്യാ നിത്യമുൾക്കാമ്പിലുറപ്പോളം
മംഗലാകാരം ധ്യാനിച്ചീടുകിലവനു പാ-
പങ്ങളൊക്കയും തീർന്നു വന്നുകൂടീടും മോക്ഷം.
നിർമ്മലം മഹാമനസ്സാമവനപേക്ഷകൾ
തന്മനക്കാമ്പിൽ ചേർന്നുനിന്നതൊക്കെയും വരും
കല്മഷഹരന്മായാമയമിപ്രപഞ്ചൈക-
സന്മയസ്മൃതിക്കേളുതല്ലല്ലോ വിചാരിച്ചാൽ
നിർമ്മലൻ വിരാൾപുമാന്തന്മഹാ സൂക്ഷ്മമായ
നമ്മുടെ ഹൃദയത്തിലുന്മേഷിച്ചീടും വണ്ണം
പൊന്മകുടവുമളകാഭയും ലലാടവും
കണ്മുനകളും, കടാക്ഷാവലോകനങ്ങളും,
കുണ്ഡലങ്ങളും ഗണ്ഡമണ്ഡലങ്ങളും, മുഖ-
പുണ്ഡരീകവും, മൃദുഹാസസൗലളിതവും,
കംബുകണ്ഠവും, കരവൃന്ദമായുധങ്ങളും,
അംബുജമകൾ മേവും നിർമ്മല മണിമാറും
ഹാരകൗസ്തുഭവനമാലകളുദരവും
ചാരുനാഭിയും ജഘനോദയമുരുക്കളും
പീതവാസസ്സാം തിരുവുടലും ജാനുക്കളും
പാദയുഗ്മവും വിരൽനിരകൾ നഖങ്ങളും

---

വാസരനിശീഥിനി = പകലും രാത്രിയും. പുരസ്സ് = മുൻഭാഗം. പൃഥിവീധരം = പർവ്വതം. മേഹനം = മൂത്രവിസർജ്ജനം. മുഖപുണ്ഡരീകം = മുഖമാകുന്ന താമര. കംബു = ശംഖ്. അംബുജമകൾ = മഹാലക്ഷ്മി. പീതവാസസ്സാം തിരുവുടൽ = മഞ്ഞമുണ്ട ചാർത്തിയ തിരുമേനി.

ചേവടികളും പ്രപദാഭതൊട്ടാകേശാന്തം
ശോണിതാഭരണയോഗ്യോദയമഹാപ്രഭം
നീലനീരദനിഭം നിർമ്മലം നിരാമയം
ബാലഗോപാലം പരമാമൃതമാത്മാനന്ദം
കാമദം ധ്യാനിച്ചു ദിവ്യന്മാരാം മഹത്തുകൾ
സാമോദം മോക്ഷം പ്രാപിച്ചീടുന്നു നിരാകുലം.
ഏവമത്യാനന്ദസംസിക്തമാം ഹരിരൂപം
പാവനാകാരം ധ്യാനിക്കാമെവയവങ്ങളാൽ.
ശ്രീമഹാവിഷ്ണുരൂപഭേദങ്ങളോരോന്നോരോ-
ന്നാമയഹരം പരലോകസിദ്ധിദം പരം
സാലോക്യാദികളെല്ലാം സാധിക്കമെതിനാലേ
കാലദേശാവസ്ഥകൾക്കൊത്തവാററിഞ്ഞാലും
യോഗികളുരൂപമാമാനന്ദം പരബ്രഹ്മം
യോഗമംഗലം ധ്യാനിച്ചീടുന്നു നിരന്തരം
മാനസേന്ദ്രിയദേഹശുദ്ധികളോടും ദിവ്യ-
മാനുഷക്കൊഴിഞ്ഞതു സാധ്യമായ് വരായല്ലോ.
ദേശികൻതന്നോടുപദേശവാക്യത്തെക്കേട്ടാൽ
ആശയവിശുദ്ധനായാനന്ദസമന്വിതം
കാരുണ്യഹൃദയനായീശ്വരാജ്ഞയാവരും
കാര്യങ്ങളനുഷ്ഠിച്ചു രാഗാദി ദോഷങ്ങളും
വേർപെടുത്തനുദിനമേഷണത്രയങ്ങളു-
മാവോളമകലത്തു വേർപെടുത്താകുംവണ്ണം
കാണായതെല്ലാം പരബ്രഹ്മനിർമ്മലബീജം
പ്രാണികളെന്നുള്ളൊരു ബോധകൗതുകത്തോടും
ഗോപനീയാത്യുത്തമദേശമംഗലം പുക്കു
താപശീതാദികളും സഹിച്ചു സമബുദ്ധ്യാ
ദേഹമദ്ധ്യസ്ഥം സുഷുമ്നാപരമഹാനാഡി
ദേഹികൾക്കിഡയാദി നാഡിഭിരാവേഷ്ടിതം
ജീവനായ് വിളങ്ങുമാത്മാവു നിർമ്മലം പരം
ജീവനു ജീവൻ പരമാത്മാവെന്നതും നൂനം.
യോഗ്യമായതു തയോരൈക്യമെന്നതുകൊണ്ടു
യോഗിതാൻ ജിതാസനസംസ്ഥനായ് ഋജുകായൻ
നാളീകസൂത്രംപോലെ മേവീടും സുഷുമ്നയിൽ
നാളമദ്ധ്യത്തിങ്കലഗ്രാന്തസ്ഥ നിവാസസ്ഥം
മൂലാധാരാഖ്യേ തത്ര ദീപവൽ ജീവാത്മാവു
നാലിതൾമദ്ധ്യേ ശോഭിച്ചീടുന്നു സവ്വാത്മനാ.

---

പ്രപദാഭ = പുറവടിശോഭ. ദേശികൻ = ഗുരു. നാഡിഭിരാവേഷ്ടിതം = നാഡികളാൽ ചുററപ്പെട്ടതു്. തയോരൈക്യം = അവയുടെ പരസ്പരമേളനം. ദീപവൽ = ദീപംപോലെ.

തത്സ്വയം പ്രഭയിങ്കൽനിന്നുണർന്നെഴും ജീവൻ
തത്സ്വതാലിംഗത്തോടും പാതിപാതിത്വത്തോടും
തമ്മിലന്യോന്യം പ്രാണാപാനന്മാരൊരുമിച്ചു
ജന്മമൂലത്തിങ്കലങ്ങൊന്നിപ്പാനനുഗ്രഹാൽ
തന്നെയാച്ഛാദിച്ചു സംഭ്രമിച്ചു കിടന്നീടും
കുണ്ഡലിന്യാഖ്യശക്തിതന്നെയുമുണർത്തിത്താൻ
മന്ദമന്ദം മൂലാഗ്നിതന്നോടുമൊരുമിച്ചു
മന്ദമെന്നിയേ ചക്രഷട്കങ്ങളും ഭേദിച്ചുടൻ
തന്നിലകളിൽച്ചേർന്നുനിന്ന ഭൂതാത്മാക്കളെ-
തന്നോടുകൂടെക്കൂടെച്ചേർത്തുകൊണ്ടാധാരങ്ങളും
കടന്നു കടന്നാറു കഴിഞ്ഞാലുടനങ്ങു
തുടർന്നീരാറാന്നിലതന്നിലുണ്ടൊരു പത്മം
തെളിഞ്ഞായിരത്തെട്ടു ദളങ്ങളോടുംകൂടി
വിളങ്ങും തൽകർണ്ണികാഗ്രാന്തസ്ഥം സത്യാനന്ദം
പരന്ന വെളിവിങ്കൽ നിരന്നു കാണാം പരാ-
പരജ്യോതിഷം പരമാത്മാനമക്ഷദ്വയം
മുറിഞ്ഞു നില്ക്കും പ്രണവാസനനാളത്തൂടേ
തടഞ്ഞീടാതെ വഴി തുടർന്നങ്ങേറിച്ചെന്നാൽ
കലൻകൂടും ബ്രഹ്മസ്വതയാ ലയിച്ചുതാ-
നലിഞ്ഞൊന്നാകും ഘൃതമുരുകിച്ചേരുമ്പോലെ
പറഞ്ഞീടരുതാത പരമാനന്ദത്തോടും
നിറഞ്ഞു താനായ്ച്ചമഞ്ഞിരിക്കുന്നവൻ പിന്നെ
വിരഞ്ഞു ജഡം വിട്ടങ്ങൊഴിഞ്ഞു പോകുന്നേരം
തിരിഞ്ഞു മൂർദ്ധ്നിമദ്ധ്യം തുളഞ്ഞു പുറപ്പെട്ടും
തികഞ്ഞ കലകളാൽ വിളങ്ങും സുധാകരൻ
വിരഞ്ഞു പൊങ്ങും വണ്ണമുയർന്നങ്ങനുക്രമാൽ
കടന്നു കടന്നു ലോകങ്ങളും കണ്ടു കണ്ടു
തുടൻ വളർന്നെഴും പരമാനന്ദത്തോടെ
സത്യലോകത്തെ പ്രാപിച്ചുത്തമസഭാതലേ
സത്തുക്കളെല്ലാവർക്കും മുഖ്യനായനുദിനം
വിദ്യാബ്ധിമദ്ധ്യേ കിടന്നത്യന്തം നീന്തിത്തളർ-
ന്നദ്വൈതപാരം ഗമിച്ചീടുവാനകതാരിൽ
ശ്രദ്ധിച്ചു വസിക്കുന്ന ഭക്തന്മാർക്കാത്മജ്ഞാന-
തത്ത്വോപദേശംചെയ്തു തൽ പ്രകാശാത്മാക്കളാൽ
നിത്യസംപൂജ്യമാനനായ്പരമാനന്ദസം-
സിക്തനായ്ചമഞ്ഞാത്മോദ്ഭൂതകല്പാന്തത്തിങ്കൽ
സത്വരം ഹൃദയത്തിൽ ബ്രഹ്മനോടൊരുമിച്ചു

---

ആച്ഛാദിച്ചു് = മറച്ചു്. അക്ഷദ്വയം = രണ്ടു് അച്ചുതണ്ടുകൾ. പരബ്രഹ്മസ്വത = പരബ്രഹ്മഭാവം.

സദ്ഗതി ലഭിക്കുന്ന സാദ്ധ്യമെന്നറിഞ്ഞാലും.
തദ്യോഗഹംസ പ്രയോഗത്തിന്നു വിഷമമു-
ണ്ടെത്രയുമതിൽത്തുലോമെളുതായൊന്നുണ്ടല്ലോ.
രാജയോഗാഖ്യം പരമാനന്ദരസായനം
വ്യാജമെന്നിയേ പരമാചാര്യപ്രസാദത്താൽ
സാധിക്കാമതു സർവാത്മാക്കൾക്കും സദാകാലം
സാധിക്കാവൊരു മുക്തിസാധനമുപദേശം
ബോധിപ്പാൻപ്രയത്നമില്ലേതുമേ ശീലിപ്പാനും
ബോധത്തെത്തരും സാധിപ്പിച്ചീടും കൈവല്യവും
സാധിപ്പാനെളുതതു നിനക്കെന്നരുൾചെയ്തു
ബോധിപ്പിച്ചരുളിനാൻ ദ്വാദശാന്തസ്ഥം സത്യം.
ഇങ്ങനെ ശുകൻ പരീക്ഷിത്തിനോടരുൾചെയ്ത-
തങ്ങനെതന്നെ സൂതൻ ശൗനകാദികളോടും
മംഗലവാചാ പറഞ്ഞീടിനതെല്ലാം കേട്ടു
തിങ്ങിന കുതൂഹലം പൂണ്ടു ശൗനകമുനി
ചോദിച്ചാനുഗ്രശ്രവസ്സാകിയ സൂതൻതന്നോ-
ടാധിക്യം വളർന്നെഴും ശ്രീശുകമഹാമുനി
ചൊല്ലിയതെല്ലാം കേട്ടു ചോദിച്ചതെന്തൊന്നതി-
കല്യാണശീലൻ മഹീവല്ലഭനവനോടു
ചൊല്ലിയതുടനതിനുത്തരമെന്തൊന്നതു
ചൊല്ലെടോ! സവിസ്തരമേതുമേ മടിയാതെ;
നല്ലവരുടെ സംവാദങ്ങളെക്കേൾക്കെന്നുള്ള-
തല്ലോ മാനുഷജന്മസാഫല്യമാകുന്നതും.
ഭഗവച്ചരിതനാമസ്മൃതിപൂജാദികൾ
ഭഗവത്ഭക്തന്മാരാലനുവർത്തിച്ചതെല്ലാം
ഭഗവത്ഭക്തശിഷ്യന്മാരതിഭക്ത്യാ നിത്യം
ഭഗവൽപ്രസാദേന ചൊല്ലീടും കഥാമൃതം
ഭഗവൽകാരുണ്യമുണ്ടായ്ച്ചമഞ്ഞീടുന്നേരം
ഭഗവൽഭക്ത്യാ കേട്ടുകൊള്ളുകിലതിന്മീതേ
ജനനസാഫല്യമില്ലിവിടെ വരുത്തുവാൻ
തനിയേ വിചാരിക്കിലകമേ ദിനംതോറും,
മനുജശരീരാംശനിഖിലമുഖങ്ങളാൽ
മനസാ ഭഗവൽസേവാരതി ചെയ്തീടണം,
അതിനായുള്ളൊന്നവയവങ്ങളതു ചെയ്യാ-
ത്തതിനാലൊരു ഗുണമുളവായ്‌വരാ മേലിൽ.
യാതൊരംഗങ്ങൾകൊണ്ടു ഭഗവദ്വിഷയാനു-
യാതമല്ലാതെ വൃഥാകാരേണ വർത്തിപ്പതു
ജീവനില്ലതിന്നതിനിന്ദ്യമെത്രയും മര-

സാദ്ധ്യം=ആഢ്യതയോടെ. വൃഥാകാരേണ=നിഷ്ക്രിയമായരൂപത്തിൽ.

പ്പാവകൾക്കൊക്കും ദൈവനാസ്തികാംഗികളെല്ലാം
സേവകന്മാരിൽ കൃപാവാരിധി ജഗന്നാഥൻ
ദേവപാദപമ്പോലെ നില്ക്കുന്ന ഭക്തപ്രിയൻ
അങ്ങനെയുള്ള ഭഗവന്മാഹാത്മ്യങ്ങൾ തെളി-
ഞ്ഞിങ്ങെനിക്കിനിയും നീ ചൊല്ലെടോ മഹാമതേ!
ശൗനകനേവം പറഞ്ഞീടിനോരളവിങ്കൽ
മാനസാനന്ദം പൂണ്ടു സൂതനും ക്കൂടെച്ചൊന്നാൻ:
ശ്രീശുകനരുൾചെയ്ത ഭഗവദ്ധ്യാനാമൃതം
ആശയം തെളിവോളം പാനംചെയ്തവനീശൻ
ദിവ്യചേതസാ കനിവോടുടൻ സർവ്വേന്ദ്രിയ-
സേവ്യനായഖിലലോകൈകകാരണനായ
മാധവനുടെ ജഗൽസർഗ്ഗാദി ചരിത്രങ്ങ-
ളാധിതീർത്തിനാം പുരുഷാർത്ഥസാധനം ചെമ്മേ
മോദമാർന്നരുൾചെയ്യെന്നിങ്ങനെ വിചാരിച്ച-
താദരപൂർവ്വം കേട്ടു ശ്രീശുകമുനീന്ദ്രനും
ഭാഗവതാഖ്യമിവനിന്നു ഞാൻ കേൾപ്പിപ്പനെ-
ന്നാഗമാന്താർത്ഥപ്പൊരുളാകിയ ഭഗവാനെ
ശ്ലോകങ്ങൾകൊണ്ടു നന്നായ് സ്തുതിച്ചു നമസ്കരി-
ച്ചേകാത്മവാക്യപ്രസാദം മമ ദിനംപ്രതി
ശീലിപ്പാനരുളുകെന്നർത്ഥിച്ചു വിരിഞ്ചകീ-
ലാലദസംവാദംകൊണ്ടാരംഭിച്ചരുളിനാൻ:
ആദിയിൽ ശ്രീനാരദൻ പ്രപഞ്ചസൃഷ്ട്യാദികൾ-
ക്കാധാരാശ്രയമായോരാത്മതത്ത്വാർത്ഥം ചെമ്മേ
ചേതസി മോദാൽ ഗ്രഹിച്ചീടുവാനപേക്ഷ ചേർ-
ന്നാദരാൽ പിതാവായ ധാതാവോടർത്ഥിച്ചപ്പോൾ
ധാതാവുതനയനായപ്പൊഴുതരുൾചെയ്താൻ.
ആദിയിലാദ്യനായ ഭഗവൽക്കടാക്ഷത്താൽ
ക്ഷോഭിച്ചു ചമഞ്ഞിതു പ്രകൃതിമഹാമായ
ശോഭിച്ചിതവളിൽനിന്നഞ്ജസാ മഹത്തത്ത്വം
ബ്രഹ്മാണ്ഡമതിങ്കൽനിന്നുത്ഭവിച്ചിതു നാഥൻ
തന്മഹൽസ്ഥൂലരൂപമായ്ക്കൊണ്ടാനതിനാലെ
തന്നവയവങ്ങളീരേഴുലോകങ്ങൾകൊണ്ടു-
തന്നെ പാലിച്ചാൻ ലോകപാലകാദികളെയും.
എന്നെല്ലാം പ്രപഞ്ചസൃഷ്ട്യാദികളവർണ്ണ്യമാ-
കുന്നതു മായാമയനാകുന്ന ഭഗവാന്റെ
മഹത്ത്വം പരിച്ഛേദിക്കാവതല്ലല്ലോ ഭുവി

---

ദേവപാദപം = കല്പവൃക്ഷം. വിരിഞ്ചകീലാലദസംവാദം = ബ്രഹ്മാവും നാരദനും തമ്മിൽ നടന്ന സംഭാഷണം.

മഹദ്വേദികളായുള്ളവക്കുമെന്നാകയാൽ
ജഗല്ലാരണൻ വരാഹാദ്യവതാരംചെയ്തു
ജഗത്തിങ്കലേക്കനുഗ്രഹിച്ചു വത്തിച്ചീടും
ചരിത്രങ്ങളെശ്ശീലിച്ചനല്പാദരഭക്ത്യാ
ധരിച്ചീടുന്ന കൃപാലവത്തെ മഹത്തുക്കരും
അങ്ങനെഭഗവല്ലാരുണ്യത്താലതിശയം
അങ്ങകംതെളിഞ്ഞതിശ്ശുദ്ധമായ് വിളങ്ങീടും
നിമ്മലാത്മാക്കരം മഹദ്വേദികളാത്മജ്ഞാന-
ജന്മബോധേന പരബ്രഹ്മസംഗ്രഹണത്താൽ
ഭക്തന്മാക്കുപദേശംചെയ്തു സങ്കടം തീത്തു
മുക്തിമാഗ്ഗത്തെക്കാട്ടിക്കൊടുപ്പോരെന്നത്യത്ഥം
സ്രഷ്ടാവു തെളിഞ്ഞതരുംചെയ്തു നാരദനു സ-
ന്തുഷ്ടിചെയ്തരുളിനാ '' നെന്നു കേട്ടുനേരം

## ഉപദേശക്രമം

പൃഥ്വീശൻ ചോദ്യംചെയ്താൻ നാരദനേതു പിന്നെ
സത്തുക്കരംക്കാക്കാനുംതാനുപദേശിച്ചാനെങ്കിൽ
സത്വരമതുമെനിക്കരുളിച്ചെയ്തീടേണം
ഇത്ഥമാഹന്ത കേട്ടു ശ്രീശുകനതുനേരം
നിശ്ശേഷാത്ഥങ്ങരം സകലേശ്വരൻ നാരായണൻ
വിശ്വപാലകൻ ജഗത്സഗ്ഗാദിചരിത്രങ്ങരം
വത്തിച്ചോരവസ്ഥകളാദിയായെല്ലാററിനും
ഉത്തരമായ്ക്കൊണ്ടത്ര ശുദ്ധമായ് വിളങ്ങീടും
ശ്രീഭാഗവതം പുരാണോത്തമമരുരുംചെയ്താ-
നാഭയാ ഗുരുപാരമ്പര്യാദി സകലവും
തൽപ്രബന്ധത്തെ സംക്ഷേപിച്ചുടൻ നിനക്കു ഞാ-
നിപ്പോഴുള്ളവസരംകൊണ്ടാവതറിയിക്കാം.
എങ്കിലോ മുന്നം തൻെറ നാഭിയിലുളവായ
പങ്കജാസനനപേക്ഷിക്കയാലഖിലേശൻ
പങ്കജനാഭനുപദേശിച്ചാൻ ഭാഗവതം
പങ്കജോത്ഭവന്താനും തന്നുടെ തനയനാം
നാരദൻതനിക്കുപദേശിച്ചാനതു പിന്നെ
നാരദൻ വേദവ്യാസൻതനിക്കുമതുപോലെ
വ്യാസനുമെനിക്കുപദേശിച്ചാനതു മുദാ ;
വാസനയേറുംനിനക്കൊക്കവേ വഴിപോലെ
ചൊല്ലുവനെല്ലാം ദശലക്ഷണമായിട്ടുള്ളോ-
ന്നല്ലോ കേവലം ജഗത്സഗ്ഗാദിക്രമവശാൽ.

---

മഹദ്വേദികരം = മഹത്തിനെ അറിയുന്നവർ. അത്യർത്ഥം = ഏററവും.
ജഗൽസർഗ്ഗം = ലോകസൃഷ്ടി.

സർഗ്ഗവും വിസർഗ്ഗവും സ്ഥാനവും പോഷണവും
സദ്ഗുണനിധേ! പുനരൂതികൾ മന്വന്തരം,
ഈശാനുകഥാനിരോധമ്പുനരിവിടെബ്ഭൂ-
മീശഭക്തിയും പിന്നേതാശ്രയമെന്നീവണ്ണം
പത്തുലക്ഷണങ്ങളാകുന്നിതങ്ങവ പത്തും
വിസ്തരിച്ചോരോന്നോരോന്നായരുൾചെയ്തു താതൻ.
ഇവററിൽപ്പത്താമതാമാശ്രയമതിമുഖ്യം
പവിത്രമതിനെസ്സാധിപ്പാനായ് മറെറാമ്പതും
വദിച്ചീടുന്നു ബ്രഹ്മപ്രതിപാദകമായി-
ട്ടുദിക്കും ഭാഗവതപ്രാമാണ്യമാഗ്ഗത്താലേ.
വദിച്ചേനേവം സംക്ഷേപിച്ചുടൻ ദ്വിതീയാത്ഥം
പഠിക്കാമിനിത്തൃതീയാദികളോരോന്നിനാൽ

ഇതി ശ്രീ മഹാഭാഗവതേ
ദ്വിതീയസ്കന്ധം സമാപ്തം

---

ഊതികൾ = കമ്മവാസന (മഹാപുരാണങ്ങളിൽ വിവരിക്കുന്ന പത്തു വിഷയങ്ങളിലൊന്നു്).

# തൃതീയസ്കന്ധം

## വിദുരമൈത്രേയസംവാദം

ചൊല്ലുചൊല്ലെടോ ! ശേഷം കഥകഠം കിളിപ്പെണ്ണേ !
ചൊല്ലെഴും കിളിമകഠം കേട്ടടനരചെയ്താഠം :
സർഗ്ഗാദ്യർത്ഥങ്ങഠം പത്തുമെന്നതിൽ തൃതീയത്തിൽ
സർഗ്ഗമായത്തു ജഗൽകാരണസംഭൂതിപോൽ ;
കാരണസംഭൂതിയും മഹത്തത്തോല്പത്തിയും
സാരസാസനപ്രജാപതികളുല്പത്തിയും
മൂലമായ് വിദുരമൈത്രേയസംവാദംകൊണ്ടി-
ങ്ങാലംബിക്കുന്നു, ധാർത്തരാഷ്ട്രന്മാരഹോ മുന്നം
പാർത്ഥന്മാരോട്ട വിപരീതമായിരിക്കയാൽ
ആർത്തരായ് നശിക്കുമെന്നാലത്തും കണ്ടീവണ്ണം
പാർക്കരുതിവിടെയെന്നോർത്തു താൻ പുറപ്പെട്ടു
പൊയ്യോണ്ടു തീർത്ഥങ്ങളാടീടുവാൻ വിദുരരും.
ചെന്നവൻ പ്രഭാസതീർത്ഥാന്തികം പ്രാപിച്ചപ്പോഠം
മന്നവനരികളെക്കൊന്നുടൻ ധർമ്മാത്മജൻ
രാജ്യത്തെയടക്കി വാണീടിനാനനേകധാ
പൂജ്യനായെന്നുള്ളതു കേട്ടുകൊണ്ടവിടന്നു
പൊയ്യോണ്ടാൻ തീർത്ഥങ്ങളാടീടുവാൻ ക്ഷേത്രങ്ങളും
വാഴ്ത്തുമാനന്ദംപൂണ്ടു സേവിച്ചാനോരോന്നെല്ലാം.
ഭൂപ്രദക്ഷിണവും ചെയ്തീശ്വരാർത്ഥവും പ്രാർത്ഥി-
ച്ചാത്മനി സർവ്വം ചേർത്തു വിശ്വസിച്ചനുദിനം
പുണ്യവാഹിനിയായ കാളിന്ദീതീരത്തിങ്കൽ
ചെന്നുനിന്നപ്പോഠം കേഠംക്കായ്‌വന്നിതു വൃത്താന്തങ്ങഠം
മൗസലം കഴിഞ്ഞിതന്നേരമുദ്ധവർതാനും
കംസാരിപദം ധ്യാനിച്ചവിടെച്ചെന്നീടിനാൻ
തമ്മിലന്യോന്യം കണ്ടു സന്തോഷിച്ചാശ്ലേഷിച്ചു
സമ്മാനസല്ലാപങ്ങഠം ചെയ്തിരുന്നീടും നേരം
യാദവാന്വയമെല്ലാമൊക്കവേ നശിച്ചതും
മാധവൻ നിജലോകം പ്രാപിച്ച വൃത്താന്തവും
വ്യാകുലാത്മനാ പറഞ്ഞുദ്ധവർ വിദുരരോ-
ടാകവേ കേഠംപ്പിച്ചു ലോകാധർമ്മപ്രഭാവവും
ചൊല്ലിനോരനന്തരം മല്ലാരിജഗൽപതി

---

അനേകധാ = പലവിധത്തിൽ. ആത്മനി = ആത്മാവിൽ.

കല്യാണാലയൻ തനിക്കാത്മജ്ഞാനാർത്ഥം പരം
തുല്യചേതസാ കനിവോടുപദേശിച്ചുടൻ
അല്ലൽതീർത്തരുളിനാനെന്നതും ചൊല്ലീടിനാൻ.
തത്രൈവ തദ്വൃത്താന്തം കേട്ടുളവകം തെളി-
ഞ്ഞുത്തമചിത്തൻ ക്ഷത്താവുദ്ധവർതമ്മോടപ്പോൾ
ഭക്തിപൂണ്ടപേക്ഷിച്ചാനുത്തമശ്ലോകൻ ഭവാ-
നുൾത്താരിലുറപ്പിച്ച തത്ത്വജ്ഞാനാർത്ഥം മമ
ചിത്തകാമ്പുണരുമാറിങ്ങുപദേശിക്കണം
മർത്ത്യജന്മത്തിൻ ഫലം സിദ്ധിപ്പാനനുഗ്രഹാൽ.
സത്വരമേവം വിദുരോക്തികൾ കേൾക്കായപ്പോൾ
സ്നിഗ്ദ്ധചേതസാ മുഹുരുദ്ധവരുരചെയ്താൻ :
ഞാനതിനേതും യോഗ്യനല്ലെന്നോടരുൾചെയ്താൽ
ആനന്ദാംബുധികൃഷ്ണനിങ്ങു പണ്ടറിയിച്ചാൻ ;
മാമകം മഹത്തത്ത്വാദ്യങ്ങൾ ശ്രീമൈത്രേയങ്ക-
ലാമവൻതന്നെസ്സേവിച്ചാലുടനെല്ലാം കേൾക്കാം :
നീയതു ചെയ്യെന്നു ചൊന്നതു കേട്ടകം തെളി-
ഞ്ഞായർകോൻ കൃപയെങ്കലുണ്ടെന്നതുറച്ചവൻ
ശ്രീമൈത്രേയനെത്തിരഞ്ഞീടുമ്പോൾ ഗംഗാദ്വാരേ
മാമുനീന്ദ്രനെക്കണ്ടു വന്ദിച്ചു പൂജിച്ചുടൻ
ചോദിച്ചാൻ ഭഗവൽസൂക്ഷ്മാത്മതത്ത്വാർത്ഥത്തെയും
താദൃശമായ ജഗൽസർഗ്ഗാദ്യങ്ങളുമെല്ലാം
നിന്തിരുവടിയരുൾചെയ്യേണം കേൾക്കാമെങ്കിൽ
അന്തരാനന്ദം വളർന്നന്ധത്വംനീങ്ങും വണ്ണം
തൽപ്രബന്ധങ്ങൾ കേട്ടു മൈത്രേയൻ മഹത്തത്ത്വാ-
ദ്യുൽപത്തികളും ബ്രഹ്മാണ്ഡോൽപത്തിഭേദങ്ങളും
ചില്പുമാൻ ബ്രഹ്മാണ്ഡൈക്യചൈതന്യരൂപേണ സ-
ങ്കല്പിതേന്ദ്രിയവിഷയാത്മകനാകുന്നതും
വിപ്രാദിവർഗ്ഗങ്ങളും ദൈവതമയങ്ങൾ സ-
വ്വോല്പത്തിസ്ഥിത്യാദി ലോകൈകസംസ്ഥാനങ്ങളും
കാലഭേദങ്ങൾ കർമ്മഭേദങ്ങളുപക്രമ-
മൂലങ്ങളെല്ലാമറിവാനുടൻ ഭാഗവതം
ദേശികപരമ്പരയോടുകൂടവേ തെളി-
ഞ്ഞാശയാനന്ദസാധ്യമാദരാലരുൾചെയ്താൻ :
''ലോകങ്ങൾക്കാധാരഭൂതാത്മകൻ നാരായണ-
നേകൈകാംശാത്മാക്കളായിങ്ങവതരിച്ചതിൽ
ശ്രീസനൽകുമാരനോടാദിയിൽ സങ്കർഷണൻ

---

ക്ഷത്താവ് = വിദുരർ. സ്നിഗ്ദ്ധചേതസാ = സ്നേഹം നിറഞ്ഞ മനസ്സോടെ.
ഏകൈകാംശാത്മാക്കളായി = ഓരോരോ അംശങ്ങളെ ആത്മാക്കളാക്കിക്കൊണ്ട്.

ഭാസുരാത്മനാ കേറംപ്പിച്ചീടിനാൻ ഭാഗവതം.
താനതു സാംഖ്യായനനാല്ലൊണ്ടു വൈധാത്രനും
മാനസാനന്ദം വളത്താദരാലുരചെയ്താൻ;
ശ്രീപരാശരന്ന സാംഖ്യായനനരുറം ചെയ്താൻ
ശ്രീപരാശരനെനിക്കും പുനരതുപോലെ
സാദരമരുറംചെയ്താനിപ്രകാരേണ നിന-
ക്കാദിയേ ചൊല്ലിത്തരാ'' മെന്നുടൻ മൈത്രേയനും
പാദജനെന്നാകിലും ദിവ്യനാം വിദുരരോ-
ടാദരാലേതും മടിയാതെ താനരുറംചെയ്താൻ
ശ്രീഭാഗവതം ‘‘ മുന്നമാദിനായകൻ തൻെറ
നാഭിപങ്കജത്തിലുല്പന്നനാം ചതുർമ്മുഖൻ
തന്നുടെ മൂലം ഗ്രഹിയാഞ്ഞുതാൻ പരിഭ്രമി-
ച്ചന്വേഷിച്ചനേകാനേകായിരം സംവത്സരം
നിന്നുഴന്നേററം വലഞ്ഞേത്രയും വിഷണ്ണനായ്
ഖിന്നനായ്ക്കമലമൂലത്തെയുമറിയാതെ
സംഭ്രമിച്ചീടും കാലമേകാത്മാ ജഗന്മയൻ
തമ്പുരാനല്പം പ്രസാദിക്കയാൽ നിജ തത്ത്വം
സമ്പ്രതി ഹൃദി തെളിവോടുണർന്നതും ഭക്ത്യാ
കമ്പമെന്നിയേ സേവിച്ചാനന്ദസമന്വിതം
കാലമൊട്ടേറെക്കഴിഞ്ഞീടിനോരനന്തരം
ഭൂലോകപാലനായോരാദിനായകനെയും
കാണായ്‌വന്നിതു കിരീടായുതാക്ക്‌വൽ പ്രഭം
നാനാദിഗ്വ്യാപ്തം ബഹുലാനന്ദകരപദം
ശ്രീവത്സവക്ഷോദേശം ശംഖചക്രാബ്ജഗദാ-
ദ്യായുധാവൃതം പീതവാസസം ജഗന്നാഥം
ഹാരകേയൂരകടകാംഗുലീയകപരി-
ഷ്കാരശോഭിതം നീലനീരദകളേബരം
ശേഷശായിനം കനിവോടു കണ്ടുണ്ടായ സ-
ന്തോഷചേതസാ കൂപ്പിസ്തുതിച്ചാൻ പലതരം.
വേദാന്തവാക്യാത്ഥസാരങ്ങളാൽ സ്തുതനായ
നാഥനും പ്രസാദിച്ചു നല്കിനാനനുഗ്രഹം
ധാതാവു ജഗൽസൃഷ്ടിചെയ്കരുളിനാൻ നിജ-
ജാതപങ്കജം ബ്രഹ്മാണ്ഡോദരേ മായാമയേ. ''

---

വൈധാത്രൻ = വിധാതാവിൻെറ (ബ്രഹ്മാവിൻെറ) പുത്രൻ; നാരദൻ. ഇപ്രകാരേണ = ഈ വിധത്തിൽ. ഉല്പന്നൻ = ഉല്പത്തി കൈക്കൊണ്ടവൻ. കിരീടായുതാക്ക്‌വൽപ്രഭം = പതിനായിരക്കണക്കിനു സൂര്യന്മാരുദിച്ചാലത്തെ പ്രഭയോടുകൂടിയ കിരീടത്തോടെ. നാനാദിഗ്വ്യാപ്തം = പല ദിക്കുകളിലും വ്യാപിച്ചതു്. ബഹുലാനന്ദകരപദം = ധാരാളമായ ആനന്ദത്തെ ചെയ്യുന്ന സ്ഥാനത്തോടുകൂടിയതു്.

## ആയുസ്സിന്റെ പരിമാണം

കേവലമേവം മൈത്രേയാനനാംബുജം നക-
ന്നാവിരാനന്ദം വളർന്നീടിന വിദുരരും
ചോദിച്ചാൻ ബ്രഹ്മായുസ്സിനുള്ള കാലാനുക്രമ-
ഭേദത്തെപ്പരിചിനോടീഷലെന്നിയേ കേൾപ്പാൻ.
കാരുണ്യം വളർന്നരുൾചെയ്തിതു മൈത്രേയനും
സാരസപത്രമെളുതായവ രണ്ടൊന്നിച്ചാൽ
നേരിയസൂചീമുഖംകൊണ്ടു കൈ കടുതായ
പുരുഷനെടുത്തതിവേഗമോടൂന്നുംവിധൗ
പത്രമതൊന്നു മുറിഞ്ഞങ്ങേതുതന്മേൽചെന്നു-
പററീടുന്നതിനിടയുള്ളൊരു കാലക്രമം
മുല്ലാടിങ്ങല്പകാലമെന്നപോൽ ചൊല്ലീടുന്നു
മുപ്പതല്പത്തിങ്ങൊരു ത്രുടിയെന്നതും ചൊല്ലും;
മുപ്പത്തു ത്രുടികൊരു കലയുമതുപോലെ
മുപ്പത്തു കലയ്ക്കൊരു കാഷ്ഠയും തഥൈവതൽ
തല്കാലം നിമേഷമെന്നത്രെവ ചൊല്ലീടുന്നു
തൽക്ഷണം കരവിരൽനൊടിയെന്നതും ചൊല്ലും
മാത്രയെന്നതും പറഞ്ഞീടാമെന്നിരിക്കുമ്പോൾ
മാത്ര നാലതിന്നൊരു ഗണിതമെന്നുണ്ടല്ലോ;
കേൾക്കെടോ ! ഗണിതമെവ്വണ്ണമേ പത്തിനൊന്നു
വീക്ഷമീ മനുഷ്യരെല്ലാവരുമറിഞ്ഞാലും.
വീർപ്പുകളനുക്രമിക്കുന്നവയാറിന്നു തൽ-
താല്പര്യവശാൽ വിനാഡികയൊന്നായി വരും
നീക്കമെന്നിയേ വിനാഡികകളറുപത്തു
സൂക്ഷ്മമായൊക്കുന്നേരമായ്‌വരും ഘടികയും
പ്രാപ്തമാം ഘടികകളറുപതാകുന്നേരം
ഭാസ്കരൻ പ്രദക്ഷിണമൊന്നനുക്രമിക്കുന്നു;
വാനവർനിലയനമായ മേരുവിനെയും
മൂലമങ്ങഖിലേശദേശികപാദത്തെയും
മാനുഷർക്കഹോരാത്രമായതുമതുതന്നെ
മാനമുററതു പതിനഞ്ചിനായ്‌വരും പക്ഷം;
പക്ഷങ്ങൾ പൂർവ്വാപരദ്വന്ദ്വങ്ങളൊരുമിച്ചു
നില്ക്കുമ്പോളഹോരാത്രം മുപ്പതാമതു ചാന്ദ്രം.
മാസമൊന്നതുതന്നെ പിതൃക്കൾക്കഹോരാത്രം
മാസമീരാറിന്നൃതുവാറു,രണ്ടയനവും

---

ആവിരാനന്ദം = ഉണ്ടായ സന്തോഷം. ത്രുടി = ക്ഷണനേരം. ഘടിക = നാഴിക. പൂർവ്വാപരദ്വന്ദ്വം = ആദ്യത്തേതെന്നും പിന്നത്തേതെന്നും രണ്ടു്.

മാസമെന്നിയേ മേഷാദ്യങ്ങളീരാറാകുമ്പോൾ
വാസരം മുന്നൂററുപത്തഞ്ചേകാലാമപ്പോൾ
മാനുഷർക്കാണ്ടൊന്നതു ദേവകൾക്കഹോരാത്രം
മാനങ്ങളല്ലൂണ്ണും മുന്നൂററിന്മേലൊക്കുന്നേരം
കേവലം ദേവാബ്ദമൊന്നായ് വരുമതുതന്നെ
ദിവ്യവത്സരമെന്നു ചൊല്ലുന്നിതറിഞ്ഞാലും.
അങ്ങനെയുള്ള ദിവ്യവത്സരം നാലായിര-
ത്തിന്നുമേലെണ്ണൂറായ് നിന്നൊത്തീടും കൃതയുഗം.
അന്യേപി മൂവായിരത്തറുനൂറാകുന്നപോൽ
അന്യൂനമംഗല്യദമായെഴും ത്രേതായുഗം ;
പിന്നേതു രണ്ടായിരത്തിന്നുമേൽ നാനൂറാണ്ടു
ചെന്നീടുന്നതു മൂന്നാം ദ്വാപരയുഗമത്രം ;
നാലാമതോരായിരത്തിരുന്നൂറബ്ദം കലി-
കാലമിങ്ങനെ പന്തീരായിരം ദിവ്യാണ്ടാമ്പോൾ
ഒത്തീടും ചതുര്യുഗകാലമങ്ങതു കഴി-
ഞ്ഞുത്തരമതുതന്നെ പിന്നെയും വർത്തിക്കുന്നു.
തൽ കൃത, ത്രേതാ, ദ്വാപര, കലിയുഗങ്ങൾ സം-
യുക്തമായെഴുപത്തിയൊന്നാകെയൊത്തീടുമ്പോൾ
നിശ്ചയമൊരു മനുതന്നുടെ കാലം കൂടും
നിർജ്ജരേന്ദ്രാണാമ്പരമായുരന്തവും വരും
തൽപ്രകാരേണ പതിന്നാലുപേർ മനുക്കളാൽ
തച്ചതുര്യുഗം സഹസ്രോപരി ചതുർദ്വയം
വന്നു കൂടീടുമ്പൊഴുതായ്വരും പ്രളയമി-
പ്രാണികൾക്കതു ധാതാവിന്നൊരു പകലല്ലോ.
എത്രനാൾ കൂടീട്ടുണ്ടായ്വന്നിതപ്രളയമ-
ങ്ങെത്രനാളേക്കു പുനരങ്ങനെതന്നെ പിന്നെ
കിടക്കും ബ്രഹ്മാവിനു രാത്രിപോലറികതി-
ലൊടുക്കം മുന്നേപ്പോലെപകലുണ്ടത്രതന്നെ
മനുക്കൾ പതിന്നാൽവർ കഴിവോളവും കാലം
തനിക്കു പകലൊടുങ്ങീടുമ്പോൾ പ്രളയവും
പിന്നെയും പകലുണ്ടായ് വരുന്നുരജനിയും
പിന്നെയുമുണർന്നു സൃഷ്ടിച്ചവയൊടുങ്ങുമ്പോൾ
മുന്നേതുപോലെതന്നെ കണ്ടാലും പ്രളയവും
വന്നീടുമിടതുടർന്നിങ്ങനെതന്നെ മേന്മേൽ,
പിന്നെയും പുനരപി പിന്നെയും പുനരപി
പിന്നെയും ബ്രഹ്മന്നഹോരാത്രങ്ങളനുക്രമാൽ
മുന്നൂറുമറുപതും ചെന്നൊടുങ്ങീടുംകാലം
അബ്ജോദ്ഭവന്നൊരു വത്സരം തികഞ്ഞീടും.

---

മേഷാദ്യങ്ങൾ = മേടം തുടങ്ങിയവ. അനുക്രമാൽ = മുറപ്രകാരം. അബ്ജോ ജോ…വത്സരം = ബ്രഹ്മവർഷം.

അങ്ങനെയുള്ള സംവത്സരങ്ങളൊരുനൂറു–
മിങ്ങിരുപതിൻ മേലുള്ളതുമാമന്തത്തിങ്കൽ
ബ്രഹ്മായുസ്സൊടുങ്ങീടുമപ്രളയാനുക്രമം
ബ്രഹ്മായുസ്സോളം കാലം നഷ്ടമായ്ക്കിടക്കുന്നു;
പിന്നെയും സരസിജസംഭവൻ മുന്നേപ്പോലെ–
തന്നെ കേവലം ചമഞ്ഞന്നന്നുണ്ടസംഖ്യകം
ചൊല്ലുവാനവസാനമില്ലാതോരവസ്ഥക–
ളെല്ലാമെങ്ങനെ പറഞ്ഞീടുന്നു മഹാമതേ !
മൂലമദ്ധ്യാന്തങ്ങളില്ലാതൊരു മഹാമായാ–
വേലകൾക്കാദ്യന്തമില്ലെന്നറികെടോ ! സഖേ !
കാലവേദികളായ ദിവ്യന്മാരെല്ലാവരും
കാലവൈഭവമനുകാലമെന്നറിയുന്നു.
പോകവയെല്ലാം ബ്രഹ്മസൃഷ്ടികൾക്കാധാരമാം
ലോകസംസ്ഥാനങ്ങളെക്കല്പിച്ചോരനന്തരം
പാലനത്തിന്നു മനുതന്നെയും കല്പിച്ചുടൻ
ഭൂലോകസ്ഥാനേ നിയോഗിച്ചരുളിനശേഷം
ക്ഷോണിയെ പ്രളയാബ്ധിതന്നിൽനിന്നുയർത്തുവാൻ
ഘോണിയായ് നാരായണനബ്ധിയിലിഴിഞ്ഞുടൻ
ദാനവൻതന്നെക്കൊന്നു ദീനയാമവനിയെ
സ്ഥാനമംഗലം ദംഷ്ട്രാഗ്രേണ ചേർത്തരുളിനാൻ.
കേവലമേവം മൈത്രേയോക്തികളെല്ലാം കേട്ടു
ഭാവസമ്മോദത്തോടെ ചോദിച്ചു വിദുരരും:
ശ്രീനാരായണൻ മുന്നം ഘോണിയായവനിയെ–
ത്താനുടനസുരനെക്കൊന്നുവീണ്ടവസ്ഥകൾ
തേറുമാറരുൾചെയ്യേണ്ണാശു കേട്ടുകതാരിൽ
തേറിന മൈത്രേയനുമാദരാലരുൾചെയ്താൻ :

## വരാഹാവതാരം

എങ്കിലോ കേട്ടാലും നീ മുന്നമങ്ങൊരുദിനം
പങ്കജസഖൻ മറഞ്ഞീടുവാൻ തുടങ്ങുമ്പോൾ
സന്ധ്യോപാസനം ചെയ്തു കശ്യപപ്രജാപതി
ചന്തമായിരുന്നളവന്തികേ ചെന്നാളുടൻ
കാമപീഡിതയായ കാമിനീ ദിതി മന–
സ്സാമവേഗേന ഭർത്താവോടുടനപേക്ഷിച്ചാൾ :
"ഇപ്പൊഴിങ്ങെനിക്കുള്ളിലാഗ്രഹം രതിയിങ്കൽ
മുല്ലാടീവണ്ണമൊരു ദർപ്പമുണ്ടായീലല്ലോ."

ഘോണി=പന്നി. ഇഴിഞ്ഞു=താഴ്ന്നു. തേറുമാറ്=അറിയുംവിധം.

നിസ്ത്രപമേവം പറഞ്ഞീടിന മനോജ്ഞയോ–
ടുടൻത്താരിൽ വിചാരിച്ചു കശ്യപന്താനും ചൊന്നാൻ:
''എന്തെടോ! മനോഹരേ! നിന്മനോഗതമിദ–
മെന്തൊരു കഷ്ടം കുറഞ്ഞൊന്നുള്ളിൽ ക്ഷമിയാതെ
സന്ധ്യാവേളയിങ്കലിക്കൂട്ടനാചാരങ്ങളെ
ച്ചിന്തിച്ചീടരുതെന്നു നീയറിയാഞ്ഞതല്ലല്ലോ
പാർക്കേണം കുറഞ്ഞൊന്നെ''ന്നിങ്ങനെ പലവുരു
ചേല്ക്കണ്ണാൾതന്നോടനുസരിച്ചു വാത്സല്യത്താൽ
കശ്യപൻ പറഞ്ഞതു കേളാതെ മുതിർന്നുടൻ
ആശ്ലേഷിച്ചനംഗവേഗാശയാ മനോഹരി
വാസ്സുമാനന്ദത്തോടെ വാങ്ങിക്കൊണ്ടാളധരവും
നീക്കിനാൾ നീവീബന്ധമെന്തൊരു പരാധീനം.
അങ്ങനെയെല്ലാമവൾ കോപ്പിട്ടോരളവിങ്കൽ
അംഗജൻതാനും മലരമ്പുകൾ തൂകീടിനാൻ.
തിങ്ങിനോരത്യാനന്ദമുൾക്കൊണ്ടു മുനീന്ദ്രനും
സംഗവേഗേന രമിച്ചീടിനാനാകംവണ്ണം.
ഗർഭവുമവൾക്കുടനുത്ഭവിച്ചതുപൊഴ–
തർഭകനുടെ കൊടുംക്രൂരമാം തേജോമയാൽ,
ദിക്കെങ്ങും ഘോരാകാരമായ് ചമഞ്ഞതു കണ്ടി–
ട്ടുൾക്കാമ്പിലതിഭയമുൾക്കൊണ്ടു ദേവാദികൾ
പുഷ്കരോത്ഭവനോടു ചോദിച്ചാ''രതിൻമൂലം
ഇക്കാലമെന്തെന്നരുൾചെയ്യണ''മെന്നീവണ്ണം
കേട്ടുടനവരോടു ബ്രഹ്മാവും ചിരിച്ചുടൻ
കേട്ടാലും പരമാർത്ഥമെന്നരുൾ ചെയ്തീടിനാൻ:
''പണ്ടൊരുദിനം സനകാദികൾ മുകുന്ദനെ–
ക്കണ്ടു വന്ദിപ്പാനങ്ങു വൈകുണ്ഠലോകത്തിങ്കൽ
ചെന്നടുത്തളവുതാൻ ഗോപുരദ്വാരാന്തികേ
നിന്നുടൻ തടുത്തൊരു ജയനും വിജയനും
താപസശാപത്താലേ ദാനവന്മാരായ്‌വരും
ശ്രീപതി വധിച്ചു സായുജ്യവും വരുത്തീടും.
കേവലമവർവന്നു ദിതിതൻ ഗർഭത്തിങ്കൽ
ആവിർഭൂതന്മാരാവാനാരംഭിച്ചതിനാലെ
ഘോരന്മാരുടെ തേജസ്സായതിക്കാണായ്‌വന്ന–
താരുമില്ലവരോടു നേരേ നില്പതിനെങ്ങും;
മാധവൻ ജഗല്പതിതാനവർകളെക്കൊല്ലും
ബാധകൾ നമുക്കേതുമില്ല പോയാലും നിങ്ങൾ.''
സാദരം ബ്രഹ്മാവരുൾചെയ്തതീവണ്ണം കേട്ടു

---

നിസ്ത്രപം = നിർല്ലജ്ജം. ഇക്കൂട്ട് = ഇതുമട്ടിൽ. അനംഗവേഗാശയാ = കാമതപ്തമായ മനസ്സോടെ. നീവീബന്ധം = മടിക്കുത്ത്.

മോദേന തത്തൽസ്ഥാനം പ്രാപിച്ചാരമരരും.
ദാനവപ്രവരനാം ഹിരണ്യകശിപുവും
മാനിയാം ഹിരണ്യാക്ഷൻതാനുമങ്ങതക്കാലം
ജാതരായപ്പോൾക്കണ്ടു ദുർന്നിമിത്തങ്ങൾ ചൊൽവാ-
നേതുമേ നമ്മാലരുതങ്ങവരിരുവരും
വേഗേന വളർന്നതിമുഷ്കരന്മാരായ്‌വന്നാർ
ഭാഗവതാഢ്യന്മാരെ ദ്വേഷിച്ചാരനുദിനം
വാരിജാസനൻതന്നെസ്സേവിച്ചാർ വേണ്ടുംവണ്ണം
പാരാതെ തങ്ങൾക്കുള്ളിൽ ചേരുന്ന വരങ്ങളും
വീരന്മാർ വരിച്ചുകൊണ്ടീരേഴുലോകങ്ങളും
വീറോടുകൂടെജ്ജയിച്ചേകശാസനയാലേ
മാരാരിമുരഹരന്മാരാദി നാഥന്മാരെ
പേരാരും പറയുമ്പോളരുതെന്നാക്കീടിനാർ
പാരാതെ തിരുനാമമാരാനുഞ്ചൊല്ലീടുകിൽ
പാരതിലവരുടെയല്ലാതെയരുതല്ലോ.
ലോകങ്ങൾക്കെല്ലാം നാഥന്മാർ തങ്ങളൊഴിഞ്ഞില്ലെ-
ന്നാകെയങ്ങടക്കി വാണീടിനാർ ജഗത്ത്രയം.
അങ്ങനെ ഹിരണ്യാക്ഷൻ നാനാദിഗ്വിജയാർത്ഥ-
മങ്ങുതാനൊരു ഗദാപാണിയായകതാരിൽ
തിങ്ങിന മദംപൂണ്ടു സഞ്ചരിച്ചീടുങ്കാല-
മങ്ങോടിങ്ങോട്ടു പേടിച്ചൊളിച്ചാരെല്ലാവരും;
തന്നോടു നേരിട്ടാരുമില്ലാഞ്ഞോരളവവൻ
അർണ്ണവംതന്നിൽ ചെന്നങ്ങിറങ്ങിത്തിമിർപ്പോടേ
തിങ്ങീടും തിരനിരമാലകൾ ഗദകൊണ്ടു-
ങ്ങങ്ങോടിങ്ങോട്ടു തല്ലിത്തകർത്തു തകർത്തുടൻ
ചെന്നടുത്തളവതി ഭീതനായൊളിച്ചോടി-
ച്ചെന്നു പാശിയും മധുവൈരിയോടവസ്ഥകൾ
ചൊന്നാളവതി കോപം പൂണ്ടു മാധവനൊരു
പന്നിയാ,യരവിന്ദസംഭവനാസാരന്ധ്രം
തന്നിൽനിന്നവതരിച്ചന്വേഷിച്ചീടുന്നേരം
ഖിന്നനായസുരനും ചെന്നു പാതാളം പുക്കാൻ.
ഭൂമിയെദ്ധരിച്ചോടും ദാനവൻതാനാസ്തബ്ധ-
രോമനായടുത്തോരു നാഥനെക്കാണായപ്പോൾ
വേപഥുശരീരനായാടുകാൽ തുടർന്നു സ-
ന്താപവേഗേന ചുഴന്നാഹന്ത! ചെറുത്തുടൻ
താഡനം ചെയ്വാൻ ഗദകൊണ്ടതേലാതെ ചുഴ-
ന്നീടിന കിടീന്ദ്രനും കൂടവേ ലഘുതരം

---

പാശി=വരുണൻ; സമുദ്രദേവത. ആസ്തബ്ധരോമൻ=രോമാഞ്ചത്താൽ സ്തംഭിച്ചവൻ. ഏലാതെ=ഏല്ക്കാതെ.

ഭീതനാമവനുടൽ കീറുമാറുടനതി-
ക്രോധമുൾക്കലെന്നിന്നാശു താൻ പൊങ്ങിടിനാൻ.
താനുടൻ കുതിച്ചുയർന്നീടിനാനതിനു വേ-
ഗേന നാഥനുമവനിങ്ങിഴിഞ്ഞീടുന്നേരം
തീ ചിതറിന ദംഷ്ട്രാഗ്രേണ പാഞ്ഞണഞ്ഞള-
വാചരണാനുവേഗാലാശു സംഭ്രമിച്ചുടൻ
ചീളെന്നു ചുഴന്നു വട്ടന്തിരിഞ്ഞന്നേരം
വ്യാളിയെപ്പോലെ തുടർന്നീടിനാൻ മുകുന്ദനും
മാറിനിന്നസുരനും കേവലം ഗദകൊണ്ടു
വീറോടു മുതുകിലാമ്മാറുടൻ താഡിക്കുമ്പോൾ
കൂടവേ തിരിഞ്ഞു പാഞ്ഞീടിനാൻ ജഗന്നാഥൻ
പാടവങ്കലർന്നവന്താനനന്താന്തർഭാഗേ
താവിനാനതു കണ്ടു ദേവദേവേശന്താനും
മേവിനാൻ ചിറകുള്ള ഘോണിയെന്നതുപോലെ,
കീറിനാനതുപൊഴുതങ്ങവയവങ്ങള-
ങ്ങേറിനോരഴൽ പൂണ്ടു ദാനവപ്രവരനും
വാരിധിതന്നിൽ ഗദകൊണ്ടെറഞ്ഞുന്തിത്തള്ളി-
പ്പാരാതെ ഗദാഗ്രംകൊണ്ടുന്നി മുക്കിനാനപ്പോൾ
ക്ഷീണതയൊഴിഞ്ഞുയർന്നങ്ങധോമുഖത്തൊടും
താണവൻ മുതുകുഴതാറേഴു കീറും വിധൗ
ചോരകൊണ്ടഭിഷിക്തനായവൻ തളർന്നഹോ !
കാരണജലത്തിൽ വീണീടിനാനനേകധാ ;
നാഥനും പല വാരിവീചിഭിരോരോവിധം
പ്രാഥനാകൃതേർവിളയാടിനാനാകുംവണ്ണം
കേവലം പലവുരുവിങ്ങനെ പല കാലം
ദേവാരിവാസുദേവന്മാർ കലഹിക്കും വിധൗ
വാരിജാസനൻ മുതലായവരെല്ലാമിനി-
പ്പോരുമിക്കളിയെന്നു നാഥനെ സ്തുതിക്കുമ്പോൾ
കാലമൊട്ടേറെക്കഴിഞ്ഞീടിനോരനന്തരം
കാലാത്മാ ജഗന്മയനാകിയ നാരായണൻ
ദാനവനുടൽമദ്ധ്യേ കീറിനാനെന്നുള്ളതേ
മാനസേ വിചാരിച്ചാലാവതൊന്നുള്ള ചൊൽവാൻ.
മാനിയാമവൻ മരിച്ചീടിനോരനന്തരം
ക്ഷോണിയെദ്ദംഷ്ട്രാഗ്രേ ചേർത്താശു തൽ സ്ഥാനത്തിങ്കൽ
സ്ഥാപിച്ചീടിനാൻ മഹായജ്ഞാംഗസ്വരൂപകൻ
താപത്യാഗായ മുനിമണ്ഡലാൽ സ്തുതിച്ചീടും

അനന്താന്തർഭാഗേ = ഭൂമിയുടെ ഉള്ളിൽ. വാരിവീചിഭിഃ = വെള്ളത്തിലെ തിരമാലകൾകൊണ്ടു്. പ്രാഥനാകൃതേ = യുദ്ധത്തിനനുസരിച്ച രൂപത്തിൽ. താപത്യാഗായ = ദുഃഖം ഒഴിവാക്കുവാൻവേണ്ടി.

ധാതാവുതന്നെക്കൊണ്ടു കേവലം സൃഷ്ടിപ്പിച്ചാൻ
പ്രീതയാമവനിയിലാമ്മാറു നിരന്തരം.

## കപിലാവതാരം

സാമോദമേവം കേട്ടു സൃഷ്ടിഭേദങ്ങരം കേരംപ്പാൻ
മോദേന ചോദിച്ചൊരു വിദുരർതന്നോടപ്പോരം
ശ്രീമൈത്രേയനം സർവ്വസൃഷ്ടിഭേദങ്ങളെല്ലാം
സാമോദം കപിലാവതാരാന്തമരുരംചെയ്താൻ;
തൽപ്രബന്ധങ്ങളെല്ലാമെങ്ങനെ പറയുന്നു ?
കപ്രബോധേന രമിക്കുന്നതല്ലെന്നാകിലും
കർദ്ദമൻ തപസ്സുചെയ്തേററവും പ്രസാദിപ്പി-
ച്ചുത്തമപുരുഷാനുഗ്രഹത്തെ സിദ്ധിച്ചുടൻ
ചിത്തസന്തുഷ്ട്യാ വാഴുകാലത്തു മനുപുത്രി
മുഗ്ദ്ധരൂപിണി ദേവഹൂതിയാം കന്യാരത്നം
തത്സമനായുള്ളോരു മർത്ത്യനു നൽകീടുവാൻ
ഇത്രിലോകത്തിങ്കലാരുള്ളതെന്നനേകം നാരം
നീളവേ തിരഞ്ഞുകണ്ടീടിന മുനീന്ദ്രന്നു
വ്രീളലോചനതന്നെ നൽകുവനെന്നോർത്തപ്പോരം
ചീളെന്നു തേർമേലേററിക്കൊണ്ടു പോയങ്ങുചെന്നു
വാളേലുമ്മിഴിയാളെക്കൊടുക്കാൻ സ്വായംഭുവൻ.
താനതിമോദംപൂണ്ടു കർദ്ദമനവളെയും
സാനന്ദം വിവാഹം ചെയ്താനന്ദിച്ചിരിക്കുന്നാരം
ശുശ്രൂഷാദികളായ സൗജന്യഗുണങ്ങരംക-
ണ്ടെച്ചുമാനസനായ കർദ്ദമൻപ്രസാദത്താൽ
ലബ്ധമാം വിമാനമാരുഹ്യ ലോകേഷു നട-
ന്നെത്രയുമാനന്ദിച്ചു ഭർത്രാ സാ മുഗ്ദ്ധാംഗിയും.
അക്കാലമവരം പെററിട്ടൊമ്പതു മകളരും
ചൊല്ലേറാണ്ടു കപിലനാം മാമുനിപ്രവരനും
പൃത്ഥ്വിയിലുളവായാരെന്നതിൽപ്പെണ്ണുങ്ങളെ
സത്വരം മരീചിമുഖ്യന്മാർ കൈക്കൊണ്ടീടിനാർ.
ശ്രീകപിലാഖ്യൻ തപോനിഷ്ഠയാ പരബ്രഹ്മ-
യോഗാനന്ദവും ചേന്നു മേവിനാനനുദിനം.
അങ്ങനെ ചെല്ലുംകാലം കർദ്ദമൻ നിവൃത്തനാ-
യങ്ങതി സുഖപദമാത്മാനഞ്ചേർന്നീടിനാൻ.
എന്നതിനനന്തരം താപസി ദേവഹൂതി
ചെന്നു നന്ദനനായ കപിലാശ്രമം പുക്കാരം.

---

മരീചിമുഖ്യന്മാർ = മരീചി തുടങ്ങിയ മഹർഷിമാർ; സപ്തർഷികരം.
ആത്മാനം = തന്നെത്താൻ.

വന്ദിച്ചു മാതാവിനെക്കണ്ടകം തെളിഞ്ഞവൻ
നന്ദിച്ചു സല്ക്കാരങ്ങളേറ്റിരുത്തിയിരിക്കുമ്പോൾ
ചോദിച്ചാൾ മകനോടു "നല്ലതെന്തെനിക്കിനി-
ശ്ശോകത്യാഗാർത്ഥം ബന്ധമോക്ഷത്തെ വരുത്തുവാൻ ?
ഞാനെന്തുചെയ്യേണ്ടുന്നതെങ്ങനെ വേണ്ടു പര-
മാനന്ദസാദ്ധ്യം പറഞ്ഞീടു നീ മടിയാതെ."
മാതാവിങ്ങനെ ചോദിച്ചന്നേരം കപിലനും
പ്രീതനായതിനുടനുത്തരം ചൊല്ലീടിനാൻ :
"നിത്യമിശ്ശരീരസംബന്ധഭാവത്താൽ ബന്ധം
തത്ര തദ്വിരക്തിവന്നാത്മാഭിരമ്യത്വത്താൽ
മുക്തിയും മനോജയമുണ്ടെങ്കിൽ സദ്യോഗത്താൽ
ഭക്തിയും ഭവിക്കുന്നു മർത്ത്യയോനികൾക്കെല്ലാം
നിശ്ചയം മനസ്സിതിൻ കാരണമെല്ലാററിനും;
സച്ചിദാത്മാനന്ദസംസിദ്ധ്യർത്ഥം പുരുഷാർത്ഥം."
ഇത്ഥമാത്മജൻവചനങ്ങളെ ശ്രുത്വാപി സം-
ഭക്തയാം തപസ്വിനിതാനഥ ചോദ്യം ചെയ്താൾ :
"ഭക്തിലക്ഷണങ്ങളും യോഗലക്ഷണങ്ങളും
ഒക്കെ നീ വഴിപോലെ വിസ്തരാൽ ചൊല്ലീടണം."
"ചൊല്ലുവനെങ്കിൽ ഭക്തിസാത്വികിയല്ലോ മുഖ്യ-
കല്യാണമോടുചേൻറു യോഗമായതു മോക്ഷം
തത്സ്വയം പ്രകൃത്യാം കാലാത്മാവാം പരമാത്മ-
ചിത്സ്വയംജ്യോതിർഭാവാനന്ദസംരതിയാലെ
വീര്യമാശ്രയമായിട്ടുണ്ടായി മഹത്തത്ത്വം
കാര്യമായതിലഹങ്കാരമെന്നറിയണം;
വൈകാരം രാജസം താമസമെന്നേവം മൂന്നു-
ഭാഗമായ് നില്ക്കും മായാജാതങ്ങൾ ഭൂതങ്ങൾപോൽ.
അതിങ്കൽനിന്നുണ്ടായി ചതുർവ്വിംശതിതത്ത്വ-
മതിങ്കേന്നുളവായി ബ്രഹ്മാണ്ഡവിരാഡംഗം;
അതിന്നു ചൈതന്യമാകുന്നതു പരബ്രഹ്മം;
അതു മായയാ യോഗമാത്മസംഭിന്നങ്ങളും.
അങ്ങനെ വർത്തിക്കുന്ന മായയാ ജഗത്തെല്ലാം
ഇങ്ങനെ പരിഭ്രമിച്ചീടുന്നു സംസാരാബ്ധൗ.
എന്നതിൽ മനോജയം വന്നുകൂടുകിലപ്പോൾ
തന്നുടെ മൂലം പരമാത്മാനം പ്രാപിച്ചീടാം.
ആത്മയോഗത്തിനെളുതല്ലല്ലോ വിചാരിച്ചാ-
ലാത്മാവാം നാരായണധ്യാനത്തെച്ചൊല്ലാമല്ലോ.

---

തദ്വിരക്തി = അതിൽ (ശരീരത്തിൽ) ആശയില്ലായ്മ. സംസിദ്ധ്യർത്ഥം = സംപ്രാപ്തിക്കുവേണ്ടി. വിസ്തരാൽ = വിസ്തരമായിത്തന്നെ; വിവരിച്ച്. ചതുർവ്വിംശതി = ഇരുപത്തിനാല്.

ഇന്ദ്രനീലാഭം പരമിന്ദിരാമനോഹരം
ചന്ദ്രികാമൃദുസ്മിത സുന്ദരമുഖാംബുജം
കുണ്ഡലമകര സുബിംബിതവിലാസകൃദ്-
ഗണ്ഡമണ്ഡലം നാസാത്തുംഗമംഗലപ്രഭം
പങ്കജാരുണനേത്രം കൗസ്തുഭവനമാലാ-
ദ്യങ്കിത ശ്രീവത്സവക്ഷോദേശം ചതുർഭുജം
ശംഖചക്രാബ്ജ ഗദാദ്യായുധാദ്യലംകൃതം
പങ്കജമകരംനിവാസാലയം പീതാംബരം
നാഭിപങ്കജം പാദപത്മമാനന്ദപ്രദം
ശോഭിതലലാടോൎദ്ധ്വപുണ്ഡ്രകമളകാഭം
ഹാരകേയൂരകിരീടാംഗുലീയകകാഞ്ചി-
ചാരുസർപ്പാലംകൃതശോഭിതകളേബരം
ധ്യാനതല്പരന്മാൎക്കു നിത്യവുമകക്കാമ്പിൽ
മാനസാനന്ദം വളർന്നീടുന്നു സദാകാലം.
ലോഹിതപ്രഭങ്ങളാം നേത്രരാജസദ്ഗുണാ-
മീഹയാ ഭാഗവതാനുഗ്രഹം സൃഷ്ടിക്കയോ
കേവലം ചെയ്യുന്നത, ത്യാനന്ദസ്മിതമായ
ധാവള്യാകാരസാത്വികത്തിനാലതുതന്നെ
പാലനം ചെയ്യുന്നിതോ, സന്തതം നീലാളക-
ജാലതാമസഗുണാലനുഹമവരുടെ
മാലെഴും പരിതാപസംഹാരം ചെയ്യുന്നിതോ ?
ലീലാകാലമേ പുനരെന്നെല്ലാം തോന്നും വണ്ണം
വേലകൾ മായാവിലാസങ്ങളെത്രയും ചിത്രം !
പാലനപരായണനാത്മാവാം നാരായണൻ
വേദാന്തപ്പൊരുളായ ദിവ്യരൂപാംഗങ്ങളെ
പാദാദികേശാന്തം തന്മാനസമുറപ്പോളം
ശീലിച്ചുകൊള്ളുന്നാകിലെത്രയുമത്യുത്തമം ;
വേലയില്ലനുഗ്രഹമുണ്ടെങ്കിലെളുതല്ലോ
ഓരോ രംഗവും ചിത്തതാരിങ്കലുറപ്പിച്ചാൽ
പാരാതെ മറേറതുങ്കലാകുമ്പോളതു പിന്നെ
മാനസംതന്നിൽക്കിടക്കായ്കിൽ മററതേപോരു
നേരേ പിന്നെയും മേന്മേലവ്വണ്ണംതന്നെ പോരും.
പാദപങ്കജം പീതവാസസം നാഭിപത്മം
സൂദരബന്ധം ബ്രഹ്മാണ്ഡാദയജാരാഭം
ശ്രീവത്സവക്ഷോദേശം കൗസ്തുഭവനമാലാ-
ശോഭിതഗളസ്ഥലം പാണികൾ മുഖപത്മം

---

ശോഭിത...കം=നെററിയിലെ ഊർദ്ധ്വഭാഗത്തുള്ള നമസ്കാരത്തഴമ്പിനാൽ ശോഭിക്കപ്പെട്ടതു്. ലോഹിതപ്രഭങ്ങൾ = ചുവന്ന നിറത്തിൽ പ്രകാശിക്കുന്ന. ഈഹയാ=ആഗ്രഹത്താൽ. സൂദരം=യോനി.

നേത്രങ്ങളുളകണ്ഠങ്ങൾ കണ്ഡലദ്വന്ദ്വങ്ങളും
ഊർദ്ധ്വപുണ്ഡ്രവും കിരീടാന്തമിങ്ങനെതന്നെ
തന്നുടെ മനസ്സുറപ്പോളവും കൂടെക്കൂടെ
പിന്നെയും പിന്നെയും മേന്മേലനുദിനം നിത്യം
ധ്യാനിച്ചു മനക്കാമ്പിൽ പ്രത്യക്ഷമാകുന്നേരം
താനേവന്നുറച്ചീടും ഭക്തിയുമിളകാതെ;
ഭക്തിയുണ്ടായാൽ പിന്നെ മുക്തിയും വന്നീടുന്നു.
ഭക്തിയും ചതുർവ്വിധമുണ്ടല്ലോ ചൊല്ലീടുവൻ
താമസി രാജസിയും സാത്വിക ഗുണാതീത-
സാമാന്യം രണ്ടുരണ്ടു മോക്ഷദായിനികൾപോൽ.
എന്നതിൽ ഗുണാതീതം വന്നുദിച്ചീടുന്നാകിൽ
തന്നുടെ മനക്കാമ്പിലിച്ഛയില്ലെന്നാകിലും
തന്നീടും മോക്ഷം സ്വധർമ്മേണ നിസ്പൃഹന്നത്തു
വന്നുകൂടീടുമവൻതന്നോടു മഹിമയും ;
മററൊരു പുരുഷനില്ലെന്നു ചൊല്ലുന്നു വേദം
കുററമില്ലവനൊന്നുകൊണ്ടുമങ്ങോരേടത്തും
ഭക്തിയില്ലാതെ പുരുഷാധമന്മാക്കോരോരോ
ശക്തികൾകൊണ്ടു സംസാരത്തിൽ ബന്ധവുമുണ്ടാം
അത്യന്തം ദുഃഖാത്മകം സംസാരമെന്നാകിലും
ചിത്തത്തിൽ മായാവശാലങ്ങതിലപേക്ഷിക്കും
തൃഷ്ണയും നിമിത്തമായുൾത്താരിലറിഞ്ഞീടും
തൃഷ്ണകൂടാതെയുമുണ്ടാകുന്ന കർമ്മങ്ങളാൽ
സ്വർഗ്ഗവും നരകവും വന്നുകൂടീടുന്നുപോൽ.
ഒക്കെ രണ്ടിലുമങ്ങു സുഖങ്ങളിടതോറും
അപ്പൊഴോ സുഖം നിരൂപിച്ചതിലപേക്ഷിക്കും
ഉൾപ്പൂവിലതുകൊണ്ടു രാഗങ്ങൾ വദ്ധിക്കുന്നു;
പുണ്യപാപങ്ങൾ രണ്ടും കർമ്മഭേദങ്ങളാലെ.
വന്നുകൂടീടും നൂനം സംസാരഭ്രമണത്താൽ
പാപത്താൽ മൃതികാലേ യമദണ്ഡവുമനു-
പ്രാപിക്കും നരകവും ഗർഭഗനാകുന്നവൻ.
വേദനപൂണ്ടു കിടക്കുന്നേരം തത്ത്വജ്ഞാനം
സാധിച്ചു ഭഗവത്സേവാരതനാകുന്നേരം
മാസങ്ങൾ തികഞ്ഞുടൻ ജാതനായ്‌വരും പിന്നെ
മാതാവാലനുദിനം രക്ഷിക്കും പിതാവാലും.
അങ്ങനെദേഹം പോഷിച്ചോരോരോ വിഷയങ്ങൾ
സംഗിച്ചു കർമ്മങ്ങളെച്ചെയ്തുചെയ്തനുദിനം
കർമ്മനീതികൾക്കൊത്തവണ്ണമേ ഗതിഭേദം,

---

ചതുർവ്വിധം = നാലുപ്രകാരം. രാഗങ്ങൾ = മദമത്സരാദികൾ. സംസാരഭ്രമണം = പ്രാപഞ്ചികജീവിതവ്യാപാരങ്ങളിൽ മുഴുകുക.

കമ്മങ്ങൾ സംസാരത്തിൽ വന്നനുഭവിക്കുന്നു.
എന്നെല്ലാമിരിക്കുമ്പോൾ ഭക്തികൊണ്ടൊഴിഞ്ഞു മ
റ്റൊന്നിനാൽ പുരുഷാത്ഥം സാധിക്കാവോന്നല്ലല്ലോ
നിണ്ണയ'' മെന്നിത്യാദി മാതാവോടരുൾചെയ്തു
നിണ്ണയം വരുംവണ്ണമാത്മതത്വാത്ഥത്തെയും
തന്നിലമ്മാറു കാട്ടിക്കൊടുത്തു തെളിയിപ്പി-
ച്ചന്യൂനാനന്ദം വളത്തഞ്ജസാ രമിപ്പിച്ചാൽ
വന്നീടുന്നതുതന്നെ നിത്യവും ശീലിച്ചാത്മ-
സന്നിധൌ സവ്വം സമപ്പിപ്പവനപ്പോൾ മോക്ഷം;
പിന്നെയങ്ങധോഗതി വന്നുകൂടായുംവണ്ണം
എന്നെല്ലാമനുനയിച്ചയച്ചാൻ മാതാവിനെ.
തന്മകൻ തനിക്കാത്മജ്ഞാനാത്ഥം ഗ്രഹിപ്പിച്ച-
തമ്മയും തെളിഞ്ഞുകണ്ടാനന്ദവിവശയായ്
നന്ദനനാശീർവാദംചെയ്തനുജ്ഞയുംകൊണ്ടു
നിന്നു വന്ദിച്ചു നിജദേഹാദിഭ്രമങ്ങളും
നിമ്മായമുപേക്ഷിച്ചു സന്മയംപരബ്രഹ്മം
അംബരസമം സവ്വാത്ഥേഷു കണ്ടുണവോടെ
ലോകേഷു നീളെ നടന്നാനന്ദാത്മാനം ചേന്നു
ശോകസാധനമായ സംസാരമോക്ഷത്തേയും
സാധിച്ചാളെന്നെല്ലാം ചൊല്ലും തൃതീയത്താലുടൻ
ബോധിപ്പിച്ചിതു സംക്ഷേപിച്ചുടൻ കിളിപ്പെണ്ണും.

ഇതി ശ്രീമഹാഭാഗവതേ
തൃതീയസ്കന്ധം സമാപ്തം.

---

നിർമ്മായം = മായയെന്യേ.

# ചതുർത്ഥസ്കന്ധം

## മന്വന്തരചരിത്രം

ബാലേ! ശുകപ്പൈതലേ! വരികിന്നു നീ
കാലേ തെളിഞ്ഞു പറകെടോ! ശേഷവും
ഭാഗവതാർത്ഥമറിഞ്ഞു ചൊല്ലീടുവാ-
നാഗമജ്ഞന്മാൎക്കുമാവതല്ലെങ്കിലും
ഞാനറിഞ്ഞുള്ളതൊട്ടൊട്ടു ചുരുക്കമായ്
ആനന്ദസാധനമാവതു ചൊല്ലുവൻ;
ദോഷണം കേചിൽ തുടങ്ങുകിലും പരി-
ഭൂഷണം മാമകമില്ലൊരു സംശയം.
കേട്ടുകൊൾകെങ്കിൽ വിസർഗ്ഗം പറവതി-
ശ്രേഷ്ഠമായീടും ചതുർത്ഥഭാഗത്തിനാൽ,
കാര്യസംഭൂതി വിസൎഗ്ഗമെന്നായതു
കാര്യം ജഗത്തിങ്കലിങ്ങനെ മുമ്പിനാൽ
പ്രാണികുലത്തെ സൃഷ്ടിച്ചു വളർത്തതി-
പ്രാണികളിൽ പ്രധാനം മനുഷ്യൎക്കല്ലോ.
മാനവന്മാർ ഭഗവൽഭജനത്തിനാൽ
മാനസാനന്ദം ഭവിപ്പതത്യുത്തമം
കേവലം മാനവന്മാരിൽ മുമ്പുള്ളവ-
നാവിർഭവിച്ചാൻ മനുപ്രവരോത്തമൻ
സ്വായംഭുവാഖ്യനവനു ശതരൂപാ
ജായാ മനോഹരിയാമവൾ പെററുടൻ
മൂവർ തനൂജമാർ മുമ്പിലേതാഹൂതി,
ദേവഹൂതി, തഥാ സാപിപ്രസൂതിയും,
മോദേന ചെമ്മേ വളർന്നാരവർകളും.
സാദരമന്നു ശതരൂപനാം നൃപൻ
താനും മുതിൎന്നതിലാഹൂതിതന്നെയ-
ങ്ങാനന്ദമോടും രുചയേദദാവിയും
മാനസേ കൗതുകം പൂണ്ടു പതിയുമായ്
മീനകേതുക്രീഡയാ വസിക്കുന്ന നാൾ,
വന്നു ജഗന്മയനായ നാരായണൻ
നന്ദനനായ് ചമഞ്ഞീടിനാനഞ്ജസാ
യജ്ഞനെന്നുള്ളൊരു നാമധേയത്തൊടും

---

കേചിൽ = ആരെങ്കിലുമൊക്കെ. വിസർഗ്ഗം = വിശേഷേണയുള്ള സൃഷ്ടി.
ജായാ = ഭാര്യ. രുചയേദ് = രുചിച്ചു; ആസ്വദിച്ചു.

സുജ്ഞനാമീശ്വരൻ യൗവനാരംഭഗൻ
ലക്ഷ്മീഭഗവതിതൻ കലജാതയാം
ദക്ഷിണാതന്നെയും വേട്ടരുളീടിനാൻ.
ദ്വാദശനന്ദനന്മാരവർ പെററുടൻ
ആദിയിൽ വന്നുളരായിതവരുടെ
നാമങ്ങളേയും ക്രമേണ ചൊല്ലീടുവൻ,
ആമോദമുൾക്കൊണ്ടു കേട്ടുകൊൾകെങ്കിലോ.
തോഷൻ പ്രതോഷനും സന്തോഷനും ഭദ്രൻ
ഏഷ ശാന്തീഡസ്പതിധ്മ, കവിർവിഭു
സ്വഹ്നൻ, സുദേവൻ വിരോചനനെന്നവർ
വിഘ്നംവിനാ ; ദ്വിഷഡാത്മജൈരേവതൽ
സ്വായംഭുവാന്തരത്തിങ്കലമരകൾ
ആയതവരിന്ദ്രനായതു യജ്ഞനും.
ഏവമാഹൂത്യപത്യാനിവൈ, തൗ സുതൗ
ഏവം പ്രിയവ്രതനുത്താനപാദനും,
രണ്ടുപേർക്കും ഭവിച്ചുള്ളപത്യങ്ങൾ മ-
ററുണ്ടാകയില്ല ചൊൽവാൻ മനശ്ശക്തി മേ.
വണ്ടാർത്തഴക്കുഴലാൾ ദേവഹൂതി പോ-
ന്നുണ്ടായ്ച്ചമഞ്ഞിതവൾക്കട്ടെത്തന്തികേ;
കണ്ഠത തീർന്നവൾതന്നെയും കർദ്ദമൻ
ഇണ്ടലൊഴിഞ്ഞു നൽകീടിനാനെന്നതോ
മുമ്പേ പറഞ്ഞേ,നവൾ പെററു പുത്രിക-
ളൊമ്പതുപേരിൽ കലാ മൂത്തവളവൾ.
തൻ പ്രഥമാനന്ദയൗവനേ മാനസ
കമ്പമൊഴിഞ്ഞനുകമ്പയാ താപസൻ
സമ്പ്രീതനായ്ക്കൊടുത്താൻ മരീചിക്കവൻ
തൻ പുത്രനായ്ക്കശ്യപൻ പ്രജാനായകൻ-
താനുളനാ,യാനവനുളവായ സ-
ന്താനജാതങ്ങളാലേ ഭുവനത്രയം
പൂർണ്ണമായ്വന്നു; ഹരിപാദശൗചസം-
പൂർണ്ണയുംപൂർണ്ണിമാനഞ്ച തൽ കേവലം
രണ്ടാമവളനസൂയയെക്കണ്ടക-
ത്തണ്ടിളകിക്കനിവോടുടനത്രിതാൻ
കൊണ്ടാടി മാനിച്ചു വേട്ടാനവളിൽനി-
ന്നുണ്ടായിത, ത്രിമൂർത്ത്യംശസുതത്രയം.
ദത്താബ്ജ ദുർവ്വാസസാവപിശ്രദ്ധയാ
സദ്യഃ കരം പിടിച്ചംഗിരസ്സാം മുനി

ഏവമാഹൂത്യപത്യാനിവൈ = ഇപ്രകാരമാണു് ആഹൂതിയുടെസന്താനങ്ങൾ.
തൗ സുതൗ = ആ പുത്രന്മാർ (രണ്ടു്) സന്താനജാതം = സന്തതിസമൂഹം.
അകംതണ്ടു് = മനക്കാമ്പു്.

നാലാത്മജമാരവരം പെററിതു, സിനീ,
ബാലി, കുഹൂരാകയുന്നഥാനമതി
മൂവർ സുതന്മാരു ചർത്ഥ്യൻ ബൃഹസ്പതി
ദേവഗുരുസമൻ സംവൎത്തനമവർ
നാലാമതായ ഹവിർഭ്രപയെക്കരെ-
മാലംബിച്ചാൻ പുലസ്ത്യൻ മുഹുരേവ, താം
ഉണ്ടായിതങ്ങവരം പെററുടൻ വിശ്രവ-
സ്സുണ്ടായ കൗതുകത്തോടവൻതാനഥ
വേട്ടുകൊണ്ടീടിനാ, നമ്പോടിളിബിളാം;
വാട്ടമൊഴിഞ്ഞവരം പെററു ധനേശനെ;
പ്രാപ്തരായാർ ദശഗ്രീവാദി മൂന്നുപേ-
രാത്മജന്മാരഥ കൈകസിക്കും തഥാ
രാക്ഷസാധീശ്വരന്മാർ; പുലഹൻ പ്രിയാ;
സാക്ഷാൽഗതി; ക്രിയതാൻ ക്രതുവിൻ പ്രിയാ;
പെററുടൻ ബാലഖില്യന്മാരിരുവരും
മററുപത്തീരായിരം ബ്രഹ്മർഷികളും
തെററെന്നുളവായ് ച്ചമഞ്ഞാരരുന്ധതി
പെററു വസിഷ്ഠനാൽ; സപ്തൎഷിമാർകളും
സദ്യോ ഭവിച്ചാ, രഥവ്ണനേററവും
വിദ്യോതിതാംഗിയാം ശാന്തി മനോഹരാ
ഖാതിഭൃഗുമുനിതൻ പ്രിയയായതി-
ഖ്യാതി പെററുള്ള മൃകണ്ഡുമഹാമുനി
മാൎക്കണ്ഡേയാഖ്യൻ മൃകണ്ഡുതന്നാത്മജൻ
കേരംക്കെടോ ! വേദശിരസ്സുതൻ ഭ്രാതാവും.
ഇങ്ങനെ ദേവഹൂത്യാത്മജന്മാരവർ
അങ്ങു മരീചിമുഖ്യ പ്രിയന്മാരല്ലോ;
മംഗലന്മാരവൎക്കുള്ളപത്യോത്ഭവം
എങ്ങനെ ഞാൻ പറയുന്നു വിചാരിതേ;
പിന്നെ നാരായണൻ പത്താമതങ്ങവരം-
തന്നിൽനിന്നങ്ങവതീൎണ്ണനായീടിനാൻ.
ശ്രീകപിലാചാര്യനായതവൻ സൎവ്വ-
യോഗശാസ്ത്രജ്ഞയോഗീന്ദ്രഗുരുവരൻ
അങ്ങനെയായിതതെല്ലാം പ്രസൂതിയെ
തുംഗനാം ദക്ഷനാക്കൊണ്ടു നൽകീടിനാൻ.
മംഗലൻ സ്വായംഭുവൻ ശതരൂപയാ,
ഭംഗ്യാ പുനരവരം പെററഥ സാമ്പ്രതം
ഷോഡശകന്യകമാരുളരാ,യതിൽ

---

ഇളിബിളാം=ഇളിബിളയെ. പ്രാപ്തരായാർ=ഉണ്ടായി; ഭവിച്ചു. വിദ്യോതിതാംഗി=പ്രകാശിച്ച ശരീരത്തോടുകൂടിയവരം. തുംഗൻ=ഉന്നതൻ.

വാടാതെകണ്ടു പതിമ്മൂന്നുപേരെയും
ധർമ്മരാജന്നു കൊടുത്താനതിശയ–
സമ്മാനമാർഗ്ഗേണ ദക്ഷപ്രജാധിപൻ
ശ്രദ്ധാ, പിമൈത്രീ, ദയാ, ശാന്തിതുഷ്ടിയും,
മുഗ്ദ്ധാംഗി പുഷ്ടി, ക്രിയോ, ന്നതി, ബുദ്ധിയും,
മേധാ, തിതിക്ഷയും ഹ്രീ മൂർത്തിയെന്നവ–
ർക്കാദിക്രമാദഭിധാനങ്ങളായതിൽ
ശ്രദ്ധ പെററുള്ള ശുഭൻ പ്രസാദൻ മൈത്രീ–
പുത്ര, നഭയൻ ദയാത്മജൻ, ശാന്തിജൻ,
ഭദ്രൻ, മുദൻ തുഷ്ടിജൻ, സ്മയൻ പുഷ്ടിജൻ,
ഭദ്രപ്രദനായ യോഗൻ ക്രിയാത്മജൻ
ദർപ്പനാകുന്നതങ്ങുന്നതീനന്ദനൻ,
ശില്പമെഴുമർത്ഥനായത്തു ബുദ്ധിജൻ,
മേധാത്മജൻ സ്മൃതിതാൻ, ക്ഷേമനനപഹം
ബാധയൊഴിഞ്ഞ തിതിക്ഷാത്മജനപി,
ഹ്രീസുതൻ പ്രശ്രയൻപോ, ലഥ കേവലം
മൂർത്തിജന്മാർ നരനാരയണരല്ലോ.
ഏവം പതിമൂവർ പെററുള്ളവർ പതി–
ന്നാൽവ, രവക്കെജാതയാം സ്വാഹയെ
പാവകനങ്ങു കൊടുത്തു തെളിഞ്ഞതി–
പാവനയാം സ്വധതന്നെ പിതൃക്കൾക്കും
കേവലം ചെമ്മേ കൊടുത്തൊടുക്കം മഹാ–
ദേവനായ്ക്കൊണ്ടു കൊടുത്തു സതിയെയും.
പിന്നെസ്സതീവരൻതന്നോടു സാമ്പ്രതം
തന്നുള്ളിലുണ്ടായ വൈരാനുബന്ധത്താൽ
ബ്രഹ്മാത്മജനായ ദക്ഷപ്രജാപതി
ദുർമ്മത്സരേണ നശിച്ചുപോയാൻ ബലാൽ.”

## ദക്ഷചരിതം

എന്നിങ്ങനെ മുനീന്ദ്രോക്തികൾ കേട്ടട–
നന്നേരമാനന്ദശാലി വിദുരരും
ചെമ്മേ തൊഴുതു ചോദിച്ചാ “നതെന്തഹോ?
തന്മകൾതന്നെ വേട്ടോരു മഹേശനിൽ
വൈരം പ്രജാപതിക്കുണ്ടായ്ചമഞ്ഞതിൻ
കാരണം നേരേ തിരിച്ചരുൾ ചെയ്ക മേ.”
“എങ്കിലോ കേട്ടുകൊൾകെ”ന്നുരചെയ്തഥ
സങ്കലിതാനന്ദമോടരുളിച്ചെയ്താൻ :
“മുന്നം പ്രജാപതിമാർ ചെയ്ത സത്രഭൂ–

---

സത്രഭൂ = യാഗഭൂമി.

തന്നിലാമ്മാറെഴുന്നള്ളി മഹേശ്വരൻ ;
ചെന്നാനവിടേക്കു ദക്ഷനും കൂടവേ
വന്നതു കണ്ടഖിലേശ്വരനീശ്വരൻ
പ്രത്യുപോത്ഥാനങ്ങളാദികളൊന്നുമ-
ത്യന്തം ചെയ്തതില്ലായ്കയാലക്ഷണം
കോപം വളൎന്നു ശപിച്ചാൻ മഹേശനെ
താപേന 'സത്രഹവിർഭാഗമങ്ങു തേ
മേലിലിതുമുതലായൊഴിഞ്ഞീടുമേ
കാലവും നന്നായിരുന്നുകൊൾ' കെന്നവൻ
താനഭിഷംഗവും ചെയ്തിരിക്കും വിധൗ
മാനം കലർന്നെഴും നന്ദികേശൻ തദാ
ദക്ഷനേയുമനുചാരികൾതമ്മെയും
ഉൾക്കാമ്പിൽ നേരറിവില്ലായ്കയാലിനി
തത്വാൎത്ഥബോധവിചാരമില്ലായ്കയെ-
ന്നാൾത്തുന്ന കോപാൽ ശപിച്ചിതു കൂടവേ.
ഭൃത്യരെക്കൂടെശ്ശപിച്ചതു കേൾക്കയാൽ
എത്രയും കോപംകലൎന്നു ഭൃഗുമുനി
ചിത്തേ വളൎന്ന പരിഭവത്തോടുടൻ
മൃത്യുഞ്ജയഭക്തരാമവർതമ്മെയും
പാഷണ്ഡികളായ്ചമകെന്നു ശാപവും
രോഷേണ ചെയ്തു വേഗേന വാങ്ങീടിനാൻ.
ഭൂതേശനുമെഴുന്നള്ളിനാൻ ദക്ഷനും
യാതനായങ്ങു ബൃഹസ്പതിയജ്ഞവും
കോപ്പിട്ടുകൊണ്ടാൻ ജഗത്ത്രയവാസികൾ
കോപ്പിട്ടതിന്നു ചെന്നീടിനാരൊക്കവേ.
നാനാദിഗന്തരംതോറും മരുവിന
നാനാപ്രമുഖരും ദക്ഷയാഗോത്സവം
കാൺമതിന്നും ശ്രമിപ്പാനുമായ്ക്കൊണ്ടധി-
കാസ്ഥായ സംഭരിതോപചാരൈസ്സമം
പോകുന്ന ഘോഷങ്ങൾ കണ്ടുമാഹന്ത ! താൻ
ഏകാഗ്രചിന്തയാ കേട്ടും സതീദേവി,
പോകയിലങ്ങു തനിക്കുമകതാരിൽ
ആകാംക്ഷയുണ്ടായ് ചമഞ്ഞതു തന്നുടെ
ജീവനാഥൻ പരമേശ്വരനോടനു-
ഭാവമോദാലുണൎത്തിച്ചാൾ പുണൎന്നുടൻ :
''നാഥ ! ഭവാൻ കേട്ടതില്ലയോ മല്ലിതാ-

---

പ്രത്യുപോത്ഥാനങ്ങൾ = ഉപചാരപൂർവ്വം എഴുന്നേല്ക്കുക തുടങ്ങിയ ആചാരങ്ങൾ. അത്യന്തം = വളരെ. അഭിഷംഗം = ശാപം. പാഷണ്ഡികൾ = വൈദികധർമ്മവിരോധികൾ. യാതനായ് = പുറപ്പെട്ടു.

വാദരാലങ്ങൊരുമ്പെട്ട യാഗോത്സവം?
നാനാ മഹത്തുക്കളും പുനരങ്ങതി-
നാനന്ദമോടുപോകുന്നു നിരന്തരം.
നാമെന്തടങ്ങിയിരിക്കുന്നതിങ്ങനെ
കാമപ്രദ! പ്രഭോ! പോകേണ്ടതല്ലയോ?
ഇന്നിതിന്നങ്ങു നാം ചെന്നതില്ലെങ്കിൽ മ-
റ്റൊന്നിനി വേണ്ടു വിചാരിക്ക മാനസേ;
പോകേണമിന്നിനിക്കമ്മയേയും മമ
പ്രാഗ്ജാതമാരെയും കാണ്മമാറില്ല ഞാൻ.
എല്ലാരുമുണ്ടിങ്ങു വന്നിട്ടിവിടെ നാ-
മല്ലാതെയുള്ളവരില്ലൊരു സംശയം.
അച്ഛനും നമ്മോടു പണ്ടുള്ള വൈരങ്ങ-
ളിച്ഛയാ തീരുമൊരുമിച്ചു കാണുമ്പോൾ."
കച്ചേൽമുലത്തയ്യലിത്ഥമാക്കുതങ്ങ-
ളാംച്ചേർന്നതെല്ലാം പുണർന്നണത്തിച്ചതിൽ
വിശേഷനേറിയ കൗതുകം മായയോ-
ത്തച്ചോ! ഭവിച്ചു വളർന്ന കുതൂഹലാൽ
വിസ്മയം പൂണ്ടു മന്ദസ്മിതം ചെയ്തു സം-
വിത്സ്വരൂപിണിയോടരുളിച്ചെയ്താൻ;
"ഭദ്രേ! തവ ഹിതമായതു ചെയ്കിലു-
ണ്ടെത്രയുമേറ്റമുപദ്രവമോമലേ!
ബന്ധുക്കളെച്ചെന്നു കാണേണമെന്നു നി-
ന്നന്തർമ്മനസി ഭവിച്ച വിചിന്തിതം
പണ്ടേ പരക്കെയെല്ലാർക്കുമുള്ളൊന്നതി-
ന്നുണ്ടാകവേണമവർക്കുമങ്ങാഗ്രഹം.
ബന്ധമുണ്ടല്ലായ്കിലും ചെല്ലുവാനതി
ബന്ധുത്വമായതെന്നുള്ളതു നിർണ്ണയം;
ബന്ധുത്വമായതു വാത്സല്യലക്ഷണം
ബന്ധമില്ലാതെ വൈരാങ്കമരിത്വവും
ബന്ധുക്കൾ തമ്മിൽ വാത്സല്യമില്ലെങ്കിലോ
ബന്ധുക്കളല്ലവരെന്നുമറിക നീ.
ബന്ധുവാൽസല്യമദ്ദക്ഷനു നമ്മിലി-
ല്ലന്ധത്വമത്രേ നമുക്കു തോന്നുന്നതു;
ബന്ധുത്വമുണ്ടു ശത്രുത്വത്തിലും നല്ല
ബന്ധുശത്രുക്കൾ ശത്രുക്കളാകുന്നതും.
ബന്ധുത്വമോർത്തങ്ങുനാം ചെന്നുകപ്പെട്ടാൽ
ബന്ധുത്വമാചരിച്ചീടുകയില്ലെടോ!

---

പ്രാഗ്ജാതമാർ = മൂത്ത സഹോദരിമാർ. സംവിത്സ്വരൂപിണി = ജ്ഞാനസ്വരൂപത്തോടുകൂടിയവൾ; സതി.

ബന്ധിച്ചു ധിക്കരിച്ചീടുകയും ചെയ്യും
ബന്ധമില്ലപ്പോളവിടെ നിന്നീടുവാൻ ;
സന്ത്യജിച്ചിങ്ങു തിരിഞ്ഞു പോരുന്നതും
സന്താപകാരണമായ് വരും വല്ലഭേ!
ചിന്തിക്കവെല്ലാത ധിക്കൃതിയിങ്കൽ മ–
ററന്തർമ്മനസി മുഴക്കമമർഷവും
ഏററമമർഷം മുഴുത്തു വരുമ്പൊഴു–
തേററുപോം ബന്ധുത്വവും മറന്നഞ്ജസാ;
ചീററന്തിരണ്ടുടനേററുനില്ക്കുന്നവർ
തോററീടരുതെന്നൊരുമ്പെടുമേവരും.
അപ്പോളവിടെ ബന്ധുക്കളായുള്ളവർ
ശില്പമാക്കീടുവാനല്ലവരല്ലെടോ!
ദക്ഷനറിയാതിരിക്കയെല്ലങ്ങവ–
യൊക്കെ നിരൂപിച്ചുപേക്ഷിച്ചു നമ്മെയും.
മുല്പാടവന്നു വാത്സല്യമങ്ങേററിയോ–
രല്പേതരാത്മജ, നീയതു നിന്റെയും.
ഇപ്പോളിവിടെയെന്നോടൊരുമിക്കയാ–
ലപ്രേമമങ്ങനെയും കുറഞ്ഞു തുലോം.
മുഗ്ദ്ധേ! മുഹുരിവയൊക്കെ നിരൂപിച്ചു
നില്ക്കേണമങ്ങു പോയാൽ ഗുണമായ്‌വരാ.
തപ്പില്ലതിന്നു നീതാൻതന്നെ ചെല്കിലും
മൽപ്രിയയെന്നനാദൃതയായേ വരൂ.
അപ്പോളതും ദുഃഖകാരണമായ്‌വരു–
മിപ്പോളിതെല്ലാമറിഞ്ഞുകൊണ്ടിന്നിനി
ഞാൻ പറയുന്നതു കേട്ടിങ്ങടങ്ങുക
തേഞ്ചോരുമാനന്ദവാണീ! ഗുണാലയേ!
മാതാവിനെയും മഹാജ്യേഷ്ഠമാരെയും
വ്രാതേന കാണ്മതിന്നാശയുണ്ടെങ്കിലോ
യാഗം കഴിഞ്ഞു പിരിഞ്ഞുപോം മുന്നമേ
വേഗേന ചെന്നു കാണാം കദാചിൽ പ്രിയേ! ''
ഏവമരുൾചെയ്തുടൻ സമാധിസ്ഥനായ്
ദേവദേവേശനരച്ചിരുന്നീടിനാൻ.
ദേവിയും പോകയിലാശ മുഴുത്തു നിൽ–
ക്കാവതല്ലാഞ്ഞുഴറിപ്പുറപ്പെട്ടു താൻ
താനേ നടന്നതു കണ്ടു ഭൂതങ്ങളും
മാനസസംഭ്രമംപൂണ്ടുഴറി ദ്രുതം
കൂടെപ്പുറപ്പെട്ടു ചെന്നു ചുഴന്നു കൂ–

---

ധിക്കൃതി = ധിക്കാരം. അല്പേതരം = അനല്പം. അനാദൃത = അനാദരിക്കപ്പെട്ടവം. കദാചിൽ = ഒരിക്കൽ.

ടീടുന്നവർ വൃഷഭേന്ദ്രോപരി മുദാ
ഭീതിയൊഴിച്ചുവച്ചാശ്രു വളൎന്ന സം-
പ്രീതിയോടേ ബഹുമേളസമന്വിതം
ചെന്നങ്ങു ദക്ഷപ്രജാപതിതന്നുടെ
സന്നിധിയിങ്കലടുത്തോരു ദേവിയെ-
ക്കണ്ടു ബഹുമാനമുൾക്കൊണ്ടവരവർ
കൊണ്ടാടി മാനിച്ചു വാഴ്ത്തി നില്ലുംവിധൗ
കണ്ടോരുടനങ്ങു ദക്ഷാനുചാരികൾ.
പണ്ടവൎക്കുള്ളിൽ മഹേശനിൽച്ചേൎന്നെഴും
വൈരംനിമിത്തമായപ്പോൾ മഹേശ്വരി
ഗൗരിയിലും വളൎന്നുള്ള വൈരത്തിനാൽ
ഭാഷണം കേചിൽത്തുടങ്ങിനാരീശ്വര-
ദൂഷണാദ്യങ്ങൾതൊട്ടോരോവിധങ്ങളാൽ.
യോഷിൽപ്രവരയും തന്മനോനായക-
ദ്വേഷികൾതമ്മുടെ വൈരാനുബന്ധങ്ങൾ
ചേരാതതോരോന്നനേകവിധം കേട്ടു-
മോരോന്നു കണ്ടുമാഹന്ത പോയ് ചെന്നുടൻ
നിജ ജനകനികടമുപഗമ്യ നിന്നീടിനാൾ
നീരദശ്യാമളകോമളരൂപിണി.
തദനു മിഴിമുനകളിലണഞ്ഞിരിക്കുന്നവൻ
തൽസുതതന്നെ ഞാൻ കണ്ടതില്ലെന്നെഴും
മതിഗതിയൊടധിഗതവെറുപ്പുകാട്ടിക്കുറു-
ത്തത്തു സഹചരൗഘമാഹന്ത ! കണ്ടേററവും
ബഹുവിധവിഭാഷണം പിന്നെയും ചെയ്‌വതും
വേണ്ടീലിതെന്നു ചൊല്ലീലപോലന്നവൻ,
സമയമതുപൊഴുതിലുടനഖിലജനനിക്കുതാൻ
സഹ്യമല്ലാത ശോകേന കോപാനലൻ
ബത മുദിരമഴകിനൊടെട്ടുത്തുപൊങ്ങുംവണ്ണം
വേഗാലഖിലമാതാവിൻ മുഖാംബുജം
മറയുമളവണിമിഴികളായ കോണദ്വയേ
മാരി തൂകിത്തളൎന്നീടും ദശാന്തരേ,
ചിത്തേ വിചാരിച്ചുകണ്ടാലിവനുടെ
പുത്രിയായ് നിന്നതുകൊണ്ടിസ്സഭാന്തരേ
വിദ്രുതമേററം നിഷിദ്ധയായേനെനി-
ക്കിത്ഥം ഭവിക്കും ഗമിക്കിലെന്നീശ്വരൻ
നിശ്ചയിച്ചെന്നോടരുൾചെയ്തതേറിയോ-
രിച്ഛാവശേന കേളാതകണ്ടിങ്ങു ഞാൻ

---

സമന്വിതം = കൂടെ. ജനകനികടം = പിതൃസമീപം. ഉപഗമ്യ = ചെന്ന്. തദനു = അനന്തരം. മതിഗതി = വിചാരരീതി. മുദിരം = മേഘം. ഇച്ഛാവശേന = താത്പര്യത്താൽ.

പോന്നതൊരു പിഴയായ്‌വന്നിതങ്ങിനി-
ച്ചെന്നുചേർന്നമ്പോടുണർത്തിച്ചു കേൾക്കുമ്പോൾ
പാരമിളിഭ്യമാകുന്നതെല്ലാക്കുമീ-
പ്പാരവശ്യാധീനയാകുന്നതല്ല ഞാൻ;
നേരേ വിചാരിച്ചുകാൺകിലിവിടെയി-
പ്പാരിലബലമാരായാലവക്കു തൻ-
പ്രാണനാഥൻ ദൈവമാകിലുമമ്മയും
പ്രാണദാതാവാം പിതാവും വെറുക്കിലോ
മാനസസൗഖ്യമവിടെയറ്റു നിഖി-
ലാനന്ദസാധ്യമനേകമുണ്ടെങ്കിലും.
കേവലമാകയാലിന്നിവന്റങ്കൽനി-
ന്നാവിർഭവിച്ച ശരീരമതിന്നു ഞാൻ
കാരണത്തിങ്കലിവനുടെ മുമ്പിൽവ-
ച്ചാരുമിനിയൊരിക്കൽ പഴിയാവണ്ണം
മൂലാനലേ ദഹിപ്പിപ്പനെന്നോർത്തു തൽ-
ക്കാലേ മനസ്സംശയംവിട്ടു തന്നുടെ
ഭക്തജനങ്ങൾക്കുവേണ്ടുമഭീഷ്ടസി-
ദ്ധ്യർത്ഥങ്ങളെല്ലാംകൊടുത്തു തെളിഞ്ഞുടൻ
വൈകാതെ യോഗാഗ്നിതന്നിൽ തിരുവുടൽ
വൈകാര്യമെന്നിയേ ഭസ്മമാക്കീടിനാൾ.
കണ്ടുനിന്നോരു ഭൂതങ്ങളപ്പോളുടൻ
മണ്ടിയണഞ്ഞു മഹാക്രതുശാലയിൽ
കണ്ടതെല്ലാം വാരിയാരാധനം ചെയ്തു-
കൊണ്ടങ്ങെടുത്തു പൊടിച്ചിതു ശാലകൾ
കുണ്ഡതവിട്ടു സദസ്യാദികളെയും
കണ്ടുകൂടുമ്പൊഴുതൃത്വിക്കുകളെയും
തച്ചുകൊന്നൊക്കെത്തകർത്തു പൊടിച്ചുട-
നുച്ചൈസ്തരമലറിത്തിമക്കും വിധൗ
തച്ചരിത്രങ്ങൾ കണ്ടപ്പോൾ ഭൃഗുമുനി
പശ്ചാൽ പരിതാപയുക്തനായഞ്ജസാ
സൃഷ്ടിച്ചെഴും ദേവഭൂതഗണങ്ങള-
ങ്ങട്ടഹസിച്ചവരോടെതിത്തീടിനാർ.
തമ്മിൽ കതിർത്തു കറുത്തു പിണഞ്ഞുട-
നുന്മേഷമോടുരമിട്ടു തിക്കിദ്രുതം
നിന്നുകൂടാഞ്ഞൊഴിച്ചീടിനാരീശ്വരൻ-
തന്നനുചാരികളായ ഭൂതാന്വയം,
തത്രൈവ തൽക്കാരണത്തിങ്കലങ്ങു ചെ-
ന്നത്വരമൊക്കെയടങ്ങി മറ്റേവരും

മൂലാനലേ = യോഗാഗ്നിയിൽ.

തൽക്കാലവേഗാലുളവായവസ്ഥക
ളൊക്കവെ മുക്കണ്ണനോടു വീണാധരൻ
മുഖ്യമുനീന്ദ്രനണർത്തിച്ചതു കേട്ടു
ദുഃഖവുമുൾക്കോപവും ബഹുചിന്തയും
വ്യഗ്രവുമിച്ഛയും ഗർവവും ലജ്ജയു-
മുഗ്രനകമേ കലർന്നു സസംഭ്രമാൽ
കോടീരമാശു പിടിച്ചു നിലത്തടി-
ച്ചീടിനാനപ്പോളവിടെനിന്നെത്രയും
ഘോരാകൃതിയോടും വജ്രനിഷ്പേഷവ-
ദാരാവപൂരമോടും കരതാരതിൽ
വീറോടെടുത്തു പിടിച്ചൊരു ശൂലവും
വീരഭദ്രൻ നമസ്കൃത്യ നില്ക്കും വിധൌ
കാലാരിയുമരുൾചെയ്താൻ "ഭവാനിതു
കാലമിനിയങ്ങു ചെന്നവിളംബിതം
ദക്ഷപ്രജാപതിയെക്കൊലചെയ്ക"യെ-
ന്നുൾക്കോപമോടനപ്രേരിതനാമവൻ
തൃക്കാലിണയിങ്കൽ വീണു നമസ്കരി-
ച്ചുഗ്രം പരിചോടു തുള്ളുന്ന ശൂലവും
വ്യഗ്രം വരുമാറിളക്കിസ്സമുദ്രവു-
മുഗ്രനത്യുഗ്രവേഗാൽ നടന്നീടിനാൻ.
ചുററുഞ്ചുഴന്നു തിമിത്തലറിക്കുറ-
വററു നടന്നിതു ഭൂതഗണങ്ങളും.
മുഷ്കരന്മാർ തുടന്നൊക്കെ നടന്നള-
വക്ഷീഗിചക്രം കിളർന്നു രേണുക്കളാൽ
പുഷ്കരദേശവും ദിക്കുകളും മുഹു-
രർക്കനെയുംകൂടെ മറഞ്ഞുളവന്തികേ
ദക്ഷാധ്വരക്ഷിതൌ നില്ക്കും മഹത്തുക-
ളൊക്കയെങ്ങാശു കേചിൽ പറഞ്ഞീടിനാർ:
"എന്തൊരുമൂലം ജഗത്രയമീവണ്ണ-
മന്തരാ പാരമ്മറിഞ്ഞിളകീടുവാൻ
ബന്ധമുണ്ടായതെ"ന്നിങ്ങനെ സർവ്വരും
ചിന്തിച്ചനേകം വിധം പറയുന്നതിൽ
ചൊന്നാർ ചില"രിതു പന്നഗഭൂഷണൻ-
തന്നുടെ ദേവിതൻ വാർത്തകൾ കേവലം
തന്നുള്ളിലെല്ലാമറിഞ്ഞു കോപിച്ചുകൊ-
ണ്ടന്യൂനവേഗാലെഴുന്നള്ളത്തല്ലല്ലീ?

---

കോടീരം = പിരിച്ച മുടി; ശിഖ; താടി. വജ്രനിഷ്പേഷവത് = ഇടി വെട്ടുമ്പോഴുണ്ടാകുന്ന ശബ്ദംപോലെ. അവിളംബിതം = വൈകാതെ. രേണു = പൊടി.

തിണ്ണമിതെങ്കിൽ മഹേശ്വരകോപമി–
ങ്ങിന്നു സഹിക്കുന്നതാരഹോ ! ദൈവമേ!''
എന്നിത്തരം ചിലർ ചൊല്ലുന്നളവങ്ങു
ചെന്നടുത്തീടിനാർ ഭൂതഗണങ്ങളും
പാരാവാരം തിരമാലകളോടുചേ–
ന്നാരാവഘോരതരമട്ടകളം വണ്ണം
ധീരതയോടു ചുഴന്നങ്ങവർ ഭൃശം
പാരാതെ യാഗശാലാന്തരം പുക്കുടൻ
കാണായ സംഭാരപൂരങ്ങളൊക്കെയെ–
ക്ഷോണിയിൽ വാരിയാരാധിച്ചു ചൂഴവും
യാജകനേയും പരികർമ്മികളേയും
വ്യാജമൊഴിച്ചടിച്ചുഴിയിൽ മെല്ലവേ
ചാലച്ചരിച്ചു കിടത്തിയിഴച്ചു ത–
ച്ഛാലപ്പുറത്താക്കിവച്ചു, കടന്നുടൻ
പാത്രങ്ങളും സ്രുവവും ജുഹുവാദികൾ
നേത്രേന്ദ്രിയാർത്ഥങ്ങളായതെല്ലാം ദ്രുതം
തച്ചു തകർത്തു പൊടിച്ചു തീയും കെടു–
ത്തുച്ചൈസ്തരമലറിപ്പുറപ്പെട്ടുടൻ
നിർജ്ജരന്മാരെയും താപസന്മാരെയു–
മുജ്ജ്വലിതാമർഷമോടു ചെറുത്തുടൻ
തച്ചുതച്ചാട്ടിപ്പുരിച്ചുകെടുത്തുതൻ
കച്ചേൽമുലത്തയ്യൽമാരായഴകിയ
ധർമ്മദാരങ്ങളേയും പുനരാംവണ്ണം
നിർമ്മരിയാദകൾ ചെയ്യനേകംവിധം
ശാലകളേയും തകർത്തുകളയുമ്പോൾ
മാലേറി മണ്ടിത്തുടങ്ങിനാരേവരും.
അപ്പോൾ മണിമാൻ ഭൃഗുവിനെച്ചെന്നുടൻ
കെല്പോടടുത്തു പിടിച്ചുകെട്ടിക്ഷണാൽ
മുഷ്ക്കോടിരുത്തി മീശപ്പെരുങ്കൊമ്പുക–
ളൊക്കെപ്പെരിചോടുക്കുട്ടിപ്പറിച്ചു ത–
ദ്വക്ത്രാംബുജത്തിങ്കൽനിന്നൊഴുകീടിന
രക്തക്കളി കണ്ടു പൊട്ടിച്ചിരിച്ചഹോ !
''മല്ലെരും പാഷണ്ഡവൃത്തികളിത്തര–
മുൾപ്പൂവിലോർത്തുകൊൾകെ'' ന്നു ചൊല്ലുംവിധൗ
തിക്കിത്തിരക്കിയോടീടും ഭൃഗുവിനെ–
ച്ചിക്കനേചെന്നു പിടിച്ചു നന്ദീശ്വരൻ
മുഷ്കരൻ പാരം കുതർന്നവൻതന്നുടൽ
ഞെക്കിപ്പിടിച്ചുകാലും കരയുഗ്മവും
കെട്ടുന്നളവു നോക്കുന്നവൻതന്നുടെ
ദൃഷ്ടികൾ കുത്തിപ്പൊടിച്ചിരുത്തിടിനാൻ.

ചണ്ഡേശ്വരൻ കരതാരിലകപ്പെട്ടി-
തന്നേരമാശു പൂഷാവവൻതന്നുടെ
ദന്തങ്ങളെല്ലാമടിച്ചു കൊഴിച്ചഹോ!
"ചന്തമുണ്ടിപ്പോളി"തെന്നു ചൊല്ലിദ്രുതം
ബന്ധിച്ചു പന്തിയിലിട്ടളവേ പരി-
പന്ഥിയാം ദക്ഷപ്രജാപതിതന്നെയും
വീരഭദ്രപ്പെരുമാൾ ചെന്നു കൈപിടി-
ച്ചാത്രുഢമോദേന കെട്ടിസ്സരഭസം
ശൂലമുനയാൽ കഴുത്തറുപ്പിച്ചുട-
നാലോലവാരുന്ന ചോരയോടത്തല
തന്നുടെ കൈയാലെടുത്തങ്ങു ദക്ഷിണ-
കുണ്ഡത്തിലാഹുതിയാക്കി ക്ഷണാന്തരാൽ.
ചണ്ഡപരാക്രമന്മാരായ ഭൂതങ്ങൾ
ഖണ്ഡപരശു നിയോഗികളിങ്ങനെ
ദണ്ഡ മുസല ശൂലങ്ങൾ ധരിച്ചുകൊ-
ണ്ടണ്ഡകടാഹം നടുങ്ങുമാറുററമാം-
വണ്ണമലറിത്തിമിർത്തു ചെല്ലുമ്പൊഴു-
തെന്നെയെന്നെക്കൊലചെയ്യുമെന്നോർത്തഹോ!
വിണ്ണവരും മുനിമാരും പരവശാൽ
മന്നിടം ചെമ്മേ കലുക്കിയോടീടിനാർ.
പേടിച്ചുകണ്ണുതുറിച്ചവരാശുതാൻ
ചാടിക്കിതച്ചു മണ്ടിഭ്രമിച്ചേവരും
കൂടെച്ചുഴന്നു സരോജാസനൻ മരു-
വീടും മഹാസത്യലോകം പ്രവേശിച്ചാർ.
സംഭ്രമിച്ചംഭോജസംഭവൻതൻ പദ-
മമ്പോടു "പാലയേ" തി സ്വരൈരൊക്കവേ
കുമ്പിടുന്നോരളവെന്തൊരു ഘോഷമെ-
ന്നമ്പരന്നംഭോജസംഭവനും തദാ
പേടി കെടുമാറു ചോദിച്ചളവിട-
രോടേ സഗൽഗദം വേഗാലവർകളും
ചൊല്ലിനാരുണ്ടായവസ്ഥകളൻപിനോ-
ടെല്ലാമതും ബത കേട്ടു ചതുർമ്മുഖൻ,
"കഷ്ടമേ! നിങ്ങളെല്ലാവരുംകൂടിയ
ങ്ങൊട്ടും വിചാരമൊരുവക്കുമെന്നിയേ
മൃത്യുഞ്ജയനീരസം ചെയ്തുമൂലമാ-
യിത്ഥമനൎത്ഥമകപ്പെട്ടിതെത്രയും,

---

പൂഷാവ് = സൂര്യൻ. പരിപന്ഥി = ശത്രു. സരഭസം = പെട്ടെന്ന്. ഖണ്ഡപരശു = ശിവൻ. സ്വരൈഃ = ശബ്ദങ്ങളെക്കൊണ്ട്. ഇടരോടേ = ദുഃഖത്തോടുകൂടി. ചുഴന്ന് = ചുററി. ഇതി സ്വരൈഃ = ഇങ്ങനെ ശബ്ദങ്ങളെക്കൊണ്ട്. മൃത്യുഞ്ജയൻ = ശിവൻ.

സത്തുക്കളാം മഹാത്മാക്കൾക്കു, ദൈവത-
ത്വത്തെ മറന്നാൽ വരുമിതെല്ലാവർക്കും;
ദൈവമാകുന്നതു സാക്ഷാൽ മഹേശ്വരൻ
സർവ്വജ്ഞനെ മറന്നീടരുതാരുമേ.
ശർവ്വാനുകൂലമില്ലായ്കിലെല്ലാം വൃഥാ
സർവ്വലോകാർത്ഥവുമില്ലൊരു സംശയം.
തൽപ്രസാദംകൊണ്ടൊഴിഞ്ഞു മറ്റേതുമൊ-
ന്നിപ്പാരിലാരും വഹിപ്പവരില്ലല്ലോ.
മുപ്പുരാരാതിതൻ കോപം സഹിപ്പതി-
ന്നാംപ്പുവിലോകിലരുതൊരുവർക്കുമേ.
ദുർഗ്ഗർവ്വമുണ്ടെങ്കിലിന്നുമെല്ലാം കള-
ഞ്ഞൊക്കെയെല്ലാവരും കൂടവേ ചെന്നുടൻ
രുദ്രനെത്തന്നെ ശരണം ഭജിക്കിലേ
ഭദ്രമായ്‌വന്നുകൂടൂ ബത നിർണ്ണയം.
നല്ലതിനിമേൽ വരേണമെന്നാകില-
ങ്ങെല്ലാവരുമൊരുമിച്ചു പോന്നീടുവിൻ;
വല്ലാതെ നിന്നുഴന്നാലിനിയും മുഹു-
രില്ലൊരുകാര്യം നശിക്കെന്നിയേ ദൃഢം.''
കല്യാണിനിയായ ഭാരതീവല്ലഭ-
നെല്ലാമരുൾ ചെയ്തതിങ്ങനെ കേട്ടവർ
ചൊല്ലിനാ''രെല്ലാമരുൾചെയ്തവണ്ണമാ-
യ്ക്കൊള്ളാമിനിയതിനില്ലൊരു സംശയം.''
''പോരുവിനെങ്കിലെല്ലാരുമൊരുമിച്ചു
മാരാരിയെച്ചെന്നു കൈതൊഴുതീടുവാൻ;
കാലംകളയരുതേതു''മെന്നാശു തൽ-
ക്കാലേ മുതിർന്നെഴുന്നള്ളി ചതുർമ്മുഖൻ.
കൂടെച്ചുഴന്നിടകൂടിത്തുടർന്നിട-
രോടും സുരമുനിമാരുമതിദ്രുതം
പാടേ പരിചോടു ചെന്നുടൻ ധൂർജ്ജടി-
വാടംപ്രവിശ്യ ഭൂതാവലി ചൂഴവേ
വാഴുമിളാവൃതവാസം മഹേശ്വരം
കോഴയൊഴിഞ്ഞു കണ്ടാനന്ദചേതസാ
പാദം നമസ്കരിച്ചാൻ വിധാതാ, വതി-
സാദങ്കലർന്നു മുനിസുരവൃന്ദവും
വീണു നമസ്കരിച്ചീടിനാരാശു തൽ-
പ്രാണരക്ഷാശയാ, ദേവൻ വിധി തദാ

---

മുപ്പുരാരാതി=ത്രിപുരാന്തകനായ ശിവൻ. ധൂർജ്ജടി=ശിവൻ. പ്രവിശ്യ=പ്രവേശിച്ചിട്ട്. ഇളാവൃതവാസം മഹേശ്വരം=ഇളാവൃതമെന്ന ദ്വീപിൽ വസിക്കുന്ന ശിവനെ.

പാദേ നമസ്കരിച്ചാശ്രദ്ധഭക്തി ചേ-
ന്നാദരവോട നിന്നീടുന്നളവഥ
മോദേന ശ്രീപരമേശ്വരൻ ശങ്കരൻ
ധാതാവിനേയും നമസ്കരിച്ചീടിനാൻ.
സേവകന്മാരോടുകൂടവേ ശർവ്വന-
ങ്ങാവിമ്മുദാ വണങ്ങുമ്പോൾ കൃതസ്തുതി
ധാതാവു പിന്നെയുമീശപാദാംബുജ-
മാധിശമനായ താണുതൊഴുതുടൻ
നിന്നപേക്ഷിച്ചളവുള്ളന്തെളിഞ്ഞഥ
പന്നഗഭൂഷണൻതാൻ പ്രസാദിക്കയാൽ
ദക്ഷപ്രജാപതി തജ്ജീവനത്തെയും,
യജ്ഞാവസാനത്തെയും വരുത്തീടുവാൻ
കല്പിച്ചനുഗ്രഹിച്ചീടിനാനേഷസം-
കല്പിതമാമുപായാത്ഥ, മഹോ! ചില
സത്തുക്കൾക്കംഗഭംഗത്വം ഭവിച്ചതും
ചിത്തപ്രസാദേന നൽകിനാനീശ്വരൻ
പില്പാട സർവജഗദ്ഗുരു ശങ്കരൻ
മുപ്പുരാരാതി മൂലപ്രകൃതീശ്വരൻ
ചില്പുരുഷൻ ചിദാനന്ദൻ ശിവാത്മകൻ
സല്പുരുഷൻ സദാനന്ദൻ സദാശിവൻ
സർപ്പവിഭൂഷണൻ സർവ്വജ്ഞനീശ്വരൻ.
ദർപ്പകദർപ്പവിനാശകരൻ പരൻ
രുദ്രൻ പരമേശ്വരൻ ദുരിതാന്തകൻ
ഭദ്രപ്രദൻ ഭവമൃത്യുവിനാശനൻ
ഭക്തപ്രിയൻ വരദൻ ഭവസാഗരാൽ
മുക്തിപ്രദൻ മുകുന്ദാദിനിഷേവിതൻ
മൃത്യുഞ്ജയൻ മൃഡനദ്രിനിലയനൻ
കൃത്തിവാസസ്സാം കൃശാനുരേതാത്മകൻ
രത്നസാനുവിശിഖാസനൻ, ഭൂരഥൻ
പത്മനാഭാസ്ത്രുഗൻ വിശ്വസൃക്സാരഥി
മുപ്പുരാരാതി മുകുന്ദനിഷേവിതൻ
മുക്കണ്ണരും വിധിയും ദേവവൃന്ദവും
കൂടെത്തെളിഞ്ഞു ദക്ഷാദ്ധ്വരശാലപു-
ക്കീടുംവിധൗ വിരിഞ്ചാദി മുനികളും
കൂപ്പിത്തൊഴുതു നമസ്കരിക്കുമ്പൊഴു-
താത്മപ്രസാദമുററാത്മാനിരഞ്ജനൻ
ശാശ്വതൻ ശർവൻ ജഗൽഗുരു ശങ്കര-

---

ശമനായ = ശമിപ്പിക്കാൻ. രത്നസാനുവിശിഖാസനൻ = മഹാമേരുവിനെ വില്ലായി ധരിച്ചവൻ. പുക്കീടുംവിധൗ = കടന്നു ചെന്നപ്പോൾ.

നീശ്വരൻതാനങ്ങനുഗ്രഹം ചെയ്കയാൽ
മുന്നമേയുള്ള സവനപശുവത്തു-
തന്നെയറുത്ത ശിരസ്സഥ കേവലം
പിന്നെപ്രജാപതി ദക്ഷശിരസ്സാക്കി
നന്നായൊരുമിച്ചു ചേൎത്താരമരകരം.
ദക്ഷനും ജീവിച്ചുണൎന്നു തെളിഞ്ഞുടൻ
ഉക്ഷദ്ധ്വജനിലെ ദ്വേഷമൊഴിഞ്ഞെഴു-
ഭക്ത്യാ വണങ്ങി സ്തുതിച്ചാൻ പലവിധം;
ഭക്തപ്രിയനും പ്രസാദിച്ചരുളിനാൻ.
അപ്പോളഖിലേശ്വരപ്രസാദത്തിനാ-
ലൃത്വിക്കുകളോടുമാചാൎയ്യഭൃത്യാദി-
വഹ്നിഭിസ്സാകമാഹന്ത ! വിച്ഛിന്നമായ്
വന്നൊരു യജ്ഞകൎമ്മത്തിനു കേവലം
പിന്നെയും പ്രായശ്ചിത്തം ചെയ്യൊട്ടുക്കിനാ-
നെന്നതിൽ വൈഷ്ണവമാമ്പുരോഡാശകേ
കല്പിച്ചതിലേക്കെജമാനനാൽ പരി-
കല്പിതദ്ധ്യാനശക്ത്യാ ജഗന്നായകൻ
വിഷ്ണുഭഗവാൻ വിരിഞ്ചാദിവന്ദിതൻ
ഉഷ്ണേതരാംശുദിവാകരലോചനൻ
പത്മനാഭൻ പരമാത്മാ പരാപരൻ
പത്മജാവല്ലഭൻ പത്മായുധൻ പരൻ
വിശ്വംഭരൻ വൃഷവാഹനവന്ദിത-
നച്യുതനവ്യയനവ്യക്തനദ്വയൻ
നിഷ്കളൻ നിൎഗ്ഗുണൻ നിഷ്ക്രിയൻ നിൎമ്മമൻ
നിഷ്കളങ്കൻ നിരാതങ്കൻ നിരുപമൻ
നിഷ്കാരണൻ നിഗമാന്തവേദ്യാത്മകൻ
നിഷ്കിഞ്ചനപ്രിയൻ നിത്യൻ നിരാമയൻ
നിൎമ്മലൻ നിൎവ്വികല്പൻ നിരുപാശ്രയൻ
സൎവ്വമയൻ സൎവ്വസാക്ഷീശൻ സനാതനൻ
കല്മഷനാശനൻ കൎമ്മധൎമ്മാത്മകൻ
ചിന്മയൻ ചിൽപ്പുമാനാത്മാ ശിവാനന്ദൻ-
തന്നെ സുവൎണ്ണാദ്രിമേലസിതാംബുദം
മിന്നൽപ്പിണർനിര മിന്നിനില്ക്കും വണ്ണം
പന്നഗാരാതിഗളസ്ഥനായഞ്ജസാ
വന്നു തോന്നീടിനാനിന്ദിന്ദിരനിഭൻ

---

സവനപശു = യാഗത്തിനുള്ളപശു. ഉക്ഷധ്വജൻ = കാള ധ്വജമായവൻ; ശിവൻ. ഋത്വിക്കുകൾ = യാഗം ചെയ്യുന്നവർ. വഹ്നിഭിസ്സാകം = അഗ്നിയോടുകൂടി. പുരോഡാശകേ = ഹവിസ്സിൽ. ഉഷ്ണ....നൻ = ചന്ദ്രൻ, സൂൎയ്യൻ എന്ന രണ്ടു കണ്ണുകളോടുകൂടിയവൻ. അസിതാംബുദം = കാർമേഘം. ഇന്ദിന്ദിരം = വണ്ടു്.

സൂര്യായുതപ്രഭയോ വിളങ്ങീടിന
ചാരുകിരീടവും കുണ്ഡലശോഭയും
പീതാംബരാഭയും നാഭിസരോജവും
ധാതൃനിവാസവും കൗസ്തുഭമാലയും
ശ്രീവത്സവക്ഷസ്സും കണ്ഠദേശാഭയും
ഗ്രീവാസുശോഭയും ലക്ഷ്മീകരാഭയും
തൃക്കൈകളെട്ടും തിരുവായുധങ്ങളും
ഒക്കത്തെളിവോടു കാണായിതന്തികേ.
പ്രത്യക്ഷനായഖിലേശനെക്കണ്ടുടൻ
മത്സരാദിഭ്രമം തീർന്നോരു ദക്ഷനും
ഭൃത്യരുമൃത്വിക്കുകൾ പരികർമ്മിക-
ളത്യന്തഭക്ത്യാ സദസ്യാദി സർവരും
ദിക്പാലരും യജമാനാദി ഭൂസുര-
മുഖ്യരൃഷികളമരമുനികളും
സിദ്ധരും സാദ്ധ്യരും വിദ്യാധരൗഘവും
രുദ്രർ വസുക്കൾ പിതൃക്കൾ മരുത്തുകൾ
യക്ഷാപ്സരശ്ചാരണോരഗകിന്നര-
രക്ഷോഗണങ്ങളും ഗന്ധർവസംഘവും
പ്രേതപിശാച വേതാളഗണങ്ങളും
ഭൂതാവലി മുതലായവരേവരും
ഭക്ത്യാ ജഗന്നായകനെത്തൊഴുതുകൊ-
ണ്ടൊക്കെ സ്തുതിച്ചു നിന്നീടിനാരന്തികേ;
തൽക്ഷണം ബ്രഹ്മനമീശ്വരനും പദ-
യുഗ്മം നമസ്കരിച്ചങ്ങെഴുന്നിന്നുടൻ
ഹസ്താഞ്ജലിയോടുകൂടെ വേദാന്തസാ-
രാർത്ഥപദവ്യക്തികളാൽ സ്തുതിക്കുമ്പോൾ
വിശ്വംഭരനവരെക്കടാക്ഷിച്ചുകൊ-
ണ്ടുൾച്ചേരുമാധികളെല്ലാമൊഴിച്ചുടൻ
ശശ്വൽപരബ്രഹ്മമൂർത്തി സനാതന-
നച്യുതനംബുജസംഭവൻതന്നെയും
രുദ്രനേയും പരിചോടു സംഭാവിച്ചു
ഭദ്രപ്രദൻ മന്ദഹാസപുരസ്സരം
സർവജനങ്ങളും കേൾക്കുമാറാദരാ
ലുർവരാനായകൻ ദക്ഷപ്രജാപതി-
തന്നെ വിളിച്ചാനെടോ! ചതുരാനന
നന്ദനനാകിയ ദക്ഷപ്രജാപതേ!
വന്നാലുമിങ്ങരികത്തു മദാണികൾ
ദുർന്നയമെല്ലാം കളഞ്ഞു കേട്ടീടുക.

---

ഗ്രീവാ = കഴുത്ത്. സംഭാവിച്ചു = മാനിച്ചു; ആദരിച്ചു.

ഞാനെന്ന ഭാവമകലെക്കളഞ്ഞു നീ
താനാത്മസന്നിധിചേൎന്നു നിരന്തരം
മത്സരാദ്യങ്ങളാം ദോഷങ്ങളെ ത്യജി-
ച്ചുൾത്താരിലാനന്ദമുൾക്കൊണ്ടനാരതം
മിത്ഥ്യാവിചാരഭ്രമങ്ങളൊഴിഞ്ഞു തൽ
സത്യസ്വരൂപത്തെ വിശ്വസിച്ചാത്മനി
ഭക്ത്യാ പരബ്രഹ്മമണ്ഡലൈകാന്തസം-
സിക്തസ്വയം ജോതിരഗ്രേ ലയിക്ക നീ.
തത്പരബ്രഹ്മണിനിന്നു മായാവശാ-
ലുല്പന്നരായ ഗുണത്രയരൂപികൾ
വിശ്വസ്രഷ്ടം ഞാനമീശ്വരനും മഹാ-
വിശ്വസൃഷ്ടിസ്ഥിതിസംഹാരലീലകൾ
നിത്യമനുസരിപ്പാനുളരായവ-
രി, ത്രയവർണ്ണികളൊന്നുതന്നേ ദൃഢം.
ചിത്തവികല്പമുണ്ടാകൊലാ മേലിലെ-
ന്നിത്ഥമരുൾചെയ്തു പത്മനാഭൻ പരൻ
സത്വരം വൈനതേയേന സാകം പുന-
രെത്രയും വേഗാൽ മറഞ്ഞരുളീടിനാൻ.
തദ്ദിശി നോക്കി വന്ദിച്ചുകൊണ്ടാരഥ
രുദ്രാദികളായ സർവ്വജനങ്ങളും.
ദക്ഷനും വിച്ഛിന്നമായ യാഗം മുറ്റ-
രക്ഷണം പ്രായശ്ചിത്തം ചെയ്തു ശേഷവും
ചിത്തം തെളിഞ്ഞു ചെയ്താശ്രു സമാധിയും
കൃത്വാതിഭക്ത്യാ നിരന്തരം തൽഫലം
സിദ്ധിച്ചവഭൃഥസ്നാനവും പിമ്പവർ
കല്പിച്ചവണ്ണം കഴിച്ചിരുന്നീടിനാൻ.
അങ്ങനെയാഗം കഴിച്ചവനന്തക-
ളങ്ങു ദഹിച്ച സതീ പരമേശ്വരീ
പിന്നെത്തുഷാരാദ്രിനന്ദനയായ്ചമ-
ഞ്ഞന്നുമാദേവിയെന്നുള്ള നാമത്തെയും,
ചെന്നു മഹേശ്വരൻതൻ പ്രിയയായ്വന്നു-
ചേൎന്നുകൊണ്ടാളഖിലേശ്വരി പിന്നെയും.

## ധ്രുവചരിതം

സാമ്യമില്ലാത്ത മനുസുതന്മാരുടെ
കാമ്യചരിത്രങ്ങളിങ്ങനെകേവലം

---

വൈനതേയേന സാകം = ഗരുഡനോടൊത്തു്. വിച്ഛിന്നമായ = മുടങ്ങിയ,

ചൊല്ലി, പ്പുനരധർമ്മാപത്യവിസ്തൃതി
ചൊല്ലിക്കഴിഞ്ഞേൻ; മനുസുതന്മാരുടെ
ചൊല്ലെഴും വൃത്താന്തമൊട്ടു ചുരുക്കി ഞാൻ
ചൊല്ലുന്നതുണ്ടത്ര, കേട്ടുകൊൾകെങ്കിലോ.
സ്വായംഭുവന്നു തനയരിരുവരു-
ണ്ടായതിൽ മുമ്പൻ പ്രിയവ്രതന്തന്നുടെ
വൃത്താന്തമൊട്ടൊട്ടു പഞ്ചമസ്കന്ധത്തി-
ലുക്തമായീടു; മിളയവന്തന്നുടെ
പുത്രസന്താനമിവിടെപ്പറയുന്നി-
തുത്താനപാദപ്രസിദ്ധനാമാവവൻ
തന്നുടെ പത്നി സുനീതി മുന്നേവൾപോൽ
പിന്നേവൾ സുന്ദരിയായ സുരുചിയും;
തന്വീമണികളിരുവരുമേറ്റോരോ-
നന്ദനന്മാരുമുണ്ടായ്ച്ചമഞ്ഞീടിനാർ.
പുത്രൻ സുരുചിജനുത്തമനായത-
ത്യുത്തമനാം ധ്രുവനസ്സുനീതീസുതൻ
പൃഥ്വീപതിക്കു സുരുചിയും പുത്രനും
എത്രയുമിഷ്ടരായുള്ളു നിരന്തരം.
തൽസുതന്മാർ ചെറുതാസ്സുളിക്കുന്നനാൾ
ഉത്താനപാദനാമുത്തമഭൂവരൻ
രത്നസിംഹാസനേ രാജസഭാന്തരേ
പത്നി സുരുചിയുമായിരിക്കും വിധൗ
വന്നുനൃപൻമടിതന്നിലേറീടിനാൻ
അന്യൂനകൗതുകമോടും സുരുചിജൻ;
തന്നുള്ളഴിഞ്ഞു കുഴഞ്ഞു നൃപതിയും
നന്ദനനെപ്പരിപാലിച്ചിരിക്കുമ്പോൾ
ചെമ്മേ കളിച്ചു നടക്കും സുനീതിജൻ
നിർമ്മലനാം ധ്രുവനും പോന്നുവന്നുടൻ
മന്നവൻതന്മടിതന്നിലേറീടുവാൻ
തന്നുള്ളിലുടെഴുമാശയാ സന്നിധൗ
നിന്നുഴലുന്നവൻതന്നെ നൃപവരൻ
അന്നേരമാദരിയായ്കയാലങ്ങവൻ
മന്ദാക്ഷമുൾക്കൊണ്ടിളിഭ്യം കലർന്നു ഭൂ-
മണ്ഡലം കാൽനഖംകൊണ്ടുമുന്നിത്തുലോം
ഖിന്നനായ് നിന്നു തിരുമ്മിത്തിരുമ്മിയ-
ക്കണ്ണീർ പൊഴിഞ്ഞു കരഞ്ഞു തുടങ്ങിനാൻ.
ചൊന്നാളത്തു കണ്ടിരുന്ന സുരുചിയും

---

ഉക്തമായീടും=പറയപ്പെട്ടും. സുരുചിജൻ=സുരുചിയിൽ പിറന്നവൻ.
മന്ദാക്ഷം=ലജ്ജ.

''ഉണ്ണീ! കരയുന്നതെന്തിനു നീ വൃഥാ?
നിന്നുള്ളിലെന്തഭിപ്രായമെന്നിങ്ങനെ
നിന്നുഴന്നാലത്തു വന്നുകൂടീടുമോ?
നിന്നുടെ മാതാവിനോടങ്ങു ചെന്നു നീ
ചൊന്നാലവളുത്തു സാധ്യമാക്കും ദൃഢം.
മന്നവനെന്മകന്തൻ പിതാവായതി-
ങ്ങന്യായമായ്നിന്നതിനെന്തു കാരണം?
നിന്നെത്തൊടുകയില്ലല്ലോ നരവരൻ
നിന്നിനിക്കാലം പഴുതേ കഴിക്കൊലാ;
വന്നു ഭൂപാലകൻ തന്നെത്തൊടായ്ക ചെ-
ന്നങ്ങകലത്തുപോയ് നിന്നു കരക നീ
മന്നവോത്സംഗമേറീടുവാനെന്മക-
നെന്നിയേ മററൊരു യോഗ്യരില്ലാരുമേ.
നിന്നുള്ളിലുമതിനാഗ്രഹമെങ്കിലോ
ചെന്നു നാരായണൻതന്നെ ബ്ഭജിക്ക നീ
സാക്ഷാൽ ജഗന്മയനായ നാരായണൻ
സാക്ഷിഭൂതൻപദപങ്കജം മാനസേ
ചേർത്തു നിരന്തരം ധ്യാനിച്ചിരിക്ക സ-
ർവ്വാത്മാ ജഗദ്ഗുരുതാൻ പ്രസാദിപ്പോളം.
തൽപ്രസാദത്താലനുഗ്രഹിച്ചീടുകിൽ
അപ്പോളുടനിങ്ങു പോന്നു വന്നെന്നുടെ
ഗർഭാശയത്തിങ്കൽനിന്നിഹ ഭൂമിയി
ലുത്ഭവിക്കേണമെന്നാലിദമായ്വരും;
പോകപുനരതല്ലാതെ നൃപാസനം
വാഴ്കയിലാശയുണ്ടാകിലിതുവരാ
കേഴാതെ രാജസഭയിൽനിന്നൂഴിയിൽ
വീഴാതെ തൊട്ടുപോകാതെ നൃപനെയും
ദൂരെ നില്ലെ''ന്നവളാശു ചൊല്ലുന്നൊരു
ക്രൂരവചസ്സുകരം കേട്ടു ഭൂപാലനും
പാരമകംനൊന്തു സാരസ്യവാണിയിൽ
ചേരുമനുരാഗവുമുരുരോഷവും
കൂടികലെന്നു 'നിന്മാനസതാരിൻെറ
കാഠിന്യമെത്രയു'മെന്നു നോക്കീടിനാൻ.
മാൻനേർമിഴിത്തയ്യലാളതേതും ബഹു-
മാനിയാതേ മരുവീടിനാൾ കൂടവേ.
ബാലൻ ധ്രുവനും പിതാവിൻ വിവശങ്ങൾ
ആലോകനേന സുരുചിപ്രഭാവമാം

മന്നവോത്സംഗം = രാജാവിൻെറ മടിത്തട്ട്. ഉരുരോഷം = വർദ്ധിച്ച കോപം
ആലോകനേന = കാൺകയാൽ.

ശ്ശൂലമുനകളേററാശ്ശു തിരിഞ്ഞു തൽ-
ക്കാലേപുനരതി ദീനഭാവത്തൊടും
കണ്ണുനീരോലക്കരഞ്ഞുകരഞ്ഞുപോയ്
ചെന്നു മാതാവുതൻ മുന്നിൽ വീണീടിനാൻ.
ഖിന്നനായ് വീണുകരഞ്ഞഴൽ തേടിന
നന്ദനനെക്കണ്ടു മാതാ സുനീതിയും
ചെന്നുടനേററം പരിഭ്രാന്തചേതസാ
നന്ദനനമ്മതൻ പാദേ നമിച്ചപ്പോാം
മന്നിടത്തിങ്കേന്നു വാരിയെടുത്തഹോ!
മാറിലണച്ചു പുണന്നുപുണന്നു ത-
ച്ചേറും പൊടിയും നയനസലിലവും
പാരാതെ മന്ദമന്ദം തുടച്ചേററവും
ചാരുതരാങ്കമാരോപ്യ,തമാദരാൽ
മൂർദ്ധ്നി മുകന്നു ചോദിച്ചാാം പരവശാൽ:
"ആത്തനായെന്തിനു നീ കരഞ്ഞീടുന്നു?
സങ്കടമെന്തു നിനക്കുളവായതൊ-
ന്നെങ്കൽനിന്നച്ചുനെക്കാണ്മതിന്നല്ലയോ
നീ മുതിർന്നിപ്പോഴിതെന്തിനാല്ലോണ്ടിത-
ത്യാമോദമോടു കണ്ടീലേ പിതാവിനെ?
ചൊല്ലുചൊല്ലു"ന്നവരം ചൊന്നതു കേട്ടവൻ
അല്ലൽമുഴുത്തെഴും ഗൽഗദവാണികാം
ചൊല്ലിനാ"നമ്മ ഞാൻ ചെന്നളവെമ്പിതാ-
വല്ലലൊഴിഞ്ഞു സിംഹാസനേ വാഴുന്നു;
കല്യാണിനിയാകുമമ്മ സുരുചിയും
തുല്യതരമിരിക്കുന്നു സഭാന്തരേ
മെല്ലെമെല്ലെക്കളിച്ചപ്പൊഴുതങ്ങുടൻ
ചെല്ലത്തുടങ്ങിനാനുത്തമനും, പിതാ
തുല്യമോദാലവൻ തന്നെയെടുത്തു ചാ-
ഞ്ചല്യമൊഴിഞ്ഞു മടിയിൽ വച്ചാദരാൽ
നല്ലവണ്ണം കളിപ്പിച്ചിരിക്കുന്നത-
ങ്ങുള്ളം തെളിഞ്ഞു ഞാൻ കണ്ടങ്ങു ചെന്നതും
കണ്ടതില്ലെമ്പിതാവപ്പൊഴുതന്തികേ
കണ്ടിഴിഞ്ഞേററമുഴന്നു നിന്നേനഹം.
കണ്ടിരുന്നോരു സുരുചിയാമമ്മയും
ഇണ്ടൽ മുഴുക്കുമാറെന്നോടു ചൊല്ലിനാാം:
"മണ്ടിവന്നെന്തിനു നീ നൃപസന്നിധൌ
കുണ്ഠത പൂണ്ടുഴന്നങ്ങു നിന്നീടുന്നു?
പൈന്തേൻമൊഴി തവ മാതാസുനീതിത-

കണ്ണുനീരോലെ=കണ്ണീർ ഒലിക്കെ. കല്യാണിനി=മംഗളവതി.

ന്നന്തികേ പോക നിന്നെന്തിനു വൈകുന്നു?
രാജാവിനെന്മകനുണ്ടരികത്തതി-
തേജോനിധിയേയും വച്ചുകളഞ്ഞിനി
നിന്നെയെടുക്കമെന്നോക്കൊലാ മാനസേ
നിന്നിലിില്ലേതും നൃപനൊരു കൗതുകം
നിന്നെത്തൊടുകയുമില്ല നരവരൻ
വന്നു നൃപനെത്തൊടായ്ക നീയും ബലാൽ;
നിന്നുള്ളിലുണ്ടു നൃപാസനംവാഴ്‌വതി-
നിന്നങ്ങഭിരുചിയെന്നവരികിലോ
ചെന്നു തപസ്സുചെയ്തിന്ദിരാവല്ലഭൻ-
തന്നനുകൂലതയാ വന്നു സാദരം
മൽപുത്രനായ്‌വന്നിനിപ്പിറന്നീടുകിൽ
അപ്പോളിതിന്നവകാശമുണ്ടായ്‌വരും;
മററതല്ലാതെകണ്ടാശയുണ്ടാകിലോ
മുററും ഭഗവൽപദം ഭജിച്ചീടു നീ;
തെററെന്നു പൊയ്ക്കൊൾക ദൂരത്തുചെന്നവീ-
ററു കരഞ്ഞുകൊൾ'' കെന്നിത്തരാദികൾ
പെട്ടെന്നു ചൊന്നതു കേട്ടുകതാരിടം
ഞെട്ടിത്തിരിഞ്ഞു കരഞ്ഞുപോന്നീടിനേൻ.''
ഗൽഗദവാണികളാലിതിച്ചൊട്ടവ-
ന്നൾക്കൊമ്പഴിഞ്ഞു പറഞ്ഞതു കേട്ടുടൻ
ദുഃഖം കലൎന്നു സുനീതി ചൊല്ലീടിനാൾ:
''ഒക്കും സുരുചി പറഞ്ഞതോൎത്തീടിനാൽ
മററവളിങ്ങനെ ചൊന്നതു ഭൂപതി-
ക്കേററകം ചേരുകയാലത്രേ നിർണ്ണയം;
അല്ലായ്കിലിങ്ങനെ ചൊല്ലുന്ന ചൊല്ലുകൾ
ചൊല്ലായ്കയെന്നു ചൊല്ലീടുമല്ലോ നൃപൻ.
വല്ലായ്മയില്ലിവൾക്കേതുമേ മേദിനീ-
വല്ലഭനത്രേപറഞ്ഞതറിക നീ.
ചൊല്ലെഴും മാനവേന്ദ്രോത്തമൻ തന്നുടെ
വല്ലഭയല്ലോ സുനീതി താനെന്നൊരു
ചൊല്ലു കേട്ടീടുകിൽ നാണമാകയ്ക്കൊള്ളമ-
ങ്ങല്ലലുമേററമുണ്ടാം നൃപനനഹം.
അത്ര നിർഭാഗ്യയായുള്ളവൾ ഞാൻ, മമ
പുത്രനായ്‌വന്നു നീയും ചമഞ്ഞു വൃഥാ;
ഭാഗ്യവതിയായതങ്ങു സുരുചിതാൻ
യോഗ്യമായ്‌വന്നുകൂടുമവൾ ചൊന്നതും.
സാക്ഷാൽ മുകുന്ദനെസ്സേവിച്ചുകൊൾകയെ-

---

അനുകൂലതയാ = ആനുകൂല്യത്തോടെ. അനഹം = എല്ലാനാളും; എന്നും.

ന്നാക്ഷേപമാകിലും ചൊന്നതവളല്ലോ;
നല്ല വചനങ്ങളെല്ലാവരും ചൊല്ല-
മെല്ലാക്കമൊശ്രയമല്ലോ ജഗന്മയൻ
തൻ പ്രസാദത്താലൊഴിഞ്ഞു മറെറുമൊ-
ന്നിപ്രപഞ്ചത്തിങ്കലേതും വരാ ദൃഢം!
വിശ്വേശനെപ്പരമാത്മനി സവ്വം
വിശ്വസിക്കേണമുണ്ണീ! സദാകാലവും.''
പെററവളും പുനരിങ്ങനെ ചൊന്നള-
വുററകതാരിലുറച്ചു ചൊന്നാൻ ധ്രുവൻ:
''നന്നനന്നമ്മേ! ഭവതി തെളിവിനോ-
ടെന്നെയനുഗ്രഹിച്ചങ്ങയച്ചീടുകിൽ
വന്നുകൂടും നമുക്കീശ്വരാനുഗ്രഹാ-
ലനപഹമാഗ്രഹാത്മങ്ങളെല്ലാം ധ്രുവം.
പ്രത്യക്ഷനായെഴുന്നള്ളി വേണ്ടും വരം
ചിത്തംതെളിഞ്ഞരുൾ ചെയ്തരുളീടുവാൻ
കാരുണ്യമുണ്ടായ്‌വരുവോളവും തപ-
സ്സാത്രുഢമോടേനെ ചെയ്തിരിപ്പൻ മുദാ;
വൈകാതനുഗ്രഹം ചെയ്തയച്ചീടുവാൻ
ആകാംക്ഷപൂണ്ടിതാ ഞാൻ വണങ്ങീടുന്നേൻ.''
എന്നു പറഞ്ഞു മാതാവിൻ പദദ്വയം-
തന്നിൽ നമസ്കരിച്ചീടിനാൻ മെല്ലവേ,
താനതു കണ്ടു സുനീതിയും പുത്രനെ
ദീനമൊഴിഞ്ഞെഴുന്നേല്പിച്ചു സാദരം,
''ബാലനാമെന്മകൻ തന്മനസ്സംഗതി
ചാലേ കൊടുത്തു രക്ഷിച്ചുകൊൾകെപ്പൊഴും
നാരായണ! ജഗന്നാഥ! ഭവാ'' നെന്നു
നേരേ പുണന്നു പുണർന്നയച്ചീടിനാൾ.
ധീരനായുള്ള കുമാരനും മെല്ലവേ
ചാരുസരോജനേത്രൻപദാംഭോരുഹം
മാനസതാരിലുറപ്പിച്ചു ഭക്തനായ്
ആനന്ദമോടേ നടന്നുതുടങ്ങിനാൻ.
കാണായതെല്ലാം ഭഗവൽപ്രഭാവേന
പാണികൾകൂട്ടിത്തൊഴുതു പോകുന്നവൻ
നേരേ പെരുവഴിമദ്ധ്യേ പരിചൊടു
നാരദമാമുനിയെക്കണ്ടിതഞ്ജസാ,
മുഗ്ദ്ധശരച്ചന്ദ്രതുല്യതേജോമയൻ
ശുദ്ധസ്ഫടികസങ്കാശനായന്തരാ

ആത്രുഢമോടേനെ = തിങ്ങിയുറച്ച സന്തോഷത്തോടുകൂടി. മുഗ്ദ്ധശരച്ചന്ദ്രതുല്യതേജോമയൻ = ശരത്കാലത്തെ പൂർണ്ണചന്ദ്രനെപ്പോലെ തേജസ്സു നിറഞ്ഞവൻ. സങ്കാശം = തുല്യം.

സത്വരമാവിർഭവിച്ചതു കണ്ടതി-
ഭക്ത്യാ നമസ്കരിച്ചാൻ നൃപനന്ദനൻ.
വിദ്രുതം ദണ്ഡനമസ്കാരവും ചെയ്തു
ഭദ്രനെഴുന്നേററു നന്നായ് തൊഴുതുടൻ
ചിത്തംതെളിഞ്ഞു നില്ക്കുന്നവൻതന്നുടെ
ഭക്തിയും ഭാവവും കണ്ടു മുനീശ്വരൻ
മന്ദസ്മിതം ചെയ്തു മന്ദമന്ദം നൃപ-
നന്ദനനോടരുൾചെയ്താനിതെന്തെടോ!
നിന്നുടെ സാഹസ? മെന്തൊരു ചിന്തപൂ-
ണ്ടിന്നു നീയിങ്ങനെ താന്തന്നെ മെല്ലവേ
പോകുന്നതെങ്ങെവിടേക്കു നിന്നുള്ളിലെ-
ന്താകുന്നതൊന്നഭിപ്രായം? പറക നീ.
ഏവം മുനീശ്വരൻ ചോദിച്ചതു കേട്ടു
കേവലം രാജകുമാരൻ പൊട്ടിപ്പൊടെ-
പ്പൊട്ടിക്കരഞ്ഞു ചൊല്ലീടിനാനുണ്ടായ-
തൊട്ടൊഴിയാതെ "സുരുചിയാമമ്മതൻ-
കക്ശവാണികളായ ശല്യങ്ങളാൽ
ഉൾക്കാമ്പു പുൺപെട്ടെനിക്കനൊന്തീടുന്നു;
തൽക്ലേശമെല്ലാമൊഴിച്ചു ശുഭം നൽകി-
യുൾക്കനിവോടിങ്ങനുഗ്രഹിക്കേണമേ."
ഭക്തനാം ബാലനീവണ്ണം പറഞ്ഞത-
ങ്ങക്ഷണമാഹന്ത! കേട്ടു വീണാധരൻ
യുക്തിയുക്തങ്ങളാം വാക്യങ്ങളാലുടൻ
ഉൾക്കാമ്പിലുണ്ടോ തപശ്ശക്തിയെന്നതും
ചെമ്മേ പരീക്ഷിച്ചുനോക്കിയമ്മാമുനി
നിർമ്മലനെന്നതറിഞ്ഞു കുമാരനിൽ
സമ്മോദമേററം വളർന്നിതു മേല്ക്കുമേൽ
അമ്മാമുനീന്ദ്രൻ പ്രസാദിച്ചു സാദരം.
നാരായണപ്രസാദം വന്നുകൂടുമാ-
റാരൂഢമോദാലുപദേശസാരവും
ചാരുകുമാരൻതനിക്കുപദേശിച്ചു
പാരാതെ സേവാപ്രഭാവഭേദങ്ങളും
നന്നായരുൾചെയ്തു "നാരായണൻ തവ
മുന്നിൽത്തെളിവോടെഴുന്നള്ളിനിന്നുടൻ
തന്നീടുമെല്ലാമഭീഷ്ട" മെന്നുള്ളതും
ഖിന്നത തീർത്തരുൾചെയ്തെഴുന്നള്ളിനാൻ.
ചെന്നു സുനീതിയേയും നരേന്ദ്രോത്തമൻ-
തന്നെയും കണ്ടു പറഞ്ഞാനവസ്ഥകൾ:

---

വിദ്രുതം=വേഗത്തിൽ. ശല്യങ്ങൾ=അസ്ത്രങ്ങൾ. പുൺപെട്ട്=വ്രണപ്പെട്ട്.

"ദുഃഖിക്കവേണ്ടാ തനയൻ ധ്രുവനതി-
മുഖ്യൻ ഹരിപ്രിയനായ്‌വരും നിർണ്ണയം;
നിങ്ങളും നാരായണങ്കൽ സകലവു-
മങ്ങു സമർപ്പിച്ചിരുന്നുകൊൾകെപ്പൊഴും
നന്നായ്‌വരും മേലിലില്ലൊരു സംശയ-
മൊന്നിനുമേതും വികല്പമുണ്ടായ് വരാ."
എന്നിത്തരങ്ങളുറപ്പിച്ചവരെയും
പിന്നെ യഥാകാമമങ്ങെഴുന്നള്ളിനാൻ.
വന്ദിച്ചു നാരദൻ തന്നുപദേശവും
നന്നായുറപ്പിച്ചു രാജകുമാരനും
ചെന്നു മധുവനംപുക്കു ശുഭസ്ഥല-
മന്വേഷണം ചെയ്തു കണ്ടു തപസ്സിനായ്
നന്നായ് നിരൂപിച്ചുപവസിച്ചദ്ദിനം
അന്യദിനമുഷഃകാലേ മുതിർന്നവൻ
ശുദ്ധതീർത്ഥേ കുളിച്ചർക്കോദയം കണ്ടു
ചിത്തശുദ്ധ്യാ ഗുരുവന്ദനം ചെയ്തഥ
ഭക്ത്യാപിതന്നിഷ്ടദേവതമാരെയു-
മൊക്കെത്തൊഴുതു തപസ്സിനാരംഭിച്ചാൻ.
മുന്നേദ്ദിനം ഫലാഹാരങ്ങളും ചെയ്തു
തന്നാൽ കൃതമാകുമാസനസംസ്ഥനായ്
പ്രാണായാമം ചെയ്തു നാരായണമയം
കാണായതൊക്കെയുമെന്നുറച്ചന്വഹം
താനും ഭഗവാനുമീരേഴുലോകവും
മാനസേ മായയുമൊന്നായ് നിരന്തരം
കണ്ടു തഥാപി തഥാപി തഥാപ്യനു-
കണ്ടതയെന്നിയേ നിത്യമഹർന്നിശം
യോഗ്യമായുള്ള തപോമയവേഷവും
ഭാഗ്യപുമാൻ പരിചോടു ധരിച്ചുടൻ
കോപ്പിട്ടിരുന്നുറപ്പിച്ചിളകീടാതെ
താല്പര്യമാത്മസുഖമൊഴിഞ്ഞെന്നിയേ
മുമ്മൂന്നുനാൾകഴിഞ്ഞാലൊരുനാൾ മുദാ
ചെമ്മേ ഫലങ്ങൾ ഭുജിക്കും കദാചന;
അമ്മാസമിങ്ങനെതന്നെ കഴിച്ചതി-
നിർമ്മലൻ നിർമ്മായചിന്മയാനന്ദവിൽ
കല്മഷം തീർത്തു തെളിഞ്ഞുണർന്നീടിനാൻ;
രമ്യാശയാപിന്നെ രണ്ടാമതാകിയ
മാസംമുതൽതൊട്ടു കേവലമാററു

---

ഉഷഃകാലേ = പ്രഭാതവേളയിൽ. തഥാപി = അങ്ങനെയൊക്കെയാണെങ്കിലും. കദാചന = ചിലപ്പോൾ. നിർമ്മായചിന്മയാനന്ദവിത് = മായാബന്ധമററ ചിദാനന്ദജ്ഞാനത്തെ അറിയുന്നവൻ. കല്മഷം = പാപം.

വാസരം ചെന്നാലൊരിക്കലൊരു ദിനം
താൎണ്ണപൎണ്ണങ്ങൾ ഭുജിക്കും തഥാപിതാൻ
മൂന്നാമതൊൻപതുനാൾ കഴിഞ്ഞാലുടൻ
പാനീയമാത്രമശനവും ചെയ്തുകൊ-
ണ്ടാനന്ദപീനമനസ്കനായുള്ളവൻ
കേവലം മേന്മേലധികം കഠോരമാ-
യേവം കഴിച്ചാനവൻ മൂന്നു മാസവും;
നാലാമതാം മാസമാദിയായങ്ങതി-
ബാലനീരാറുനാൾ ചെന്നാലൊരു ദിനം
മാരുതാഹാരമായ്ക്കൊണ്ടൊരിക്കലഹോ!
ഘോര തപോബലനിഷ്ഠയോടനഹം
പഞ്ചേന്ദ്രിയങ്ങളടക്കി ക്രമവശാൽ
പഞ്ചമേമാസി പിന്നെദ്ദിവസംപ്രതി
ചഞ്ചലമെന്നിയേ സൎവ്വലോകങ്ങളും
അഞ്ചിതാത്മാ പരബ്രഹ്മവും മായയും
താനുമാചാര്യനുമേകമായഭ്രവൽ-
ക്കാണും വിധൌ പരമാത്മനി കാരണേ
ചേൎത്തു തൻപ്രാണങ്ങളെ പ്രണവാന്തരേ
ചേൎത്തടക്കി സ്ഥാണുവേലിരുന്നീടിനാൻ.
അങ്ങനെ രാജകുമാരൻ തപോബലാ-
ലങ്ങു തൻപ്രാണങ്ങളെ പരമാത്മനി
തിങ്ങുമാനന്ദരസം പൂണ്ടടക്കിയ-
ങ്ങെങ്ങും നിറഞ്ഞ പരബ്രഹ്മസന്മയം
ചിന്മയന്താനുപാസിച്ചിരിക്കും വിധൌ
സന്മയമായ് ചമഞ്ഞു ജഗൽസൎവ്വവും.
പ്രാണികുലത്തിനു വീൎപ്പുകളങ്ങവൻ
പ്രാണങ്ങളെയടക്കീടുകകാരണം
താനേയടങ്ങിച്ചമഞ്ഞിതുക്കൂടവേ
ദീനരായാരതുകാരണമേവരും.
സങ്കടം ദേവഭൂദേവാദികളതു
പങ്കജസംഭവനോടറിയിച്ചപ്പോൾ
ശങ്കരനോടുണൎത്തിച്ചിതു നാന്മുഖൻ;
ശങ്കരാദി പ്രമുഖന്മാരനന്തരം
പാലാഴിപുക്കഖിലേശ്വരനോടു തൽ-
ക്കാലവിശേഷമുണൎത്തിച്ചിതൊക്കവേ.
കേട്ടു ജഗന്മയനായ നാരായണൻ

---

താൎണ്ണപൎണ്ണങ്ങൾ = പുല്ല്, ഇലതുടങ്ങിയവ. അശനം = ഭക്ഷണം. ആനന്ദപീനമനസ്കൻ = ആനന്ദം നിറഞ്ഞ മനസ്സോടുകൂടിയവൻ. അഭ്രവത് = മേഘം പോലെ. പ്രണവാന്തരേ = ഓം എന്ന പ്രണവമന്ത്രത്തിനുള്ളിൽ. സ്ഥാണു = കുറ്റി; കുററി.

വാട്ടമൊഴിച്ചവരോടരുളിച്ചെയ്താൻ:
"ഉത്താനപാദജനാം ധ്രുവനെന്നെയു-
ണ്ടുരംത്താരിൽവച്ചു തപസ്സു ചെയ്തീടുന്നു
നിത്യമിവൻ പ്രാണനെപ്പരമാത്മനി
ചിത്തം തെളിഞ്ഞടക്കീടുകകാരണം
പ്രാണനിരോധം ഭവിച്ചിതുലകിതിൽ
പ്രാണികരംക്കിന്നിതു ഞാനൊഴിച്ചീടുവൻ.
നൂനമൻപോടവനങ്ങു വേണ്ടും വരം
ദാനവും ചെയ്തു തപസ്സൊഴിച്ചാലുടൻ,
തീരും ജഗൽസങ്കടങ്ങളപ്പോളതി-
ന്നാരും ഭ്രമിയായ്ക ഞാനിന്നു പോകുന്നു;
നിങ്ങളെല്ലാവരും ചെന്നങ്ങു സാദരം
തങ്ങരം തങ്ങരംക്കുള്ളവിടെ വാണീടുവിൻ."
എന്നിതെല്ലാമനസൃത്യ നാരായണൻ
നന്നായരുരംചെയ്തയച്ചാനവരെയും
വന്ദിച്ചു കൂപ്പി സ്തുതിച്ചുപോയാരവ-
രിന്ദിരാവല്ലഭൻതാനഥ തൽക്ഷണേ
പന്നഗാരാതിഗളസ്ഥനായഞ്ജസാ
ചെന്നു മധുവനം പുക്കരുളീടിനാൻ.
തന്നെക്കുറിച്ചു തപസ്സുചെയ്തീടിന
മന്നവനന്ദനൻമുന്നിൽ നില്ക്കുംവിധൗ
തന്നുള്ളിലും ജഗത്തിങ്കലും മായയാ-
യൊന്നായ്നിറഞ്ഞു മറഞ്ഞിരിക്കും പരൻ
മുന്നിൽവന്നാവിർഭവിച്ചളവങ്ങു താൻ
മുന്നേ മനസ്സിലുറപ്പിച്ചിരുന്ന ത-
ദ്ധ്യാനസ്വരൂപവുമേറെത്തെളിഞ്ഞുടൻ
സാനന്ദമൊന്നായ് വിളങ്ങിനിന്നു തുലോം.
പ്രാണങ്ങളെ പരമാത്മനി ചേർത്തുകൊ-
ണ്ടാനന്ദമാത്മനിലീനനാം ബാലനും
നാളസൂത്രാൽ പ്രണവാസനസംസ്ഥിതി-
മേളാലിഴിഞ്ഞു മൂലാധാരസംസ്ഥനായ്
ശ്വാസവേഗക്രമാലാശു മിഴികളും
നാസികാഗ്രത്താൽ തുറന്നു തന്മാനസേ
കാണായ വിശ്വരൂപം ഗരുഡാസനം
കാണായളവെഴുന്നേററതി സംഭ്രമാൽ
വീണുനമസ്കരിച്ചാശു സഗൽഗദ-
വാണികളാൽ സ്തുതിക്കാവതല്ലാഞ്ഞവൻ

---

പന്നഗാരാതിഗളസ്ഥൻ=ഗരുഡൻെറ തോളിൽ (കഴുത്തിൽ) ഇരിക്കുന്നവൻ; വിഷ്ണു. ആത്മനിലീനൻ=പരമാത്മാ.

ക്ഷീണനായേററമ്പലവുരു പിന്നെയും
ക്ഷോണിയിൽ വീണു നമസ്കരിക്കുംവിധൗ
ദീനപരായണൻതാനവൻതന്നുടെ
മാനസതാരിൽ പ്രകാശിച്ചരുളിനാൻ.
തൽക്ഷണമർഭകനാശു വാഗൈ്വഭവ-
ശിക്ഷയായുള്ളുണർന്നുജ്ജ്വലിച്ചു തുലോം.
തൽക്ഷമബുദ്ധ്യാ സഗൽഗദവാണിഭി-
രുത്ക്കണിവുററു രോമാഞ്ചസംയുക്തനായ്
ഹർഷാശ്രുധാരകളും തുടച്ചുഴിയിൽ
പുരുഷോത്തമനെ സ്തുതിച്ചാനടനടൻ
വീണു നമസ്കരിച്ചു തുടങ്ങീടിനാൻ:
''ത്രാണനിപുണ! ദാസോഹം തവ ഹരേ!
നാഥ! നമസ്തേ! നമസ്തേ! നമോസ്തു തേ!
പാഥോജലോചന! പാഹി നമോസ്തു തേ.
യാതൊരു നാഥനെൻ ചേതോമലിനമി-
പ്പോഴൊഴിച്ചാഹന്ത! ബോധാഗ്രസംസ്ഥനായ്
പ്രീതനായീരേഴലോകം നിറഞ്ഞത-
പ്പാഥോജപാദമജസ്രം നമോസ്തു തേ.
സർവ്വജഗല്ക്കാരണാധാരഭൃത! തൽ-
സർവോപരിസ്ഥിത! സർവസാക്ഷീശ്വര!
സർവജഗല്പരിപാലനാദ്ധ്യക്ഷ! ചി-
ത്സർവ്വജഗദ്ഗുരോ! നിത്യം നമോസ്തു തേ.
വേദായവേദാത്ഥ വേദസ്വരൂപായ
വേദവിനോദവിരിഞ്ചാനതായതേ
വേദവേദാംഗപുരാണശാസ്ത്രാദ്യത്ഥ-
വേദാന്തവേദ്യായ സൂക്ഷ്മായതേ നമഃ
മായായവനികാച്ഛന്നനായ് മേവിന
മായാമയായതേ മായാപതേ ഹരേ!
മായാഗുണത്രയഭേദമയ പ്രഭോ!
മായാവര! പരമാത്മനേ തേ നമഃ
തോയാശയേ സൂര്യബിംബപ്രതിമേതി
പ്രായായ, തേ സകലാത്മനേ തേ നമഃ.
ഭൂയസ്സകലൈകകാരണതേജസേ,
നീയേ ഗതി നിഖിലേശായ തേ നമഃ
നിത്യ! നിരഞ്ജന! നിഷ്കള! നിർമ്മല!
സത്യസ്വരൂപ! സനാതന! സന്മയ!
ഭക്തപ്രിയ! വരദാനൈകതല്പര!

---

മായായവനികാച്ഛന്നൻ = മായയാകുന്ന മറയാൽ മറയ്ക്കപ്പെട്ടവൻ. തോയാശയം = ജലാശയം.

  

ഭുക്തിമുക്തിപ്രദ! നിത്യം നമോസ്തു തേ.
യദ്യദനുകൃതകർമ്മഫലോദയ
തത്തത്സമാനഫലപ്രദ! സർവ്വഗ!
വിശ്വസ്വരൂപ! വിശ്വാത്മവിശ്വാകൃതേ!
വിശ്വസ്യ സൃഷ്ട്യൈകകര്‍ത്ര! തസ്മൈ നമോസ്തു തേ!''
ഇത്ഥം നമസ്കരിച്ചും സ്തുതിച്ചും ബഹു-
ഭക്ത്യാ നൃപാത്മജൻ താൻ തൊഴുതന്തികേ
നില്ക്കുന്നവനുടെ സാധുപ്രഭാവവും
ഭക്തിയും വിശ്വാസവും കണ്ടു സാമ്പ്രതം
ചിത്തം തെളിഞ്ഞഖിലേശ്വരനച്യുതൻ
മുഗ്ദ്ധസ്മിതപൂർവ്വമുററരുളിച്ചെയ്തു:
''നിന്നുടെ ഭക്തിവിശ്വാസങ്ങൾ കാൺകയാ-
ലെന്നുള്ളമേററം പ്രസാദിച്ചിതിന്നെടോ!
നിന്നിലതിശയസ്നേഹവും മാനസേ
വന്നു വേരൂന്നിപ്പടൎന്നിതു കേവലം;
വന്നാലുമിങ്ങു സുരുചിയാമമ്മതാൻ
ചൊന്നതെന്തൊന്നുണ്ടിയോടതുമൊക്കവേ
ഞാനറിഞ്ഞീടിനേനെന്നെബ്ഭജിച്ച ഞാ-
നാനന്ദമോടനുകൂലനായാലഹോ!
പിന്നെയവളുടെ ഗർഭസ്ഥനായ്നിന്നു
മന്നിടത്തിങ്കൽ ജനിച്ചൊഴിഞ്ഞെന്നിയേ
വന്നുകൂടാ നൃവരാസനം വാഴ്വതി-
ന്നെന്നുമേ യോഗ്യമെന്നൊന്നവൾ ചൊന്നതും
നന്നുനന്നെന്നതുകാരണം ഞാൻ തവ
തന്നേനിരുപത്താറായിരത്താണ്ടിനി
മന്നവനായഴകോടു ശത്രുക്കളെ-
മെന്നിയേ വാഴ്ക നൃപാസനമെന്നതും;
പിന്നെ മററെന്തതല്ലാതകണ്ടാഗ്രഹം
നിന്നുള്ളിലുള്ളതെല്ലാം തരുവൻ ദൃഢം
നില്ക്കയ''മെന്നരുൾചെയ്തതു കേട്ടവൻ
നന്നായ്തൊഴുതപേക്ഷിച്ചാൻ നൃപാത്മജൻ:
''എന്നിൽ തിരുവുള്ളമുണ്ടെങ്കിലുണ്ടെനി-
ക്കൊന്നിങ്ങനുഗ്രഹിക്കേണ്ടു ദയാനിധേ!
നിത്യമനിത്യമെന്നുള്ള രാജ്യാദികൾ-
ക്കൊന്നിലുമാരിലിങ്ങെനിക്കില്ലൊരത്യാഗ്രഹം.
ഭക്ത്യാ ഭഗവൽപദസേവചെയ്തുചെ-
യ്യുത്തമന്മാരിലത്യുത്തമനായഹം
സർവ്വലോകർക്കും സകല ലോകത്തിനും

നൃവരാസനം=സിംഹാസനം (രാജസ്ഥാനം).

സർവദാ സർവകാലപ്രമാണത്തിനും
സർവഗ്രഹാദികൾക്കും സർവസാക്ഷിയായ്
സർവലോകങ്ങളും കണ്ടുകണ്ടങ്ങനെ
സർവോപരിസ്ഥിതനായ് സർവകാലവും
സർവജ്ഞനായ്‌വാഴ്‌വതിന്നുള്ളനുഗ്രഹം
സർവേശനായ ഭവാനിന്നു നൽകുകിൽ
സർവം ഫലിതമായ്‌വന്നു മനോരഥം.''
സർവഭൂലോകപാലാത്മജനിങ്ങനെ
സർവലോകാവനതല്പരനോടുടൻ
ഗർവമൊഴിഞ്ഞപേക്ഷിച്ചളവാശു ''തൽ–
സർവമവ്വണ്ണം വരികെ''ന്നനുഗ്രഹം
ചെയ്തു വരവും കൊടുത്തു ദയാപരൻ
കൈതവമെന്നിയേ താൻ മറഞ്ഞീടിനാൻ.
കൈതൊഴുതുള്ളിലാക്കിബ്ഭഗവാനെയും
പൈതൽതാൻ കൊണ്ടുനടന്നളവന്തരാ
ചിന്തിച്ചിതാഹന്ത! മോക്ഷമപേക്ഷിച്ചു
സന്തതാനന്ദസാധ്യം വരിച്ചീല ഞാൻ.
ഭോഷത്വമായിതെനിക്കിതെന്നുടെഴ–
മീഷൽ പ്രസംഗപശ്ചാത്താപയുക്തനായ്,
പോകുന്നവൻ ചെന്നു രാജധാനീന്ദ്രമ–
ങ്ങാകുലംതീൻ്നു പൂവാൻ തുടങ്ങുംവിധൗ;
മാതൃകഠിനവാക്കേററുപോയ്‌വന്ന തദ്–
ഭ്രാതാവിലങ്ങതിവാത്സല്യചേതസാ
സത്വരമുത്താനപാദജനേററമ–
ത്യുത്തമന്മാരിലത്യുത്തമനുത്തമൻ
ചിത്തംതെളിഞ്ഞുതേരേറിപ്പരിജന–
യുക്തനായ് വന്നെതിരേററുകൊണ്ടീടിനാൻ.
വിശ്വാസമുൾക്കലെന്നുത്തമനെപ്പുണ–
ന്നുൾച്ചേരുമാധിയും തീർത്തുകൊണ്ടാൻ ധ്രുവൻ.
വിദ്രുതം തങ്ങളിരുവരുമൊത്തുചെ–
ന്നത്യരമച്ഛനെക്കണ്ടു കൈകൂപ്പിനാർ.
ഭക്ത്യാ തൊഴുതു നമസ്കരിച്ചന്തികേ
നില്ക്കും തനയനെക്കണ്ടു നൃപോത്തമൻ
വത്സേ പിടിച്ചണച്ചാലിംഗനം ചെയ്തു
ചിത്തംതെളിഞ്ഞു ഹർഷാശ്രുകണങ്ങളാൽ
പുത്രനഭിഷേകവുംചെയ്തിതപ്പൊഴു–
തുത്തമനും തൊഴുതീടിനാനന്തികേ
ചെന്നു സുരുചിയേയും തൊഴുതീടിനാൻ,

---

ആത്യരം = വളരെ വേഗത്തിൽ. വത്സേ = മാറിൽ.

തന്നുടെ മാതാ സുനീതിയേയും മുദാ
വന്ദിച്ചു വീണു നമസ്കരിച്ചീടിനാൻ,
മന്ദേതരമവളും പുണർന്നീടിനാൾ;
നന്നായ്‌വരികെന്നനുഗ്രഹിച്ചമ്മയും
നന്ദനനെപ്പരിലാളിച്ചിതേററവും.
മന്നവനേററം പ്രിയനായൊരുമിച്ചു
നിന്നാനനേകകാലം ധ്രുവനന്തികേ.
പിന്നെപ്പിതാവഭിഷേകവും ചെയ്തവൻ
തന്നെ വാഴിച്ചു വദ്ധക്യകാലേ മുദാ
ചെന്നു തപോവനം പുക്കു നാരായണൻ-
തന്നെസ്സരിച്ചു ഗതിയുംവരുത്തിനാൻ.
ധർമ്മേണ രാജ്യപരിപാലനം ചെയ്തു
നിർമ്മലനാം ധ്രുവനും വിളങ്ങീടിനാൻ
സുന്ദരീ ശൈശുമാരപ്രജാനായക-
നന്ദനാ, ഭ്രമിയെ വേട്ടവരാം പെററുടൻ
കല്പനും, വത്സരനും, രണ്ടുപുത്രന്മാ-
രിപ്പാരിലേററം പ്രസിദ്ധരായാർ തുലോം.
പില്പാടിഡാ, വായുപുത്രിയെ, വേട്ടവൻ
തൽപുത്രനല്ലൂലനും ജനിച്ചീടിനാൻ.
വേട്ടതില്ലുത്തമൻ; താനതിൻ മുന്നമേ
കാട്ടിൽ നായാട്ടിനായ്പ്പോയാനൊരു ദിനം
മുഷ്കരനായൊരു രക്ഷോവരനുമ-
ന്നക്കാനനാന്തരത്തിങ്കൽനിന്നെത്തിനാൻ
തത്ര രാത്രിഞ്ചരൻതന്നോടെതിർത്തുടൻ
യുദ്ധേ മരിച്ചുപോയാനവൻതന്നുടെ
മാതാ മനോഹരിയായ സുരുചിയും;
നീതനാമാത്മജനെത്തിരഞ്ഞീടുവാൻ
പോയുടനാശ്രു വൻകാടകം പുക്കിതു
കായമുപേക്ഷിച്ചു ശോകാൽ നടക്കുമ്പോൾ
കാട്ടുതീ വന്നുചുഴന്നു വെന്താളവർ
കേട്ടാനവസ്ഥകളെല്ലാം സുനീതിജൻ.
മാനമേറീടും ധ്രുവനതി കോപേന
സേനയാസാകം പുറപ്പെട്ടു ചെന്നുടൻ
വേഗാലളകാം ചുഴന്നു ചെറുത്തള-
വാഘോഷവാദ്യനാദൈരതിൽനിന്നുടൻ
തിക്കിത്തിരക്കി നിലവിളിച്ചാർത്തട-

---

ഈഷൽപ്രസംഗപശ്ചാത്താപയുക്തൻ = അല്പമായി സംഭവിച്ച പശ്ചാത്താപത്തോടുകൂടിയവൻ. ഗതി = മോക്ഷം. നീതൻ = നയിക്കപ്പെട്ടവൻ; പോയവൻ. സേനയാസാകം = സൈന്യത്തോടൊത്തു്. അളകാം = അളകാപുരിയെ.

ത്തൊക്കെച്ചെറുത്തിതു യക്ഷ രക്ഷോഗണം
മുപ്പതിനായിരം നൂറായിരത്തിനു-
മപ്പുറമുള്ള പെരുമ്പടയൊക്കവേ
ശക്തിയോടേററു പൊരുതു ഭയങ്കരം
മുഷ്കരന്മാർ കലഹത്തിൽ നീങ്ങാഞ്ഞയാൽ
ചത്തൊടുങ്ങീടിനാർ മിക്കതുമപ്പൊഴു-
തുറ്റുന്ന കാരുണ്യമോടഖിലേശ്വരൻ
വിശ്വംഭരൻ ഗരുഡോപരി വിദ്രുത-
മുച്ചൈസ്തരമായ ശംഖനാദത്തോടും
യുദ്ധം ഭയങ്കരമായ് ചെയ്തു നില്പതിൻ-
മദ്ധ്യേ തെളിഞ്ഞു വിളങ്ങിനാനീശ്വരൻ.
മുഗ്ദ്ധകിരീടവും കുണ്ഡലശോഭയും
സ്നിഗ്ദ്ധകടാക്ഷവും സുസ്മിതവക്ത്രവും
ശ്രീവത്സവത്സവും കൗസ്തുഭരത്നവും
ഗ്രീവാസുശോഭയുമംസഭായാഭയും
തൃക്കൈകളും തിരുവാഭരണങ്ങളും
ചക്രശംഖാബ്ജഗദാസിചാപങ്ങളും
ലക്ഷ്മീനിവാസവും മദ്ധ്യപ്രദേശവും
ലക്ഷണലക്ഷ്യമാന്നാഭീനളിനവും
പീതാംബരമുടയാടവിലാസവും
മീതേ വിളങ്ങിന കാഞ്ചനകാഞ്ചിയും
വാരെഴുമൂരുക്കളും മുഴങ്കാൽകളും
താരാർമകറം തടവീടും കഴൽകളും
പാദാംബുജങ്ങളുമംഗുലീജാലവും
മോദാൽ വിളങ്ങും നഖരനികരവും
കണ്ടുകണ്ടിണ്ടലൊഴിഞ്ഞു വൈകുണ്ഠമ-
ക്കൊണ്ടൽവർണ്ണം തൊഴുതീടിനാരേവരും.
കുണ്ഠത തീർന്നകത്തുണ്ടിൽ മുന്നേതന്നെ
കണ്ടിരുന്നീടിനോരൗത്താനപാദിയും
രണ്ടുമൊന്നിച്ചു കണ്ടുണ്ടായ കൗതുകാൽ
മണ്ടിയണഞ്ഞു നമസ്കരിച്ചീടിനാൻ
ഭക്തിയാമംബുധൗ വീണു മുഴകിനാൻ,
ചിത്തം കുളിർന്നു രോമാഞ്ചം കലന്നെഴും
വിഗ്രഹകമ്പവും, ഹർഷനേത്രാംബുവും,
ഗൽഗദവർണ്ണവാക്യങ്ങളും; കൂടവേ
തൃക്കാൽ തൊഴുതു ദാസോഹം ദിനംപ്രതി

---

ഉറ്റുന്ന = മനസ്സിൽ നിറഞ്ഞ. വൈകുണ്ഠമക്കൊണ്ടൽവർണ്ണം = വൈകുണ്ഠവാസിയായ വിഷ്ണുവിനെ. വിഗ്രഹകമ്പം = ദേഹത്തിൻെറ വിറയൽ.

രക്ഷതു മാമിതീത്യുക്ത്വാപി സാദരം
നില്ക്കുന്നവനെക്കൈക്കൊണ്ടൊഴിച്ചു
ഭക്തപ്രിയൻ ചിരിച്ചൻപോടരുൾചെയ്തു:
"കിം കിമിദം നൃപതേ! തവ സാഹസം
സങ്കടം ഭ്രാതാമാതൃനാശകാരണം
നിങ്കലുദിച്ചതു കുററമല്ലിങ്ങതു
ശങ്കരാജാദികൾക്കും വരുവൊന്നല്ലോ.
സർവ്വം പങ്കജസംഭവകല്പിത-
മുർവ്വീനിവാസികളാലനുഭാവിതം;
എന്നാലതിങ്കൽ സുഖദുഃഖമുണ്ടാക-
യെന്നുവരുന്നതു മായതൻ വൈഭവം;
മായയാ മൂടി മയങ്ങീടിക്കളികയെ-
ന്നായതു സർവസ്വഭാവമത്രേ ദൃഢം.
ഭാവമതിങ്കലുറയ്ക്കുന്നതെങ്കിലു-
മാവിരുള്ളാനന്ദബോധേന സന്തതം;
ലോകസ്വഭാവമനുസരിക്കെന്നതും
ലോകസ്വഭാവമായാവിഷയാനുഗതം.
മായാവിഷയത്തിലുണ്ടായ്‌വരുമോരോ-
കാര്യമിടപെട്ടു വൈരമെല്ലാരിലും
കാര്യാവസാനകാര്യത്തിങ്കലോക്കിലു-
ക്കാര്യം കലഹമായ്‌വന്നുകൂടും ദൃഢം.
പാരം കലഹിച്ചുനിന്നാലതുമൊരു
കാര്യവിനാശമായേ വരൂ കേവലം
ക്ഷത്രിയധർമ്മമാകുന്നതെന്നാലുമ-
ശ്ശത്രുക്കളോടു യുദ്ധം മുഹുരെങ്കിലും
നിശ്ചയം സാഹസമിത്രയുണ്ടാകരു-
തിച്ചെയ്തതു മതി പോരുമിപ്പോരിനി.
വാങ്ങിക്കയെന്നരുൾചെയ്തതു കേട്ടുടൻ
ശാർങ്ങ്‌ഗവരായുധനെത്തൊഴുതങ്ങഥ
ചെന്നു പെരുമ്പട വാങ്ങിച്ചു കൊണ്ടുപോ-
ന്നന്യൂനവേഗേന പിന്നെയും നാഥനെ
ദണ്ഡനമസ്കാരവും ചെയ്തു വന്ദിച്ചു
ധന്യപുമാനപേക്ഷിച്ചാൻ "ജഗല്പതേ!
മുന്നമേ തന്ന വരങ്ങൾ പോരായ്കയി-
ല്ലെന്നാലുമൊന്നുണ്ടിനിയുമത്യാഗ്രഹം.
സർവകാലം ഭവാനെന്മനഃപങ്കജേ
സർവൈകസാക്ഷിയായ് വാഴ്‌വതിവണ്ണമേ

---

രക്ഷതു മാം= എന്നെ രക്ഷിക്കട്ടെ. ഇത്യുക്ത്വാ=ഇങ്ങനെ പറഞ്ഞിട്ടു്. ശങ്കരാജാദികൾ=ശങ്കരൻ (ശിവൻ), അജൻ, (ബ്രഹ്മാവു്) തുടങ്ങിയവർ. വാങ്ങിക്ക=പിൻമാററുക.

സർവ്വാകൃതികളിലും ഭേദമെന്നിയേ
സർവദാ കണ്ടു പൂജിക്കായ്‌വരികയും
സർവമങ്ങെല്ലാം സമർപ്പിച്ചുകൊാംകയും
സർവൈകഭക്തിയും നീങ്ങാതെ സന്തതം
സർവാപരാധം ക്ഷമിച്ചടിയനിനി
സർവേശ! മേന്മേലനുഗ്രഹിക്കേണമേ
ദൈവമേ! കേവല''മെന്നപേക്ഷിച്ചവ-
നവ്യയൻതന്നെ നമസ്കരിച്ചീടിനാൻ.
കൈവല്യമുക്തിതാനേവമപേക്ഷിച്ച
ദിവ്യപുരുഷനിൽ താൻ പ്രസാദിച്ചുടൻ
''നന്നായ്‌വരും മേലിലെല്ലാം നിനക്കൊത്ത
വണ്ണ''മെന്നൻപോടരുൾചെയ്തു സാദരം
ചെമ്മേ സകലജനാനുഗ്രഹപരൻ
നിർമ്മായമാശു മറഞ്ഞരുളീടിനാൻ.
ധന്യനവൻ ഭഗവാനെ നിജ മനഃ-
കർണ്ണികാഗ്രേ ലയിപ്പിച്ചു വന്ദിച്ചുതാൻ
പിന്നെസ്സമരനിവൃത്തനായഞ്ജസാ-
ചെന്നു പുരിപുക്കു കീർത്ത്യാ വിളങ്ങിനാൻ.
കിന്നരേശാനുചരന്മാർ ജയിച്ചതി-
ല്ലെന്നാകിലുംതാൻ തെളിഞ്ഞു മേവീടിനാർ!
മന്നവനൗത്താനപാദി യജ്ഞേശമാ-
കന്ന യജ്ഞത്തെയും ചെയ്തു നിരന്തരം
തന്നുള്ളിൽ നാരായണങ്കലെഴുബ്ഭക്തിയും
നന്നായുറപ്പിച്ചിരുപത്താറായിരം
സംവത്സരം ധരാപാലനവും ചെയ്തു
ധർമ്മേണ വാണവസാനകാലേ മുദാ
തന്നുടെ നന്ദനന്മാരിൽവച്ചുത്കലൻ-
തന്നെ വാഴിച്ചു താൻ സർവവിരക്തനായ്
ശാന്തനായെല്ലാം ത്യജിച്ചു നിവൃത്തനായ്
ഭ്രാന്തജളബധിരാന്ധമൂകൈസ്സമം
സഞ്ചരിച്ചുർവിയിലുള്ള തീർത്ഥങ്ങളു-
മഞ്ചിതമാം മഹാക്ഷേത്രങ്ങളും കണ്ടു
സേവകൾ ചെയ്തുകൊണ്ടുത്തരയാം ദിശി
പാവനാകാരബോധാനന്ദനിർല്ലയൻ
ചെന്നു ബദര്യാശ്രമം പുക്കവിടെയ-
ങ്ങനവഹമാനന്ദമോടെ വസിച്ചവൻ,
തന്നുള്ളിൽ നാരായണസ്വരൂപത്തെയും

---

സമരനിവൃത്തൻ = യുദ്ധത്തിൽനിന്നു വിരമിച്ചവൻ. കിന്നരേശൻ = വൈശ്രവണൻ. ഔത്താനപാദിയജ്ഞേശം = ധ്രുവന്റെ യാഗം.

ധന്യപുരുഷന്മാരപ്പിച്ചനുദിനം
ക്ഷേത്യാ മനഃപൂജയും ചെയ്ത സന്തത-
മൊക്കെയും തല്ക്കാരണാത്മനി സൂക്ഷ്മതേ
ചേത്തു ലയിപ്പിച്ചു താൻ പരബ്രഹ്മണി
ചേത്തുകൊണ്ടാനഖിലാത്മാഗ്രതത്തപവും
മൂത്തിമാനിങ്ങനെ ചേത്തു ലയിച്ചനാ-
ളാത്താത്തിനാശനന്തന്നനുജ്ഞാവശാൽ
വന്നു സുനന്ദനന്ദന്മാർ മനോഹരിതാ-
നന്ദദിവ്യാകാശയാനോപരി മുദാ
മന്നവന്തന്നെയും ചേത്തിരുത്തിപ്പരി-
വന്ദ്യമധുരസംഭാഷണാദ്യൈരലം
സമ്മാനമാദ്യൈരധികം രമിപ്പിച്ചു
രമ്യാശയാ കൊണ്ടുപോയങ്ങുചെന്നുടൻ
ത്രൈലോക്യമുത്ക്രമ്യ ദിവ്യസ്വയംജ്യോതി-
രാലംബവേഗാശ്രയഭ്രമണോപരി
സർവലോകങ്ങളും കണ്ടുകണ്ടനപഹം
സർവരും തന്നുടെ കീഴായതിന്മീതേ
സർവസൗഖ്യത്തോടധോഗതിയെന്നിയേ
സർവകാലം വിഷ്ണുഭക്തിപ്രസന്നനായ്
വാഴ്കെന്നിരുത്തിവച്ചാഹന്ത വന്ദിച്ചു
ലോകേശഭക്തരാലും ബഹുപൂജ്യനായ്
വാണാനനിശമിനിയും തഥാകൃതി
വാണീടമാചന്ദ്രതാരകാന്തം മുദാ.
ഇങ്ങനെയെല്ലാം ധ്രുവചരിതത്തെയൊ-
ട്ടിങ്ങു സംക്ഷേപിച്ചു ചൊല്ലിയതീദൃശം
തിങ്ങുമാനന്ദരസംപൂണ്ടു ചൊല്ലിലു-
മങ്ങതികൗതുകമുൾക്കൊണ്ടു കേൾക്കിലും
വന്നുകൂടീടും ദുരിതവിനാശനം
പിന്നെയൊടുക്കത്തു മോക്ഷവും നിർണ്ണയം.
ഇത്ഥമാത്മാനന്ദശുദ്ധിദമാം ധ്രുവ-
വൃത്തം പ്രചേതാക്കൾ ചെയ്ത സത്രാന്തരേ
തത്ര സഭാന്തരത്തിങ്കൽ വീണാധര-
നത്യന്തമാനന്ദമുൾക്കൊണ്ടു പാടിനാൻ.

## ധ്രുവൻെറ സന്തതിചരിത്രം

ചിത്തംതെളിഞ്ഞുന്നു മൈത്രേയവാക്കു കേ-
ട്ടത്യാദരാലുടനപ്രചേതാക്കളെ
സത്യം ഗ്രഹീതുമപേക്ഷിച്ചളവുട-

പരിവന്ദ്യ = വണങ്ങിയിട്ട്. ഉത്ക്രമ്യ = കടന്നിട്ട്. ആചന്ദ്രതാരകാന്തം = ചന്ദ്രനും നക്ഷത്രങ്ങളുമുള്ള കാലംവരെ. സത്രാന്തരേ = യാഗമദ്ധ്യത്തിൽ.

നന്തരം ക്ഷത്താവിനോടരുരംചെയ്യുന്നു:
തദ്ധ്രുവൻതൻ കലത്തിങ്കലുള്ളോർ ചില-
രത്രേ പുനരപ്രചേതാക്കളൊയത്തും
പുത്രൻ ധ്രുവനല്ലലവനൻ തൻപിതാ
മുക്തനായ്പോയോരനന്തരം താൻതഥാ
പൃഥ്വീപരിപാലനത്തിന്നഭിരുചി
ചിത്തേ പെരികയുണ്ടായീല, ശാന്തനായ്
നിത്യം പരബ്രഹ്മതല്പരനായാത്മ-
തത്ത്വാർത്ഥവിജ്ഞാനിയായ് ചമഞ്ഞീടിനാൻ.
തൽപ്രഭാവം കണ്ടു ഭൂപരിപാലന-
ശില്പമൊഴിഞ്ഞു രാജത്വം ഭവിക്കയാൽ
സത്വരം തൽപ്രജാവർഗ്ഗമൊരുമിച്ചു
ചിത്രപരിത്രവാനാം ധ്രുവപുത്രനെ
വത്സനാം വത്സനെ വാഴിച്ചിതങ്ങവൻ-
പുത്രനാകുന്നതു പുഷ്പാർണ്ണനെന്നവൻ
പുഷ്പാർണ്ണപത്നിയാകും പ്രഭ പെററത-
ങ്ങപ്രാതരും ബത മദ്ധ്യന്ദിനാസ്സനും
മററു, പ്രദോഷൻ നിശീഥനും വ്യുഷ്ടനും
പെററുടൻ ദോഷ, തന്നുജന്മാരെന്നതിൽ
വ്യുഷ്ടനാകുന്നവൻ വാണാനനന്തരം.
വ്യുഷ്ടജൻ സർവ്വതേജസ്സു ചക്ഷുസ്സജൻ
തല്പുത്രനാം മനു തല്പുത്രനൽബണൻ.
തല്പുത്രനംഗനാകുന്നവൻ താൻ മുദാ
വിശ്വംഭരാപരിപാലനതല്പര-
നശ്വമേധക്രിയയാ യജിക്കും വിധൌ
നിർജ്ജരന്മാർ ഹവിർഭാഗത്തിനായിങ്ങു
നിർഗ്ഗമിച്ചീലയെന്നൃത്വിക്കുകൾ ചൊന്നാർ.
തൽക്കാരണമറിവാൻ സദസ്യന്മാരോ-
ടക്കാലമങ്ങവൻ ചോദിച്ചതിന്നവർ
ചൊന്നാർ, "നിനക്കപത്യം ഭവിയായ്ക്കകൊ-
ണ്ടിങ്ങു വരാഞ്ഞു ഹവിർഭാഗഭോജികൾ
എന്നാലുടൻ ജഗന്നായകാജ്ഞാവശാൽ
ഇന്നു നിനക്കപത്യം ഭവിച്ചീടിനാൽ
ഉള്ളകാലംകൊണ്ടു ദേവകൾ വന്നുടൻ
കൊള്ളും ഹവിർഭാഗ" മെന്നു സദസ്യന്മാർ
ചൊല്ലിയതാഹന്ത! കേട്ടു നൃപോത്തമൻ

---

ചിത്രചരിത്രവാൻ = വിചിത്രമായ വൃത്താന്തത്തോടു കൂടിയവൻ. വത്സനാം വത്സനേ = കുട്ടിയായ വത്സനെ. യജിക്കുംവിധൌ = യാഗം ചെയ്യുമ്പോൾ. ഹവിർഭാഗഭോജികൾ = ഹോമഭാഗം ഭുജിക്കുന്നവർ (സ്വീകരിക്കുന്നവർ).

നല്ലൊരു പുത്രകാമേഷ്ടി തുടങ്ങിനാൻ.
തത്ര കശ്ചിദ്ദിവ്യപൂരുഷനപ്പൊഴു-
ത്തുത്ഥായ കുണ്ഡത്തിൽനിന്നവന്തന്നുടെ
ഹസ്തേ പരിപൂൎണ്ണപൊൻപാത്രപായസ-
മത്യാദരേണ ഹോതാവു കൈക്കൊണ്ടുടൻ
പൃത്ഥ്വീശനങ്ങു കൊടുത്തിതു ഭൂപതി-
സത്തമൻ വാങ്ങി; ഹർഷാതിശയാത്മനാ
സത്വരം ചെമ്മേയതിന്നു സുനീഥയാം
പത്നിക്കു നൽകിയതങ്ങവളും തഥാ
വാങ്ങിപ്പരിചോടശിച്ചു ഭൎത്താവിനെ-
ത്താങ്ങിപ്പുണൎന്നു ലഭിച്ചിതു ഗർഭവും,
വേനനെന്നിങ്ങനെ പേരായിരിപ്പൊരു
സൂനുതന്നെയവൾ പെററുള്ളനാ,ളവൻ
മൃത്യുവിൻ ദൗഹിത്രനാകയാലും തനി-
കത്തവമാം ഹവിസ്സേററമശ്രദ്ധമായ്
വൎത്തിക്കയാലുമധാർമ്മികനായ് ചമ-
ഞ്ഞത്രയും കശ്മലനായാൻ ചെറിയന്നേ.
പുത്രനെശ്ശിക്ഷിച്ചനേകം പ്രകാരത്തി-
ലത്യന്തമേററം പണിപ്പെട്ടിതംഗനും.
തച്ശിക്ഷയാലവനേതും വഴിവരാ-
ഞ്ഞച്ഛനും ദുഃഖിതനായാനനുദിനം
പുത്രൻ വശമല്ലയായ്കയാലെന്തിനി-
ങ്ങൎത്ഥരാജ്യാദികളെന്ന വൈരാഗ്യവും
ചിത്തേ വളൎന്നു മുഴുത്തനിശം നിജ
യത്നമശേഷമൊഴിച്ചു ഭൂപാലകൻ
രാത്രിയിൽ രാജ്യവും ത്യക്ത്വാപി മാനസേ
ചീൎത്തഴൽ തീൎത്തു പുറപ്പെട്ടു പോയവൻ.
തീൎത്ഥങ്ങളാടിയാടിത്തിരുനാമവും
കീൎത്തനംചെയ്തു ഗതി ലഭിച്ചീടിനാൻ.
രാജ്യനിവാസികളെന്തിനി നല്ലതെ-
ന്നോൎച്ചു മുഴുത്തുകല്പിച്ചൃഷിവൎഗ്ഗവും
ത്യാജ്യമല്ലെന്നുറച്ചവർ വേനനെ
രാജ്യാധിപത്യാൎത്ഥമാക്കിക്കൊണ്ടിരുത്തിനാർ.
ദുർവൃത്തനാകിയ വേനനുമിങ്ങനെ
സൎവ്വാൎത്ഥമെല്ലാം തനിക്കായ് ചമഞ്ഞപ്പോൾ
നിർമ്മരിയാദങ്ങൾ ചെയ്തഹോ! ഭൂമിയിൽ
ധർമ്മമാൎഗ്ഗങ്ങളെല്ലാമൊഴിച്ചീടിനാൻ.

---

ഹർഷാതിശയാത്മനാ = സന്തോഷാത്ഭുതങ്ങൾ നിറഞ്ഞവനായിട്ട്. ദൗഹിത്രൻ = പുത്രിയുടെ പുത്രൻ. ദുർവൃത്തൻ = ദുഷ്ടൻ.

ദുഷ്ടരായുള്ളവരെല്ലാം ഭയപ്പെട്ടു
ദുഷ്ടത വേനങ്കലാക്കിയൊളിച്ചപ്പോൾ
ശിഷ്ടരാം സാധുക്കൾതമ്മെയുപദ്രവി-
ച്ചൊട്ടും പൊറുതിയില്ലാതെ കണ്ടാക്കിനാൻ
നിത്യം ജഗത്തിങ്കൽ നാഥനാകുന്നതി-
പൃത്ഥ്വീശനായ ഞാനെന്നു നിനച്ചവൻ
കഷ്ടം ജഗത്തിങ്കലീശ്വരനായതും
ദുഷ്ടനായുള്ള ഞാനെന്നുറച്ചീടിനാൻ,
എന്നെയല്ലാതെ മററാരെയും കണ്ടിനി
വന്ദിച്ചു പൂജിക്കരുതൊരു ഭൃതരും
ഞാനൊഴിഞ്ഞില്ലൊരു നാഥനലകിതിൽ
നൂനമെന്നെബ്ഭജിക്കേണമെല്ലാവരും.
നാരായണനെയുമീശാനനെയുമ-
ഞ്ഞാരും വണങ്ങരുതെന്തവരാൽ ഫലം?
നാമംജപിപ്പതെൻറതൊഴിഞ്ഞാരുമി-
പ്പാർമേലരുതിനിയെന്നേവമാദിയാം
നീതി നടത്തുകയാലധികം സഹി-
യാതെ വലഞ്ഞുഴന്നീടിനാരേവരും
വാനവരും മുനിമാരുമതു കണ്ടു
ദീനതപൂണ്ടു ധർമ്മത്തെ നടത്തുവാൻ
കൂടിനിരൂപിച്ചു വേനനെച്ചെന്നു ക-
ണ്ടാടലൊഴിഞ്ഞു സാമാദ്യുപായങ്ങളാൽ
നാനാവിധം ധർമ്മനീതികൾ ചൊന്നത-
ജ്ഞാനിതാനാദരിച്ചീല ചെററുമേ.
കോപം മുഴുത്തൃഷിമാർ മഹാപാപിയെ-
ത്താപേന ഹുങ്കാരംകൊണ്ടു വധംചെയ്താർ.
പോയാർ പുനരവരാശ്രമന്തോറുമ-
ഞ്ഞായതലോചനയായ സുനീഥിയും
മാരിതനായവന്തന്നെ വിദ്യാബലാൽ
ധീരതയാ ബത! കാത്തുകൊണ്ടീടിനാൾ.

## പൃഥുചക്രവർത്തിയുടെ ചരിത്രം

അക്കാലമങ്ങു മുനിമാരൊരുനാള-
പത്യാർത്ഥമായ്ക്കടഞ്ഞാരവൻതൻതുട;
തത്രതദൈവ കറുത്ത കുറിയൊരു
മർത്ത്യൻ വിരൂപനായുത്ഭവിച്ചീടിനാൻ
തത്പുരുഷൻ മുനിമാരെത്തൊഴുതു "ഞാ-

---

സാമാദ്യുപായങ്ങൾ = സാമം, ദാനം, ഭേദം, ദണ്ഡം എന്ന നാല് ഉപായങ്ങൾ. മാരിതനായവൻ = കൊല്ലപ്പെട്ടവൻ. അപത്യാർത്ഥം = സന്തതിലാഭത്തിനായി. തദൈവ = അപ്പോൾത്തന്നെ.

നിപ്പോളിനിയെന്തുവേണ്ട'' തെന്നിങ്ങനെ
ചോദിച്ചകാലം ''നിഷീദ''യെന്നഞ്ജസാ
വാദിച്ചതമ്മുനിമാരത്തു കാരണം
പാരിൽ നിഷാദനായ്‌വന്നാനവനുടെ
പാരമ്പര്യം നിഷാദാന്വയമായത്തും.
പിന്നെ മുനികൾ കരങ്ങൾ രണ്ടും കട-
യുന്നകാലം ഭവിച്ചു മിഥുനം ബലാൽ.
ഹുന്നത്തു കണ്ടരുൾചെയ്തു മുനികളു-
മിന്നിവൻ വിഷ്ണുതന്നംശാവതാരകൻ
പെണ്ണിവളിന്ദിരതന്നംശമായത്തും
നിർണ്ണയം രാജകുലത്തിന്നു സന്തതം
കീർത്തിവളർത്തുവാനാളായത്തുകൊണ്ടു
പാർത്ഥിവൻതാൻ പൃഥുവെന്നതിഖ്യാതിമാൻ.
മാധവീമൊഴിയിവളർച്ചിസ്സുബാഹുപ-
ദ്മോദ്ധൃതയെന്നരുൾചെയ്തു പൃഥുവിനെ
ധാത്രീസുരാദികളെല്ലാം പ്രശംസിച്ചു
കീർത്തിച്ചിതേററം ബഹുമതിയോടപ്പോൾ
നാസ്തിയായ്പ്പോയ ധർമ്മസ്ഥിതി ചേർത്തുട-
നാസ്ഥയാ സമ്പ്രീതി നീളെ നടത്തുവാൻ
പാർത്ഥിവസ്ഥാനം പരിചോടു പൂർണ്ണമാ-
യാർത്തിയൊഴിച്ചിപ്രപഞ്ചരക്ഷാർത്ഥമായ്
മൂർത്തികൾ മൂവരുമിന്ദ്രാദിലോകപാ-
ലോത്തമന്മാരുമഖിലാമരൗഘവും
കാൽക്ഷണമാത്രയാ വന്നുകൂടീടിനാ-
രീക്ഷണേന്ദ്ര്യാത്മനാമീശ്വരൻതൻ മുമ്പിൽ
രാജ്യപരിപാലനാർത്ഥമഭിഷേക-
യോഗ്യക്രിയസ്സുവന്നൊന്നിച്ചുനിന്നതിൽ
ഓരോജനങ്ങളോരോന്നിഹ കൊണ്ടുവ-
ന്നാരൂഢമോദാൽ കൊടുത്താരഖിലവും.
സിംഹാസനം കുബേരൻ, വരുണൻ കുട,
മോഹനമായ വെൺചാമരം മാരുതൻ,
ഇന്ദ്രൻ കിരീടം, യമൻ ദണ്ഡവും, ധര-
ണീന്ദ്രനു വർമ്മം സരോജഭൂ, ഭാരതി
മുത്തുപ്പടം, വിഷ്ണുനാരായണൻ പരൻ
ഭക്തനാം ഭൂപാലകന്നു സുദർശന-
ചക്രവും, അവ്യാഹതശ്രീയം പത്മിനി,
ചക്രികുലപരിഭൂഷണനീശ്വരൻ

---

നിഷാദൻ = കാട്ടാളൻ. മിഥുനം = പുരുഷനും സ്ത്രീയും ചേർന്ന ദ്വന്ദ്വം. ചക്രികുലപരിഭൂഷണൻ = സർപ്പകുലത്തിന്ന് അലങ്കാരമായുള്ളവൻ; അനന്തൻ.

ഖഡ്ഗം ദശചന്ദ്ര, മദ്രിജാ ചർമ്മസൗ-
മുഖ്യശതചന്ദ്രമശ്വം നിശാകരൻ,
വിശ്വകർമ്മാവു തേര, ഗ്നിധനു, രതി-
രശ്മിമയവിശിഖാൻസ്വാനഹസ്കരൻ,
പൃഥ്വി മെതിയടി, ശംഖം സമുദ്രവും,
ഇത്ഥം മഹത്തുക്കളെല്ലാം യഥാക്രമം
ശക്ത്യുപകാരങ്ങളെക്കൊടുത്തീടിനാ-
രത്യാദരേണ പൃഥുവിനു കേവലം;
ദേവഗന്ധർവ്വസംഘം മുദാ പാടിനാർ
ദേവകളപ്സരസ്ത്രീകളാടീടിനാർ
ദേവവാദ്യങ്ങളും ഘോഷിച്ചിതേററവും
പുഷ്പവർഷം ചെയ്താർ സിദ്ധസമൂഹവും;
തൽക്ഷണം സൂതാദികളാൽ സ്തുതിപ്പത-
ങ്ങക്കാലമപ്പൃഥു കേട്ടു ചൊല്ലീടിനാൻ:
"നിങ്ങളെന്തിന്നായിവിടെ ഗുണങ്ങള-
ഞ്ഞൊന്നുമില്ലാതവനെ സ്തുതിച്ചീടുന്നു?
തങ്ങാം ഗുണപ്രസിദ്ധന്മാരതാകില്വ-
മെങ്ങും സ്തുതിപ്പിക്കുമാറില്ലവർകളും;
ഞാനോ ഗുണരഹിതൻ തുലോമനവഹം
നൂനം പ്രസിദ്ധനായേ പുകഴാവിതും."
എവം പൃഥുവചനേനവന്ദിച്ചവ-
രേവരും നിന്നതു കണ്ടു മുനികളാൽ
പ്രേരിതരായ് സ്തുതിച്ചാർ മുതിർന്നേററവും
പൂരിതൈശ്വര്യപ്രസിദ്ധഗുണൈരലം.
തത്ക്ഷണേ തത്സ്തുതിപാഠകന്മാർ മുത-
ലൊക്കെ പ്രകൃതിഭൃത്യാദികരംകളും പരം
വിദ്വത് പ്രഭൃതികരംകളും മുഹുരങ്ങു ഭൂ-
നിർജ്ജരാദ്യാഖിലവർണ്ണികരംകളും ധ്രുവം
സർവ്വാർത്ഥസമ്പത്സമൃദ്ധികളും കൊടു-
ത്തുർവ്വരാധീശൻ കൃപയാ വിളങ്ങിനാൻ.
സർവ്വഗുണാലയനാം നൃപനങ്ങനെ
സർവൈകപാലകനായിരിക്കും വിധൗ
സർവ്വരുമന്നമർത്ഥിച്ചുകൊണ്ടീടിനാർ;
സർവംസഹാവരനും വിചാരിച്ചുടൻ
ഭൂമിയോടർത്ഥിച്ചതിന്നു ധരിത്രിയും
താമസിച്ചങ്ങു കാട്ടാഞ്ഞതു കാരണം
"നിങ്കൽ മറഞ്ഞു ലയിക്കുമന്നങ്ങളി-
ന്നെങ്കലമ്പോടു നീ തന്നതില്ലെങ്കിലോ

---

ഉർവ്വരാധീശൻ = രാജാവ്. സർവംസഹ = ഭൂമി.

സങ്കടം തീരുകയില്ല പ്രജകൾക്കു
സങ്കടത്തിൽ കൃപയില്ലാത്ത നിന്നെ ഞാൻ
ബാധിപ്പതിന്നു മടിക്കയി”ല്ലെന്നതി-
ക്രോധിച്ചു വില്ലും കുഴിയെക്കുലച്ചുടൻ
വേഗാലൊരു ശരവും തൊടുത്താശു താൻ
ദ്രാഗ്ഗഭീരത്തോടുകൂടെയടുക്കുമ്പോൾ.
പേടി കലർന്നു പശുവേഷമായ് ചമ-
ഞ്ഞോടിത്തുടങ്ങിനാളാടൽപൂണ്ടുർവ്വിയും.
കൂടെത്തുടർന്നു പിന്നാലെ നൃപതിയും
കൂടെയെത്തീടിനാനോടിയോടി ദ്രുതം.
പാടേ പരക്കെപ്പലദിശയിങ്കലു-
മോടിത്തളർന്നോരാധാരമില്ലാഞ്ഞവൾ
പിന്നെ പൃഥുവിനെത്തന്നെ നമസ്കരി-
ച്ചന്യൂനമന്യുവേഗേന ചൊല്ലീടിനാൾ:
“മന്നവ സർവധർമ്മജ്ഞനാം നീ ജഗ-
ത്തിന്നു ഗുണങ്ങൾ വരുത്തുവാനല്ലയോ
വന്നവതീർണ്ണനായുള്ള കൃപാലുവാ-
കുന്ന ഭവാനിങ്ങപരാധമെന്നിയേ
നിന്നോരഗതിയായേറ്റമുഴന്നോരു
തന്വ്യാം ഭവാനൊഴിഞ്ഞില്ലൊരാധാരവും
എന്തോരപരാധമെങ്കലാമ്മാറു ക-
ണ്ടന്തരേ മാം വധിച്ചീടുവാനോർക്കുന്നു?
ചിന്തിക്കിലെങ്കലൊഴിഞ്ഞെവിടത്തിലി-
ജ്ജന്തുക്കളെവച്ചു രക്ഷിച്ചുകൊള്ളുന്നു?
പണ്ടു പാതാളേ മറച്ചന്നു പന്നിയായ്
കണ്ടകനെക്കൊന്നുകൊണ്ടുപോന്നെന്നെയും
കുണ്ഠതതീർത്തിരുത്തിപ്പരിപാലിച്ചു
കൊണ്ടൽവർണ്ണപ്രഭോ! പാലയ മേലിലും.”
തൊണ്ടു വിറച്ചു കരഞ്ഞഴൽതേടി നി-
ന്നിണ്ടൽ മുഴുത്തു പശുരൂപിണിഭൂമി-
വാക്കുകളിങ്ങനെ കേട്ടവൾ തന്മുഖം
നോക്കിച്ചിരിച്ചു കോപിച്ചു നൃപേന്ദ്രനും
ചൊല്ലിനാ”നെത്രയും നന്നുനന്നിന്നു നീ
ചൊല്ലിനാലെൻവശയല്ലാതെ നിന്നെ ഞാൻ
കൊല്ലുവനെല്ലാർക്കുമാശ്രയമായുള്ള-
തല്ലോ ത്വദന്നമെന്നുള്ളതതിനെ നീ
നിങ്കൽ മറച്ചു ലയിപ്പിച്ചു കാരണം

ദ്രാഗ്ഗഭീരം ദ്രാക് + ഗഭീരം. ദ്രാക് = പെട്ടെന്ന്; വേഗത്തിൽ. അന്യൂനമന്യു = വലിയ കോപം. ദിശ = ദിക്ക്; ഭാഗം. തന്വ്യാം = സ്ത്രീക്ക്.

സങ്കടമുണ്ടിജ്ജഗദ്വാസികൾക്കെല്ലാം.
എന്നാലഖിലർക്കുമുണ്ടായ സങ്കടം
നിന്നെ വധിച്ചൊഴിച്ചിന്നു ഞാനെന്നുടെ
യോഗബലേന പ്രപഞ്ചം ഭരിപ്പനി-
ങ്ങാകുലമേതുമെനിക്കില്ലതിനെടോ!
കേളെ''ന്നുടൻ പൃഥു ചൊന്നതു കേട്ടകം
കാളിയെരിഞ്ഞഴൽപൂണ്ടു തന്മാനസേ
ഭീതി നടേതിലുമേററം വളർന്നതി-
നീതിമാനെത്തൊഴുതാശു ചൊല്ലീടിനാൾ:
''അന്നം സകലർക്കുമാശ്രയമായുള്ള-
തെന്നരുൾചെയ്തതവ്വണ്ണമല്ലാതെയായ്
വന്നിതിങ്ങെങ്കലധർമ്മികൾക്കെന്നി മ-
റ്റന്നാദി സമ്പൽസമൃദ്ധിയില്ലാർക്കുമേ;
സജ്ജനം നിഷ്കിഞ്ചനരായുള്ളവരഹോ!
യജ്ഞാദി കർമ്മങ്ങളൊക്കെ മാഞ്ഞു തുലോം.
തൽക്കാരണാലൊഴിഞ്ഞു ഹവിർഭാഗങ്ങ-
ളൊക്കെയെല്ലാർക്കുമെന്നാകയാൽ ഞാൻ തദാ
സംഹരിച്ചീടിനേനോഷധിവർഗ്ഗമെ-
ന്നീവണ്ണമുള്ള പരമാർത്ഥമൊക്കവേ
നീയറിഞ്ഞിത്ഥമെല്ലാമുപായങ്ങളാൽ-
മായമൊഴിഞ്ഞു കൈക്കൊണ്ടെങ്കിൽ മേലിലും
കീഴിലെപ്പോലെ നടത്തിയിരുത്തുക
പാഴായ് ചമയാതെ ധർമ്മനീത്യാ ചിരം.''
ഭൂമിതൻ വാക്കുകളിങ്ങനെ കേട്ടുടൻ
ഭൂമീശ്വരനാം പൃഥുവഥ തൽക്ഷണേ
മാനുഷർക്കാദ്യനായീടും മനുവിനെ
താനൊരു വത്സമാക്കിക്കൊണ്ടു തൻ കയ്യിൽ
മോദം കലർന്നോഷധികളെയൊക്കവേ
സാദരം ചെമ്മേ കറന്നുകൊണ്ടീടിനാൻ.
കേവലമെന്നതു കണ്ടു മററുള്ളവ-
രേവരും തത്തദുപകൃതാർത്ഥങ്ങളെ
പോതങ്ങളായ് പ്രധാനന്മാരെയും ചേർത്തു
നൂതനമായ് കറന്നീടിനാരൊക്കെയും.
വാഗീശവത്സമായോജ്യ മുതിർന്നൃഷി-
മാർ കറന്നാരിന്ദ്രിയങ്ങളിൽ ഛന്ദാംസി;
ദേവകളിന്ദ്രനെ വത്സമാക്കിസ്സുധാ-
മാവിർമ്മുദാ കറന്നാർ സുവർണ്ണാകൃതേ

---

നിഷ്കിഞ്ചനർ=ദരിദ്രർ. ധർമ്മനീത്യാ=ധർമ്മനീതിയാൽ. വത്സം=പശുക്കുട്ടി. തത്തദുപകൃതാർത്ഥങ്ങൾ=അതാതിനുപകരിക്കുന്ന വസ്തുക്കൾ. ഛന്ദാംസി=ഛന്ദസ്സുകളെ. സുധാം=അമൃതത്തെ.

ഭാജനേ; ദാനവർ പ്രഹ്ലാദനാലയോ-
ഭാജനേ മദ്യം കറന്നുകൊണ്ടീടിനാർ;
ഗന്ധർവന്മാരഹോ വിശ്വാവസുവിനെ-
ബ്ബന്ധിച്ചുടൻ കറന്നീടിനാർ ഗാന്ധർവം
പങ്കേരുഹേ;-ര്യമ്ണാ പിന്നെപ്പിതൃക്കളും
മൺകലം പച്ചയിൽ കവ്യം കറന്നിതു.
സിദ്ധന്മാരക്കപിലാചാര്യനെച്ചേർത്തു
നിർത്തിക്കറന്നു ഖേകല്പനാസിദ്ധിയും;
മായാവികൾ മയനാലന്തർദ്ധാനവും
മായാമയം കറന്നാരഹോ മായയിൽ;
പ്രേതപിശാചഭൂതങ്ങൾ ഭൂതേശനെ-
പ്പോതമാക്കിക്കൊണ്ടു മുണ്ഡേനാപിരക്തവും;
സർവനാഗങ്ങളും തക്ഷകനാൽ വിഷം;
തൽ പ്രകാരേണ യവസം പശുക്കളും;
ഗോവൃഷത്താൽ കറന്നാർ; വടം വത്സമായ്
ഏവം പയസ്സു കറന്നു തരുക്കളും;
പർവതങ്ങൾ തുഷാരാദ്രിവത്സേന തൽ-
സർവധാതുക്കളെയും കറന്നീടിനാർ.
ഏവമെല്ലാവരും തത്തൽസ്വജാതിയി-
ലേവം പ്രധാനമെന്നാലവതന്നെയും
പോതമായ്ത്തത്തദുചിതപാത്രങ്ങളി-
ലേതേതു വേണ്ടതെല്ലാം കറന്നീടിനാർ.
ഇങ്ങനെ സർവരും തങ്ങൾക്കു വേണ്ടുന്ന-
തങ്ങു കറന്നുകൊണ്ടോരുശേഷം തദാ
പിന്നെദ്ധരിത്രിയെയാശ്വസിപ്പിച്ചുടൻ
മുന്നമിരുന്നവണ്ണം വസിപ്പിച്ചു താൻ,
കുന്നും മലയും കുഴിയും മുഴകളും
ഒന്നുപോലെ നിരത്തിച്ചമച്ചീടുവാൻ
തന്നുടെ വില്ലും ധരിച്ചുകൊണ്ടെങ്ങുമേ
മന്നവനാഹന്ത! നീളേ നടന്നുടൻ
ചെമ്മേ ഗിരികൂടവൃന്ദങ്ങളൊക്കെയും
അമ്മാനവേന്ദ്രൻ ധനുഷ്കോടാഗ്രേണതാൻ
കുത്തിത്തകർത്തു പൊടിച്ചു നിരത്തിനാൻ;
ഒത്തൊരുമിച്ചു നിരന്നിതു ധാത്രിയും.
മിക്കതുമന്നതു കണ്ടു മുതിർന്നുട-
നൊക്കെക്കൊടുത്താനവരവർക്കായ് മുദാ.
സസ്യസമ്പൂർണ്ണയായ്‌വന്നിതു ധാത്രിയും

---

അയോഭാജനേ = ഇരുമ്പുപാത്രത്തിൽ. പങ്കേരുഹേ + അര്യമ്ണാ = സൂര്യനാൽ താമരകളും. കവ്യം = പിതൃതർപ്പണദ്രവ്യങ്ങൾ. ഗിരികൂടവൃന്ദം = പർവതങ്ങളുടെ കൊടുമുടിനിര.

തസ്യ തസ്യൈവ ഹിതയായനുദിനം
വത്തിച്ചിതപ്പൃഥിവീശഗുണങ്ങളാൽ
നിത്യസുഖംപൂണ്ടിതൊക്കെ പ്രജകളും.
അങ്ങനെ ചെല്ലുന്ന കാലം നരവര-
നങ്ങൊരു വാജിമേധത്തിനായ്ക്കൊണ്ടുടൻ
കോപ്പിട്ടു ദീക്ഷപുക്കമ്പോടു സംപ്രതി
താല്പര്യമോടു യജിച്ചുതുടങ്ങിനാൻ.
യജ്ഞസമ്പൂർണ്ണസമൃദ്ധി കണ്ടങ്ങതു
നിർജ്ജരേന്ദ്രൻ പരിചോടടക്കം വിധൗ
തൻ പദഭ്രംശം വരുമെന്ന ശങ്കയാ
വിഘ്നമിതിന്നു വരുത്താവതെങ്ങനെ
വിഘ്നമിങ്ങെനിക്കെന്നു ചിന്തിച്ചവ-
നന്തരിലാമ്മാറു കല്പിച്ചു സാമ്പ്രതം
യജ്ഞപശുവിനെക്കട്ടുകൊണ്ടീടിനാ-
നജ്ഞാനിയാമമരേന്ദ്രനനക്ഷണം.
കാട്ടികൊട്ടത്തിതങ്ങത്രിയുമപ്പൊഴു-
താട്ടിയടുത്താനുട ന്റ്പൃഥുപുത്രനും,
വില്ലും കുഴിയെകളലച്ചൊരു സായകം
വല്ലഭമോടുംകൊണ്ടെടുത്തടുത്താനവൻ
നില്ലുനില്ലെന്നു പറഞ്ഞവനങ്ങനെ
ചെല്ലുന്നതാഹന്ത! കണ്ടമരേന്ദ്രനും
പാഷണ്ഡവേഷം ധരിച്ചുകൊണ്ടീടിനാൻ.
വേഷമതു ബത! കണ്ടു നൃപാത്മജൻ
കൊല്ലാതെ മെല്ലെ വാങ്ങീടനാൻ കൂടവേ
''ചെല്ലെ''ന്നിതത്രിചൊല്ലാലവൻ പിന്നെയും
വല്ലാതെ കോപിച്ചു ചൊല്ലുന്നളവ്വതാൻ
അല്ലൽ മുഴുത്തു പേടിച്ചു കുതിരയും-
വിട്ടും കളഞ്ഞു മറഞ്ഞു മണ്ടീടിനാൻ.
പെട്ടെന്നതു കണ്ടു ഭൂപതിപുത്രനും
അശ്വമതിനെയുംകൊണ്ടിങ്ങു പോന്നുതാ-
നച്ഛന്റെ മുമ്പിലാക്കിത്തൊഴുതീടിനാൻ.
പുത്രവിദഗ്ദ്ധത കണ്ടു തെളിഞ്ഞുട-
നെത്രയും സ്നേഹമോടുംകൊണ്ടവനീശ്വരൻ
ചേർത്തു പുണർന്നു വിജിതാശ്വനെന്നു പേ-
രാസ്ഥയാ താൻ വിളിച്ചീടിനാനക്ഷണേ.
പിന്നെയും പാരം കൊട്ടതായ്ച്ചമഞ്ഞിരുക്കും-
തന്നിൽ വന്നിന്ദ്രൻ പരിചോടു താന്തന്നെ

---

തസ്യതസ്യൈവ=അവനവനുതന്നെ. വാജിമേധം=അശ്വമേധയാഗം. തൻ പദഭ്രംശം=തന്റെ സ്ഥാനത്തിനു മാററം.

വാജിയും കട്ടുകൊണ്ടോടിനാനന്ത്രിയും
വ്യാജമൊഴിഞ്ഞു കാട്ടികൊടുത്തീടിനാൻ;
കേവലമേവം പല തടയും ചെന്നു
ഭൂവരനന്ദനൻ വീണ്ടുകൊണ്ടീടിനാൻ.
അന്നു ദേവേന്ദ്രനാലാധൃതമായതാ-
കുന്നതോരോന്നു പാഷണ്ഡവേഷങ്ങളാംപോൽ.
മന്നവനിങ്ങനെ ചെയ്ത ദേവേന്ദ്രനെ-
ക്കൊന്നൊഴിഞ്ഞെന്നുമയസ്സയില്ലെന്നു താൻ-
തന്നെ ധനുസ്സും കുഴിയെക്കലെച്ചുടൻ
വഹ്നികീലാസമമായൊരു ബാണവും
സന്നാഹമോട്ട തൊടുത്തടുത്താനതി-
ഭിന്ന ധൈര്യേണ പാഞ്ഞാനമരേന്ദ്രനും.
ഖിന്നരായന്നത്തു കണ്ടു മുനികളും
മന്നവനെച്ചെറുത്താശു ചൊല്ലീടിനാർ:
"എന്തെടോ! നീ തുടങ്ങുന്നു യാഗാന്തരേ?
തത്പശുവെന്നിയേ മറ്റൊരു നിഗ്രഹം
യോഗ്യമാമോ നമുക്കെ"ന്നവർ സാദരം
അഗ്രഭാഗേ നിന്നു ചൊന്ന വാക്യങ്ങളും
ധിക്കരിച്ചുഗ്രകോപാലടകകം നൃപൻ-
വിക്രമം ചെമ്മേ സഹിക്കരുതായ്കയാൽ
തദ്വശമായുടനഗ്നൗ ഹുതംചെയ്ക-
തത്ര പൊറുപ്പതെന്നോർത്തു നില്ക്കുംവിധൗ
പുഷ്കരസംഭവൻ പ്രത്യക്ഷനായ് മുനി-
മുഖ്യരോടും നൃപനോടുമരുളംചെയ്തു:
"നിങ്ങളിവിടെത്തുടങ്ങിയ കർമ്മമി-
ന്നിങ്ങു നാരായണൻതാൻ പ്രസാദിക്കിലേ
വന്നകൂടൂ ഫലമക്കരുണാനിധി-
തന്നംശമായതമരേന്ദ്രനും ദൃഢം.
നിർമ്മലനാമവൻതന്നെ ഹതിചെയ്ക
തന്മനസ്സോഷം വരുത്തുന്നതെങ്ങനെ?
സംഭ്രമമത്രേ നിനവുകളിത്തരം
ജംഭവൈരിക്കഭയം കൊടുത്തിന്നിപ്പോൾ
യാഗം സമർപ്പിക്ക ഭൂപതിശ്രേഷ്ഠനു
ഭാഗധേയാൽ വരും തത്ഫലപ്രാപ്തിയും,
വൈരം കളഞ്ഞു സുരേന്ദ്രനും ഭൂപനും
സൈ്വരമായൊന്നിച്ചിരി"ക്കെന്നു നാൻമുഖൻ-
താനരുളംചെയ്തതു വിശ്വസിച്ചാദരാൽ
മാനവേന്ദ്രൻ സമർപ്പിച്ചിതു യാഗവും;

---

അഗ്നൗ = അഗ്നിയിൽ. ജംഭവൈരി = ഇന്ദ്രൻ.

ദേവകളെല്ലാം പ്രസാദിച്ചരചന
കേവലം തത്ഫലവും കൊടുത്തീടിനാർ.
നാരായണനും പ്രസന്നനായ് മാനവ-
വീരനിൽ കാരുണ്യമുൾക്കൊണ്ടരുൾചെയ്തു:
''ഭൂപതിവീര! നിനക്കു ശതക്രതു
സാഫല്യമാഹന്ത! വന്നുകൂടും ദൃഢം.
ദേവേന്ദ്രനുണ്ടു നിന്നോടു സഖ്യത്തിനി-
ന്നാവിർഭയം കലന്നിങ്ങു നിന്നീടുന്നു.
നീയവനിൽ പ്രസാദിക്കേണമിന്നിനി
മായാഭ്രമദ്വിഷൽഭാവം കളക ത്തേ;
ശുദ്ധാന്തബുദ്ധികളായുള്ള സാധുക്ക-
ളുത്തമന്മാരെയുപദ്രവിപ്പീലല്ലോ.
ദുർജ്ജനധർമ്മമതായതു, സന്തത-
മിജ്ജനങ്ങൾക്കതു യോഗ്യമല്ലോട്ടമേ.
ദേഹാഭിമാനികൾക്കുള്ളതത്രേ മഹാ-
മോഹാദി രാഗദ്വേഷങ്ങളനുദിനം;
ദേഹമല്ലോർക്കിൽ നിത്യാത്മമാകുന്നതി-
ങ്ങാഹന്ത! കേവലമാത്മാ പരബ്രഹ്മം;
ബോധം തെളിഞ്ഞഷ്ടരാഗങ്ങൾ വിട്ടു തൽ-
സാധനരമ്യപദം ഭജിച്ചീടെടോ!
രാജപരിപാലനാചാരമാർഗ്ഗങ്ങൾ
പൂജനീയാകാരമായ് വരുന്നാകിലേ
കേവലം തൽപ്രജാവൃന്ദവുമൊക്കവേ
പാവനാചാരസന്മാർഗ്ഗികളായ് വരും.
തൽപ്രജാവൃന്ദങ്ങൾ ചെയ്‌വതെല്ലാററിലും
ഷഡ്ഭാഗമുണ്ട് രാജാവിനുകൂടവേ.
നിത്യമതെല്ലാമകമേ വിചാരിച്ചു
വസ്തുതയാ പരിപാലിച്ചുകൊൾക നീ.''
സത്യസ്വരൂപി സനാതനനിങ്ങനെ
തത്ത്വാർത്ഥമെല്ലാമരുൾചെയ്തു നില്പതി-
ന്മദ്ധ്യേ സുരേന്ദ്രനും ദേവസമൂഹവു-
മൊത്തു പൃഥുവിനെക്കണ്ടു സംഭാവിച്ചാർ;
ചിത്തന്തെളിഞ്ഞവനീശ്വരനിന്ദ്രനെ
സദ്യഃ പിടിച്ചു മുറുകെത്തഴുകിനാൻ.
സഖ്യവുംചെയ്തുകൊണ്ടാരവർതങ്ങളി-
ലൊക്കെക്കളഞ്ഞിതു കീഴിലെ വൈരവും.
തൽക്ഷണം പ്രീതനായ്നില്ക്കും ജഗന്മയ-

---

ശതക്രതുസാഫല്യം=നൂറു യാഗം കഴിച്ച ഫലം. ദ്വിഷദ്ഭാവം=ശത്രുതാഭാവം.

നക്ഷമാവല്ലഭേന്ദ്രാദികൾ തമ്മെയും
സുപ്രീതനായങ്ങനുഗ്രഹിച്ചാകില്ല–
മപ്പൃഥിവീശവിയോഗത്തിനേതുമേ
ശക്തനല്ലാതെ നില്ക്കും ജഗന്നാഥനിൽ
ഭക്തി കലർന്നപേക്ഷിച്ചാൻ നൃപോത്തമൻ:
"തദ്ഗുണകൃത്യമായാഭ്രമം തീർന്നിനി–
ക്കൾക്കൊന്നുണർന്നു സന്തുഷ്ട്യാനിരന്തരം
ലക്ഷ്മീകരാംബുരുഹങ്ങളാലഞ്ചിത–
ലക്ഷണശോഭ കലർന്ന പാദാംബുജേ,
ഭക്തിവളർന്നൊഴിയാതോരനുഗ്രഹം
ഭക്തപ്രിയ! പ്രഭോ! നൽകുകവേണമേ
നിത്യമിളകാതവണ്ണ"മെന്നിങ്ങനെ
പത്മനാഭസ്വാമിയോടപേക്ഷിച്ചവൻ
നില്ക്കുംവിധൗ ഭഗവാൻ പ്രസാദിച്ചുട–
നുൾക്കനിവുറ്റു തെളിഞ്ഞരുളിച്ചെയ്തു:
"നന്നുനന്നിന്നിതു നിന്നുടെ ഭക്തിക–
ണ്ടെന്നുള്ളമേറ്റം തെളിഞ്ഞിതു ഭൂപതേ!
മന്നവ! ചിന്തിച്ചതെന്തു നീയൊക്കെയും,
വന്നുകൂടും നിനക്കെന്നതു നിർണ്ണയം;
നന്നായിരിക്കെ"ന്നരുൾചെയ്തു മാധവൻ
പിന്നെത്തദൈവ മറഞ്ഞരുളീടിനാൻ.
വൃന്ദാരകന്മാരുമിന്ദ്രനും ബ്രഹ്മനും
സന്നിധിതോറും തെളിഞ്ഞു വിളങ്ങിനാർ.
മന്നവനും സകലേശപാദങ്ങളിൽ
തന്നേ സമർപ്പിച്ചുകൊണ്ടാനഖിലവും.
സർവലോകങ്ങളിലും പരിപൂജ്യനായ്
സർവഭൂലോകപ്രവരനവനാലെ
സർവലോകങ്ങളും സമ്പ്രതി മേല്ക്കുമേൽ
സർവ്വദാ സർവ്വകാലം വിളങ്ങീ തുലോം.
സർവജ്ഞനാം നരേന്ദ്രോത്തമനങ്ങനെ
സർവംസഹാവിപ്രപാലനം ചെയ്യുന്നാൾ
സർവദേവപ്രസാദാർത്ഥമായ കേവലം
ദിവ്യനായ്ത്താനൊരു സത്രമാരംഭിച്ചാൻ.
സത്രദീക്ഷാവ്രതം പൂണ്ടു മഹീവരൻ
സത്തുക്കളൊക്കെ വന്നൊത്തു കൂടുംവിധൗ
സല്ക്കാരപൂർവമവരെ വന്ദിച്ചു തൽ–
സഖ്യഭാവേന മന്ദം പറഞ്ഞീടിനാൻ:
"ഞാൻ പറയുന്നതു കേൾപ്പിനെല്ലാവരും

---

സർവ്വംസഹാവിപ്രപാലനം = ഭൂമിയുടെയും ബ്രാഹ്മണരുടെയുംസംരക്ഷണം.

മാംപ്രതി ദൈവമെന്നിങ്ങനെ സന്തതം
കല്പിച്ചിതു ധർമ്മമാർഗ്ഗം നടത്തുവാ-
നിപ്പോളതുകൊണ്ടിതിങ്ങനെ ചൊല്ലുന്നു;
നല്ലതെല്ലാക്കും വരുത്തുവാനുള്ളതു-
ണ്ടല്ലോ വഴിയറിയാതെ കിടക്കുന്നു.
മെല്ലെമെല്ലെത്തുടൎന്നവ്വഴിക്കണ്ടുപോയ്
ചെല്ലുന്നവൎക്കു ഗുണം വരും മേല്ക്കുമേൽ
സർവപ്രപഞ്ചവും മായയുമീശനും
സർവഗുരുവുമാത്മാവുമൊന്നായ്മുദാ
സർവസമാനമായൊന്നിച്ചു കണ്ടു തൽ-
സർവം സമർപ്പിച്ചു കാരുണ്യശീലരായ്
വാഴ്വിനതു പുരുഷാൎത്ഥസാദ്ധ്യം നമ്മ''-
ക്കേവം പറയുന്ന ഭൂവരന്തന്നുടെ
ഗോവുകൾ കേട്ടു സകല സാധുക്കളു-
മാവിർമ്മുദാ ബഹുമാനിച്ചു നില്ക്കുമ്പോൾ
തത്ര സംഭാരങ്ങളൊക്കെ വിളങ്ങുമാ-
റത്യാദരേണ സനകാദികളുടൻ
പ്രത്യക്ഷരായാരതു കണ്ടു ഭൂപതി
സത്തമന്മതപിക്കുദസ്യാദികളൊടും
പ്രത്യുപോത്ഥാനവും ചെയ്തു വന്ദിച്ചുകൊ-
ണ്ടർഗ്ഘ്യപാദ്യാദികളായുള്ള പൂജകൾ
ചെയ്തു സിംഹാസനംതോറുമിരുത്തിവ-
ച്ചേകമത്യാ ബഹുഭക്ത്യാ നരവരൻ
ചൊന്നാ,''നിവിടേക്കു നിങ്ങളെഴുന്നള്ളി-
വന്നു കാണായതെൻ പൂൎണ്ണഭാഗ്യം ദൃഢം.''
എന്നിവണ്ണം പ്രശംസിച്ചു വന്ദിച്ചഥ
മന്നവൻ കുപ്പിത്തൊഴുതു ചോദ്യം ചെയ്താൻ
''എന്തൊന്നുകൊണ്ടു സംസാരസമുദ്രത്തി-
ലന്തരാ വീണു നീന്തിത്തളൎന്നെങ്ങുമേ
തല്ക്കര കാണാഞ്ഞു സംഭ്രമിക്കും ജന-
സങ്കടം തീരുവാനൊന്നെളുതായുള്ളു?
സന്തോഷമുററരുളംചെയ്തരുളേണമേ
സന്തതം പാലയ മാം ഭവസാഗരാൽ.''
ഇത്ഥം പൃഥുവചനം കേട്ടവങ്കല-
ങ്ങത്യന്തവിശ്വാസമുററു വൈധാത്രനും
ചിത്തംതെളിഞ്ഞു ചിരിച്ചരുളിച്ചെയ്താ-
''നെത്രയും നന്നുനന്നിച്ചോദ്യമിന്നെടോ!

---

ഗോവുകൾ കേട്ടു=വാക്കുകൾ കേട്ടു. ഏകമത്യാ=ഒരേ ചിന്തയോടുകൂടി. ഭവസാഗരാൽ=സംസാരസമുദ്രത്തിൽനിന്നു്.

ബന്ധമോക്ഷപ്രബോധങ്ങളെല്ലാം ഭവാ–
നന്ധനല്ലുള്ളിലറിഞ്ഞവനെങ്കിലും
ലോകോപകാരാർത്ഥമായിന്നു ചോദിച്ച–
താകയാൽ ഞാനതിന്നുത്തരം ചൊല്ലുവൻ
കേട്ടുകൊൾക''യെന്നു മായാപ്രബോധങ്ങളും,
വാട്ടമൊഴിഞ്ഞുതൻ മോക്ഷപ്രകാരവും,
ഭാഗവതധർമ്മനീതിമതങ്ങളും,
ഭാഗധേയാബ്ധികൾ സംവാദനീതിയും,
ബ്രഹ്മാണ്ഡമായാപ്രപഞ്ചഭേദങ്ങളും,
നിർമ്മലകർമ്മയോഗജ്ഞാനഭേദവും,
ഭക്തിമാർഗ്ഗേണ ഗുരൂപദേശങ്ങളും,
ഭക്തജനാത്മജ്ഞാനപ്രഭേദങ്ങളും,
ഭക്തിതൻ ഭേദക്രമവിശേഷങ്ങളും,
മുക്തിയുംതീർത്തരുൾ ചെയ്തു മുനീന്ദ്രനും,
ജ്ഞാനോപദേശത്തെയും ഗ്രഹിച്ചാത്മനാ
ആനന്ദവും ഗ്രഹിച്ചാശു നരവരൻ
ദീനമൊഴിഞ്ഞു മുനിവരന്മാരെയും
മാനിച്ചു പൂജിച്ചു വാഴ്ത്തിസ്തുതിച്ചുടൻ
ഭേദബുദ്ധിഭ്രമം തീർന്നനില്ലും വിധൗ
മോദാലനുഗ്രഹം ചെയ്തെഴുന്നള്ളിനാർ.
ശ്രീസനകാദികൾ പോയ്മറഞ്ഞോരള–
വാസുരീഭാവമശേഷമകലവേ
നീക്കിക്കളഞ്ഞവനീശ്വരൻ യാഗവും
വാസ്സുമാനന്ദേന ചെയ്തൊടുക്കി ദ്രുതം
സർവദേവാനുഗ്രഹം കൊണ്ടു ദീപ്തനായ്
സർവം പരബ്രഹ്മണി ലയിപ്പിച്ചുടൻ
സർവദാ വാഴും നൃപനെ ദിക്പാലക–
സർവഗുണങ്ങൾ സമ്പ്രാപ്തമായനപഹം
സർവപ്രിയനായിരുന്നവൻതന്നുടെ
യൗവനകാലം കഴിവോളമങ്ങനെ
ദൈവവശാൽ പരിപാലനം ചെയ്തവൻ
സർവാശ്രയൻ മഹാധർമ്മപരായണൻ
വാർദ്ധക്യകാലേ തനയനു രാജ്യവു–
മാസ്ഥയാ നൽകി പ്രിയയാസമം മുദാ
കാനനം പ്രാപിച്ചിരുന്നാൻ തപസ്സിനായ്
മാനസേ നാരായണനെ സ്മരിച്ചവൻ
പഞ്ചാഗ്നിമദ്ധ്യേ മഹാഗ്രീഷ്മകാലമ–
ഞ്ചാതെ വർഷകാലേ നനഞ്ഞും സദാ

---

ആസുരീഭാവം=അസുരത്വം. പ്രിയയാസമം=ഭാര്യാസമേതം.

സമ്പ്രതി തൻകഴുത്തോളം ജലത്തിലും
കമ്പമൊഴിഞ്ഞു ശിശിരകാലങ്ങളിൽ
ഇന്ദ്രിയഗ്രാമം ജയിച്ചേകപാദേന
നിന്നു, പഴുത്തു കൊഴിയുമിലകളും
കായും കനിയും ജലവുമന്നന്നുതാൻ
വായുവുമിത്യാദ്യശനേന സന്തതം
കാമരാഗക്രോധലോഭ മോഹാദിക-
ളാമോദപൂർവമകലെക്കളഞ്ഞുടൻ
നാരായണപ്രസാദാശയാ നിത്യമ-
ങ്ങോരോ വിഷയവൈരാഗ്യബുദ്ധ്യാ ചിരം
ധാരണയാ തപംചെയ്തു വാഴുന്നനാൾ
കാരുണ്യവാരിധിതന്നനുജ്ഞാവശാൽ
ജ്ഞാനം തെളിഞ്ഞുദിച്ചാത്മാനമനുഹം
കാണായളവു ദൃഢാസനനായ് നിജ-
കായം നിവന്നു മൂലാധാരമദ്ധ്യസം-
സ്ഥായി പായുക്രമചക്രഷട്കങ്ങളും
ഭേദിച്ചുടൻ ചതുർവിംശതി തത്ത്വസം-
ഭേദാത്മകങ്ങൾ തല്ക്കാരണസർവവും
സംഹരിച്ചാഹന്ത കാര്യങ്ങൾ കാരണേ
സംഹരിച്ചാത്മനി മായയേയും തഥാ
ചേർത്തു ലയിപ്പിച്ചു തത്പുരുഷാർത്ഥ സം-
പ്രാപ്തനായാൻ വൈന്യനാം നൃപതീന്ദ്രനും.
ഏവം പരബ്രഹ്മണി ലയിക്കും നര-
ദേവനെക്കണ്ടുടനർച്ചിസ്സതിശുചാ
കേവലം തൽപരിചാരകന്മാരുമാ-
യാവോളമുള്ളഴിഞ്ഞാശു സംസ്കാരവും
ചെയ്തുതാൻ കൂടെദ്ദഹിച്ചാൾ ചിതയതിൽ
കൈതവമെന്നിയേ ഭർത്തൃപ്രവത്സലാ.
നാരിമാരിങ്ങനെ മററുലകിങ്കലി-
ല്ലാരുമർച്ചിസ്സിനോടൊത്തവർ നിർണ്ണയം.
താരാർമകൾ നിജകാരണേ ചേർന്നിത-
ന്നാരായണങ്കൽ ലയിച്ചു നരേന്ദ്രനും.

## പ്രചേതാക്കളുടെചരിത്രം

ഭൂപാലപുത്രൻ വിജിതാശ്വനും പിന്നെ
ഭൂപരിപാലനംചെയ്തു വാഴുന്നനാൾ
ഹര്യക്ഷനും ധൂമ്രകേശൻ വൃകനുമ-

ഇന്ദ്രിയഗ്രാമം = എല്ലാ ഇന്ദ്രിയങ്ങളും. ഇത്യാദ്യശനേന = ഇവയെ ആഹാരമാക്കിക്കൊണ്ടു്. അതിശുചാ = വളരെ ശോകത്തോടെ.

ങ്ങൾഹതപമേററമേറീടും ദ്രവിണസൻ-
താനും സഹജരവന്ന;വർ നാൽവരും
സാനന്ദമാഹന്ത! പൂർവാദി ദിക്കുകൾ
നാലും പരിചോടു പാലിച്ചിരുന്നിത-
ക്കാലം ഹവിർദ്ധാനനായിതു രാജ്യവും.
അവനു മകൻ പ്രാചീനബർഹിസ്സവ-
നവനീമണ്ഡലമഖിലന്നിറയേ
പ്രാചീനാഗ്രസ്ഥസ്തംബദർഭകളാലെ
പ്രാപിപ്പിച്ചാർ യജ്ഞങ്ങൾക്കതിനാലപി.
നാമമതായിതവന്നു ശതദ്രുതി
കാമിനീരത്നം സമുദ്രാത്മജയവൾ-
തന്നെച്ചതുർമ്മുഖൻ തൻ നിയോഗത്തിനാൽ
മന്നവൻ വേട്ടു സുഖിച്ചു വാഴുന്നനാൾ,
പുത്രരവൾ പെററുടൻ പ്രചേതാക്കളെ-
ന്നത്രൈവ പത്തുപേരുണ്ടായിതുഴിയിൽ.
തൽപ്രചേതാക്കൾ സംസാരവിഷയങ്ങൾ
ഉൾപ്പൂവിലേതുമൊന്നിച്ഛിയാതെ പരം
ചിദ്ഘനമാത്മരമ്യസ്വയം ജ്യോതിഷം
തൽക്കാരണമുപാസിച്ചവരേവരും
പശ്ചിമ ദിക്കുനോക്കിത്തപസ്സിന്നു പോയ്
സ്വച്ഛബുദ്ധ്യാ പരമാത്മജ്ഞാനാർത്ഥികൾ;
താമരപ്പൊയ്കകൾ തീരദേശത്തു ചെ-
ന്നാമോദശാലികൾ തങ്ങളിരുന്നുടൻ
ഗാന്ധർവവും ഗ്രഹിച്ചാനന്ദചിത്തരായ്
ശാന്തേതരം പൊയ്കതന്നിൽനിന്നാഞ്ജസാ
നേരേ കരേറിപ്പരിചോടെഴുന്നള്ളും
ശ്രീരുദ്രനെ നമസ്കാരവുംചെയ്തവർ
നിന്നനേരം പ്രസാദിച്ചഥ രുദ്രനും
നിന്നവരോടരുൾചെയ്തു മധുരമായ്:
"നിങ്ങൾ മഹതപമേറും പ്രചേതാക്കളെ-
ന്നിങ്ങനെ ചൊല്ലും മഹത്തുക്കളല്ലയോ?
തുല്യാത്മനാ മരുവീടും പ്രധാനികൾ,
കല്യാണശീലന്മാർ ഭാഗവതാഢ്യന്മാർ;
നല്ല ഭക്തന്മാരവരെയനുഗ്രഹി-
ച്ചല്ലലൊഴിപ്പതിനല്ലൊരു ഞാനിപ്പോൾ
രുദ്രഗീതം മഹാമന്ത്രം തെളിഞ്ഞതി-
ഭദ്രാത്മനാ നിങ്ങൾക്കാശു ചൊല്ലിത്തരാം;

---

തത്രൈവ = അവിടെത്തന്നെ. ചിദ്ഘനം = ജ്ഞാനസമ്പൂർണ്ണം.

ശ്രദ്ധബുദ്ധ്യാ ജപിച്ചാലുമിസ്തോത്ര''മെ-
ന്നത്യാദരാലുപദേശിച്ചരുളിനാൻ.
തൽ കീർത്തനേന തപസ്സിനാൽക്കൊണ്ടവ-
രഖിലമസ്സുമുദ്രേ മുഴകീടിനാർ.

## പുരഞ്ജനോപാഖ്യാനം

മുഖ്യതപോധനൻ നാരദനന്നതി-
വിഖ്യാതനായെഴും പ്രാചീനബർഹിസ്സിൻ
പുരിലാമ്മാറെഴുന്നള്ളിയ നേരത്തു
സാരനായുള്ള നരവരനും മുദാ
ഭക്ത്യാ നമസ്കൃതിചെയ്തെഴുന്നേററുടൻ
പ്രീതി കൈക്കൊണ്ടു കൂട്ടിക്കൊണ്ടു പോന്നുടൻ
അർഗ്ഘ്യപാദ്യാസനപൂജകളേ മുദാ
രാജപ്രവരനും ചെയ്തിരുത്തീടിനാൻ.
അപ്പോൾ മഹാമുനി നാരദനാത്മജ്ഞാ-
നപ്രഭേദങ്ങളാമത്ഭുതവാണികൾ
ജല്പിച്ചതു കേട്ടു സംസാരവൈരാഗ്യ-
മുൾപ്പൂവിലുൾക്കലെന്നപ്പൃഥിവീശ്വരൻ
ജ്ഞാനോപദേശഗ്രഹണത്തിലാഗ്രഹം
മാനസേ പൂണ്ടു ചോദിച്ചതിനുത്തരം
ചൊന്നാൻ മുനീന്ദ്ര''നെടോ! നൃപതീശ്വര!
മുന്നം ഭവാനാലഹോ! ഹനിച്ചീടിന-
യജ്ഞപശുക്കൾ ഭവാനെ ഹനിപ്പതി-
നജ്ഞാനികൾ പരലോകത്തുളരെടോ!''
എന്നുള്ളതിങ്കൽ പുരഞ്ജനവൃത്തമാ-
കുന്നോരിതിഹാസവുമരുളിച്ചെയ്താൻ:
''മുന്നം പുരഞ്ജനനാം നരേന്ദ്രോത്തമൻ
തന്നുള്ളിലങ്ങവിജ്ഞാതസഖനേയും
വിട്ടുകളഞ്ഞൊരു രാജധാനീന്ദ്രമുൽ-
കൃഷ്ടമായുണ്ടാക്കുവാൻ തിരഞ്ഞീടിനാൻ.
കണ്ടീലതു തനിക്കുള്ളിൽ തെളിഞ്ഞതു-
കൊണ്ടഥ പിന്നെയും നീളെ നടന്നവൻ
ഖിന്നനായേററം പരവശനായുടൻ
ചെന്നു ഹിമവൽഗിരിവരൻതന്നുടെ
താഴ്വരയിങ്കലാമ്മാറു തെക്കേപ്പുറ-
ത്താവോളമമ്പോടു നോക്കി നടക്കുമ്പോൾ,
ഒൻപതു വാതിലുള്ളോരു പുരവരം
മുമ്പിലാമ്മാറതി ലക്ഷണയുക്തമായ്

---

ജല്പിച്ചതു് = പറഞ്ഞതു്.

കണ്ടാനവൻ, പുറമേ ബഹുശോഭപൂ-
ണ്ടുണ്ടൊരുദ്യാനമതിങ്കൽ വിവിധമാം
പുഷ്പസൗരഭ്യസമൃദ്ധിഗുണങ്ങളാ-
ലുംപ്പൂവിലാമ്മാറുദർപ്പകഭ്രാന്തികരം
വർദ്ധിതമായിരിക്കും പ്രദേശോത്തമേ
സുസ്ഥലത്തിങ്കലൊരുത്തിയെക്കേവലം
നൂറുനൂറു ജനങ്ങരം സഖിമാരുമാ-
യേറെയുള്ളോരു ബഹുഭടന്മാരൊട്ടും
പഞ്ചഫണനാമഹിവരന്തന്നൊട്ടു-
മഞ്ചിതയാം പ്രമദോത്തമതന്നെയും.
ഭർത്താവിനെത്തിരഞ്ഞങ്ങു നടക്കുന്നോ-
രുത്തമയാമവളെക്കണ്ടു സാദരം,
ചിത്തേ മുഴുത്ത മദനപരവശാ-
ലത്തേന്മൊഴിയാളൊടാശു ചോദിച്ചിതു:
"എന്തെടോ! സുന്ദരിയായ നീതാനട-
നെന്തിനായിങ്ങനെ സഞ്ചരിക്കുന്നതും?
ആരുടെ നന്ദനയായതു നീയക-
താരിൽ നിരൂപിച്ച കാര്യമൊന്നെന്തെടോ?
ആരു നിനക്കിഹ ഭൃത്യരാമ്മേവിന
വീരയോദ്ധാക്കളും നാരിമാരുമിവർ?
മുന്നിൽ നടക്കും ഫണീന്ദ്രന നാമമെ-
ന്തൻപോടു നീ ഭുവനേശ്വരിയാകിയ
പാർവതിയോ? രമാദേവിയോ? കേവല-
മീവണ്ണമുള്ള നീതാനവരല്ലയോ?
ഭ്രമൗ നടക്കുന്നതാകയാലെത്രയും
കോമളയായ നീ വീരനാമെന്നുടെ
മാനസനാഥയായെന്നോടുകൂടവ-
ന്നാനന്ദമോടിപ്പുരിയെ നിരന്തരം
നന്നായലങ്കരിപ്പാനുള്ള യോഗ്യമു-
ണ്ടിന്ദിരാദേവിയുമായ് മുകുന്ദൻ പരൻ
വൈകുണ്ഠലോകമലങ്കരിച്ചേതുമൊ-
രാകുലമെന്നിയേ വാഴുന്നവണ്ണമേ
എന്നെയുംവച്ചുകൊണ്ടിപ്പുരിതന്നെയും
നന്നായലങ്കരിക്കേണം മനോഹരേ!
നിന്നെയും വച്ചുകൊണ്ടെന്നെപ്പൊരുന്നിതു
കന്ദർപ്പനെന്നതിനിന്നിനി നിന്നുടെ
വ്രീളയാസാകമവനതമാകിയ

ദർപ്പകഭ്രാന്തികരം = കാമവിഭ്രാന്തികരം. പ്രമദോത്തമ = സുന്ദരീരത്നം. പൊരുന്നിതു = എതിരിടുന്ന. കന്ദർപ്പൻ = കാമൻ. വ്രീളയാസാകം = ലജ്ജയോടുകൂടി.

മേളമുഖാംബുജം കാട്ടി രക്ഷിക്ക മാം''
ഇത്ഥം പറയും പുരഞ്ജനനോടട-
ന്നെത്രയുമത്യാദരേണ പുരഞ്ജനി
ചൊന്നാൾ ''പുരുഷോത്തമനായിരിക്കുന്ന
നിന്നോടു ഞാൻ പറയാമിതിന്നുത്തരം.
ഉല്പാദകനായ താതനെ ഞാനെന്റെ
ചിത്തേ ധരിച്ചിരിക്കുന്നതില്ലേതുമേ.
ഇസ്ഥലത്തിങ്കൽ വന്നെത്തിയേനിന്നു ഞാ-
നിസ്ത്രീജനങ്ങളെല്ലാം സഖിമാരല്ലോ;
നിത്യമിക്കാണായ്ച്ചമഞ്ഞ പുരുഷരു-
മത്ര, മമ സഖിമാരെന്നറിക നീ
ഞാനുറങ്ങും പൊഴുതും പുനരന്തരാ
നൂനമുണർന്നിരിക്കും വിധിയിങ്കലും
താനിപ്പുരി പരിപാലിച്ചിരിപ്പവ-
നാനന്ദമുൾക്കൊണ്ടിവൻ ഫണീന്ദ്രോത്തമൻ.
എന്നിങ്ങനെയുള്ളതെൻ പരമാർത്ഥമി-
ന്നിന്നെയിങ്ങെത്തിച്ചതീശ്വരാനുഗ്രഹം-
തന്നേ. വിഷയങ്ങളിച്ഛിച്ചിരിക്കുന്ന
നിന്നെയനുഭവിപ്പിപ്പനെനിക്കുള്ള
ബന്ധുക്കളുമായനുഭൂതസിദ്ധനാ-
യന്ധതയെന്നിയേ നിത്യസുഖാന്വിതം
എന്നോടു ചേർന്നിപ്പുരിയിൽ നൂററാണ്ടു വാ-
ഴ്കെന്നു തോന്നീടുകിൽ നന്നായ്‌വരും ദൃഢം.
നിന്നെക്കണക്കേ സദൃശരായാരെയും
മന്നിടത്തിങ്കൽ ഞാൻ മററു കണ്ടീലെടോ!
ധർമ്മാർത്ഥകാമമോക്ഷാനന്ദസന്തതി-
ധർമ്മയശസ്സുരമാം ഗൃഹസ്ഥാശ്രമം
ദേവകൾക്കുമൃഷികൾക്കും പിതൃക്കൾക്കു-
മേവം മനുഷ്യഭൂതങ്ങൾക്കുമാശ്രയം.
കേവലമീ ഗൃഹസ്ഥാശ്രമമെന്നറി-
ഞ്ഞാവിർമ്മുദാ ബത! സാധിച്ചുകൊള്ളുവാൻ
വീര്യബലാദ്യംഗസൗന്ദര്യമാദിയാം
കാര്യഗുണങ്ങൾ ചേർന്നീടും ഭവാനെ ഞാൻ
നൂനം വരിക്കുന്നതുണ്ടിഗ്ഗുണങ്ങൾ ചേർ-
ന്നാനന്ദവാനായ നിന്നെയുപേക്ഷിപ്പാൻ
മാനസേ തോന്നുകയില്ലൊരുത്തിക്കു'' മെ-
ന്നാനന്ദവാണികളാൽ ഭ്രമിപ്പിച്ചുടൻ
ചെന്നു പുരഞ്ജനന്തന്നെ വരിച്ചു സം-

---

സുഖാന്വിതം = സുഖത്തോടെ.

പൂർണ്ണമോദേന പുരഞ്ജനിയും തമ്മിൽ,
ദമ്പതിമാരായ്പ്പുരിയിലകംപുക്ക
സമ്പ്രതി നൂററാണ്ടിരുന്നാർ സുഖാന്വിതം.
അങ്ങനെയുള്ള പുരിക്കേഴുവാതിലു-
ണ്ടങ്ങുയരത്തു താഴത്തു രണ്ടും പ്രഭോ!
മംഗളമായതിലൂടേ കടന്നുട-
നെണ്ണും നടക്കും പുരഞ്ജനൻതന്നുടെ
ഭൃത്യജനങ്ങളുമായൊരുമിച്ചുകൊ-
ണ്ടത്യന്തമാഹന്ത! വെവ്വേറെയും തഥാ.
നിത്യമതിലഞ്ചു വാതിൽ കിഴക്കുഭാ-
ഗത്തു വാമേതരദിക്കിലോരോന്നെടോ!
പശ്ചിമഭാഗത്തു രണ്ടും പുനരതി-
ലിപ്പാവശേന പുരഞ്ജനന്താനവൻ
ഖദ്യോതയെന്നുമാവിർമ്മുഖിയെന്നുള്ള
വാതിൽദ്വയാന്തേ, കിഴക്കു ദ്യുമാനൊടു-
കൂടെപ്പുറപ്പെട്ടു വിഭ്രാജിതനാമ-
മീടുന്ന രാജ്യമടക്കുന്നിതന്വഹം.
കേവലമങ്ങവററിന്നടുകൈത്തുലോ-
മേവ, നളിനിയുമന്യാപി നാളിനീ
രണ്ടു വാതിലതിലൂടെ പുറപ്പെട്ടു-
കൊണ്ടവധൂതസഖനോടു ചേർന്നുടൻ
സൗരഭമാകിയ രാജ്യമടക്കി വൻ-
പൂജ്യമാം മുഖ്യയാം വാതിലൂടേ തഥാ
ചെന്നു രസജ്ഞവിപണരിരുവരോ-
ടൊന്നിച്ചുകൊണ്ടു ബഹൂദനവുമവൻ
അന്വഹമാപണമായൊരു രാജ്യവും
തന്നാലടക്കിവാഴുന്നു നിരന്തരം
തെക്കും വടക്കും പിതൃദേവഭൂക്കളെ-
ന്നൊക്കെ പ്രസിദ്ധങ്ങളാം വാതിലൂടെ പോയ്
പുക്കു ശ്രുതധരനായ സഖിയൊടും
ദക്ഷിണപാഞ്ചാലവും പുനരന്യഥാ
ചൊല്ലൊണ്ടുമുത്തരമായ പാഞ്ചാലവു-
മപ്പോലെ രാജ്യങ്ങൾ രണ്ടുമടക്കുന്നു.
പിന്നെയപ്പശ്ചിമമാം വാതിലൂടെ പോയ്-
ച്ചെന്നു പുറപ്പെട്ടു ദുർമ്മദന്തന്നൊടും
കൂടെക്കലർന്നുടൻ ഗ്രാമകമെന്നപേ-
രാകും മഹാരാജധാനിയടക്കുന്നു.
പാടേ നിരൃതിയൂടേ ചെന്നു ലുബ്ധക-

---

വാതിൽദ്വയാന്തേ = രണ്ടു വാതിലുകളുടെയും ഇടയ്ക്കു്. നാമമീടുന്ന = പേരുള്ള.

നോട്ടം മഹാവൈശസമെന്ന രാജ്യവും
നേരേ മുതിർന്നടക്കുന്ന പുരഞ്ജനൻ.
പാരിലുപസ്കരനിർവാകകളാകും
പൗരവരരോട്ടൊന്നിച്ചു സന്തത-
മോരോരോ കർമ്മങ്ങളാചരിക്കുന്നിതും,
കേവലമന്തഃപുരഗതനാകില-
ങ്ങാവിർമ്മുദാ വിഷൂചീനനോട്ടം തഥാ
വാണങ്ങായം; സുതദാരാലയാദിഭി-
മ്മാനേന ശോകമോഹങ്ങളുംകൊണ്ടവൻ
കാമിനിയാകും പുരഞ്ജനിതൻ വശ-
പ്രേമബന്ധനതാനങ്ങവരും ചെയ്‌വതും-
കൂടെപ്പരിചോട്ടു ചെയ്യുന്നിതന്വഹം
കൂടിയാലങ്ങനെ വന്നുകൂട്ടം ദൃഢം.
അങ്ങനെയുള്ള പുരഞ്ജനനാമവാ-
നങ്ങുടനേ മുതിർന്നാഹന്ത! കേവലം
പഞ്ചാശ്വമായ് പരിചിൽ ദ്വയചക്രമാ-
യഞ്ചിതമായ കൊടിമരം മൂന്നുമായ്
സംപ്രതി ബന്ധുരമഞ്ചൊരുവായ്ക്കയെ-
റിമ്പം കലന്നൊരു സാരഥിതാനുമായ്,
ഏകരഥേ രണ്ടു കൂബരമായുധ-
മാകലമെന്നിയേ കേവലമഞ്ചുതമായ്,
ഏഴു വരൂഥങ്ങളോട്ടമൊരുമിച്ചു
കോഴയൊഴിഞ്ഞു പൊൻകൊണ്ടലങ്കൃതമായ്
മേവുന്ന തേർമേൽ കരേറിക്കവചവും
കേവലം പൂണ്ടാവനാഴികയും കെട്ടി
ഏകാദശാക്ഷൗഹിണിപ്പടയോട്ടു ചെ-
ന്നേകദിനേ പഞ്ചപ്രസ്ഥമഹാവനം
പ്രാപിച്ചു, നായാട്ടുടൻ തുടങ്ങീടിനാ-
നാപൂർണ്ണഗർവ്വേണ ഭാര്യയുമെന്നിയേ
കാനനത്തിങ്കൽപ്പെരുമാറിനിന്നതി-
ദീനനായ്പോന്നു തന്നാലയം മേവിനാൻ.
സ്നാനവുംചെയ്തശനാദികളും കഴി-
ച്ചാനന്ദമുറംക്കൊണ്ടലങ്കരിച്ചുള്ളവൻ-
താനപ്പുരഞ്ജനിയെക്കണ്ടതില്ലയാ-
ഞ്ഞാനന്ദവും കുറഞ്ഞന്തഃപുരത്തിങ്കൽ
കാണായ നാരികളോടാശു ചോദിച്ചാ-
"നേണാക്ഷിമാരേ! സുഖമല്ലീയെല്ലാർക്കും?

---

കൂബരം = തേരും നുകവുമായി ബന്ധിക്കുന്നതിനുള്ള തടി. വരൂഥം = തേരാളിയെ രക്ഷിക്കുന്ന മറ.

ഉണ്ടു പുരഞ്ജനിതാനെംഴിഞ്ഞാകയാ-
ലിങ്ങനെ മങ്ങിയതെന്തിന്നിലയനം?
മംഗലശീലതാനെങ്ങു പോയാളവ-
ളംഗനമാരേ! പറവി''നെന്നിങ്ങനെ
സംഗതിയായവൻ ചോദിച്ചതിന്നഥ
മംഗലാപാംഗികളും പറഞ്ഞീടിനാർ:
''ഞങ്ങളോ രാജപ്രവര! ദേവീനിന-
വങ്ങകതാരിലെന്തെന്നറിഞ്ഞീലഹോ!
ചെന്നു വെറും നിലത്തുണ്ടു കിടക്കുന്നു
മന്നവ! കേൾ''ക്കെന്നവർ പറയുംവിധൌ
ചെന്നു പുരഞ്ജനന്താനും പുരഞ്ജനി-
തന്നിലെ സ്നേഹപരവശചേതസാ,
നന്നായ് പറഞ്ഞങ്ങനുനയിപ്പിച്ചവൾ-
തന്നെക്കളിപ്പിച്ചലങ്കരിപ്പിച്ചുടൻ
ചെമ്മേ ഭുജിപ്പിച്ചു തമ്മിൽ പിരിയാതെ
നിർമ്മായമാലിംഗനാദിഭിരന്വഹം
രാപ്പകലുമറിയാതെ രമിച്ചുകൊ-
ണ്ടാത്മസുഖം പൂണ്ടിരുന്നാനനുദിനം.
അക്കാലമായിരത്തിമ്മേലൊരുനൂറു
മക്കളെമൻപോടൊരുനൂററൊരുപത്തു
കന്യകമാരും ജനിച്ചവർതമ്മെയ-
ങ്ങന്യൂനമോദേന പിന്നെപ്പുരഞ്ജനൻ
ശിക്ഷയാ ചെമ്മേ വളർത്തു വേൾപ്പിച്ചത-
ങ്ങൊക്കെക്കൊടുത്തിതു കന്യകമാരെയും.
പുത്രരവർക്കുമുണ്ടായിതനവധി
സത്രങ്ങളും ചെയ്തു കീർത്ത്യാ സുഖിച്ചവൻ.
പുത്രമിത്രാദികളോടു ചേർന്നങ്ങനെ
നിത്യമിരിക്കുന്നാളൻപതിനപ്പുറം
വത്സരം ചെന്നളവാപത്തുകാലവു-
മത്യന്തമാഹന്ത! വന്നടുത്തു ബലാൽ
ചണ്ഡവേഗാഖ്യനാം ഗന്ധർവനന്നു താൻ
നന്നായ് വെളുത്തുള്ള മുന്നൂററുപത്തു
ഗന്ധർവന്മാരോടുകൂടവേ വന്നട-
നന്ധനായുള്ള പുരഞ്ജനന്തന്നുടെ
നല്ല പുരത്തെച്ചെറുത്തീടിനാനവൻ;
മെല്ലെ പ്രജാഗരിയായ നാഗേന്ദ്രനും
തുല്യരാം ഗന്ധർവന്മാരോടുമൊന്നിച്ചു
വല്ലഭമോടു നൂററാണ്ടുയുദ്ധം ചെയ്താൻ.

---

മംഗലാപാംഗികൾ = സുന്ദരിമാർ.

അന്നാവസാനേ ബലക്ഷയകാരണാൽ
തന്നിൽ വിവേകം കലർന്ന പുരഞ്ജനൻ
ചാരുപുരഞ്ജനിയിങ്കൽ മുഴുത്തെഴും
പാരവശ്യംകൊണ്ടു മന്ദനായ്മേവിനാൻ.
പിന്നെയഗ്ഗന്ധർവ്വന്മാർക്കു തുണയിങ്ങു
വന്നുകൂടീ കാലദേവതനൂജയും
മുന്നമവളൊരു ഭർത്താവിനെത്തിര-
ഞ്ഞന്യൂനകാലമാഹന്ത! ലോകങ്ങളിൽ
എങ്ങും പെരുമാറിനാളവൾ ദുർഭഗ-
യെന്നതുകൊണ്ടാരുമാദരിച്ചീലപോൽ.
പണ്ടവളെപ്പുരുവാം നരേന്ദ്രോത്തമ-
നിണ്ടൽപൂണ്ടാശു ധരിച്ചാനനേകം നാൾ.
കുണ്ഠത തീർന്ന വരവും കൊടുത്തവൾ
രണ്ടാമതും സത്യലോകത്തുനിന്നിങ്ങു
പോന്നവന്നെന്നെ വരിപ്പതിന്നായിങ്ങു
ചേർന്നുനിന്നേററമത്യാഗ്രഹിച്ചീടിനാൾ
ബ്രഹ്മചര്യാപരനായ ഞാനന്നതു
സമ്മതിച്ചീലതുകൊണ്ടവളേററവും
ക്രോധം കലർന്നൊരേടത്തുമിരിക്കരു-
താതവാറെന്നെശ്ശപിക്കയും ചെയ്തുടൻ
പോരുമവളെൻ വചോമാർഗ്ഗഹേതുനാ
സാകം ഭയനാമകനാം യവനനെ
ഭർത്താവായ്ക്കൊൾവതിന്നാഗ്രഹമുൾക്കലെ-
ന്നത്ര യവനാധിപനോടു ചൊല്ലിനാൾ:
''നിന്നെ വരിപ്പതിന്നായ്ക്കൊണ്ടു ഞാനിഹ
വന്നുനിന്നേൻ ലോകവൃത്തികൊണ്ടും ശാസ്ത്ര-
നിർണ്ണയംകൊണ്ടും നിഷിദ്ധമല്ലാതതേ
കേൾക്കയുമാശു കൊടുക്കയും വേണമെ-
ന്നാകയാൽ ഭദ്രനായ്മേവിന നിന്നെ ഞാൻ
സേവിക്കചെയ്യുന്നതെന്നിൽ മുഴുത്ത ദ-
യവുള്ളിലുണ്ടാകവേണ'' മെന്നിങ്ങനെ
കാലകന്യാവചനം കേട്ടു നിന്നിതു
കാലമേ ദേവരഹസ്യസിദ്ധ്യാശയാ
ഹാസപൂർവം യവനാധിപൻ ചൊല്ലിനാ-
''നാസുരിയായ നിനക്കു ഞാൻ മുന്നമേ
ഭർത്താവിനെയുണ്ടു കല്പിച്ചിരിക്കുന്നി-

---

വചോമാർഗ്ഗഹേതുനാ = വാക്കു കാരണമായിട്ടു്. ദേവരഹസ്യസിദ്ധ്യാശയാ = ദേവരഹസ്യം അറിയാനുള്ള ആശയാൽ. ഹാസപൂർവ്വം = പരിഹാസത്തോടെ. ദുർഭഗേ = ചാരിത്രഹീന.

തത്ര നീ ദുർഭഗയാകയാലെന്നുമേ
കൈക്കൊൾകയില്ലയങ്ങാദരാൽ മാനുഷ-
രൊക്കെ മറഞ്ഞുനിന്നമ്പോടനുദിനം
നന്നായനുഭവിച്ചാലും പിരിയാതെ
നിന്നീടുമങ്ങിവൻ പ്രജ്വാരനും ദൃഢം.
ഭ്രാതാവെനിക്കടൻ പ്രജ്വാരനെന്നുടെ
സോദരി നീ നിങ്ങൾതങ്ങളിരുവരും
ഞാനും ഭയങ്കരമായ പടയുമായ്
കാനനേ കൂടെ നടപ്പനങ്ങെങ്ങുമേ.''
എന്നിങ്ങനെയവൻ ചൊല്ലിനിന്നങ്ങവൻ-
തന്നുടെ സൈനികമദ്ധ്യേ സഹജനും
കാലകന്യാവുമായ് മേദിനിയിങ്കല-
ക്കാലം പെരുമാറിനിന്നവർ മെല്ലവേ.
വന്നു പുരഞ്ജനനെന്നുരപൊങ്ങിന
മന്നവൻതൻ പുരത്തെ ചെറുത്തീടിനാർ.
അന്നവിടെക്കലഹത്തിൽ പ്രജാഗരീ-
യുന്നതനെത്രയും ഖിന്നനായാൻ തുലോം.
എന്നതു കണ്ടളവേ കാലകന്യക
ചെന്നകംപുക്കു പുരഞ്ജനൻതൻ പുരം
തന്നുടെ പാട്ടിലാമ്മാറടക്കീടിനാൾ,
ചെന്നു ചുഴന്നുകൂടി യവനന്മാരും.
തല്പരിപീഡകളാലേ പുരഞ്ജന-
നുൾപ്പൂവിലേററം പരിതാപയുക്തനായ്
നിത്യമക്കാലകന്യാവിനാലെത്രയു-
മത്യരമാലിംഗിതനായ് ചമകയാൽ,
തേജോവിഹീനനായ് മോഹിച്ചു ഗന്ധർവ-
രാജയവനന്മാരാൽ ഹൃതധൈര്യനായ്
പോരും നൃപതി, ബഹുമാനഹീനരാ-
യോരു തനയദാരങ്ങളേയും നിജ-
ശത്രുവിരോധപ്രപഞ്ചങ്ങളേയും ക-
ണ്ടുൾത്താരിലുണ്ടായെഴും വിവേകങ്ങളാൽ
തൽപ്രതികർമ്മമാഹന്ത! കാണാഞ്ഞുട-
നപ്പൊഴുതില്ലുകൂടാതെ രാജ്യത്തെയും
വിട്ടുകളഞ്ഞു പുറപ്പെട്ടുവാനൊരു-
മ്പെട്ടു പുരഞ്ജനനെക്കണ്ടു കേവലം
പ്രജ്വാരനാം ഭയഭ്രാതാഭയപ്രിയം
വിശ്വാസമുൾക്കൊണ്ടു ചെയ്യയിലിച്ഛയാ

ഉരപൊങ്ങിന = കീർത്തിയേറിയ. അത്യരം = അത്യധികം; ഏറെ. ഹൃത
ധൈര്യനായ് = ധൈര്യം നഷ്ടപ്പെട്ടവനായി.

തൻപുരി ചുട്ടു സംഹാരം തുടങ്ങിനാ-
നപ്പൊഴതപ്പുരീപാലൻ പ്രജാഗരൻ
ചിത്തേ മുഴുത്ത പരിതാപയുക്തനാ-
യത്തലോടെ വിയോഗത്തിനാരംഭിച്ചാൻ.
തത്സമയേ പരപീഡിതനാം നൃപൻ
വത്സങ്ങളിലും പ്രണയിനിതന്നിലും
സക്തി കലൎന്നു വിചാരം തുടങ്ങിനാ-
നിക്കാലമങ്ങു ഞാൻ പൊയ്ക്കളഞ്ഞാലിനി
മൽസുതന്മാൎക്കും കുടുംബിനിക്കും പുന-
ൎമ്മിത്രങ്ങളായവൎക്കെന്തൊരന്യാശ്രയം?
ഇങ്ങനെയുള്ള വിചാരം പുരഞ്ജന-
നങ്ങകതാരിലുൾക്കൊണ്ടിരിക്കും വിധൌ
നിന്ന ഭയൻ യവനന്മാരുമായ് മുതി-
ൎന്നുന്നതനാമവനെപ്പിടിച്ചോജസാ
ബന്ധിച്ചുകൊണ്ടങ്ങു പോകത്തുടങ്ങിനാൻ;
ബന്ധുക്കളും സുതദാരങ്ങളും ദൃഢം
സന്ത്യജിച്ചീടിനാരാഹന്ത! കൂടവേ
സന്തതപാലനടങ്ങിനാൻ നാഗവും.
മുന്നേക്കണക്കേ പരിക്ഷീണമായിതു
മന്നവൻതൻ പുരവും വൃഥാ കേവലം.
പിന്നെ യവനവശഗതനാകിയ
മന്നവൻതന്നെയും ദുൎഗ്ഗമാൎഗ്ഗത്തൂടെ
കൊണ്ടുപോകുമ്പൊഴതങ്ങു പുരഞ്ജനൻ
പണ്ടഹോ! തന്നാൽ ഹതങ്ങളായ്മേവിന-
ദുഷ്ടപശുക്കളാലെത്രയും ദണ്ഡങ്ങൾ
കഷ്ടതരങ്ങളനുഭവിച്ചീടിനാൻ.
മററുമനേകദുഃഖങ്ങളനുഭവി-
ച്ചററമില്ലാതെ പീഡിച്ചാനൊരോരോവിധം.
കാലധൎമ്മാന്തസമയമായീടിന
കാലസ്മരണ നിമിത്തമായങ്ങവൻ
താനും പ്രമദോത്തമയായ് ജനിച്ചുടൻ
മാനേന വൈദൎഭിയായ് ചമഞ്ഞൂ മുദാ.
പാണ്ഡ്യാധിപൻ മലയധ്വജൻ കീൎത്തിയും
പൂണ്ട ഭൃട്ടത്തുകൾതമ്മെയെല്ലാരെയും
തന്നാൽ ജയിച്ചു മെതിയടിവീര്യമായ്
നിന്നവൻ വേട്ടുകൊണ്ടന്നവൾതന്നിലേ
നിന്നതിസുന്ദരിയായുളവായൊരു
കന്യകയ്ക്കങ്ങനുജാതരായേഴുപേർ,

---

സക്തി=ആസക്തി. തന്നാൽ ഹതങ്ങളായ്മേവിന=താൻ കൊന്നവയായ.

വന്നുളരായവർ ദിഗ്വിഷയങ്ങളെ-
ഴിന്നുമധിപതിമാരവർ, തന്നുടെ
നന്ദനജാതങ്ങളായ്പ്പുത്രപ്പൗത്രകോ-
ട്യുന്നതന്മാരവർകൾക്കളവാകിയ
സന്തതികൊണ്ടു ഭൂമണ്ഡലമേഴുമൊ-
രന്തരമെന്യേയനുഭവിച്ചീടുന്നു;
സന്തതം മന്വന്തരങ്ങൾ മുഴുവനേ
സന്തുഷ്ടനായ് മലയധ്വജപുത്രിയെ
സ്സംപ്രമോദാലഗസ്ത്യൻ വേട്ടവൾതന്നി-
ലൻപോടുകൂടെ ദൃഢച്യുതൻതന്നെയും
സമ്പ്രതി താൻ ജനിപ്പിച്ചാനവൻപുത്ര-
നൻപെഴമിദ്ധ്മവാഹൻ മലയധ്വജൻ
മുമ്പേ ഭഗവദാരാധനതല്പരൻ
കമ്പമൊഴിഞ്ഞതിലിപ്സയാ സാദരം
ഭൂമണ്ഡലം സുതന്മാർക്കു കൊടുത്തുടൻ
ശ്രീമാൻ മഹാവിഷ്ണുപാദഭക്ത്യാ വനം
പ്രാപിച്ചു ദേഹധനതനയാദിക-
ളാപൽക്കരമെന്നുറച്ചഥ സർവവും
വൈദർഭിയോടും തപസ്സുചെയ്തീടിനാ-
നാദരാൽ ചന്ദ്രവസാ താമ്രപർണ്ണിയും
മേദിനിയിങ്കൽ വടോദ,യെന്നും ജഗ-
ദാദി പ്രസിദ്ധകളായ നദികളിൽ
പുണ്യജലങ്ങളാൽ സ്നാനാചമനങ്ങ-
ളന്യൂനകാലമാഹന്ത ചെയ്തേററവും
ശുദ്ധഫലമൂലപുഷ്കരാദ്യാഹാര-
വൃത്ത്യാ പരിചോടു രക്ഷിച്ചു ദേഹവും
ശോഷണംചെയ്തു ശീതോഷ്ണമരുദ്വർഷ
ഭീഷണക്ഷുൽപിപാസാദി വിവിധങ്ങൾ
മാനസത്തിങ്കൽ സഹിച്ചു നിരന്തരം
മാനമദാദി ഭ്രമങ്ങളൊഴിഞ്ഞുടൻ
താനും ഗുരുവുമഖിലപ്രപഞ്ചവും
നൂനം പരബ്രഹ്മവും മഹാമായയും
ഏകമയമായൊരുമിച്ചു കണ്ടുകൊ-
ണ്ടേകാന്തദേശേ സദാ ഭേദമെന്നിയേ
കേവലമാത്മയോഗേന സമാധിചേ-
ർന്നാവിർമ്മുദാപരമാനന്ദസംയുതം
വാണീടിനാൻ പലകാലം പ്രണവനാ-

സ്നാനാചമനങ്ങൾ = കുളിയും ജപവും. അന്യൂനകാലം = ഏറെക്കാലം.
പുഷ്കരം = ജലം. ക്ഷുത്പിപാസ = വിശപ്പും ദാഹവും.

ഭ്രേന പരംപരലീനനായാൻ ക്രമാൽ.
ഭക്ത്യാ പുരുഷാർത്ഥസിദ്ധനായ് മേവിനാ
ഭർത്തൃകളേബരം കണ്ടു വൈദർഭിയും
ദുഃഖേന സംസ്കാരവുംചെയ്തുടനുദ-
കക്രിയതൊട്ടു സപിണ്ഡാന്തകർമ്മവും
കൃത്വാപി താനും മരിപ്പതിനായ് നിന്നു
വൃത്താന്തമാഹന്ത! കണ്ടു പുരാ നിജ-
മിത്രമാം ബ്രഹ്മമുഖാദ്ഭുതിവാണിഭി-
രുരംത്തൊരിലുണ്ടായ മായാഭ്രമങ്ങളും
ത്യക്ത്വാപ്യനന്തരം ഹംസപാദങ്ങളി-
ലത്യാദരേണ സമാശ്രയിച്ചു പരം.''

## പുരഞ്ജനചരിത്രം

തൽക്കഥാമിത്ഥം നിശമ്യ മുനീന്ദ്രനോ-
ടുരംത്തൊരുണർന്നു നൃപതി ചൊല്ലീടിനാൻ:
''ഭദ്രം ഭവാനരുളംചെയ്ത വാഗർത്ഥമി-
സ്സന്ദേശസാധനമെന്നിയേ സാദരം
നന്നായറിയുമാറെന്നോടു വേർതിരി-
ച്ചൊന്നൊഴിയാതെ മുതിർന്നരുളംചെയ്കിലേ
ബോധിച്ചുകൂടൂ മുഹു''രെന്നതു കേട്ടു
ബോധിക്കുമാറരുളംചെയ്തു മുനീശ്വരൻ:
കേട്ടുകൊൾകെങ്കിൽ പുരഞ്ജനനായതു
വാട്ടമൊഴിഞ്ഞ ജീവാത്മാ പരബ്രഹ്മം;
സാക്ഷിയാകും ശരീരം പുരമായതു
സാക്ഷാലതിനെജ്ജനിപ്പിക്കകൊണ്ടവൻ-
തന്നെ പുരഞ്ജനനെന്നായ് ചമഞ്ഞതു-
മന്യൂനനാമവിജ്ഞാതനനീശ്വരൻ
നിത്യനപരിച്ഛിന്നൻ പരൻ കേവലൻ
തത്ത്വതാ മൂലപ്രകൃതിഗ്ഗുണങ്ങളെ
സദ്യോപി താനങ്ങനുഭവിപ്പാൻ ശരീ-
രത്തെയാരാഞ്ഞു പെരുമാറി നിന്നവൻ
മുഖ്യനാകും ഹിമവൽഗിരിതന്നുടെ
തെക്കേപ്പുറംപുക്ക മർത്ത്യശരീരവും
കൈക്കൊണ്ടതിങ്കൽ പ്രമദോത്തമയെന്ന-
തുരംക്കാമ്പിലോർക്ക തൽബുദ്ധിയാകുന്നതും;
നിത്യം ശരീരേന്ദ്രിയങ്ങളാൽജ്ജീവന-
മത്യാദരേണ ഭുജിക്കും വിഷയങ്ങൾ.

---

ഭർത്തൃകളേബരം = ഭർത്താവിൻെറ ദേഹം. വാഗർത്ഥം = വാക്കും അർത്ഥവും.
അപരിച്ഛിന്നൻ = ഇന്നപ്രകാരമെന്നു ഗണിക്കാൻ നിവൃത്തിയില്ലാത്തവൻ.

 

ഇന്ദ്രിയങ്ങൾ സഖികളാകുന്നത-
ങ്ങിന്ദ്രിയവൃത്തികളെന്നതന്നേ വരൂ;
ഇന്ദ്രിയനായനല്ലോ മനസ്സതാ-
നിന്ദ്രിയവൃത്തി പാഞ്ചാലങ്ങളായത്തും;
ശബ്ദാദി പഞ്ചവിഷയങ്ങളായത്തും
തദ്ദേഹജീവനനുഭൂതി കേവലം,
ദ്വാരങ്ങളൊമ്പതെന്നിങ്ങനെ ചൊന്നതു
നേരേ പരിചോടറിക തത്തദ്വിധം
ഖദ്യോതാവിർമ്മുഖികൾ നയനദ്വയം;
തദ്യുമാനെന്നതുപോൽ ചക്ഷുരിന്ദ്രിയം,
വിഭ്രാജിതമെന്ന രൂപം നളിനിയു-
മത്തുതം നാളിനി, നാസികാദ്വാരങ്ങൾ;
തൽപ്രാണനായതവധൂതനായത്തു;-
മപ്പോലെ സൗരഭനെന്നതു ഗന്ധവും;
ജിഹ്വേന്ദ്രിയൻ രസജ്ഞൻപോൽ ബഹൂദന-
സവ്യനാനാദ്വിധാന്നദ്വിധം സംയുതം;
പിന്നെപ്പിതൃഭൂ വലത്തേച്ചെവി പുന-
രന്യഭാഗേ ദേവഭൂവെന്നു ചൊന്നതും;
തത്സാധനേന പ്രവൃത്തിനിവൃത്തിത-
ല്ലക്ഷണശാസ്ത്രങ്ങൾ കേട്ടു പിതൃയാനം
ദേവയാനങ്ങളാകുന്ന മാർഗ്ഗങ്ങളെ-
ക്കേവലം പ്രാപിക്കയാൽ നാമമെന്നതായ്;
ശ്രോത്രേന്ദ്രിയംപോൽ ശ്രുതിധരനായത്തു,-
മാസൂരിയാകുന്നതായത്തു മേഢ്റവും
ദുർമ്മദനെന്നുപസ്ഥേന്ദ്രിയം ഗ്രാമ്യകം
നിർമ്മലസമ്മിതം പോൽ വ്യവസായവും.
ചെമ്മേ നിരൃതിഗൃഹം ലുബ്ധകൻ പായു-
വിന്ദ്രിയം വൈശസമെന്ന നരകവും
കാൽ നൃപാഖ്യൻ കൈയുപസ്സരനായത്തും
അന്തഃപുരമെന്നതല്ലോ ഹൃദയവും
മാനസംപോൽ വിഷൂചീനനാകുന്നതും
തേന തൽസ്വപ്നശരീരമാം സ്യന്ദനം
പഞ്ചേന്ദ്രിയങ്ങൾ കുതിരകളും പുന-
രഞ്ചിതപുണ്യപാപങ്ങൾ തച്ചക്രവും;
സത്വരജസ്തമസ്സല്ലോ കൊടിമരം;
തൽ ബന്ധുരങ്ങൾ ബാണങ്ങളഞ്ചായത്തും;
മാനസം വായ്ക്കയർ; സാരഥി ബുദ്ധിയു-

---

ഇഷു=അസ്ത്രം. തൽബന്ധുരങ്ങൾ ബാണങ്ങൾ=അതിലെ മനോഹരങ്ങളായ അസ്ത്രങ്ങൾ. സത്വരജസ്തമസ്സ്=സാത്വികം, രാജസം, താമസം എന്നീ മൂന്നു ഗുണങ്ങൾ.

മാനത്തേർ കൂടദ്വന്ദ്വങ്ങൾ കൂബരങ്ങൾ;
നേരേ ഹൃദയശബ്ദാദി വിഷയങ്ങൾ
ഘോരമാമായുധപാളികൾ കേവലം
ഏകാദശേന്ദ്രിയമാകും പട ചണ്ഡ-
വേഗനാകുന്നതു സംവത്സരം ദൃഢം;
ഗന്ധർവ്വന്മാരങ്ങഹസ്സുകൾ; രാത്രികൾ
ഗന്ധർവ്വിമാർ; കാലകന്യാ ജരാഖ്യയും;
സന്തതം മൃത്യുഭയൻ; ആധിവ്യാധികൾ
ചിന്തയാ കേൾക്ക യവനന്മാരായതും
പ്രജ്വരനെന്നിതെല്ലാമപ്പുരഞ്ജനാ-
ത്യുജ്ജ്വലിതം ചരിത്രം പവിത്രം പരം.
തമ്മിൽപ്പുരഞ്ജനൻതാനും പുരഞ്ജനി
തന്വീമണിയും രമിച്ചു വാഴുന്നനാൾ
അന്യോന്യമുൾസ്മൃതി ചേർന്നു രമിക്കയാ-
ലന്യജന്മേ പകർന്നുത്ഭവിച്ചീടിനാർ.
വന്നതതിങ്കൽ മരിക്കമ്പൊഴുതുതാ-
നൊന്നെന്നു ചിന്തിച്ചതങ്ങതായേ വരൂ.
പിന്നെയെന്നുള്ളതിനാലനിശം ഹൃദി
നിർണ്ണയിക്കേണം ഭഗവല്പദാംബുജം.
തന്നിലെബ്ഭക്തിയെന്നാലതിങ്കൽഗ്ഗതി
വന്നുകൂടീടുമെന്നൊന്നു സിദ്ധാന്തവും.
നന്നായതിന്നു കർമ്മാധീനമെന്നിയേ
തന്നിലുന്നീടുകയില്ലതു നിർണ്ണയം.
എന്നതിനാലും ഭഗവല്പദസ്മൃതി-
തന്നെ മനസാപി ശീലിക്കവേണ്ടതും.
പുണ്യപാപങ്ങളൊഴിഞ്ഞഖിലേശ്വരൻ-
തന്നനുകൂലമുണ്ടായ്‌വരുവോളവും-
കാല''മെന്നേവം ഭവാബ്ധിതരണൈക-
മൂലഭക്തിപ്രവിസ്താരഭേദങ്ങളെ
മോദാലരുൾചെയ്തു തത്ത്വാർത്ഥബോധവും
മേദിനീശന്നു നന്നായുറപ്പിച്ചുടൻ.

## പ്രചേതാക്കളുടെ ശേഷം കഥ

നാരദൻതാൻ മറഞ്ഞാൻ; പ്രചേതാക്കളും
പാരാവാരേ മുഴുകിക്കിടന്നന്വഹം
രുദ്രഗീതപ്രയോഗത്താൽ സ്തുതിച്ചു തൽ-
ഭക്തികണ്ടപ്പതിനായിരം വത്സരാൽ
പ്രത്യക്ഷനായഖിലേശ്വരനങ്ങവ-

---

അന്യജന്മേ = മറുജന്മത്തിൽ. സ്മൃതി = ഓർമ്മ.

ക്കൊത്ത വരങ്ങളെല്ലാം കൊടുത്തീടിനാൻ.
നിത്യമുഷഃകാലമപ്രചേതാക്കളെ
സ്മൃത്വാ വസിപ്പവക്കെത്തെലൊഴിഞ്ഞുടൻ
ലോകാനകാരവും സൗഭാഗ്യവും വന്നു
ലോകപ്രസിദ്ധരായ് വന്നുകൂടും ദൃഢം;
രുദ്രഗീതസ്തുതിചെയ്‌വവർക്കും പുന-
രത്രൈവ തൽഫലമെത്തുമസംശയം.
പിന്നെയങ്ങപ്രചേതാക്കൾക്കു കീർത്തിയും
ധന്യനായേററം പ്രസിദ്ധനാം പുത്രനും
ചെമ്മേ ലഭിച്ചു സുഖമായ്‌വരികെന്നു
സമ്മോദപൂർവ്വം വരംകൊടുത്തു പരം;
കണ്വമഹാമുനി തന്നുടെ പുത്രിയെ-
ച്ചെന്നുടൻ വേട്ടുകൊൾകെന്നരുൾചെയ്താൻ.
തന്വീമണിയാം തരുണിയും പുത്രനും
വന്നാലതിങ്കൽ ബന്ധം ഭവിയാതൊരു
ഭക്തിയുമുണ്ടായ്‌വരികെന്നനുഗ്രഹി-
ച്ചഗ്രേ ഭഗവാൻ മറഞ്ഞരുളീടിനാൻ.
തത്ര ഭഗവൽസ്തുതിചെയ്തു ഭക്തിപൂ-
ണ്ടുത്തമന്മാരാം പ്രചേതാക്കളെഞ്ജസാ
തത്സമുദ്രാന്തരേനിന്നു കരേറിനാർ.
തത്സമയേ ബഹുസ്ഥാവരൗഘങ്ങളാൽ
മൂടിക്കിടന്നൊരു ഭൂമിയെക്കാൺകയാ-
ലുടേ വളർന്ന കോപാലവർ തൽക്ഷണേ
പാവകവായുക്കളെ സ്സൃജിച്ചാശു തൽ-
സ്ഥാവരൗഘം ദഹിക്കെത്തുടങ്ങും വിധൗ,
കേവലം ബ്രഹ്മാവെഴുന്നള്ളിനിന്നവ-
ക്കാവിരാനന്ദം വളർത്തരുളിച്ചെയ്തു,
രോഷമടക്കിയപോതഹോ വെന്തുടൻ
ശേഷിച്ചുനിന്നുള്ള പാദപജാലങ്ങൾ
കണ്ഡുവിൻ പോക്കേന്നു പ്രമ്ലോചയിൽജ്ജനി-
ച്ചുന്നവളാൽക്കളയപ്പെട്ടുളവായ
മാരിഷയാകിയ കന്യകതന്നെയും
സാരസസംഭവൻതൻനിയോഗത്തിനാൽ
വേട്ടവർ ചാക്ഷുഷമായ മന്വന്തരേ
വാട്ടമൊഴിഞ്ഞെഴും സ്രഷ്ടാവതാകിയ
ദക്ഷനേയും ജനിപ്പിച്ചവൻ തന്നുടെ
ശിക്ഷോചിതോപനയനാദി സർവ്വവും

---

ബഹുസ്ഥാവരൗഘങ്ങൾ = പല സ്ഥാവരവസ്തുക്കളുടെ കൂട്ടങ്ങൾ. മാരിഷ = ദക്ഷന്റെ അമ്മ.

തൽക്രിയാമാർഗ്ഗക്രമങ്ങളെച്ചെയ്തുടൻ
തൽഗൃഹസ്ഥാശ്രമം സാധിച്ചവർകളും,
പിന്നെ പ്രജാസർഗ്ഗത്തിങ്കലദ്ദക്ഷനെ-
ത്തന്നെ നിയോഗിച്ചു തങ്ങളും നിവൃത്തരായ്
പോയ് പടിഞ്ഞാറെസ്സമുദ്രതീരം പുക്ക
വായ്പെഴും ബ്രഹ്മസത്രത്തെ ദീക്ഷിച്ചവർ
ബ്രഹ്മത്തെയും വിവേകിച്ചിരിക്കും വിധൌ,
നിർമ്മലനാകിയ നാരദമാമുനി
തത്സഭാമദ്ധ്യം പ്രവേശിച്ചി, തമ്മുനി-
സത്തമനെക്കണ്ടു നന്ദിച്ചു പൂജിച്ചു
ഭക്ത്യാ പരബ്രഹ്മതത്ത്വം വിചാരിപ്പാൻ.
അക്കാലമാഹന്ത! നാരദമാമുനി
തത്ത്വജ്ഞാനത്തെയും തത്സാധനമായ
ഭക്തിമാർഗ്ഗത്തെയുമങ്ങതിനാശ്രയ-
കർത്താഭഗവന്മാഹാത്മ്യവിശേഷവ്യ-
മർത്ഥപ്രകാരണമാം കഥാസംഗവും
ആത്മജ്ഞാനാർത്ഥതത്ത്വോപദേശത്തെയും
തീർത്തരുളംചെയ്തുപദേശിച്ചരുളിനാൻ.
വാസ്തവമേവം വിദുരമൈത്രേയസം-
വാദപ്രവാദങ്ങളെച്ചതുർത്ഥത്തിനാൽ
പാരം ചുരുക്കമൊയൊട്ടൊട്ടു ചൊല്ലിയ-
ങ്ങാരൂഢമോദമടങ്ങി കിളിപ്പൈതൽ.

ഇതി ശ്രീമഹാഭാഗവതേ
ചതുർത്ഥസ്കന്ധം സമാപ്തം

കഥാസംഗം = കഥയോടുള്ള അടുപ്പം. ആത്മജ്ഞാനം = പരബ്രഹ്മത്തെപ്പററി
യുള്ള അറിവ്.

# പഞ്ചമസ്കന്ധം

## മനുപുത്രനായ പ്രിയവ്രതന്റെ ചരിത്രം

ശ്രീശുകമഹാമുനി ശ്രീപരീക്ഷിത്തിനോടു
കേശവചരിതങ്ങളാശയം തെളിവാനായ്
ആദ്യ ചൊല്ലിയതെല്ലാം സൂതനാം വ്യാസശിഷ്യ-
നാശീർവ്വാദവുംചെയ്തു ശൗനകാദികൾക്കെല്ലാം
ഏഷണാദികളായ പാശങ്ങൾ നശിപ്പിപ്പാൻ
ദോഷമെന്നിയേ ചൊന്നോരദ്ധ്യാത്മസാരമിപ്പോൾ
ശ്രീശുകപ്പെരുതലേ! നീ ചൊല്ലേണമെന്നോടെല്ലാ-
മശങ്കകളകന്നുള്ളിലാനന്ദം വരും വണ്ണം.
കേൾപ്പിപ്പാൻ പണിയത്രേ പറഞ്ഞാലെനിക്കിപ്പോൾ
കേൾപ്പതിന്നപേക്ഷയുണ്ടെങ്കിലോ കേട്ടുകൊൾവിൻ;
കേൾപ്പിപ്പാൻ പാത്രമല്ല ഞാനതെന്നിരിക്കിലും
താല്പര്യാർത്ഥമായൊട്ടു ചുരുക്കിപ്പറഞ്ഞീടാം.
സ്ഥാനത്തെപ്പറയുന്നു പഞ്ചമസ്കന്ധംകൊണ്ടു;
സ്ഥാനമായതു ജഗദ്രക്ഷയെന്നറിഞ്ഞാലും.
രക്ഷിതമായിട്ടുള്ള ലോകസംസ്ഥാനങ്ങളും
ദിഗ്വിശേഷത്താലുണ്ടാമായുർഭേദാദികളും
ലോകത്തെ പ്രിയവ്രതനാദിയാം രാജാക്കന്മാ-
രാകവേ ധർമ്മത്തോടെ പാലിച്ച പ്രകാരവും
ധന്യനാം പ്രിയവ്രതനാകിയ മനുപുത്രൻ
തന്നുടെ ചരിതത്തെച്ചൊല്ലുന്നു നടേയെങ്കിൽ.
സാരമാം നിവൃത്തിമാർഗ്ഗത്തെ വിസ്തരിച്ചൊക്കെ
നാരദനുപദേശിച്ചീടിനാനതുമൂലം
പാരിതു പാലിക്കെന്നു താതന്റെ നിയോഗത്തെ-
പ്പാരമൊന്നനുവദിച്ചീലേതും പ്രിയവ്രതൻ.
അക്കാലം വിധാതാവു താൻതന്നെയെഴുന്നള്ളി
മുഖ്യനാം പൗത്രനോടു സൽക്കർമ്മമരുൾ ചെയ്തു:
''ഞാൻ പറയുന്നതിനെക്കേട്ടുകൊൾ കുമാര! നീ;
സാമ്പ്രതമതുകൊണ്ടു മോക്ഷത്തെ പ്രാപിച്ചീടാം.
ഈശ്വരൻതന്നെ നിന്ദിച്ചീടൊലാ കുറഞ്ഞൊന്നു-
മീശ്വരാജ്ഞയാതന്നെ ലോകങ്ങൾ വർത്തിക്കുന്നു.
ആരാലുമതിക്രമിക്കാവതല്ലിതു നൂനം
നേരുള്ള മുക്തന്മാരായുള്ളവർപോലുമൊക്കെ

---

ഏഷണാദികൾ=പുത്രൻ, ധനം, ഭാര്യ തുടങ്ങിയവയിലുള്ള ആഗ്രഹം.

തങ്ങൾക്കു കർമ്മക്ഷയം വരുവോളം നാളേക്കു
തങ്ങടെ ശരീരത്തെ രക്ഷിച്ചീടുന്നുവല്ലോ.
കേൾക്ക നീ മുമുക്ഷുവായിരിക്കുന്നവനേതു-
മോക്ഷമ്പോൾ ബന്ധമില്ല ഗൃഹസ്ഥാശ്രമം കൊണ്ടും
ആകയാൽ നീയുമിന്നു ഭഗവൽപദാംബുജം
ശോകശാന്തിക്കു നന്നായാശ്രയിച്ചെന്റെ ചൊല്പാൽ
മഹത്വം വളരുമാറിരുന്നു വഴിപോലെ
ഗൃഹസ്ഥാശ്രമമവലംബിക്ക മടിയാതെ,
ഈശ്വരാർപ്പണമായിക്കർമ്മങ്ങളനുഷ്ഠിച്ചാ-
ലീശ്വരാജ്ഞയാ വരും ഭോഗങ്ങൾ ഭുജിക്ക നീ.’’
ഇങ്ങനെയുള്ള ധാതാതന്നുടെ നിയോഗങ്ങ-
ളങ്ങനെതന്നെയെന്നു കൈക്കൊണ്ടാൻ പ്രിയവ്രതൻ
വിശ്വപാലനംചെയ്തു വസിച്ചീടിനകാലം
വിശ്വകർമ്മാവിൻ മകളാം ബർഹിഷ്മതിതന്നെ
കൈക്കൊണ്ടാനവൾ പെററു പത്തു പുത്രരുമുണ്ടായ്
ചൊല്ക്കൊള്ളുമൂർജ്ജസ്വതിയെന്നൊരു കന്യകയും
അഗ്നീദ്ധ്രനിദ്ധ്മജിഹ്വൻ യജ്ഞബാഹുവും പിന്നെ
കേൾക്കണം മഹാവീരൻ ഹിരണ്യരേതാവെന്നും
ഘൃതപൃഷ്ഠനും സവനെട്ടാമന്മേധാതിഥി
വീതിഹോത്രനും കവിയെന്നവൻ പത്താമവൻ
ഇവരിൽ മഹാവീരനാമാവു കവിതാനും
സവനും സംന്യസിച്ചു സാധിച്ചാർ പുരുഷാർത്ഥം.
മററൊരു ഭാര്യ പെററിട്ടുത്തമൻ താമസനും
രൈവതനെന്നും മൂന്നു പുത്രരുമുണ്ടായ്‌വന്നു.
അവർപോൽ മൂന്നാം മനു തുടങ്ങി ക്രമത്താലെ
തപസാ മനുക്കളൊകുന്നതെന്നല്ലോ കേൾപ്പു;
മാനവൻ പ്രിയവ്രതൻതാനൊരു പതിനൊന്നു
മാനമായിട്ടു പരിവത്സരകോടി വാണാൻ.
മേരുവെ പ്രദക്ഷിണം ചെയ്തീടും ദിവാകര-
രശ്മികൾകൊണ്ടുടൻ ഭൂമണ്ഡലമൊരു പാതി
സത്വരം പ്രകാശിച്ചീടുന്നിതു മറേറപ്പാതി-
യത്രനേരവും പ്രകാശത്തോടുകൂടായുന്നു.
ആരണമയൻ രശ്മികൊണ്ടു ഭൂചക്രം പാതി
കേവലം ദീപിക്കുന്നു മറേറടം പുനരപ്പോൾ
ദീപിച്ചീടുന്നതില്ല കേളെടോ! കുറഞ്ഞൊന്നു
ദീപിപ്പിച്ചീടാം മനുപുത്രന്റെ മാഹാത്മ്യത്തെ.
അക്കാലമാദിത്യനോടൊത്തൊരു വേഗം പൂണ്ടു
മുഖ്യമായ് തേജോമയമായൊരു തേരിലേറി,

---

മുമുക്ഷു = മോക്ഷം ഇച്ഛിക്കുന്നവൻ. ദീപിക്കുക = പ്രകാശിക്കുക; തെളിയുക.

രാത്രിയെപ്പകലാക്കീടുന്നതുണ്ടെന്നു കല്പി-
ച്ചാസ്ഥയാ മനുപുത്രനായീടും പ്രിയവ്രതൻ
താൻകൂടെ പ്രദക്ഷിണം ചെയ്താനൊരേഴവട്ടം
കാൺകെടോ ! രണ്ടാമതൊരാദിത്യനെന്നപോലെ
തേരുരുൾ നടന്നൊരു വഴികളേഴമേഴ-
വാരിധികളുമായി, തിടയിലിടമെല്ലാം
ദ്വീപുകളായും വന്നിതക്കാലമവൻ പിന്നെ
ദ്വീപുകളേഴമേഴ പുത്രർക്കു കൊടുത്തുപോൽ;
പുത്രിയാമൂർജ്ജസ്വതീതന്നെശ്ശുക്രനു നൽകി;
പുത്രിയുമവൾ പെററിട്ടുണ്ടായി ദേവയാനി;
അവളെ യയാതിയാം ഭൂപതി കൈക്കൊണ്ടു പോ-
ലവിടെ പ്രിയവ്രതനായ മന്നവൻ പിന്നെ
ചേതസി വിവേകവൈരാഗ്യങ്ങളോടുംകൂടെ-
ധാതൃജൻപോക്കൽനിന്നു കിട്ടിയൊരുപദേശാൽ
ബ്രഹ്മോപാസനം ചെയ്തു സാധിച്ചാൻ പുരുഷാർത്ഥം
നിർമ്മലനവൻതന്റെ നന്ദനനാഗ്നീദ്ധ്രന്താൻ
ജംബുദ്വീപാധിപതി പർവ്വതഗുഹതന്നി-
ലംബുവാതാശനനായ് തപസ്സുചെയ്യും കാലം
അംബുജജന്മാവുതന്നാജ്ഞയാ പോന്നു വന്നാ-
ളംബരേ നിന്നു പൂർവ്വചിത്തിയാമപ്സരസ്ത്രീ.
അവളെക്കണ്ടു മോഹിച്ചാഗ്നീദ്ധ്രനരചെയ്താ-
നവളോ ‘‘ടാർനീയെന്നു ചൊൽകെടോ! മടിയാതെ.’’
‘‘ഞാണില്ലാതൊരു വില്ലും മടമ്പില്ലാതൊരമ്പു-
മാനന്ദംവരുമാറു കൈക്കൊണ്ടു മനോജ്ഞമായ്
എന്തൊരുകാര്യമായിപ്പെരുമാറുന്നു ഭവാ-
നെന്തൊന്നു ചിന്തിച്ചിപ്പോളിവിടേക്കെഴുന്നള്ളി?
ഏതൊരു ലോകത്തിങ്കലുണ്ടായി ഭവാൻ മമ
ചേതസി കൊതിയുണ്ടു കാൺകയിലവിടവും.
യാതൊരു ലോകത്തുനിന്നിങ്ങനെ സമങ്ങളായ്
ചേതോമോഹനങ്ങളായ് ലോകലോഭിതങ്ങളായ്
മാറത്തു തഴമ്പുകളെത്രയും വലുതത്രേ,
മാമുനിശ്രേഷ്ഠ! നമസ്കാരംകൊണ്ടത്രയല്ലീ?
കേശവും നീളമുണ്ടങ്ങിളകാതിരിക്കയാൽ;
കേശവഭക്തന്മാരിൽ ചിന്തിക്കിൽ മുമ്പനല്ലോ.
ഉണ്ടിതു തേജസ്സുകളെത്രയുമുററമത്രേ;
രണ്ടവയവങ്ങളിതെങ്ങനെയുണ്ടായ്‌വന്നു?
കണ്ടോളം കൊതിവരും തടവീടുവാൻ തോന്നും

---

അംബുവാതാശനൻ = വെള്ളവും വായുവും ഭക്ഷണമാക്കിയവൻ. അംബുജജന്മാവ് = ബ്രഹ്മാവ്. അംബരം = ആകാശം.

ഇണ്ടലുമകന്നീടും കണ്ടതില്ലേവം പൂർവ്വം.''
ഇത്തരം ഗ്രാമ്യവിദഗ്ദ്ധങ്ങളാം വചനങ്ങൾ
സത്വരം പറയുന്നോരാഗ്നീദ്ധ്രഗുണങ്ങളാൽ
ആക്ഷിപ്തചിത്തയായ പൂർവചിത്തിയുമപ്പോ-
ളീക്ഷണംകൊണ്ടു പറഞ്ഞവനെ മോഹിപ്പിച്ചാൾ.
എങ്കിലോ സമങ്ങളായുന്നതതരങ്ങളായ്
കുങ്കുമപങ്കമലങ്കരിച്ചുള്ളവയവം
തൊട്ടാലുമണച്ചുടൻ മാറത്തു ചേർത്താലുമ-
ങ്ങിഷ്ടമുണ്ടെങ്കിലധരാമൃതം നുകർന്നാലും,
ഏറിയകാലംചെയ്ത തപസ്സിൻഫലംകൊണ്ടു
പാരമൊരാനന്ദവുമാത്മനി ചേർത്തീടുവൻ
ഉള്ളിലെക്കരണത്തിനാനന്ദമാത്ര പുറ-
ത്തുള്ളൊരു കരണങ്ങൾകൊണ്ടു ഞാനുണ്ടാക്കുവൻ.
ഇത്തരം ചൊല്ലിസ്സമാശ്ലേഷചുംബനങ്ങളാൽ
ചിത്തവുമാർദ്രമാക്കിക്കേവലാത്മനാ നന്നാ-
യന്യോന്യം രമിച്ചനേകായിരം സംവത്സര-
മന്യൂനരാഗംപൂണ്ടു വസിച്ചാരിരുവരും.
ഒമ്പതു പുത്രന്മാരുമുണ്ടായിതതുകാല-
മൊമ്പതുപേർക്കും നാമം വെവ്വേറേ കേട്ടുകൊൾക:
നാഭിയും കിമ്പുരുഷൻ മൂന്നാമൻ ഹരിതാനും
നാലാമനിളാവ്രതൻ, രമ്യകൻ, ഹിരണ്മയൻ
ഏഴാമൻ കുരുവെന്നു, മെട്ടാമൻ ഭദ്രാശ്വനും
കോഴയെന്നിയേ കേൾപ്പിൻ കേതുമാലനും പിന്നെ
ഒൻപതു പുത്രന്മാരെയിങ്ങനെ ജനിപ്പിച്ചി-
ട്ടംബുജോത്ഭവലോകം പൂർവചിത്തിയും പുക്കാൾ.
അക്കാലമാഗ്നീദ്ധ്രനും തന്നുടെ ജംബൂദ്വീപ-
മൊക്കവേ പകുത്തു തൻനന്ദനന്മാർക്കു നൽകി;
താൻ പിന്നെത്തപോബലംകൊണ്ടു പോയ് ബ്രഹ്മലോകേ
സാമ്പ്രതം രമിച്ചുപോൽപ്പൂർവചിത്തിയുമായി!
ആത്മതുല്യാഖ്യങ്ങളായൊമ്പതു ഖണ്ഡങ്ങളു-
മാത്മതുല്യങ്ങളായി രമിച്ചാരവർകളും.
ആഗ്നീദ്ധ്രതനയന്മാരക്കാലം മേരുവിൻെറ-
യാത്മജമാരാം നവകന്യകമാരെ വേട്ടാർ.
മേരുദേവിയും പ്രതിരൂപയും,മുഗ്രദംഷ്ട്രി,
ചാരുലോചനയാകും ലതയും, രമ്യതാനും
ശ്യാമയും, നാരി, ഭദ്ര, ദേവഹൂതിയു, മിതി
നാമമങ്ങവർകൾക്കും വെവ്വേറെയെല്ലാം കേൾപ്പിൻ

ആക്ഷിപ്തചിത്ത = ആക്ഷേപംനിറഞ്ഞ മനസ്സോടുകൂടിയവൾ. അംബുജോത്ഭവലോകം = ബ്രഹ്മാവിൻെറ ലോകം.

അവിടെ മേരുദേവിയാകിയ പത്നിയോടു-
മവനീപതി, നാഭിപുത്രസമ്പത്തിനായി
ദക്ഷിണസമുദ്രതീരത്തുചെന്നിരുന്നുടൻ
ദക്ഷിണ ബഹുലമായ് യജിച്ചു ഭഗവാനെ.
അഗ്നികുണ്ഡത്തിങ്കൽനിന്നാവിർഭൂതനുമായാൻ
ചിദ്ഘനനായ പരൻ ഭഗവാൻ പരമാത്മാ.
അക്കാലമൃത്വിക്കുകൾ സദസ്യന്മാരെന്നിവ-
രൊക്കവേ നമസ്കാരസ്തുതികളും ചെയ്താർ:
"ഈശ്വര! ഭഗവാനേ! പരബ്രഹ്മമേ! പോററി!
ശാശ്വതമായ മൂർത്തേ! ശരണം ജഗന്നാഥാ!
ഞങ്ങളാൽച്ചെയ്യപ്പെട്ട പൂജയെ വഴിപോലെ
ഞങ്ങളിൽ വളർന്നൊരു കാരുണ്യമതിനാലെ
വൈകാതെ പരിഗ്രഹിക്കേണമേ ഭഗവാനേ!
വൈകാര്യമൂർത്തേ! ഭേദമാർക്കറിയാവതയ്യോ!
നിന്തിരുവടിയുടെ ഗുണങ്ങൾ വർണ്ണിപ്പാനും
നിന്തിരുവടിയെ നന്നായ് പ്രസാദിപ്പിപ്പാനും
ഞങ്ങൾക്കു ശക്തിപോരാ പരമാനന്ദമൂർത്തേ!
ഞങ്ങളെയനുഗ്രഹിക്കേണമെങ്കിലും നാഥാ!
നിന്തിരുവടിയുടെ തിരുനാമങ്ങളെല്ലാം
സന്തതം വചനഗോചരമായ്‌വരേണമേ!
തൃക്കഴലിണ കുപ്പിനില്ക്കുന്ന രാജർഷികൾ-
മുഖ്യനെക്കരുണയാ തൃക്കൺപാർത്തരുളേണം.
നിന്തിരുവടിപോക്കൽനിന്നൊരു തനയനെ-
യെന്തൊരു കഴിവിനി ലഭിപ്പാനെന്നിവണ്ണം
ചിന്തിച്ചു നില്ക്കുന്നൊരു ഭൂപതിപ്രവരന്റെ
സന്തോഷം വരുത്തേണം നിന്തിരുവടി നാഥ!"
ഇത്തരം നാനാവിധ സ്തുതികൾകൊണ്ടു നന്നായ്
പ്രസ്തുതനായ പരൻ ഭഗവാനതുനേരം,
സന്ന്യാസധർമ്മസ്ഥിതി ഭൂമിയിലുറപ്പിപ്പാൻ
ധന്യനാം നാഭിതന്റെ പത്നിയാമ്മേരുദേവി-
തന്നിലങ്ങവതരിച്ചീടിനാനതുകാലം;
മന്നവൻതാനും പ്രസാദിച്ചാനങ്ങതിശയം.
ഭഗവല്ലക്ഷണങ്ങൾ പലവും കാൺകകൊണ്ടും
സകല ഗുണങ്ങൾക്കുമാധിക്യം കാൺകകൊണ്ടും
ഋഷഭനെന്നു താതൻ നാമവുമരുൾചെയ്താ-
നൃഷികൾ ദേവാദികളേവരും സന്തോഷിച്ചാർ.
പുത്രന്റെ ഗുണാധിക്യം കണ്ടു നാഭിയുമന്നു
പൃഥ്വീപാലനത്തിനായഭിഷേകവും ചെയ്തു.

---

പ്രസ്തുതൻ = നല്ലവണ്ണം സ്തുതിക്കപ്പെട്ടവൻ.

തന്നുടെ പത്നിയായ മേരുദേവിയുമായി
പിന്നെപ്പോയ് വിശാലയിൽ തപസ്സു തുടങ്ങിനാൻ.
നരനാരായണന്മാരാകിയ മൂർത്തികളെ
വിരവോടുപാസിച്ചു സാധിച്ചു പുരുഷാർത്ഥം.
ധർമ്മസ്ഥാപനത്തിനായീശ്വരൻതന്നെവന്നു
നിർമ്മലനൃഷഭനായുദിന്ന ജഗന്നാഥൻ.
കൈക്കൊണ്ടാനിന്ദ്രദത്തയാകിയ ജയന്തിയെ
അക്കാലം നൂറുപുത്രരവരാം പെററുണ്ടായ് വന്നു.
അവരിലേവരിലുമഗ്രജൻ ഭരതൻപോ-
ലവനുമജനാഭവരിഷം പാലിച്ചാൻപോൽ.
തന്നുടെ ഗുണാധിക്യംകൊണ്ടജനാഭവർഷ-
മന്നുതൊട്ടെല്ലാവരും ഭാരതമെന്നുചൊല്ലും;
ഭാരതഖണ്ഡം നന്നായ് ഭരിച്ചു ഭരതനും
പാരീരേഴിലും നിജ കീർത്തിയെപ്പരത്തിനാൻ.
ഭരതാനുജന്മാരായൊമ്പതുപേരുണ്ടല്ലോ
ഭരതസമന്മാർപോലവരും ഗുണങ്ങളാൽ.
പേരുകൾ കുശാവർത്തൻ, പിന്നേവനിളാവർത്തൻ
സാരനാം ബ്രഹ്മാവർത്ത, നാര്യാവർത്തനും പിന്നെ
മലയൻ, ഭദ്രകേതുസേനനു, മിന്ദ്രസ്പൃക്കും
ചലനമൊഴിഞ്ഞെഴും വിദർഭൻ, കീകടനും
ഇവർകൾക്കനുജന്മാർ നവയോഗികളല്ലോ,
കവിയും ഹരിതാനുമന്തരീക്ഷനും പിന്നെ
പ്രബുദ്ധൻതാനും പിപ്പലായനനാവിർഹോത്രൻ
ദ്രമിഡൻ ചമസനും കരഭാജനന്താനും.
ഇവർകളെല്ലാമാത്മജ്ഞാനതല്പരന്മാരാ-
യവനിതന്നിൽസ്സന്ന്യാസിപ്രവരന്മാരായാർ.
എത്രയും മഹത്വമുണ്ടപ്പരിഷകൾക്കതു
വിസ്തരിച്ചേകാദശസ്കന്ധത്തിൽ ചൊല്ലീടുന്നു;
പിന്നെപ്പവ്വാദ്യാധികന്മാരായോരെൺപത്തൊന്നു-
മനഘം കർമ്മനിഷ്ഠബ്രാഹ്മണോത്തമന്മാരായ്.
ഋഷഭന്നിരപേക്ഷനീശ്വരനെന്നാകിലും
വഴിയേ ലോകാനുഗ്രഹാർത്ഥമായ് ധർമ്മത്തോടെ
പരിപാലിക്കുംകാലം സകല പ്രജകളും
പരിപൂർണ്ണാശാവശഗതന്മാരായാരല്ലോ;
ഋഷികൾ ധരാദേവന്മാരിവർ കേൾക്കച്ചൊന്നാ-
നൃഷഭദേവൻ നിജതനയന്മാരോടെല്ലാം.
''ബുദ്ധികൊണ്ടെൻെറ ചൊല്ലു സർവരും ഗ്രഹിക്കേണം
ചിത്തത്തിലാക്കി നന്നായുറപ്പിക്കയും വേണം

---

അജനാഭവരിഷം = ഭാരതവർഷം, ഭാരതഭൂമി.

മർത്ത്യവിഗ്രഹം നാനാഭോഗത്തിനുള്ളതല്ല
നിത്യമായിരിപ്പൊരു കൈവല്യം വരുത്തുവാൻ;
മറ്റുള്ള ജന്തുക്കൾക്കുമുണ്ടല്ലോ ഭോഗങ്ങളോ
മറ്റുള്ള ജനങ്ങൾക്ക മോക്ഷമോ വരായല്ലോ
മാനുഷജനങ്ങൾക്കേ മോക്ഷത്തെ സാധിക്കാവൂ;
മാനസശ്ശുദ്ധി വരും തപസ്സുകൊണ്ടുതന്നെ.
മറ്റുള്ള ജനങ്ങളിൽവച്ചു മാനുഷന്മാൎക്ക
ചെററു വൈശിഷ്ട്യമെന്തതല്ലാസ്സിൽ നിരൂപിക്ക.
സത്സംഗംതന്നെയല്ലോ മോക്ഷത്തിൻ ദ്വാരമോൎത്താൽ
ദുസ്സംഗം നരകത്തിൻ ദ്വാരമെന്നറിഞ്ഞാലും
സ്ത്രീസംഗം വിശേഷിച്ചും നരകദ്വാരമെന്നാൽ
സ്ത്രീസംഗി സംഗം വൎജ്ജിച്ചീടണമകലവേ
ഇത്തരം വിചാരിച്ചു തത്വജ്ഞാനാൎത്ഥംകൊണ്ടു
ചിത്തശ്ശുദ്ധിയെ ചേൎത്തു മുക്തിയെ ലഭിക്കേണം."
പുത്രരോടായിട്ടൊണ്ടേവം ജ്ഞാനവുമുപദേശി-
ച്ചുത്തമോത്തമനാകുമൃഷഭദേവൻ പിന്നെ,
പുത്രരിൽ വരിഷ്ഠനാം ഭരതൻതന്നെ നന്നായ്
പൃഥ്വീപാലനത്തിനായഭിഷേകവും ചെയ്താൻ.
സന്യാസാശ്രമമവലംബിച്ചു നിവൃത്തനായ്
ധന്യനാമൃഷഭനും തന്നുടെ തപോബലാൽ
ഉന്മത്തജളബധിരാന്ധമൂകരെപ്പോലെ
തന്മനോബലത്തോടു പെരുമാറീടും കാലം,
പ്രാകൃതജനം നാനാജാതി ഭാഷിക്കുംതോറു-
മേകനായ് മൌനവ്രതം ധരിച്ചാനനുദിനം
ദുൎജ്ജനപരിഭവം പോക്കുവാൻ വിശേഷിച്ചു
വൎജ്ജിച്ചാനശനാദിപലവുമത്തുമൂലം
തങ്ങളെപ്പോന്നുവന്ന യോഗസിദ്ധികളേയും
സംഗമാധിക്യം കൈക്കൊണ്ടാദരിച്ചീലയേതും.
എന്നതുകേട്ടു പരീക്ഷിത്താകും നൃപവര-
നന്നേരം ശുകനോടു വന്ദിച്ചു ചോദ്യഞ്ചെയ്താൻ:
"നന്നുനന്നതു പാൎത്താലെത്രയും ചിത്രം! ചിത്രം!
നന്നായിട്ടരുളിച്ചെയ്തീടണമതിൻമൂലം.
ആത്മാരാമന്മാരായിട്ടുള്ള യോഗീന്ദ്രന്മാൎക്ക-
മാത്മനാതന്നെ ലഭിച്ചീടിനോരൈശ്വൎയ്യങ്ങൾ.
ബന്ധഹേതുക്കളാകയില്ലെന്നു കേൾപ്പുണ്ടെന്നാ-
ലെന്തവനനാദരിച്ചീടുവാന്മഹാമതേ?"
എന്നിവ ചോദിച്ചോരു മന്നവന്തന്നോടപ്പോൾ

---

സ്ത്രീസംഗി=സ്ത്രീകളിൽ തല്പരൻ. യോഗസിദ്ധികൾ=അഷ്ടൈശ്വൎയ്യങ്ങൾ. ആത്മാരാമന്മാർ=തന്നിൽത്തന്നെ രമിക്കുന്നവർ.

മന്ദഹാസവുംചെയ്തു ശ്രീശുകനരുളുംചെയ്തു:
"ഇഷ്ടമായുള്ള ലോകത്തൊക്കവേ നടന്നീടാ-
മൈശ്വര്യാദികൾകൊണ്ടെന്നു വന്നീടുംനേരം
ഓരോരോ ലോകങ്ങളിലോരോരോ ഭോഗങ്ങൾകൊ-
ണ്ടോരാതെ ചമഞ്ഞീടും യോഗീന്ദ്രന്മാരെങ്കിലും
പിന്നെ വിശ്വസിക്കരുതാർക്കുമേ മനസ്സിനെ-
തന്നുടെ വശത്തു വന്നീടുകയില്ലയല്ലോ;
എന്നാലങ്ങേറിയോരുകാലം കൊണ്ടുണ്ടായ്‌വന്ന
തന്നുടെ തപോബലം ഭോഗത്താൽ നശിച്ചീടും
ഈശ്വരന്മാർക്കുപോലും തന്മനോവിശ്വാസംകൊ-
ണ്ടാശ്ചര്യമത്രേ തപസ്സൊക്കവേ നശിക്കുന്നു.
വിശ്വസിച്ചീടുന്നാകിൽക്കാമത്തെയൊടുത്തീടും
നിശ്ചയം മനസ്സെടോ! കാണിനാഴികകൊണ്ടേ;
കാമത്താലവിവേകകോപങ്ങളുകം പൃകം;
പോമത്രേ പിന്നെത്തപോബലവും ഗുണങ്ങളും;
മുക്തനായ് ചമഞ്ഞുള്ളോരൃഷഭദേവൻ മുന്ന-
മിത്തരം നിരൂപിച്ചു യോഗസിദ്ധികളേയും
ആദരിയാഞ്ഞു മനോവിശ്വാസം വരായ്കയാൽ.
മാധവനുടെ മായയെന്തെന്തരുതാതെയുള്ളു?
അങ്ങനെതന്നെ നാനാദേശങ്ങൾതോറുമങ്ങോ-
ടിങ്ങോട്ടു പെരുമാറുംകാലമന്നൊരു ദിനം
കുടകാചലത്തിങ്കൽക്കാട്ടുതീ പിടിപെട്ടി-
ട്ടുടലും വെന്തുപോയിതൃഷഭദേവന്തന്റെ.
അങ്ങനെ ഗതിവന്നോരൃഷഭചരിതം കേ-
ട്ടുംഗനാം നൃപശ്രേഷ്ഠനുണ്ടായി തത്ത്വജ്ഞാനം.
തന്നുടെ ധർമ്മമെല്ലാം തന്നുടേ ബുദ്ധികൊണ്ടു
സംന്യാസം ചെയ്തു മോക്ഷം സാധിച്ചാൻ വഴിപോലെ.

## ഭരതചരിത്രം

ഋഷഭപുത്രനാകും ഭരതനാകെപ്പിന്നെ
വൃഷമാർഗ്ഗേണ പരിപാലിച്ചാനവനിയെ.
വിശ്വമോഹിനിയായ കന്യകാ പഞ്ചജനീ-
വിശ്വരൂപാത്മജയെക്കൈക്കൊണ്ടാനന്തുകാലം.
അഞ്ചു മക്കളുമുണ്ടായ് വന്നിതു പഞ്ചജനി-
ക്കഞ്ചു ഭൂതങ്ങൾ മായതങ്കലുണ്ടായപോലെ.
സുമതി, രാഷ്ട്രഭൃത്തു, മൂന്നാമൻ സുദർശനൻ
ക്രമ,മാവരണനും ധൂമ്രകേതുവും നാമം.
ഭാരതഖണ്ഡമാകും തന്നുടെ രാജ്യം പിന്നെ-
പ്പാരാതെ പകുത്തുടനൈവർക്കും കൊടുത്തുപോയ്

സാളഗ്രാമാശ്രമത്തെ പ്രാപിച്ചാൻ തപസ്സിനായ്
സാളഗ്രാമോപലങ്ങൾകൊണ്ടലംകൃതനായി
സ്വച്ഛയാം ചക്രനദിതന്നുടെ തീരത്തിങ്കൽ
സ്വച്ഛമാമാശ്രമവുമുണ്ടാക്കി വസിക്കുന്നാൻ.
നിത്യാനിത്യാദികളാം വസ്തുവിചാരംകൊണ്ടു
ശുദ്ധാന്തഃകരണനായ്തത്വജ്ഞാനവും വന്നു,
ഭക്തിയും ദിനംപ്രതി വൎദ്ധിച്ചു ഭഗവാനെ-
ച്ചിത്തത്തിലാക്കി ബ്രഹ്മജ്ഞാനവുമുറപ്പിച്ചു
യുക്തനായിരുന്നുപാസിക്കുന്നാളൊരുദിനം
മദ്ധ്യാഹ്നേ ചെന്നുനിന്നു ഗണ്ഡകീതീരസ്ഥലേ.
ഗൎഭിണിയായിട്ടൊരു കൃഷ്ണമാൻപേട വന്നി-
ട്ടപ്പുഴതന്നിൽത്തണ്ണീർ കുടിച്ചു തുടങ്ങിനാൾ;
അന്നേരമരികേനിന്നലറീടുന്ന സിംഹം-
തന്നുടെ നാദം കേട്ടു പേടിച്ചു മാൻപേടയും
ഓടിപ്പോയ് മറുകരെക്കരെയേറുവാനായി
ആടൽപൂണ്ടുടൻ വിറച്ചോടിന നേരംതന്നെ,
ഗൎഭസ്ഥനായ കിടാവപ്പൊഴേ പിറന്നുട-
നപ്പുഴതന്നിൽ വീണങ്ങൊഴുകീ വേഗത്തോടേ
ഗുഹയിൽച്ചെന്നു വീണു മരിച്ചു മാൻപേടയും
സഹിയാതൊരു ഭയംകൊണ്ടും വേദനകൊണ്ടും.
നീരുടെയൊഴുകുന്ന മാൻകിടാവിനെക്കണ്ടു
കാരുണ്യവശാലുടനെടുത്തു ഭരതനും
പാരാതെ കൊണ്ടുപോയാൻ തന്നുടെയാശ്രമത്തി-
ലാരാലുമുപദ്രവം കൂടാതെ വളൎത്തിനാൻ.
മാൻകിടാവോടുകൂടി മാൻകിടാവിലെ സ്നേഹ-
ത്താൻകൂടെ വളൎന്നിതു ഭരതനതുകാലം.
തന്നുടെ നിയമങ്ങളതിനെ വളൎക്കയാ-
ലൊന്നൊന്നേ ദിനംപ്രതി കുറഞ്ഞു ചമഞ്ഞിതു.
കാലംകൊണ്ടില്ലാതെയായ്വന്നിതു നിയമങ്ങൾ;
കാലവും പോയതുള്ളിലറിവായീലയേതും.
അതിനെക്കാണുമ്പോഴും കാണാതെവാഴുമ്പോഴു-
മതിന്റെ യോഗക്ഷേമം ചിന്തിച്ചു മനക്കാമ്പിൽ
ഈശ്വരാനുഗ്രഹവും പ്രാൎത്ഥിച്ചു വാഴുംകാല,-
മീശ്വരവിലാസങ്ങളെന്തുഃയ്യോ പറവതും?
സ്നേഹപാരവശ്യംകൊണ്ടാഹന്ത! ഭരതനും
മോഹവും വളൎന്നിതു മറന്നു തപസ്സെല്ലാം.

---

സാളഗ്രാമോപലങ്ങൾ = സാളഗ്രാമശില (കല്ല്). ശുദ്ധാന്തഃകരണൻ = പരിശുദ്ധമായ മനോവ്യാപാരത്തോടുകൂടിയവൻ. നിയമങ്ങൾ = നിഷ്ഠകൾ.

ഹരിണകുണപമാമിതിന്നു ഞാനെന്നിയേ
ശരണമാരുമില്ല ഗണവും പിരിഞ്ഞുപോയ്;
ഹരിണി പെററപ്പോഴേ മരണം പ്രാപിച്ചിതു;
ശരണാഗതപരിപാലനം ധർമ്മമല്ലോ.
പാലനമനുദിനം പോഷണം പ്രീണനവും
ലാളനമിവററിനേ കാലമുള്ളിതു മുററും;
ആസനാടനസ്നാനശയനാശനാദിക-
ളാചരിച്ചീടുമ്പൊഴും പിരിഞ്ഞീടുകയില്ല;
ഫലമൂലോദകാദി പൂവോടു ചമതപ്പുൽ
പലവുമിവ തേടിപ്പോകുമ്പോളതിനേയും
വച്ചേച്ചു പോവാനില്ല വിശ്വാസമത്രനേര-
മിച്ഛയാ വഴിയേക്കൂടോടിപ്പോമത്രതാനും;
മുഗ്ദ്ധഭാവവും നോക്കി നിന്നീടും മദ്ധ്യേമദ്ധ്യേ
ശക്തിപൂണ്ടതിനെച്ചെന്നെടുക്കുമയ്യോ പാവം!
ശക്തിയില്ലിതിനെന്നു കഴുത്തിലെടുത്തിടു-
മൊക്കത്തു തട്ടിക്കൊള്ളുമൊട്ടിടയിടെച്ചെമ്മേ;
മാററത്തും മടിയിലും പുറത്തും പററിച്ചീടും;
ദൂരത്തു നിന്നീടുമ്പോളതിനെ വിളിച്ചീടും;
ഓരോരോകർമ്മം ചെയ്യുന്നേരത്തു മദ്ധ്യേമദ്ധ്യേ
പാരാതെ ചെന്നു നോക്കും തിന്മാനും കൊടുത്തീടും;
വിളിക്കുമരികവേ മണ്ടിവന്നീടുന്നേരം
കളിക്കും പിന്നെപ്പരിചരിക്കുമോരോതരം;
പതുക്കെപ്പതുപ്പുള്ള രോമങ്ങളമരുമാ-
റെടുത്തും തലോടിയും പുണർന്നും കൊണ്ടാടിയും,
മറെറാന്നിന്നില്ല കാലം മുററുമിങ്ങനെ തനി-
ക്കുററ മാൻപേടയുമായ് മരുവീടിനകാലം
മരണമടുത്തിതു ഭരതനതുകൊണ്ടു
കരണങ്ങളുമെല്ലാം തളർന്നു ചമഞ്ഞുതേ.
കിടന്നേടത്തു ചെന്നങ്ങധികദുഃഖത്തോടും
അടുത്തു നില്ക്കുന്നൊരു മാൻകിടാവിനെ നോക്കി
മാനസതാരിൽ നിരൂപിച്ചിതു സന്താപത്താൽ
ഞാനിനീ മരിച്ചീടുമിപ്പൊഴുതിനിശ്ശേഷം
കാനനദേശേ സിംഹവ്യാഘ്രാദിദുഷ്ടൗഘങ്ങൾ
മാനിനെപ്പിടിച്ചു തിന്നീടുമെന്താവതയ്യോ!
ഒട്ടുമേ മനുഷ്യരെപ്പേടിയില്ലിതിനിപ്പോൾ
ദുഷ്ടരാം കാട്ടാളന്മാരെസ്സു കൊന്നീടുകയോ

---

കുണപം = മിണ്ടാപ്രാണി. ഗണം = കൂട്ടം. പ്രീണനം = സന്തോഷിപ്പിക്കൽ; ലാളനം. ആസനാ....ദികൾ = ഇരിപ്പ്, നടപ്പ്, കുളി, ഉറക്കം, ഭക്ഷണം തുടങ്ങിയവ. ഫലമൂലോദകാദി = കായ്, കിഴങ്ങ്, വെള്ളം മുതലായവ. കരണങ്ങൾ = ഇന്ദ്രിയങ്ങൾ.

രക്ഷിപ്പാനിതിനാരുമില്ലെന്നേയല്ല പിന്നെ
ഭക്ഷിപ്പാൻ പല ദുഷ്ടജന്തുക്കളുണ്ടുതാനും.
ഇത്തരമോരോതരം ചിന്തിച്ചു ഭരതനും
ചിത്തത്തിൽ കൃഷ്ണമൃഗത്രൂപവും നിഴലിച്ചു
അരികേ നില്ക്കുന്നൊരു ഹരിണകുണപത്തെ
സ്മരിച്ചു മരിച്ചുടൻ ജനിച്ചു ഹരിണമായ്.
ഹരിണമായിത്തന്നെ ജനിച്ച ഭരതനും
സ്മരണം കഴിഞ്ഞ ജന്മത്തിലേതുണ്ടായ്‌വന്നു.
മൃഗസംഗംകൊണ്ടു ഞാൻ മൃഗമായ്‌വന്നിതെന്ന–
തകമേ ചിന്തിച്ചഥ സംഗമുണ്ടാകായ്‌വാനായ്
മാൻകൂട്ടത്തിങ്കൽനിന്നു പിരിഞ്ഞു താനേതന്നെ
സങ്കേതം ചെന്നു പുലഹാശ്രമം പുക്കാനവൻ;
തീർത്ഥസ്നാനവും ചെയ്തു ദേഹത്യാഗവും ചെയ്താൻ;
ധാത്രിയിൽ ബ്രാഹ്മണനായ്പിറന്നാനവനുടൻ.
ചൊല്ലെഴുന്നോരംഗിരഃപ്രവരനായുള്ളൊരു
നല്ല ഭൂസുരൻ പണ്ടു രണ്ടു വേട്ടിരിക്കുന്നാൻ
ഒരുത്തി പെററുണ്ടായിതൊമ്പതു തനയന്മാർ
ഒരുത്തി കന്യാകുമാരന്മാരെ പ്രസവിച്ചാൾ;
എന്നതിൽ കുമാരനായ്പിറന്ന മഹീസുരൻ
മുന്നേ തൻ മൃതദേഹം കളഞ്ഞ ഭരതൻപോൽ.
സംഗദോഷത്തെപ്പേടിച്ചാദിയേ കുമാരനും
മംഗലം വരുത്തുവാൻ കൈക്കൊണ്ടാൻ മൗനവ്രതം.
ജാതകർമ്മാദിക്രിയ സർവ്വം യഥാവിധി
താതനുമനുഷ്ഠിച്ചു മൂകനെന്നിരിക്കിലും
ബുദ്ധിസംസ്കാരത്തിനായത്ര വസ്തുക്കൾ ചെയ്താൻ;
വ്യർത്ഥമായ് ചമഞ്ഞിതു താതസാഹസമെല്ലാം.
ജളനോ? ബധിരനോ? മൂകനോ? പുനരിവ
നെളുതല്ലാർക്കും ചെമ്മേ തിരിച്ചുകൊള്ളുവാനും,
ഉപനിച്ചിതു താതനക്കാലം കുമാരനെ
ജപഹോമാദികർമ്മമൊന്നുമേ പോകാതാനും
നാലാണ്ടുകാലം മിനക്കെടാതെ ചൊല്ലിച്ചിട്ടും
ബാലനും പഠിച്ചീല ഗായത്രി കുറഞ്ഞൊന്നും.
ആയതു കുമാരനെശ്ശിക്ഷിച്ചുതന്നെ കാലം
പോയിതു ജനകനും മരിച്ചാനതുകാലം
തന്നുടെ മിഥുനത്തെസ്സപത്നിപോക്കലാക്കി
പിന്നാലെ തീയിൽ പാഞ്ഞു മരിച്ചാൾ ജനനിയും.
ഭ്രാതാക്കന്മാരുമിവൻ ജളനെന്നുറയ്ക്കയാ–

---

കൃഷ്ണമൃഗം = മാൻ. പുലഹാശ്രമം = പുലഹമുനിയുടെ പർണ്ണശാല. ഉപനിക്കുക = വിധിപ്രകാരം ആദ്യമായി പൂണൂൽ ധരിപ്പിക്കുക.

ലേത്തുമേ കൊടുക്കയില്ലുപജീവിപ്പാൻപോലും
ആരാനമൊരുവേല ചൊല്ലുകിലതും കേൾക്കും;
ഏതാനും കൊടുക്കിലങ്ങുപജീവിക്കും താനും;
അതിന്റെ ഗുണദോഷമന്വേഷിക്കയുമില്ല;
അധികമെങ്കിലതു സൂക്ഷിക്കുമാറുമില്ല;
ഏതാനും നൽകിയെങ്കിൽപ്പോരായെന്നതുമില്ല;
ഏതുമാരുമേ നൽകീലെങ്കിലോ വേണ്ടാതാനും.
അക്കാലം ഭ്രാതാക്കന്മാരവനെ വിളഭൂമി-
രക്ഷിപ്പാൻ മാടം കെട്ടീട്ടവിടെയിരുത്തിയാർ.
നെല്ലു കാപ്പതിന്നവൻ ചെന്നിരുന്നതിൽ പിന്നെ
നെല്ലിനു കേടു കുറഞ്ഞൊന്നുമുണ്ടായീലല്ലോ.
ദുഷ്ടജന്തുക്കളൊന്നുമട്ടിക്കിൽ ചെല്ക്കയില്ല.
തുഷ്ടനായവിടെ വാണീടിന കാലത്തിങ്കൽ
ദുഷ്ടത മുഴുത്തൊരു ശൂദ്രാധിപതിതനി-
ക്കിഷ്ടമായിരിപ്പൊരു സന്തതിയുണ്ടാവാനായ്
ആളറുത്തഴകോടു ചോര നൽകണം ഭദ്ര-
കാളിക്കെന്നുറച്ചുടൻ ഭൃത്യന്മാരോടു ചൊന്നാൻ:
''എങ്ങാനും തിരഞ്ഞൊരു നല്ലൊരു പുരുഷനെ
നിങ്ങൾ കൊണ്ടുവരി''കെന്നു കേട്ടവർ പുറപ്പെട്ടാർ.
നീളവേ നടന്നവർ കണ്ടിതു മാടം തന്നിൽ
നീളവും തടിപ്പുമേറീടിന പുരുഷനെ
ലക്ഷണയുക്തമായ പുരുഷരൂപം കണ്ടു
തൽക്ഷണം തെളിഞ്ഞവർ പിടിച്ചു കെട്ടീടിനാർ.
ശൂദ്രാധിപതിമുമ്പിൽ കൊണ്ടുചെന്നതുകാല-
മാർദ്രമാം മനസ്സോടും പൂജിപ്പാനൊരുമ്പെട്ടാൻ.
കുളിപ്പിച്ചഴകിയ കോടികൊണ്ടുടുപ്പിച്ചു
കളഭമാല്യങ്ങളാലണിഞ്ഞങ്ങവനുടൻ
കാളിക്കു പൂജ കൊടുത്തീടിന ധരാസുരൻ
കാളിമന്ത്രവും ചൊല്ലീട്ടറുപ്പാനൊരുമ്പെട്ടാൻ.
വാളെടുത്തോങ്ങുന്നേരം ബ്രാഹ്മണതേജസ്സിനാൽ
കാളിക്കു ചൂടുപിടിച്ചിരുന്നുകൂടായ്കയാൽ
ചീളെന്നു വാളുമെടുത്തട്ടഹാസവും ചെയ്തു
കൂളികളോടും ഭൂതവൃന്ദങ്ങളോടുംവന്നു
കാളിതാനറുത്തിതു ശൂദ്രാധിപതിതല
വാളുമായ് നില്ക്കും ധാത്രീദേവന്റെ തലയതും
അറുത്തു തലകൊണ്ടു പന്താടിക്കളിക്കയും
പെരുത്ത കോപത്തോടുമലറിച്ചിരിക്കയും
ബ്രാഹ്മണവധത്തിനു കോപ്പിട്ട ജനങ്ങളും

---

ശൂദ്രാധിപതി = ശൂദ്രരാജാവ്. ധാത്രീദേവൻ = ബ്രാഹ്മണൻ.

ബ്രാഹ്മണതേജസ്സുകൊണ്ടൊക്കവേ നശിച്ചുപോയ്.
എല്ലാമീശ്വരനെന്നു നിർണ്ണയിച്ചിരിപ്പവ-
ൎക്കില്ലൊരു ഭയമൊരുകാലവുമൊന്നുകൊണ്ടും
വാളുമാൎത്തുഴത്തറുത്തീടുവാനോങ്ങുമ്പോഴും
കാളിതൻ കോപമൂടനിങ്ങനെ കണ്ടപ്പോഴും,
ഏതുമേ കലുഷമുണ്ടായതില്ലവനുള്ളിൽ;
ആധികളില്ല സാക്ഷാൽ ജ്ഞാനികൾക്കെന്നേ നൂനം.
ഉന്നതൻ ബഹുഗുണനാകിയ സിന്ധുരാജൻ
തന്നുടെയാചാര്യനാം കപിലൻതന്നെക്കാണ്മാൻ
പോകുന്നനേരമവൻ തണ്ടേറ്റപ്പിച്ചീടിനാ-
നാകുലമതിന്നുമുണ്ടായതില്ലവനേതും.
എന്നതിന്നവകാശം വന്നവാറുരചെയ്യാം;
മന്നവ! കേട്ടുകൊൾക മായാവൈഭവമെല്ലാം.
പിന്നെയുമൊരുദിനം മാടത്തിൽ വസിക്കുമ്പോൾ
വന്നുടൻ ചില ഭടന്മാരുരചെയ്തീടിനാർ:
“മന്നവനെഴുന്നള്ളത്താകുന്നതറിക നീ
നിന്നെയും കൂട്ടിക്കൊണ്ടു ചെല്ലുവാനരുൾചെയ്തു.
തണ്ടേറ്റപ്പതിന്നൊരു ഭാഗത്തേക്കൊരു പുമാ-
നുണ്ടു പോരായ്കയതിന്നാകുന്നിതറിഞ്ഞാലും.”
എന്നിവ പറഞ്ഞു കൈപിടിച്ചു കൊണ്ടുപോയാ-
രന്നേരമാന്ദോളികാവാഹകന്മാരുമെല്ലാം;
ആകുലമതിന്നുമുണ്ടായതില്ലവനേതും;
വേഗം പോകായ്കകൊണ്ടു ഭർത്സിച്ചാൻ നൃപേന്ദ്രനും.
അന്നേരം നൃപൻതന്നോടുത്തരമുരചെയ്താൻ
മന്നവനറിഞ്ഞിതു ദിവ്യനെന്നതുനേരം
തണ്ടിൽനിന്നിറങ്ങിവീണുടനേ നമസ്കരി-
ച്ചിണ്ടൽപൂണ്ടേറിയായ്ക പൊറുത്തുകൊൾകെന്നെല്ലാം
ചൊന്ന മന്നവൻതന്നോടദ്ധ്യാത്മജ്ഞാനാൎത്ഥത്തെ
നന്നായിട്ടുപദേശിച്ചീടിനാനതും തഥാ
സന്ദേഹമൊഴിഞ്ഞു ചൊല്ലീടുവാൻ പണിയത്രേ;
ചെന്നവരിരുവരും വൈകുണ്ഠലോകം പുക്കാർ.
ഭരതചരിതം ഞാനൊട്ടൊട്ടു ചൊന്നാനേവം
ഭരതൻതന്റെ പുത്രൻ സുമതിയല്ലോ കേൾ നീ.
സുമതിതന്റെ പുത്രനായതു ദേവതാജിത്,
ദേവതാജിത്തിൻ പുത്രനായതു ദേവദ്യുമ്നൻ,
ദേവദ്യുമ്നന പുത്രനായതു പരമേഷ്ഠി,
കേവലം പരമേഷ്ഠിനന്ദനൻ പ്രതീഹമ്പോൽ,
അവന്റെ പുത്രൻ പ്രതിഹൎത്താവെന്നല്ലോ കേൾപ്പിൻ

---

ഭർത്സനം = ശകാരം.

പ്രതിഹർത്താവിൻ പുത്രനജനം ഭൂമാവെന്നും,
ഭൂമാവുതൻെറ പുത്രൻ ഗീതനൂദ്ഗീഥനെന്നു-
നാമാവാമവനുടെ നന്ദനൻ പ്രസ്തോതാവും,
പ്രസ്തോതാവിനു പുത്രനായതു വിഭു,വവൻ-
പുത്രനായുടൻ പൃഥുഷേണനുമുണ്ടായ്‌വന്നാൻ;
തൽപൃഥുഷേണപുത്രനായതു നക്തനവൻ;
തൽപുത്രനല്ലോ ഗയനാകിയ നൃപശ്രേഷ്ഠൻ;
ഗയൻെറ മക്കൾ ചിത്രരഥനും സുഗതിയു,-
മവരോധനനെന്നു മൂവ്വരുണ്ടായാരല്ലോ.
എന്നതിൽ ചിത്രരഥനന്ദനൻ സമ്രാട്ടവൻ-
തന്നുടെ മകനായ മന്നവൻ മരീചിയും;
വിന്ദുമാൻ മരീചിതൻ നന്ദനനറിഞ്ഞാലും;
വിന്ദുമാനുടെ പുത്രനായതു മധുവല്ലോ;
മധുവിൻ പുത്രൻ വീരവ്രതനെന്നല്ലോ കേൾപ്പൂ;
മതിമാൻ വീരവ്രതൻതന്നുടെ പുത്രന്മാർപോൽ
മന്ഥുവുമമന്ഥുവുമെന്നവരിരുവരിൽ
മന്ഥുജൻ ഭൗവനമ്പോൽ; ഭൗവനന്മകൻ ത്വഷ്ടാ;
ത്വഷ്ടാവിൻ മകനല്ലോ വീരജനായ നൃപൻ;
ശിഷ്ടനാമവനൊരു നൂറു പുത്രന്മാരുണ്ടായ്;
അരുതു പറവതിനവരെ വേറെയെല്ലാ-
മൊരു കന്യകതാനുമുണ്ടായാളനന്തരം;
ചൊല്ലെഴും പ്രിയവ്രതൻതന്നുടെ വംശമൊട്ടു
ചൊല്ലിയേനൊടുങ്ങിതു വീരജനുടെ കാലം.''
അന്നേരം പരീക്ഷിത്തു തൊഴുതു ചോദ്യംചെയ്താൻ:
''നന്നുനന്നരുൾചെയ്തവാറിതു മഹാമതേ!
ഇന്നുമുണ്ടെനിക്കൊന്നു കേൾപ്പതിന്നത്യാഗ്രഹ-
മെന്നോടിന്നതുമരുൾചെയ്യണം മഹാമുനേ!
സപ്തസാഗരങ്ങളും സപ്തദ്വീപങ്ങളുമ-
ങ്ങെത്ര വിസ്താരമെന്നും തത്ര ലക്ഷണങ്ങളും
വ്യക്തമായരുളിച്ചെയ്തീടേണമടിയനോ-
ടെത്രയും വളർന്നുള്ള പാപങ്ങളകലുവാൻ.''
''അവ്യക്തസ്വരൂപമാമീശ്വരസ്ഥൂലരൂപം
സുവ്യക്തമാമ്മാററിഞ്ഞീടുവാനാക്കാമെടോ?
ഞാനറിഞ്ഞതു ചൊല്ലാമെനിക്കാകുന്നവണ്ണ-
മാനന്ദം നിനക്കിതിലുണ്ടെന്നു തോന്നുകയാൽ.''

---

സമ്രാട്ട് = ചക്രവർത്തി. സപ്തസാഗരങ്ങൾ = ഉപ്പ്, കരിമ്പിൻനീര്, മദ്യം, നെയ്യ്, തൈര്, ശുദ്ധജലം, പാൽ എന്നിവകൊണ്ടുള്ള ഏഴ് കടലുകൾ. സ്ഥൂലരൂപം = പൂർണ്ണരൂപം.

### ഭൂഗുണിതം

എങ്കിലോ ഭൂമണ്ഡലസംസ്ഥാനം നടേ ചൊല്ലാം;
മംഗലംവരേണമേ ദൈവമേ! നാരായണ!
ഭൂമിയിൽ മദ്ധ്യസ്ഥമായിരുന്ന ജംബൂദ്വീപം
ഭൂമിപാലക! സമവൃത്തമായുള്ളു കേരം നീ
വിസ്താരം നൂറായിരം യോജനയുണ്ടുതാനും,
പൃഥ്വീനായക! പുനരൊമ്പതുവരിഷവും,
മര്യാദാപർവ്വതങ്ങളെട്ടുണ്ടെന്നറിയണം,
പര്യായത്തോടു പറഞ്ഞീടുവനവയും ഞാൻ;
ഇതിന്റെ നടുവിലായ്ച്ചൊല്ലെഴും മഹാമേരു-
വതിന്റെയുയരമോ യോജന നൂറായിരം.
മുകളിൽ മുപ്പത്തീരായിരം യോജനവഴി
സുഖമേ സമവൃത്തമായിരിപ്പൊന്നുതാനും
നീളത്തിൽ പതിനാറായിരം യോജനവഴി
മേളത്തിൽ കഴിനാട്ടുണ്ടായിരം മററതെല്ലാം.
ഇങ്ങനെയിരിക്കുന്ന മേരുവാം മലതന്റെ-
യങ്ങഹോ വടക്കുണ്ടു മൂന്നു പർവതങ്ങൾപോൽ.
അദ്രികളവമൂന്നും കിഴക്കുപടിഞ്ഞാറാ-
മബ്ധികൾ രണ്ടിനോടും ചെന്നെത്തിക്കിടക്കുന്നു
മൂന്നിന്നും മേരുവിനോടടുത്തു തെക്കേ ശൈലം
നീലമാകുന്നിതല്ലോ നടുവിൽ ശ്വേതമല്ലോ.
ശൃംഗവാനെല്ലാററിലും വടക്കേശ്ശൈലമല്ലോ.
തെക്കുമിങ്ങനെ മൂന്നു മര്യാദാപർവ്വതങ്ങൾ
വടക്കേതൊദിയായിട്ടവററിൻ പേരു ചൊല്ലാം;
നിഷധം, ഹേമകൂടം, ഹിമവാനെന്നും ക്രമാൽ,
അഴകോടധികന്മാർ ചൊല്ലുന്നു നടേനടേ
കിഴക്കുണ്ടൊരു ശൈലം ഗന്ധമാദനമതു;
വടക്കു നീലത്തോളം നിഷധത്തോളം തെക്കും.
ഈവണ്ണം തെക്കുവടക്കുണ്ടല്ലോ പടിഞ്ഞാറും
മാല്യവാൻ നിഷധനീലങ്ങളോളവുമെടോ!
നീലത്തിൻ വടക്കേത്തു രമ്യകവർഷം പിന്നെ-
കേളതിൻ വടക്കേത്തു ചൊല്ലെഴും ഹിരണ്മയം
പിന്നെയങ്ങതിൻ വടക്കേതല്ലോ കുരുവർഷം;
എന്നതിനടെ തെക്കേതായതു ഹരിവർഷം;
ഹേമകൂടത്തിൻ തെക്കേതായതു കിമ്പുരുഷം;
ഭൂമീശ! ഹിമവാനു തെക്കു ഭാരതവർഷം
ഗന്ധമാദനത്തിനു കിഴക്കേതാകുന്നതു
സന്തതം ഭദ്രാശ്വമാം വർഷമെന്നറികെടോ!

---

നടേ=ആദ്യമായി

മാല്യവാൻഗിരിയുടെ പടിഞ്ഞാറേടം കേതു-
മാലമങ്ങെല്ലാററിനും നടുവിലിളാവൃതം;
ഇച്ചൊന്ന പർവ്വതങ്ങളെട്ടുമുണ്ടുയരങ്ങൾ
നിശ്ചയം പതുപ്പത്തു സഹസ്രം യോജനപോൽ.
വർണ്ണവും രണ്ടായിരം യോജനയുണ്ടെന്നല്ലോ
പുണ്യവാന്മാരാം കാലവേദികൾ പറയുന്നു.
ഒൻപതു വരിഷവും വിസ്താരമൊരുപോലെ
ഒമ്പതിനായിരം യോജനയുണ്ടെന്നറിഞ്ഞാലും;
പിന്നെയും മഹാമേരുതനിക്കുന്നായിട്ടുണ്ടു
മന്നവ! നാലുപാടുമോരോരോ ശൈലേന്ദ്രന്മാർ
മന്ദരമെന്നും, മേരുമന്ദരമെന്നും, ചെമ്മേ
പിന്നേതു സുപാർശ്വവും, കുമുദമെന്നും നാമം.
നാലിനുമുണ്ടു പതിനായിരം യോജനകൾ
ചാലേ വിസ്താരമതിന്മേലോരോ മരങ്ങളും
കിഴക്കേതൊടിയായിട്ടവററിൻ പേരും ചൊല്ലാം.
ഉണ്ടല്ലോ തേന്മാവതിൻ മുമ്പിലേതനുക്രമാൽ
രണ്ടാമതുടൻ ഞാവൽ കടമ്പും പേരാലന്ത്യം;
ആയിരത്തൊരുനൂറു യോജനയുയരമു-
ണ്ടായതശാഖകളുമത്രയുണ്ടെല്ലാററിനും
ചുവടുചുററും നൂറു യോജനയുണ്ടങ്ങെല്ലാം
അവിടെ മുകളിലുണ്ടോരോരോ പൊയ്കകളും
അവററിൽ പാലും തേനും ശർക്കരാ ശുദ്ധജലം
അവറെറസ്സേവിച്ചല്ലോ ഗന്ധർവ്വാദികളെല്ലാം
യോഗങ്ങളൈശ്വര്യങ്ങളെന്നിവയുണ്ടാക്കുന്നു;
ഭാഗധേയത്താൽ സർവകാമസിദ്ധിയുമുണ്ടാം;
ഉൾത്താരിലത്യാനന്ദസിദ്ധമായ്‌വിളങ്ങീടും
ഉദ്യാനങ്ങളുമോരോന്നുണ്ടവ നാലിന്മേലും
നന്ദനം, ചൈത്രരഥം, ചൊല്ലെഴും വൈഭ്രാജകം,
പുണ്യവർദ്ധനകരം സർവ്വതോഭദ്രമെന്നും
ക്രമത്താലവററിനു നാമങ്ങളിതുകളി-
ലമർത്ത്യജനം ക്രീഡിച്ചിരിപ്പൂ നിരന്തരം.
മന്ദരമൂർദ്ധാവിങ്കൽനിന്നു തേന്മാവിൻ ഫല-
വൃന്ദങ്ങളെല്ലാം ചില പർവതങ്ങളെപ്പോലെ
വളർന്നു പഴുത്തുവീണുടഞ്ഞു തകർന്നുടൻ
അലിഞ്ഞുകൂടീടുന്ന രസങ്ങളൊന്നിച്ചല്ലോ
തന്നുടെ മുകളിൽനിന്നങ്ങഹോ! കിഴക്കോട്ടേ-
ക്കനിശമൊഴുകുന്നതരുണോദയനദി,

ആയതശാഖകൾ=നീളമുള്ള കൊമ്പുകൾ. കാലവേദികൾ=കാലത്തെ പ്പററിഅറിയുന്നവർ. കാമസിദ്ധി=ആഗ്രഹലാഭം. അമർത്ത്യജനം=ദേവന്മാർ.

അതിലെ വെള്ളമനുഭവിക്കനിമിത്തമായ്
അധികം മനോജ്ഞമാം സൗരഭ്യമുണ്ടാകുന്നു;
അചലാത്മജയാകുമീശ്വരീദേവിയോടു-
മനിശമനുചരിച്ചീടിന ദേവികൾക്കും.
അവ്വണ്ണംതന്നെ മേരുമന്ദരമൂർദ്ധാവിങ്കൽ
സർവ്വദാ നില്ക്കും ഞാവൽതന്നുടെ പഴങ്ങളും
കേവലമോരോന്നോരോ ഗജങ്ങളോളം പോരും
ആവോളം വളൎന്നു മൂത്തവയും പഴുത്തുടൻ
വീണുടഞ്ഞൊരുമിച്ചുണ്ടാകുന്ന രസങ്ങളി-
ക്ഷോണിയിൽ ജംബുനദിയെന്നുള്ള നാമത്തോടും
കൂടവേ തെക്കോട്ടേക്കായൊഴുകീടുന്നതിരു-
പാടുമുള്ളൊരു മണ്ണുമതിൻെറ രസവുമായ്
ചേൎന്നുണങ്ങീടുന്നേരത്തുണ്ടാകുന്നതുതന്നെ
പ്രാങ്നിഭം ജാംബൂനദമെന്ന പൊന്നതിനാലെ
നിത്യവും ദേവാദികളൊക്കെയംഗങ്ങൾതോറും
പ്രത്യേകമലങ്കരിച്ചീടുന്നു നിരന്തരം.
പിന്നെയസ്സുപാർശ്വത്തിന്മേൽനില്ക്കും കടമ്പത്തു
തന്നുടെ ബാഹുക്കളാം ശൃംഗങ്ങളിടതോറും
നിന്നുടൻ പൊട്ടിയൊലിച്ചയ്യഞ്ചുചുററായുള്ള
വിന്ദുക്കളും മധുമയധാരകൾ വീണുവീണു
പടിഞ്ഞാറോട്ടു നോക്കിയൊഴുകീടുന്നു നിത്യം.
തടഞ്ഞീടാതെ മഹാവാഹിനീപൂരത്തോളം
അവററയുപജീവിക്കുന്നവരുടെ മുഖം
ആറു യോജന വഴി സൗരഭ്യം പരത്തുന്നു.
കദംബവൃക്ഷത്തിൻെറ കോടരത്തിങ്കൽനിന്നു
ജനിക്കകൊണ്ടു കാദംബരിയാംപേരുണ്ടായി
കുമുദത്തിങ്കൽ ശതവല്ശമെന്ന പേരാ-
ലമിതസ്കന്ധങ്ങളിൽനിന്നുടനുണ്ടാകുന്ന
പാൽ, തൈർ, നെയ്യും, ചോറും, പുടവ, പട്ടുകളും
ആഭരണാ, സന, ശയ്യാദികളിവമററും
നദങ്ങളായി വടക്കോട്ടൊഴുകുന്നു നിത്യം
അതുകൊണ്ടനുഭവിച്ചീടിന ജനങ്ങൾക്കു
തളർച്ച ജരാനരവ്യാധികളാധികളും
ഇളച്ചീടുന്നിതപമൃത്യുക്കളിവയെല്ലാം;
ഇങ്ങനെ ഭൂമണ്ഡലമാകുന്ന കമലത്തിൻ
കർണ്ണികയാകും മഹാമേരുവിൻ ചുഴലവും
കേസരസ്ഥലങ്ങളിൽ പർവ്വതം പലതുണ്ടു
വാസവാദികളുടെ ദിക്കുകളിടതോറും

---

അചലാത്മജ = പാർവ്വതി. ശൃംഗം = കൊമ്പു്. മധു = തേൻ.

അരികേ മഹാമേരുവാകുമദ്രിക്കുപരി–
സ്തരണമായിട്ടേഴ പർവതമുണ്ടു പിന്നെ;
ഉയരം രണ്ടായിരം യോജനയവയെല്ലാം
ഇടവുമത്രതന്നെയുണ്ടേതും കുറയാതെ
പതിനെണ്ണായിരം യോജന നീളവുമുണ്ട–
ങ്ങതിനൊക്കെയും തെക്കുവടക്കായ്ക്കിഴക്കല്ലോ
ജഠരദേവകൂടപർവതവരങ്ങളും മ–
റ്റുടനേ കീഴ്മേലായ നീളത്തിൽ തെക്കാകുന്നു.
കൈലാസകരവീരദ്വയങ്ങളും പടിഞ്ഞാറേ
ശൈലങ്ങളും നീളം തെക്കുവടക്കായതുപോലെ
പാവനപാരിയാത്രാഖ്യാചല വരങ്ങളും മ–
റ്റവനീപതേ! നീളം കിഴക്കുപടിഞ്ഞാറായ്
ത്രിശൃംഗമകരങ്ങളിങ്ങനെ പേരായ് നാലു–
ദിശയിങ്കലുമീരണ്ടചലവരങ്ങളുംപോൽ.
ഇങ്ങനെയെല്ലാമലംകൃതനാം മഹാമേരു–
വങ്ങതിൻ മുകളിലുണ്ടൊൻപതു രാജധാനി;
എന്നതിൽ നടുവിലേതംബുജോത്ഭവൻ തനി:–
ക്കിന്ദ്രാദിലോകപാലകന്മാർക്കു മറ്റെല്ലാമെട്ടും.
ചിത്രമായ്പതിനാറായിരം യോജനവഴി–
വിസ്താരം സമചതുരശ്രമായുള്ളതാനും;
മൂന്നുലോകവും മുന്നം ഭഗവാൻ നാരായണൻ
മൂന്നടിയാക്കിയളന്നീടിന കാലത്തിങ്കൽ
മേല്പോട്ടേക്കുയർത്തിയ തൃക്കാൽതൻ നഖംകൊണ്ടി–
ട്ടാത്മയോന്യണ്ഡം പിളർന്നുടെയങ്ങകം പുക്കു
ബാഹ്യജീവനാധാര ഗംഗയെന്നെല്ലാടവും
പാവനകരം പാപശാന്ത്യർത്ഥം പ്രസിദ്ധയായ്;
ബ്രഹ്മാണ്ഡകമലനാളാന്താഗ്രേ പോയി വീണു
നിമ്നമാർഗ്ഗേണ നാലു കൈവഴിയൊഴുകിപ്പോയ്
നാലു ദിക്കിലും നാലു നാമങ്ങളോടുംകൂടി
നാലും സാഗരങ്ങളെ പ്രാപിച്ചീടുന്നു നിത്യം.
എന്നതിൽക്കിഴക്കോട്ടേക്കൊഴുകുന്നതു സീതാ
ചെന്നുടനിന്ദ്രരാജധാനിതൻ നടുവേ പോയ്
ഗന്ധമാദനമായ പർവ്വതത്തിന്മേൽ വീണു
സിന്ധുവിനോളം ഭദ്രാശ്വാഖ്യമാം വർഷത്തൂടെ
സന്തതം വേഗേന പോയീടുന്നു തെക്കോട്ടു ചെ–
ന്നന്തകപുരിയൂടെ നിത്യവുമതുപോലെ
സമ്പ്രിയതാകാരമായളകാനന്ദാഖ്യയും

---

പാരിയാത്രാഖ്യാചലം = പാരിയാത്രം എന്നുപേരുള്ള പർവതം (കുലപർവതങ്ങളിലൊന്ന്). ആത്മയോന്യണ്ഡം = ബ്രഹ്മാണ്ഡം. സമ്പ്രിയതാകാരം =

സംപ്രതി നിഷധവും ഹേമകൂടവും നേരേ
കടന്നു ഹിമവാനമേൽവീണവിടന്നും പിന്നെ
പടന്നുചെന്നു ഭാരതാഖ്യമാം വർഷത്തുടെ
ദക്ഷിണസമുദ്രത്തിൽക്കൂടുന്നു; പടിഞ്ഞാറേ
ചക്ഷുസ്സാകുന്ന നദി വരുണരാജ്യത്തുടെ
പോയുടൻ മാല്യവാൻെറ മുകളിൽ വീണു പിന്നെ-
പ്പായുന്നു കേതുമാലമാകിയ വർഷത്തുടെ
പാരാതെ പടിഞ്ഞാറേ സാഗരം പ്രാപിപ്പോളം.
പാരതിൽ സോമപുരിയുടെ ഭദ്രയും പിന്നെ-
ക്കേവലം വടക്കോട്ടു നീലശ്വേതങ്ങൾ കട-
ന്നാവോളം വേഗത്തോടെ ശൃംഗവാന്തമേൽ വീണു
പോയുടൻ കുരുവർഷത്തുടെ വാരിധിയോളം
മായമെന്നിയേ നീളെപ്പായുന്നു നിരന്തരം.
ഇങ്ങനെയുള്ള നവ ഖണ്ഡമീ ജംബുദ്വീപി-
ലിങ്ങിഹ കർമ്മക്ഷേത്രം ഭാരതമൊന്നേയുള്ളു.
എന്നതിൽ പ്രജകൾക്കു കർമ്മഭേദങ്ങൾക്കൊത്ത-
വണ്ണമുള്ളനുഭൂതി സർവ്വം വന്നീടുന്നു.
മററുള്ള വർഷങ്ങളങ്ങെട്ടും കേൾ സ്വർഗ്ഗലോകം
മുററുമങ്ങനുഭവിച്ചുള്ളവർക്കെല്ലാവർക്കും
പുണ്യശേഷങ്ങളനുഭവിപ്പാനായെല്ലൊണ്ടത്രേ
പുണ്ഡരീകോത്ഭവൻതാൻ നിർണ്ണയിച്ചിരിക്കുന്നു.
അവററിൽ പ്രജകൾക്കു പതിനായിരത്താണ്ടേ-
ത്തപസാ ഭേദമൊഴിഞ്ഞായുസ്സുണ്ടെല്ലാനാളും
പതിനായിരമാനസ്സുള്ള ശക്തിയും പുണ്ടു
ശതകോടികൾക്കൊക്കും ദേഹകാഠിന്യങ്ങളും;
നാരികളൊട്ടുക്കമോരോന്നുടൻ ഗർഭിച്ചതിൽ
നാരിയും പുരുഷനുംകൂടെയുണ്ടാകുന്താനും.
കാലവും ത്രേതായുഗതുല്യമായെല്ലാനാളും
പാലിക്കുമല്ലോ ജഗന്നാഥനാം നാരായണൻ
ഭഗവാൻ വിഷ്ണു ചില മൂർത്തികളവലംബി-
ച്ചഖിലജനങ്ങൾക്കും നൽകുവോനനുഗ്രഹം
എന്നതിലിളാവൃതമാകിയ വർഷത്തിങ്കൽ
ചന്ദ്രശേഖരൻ തന്നേ പുരുഷനായിട്ടുള്ളു;
മററുള്ള പുരുഷന്മാരവിടെച്ചെല്ലുന്നീല
മുററും പാർവ്വതീദേവിതന്നുടെ ശാപത്തിനാൽ.
അവിടെപ്പുരുഷന്മാർ ചെല്ലുകിൽ സ്ത്രീകളാമ്പ്ലോ-
മതിൻെറ ഹേതു ചൊല്ലും നവമസ്കന്ധത്തിങ്കൽ;
അവിടെ ശ്രീപാർവ്വതീദേവിതാനാദിയായു-

---

വിനായകേത്യാദികളെ സ്ഫുരിപ്പിക്കുന്ന രൂപം.

ള്ളബലാജനങ്ങളാൽ സേവ്യനാം മഹാദേവൻ
ഹൃദയേ സങ്കർഷണമൂർത്തിയെ ബ്ഭജിക്കുന്നു.
ഭദ്രാശ്വവർഷത്തിങ്കൽ ധർമ്മദേവന്റെ പുത്രൻ
നിത്യവും ഭദ്രശ്രവാവാകിയ വിഷ്ണുഭക്തൻ
സേവിച്ചീടുന്നുഹയഗ്രീവമൂർത്തിയേയല്ലോ
പ്രഹ്ലാദൻ നരസിംഹമൂർത്തിയെസ്സേവിക്കുന്നു;
മുദിതാത്മനാ ഹരിവർഷത്തിലിരുന്നല്ലോ.
സുഖമേ കാമദേവരൂപനായിരിക്കുന്ന
ഭഗവാൻതന്നെക്കേതുമാലമാം വർഷത്തിങ്കൽ
ഇരുന്നു സേവിക്കുന്നു നിത്യവും പ്രജാപതി
നിറഞ്ഞ തേജോമയം മാനസഭക്തിപൂർവ്വം
തന്നുടെ പുത്രരോടുകൂടെ ശ്രീഭഗവതി
മന്നവ! രാത്രികളിൽ സ്ത്രീജനത്തോടും; പകൽ
പുരുഷന്മാരോടും കൂടിയിരുന്നു ഭജിക്കുന്നു;
പരിണാമം മുപ്പത്താറായിരമോരോ വക
അവിടെസ്സുദർശനതേജസാ ഗർഭമുണ്ടാ-
യബലാജനങ്ങൾക്കു സ്രവിച്ചീടുന്നു നിത്യം.
പിന്നെ രമ്യകത്തിൽ വൈവസ്വതൻ മനുവരൻ
നന്നായിസ്സേവിക്കുന്നു മത്സ്യമൂർത്തിയെബ്ഭക്ത്യാ;
അര്യമാവായ പിതൃനായകൻ ഹിരണ്മയ-
വർഷത്തിങ്കൽ കൂർമ്മമൂർത്തിയെസ്സേവിക്കുന്നു.
നിത്യവും വരാഹമൂർത്തിയെസ്സേവിച്ചീടുന്നു
ഉത്തുംഗ കുരുക്കളിലിരുന്നു ഭൂമിദേവി.
ശ്രീരാമൻ തന്നെസ്സേവിച്ചീടുന്നു ഹനുമാനും
മാരുതാത്മജൻ കിമ്പുരുഷാഖ്യവർഷത്തിങ്കൽ
ഭക്തനാം ഹനുമാനും രാഘവൻതന്നെസ്സേവി-
ച്ചത്യന്തം കിമ്പുരുഷയുക്തനായ് വർത്തിക്കുന്നു.
സാവർണ്ണിക്കാത്മജ്ഞാനമുപദേശിച്ചീടുവാൻ
ഭാവിച്ചു വാണീടുന്ന നാരദമുനിശ്രേഷ്ഠൻ
കേവലം നരനാരായണന്മാർ തമ്മെസ്സേവി-
ച്ചാവിർമ്മോദേന നിത്യം ഭാരതേ വസിക്കുന്നു.
അങ്ങനെയുള്ള മഹാഭാരതവർഷത്തിങ്കൽ
എണ്ണമുണ്ടസംഖ്യമാഹാത്മ്യങ്ങൾ വളന്നോരോ
പുണ്യശൈലങ്ങൾ പുണ്യനദികൾ പലവിധം;
എണ്ണമില്ലവററിന്റെ മഹിമ ചൊല്ലീടുവാൻ.
ഖണ്ഡങ്ങളെല്ലാററിലുമുത്തമം ഭാരതമാം
ഖണ്ഡമെന്നതു സർവലോകസമ്മതമല്ലോ.

---

മുദിതാത്മനാ = സന്തുഷ്ടമായ മനസ്സോടെ. അര്യമാ = സൂര്യൻ. മാരുതാത്മജൻ = ഹനുമാൻ.

അവിടെജ്ജനിക്കുന്ന പുരുഷന്മാൎക്കേ മോക്ഷം
വഴിയേ സാധിക്കാറു യജ്ഞകൎമ്മങ്ങൾകൊണ്ടേ.
ഒമ്പതു ഖണ്ഡങ്ങളായിങ്ങനെയിരിക്കുന്ന
ജംബൂദ്വീപത്തെച്ചുററി ലവണാംബുധിയുള്ളൂ
വിസ്താരമതു ലക്ഷം യോജനയാകുന്നിതു-
മത്യന്തമതു ചുററിയിരിക്കും പ്ലക്ഷദ്വീപം.
വിസ്താരമഹോ! രണ്ടുലക്ഷം യോജനയുണ്ടാം;
തത്ര പൊന്മയമായോരത്തിയുണ്ടല്ലോ നില്പു.
ചിത്രമായ് നൂറായിരം യോജനയുയൎന്നുകൊ-
ണ്ടേത്രയും ശോഭിച്ചതി മുഖ്യമാം പ്രഭയോടും.
അതിനാൽ പ്ലക്ഷദ്വീപെന്നതിനു പേരായ്വന്നി-
തവിടേക്കധിപതിയായഭിഷേകം ചെയ്താൻ.
മകനാമിദ്ധ്മജിഹ്വൻതന്നെയപ്രിയവ്രതൻ;
സുഖമായാത്മതുല്യമവനംചെയ്താനവൻ.
ഇദ്ധ്മജിഹ്വനു മക്കളേഴുപേരാകുന്നിതു
പ്ലക്ഷദ്വീപേഴായ്പ്പകുത്തവനും കൊടുത്താൻപോൽ.
ശിവവും, യവസവും, സുഭദ്രം, ശാന്തം, മോക്ഷം,
ശിവദ,മമൃതവും, അഭയ,മിവ നാമം.
പൃഥിവീപതേ! പുനരധിപന്മാൎക്കെല്ലാം
അഥ പുല്ലിംഗങ്ങളായ്പ്പറകെന്നതേയുള്ളൂ
അവിടെ ഖണ്ഡങ്ങൾതന്നവധികെല്ലാമോരോ-
രചലവരന്മാരുണ്ടതിരായറിഞ്ഞാലും;
സവിധേ നദികളുമുണ്ടോരോന്നെല്ലാററിനും;
അവനീപതേ! പാൎത്താലധികമത്യത്ഭുതം.
മണികൂടവും വജ്രകൂടവുമിന്ദ്രസേനം
മഹിമവളൎന്നെഴും ജ്യോതിഷ്മാൻ സുപൎണ്ണവും
ഹിരണ്യഷ്ഠീവമേഘമാലവുമിവ പേരായ്
ഇരുന്ന സേതുശൈലവരങ്ങളേഴാകുന്നു.
അരുണരമണീയാംഗിയുമാംഗിരസിയും
അരചാ, സാവിത്രി, സുപ്രഭതോ, ഋതംഭരാ;
പിന്നേതു സത്യംഭരാ നദികളിവയേഴാ-
കുന്നിതു സേതുശൈലനന്ദിനികളായെങ്ങും.
വൎണ്ണങ്ങൾ നാലാകുന്നു ഹംസന്മാർ പതംഗന്മാ-
രനപഹമൂൎദ്ധ്വായനസത്യാംഗന്മാരെന്നെല്ലാ..
ആയിരം സംവത്സരമായുസ്സുണ്ടെല്ലാവൎക്കും
ആത്മാവാമാദിത്യനെസ്സേവിച്ചു ഞായന്താനും.
സൂൎയ്യനായതും നാരായണൻ താൻതന്നെ നൂനം
ആൎയ്യനാം മഹാവിഷ്ണുതാനല്ലോ ജഗത്തെല്ലാം.

---

ലവണാംബുധി=ഉപ്പുകടൽ. അവനംചെയ്താൻ=രക്ഷിച്ചു.

ചില്പുമാനടെ മഹാമായകളിത്യാദിക-
ളപ്പോലെതന്നെ പിന്നെ ദ്വീപുകളഞ്ചിങ്കലും
വർഷത്തിൻ സംഖ്യകളും പുരുഷഗുണങ്ങളും
പരമായുസ്സും ഭേദമില്ലെടോ! ധരാപതേ!
പ്ലക്ഷദ്വീപിനെച്ചുററിശ്ശക്കരാംബുധിയുള്ള
വിസ്താരമത്ര രണ്ടുലക്ഷം യോജനതന്നെ.
അതിൻെറ പുറമല്ലോ ശാല്മലദ്വീപം പുന-
രത്ര വിസ്താരം നാലുലക്ഷം യോജനയാകും.
അവിടെ നൂറായിരം യോജനയുയരമുണ്ടൊ-
രിലവമായ മരം ഗരുഡനിരിപ്പാനായ്.
അതിനാലദ്വീപിന്നു ശാല്മലമെന്നു പേരാ-
യതുമദ്വീപിന്നധിപതിയാം യജ്ഞബാഹു-
തന്നുടേ പുത്രന്മാക്ക് പകുത്തുകൊടുത്താൻപോൽ.
എന്നതു സുരോചനം സൗമനസ്യവും ചെമ്മേ
കേട്ടാലും രമണകം ദേവവർഷവുമതി-
ശ്രേഷ്ഠമാം പാരിഭദ്രമാററാമതപ്യായനം
ഏഴാമതവിജ്ഞാതമിങ്ങനെ വർഷനാമം.
ഏഴധിപതികൾക്ക പുല്ലിംഗമായും ചൊല്ലാം.
സ്വരസം, ശതശൃംഗം, വാമദേവവും, കുന്ദം,
പെരിയമുകുന്ദവും, പുഷ്പവർഷവും, പിന്നെ
സഹസ്രശ്രുതി, യെന്നും പർവ്വതങ്ങൾക്ക നാമം.
മഹത്വമേറുമനുമതിയും സിനീ, ബാലി,
പിന്നേതു സരസ്വതി, കുഹൂവും, രജനിയും,
നന്ദയും, രാകാ, നദികൾക്ക പേരിവയെല്ലാം.
വണ്ണങ്ങൾ ശ്രുതിധരന്മാർ വീര്യധരന്മാരും
പിന്നെക്കേൾ വസുന്ധരന്മാരിഷന്ധരന്മാരും.
അവരെല്ലാരും വേദംകൊണ്ടു സോമനെസ്സേവി-
ച്ചവനീപതേ! പരിവത്തിച്ചീടുന്നു നിത്യം
ശാല്മലദ്വീപമതുചുഴന്നു പരന്നെഴും
ചൊല്ലെഴും സുരാംബുധി വിസ്താരം നാലുലക്ഷം
യോജന, യതിൻപുറമായതു കുശദ്വീപം
യോജന ലക്ഷമതുമെട്ടുണ്ടു പരപ്പെടോ!
അവിടെയൊരു കുശസ്തംഭമുണ്ടഗ്നിപോലെ
അതിൻെറ തേജസ്സുകൊണ്ടദ്ദിക്കവിളങ്ങുന്നു
അതിനാൽ കുശദ്വീപമതിന്നു പേരായ്വന്നു
മതിമാനായ ഭവാനകമേ ധരിച്ചാലും.
അവിടേക്കധിപതി ഹിരണ്യരേതാവുകേ-
ളവനുമേഴു പകുത്തേഴു പുത്രക്ക നൽകി.

---

സുരാംബുധി = മദ്യസമുദ്രം. യോജന = പത്തുനാഴികദൂരം.

പേരുകൾ വസുവസുദാനവും ദ്വന്ദരുചീ
പാരെഴും നാഭിഗുപ്തമങ്ങേതു സത്യവ്രതം
വിവിക്തം വാമദേവമെന്നിവ വർഷങ്ങൾപോൽ
ചതുശ്ശൃംഗവും, ചക്രം, കപിലം, ചിത്രകൂടം,
ദേവാനീകവുമൂർദ്ധ്വരോമാവും ദ്രവിണവും
കേവലം സേതുശൈലമേഴിതെന്നറിഞ്ഞാലും.
രസകല്യയും, മധുകല്യയും, മിത്രവിന്ദാ,
ശ്രുതവിന്ദയും, ദേവഗർഭയും, ഘൃതച്യുത,
മന്ത്രമാലയുമിവ നദികളേഴാകുന്നു.
സന്തതം കുശലന്മാർ കോവിദന്മാരും പിന്നെ
അഭിയുക്തന്മാർ കുശലന്മാരെന്നിവ നാലു-
മഭിധാനങ്ങൾ വർണ്ണങ്ങൾക്കമെന്നറിഞ്ഞാലും
കർമ്മകൗശലങ്ങൾകൊണ്ടവരുമഗ്നിമയ-
ധർമ്മദേവനെത്തന്നെ യജിച്ചു ഭജിക്കുന്നു.
അതിനു പുറം ചുഴന്നിരിക്കും ഘൃതാംബുധി
അതുമുണ്ടെട്ടുലക്ഷം യോജന പരപ്പെടോ!
അതിനപ്പുറം ക്രൗഞ്ചദ്വീപെന്നു ധരിച്ചാലു-
മതുവിസ്താരം പതിനാറുലക്ഷം യോജന
അവധിക്രമേണ വാച്ചിരിക്കുമവയെല്ലാം
അവിടെ ക്രൗഞ്ചമെന്ന പർവ്വതമാകുന്നതും
അചലമതു സുബ്രഹ്മണ്യന്റെ ശക്തിയേററി-
ട്ടതിപീഡിതമായിട്ടിരിപ്പൊന്നെന്നാകിലും
ക്ഷീരസാഗരത്തിലെ വാരികൊണ്ടനുദിനം
വാരിധിനാഥൻ നനച്ചാവോളം രക്ഷിക്കയാൽ
പീഡകൂടാതെ മരുവുന്നിതു ധരാധരം;
പാഠമായ് ക്രൗഞ്ചദ്വീപമെന്നതിനാൽ ചൊല്ലീടുന്നു.
അദ്വീപിന്നധിപതിയായതു ഘൃതപൃഷ്ഠൻ
പുത്രർക്കു പകുത്തുതാനൊക്കവേ കൊടുത്താൻപോൽ
ആമവുമ്മധുരുഹമ്മേഘപൃഷ്ഠവും കേരം സു-
ധാമവും ഭ്രാജിഷ്ഠവും ലോഹിതാർണ്ണസും തഥാ
പിന്നേതു വനസ്പതി വരിഷമിവയേഴും
എന്നതുപോലെ ശുക്ലം വർദ്ധമാനവും ചെമ്മേ
ഭോജനമുപബർഹണാഖ്യവും നന്ദമെന്നും
നന്ദനമെന്നും പിന്നെസ്സർവ്വതോഭദ്രമെന്നും
സേതുശൈലങ്ങ,ളഭയാമൃതൗഘാര്യകയും
പുതയാം തീർത്ഥവതി വൃത്തിരൂപവതിയും
ശുക്ലയും പവിത്രവത്യാഖ്യയുമേഴ നദി
മുഖ്യന്മാർ പുരുഷരുമൃഷഭദ്രവിണന്മാർ

അഭിധാനങ്ങൾ = പേരുകൾ. ധരാധരം = പർവതം.

ദേവകന്മാരുമിവ വർണ്ണങ്ങളറിക ഭൂ-
ദേവാദി ചതുർവർണ്ണമിവിടെയെന്നപോലെ.
ചിന്മയനായ ഭഗവാനെ നാരായണനെ
അഞ്ജലികൊണ്ടു സേവിച്ചീടുന്നിതവർകളും.
അങ്ങനെയുള്ള മഹാക്രൗഞ്ചദ്വീപത്തെച്ചുററി-
പ്പൊങ്ങിനിന്നീടും ക്ഷീരവാരിധി വിളങ്ങുന്നു;
വിസ്താരമതു പതിനാറുലക്ഷം യോജന
ചിത്രമായതിമ്പുറം ശാകദ്വീപതു പിന്നെ
മുപ്പത്തിരണ്ടുലക്ഷം യോജന വിസ്താരവും
മുല്പാടിങ്ങനുക്രമാൽ വദ്ധിച്ചുവരുന്താനും
ശാകമെന്നൊരു വൃക്ഷസൗരഭ്യം പരന്നുള്ള-
താകെയദ്വീപമതു മൂലമായതു നാമം
അവിടേക്കധിപതിയായുള്ള മേധാതിഥി
അവനി സുതന്മാക്ക പകുത്തു നൽകീടിനാൻ.
നാമങ്ങളം പുരോജവവുമ്മനോജവുമങ്ങേ
ഭൂമികരം ഭവമാനധൂമ്രാനീകവും പിന്നെ
പാരതു ചിത്രരേഫം ബഹുരൂപവും വിശ്വ-
ധാരവുമിവയേഴ വർഷങ്ങളാകുന്നതും.
കേവലമധിപതികളംകള പുല്ലിംഗങ്ങളു-
മായ്വരുമഭിധാനമെന്നത്രേ ഭേദമുള്ളൂ;
ഈശാന, മുരുശൃംഗം, ബലഭദ്രവും ശത-
കേസരം സഹസ്രസ്രോതാ, ദേവപാലം പിന്നെ
സേതുശൈലങ്ങളം മഹാനസമെന്നിവയേഴും
ചേതസാ തെളിഞ്ഞു കേട്ടീടുക പുനരിന്നും
നദികളനഘയുമായുൎദ്ദായെന്നുമങ്ങേ-
തുഭയസ്പൃഷ്ടിയെന്നുമപരാജിതയെന്നും
പിന്നേതു പഞ്ചനദി സഹസ്രസ്രുതിയങ്ങേ-
തുന്നത നിജധൃതിയെന്നുമേഴറിഞ്ഞാലും.
വർണ്ണങ്ങളം ഋതവ്രതന്മാർ, സത്യവ്രതന്മാരും,
പിന്നേതു ദാനവ്രതന്മാ, രനവ്രതന്മാരും,
എന്നിവർ വായ്വാത്മകനാകുന്ന ഭഗവാനെ-
ത്തന്നെ സേവിച്ചു യമനിയമാദികളാലെ
ശാകദ്വീപതു ചുഴന്നിരിക്കും നിത്യം ദധി-
സാഗരം ദ്വിഃഷോഡശലക്ഷം വിസ്താരത്തോടും
നീളെയങ്ങതിൻപുറം പുഷ്കരദ്വീപമതു
കേളറുപത്തുനാലുലക്ഷം യോജനതന്നെ
വിസ്താരമവിടെപ്പൊന്മയമായിരിപ്പൊരു

---

അഞ്ജലി = കൂപ്പുകൈ. അനഘം = പരിപാവനം. ദ്വിഃഷോഡശലക്ഷം = മുപ്പത്തിരണ്ടുലക്ഷം.

പത്മമുണ്ടല്ലോ പതിനായിരമിതള്ളോടും
ബ്രഹ്മാവിന്നിരിപ്പതിൻ നടുവിലാകുന്നിതു
തന്മൂലം പുഷ്കരദ്വീപെന്നു പേരുണ്ടായ് വന്നു.
അദ്വീപിന്മദ്ധ്യേയൊരു സേതുപർവ്വതം മാന-
സോത്തരമെന്നുണ്ടല്ലോ ലോകൈകപ്രസിദ്ധമായ്;
ഉയരമത്രേ പതിനായിരം യോജനപോൽ
ഉയരത്തോളംതന്നെ പരപ്പുമുണ്ടൂനം.
നാലുദിക്കിലും ലോകപാലന്മാർ നാലുപേർക്കുമു-
ണ്ടാലയങ്ങളുമോരോന്നങ്ങതിന്മുകരംതന്നിൽ.
അങ്ങനെയുള്ള മഹാമാനസോത്തരത്തിന്മേൽ
എങ്ങുമേ പെരുമാറുമാദിത്യരഥചക്രം
എങ്ങനെയറിയുന്നു മായ തന്മഹിമകരം?
ഇങ്ങനെയുണ്ടു കാണാകുന്നിതു ലോകങ്ങളിൽ
പിന്നെയദ്വീപിന്നധിപതിയാം വീതിഹോത്രൻ
തന്നുടെ രമണകനാകിയ തനയനും
ധാതകിയാകും പുത്രൻ തനിക്കുമൊപ്പമൊപ്പം
പാതി വെവ്വേറെ പകുത്തോരോന്നു നൽകീടിനാൻ.
അവിടെ ബ്രഹ്മാത്മകനാം ഭഗവാനെ മുക്തി-
ശിവസാധനമാകുമക്കർമ്മംകൊണ്ടുതന്നെ
ഭക്തിയോടിരുന്നു സേവിക്കുന്നു സകലരും.
പുഷ്കരദ്വീപത്തെയും ചൂഴന്നു മരുവുന്നു
ശുദ്ധകീലാലാശയമത്യന്തമത്രമുണ്ടു
പുഷ്കരദ്വീപത്തൊടും വിസ്താരമനുക്രമാൽ
അതിനു പുറംലോകാലോകപർവ്വതത്തോളം
പ്രതികാഞ്ചനഭൂമി മാനസവിമോഹനം,
ആദിത്യാദികളുടെ രശ്മികളെല്ലാമൊക്കെ-
സ്സാദരം ലോകാലോകത്തിന്നകത്തടങ്ങീടും
അവ്വണ്ണം വട്ടംകൂടിയുയർന്നൊന്നതു പാർത്താൽ
അമ്പതുകോടിതന്നെ യോജന വിസ്താരമാം
ഇക്ഷോണീമണ്ഡലത്തിൽ നാലൊന്നുണ്ടറിഞ്ഞാലും
ശിക്ഷയാ ലോകാലോകത്തിന്നകമെന്നു നൂനം.
അങ്ങനെയുള്ള ലോകാലോകമാം ഗിരീന്ദ്രന്മേൽ
അങ്ങഹോ! ചതുർമ്മുഖൻതന്നുടെ നിയോഗത്താൽ
നാലുദിക്കിലും നാലു ദിഗ്ഗജവരന്മാരും
ആലംബഭൂതന്മാരായ് നില്ക്കുന്നോരെന്നു കേൾപ്പൂ.
നാമങ്ങളൃഷഭനും, പുഷ്കരചൂഡനെന്നും,
വാമനനെന്നു,മപരാജിതനെന്നും തന്നെ.

---

ലോകാലോകപർവ്വതം = ലോകത്തെച്ചുററിനില്ക്കുന്ന ഒരു പർവ്വതം. ദിഗ്ഗജവരന്മാർ = ദിക്കുകളെ താങ്ങിനിൽക്കുന്ന കരിവീരന്മാർ.

ഈവണ്ണം ഭൂവിസ്താരമൊട്ടൊട്ടു ചൊല്ലിപ്പിന്നെ;
കേവലം സ്വർല്ലോകവും വിസ്താരം തത്തുല്യംപോൽ.

## അർക്കേന്ദുഗതിഭേദം

സ്വർഗ്ഗഭൂമികളുടെയന്തരമന്തരീക്ഷ-
മക്ചാരവുമന്തരീക്ഷമദ്ധ്യാന്തർഭാഗേ
ഉത്തരായനമെന്നും ദക്ഷിണായനമെന്നു-
മിത്തരം വിഷുപങ്ങാം വദ്ധിപ്പിക്കുന്ന കാലം;
അവനീപതേ! സമമായ്വരുമഹോരാത്ര-
മൃഷഭാദികളാകുമഞ്ചിലും വത്തിക്കുന്നാം
ഇഴിയും നിശയത്ര പകലേറീടുംതാനും;
കീടകമാദികളാം മററഞ്ചിലും വത്തിക്കുന്നാം
ഈടെഴും പകൽ കുറഞ്ഞേറുന്നു നിശാകാല-
മീദൃശമുദിക്കയുമസ്തമിക്കയും ചെയ്യും
ആദിത്യൻ പെരുമാറുമ്മാനസോത്തരത്തിന്മേൽ
ഒമ്പതുകോടികളമേലതിൻെറ വട്ടം പുന-
രമ്പതുമൊന്നും ലക്ഷം യോജനയുണ്ടുതാനും
അങ്ങനെയിരിക്കുന്ന മാനസോത്തരഗിരി-
കണ്ടു മേൽമുകളിൽ ദേവാലയത്തിനുനേരേ
പൂർവ്വഭാഗത്തിലുണ്ടിന്ദ്രൻെറ രാജധാനി
കേവലം ദേവധാനിയെന്നതിനുടെ നാമം.
പ്രേതനാഥനു തെക്കുണ്ടല്ലോ സംയമനിയും
യാദസാംപതിക്കു നിമ്ലോചനി പടിഞ്ഞാറും;
വടക്കു വിഭാവരി സോമൻെറ രാജധാനി
പടർച്ചയോടും നാനാഭൂതങ്ങളെല്ലാവക്കും
പ്രവൃത്തി നിവൃത്തി നിമിത്തങ്ങളായിട്ടുദ-
യാസ്തമയത്തോടദ്ധരാത്രിയെന്നിത്യാദികാം
ഗതിക്കുതക്കവണ്ണം പകന്നുപകന്നു കൊ-
ണ്ടതിക്രാമ്യതി സൂര്യനോരോരോ ദിക്കുതോറും;
രാശിചക്രത്തിൻ വേഗമേറി നിന്നതിനുടെ
പേശലാൽ വലത്തുടായ്വരുന്നിതെല്ലാടവും.
യാതൊരു ദിക്കിലുടനുദയം കാണാകുന്നു
നീതിയിലതിന്മറുപുറത്താമസ്തമയം
യാതൊരേടത്തു നേരേ മദ്ധ്യാഹ്നമാകുന്നത-
ങ്ങതിനുനേരേ മറുപുറത്താമദ്ധരാത്രം
യാതൊരുനേരം സൂര്യൻ ലങ്കയിലുദിക്കുന്നു

---

അന്തരം = മദ്ധ്യം, ഇട. ഇഴിയും = കുറവുണ്ടാകും. കീടകമാദികാം = വൃശ്ചികം തുടങ്ങിയുള്ള. മാനസോത്തരം = മാനസസരസ്സിന്നുപരി. യാദസാംപതി = സമുദ്രാധിപതിയായ വരുണൻ. അതിക്രാമ്യതി = അതിക്രമിക്കുന്നു.

അസ്തമിക്കുന്നു സിദ്ധപുരിയിലതിൻനേരേ
ഇന്ദ്രന്റെ പുരിയിൽനിന്നന്തകപുരത്തിങ്കൽ
ചെന്നീടും പതിനഞ്ചു നാഴികകൊണ്ടു സൂര്യൻ
അവിടമുണ്ടു രണ്ടുകോടിയുമനന്തരം
അവനീപതേ! മുപ്പത്തേഴലക്ഷവും പിന്നെ
പുനരഞ്ഞെഴപത്തയ്യായിരം യോജനയും
തനിയേ വഴിയെന്നു മനസി ധരിച്ചാലും.
അതിനെപ്പോലെതന്നെ വരുണപുരത്തിനു-
മകലമതു പതിനഞ്ചുനാഴികയാലെ
വിരവോടെത്തും വിഭാവരിക്കമതുപോലേ
തരസാ ചെല്ലും വിഭാവരിയിൽനിന്നുതന്നെ
ക്രമമായുള്ള വഴിയകലമതുതന്നെ
സമമായെത്തും പതിനഞ്ച്യ നാഴികയാലെ
അവ്വണ്ണംതന്നെ സൂര്യചന്ദ്രാദി ഗ്രഹങ്ങളും
സർവ്വനക്ഷത്രങ്ങളും ജ്യോതിശ്ചക്രത്തിന്മേലേ
ഉദിച്ചുമസ്തമിച്ചുമിരിക്കുന്നിതു നിത്യം
വദിച്ചുകൊൾവാനറിയാവതല്ലിത്യാദികൾ
ആദിത്യരഥത്തിനു ചക്രമാകുന്നതെല്ലാം
ആദരാലോരോരോസംവത്സരാത്മകങ്ങൾപോൽ.
താനതിനച്ചുതണ്ടു മേരുതൻ മുകളിലും
മാനസോത്തരഗിരിതന്മേലും തഥാ നേമി
മാരുതാശനകലനാശനാഗ്രജൻതന്നെ
സാരഥിയാകുന്നതു ബാലഖില്യന്മാരല്ലോ
സൂക്തവാക്യങ്ങൾകൊണ്ടു വേദാന്തപ്പൊരുളായ
മാർത്താണ്ഡന്തന്നെ സ്തുതിച്ചീടുന്നു നിത്യം ചെമ്മേ.
ഗന്ധർവ്വാപ്സരോനാഗമാനിനീ യാതുധാന-
പങ്ക്തിയും ഗ്രാമണികൾ ദേവകല്പ്യഷികളും
സന്തതമിവരേഴക്കൂട്ടവും വേറെവേറെ
മാസങ്ങൾതോറും ഭക്ത്യാ സൂര്യനെസ്സേവിക്കുന്നു.
"ഉത്താനപാദന്തന്റെ പുത്രനാം ധ്രുവനെയു-
മുത്തമനായ മഹാമേരുവിനേയും കൂടി
നിത്യവും പ്രദക്ഷിണംചെയ്യുന്നോരാദിത്യന്റെ
സത്യസൽഗതിഭേദം രാശികളെതിർത്തു
എങ്ങനെ വിശേഷിച്ചു വെവ്വേറെ കാണാകുന്നു?"
ഇങ്ങനെ പരീക്ഷിത്തിൻ ചോദ്യത്തിനരുൾചെയ്തു
മംഗലാത്മാവാം നൃപതീശ്വരൻതന്നോടേററം
മംഗലവാക്യംകൊണ്ടു ബാദരായണിയപ്പോൾ:

---

വിഭാവരി=സൂര്യൻ. നേമി=രഥചക്രങ്ങളെ ബന്ധിപ്പിക്കുന്ന ആരക്കാൽ.
മാരുതാ....ഗ്രജൻ=അരുണൻ. സൂക്തം=വേദം.

അനവരതം കലാലചക്രത്തോട്ടകൂടിത്തിരി-
യുന്നൊരു പിപീലികാദികരം തങ്ങടെ ഗതി
വെവ്വേറെ ലോകാന്തരത്തിങ്കലും കാണാകുന്നി-
തൗവണ്ണമാദിത്യാദി ഗ്രഹങ്ങരംഗതിഭേദം
നക്ഷത്രരാശ്യന്തരത്തിങ്കലും കാണാകുന്ന
ദിക്കുകരംതോറും രാശിചക്രത്തിൻവേഗത്താലെ
ആദിത്യാത്മകനായ ഭഗവാനുടെ ഗതി-
ഭേദംകൊണ്ടുണ്ടാമഹോരാത്രാദി കാലഭേദം
അക്കമണ്ഡലത്തിങ്കൽനിന്നു പിന്നെയുമൊരു
ലക്ഷം യോജനമേലേ ചന്ദ്രന്റെ നടപടി;
ആദിത്യനോരാണ്ടുള്ള ഗതിയെ മാസംകൊണ്ടു
സാധിക്കുന്നിതു ചന്ദ്രൻ പിതൃക്കരംക്കഹോരാത്രം
ഉണ്ടാവു പൂർവ്വാപരപക്ഷങ്ങരം രണ്ടുകൊണ്ടും
കണ്ടാലും കാലക്രമം സൂര്യചന്ദ്രന്മാർ തമ്മിൽ.
ഇക്ഷപാകരനുടെ മണ്ഡലത്തിങ്കൽനിന്നു
ലക്ഷം യോജനമേലേ നക്ഷത്രമാർഗ്ഗമെടോ!
നക്ഷത്രമാർഗ്ഗത്തിങ്കൽനിന്നു പിന്നെയും രണ്ടു
ലക്ഷം യോജനമേലേ ശുക്രനെന്നറിഞ്ഞാലും;
അവിടെനിന്നു രണ്ടുലക്ഷം യോജനമേലേ
ബുധനാമിന്ദുപുത്രനവർകരംക്കിരുവക്കും
ആദിത്യന്തന്നോടൊക്കും മിക്കതും വിചാരിക്കിൽ;
ദീധിതിഗതിയിങ്കൽ ഭേദവും ചെറുതുണ്ടാം.
സോമജന്തങ്കൽനിന്നു ലക്ഷം യോജനമേലേ
ഭൂമിനന്ദനനായ ലോഹിതനവനേതും
വക്രാദി ഗതിഭേദമില്ലെന്നു വരുന്നാകിൽ
പക്ഷങ്ങരം മൂന്നുകൊണ്ടു രാശിയിൽക്കടെക്കുന്നു
മിക്കതും രക്തൻതങ്കൽ നിന്നുടൻ പിന്നെ രണ്ടു-
ലക്ഷം യോജനമീതേ നിജ്ജരാചാര്യനായ
വാഗീശനോരാണ്ടുകൊണ്ടങ്ങു നീങ്ങീടും രാശി;
ഭാഗധേയാബ്ധേ! പുനരവിടെനിന്നും തഥാ,
കേവലം രണ്ടുലക്ഷം യോജനമേലേ സൂര്യ-
ദേവനന്ദനച്ഛായാപുത്രനാകിയ കാലൻ
മേവിനാനവനൊരു മുപ്പതു മാസംകൊണ്ടു
പോയിതങ്ങൊരു രാശിതന്നിലെന്നറിഞ്ഞാലും.
അവങ്കൽനിന്നു പതിനൊന്നു യോജന ലക്ഷം
അവധി ദൂരം സപ്തർഷികരം നിവാസകം.

---

പൂർവ്വാപരപക്ഷങ്ങരം = വെളുത്തപക്ഷവും കറുത്തപക്ഷവും. ക്ഷപാകരൻ = ചന്ദ്രൻ. സോമജൻ = ബുധൻ. ലോഹിതൻ = ചൊവ്വ. നിർജ്ജരാചാര്യൻ = ബൃഹസ്പതി. ഛായാപുത്രൻ = ശനി.

അവിടെനിന്നു പതിമൂന്നുലക്ഷം യോജന
സവിധേ വിഷ്ണുഭക്തൻ ധ്രുവനായുള്ള ലോകം.
അവന്റെ ലോകം ജ്യോതിർഗ്ഗണങ്ങളെല്ലാവർക്കും
ആശ്രയമാകുന്നതെന്നറിക ധരാപതേ!
നിത്യവും ധാന്യങ്ങളെത്തിരക്കും പശുക്കൾക്കു
സ്വസ്വമാം തിരുകുററിയാശ്രയമെന്നപോലെ.
അർക്കമണ്ഡലത്തിങ്കൽനിന്നൊരു മുപ്പത്തഞ്ചു-
ലക്ഷം യോജനമേലേ നിശ്ചയം ധ്രുവലോകം.
കേൾക്കെടോ പിന്നെ ജ്യോതിശ്ചക്രങ്ങളൊക്കെസ്സർവ്വ-
സാക്ഷിയാം ഭഗവാന്റെ യോഗധാരണാത്മകം
സൂക്ഷ്മകനായ ശിംശുമാരന്റെ ശരീരൈക-
മൂർത്തിയിങ്കലുംപോലെന്നല്ലോ കേട്ടിരിക്കുന്നു.
ശിംശുമാരന്റെ പുച്ഛാഗ്രത്തിങ്കൽ ധ്രുവനല്ലോ
സംശയം പ്രജാപതി വഹ്നിയുമിന്ദ്രൻ ധർമ്മൻ
എന്നിവരെല്ലാം ക്രമാൽ മേല്പോട്ടു വാൽമേൽത്തന്നെ
സന്നിധാനത്തെച്ചെയ്തീടുന്നിതു സദാകാലം,
ധാതാവും വിധാതാവും പുച്ഛമൂലത്തിങ്കലും
പ്രീതരായിരുന്നരുളീടുന്നു നിരന്തരം;
മദ്ധ്യദേശത്തിങ്കലാകുന്നുപോലനുദിനം
സപ്തമാമുനിവരന്മാരധിവാസം നിത്യം.
രണ്ടു തോളിലുമൊക്കെ മിക്കതും നക്ഷത്രങ്ങൾ
ഉണ്ടുപോലുദരത്തിലാകാശതടിനിയും
ഉത്തരോഷ്ഠത്തിങ്കലങ്ങഗസ്ത്യന്താനും പുന-
രിത്തരമധരോഷ്ഠത്തിങ്കലും യമന്താനും,
മുഖത്തു ഭൂമിപുത്ര,നപസ്ഥേ ശനിയും, പിൻ-
കഴുത്തിൽ ബൃഹസ്പതി, മാറത്തു ദിവാകരൻ
ഹൃദയത്തിങ്കൽ വിഷ്ണു, മാനസത്തിങ്കൽ ചന്ദ്രൻ
സതതം നാഭൗ ശുക്രൻ, പ്രാണങ്കൽ ബുധൻതാനും
നിശ്ചയം കഴുത്തിൽപോൽ നില്പതു സ്വർഭാനുവും
അശ്വിനീദേവകൾപോലോരോരോ മുലകളിൽ,
രാഹുകേതുക്കൾ സമസ്താംഗങ്ങളിലുമെല്ലാം,
ജ്യോതിസ്സുകളും മറെറതൊക്കെ രോമങ്ങൾതോറും.
ഇച്ചൊന്ന ഭഗവാന്റെ സർവ്വദേവതാമയം
നിശ്ചയമായ രൂപം ധ്യാനിച്ചാൽ പാപക്ഷയം.

---

ജോതിശ്ചക്രങ്ങൾ = സൂര്യചന്ദ്രനക്ഷത്രാദികൾക്കും രാശികൾക്കും ആശ്രയമായും വൃത്താകാരമായും ആകാശമദ്ധ്യത്തിൽ അദൃശ്യമായിസ്ഥിതിചെയ്യുന്ന വസ്തുവിശേഷം.

## ചതുർദ്ദശലോകവൃത്തം

സൂര്യനിൽനിന്നു പതിനായിരം യോജനകൾ
താഴത്തു രാഹു, രാഹുതങ്കൽനിന്നത്രവഴി
താഴത്തുസിദ്ധവിദ്യാധരന്മാരുടെ ലോകം.
താഴത്തുണ്ടതിനങ്ങു മേഘമാർഗ്ഗത്തോളവും
രാക്ഷസഭൂതപിശാചാദികളുടെ ലോകം.
കേൾക്കെടോ! നിത്യം മേഘമാർഗ്ഗത്തിങ്കേന്നു പിന്നെ
നൂറു യോജനവഴി താഴത്തു ഭൂമണ്ഡലം.
കൂറുവനതിനങ്ങു താഴെപ്പിന്നെയുമുണ്ട-
ങ്ങേഴലോകങ്ങൾ പതിനായിരം യോജനകൾ
താഴത്തൊന്നതിങ്കേന്നതൽക്രമാൽ മററതെല്ലാം.
അതലം വിതലവും സുതലം തലാതലം
അങ്ങേതു മഹാതലം പിന്നേതു രസാതലം
പാതാളമേഴാമതാമവററിലെല്ലാടവും
ദൈതേയ നാഗേന്ദ്രാദി ഗണങ്ങൾ വാണു ഞായം.
അതലത്തിങ്കൽ ബലനായീടും മയപുത്രൻ
അസുരാധിപനിരുന്നീടുന്നു സദാകാലം;
വിതലത്തിങ്കല്പിന്നെ ശ്രീമഹാദേവൻ നിത്യം
അതുലാനന്ദത്തോടും ഹാടകേശ്വരനെന്ന
തിരുനാമവും പൂണ്ടു പാർവ്വതിയോടും ചേന്നു
സുരതി ചെയ്തു രമിച്ചിരിപ്പിതവരുടെ
ഇന്ദ്രിയം വീണുവീണു നദിയായൊഴുകുന്നി-
തന്നദിയുടെ നാമം ഹാടകിയെന്നുതന്നെ.
അഗ്നിയാൽ നദി ദഹിക്കപ്പെട്ടന്നേടത്തുണ്ടാം
രത്നൈകമയമായ സുവർണ്ണം മനോഹരം.
ഹാടകമെന്നു പേരാമതുകൊണ്ടസുരകൾ-
ക്കാഭരണങ്ങളെല്ലാമതുകൊണ്ടാകുന്നിതു.
സുതലത്തിങ്കൽ മഹാബലിതാനിരിക്കുന്നു
സുതദാരാദി ബന്ധുസഹിതനായനവഹം.
ഒട്ടൊട്ടുണ്ടവററിന്റെ മഹാത്മ്യം ചൊല്ലീടുവാൻ
അഷ്ടമസ്കന്ധത്തിലെന്നിട്ടിഹ ചൊല്ലായിന്നു.
മയനാമസുരേശൻ ശ്രീമഹാദേവൻതന്നാൽ
അവനംചെയ്തു തലാതലത്തിലിരിക്കുന്നു.
ചൊല്ലെഴും ക്രോധവശന്മാരായ സർപ്പഗണം
എല്ലാമേ മഹാതലത്തിങ്കൽ വാണിരിപ്പതും.
സ്വർഗ്ഗത്തിനൊക്കും രസാതലത്തിലിരിപ്പതു
നിത്യവും നിവാതപൂർവ്വാഹ്വയകവചന്മാർ.

---

രസാതലം=പാതാളം. നിവാത....കവചന്മാർ=നിവാതകവചൻ, കാലകേയൻ എന്ന രണ്ടു് അസുരന്മാർ.

വാസുകിപ്രമുഖന്മാരാകിയ നാഗേന്ദ്രന്മാർ
പാതാളത്തിങ്കൽ സുഖിച്ചിരിക്കുന്നിതു പിന്നെ.
അവിടെനിന്നങ്ങൊരു മുപ്പതിനായിരം യോ-
ജന താഴത്തു പുനരനന്തനിരിപ്പതും.
അവന്റെ ഫണങ്ങളൊരായിരമറിഞ്ഞാലും.
അതിലൊന്നിന്മേലൊരു കടുകിന്മണിപോലെ
തോന്നീടും ഭൂമണ്ഡലം കാണുമ്പോളെല്ലാവർക്കും.
പ്രാങ്ങ്നിഭമിദം മുനി ചൊന്നതു കേട്ടനേരം
മന്നവനഭിമന്യുനന്ദനൻ തൊഴുതുടൻ
അന്നേരം വിചാരിച്ചാനൊന്നു പിന്നെയും കേൾപ്പാൻ.

നരകഭേദം

"ഇച്ചൊന്ന ദിക്കുകളിലെവിടെ നരകങ്ങൾ?
ഇച്ഛയുണ്ടതുമറിഞ്ഞീടുവാനെനിക്കുള്ളിൽ."
"ത്രൈലോക്യത്തിനു തെക്കേബ്ഭൂമിക്കു താഴെ സരോ-
ജാലയാണ്ഡാംഭോനിധിതന്മീതേ നരകങ്ങൾ
ഇരുപത്തൊന്നാകുന്നിതെന്നു ചൊല്ലുന്നു ചിലർ
ഇരുപത്തെട്ടുണ്ടെന്നു ചൊല്ലുന്നു ചിലരെല്ലാം.
താമിസ്രമെന്നു ചൊല്ലും മുമ്പിലേതുടനന്ധ-
താമിസ്രം രണ്ടാമതും രൗരവം മൂന്നാമതും
നാലാമതല്ലോ മഹാരൗരവം കുംഭീപാകം
കാലസൂത്രവുമസിപത്രാരണ്യവും പിന്നെ
സൂകരമുഖമന്ധകൂപവും പത്താമതും
ആകുലതരം കൃമിഭോജനം സന്ദംശവും
ദുർജ്ജനമനസ്താപവൃദ്ധിദം സപ്തസൂർമ്മി-
വജ്രകണ്ടകമയ ശാല്മലി വൈതരണി
പൂയോദം തപ്തലോഹി മാലേറും പ്രാണരോധം
മായമെന്നിയേ വിശസനവും ലാലാഭക്ഷം
സാരമേയാദനവുമിരുപത്തൊന്നാമതു
മാരഴൽതേടും, മവീചി, രയഃപാനമെന്നും
ക്ഷാരകർദ്ദമം രക്ഷോഗണഭോജനം മഹാ-
ക്രൂരമാം ശൂലപ്രോതം ദന്തശൂകവും പിന്നെ
അവടെ നിരോധനം പര്യാവർത്തനവും കേ-
ളവധി സൂചീമുഖമേഴാമതറിഞ്ഞാലും;
ഇരുപത്തെട്ടാകുന്നിതിങ്ങനെ പാപികൾക്കു
നരകജാലമനുഭവിപ്പാനനുദിനം
ഇന്നപാപങ്ങൾചെയ്താലിന്ന നാരകമെന്നും
നിന്നോടു പറഞ്ഞീടാം കേൾക്കണമെന്നാകിലോ,

---

പ്രാങ്ങ്നിഭം = പ്രത്യക്ഷത്തിലെന്നപോലെ.

പരദ്രവ്യാപത്യദാരങ്ങളെ ബലാലപ-
ഹരിക്കുന്നവർകളെ കാലദൂതന്മാരെല്ലാം
പാശത്താൽ കെട്ടിവരിഞ്ഞിഴച്ചുകൊണ്ടുപോയി
ക്ലേശിപ്പിച്ചതിഭയങ്കരന്മാർ ദയാഹീനം
താമിസ്രമായ നാരകംതന്നിലാക്കീടുവോർ
കാമത്താൽ മുന്നം ചെയ്ത ദുഷ്കർമ്മമറുവോളം
ദണ്ഡുകൊണ്ടുടനുടൻ താഡനം കൊണ്ടുകൊണ്ടു
ദണ്ഡങ്ങളനശനപാനതർജ്ജനങ്ങളാൽ
മോഹിച്ചും മദ്ധ്യമദ്ധ്യേ ബോധമുണ്ടായുമപ്പോഠം
ദഹിച്ചു വിശന്നുമത്യന്ത പീഡകളെല്ലാം
താമിസ്രപ്രായേ കിടന്നുഴലും ചിരകാലം.
കാമിച്ചീടായ്ക പരദ്രവ്യദാരങ്ങളാരും.
അന്ധതയാലേ കൊന്നു പറിക്കുന്നവർക്കെല്ലാം
അന്ധതാമിസ്രമായ നരകമെന്നു കേഠംപ്പു.
കഷ്ടം യാതനപൂണ്ട പുഷ്ടവേദനയോടും
നഷ്ടദൃഷ്ടിയുമായിപ്പെട്ടെന്നു വീണീടുന്നു
വെട്ടി വേരററു വീഴും വൃക്ഷമെന്നതുപോലെ;
കഷ്ടമെത്രയും താമിസ്രത്തിലുമതുപാത്താൽ.
ഞാനിതാകുന്നിതിനിക്കാകുന്നിതിവയെന്നും
മാനസേ നിനച്ചഹംമതിപൂണ്ടനുദിനം
ഭൂതദ്രോഹവും ചെയ്തു കേവലം കുടുംബത്തെ
സാദരം ഭരിച്ചു മററാക്കുമേ നൽകീടാതെ
കാലമെല്ലാമേ കഴിച്ചീടിന പുരുഷനെ
കാലദൂതന്മാർ കെട്ടിക്കൊണ്ടുപോയ് ദണ്ഡിപ്പിച്ചു
രൗരവമായ നരകംതന്നിലാക്കീടുന്നു.
രൗരവമെന്നു ചൊൽവാൻ കാരണം കേട്ടുകൊഠംക:
ഭൂതലേ മുന്നം പുരുഷന്മാരാൽ കൊല്ലപ്പെട്ട
ഭൂതങ്ങളെല്ലാമങ്ങു ചെന്നോരോ രുരുക്കളായ്
തങ്ങളെ പീഡിപ്പിച്ചുകൊന്നതുപോലെതന്നെ
തങ്ങളും ചിരകാലം പീഡിപ്പിക്കുന്നു നിത്യം.
ഘോരമായുള്ള സർപ്പജാതികളിലുമതി-
ക്രൂരമായൊരു ജന്തു രുരുവെന്നറിഞ്ഞാലും.
കടിച്ചുവലിക്കയും തിന്നുകയും കൊത്തുകയും
പിടിച്ചു ഞെരിക്കയും ചെയ്തീടുമനുദിനം.
ഇതിലും ക്രൂരം മഹാരൗരവമെന്നേയുള്ളു,
വ്യഥയും രുരുക്കഠംതൻ ക്രൗര്യവുമേറുകയാൽ
യാതൊരു പുമാനിഹ കേവലം തന്റെ ദേഹം
സാദരം ഭരിപ്പതിന്നായ്ക്കൊണ്ടു കൃപാഹീനം

---

നഷ്ടദൃഷ്ടി = നഷ്ടമായ കണ്ണ്. രുരു = ഒരുവക മൃഗം.

പക്ഷികൾ പശുക്കളെന്നാദിയാം പ്രാണികളെ-
യുഗ്രതയോടുമുപരോധിക്കുന്നിതു നിത്യം
പുരുഷാധമന്മാരിൽ നിന്ദിതനവൻതന്നെ
കരുണാഹീനന്മാരാം കാലദൂതന്മാരെല്ലാം
കൊണ്ടുപോയ്ക്കുംഭീപാകമാകിയ നരകത്തിൽ
ഇണ്ടലാമ്മാറങ്ങാക്കി ദണ്ഡിപ്പിക്കുന്നു ചിരം.
ചെമ്പുകൾ തന്നിലെണ്ണ നിറച്ചുതീയുമിട്ടു
സമ്പ്രതി തിളപ്പിച്ചിട്ടതിലങ്ങിടുകയും
കൊടിൽകൊണ്ടെടുത്തുടൻ പിന്നെയും പുറത്തിട്ടി-
ട്ടുടലും പോഷിപ്പിക്കും പാനീയം തളിച്ചഹോ!
പിന്നെയുമെടുത്തതിലിട്ടുടൻ വറുക്കയും
പിന്നെയും പുറത്തിട്ടു തളിക്കും ജലമപ്പോൾ
പിന്നെയും മുന്നേവണ്ണം വന്നീടും ദേഹമെല്ലാം
പിന്നെയും വറുത്തീടും ദുഷ്കർമ്മമറുവോളം
യാതൊരു പുമാൻ പിതൃബ്രാഹ്മണദ്രോഹം ചെയ്തു
മേദിനിതന്നിൽ വർത്തിച്ചീടുന്നിതനുദിനം
അവനെക്കാലഭടന്മാർ കെട്ടിക്കൊണ്ടുപോയ്ച്ചെ-
ന്നവശപ്പെടുത്തുടൻ കാലസൂത്രത്തിലാക്കും.
പതിനായിരം കാതംവഴി വിസ്താരമുള്ളൊ-
ന്നതുകേൾ താമ്രമയമാകിയ തളമല്ലോ.
മേലേടം വെയിൽകൊണ്ടും കീഴേടം കത്തുമഗ്നി-
ജ്വാലകൾകൊണ്ടും ചുട്ടുപഴുപ്പിച്ചുള്ളൂ സദാ;
ക്ഷുല്പിപാസാദികൊണ്ടുള്ളിലുള്ളൊരു ചൂടും
എപ്പൊഴും പൊറുത്തതിലകപ്പെട്ടുള്ള ചൂടും
സഹിയാഞ്ഞിരിക്കയും നില്ക്കയും കിടക്കയും
സഹസാ വീണുമുടനുരുണ്ടുമെഴുന്നേറ്റും
മണ്ടിയുമൊട്ടുനേരം വീണു മോഹിച്ചു പിന്നെ-
പ്പണ്ടുതാൻ ചെയ്ത ദുഷ്കർമ്മങ്ങളെ നിരൂപിച്ചും
പശുരോമങ്ങളോളം വരിഷസഹസ്രങ്ങ-
ളശ്രുഫലമനുഭവിച്ചു കിടന്നീടും.
പ്രഭുവാകിലുമമാത്യന്മാരാകിലുമേതും
അപരാധം കൂടാതെ ജനത്തെദ്ദണ്ഡിപ്പിച്ചാൽ
സൂകരമുഖമാകും നരകമനേകംനാൾ
ശോകമോടനുഭവിച്ചീടുമെന്നറിയണം.
വർണ്ണധർമ്മങ്ങൾ പുനരാശ്രമധർമ്മങ്ങളും
അന്യായത്തോടുമുപേക്ഷിച്ചൊരു പാഷണ്ഡിയായ്

---

ഉപരോധിക്കുക = തടയുക. ദുഷ്കർമ്മമറുവോളം = ദുഷ്കൃതം തീരുംവരെ. വർണ്ണധർമ്മങ്ങൾ = ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രവിധിപ്രകാരമുള്ളകർമ്മങ്ങൾ. ആശ്രമധർമ്മങ്ങൾ = ബ്രഹ്മചര്യം, ഗാർഹസ്ഥ്യം വാനപ്രസ്ഥം, സംന്യാസം എന്നീ ഘട്ടങ്ങളിൽ ആചരിക്കേണ്ട മുറകൾ.

നടക്കുന്നവനസിപത്രമാം വനന്തന്നിൽ
നടത്തിദ്ദണ്ഡിപ്പിക്കും കാലദൂതന്മാരെല്ലാം
ഉടൽക്കു നാശംവരാതെ ഖണ്ഡിച്ചനുദിനം
തടുപ്പാനവയെല്ലാമാരുമില്ലതുനേരം.
ജന്തുവർഗ്ഗത്തെപ്പീഡിപ്പിക്കുന്ന പുരുഷന്മാ-
രന്ധകൂപാഖ്യനരകത്തിൽ വീണുഴന്നീടും.
ആർക്കുമേ നൽകീടാതെ മററുള്ള ജനങ്ങളെ
നോക്കാതെ താനേതന്നെ ഭുജിക്കും ജനങ്ങൾക്കു
കൃമിഭോജനമായ നരകമകപ്പെട്ടും
കൃമികൾതന്നെയതിൽ ഭുജിപ്പാനാകുന്നതും.
ഉത്തമജനങ്ങൾക്കുള്ളർത്ഥത്തെക്കക്കുന്നോർക്കും
ശക്തികൊണ്ടതുപിന്നെക്കവരുന്നവർകൾക്കും
സന്ദംശമെന്നു പേരാകുന്നൊരു നരകമു-
ണ്ടന്വഹം ദുഃഖിപ്പിക്കും കാലദൂതന്മാരെല്ലാം
നന്നായിച്ചുട്ടു പഴുപ്പിച്ചുള്ള കൊടിൽകൊണ്ടു
ചെന്നുടൻ പിടിപ്പിച്ചു വലിക്കും ത്വക്കളെല്ലാം;
പുലയാടീടുന്നവർക്കിരുമ്പുപാവ ചമ-
ച്ചുലവച്ചതിപഴുപ്പിച്ചതു തഴുകിക്കും
അപ്പൊഴോ സുഖമേറുമിപ്പൊഴോ സുഖമേറും
തപ്പാതെ ചൊല്ലുചൊല്ലെന്നപ്പൊഴും ചോദിക്കയും
കാമഭോഗത്തിൽത്തന്നെയാശയായ് നടപ്പവ-
ർക്കാമയമേറും വജ്രകണ്ടകശാല്മലിതൻ-
കൊമ്പുകളിടയിലിട്ടിഴച്ചും മേല്പോട്ടിട്ടും
കമ്പമുൾക്കൊണ്ടു വീണും പിന്നെയും മേല്പോട്ടിട്ടും
ക്രൂരന്മാരായ നരപാലന്മാർ മര്യാദയും
ദൂരവേ വെടിഞ്ഞു ദുഷ്കർമ്മങ്ങൾ ചെയ്തീടുകിൽ
ഘോരവൈതരണിയിലാക്കിദ്ദണ്ഡിപ്പിച്ചീടും
ക്രൂരജന്തുക്കൾ കടിച്ചുള്ള വേദനകളും
ചോരയും ചലവും നെയ്‌വലയും മലമൂത്രം
പൂരിച്ചൊന്നതിൽക്കിടന്നൊഴുകിക്കുഴഞ്ഞീടും;
പാരിച്ച പൈദാഹത്താലൊട്ടതു കുടിക്കയും
വൃഷലീസേവ ചെയ്യും ബ്രാഹ്മണോത്തമനുള്ളിൽ
അഴലേറീടും പൂയോദകമാം നരകം കേൾ:
ദുർഗ്ഗന്ധമേറും ചലം നിറഞ്ഞ നദിതന്നിൽ
ദുഃഖിച്ചു നീന്തിച്ചലം കുടിച്ചു കിടന്നീടും
നിഷ്ഫലം നായാട്ടുന്ന വിപ്രനു ധർമ്മരാജൻ
കല്പിക്കും പ്രാണനിരോധകമാം നരകവും

---

വജ്രകണ്ടകശാല്മലി=വജ്രായുധംപോലെ മൂർച്ചയുള്ള മുള്ളുകൾ നിറഞ്ഞ ഇലവുമരം. വൃഷലി=ദാസിയായശൂദ്രസ്ത്രീ.

അമ്പെയ്തീടുന്നതാരെന്നേതുമേയറിയാതെ
സമ്പ്രതിശരങ്ങൾകൊണ്ടുടലും നുറുങ്ങീടും.
മദനവിവശനായ് ധർമ്മപത്നിയെക്കൊണ്ടു
വദനസുരതത്തെച്ചെയ്യിപ്പിച്ചീടും ദ്വിജൻ
സുചിരം ലാലാഭക്ഷമാകിയനരകത്തിൽ
അശുഭമൊടുങ്ങുവോളം കിടന്നുഴന്നീടും.
ശുക്ലത്താൽ നിറഞ്ഞീടും നദിയാകുന്നതതിൽ
സക്ലേശം കിടന്നതു കുടിച്ചു വലഞ്ഞീടും.
ഡംഭിനു യാഗം ചെയ്തീടുന്നവൻതനിക്കല്ലോ
സമ്പ്രതി വൈശസമാം നരകമറിഞ്ഞാലും.
നാസികയോടു വായുമടക്കിപ്പിടിച്ചുടൻ
ശ്വാസത്തെ മുട്ടിപ്പിക്കും കാലദൂതന്മാരെല്ലാം.
കൈവിഷം കൊടുക്കയുമാലയം ചുടുകയും
ദൈവത്തെപ്പരിഹാസം ചെയ്തീടുന്നവർകൾക്കും
കുക്കുരഭക്ഷകമാം നരകമെന്നു കേൾപ്പൂ;
ദുഷ്കൃതമൊടുങ്ങുവാനെഴുനൂറ്റിരുപതു
സാരമേയങ്ങളുണ്ടു വജ്രദംഷ്ട്രങ്ങളായി
ക്രൂരമായ്ക്കടിച്ചവ നുറുക്കും ദേഹമെല്ലാം.
ചെയ്ത കർമ്മത്തിനൊരുസാക്ഷിയായീടുന്നവൻ
കൈതവം കൈക്കൊണ്ടസത്യം പറഞ്ഞീടുന്നാകിൽ
ഘോരമാമവീചിയാകുന്നൊരു നരകം കേൾ:
നൂറുയോജനയുയർന്നൊരു കുന്നിന്മേൽനിന്നു
പാറമേൽ തലകീഴായ് വീഴുമാറുരുട്ടീടും.
സജ്ജനങ്ങളെ നിന്ദചെയ്തീടും പുരുഷനെ
മജ്ജനം ചെയ്യിപ്പിക്കും ക്ഷാരകർദ്ദമംതന്നിൽ;
ഉവരായുള്ളചെളിയിൽ തലകീഴായ് മുക്കി
വിവശപ്പെടുത്തീടുമന്തക സചിവന്മാർ.
വിപ്രാദിസാധുജനം മദ്യപാനത്തെച്ചെയ്കിൽ
കല്പിക്കുമയഃപാനനരകം ധർമ്മരാജൻ;
കാരിരുമ്പുരുക്കിയ നീരതു കോരിക്കോരി
പ്പാരാതെ കുടിപ്പിക്കും കാലദൂതന്മാരെല്ലാം.
ജന്തുവൃന്ദത്തെച്ചതിയാലുടൻപിടിച്ചുകൊ-
ണ്ടന്ധതയാലെ വളർത്തീടിന പുരുഷനു
നരകം ശൂലപ്രോതമെന്നല്ലോചൊല്ലീടുന്നു
പാരാതെ ശൂലാഗ്രത്തിന്മേലുടൻ കിടക്കുമ്പോൾ
ക്രൂരമാംകാകങ്ങളും കഴുകും കൊത്തിക്കൊത്തി
പ്രാരബ്ധമൊടുങ്ങുവോളം കിടന്നുഴന്നീടും
ഓരാതെ നരമേധം ചെയ്യുന്നജനത്തിനു

---

സാരമേയം = നായ (കുക്കുരം) കർദ്ദമം = ചെളി. നരമേധം = മനുഷ്യനെ കൊന്നു ചെയ്യുന്ന യാഗം.

ഘോരമാം രക്ഷോഗണഭോജനമെന്നാകുന്നു;
ഇങ്ങുന്ന കൊലപ്പെട്ട നരന്മാരെല്ലാവരു-
മങ്ങു രാക്ഷസരായിച്ചെന്നു പാർത്തീടുമല്ലോ;
വാളാലെ വെട്ടിവെട്ടിച്ചോരയും കുടിപ്പിച്ചു
മേളമായ് നൃത്തംചെയ്യും ദുഷ്കർമ്മമറുവോളം.
ക്രൗര്യഭാവേന വഴിപോക്കരെ ഖേദിപ്പോക്ക
പര്യാവർത്തനമെന്ന നരകമാകുന്നതും.
ഗൃദ്ധ്രങ്ങൾ വജ്രസമമാകിയ കൊക്കുകൊണ്ടു
കൊത്തിക്കണ്ണുകളെടുത്തൻപോടു കടഞ്ഞീടും
ജന്തുവൃന്ദത്തെപ്പീഡിപ്പിക്കുന്ന ജനങ്ങൾക്കു
സന്താപമുണ്ടാമല്ലോ പന്നഗനരകത്താൽ
സർപ്പങ്ങൾ വിഴുങ്ങീടും പിന്നെയുമുമിണ്ണീടു-
മെപ്പോഴും പീഡിപ്പിച്ചുതുടങ്ങും പല കാലം.
ജന്തുക്കളെത്തന്നെപ്പൊത്തിലടയ്ക്കും ജനങ്ങൾക്കു
സന്താപമുണ്ടാമേറ്റമവടനിരോധത്താൽ;
കാലദൂതന്മാർ പൊത്തിലടച്ചു പുകച്ചീടും
കാലത്താൽ ദുരിതങ്ങളൊടുങ്ങിക്കൂടുവോളം
ലോഭത്താൽ ധനവും കാത്താക്കുമേ നൽകീടാതെ
കോപിച്ചു ചിലരോടു കളവു ശങ്കിച്ചിട്ടു
വർത്തിക്കും പുരുഷനു നരകം സൂചീമുഖം
മൃത്യുദൂതന്മാർ സൂചികൊണ്ടുടൽ കുത്തിക്കീറി
സൂത്രങ്ങൾ കടത്തുമ്പോളാർത്തിപൂണ്ടലറിയും
പാർത്തോളം പൊറുതിയില്ലെന്നതേ പറയാവൂ.
കുറ്റങ്ങൾചെയ്യീടുവോർക്കതിനു തക്കവണ്ണ-
മറ്റമില്ലാതോളവുമുണ്ടല്ലോ നരകങ്ങൾ.
ദോഷങ്ങളുണ്ടാമറിയാതെയുമറിഞ്ഞിട്ടും
ശോഷണം ചെയ്തീടുവാനവറ്റിനെല്ലാമുള്ളിൽ
ശ്രീനാരായണസ്വാമിതന്നെസ്സേവിച്ചുകൊൾക
നാനാദോഷങ്ങളും പോം ഗതിയും വരുമെന്നാൽ.

ശ്രീശുകമഹാമുനി ശ്രീപരീക്ഷിത്തുതന്നോ-
ടാശയാനന്ദംവരുമാറേവമരുൾചെയ്തു;
സൂതനുമതു ശൗനകാദികൾക്കറിയിച്ചാൻ
മോദമുൾക്കൊണ്ടു ചോദിച്ചീടിനാരവർകളും.
ശാരികപ്പൈതൽതാനുമീവണ്ണമുരചെയ്താൾ
പാരമാനന്ദം വസിച്ചീടിനാരെല്ലാരുമേ.

ഇതി ശ്രീമഹാഭാഗവതേ
പഞ്ചമസ്കന്ധം സമാപ്തം

---

ക്രൗര്യഭാവം = ക്രൂരതയുടെ ഭാവം. ഗൃദ്ധ്രം = കഴുകൻപക്ഷി.

# ഷഡ്വിംശസ്കന്ധം

നാരായണ! ജയ നാരായണ! ജയ
നാരായണ! ജയ വരദ! ഹരേ!
നാരായണ! പരിപാലയ മാം ബഹു-
ഘോരമഹാപാതകനിവഹാൽ.
നാരായണമയമഖിലമിദം ജഗ-
ദാരണദാരന്തമുപാസേ
നാരായണപദയുഗളം ദിനമനു
നേരേ നേരേ കാൺനീ നിഖിലേ
നാരായണതിരുനാമാമൃതരസ-
മോരോവിധമുപകൃതരസനേ
നാരായണചരിതാനന്ദാമൃത-
മോരോന്നിവ ശൃണു നിനദഗൃഹേ!
നാരായണചരണാംഭോരുഹയുഗ-
മാരാധനചെയ്തീടുക കരമേ!
നാരായണനിലയങ്ങൾ വലം ചെ-
യ്താത്രുദ്ധാദരമിഹ മമ പദമേ!
നാരായണ ബഹു ലീലാകൃതികളെ
വാരം വാരം നിന മനമേ! നീ.
നാരായണ പരമാനന്ദാമൃത-
കാരണപുരുഷമഴകിൽ നമാമി.
നാരായണ! ഹരേ! നാരായണ! ഹരേ!
നാരായണ! ഹരേ! നാരായണ! ഹരേ!
നാരായണ തിരുനാമജപത്തിനുമ-
ത്താരിൽ മടിച്ചുപോകായ്കൊരുനേരവും
പാരിൽ നരജനനാവകാശം വന്നാൽ
നാരായണജപം നല്ലതു നിർണ്ണയം.
നാരികളും നരന്മാരും വയോധിക-
ന്മാരും ബഹുകൃശബാലാദി സർവരും
നാനാകൃതികളിലും മറവാതക-
ണ്ടാനന്ദലീലാസ്വയം ജ്യോതിരാത്മകം
നാരായണസ്വാമിതന്നെ സ്മരിക്കയും
പാരാതെ തച്ചരിത്രങ്ങൾ കീർത്തിക്കയും

---

വരദ!=വരം കൊടുക്കുന്നവനേ! പാതകനിവഹം=പാപത്തിൻെറ കൂട്ടം. രസന=നാക്ക്. നിനദഗൃഹം=ചെവി. നാരായണനിലയം=വിഷ്ണുക്ഷേത്രം. ആത്രുദ്ധാദരം=വർദ്ധിച്ചഭക്തി. വാരംവാരം=അനുദിനം; പതിവായി.

നേരെ വരേണ്ടതെപ്പോഴുമനുദിനം
പാരിലതെന്നിയേ വാഴുന്നവരെല്ലാം
ദാരുത്ര്യപങ്ങളോടൊക്കമെതില്പരം
നാരകഗാമികളായ്‌വരുന്നു ചിരം.
പാതകൗഘങ്ങളറിഞ്ഞും പുനരറി-
യാതെയുമോരോന്നു ചെയ്തുപോമേവരും;
വേദ ജപ തീർത്ഥസ്നാന മഖ യോഗ-
മാദികൾകൊണ്ടത്രെ നീക്കരുതാക്കമേ.
നാരായണൻതിരുനാമജപങ്ങളാൽ
വേരറുംതാനുമതിനില്ല സംശയം.
പാരെഴും വൻദുരിതങ്ങളകന്നുപോയ്
ദൂരവേ നില്ക്കിലേ സദ്ഗതിയുംവരൂ;
സദ്ഗതി വേണമെന്നാകിൽ ഹരിപദ-
ഭക്തികൊണ്ടെന്നിയേ മറ്റൊന്നിനാൽ വരാ,
ഭക്തിയുണ്ടായ്‌ച്ചമഞ്ഞീടുകിലും ബന്ധ-
മുക്തി മനുഷ്യനേ വന്നുകൂടൂ ദൃഢം
മാനുഷൻ ഭാരതഖണ്ഡേ ജനിച്ചവൻ-
താനതിനേററം പ്രധാനനാകുന്നതും.
ഭാരതമർത്ത്യനാവാൻ പുണ്യപാപങ്ങൾ
നേരായ്‌വരികിലേ സംഗതിയുംവരൂ.
ഭാഗധേയം വലുതായുള്ളവർക്കതിൻ-
യോഗംവരും നിജ കർമ്മവേഗാനുഗേ,
വന്നു മനുഷ്യനായുള്ളവന്താൻ നിജ-
പുണ്യഗതിയെയൊഴിഞ്ഞെന്നി മരിക്കിലാം.
പിന്നെയൊട്ടേറെനാളുണ്ടിരിപ്പെങ്കിലി-
ങ്ങന്വഹം ചിന്തചെയ്തു വസിച്ചീടിലും
സത്സംഗയോഗ്യനല്ലെന്നങ്ങിരിക്കിലും
സത്സംഗയോഗ്യനെന്നായ്‌വരുന്നാകിലും
നിദ്രയായുള്ളതില്പാതികാലം വൃഥാ;
മർത്ത്യനുള്ളായുസ്സു പോകുന്നിതന്വഹം.
പാതികൊണ്ടുള്ളതിൽ നാലൊന്നുകാലവും
പോതലീലാവശമായ്ക്കഴിയും ബലാൽ;
യൗവനംവന്നുമുററീടുംപൊഴുതോരോ-
ദുർവ്വിചാരങ്ങളുണ്ടായ്‌വരും മായയാ;
ലോകാർത്ഥപുത്രകളത്രഭൃത്യാദിഭി-
രാകാംക്ഷകളിൽഭ്രമിച്ചു വാഴും ചിരം;
ഞാനെന്നുമൻപോടെനിക്കുള്ളതെന്നുമു-

---

മഖം=യാഗം. വേരറും=ഉന്മൂലനാശംഭവിക്കും ബന്ധമുക്തി=സംസാരമോചനം. ആകാംക്ഷ=ആഗ്രഹം.

ള്ളാനന്ദവേഗേന പോയ്പ്പുഴിയും ബലാൽ;
മാനംനടിച്ചു മററുള്ളവരോടു നീ
ഞാനെന്നു മത്സരാദിപ്രഭാവങ്ങളാൽ
കാലവും യൗവനമായതെല്ലാം കഴി-
ഞ്ഞാലെന്തു പിന്നെയങ്ങാവതയ്യോ! ഹരേ!
വാദ്ധക്യകാലത്തു വ്യാധിതനായ് ച്ചമ-
ഞ്ഞാർത്തനായൊന്നിനും പ്രാപ്തനല്ലാതെയായ്
പോയ്പ്പുഴിയും ബലാലിങ്ങനെ കാലമ-
ങ്ങോർക്കിൽ ദുരിതങ്ങളാർജ്ജിച്ചു സന്തതം
നീക്കാമതെല്ലാം ക്ഷണേന ഹരിപദ-
വാർകമലാഗ്രഭക്ത്യാപി നിരന്തരം
സാക്ഷാൽമുകുന്ദനെ ധ്യാനിച്ചുകൊൾക നാ-
മാക്ഷരം ഭക്ത്യാ ജപിച്ചുകൊണ്ടനേഹം.
മോക്ഷം തരും മോക്ഷദൻ ദുരിതങ്ങളെ
നീക്കിക്കളഞ്ഞതിന്നില്ലൊരു സംശയം.
നാരായണൻതിരുനാമജപത്തിനു
നേരായൊരു ഗതിയില്ലെള്ളതായത്തും
പേരായിരമുള്ളവൻതിരുനാമമൊ-
ന്നോരാതെ കണ്ടൊരുനേരമൊരുദിനം
താനൊന്നു ചൊല്ലിനാനെന്നുവരികിലും
താനേ ദുരിതങ്ങൾ പോയകലും ക്ഷണാൽ;
സൂര്യപ്രഭാതസമയേ തിമിരങ്ങ-
ളാര്യപ്രമാണേന നീങ്ങിനില്ക്കുംവണ്ണം,
ഘോരമഹാപാപമെല്ലാമകന്നുപോ-
മാരുമൊന്നീഷലിച്ചീടായ്‌വിനേത്രമേ
നാരായണൻനിരുനാമമാഹാത്മ്യങ്ങൾ
നേരേ പറക നീ ശാരികപ്പൈതലേ!
നേരേ പറവാനറിയരുതെങ്കിലും
പാരാതെചൊല്ലാമറിഞ്ഞതൊട്ടൊട്ടു ഞാൻ.
പോഷണമാറാമത്തുകൊണ്ടു കേവലം
പോഷണമെന്നു ഭഗവദനുഗ്രഹം
പാപങ്ങളെല്ലാം ഭഗവദനുഗ്രഹം
വേർപതിഞ്ഞാൽ നീങ്ങുമില്ലൊരുസംശയം.
പഞ്ചമസ്കന്ധേ നരകാനുഭൂതിയു-
ള്ളഞ്ചുമാറാഹന്ത! കേട്ടു നരവരൻ
ചഞ്ചലാർദ്രാത്മകനാകിയ ശ്രീശുകൻ-
തഞ്ചരണദ്വയം കുപ്പിത്തൊഴുതുടൻ,
വന്ദിച്ചു ചോദിച്ചി "തിന്നരകങ്ങളിൽ
ചെന്നുചാടായ്‌വതിനെന്തുകൊണ്ടായ്‌വരു?
ചൊല്ലിത്തരേണം പ്രതിഹാരമുണ്ടെങ്കി-

ലെല്ലാം പരോപകാരത്തിനു നന്നല്ലോ.''
കല്യാണശീലനാം ശ്രീശുകൻതാനതി-
നുള്ളംതെളിഞ്ഞരുൾചെയ്താനനുക്ഷണം:

## അജാമിളമോക്ഷം

''നല്ലൊരജാമിളന്തൻചരിത്രങ്ങൾതൊ-
ട്ടുള്ളോരനുഗ്രഹസാധനമാദിയേ
ചൊല്ലുന്നതുണ്ടു ചുരുക്കമായെങ്കിലു-
മെല്ലാവരും ചെവിതന്നു കേട്ടീടുവിൻ.''
കാന്യകുബ്ജാഖ്യദേശസ്ഥിതനായ് നടേ
മുന്നമജാമിളനെന്നൊരു ഭൂസുരൻ
കർമ്മങ്ങളെല്ലാം ഗൃഹസ്ഥാശ്രമാചാര-
ധർമ്മങ്ങൾ നീങ്ങാതെ ചെയ്തിരിക്കുന്ന നാൾ,
ചെന്നാനൊരുനാളരണ്യേ സമിൽകുശാ-
ദ്യന്വേഷണം ചെയ്തവിടെയപ്പോളവൻ
കണ്ടാനൊരു വൃഷലീമണിതന്നെയും
തണ്ടാർമകളെന്നപോലെ വിലാസിനി
കൊണ്ടാടുവാൻ യോഗ്യയാകുന്നതക്കരി-
ക്കണ്ടിക്കുഴലിതൻ രൂപലാവണ്യവും
സാരസ്യസൗജന്യരീതിമേളങ്ങളും
സാരനാം ഭൂസുരൻ കണ്ടുനില്ക്കും വിധൗ,
നാരീകുലപരദേവതയാകിയ
മാരനണഞ്ഞു പൂവമ്പുകൾ തൂകിനാൻ;
പാരമഴൽ പെട്ടതേറേറ്റകമഴി-
ഞ്ഞാരണേന്ദ്രൻ പരാധീനനായാൻ ബലാൽ.
ചാരുസ്മിതാനനതൻ കരതാർപിടി-
ച്ചാരഴൽതീരുമാറാശു പുൽകീടിനാൻ.
വാരിളംപോർമുലമൊട്ടുകളാം മഹാ-
മേരുമഹീധരസാനുനി മേവിന
മാരൻ പിടിച്ചുപറിച്ചാൻ മനോധനം;
നാരിയും ചോരിവാവേരി നല്കീടിനാൾ
വായ്മലർത്തേൻ നുകന്നീടും ലഹരിയിൽ
കാമൻ നടനമാടുംവിധൗ കേവലം
തുല്യാനുഭോഗകുതൂഹല ചേതസാ
കാല്യാണമുൾക്കൊണ്ടിരുവരും കൂടവേ
പോന്നിങ്ങു ശൂദ്രമനോഹരിതൻ ഗൃഹം

---

സമിത്കുശാദ്യങ്ങൾ = ചമത, ദർഭ തുടങ്ങിയവ. ചാരുസ്മിതാനന = പുഞ്ചിരി തൂകുന്നവൾ; സുന്ദരി. സാനുനി = താഴ്വരയിൽ. ചോരിവാവരി = ചെഞ്ചുണ്ടിലെ തേൻ.

ചേൎന്നു രമിച്ചാരനിശമനുദിനം
രാപ്പകലും മറന്നമ്മഹീനിൎജ്ജരൻ
വാഞ്ഛയോടനംഗരസാനന്ദമഗ്നനായ്
ശൂദ്രാംഗനയെപ്പിരിയരുതാഞ്ഞയാൽ
ശൂദ്രസമാചാര തല്പരനായുടൻ
താല്പര്യമാത്മകർമ്മങ്ങളുമെന്നിയേ
കോപ്പേന്മിഴിപ്രസാദായ തുനിഞ്ഞുതൻ
സ്നാനാശനാദികളും മറന്നന്വഹം
മാനിനിയോടു ചേൎന്നു കൗതുകാന്വിതൻ;
ചൂതു ചതുരംഗമാദി കർമ്മങ്ങളിൽ
വാതിന്നധരവുമാരവാർകൊങ്കയും
വ്യത്യയമായിട്ടൊട്ടത്തും ബത വാങ്ങിയു-
മത്യന്തമാനന്ദമഗ്നനായന്വഹം
തൃപ്തി വരാതോരനുരാഗവാരിധി-
മദ്ധ്യേ മദേന ലയിച്ചിരിക്കുന്ന നാൾ,
ദുഷ്കൃതം പ്രത്യക്ഷരൂപികളായ്‌വന്നു
നില്ക്കുന്നതെല്ലാം ക്രമാൽ വളരുംവണ്ണം
സുഭ്രുവായുള്ളവൾ പെററിടയിൽ ചില
പുത്രരുംകൂടെ വളൎന്നു തുടങ്ങിനാർ.
മക്കളെച്ചെമ്മേ വളൎത്തുകൊൾവാനൊരോ
ദുഷ്കൃതമേററവും ചെയ്തു തുടങ്ങിനാൻ.
പക്ഷികളെക്കെണിവച്ചു പിടിക്കയും
പക്ഷമായുള്ളതു കൊന്നു കൊടുക്കയും,
മത്സ്യമാംസാദികൾ ശിക്ഷയാ താൻ പചി-
ച്ചൊക്കവേ ഭക്ഷിക്ക ചേൎത്തുകൊടുക്കയും
ഭക്ഷിപ്പതിന്നയോഗ്യാഖ്യങ്ങളെ ക്ഷണാൽ
ബദ്ധപ്പെടുത്തു കളിപ്പിച്ചുകൊൾകയും
നിത്യമിവണ്ണം മിനക്കെട്ടിരുന്നു ശൂ-
ദ്രസ്ത്രീയാ പുത്രഹിതാനുസരണകൻ.
ദുഷ്കൃതൗഘേ പ്രവൃത്തൻ ബത കേവലം
നിഷ്കിഞ്ചനനായ് ചമഞ്ഞാനനുക്രമാൽ.
സ്വസ്വമാമർത്ഥമെല്ലാം നശിപ്പിച്ചഥ
നിൎദ്ധനനാമവൻ പിന്നെയങ്ങെങ്ങുമേ
കട്ടും കവൎന്നും പറിച്ചും തുടങ്ങിനാൻ.

---

അനിശം = എല്ലായ്പോഴും. മഹീനിൎജ്ജരൻ = ഭൂദേവൻ; ബ്രാഹ്മണൻ. അനംഗരസം = കാമരസം. പ്രസാദായ = സന്തോഷത്തിനായി. വ്യത്യയം = മാറി മാറി. സുഭ്രു = സുഷ്ഠുവായ (സുന്ദരമായ; നല്ല; ഉത്തമമായ) ഭ്രൂവോടു (പുരികത്തോടു) കൂടിയവൾ; സുന്ദരി. ശൂദ്രസ്ത്രീയാ = ശൂദ്രതരുണിയോടൊത്ത്. പുത്രഹിതാനുസരണകൻ = പുത്രഹിതം അനുസരിക്കുന്നവൻ. നിഷ്കിഞ്ചനൻ = ദരിദ്രൻ. സ്വസ്വം = തന്റെ സ്വത്ത്.

ദുഷ്ടവൃത്തങ്ങളെന്തെന്തു ചൊല്ലാവതോ?
ദുഷ്ടനായുള്ളവനേവമങ്ങെൺപതു-
മെട്ടും വയസ്സു ചെൽവോളവുമങ്ങനെ
കഷ്ടവൃത്ത്യാ പരിവർത്തിച്ചവൻ വശം-
കെട്ടൊരു മുട്ടിപോലെ കിടക്കുംവിധൗ
ഭക്തയവാഗൂ പാനീയാദികളിലൊ-
ന്നുൾക്കാമ്പിലശ്രദ്ധയാ വിറച്ചേറ്റവും
വീർത്തു ചക്രം തിരിയുന്നവനന്തികേ,
മാർത്താണ്ഡനന്ദനദൂതസമുദയം
ചെന്നു പാശം കഴുത്തിൽ പരിബന്ധിച്ചു
നിന്നു താഡിപ്പതിന്നോങ്ങിനാർ ദണ്ഡവും.
ഖിന്നനായുള്ളവൻതാനതു കണ്ടു കൈ-
തന്നാലെടുത്തു തടുത്തുകോടിത്തുലോം.
പേടിച്ചു പാരം ചുരുങ്ങിക്കിടുകിടു-
ത്താടൽപൂണ്ടേറ്റം ഭ്രമിച്ചു പരക്കവേ
നോക്കിത്തനയരിൽ മുമ്പനായെത്രയു-
മാക്കമേറീടുന്ന നാരായണാഖ്യനെ
തെറ്റെന്നു ചെമ്മേ വിളിച്ചാനുറക്കവേ
മുറ്റുമെന്നന്തികേ വന്നിരുന്നാശു നീ
രക്ഷിച്ചുകൊൾക നാരായണ! നീയൊഴി-
ഞ്ഞിക്കാലമുറ്റവരില്ലിനിക്കാരുമേ!
ചിത്തേ വിചാരമൊന്നേതുമില്ലെങ്കിലു-
മിത്ഥമവൻ വിളിച്ചോരളവന്തികേ-
പത്മനാഭാനുചരന്മാരിൽ മുൻപെഴ
മുത്തമസിദ്ധയോഗീന്ദ്രന്മാർ നാലുപേർ
സത്വരമാവിർഭവിച്ചാർമുകുന്ദനോ-
ടൊത്തു സാരൂപ്യമിയന്നുള്ള ഭക്തന്മാർ.
പേടിയായ്കേതുമേ നീയെന്നജാമിള-
നോടു ചിരിച്ചരുൾചെയ്തു മധുരമായ്
കേടുകൾ തീർത്തനുകമ്പാവശേന വ-
മ്പോടാശു പാശവും വേറുപെടുത്തുടൻ
ദൂരവേ നില്ലെന്നു കാലാനുചരക-
ന്മാരെയുമാട്ടിയകറ്റിനിർത്തീടിനാർ.
മാനസേ ഭക്തിയും വിശ്വാസവും ബഹു-
മാനവുമുൾക്കലർന്നീടിന ഭീതിയും
വിസ്മയവും വളർന്നുത്തമന്മാർപദം
നത്വാ തൊഴുതു തൊഴുതു വാങ്ങീടിനാർ.
പത്മസുഹൃൽസുതദൂതരതു കണ്ടു
പത്മനാഭന്മാരവരഥ മെല്ലവേ

യവാഗൂ = കഞ്ഞി

മുൽപ്പുകൾ നേരേ തട്ടുത്തുനിത്തിപ്പുന-
രിപ്പോളിവിടെ വന്നിങ്ങുളരാകിയ
മുഷ്ക്കരന്മാർ നിങ്ങളാരെന്നുമെന്തിനാ-
യിക്കാലമിങ്ങു വന്നിന്നിവന്തന്നെയും
ബന്ധിച്ചു താഡിച്ചിഴപ്പാനൊരുമ്പെട്ട-
ബന്ധുവുമന്ധതയെന്നിയേ ചിന്തയാ
സത്യം പറഞ്ഞു പൊയ്ക്കൊൾകെന്നു കേട്ടവ-
രത്യാദരേണ തൊഴുതു ചൊല്ലീടിനാർ:
"ഞങ്ങളിവിടേക്കു ധർമ്മരാജാജ്ഞയാ-
ലിങ്ങു വന്നീ മഹാപാപിയെക്കൂടവേ
കൊണ്ടുപോവാനൊരുമ്പെട്ടതിനെന്തിനായ്-
ക്കൊണ്ടരുതെന്നു ചൊല്ലിത്തടുത്തീടുവാൻ
ബന്ധമാകുന്നതൊന്നന്ധരല്ലാത്ത സദ്-
ബന്ധുക്കളൊയുള്ള നിങ്ങളോ ഞങ്ങളോ
ചിന്തയാ പാരം ബഹുമാനയോഗ്യരെ-
ന്നന്തരാ കല്പിച്ചിതെന്തിതിന്നിങ്ങനെ
ദുഷ്ടനായുള്ളിവൻതന്നെ വന്നവൻപിന്നോ-
ടൊട്ടേറെ നന്നായനുസരിച്ചീടുവാൻ
ചിത്തകാരുണ്യമുണ്ടായതരുൾചെയ്‌കെ"-
ന്നുത്തമപുരുഷന്മാരവർ കേട്ടുടൻ
മൃത്യുദൂതാവലിയോടതിന്നുത്തര-
മത്യാദരേണ ചിരിച്ചരുളിച്ചെയ്താർ:
"ധർമ്മരാജാജ്ഞയാലിങ്ങുവന്നീടിന-
നിർമ്മലന്മാർ ഭവാന്മാരെന്നിരിക്കിലോ
ധർമ്മാധർമ്മങ്ങളും ദണ്ഡഭേദങ്ങളും
നിർമ്മായരമ്യഭേദേന ചൊല്ലീടുവിൻ.
തുല്യമായെന്നു കേട്ടന്തകദൂതന്മാർ
ചൊല്ലിനാരാഗമോക്തിപ്രകാരങ്ങളാം
കല്യാണമാർഗ്ഗകർമ്മങ്ങൾ ധർമ്മങ്ങൾ മ
റ്റല്ലാത്തതെല്ലാമധർമ്മമല്ലോ നൃണാം;
ധർമ്മമാർഗ്ഗേണ ചരിപ്പവർ ചെന്നുടൻ
ചെമ്മേ സുരാലയത്തിങ്കൽ സുഖിക്കുന്നു;
നിർമ്മലാനന്ദസ്വരൂപിണിമാരായ
രമ്യസുരതിനിമാരുമായനുഭഹം.
നിർമ്മരിയാദകന്മാരായ പാപികൾ-
തമ്മെയെല്ലാമഹോ കൊണ്ടുപോയ് ഞങ്ങളും

---

ബഹുമാനയോഗ്യർ = ബഹുമതിക്ക് അർഹർ. മൃത്യുദൂതാവലി = കാലദൂതന്മാരുടെ നിര. ആഗമോക്തിപ്രകാരങ്ങൾ. = വേദവാക്യമനുസരിച്ചുള്ളവ. രമ്യസുരതിനിമാർ = രമിപ്പിക്കുന്ന സുരതകലയോടുകൂടിയവർ. തമ്മെ = തന്നെ.

പാപകർമ്മങ്ങൾക്കുചിതവേഗങ്ങളാം
താപനരകങ്ങളെബ്ഭുജിപ്പിക്കുന്നു.
നാരായണസ്വാമി സർവലോകാത്മകൻ
കാരണൻതൻ നിയോഗത്താലിതൊക്കെയും
സർവ്വകാലേഷു സർവ്വഞ്ച സർവ്വം മഹാ-
സർവ്വമായാവശാലെന്നറിയുന്നതും.
ദുർവ്വിനീതൻ മഹാപാതകിയായൊരു
ഗർവ്വം കലർന്നൊരജാമിളനാമിവൻ
ചെയ്ത മഹാപാപകർമ്മങ്ങളൊക്കവേ
കൈതവഹീനം ഗണിപ്പാനഹീന്ദ്രനും
ശക്തനല്ലഗ്ര്യകുലോത്ഭവനാമിവൻ
തല്ക്കുലകർമ്മസ്ഥിതനായനുദിനം
വിദ്യാവിചാരസൂക്ഷ്മജ്ഞൻ ഗൃഹസ്ഥധ-
ർമ്മസ്ഥിതനായ് പിതൃസന്നിധൗ മേവിനാൻ,
അക്കാലമങ്ങൊരുനാളരണ്യാന്തരം
പുക്കാൻ സമിൽകുശാദ്യങ്ങളന്വേഷിപ്പാൻ
വിഭ്രതം സഞ്ചരിച്ചീടും ദശാന്തരേ
ഭദ്രമാം ശൂദ്രമിഥുനത്തെയും ബലാൽ
കണ്ടാൻ മധുമദത്തോടും രമിപ്പത-
ക്കണ്ടിക്കരിങ്കുഴലാളുടെ ഭംഗിയും
സാരസ്യസൗജന്യരീതിമേളങ്ങളും
ചാരുസ്മിതാനനാപാംഗവിലാസവും
വാരിളം കൊങ്കകളും നിതംബാഭയും
വാരണേന്ദ്രാംഗനാനാം മൃദുയാനവും
മോഹനാകാരങ്ങളാസ്ഥയാ കണ്ടു സംഭ്രമാൽ
മോഹപരവശനായ് ചമഞ്ഞീടിനാൻ.
പോകയും നില്ക്കയും വല്ലാതെ ഭൂസുര-
നാകാംക്ഷയാ വലയുമ്പൊഴുതങ്ങവൾ
ഞാനനുകൂലയെന്നുള്ളതുടനപാം-
ഗാനനംകൊണ്ടു മന്ദം പറഞ്ഞീടിനാൾ.
താനതുപോതകതാരഴിഞ്ഞേററവും
ദീനനായ് ക്ലേശിതനായ് വശംകെട്ടഹോ!
ചെന്നവളെപ്പുണർന്നീടിനാനാദരാൽ
വന്നെഴും തുല്യാനുപാതകൗതുഹലാൽ.
സംഗം മുഴുത്തു മതിമറന്നേററവും
തങ്ങളിൽച്ചേർന്നു രമിച്ചാരനുദിനം.

---

സർവ്വകാലേഷു=എല്ലാ കാലങ്ങളിലും. സർവഞ്ച=സർവവും. അരണ്യാന്തരം=വനമദ്ധ്യം. അപാംഗം=കടക്കണ്ണ്. വാരണേന്ദ്രാംഗനാനാം=പിടിയാനകളുടെ. വല്ലാതെ = കഴിയാതെ. അതുപോതു് = അതുപൊഴുതു്; അപ്പോൾ.

തന്നുടെ വർണ്ണധർമ്മങ്ങളും കർമ്മവും
തന്നെയും കൂടെ മറന്നാനതിശഠൻ.
അങ്ങനെ നിത്യം രമിച്ചവനീസ്വര-
നങ്ങവളെപ്പിരിയാതെ വസിച്ചു നാരം
കല്മഷഫലങ്ങളവതരിച്ചുള്ളത-
ജ്ജന്മികളെന്നപോലെ ചില പുത്രരും
ചെമ്മേ മുതിർന്നുളവായ്ച്ചമഞ്ഞാരവർ-
തമ്മെ വളർപ്പതിനായതികശ്മലൻ
മുന്നം തനിക്കുള്ളതെല്ലാം നശിപ്പിച്ചു
പിന്നെപ്പരദ്രവ്യമാർജ്ജിച്ചിതേററവും;
ബ്രഹ്മസ്വവുമമരസ്വവും സ്വസ്വവും
നിർമ്മരിയാദകനേററമടക്കിനാൻ.
പുണ്യലേശം കിനാവിൽപ്പോലുമേതുമ-
ങ്ങൊന്നറിയാതെകണ്ടിങ്ങനെ നിന്ദ്യനായ്
തന്നെ മറന്നു കഴിച്ചിതു കാലവും
വന്നടുത്തു ജീവിതാവധിയും തുലോം.
അങ്ങനെയുള്ള മഹാപാപിയെപ്പുന-
രങ്ങു വൈകാതെ കൊണ്ടാശു ചെന്നീടുവാൻ
ഞങ്ങളെയിങ്ങയച്ചു ധർമ്മരാജനി-
ന്നിങ്ങനെയുള്ള മഹാപാപിതന്നുടെ
ചാരത്തുടനിങ്ങെഴുന്നള്ളുവാനുള്ള
കാരണം നേരേയരുൾചെയ്കവേണമേ.”
കാലദൂതാവലി ചൊന്നതു കേട്ടു തൽ-
ക്കാലേ ചിരിച്ചു നാരായണദൂതരും
പാരാതെകണ്ടരുൾചെയ്തു “സുകൃതിക-
ളാരുമില്ലിങ്ങിവനൊത്തവരൂഴിയിൽ
നേരേ വിചാരിച്ചുകാണ്മിൽ തനയനു
നാരായണേതി നാമം വിധിച്ചപ്പൊഴേ
വേറായ്ച്ചമഞ്ഞിതിവനുടെ പാതകം
നൂറായിരം ജന്മമാർജ്ജിച്ചതൊക്കെയും.
കാലവശം ഗമിപ്പാൻ തുടങ്ങും ക്ഷണ-
കാലേ തിരുനാമമൊന്നറിയാതെതാൻ
പാരിലൊരുവൻ ജപിക്കിലവനുടെ
ഘോരമഹാപാപമൊക്കെ നീങ്ങീടുന്നു.
പേരായിരമുള്ളവൻ തിരുനാമങ്ങൾ
ഒരോന്നിനുള്ള ഫലങ്ങൾ ചൊല്ലീടുവാൻ
മാരാരിയും വശമല്ലാഞ്ഞു സന്തതം
നാരായണേതി ജപിച്ചിരുന്നീടുന്നു.

---

ക്ഷണകാലേ=നിമിഷത്തിൽ. മാരാരി=ശിവൻ.

നാവാലതു ബലാലൊന്നു ചൊല്ലീടുകിൽ
പാവനമായ് ചമയും ജഡമൊക്കവേ
നാരായണാഖ്യ നാലക്ഷരമായതി-
ലോരോന്നിനുള്ള ഫലങ്ങരം ചിന്തിക്കിലോ
വേദജപങ്ങളും യാഗകർമ്മങ്ങളും
പാതിക്കപാതി പരിഹാരമില്ലെന്നു
ചൊല്ലുന്നിതങ്ങനെയുള്ള നാമം ബലാൽ
ഉള്ളഴിഞ്ഞാഹന്ത! ചൊല്ലുകയാലിവൻ
കല്മഷമെല്ലാമകന്നിതു ശുദ്ധനായ്
നിർമ്മലനായ് ചമഞ്ഞീടിനാനേററവും.
ദണ്ഡത്തിനിന്നിനി യോഗ്യനല്ലൊട്ടുമേ;
ദണ്ഡിയോടങ്ങു പോയ് ചെന്നു ചൊല്ലീടുവിൻ.
ഞങ്ങളീവണ്ണം പറഞ്ഞിതെന്നുള്ളതു-
മങ്ങു പിതൃപതിയോടു ചൊല്ലീടുവിൻ.
നിങ്ങരം ചൊന്നെന്നാലവനറിയും ദൃഢം
ഞങ്ങളേയും പരമാർത്ഥങ്ങളൊക്കെയും
സർവ്വജ്ഞനാം ധർമ്മരാജനവസ്ഥകരം
സർവ്വം ഗ്രഹിച്ചുരചെയ്യുന്നവണ്ണമേ
നിർവ്വഹിപ്പിൻ പിന്നെ നിങ്ങളെന്നാലതും
സർവ്വൈകസമ്മതമായ്വരും നിർണ്ണയം''.
സർവ്വമേവം പരമാനന്ദശാലികരം
സർവ്വേശഭൃത്യരതുരംചെയ്തു കേരംക്കയാൽ
ഗർവ്വം കലർന്ന യമഭടന്മാരുടൻ
ദൈവഗതികരം വിചാരിച്ചു മാനസേ
ലജ്ജയുംപൂണ്ടു വക്ത്രങ്ങളും കമ്പിട്ടി-
''ട്ടിജ്ജനം ദുർജ്ജനം സജ്ജനാനാം മതം
നിശ്ചയിച്ചൊന്നുമറികയില്ലായ്കയാൽ
ദുശ്ചരിത്രങ്ങളും ദുർവ്വചനങ്ങളും
ചെയ്തുപോയെങ്കിൽ ക്ഷമിച്ചുകൊള്ളേണമേ!
കൈതവഹീനം ദയാവശന്മാർ നിങ്ങരം.''
എന്നു പറഞ്ഞു തൊഴുതുതൊഴുതവർ
നന്നായനുവാദവും കൊണ്ടു വാങ്ങിനാർ.
ചെന്നു പിതൃപതിതന്നോടജാമിളൻ
തന്നുദന്തങ്ങളുണർത്തിച്ചുകൊള്ളുവാൻ;
ഞാൻ ഞാനിനി മുമ്പിലെന്നവരേവരും
പാഞ്ഞീടിനാർ സംയമനി നോക്കി ദ്രുതം.
അപ്പൊഴുതന്തകകിങ്കരന്മാരടു-

---

ദണ്ഡം=ശിക്ഷ. ദണ്ഡി=ദണ്ഡധാരി; കാലൻ. സജ്ജനാനാം മതം=സത്തുക്കളുടെ അഭിപ്രായം. സംയമനി=കാലപുരി.

ത്തൂറും പ്പേടിചേർത്ത ബന്ധിച്ച ബന്ധങ്ങളും,
പെട്ടെന്നഴിച്ചു രക്ഷിച്ചു ജഗല്പതി–
ക്കിഷ്ടസാത്രപ്യവാന്മാർ മകുടങ്ങളും
മുഗ്ദ്ധാളകങ്ങളുമൂർദ്ധ്വപുണ്ഡ്രങ്ങളും
സ്നിഗ്ദ്ധകടാക്ഷവിലാസാനനങ്ങളും
ചാരുമകരമഹാമണികുണ്ഡല–
പ്രേരിത നിർമ്മലഗണ്ഡസ്ഥലങ്ങളും
ഗ്രീവാസുശോഭകളും കൌസ്തുഭങ്ങളും
ശ്രീവത്സവക്ഷസ്സുകളും തൃക്കരങ്ങളും
ശംഖചക്രാബ്ജഗദാദ്യായുധങ്ങളും
പങ്കജസംഭവനാഭിസരോജവും
പീതാംബരങ്ങളും പാദാംബുജങ്ങളും
പൂതപുരാതനപുണ്യാകൃതികളും
പ്രീതി പൊഴിഞ്ഞ മുഖകമലങ്ങളും
ഭീതിയൊഴിക്കുന്ന വാണിമേളങ്ങളും
കണ്ടു തിരുനാമമാഹാത്മ്യവും കേട്ടു–
കൊണ്ടകമേ വളൎന്നുണ്ടായ വിസ്മയാൽ
പണ്ടുതാൻ ചെയ്ത മഹാദുരിതങ്ങളും
ഇണ്ടൽ കലൎന്നതിനുള്ള ഫലങ്ങളും
കൊണ്ടൽനേൎവ്വൎണ്ണൻ മഹിമപ്രഭാവവും
കണ്ടുകണ്ടാനന്ദമുൾക്കൊണ്ടു സാമ്പ്രതം
നല്പതിനിക്കിനിയെന്തെന്നവരോടു
മെല്ലവേ ചോദിച്ചുകൊള്ളേണമെന്നവൻ
കല്യാണദേവതാകാമുകൻതന്നെയും
ഉള്ളിൽ സ്മരിച്ചുറപ്പിച്ചു തൊഴുതുടൻ
വക്ത്രപ്രപാടനാരംഭകാലേ "നിന–
ക്കത്രെയടുത്തതില്ലെ"ന്നുടനന്തരാ
തത്ര മറഞ്ഞതുകൊണ്ടു വൈരാഗ്യവും
ചിത്തേ മുഴുത്ത സന്താപവും ഭീതിയും
കൂടെക്കലൎന്നഴകോടേ മനക്കാമ്പിൽ
ഊടേ വിചാരം തുടങ്ങിനാനീദൃശം:
"ഞാനെന്തിനിച്ചെയ്‌വതാനന്ദവാരിധേ!
ദീനദയാനിധേ! നീ വെടിഞ്ഞീടിനാൽ?
മേലിലൊരു ഗതിയില്ലിനിക്കെന്നതി–
ക്കാലമിവിടെയിക്കണ്ടതു നിൎണ്ണയം;
കീഴിലേതാനുമുണ്ടല്ലസുകൃതമി–

---

മുഗ്ദ്ധാളകങ്ങൾ=മോഹനങ്ങളായ കുറുനിരകൾ. ഊർദ്ധ്വപുണ്ഡ്രം=ഗോപിക്കുറി. ശ്രീവത്സം=വിഷ്ണുവിൻെറ മാറിടത്തിലെ ഒരു അടയാളം. വക്ത്രപാടനാരംഭകാലേ=വാ തുറക്കുമ്പോൾത്തന്നെ.

പ്പാഴനറിയാതെ ചെയ്തുപോയിട്ടതു-
മൂലം, കഴുത്തിലാമ്മാറകപ്പെട്ട വൻ-
കാലപാശത്തെയും ഛേദിച്ചുരക്ഷണം
പാലനംചെയ്‌വതിന്നായഖിലൈകസൽ-
പാലനതല്പരന്മാരവർതമ്മെയും
കാണായ്ക്കുഴിഞ്ഞിതതും ദുരിതാംബുധൗ
വീണു, മുഴുകിത്തളൎന്നു നീന്തുന്ന ഞാൻ.
താനറിയാതെ തനയന്റെ പേർ വിളി-
ച്ചേനതു കൂടവേ നിൻ തിരുനാമമായ്
വന്നതു, മിന്നതു കാരണമിങ്ങനെ
വന്നു രക്ഷിച്ചതു, മെന്നു തൊഴുതുടൻ
ഖിന്നതയെന്നിയേ ചോദിച്ചുകൊള്ളുവാൻ
വന്നീലവകാശമെന്നതുമോൎക്കിലോ
നിന്നുടെ മായാവികൃതികളൊക്കെയും
നിന്നാലരുതാതതില്ലൊരു വസ്തുവും
സൎവ്വം നിന്നുടെ മായയത്രേ ജഗൽ-
സവൈ്വകനായക! കണ്ടതും കേട്ടതും
സൎവ്വമിനിക്കറിയാമെങ്കിലിങ്ങനെ
സൎവ്വേശ! കാട്ടിയതത്ഭുതമെത്രയും.
സൎവ്വംസഹാദേവവംശേ ജനിച്ചു ഞാൻ
സൎവ്വ സൽകൎമ്മധൎമ്മങ്ങളും വിട്ടുടൻ
ശൂദ്രസമാചാരതല്പരനായൊരു
ശൂദ്രതരുണിയെസ്സംഗിച്ചനാരതം
വാച്ച മഹാദുരിതങ്ങളും ചെയ്തുചെ-
യ്താശ്രയമാം മമ ജന്മവുമിങ്ങനെ
പോയ്ക്കുഴിഞ്ഞു തവ മായാഭ്രമങ്ങളാൽ
നീക്കമൊഴിഞ്ഞിനിയും കൃപാവാരിധേ!
നിൻകനിവെങ്കലിങ്ങങ്കുരിച്ചീടുകിൽ
സങ്കടവൻകടൽതൻകരയേറുവാൻ
പങ്കജാക്ഷ! തുലോമുണ്ടെളുപ്പം പദ-
പങ്കജേ സൎവ്വം സമൎപ്പയാമി പ്രഭോ.''
ഇത്ഥം ജഗദ്ഗുരുതങ്കലാമ്മാറു ത-
ച്ചിത്തം സമൎപ്പിച്ചുറപ്പിച്ചു സാമ്പ്രതം
സത്യസ്വരൂപം സമാശ്രയിച്ചാശു തൽ
പുത്രകളത്രദേഹാൎത്ഥങ്ങളൊക്കെയും
ത്യക്ത്വാ ജനിമൃതിദുഃഖമൊഴിപ്പതി-
ന്നച്യുതൻതങ്കൽ സമൎപ്പിച്ചഖിലവും,

---

സൎവ്വംസഹാദേവവംശേ = ബ്രാഹ്മണവംശത്തിൽ. സംഗിച്ചു് = പ്രാപിച്ചു്.
വാച്ച = വൎദ്ധിച്ച. ത്യക്ത്വാ = വെടിഞ്ഞു്.

വിശ്വസിച്ചിത്രിലോകീശം ജഗന്മയം
ശശ്വൽപരബ്രഹ്മരമ്യം സനാതനം
ഹൃൽക്കമലേ ദൃഢം ധ്യാനിച്ചുകൊണ്ടെഴും
ഭക്ത്യാ തപോധനവേഷം ധരിച്ചുടൻ
ഗംഗാതടസീമ്നി ചെന്നിരുന്നാദരാൽ
ഗംഗയിൽ സ്നാനവും ചെയ്തുഷസ്സും വിധൗ
സംഗങ്ങളന്യങ്ങളെല്ലാമൊഴിഞ്ഞു സൽ-
സംഗി, ദിനേശനെ വന്ദിച്ചു സാമ്പ്രതം
ചെന്നുടജാന്തരം പുക്ക ജിതാസന-
സന്നിധാനേന പരാപരമവ്യയം
സച്ചിന്മയം സകലാശ്രയമീശ്വരം
ദിവ്യജനഹൃദയസ്ഥമനാമയം
ഹാരകിരീടകടകാംഗദാംഗുലീ-
യോരു മകരമഹാമണികുണ്ഡലം
ചാരുചതുർഭുജാലംകൃതശംഖച-
ക്രാരവിന്ദാദി സർവ്വായുധസംവൃതം
പീതാംബരം പത്മനാഭം നിഗമാന്ത-
പാദാർത്ഥസംഗ്രഹപാദാംബുജം പരം
ശ്രീവത്സവക്ഷസം ശ്രീധരം ഭൂധരം
ശ്രീവാസുദേവമനന്തമലേപകം
നാമരൂപാകാരഹീനമഗോചരം
വ്യോമവദ്വ്യാപ്തമഖിലചൈതന്യഗം
മായാമയം പരമാനന്ദവിഗ്രഹം
കായാമലർപ്രഭം ധ്യാനിച്ചനുദിനം
താനും ഭഗവാനുമൊന്നായ് ച്ചമഞ്ഞു നി-
ത്യാനന്ദസാരൂപ്യഭാവേന സന്തതം
മേവീടിനാൻ; പിതൃദേവാഗ്നി സർവ്വരും
കേവലം മേന്മേൽ പ്രസാദിച്ചിതേററവും.
അക്കാലമേകദാ നാരായണാജ്ഞയാ
സൽകൃതന്മാരായ ഭക്തജനങ്ങളെ
രക്ഷിച്ചു ലോകേഷു സഞ്ചരിക്കം മഹാ-
വിഷ്ണുദൂതന്മാരുടൻ വന്നു തേറിനാർ.
നാലുപേർ മുന്നമവൻകഴുത്തിൽ ചേന്ന
കാലപാശം പരിച്ഛേദിച്ചു സാദരം
പാലിച്ചവർ പരമാനന്ദശാലികരം
ബാലാർക്കകോടിപ്രഭയാ വിളങ്ങിനാർ.
ദിവ്യയാനേ നിന്നു വന്നിങ്ങജാമിളം
പേർ വിളിച്ചമ്പോടു മന്ദമരുംചെയ്താർ:

---

ശശ്വത് = എല്ലായ്പ്പോഴും. ഉടജാന്തരേ = പർണ്ണശാലയ്ക്കുള്ളിൽ.

"വന്ന വിമാനമതിലുടനേറു നീ
ഇന്നിനിപ്പാക്ക്രുതിങ്ങനെ ഭൂതലേ
ചെന്നു ജഗൽസ്വാമിയെത്തൊഴുതീടുവാൻ
വന്നടുത്തു തവ ഭാഗ്യകാലം സഖേ!
പോകനാ"മെന്നതു കേട്ടു നോക്കംവിധൗ
ലോകേശഭൃത്യരെക്കണ്ടെഴുന്നേററവൻ
ചേതസി ഭക്ത്യാ നിറഞ്ഞുവഴിഞ്ഞ സം-
മോദേന ചെന്നു നമസ്കരിച്ചീടിനാൻ
വീണു നമസ്കരിക്കുന്നവൻതന്നുടെ
പാണിപിടിച്ചെഴുന്നേല്പിച്ചു സാദരം
മെല്ലെത്തലോടിത്തഴുകി വിമാനമ-
ങ്ങല്ലലൊഴിച്ചേട്ടത്തേററിസ്സരസമായ്
ചൊല്ലി രസിപ്പിച്ചു സല്ക്കരിച്ചേററവും
കല്യാണശാലികളോടുകൂടെ ദ്രുതം
പൊങ്ങും വിമാനോപരി വിളങ്ങുന്നവൻ
അങ്ങുലകങ്ങളീരേഴും ക്രമവശാൽ
കണ്ടുകണ്ടാനന്ദമുൾക്കൊണ്ടു ചെന്നുചെ-
ന്നിണ്ടലൊഴിഞ്ഞു വൈകുണ്ഠലോകത്തെയും
കണ്ടു തൊഴുതു തൊഴുതകംപൂക്കുടൻ
കൊണ്ടൽവർണ്ണാംഘ്രികൾ കണ്ടു വണങ്ങിനാൻ
കുണ്ഠത തീർന്നഖിലേശ്വരൻതാനമ-
ക്കൈവരോടൊരുമിച്ചരുളീടിനാൻ,
സാരൂപ്യമാം ഗതിയും ലഭിച്ചങ്ങനെ
നാരായണപ്രിയനായാനജാമിളൻ
താനറിയാതെ തനയനെപ്പേർ വിളി-
ച്ചാനതു നാമബന്ധാക്ഷരമാകയാൽ
കാലഭൃത്യാവലിതൻ കൈയിൽനിന്നു തൽ-
ക്കാലേ പരിചോടു വേർപെട്ടതിങ്ങനെ.
മേലിലൊരു ലയമില്ലാതെ സദ്ഗതി
കാലസ്വരൂപൻ കൊടുത്തരുളീടിനാൻ.
മാനസഭക്ത്യാ സദൈവ തല്പാദവും
ധ്യാനിച്ചനിശം തിരുനാമമന്ത്രങ്ങൾ
നേരേ ജപിപ്പവനെന്തൊരു സദ്ഗതി
നാരായണൻ കൊടുക്കുന്നതിനി പ്രഭോ!
മായാപതേ! തവ മായാവികൃതികൾ.
ആയതിതെല്ലാമതാരറിയുന്നതും?
കാരുണ്യശീല! നാമങ്ങളോതീടുവാൻ

---

അംഘ്രികൾ = പദങ്ങൾ. സാരൂപ്യം = ഈശ്വരസ്വരൂപലബ്ധി. (മോക്ഷ പ്രാപ്തി).

നേരേ വരമരുളേണമേ സന്തതം
നാരായണ! ദുരിതങ്ങളറിഞ്ഞുമൊ-
ട്ടോരോതരമറിയാതെയുമന്വഹം
വ്യാപാരകാരണമായ് ചെയ്‌വതൊക്കവേ
വേർപെടുത്തെന്നെ രക്ഷിച്ചുകൊള്ളേണമേ!
മാനമദങ്ങളാലിക്കാലമെത്തിയ
മാനുഷജന്മം വൃഥാ കളയാല്ലെടോ!
മാനസമേ! നമുക്കല്ലാതെ മററിനി
ദീനത തീർപ്പതിന്നാരുമില്ലോർക്ക നീ.
വേണമെന്നാകിലതു നില്ക്ക; കേൾക്ക നി-
ർവ്വാണപ്രദാന്തകദൂതന്മാർ തങ്ങളിൽ
നീതികൾകൊണ്ടു പറഞ്ഞൊഴിഞ്ഞങ്ങു പോയ്
പ്രേതനാഥൻതിരുമുമ്പിലാമ്മാറുടൻ
ചെന്നു തൊഴുതുണർത്തിച്ചു നിന്നീടിനാർ
ഒന്നൊഴിയാതെകണ്ടുണ്ടായവസ്ഥകൾ:
സർവവും നാഥ! സർവംസഹാമണ്ഡലേ
സർവജനങ്ങൾ ചെയ്യും കർമ്മസഞ്ചയം
സർവം ഗ്രഹിച്ചു നിന്നങ്ങയച്ചീടിനാൽ
സർവദാ തത്തദുചിതഫലങ്ങളെ
സർവസമാനങ്ങളന്തരമെന്നിയേ
സർവം ഭുജിപ്പിച്ചുപോരുന്ന ഞങ്ങളാൽ
സർവജ്ഞ! ചെന്നങ്ങജാമിളനാകിന
സർവ ദുർവൃത്തനെക്കൊണ്ടിങ്ങു പോരുവാൻ
ബന്ധിച്ചളവതി ഭീതനായുള്ളവ-
നന്ധനായ് നാരായണാഖ്യനായീടിന-
പുത്രനെസ്സംഭ്രമത്തോടേ വിളിച്ചു കേ-
ട്ടെത്രയും വേഗേന വിഷ്ണുദൂതാന്വയം
നാലുപേർ വന്നു പാശം വേർപെടുത്തു തൽ-
ക്കാലം വിരവോടു ദൂരവേ ഞങ്ങളെ
നീക്കി ഭയപ്പെടായ്കെന്നവനങ്ങൊരു
സാക്ഷിയായ് നിന്നു ദിവ്യാത്മക്കളാമവർ
ഞങ്ങളോടിങ്ങു നോക്കിപ്പറഞ്ഞീടിനാർ:
''നിങ്ങളിവനെപ്പിടിച്ചു കെട്ടീടുവാൻ
കാരണമെന്തു നാരായണഭക്തരിൽ
പാരിൽ പ്രധാനനായുള്ളവനിന്നിവൻ
ദണ്ഡത്തിനൊട്ടുമേ യോഗ്യനല്ലങ്ങു പോയ്
ചണ്ഡാംശുജനോടു ചോദിച്ചുകൊള്ളുവിൻ.

---

നിർവ്വാണപ്രദാന്തകദൂതന്മാർ = വിഷ്ണുദൂതരും കാലദൂതരും. ചണ്ഡാംശുജൻ = സൂര്യപുത്രൻ; കാലൻ.

ധർമ്മരാജാനുചരരായ നിങ്ങൾക്ക
ധർമ്മങ്ങളേതുമറിയരുതെങ്കിലോ
മുൻപിൽനിന്നങ്ങു മറയത്തു പോ''കെന്നു
വൻപോടുടനടനാട്ടിവിട്ടീടിനാർ.
പാരമവരുടെ ഗൗരവം കാൺകിലോ
നാരായണസമന്മാരവർ നാൽവരും.
ശാസനംചെയ്തുകൊണ്ടിങ്ങനെ ഭൂമിയിൽ
വാസുദേവാനുചരർ നടന്നീടുകിൽ
കാലധർമ്മം നടത്തീടുവാനെങ്ങുമേ
മേലിൽ ഞങ്ങൾക്ക നടന്നുകൂടാ വിഭോ!
ചെല്ലുന്ന ചെല്ലുന്ന ദിക്കിലെല്ലാടവും
ചൊല്ലുന്നവരിതുപോലെയുണ്ടെങ്കിലോ
നിർല്ലജ്ജരായിളിച്ചിങ്ങനെ ഞങ്ങളൊ-
ന്നൊല്ലാതെകണ്ടിങ്ങു പോരികെന്നേവരു;
വഹ്യാത കർമ്മങ്ങളിങ്ങു തുടങ്ങിയാൽ
സഹ്യമല്ലാതെ നാണക്കേടകപ്പെടും.
പര്യായമോടരുൾചെയ്തിനിയൊക്കെയും
മര്യാദകൾ പിഴയാതെ നടത്തുകിൽ
കൈതവഹീനം നടത്താമിതെന്നവർ
കൈതൊഴുതന്തികേ നിന്നു ചൊല്ലും വിധൗ
ധർമ്മരാജൻ പരമാർത്ഥങ്ങളൊക്കവേ
തന്മനക്കാമ്പിലറിഞ്ഞു ചിരിച്ചുടൻ
നിർമ്മലൻ തന്നുടെ ഭൃത്യരോടെത്രയും
സമ്മാനമായനുസൃത്യാപി ചൊല്ലിനാൻ:
സത്യമായുള്ളതു ഞാൻ പറഞ്ഞീടുവൻ
ഭക്ത്യാ ചെവിതന്നു കേൾപ്പിനെല്ലാവരും
വിഷ്ണുഭഗവാൻ വിരിഞ്ചാദി വന്ദിതൻ
ഉച്ചേതരാംശു ദിവാകരലോചനൻ
പത്മാലയാവരൻ പത്മനാഭൻ പരൻ
പത്മായുധൻ പത്മജന്മഹൃദിസ്ഥിതൻ
നിഷ്കളൻ നിഷ്ക്രിയൻ നിഷ്കളങ്കാത്മകൻ
നിഷ്കിഞ്ചനപ്രിയൻ നിത്യൻ നിരാശ്രയൻ
നിഷ്കാരണൻ നിഗമാന്തവാക്യാർത്ഥഗൻ
നിഷ്കല്മഷൻ നിരാധാരൻ നിരുപമൻ
വ്യക്തനവ്യക്തൻ വിമുക്തഹൃദിസ്ഥിതൻ
മുക്തിപ്രദൻ മുനീന്ദ്രാദിഭിരർച്ചിതൻ
ശശ്വൽപരബ്രഹ്മമൂർത്തി സനാതനൻ
അച്യുതൻതൻ മഹാമായാവികൃതികൾ

---

ഉച്ചേതരാംശു = ചന്ദ്രൻ.

വിശ്വകാര്യങ്ങളിക്കണ്ടതെല്ലാം ദൃഢം.
വിശ്വസിച്ചീടുവിനൊക്കെയെല്ലാവരും
ഭദ്രയാം മായാമനോഹരിതാത്ഥായ, ത-
ദ്വിദ്യയാ നിത്യം രമിച്ചരുളീടിനാൻ.
സൃഷ്ടിസ്ഥിതിപ്രളയാനുഗ്രഹാദിഭി-
രിഷ്ടഫലപ്രദനിഷ്ടിഹൃദ്ധൃഷ്ടകൻ
മുന്നമതെന്നു തുടങ്ങിനാനെന്നതു-
മെന്നിനി മേലിലവസാനമെന്നതും
എങ്ങൊരേടത്തുനിന്നിക്കളിയെന്നതു-
മെങ്ങനെയുള്ളൊരവസ്ഥയെന്നുള്ളതും
ഒന്നും തിരിച്ചൊരുനാളൊരുവൎക്കും മ-
റ്റൊന്നുകൊണ്ടുമറിയാവതല്ലാതെയായ്
നിന്ന ജഗൽഗുരു നാരായണൻ പരൻ
തന്നുടെ ഭൃത്യരാകുന്നിതെല്ലാവരും.
തൽപ്രസാദം കുറഞ്ഞീടുകിലാൎക്കുമൊ-
ന്നിപ്രപഞ്ചത്തിങ്കലാവതല്ലേതുമേ.
പത്മജസൃഷ്ടിയും രുദ്രസംഹാരവും
പത്മനാഭപ്രസാദത്താൽ വഹിക്കുന്നു.
വൃത്രാരിമുൻപായ ഞങ്ങളും തന്നിയോ-
ഗത്താലനുകരിക്കുന്നു സകലവും;
കർത്തൃത്വമാൎക്കുമിവിടെയില്ലൊന്നിനും
ഭൎത്തുരനുഗ്രഹമെത്തുകിലെന്നിയേ.
നിർഗ്ഗുണനായ ഭഗവദ്ഗുണങ്ങളാൽ
നിത്യമനുസരിച്ചുള്ളൂ ജഗത്ത്രയം.
ഭക്തപ്രിയൻ ഭവഭഞ്ജനനീശ്വരൻ
മുക്തിപ്രദൻ മുനീന്ദ്രാദിഭിരർച്ചിതൻ
തത്സേവകാൻ പരിരക്ഷിതുമന്വഹം
തത്സമരൂപികളായ ഭൂതാന്വയം
സർവ്വലോകേ മുദാ സഞ്ചരതി സദാ
സർവ്വഭക്താനാമനുസരിച്ചീടുവാൻ.
തന്നുടെ ഭക്തരെക്കാൾ പ്രിയമാരെയും
തന്നുള്ളിലില്ല മറ്റൊന്നറിഞ്ഞീടുവിൻ
നിൎണ്ണയം ഭക്തരെ രക്ഷിപ്പതിന്നു താൻ-
തന്നെയുംകൂടെ മറന്നുപോമീശ്വരൻ;
ചെമ്മേ മുകുന്ദഭക്തന്മാരെയും തിരി-

---

അനുഗ്രഹാദിഭിഃ= അനുഗ്രഹാദികളാൽ. പത്മജസൃഷ്ടി=ബ്രഹ്മാവിനാലുള്ള സൃഷ്ടി. രുദ്രസംഹാരം=ശിവനാലുള്ള സംഹാരം. കർത്തൃത്വം=കർത്താവ് എന്ന അധികാരം. നിർഗ്ഗുണൻ=മായാസംബന്ധമില്ലാത്തവൻ (ഈശ്വരൻ). സേവകാൻ=സേവകരെ. പരിരക്ഷിതും=സംരക്ഷിക്കുവാൻ. സഞ്ചരതി=സഞ്ചരിക്കുന്നു.

ച്ചുണ്മയാ ചൊല്ലിത്തരുന്നതുമുണ്ടു ഞാൻ.
നാമാമൃതം ജപിച്ചീടുന്നവരെയും
കാമദം ധ്യാനിച്ചു പൂജിപ്പവരെയും
യോഗം ധരിച്ചു വ്രതംപൂണ്ടു സന്മ്രതി
യാഗാദികർമ്മങ്ങൾ ചെയ്യുന്നവരെയും
ദീനജനാശ്രയന്മാരായനുദിനം
ദാനങ്ങൾ വിഷ്ണുബുദ്ധ്യാ ചെയ്‌വവരെയും
തീർത്ഥസ്നാനങ്ങൾ ചെയ്തീടുമവരെയും
ധാത്രീപ്രദക്ഷിണം ചെയ്യുന്നവരെയും
ക്ഷേത്രോപവാസങ്ങൾ ചെയ്യുന്നവരെയും
ക്ഷേത്രോത്സവങ്ങളെക്കല്പിപ്പവരെയും
പുണ്യകാലേഷു പുണ്യത്യാഗികളെയും
പുണ്യസ്ഥലങ്ങളിൽ പുണ്യകൃതരേയും
വേദാദി വിദ്യകളഭ്യസിപ്പോരെയും
വേദാന്തവിത്തുകളായുള്ളവരെയും
കാരുണ്യശീലരായുള്ളവർതമ്മെയും
നാരായണപ്രിയന്മാരെന്നു തേറുവിൻ.
തത്സേവകാൻ പരിരക്ഷിത്തും ദൂതന്മാർ
തത്സമന്മാരങ്ങനുസരിച്ചീടുവോർ
നിങ്ങളവരെയും ഭക്തരായ്‌മേവിനോ-
രിങ്ങനെയുള്ളവർതമ്മെയുമൊക്കവേ
തിങ്ങുമാനന്ദഭക്ത്യാ വണങ്ങീടുവിൻ,
ഇങ്ങവർ തങ്ങളനുഭവിക്കുംവണ്ണം
തൽപ്രസാദേന നടന്നുനോക്കുമ്പൊഴു-
തല്ലേതരജനമുണ്ടനേകംവിധം
ദുഷ്കൃതമേററമനുദിനം ചെയ്തുചെ-
സ്സുംത്താരിൽ ദൈവനാസ്തികരായെത്രയും
ദുഷ്ടന്മാരാമവർതമ്മെയെല്ലാരെയും
കെട്ടിയിഴച്ചുകൊണ്ടിങ്ങു പോന്നീടുവിൻ
അല്ലാതെകണ്ടീശ്വരാനുഗ്രഹംചേന്നു
കല്യാണശീലരനേകം ദുരിതങ്ങൾ
വല്ലാതെ ചെയ്കിലും ചെന്നടുക്കുന്നതു
വല്ലായ്മയായ്‌വരുമില്ലൊരു സംശയം.''
കല്യനാം ധർമ്മരാജൻ പുനരിങ്ങനെ
നല്ലതു ചൊന്നതു കേട്ടുഥദൂതരും
ഭക്തിവളർന്നകതാർ തെളിഞ്ഞേററവും
ഭക്തപ്രിയനെ നമസ്കരിച്ചീടിനാർ.

---

ഉണ്മയാ = ഉള്ളവിധത്തിൽ, യഥാർത്ഥമായി. വേദാന്തവിത്തു് = വേദാന്ത സാരം അറിയുന്നവൻ.

മിത്രാത്മജനും പ്രണവസംയുക്തമാ-
മത്യുത്തമാഷ്ടാക്ഷരം ജപിച്ചീടിനാർ
മൃത്യുദ്ഭൂതാന്വയമന്നുതൊട്ടന്വഹ-
മുത്തമപൂരുഷഭക്തപ്രവരരെ
ശങ്കിച്ചു പാരിൽ നടക്കമാറാകുന്നു;
ശങ്കര! നാരായണ! പരിപാഹി മാം.
ഏവമജാമിളോദന്ത,മനുഗ്രഹ-
മാവോളമൊട്ടു ചുരുക്കമൊടീദൃശം.

## പുരന്ദരാനുഗ്രഹം

ചൊന്നേൻ; പുരന്ദരാനുഗ്രഹം ചൊല്ലുവാ-
നിന്നു തുടങ്ങുന്നിതെന്നാലതിൻ മുമ്പിൽ
സൃഷ്ടിചൊല്ലീടുന്നിതിഷ്ടവരങ്ങളും
കിട്ടിസ്സമുദ്രത്തിൽനിന്നു കരേറിയ
ഭക്തപ്രവരരായ് മേവും പ്രചേതാക്കൾ
പത്തുപേരാലുമൊക്കെദ്ദഹിപ്പിക്കുന്ന
വൃക്ഷഷണ്ഡങ്ങളെക്കണ്ടുടനപ്പൊഴു-
തൃക്ഷപ്രവരനനുനയിച്ചാദരാൽ
വൃക്ഷങ്ങൾതന്നനർത്ഥങ്ങളും തീർത്തുകൊ-
ണ്ടക്ഷണമങ്ങു വാർക്ഷ്യാഖ്യയാം കന്യയെ
സത്വരമൻപോടു നൽകിനാനങ്ങവൻ;
പത്തുപേരുംകൂടെ വേട്ടാരവളെയും;
ദക്ഷനവളിൽനിന്നുത്ഭവിച്ചീടിനാൻ.
ദക്ഷന്മനസാപ്യനേകം പ്രജകളെ
സൃഷ്ടിചെയ്താനതു പോരാഞ്ഞു പിന്നെയും
തുഷ്ടികലർന്നു വിന്ധ്യാദ്രിസാനുസ്ഥലം
ഗത്വാ തപസ്സുചെയ്യുന്നവൻ ഹംസഗു-
ഹ്യത്താലഖിലജഗല്പതി മാധവൻ-
തൽസ്തുതി ചെയ്തു നന്നായ് പ്രസാദിപ്പിച്ചു-
നില്പവൻമുമ്പിൽ പ്രകാശിച്ച നാഥനെ-
ക്കണ്ടു തൊഴുതു വന്ദിച്ചു വിനീതനാ-
യിണ്ടലൊഴിഞ്ഞവനായ്ക്കൊണ്ടധോക്ഷജൻ
കുണ്ഠതതീർത്തു കൊടുത്താനസിക്നിയാം
വണ്ടാർകുഴലിയേയും കൊണ്ടുപോന്നവൻ
തണ്ടാർശരക്രിയയാ രമിക്കുന്നനാൾ,
ഉണ്ടായിതങ്ങവർ പെറ്റു നിരന്തരം

---

പ്രണവസംയുക്തം = ഓം എന്ന പ്രണവമന്ത്രത്തോടു ചേർന്നതു്. വൃക്ഷഷണ്ഡം = മരനിര. അധോക്ഷജൻ = വിഷ്ണു.

ഹര്യശ്വന്മാരെന്നു പേരായ പുരുഷ-
വര്യന്മാർ നന്ദനന്മാർ പതിനായിരം.
സർവ്വജ്ഞന്മാരവരാത്മയോഗത്തെയും
നിർവ്വഹിച്ചാനന്ദതല്പരരായുടൻ
നാരദശാസനയാലഭീഷ്ടപ്രദ-
ന്മാരവർ സംന്യസിച്ചീടിനാരേവരും.
അന്നതു കണ്ടു പരിതാപയുക്തനായ്
പിന്നെയും ദക്ഷപ്രജാപതി കേവലം
ബ്രഹ്മനിയോഗാൽ ശബലാശ്വന്മാരെന്നു
നിർമ്മലന്മാരായ നന്ദനന്മാരെയും
ചെമ്മേ ജനിപ്പിച്ചുകൊണ്ടാനസിക്നിയാം
ധർമ്മദാരങ്ങളിൽനിന്നതിവിദ്രുതം.
കല്മഷംതീർന്നവരും നാരദാജ്ഞയാ-
ലുന്മേഷമുൾക്കൊണ്ടു സംന്യസിച്ചീടിനാർ.
നന്ദനന്മാരവരായിരവും ബത
സംന്യസിച്ചാരെന്നറിഞ്ഞഥ ദക്ഷനും
കോപേന നാരദൻതന്നെശ്ശപിച്ചു സ-
ന്താപസംയുക്തനായാനവിളംബിതം;
പിന്നെയും ബ്രഹ്മാനുനീതനസിക്നിയിൽ
നിന്നങ്ങറുപതു കന്യകമാരെയും
ചെമ്മേ ജനിപ്പിച്ചവർകളിൽ പത്തിനെ
ധർമ്മരാജന്നു കൊടുത്തോരനന്തരം,
മാരീചനാസ്തുതിമൂ,ന്നിരുപത്തേഴ-
പേരെ മുതിർന്നു ജൈവാതൃകനും തദാ;
ഭൂതനുമംഗിരാവിന്നും കൃതാശ്വനും
പ്രീതനായങ്ങിതിരുവരേയും തഥാ
താർക്ഷ്യനു നാൽവരെയും കൊടുത്താനതിൽ
സാദ്ധ്യരുമാശ്രു വിശ്വദേവതകളും
വിശ്വകർമ്മാവും വസുക്കളും രുദ്രരും
അശ്വനീദേവകളും ധർമ്മപുത്രന്മാർ
മററും പലരുണ്ടു പിന്നെയും പത്തുപേർ
പെററുള്ള ധർമ്മതനയന്മാരായവർ.
അംഗിരാവിന്നു പിതൃക്കളുരുണ്ണനു-
മങ്ങു ഗരുഡനനേകശോ നാഗങ്ങൾ
തങ്ങളും താർക്ഷ്യജന്മാർപോലവരെല്ലാ-
മിങ്ങനെയുള്ളവരെന്നറിഞ്ഞീടു നീ.
നില്ക്കതെല്ലാമദിതി, ദിതിയും, ദനു,
മൈക്കണ്ണി കാഷ്ഠ, യരിഷ്ട, സുരസയും

നിയോഗാൽ = ആജ്ഞപ്രകാരം. ജൈവാതൃകൻ = ചന്ദ്രൻ. അനേകശോ = അനേകശഃ = പല വിധത്തിലുള്ള.

ചൊല്ലൊണ്ടെഴുമിളയും, മുനിയും, ക്രോധ-
മുഖ്യവശയും, മത്താമ്ര, സുരഭിയും,
പിന്നെസ്സുരമ, തിമിയിവർ കശ്യപൻ-
തന്നുടെ പത്നിമാരല്ലോ പതിമൂവർ.
എന്നവർതമ്മുടെ സന്തതിയാലുല-
കം നിറഞ്ഞു സർവ്വജന്തുഭിരെങ്ങുമേ.
മന്നവ! കേൾ തിമിസന്തതിയായത-
ങ്ങനാഹരമണ്ണസ്സത്വങ്ങളറിക നീ.
സാരമേയന്മാർ നിരന്തരം ശ്വാപദ-
ന്മാരിഹ നിത്യം, സുരഭിജജാതികൾ
ഗോകുലം, താമ്രാസുതന്മാർ ഖഗാദികൾ,
ഏകദാ കേൾ മുനിക്കപ്സരസ്സാം ഗണം,
ക്രോധവശസ്സുളവായുള്ള സന്തതി-
ജാതികൾപോൽ സർപ്പജാതികളാദികൾ,
കേവലമിങ്ങിളാസന്തതിജാതമി-
സ്ഥാവരജാതികൾ സർവ്വലോകങ്ങളിൽ,
കേൾക്ക സുരസ പെററുണ്ടായിതൂഴിയിൽ
രാക്ഷസവംശമൊരുവക, ഭൂപതേ!
ഗന്ധർവ്വസംഘമരിഷ്ടതൻ സന്തതി,
സന്തതികാഷ്ഠസ്സുളായതശ്വാദികൾ,
ദാനവന്മാർ ദനുസൂനുക്കളുണ്ടനേ-
കാനാം, ദിതിസുതന്മാർ ദൈത്യസംഘവും,
പൂർവ്വജയാകുമദിതിക്കു സൂനുക്ക-
ളാമവർ പന്തിരണ്ടാദിത്യന്മാരല്ലോ;
പേരവർകൾക്കു വിവസ്വാ,നര്യമാ,
പൂഷാ, വഥാപി ച ത്വഷ്ടാ, സവിതാവും,
നീതിമാനാം ഭഗൻ, ധാതാ, വിധാതാവും,
പ്രീതൻ വരുണനും, മിത്രന, മിന്ദ്രനും,
വിഷ്ണുവുമെന്നിവർ പന്തിരണ്ടിങ്ങനെ
വിസ്മരാതപ്രഭോ! കേട്ടുകൊൾകെന്നതിൽ
ശ്രാദ്ധദേവൻ മനുവും ധർമ്മരാജനും
തീർത്ഥഭൂതാഢ്യയായുള്ള യമുനയും
ആശ്വിനേയന്മാരുമാഹന്ത! മന്ദനും
ആശ്ചര്യരൂപനായുള്ള സാവർണ്ണിയും
സാദ്ധ്വീ തപതിയുമെന്നിവർ കേവലം
മൂത്തവനായ വിവസ്വാനപത്യങ്ങൾ.
അര്യമാവിന്നു ചരണികളന്നു തൽ-
പര്യായനാമങ്ങൾ തന്നപത്യങ്ങൾപോൽ.

---

ശ്രാദ്ധദേവൻ = അഗ്നി.

പൃഷാവിനില്ലപത്യം, ദിതിവംശൈക-
ഭൂഷണയായ രചനയാം ഭാര്യയിൽ
ത്വഷ്ടാവിനും സന്നിവേശനും കേവലം
ഇഷ്ടനാം വിശ്വരൂപന്താനമിങ്ങനെ
രണ്ടപത്യങ്ങളതിൽ വിശ്വരൂപനെ-
ക്കണ്ടു ബൃഹസ്പതിയെക്കളഞ്ഞങ്ങഥ
കൊണ്ടാൻ പുരോഹിതനായ ധരേന്ദ്രനെ-
ക്കണ്ടകദൗഹിത്രനാകുന്നതെങ്കിലും,
എന്നതു കേട്ടഭിമന്യജൻശ്രീശുകൻ-
തന്നെത്തൊഴുതു ചോദ്യംചെയ്തിതഞ്ജസാ:
"എന്തിനു ദേവകൾ ഗീഷ്പതിയെക്കള-
ഞ്ഞന്തരാ വിശ്വരൂപം ഗുരുവാക്കിക്കൊണ്ടു?
ചൊല്ലിത്തരേണ"മെന്നുള്ളതു കേട്ടടൻ
ഉള്ളംതെളിഞ്ഞരുൾചെയ്തിതു ശ്രീശുകൻ:
"സർവ്വൈശ്വര്യസമൃദ്ധനായേവിന
ദേവേന്ദ്രനെക്കാണ്മതിന്നു ബൃഹസ്പതി-
താനേകദാ ചെന്നനേരത്തുഋഭുക്ഷനും
മാനമദങ്കലന്നാദരിയായ്കയാൽ
കോപംകലൻ താപേന സുരഗുരു
വേപിതനായ് ഗൃഹത്തിന്നെഴുന്നള്ളിനാൻ.
പിന്നെപ്പരമാത്മമുള്ളിലുണ്ടായള-
വിന്ദ്രൻ വിവേകവൈരാഗ്യസംയുക്തനായ്
ചെന്നാൻ ബൃഹസ്പതിയെ പ്രസാദിപ്പിപ്പാൻ
എന്നളവെങ്ങുമേ കണ്ടീല ജീവനെ
തമ്പോക്കലുള്ളപരാധംനിമിത്തമായ്,
ഉമ്പർകോനേററം പ്രയത്നേന പിന്നെയും
ജീവനെത്തേടി നടന്നു കാണായ്കയാൽ
ആവിരാനന്ദം കുറഞ്ഞു വാണീടിനാൻ.
അങ്ങനെയുള്ളോരവസരം കേൾക്കയാൽ
ഇങ്ങസുരേന്ദ്രൻ പടയോടുകൂടവേ
വന്നമരാപുരി ചുററും വളഞ്ഞള-
വുന്നതികെട്ടു തോററീടിനാർ ദേവകൾ.
ചെന്നു വിരിഞ്ചനോടെന്നതെല്ലാം പുന-
രിന്ദ്രൻ തൊഴുതുണർത്തിച്ചു നിന്നീടിനാൻ.
മന്ദേതരമതു കേട്ടു ചതുർമ്മുഖൻ
തന്നുള്ളിലമ്പോടു ചിന്തിച്ചു സാദരം:

ഗീഷ്പതി=വ്യാഴം. ഋഭുക്ഷൻ=ദേവേന്ദ്രൻ. വേപിതനായ്=വിറയലോടുകൂടിയവനായി. തമ്പോക്കലുള്ള=തൻെറ വശത്തുള്ള. പ്രയത്നേന=പ്രയത്നത്താൽ. ജീവനെത്തേടി=ഗുരുവായ ബൃഹസ്പതിയെ തേടി.

"ഖിന്നത തീൎത്തു രക്ഷിപ്പാൻ പുരോഹിതൻ
തന്നെപ്പിരിയാതെ വേണം നിരന്തരം
സന്ദേഹമില്ലതില്ലാഞ്ഞാലിതുവരും.
എന്നാലിതിന്നിനിയൊന്നു വേണം ഭവാൻ
ദേവകുലാചാര്യനായ ബൃഹസ്പതി
ജീവപ്രസാദമുണ്ടാവോളവും മുദാ
വിശ്വരൂപം ഗുരുവായ് വരിച്ചാലുമ-
ങ്ങിടിച്ചുകളെല്ലാം വരുത്തുമവനെടോ!
നിശ്ചയം നന്നായ്‌വരു"മെന്നരുൾചെയ്താൻ,
നിശ്ശേഷതാപങ്ങൾ തീരുമാറങ്ങനെ
വിശ്വസൃട്ടൻപോടരുൾചെയ്തു കേട്ടുടൻ
ദുശ്ച്യവനൻ ചെന്നു വിശ്വരൂപം തദാ
നിസ്സംശയം ഗുരുവായ് വരിച്ചീടിനാൻ.
ഉൾച്ചേൎന്നെഴും ബഹുഭക്ത്യാപി സാദരം
പശ്ചാദഭയദമായ് പാപനാശന-
വശ്യമായ് മേവും പുരുഷാൎത്ഥസാദ്ധ്യമായ്
സത്യമായുള്ളൊരു നാരായണകവ-
ചത്തെയുപദേശിച്ചീടിനാൻ ബുദ്ധിമാൻ.
നിത്യമതുകൊണ്ടുമങ്ങവൻതന്നനു-
വൃത്തനായാശ്രയംകൊണ്ടു നിരന്തരം
ശക്രനശേഷദിതിസുതന്മാരെയും
ഒക്കെജ്ജയിച്ചു ലോകത്രയൈകേന്ദ്രനായ്
സദ്യോ വിളങ്ങിനാൻ മുന്നേതിലേററമ-
ങ്ങദ്ദൈ്യവ വിശ്വരൂപപ്രഭാവങ്ങളാൽ.
തൽ പ്രഭാവപ്രഭുവിന്നു ശിരസ്സു മൂ-
ന്നെപ്പോഴുമെന്നതിലൊന്നോദനത്തിനും
സോമപാനത്തിനും മദ്യപാനത്തിനും;
ആമവ മൂന്നുമവനു സുരഗണം
മോദേന നൽകും ഹവിൎഭാഗമേവരും
സാദരം കാൺകെ വെളിച്ചമേ കേവലം
ദാനവന്മാരൊളിച്ചും കൊടുപ്പോരതു-
താനവരണ്ടും ഭുജിക്കുമാറാകുന്നു.
അങ്ങനേ വാഴുന്ന കാലമസുരകൾ
അങ്ങു നൽകും ഹവിൎഭാഗമതേകദാ
തിങ്ങും കുതൂഹലത്തോടേ ഭുജിച്ചുള-
വെങ്ങുനിന്നെന്നറിഞ്ഞീല മഹേന്ദ്രനും
ചെന്നു കണ്ടാശു കോപിച്ചു വജ്രേണ താ-

---

വിശ്വസൃട്=ബ്രഹ്മാവു്. ദുശ്ച്യവനൻ=ദേവേന്ദ്രൻ. സദ്യോ= (സദ്യഃ) പെട്ടെന്നു്, തൽക്ഷണം.

നന്നവനന്നതല മൂന്നുമന്നക്ഷണം
വെട്ടിക്കളഞ്ഞവ പക്ഷികളായുടൻ
പെട്ടെന്നുയർന്നിതാകാശദേശാന്തരേ.
വിശ്വരൂപപ്രഹത്യാകൃതപാതക-
മച്യുതപൂർവജനോടടുത്തു തദാ
സത്വരമന്നതു കണ്ടു പുരന്ദരൻ
ചത്വാരി ഭാഗിച്ചുവെച്ചുകൊണ്ടൊക്കെയും
തുല്യമാക്കി ക്ഷമാഭ്രരുഹവാരിധി-
മല്ലാക്ഷികൾക്കു കൊടുത്തൊഴിച്ചീടിനാൻ.
അക്കാലമങ്ങമരേന്ദ്രം ജയിപ്പോരു
മുഖ്യരശത്രു വന്നുത്ഭവിച്ചീടുവാൻ
ത്വഷ്ടാ തുടങ്ങിന ഹോമകുണ്ഡത്തിൽ നി-
ന്നെട്ടാശകൾ ബത പൊട്ടുമാറുറമായ്
വെട്ടുമിടികളും ഞെട്ടുമാറാഴികൾ
വട്ടം തിരിഞ്ഞു കീഴ്മേൽ മറിയുംവണ്ണം
പൊട്ടിപ്പൊരിക്കനൽ തൂകും മിഴികളോ-
ടട്ടഹാസങ്ങളും ചെയ്തെഴുന്നീടിനാൻ
വൃത്രാസുരേന്ദ്രനത്യുഗ്രപരാക്രമ-
ചക്രനഭ്രം തല തട്ടി നിൽക്കുന്നവൻ
വക്ത്രം പിളന്നലറിക്കൊണ്ടു പാഞ്ഞു വ-
ന്നെത്തുന്നതു കണ്ടു സർവഭൂതങ്ങളും
പേടിച്ചതിശയമോടിക്കിഴച്ചിട-
രീടുന്നവരൊളിച്ചാർ പല ദിക്കിലും.
കൂടെത്തുടർന്നടുക്കുന്നവരൊട്ടതിൽ
ചാടിപ്പിടിച്ചുടൻ വാരിവിഴുങ്ങിയും
ഘോരൻ വരുന്നതു കണ്ടു സുരാന്വയം
നേരേ തുടർന്നടുത്തായുധപങ്ക്തിയെ-
ത്തൂകിച്ചുഴന്നതു വട്ടം തിരിഞ്ഞവൻ
ആകുലമെന്നിയേ താൻ മദിച്ചീടിനാൻ.
ധാരാവരിഷങ്ങളോരോവിധം മഹാ-
വാരാകരംപോലെ താനടക്കീടിനാൻ
വായും പിളർന്നടുത്താനവൻ പിന്നെയും
പേയായ് ചമഞ്ഞുപാഞ്ഞാരമരൗഘവും
ദേവേന്ദ്രനാദികൾ പാരം വിഷണ്ണരായ്
ആവതെന്തൊന്നിതിനെന്നുഴന്നേവരും
പാലാഴി പുക്കഖിലേശ്വരനീശ്വരൻ
നാലായ വേദാന്തസാരാർത്ഥമനവ്യയൻ

---

പ്രഹത്യ=വധം. അച്യുതപൂർവ്വജൻ=ഇന്ദ്രൻ. ചത്വാരി=നാലായിട്ട്.
വാരാകരം=വാരിധി;സമുദ്രം.

കാലാരിസേവിതപാദാംബുജൻ പരൻ
കാലസ്വരൂപൻ കമലാലയാവരൻ
നീലാംബുദാമലകോമളൻ സുന്ദരൻ
നീലാരവിന്ദദളായതലോചനൻ
ലോകൈകദേശികനാത്മാ നിരഞ്ജനൻ
ലോകാരവിന്ദ ഹൃദിസ്ഥിതൻ തമ്പദം
വീണുതൊഴുതുതൊഴുതതി സംഭ്രമാൽ
ത്രാണനിപുണം ദയാലയമവ്യയം
കൂപ്പി സ്തുതിച്ചു ചരിത്രനാമങ്ങളും
പേപ്പെട്ടു വന്ദിച്ചു നില്ക്കുന്നവർകളിൽ
പ്രീത്യാ മുകുന്ദൻ പ്രസാദിച്ചരുൾചെയ്ത
വാൎത്തകൾ കേട്ടു തൊഴുതിങ്ങു പോന്നവർ.
നിത്യം തപസ്സു ചെയ്തീടും ദധീചിയെ
പ്രാർത്ഥിച്ചു വാങ്ങിനോരസ്ഥികൾകൊണ്ടുടൻ
ചേൎത്തു ചമച്ചെട്ടത്തോരു വജ്രത്തെയും
ഗോത്രാരി കൈക്കൊണ്ടമരൌഘസേനയാ-
സാൎദ്ധമൊരുമിച്ചു ചെന്നെതിൎത്തീടിനാൻ.
പേൎത്തുമഹാഘോരമനോട്ട സരഭസം
യുദ്ധം ഭയങ്കരമായ് വന്നിതെത്രയും
ഉദ്ധൃതമായ സിംഹദ്ധ്വനിപൂരവും
ദിക്കുകൾതോറും നിറഞ്ഞു പരന്നുടൻ
ഒക്കെ പ്രതിദ്ധ്വനികൊണ്ടിളകീ തുലോം.
ദേവാസുരായോധനം കീഴിലാരുമ-
ങ്ങീവണ്ണമാഹന്ത! കണ്ടീലൊരിക്കലും.
പോരിലിവിടെ വരുന്നതെന്തെന്നഹോ!
നാരദനാദികൾ സംശയിക്കുംവിധൌ
ദേവാരികൾ തൂകുമസ്ത്രങ്ങളൊക്കവേ
ദേവകൾ ഖണ്ഡിച്ചു ഖണ്ഡിച്ചൊടുക്കുമ്പോൾ
കേവലം വൃക്ഷശൈലാദികൾകൊണ്ടുടൻ
ആവോളവും പ്രഹരിച്ചാരസുരകൾ.
ദേവകളങ്ങവയും നുറുക്കി പ്രതി-
ഭാവമോടായുധപംക്തികൾ തൂകിനാർ.
കാൽ കരം തോൾ തുടയററററു സംഭ്രമി-
ച്ചാകുലപ്പെട്ടു ചുഴന്ന സുരൌഘവും
പായുന്നളവു തടുത്തു വൃത്രാസുരൻ
മായമൊഴിഞ്ഞു ചൊല്ലീടിനാൻ നീതികൾ.

---

നീലാംബുദം = നീലമേഘം. പേപ്പെട്ട് = ഭയന്നു വിറച്ച്. സേനയാസാൎദ്ധം = സൈന്യത്തോടെ. സരഭസം = വേഗത്തിൽ. ഉദ്ധൃതമായ = ഉയൎന്നു പൊങ്ങിയ.

ദാനവന്മാർ ഭയംപൂണ്ടതേതും ബഹു
മാനിയാതെ പലദിക്കിനമോടിനാർ.
താനതു കണ്ടവർതമ്മെയയച്ചുടൻ
വാനവരോടു വൃത്രാസുരൻ ചൊല്ലിനാൻ:
"ദേവകളേ! നിങ്ങൾ പായുന്നരികളെ-
പ്പോവാനയപ്പിൻ വധിക്കരുതാരെയും.
പോരിനു പാരമുണ്ടാഗ്രഹമെങ്കിലോ
നേരേ വരുവിൻ! മതി നിങ്ങളോടു ഞാൻ.
ചാകിലും കൊൽകിലും നന്നെ"ന്നെതിർത്തവൻ
നാകികളോടു പൊരുതാനുരുതരം.
അപ്പൊഴുതിന്ദ്രനും ചെന്നടുത്തീടിനാൻ
അല്പേതരാഹവം ചെയ്താരിരുവരും.
മദ്ധ്യേ പലവിധം പാരുഷ്യവാക്യങ്ങൾ
സദ്യഃപൊഴിഞ്ഞു പരാക്രമികൾവിധൌ
ഭേദമൊന്നേതും ചെറുതു കാണായ്കയാൽ
ആദിതേയാധിപനോടു തുടൎന്നവൻ
ശൂലമെടുത്തു പിടിച്ചയച്ചാനതു-
കാലമസുരകരവുമാ ശൂലവും-
കൂടെയുടനരിഞ്ഞിട്ടവനങ്ങതി-
നാടൽ കൂടാതെ മറ്റേക്കരത്താലവൻ-
കോപാലിരിമ്പെഴുകെ പ്രയോഗിച്ചതേ-
റ്റാപൂർണ്ണവേദനയാലമരേന്ദ്രനും
കയ്യിൽനിന്നൂഴിയിൽ വീണിതു വജ്രവും
മയ്യൽ പൂണ്ടാശു മയങ്ങിനാനേറ്റവും
വൃത്രനതു കണ്ടു പൊട്ടിച്ചിരിച്ചുടൻ
ഭക്തിപ്രയുക്തമാം വാക്കുകൾ ചൊല്ലിനാൻ
തത്രൈവ ഭക്തി വളൎന്ന ശതക്രതു
സത്യാത്മകം പ്രയോഗിച്ചു രണ്ടാമതും
വജ്രമെടുത്തുകൊണ്ടൈരാവതോപരി
വിജ്വരചേതസാ താനടുത്തീടിനാൻ.
വൃത്രനിരിമ്പെഴുകങ്ങെടുത്തശ്രമം
ചിത്തവേഗാൽ പ്രയോഗിച്ചു രണ്ടാമതും
മുക്തമായുള്ളോരിരിമ്പെഴുകപ്പൊഴു-
തത്യരം ഖണ്ഡിച്ചയച്ചക്കരത്തെയും
വജ്രമതിനാലരിഞ്ഞു വീഴ്ത്തീടിനാൻ
ഉജ്ജ്വലിതാമർഷമപ്യസുരേന്ദ്രനും
വക്ത്രേണ ചെന്നെടുത്തൈരാവതത്തെയും

---

അല്പേതരാഹവം = ഭയങ്കരയുദ്ധം. ഇരുമ്പെഴുക് = ഇരുമ്പുകൊണ്ടുള്ള ഒരു ആയുധം.

ശക്രനേയും കൂടവേ വിഴുങ്ങീടിനാൻ.
നിർജ്ജരന്മാരും പരിഭ്രമിച്ചീടിനാർ
വജ്രിയും നാരായണകവചത്തിനാൽ
രക്ഷിതനായാൻ ഗജേന്ദ്രനമേതുമേ
വിഘ്നമുണ്ടായീല തൽപ്രഭാവത്തിനാൽ
പിന്നെയങ്ങനെ നിന്നു പുരന്ദരൻ
ഉന്നതനാം കരിവീരനെത്തന്നെയും
തന്നെയും തിക്കാതെ നിന്നു പുറപ്പെട്ടം-
വണ്ണം പരിവൃത്തവിസ്താരമന്തരാ
വന്നുകൂട്ടംപ്രകാരം ശതകോടിയാൽ
അന്യൂനവേഗേന തജ്ജഠരാന്തരം
വെട്ടിക്കീറിച്ചിടമുട്ടി നില്ക്കും പരി-
വട്ടഖണ്ഡത്തെയും തട്ടിക്കളഞ്ഞുടൻ
തുഷ്ട്യാ പുറപ്പെട്ടളവിടരുററവൻ
ദൃഷ്ടികരം മന്ദിച്ചതുകണ്ടളവു തൽ
കണ്ഠവും വജ്രേണ ഖണ്ഡിച്ചു വീഴ്ത്തിനാൻ;
ഉണ്ടായിതു സകലക്ഷ്മാനന്ദവും
വൃത്രവധം ചെയ്കിലുണ്ടായ്‌വരും ബ്രഹ്മ-
ഹത്യയെന്നുള്ളിലമരേന്ദ്രനും നടേ
ചിത്തത്തിലുണ്ടായിരുന്നതിന്നശ്വമേ-
ധത്താലതിൻ പ്രായശ്ചിത്തമെന്നുള്ളതും
സത്തുക്കളെല്ലാമരുളുംചെയ്തതും പരി-
ശ്രുത്വാ വസിക്കുന്നകാലമവനെയും
വിഗ്രഹത്തിങ്കൽ വധിച്ചളവേററമ-
ത്യുഗ്രഹത്യാ മൂർത്തിമത്തായനുക്ഷണം
ശക്രനെ നോക്കിയടുത്തതു കണ്ടു ത-
ന്നുംക്കാമ്പിലേറിന ഭീത്യാ പുരന്ദരൻ
സത്വരമോടിനാൻ കൂടെത്തുടന്നു പാ-
ഞ്ഞെത്തി വിരവോടു തൽ ബ്രഹ്മഹത്യയും.
ഈരേഴു ലോകങ്ങളിലും തുടന്നു പാ-
ഞ്ഞാരും ശരണമില്ലാഞ്ഞു പരവശാൽ
മാനസമായ സരസി മുഴുകിനാൻ
വാനവർകോനൊരു താമരപ്പൂവതിൽ
ഗൂഢനായാടലോടേ മരുവീടിനാൻ
പേടിയും പൂണ്ടു മൂടി; ബ്രഹ്മഹത്യയും
വേറേ മൃണാളങ്ങളുംതോറുമെല്ലാമെരു-
മാറി നിന്നീടിനാനായിരം വത്സരം.

---

ശതകോടി=വജ്രായുധം. ഇടരുററവൻ=ദുഃഖം നിറഞ്ഞവൻ. നടേ=ആദ്യംതന്നെ. വിഗ്രഹം=യുദ്ധം. മൃണാളം=താമര

കാലം ഭഗവൽസ്മൃതിയോടുകൂടെയ-
ക്കാലം നഹുഷനൈന്ദ്രം പദം വാഴുവാൻ
താനടനൈശ്വര്യമത്തനായന്തരാ
മാനിനിയാം ശചീദേവിയെപ്പുൽകുവാൻ
കാമിച്ചപേക്ഷിച്ചളവവരം ചൊല്ലിനാരം
മാമുനിമാരാൽ വഹിച്ചു വന്നീടുവാൻ.
അന്നവരെക്കൊണ്ടു തണ്ടേടുപ്പിച്ചുകൊ-
ണ്ടന്യൂനമോദമാർന്നങ്ങു പോകുന്നവൻ
മന്ദം നടക്കുന്ന മൈത്രാവരുണിയെ
ഒന്നു ചവുട്ടിയനേരം മുനിവരൻ
കോപേന നീ പെരുമ്പാമ്പായ്ച്ചമകെന്നു
ശാപവും ചെയ്താനതേററു നരവരൻ-
താനുമജഗരമായ്ക്കിടന്നീടിനാൻ
മാനവേന്ദ്രൻ ധർമ്മപുത്രനെക്കാണ്മോളം.
മാനസേ താമരപ്പൂവിൽ വിളങ്ങിന
വാനവർകോനും ഭഗവദുപാസന-
കാരണം ശുദ്ധനായപ്പോരം മുനികരം ചെ-
ന്നാശ്രുദ്ധമോദമോടാഹൂതനായവൻ
താപസന്മാരോടു കൂടവേ ചെന്നു തൻ-
പാപവും വാജിമേധം ചെയ്തു കേവലം
ദൂരെനീക്കിക്കളഞ്ഞാശു കൃതാത്ഥനായ്
നാരായണാഗ്രജൻ വാണാൻ നിജപദം.
ഏവമാഹന്ത കേരംക്കായ നേരം നര-
ദേവനും ശ്രീശുകനോടു ചോദ്യം ചെയ്താൻ:
"മാഹാത്മ്യമീശ്വരഭക്തക്കെ്ാഴിഞ്ഞൊരു
ദേഹികരംക്കും ഭവിക്കുന്നതല്ലായ്കയാൽ
രാജസനാകിയ വൃത്രനെന്തെത്രയും-
പൂജനീയം മഹത്ത്വം വളർന്നീടുവാൻ
കാരണ"മെന്നതിനുത്തരം ശ്രീശുകൻ
പാരാതെ ചിത്രകേതൂദന്തസംഗ്രഹം
നേരേ തിരിച്ചുരുരംചെയ്തരുളീടിനാൻ.
"ശൂരസേനോത്തമമാം വിഷയേ പുരാ
ചിത്രകേത്വാഖ്യയാ ചക്രവത്തീന്ദ്രനായ്
എത്രയുമുത്തമനാം നൃപസത്തമൻ
സന്തതിയില്ലാഞ്ഞു ഖേദിച്ചു സന്തതം
ചിന്തയും പൂണ്ടിരിക്കുന്നാളൊരുദിനം

---

ഐന്ദ്രംപദം = ഇന്ദ്രന്റെ സ്ഥാനം. ശചി = ഇന്ദ്രപത്നിയായ ഇന്ദ്രാണി. മൈത്രാവരുണി = അഗസ്ത്യൻ. ആഹൂതനായവൻ = വിളിക്കപ്പെട്ടവൻ. ചിത്രകേതൂദന്തം = ചിത്രകേതുവിന്റെ കഥ.

മുമ്പിലങ്ങംഗിരാവാഗതനായള-
വൻപോടു പൂജയിത്വാ നൃപതീശ്വരൻ
പ്രാർത്ഥിച്ചു സന്തതിക്കബ്ജോത്ഭവാത്മജൻ
പാർത്ഥിവനിൽ പ്രസാദിച്ചു തത്രാന്തികേ
നിന്നു ലഭിച്ചിതു ത്വഷ്ടാവനുഗ്രഹി-
ച്ചെന്നതിനാലുമൊരാത്മജനഞ്ജസാ
വന്നുളവായവനെത്രയും തേജസാ
നന്നായ് വളർന്നുതുടങ്ങിനാനന്വഹം.
മന്നവനുണ്ടനേകായിരം ഭാര്യമാർ
എന്നതിലങ്ങൊരുത്തിക്കൊരു നന്ദനൻ
ജാതനായ് നിന്നതുമൂലം പിതാവിനു
മാതാവിനുംപ്രീതിയേറുമെന്നോക്കയാൽ
ചേതോഹരികൾ മററുള്ളവൾക്കൊക്കവേ
ചേതസി മേന്മേൽ വളർന്നോരസൂയയാൽ
ബാലനൊരുനാൾ വിഷംകൊടുത്തീടിനാർ;
കാലവശം ഭവിച്ചാൻ നൃപപുത്രനും
മാതാ കൃതദ്യുതിയും ചിത്രകേതുവും
വാതമടങ്ങിയ പുത്രനെക്കാൺകയാൽ
പാരം മുഴുത്തഴലോടു തൊഴിച്ചല-
ച്ചേറെ വിലാപിച്ചു വീണുകേഴുംവിധൗ
വീണാധരനുമായംഗിരസ്സുണ്ടര-
ക്കാണിക്ഷണേന മുതിർന്നെഴുന്നള്ളിനാൻ.
ഭൂപതി മോഹിച്ചു വീണവൻ തൻ പരി-
താപം കെടുപ്പതിനായനേകം വിധം
നീതികളോതിനില്ലുംവിധൗ മോഹവും
ചേതസി ചെററകന്നാശ്വസിച്ചാദരാൽ
കണ്ണുനീരും തുടച്ചുത്ഥാനവും ചെയ്തു
പുണ്ഡരീകോത്ഭവനന്ദനന്മാരുടെ
മുന്നിലാമ്മാറു പോയ്ചെന്നു വന്ദിച്ചു നി-
ന്നന്നേരമുള്ളുണർന്നാശു ചൊല്ലീടിനാൻ:
"നിങ്ങളിരുവരുമാരെന്നതേതുമൊ-
ന്നിങ്ങറിഞ്ഞീലതിമൂഢനാം പാപി ഞാൻ.
നിർമ്മലാത്മാനന്ദധാരികൾ സർവ്വവും
ബ്രഹ്മണി ചേർത്തു ലയിപ്പിച്ചഖിലവും
തന്മയമായൊരുമിച്ചു തെളിഞ്ഞു സ-
ച്ചിന്മയരൂപികൾ ദിവ്യപുരുഷന്മാർ
കല്മഷം തീർത്തു ലോകാനുഗ്രഹത്തിനായ്

പൂജയിത്വാ = പൂജിച്ചിട്ട്. അഞ്ജസാ = പെട്ടെന്ന്. വാതമടങ്ങിയ = ശ്വാസം നിലച്ച = മരിച്ച. അരക്കാണിക്ഷണേന = അല്പനിമിഷംകൊണ്ട്.

ചെമ്മേ സകല ലോകങ്ങളിലെങ്ങുമേ
കാരുണ്യമൂലംകൊണ്ടവധൂതവേഷരായ്
ഓരോ വിധം പെരുമാറുന്നതുണ്ടുപോൽ.
പാരിതിലിങ്ങനെയുള്ളവരിൽച്ചിലർ
നേരേ ഭവാന്മാരെന്നുണ്ടു തോന്നീടുന്നു
കാരുണ്യശാലികളായുള്ള നിങ്ങളി-
ന്നാരൂഢമോദാലനുഗ്രഹിക്കേണമേ;
മാനമദങ്ങളശേഷമൊഴിച്ചു നി-
ത്യാനന്ദാത്മാനമുപദേശിക്കേണമേ;
ഗേഹാർത്ഥപുത്രകളത്രാദികളിലെ-
സ്നേഹബന്ധങ്ങളൊഴിച്ചരുളേണമേ;
മായാമയബഹുസംസാരവിഭ്രമ-
തോയാകരത്തെക്കടത്തുകവേണമേ;
പാദപയോജയുഗളമൊഴിഞ്ഞുമ-
റ്റാധാരമില്ലെ''ന്നവൻ തൊഴുതീടിനാൻ.
വീണു നമസ്കരിച്ചീടും നൃപതിയെ
വാണീകരൈരെഴുന്നേല്പിച്ചു സാദരം
ഭക്തികൊണ്ടേററം പ്രസാദിച്ചവർകളും
ഉത്തമനോടംഗിരസ്സുമ തൽക്ഷണം
ചിത്തം തെളിഞ്ഞരുളം‌ചെയ്തരുളീടിനാൻ:
''ഉത്തമന്മാരിലത്യുത്തമനാംഭവാൻ
കേൾക്കെങ്കിലുള്ളിലുണ്ടായ ദുഃഖങ്ങളെ
നീക്കിക്കളഞ്ഞു ഞാൻ ചൊല്ലുന്ന ചൊല്ലുകൾ.
പണ്ടു നിനക്കു തനയനിവനെയി-
ങ്ങുണ്ടാക്കിയതംഗിരസ്സായ ഞാനെടോ!
കണ്ടാലുമിങ്ങിഹ നിന്നതു നാരദൻ
ഇണ്ടൽ നിനക്കശേഷം കളഞ്ഞീടുവാൻ
വന്നിതിപ്പോൾ നിനക്കാത്മജ്ഞാനം നന്നേ
തന്നെ തരുവാൻ നിനച്ചു വന്നേനഹം.
അന്നു നിൻ ഭാവഗതി കണ്ടു നന്ദനൻ-
തന്നെത്തരുവാനവകാശമായതും
ഇന്നതുകൊണ്ടുതന്നേ ദുഃഖമിങ്ങനെ
വന്നതിൻ കാരണമെന്നറിഞ്ഞീടു നീ,
നിന്നാലറിയരുതാത്തതല്ലൊന്നുമേ
നിന്നുള്ളിൽ നന്നായ്‌വിചാരിച്ചു കാൺകെടോ
മായാമയമിപ്രപഞ്ചകാര്യങ്ങളിൽ
പേയായ് വലഞ്ഞുപോകായ്കവേണം ഭവാൻ

---

അവധൂതവേഷം = സർവ്വസംഗപരിത്യാഗിയുടെ വേഷം. വാണീകരൈഃ = സരസ്വതിയുടെ കരങ്ങളാൽ.

ദുഃഖസുഖങ്ങളിടകലൎന്നുള്ളതി-
ലൊക്കെസ്സുഖങ്ങളെന്നത്രെതോന്നീടുന്നു
സ്വപ്നസമാനമായുള്ള വസ്തുക്കളിൽ
നിത്യം സുഖമെന്നു തോന്നുന്നു മായയാ.
പുത്രകളത്രമിത്രാൎത്ഥഗൃഹാദികൾ
അത്ര ശരീരസംബന്ധികളായതും
ത്യക്ത്വാ സകലലോകാശ്രയമവ്യയം
നിഷ്കളം നിത്യം നിരഞ്ജനം നിൎമ്മലം
സത്യസ്വരൂപം സനാതനം സന്മയം
സച്ചിൽസ്വരൂപമാനന്ദമവ്യാകൃതം
സൎവ്വജഗൽ പരിപൂൎണ്ണതേജോമയം
സൎവ്വൈകകാരണാത്മാനം പരാപരം
സൎവ്വലോകൈകമൂലസ്വതാകാരണം
പൎവ്വചന്ദ്രായുതമണ്ഡലസന്നിഭം
ഗൎവ്വവിഹീനമാമ്നായാന്തസംഗ്രഹം
രവ്യേശവിഷ്ണുപദം പരം ജ്യോതിഷം
ദിവ്യജനാത്മപ്രകാശസ്വരൂപിണം;
നിൎവ്യാജമൻപോടു സേവിച്ചുകൊൾക നീ;
സൎവ്വദുഃഖങ്ങളൊഴിഞ്ഞുപോം നിൎണ്ണയം;
സൎവ്വംസഹാവര! തേറു നിന്മാനസേ.''
ഏവം നരവരനോടരുൾചെയ്തംഗിരാവും
മൃതനായ ബാലകൻതന്നുടെ
ജീവനെത്താൻ വിളിച്ചാശു ജീവിപ്പിച്ചു
കേവലം സൎവ്വരും കേൾക്കവേ ചൊല്ലിനാൻ:
''ആത്മസ്വരൂപമായുള്ള പരബ്രഹ്മം
ആത്മാ സകലശരീരികൾക്കാകയാൽ
ധാത്രീപതിസുതനാകിയ നിന്നുടെ
ഗാത്രമുപേക്ഷിച്ചു പോയതങ്ങെങ്ങു നീ?
മാതാപിതാക്കൾ ദുഃഖിച്ചവർ തമ്മുടെ
ഖേദമശേഷമൊഴിച്ചിരുന്നീടു നീ.''
ജീവനതുപൊഴുതംഗിരാവോടതി-
നാവിൎമ്മുദാ പുനരുത്തരം ചൊല്ലിനാൻ;
''ഏതു ജന്മത്തിലെ മാതാപിതാക്കളെ
പ്രീതിവരുത്തിച്ചമൎച്ചുന്നതിന്നു ഞാൻ
എത്ര ജന്മങ്ങൾ കഴിഞ്ഞു നമുക്കു പ-
ണ്ടെത്ര മാതാപിതാക്കന്മാരോരോതരം
തത്ര തത്രൈവ സംസാരചക്രത്തിലി-
ങ്ങത്രൈവ കൎമ്മഗതിക്കൊത്തവണ്ണമേ

ആമ്നായാന്തസംഗ്രഹം = വേദാന്തസാരം.

മായാമയമിപ്രപഞ്ചകാര്യം ഭവൽ-
ജ്ഞേയമായുള്ളതു ഞാൻ പറയേണമോ?''
എന്നു പറഞ്ഞു ജീവൻ ശരീരത്തെയും
പിന്നെ വെടിഞ്ഞങ്ങു പോയോരനന്തരം
ജ്ഞാതികൾ ശേഷക്രിയകൾ ചെയ്താർ ചിത്ര-
കേതുവിൻ ദുഃഖമൊഴിച്ചഥ നാരദൻ
മോദാൽ ഭഗവൽപ്രസാദകരിയായ
വേദവിദ്യാമുപദേശിച്ചു സാദരം
ബ്രഹ്മലോകത്തിനായംഗിരസ്സോടുചേ-
ർന്നുന്മേഷമോടെഴുന്നള്ളീടിനാനവൻ.
വിദ്യയതും ധരിച്ചേഴഹോരാത്രത്താൽ
വിദ്യാധരേന്ദ്രനായ്‌വന്നാൻ നരേന്ദ്രനും
ചിത്തം തെളിഞ്ഞു സങ്കർഷണമൂർത്തിയെ
സദ്യോ ഭജിച്ചിരിക്കുംനാളൊരുദിനം
പ്രത്യക്ഷനായ നാഥൻപദാംഭോരുഹം
നത്വാ മുഹുർമ്മുഹു സ്തുത്വാ പലവിധം
ശ്രുത്വാപി നാഥൻ പ്രസന്നനായേററവും
മത്വാ മുദാ പരമാത്മജ്ഞാനത്തെയും
ദത്വാ പുനരതും ലബ്ധ്വാ പരിപൂർണ്ണ-
തൃപ്തനാം വിദ്യാധരേന്ദ്രംപ്രതി മുദാ
നന്നായനുഗ്രഹിച്ചഞ്ജസാ നാഥനും
പിന്നെ മറഞ്ഞരുളീടിനാനന്തരാ.
തദ്ദിശി നോക്കി നമസ്കരിച്ചൻപെഴും
വിദ്യാധരികളുമായ് വിമാനോപരി
നാനാദിശികളിൽ ക്രീഡിച്ചു സന്തതം
ആനന്ദമുൾക്കൊണ്ടു നാരായണനുടെ
കീർത്തികൾ വാഴ്ത്തിച്ചു സഞ്ചരിച്ചീടിനാൻ
ആർത്തികളെന്നിയേ സർവ്വലോകങ്ങളിൽ
അങ്ങനെ സഞ്ചരിക്കുന്നാളൊരുദിനം
അങ്ങു കൈലാസാചലേന്ദ്രവരനുടെ
മീതേ ഗഗനമാർഗ്ഗേ നടക്കുന്നവൻ
ചൂതശരാരിതൻ ദേവിയെത്തന്നുടെ
തുത്തുടതന്മേലിരുത്തിയിരിക്കുന്ന-
തത്യാദരേണ കണ്ടാശു ചൊല്ലീടിനാൻ:
''വിദ്യാധരികളേ! കാണ്മിനിതു മഹാ-
വിദ്യാബ്ധിപാരഗനായ മഹേശ്വരൻ
നിത്യം സുരമുനീന്ദ്രാദി സമക്ഷമാം-

ജ്ഞാതികൾ=ബന്ധുക്കൾ. നത്വാ=നമസ്കരിച്ചിട്ട്. സ്തുത്വാ=സ്തുതിച്ചിട്ട്. ശ്രുത്വാ=കേട്ടിട്ട്. തദ്ദിശി=ആ ദിക്കിൽ. മഹാവിദ്യാബ്ധിപാരഗൻ=വിദ്യയാകുന്ന മഹാസാഗരത്തിന്റെ മറുകര എത്തിയവൻ.

തത്സഭയിങ്കലചലജാതന്നെയും
ലജ്ജകൂടാതെ മടിയിലെടുത്തുവ-
ച്ചിജ്ജനത്തെ പ്രതിശങ്കയുമെന്നിയേ
വത്തിപ്പതത്യന്തകഷ്ടമത്രേ തുലോം.''
ഇത്ഥം പറയുന്ന വാക്യങ്ങളങ്ങുതാൻ
ശ്രുത്വാ മഹേശ്വരി കോപിച്ചുരചെയ്തി-
തിത്ഥം ചരിത്രം മദീയം ജഗത്ത്രയേ
ദിവ്യജനത്താലഭിവന്ദ്യമായതി-
ദുർവ്വിനീതൻ ബഹുഭാഷണം ചെയ്കയാൽ
ദണ്ഡ്യനസുരയോനൗ ജനിക്കെന്നുടൻ
ചണ്ഡികാദേവി കോപാൽ ശപിച്ചീടിനാൾ.
അങ്ങനെ ദേവി ശപിച്ചതു കേട്ടള-
വങ്ങഥ ചിത്രകേതു വിമാനത്തിന്മേൽ-
നിന്നിറങ്ങിത്തിരുമുമ്പിലാമ്മാറു പോയ്
നിന്നു നമസ്കരിച്ചഞ്ജലിബദ്ധനായ്
നിന്നു വന്ദിച്ചു വേദാത്മകനാകിയ
പന്നഗഭൂഷണനെ പ്രസാദിപ്പിച്ചു
തന്നിടത്തേത്തുടതന്മേൽ വിളങ്ങിന
കന്നിമകരം മഹാദേവിയെത്തന്നെയും
വന്ദിച്ചു വാഴ്ത്തിസ്തുതിച്ചതിശാന്തനായ്
മന്നവൻ മന്ദമന്ദം പറഞ്ഞീടിനാൻ:
''മാനുഷക്ലീശ്വരേച്ഛാവശാലിങ്ങനെ
താനേ ബലാൽ വന്നുകൂടുന്നതൊക്കെയും
പൂർവ്വകർമ്മാനുവശാൽ സുഖദുഃഖങ്ങൾ
ഏവരുമെല്ലാമനുഭവിച്ചീടുന്നു.
ദേവീ! ഭവതിയെ ഞാൻ വണങ്ങുന്നിതു
ശാപമോക്ഷത്തിനുമെന്നുടെ ദുർന്നയ-
കാരണംകൊണ്ടുളവായ വാചാ പരി-
ഷ്കാരമായാശു തൊഴുതു വാണീടിനേൻ
ലോകമാതാവേ! ഭഗവതി! ഞാനതി
മൂകനായൊന്നറിയാതെ പലവിധം
പേ പറഞ്ഞുള്ളതോർത്തിങ്ങിനിയും ബഹു-
കോപം ജനിക്കരുതെന്നതിനിങ്ങനെ
പാദാംബുജാഗ്രേ വണങ്ങിനേനെന്നപ-
രാധങ്ങളെല്ലാമറിഞ്ഞടങ്ങേണമേ
മോദേന നിത്യം പ്രസീദ പ്രസീദ സ-
ർവ്വാദിഭൂതേ! ജഗൽക്കാരിണീ! ശാശ്വതേ!

---

അസുരയോനൗ = അസുരബീജത്തിൽ. ചണ്ഡികാദേവി = പാർവ്വതി. പൂർവ്വകർമ്മാനുവശാൽ = മുജ്ജന്മപ്രവൃത്തിയനുസരിച്ച്. സർവ്വാദിഭൂതേ! = എല്ലാററിനും ആദിയായി ഭവിച്ചവളേ എന്നു സംബോധന.

ദേഹി കാരുണ്യം നമസ്തേ നമോസ്തു തേ
പാഹിമാമാനന്ദകാരുണ്യവാരിധേ!''
ഏവം വണങ്ങി സ്തുതിച്ച മഹേശ്വര-
ദേവിയെ നന്നായ് പ്രസാദിപ്പിച്ചാദരാൽ
ദേവദേവേശ്വരാനുജ്ഞയുംകൊണ്ടവൻ
കേവലമങ്ങു നടന്നാൻ യഥാഗതി.
ദേവൻ പശുപതിതാനതുകണ്ടഥ
ദേവിയോടാനന്ദപൂർവ്വമരുൾചെയ്തു:
''ഭദ്രേ! ഭവതി കണ്ടീലയോ മാധവ-
ഭക്തജനപ്രഭാവം! മധുരാധരേ!
ചിത്രം ഭഗവന്മഹിമ നിരൂപിക്കി-
ലെത്രയുമത്ഭുതമത്ഭുതമീദൃശം
ഭാഗവതന്മാർക്കൊരേടത്തുമൊന്നിനും
ആകുലമില്ലൊരു ഭേദവുമില്ലെടോ!
സർവ്വസമദർശികളവരേവരും
ദൈവാശ്രിതന്മാർക്കു സങ്കടമില്ലെടോ!''
ഇങ്ങനെ നാഥനരുൾചെയ്തതു കേട്ടു
മംഗലാപാംഗിയും വിസ്മയിച്ചീടിനാൾ.
അങ്ങനെയുള്ള നരേന്ദ്രനു നാരദ-
നങ്ങുപദേശിച്ച വിദ്യാമഹിമയാൽ
ഭാഗവതോത്തമനായ്ച്ചമഞ്ഞാൻ നിഖി-
ലാഗമാന്താത്മസാരജ്ഞനവനല്ലോ
പാർവ്വതീദേവിതൻ ശാപംനിമിത്തമായ
പൂർവ്വദേവാകാരേണ വൃത്രനായതും
തന്മഹിമാവതുമായതെ''ന്നിങ്ങനെ
നിർമ്മലനാം നൃപനോടരുളിച്ചെയ്തു.
വിശ്വരൂപാദികൾ മകളെല്ലാമരു-
ളിച്ചെയ്തിതാദിത്യന്മാരുടെവംശവും
വിസ്തരിച്ചുള്ളതെല്ലാം ചുരുക്കിപ്പറ-
ഞ്ഞിത്ഥമറിയിച്ചശേഷം ദിതിയുടെ
സന്തതി ചൊല്ലാം ഹിരണ്യാക്ഷനും പുന-
രന്തരാ പിന്നെ ഹിരണ്യകശിപുവും
ഉണ്ടായ്ച്ചമഞ്ഞതിൽ പ്രഹ്ലാദനാദിയാ-
യുണ്ടായിതേററമസുരകളൂഴിയിൽ.
രണ്ടാമതങ്ങദിതിക്കു തനയരായ്
ഉണ്ടായിതിന്ദ്രസഖന്മാർ മരുത്തുകൾ.
മുന്നം മുകുന്ദൻ പുരന്ദരബന്ധുവായ്-

---

യഥാഗതി = വന്നതുപോലെ. സർവ്വസമദർശികൾ = എല്ലാം ഒരുപോലെ കാണുന്നവർ.

നിന്നു ഹിരണ്യാക്ഷനേയുമനന്തരം
കൊന്നു ഹിരണ്യകശിപുവെത്തന്നെയു-
മന്നത്തു കണ്ടു ദുഃഖംപൂണ്ടു സാ ദിതി-
തന്നുടെ പുത്രനെക്കൊല്ലിച്ചൊരിന്ദ്രനെ-
ക്കൊന്നീടുവാനെനിക്കിന്നൊരു നന്ദനൻ
വന്നുളവാകണമെന്നുള്ള ചിന്തയാ
തന്നുടെ വല്ലഭനാകിയ കശ്യപൻ-
തന്നെ പ്രസന്നനാക്കിച്ചമച്ചാദരാൽ
പുത്രനെ പ്രാർത്ഥിച്ചകാലത്തു കശ്യപ-
നെത്രയുമാത്മനിരാസതാപങ്ങളാൽ
ദുർദ്ധരമായ വ്രതം ധരിച്ചീടുവാ-
നദ്ധ്യതിപൂണ്ടരുളിച്ചെയ്തിതീദൃശം:
"സംവത്സരംകൊണ്ടവധിക്കുട്ടന്നൊരു
നിർമ്മലമാം വ്രതമുണ്ടതു ദീക്ഷിക്കിൽ
മംഗളമേററം ഭഗവൽപ്രിയകരം
ഭംഗ്യാ വഹിച്ചുകൊള്ളാം നിനക്കെങ്കിലോ
ചിത്തഗതിക്കൊത്ത പുത്രനുണ്ടായ്‌വരും.
ഇത്ഥം പറഞ്ഞനുഷ്ഠാനക്രമങ്ങളും
സദ്യോ മുതിർന്ന ഗോപാംഗികളുപദേശി-
ച്ചുദ്യൻമുദാ താൻ ഗ്രഹിപ്പിച്ചരുളിനാൻ.
ഗർഭിണിയാമവളും വ്രതം ദീക്ഷിച്ചാ-
ളുൾത്താരിലങ്ങതറിഞ്ഞു പുരന്ദരൻ
യോഗബലേന പരിചരനായൊരു
ഭാഗവതനായരികേ മരുവിനാൻ.
ഛിദ്രവും പാർത്തുകാലമൊരുദിനം
നിദ്രപൂണ്ടാളവൾ സന്ധ്യയിങ്കൽത്തദാ
ശ്രദ്ധയല്ലാതെ കിടന്നുറങ്ങും ദിതി-
തൻ ജഠരേ വജ്രപാണിയായ് ചെന്നവൻ
ഏഴായ് നുറുക്കിനാൻ ഗർഭപിണ്ഡത്തെയ-
ങ്ങേഴു കുമാരരായ്‌നിന്നു കേണാരവർ.
കേഴായ്‌വിനെന്നു പറഞ്ഞേഴുപേരെയും
ഏഴേഴുഖണ്ഡങ്ങളാക്കിനാൻ പിന്നെയും
ഏഴേഴുപേരും തൊഴുതുതൊഴുതുടൻ
കേഴുമ്പൊഴുതിന്ദ്രനോടു ചൊല്ലീടിനാർ:
"ഭ്രാതാക്കളായതു ഞങ്ങൾ നിനക്കിനി
പാഹി ജഗൽപ്രഭോ! ഞങ്ങളെ നീ മുദാ."
എന്നു പറഞ്ഞു തൊഴുതവർക്കിന്ദ്രന-

---

സാ ദിതി=ആ അസുരമാതാവ്. ദുർദ്ധരം=പ്രയാസമേറിയതു്. ഉദ്യൻമുദാ=സന്തോഷപൂർവ്വം. ഛിദ്രവും പാർത്തു് = പഴുതുനോക്കി. ജഠരേ= ഉദരത്തിൽ.

മന്നഭയം കൊട്ടത്തൊന്നിച്ചു സാദരം
പിന്നെപ്പുറത്തു പോന്നീടിനാനഞ്ജസാ
പിന്നാലെ പോന്നാർ മരുത്തുകളും തദാ.
ഇങ്ങനെ ഖണ്ഡിതരായ മരുത്തുകൾ
തങ്ങൾക്കു ചെമ്മേ ഭഗവദനുഗ്രഹാൽ
വന്നീല നാശമസുരഭാവം കള-
ഞ്ഞിന്ദ്രാനുചാരികൾ ശുദ്ധരായാർ തുലോം.''
അത്ര മഹത്വമുള്ളോരു വ്രതമെന്ന-
തത്യാദരേണ കേട്ടുത്തമഭൂവരൻ
വിദ്ധതം വിസ്തരിച്ചൊക്കവേ കേട്ടട-
നാരത്താർ തെളിഞ്ഞു ഭഗവദനുഗ്രഹാൽ
ദുർവൃത്തമൊക്കെയൊഴിഞ്ഞതിശുദ്ധനായ്
ഭക്തപ്രിയപ്രിയനായാനനുദിനം.
വെട്ടിനുറുക്കിക്കളഞ്ഞവരും ബലാൽ
നഷ്ടരായ്‌വന്നീലനുഗ്രഹശക്തിയാൽ.
ഇത്ഥമനുഗ്രഹസാധനം പോഷണം
ഭക്ത്യാ ചുരുക്കിപ്പറഞ്ഞാൾ കിളിമകൾ.

ഇതി ശ്രീ മഹാഭാഗവതേ
ഷഷ്ഠസ്കന്ധം സമാപ്തം

# സപ്തമസ്കന്ധം

കാലേ വരികരികത്തിനിയും ശുക-
ബാലേ! തെളിഞ്ഞു പറകെടോ! ശേഷവും
മാലോകർ കേട്ടാൽ പരിഹസിച്ചീടുമെ-
ന്നാലുമിനിക്കായതൊട്ടൊട്ടു ചൊല്ലുവൻ.
സപ്തമസ്കന്ധത്തിനാലുടനൂതിക-
ളുക്തമായീ പുനത്രുതികളായതോ
കർമ്മവാസങ്ങളെന്നുള്ളതറിക തൻ
കമ്മങ്ങൾ സ്വാനുഭൂതങ്ങളായതും.
ചെമ്മേ പുനരതു കേട്ട നരോത്തമൻ
സമ്മതിയാകിയ ശ്രീശുകൻതൻ പദം
കൂപ്പിത്തൊഴുതു ചോദിച്ചിതു സർവ്വലോ-
കാത്മാ സകലസമാനനാമീശ്വരൻ
ദേവേന്ദ്രപക്ഷത്തിൽനിന്നുകൊണ്ടന്നന്നു
ദേവാരികളെ വധിപ്പതിനെന്തൊരു
കാരണമെന്നതരുൾചെയ്കയെന്നു കേ-
ട്ടാരൂഢമോദമരുൾചെയ്തു ശ്രീശുകൻ:
കേളെങ്കിലോ സർവ്വതുല്യനാകാശവൽ
നീളെ നിറഞ്ഞു മറഞ്ഞു നില്ക്കും പരൻ
നാരായണനജനവ്യയനീശ്വര-
നാരണാന്തപ്പൊരുളായ നിരഞ്ജനൻ
നാമരൂപങ്ങളില്ലാതെ നിരാമയൻ
കാരണന്തന്മഹാമായാനുസാരിയായ്
ലോകസൃഷ്ടിക്കു രജോഗുണമാശ്രയി-
ച്ചേകസ്വരൂപി വിരിഞ്ചനായ്ക്കൊണ്ടു, താൻ
സൃഷ്ടിച്ചുകൊള്ളുന്നതൊക്കെബ്ഭരിപ്പതി-
നിഷ്ടഫലപ്രദനായ ജഗന്മയൻ
സത്വഗുണപ്രധാനൻ മഹാവിഷ്ണുവായ്
നിത്യവും സംഹരിച്ചീടുവാനായല്ലോ
രുദ്രവേഷേണ തമോഗുണമാശ്രയി-
ച്ചദ്രിജാകാന്തനായാൻ പ്രകൃതിഗുണാൽ.
ഇങ്ങനെയുള്ള ഗുണത്രയശീലരാ-
യെങ്ങും ജഗത്ത്രയവാസികളൊക്കെയും
തങ്ങുന്നിതെന്നതിൽ സാത്വികം ദേവകൾ-
ക്കങ്ങെത്തുകൊണ്ടിതങ്ങൊന്നിച്ചുകൊള്ളുവാൻ.

---

ആകാശവൽ = ആകാശംപോലെ.

തദ്വിഷദാദികളായുള്ളവരും ദനു-
പുത്രർക്ക് നിത്യം തമോഗുണമായതും;
തൽഗുണദ്വേഷിയതാകയാലന്വഹം
തൽഗുണവാന്മാരെ നിഗ്രഹിക്കുന്നതും
നിത്യം തദർത്ഥം യുധിഷ്ഠിരനാരദ-
മുഖ്യസംവാദംകൊണ്ടൊട്ടു ചൊല്ലാമതും.

## നാരദയുധിഷ്ഠിരസംവാദം

രാജസൂയാന്തരകാലേ ശിശുപാല-
രാജസായുജ്യമൻപോടു കണ്ടാദരാൽ
നാരദനോടു ചോദിച്ചിതു ധർമ്മജൻ
നാരായണവിഷയം പ്രതി, ''സന്തതം
ദ്വേഷിയായുള്ള ചേദീശനെന്തിങ്ങനെ
ദോഷമൊഴിഞ്ഞു ഗതി ലഭിച്ചീടുവാൻ
കാരണ''മായതിന്നുത്തരമന്നുടൻ
നാരദൻ ധർമ്മജനോടരുളിച്ചെയ്തു:
''സർവ്വാശ്രയസ്വതോഭ്രതനാമീശ്വരൻ
സർവ്വഗുണങ്ങളാലിങ്ങനെ സന്തതം
സർവ്വലോകങ്ങളെത്താൻ വഹിക്കുന്നതും,
സർവ്വഭേദങ്ങളാം രാഗദ്വേഷാദിയാം
സർവ്വകർമ്മങ്ങളും സംസാരബന്ധവും
സർവ്വവും മായാമയമെന്നറികെടോ!
സർവ്വാത്മകനുടെ മായയ്ക്കുതാതെ
സർവ്വലോകങ്ങളിലില്ലൊരു വസ്തുവും
സർവ്വമധീനമത്രേ മഹാമായയാ
സർവ്വാശ്രയൻ ഭഗവാനെന്നറിക നീ,
സർവ്വകാലാത്മാവിനെ സർവ്വബോധാഗ്ര-
സർവ്വബോധങ്ങളാലും പരിസേവിക്ക;
സേവാപ്രകാരങ്ങളുണ്ടനേകം വിധം;
സേവയ്ക്കുഭക്തിയാധാരമാകുന്നതും.
ധ്യാനനിരതയാകുന്നതു ഭക്തിതാൻ
ധ്യാനം പലവിധമുണ്ടു ചൊല്ലീടുവൻ
ഗോപീജനങ്ങൾ കാമിച്ചുകൊണ്ടന്വഹം,
ഗോപികാകാന്തനിൽ ഭീതനായ് കംസനും,
ദ്വേഷം മുഴുത്തു ശിശുപാലനാദിയാം
ദ്വേഷികളാകിയ ഭൂപതിവീരരും,

---

തദ്വിഷത്ത്=അദ്ദേഹത്തിന്റെ (ശ്രീകൃഷ്ണന്റെ) ശത്രു. തദർത്ഥം=അതിനായിട്ട്. രാജസൂയാന്തരകാലേ=രാജസൂയയാഗം നടക്കുന്നതിനിടയ്ക്ക്. ദ്വേഷി=ശത്രു. ചേദീശൻ=ചേദിരാജ്യാധിപതിയായ ശിശുപാലൻ.

യാദവന്മാരുപയോഗിയോഗേന സ-
മ്മോദേന ബന്ധുവാത്സല്യയോഗാൽ നിങ്ങളും,
ഭക്തികൊണ്ടിങ്ങനെ ഞങ്ങളുമൊക്കവേ
ഭക്തപ്രിയധ്യാനമുണ്ടു ചെയ്തീടുന്നു.
നിത്യമിതിലൊരു മാർഗ്ഗേണ സന്തത-
മുത്തമപൂരുഷധ്യാനമുറയ്ക്കുമ്പോൾ
കർമ്മബന്ധങ്ങളററീടും ബലാലത്തു
ചിന്മയൻ തന്മഹാമായാവശാലെടോ!
എന്നതിലിശ്ശിശുപാലനാം ദുഷ്ടനും
മന്നവൻ ദന്തവക്ത്രാഖ്യനും കേവലം
പണ്ടേ ഭഗവാൻതൻ പാർഷദന്മാരവർ
കൊണ്ടൽവർണ്ണപ്രിയന്മാരായിരുന്നവർ
വിപ്രശാപത്താൽ പദച്യുതരായിതെ-
ന്നുൾപ്പൂവിലെൻപോടറിക മഹാമതേ!''
ഇത്ഥം മുനീന്ദ്രോക്തി കേട്ടു ധർമ്മാത്മജൻ
തത്ര വന്ദിച്ചു ചോദിച്ചിതു സാദരം:
''മുന്നം ജഗന്മയനായ നാരായണൻ-
തന്നുടെ പാർഷദന്മാരായിരിപ്പവർ-
തമ്മെശ്ശപിച്ചതാരെന്തിനെന്നുള്ളതും
ചെമ്മേ സകലമരുൾചെയ്കവേണമേ!
സന്ദേഹമെല്ലാമൊഴിയുമാ''റെന്നു കേ-
ട്ടന്നേരമുററരുൾചെയ്തു മുനീന്ദ്രനും:
''ലോകപ്രസിദ്ധന്മാരായ സനകാദി-
ലോകോപകാരികളായ മുനിജനം
ലോകങ്ങളിൽപ്പെരുമാറുന്നവർ മുതി-
ന്നേകദാ വൈകുണ്ഠലോകമകം പുക്കാർ.
തൽപ്പുരഗോപുരദ്വാരി നില്ക്കുന്നവ-
രപ്പോൾ ജയവിജയന്മാരിരുവരും
മുൽപ്പുക്ക ചെമ്മേ തടുത്താർ കടപ്പതി-
നിപ്പോളവസരമല്ലെന്നവരുടെ
നിർബ്ബന്ധമാഹന്ത കണ്ടതിൻമൂലമ-
ങ്ങുൾപ്പൂവിലാമ്മാറ റിഞ്ഞവരന്തരാ
വിദ്രുതമങ്ങു കടപ്പതിന്നാഗ്രഹം
അത്ര നീങ്ങീടുവിനെന്നരുൾചെയ്തുടൻ
തിക്കിക്കടന്നളവച്യുതാജ്ഞാവശാ-
ലൊക്കെത്തടുത്തിടപെട്ടതു കാരണം
ദുർജ്ജനാഗ്രേസരന്മാരായ നിങ്ങൾ പോയ്

പാർഷദന്മാർ = ഭൃത്യന്മാർ. പദച്യുതർ = സ്ഥാനം തെററിയവർ. ഗോപുര ദ്വാരി = ഗോപുരവാതില്ക്കൽ.

നിർജ്ജരദ്വേഷികളാകെന്നനുക്ഷണം
കോപേന ശാപവും ചെയ്തെഴുന്നള്ളിനാർ
താപസന്മാരന്നുകാല, മഭീഷ്ടദൻ–
താനറിഞ്ഞങ്ങവർ തന്മനോവേഗമ–
ത്യാനന്ദമോടുമനുസരിച്ചീടുവാൻ
സാധുജനങ്ങളെയും പുനരെന്നെയും
ആധി വളർത്തു വിരോധിച്ചിനിയൊരു
മൂന്നുജന്മം ഞാൻ വധിച്ചൊട്ടുകത്തിങ്ങു
ചേർന്നുകൊൾകെന്നതനുഗ്രഹിച്ചീടിനാൻ.
ശക്തിയേറും ദ്വേഷഭക്തിക്കിതി സ്വരി–
ച്ചുൾക്കൊന്നുറച്ചു ദിതിജരായൊരുടൻ
മുഷ്കരന്മാരാം ഹിരണ്യാക്ഷനും മൂഹ–
രുഗ്രൻ ഹിരണ്യകശിപുവുമിങ്ങനെ
ചൊല്ലെല്ലാണ്ടവർ ധർമ്മനീതി മറന്നുകൊ–
ണ്ടൊക്കെയുപദ്രവിച്ചാരജ്ജഗത്ത്രയം.
അന്നവരോടെതിർപ്പാനൊരു ഭൂതരും
മന്നിടത്തിങ്കലില്ലെന്നായ്ച്ചമഞ്ഞനാൾ
പൊങ്ങും മദേന ധരിത്രിയെത്താനെടു–
ത്തങ്ങു പാതാളത്തിലാമ്മാറൊളിച്ചവൻ–
തന്നെ, ഹിരണ്യാക്ഷനെസ്സകലേശ്വരൻ
പന്നിയായ്ക്കൊന്നോരനന്തരം; തന്നുടെ
നന്ദനൻ നാരായണപ്രിയനാകയാൽ
അന്യൂനവേഗാലുപദ്രവിച്ചാൻ തുലോം.
നിർമ്മരിയാദകളെസ്സഹിയായ്കയാ–
ലംബുജലോചനൻ പിന്നെ നൃസിംഹമായ്
നിർഹ്രാദമോടുമെതിർത്തവനെക്കൊന്നു
പ്രഹ്ലാദനേയും പരിപാലനം ചെയ്താൻ.
അങ്ങനെയുള്ള ഹിരണ്യകശിപുവു–
മിങ്ങുടനേ ഹിരണ്യാക്ഷനുമൊന്നിഹ
രാവണനും കുംഭകർണ്ണനും തൽപ്രതി–
ഭാവികളായ്ച്ചമഞ്ഞീടിനാർ കേവലം.
ദാശരഥിരാമനായന്നുമച്യുത–
നാശരാധീശരെ നിഗ്രഹിച്ചീടിനാൻ.
ഇപ്പോൾ ശിശുപാലനും ദന്തവക്ത്രനും
ഇപ്പൃഥിവീശന്മാരായതവരല്ലോ.
തൽപ്രഭാവേന വൈരാനുബന്ധാത്മനാ
ചിൽപുരുഷസ്മൃതികൊണ്ടു സായൂജ്യവും

---

നിർജ്ജരദ്വേഷികൾ=അസുരന്മാർ. നിർഹ്രാദം=ഘോരമായ ഗർജ്ജനം. തൽപ്രതിഭാവികൾ = അവരുടെ പ്രതിപുരുഷന്മാർ. വൈരാനുബന്ധാത്മനാ=ശത്രുത്വത്തിന്റെ ബന്ധനത്താൽ.

ലബ്ധ്വാ സുഖിച്ചാരവരെന്നു കേട്ടട-
നല്പന്നകൗതുഹലാത്മനാ ധർമ്മജൻ
പത്മോത്ഭവാത്മജനെത്തൊഴുതാദരാൽ
ഉൾത്തുന്ന ഭക്ത്യാപി ചോദിച്ചിതക്ഷണം:
''പ്രഹ്ലാദനു ഭഗവൽഭക്തി സന്തതം
ആഹ്ലാദമായ്‌വളന്നുണ്ടായ് ചമഞ്ഞതും
പ്രഹ്ലാദതാതനതിങ്കൽ വിദ്വേഷങ്ങൾ
സഹ്യമല്ലാതെകണ്ടേറെ വളർന്നതും
സർവ്വം സവിസ്തരമായരുൾചെയ്ക മേ
സർവ്വസന്ദേഹമൊഴിയുമാറെ''ന്നെല്ലാം
കേട്ടു കൗതുഹലംപൂണ്ടു വീണാധരൻ
കേട്ടാലുമെങ്കിലെന്നപ്പോളരുൾചെയ്തു:

## ഹിരണ്യകശിപുവധം

''മുന്നം ഹിരണ്യാക്ഷനെസ്സുകലേശ്വരൻ
പന്നിയായമ്പോടവനിയുയർത്തുവാൻ
കൊന്നാളവുണ്ടായെഴുന്ന പരിഭവം
മന്യുവിൽ മൂടിത്തളന്നു ചമകയാൽ
ഖിന്നനായുള്ള ഹിരണ്യകശിപുവാ-
മുന്നതനായ ദനുജകുലാധിപൻ
തന്നുടെ ബന്ധുക്കളും പോന്നവനന്തികേ
നിന്നിതിഹാസമാഗ്ഗോക്തിഭേദങ്ങളാൽ
മായാമയമായ സംസാരസംഭ്രമ-
തോയാകരത്തെക്കടക്കും പ്രകാരങ്ങൾ
നാനാവിധം പറഞ്ഞേറെ വളർന്നെഴും
മാനസതാപമൊഴിച്ചിരുത്തീടിനാർ.
അപ്പോൾ തളന്നു കിടന്ന പരിഭവ-
മുൾപ്പൂവിലേറെ വളന്നുചമകയാൽ
വിഷ്ണുപ്രിയന്മാരെയും വിഷ്ണുവിനെയും
വിഷ്ണുഭക്തന്മാരെയും പ്രതികൂലിപ്പാൻ
മൽബലംകൊണ്ടുതന്നെ മതിയാകയി-
ല്ലബ്ജോത്ഭവപ്രസാദം വേണമെന്നെല്ലാം
കല്പിച്ചുറച്ചുടൻ മന്ദരപർവ്വത-
ത്തെ പ്രവേശിച്ചു തപസ്സു തുടങ്ങിനാൻ.
ദാരുണമായ തപോബലംകൊണ്ടവൻ
സാരസസംഭവനെ പ്രസാദിപ്പിച്ചു
ദേവകൾക്കും ഭയംചേർത്താനവർ ചെന്നു

---

ലബ്ധ്വാ=ലഭിച്ചിട്ട്. ഉല്പന്നകൗതുഹലാത്മനാ=ഉണ്ടായ സന്തോഷത്തോടുകൂടി. മന്യു=കോപം. ദാരുണം=ഭയങ്കരം.

ദേവൻ വിരിഞ്ചനമായഥ സത്വരം
പ്രത്യക്ഷനായ് ചെന്നു വേണ്ടും വരങ്ങൾ ഞാ-
നദ്യ നൽകീടുവനെന്നു നിന്നീടിനാൻ.
നത്വാപി ചൊന്നാനസുരപ്രവരനും-
"മൊത്ത വരം മമ നൽകുന്നതാകിലോ
ത്വൽസൃഷ്ടജാതികളാരാലുമേ മമ
മൃത്യുവരാതവണ്ണം തരേണം വരം
ശസ്ത്രങ്ങളസ്ത്രാശോദികളാലുമ-
ങ്ങത്തലെത്തായ്‌വാനനുഗ്രഹിക്കേണമേ
പശ്ചാദനന്താവനിഭുവനങ്ങളി-
ലെത്തരുതെങ്ങുനിന്നും മമാന്തം വിഭോ!
നക്തന്ദിവം കാലയുഗ്മങ്ങളിലുമ-
ന്തർബ്ബഹിർദ്ദേശങ്ങൾതമ്മിൽനിന്നും മമ
മൃത്യുവൊരുയോനിജങ്ങളാലും പുന-
രെത്താതവണ്ണം തരികവേണം വരം.
വിക്രമശക്തിവളൎന്ന ലോകത്രയ-
മൊക്കെജ്ജയിക്കയും വേണമെന്നാൽതന്നെ"
ഇത്ഥമർത്ഥിച്ചവൻതന്നോടതൊക്കയും
ഒത്തവണ്ണം നിനക്കെന്നു വിരിഞ്ചനും
സദ്യോ വരം കൊടുത്തങ്ങവൻമുമ്പിൽനി-
ന്നെത്രയും വേഗാൽ മറഞ്ഞരുളീടിനാൻ.
ദാനവേന്ദ്രൻ തപസ്സും സമർപ്പിച്ചു തൽ-
സ്ഥാനാധിപത്യം ഭൃഗുസുതാജ്ഞാവശാൽ
വാണാൻ സുഹൃത്തുക്കളും വന്നുകൂടിനാർ;
മാനം നടിച്ചാരസുരപ്രവരരും;
വാരിജയോനിവരപ്രഭാവാൽ ഭയ-
മാരിലുമെന്യേ ഹിരണ്യകശിപുവും
സാധുജനങ്ങളെ ദ്വേഷിച്ചനുദിന-
മാധിവളർത്താനഖിലജനത്തിനും.
ദേവേന്ദ്രനാദി ദിഗീശന്മാർതമ്മെയും
ദേവാരി താനേ ജയിച്ചാനശേഷവും;
ദേവപദാർത്ഥങ്ങളുമടക്കിക്കൊണ്ടു
ദേവികളേയും വിധേയമാക്കീടിനാൻ;
ഭൂമിയുമാകാശവും ബലിസത്മവും
താമസനൊക്കെയടക്കിനാനശ്രമം;
നാനാപ്രകാരവുമീശനാകുന്നതു

---

ത്വൽസൃഷ്ടജാതികൾ=അങ്ങയുടെ (ബ്രഹ്മാവിന്റെ) സൃഷ്ടിയിൽപ്പെടുന്ന വർഗ്ഗങ്ങൾ. പശ്ചാദ്=പിന്നെ; അനന്തരം. ദിഗീശന്മാർ=ദിക്കുകളുടെ അധിപന്മാർ. ബലിസത്മം=പാതാളലോകം. താമസൻ=തമോഗുണി; അജ്ഞാനി.

ഞാനെന്നുറച്ചുകൊണ്ടീടിനാൻ കശ്മലൻ-
താനവൻ മററൊരു നാഥനുണ്ടെങ്ങൊരു
കോണിലെങ്ങാനമെന്നിങ്ങനെ കേൾക്കിലോ
നൂനമവിടേക്കു ചെന്നവൻതന്നുടെ
മാനമടക്കിവെച്ചിങ്ങു പോരും ബലാൽ.
പേടിച്ചരയാലിലകൾപോലേ തുലോ-
മാടൽപെടുമവനെന്നു കേൾക്കുംവിധൌ.
നാരായണാന്തകവൈരികളിജ്ജഗൽ-
ക്കാരണന്മാരെന്നൊരുവൻ പറകിലോ
കേവലം ചെന്നവനെപ്പിടിപെട്ടുടൻ
നാവരിഞ്ഞീടുവാനും മടിയില്ലപോൽ.
കാമാരിനാരായണന്മാരുടെ തിരു-
നാമങ്ങളും ജപിച്ചീടരുതാരുമേ.
നാഥനാകുന്നതു ഞാൻ ജഗത്തിന്നു മൽ-
പ്രീതിവേണം വരുത്തീടുവാനേവരും;
നാമജപങ്ങളും ധ്യാനവും പൂജയും
കാമദനാമെന്നെ വേണമെല്ലാവരും;
യാഗാദി കർമ്മഹവിർഭാഗമാദിയാം
ഭോഗഭോക്താവു ഞാനെന്നുറച്ചീടുവിൻ.
ഏവമാദിപ്രഭാവോപേതനാമവൻ
ഏവരേയും പരം ദ്വേഷിച്ചിതേററവും.
അന്നതേതും സഹിയാഞ്ഞമരേന്ദ്രാദി-
വൃന്ദാരകവൃന്ദവും മുനിവർഗ്ഗവും
ചെന്നു പാലാഴിപുക്കംബുജനേത്രനോ-
ടിന്ദ്രാരിയാലുള്ളുപദ്രവമൊക്കവേ
വന്ദിച്ചു വാഴ്ത്തിസ്തുതിച്ചുണർത്തിച്ചത-
ങ്ങിന്ദിരാവല്ലഭൻ കേട്ടു കൃപാവശാൽ
മന്ദസ്മിതം ചെയ്തു മാധുര്യപൂർവ്വമാ-
നന്ദാലയൻ കനിവോടരുളിച്ചെയ്തു:
"ഉഗ്രനായുള്ള ദിതിസുതോപദ്രവം
നിഗ്രഹിച്ചാശു തീർത്തീടുവൻ തന്നുടെ
പുത്രനാം ഭാഗവതോത്തമൻതങ്കലേ
ശത്രുതയാ പുനരില്ലൊരു സംശയം
ചെററു പാർക്കെ"ന്നു കേട്ടമരൌഘവും
തെററെന്നു പോയ് നിലയംപ്രതി മേവിനാർ.
ദുഷ്കരനായ ഹിരണ്യകശിപുതൻ-
മക്കളിലാദ്യനാം പ്രഹ്ലാദനാദിയായ്

കാമദൻ=ആഗ്രഹമെല്ലാം സാധിച്ചുകൊടുക്കുന്നവൻ. പ്രഭാവോപേതൻ=പ്രഭാവത്തോടുകൂടിയവൻ. ശത്രുതയാ=ശത്രുത്വംകൊണ്ട്.

മററുള്ള ദാനവബാലകന്മാരെയും
മുററുമിയന്ന ഭൃഗുസുതന്മാരവർ
വിദ്യകളഭ്യസിപ്പിച്ചു തുടങ്ങിനാ-
രെത്രയും ബുദ്ധിമാന്മാരവരേവരും
സർവ്വജ്ഞനായ് ചമഞ്ഞീടിനാനങ്ങതിൽ
ദിവ്യനാം പ്രഹ്ലാദനം സ്വാഭാവികയാം
വാസനയാ ജഗല്ക്കാരണനാകിയ
വാസുദേവങ്കലുദിച്ചുണർവ്വേററവും
ക്വേത്യാപി വിഷ്ണുമയം ജഗൽസർവ്വമെ-
ന്നുരംക്കാമ്പിൽ നന്നായുറപ്പിച്ചനുദിനം
വിദ്യകളഭ്യസിച്ചീടിനാൻ കൂടവേ
നിത്യമതിലൊരുനാളസുരേശ്വരൻ
പുത്രനെത്തന്നരികത്തു വിളിച്ചിട്ട-
ത്തുത്സംഗസീമ്നി വിന്യസ്യ പുണർന്നുടൻ
മൂർദ്ധ്നി മുകൎന്ന സന്തോഷേണ ചോദിച്ചാൻ:
"ആസ്ഥയാ നീ പഠിച്ചുള്ളതെല്ലാററിലും
നല്ലതെന്തെന്നു ചൊല്ലെ"ന്നതു കേട്ടവൻ
ചൊല്ലിനാനല്ലലൊഴിഞ്ഞു മന്ദേതരം:
"നല്ലതു നാനാജഗദ്ഗുരു മാധവൻ
കല്യാണവാരിധിതൻ പദസേവയിൽ
മീതേ നമുക്കേതുമില്ലെന്നതെന്നുടെ
ചേതസി നന്നായുറച്ചിതു കേവലം
തേറുകെ"ന്നാത്മജൻ ചൊന്നതു കേട്ടുടൻ
ചീറിയെഴുന്നതികോപേന ദാനവൻ
പാരാതെ നേരേ പിടിച്ചു തള്ളീടിനാൻ
പാരിലാറേഴുരുണ്ടങ്ങെഴുന്നേററവൻ
നാരായണ! പരിപാലയ മാമിതി
നേരേ തൊഴുതു നിന്നീടിനാൻ ദൂരവേ.
"എന്നുടെ ശത്രുവായുള്ളവൻതന്നിലോ
ചെന്നുറയ്ക്കുന്നിതു നിന്നുടെ മാനസം?
നന്നല്ലിതുണ്ണീ നിനക്കെ"ന്നവൻ കനൽ-
ചിന്നും മിഴികളാലാശു ചൊല്ലീട്ടുടൻ,
പിന്നെബ്ഭൃഗുസുതന്മാരെ വിളിച്ചു തൻ-
മുന്നിൽ നിർത്തിപ്പറഞ്ഞീടിനാനിങ്ങനെ:
"നിങ്ങളാം ചില മതമുരംക്കലെർന്നിത്തരം
ഇങ്ങിവനെപ്പഠിപ്പിച്ചു തുടങ്ങിയാൽ
എങ്ങുമിരിപ്പാനയയ്ക്കുന്നതല്ലെന്ന-

---

സ്വാഭാവിക = സ്വതേയുള്ള. ഉത്സംഗസീമനി = മടിയിൽ. വിന്യസ്യ = ഇരുത്തിയിട്ട്. മൂർദ്ധ്നി = ശിരസ്സിൽ.

തങ്ങകമേ ധരിച്ചീടുവിനീദൃശം.
ധിക്കാരമങ്ങു വച്ചേക്ക മഹത്വങ്ങൾ
ഒക്കെയെറിഞ്ഞിരിക്കുന്നിതെന്മാനസേ.”
സത്വരമിത്തരം ദൈത്യകുലേശ്വരൻ
ചിത്തകോപേന ചൊല്ലുന്നതു കേട്ടവർ
ബദ്ധാഞ്ജലിചേർത്തു നിന്നു ചൊല്ലീടിനാ-
“രിത്ഥമുൾത്താരിലങ്ങോർത്തീല ഞങ്ങളോ
ഞങ്ങൾക്കു മററില്ലൊരാധാരമിന്നിവൻ
ഞങ്ങൾ പഠിപ്പിച്ചതല്ല ചൊല്ലുന്നതും
പൊങ്ങും മഹാക്രോധമിങ്ങനെ കാൺകയാൽ
ഇങ്ങധികം ഭയമുണ്ടു ഞങ്ങൾക്കെല്ലാം.”
എന്നിങ്ങനെ ഭൃഗുനന്ദനന്മാർ പറ-
ഞ്ഞന്നേരമാത്രു ചൊന്നാൻ ദിതിനന്ദനൻ:
“നിങ്ങളാരും പഠിപ്പിച്ചതല്ലെങ്കിലി-
ന്നിന്ദ്യനു തന്നകതാരിലുദിക്കയോ
ചെയ്തതെന്നി മററിതാരാനുമൊന്നുര-
ചെയ്തു കേട്ടുള്ളിലുറയ്ക്കയോ കശ്മലൻ
നന്നല്ലിവനുടെ ദുർബ്ബോധമിങ്ങിതി-
നൊന്നുകൊണ്ടും പുനരെന്നാലതു നിങ്ങൾ
ശിക്ഷിച്ചു മാററി മറപ്പിച്ചുകൊണ്ടിങ്ങു
ശിക്ഷയാവന്നാലു”മെന്നവരോടെല്ലാം
ചൊല്ലിസ്സരസമായാത്മജൻതന്നെയും
മെല്ലെപ്പറഞ്ഞയച്ചീടിനാൻ കൂടവേ,
ചെന്നങ്ങനുസരണം ചെയ്തവനോടു
പിന്നെബ്ഭൃഗുസുതന്മാരവർ ചോദിച്ചാർ:
“വത്സ! നിനക്കു നാരായണന്തങ്കലേ
ബുദ്ധിയുണ്ടായതാരാനും പറഞ്ഞതോ?
നിത്യം സ്വതേതന്നെ നിങ്കലുണ്ടായതോ?
സത്യം പറകെ”ന്നു കേട്ടവൻ ചൊല്ലിനാൻ:
“സ്വസ്ഥനെന്നും പരനെന്നും ജഗത്തെന്നും
ഇത്ഥം ബഹുവിധമുള്ള ഭേദഭ്രമം
തന്നുടെ മായയാ സർവ്വജഗത്തിനും
അന്വഹം തോന്നിച്ചരുളും ജഗന്മയൻ
സർവ്വചരാചരാചാര്യൻ മമ ഗുരു
സർവ്വഗൻ തമ്പദം നിത്യം നമാമ്യഹം
രക്ഷതു മാ”മെന്നിരുന്നവൻതന്നുടെ
ഭക്തിപ്രവൃത്തിയുമൊക്കെഗ്രഹിച്ചവർ
തൽസ്ഥിരതാമൊഴിച്ചീടുവാനായുരു

---

ഭേദഭ്രമം = ഭിന്നതകളിലുള്ള വ്യാമോഹം.

ഭർത്സനാദ്യാകാരഭാവക്രിയകളാൽ
ഭീതി വളർത്തു ശീലിപ്പിച്ചുടൻ ത്രിവ-
ർഗ്ഗാദി സർവം ഗ്രഹിച്ചീടിനാൻ നീതിമാൻ.
ദിവ്യനിവനെന്നുറച്ചന്നൊരുദിനം
കാവ്യസുതന്മാരവനോടുകൂടവേ
ചെന്നു ദനുജേന്ദ്രനെക്കണ്ടു വന്ദിച്ചു
നിന്നാരവർ തൊഴുതീടിനാൻ പുത്രനും
നന്ദനൻതന്നെസ്സവിധേ വിളിച്ചന-
നന്ദിച്ചെടുത്തു മടിയിൽ വച്ചാദരാൽ
നന്നായ് പുണർന്നു ശിരസി ചുംബിച്ചുകൊ-
ണ്ടന്നു ചോദിച്ചാൻ തെളിവോടി"തെന്മകൻ
ഇത്രനാളും മിനക്കെട്ടു പഠിച്ചതി-
ലുത്തമമായതെന്തെന്നു ചൊല്ലീടു നീ."
എന്നു പിതാവു ചോദിച്ചതു കേട്ടവൻ
അന്നേരമാശു മുതിർന്നു ചൊല്ലീടിനാൻ:
"എന്തുചൊല്ലുന്നതു മുന്നേതിലേററമെ-
ന്നന്തർഗ്ഗതിക്കു വിശേഷമില്ലേതുമേ
നിത്യം ശ്രവണാദിസൽകീർത്തനങ്ങളാൽ
ഭക്തിനാരായണൻതങ്കലെത്തീടുകിൽ
മർത്ത്യജന്മാർത്ഥം ലഭിച്ചിതെ"ന്നാത്മജൻ
അത്യാദരേണ ചൊല്ലുന്നതു കേട്ടവൻ
ക്രുദ്ധിച്ചവനെപ്പിടിച്ചു തള്ളിക്കളെ-
ഞ്ഞത്രയുമുഷ്ണിച്ചു ശുക്രാത്മജരെയും
ഭർത്സിച്ചു നേത്രാഗ്നി പൊട്ടിച്ചിതറുമാ-
റുഗ്രവേഗേന ചൊല്ലീടിനാനിങ്ങനെ:
"ധിക്കൃതിയുള്ള കുസൃതികരാം നിങ്ങളെ-
ന്നൊക്കാമ്പിലാഹന്ത! നിശ്ചയിച്ചേനഹം
മൽപ്രതിയോഗി പാലാഴിയിൽ പുക്കൊളി-
ച്ചെപ്പോഴുമങ്ങുറങ്ങിക്കിടക്കുന്നവൻ,
ശക്തനെന്നുള്ള സാരം പഠിപ്പിച്ചതെൻ-
പുത്രനെ കശ്മലവിപ്രരേ! നന്നിദം
കള്ളക്കുരങ്ങന്മാർ മുന്നില"ല്ലെന്നവൻ
ഉള്ളം നടുങ്ങിപ്പറഞ്ഞതു കേട്ടവർ
തുള്ളുംനിലകളോടുള്ളം വിറച്ചു വീ-
ർത്തുള്ളുള്ള ഭാവം കലർന്നു ചൊല്ലീടിനാർ;
നാഥാ! നമസ്തേ നമസ്തേ ജഗൽസക-
ലാധാര! ദൈവമേ! വീരമൗലേ! ജയ

---

ത്രിവർഗ്ഗം=ധർമ്മാർത്ഥകാമങ്ങൾ. സവിധേ=സമീപത്ത്. ധിക്കൃതി=ധിക്കാരം.

പാരിലഗതികളാമടിയങ്ങളോ-
ടാരൂഢരോഷമുണ്ടാകരുതിങ്ങനെ
സാക്ഷാൽ പരമാത്ഥമങ്ങറിഞ്ഞീലത്ര
കോകൾ തവാത്മജനിച്ചൊന്നതൊന്നുമേ
ഞങ്ങരം പഠിപ്പിച്ചതല്ലല്ലൂനാണെ കേരം
അങ്ങുരസ്സിലും കൂടവേ നിർണ്ണയം
നന്ദനനാമിവനോടിപ്രബന്ധങ്ങരം
ഇന്നൊരന്യൻ പഠിപ്പിച്ചതുമല്ലല്ലോ.
തന്നുടെ വാസനയാ സ്വാഭാവികമാം
ദുർന്നയമെന്നതറിഞ്ഞരുളേണമേ!
ഞങ്ങളാകുന്നതെല്ലാപ്രകാരത്തിലും
ഇങ്ങിവനെ പ്രതിശിക്ഷിച്ചിതനഹം.
വ്യംഗ്യമാമിപ്പൊരുളങ്ങവനപ്പൊഴു-
തെങ്ങും വെളിച്ചത്തിടുകയുമില്ലല്ലോ.
ഞങ്ങളാലൊന്നിതിന്നാവതല്ലെ''ന്നവർ
അങ്ങു ചൊല്ലുന്നതു കേട്ടവൻ പുത്രനെ
പിന്നെപ്പലവിധം ദ്വേഷിച്ചതോക്കിലി-
ങ്ങൊന്നുമിനിക്കു ചൊല്ലാവതല്ലീശ്വര!
ദൈവവിലാസങ്ങളെന്തറിയാവതോ?
ദൈവമല്ലോ ജഗത്സാക്ഷിയാകുന്നതും
സർവ്വകാര്യങ്ങളും സർവ്വജനത്തിനും
ദൈവം വരുത്തുന്നതെന്നി മറ്റെന്തുള്ളു?
ദൈവഗതികരം മറന്നു നടക്കുമ്പോരം
ദൈവാനുകൂല്യമില്ലെന്നുവന്നീടുന്നു
ദൈവാനുകൂല്യമുണ്ടായ്‌വരുന്നാകിലോ
ദൈവവിശ്വാസമുണ്ടായ്‌വരും നിർണ്ണയം
ദൈവത്തെയും മറന്നാശു ദൈതേയനും
ദൈവഭക്തിസ്ഥിതനായ് മരുവീടിന
ദിവ്യനാം പ്രഹ്ലാദനെ വധിച്ചീടുവാൻ
ക്രവ്യാശികളെ വിളിച്ചതിസത്വരം
സംശയമെന്നിയേ മണ്ഡലാഗ്രങ്ങളും
ആശു കൊടുത്തയച്ചീടിനാനങ്ങവർ
കേവലം ചെന്നു ചുഴന്നടുക്കും വിധൗ
ദേവദേവേശനെ ധ്യാനിച്ചുറച്ചുടൻ
തനുള്ളിലും ജഗത്തിങ്കലും കൊല്ലുവാൻ
ചെന്നടുക്കുന്നൊരു ദാനവന്മാരിലും
മണ്ഡലാഗ്രങ്ങളിലും പരിപൂർണ്ണനായ്
പുണ്ഡരീകാക്ഷനാമാദിനാരായണൻ-

ക്രവ്യാശികരം = രാക്ഷസന്മാർ. മണ്ഡലാഗ്രം = വാളു്.

തന്നുടെ മായയാ നിന്നവനാകിലി-
ങ്ങിന്നിവരാലെനിക്കില്ലൊരു സങ്കടം
നിർണ്ണയമെന്നവനുള്ളിലുറച്ചള-
വർണ്ണാജലോചനൻതന്മഹാമായയാ
തങ്ങളിൽത്തന്നെ വിപരീതമായ്ക്കമെ-
ഞ്ഞങ്ങവർ വെട്ടിമരിച്ചാർ പരസ്പരം.
നന്ദനൻതന്നെ വധിപ്പതിന്നേതുമേ
സന്ദേഹമെന്നിയേ പിന്നെയും ദാനവൻ
ദിഗ്ഗജേന്ദ്രന്മാരെയൊക്കെ വിളിപ്പിച്ചു
മുഷ്കരന്മാരെ നിയോഗിച്ചിതക്ഷണം.
ചിക്കനെച്ചെന്നവർ കുത്തിത്തുടങ്ങിനാ-
രുരംകാമ്പുണർന്നു സ്മൃതിചേർന്നു ബാലകൻ
നില്ക്കുന്നളവു കരിവരന്മാരുടെ
കർക്കശാകാരമാം ദന്തങ്ങളൊക്കവേ
പെട്ടെന്നു താനേ മുറിഞ്ഞുഴൽപെട്ടഹോ!
കഷ്ടം പതിച്ചു തളർന്നുപോയീ തുലോം.
ദുഷ്ടനതുകൊണ്ടുമാവതല്ലായ്കയാ-
ലഷ്ടനാഗങ്ങളെ വിട്ടാനനുക്ഷണം
ചെന്നു ദംശിപ്പതിന്നായ് തുടങ്ങും മഹാ-
പന്നഗന്മാരുടെ പൽ മുറിഞ്ഞു ബലാൽ.
ഖിന്നനാം ദാനവാധീശ്വരൻ പിന്നെയും
വഹ്നിയെരിച്ചു കത്തിജ്ജ്വലിപ്പിച്ചതിൽ,
കാലും കരങ്ങളും കൂട്ടി വരിഞ്ഞിട്ട-
കാലമത്തീയും മഹാവിഷ്ണുതന്നെയും
വേറായിരിപ്പതല്ലെന്നു തന്മാനസേ
തേറിനാനപ്പൊഴുതാറിനാനഗ്നിയും.
ചെന്താമരപ്പൂ പൊഴിഞ്ഞാലുമാടീട്ടു
സന്തതം കാറ്റേററലസാതെ മേവിന
വന്തീയിലേററം കളിത്തു വിളങ്ങിനാൻ,
അന്തരമെന്നിയേ ബാലകന്തന്നുടൽ,
ചിന്ത മുഴുത്തു ദനുജേന്ദ്രനും മുഹു-
രെന്തിനി നല്ലതെന്നോർത്തു കല്പിച്ചുടൻ
ആട്ടിപ്പിടിച്ചു മകനെക്കരങ്ങളും
കൂട്ടിപ്പരിചോടു കാലും മുറുകവേ
നാഗപാശങ്ങളാൽ കെട്ടിവരിഞ്ഞനു-
രാഗമൊഴിഞ്ഞു സമുദ്രത്തിലിട്ടഹോ!
മീതേ വളർന്ന ഗിരികളും ബന്ധിച്ചു
ചേതസി സംശയം വിട്ടു താനേററിനാൻ.

---

ദംശിപ്പതിന്നു് = കടിക്കുവാൻ.

മജ്ജനംചെയ്യതീ ബാലകനപ്പൊഴു-
തിജ്ജഗത്തൊക്കെ നിറഞ്ഞ ജഗന്മയൻ
പത്മനാഭൻ പരിപാലയ മാമിതി
സ്മൃത്വാപി ധീരനായപ്പൊഴുതഞ്ജസാ,
കെട്ടുകളററു പാശങ്ങളും ദൂരവേ
പൊട്ടിത്തെറിച്ചങ്ങുരുണ്ടു ഗിരികളും,
തൽക്ഷണേ പാശിതാൻ ചെന്നെടുത്താദരാൽ
അക്കടൽതന്നുടെ തീരമേററീടിനാൻ.
കക്ശൻ ദാനവൻ പിന്നെ വിഷങ്ങളും
ഭുക്തരസങ്ങളിലൊക്കെപ്പലവിധം
ഭൃത്യരെക്കൊണ്ടു കൊടുപ്പിച്ചതും ഹൃദ-
യസ്ഥനാമീശ്വരൻതാൻ ദഹിച്ചീടിനാൻ.
സംശോഷകനായ വായു ചുഴലിയായ്
സംശയമെന്നിയേ ചെന്നു ചുഴന്നുടൻ
പൈതലായുള്ളവൻതന്നെ വിരട്ടുവാൻ
കൈതവപൂർവ്വമയച്ചവൻതന്നെയും
വൈകാര്യകാരി ഭഗവാൻ നിരഞ്ജനൻ
വൈകാതെ താൻ ദഹിച്ചീടിനാൻ കൂടവേ.
ഇങ്ങനെയുള്ള ദുർവ്യാപാരകർമ്മങ്ങടം
അങ്ങവനൊന്നുമേലായ്കകൊണ്ടനേഹം
തന്നുള്ളിലേററം വിചാരം കലർന്നങ്ങു
നിന്നവൻ പിന്നെച്ചതിപ്പതിന്നായഹോ
നന്ദനന്തന്നെ നന്നായ്പറഞ്ഞന്തികേ
നന്ദിച്ചിരുത്തിച്ചിലനാരം കഴിച്ചഥ,
ഭാഗ്ഗവന്മാരെച്ചതിപ്പതിനായുള്ള
മാഗ്ഗങ്ങളീവണ്ണമെന്നുറപ്പിച്ചവൻ
ഭാഗ്യവാനായതനയനെപ്പിന്നെയു-
മാക്കിനാൻ വിദ്യ പഠിപ്പതിന്നന്തികേ
അന്നവർതമ്മുടെ ദുഷ്കർമ്മഹേതുനാ
വഹ്നിയിൽനിന്നു ജനിച്ചുള്ള കൃത്യകൾ
ചെന്നു ദഹിപ്പാനടുക്കുന്നേതു കണ്ടു
തന്നുള്ളിൽ മേവിന നാരായണനുടെ
ചക്രം പുറപ്പെട്ടു കൃത്യകൾതമ്മെയും
ഒക്കെദ്ദഹിച്ചുകളഞ്ഞോരനന്തരം
പിന്നെയും വിദ്യ പഠിച്ചവൻ ഭാർഗ്ഗവ-
നന്ദനന്മാരുമായൊന്നിച്ചിരുന്ന നാൾ
മന്നവനായ ഹിരണ്യകശിപുവും

സ്മൃത്വാപി = വിചാരിച്ചിട്ടും. പാശി = വരുണൻ. ദുഷ്കർമ്മഹേതുനാ = പാപപ്രവൃത്തിനിമിത്തം. കൃത്യകൾ = ദേവതകൾ.

തന്നുടെ പുത്രനു നാരായണങ്കലേ
ഭക്തിക്കിളക്കമില്ലെന്തിനിച്ചെയ്വതെ-
ന്നാംത്താരിലോർത്തോർത്തിരുന്നന്നൊരുദിനം;
ആയിരം യോജന മേല്പോട്ടുയർന്നധി-
കായതം വിസ്തൃതിചേൎന്നു വിളങ്ങിന
മാളികമേലമാത്യാചാര്യമന്ത്രിഭി-
ർമ്മേളം കലൎന്നു ചുഴന്നു വരാസനേ
സർവ്വലോകൈകനാഥപ്രഭാവേന ദു-
ർഗ്ഗർവ്വം കലൎന്നു വാഴും ദനുജേന്ദ്രനെ
ദിവ്യനാം പുത്രനും ചെന്നുകണ്ടന്തികേ
നിർവ്യാജമാശു നമസ്കരിക്കും വിധൌ
ദുഷ്ടനായുള്ളവൻതാൻ നിയോഗിക്കയാൽ
ഒട്ടും മടിയാതെ ഭൃത്യജനങ്ങളും
പെട്ടെന്നു ചെന്നു പിടിച്ചു കാലും കൈയും
കെട്ടിവരിഞ്ഞുടനിട്ടാനധോഭുവി.
ചക്രായുധനുടെ ഭക്തപ്രവരരിൽ
അഗ്രേസരനിങ്ങു പോരുന്നളവുടൻ
വിഷ്ണുമയമെന്നുറച്ചാനഖിലവും
വിഷ്ണുമായസ്ഫുരതാതതില്ലൊന്നുമേ.
വിഷ്ണുപദത്തിങ്കൽനിന്നു താഴുന്നവൻ
വിഷ്ണുപ്രിയയിൽ വന്നെത്തുന്നതിൻമുമ്പേ!
വിഷ്ണുപ്രിയാ, ധരാദേവിതാൻ തൽക്ഷണേ
വിഷ്ണുമനോഹര വേഷഭാവത്തോടും
വിഷ്ണുഹൃദയഗതികണ്ടനുദ്രുതം
വിഷ്ണുബുദ്ധ്യാ കരം കാട്ടി നിന്നീടിനാൾ
വിഷ്ണുഭക്തൻ വന്നുവീണാൻ കരാംബുജേ
വിഷ്ണുസ്മൃതികൊണ്ടു ബന്ധങ്ങളൊക്കെയും
വിഷ്ണുപദത്തിങ്കൽനിന്നഴിഞ്ഞൂബലാൽ
വിഷ്ണുരേവം പറഞ്ഞർഭകൻതന്നെയും
വിഷ്ണുപ്രിയതന്നിൽ നിൎത്തിനാളാദരാൽ.
വിഷ്ണുഭക്തൻ നമസ്കൃത്യ നിവൎന്നുടൻ
ഭക്ത്യാതൊഴുതുചോദിച്ചാൻ ഭവതിയാ
രിത്ര കാരുണ്യമടിയനിൽ മാനസേ
മുററിവളൎന്നു വന്നിങ്ങനെ താങ്ങുവാൻ
ഉററവൎക്കും ബത! വല്ലകയില്ലല്ലോ
മററതിന്നാവശ്യമുണ്ടാകയില്ലമാം;
പെററമാതാവുപേക്ഷിച്ചോരഗതി ഞാൻ

ആയതം=നീളമുള്ള. വരാസനേ=ശ്രേഷ്ഠമായ പീഠത്തിൽ. അധോഭുവി=താഴത്തു്. വിഷ്ണുപദം=ആകാശം. വിഷ്ണുപ്രിയ=ഭൂമി.

ചത്തുപിറന്നിതെന്നമ്മതൃക്കയ്യെതിൽ
നിത്യമെനിക്കിനി മററില്ലൊരാശ്രയം;
ഭക്തപ്രിയേ! വെടിയായ്ക ഭവതിയും
അത്യന്തമാനന്ദഭൂതേ! നമോസ്തു തേ.''
ഇത്ഥം തൊഴുതപേക്ഷിച്ചു നില്ക്കും നിജ-
ഭക്തനോടപ്പോളരുൾചെയ്തു ഭൂമിയും:
''സർവ്വചരാചരധാത്രിയായ്മേവിന
സർവ്വംസഹാദേവിയായതു ഞാന്മമ
ഭർത്തൃനിയോഗേന നിന്നെ രക്ഷിപ്പതി-
നത്യരം പ്രത്യക്ഷയായ്‌വന്നിതിങ്ങനെ.
പുത്ര! നിനക്കിനിയും ബത വേണ്ടുകിൽ
അത്രൈവ മൽസ്‌മൃതി ചെയ്‌കിലവിടെ ഞാൻ
പ്രത്യക്ഷയായ്‌വന്നു സങ്കടംപോക്കുവൻ
ചിത്തചാഞ്ചല്യമുണ്ടാകായ്കൊരിക്കലും
നാരായണസ്വാമി സർവ്വജഗൽഗ്ഗുരു
കാരുണ്യവാരിധി കാത്തുകൊള്ളും ദൃഢം;
നല്ലതു മേന്മേൽ വരികെ''ന്നനുഗ്രഹ-
ച്ചല്ലലൊഴിച്ചു മറഞ്ഞാൾ ധരിത്രിയും;
തുല്യമതിയായ പ്രഹ്ലാദഭക്തി ക-
ണ്ടെല്ലാവരും ബഹുമാനിച്ചിതേററവും.
വല്ലാതെകണ്ടിളിഭ്യം കലർന്നീടിനാ-
നല്ലോ ഹിരണ്യകശിപുവാം വീരനും
ഇല്ലാ ചതികളുമെങ്ങവനേല്ക്കയെ-
ന്നുള്ളിലുറച്ചു നിർല്ലജ്ജനായ്പിന്നെയും
നല്ലവണ്ണം പറഞ്ഞങ്ങുശനോന്തികേ
നല്ല ശിക്ഷയ്ക്കുടനാക്കിനാൻ പിന്നെയും.
ഭാഗ്യവാന്മാർക്കു ചെയ്യുന്നതെല്ലാം മഹാ-
ഭാഗ്യമായേ വരൂ നീക്കമില്ലേതുമേ.
ഗോഗ്യമാം വിദ്യകളഭ്യസിച്ചീടുവാൻ
യോഗ്യനായ്‌വന്നാനവൻ പലകാലവും
യോഗ്യപുരുഷനല്ലോ ഹൃദയസ്ഥനായ്
യോഗ്യമുദിപ്പിച്ചു നില്ക്കുന്നതെപ്പോഴും,
കാൽക്ഷണകാലമാത്രംപോലുമീശ്വര-
സാക്ഷിയോഗം മറഞ്ഞീടുമാറില്ലവൻ.
താനും ഗുരുവും ജഗന്മയൻ മാധവൻ
നാനാചരാചരാചാര്യനാമീശനും
നൂനം പ്രപഞ്ചവുമീരേഴുലോകവും

---

ധാത്രി=അമ്മ. അത്യരം=വളരെവേഗം. മൽസ്‌മൃതിചെയ്‌കിൽ=എന്നെ സ്‌മരിച്ചാൽ. ഉശനോന്തികേ=ശുക്രന്റെ അടുക്കൽ.

ആനന്ദപൂർവ്വമൊന്നായ്തുണ്ടിരിപ്പവൻ,
ദാനവാധീശ്വരനന്ദനൻതന്നുടെ
മാനസപത്മം പരമപുരുഷന
മൂലനിലയനമായ് ചമഞ്ഞു സദാ-
കാല,മതിനാൽ വിളങ്ങിനാനേററവും.
ബാലനവനെ വധിക്കരുതാഞ്ഞു തൽ-
കാലേ മുഴുത്ത വിചാരവും ഭീതിയും
കൂടിക്കലെന്നു തളൎന്നു ദിതിസുതൻ
വാടിക്കുഴഞ്ഞിടർതേടിനാന്മാനസേ.
അങ്ങനെ ചെല്ലുന്ന കാലത്തൊരുദിനം
അങ്ങു ഗൃഹകൃത്യവ്യഗ്രമനസ്സനായ്
നിന്ന ഗുരുവിനെക്കണ്ടു ദിതിസുത-
നന്ദനൻ സബ്രഹ്മചാരികളാകിയ
ബാലകന്മാരെയനുസരിച്ചന്തികേ
ചാലേ വിളിച്ചു മധുരമായ് ചൊല്ലിനാൻ:
''ഞാനൊരു നല്ലതുണ്ടിന്നു ചൊല്ലീടുന്നു
മാനസതാരിൽ ഗ്രഹിപ്പിനെല്ലാവരും;
മാനുഷനായാൽ ചെറിയനാളേ മുദാ
മാനസേ ഭാഗവതധർമ്മനീതികൾ
സാധിച്ചുകൊൾകവേണം മനുജന്മമി-
മ്മേദിനിയിങ്കൽ ലഭിപ്പാൻ പണി തുലോം;
പാരിലിതു ലഭിച്ചീടുകിലും പുന-
രോരാതെ പോയ്ക്കഴിയുന്നിതു കാലവും
ബാല്യവാർദ്ധക്യകാലങ്ങൾ രണ്ടിങ്കലും
ചാലേ പ്രവൃത്തിക്കു ശക്തിയില്ലേതുമേ
യൗവനത്തിങ്കലഹങ്കാരയുക്തരായ്,
ഗർവ്വികളായ് ധനകാമികളായോരോ
രാഗദ്വേഷാദിവിവശരായങ്ങനു-
ഭോഗികളായ്വരും മായാബലവശാൽ
മററൊരുജാതികൾക്കും പുരുഷാർത്ഥമി-
ങ്ങുററുസാധിപ്പാനരുതതു നിർണ്ണയം.
എന്നിതെല്ലാം വിചാരിച്ചുകാണുമ്പൊഴ-
തിന്നിഹ മാനുഷന്മാരായ് ചമകിലോ
ചെമ്മേ ഭഗവൽപദാംബുജസേവയാ
ജന്മഖേദമൊഴിച്ചീടുക വേണ്ടതും
നന്നായ് നിരൂപിച്ചുകൊൾവിനെല്ലാവരും.''
എന്നവൻ ചൊന്നതു കേട്ടഥ ബാലരും

---

മൂലനിലയനം=പ്രധാനസ്ഥാനം. സബ്രഹ്മചാരികൾ=സഹപാഠികൾ.
ഭോഗികൾ=സുഖികൾ.

ചൊന്നാർ "നിന്നകമമിവിടെയീ ഞങ്ങൾക്കും
ഒന്നുതന്നെ ഗുരുവില്ലൊരു സംശയം
എന്നാകയാലിതു നിന്നോടു ചൊന്നതാ-
രെന്നിതു കേട്ടറിയുന്നീല ഞങ്ങളോ;
ഞങ്ങൾക്കു നിൻവചനാമൃതം കേൾക്കയാൽ
ഇങ്ങകതാർ തെളിഞ്ഞീടുന്നിതേററവും;
നിന്നകതാരിലുറച്ചവാറെങ്ങനെ-
യെന്നതു ഞങ്ങൾക്കു ചൊല്ലിത്തരികെടോ!"
എന്നവരൊന്നിച്ചു ചോദിച്ചതു കേട്ടു
ചൊന്നാനവരോടുടൻ ദനുജേന്ദ്രജൻ:
"മുന്നം മമ ജനകൻ തപസ്സിന്നു പോ-
യന്നു സുരേന്ദ്രാദി ദേവകൾ വന്നുടൻ.
ദാനവമന്ദിരം സംഹരിക്കും വിധൗ
മാനംനടിച്ചെതിരിട്ടാരസുരകൾ,
വീറോടെതിർത്തുപോർചെയ്തു തോററീടിനാ-
രേററപ്പരവശപ്പെട്ടസുരാന്വയം
മണ്ടുന്നനേരത്തു മാതാവു സംഭ്രമി-
ച്ചിണ്ടൽപൂണ്ടേററമുഴന്നു നില്ക്കുന്നതു
കണ്ടുപിടിച്ചു സംക്രന്ദനൻ കൂടവേ
കൊണ്ടുപോകുന്നതു കണ്ടു വീണാധരൻ
മാർഗ്ഗമദ്ധ്യേ പുരുഹൂതനോടിന്നിതു
യോഗ്യമല്ലെന്നരുൾചെയ്തു വാങ്ങി ദ്രുതം
തന്നുടെ സന്നിധൗ കൊണ്ടുപോയീടിനാൻ
ചെന്നിടരെന്നിയേ നന്നായിരുത്തിനാൻ.
അന്നു മാതാവിനാലുള്ള ശുശ്രൂഷക-
ണ്ടന്യൂനമോദവാത്സല്യം കലർന്നുടൻ
ഗർഭസ്ഥനാമെന്നെയുദ്ദിശ്യ മാതാവി-
നപ്പൊഴുതാത്മജ്ഞാനാർത്ഥതത്ത്വത്തെയും
ഭാഗവതധർമ്മനീതിമതങ്ങളും
ആഗമാന്താർത്ഥസൂക്ഷ്മോപദേശത്തെയും
ഭക്തിപ്രഭാവഭേദങ്ങളും കേവലം
മുക്തിവരുത്തും പ്രകാരവുമൊക്കവേ
ചിത്തം തെളിഞ്ഞു സന്ദിഗ്ദ്ധങ്ങൾ നീങ്ങുമാ-
റെത്രയുമാദരവോടരുളിച്ചെയ്തു.
സ്ത്രീസ്വഭാവംകൊണ്ടു മാതാവിനങ്ങതു
സാക്ഷാൽ മറന്നുപോയീ മഹാമായയാ.
നീക്കമൊഴിഞ്ഞു മുനീശ്വരാനുഗ്രഹാൽ

---

സംക്രന്ദനൻ = ദേവേന്ദ്രൻ. വാങ്ങി = പിൻമടങ്ങി. ഉദ്ദിശ്യ = ഉദ്ദേശിച്ച്.
സന്ദിഗ്ദ്ധങ്ങൾ = സംശയങ്ങൾ.

സൂക്ഷ്മമായെങ്കലുറച്ചിതു സൎവ്വവും,
അങ്ങനെയുള്ള സ്വാഭാവികയാകുന്ന-
തിങ്ങുമെന്മാനസസംഗതി തേറുവിൻ.''
എന്നവരോടു പരമാൎത്ഥമൊക്കവേ
ചൊന്നവനാനന്ദമൂൎത്തികൊണ്ടു സാദരം
പിന്നെപ്പരമാത്മസൂക്ഷ്മതത്ത്വത്തെയു-
മന്നവൎക്കെല്ലാമുപദേശിച്ചീടിനാൻ
പ്രഹ്ലാദനാലനുശാസിതരാമവർ
ആഹ്ലാദമാത്മജ്ഞാനാൎത്ഥം തെളിഞ്ഞുടൻ
വിഷ്ണുഭക്ത്യാ വിളങ്ങീടിനാരേററവും
കൃഷ്ണരാമാദി ജപവും തുടങ്ങിനാർ.
ഏകനാം ബാലനെശ്ശിക്ഷിച്ചു നിന്നള-
വാകെയൊരുപോലെയായ്വന്ന കാരണം
പ്രാകൃതന്മാരാമുശനസ്സുനയന്മാർ
ആകുലബുദ്ധ്യാ നടുങ്ങിനാരേററവും.
ദാനവാധീശനറിയും പൊഴുതില-
ജ്ഞാനി കോപിച്ചു ചാടുന്നതിന്മുന്നമേ
നമ്മുടെ ദോഷമല്ലെന്നിതു ചെന്നിനി
നിൎമ്മായമെല്ലാമറിയിച്ചുകൊള്ളുവാൻ
വൈകരുതെന്നവരുണ്ടായവസ്ഥകൾ
ഐകമത്യത്തോടു ചെന്നു ചൊല്ലീടിനാർ.
കോപിച്ചതു കേട്ടു ദാനവാധീശ്വരൻ
താപിച്ചകം നൊന്തു വേപിച്ചെഴുന്നുടൻ
ചാടിപ്പുറപ്പെട്ടു പുത്രനെയങ്ങു വ-
മ്പോടെ വിളിപ്പിച്ചു മുമ്പിൽ നിൎത്തിച്ചൊന്നാൻ:
''എന്തെടാ! കശ്മല! ദുൎബ്ബലനായ നീ
എന്തു ബലംകൊണ്ടിവിടെ മദാജ്ഞയും
ലംഘിച്ചു നമ്മുടെ ദേശികൻതന്നെയും
ശങ്കിച്ചിരിയാതെ ജാത്യരിയാകിയ
പങ്കജനാഭനെസ്സേവിച്ചുകൊള്ളുന്നു?
പങ്കികൾതന്നിൽവച്ചഗ്രേസരനായ
നിങ്കഴുത്തിന്നറുത്തീടുന്നതുണ്ടു ഞാൻ
എങ്കരവാൾകൊണ്ടതിനില്ല സംശയം;
എന്നാലിവിടെ നിൻ ബന്ധുവായുള്ളവൻ
നിന്നെ വന്നിങ്ങു രക്ഷിക്കുമെന്നാകിലോ
നന്നുനന്നെങ്ങിരിക്കുന്നോനവനെന്ന-
തെന്നോടു കശ്മല! ചൊല്ലു ചൊല്ലീന്നു നീ.''

---

അനുശാസിതർ = ഉപദേശിക്കപ്പെട്ടവർ. ജാത്യരി = ആജന്മശത്രു. പങ്കികൾ = പാപസമേതർ.

എന്നിങ്ങനെ പിതാ കോപിച്ചു ചൊന്നള-
വന്യൂനഭക്ത്യാ തൊഴുതവൻ ചൊല്ലിനാൻ:
"ഇന്നിങ്ങെനിക്കതന്നേയൊരുബന്ധുവ-
ല്ലിന്ദിരാവല്ലഭനായ ജഗന്മയൻ
നാനാ ചരാചരജാതികളുള്ളിലും
നാനാവിധാത്മഭൂഖണ്ഡങ്ങൾതന്നിലും
ഭൂവാരിവായ്വഗ്നിഖാദികൾതന്നിലും
നീവാരരത്നകനകാദികളിലും
സ്ഥൂണസുഷിരസ്വത്രപാദികളിലും
ഘ്രാണരസസ്പൃശ് നാദ്യങ്ങൾതന്നിലും
കാണായവററിലും കേൾക്കായവററിലും
താനായ് നിറഞ്ഞു മറഞ്ഞു നില്ക്കും പരൻ-
താനഖിലാത്മൈകബന്ധുവാകുന്നത-
ദ്ദീനപ്രിയാനുകൂലം ബലമായതും
താനല്ലയോ സകലാത്മൈകബന്ധുവായ്
സാനന്ദമൻപോടു പാലിപ്പതൊക്കെയും
നൂനമെനിക്കും ഭവാനും ജഗത്ത്രയ-
സ്ഥാനനിവാസികൾക്കും പുനരെന്നിയേ
മററില്ലൊരു ബലമെന്നറിഞ്ഞീടുക
മുററും ജഗത്ത്രയാധീശനാകും ഭവാൻ;
നിത്യം നിഖിലൈകബന്ധുവാമീശ്വര-
നത്യന്തശത്രുവെന്നിങ്ങനെ തോന്നിയ
ബുദ്ധിഭ്രമമതികഷ്ടമാമാസുരീ-
ബുദ്ധിയതിനെ ത്യജിച്ചുകളഞ്ഞു നീ.
ശുദ്ധാത്മനാ സകലം സമീകൃത്യ സൽ-
ബുദ്ധ്യാ ഭഗവൽഭജനം തുടങ്ങുക
വിശ്വൈകനായകനാം ഭവാ"നെന്നത-
ങ്ങച്ഛനോടാത്മജൻ ചൊന്നതു കേട്ടവൻ
രക്തം ചിതറും മിഴികളിൽനിന്നതി-
കക്ശമാം കനൽക്കട്ട ചാടുംവണ്ണം
ക്രുദ്ധിച്ചു ദന്തം കടിച്ചു ദംഷ്ട്രങ്ങളും
ഉദ്ധൃത്യ പൊട്ടിച്ചിരിച്ചലറി ദ്രുതം
ഭേദം ചെറുതേതുമില്ല സർവ്വേശ്വര-
നാദിനാഥാനുകൂലം ബലമേവനും.
കേവലമിങ്ങനെയുള്ള ജഗന്മയൻ
ദേവദേവൻ മമ ശത്രുവെന്നിങ്ങനെ
ഭാവം കലൎന്നു മായാപരവശാൽ

---

സമീകൃത്യ=ഒന്നായിക്കണ്ടിട്ട്. ഉദ്ധൃത്യ=ഉദ്ധരിച്ചിട്ട്; വെളിക്കു ചാടിച്ചിട്ട്.

ഏവമുള്ളാസുരീഭാവമൊഴിഞ്ഞിനി
ഭാഗവതപ്രിയനായിരുന്നനഹ-
മാഗമക്കാതലാമാദിനാഥൻപദം
ഭക്ത്യാ ഭജിപ്പതത്യുത്തമമെന്നു തൽ-
പുത്രൻ പറഞ്ഞതു കേട്ടസുരേശ്വരൻ
പെട്ടെന്നു വാളുമെടുത്തെഴുന്നേറ്റു "ല-
കൊട്ടൊഴിയാതെ നിറഞ്ഞവൻ തൂണിതിൽ
നില്പവൻ വന്നു രക്ഷിക്കണെമിത്തരം
ദുർഭാഷണംചെയ്തു നില്ക്കുന്ന നിന്നെ ഞാൻ
വെട്ടിക്കളവ"നെന്നോടിയടുത്തു തൻ-
മുഷ്ടികൊണ്ടൊന്നു കുത്തീടിനാൻ തൂണിന്മേൽ;
വട്ടംതിരിഞ്ഞു വിറച്ചിതസ്ഥൂണവും
പൊട്ടി ഞെരിഞ്ഞമർന്നു തൽ പ്രദേശവും.

### നൃസിംഹാവതാരം

വെട്ടമിടിക്കരൽഞെട്ടുമാറാശകൾ
പൊട്ടുമാറണ്ഡകടാഹം വിറച്ചഹോ!
കഷ്ടം! നടുങ്ങുമാററഹാസത്തൊടും
വട്ടത്തൂൺമദ്ധ്യം പിളർന്നു നൃസിംഹമായ്
പൃഷ്ട്യാതിഭീഷണാത്യുഗ്രഭയങ്കരം
മദ്ധ്യാഹ്നമാർത്താണ്ഡനല്പതിക്കുംവണ്ണം
ചാടിപ്പുറപ്പെട്ടു ഭക്തനാം ബാലനോ-
ടോടിയടുത്തു ചെന്നീടുമസുരനെ
കൂടെത്തുടർന്നു ചെറുത്തു തടുത്തുള-
വാടലൊഴിഞ്ഞു തൻ വാളും പരിചയും
കൈക്കൊണ്ടു ദാനവനും ചെറുത്തീടിനാൻ.
മുഷ്കരന്മാർ തമ്മിലെത്തിയെതിർത്തുടൻ
വിക്രമശക്ത്യാ കലഹിച്ച വൈഭവ-
ശക്തിവികൃതികൾ ചൊല്ലരുതേതുമേ.
കണ്ടുനില്ക്കും സകലാശാനിവാസിക-
ളിണ്ടൽപൂണ്ടാർ ഭയംകൊണ്ടനേകം വിധം
കൊണ്ടാടിവാഴ്ത്തി സ്തുതിച്ചാർ മുനികളും;
കണ്ടതയെന്നിയേ നിന്നു വിരിഞ്ചനും.
പണ്ടിവണ്ണം കണ്ടതില്ലിനിയെന്തിതു-
കൊണ്ടിവിടത്തിൽ വരുന്നതെന്നുള്ളത്തും
സമ്പ്രതി ചെമ്മേ തിരിക്കരുതാഞ്ഞവർ
തമ്പുരാൻതൻപദം കൂപ്പിനില്ക്കും വിധൗ,

---

സ്ഥൂണം = തൂണ്. സകലാശാനിവാസികൾ = എല്ലാ ദിക്കിലും നിവസി ക്കുന്നവർ.

സന്ധ്യാസമയേ സകലജഗന്മയ-
നന്ധനാം ദാനവനെ പിടിപെട്ടുടൻ
ചിന്താവശേന പുരദ്വാരമദ്ധ്യദേ-
ശാന്തർദ്ദിശി കൊണ്ടുചെന്നങ്ങിരുന്നുടൻ
തന്റെ മടിയിൽ മലത്തിക്കിടത്തി വീ-
രന്റെ കരങ്ങളും കാലും ശരീരവും
കമ്പം വരുത്താതെ രണ്ടു തൃക്കൈകളാൽ
വമ്പോടമർത്തു പദങ്ങളിലും രുഷാ,
പിൻപു തൃക്കൈയിണതൻ നഖരങ്ങളാൽ
സമ്പ്രതി ദാനവൻമാറിടം നീളവേ
കീറിപ്പിളർന്നുടനേറെച്ചിരിച്ചവൻ
തേറുംപ്രകാരമതുംചെയ്തു മേലിലും
കാണാമിനിയെന്നതുംചെയ്തനന്തരം
ശോണിതം വന്നുയരുന്നതിൽനിന്നുടൻ
വാരിയെടുത്തു വളർകുടൽമാലകൾ
ചാരുതിരുമാറിലങ്ങണിഞ്ഞീടിനാൻ.
ഘോരനാദേന പ്രപഞ്ചം കലുക്കിയ-
ന്നേരം ചുഴന്നുവന്നീടുമസുരരെ
വേനലാലേററമുണങ്ങി വറണ്ടെഴും
കാനനം ചൂഴെപ്പിടിപെട്ട പാവകൻ-
താനുടനാശു ദഹിക്കുന്നവണ്ണമ-
ദ്ദാനവാരാതി ദഹിച്ചു തുടങ്ങിനാൻ;
ശേഷിച്ചവർ പാഞ്ഞു പോയൊളിച്ചീടിനാർ;
ഭീഷണാകാരരോഷ പ്രവൃദ്ധ്യാ മഹാ-
ഘോരപരാക്രമവേഗങ്ങൾ കണ്ടുടൻ
പാരം വിറച്ചുരണ്ടു ജഗദ്വാസികൾ.
കാരുണ്യവാരിധി കാമഫലപ്രദൻ
കാരണൻതാനതു കണ്ടു ശമത്തെയും
പാരാതെ പൂണ്ടു സിംഹാസനമേറിയ-
ങ്ങാരൂഢമോദാലിരുന്നരുളീടിനാൻ.
അങ്ങനെ നാഥനെക്കണ്ടു പേടിക്കയൊ-
ലങ്ങാരുമേയണയാഞ്ഞോരനന്തരം
ബ്രഹ്മനും ശ്രീമഹാദേവനുമിന്ദ്രനും
നിർമ്മലന്മാരമരന്മാരൃഷികളും
കിന്നരചാരണകിമ്പുരുഷാപ്സരഃ-
പന്നഗ ഭൂതപ്രജാപതിവർഗ്ഗവും

---

പുരദ്വാരമദ്ധ്യദേശാന്തർദ്ദിശി=വാതിലിന്റെ നടമദ്ധ്യത്തിൽ; അകത്തായി. ശോണിതം=രക്തം. പാവകൻ=അഗ്നി. ഭീഷണാകാരരോഷപ്രവൃദ്ധ്യാ= ഘോരരൂപത്തിന്റെയും കോപത്തിന്റെയും വർദ്ധനയാൽ.

യക്ഷവിദ്യാധരസിദ്ധമനുക്കളും
രക്ഷസ്സുകളുമഗ്ഗന്ധർവ്വസംഘവും
പ്രേതപിശാച വേതാളഗണങ്ങളും
ഭൂതങ്ങളും വിഷ്ണുപാഷ്ദാദ്യന്മാരും
നാനാജനങ്ങളും ഭീതരായങ്ങു നി–
ത്യാനന്ദരൂപനെ നോക്കരുതായ്കയാൽ
പാദാംബുജം കണ്ടു ദൂരാൽ നമസ്കരി–
ച്ചാദിപുരുഷനെ വാഴ്ത്തിത്തുടങ്ങിനാർ:
"നാഥ! നമസ്തേ നമസ്തേ നമോസ്തു തേ
പാഥോജനേത്ര! പരമ്പുരുഷപ്രഭോ!
കാരുണ്യവാരിധേ! കാമഫലപ്രദ!
കാരണപൂരുഷ! നിത്യം നമോസ്തു തേ.
ലോകായ ലോകനാഥായ ലോകാത്മനേ!
ലോകൈക ദേശിക! ലോകോദരാമൃത!
ലോകസ്വരൂപ! ലോകസ്വതാകാരണ!
ലോകൈക സർവ്വ നിലീനായതേ നമഃ
മീനായ് പ്രളയപയോനിധിതന്നിൽ നീ–
താനാദികാലേ കളിച്ചു നടന്നൊരു
ദാനവനെക്കൊന്നു വേദങ്ങൾ വീണ്ടു സ–
ന്മാനേന പങ്കജയോനിക്കു നൽകിയ
ഭൂമീശ! സത്യവ്രതാനുഗ്രഹപര!
കാമദ! കാരുണ്യരാശേ നമോസ്തു തേ.
പാലാഴിയിലങ്ങു താഴും ഗിരീന്ദ്രനെ
ചാലേ പരിചോടു കൂർമ്മമായ് നിന്നുടൻ
നേരേ വിരവോടുയത്തിബ്ഭയം തീർത്ത
കാരുണ്യവാരിധേ! പാഹി നമോസ്തു തേ.
പാ, തിരശ്ശുംവണ്ണമാശു ധരിത്രിയെ–
ക്കാതിൽ തിരിച്ചിട്ടുകൊണ്ടങ്ങു പോയഹോ!
പാതാളലോകമകംപുക്കൊളിച്ചൊരു
ദൈതേയവീരനെപ്പന്നിയായഞ്ജസാ
കൊന്നുകളഞ്ഞു ധരിത്രിയേയുംകൊണ്ടു
വന്നു തൽസ്ഥാനത്തിരുത്തി നിരന്തരം
ഖിന്നത തീർത്തു സകലപ്രജകളെ–
ത്തന്നിലിരുത്തിബ്ഭരിച്ചരുളീടിന
പന്നഗേന്ദ്രോത്തമതല്പഗ! ദൈവമേ!
വന്ദാമഹേ വയം, വന്ദാമഹേ വയം.
ഇന്നതികശ്മലനായൊരുമ്പെട്ടു തൻ–

---

പാ, തിരശ്ശുംവണ്ണം = പായ ചുരുട്ടുന്ന മട്ടിൽ. ദൈതേയവീരൻ = ഹിരണ്യാക്ഷൻ. വന്ദാമഹേ വയം = ഞങ്ങൾ വന്ദിക്കുന്നു.

നന്ദനനേയും ജഗദ്വാസികളെയും
അന്നന്നുപദ്രവിച്ചീടുമസുരനെ-
ക്കൊന്നീടുവാൻ നരസിംഹമായിങ്ങനെ
പാരം ഭയങ്കരവേഷനാദൈരിഹ
ഘോരതരമവൻ മാറിടം നീളവേ
കീറിക്കളഞ്ഞു കുടർമാലയും മുഹു-
രേറെത്തിളച്ചു വരുന്ന രുധിരവും
വാരിയണിഞ്ഞു ഭയങ്കരനായിരു-
ന്നോരുഭയാനകാകാര! നമോസ്തു തേ.
നാരായണ! ഹരേ! നാരായണ! ഹരേ!
കാരുണ്യവാരിധേ! പാഹി നമോസ്തു തേ.
മേലിലിനിയുമന്നന്നിതുപോലെ തൽ-
കാലഭേദത്തിങ്കലോരോരോ ദുഷ്ടരെ
കാലാലയംപ്രതി ചേർത്തു ജഗത്ത്രയ-
പാലനം ചെയ്യുന്ന കാരുണ്യവാരിധേ!
കാലസ്വരൂപ! കാമപ്രദ! ദൈവമേ!
പാലയ പാലയ നിത്യം നമോസ്തു തേ.''
ഏവമെല്ലാരുമതിശയഭക്തിചേ-
ന്നാവോളമേറെ സ്തുതിച്ചുനില്ക്കും വിധൗ,
ഭേദഭാവം പുനരൊന്നു കാണായ്കയാ-
ലാദരാലങ്ങൊരു ഭൂതരണയാതെ
ഭീതികലൎന്നു നില്ക്കും ജനസംസദി
ധാതാവിനാലതി പ്രേരിതയായ് മുദാ
ശ്രീദേവിതാനതി സാരസ്യരീതിപൂ-
ണ്ടാദരപൂർവ്വമടുത്തു ചെന്നന്തരാ
നേരേ തിരുമുഖത്തൊന്നു കടാക്ഷിച്ച-
നേരം ഭയപ്പെട്ടകന്നു നിന്നു തുലോം.
ധാതാവുതാനും ഭയപ്പെട്ടുടൻ ജഗ-
ന്മാതാവുതന്നെയുമാശ്വസിപ്പിച്ചുടൻ
നല്ലതിതിന്നിനിയെന്തെന്നു ചിന്തിച്ചു
മെല്ലെ വിളിച്ചു പ്രഹ്ലാദനെത്തന്നെയും
മുമ്പിൽ നിർത്തിബ്ബഹുമാനിച്ചരുൾചെയ്തി-
തൻപോടിതെല്ലാമിവണ്ണമായ്വന്നിതു;
തമ്പുരാന്തങ്കളിയായതിതൊക്കെയും
കമ്പമൊഴിഞ്ഞിനി വൈകാതെചെന്നു നീ
നാരസിംഹാകൃതി പൂണ്ട ദേവന്തൻെറ
ചാരത്തു ചെന്നു വന്ദിച്ചിനിസ്സാദരം

---

നാദൈഃ = നാദങ്ങളാൽ. രുധിരം = ചോര. ഒരു ഭൂതരണയാതെ = ഒരു ജീവിയും അടുത്തു ചെല്ലാതെ. ജനസംസദി = ജനസദസ്സിൽ.

ദൈത്യാരിതന്നുടെ കോപമശേഷവും
തീർത്തു ജഗത്ത്രയം പാലിക്കവേണമേ
എന്നരുൾചെയ്തനേരത്തു പ്രഹ്ലാദനും
നന്നായ്ത്തൊഴുതു തൊഴുതു വിനീതനായ്
ഘോരനരസിംഹശ്രീപാദപങ്കജേ
പാരാതെചെന്നു നമസ്കരിച്ചീടിനാൻ.
വീണു നമസ്കരിച്ചോരു ഭക്താഢ്യനെ
ക്ഷോണീവരനെഴുന്നേല്പിച്ചു സാദരം.
ചിത്തവിശുദ്ധിയോടാശു മുകുന്ദനെ
ഭക്ത്യാ നമസ്കരിച്ചഞ്ജലിയും ചെയ്തു
നില്ക്കുന്നതു കണ്ടു കാരുണ്യമുൾക്കൊണ്ടി-
ഞ്ഞഗ്രേ മൃദുസ്മിതവക്ത്രനാമീശ്വരൻ
തൃക്കൈകൾകൊണ്ടവൻതന്നെയെടുപ്പിച്ചു
വക്ഷസി ചേർത്തു പുണർന്നു പുണർന്നുടൻ
മൂർദ്ധ്നി മുകർന്നളവേറിന ഭക്തിയാം-
വാർദ്ധിയിൽ വീണു മുഴുകിക്കിടപ്പവൻ
ബ്രഹ്മാദികൾക്കുമറിയരുതാതൊരു
നിർമ്മലമൂർത്തിയെ നന്നായ്സ്തുതിച്ചിതു:

### പ്രഹ്ലാദസ്തുതി *

"ധൂർജ്ജടിം ലോകൈകനാഥം നരസിംഹ-
മാർജ്ജവവീര്യപരാക്രമവാരിധിം
അഗ്നിനേത്രാലോകവ്യാപ്തജിഹ്വാമുഖ-
മഗ്നിവിഭൂതിസ്വരൂപിണമവ്യയ-
മഷ്ടഭുജോഷ്മകാനന്തവിജൃംഭണം
ദുഷ്ടനാശനഖദന്തം നമാമ്യഹം.
ഘോരഹൃദയോരു ജാനുജംഘാപദം
ഭൈരവനാദത്രിലോകഭയങ്കരം
ഭൂരികരുണാജലധിം നമാമ്യഹം;
ദൂരീകൃതാഘമനിശം നമാമ്യഹം
ലോകവിനാശാംബുധി സൂക്ഷ്മവിന്ദുവൽ
സ്ഥൂലവിരാട്ടാം സ്വശക്തിം നമാമ്യഹം.
ആകാശഭൂമിസ്ഫുരജ്ജ്യോതിരാദിമം
സ്തോകേതരാനന്ദവിഗ്രഹം ശാശ്വതം
പാകാരിഭർഗ്ഗാംബുജാവാസപൂജിതം
ലോകാദിനായകം വിഷ്ണും നമാമ്യഹം.

---

വാർദ്ധി = സമുദ്രം. ക്ഷോണീവരൻ = മഹാവിഷ്ണു. വക്ഷസി = മാർവ്വിടത്തിൽ.

*പ്രഹ്ലാദസ്തുതിയുടെ വ്യാഖ്യാനം ഇതിനുശേഷം ചേർത്തിട്ടുള്ളതു നോക്കുക.

സംസാരസിന്ധു തരംഗാകുലാത്മനാം
പുംസാം മഹാമോഹനാശനം വേദാന്ത-
വേദ്യസ്വരൂപം വിധിമുഖ്യസേവിത-
മാദ്യമജന്തം ജനാർദ്ദനം മാധവം
മീനസ്വരൂപമസുരവിനാശനം
നാനാവിധവേദ്യമംബുജാതസ്ഥിതം
ആനന്ദരൂപമലേപകമവ്യയം
ജ്ഞാനസ്വരൂപമജ്ഞാനവിനാശനം
കല്പപസൂകരവേഷമനാദ്യന്തം
നിശ്ചലമാശ്രിതകല്പകഭൂരുഹം
കായാംപൂവർണ്ണം കമലവിലോചനം
മായാമയം മധുകൈടഭനാശനം
അസ്മജ്ജനകവിനാശനം നാരസിം-
ഹോദ്യൽകളേബരം മോക്ഷദം ശാശ്വതം
നാരായണം ജഗദാസ്പദം യോഗിനാം
പാരായണം പരാത്മാനം നമാമ്യഹം.
അംബുജനാഭ നാഗേശപര്യങ്കഗ!
ചിന്മയമേ! നിൻ പദാബ്ജസേവാസ്തു മേ.
ഭീമസ്വരൂപശാന്ത്യർത്ഥം നതോസ്മി തേ
മാമവ സ്വാമിൻ! പരമാത്മനേ നമഃ
നാഥ! ജയജയ! നാരായണ ജയ!
പാഥോജലോചന!! പത്മനാഭ ജയ!!
വിഷ്ണോ ജയജയ! വിശ്വംഭര! ജയ!
ജിഷ്ണുമുഖാമരസേവ്യ! ജയജയ!
ദർവ്വീകരേന്ദ്രശയന! ജയജയ!
ശർവ്വവന്ദ്യ! ശരണാഗതവത്സല!
ഭക്തപ്രിയ! ജയ പാപവിനാശന!
മുക്തിപ്രദ! മുനിവൃന്ദനിഷേവിത!
സ്ഥാവരജംഗമാചാര്യ! ജയ ജയ!
താപസാന്തസ്ഥിത! താപാപഹ! ജയ!
സർവ്വലോകേശ! ജയജയ! സന്തതം
പൂർവ്വദേവാരേ! പുരുഷോത്തമ! ജയ!
കാമിതദായക! സോമബിംബാനന! .
കോമളാകാര! ജയജയ! ശ്രീപതേ!
മുന്നായ്‌വിളങ്ങി നിന്നീടുന്ന ലോകത്തി-
ന്നുന്നായ്‌വിളങ്ങുന്ന തമ്പുരാനേ! ഹരേ!
നിന്മഹാമായാഗുണങ്ങളിൽനിന്നുടൻ
ബ്രഹ്മാദിമൂർത്തികളുല്പന്നരായിതു;
രാജസമായ ഗുണാശ്രിതൻ ബ്രഹ്മനും;
രാജീവനേത്രനാം വിഷ്ണു സത്വാശ്രിതൻ.

താമസമായ ഗുണാശ്രിതനായിട്ടു
കാമാരിയും; മൂർത്തിഭേദങ്ങളിങ്ങനെ;
ലോകസർഗ്ഗസ്ഥിതിസംഹാരവും പുന-
രേകനായ് നീതന്നെ ചെയ്യപോരുന്നതും
മൂന്നായ മൂർത്തികളൊന്നായ്‌വിളങ്ങിന
നിന്നെയും നീയൊഴിഞ്ഞാരറിഞ്ഞീടുവോർ?
വേദവുംകൊണ്ടു ജലധിയിൽപ്പോയൊരു
മേദുരനായ ഹയഗ്രീവനെക്കൊൽവാൻ
മത്സ്യമായന്നു ഭവിച്ചതുമാശ്രിത -
വത്സലനാകുന്ന നാഥ! ഭവാനല്ലോ
ക്ഷീരാംബുധിമഥനത്തിനു മന്ദരം
നേരെ മുതുകിൽധരിച്ചതും നീയല്ലോ,
ഉർവ്വിയുംകൊണ്ടു രസാതലം പുക്കൊരു
ഗർവ്വിതനായ ഹിരണ്യാക്ഷനെത്തദാ
ഘോണിയായ്‌ച്ചെന്നവൻതന്നെ വധിച്ചുടൻ
ക്ഷോണിയെത്തേററമേൽ പൊങ്ങിച്ചതും ഭവാൻ;
ഇന്നു നരസിംഹവേഷം ധരിച്ചതു-
മെന്നെ രക്ഷിപ്പതിന്നായിട്ടു ദൈവമേ!
അന്നന്നിവണ്ണം ഭവിക്കുന്ന സങ്കട-
മൊന്നെന്നിയേ തീർത്തു ലോകങ്ങളംപാലിപ്പാൻ
ഇത്രകാരുണ്യം കലർന്നവരാരു മ-
ററിത്രിലോകത്തിങ്കൽ നാഥ! പ്രസീദ മേ.
ത്വല്പാദപങ്കേരുഹം മമ കേവല
മെപ്പോഴുമുളപ്പൂവിൽ വാഴ്ക ധരാപതേ !
മംഗലമൂർത്തേ! നമസ്തേ നമോ നമഃ
ശാർങ്ഗ്ഗപാണേ! തേ നമസ്തേ നമോസ്തു തേ.
സച്ചിന്മയായ നമസ്തേ നമോ നമോ
വിശ്വവന്ദ്യായ നമസ്തേ നമോ നമഃ
സത്യസ്വരൂപായ നിത്യം നമോ നമോ
നിത്യായ നിഷ്കിഞ്ചനാർത്ഥായ തേ നമഃ
വേദാന്തവേദ്യായ വിഷ്ണവേ തേ നമോ
വേദസ്വരൂപായ നിത്യം നമോസ്തു തേ.''
ഇത്തരം ചൊല്ലി സ്തുതിച്ചാൻ പലതര-
മുത്തമനായൊരു ഭക്തജനോത്തമൻ,
ഭക്തപ്രിയനരുളിച്ചെയ്തിതപ്പൊഴു-
തുത്തമനായ പ്രഹ്ലാദനോടാദരാൽ:
''നിത്യമിസ്തോത്രവേദാന്തസമീരിത-
മത്യന്ത ശുദ്ധനായുള്ള ദ്വിജോത്തമൻ
സദ്യോ ജപിക്കിലവനെൻെറ സാരൂപ്യ-
മദ്യ ഭവിക്കുമതിനില്ല സംശയം.

എന്തു വരം തവ വേണ്ടതു ചൊൽക നീ
സന്തോഷമോടു തരുന്നതുമുണ്ടു ഞാൻ.''
എന്നതു കേട്ടു തൊഴുതു തൊഴുതുടൻ
മന്ദമന്ദം പറഞ്ഞീടിനാനാദരാൽ:
''കാമരാഗദ്വേഷ മത്സരാദ്യങ്ങളാ-
ലാമയംകൂടാതിരിക്കവേണം വിഭോ!
എന്നുടെ താതനുള്ളോരു ദുരിതങ്ങൾ
നിന്നുടെ കാരുണ്യമോടതു തീർക്കണം.''
ഇത്തരം ചൊന്നതു കേട്ടൊരുനേരത്തു
ചിത്തംതെളിഞ്ഞരുൾചെയ്തു ഭഗവാനും:
''നിന്നുടെ താതനും നിന്റെ പിതൃക്കളു-
മിന്നു വിശുദ്ധരായ് നിന്നുടെകാരണാൽ.''
എന്നതു കേട്ടു ശേഷക്രിയചെയ്തിതു
തന്നുടെ താതസംസ്കാരാദി സർവ്വവും;
പിന്നെയസുരാധിപത്യമഭിഷേകം
നന്നായ്ക്കഴിച്ചിതു തന്നുടെ ഭക്തനായ്.
''മന്വന്തരം വാഴ്ക നീയും മഹാമതേ!
നിർമ്മലാത്മാവേ! ലഭിക്കാം പുരുഷാർത്ഥം.''
എന്നരുളിച്ചെയ്തു ശീഘ്രം മറഞ്ഞിതു
നന്നായ്ച്ചതുർമ്മുഖാദ്യന്മാരുമായ് മുദാ.
''കേൾക്ക നരേന്ദ്ര! നരഹരിസൽക്കഥ
കേൾക്കയുമോർക്കയും ചെയ്യും ജനത്തിന്റെ
കല്മഷൗഘങ്ങൾ സമസ്തം നശിച്ചുപോം
നിർമ്മലഭക്തിയും മുക്തിയും സിദ്ധമാം.
സാക്ഷാൽ പരബ്രഹ്മമൂർത്തി സർവ്വാത്മകൻ
മോക്ഷദനെങ്ങും പരിപൂർണ്ണനെന്നുള്ള-
തുള്ളിലറിയാതെ മാമുനിമാർ മറ്റു-
മുള്ളവരും തിരയുന്ന പരബ്രഹ്മം.
ബ്രഹ്മാദികൾക്കുമവർണ്ണ്യം മഹാപൂജ്യം
നിർമ്മലൻ മായാമനുഷ്യനായ് കൃഷ്ണനായ്
നിന്നുടെ ബന്ധുവായ്‌വിഷ്ണുവാകും കൃഷ്ണ-
നിന്നു നമുക്കു പ്രസാദിക്കവേണമേ!
കൃഷ്ണനായ് വിഷ്ണുവായുള്ളോരിവൻ മുന്നം
സ്ഥാണുവാമീശന്റെ കീർത്തി വർദ്ധിപ്പിച്ചു
മായാമയനാം മയനാ'' ലിതെന്നു കേ-
ട്ടായതു കേൾക്കണമെന്നു നൃപേന്ദ്രനും
വന്ദിച്ചു ചോദിച്ചനേരം മുനീന്ദ്രനും
നന്ദിച്ചു തദ്വൃത്തമെല്ലാമരുൾചെയ്തു.

# പ്രഹ്ളാദസ്തുതി വ്യാഖ്യാനം

[ധൂർജ്ജടിം = ഭാരമേറിയ ജടയുള്ളവനും; ലോകൈകനാഥം = ലോകങ്ങൾക്കെല്ലാം ഒരേയൊരു ഈശ്വരനായിട്ടുള്ളവനും; ആർജ്ജവവീര്യപരാക്രമവാരിധിം = നേർബുദ്ധി, വീര്യം, പരാക്രമം, എന്നിവയ്ക്കിരിപ്പിടമായിട്ടുള്ളവനും; അഗ്നിനേത്രാലോകവ്യാപ്തജിഹ്വാമുഖം = തീപ്പൊരി ചിതറുന്ന കണ്ണുകളുടെ പ്രകാശം പരന്നു തിളങ്ങുന്ന നാക്കും മുഖവുമുള്ളവനും; അഗ്നിവിഭൂതിസ്വരൂപിണം = തീപോലെ തിളങ്ങുന്ന ദേഹത്തോടുകൂടിയവനും; അവ്യയം = നാശമില്ലാത്തവനും; അഷ്ടഭുജോഷ്മകാനന്തവിജൃംഭണം = എട്ടു കൈകളിൽനിന്നുമുള്ള ശക്തിപ്രകടനംകൊണ്ടു കരകവിഞ്ഞ പ്രഭാവത്തോടു കൂടിയവനും; ദുഷ്ടനാശനഖദന്തം = ദുഷ്ടനിഗ്രഹത്തിനായി ധരിച്ചിട്ടുള്ള നഖങ്ങളും പല്ലുകളുംകൊണ്ടു ശോഭിക്കുന്നവനുമായ; നരസിംഹം = നരസിംഹമൂർത്തിയെ; അഹം നമാമി = ഞാൻ കുമ്പിട്ടു കൂപ്പുന്നു.

ഘോരഹൃദയോരുജാനുജംഘാപദം = ഭയം ജനിപ്പിക്കുന്ന മാർവ്വിടം, തുടകൾ, കാൽമുട്ടുകൾ, കണങ്കാലുകൾ, കാലടികൾ എന്നിവയോടുകൂടിയവനും; ഭൈരവനാദത്രിലോകഭയങ്കരം = ഭയങ്കരമായ അലർച്ചകൊണ്ട് മൂന്നു ലോകത്തെയും പേടിപ്പിക്കുന്നവനും; ഭൂരികരുണാജലധിം = കരകവിയുന്ന കാരുണ്യസമുദ്രവുമായ നരസിംഹമൂർത്തിയെ; അഹം നമാമി = ഞാൻ കുമ്പിട്ടു കൂപ്പുന്നു.

ദൂരീകൃതാഘം = പാപമെല്ലാം ഒഴിച്ചുമാററുന്നവനായ നരസിംഹമൂർത്തിയെ; അഹം അനിശം നമാമി = ഞാൻ സദാ വണങ്ങുന്നു.

ലോകവിനാശാംബുധിസൂക്ഷ്മബിന്ദുവത് = ചെറിയൊരു വെള്ളത്തുള്ളി ലോകത്തെ മുഴുവൻ നശിപ്പിക്കാൻ കഴിവുള്ള പ്രളയസമുദ്രമായ് പെരുകുന്നതുപോലെ; സ്ഥൂലവിരാട്ടാം സ്വശക്തിം = സൂക്ഷ്മമായ സ്വശക്തി കൊണ്ട് വളരെ വലുതും വിവിധരൂപത്തിൽ ശോഭിക്കുന്നതും ആയി വേിച്ച നരസിംഹമൂർത്തിയെ; അഹം നമാമി = ഞാൻ വണങ്ങുന്നു.

ആകാശഭൂമിസ്ഫുരജ്ജ്യോതിരാദിമം = ആകാശത്തിലും ഭൂമിയിലും വ്യക്തമായി പ്രകാശിക്കുന്ന കാന്തിയോടെ പ്രപഞ്ചത്തിന്നാദികാരണമായി വിളങ്ങുന്നവനും; സ്തോകേതരാനന്ദവിഗ്രഹം = ഇടതിങ്ങിയ ആനന്ദം സ്വരൂപമായിട്ടുള്ളവനും; ശാശ്വതം = ഒരിക്കലും ഒരഴിവുമില്ലാത്തവനും; പാകാരി ഭർഗ്ഗാംബുജാവാസപൂജിതം = ഇന്ദ്രൻ, ശിവൻ, ബ്രഹ്മാവ് തുടങ്ങിയവരാൽ പൂജിക്കപ്പെടുന്നവനും; ലോകാധിനായകം = ലോകങ്ങൾക്കെല്ലാം പ്രഭുവുമായ; വിഷ്ണും = വിഷ്ണുവിനെ; അഹം നമാമി = ഞാൻ നമിക്കുന്നു.

സംസാരസിന്ധുതരംഗാകുലാത്മനാം = സംസാരസമുദ്രത്തിലെ തിരകളിൽ മുങ്ങിയും പൊങ്ങിയും വിഷമിക്കുന്ന; പുംസാം = ആളുകൾക്ക്; മഹാമോഹനാശനം = രാഗദ്വേഷരൂപമായ മഹാമോഹത്തെ ഇല്ലാതാക്കുന്നവനും; വേദാന്തവേദ്യസ്വരൂപം = വേദാന്തമായ ഉപനിഷത്തുക്കളിൽനിന്നും അറി

യപ്പെടാവുന്ന സ്വരൂപത്തോടുകൂടിയവനും; വിധിമുഖ്യസേവിതം = ബ്രഹ്മാവു തുടങ്ങിയ ദേവന്മാരാൽ ആരാധിക്കപ്പെടുന്നവനും; ആദ്യം = പ്രപഞ്ചത്തിന് ആദികാരണമായവനും; അജം = ജനനമരണങ്ങളില്ലാത്തവനും; തം ജനാർദ്ദനം = ദുഷ്ടനിഗ്രഹത്തിലൂടെ ഭക്തൎക്ക് അഭയംനല്കുന്നവനും; മാധവം = ലക്ഷ്മീവല്ലഭനും; മീനസ്വരൂപം = മീനായവതരിച്ചവനും; അസുരവിനാശനം = അസുരന്മാരെ നിഗ്രഹിക്കുന്നവനും; നാനാവിധവേദ്യം = പ്രപഞ്ചമായി വിവിധരൂപത്തിൽ അറിയപ്പെടുന്നവനും; അംബുജാതസ്ഥിതം = പങ്കജത്തിൽ കുടികൊള്ളുന്നവനും; ആനന്ദരൂപം = ആനന്ദം സ്വരൂപമായിട്ടുള്ളവനും അലേപകം = ഒന്നുമായും കൂടികുഴയാത്തവനും; അവ്യയം = ഒരിക്കലും ഒരു കേടും പററാത്തവനും; ജ്ഞാനസ്വരൂപം = ബോധം സ്വരൂപമായിട്ടുള്ളവനും; അജ്ഞാനവിനാശനം = അജ്ഞാനത്തെ നശിപ്പിക്കുന്നവനും; കല്പപസൂകരവേഷം = ആമയായും പന്നിയായും അവതരിച്ചവനും; അനാദ്യന്തം = ആദിയോ അന്തമോ ഇല്ലാത്തവനും; നിശ്ചലം = ചലിക്കാത്തവനും; ആശ്രിതകല്പകഭൂരുഹം = ആശ്രയിക്കുന്നവൎക്കു കല്പവൃക്ഷമായിട്ടുള്ളവനും; കായാംപൂവർണ്ണം = കായാംപൂവിന്റെ നിറമുള്ളവനും; കമലവിലോചനം = താമരക്കണ്ണനും; മായാമയം = മായാശക്തിക്ക് ഉറവിടവും; മധുകൈടഭനാശനം = മധുകൈടഭന്മാരെ കൊന്നവനും; അസ്മജ്ജനകവിനാശനം = എന്റെ പിതാവായ ഹിരണ്യകശിപുവിനെ വധിച്ചവനും; നാരസിംഹോദ്യത്കളേബരം = നരസിംഹരൂപം ധരിച്ചു വിളങ്ങുന്നവനും; ജഗദാസ്പദം = ജഗത്തിന്നാശ്രയമായിട്ടുള്ളവനും; യോഗിനാം പാരായണം = യോഗിമാൎക്കു പ്രത്യക്ഷദൈവതവുമായ; പരമാത്മാനാം = പരമാത്മാവിനെ; അഹം നമാമി = ഞാൻ നമിക്കുന്നു.

അംബുജനാഭ! = പത്മനാഭ!; നാഗേശപര്യങ്കഗ = അനന്തശയന!; ചിന്മയമേ = ബോധസ്വരൂപ! മേ = ഈ ഭക്തന്; നിൻ പാദാബ്ജസേവാ = അങ്ങയുടെ പാദശുശ്രൂഷ, അസ്തു = തന്നനുഗ്രഹിക്കേണമേ.

ഭീമസ്വരൂപശാന്ത്യർത്ഥം = ഭയാനകമായ നരസിംഹരൂപം ഉപശമിപ്പിക്കാനായി, തേ നതഃ അസ്തി = അങ്ങേക്കെന്റെ പ്രണാമം അർപ്പിക്കുന്നു; സ്വാമിൻ മാമവ (മാം അവ) = പ്രഭോ, എന്നെ രക്ഷിച്ചരുളുക; പരമാത്മനേ നമഃ = പരമാത്മാവായ അങ്ങേക്കു നമസ്കാരം.

നാഥ! ജയ ജയ = രക്ഷിതാവായ അങ്ങു ജയിച്ചരുളിയാലും, നാരായണ! ജയ = പാലാഴിയിൽ പള്ളികൊള്ളുന്ന ഭഗവൻ, ജയിച്ചരുളിയാലും; പദ്മോജലോചന! പത്മനാഭ! ജയ = താമരക്കണ്ണനായ പത്മനാഭ, ജയിച്ചരുളിയാലും; വിഷ്ണോ, ജയ ജയ = എല്ലായിടത്തും നിറഞ്ഞു നില്ക്കുന്ന ഭഗവൻ, ജയിച്ചരുളിയാലും; വിശ്വംഭര, ജയ = ലോകത്തെ മുഴുവൻ കാത്തു സൂക്ഷിക്കുന്ന ഭഗവൻ, ജയിച്ചരുളിയാലും; ജിഷ്ണുമുഖാമരസേവ്യ, ജയ ജയ = ഇന്ദ്രൻ തുടങ്ങിയ എല്ലാ ദേവന്മാരാലും ആരാധിക്കപ്പെടുന്ന അല്ലയോ ഭഗവൻ, ജയിച്ചരുളിയാലും.

ദർവീകരേന്ദ്രശയന! ജയ ജയ = നാഗരാജാവായ അനന്തനിൽ ശയിക്കുന്ന ഭഗവൻ, ജയിച്ചരുളിയാലും; ശർവവന്ദ്യ = ശിവന്റെ ആരാധനാ

മൂർത്തിയായുള്ളവനേ; ശരണാഗതവത്സല=അഭയം പ്രാപിക്കുന്നവരിൽ വാത്സല്യത്തോടുകൂടിയവനേ; ഭക്തപ്രിയ=ഭക്തന്മാരിൽ പ്രിയമുള്ളവനേ; പാപവിനാശന=പാപങ്ങളെ ഇല്ലാതാക്കുന്നവനേ; മുക്തിപ്രദ!=മോക്ഷം നൽകുന്നവനേ; മുനിവൃന്ദനിഷേവിത=മുനിജനങ്ങളാൽ സേവിക്കപ്പെടുന്നവനേ; സ്ഥാവരജംഗമാചാര്യ, ജയ ജയ=ജീവനുള്ളതും ജീവനില്ലാത്തതുമായ സർവ്വജഗത്തിനും ഗുരുവായി വർത്തിക്കുന്നവനേ, ഭഗവൻ, ജയിച്ചരുളിയാലും; താപസാന്തസ്ഥിത!=തപസ്വികളുടെ ഹൃദയത്തിൽ പ്രത്യക്ഷപ്പെട്ടു വിളങ്ങുന്നവനേ; താപാപഹ!ജയ=ദുഃഖമെല്ലാം ശമിപ്പിക്കുന്നവനേ, ഭഗവൻ, ജയിച്ചരുളിയാലും.

സർവ്വലോകേശ!=എല്ലാലോകങ്ങൾക്കും രക്ഷിതാവായ അല്ലയോ ഭഗവൻ; സന്തതം ജയ ജയ=സദാ ജയിച്ചരുളിയാലും. പൂർവ്വദേവാരേ=അസുരശത്രുവും; പുരുഷോത്തമ!=പരമാത്മാവുമായ; ഭഗവൻ ജയ=ജയിച്ചരുളിയാലും; കാമിതദായക=ആഗ്രഹമെന്തും സാധിപ്പിക്കുന്നവനും; സോമബിംബാനന!=ചന്ദ്രബിംബംപോലെ വിളങ്ങുന്ന മുഖത്തോടുകൂടിയവനും; കോമളാകാര!=സുന്ദരശരീരനും; ശ്രീപതേ=ലക്ഷ്മീവല്ലഭനുമായ ഭഗവൻ; ജയ ജയ=ജയിച്ചരുളിയാലും.

മൂന്നായ് വിളങ്ങി നിന്നീടുന്ന ലോകത്തിനു്=ഭൂലോകം, സ്വർഗ്ഗലോകം, പാതാളലോകം എന്നിങ്ങനെ വേർതിരിയുന്ന മൂന്നുലോകത്തിനും; ഊന്നായ് വിളങ്ങുന്ന തമ്പുരാനേ, ഹരേ=മൂലകാരണമായി ശോഭിക്കുന്ന രക്ഷിതാവായ പാപനാശന; നിമ്മഹാമായാഗുണങ്ങളിൽനിന്നുടൻ=അങ്ങയുടെ ശക്തിയായ മഹാമായയുടെ സത്വരജസ്തമോഗുണങ്ങളിൽ നിന്നാണു്;ബ്രഹ്മാദിമൂർത്തികളുല്പന്നരായിതു=ബ്രഹ്മാവു്, വിഷ്ണു, ശിവൻ എന്നീ ത്രിമൂർത്തികൾ രൂപം കൊണ്ടതു്; രാജസമായ ഗുണാശ്രിതൻ ബ്രഹ്മനും=അവരിൽ രജോഗുണപ്രധാനിയാണു് ബ്രഹ്മാവു്; രാജീവനേത്രനാം വിഷ്ണുസത്വാശ്രിതൻ=താമരക്കണ്ണനായ വിഷ്ണു സത്വഗുണപ്രധാനിയാണു്; താമസമായ ഗുണാശ്രിതനായിട്ടു്=അതുപോലെ തമോഗുണപ്രധാനിയായിട്ടു്; കാമാരിയും=ശിവനും; ഇങ്ങനെ മൂർത്തിഭേദങ്ങൾ=ഇപ്രകാരം ത്രിമൂർത്തികൾ ആവിർഭവിച്ചു.

ലോകസൃഷ്ടിസ്ഥിതിസംഹാരവും=പ്രപഞ്ചത്തെ ഉണ്ടാക്കി നിലനിർത്തി അഴിക്കുന്ന കർമ്മം; പുനഃ ഏകനായ്=വീണ്ടും വീണ്ടും തനിയേ; നീ തന്നെ ചെയ്തുപോരുന്നതും=അല്ലയോ ഭഗവൻ, അങ്ങുതന്നെ നടത്തിപ്പോരുന്നു; മൂന്നായ മൂർത്തികൾ=ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരായി ത്രിമൂർത്തികളായിത്തീർന്നു; ഒന്നായ് വിളങ്ങിന=ഏകനായ;നിന്നെയും=അങ്ങയെ; നീയൊഴിഞ്ഞാരറിഞ്ഞീടുന്നു=അങ്ങേക്കല്ലാതെ പൂർണ്ണമായറിയാൻ മററാക്കു കഴിയും?

വേദവുംകൊണ്ടു ജലധിയിൽ പോയൊരു=വേദങ്ങളെ അപഹരിച്ചുകൊണ്ടു സമുദ്രത്തിൽ പോയൊളിച്ച; മേദുരനായ=ബലവാനായ; ഹയഗ്രീവനെക്കൊൽവാൻ=ഹയഗ്രീവാസുരനെ വധിക്കാൻ; മത്സ്യമായന്നു ഭവിച്ചതും=മീനായി അവതരിച്ചതും; ആശ്രിതവത്സലനാകുന്ന നാഥ=ഭക്ത

ന്മാരിൽ വാത്സല്യമുള്ള അല്ലയോ ഭഗവൻ; ഭവാനല്ലോ = അങ്ങുതന്നെയാണല്ലൊ.

ക്ഷീരാംബുധിമഥനത്തിന്ന = പാലാഴി കടഞ്ഞപ്പോറം; മന്ദരം = താണുപോയ മന്ദരപർവ്വതത്തെ; നേരെ മുകളിൽ ധരിച്ചതും = ആമയായവതരിച്ച മുതുകിലേററി പൊന്തിച്ചതും; നീയല്ലോ = അങ്ങുതന്നെയാണല്ലൊ.

ഉർവ്വിയുംകൊണ്ട് = ഭൂമിയെ ചുരുട്ടിയെടുത്തുകൊണ്ടു്; രസാതലം പുക്കോരു = പാതാളത്തിൽ പോയൊളിച്ച; ഗർവ്വിതനായ = അഹങ്കാരിയായ; ഹിരണ്യാക്ഷനെ = ഹിരണ്യാക്ഷനെന്ന അസുരനെ; തദാ ഘോണിയായ് = ഉടൻ പന്നിയായവതരിച്ച്, ചെന്നവൻതന്നെ വധിച്ചുടൻ = പാതാളത്തിലെത്തി കണ്ടു പിടിച്ചു വധിച്ച്; ക്ഷോണിയെ = ഭൂമിയെ; തേററമേൽ പൊങ്ങിച്ചതും = തേററകൊണ്ടു പൊക്കി യഥാസ്ഥാനത്തു കൊണ്ടെത്തിച്ചത്; ഭവാൻ = അങ്ങുതന്നെയാണ്.

ഇന്നു നരസിംഹ........ദൈവമേ! ഇപ്പോറം നരസിംഹമായവതരിച്ചതും പ്രഹ്ലാദനായ എന്നെ, പിതാവായ ഹിരണ്യകശിപുവിൽനിന്നും രക്ഷിക്കാനായിട്ടുതന്നെ.

അന്നന്നിവണ്ണം.... ലോകത്തിങ്കൽ = അപ്പോഴപ്പോറം ഇതുപോലെ ലോകത്തിന്ന വന്നുചേരുന്ന ആപത്തു് ഒന്നും വിടാതെ ഒഴിച്ചു മാററി ലോകരക്ഷ ചെയ്യാൻ, ഇതുപോലെ കാരുണ്യമുള്ളവർ മൂന്നുലോകത്തിലും വേറെയാരാണുള്ളത്? നാഥ, പ്രസീദ മേ = പ്രഭോ, എന്നിൽ പ്രസാദിച്ചാലും.

ത്വത്പാദപങ്കേരുഹം = അങ്ങയുടെ പാദപത്മം; കേവലം = മാത്രം; എപ്പോഴും മമ ഉരംപൂവിൽ = സദാ എൻെറ ഹൃദയത്തിൽ; വാഴ്ക = വിളങ്ങാനിട വരണം; ധരാപതേ, മംഗലമൂർത്തേ = ഭൂമീവല്ലഭനായ അല്ലയോ മംഗളസ്വരൂപ; തേ നമഃ = അങ്ങേക്കു നമസ്കാരം; നമോ നമഃ = നമസ്കാരം; നമസ്കാരം; ശാർങ്ഗപാണേ = ശാർങ്ഗമെന്ന വില്ലു് കയ്യിലേന്തിയ ഭഗവൻ; തേ നമഃ തേ നമഃ = അങ്ങേക്കു നമസ്കാരം! അങ്ങേക്കു നമസ്കാരം; തേ (നമഃ) അസ്തു = വീണ്ടും അങ്ങേയ്ക്കു നമസ്കാരം ഭവിക്കട്ടെ.

സച്ചിന്മയായ തേ നമഃ = ഉണ്മയും ബോധവും സ്വരൂപമായിട്ടുള്ള ഭഗവൻ, അങ്ങേയ്ക്കു നമസ്കാരം; നമഃനമഃ = നമസ്കാരം നമസ്കാരം; വിശ്വവന്ദ്യായ തേ നമഃ = ലോകത്തിന്ന മുഴുവൻ പൂജ്യനായ ഭഗവൻ, അങ്ങേക്കു നമസ്കാരം; സത്യസ്വരൂപായ = ഒരിക്കലും മാററമില്ലാത്ത സ്വരൂപത്തോടു കൂടിയ ഭഗവാനു; നിത്യം നമോനമഃ = എപ്പോഴും നമസ്കാരം, നിത്യായ = നാശമില്ലാത്തവനും; നിഷ്കിഞ്ചനാർത്ഥായ = ഒന്നുമില്ലാത്തവരുടെ സമ്പത്തുമായ; തേ = അങ്ങേക്ക്; നമഃ = നമസ്കാരം; വേദാന്തവേദ്യായ = വേദാന്തശാസ്ത്രത്തിലൂടെ അറിയപ്പെടാവുന്നവനും; വിഷ്ണവേ = സർവ്വവ്യാപിയുമായ; തേ നമഃ = അങ്ങേക്കു നമസ്കാരം; വേദസ്വരൂപായ = ജ്ഞാനസ്വരൂപനായ; തേ നിത്യം നമഃ അസ്തു = അങ്ങേയ്ക്കു്സദാ നമസ്കാരം ഭവിക്കുമാറാകട്ടെ.]

പ്രഹ്ലാദസ്തുതി വ്യാഖ്യാനം

സമാപ്തം

# ത്രിപുരദഹനം

"പണ്ടു ദേവാസുരയുദ്ധമുണ്ടായനാൾ
കണ്ടുരായ്ത്തോററാരസുരരത്തുകാലം
ചെന്നു മയനെയപേക്ഷിച്ചിതന്നേര-
മന്നമയന്മഹാമായയാലാരുമേ
കാണാതെ വൈമാനതുല്യമസുരകൾ
മാനസചിന്തയെപ്പോലെ നടന്നിടും
ദിവ്യപുരം സുവർണ്ണത്താൽ രജതത്താൽ
മൂന്നാമതാമിരുമ്പാലതും നൽകിനാൻ.
ആയതിലേറി നടന്നാരസുരരും
മായയാ യുദ്ധത്തിലോടി ദേവാന്വയം,
നില്ക്കരുതാതെ വിരിഞ്ചനമൊന്നിച്ചു
മുക്കണ്ണനുരുമ്മുകുന്ദൻതാനുമായ്ക്കൂടി
എന്തിനി വേണ്ടതെന്നോർത്തു സംഭാവിച്ചു
അന്തകാരാതിയോടെന്തെന്നു കേട്ടപ്പോൾ
എല്ലാം നിനച്ചു പരമേശനും ചൊന്നാൻ.
"കൊല്ലുവൻ ഞാൻ ദനുജന്മാരെ വേഗ"മെ-
ന്നുല്ലാസമോടുടൻ വില്ലും ധരിച്ചു വൈ-
മല്യമാമസ്ത്രശസ്ത്രങ്ങൾ വർഷിച്ചുതേ.
സൂര്യരശ്മിപ്രായമസ്ത്രങ്ങളേല്ക്കയാൽ
പാരം പരവശപ്പെട്ടസുരാന്വയം
ചെന്നു മയനെശ്ശരണംഗമിച്ചിത-
ങ്ങന്നേരമാശു മയൻ മായയാലൊരു
നിർമ്മലമായമൃതതടാകത്തെയും
തന്മായയാ തീർത്തദൃശ്യമരികൾക്ക-
മാരുമേ വന്നു കടക്കാതിരിപ്പാനും
പാരമുറപ്പിച്ചു കാക്കമസുരരും
ചത്തോരസുരരെയൊക്കെ മായാജലേ
താഴ്ത്തീടുമപ്പോൾ കഠിനശരീരരായ്
മേഘഗംഭീരേണ ശബ്ദിച്ചു മിന്നൽപോ-
ലാഘോഷമോടു വന്നാഹവം ചെയ്തിതു.
കണ്ടു ശിവനു സന്തോഷം കുറഞ്ഞതു-
കണ്ടു മുകുന്ദൻ വിരവോടു മായയാ
താനൊരു ഗോത്രപവുംപൂണ്ടു പത്മജൻ-
താനൊരു ഗോവത്സമായും പുറപ്പെട്ടു
ചെന്നു മയൻെറ മായാജലവാപിയിൽ
നിന്നുജലപാനവും തുടങ്ങീടിനാർ.

---

വൈമാനതുല്യം=വിമാനസഞ്ചാരിയെന്നപോലെ. ആഹവം=യുദ്ധം.

നാരായണൻതൻെറ മായാബലത്തിനാൽ
വൈരികളായോരസുരജനത്തിനു
ബുദ്ധിയില്ലാതെ മോഹിച്ചു നിന്നീടിനാ-
രസ്സുമയം ജലമപ്പശ്ശു സൂനവു-
മൊത്തു കുടിച്ചുറുത്തിങ്ങു പോന്നൻപോടു
യുദ്ധവും കണ്ടുനിന്നീടിനാർ മോദേന.
എന്നതുനേരമസുരവരന്മാരും
ഖിന്നതയോടമ്മയനോടവസ്ഥകം
ചെന്നറിയിച്ചോരുനേരം മയൻ ചൊന്നാൻ;
''ഇന്നിതു ദൈവമതമെന്നു തേറുവിൻ.''
കോപിച്ചു ശങ്കരൻ തത്തപോവൈഭവാൽ
പാപികളായോരസുരജനത്തെയും
മൂന്നു പുരത്തെയും നേത്രാഗ്നികൊണ്ടുടൻ
നന്നായ് ദഹിപ്പിച്ചിതീശനാമീശ്വരൻ
അന്നു ത്രിപുരാരിയെന്ന നാമത്തെയും
വന്ദിച്ചു വാഴ്ത്തിസ്സുതിച്ചിതെല്ലാവരും.
പിന്നെയവരവർ തന്നിലയങ്ങളിൽ
ചെന്നു സുഖിച്ചു വസിച്ചാരമരരും.
ചിന്മയൻ ദൈത്യാരിതൻ മഹാമായകരം
നമ്മാലവർണ്യമെന്നേ പറയാവിതും.''
ഏവം ത്രിപുരസംഹാരം കഴിപ്പിച്ചു
കേവലനെന്നു കേട്ടോരു നരോത്തമൻ
ചോദിച്ചു പിന്നെ വർണ്ണാശ്രമധർമ്മത്തെ;
മോദമോടെല്ലാമരുളചെയ്തു മാമുനി.

## വർണ്ണാശ്രമധർമ്മം

''മുന്നം ബദര്യാശ്രമത്തിൽ ഞാൻ ചെന്നിട്ടു
വന്ദിച്ചു നാരായണനോടിതുപോലെ
ചോദിച്ചനേരമെനിക്കു നാരായണൻ
മോദാലരുളംചെയ്തപോലെ ചൊല്ലുന്നു ഞാൻ.
നിർമ്മലൻ വർണ്ണാശ്രമസ്ഥിതികൊണ്ടിഹ
നിർമ്മലാത്മാഭഗവാൻ പ്രസാദിക്കുന്നു.
സർവ്വജനത്തിനും വേണ്ടുന്നതു മുമ്പിൽ
സർവ്വപ്രധാനമാകുന്ന സത്യം, ദയാ
പിന്നെത്തപസ്സും ശൗചം തിതിക്ഷാ, തഥാ-
നന്നായ് ശമവും, ദമവുമുണ്ടാകണം
നല്ലോരഹിംസ, ത്യാഗം, ബ്രഹ്മചര്യവും,
നല്ല സ്വാദ്ധ്യായവു, മാർജ്ജവം, സന്തോഷം,

---

തിതിക്ഷ = ക്ഷമ. ആർജ്ജവം. = ഋജുവായിരിക്കുന്ന അവസ്ഥ; അകൃത്രിമത്വം.

സാമ്യദൃക്, സേവന, മദ്വൈതവാഞ്ഛയും,
ആത്മവിചാര, മൗനം, ജന്തുഷു ദയാ
അന്നദാനേച്ഛയാത്മ, ദേവതാബുദ്ധി
നന്നായ് ശ്രവണവും കീർത്തനമെന്നിവ
തന്നുള്ളിലോൎക്കയും സജ്ജനസംഗമ-
മന്യൂനമായിങ്ങു സാധിച്ചുകൊൾകയും
യജ്ഞവും വന്ദനം നല്ല സഖിത്വവും
വിജ്ഞാനികളിൽ ദാസ്യം ബ്രഹ്മണ്യർപ്പണം;
ഇങ്ങനെ മുപ്പതു വൃത്തി മനുഷ്യൎക്കു
മംഗലാത്മാ ഭഗവൽപ്രസാദത്തിനു
കാരണമെന്നു ധരിക്ക മഹാമതേ!
ആരണൎക്കിച്ചൊന്നതേററവുമുത്തമം.
മന്ത്രസംസ്കാരവും സദ്ദ്വിജത്വം പിന്നെ
അന്തരമെന്നിയേ വൈദികവൃത്തിയും
യാഗവും സല്ക്കർമ്മവുമിവ ബ്രാഹ്മണ-
രായവൎക്കെല്ലാരു വൃത്തിയാകുന്നതും;
പിന്നെ വിചിത്രകഥനമുഞ്ഛവൃത്തി
നന്നായനുഗ്രഹിച്ചീടുകയെന്നതും.
വ്യാജമസത്യമാം വാണിഭം നായാട്ടും
നീചാശ്രയം രാജസേവാ, ജനനിന്ദ
ആചരിച്ചീടരുതു ദ്വിജജാതികൾ.
വേദപ്രകാരം നൃപൻ ദേവനെന്നതും,
മോദം ശമം ദമം ശൗചം ക്ഷമ തപ-
സ്സാൎജ്ജവം ജ്ഞാനം ദയാപ്യച്യുതാത്മനാ
നിൎജ്ജരപൂജ, സത്യം, വിപ്രലക്ഷണം.
ശൗര്യ, വീര്യം, ധൃതി, തേജസ്സു, ത്യാഗവു-
മിന്ദ്രിയനിഗ്രഹമാത്മജയം ക്ഷമാ,
ബ്രഹ്മണ്യതാ, പ്രസാദം, രക്ഷയെന്നിവ
സമ്മതം ക്ഷത്രിയലക്ഷണമീവക.
ദേവഗുൎവ്വച്യുതേ ഭക്തി ത്രിവൎഗ്ഗസ-
ന്തോഷമാസ്തിക്യമുദ്യോഗം നിപുണതാ
വൈശ്യനുടെ ലക്ഷണമിവയൊക്കെയും.
വന്ദനം, ശൗചവും, സ്വാമിസേവാ, പിന്നെ
മന്ത്രമില്ലാതെ സല്ക്കർമ്മങ്ങൾ, സത്യവും

ജന്തുഷു = ജീവികളിൽ. ബ്രഹ്മണ്യർപ്പണം = ഈശ്വരനിൽ (ബ്രഹ്മത്തിൽ) അർപ്പണം ചെയ്യൽ. ആരണർ = ബ്രാഹ്മണർ. ഉഞ്ഛവൃത്തി = തറയിൽ വീണു കിടക്കുന്ന ധാന്യം പെറുക്കിയെടുത്തു് അതുകൊണ്ടുള്ള ഉപജീവനം. വാണിഭം = കച്ചവടം. നിൎജ്ജരപൂജ = ദേവപൂജ. ധൃതി = ധൈര്യം. ദേവഗുൎവ്വച്യുതേ = ദേവന്മാരിലും ഗുരുവിങ്കലും വിഷ്ണുവിലും.

അന്തരാ ഭക്തി കളവു കൂടാതെയും
ഗോരക്ഷയും, കൃഷി, വാണിഭ, മീവക
നേരോടെ ചെയ്ക ശൂദ്രന്നിവ ലക്ഷണം.
പത്തനരക്ഷണാലംകരണങ്ങളും
നിത്യമുപകരണത്തോടു വാഴക
ഭർത്തൃവ്രതം വണക്കമെടക്കം സത്യം
മിത്ഥ്യാവാക്കെന്യേ പ്രേമം ഭർത്തൃശുശ്രൂഷാ
സന്തോഷവും ശ്രദ്ധയുത്തമസാമർത്ഥ്യ-
മുത്തമധർമ്മവും ജ്ഞാനവും സത്യമായ്
മോദവാക്കും ഭൂമിയായ്കയും ശുദ്ധിയും
ഖേദമെന്യേ സ്നിഗ്ദ്ധതയുമയോഗ്യരാം-
പുരുഷന്മാരെ പരിഗ്രഹിയായ്കയും,
നാരായണസമൻ ഭർത്താവിതെന്നതും
ചിത്തേയിവണ്ണമുള്ളോരു തരുണിമാർ
മുക്തി ചേരുമെന്നു ചൊല്ലുന്നു വേദവും.
സങ്കരജാതികൾക്കുള്ള ക്രമംചൊല്ലാം
പങ്കമെന്യേ തത്തജ്ജാത്യാചാരങ്ങളും,
ചെയ്കയും ബ്രാഹ്മണരോടുള്ള ചേർച്ചയും,
ചെയ്യരുതേ, സ്തേയവും, മസത്യങ്ങളും;
മംഗലവണ്ണേന നിർഗ്ഗുണഭക്തരായ്
മംഗലഭക്തിയും വന്നുകൂടുന്നതും;
ബ്രഹ്മചര്യത്തിനായ് ചെന്നു ഗുരുകുലേ
നിർമ്മലഭക്തനായ് സൽഗ്ഗുരുവന്ദ്യനായ്
അല്പനഹമെന്നും ഭൃത്യനായ് ശാന്തനായ്
ഉൾപ്പൂവിലേററവും സൽഗ്ഗുരുബന്ധുവായ്
സന്ധ്യകളിൽ ഗുരുവഹ്ന്യാഗ്നിഭൂസുര-
വൃന്ദേശ്വരരെയും വന്ദിച്ചു ബ്രഹ്മോഹ-
മെന്നു നിനച്ചു ജപംചെയ്തു വേദങ്ങൾ
നന്നായ്പഠിച്ചുകൊണ്ടീടു സ്വാദ്ധ്യായവാൻ,
വന്ദനംചെയ്തു പാദാദ്യന്തവും ഗുരു
തന്നെയും സജ്ജനമായുള്ളവരെയും
വസ്ത്രാജിനദണ്ഡു മേഖലയും ജട
എത്രയും നല്ല കമണ്ഡലു ദർഭയും
നന്നായ്ധരിച്ചുദയാസ്തമയങ്ങളിൽ
ചെന്നു തൻ ഭിക്ഷയെടുത്തു ഗുരുവിനെ
വന്ദിച്ചു പൂജിച്ചു സൽഗ്ഗുരോരാജ്ഞയാ
നന്നായിത്താന്മിതഭുക്കായ് ഭുജിക്കയും,

---

പത്തനം = വീട്, സ്നിഗ്ദ്ധത = സ്നേഹമുള്ള അവസ്ഥ. പരിഗ്രഹിയായ്ക = സ്വീകരിക്കാതിരിക്ക. സങ്കരജാതികൾ = നീചജാതികൾ. സ്തേയം = മോഷണം.

നന്നായ്‌ സുശീലനായ്‌ നല്ലാർമണികളെ
മുന്നിലും കാണാതെ തൽകഥയോൎക്കാതെ
വാണീടവേണ;മല്ലാഞ്ഞിലാജ്യഘടം
കാണികഷണമഗ്നി വെല്ലുംകണക്കിനെ
ബ്രഹ്മചര്യവ്രതംതന്നെ തരുണിമാർ
കല്മഷം ചേൎത്തു ജയിക്കുമേ കാണുകിൽ.
അംബ കൂടെ വസിച്ചീടും ഗൃഹത്തിങ്കൽ
ബ്രഹ്മചാരി വസിച്ചീടരുതെന്നത്രേ.
രോമനഖങ്ങളറുക്കരുതങ്ങഭി–
രാമമായ്‌ കണ്ണിൽ മഷിയെഴുതീടൊലാ.
അഭ്യംഗവും, നാരിമാർവിലേഖാമിഷ
മദ്യസംഭാവ, മിവ കഴിച്ചീടൊലാ.
ഗന്ധമാല്യാനു വിലേപനാലംകൃത
ബന്ധനം ചെയ്യൊലാ മുഖ്യവ്രതമതിൽ.
ഈശ്വരൻ സൎവ്വഗനെന്നു നിനസ്സുയും
വിശ്വത്തിലെല്ലാജനത്തിനും വേണമേ.
ഇങ്ങനെ വാണു വേദങ്ങളുപനിഷ–
ത്തിങ്ങുവേണ്ടുന്നവ ശീലിക്കവേണമേ;
പിന്നെഗ്ഗുരുവിന്നഭീഷ്ടമാം ദക്ഷിണ
നന്നാസ്സുഴിക്കയും വേണം ഗുരുഭക്ത്യാ.
ബ്രഹ്മചര്യത്തിൽനിന്നന്യേ മൂന്നാശ്രമം
തന്നിലേതിച്ചുയെന്നാലതിലാകിലാം.
നാലാശ്രമങ്ങളിലേതിലിരിക്കിലും
നാലുവേദപ്പൊരുളായ മഹാവിഷ്ണു
ഉള്ളും പുറവും സദാ പരിപൂൎണ്ണമെ–
ന്നുള്ളിൽക്കരുതി വാണീടണമേവരും.
നാലാശ്രമങ്ങളും ജ്ഞാനം ലഭിച്ചിട്ടു
നാലാം പുരുഷാൎത്ഥ മോക്ഷം ലഭിക്കുന്നു.
വാനപ്രസ്ഥനൃഷിലോകം ഗമിച്ചീടും
താനേ പഴുത്തവ താനേ മുളച്ചവ
ഭക്ഷിക്കയല്ലാതെ കാർഷപകങ്ങളും
ഭക്ഷിക്കരുതഗ്നിപകങ്ങളുമൊന്നും.
വന്യങ്ങളാലേ, ചരു പുരോഡാശവും
വഹ്നിയിൽ ഹോമിക്കവേണം വിധിപോലെ.
നന്നല്ലിരുന്നു പഴയവയൊന്നുമേ
അന്നാദിയുന്നയിക്കേണം നവം നവം
അഗ്നിപ്രയോജനത്തിന്നു ഗൃഹകളും
വിഘ്നമെന്യേ പൎണ്ണശാലയുമാകിലാം;

---

കാൎഷപകങ്ങൾ = കൃഷിചെയ്തുണ്ടാകുന്ന ഫലങ്ങൾ.

നീഹാര വാത വർഷാതപങ്ങൾ സഹി-
ച്ചാകുലഹീനമിരുന്നീടുകവേണം.
ഇന്ദ്രിയനിഗ്രഹം വേണം, ജടപൂണ്ടു
സംന്യസ്തനായ്, നഖരോമമറുക്കൊലാ.
ദണ്ഡും കമണ്ഡലുവെന്നിവ കൈക്കൊണ്ടു
ദണ്ഡമെന്യേയേക വത്സരം നാലുമാം
അഷ്ടമോദ്വാദശവത്സരമെങ്കിലും
പൃഷ്ടമോദത്തോടനാമയമാണ്ടോൾക.
വിഘ്നമെന്യേയഗ്നിയാത്മാവിലപ്പിച്ചു
ഇന്ദ്രിയജാലമിവററിന്നധിഷ്ഠാനം
നിന്നിരിക്കുന്ന ദൈവികത്തിലർപ്പിച്ചു,
ദൈവികഭൂതജാലത്തെ ക്ഷേത്രജ്ഞനാം
കേവലാത്മാവിൽ സമർപ്പിച്ചു നിശ്ചല-
ജ്ഞാനയോഗാഗ്നിയിൽ ദേഹം ദഹിപ്പിച്ചു
ധ്യാനിച്ചു കൗപീനദണ്ഡാദിയൊക്കെയും
ത്യക്ത്വാ മഹീതലേ ഗ്രാമാദിദിക്കിലു-
മൊക്കെ നടക്കയും വേണം ഭയംവിനാ.
ദുസ്സുക്‌ഹീനനായ്‌വായുബുഭുക്ഷനായ്
സത്സംഗിയായാത്മപക്ഷാശ്രിതനായി
പുസ്തകാഭ്യാസ ശയന വ്യാഖ്യാനവു-
മിത്ഥം സമസ്തമാരംഭമെത്തും വിട്ടു
ശാന്തനായ് വ്യക്തമവ്യക്തസ്വരൂപനായ്.
ശാന്തജള ബധിരാന്ധമൂകൈസ്സമം
ബുദ്ധിമാനായി നടക്കയും വേണമേ;
സിദ്ധമിതിന്നൊരുദാഹരണം കേൾക്ക;
പണ്ടു പ്രഹ്ലാദനും ഭൃത്യരോടൊന്നിച്ചു
തെണ്ടി നടന്നുപോയ് സഹ്യാചലസീമ്നി
മുഖ്യയാം കാവേരി തീരേ നടക്കുമ്പോൾ
മുഖ്യനായീടുമജാഗരമാമുനി-
തന്നെയും കണ്ടു നിനച്ചു ദൈത്യാധിപ-
''നിന്നിവനേററം പ്രസന്നൻ തപോനിധി
ദീർഘകായൻ മഹാദീപ്യമാനാനനൻ
ദീർഘബാഹു മഹാധന്യൻ നിരാഹാരി;
വർണ്ണാശ്രമംകൊണ്ടറിഞ്ഞുകൂടാതവൻ;
വർണ്ണാശ്രമത്തെ ത്യജിപ്പവൻ നിർണ്ണയം.''
ഏവം നിനച്ചു മഹാവിഷ്ണുഭക്തനാം
ദേവാരിവംശജൻ പ്രഹ്ലാദനും ഭക്ത്യാ
വന്ദിച്ചു പൂജിച്ചു ചോദിച്ചു മാമുനി-

---

വായുബുഭുക്ഷൻ=വായുവിനെ ഭക്ഷിക്കുന്നവൻ.

തന്നോടു മാധുര്യവാചാ വഴിപോലെ:
“ധന്യനായോരേ! ധനം ധാന്യമാദിയാൽ
മന്നിടംതന്നിൽ സുഖിക്കുന്നു സർവ്വരും
ധാന്യവും വിത്തവുമൊന്നുമില്ലാതെയും
ധന്യനിധികളെപ്പോലെ മഹാസുഖീ;
നിന്നുടെ ദേഹസുഖ ഗുണമോക്കുമ്പോൾ
മന്നിലുള്ളോക്കു സുഖഹേതുവും ഭവാൻ;
നന്നായ് വിചാരിച്ചു നോക്കുന്ന നേരത്തു
വന്ദ്യനാം നീയഭോക്താവു നിരാഹാരി;
ഇങ്ങനെയുള്ള ഭവാൻ സുഖിച്ചീടുന്ന–
തെങ്ങനെ ഭോഗങ്ങൾകൊണ്ടെന്നു ചൊല്ലുക.”
എന്നു ചോദിച്ചതു കേട്ടു മഹാമുനി
വന്ന സന്തോഷാമൃതത്തെപ്പൊഴിച്ചുടൻ
നന്ദിച്ചു ചൊല്ലിനാൻ കേൾക്ക വിഷ്ണുപ്രിയ!
“മാനുഷക്കിച്ഛാ സംസാര വിമോചനം
ജ്ഞാനവും ഭക്തിയുംകൊണ്ടു വരുന്നതേ.
സാക്ഷാൽ ഭഗവാൻ പരാപരനവ്യയൻ
മോക്ഷദൻ ജ്ഞാനികൾതന്റെ ഹൃദയത്തിൽ
നിന്നു ശോഭിച്ചിടും സൂര്യനെപ്പോലവേ
നിന്നൊരജ്ഞാനാന്ധകാരം കളയുന്നോൻ;
മുന്നമേ ഞാൻ കേട്ടപോലെ ദൈത്യാധിപ!
നിന്നോടു ചൊല്ലുവൻ; പാത്രമല്ലോ ഭവാൻ.
ജന്മഭോഗേച്ഛയാലോരോ തരങ്ങളിൽ
ജന്മമെടുത്തു ഭോഗങ്ങൾ ഭുജിച്ചീടും
തൃപ്തിവരാതെയനേകജന്മം മമ
പ്രാപ്തമായല്ലോയി മഹാവിഷ്ണുമായയാ
പ്രാപ്തമായിപ്പോളിഹ മനുജന്മവും;
മർത്ത്യജന്മത്തിന്റെ താഴെയുള്ളോക്കിഹ
ചിത്തേ സുരലോകജന്മമായ് തോന്നുമേ;
ഐഹിക പാരത്രികത്തിന്നു ഹേതുവാം
ദേഹമിതു നരജന്മമറികെടോ!
സൽകർമ്മങ്ങളുമാത്മസുഖത്തിനായ്
നിർവഹിക്കുന്നു സകല ജനങ്ങളും.
നിർമ്മലകർമ്മങ്ങൾ മററു കർമ്മങ്ങളും
ജന്മികൾചെയ്തുപോരുന്നു നിർവൃത്യർത്ഥം.
ആയതുകൊണ്ടു ഞാൻ കർമ്മനിവൃത്തനായ്
ചേതനാത്മാ സുഖം പൂണ്ടിരിക്കുന്നതേ.

---

അഭോക്താവ് = ഭക്ഷണം കഴിക്കാത്തവൻ. ജന്മഭോഗേച്ഛയാ = ജന്മസുഖത്തിലുള്ള ആഗ്രഹംകൊണ്ട്. നിർവൃത്യർത്ഥം = മോക്ഷലാഭത്തിനായി.

കർമ്മനിവൃത്തിയാകുന്നതാത്മസുഖം
കർമ്മസുഖങ്ങരം മനോഭ്രമം സ്വപ്നവൽ
സ്വപ്നതുല്യങ്ങളാം കാമസുഖേച്ഛയാൽ
മഗ്നനാലെല്ലാമറിയാതെയാത്മസുഖം.
ഏററം ക്ഷണികം വിഷയകർമ്മസുഖ-
മൂററുറവോടത്ര സത്തായ്സുഖിപ്പതു
നിത്യമല്ലാതെ സുഖസിദ്ധി കൈവരാ.
മിഥ്യയാകും മൃഗതൃഷ്ണാജലമെന്നു
നിശ്ചയിച്ചായതു ചെന്നു കുടിപ്പതി-
നിച്ഛിച്ചുവാഴും മൃഗങ്ങരംപോലെ ഭ്രമം,
ദൈവവശാൽ വന്ന ദേഹമിതുകൊണ്ടു
ദൈവഭജനമായ്ക്കർമ്മങ്ങളെയെല്ലാം
നിർവ്വിഷയാത്മസുഖം ഭുജിച്ചീടുവാൻ
നിർവ്വഹിക്കുന്നു സമസ്തജനങ്ങളും
ആത്മികദൈവികഭൗതികതാപത്തി-
ലാത്മഭാവപ്പെട്ടിരിക്കുന്ന മർത്ത്യൻെറ
അർത്ഥപുത്രാദി സമസ്തങ്ങളെക്കൊണ്ടും
അർത്ഥമെന്തൊന്നെന്നു ചിന്തിച്ചിരിപ്പു ഞാൻ.
ഇന്ദ്രിയനിഗ്രഹമന്യരാഗാദിയാൽ
ഛന്നലോഭം നിദ്രപോലും ഭജിക്കാതെ
സർവ്വദാ സന്ദേഹവുമവിശ്വാസവും
സർവ്വദാ ദുഃഖമേയുള്ളു ധനികരംക്കു.
രാജചോരാഗ്നി സ്വജനപശുപക്ഷി
യാചകകാലഭേദാദികരം തന്നാലും
പ്രാണനെക്കാളും പ്രിയമർത്ഥമായതു-
മൂലമനേകമനർത്ഥം നരന്മാക്കും;
ആകയാൽ പ്രാണാർത്ഥമെല്ലാമുപേക്ഷിച്ചു
ബോധികളായ വിദ്വാന്മാർ വസിക്കുന്നു.
വണ്ടു പെരുമ്പാമ്പു രണ്ടുപേർതന്നെയും
കണ്ടവർവൃത്തിയും ജ്ഞാനികരംവൃത്തിയും
ചിത്തേ വിചാരിച്ചെനിക്കു വൈരാഗ്യവു-
മിത്തരം വന്നിതവർ മമ സൽഗ്ഗുരു.
പുഷ്പത്തിലുള്ള മധു, മധുപനെടു-
ത്തുരംപ്രേമമോടന്യപുഷ്പത്തിൽവെച്ചിട്ടു
ഒക്കെയുംകൂട്ടി ഭുജിക്കാമതെന്നോർത്തു
വെക്കമേ മററന്യപുഷ്പേ ഗമിച്ചീടു-

---

സ്വപ്നവൽ=സ്വപ്നംപോലെ. മിഥ്യ=ഉണ്മയെന്നു് വ്യാജമായി തോന്നിക്കുന്നതു്. പ്രാണാർത്ഥം=ജീവനുവേണ്ടി. ബോധികരം=ആത്മജ്ഞാനികരം. മധുപൻ=വണ്ടു്.

മപ്പൊഴുതന്യമധുപൻ വിരവോടു-
മുടംപ്രേമമോടുണ്ടു പോകും മധുവിനെ.
ഇത്തരംപോലെ മനുഷ്യരെല്ലാവരും
വിത്താദികരം പ്രയാസപ്പെട്ടു നേടി വ-
ച്ചന്യജനം പറിച്ചീടും പലവഴി,
പിന്നെയുംദുഃഖിക്കതന്നേ ഫലം നൃണാം.
എന്നതുപോലെ പ്രവൃത്തിയാത്മസുഖം
വന്നീടുവാൻ പല യത്നങ്ങരം ചെയ്യുന്നു.
അജ്ഞാനമൂലം സുഖമറിയായ്കയാൽ
വിജ്ഞാനമെന്യേ പ്രയത്നപ്പെടുന്നിതു.
ആയതുകൊണ്ടു ഭോഗാർത്ഥപ്രയത്നങ്ങരം
ചെയ്കതു പോരും നിവൃത്തിയാത്മസുഖം
വൃത്തിപ്രവൃത്തിയാൽ രക്ഷിക്കവേണ്ടതി-
നെത്തുവാനല്ലതെത്തും പോകയില്ലവ.
ഭീമമാകും പെരുമ്പാമ്പു കിടക്കുന്നി-
താമോദമോടു ഭോഗങ്ങരം ഭുജിക്കുന്നു
അല്പമായും ബഹുവായും ദിവാനിശ-
മെപ്പൊഴെന്നാലുമവമാനമാനേന
ഏതുപ്രകാരത്തിലെങ്കിലതൊക്കെയു-
മുടംപ്രേമമോടു സുഖിച്ചു വസിക്കുന്നു.
പട്ടു, മരവിരി, തോലോടു, വസ്ത്രങ്ങരം
ഇഷ്ടമേതെങ്കിലും കിട്ടിയാൽ സൗഖ്യമാം;
പ്രാസാദമെത്തമേലൊട്ടു നിലത്തുമാം:
വാസാദി ഭസ്മത്തിലാവും കുശയിലും
സ്നാനവിഭൂഷണാലങ്കാരമായ്ക്കൊണ്ടു
മാനമോടേ രഥയാനമോരോന്നിലും
ഒത്തുനടന്നു, മീവണ്ണമോരോതരം.
പുഷ്ടമോദം നമസ്കാരം തിരസ്കാരം
നിന്ദാസ്തുതികളിവയൊന്നുമില്ലാത-
തെന്നേരവും പരമാത്മാവിലൈക്യത്തെ
ഇച്ഛിച്ചുപോരുന്നു, ഭേദമുദിക്കുമ്പോ-
ളിച്ഛാദിസർവ്വവും മാനസേയർപ്പിച്ചു
ഈശൻ വിരാട്ടിങ്കൽ ഹോമിപ്പതു മനം
വൈകാരികനാം വിരാട്ടിനെ മായയിൽ
വൈകാരമായയേയാത്മാനുഭൂതിയിൽ
ഹോമിച്ചു, കായാദ്യലങ്കാരമൊക്കവെ
ഹോമിച്ചു നിർഗ്ഗുണാത്മാവിൽ സമസ്തവും,
നിർഗ്ഗുണാതീതമായുള്ള സുഖത്തോടു

---

കായാദി = ശരീരം തുടങ്ങിയവ.

നിർഗ്ഗമിക്കുന്ന സുഖാത്മാവതായി ഞാൻ.
ഏത്രയും ശുദ്ധം മമ സുഖമാമിതു-
മുക്തമായീ ഭവാൻതന്നോടിതൊക്കെയും.
ഭക്തപ്രവരരിൽ മുമ്പനല്ലോ ഭവാൻ
മുക്തിസുഖത്തിൽ പരമില്ല മററൊന്നും.''
ഇത്തരം മാമുനി ചൊന്നതു കേരംക്കയാൽ
ഭക്തനാം പ്രഹ്ലാദനാനന്ദചിത്തനായ്
വന്ദിച്ചു പൂജിച്ചു മാമുനിതന്നെയും
നന്നായ്ത്തൊഴുതമാത്യന്മാരുമായ്‌വന്നു
ധന്യനാം കായാധവനന്മതിസുഖം
തന്നുടെ മന്ദിരംപുക്കു വസിച്ചിതു.
''കർമ്മികളായിട്ടിരിക്കും ഗൃഹസ്ഥർക്കും
നിർമ്മലഭക്തി വരുവാനരുരംചെയ്ക.''
എന്നതു കേട്ടു പറഞ്ഞു മുനീന്ദ്രനും
മന്നവനായ ധർമ്മാത്മജനോടിദം:
''നല്ലകർമ്മങ്ങരം ചെയ്യെല്ലാം ഭഗവാങ്കൽ
നല്ലവണ്ണം സമർപ്പിക്ക ഗൃഹസ്ഥന്മാർ.
സജ്ജനഭക്തനായീശ്വരസല്ക്കഥ
യർജ്ജുനാത്മാ കേരംക്ക കേരംപ്പിക്ക ഭക്തിയും.
പുത്രദാരാദികളത്രാർത്ഥവസ്തുക്കരം
നിത്യമല്ലെന്നറിഞ്ഞാശു വൈരാഗ്യവും
മിത്ഥ്യയായീടും പ്രപഞ്ചം സമസ്തവും
നിത്യനാകും ഭഗവന്മായയാലെന്നും
സൃഷ്ടിസ്ഥിതിലയഹേതുക്കളും പിന്നെ
കഷ്ടശിഷ്ടങ്ങളിഹപരവൈരാഗ്യം
ഇച്ചൊന്നതെല്ലാം ഭഗവൽക്കഥകളെ
ഇച്ഛയാ കേരംക്കിലറിവു ഭവിക്കുന്നു;
സർവ്വകർമ്മങ്ങളും ഭക്ത്യാ ഭഗവാങ്കൽ
ചൊവ്വോടു നന്നായ് സമർപ്പിക്കയും പിന്നെ
ഹോമിക്കുമഗ്നിഭഗവാൻ മുഖമെന്നി-
താമോദമോടു ഞങ്ങരംക്കുള്ള ശക്തിക്കു-
തക്കവാറേ യജ്ഞദാനാദികർമ്മങ്ങരം
ഒക്കെ വിധിപോലെ ചെയ്തു സമപ്പിക്ക;
ബ്രാഹ്മണൻതൻ മുഖം ക്ഷേത്രജ്ഞനാം പര-
മാത്മാവുതൻെറ മുഖമെന്നു കല്പിച്ചും
സവ്മുഖങ്ങളുമീശ്വരനെന്നതും
സവ്വും ക്ഷേത്രജ്ഞനാം പരമാത്മാവു

ഉക്തമായി = പറയപ്പെട്ടു. കർമ്മികരം = കർമ്മം ചെയ്യുന്നവർ. കഷ്ട ശിഷ്ടങ്ങരം = കഷ്ടതയും ശിഷ്ടതയും. തക്കവാറേ = തക്കവിധംതന്നെ.

വേറെയല്ലെന്നു നിനച്ചു കർമ്മങ്ങളും
നേരോടെചെയ്തു സമർപ്പിച്ചുമാത്മനി
പിന്നെ വിശേഷമാസം പക്ഷവും ദിനം
പിന്നെസ്സമയമൃതുവയനങ്ങളും
കാലങ്ങളെന്നിവ നോക്കി വിധിപോലെ
കാലധർമ്മം പരമാത്മങ്കലർപ്പിക്ക;
പുണ്യസമയം വെറുതേ കളയാതെ
പുണ്യകർമ്മങ്ങൾ ഭഗവാങ്കലർപ്പിക്ക;
മുഖ്യകാലം മുഖ്യക്ഷേത്രം ഗിരിനദി
മുഖ്യതീർത്ഥം മുഖ്യരാജ്യം സ്വദേശവും
തന്നുടെ പത്തനം മററും ശുഭസ്ഥലം-
തന്നിലിരുന്നു യജ്ഞങ്ങൾ ചെയ്യേണമേ.
യജ്ഞമനേകവിധമെന്നിരിക്കിലും
യജ്ഞങ്ങളഞ്ചുവിധത്തിലടങ്ങുമേ.
മാനുഷ്യവും പൈത്രഭൗത ദൈവം ബ്രാഹ്മ-
മെന്നിവയഞ്ചിൽ മുഖ്യം ജ്ഞാനയജ്ഞമാം.
ജ്ഞാനയജ്ഞം ബ്രഹ്മയജ്ഞമെന്നാകുന്നു;
ജ്ഞാനേന മുക്തിസിദ്ധ്യർത്ഥം സമസ്തവും.
യജ്ഞങ്ങൾചെയ്തു ഭഗവാങ്കലർപ്പിക്ക
അജ്ഞാനനാശനത്തിന്നതുവേണമേ.
സജ്ജനദർശനമെപ്പോളതുനേരം
യജ്ഞസമയം സകലം ശുഭംതന്നെ
ജ്ഞാനികൾ വാഴും സ്ഥലത്തു സർവ്വക്ഷേത്ര-
നാനാവിശേഷതീർത്ഥങ്ങൾ ഗുണങ്ങളും
ശ്രീഭഗവാനും വിരിഞ്ചൻ ശിവൻ മററു
ദേവാദി മാമുനിമാരുമിരിക്കുമേ.
സർവ്വചരാചരഭൂതാദിയൊക്കെയും
കേവലം ജ്ഞാനിയെന്നോർത്തു ബ്രഹ്മാർപ്പണം
സർവ്വകർമ്മങ്ങളും ചെയ്തു ഗൃഹസ്ഥന്മാർ;
സർവം ഫലമായ്‌വരുമെന്നു നിർണ്ണയം
സർവകർമ്മം മഹാവിഷ്ണുഭഗവാനാൽ;
വിഷ്ണുഭഗവാങ്കലർപ്പിക്കയും ചെയ്തു.
അഗ്ര്യപൂജയ്ക്കു ദേവർഷിബ്രഹ്മർഷിക-
ളഗ്രനും ജ്ഞാനിയിലാത്മാവിലും കൊള്ളാം.
സദ്ഗുരുവിങ്കലും നാനാത്ഥവുമിവ
നിർഗ്ഗുണാത്മാ സർവമെന്നും സമർപ്പിക്ക;
അച്യുതൻതങ്കൽ സമസ്തം സമർപ്പിക്ക;

---

മുക്തിസിദ്ധ്യർത്ഥം = മോക്ഷസിദ്ധിക്കുവേണ്ടി. ബ്രഹ്മാർപ്പണം = പരബ്രഹ്മത്തിൽ സങ്കല്പിച്ചു ചെയ്ക. അഗ്ര്യപൂജ = പ്രധാനപൂജ.

നിശ്ചയം സർവാത്മകനിവന്താനല്ലോ
വൃക്ഷമൂലേ വളം വെള്ളവും ചേക്കിലോ
വൃക്ഷം സമസ്തം തെളിഞ്ഞു സഫലമാം;
ആകയാൽ സജ്ജനപൂർവാർച്ചനത്തിന്റെ
മീതെ മററില്ല സകലം ഫലിക്കുമേ.
മൃച്ഛിലാദ്യപ്രതിമാദിയിൽ പൂജിക്കിൽ
സിദ്ധിക്കയില്ല മുക്തിയൊരുവക്കുമേ;
ഓരോ പ്രതിമയിലർപ്പിപ്പതൊക്കെയും
ഓരോരോ ദേവേശ്വരന്മാരിലാമല്ലോ.
ശ്രാദ്ധകാലേ പശുഹിംസയരുതല്ലോ
ശ്രദ്ധയാ സദ്ഗുരു, തന്റെ സ്വജനങ്ങൾ
എന്നിവരിൽ ഭഗവാങ്കലും ജ്ഞാനികൾ-
തന്നിലുമഗ്നൗ സമർപ്പണംചെയ്കയും;
ഇങ്ങനെ ചെയ്യും ഗൃഹസ്ഥാശ്രമികൾക്കു
മംഗലജ്ഞാനം ലഭിക്കയെന്നീയർത്ഥം.
നാലുയുഗത്തിലും നാലുവിധമായി
കാലാത്മകനെ യജിക്കയും വേണമേ;
ധ്യാനം കൃതയുഗേ, യജ്ഞമാം ത്രേതയിൽ,
പിന്നേതു ദ്വാപരംതന്നിലാമർച്ചനം,
കീർത്തനമല്ലോ കലിയിൽ വേണ്ടുന്നതു,
ആർത്തിവിനാശനസേവകളിങ്ങനെ.
സംന്യാസിതന്നുടെ ധർമ്മം ശമദമ-
മന്യാത്മഭാവം നിനയ്ക്കരുതൊട്ടുമേ;
ജ്ഞാനസമ്പന്നനായ് സർവധർമ്മങ്ങൾതൻ-
ജ്ഞാനമുണ്ടാകയും വേണമേ മുമ്പിനാൽ.
ധർമ്മവിധർമ്മ പരധർമ്മവും പിന്നെ
നന്നായുപധർമ്മശബ്ദവിധർമ്മവും
എന്നിവ നാലിൽ മുന്നേതു ധർമ്മമിതി-
ന്നന്യമായുള്ളതാകുന്നു വിധർമ്മവും.
അന്യവസ്തുക്കളിൽനിന്നു പരന്മാരിൽ-
നിന്നറിയുന്നതാകുന്നു പരധർമ്മം.
തന്നുടെ ബുദ്ധിയാൽ ശാസ്ത്രാർത്ഥജ്ഞാനങ്ങൾ
നന്നായറിയുന്നതാമുപധർമ്മവും.
താൻ പറയുന്നതു സാധിക്കവേണമെ-
ന്നമ്പോടു സിദ്ധാന്തശബ്ദം വിധർമ്മമാം.
ഇങ്ങനെ ധർമ്മങ്ങളെല്ലാമറിഞ്ഞിട്ടു
മംഗലാത്മാവായ് ഭവിക്ക സംന്യാസവാൻ.

---

മൃച്ഛിലാദ്യപ്രതിമാദിയിൽ = മണ്ണ്, കല്ല്, മുതലായവകൊണ്ട് ഉണ്ടാകുന്ന പ്രതിമ തുടങ്ങിയവയിൽ.

ജീവാത്മഭേദം പരമാത്മഭേദവും
കേവലം നന്നായ് വിചാരിച്ചറിഞ്ഞിട്ടു
നിർഗ്ഗുണാത്മാവിങ്കലൈക്യം മനസ്സിന-
ങ്ങെപ്പൊഴുമംഗീകരിച്ചിരുന്നീടണം.
ത്രുഷ്ണാത്രിഗുണമയങ്ങളാമേഷണം
വിഷ്ണുഭക്ത്യാ കളയുന്നു വിദ്വജ്ജനം.
നാരായണഭക്തിയില്ലാതവരുടെ
വൈരാഗ്യസർവ്വകർമ്മങ്ങളും നിഷ്ഫലം.
ആനയ്ക്കു സ്നാനത്തിനാലെന്തു ശുദ്ധിയും?
സ്നാനസുഖം പാംസുകൊണ്ടേ വരൂ ദൃഢം.
കാരണാത്മാവാമരൂപനാം വിഷ്ണുവെ-
പ്പാരിൽ നരനെന്നറിയുന്നു മൂഢരും;
നിത്യം നിയമാദികൊണ്ടു ഷഡ്വർഗ്ഗത്തെ
മിഥ്യയാക്കിത്തെളിയുന്നു വിജ്ഞാനികൾ.
മായയാ വന്ന സംസാരഭേദങ്ങളും
കായാദിസർവ്വവും സത്യമെന്നോരോന്നായ്
ചൊല്ലുന്ന പൂർവ്വശാസ്ത്രപടലങ്ങളെ
നിന്ദാമനർത്ഥമെന്നോർത്തിവയൊക്കെയും
സത്യമല്ലെന്നു ത്യജിച്ചു വൈരാഗ്യത്താൽ
നിത്യമാമാത്മയോഗത്തെദ്ധരിക്കുന്നു.
ഇങ്ങനെയുള്ളവൻ ചെന്നു വിവിക്തമാം
മംഗലദേശം പ്രവേശിച്ചു ഭിക്ഷുവായ്
ഭിക്ഷാന്നമാത്രേണ വൃത്തിയും രക്ഷിച്ചു
ശിക്ഷയാശ്ശുദ്ധസ്ഥലത്തിൽ വീരാസനം
കൈക്കൊണ്ടു കായം നിവർന്നിരുന്നൻപോടു
മുഖ്യമാം പ്രാണായാമംചെയ്തു രേചക-
പൂരകകുംഭകമെന്നിവറെറക്കൊണ്ടു
നേരേ നിർത്തി മനഃകാമാദിയൊക്കെയും
ത്യക്ത്വാപി, നാസാപുടദ്വയാഗ്രേദൃഷ്ടി
നിർത്തിമനസ്സന്യദിക്കിനു പോകാതെ
ഉൾക്കമലത്തിൽ നിർത്തുന്നു പ്രജ്ഞാനത്തെ,
ഈക്രമം ബ്രഹ്മണി ചേർക്കുന്നു ജ്ഞാനത്തെ,
ഇങ്ങനെയഭ്യസിച്ചീടുന്ന യോഗികൾ
മംഗലമുക്തി ചേരുന്നു കാലാന്തരാൽ.
വഹ്നി കാഷ്ഠത്തെഗ്രഹിച്ചുടൻ മുക്തനായ്

---

ത്രുഷ്ണാത്രിഗുണമയങ്ങൾ = ത്രുഷ്ണയും സത്വം, രജസ്സ്, തമസ്സ് എന്നിവയുടെ സ്വരൂപങ്ങളും. പാംസു = പൊടി. ഷഡ്വർഗ്ഗം = കാമക്രോധാദികൾ. പൂർവ്വശാസ്ത്രപടലങ്ങൾ = പ്രാചീനശാസ്ത്രസമൂഹം. നിന്ദാം = നിന്ദയ്ക്കു്. വിവിക്തം = ഏകാന്തമായ. നാസാപുടദ്വയാഗ്രേ = രണ്ടു നാസാദ്വാരത്തിന്റെയും മൂലത്തിൽ. കാലാന്തരാൽ = കാലക്രമത്തിൽ. കാഷ്ഠം = വിറക്.

ഭിന്നമഭിന്നവുമാകാത്തതുപോലെ,
മുന്നമേ ചൊല്ലിയ യോഗിക്ക മോക്ഷമി-
തെന്നേ്യ പുനർജ്ജന്മമുണ്ടാകയുമില്ല.
മുന്നമേ സന്ത്യജിച്ചോരൈഹികപരം
പിന്നെ വന്യാശന മൂത്ര പുരീഷവൽ,
ഇച്ഛിക്കയില്ല ബുധനായിരിപ്പവൻ
നിശ്ചയിക്കുന്നിതാത്മാവായ രൂപമായ്
ആത്മാവുതന്നെ ദേഹാദ്യേന്ദ്രിയങ്ങളാ-
യാത്മനിയജ്ഞൊനികളറിയുന്നിതു.
കർമ്മംകഴിഞ്ഞു ഗൃഹസ്ഥാശ്രമംപോലെ
നിർമ്മലബ്രഹ്മചര്യം വിട്ടവൻപോലും
വാനപ്രസ്ഥഗ്രാമചിന്തനം ചെയ്യുമോ?
ശാന്തയതിക്കെന്തു തുഷ്ടി ദേഹേന്ദ്രിയേ
ഇത്തരം ചിന്തിച്ചു സർവ്വവർണ്ണാശ്രമ-
മസ്ഥിരം മായയാ തോന്നുന്നു മൂഢതാ
എന്നറിഞ്ഞങ്ങനെസർവ്വവിരക്തനായ്
ധന്യനാം യോഗി ശരീരത്തിലിച്ഛയാ,
ആത്മാവിനെയറിഞ്ഞീടും ജനങ്ങളും
ആത്മദേഹം ഭരിച്ചീടുന്നതെന്തിനാൽ?
ദേഹമാകും രഥം വാജികളിന്ദ്രിയ-
മാഹന്ത! മാനസമായതു വാസ്സയർ
പഞ്ചതൻമാത്രകരം തേർവീഥി, സാരഥി
ചഞ്ചലമില്ലാതെ ബുദ്ധിയാകുന്നതും.
പ്രാണങ്ങളക്ഷ,മധർമ്മധർമ്മങ്ങളും
കാണുക തേരുരുളായതഭിമാനം
തേരാളിയായതു ജീവൻ ധനസ്സതു-
മായാസമാം പ്രണവം ശരമാകുന്നു.
ബ്രഹ്മമാകുന്നതു ലക്ഷ്യമെന്നാകയാൽ
ബ്രഹ്മലക്ഷ്യത്തോടു ചേർന്നതു മുക്തിയും.
മുക്തിക്കു വിഘ്നം വരുത്തുവാനായുള്ള
ശത്രുക്കരം രാഗാദ്യഭിമാനവൃത്തികരം.
ശത്രുക്കളെജ്ജയിപ്പാനുള്ള മുഖ്യന്മാർ
ശക്തിയാം സാത്വികവൃത്തികളാകുന്നു.
സാത്വികരാം ശമാദ്യന്മാർ പലപ്പൊഴും
ശത്രുക്കളെജ്ജയിപ്പാൻ തുനിയുംവിധൌ.
സാത്വികമാം ഗുണദേഹരഥം വന്നു
സിദ്ധിക്കുമല്ലോ ഭഗവദനുഗ്രഹാൽ.

---

വന്യാശനമൂത്രപുരീഷവത് = കായ്കനിഭക്ഷണം, മൂത്രം, മലം, എന്നിവ പോലെ.

ഭക്തിയാകും ബലം ജ്ഞാനമാം വാളിനാൽ
ശത്രുക്കളെ വെന്നു സ്വസ്ഥാത്മരാജ്യത്തിൽ
പുക്കു സുഖിക്കാമതല്ലയായ്കിൽ തന്നിൽ
പുക്കവിഷയദസ്യുക്കൾ ശത്രുക്കളായ്
കൂടി വലിച്ചന്ധകൂപസംസാരത്തിൽ
ചാടികമല്ലോ രഥത്തോടുകൂടവേ.
കള്ളരായുള്ള വിഷയരാഗാദിക-
ളുള്ളിൽ കടന്നു വശത്താക്കമാത്മാവെ
കള്ളരെത്തള്ളിപ്പുറത്താക്കി ഹിംസിപ്പാ-
നുള്ള ബലഭക്തിജ്ഞാനമാം വാളുമായ്.
ഭാരതഖണ്ഡവും മാനുഷജന്മവും
നാരായണനാം നരകവിനാശനം
വേദശാസ്ത്രങ്ങൾ വിവിധമാകുന്നിതു.
ഭേദംപറയും പ്രവൃത്തിയൊന്നന്യത്തു്
ഭേദംത്യജിപ്പാൻ നിവൃത്തിശാസ്ത്രമെന്നു
വേദങ്ങൾ രണ്ടുവിധമാകുമിങ്ങനെ
ഹിംസചെയ്‌വോന്നു ദ്രവ്യകാമമോഹവും
ദർശവും പൂർണ്ണമാസോപവാസം പിന്നെ
നന്നു ചാതുർമ്മാസ്യം സോമയാഗം പിന്നെ
നന്നായ്ശ്വമേധഹോമവും ക്ഷേത്രവും
ആരാമകൂപതടാകാദികൊണ്ടുമ-
ങ്ങോരോവിധം ജീവഭോഗസുഖത്തിനാ-
യേവം പറയുന്നതെല്ലാം പ്രവൃത്തിയി-
ന്നേവം നിവൃത്തിശാസ്ത്രത്തെപ്പറയുന്നു.
ഇന്ദ്രിയപ്രാണാദധിഷ്ഠാനദേവകൾ
പിന്നെ ജീവേശ്വരവൈകാരികത്തെയും
ഓങ്കാരവിന്ദുനാദമ്മഹാപ്രാണനും
ശങ്കയെന്യേ ജ്ഞാനദീപേ സമർപ്പിക്ക.
പിന്നെയും പൂർവാപരങ്ങൾ വർണ്ണങ്ങളായ്
നിന്നീടുമക്ഷരാദ്യങ്ങൾ സമസ്തവും
ഓങ്കാരമാത്രയിലോങ്കാരവിന്ദുവിൽ
വിന്ദുനാദത്തിങ്കൽ നാദവും പ്രാണങ്കൽ
പ്രാണൻ മഹാപ്രാണമേവമഗ്നൗ പുനഃ
സോമനിൽ സോമനും സൂര്യങ്കലും സന്ധ്യ
ഏവമെല്ലാം ഗുണങ്ങൾ വിരാട്ടിങ്കലും
കേവലാത്മാവായ തുര്യത്തിലൊക്കെയും
നന്നായ് സമർപ്പണം ചെയ്യുന്നതുതന്നെ

---

വിഷയദസ്യുക്കൾ = വിഷയസുഖങ്ങളാകുന്ന ശത്രുക്കൾ. ദർശം = വെളുത്ത വാവു്. അഗ്നൗ = അഗ്നിയിങ്കൽ. തുര്യം = നാലാമത്തെ അവസ്ഥ.

ദേവയാനം നിവൃത്തിശാസ്ത്രമെന്നതും
ദേവയാനത്തെയറിയുന്ന വിദ്വാന്മാർ
ധൂമമാർഗ്ഗമിതെന്നായി ത്യജിച്ചീടും;
ദീപമാർഗ്ഗം ജ്ഞാനകാണ്ഡം ഗ്രഹിക്കുന്നു
ദീപിതജ്ഞാനമുള്ളോരു യോഗീശ്വരർ.
ആദ്യന്തമില്ലാതനാമയമായിട്ടൊണ്ടു
വേദ്യമല്ലാത പരമം പരബ്രഹ്മം
ജ്യോതിസ്സുകരംകൾ പ്രധാനമാകുന്നതു
ചേതസി കണ്ടു തെളിഞ്ഞിരിക്കുന്നവർ
തന്നുടെയാത്മനി നാനാപദ്ദുർഘട-
മെന്നുള്ള മായാവികാരദ്വൈതഭ്രമം
തോന്നുകയില്ല സുഖാത്മനദ്വൈതങ്ങൾ
തോന്നുന്നതുണ്ടെന്നു മൂന്നുവിധമല്ലോ,
ദ്രവ്യാദ്വൈതം ക്രിയാദ്വൈതവും പിന്നെതു
ഭാവാദ്വൈതമിതിൽ താനെന്നുതോന്നീട്ടു
നില്ക്കുന്നതിന്നെ ഭാവാദ്വൈതമെന്നതും
വാക്കും മനസ്സും ശരീരമാദ്യങ്ങളാ-
യൊക്കെപ്പരബ്രഹ്മമായതിലർപ്പിക്ക
ഇച്ചെയ്‌വതു താൻ ക്രിയാദ്വൈതമായതു;
പുത്രമിത്രാർത്ഥകളത്രമിത്യാദിയിൽ
നിത്യചിത്തം ദ്രവ്യാദ്വൈതമെന്നാകുന്നു.
ഇച്ചൊന്ന മൂന്നു ദ്വൈതങ്ങൾ സമസ്തവും
വിദ്വാൻ ഗുണാതീതമായൊരാത്മാവിങ്ക-
ലർപ്പിച്ചു നിത്യവും സന്തുഷ്ടനായിട്ടൊണ്ടു
ചിത്തവും നിർവ്വികാരാത്മാവിലൈക്യത്താൽ
ചിത്തവികാരസംബന്ധമില്ലാത്മനി.
നിത്യസ്വരൂപത്തിലില്ലൊരു ഖേദവും
കല്ലുമുള്ളിത്യാദി ബന്ധഹേതുക്കളാ-
ലില്ല ദുഃഖം ചെരിപ്പിട്ടു നടപ്പോർക്കു
അന്യമാത്മാതനിക്കില്ലായ്കയാലോരോ-
ന്നന്യമായുള്ളതനിത്യമസദ്വസ്തു.
ബ്രഹ്മപ്രളയേ ജീവാത്മാക്കൾ വാസനാ-
ബ്രഹ്മണി ലീനമായ് നില്ക്കുമനാദിയായ്.
ബ്രഹ്മോഹമെന്നതുമീശോഹം ജീവോഹം
കല്മഷാകാരദേഹോഹമെന്നിങ്ങനെ
നന്നായ് നിനച്ചിരിക്കുന്ന മനസ്സിനെ-
ച്ചൊല്ലുമനാദ്യവിദ്യാ മായയെന്നതും.

ഗുണാതീതം = സത്വരജസ്സുതമോഗുണങ്ങളെ അതിക്രമിച്ചതു്. ബ്രഹ്മോഹം = ഞാൻ ബ്രഹ്മമാകുന്നു.

നിർഗ്ഗുണാത്മാവംഗമെന്നുള്ള വിദ്യയാ
നിഗ്ഗമിച്ചീടുമവിദ്യയും മായയും.
ആകയാൽ ജീവന്നു മുക്തി വരുവാനാ-
യേകമാം വിദ്യാർത്ഥസിദ്ധി വരുത്തുവാൻ
വണ്ണഭേദം മഹാശക്തിയും കല്പിച്ചു
നിണ്ണയം ഭക്തിയുറപ്പതിനാകുന്നു
നല്ല നിയമവും കാലദേശങ്ങളും
നല്ല കർമ്മങ്ങരം ചെയ്തർപ്പിക്ക സജ്ജനേ,
നിഷ്കാമകർമ്മവും ചെയ്തു മഹൽപദേ-
യൊക്കെസ്സമർപ്പിക്ക വേണം ഗൃഹസ്ഥന്മാർ.
എന്നതുകൊണ്ടു ദേഹാഭിമാനം പോയി
വന്നുകൂടും നല്ല സജ്ജനസംസഗ്ഗം;
ആയതിനത്രേ ഗൃഹസ്ഥാശ്രമവിധി
കായാത്മബുദ്ധി ശൂദ്രനെന്നു ചൊല്ലുന്നു.
ബ്രഹ്മചാരി വൈശ്യൻ ജീവോഹഭാവമാം
കർമ്മവും വേദോക്തമായവണ്ണംതന്നെ
സജ്ജനസംഗമംകൊണ്ടു സദ്ഭക്തിയും
അജ്ഞനാത്മാബുദ്ധി സദ്ഗുരുലാഭവും
സൽകഥാശ്രവണം പിന്നെ മനനാദി-
യുരംക്കാമ്പിലാത്മാവിൽ ഭക്തിവിവേകവും
വന്നുകൂടും വിദ്യയാ സദ്ഗുണങ്ങളു-
മെന്നതിന്നായ് ബ്രഹ്മചര്യനിയമനം;
ബ്രഹ്മചര്യത്തിനാൽ ജീവോഹവും പോകും.
വിദ്യാവിചാരമാം ബ്രഹ്മചര്യേനിന്നു
സദ്യോ ഭവിക്കും ശമദമാദ്യങ്ങളും
വൈരാഗ്യവും പ്രപഞ്ചത്തിലനിച്ഛയും
വേദാദിസർവം മനോനാശനത്തോളം;
ആയതുകൊണ്ടു ബ്രഹ്മാത്മാനുസന്ധാനം
ന്യായമാകുന്നതു വാനപ്രസ്ഥാശ്രമം.
വാനപ്രസ്ഥം ബ്രഹ്മചിന്തനമാം തപം
ആയതു ക്ഷത്രിയനെന്നു ചൊല്ലുന്നിതു
ഈശ്വരോഹത്വവും പോകും തപസ്സിനാൽ
വിശ്വസിക്കും പരമാത്മാവിതേകമായ്
പിന്നെയാത്മാവുമനാത്മാവുമെന്നുള്ള
ഭിന്നതകൊണ്ടു വിചാരിച്ചു ബ്രഹ്മമായ്
താനെന്നറിയുന്നു ബ്രാഹ്മണനാമവൻ
ആത്മാവിനെ നിർഗ്ഗുണാത്മാവതായിട്ടുണ്ടു

---

മഹൽപദേ = ഉൽകൃഷ്ടസ്ഥാനത്തിൽ. കായാത്മബുദ്ധി = ശരീരത്തെ ആത്മാവായി ധരിക്കുന്ന അറിവ്. ജീവോഹം = ഞാൻ ജീവനെന്നുള്ളതു്.

ആത്മനി ഭേദമഭേദസങ്കല്പവും
വിട്ടുകൊള്ളേണമിതു മഹാസംന്യാസം,
കഷ്ടബന്ധം പോയി മുക്തിവരുന്നതും
ബ്രഹ്മമഹമെന്ന ഭാവമൂലംകൊണ്ടു
ബ്രഹ്മകർമ്മങ്ങൾ ചെയ്തീടുക ബ്രാഹ്മണൻ.
ഈശോഹമെന്നതുകൊണ്ടിഹ ക്ഷത്രിയൻ
ഈശ്വരൻ ബ്രഹ്മകർമ്മങ്ങൾ രക്ഷിക്കുക.
ജീവോഹമെന്ന വ്യാപാരം നിമിത്തമായ്
ജീവനം വൈശ്യന്നു വ്യാപാരമായ് വന്നു.
ദേഹോഹമെന്നതുകൊണ്ടുള്ള ശൂദ്രനും
ദേഹാത്മശുദ്ധി കളയുന്നു മൂവരെ
ശുശ്രൂഷ ചെയ്കയെന്നിങ്ങനെ ചൊല്ലുന്നി-
തിത്രിലോകങ്ങളിൽ സമ്മതമിങ്ങനെ.
ചൊല്ലിയൊരാശ്രമമോരോന്നിൽ മാനസം
ചെല്ലുന്നനേരമതതിൻ ഫലപ്രാപ്തി.
നാനാവികാരമഹങ്കാരമൊക്കെയും
ജ്ഞാനത്തിനാൽ തനിക്കില്ലെന്നറിയാതെ
നിർവികാരാത്മാ തനിക്കു നാനാഭ്രമം
സർവവും മായയാ വന്നു ഭവിച്ചിതു;
ഏകന്നു നാലു നാമം വന്നതുകൊണ്ടു-
മേകൻ പലതായ് ഭവിച്ചതില്ലെങ്ങുമേ.
ദേഹോഹം ജീവോഹമീശോഹം ബ്രഹ്മോഹ-
മാഹന്ത! നിർഗ്ഗുണാത്മാവിലിതില്ലൊന്നുമേ.
ബ്രഹ്മസ്വഭാവമാകുന്നുപോൽ മായയും
ബ്രഹ്മത്തിനില്ല സ്വഭാവങ്ങളൊന്നുമേ.
സൂര്യസ്വഭാവമാകുന്നിതു രശ്മികൾ
സൂര്യനില്ലെങ്കിലോ രശ്മികൾ നിഷ്ഫലം.
രശ്മിയില്ലെന്നാകിൽ സൂര്യനുമില്ലല്ലോ;
രശ്മിയും സൂര്യനും രണ്ടല്ല നിർണ്ണയം.
ബ്രഹ്മം രവി; രശ്മിയായതു മായയും;
കർമ്മസ്വരൂപിണിയായി വിളങ്ങുന്നു.
ഉഷ്ണസ്വഭാവം ത്യജിപ്പില്ല വഹ്നിയും,
കൃഷ്ണവർത്മാവെന്യേയുഷ്ണവുമില്ലല്ലോ;
വെല്ലം മധുരഗുണം വിട്ടിരിക്കുമോ?
ഇല്ല മധുരവും വെല്ലമില്ലെങ്കിലോ
ബ്രഹ്മമൊന്നുണ്ടെന്നിരിക്കുന്നതുകൊണ്ടു
ബ്രഹ്മവികാരഭേദങ്ങൾ മായാഭ്രമം.

---

നാനാഭ്രമം = പലതാണെന്നുള്ള ഭ്രാന്തി. കൃഷ്ണവർത്മാവ് = അഗ്നി. വെല്ലം = ശർക്കര.

ബ്രഹ്മം ഗുണ നിർഗ്ഗുണാദിഭേദം വിട്ടു
നിർമ്മലമെന്നതറിയുന്നതുനേരം
ജ്ഞാനഭ്രമങ്ങളജ്ഞാനഭ്രമങ്ങളും
താനേ നശിച്ചു സദാനന്ദപൂർണ്ണമാം
ബ്രഹ്മവിഷയമാകുന്നു ജ്ഞാനഭ്രമം,
കർമ്മാദിവിഭ്രമം മായാവിഷയവും,
ഏവമറിവതിനായ്ക്കൊണ്ടു ഭക്തിയു-
മാവിർമ്മുദാ മഹാസേവയും മൂലമായ്
സർവ്വജനത്തിനും മുക്തി വരുമെന്നു
കേവലാത്മാവിലറികെടോ മന്നവ!
പണ്ടുപബർഹണഗന്ധർവനാമഹം
വണ്ടാർകുഴലിമാരൊത്തു വിമാനത്തിൽ
കണ്ട ഭോഗങ്ങളനുഭവിച്ചങ്ങനെ
കൊണ്ടാടി വാഴുന്നകാലം യദൃച്ഛയാ,
കുണുനായ്‌വന്നു മല്പൂർമ്മദോഷത്തിനാൽ
ഉണ്ടായ് ഭവിച്ചിതു ശൂദ്രശരീരവും.
അന്നു ഞാൻ ഭക്തൈ്യവ മുഖ്യജനങ്ങളാം
സംന്യാസികളെ ഭജിക്കനിമിത്തമായ്
തുഷ്ട്യാ മുനികളെനിക്കു തത്വാത്ഥത്തെ
ക്ലിഷ്ടതപോമ്മാറുപദേശവും ചെയ്തു;
പിന്നെ ഞാൻ ബ്രഹ്മാത്മജനായ് ജനിച്ചുകൊ-
ണ്ടിന്നിഹ നാരദനായിബ്ഭവിച്ചിതു.
ചിത്രം മഹാദർശനത്തിനാൽ ഭക്തിയാൽ
മത്ത്യക്കു സർവം സഫലമെന്നീയത്ഥം
സർവ്വാത്മകനായ് പരബ്രഹ്മമൂർത്തിയായ്-
നിർവ്വാണരൂപനായ് നിശ്ചലാത്മാവായി
വിഷ്ണുവായ് കൃഷ്ണനായ് തൽബന്ധുവായ്ക്കൊണ്ടു
വൃഷ്ണിവംശത്തിൽ ജനിച്ച ഭഗവാന്റെ
ഭക്തനായുള്ള നിനക്കിനിയെന്തൊന്നു
മുക്തി സിദ്ധിപ്പാനിതിന്മീതെയില്ലൊന്നും
സർവകർമ്മങ്ങളും കൃഷ്ണങ്കലർപ്പിക്ക
സർവദാ ചെയ്യുവേണ്ടുന്നതു നീയെടോ!
എന്നാൽ നിനക്കു സകലവും ശ്രേയസ്സായ്
വന്നുകൂടുമതിനില്ലൊരു സംശയം.

എന്നരുൾചെയ്തു മഹാമുനി നാരദൻ,
നന്നായ്ത്തെളിഞ്ഞു തൊഴുതു ധർമ്മാത്മജൻ.
നാരദനേവമരുൾചെയ്തതുപോലെ
സാരനാം വ്യാസാത്മജൻ പരീക്ഷിത്തിനു

---

കുണുൻ = ക്ലേശമുള്ളവൻ. ക്ലിഷ്ടത = ക്ലേശാവസ്ഥ.

സാമോദമാശു കേൾപ്പിച്ചതുപോലെയ-
ങ്ങാമോദമോടു സൂതൻ മുനിമാരൊടും
കേൾപ്പിച്ചപോലെയൊട്ടൊട്ടു പറഞ്ഞു ഞാൻ
കേൾപ്പാനപേക്ഷയുണ്ടെങ്കിലിന്നും ചൊല്ലാം.
ഇത്ഥം പറഞ്ഞടങ്ങീ കിളിപ്പൈതലും;
ചിത്തമാനന്ദിച്ചിരുന്നിതെല്ലാവരും.

ഇതി ശ്രീമഹാഭാഗവതേ
സപ്തമസ്കന്ധം സമാപ്തം

# അഷ്ടമസ്കന്ധം

“ശാരീരഗുണംതേടുമാരോമൽശുഭശീലേ!
ശാരികാകുലവരബാലികേ! വരികിരി
പാരാതെ പയഃപാനംചെയ്തുചെയ്തലസാതെ
കാരുണ്യാലയൻചരിതാമൃതമിനിയും നീ
ശേഷമെന്തു പറഞ്ഞീടെടോ! മടിയാതെ
ദോഷമില്ലതുകൊണ്ടൊന്നേതുമേ വന്നീടുവാൻ.
ദൂഷണം ചിലർ പറഞ്ഞീടുകിലതുമൊരു
ഭൂഷണമത്രേ ദുരിതങ്ങളും താനേ നീങ്ങും;
കേവലം പറകെ’’ന്നു കേട്ടവൾ ചുരുക്കമൊ–
യാവോളം ഭക്ത്യാ പറഞ്ഞീടിനാൾ മന്ദംമന്ദം.
മുഖ്യമാം കഥാമൃതമിങ്ങനെ ചൊല്ലീടുവാ–
നാൾക്കൊമ്പിൽ നിരൂപിച്ചാലെത്രയും മടിയാകും;
വ്യക്തമായേവം പറഞ്ഞീടായ്കിലെന്നെപ്പോലെ
മർത്ത്യന്മാർക്കറിവാനും സാദ്ധ്യമല്ലെന്നാലിപ്പോൾ.
മറ്റൊരു ദോഷം മുഹുരൊന്നിനുമുണ്ടാകാതെ
മുറ്റുമാകുന്നതെല്ലാമൊട്ടൊട്ടു ചൊല്ലാമല്ലോ.
സപ്തമസ്കന്ധം തന്നാലുതികൾ ചൊല്ലപ്പെട്ടു
ചിത്താനന്ദത്തെപ്പൂണ്ട ശൗനകൻ ചോദ്യം ചെയ്തു
സൂതനോടനന്തര “മെന്തു ശ്രീശുകൻ വിഷ്ണു–
രാതനോടറിയിച്ചതാശു ചൊല്ലെടോ! സഖേ!
ഭവതാം മുഖാബ്ജ മദ്ധ്യച്യുതകഥാമൃത–
മവധി കൂടാതൊരു സുഖസാധനം കേട്ടാൽ
മതിയായ്‌വരുന്നതല്ലനിശം കേട്ടാവൂതെ–
ന്നതു മാനസേ മമ നടനം ചെയ്തീടുന്നു.
പറകപറകെ’’ന്നു കേട്ടുടൻ ചരാചര–
ഗുരുവന്ദനംചെയ്തു മനസാ, ചൊല്ലീടിനാൻ:

## മന്വന്തരങ്ങൾ

“കേട്ടുകൊണ്ടാലും മന്വന്തരങ്ങൾ ചൊല്ലീടുന്നു
വാട്ടമെന്നിയേ ചെറുതഷ്ടമസ്കന്ധത്താലേ.
മനുവും മനുപുത്രന്മാരുമിന്ദ്രനും സുര
ഗണവുമഥ സപ്തർഷികൾ തദ്ഭേദങ്ങളും

---

പയഃപാനം = പാൽ കുടിക്കുക. മുഹുഃ = പിന്നെയും. ഭവതാം = നിങ്ങളുടെ. മുഖാബ്ജമദ്ധ്യച്യുതകഥാമൃതം = മുഖമാകുന്ന താമരപ്പൂവിൽ നിന്നുപുറപ്പെടുന്ന കഥയാകുന്ന അമൃതം. മന്വന്തരങ്ങൾ = മനുവംശങ്ങൾ.

ഭഗവദവതാരചരിത്രങ്ങളുമാറു-
വകയാകുന്നു ധർമ്മാശ്രയമെന്നറിഞ്ഞാലും,
ഇവയൊക്കെയും വിഷ്ണുഭഗവന്മായാമയ-
മിവിടെ പ്രപഞ്ചരക്ഷയെന്നു ചൊല്ലീടുന്നു.
അവിടെ മുന്നം പ്രളയം കഴിഞ്ഞനന്തര-
മവനത്തിനു സ്വായംഭുവനാം മനുവുള്ളൂ.
തനയന്മാരും പ്രിയവ്രതനുമുത്താനപാ-
ദനുമിങ്ങനെ പേരാകുന്നവരാകുന്നുപോൽ,
യജ്ഞയാമന്മാരിന്ദ്രദേവന്മാർ മരീചിമു-
ഖ്യജ്ഞാനതപോധനന്മാർ സപ്തർഷികളും
ഭഗവദവതാരമായുള്ള യജ്ഞമൂർത്തി
നിഗമാന്താർത്ഥജ്ഞനാം കപിലാചാര്യന്താനും,
എന്നതിൽ കപിലനാമാചാര്യചരിതങ്ങൾ
മുന്നമത്തൃതീയത്തിലൊട്ടു, സംക്ഷേപം ചൊന്നേൻ.
യജ്ഞവൃത്താന്തം ചെറുതുണ്ടിപ്പോൾ ചൊല്ലീടുന്നു.
സുജ്ഞനാം സ്വായംഭുവൻതാൻ പലകാലം രാജ്യം
രക്ഷിച്ചു കഴിഞ്ഞൊടുക്കത്തെത്തൻ തനയന്മാ-
ക്കൊക്കവേ സമർപ്പിച്ചു താൻ തപസ്സിനു പോയാൻ.
കാനനമദ്ധ്യേ സമാധിസ്ഥനായിരിക്കുമ്പോൾ
ദാനവരക്ഷസ്സുകൾ ഭക്ഷിപ്പാനത്യാഗ്രഹാൽ
ചെന്നടുത്തതു കണ്ടു തൽക്ഷണം യാമന്മാരോ-
ടൊന്നിച്ചു യജ്ഞൻചെന്നു ദൈത്യാദി ദുഷ്ടന്മാരെ-
ക്കൊന്നുടൻ ത്രൈലോക്യത്തെ രക്ഷിച്ചാൻ വഴിപോലെ
മുന്നേവനായ മനുകാലമെന്നറിഞ്ഞാലും
പിന്നേവൻ സ്വാരോചിഷഗ്നിജൻ മനുശ്രേഷ്ഠൻ
മന്നവരായദ്യുമ്നനും സുഷേണനുമല്ലോ
ധന്യനായ് മേവുമിന്ദ്രൻ രോചനൻ തുഷിതാദ്യ-
രന്നു ദേവകളൂർജ്ജസ്തംഭാദി ഋഷികളും.
അവിടെ വേദശിരസ്സാകിയോരൃഷീന്ദ്രനു
തുഷിതയായ ഭാര്യതന്നിൽ വന്നഖിലേശൻ
വിഭുവെന്നൊരു തിരുനാമവും ധരിച്ചുകൊ-
ണ്ടുഭവൽ ബ്രഹ്മചര്യവ്രതത്തെ സ്ഥാപിപ്പാനായ്.
തനിയേ മൂന്നാമ്മനുപ്രവരൻ പ്രിയവ്രത-
തനയനായ് മേവീടുമുത്തമനെന്നുള്ളവൻ
പവനയജ്ഞഹോത്രസൃഞ്ജയർ പുത്രന്മാരു-
മവിടെ സത്യജിത്തുമവനീന്ദ്രനുമായാൻ.

---

അവനം=സംരക്ഷണം. സപ്തർഷികൾ=മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ ഏഴു തപസ്വികൾ. അഭവൽ=വേിച്ചു; ഉണ്ടായി.

സത്യന്മാർ വേദശ്രുതന്മാരുമങ്ങനെതന്നെ തൽ
ഭദ്രന്മാരവരെല്ലാം ദേവകളാകുന്നതും;
നിത്യമപ്രമദാദി വസിഷ്ഠാത്മജന്മാരാം
സപ്തമാമുനികളെന്നത്രെവ ചൊല്ലീടുന്നു.
അന്നഖിലേശൻ ധർമ്മദേവനു സൂനൃതിയിൽ
നന്ദനനായിങ്ങവതീർണ്ണനായ്ച്ചമഞ്ഞുള്ള
യക്ഷരാക്ഷസാദികൾതമ്മെ നിഗ്രഹിച്ചുടൻ
ശിക്ഷിച്ചു ധർമ്മത്തോടേ രക്ഷിച്ചു ജഗത്ത്രയം.
ഉത്തമാനുജനായ താമസന്നാലാമ്മനു-
വൃത്തമോത്തമൻ ഋഷ്യമുഖ്യന്മാർ പുത്രന്മാർപോൽ
ഹരികൾ തുടങ്ങിയുള്ളവർകളമരക-
ളറിക ത്രിശിഖനാമവനീന്ദ്രനുമായാൻ;
ജ്യോതിർദ്ധാമാദികളാകുന്നതു സപ്തർഷികൾ
ജ്യോതിരാനന്ദസ്വയംധാമാവാമഖിലേശൻ
ഹരിമേധാവിന്നുതദ്ധരണിതന്നിൽച്ചെമ്മേ
ഹരിയായവതരിച്ചുടനേ ഗജേന്ദ്രനെ
പെരിയ നക്രത്തിങ്കൽനിന്നുടനഹോ! പരി-
ഭരണം ചെയ്തീടിനാനധുനാ ഭക്തപ്രിയൻ.
ഹരിയെപ്പോലെ ഭക്തരക്ഷണം ചെയ്‌വാനൊരു-
പുരുഷന്മാരുമില്ലെന്നറിക ധരാപതേ!''
ശുകനീവണ്ണം തെളിഞ്ഞരുൾചെയ്തുളവുട-
നകമേ ഭക്തിവിചാരം കലർന്നവനീശൻ
''സുഖമേ തെളിഞ്ഞെനിക്കവിടം ചുരുക്കാതെ
സകലമരുളിച്ചെയ്യേണ'' മെന്നപേക്ഷിച്ചാൻ.
നൃപതിതന്നോടതുപൊഴുതു മുനീന്ദ്രനു-
മുപദേശിച്ചാനതു ചെറുതു ഞാനും ചൊല്ലാം:

## ഗജേന്ദ്രമോക്ഷം

''പണ്ടു പാണ്ഡ്യാധിപതിയാകിയ നൃപസുത-
നുണ്ടായാനിന്ദ്രദ്യുമ്നനെന്നു പേരുടയവൻ.
കുണ്ഠതയൊഴിഞ്ഞവൻതന്നകമലരിൽ വൈ-
കുണ്ഠപാദാബ്ജദ്വന്ദ്വമാശ്രയിച്ചിരിപ്പവൻ,
പിന്നെപ്പോയ് മലയാദ്രിതന്നുടെ സാനുസ്ഥലേ
ഖിന്നതകളഞ്ഞീശൻതന്നെ ധ്യാനിക്കും കാലം
വന്നിതങ്ങതിലൂടെ മാമുനികുംഭോത്ഭവ-
നന്നൊരുദിനം യഥാകാമ്യാത്ഥമപ്പോൾ നൃപൻ
ആത്മനി സമാധിസ്ഥനായിരുന്നതുമൂല-

അവതീർണ്ണൻ=അവതരിക്കപ്പെട്ടവൻ. ഗജേന്ദ്രൻ=കരിവരൻ. നക്രം=മുതല. ദ്വന്ദ്വം=രണ്ടു്. സാനുസ്ഥലേ=താഴ്‌വാരത്തിൽ.

മാത്മാഭിരാമനെഴുന്നള്ളിയതറിയാതെ
പാർത്തുകണ്ടു "തന്നെദ്ധിക്കരിച്ചിളകാതെ
പാർത്ഥിവനിരുന്നാ" നെന്നോർത്ഥ മുനീന്ദ്രനും,
വാച്ച കോപേന തന്നോടൊന്നുരിയാടാതെ ക-
ണ്ടാശ്രമാന്തരേ വസിക്കുന്നവനിനി മേലിൽ
കാട്ടാനത്തലവനായ്ച്ചമഞ്ഞൊന്നേതുമുരി-
യാട്ടമാരോടും വഹിയായ്കെന്ന ശാപത്തെയും
ശീഘ്രമങ്ങരുളിച്ചെയ്തെഴുന്നള്ളീടുമ്പൊഴു-
തുക്കേറും നൃപഭടന്മാരുണർത്തിച്ചീടിനാർ;
വാർത്തകളെല്ലാം ഗ്രഹിച്ചാർത്തനായരചനു-
മാസ്ഥയാ പിന്നാലെ ചെന്നാവോളം തൊഴുതുടൻ
സാക്ഷാലങ്ങവസ്ഥകളെപ്പേരുമറിയിച്ചാൻ
സൂക്ഷ്മമായ് പരമാർത്ഥം കേട്ടുടനഗസ്ത്യനും
തന്നുള്ളിൽ വളർന്നെഴും കോപവുമടക്കിത്താൻ
മന്നവൻതന്നോടരുൾചെയ്തിതു മന്ദംമന്ദം:
"ഞാനഹോ തവ മനസ്സംഗതിയറിയാതെ
മാനസകോപംപൂണ്ടു ശാപം ചെയ്തതു പാർത്താൽ
ദീനവത്സലൻമഹാമായാവൈഭവം തന്നെ
നൂനമെന്നതിന്നിനി നല്ലതു വരും മേലിൽ;
ഖേദിച്ചീടരുതതു ചിന്തിച്ചു ഭവാനേതും
ഖേദമിങ്ങിനിക്കുള്ളിലാകുന്നു നിരൂപിച്ചാൽ.
കർമ്മദോഷത്താലകപ്പെട്ട ശാപത്തിനിനി
നിർമ്മലാത്മനാ ഹരിപാദസേവയാ നിത്യം
വന്മദകരികളോടൊന്നിച്ചു നടക്ക നീ
ചിന്മയൻ പ്രസാദിച്ചു നിന്നെവന്നൊരുകാലം
തൃക്കൈകൾകൊണ്ടു തലോടീടുമന്നപ്പോൾതന്നെ
മുക്തനായ്‌വരും വിഷ്ണുസാരൂപ്യത്താ" ലെന്നെല്ലാം
ചിത്തതാർ തെളിഞ്ഞനുഗ്രഹിച്ചാൻ കുംഭോത്ഭവൻ.
മത്തവാരണവേഷമായ് ചമഞ്ഞരചനും,
വിദ്രുതം കാട്ടിലുടന്നീടിനാൻ കാട്ടാനകൾ-
ക്കൂട്ടത്തോടൊരുമിച്ചു പോയാനങ്ങൊരു ദിക്കിൽ
പുക്കുടൻ മരനിര കുത്തിയും പുഴക്കിയും
ദുഷ്കരതരം ഞെരിച്ചൊടിച്ചും ചീന്തിത്തിന്നും
തക്കത്തിൽ പിടികളെപ്പിടിച്ചു വൃക്ഷാന്തരം
പുക്കു ഭോഗിച്ചും മദപുഷ്കരമൊഴുകിയും
പൃത്ഥ്വീചക്രത്തെക്കുത്തിപ്പൊടിച്ചങ്ങാരാധിച്ചും

---

കുംഭോത്ഭവൻ=അഗസ്ത്യൻ. ആത്മനി=സ്വയം. മത്തവാരണവേഷം=മദയാനയുടെ രൂപം. പുഴക്കിയും=പിഴുതു് വീഴ്ത്തിയും. വൃക്ഷാന്തരം പുക്കു=വൃക്ഷങ്ങളുടെയിടയിൽ ചെന്നു്. മദപുഷ്കരം=മദജലം.

തൽക്ഷണം പാംസുസ്നാനംകൊണ്ടേററം സന്തോഷിച്ചും
പുഷ്കരിണികൾ പുക്കു കളിച്ചു കുടിച്ചു മ–
ത്യുഗ്രവേഗേന വനംപുക്കുടൻ വിഹരിച്ചും
മുഷ്കരൻ വനങ്ങളെല്ലാന്തകത്തചലങ്ങ–
ളൊക്കെവേ കുത്തിപ്പൊടിച്ചങ്ങോടിങ്ങോട്ടു പാഞ്ഞും
സശ്രമം നീളത്തിമർത്തുഝപാടോരോദിശി
വിശ്രമതരമതി ഭീതിചേർത്തഖിലർക്കും,
കാട്ടിൽനിന്നിറങ്ങിവന്നോട്ടമിട്ടുരുതരം
ധാർഷ്ട്യമുൾക്കൊണ്ടി പ്രജാവൃന്ദത്തിന്നിടേ പാഞ്ഞും
കൂട്ടരോടൊരുമിച്ചും കാനനമകം പുക്കും
വാട്ടമെന്നിയേ നാട്ടിലിറങ്ങിപ്പാഞ്ഞും ദ്രുതം
ഭൂപ്രദക്ഷിണവും ചെയ്തങ്ങുമേ നടപ്പവൻ,
പാപനാശനകരമായുള്ള തീർത്ഥങ്ങളിൽ
സ്നാനപാനങ്ങൾ ചെയ്തുചെയ്തു സഞ്ചരിച്ചു ത–
ന്മാനസം തെളിഞ്ഞതിപാവിതനായുള്ളവൻ
പണ്ടോരോ മഹത്തുക്കളെരുൾചെയ്തിരിക്കും വൈ–
കുണ്ഠഭക്തിയെ മറന്നീടാതെ ദിനംതോറും
തന്നകതാരിൽ തോന്നിനിന്നവൻ ഭക്തപ്രിയൻ
തന്നനുഗ്രഹവശാലാനന്ദാത്മനാ നിത്യം
സംസാരമോക്ഷത്തെയും ചിന്തിച്ചു ചിന്തിച്ചുള്ളിൽ
ഹംസപാദാബ്ജദ്വന്ദ്വമാശ്രയിച്ചിളകാതെ
കാലമങ്ങനേകം പോയ്ക്കഴിഞ്ഞോരനന്തരം
കാലാത്മാവുടെ മഹാമായയാ കരിവരൻ,
ദുഗ്ദ്ധാബ്ധി ചുഴന്നതിന്മദ്ധ്യേ മംഗലനായോ–
രദ്രീന്ദ്രൻ ത്രികൂടമെന്നെത്രയും പ്രസിദ്ധനായ്
വർത്തിപ്പോന്നുയർന്നതി മുഖ്യനായനാരതം
രത്നകാഞ്ചനമയശോഭിതം സുഭിക്ഷദം
യക്ഷകിന്നരഗന്ധർവ്വോരഗനിഷേവിത
ലക്ഷണപ്രഭം നിഖിലാനന്ദദിവ്യസ്ഥലം
ക്ഷീരവാരിധൗ നിന്നു പൊങ്ങീടും തിരകളാൽ
മാരുതാനന്ദം ചേർന്നു കുളുത്ത സാനുസ്ഥലം
തത്ര തൽഗിരി ഗുഹയിങ്കലുണ്ടപാംപതി–
ക്കെത്രയും ശോഭിച്ചൃതുമത്തെന്നൊരുദ്യാനവും,
സർവർത്തുഗുണഗണ പൂർണ്ണമായനുദിനം
സർവ മോഹനകരമാകിയ ദിവ്യസ്ഥലം
നന്ദനസമാനമാനന്ദദാനാഢ്യം ഹരി–

പുഷ്ക്കരിണി=താമരപ്പൊയ്ക. അതിപാവിതൻ=ഏററവും പരിശുദ്ധൻ. ദുഗ്ദ്ധാബ്ധി=പാല്ക്കടൽ. അനാരതം=സർവദാ. അപാംപതി=ജലപതിയായ വരുണൻ.

ചന്ദനാദ്യഖിലവൃക്ഷാന്വിതം ദിനേശമാ-
ദ്ധ്യന്ദിനകരഹരമംബുവാഹാഭം പരം,
മന്ദമാരുതശീതസുഗന്ധപരിപൂർണ്ണം
ഭൃംഗാദി വിഹംഗ നാനാവിധ കളരവ-
മംഗലപ്രദം ഭുജംഗാദിഭിർന്നിഷേവിതം
തുംഗമാതംഗ സിംഹകുരംഗസാരംഗാദി-
രംഗമായഭംഗുരഭംഗി ഭംഗിതമായി;
ഇത്ഥമത്യാനന്ദൈകസിദ്ധമാമുദ്യാനത്തിൻ
മദ്ധ്യേയുണ്ടല്ലോ വളർന്നോരു പുഷ്കരിണിയും.
നിർമ്മലായതാഗാധ വിസ്തൃതകരതരം,
പൊന്മയാംബുജകുമുദോല്പലകൽഹാരങ്ങൾ
പൊങ്ങി നിന്നതിശയമുജ്ജ്വലിച്ചനുദിന-
മങ്ങളിഹംസാദിഭിർമ്മംഗലരവാന്വിതം;
സ്വർന്നദിയോടുംകൂടെ നന്ദനോദ്യാനം ശോഭി-
ക്കുന്നതുപോലെ വിളങ്ങീടിനോരുദ്യാനവും;
തുംഗമംഗലഗിരിപ്രസ്ഥരംഗവും ദൂരേ
സംഗനാശനകരനാകിയോരിന്ദ്രദ്യുമ്നൻ
കണ്ടതി സുഖകരമിവിടമിനിക്കിനി-
ക്കുണ്ടതയൊഴിഞ്ഞു വാണീടുവാനെന്നോർത്തുടൻ,
ദന്തിവൃന്ദത്തോടൊരുമിച്ചു ചെന്നകം പുക്കാൻ.
അന്തമില്ലാത സുഖം പൂണ്ടതിൽ വാഴുംകാലം,
മദ്ധ്യാഹ്നത്തിങ്കലാമ്മാറൊരുനാൾ മരനിര
കുത്തി വേഗേന ചീന്തിത്തിന്നതിന്നിഴിഞ്ഞുപോയ്
മത്തനായ്‌വിഹരിച്ചു മററുള്ള കരികളോ-
ടൊത്തഹങ്കരിച്ചു ചെന്നെത്തിനാൻ ജലാന്തികം.
പൊയ്കയിലിറങ്ങിത്തണ്ണീർകുടിച്ചലസാതെ
സൈകതമായ ഭൂമൗ നിരക്കെ നിൽക്കുന്നേരം
വൈകാതെ വെയിൽത്തട്ടിക്കുട്ടത്തെക്കടന്നതി
വേഗമോടിന്ദ്രദ്യുമ്നനാകിയ കരിവരൻ
താമരപ്പൊയ്കതന്നിലിറങ്ങിക്കളിച്ചുത്ത
താമരവളയെല്ലാം പറിച്ചങ്ങശിക്കുമ്പോൾ
ഹൂഹൂവാം ഗന്ധർവേന്ദ്രൻ ദേവലശാപംകൊണ്ടു
ഗ്രാഹമായ്ക്കിടപ്പവൻതനിക്കും കരീന്ദ്രനും
ശാപമോക്ഷത്തിനുള്ള കാലം വന്നടുക്കയാൽ
ശ്രീപതിനിയോഗത്താൽ ചെന്നു കാൽ പിടിപെട്ടാൻ,
വാരണാകാരംപൂണ്ട ഭൂവരനുടെ പാദം

ദിനേശമാദ്ധ്യന്ദിനകരഹരം = സൂര്യന്റെ ഉച്ചവെയിലിനെ ഇല്ലാതാക്കുന്ന.
അംബുവാഹാഭം = മേഘശോഭയുള്ള. നിഷേവിതം = സേവിക്കപ്പെടുന്നതു്.
സൈകതമായ ഭൂമൗ = മണൽത്തിട്ടയിൽ. ഗ്രാഹം = മുതല.

ഘോരനാം നക്രേന്ദ്രന്താൻ ചെന്നാശു പിടിച്ചപ്പോാം
വേദനകലർന്നൊന്നു ചാടിനിന്നലറിന-
നാദംകൊണ്ടുലകിടമൊക്കെ മാറെറാലിക്കൊണ്ടു.
വേഗേന കടഞ്ഞു വേർപെട്ടപ്പാൻ ഭാവിച്ചോരു
നാഗേന്ദ്രൻ തന്നെ വിടാഞ്ഞോരു നക്രവും താനും
കൂടവേ വട്ടം തിരിഞ്ഞീടിനാരിരുവരും
കൂടെയങ്ങോട്ടെന്നാമിങ്ങോട്ടെന്നും പലവിധം
സാഹസപ്പെട്ടന്നേരം മററുള്ള കരീന്ദ്രന്മാ-
രാഹന്ത! കൂടെച്ചെന്നു പിടിച്ചാർ കരേററുവാൻ.
അങ്ങനെ കരികളെല്ലാവരും കൂടിപ്പിടി-
ച്ചങ്ങൊരുനറുങ്ങിളകീലപോൽ നിലയേത്തും.
തങ്ങളാൽ സാദ്ധ്യമല്ലെന്നായവരൊഴിഞ്ഞൊഴി-
ഞ്ഞങ്ങുപോയകന്നു നിന്നീടിനോരനന്തരം,
പിന്നെയങ്ങുടൻ കരേറീടുവാൻ ഗജേന്ദ്രനും
തന്നാലങ്ങവിടെത്താഴ്ത്തീടുവാൻ നക്രേന്ദ്രനും
തങ്ങളിൽത്തന്നെ പരീക്ഷിച്ചിടത്തൊരുവക്ക-
മങ്ങോട്ടുമിങ്ങോട്ടും നീങ്ങായീല ചെറുതേത്തും
കാലമവ്വണ്ണം മുഹൂരായിരം വർഷമായ-
കാലമാലസ്യം വളർന്നേററവും തളന്നുടൻ
താനെന്നുള്ളൊരു മദാഹങ്കാരമതങ്ങളും
താനേ പോയകന്നതിദീനനാസ്കരിവരൻ
സർവ്വവും മായേതി നിശ്ചിത്യ തന്നകതാരിൽ
സർവ്വലോകേശനായ ഭഗവാൻ നാരായണൻ
സർവ്വലോകാത്മാ സർവ്വലോകൈകാചാര്യൻ പരൻ
സർവ്വഗൻ സർവ്വാശ്രയൻ സർവ്വകാരണനേകൻ
സർവ്വലോകാത്മാ സർവ്വവിഗ്രഹൻ സനാതനൻ
സർവ്വപാലകനെച്ചിത്താകാശമദ്ധ്യത്തിങ്കൽ
ധ്യാനിച്ചു പൂജിച്ചർച്ചിച്ചഖിലാത്ഥങ്ങളേയും
താനെന്നു സമർപ്പിച്ചു വിശ്വസിച്ചനുദിനം
പാണികാം തന്നിലകപ്പെട്ട പൂനിരകളാൽ
ദീനവത്സലൻപാദത്തിങ്കലങ്ങാരാധിച്ചും
കാമദനനുഗ്രഹാൽ നാമങ്ങാം നീളെ വിളി-
ച്ചാമയം തീർത്തു പരിപാലയേത്യോരോവിധം
ഗോവിന്ദാനന്ദ! മുകുന്ദാഖിലാധാര! പ്രഭോ!
നീ വന്നീ വ്യസനതാപാണ്ണവാൽ പാഹീത്യേവം
കേഴുന്നോരളവിലങ്ങാദിനായകനറി-
ഞ്ഞാഴിയകൃപാലയൻതാനഥ സവിദ്ധതം

നാഗേന്ദ്രൻ = ആനത്തലവൻ. മായേതി നിശ്ചിത്യ = മായയാണ് എന്നു നിശ്ചയിച്ചിട്ട്. പരിപാലയ = രക്ഷിച്ചാലും.

വേഗമോടെഴുന്നരുവാനാരംഭിച്ചളവു തൽ-
ഭോഗീന്ദ്രശായിവഹനാകുന്ന ഖഗേന്ദ്രനും
സംഭ്രമിച്ചുടൻ വന്നു മുമ്പിൽ വന്ദിച്ചു നിന്നാൻ;
അംഭോജാക്ഷനും ഗരുഡോപരി വിളങ്ങിനാൻ.
മേരുമൂർദ്ധ്നി നീലനീരദനിഭന്തത്ര
മാരുതാശനകുലനാശനൻ നിവർന്നപ്പോൾ
ചെന്നൃതുമത്താമുദ്യാനാന്തരേ മലർപ്പൊയ്ക-
തന്നുടെ തീരം പ്രവേശിച്ചു നിന്നതുനേരം
തുമ്പിക്കൈയ്യഗ്രം കുറഞ്ഞൊന്നൊഴിഞ്ഞുള്ളൊട-
ങ്ങംഭസി മുഴുകിക്കേണീടിന കരീന്ദ്രനെ
ത്തൃക്കൈകൊണ്ടുടൻ മെല്ലെമെല്ലവേ പിടിച്ചെഴു-
ന്നക്കരിപാദം പിടിപെട്ടീടും നക്രത്തെയും
കൂടവേ കരകേററിവച്ചുകൊണ്ടകതാരി-
ലീടിനകുതുഹലം തേടിന ജഗന്മയൻ
ചക്രംകൊണ്ടെറിഞ്ഞു നക്രേന്ദ്രവക്ത്രത്തെപ്പിള-
ർന്നക്കാലം ശാപംതീർന്നു ശുദ്ധനാം ഗന്ധർവ്വനും
ഉദ്ധൃതൻ വേഷം ധരിച്ചാദരാലവയവ-
മോഹനാകൃതിരതിബാലസൂര്യാഭാലയൻ
വ്യോമയാനാഗ്രേ നിന്നു നാഥനെക്കുപ്പി സ്തുതി-
ച്ചാമോദപൂർവ്വം ഭക്ത്യാ കീർത്തിച്ചാൻ പലതരം:
"നാഥ! ഗോവിന്ദ! ജഗൽക്കാരണാനന്ദാത്മക!
പാഥോജവിലോചന! പാഹി സന്തതം വിഭോ!
നീയൊഴിഞ്ഞാരിജ്ജഗത്തിങ്ങനെ സൃഷ്ടിച്ചു കാ-
ത്താര്യയാം മായാവശാലാത്മനിരമ്യാത്ഥകം
ലീലയാ വത്തിക്കുന്നതങ്ങനെയിരിക്കുന്ന
വേലയിലിവിടെ മാം പാലയ ജഗൽപ്രഭോ!
അന്നന്നീവണ്ണമിത്ഥമോരോരോ നിമിത്തത്താ-
ലൊന്നൊന്നായ്ച്ചമഞ്ഞലഞ്ഞീടുവാനരുതയ്യോ!
നിന്നുടെ മഹാമായാദേവിതൻ കൃപാലേശ-
മെന്നിലിങ്ങനുഗ്രഹിക്കേണമേ ദയാനിധേ!
നിന്തിരുവടിയുടെ കാരുണ്യം നിമിത്തമാ-
യന്തരാ ശാപം തീർന്നു സൗഖ്യം പ്രാപിച്ചേനിപ്പോൾ;
ബന്ധുവത്സലനായ നിൻപദാംഭോജദ്വന്ദ്വ-
മന്ദനു ഭക്ത്യാ ഭജിക്കായ്‌വരേണമേ നിത്യം.
മറെറനിക്കൊരു കാംക്ഷയില്ലേതും ജഗൽപ്രഭോ!

---

ഭോഗീന്ദ്രശായിവഹൻ = അനന്തശയനനായ വിഷ്ണുവിൻെറ വാഹനം. മാരുതാശനകുലനാശനൻ = സർപ്പഭക്ഷകനായ ഗരുഡൻ. അംഭസി = വെള്ളത്തിൽ. അതിബാലസൂര്യാഭാലയൻ = ബാലസൂര്യനെ അതിക്രമിക്കുന്ന ശോഭയ്ക്കു ഇരിപ്പിടമായവൻ.

പററായ്കവേണമൊരു ദുസ്സംഗമൊരിക്കലും;
ദുർവൃത്തനെന്നാകിലും മാനസേ തവ പദം
സർവ്വദാ വസിപ്പതിന്നായ് വരം തരേണമേ!''
ഇത്ഥമർത്ഥിച്ചു കൂപ്പിസ്തുതിച്ചു നില്ക്കുന്നൊരു
ഗന്ധർവ്വൻതന്നിൽ പ്രസാദിച്ചഖിലേശൻതാനും
ഭക്തവത്സലപ്രഭാവാർദ്രതയാലേ തെളി-
ഞ്ഞുടൻകൃപാലയൻ ചിരിച്ചരുളിച്ചെയ്തീടിനാൻ:
''ഒക്കവേ നിനക്കൊത്തവണ്ണമായ്‌വരിക മൽ-
ഭക്തരിലത്യുത്തമനായ് വസിച്ചാലും ഭവാൻ''
എന്നെല്ലാമനുഗ്രഹിച്ചയച്ചാൻ ജഗന്നാഥൻ;
ചെന്നുടൻ സ്വർഗ്ഗം പുക്കു വസിച്ചാൻ ഗന്ധർവ്വനും.
പിന്നെയക്കരീന്ദ്രനുണ്ടായ സങ്കടമെല്ലാം
ഒന്നൊഴിയാതെ നീങ്ങുംവണ്ണം താൻ കടാക്ഷിച്ചാൻ;
മന്ദമെന്നിയേ തൃക്കൈകൊണ്ടുടൻ തലോടിനാ-
നന്നേരം സാരൂപ്യം പ്രാപിച്ചിതങ്ങരക്ഷണാൽ.
ഭഗവൽസ്പർശംകൊണ്ടു ശാപം തീർന്നവനീശൻ
ഭഗവൽസാരൂപ്യം വന്നധികാനന്ദത്തോടെ
ഭഗവൽസഖ്യം ചേർന്നു വൈകുണ്ഠലോകത്തിനു
ഭഗവൽസഹായനായെഴുന്നള്ളീടും നേരം,
ഭഗവാൻ വഴിതോറുമവനെ നോക്കിച്ചിരി-
ച്ചകമേ കാരുണ്യമോടരുളിച്ചെയ്തീടുന്നു:
''കേളെടോ! നിനക്കുണ്ടായ്‌വന്ന ശാപവും തീർത്തു
പാലനംചെയ്തു നിന്നെക്കൊണ്ടു ഞാമ്പോന്നേനല്ലോ
മേലിലിക്കഥാമൃതമെത്രയും പ്രസിദ്ധമാ-
യാലംബിച്ചവരവർ കീർത്തിപ്പോരനുദിനം
പാതകൗഘങ്ങളവർ ചെയ്തതൊക്കെയും നീങ്ങി-
ച്ചേതസി സുഖം പൂണ്ടു മല്പദം പ്രാപിച്ചീടും.
എന്നെയും ഭവാനെയുമിഗ്ഗിരിവരനെയും
തന്നുടെ പാർശ്വസ്ഥലേ കന്ദരോദ്യാനത്തെയും
നിർമ്മലമായുള്ളൊരു നിമ്നഗയിതിനെയും
ജന്മികളെയും ദേശമാഹാത്മ്യാദികളെയും
ക്ഷീരസാഗരത്തെയും കൂടവേ ദിനംപ്രതി
ധീരനായകം തെളിഞ്ഞേവനങ്ങുണർന്നുഷഃ-
കാലേ ചിന്തിക്കുന്നവൻ പാപങ്ങളൊഴിഞ്ഞുടൻ
സന്തുഷ്ടനാത്മനാ മോക്ഷം പ്രാപിച്ചീടുന്നു നൂനം.''
എന്നെല്ലാമരുളിച്ചെയ്തീടിനാൻ ജഗന്നാഥൻ
തന്നുടെ സാരൂപ്യം വന്നീടിന ഗജേന്ദ്രനും

---

ദുസ്സംഗം = ദുഷ്ടസംസർഗ്ഗം. കന്ദരോദ്യാനം = ഗുഹാന്തരത്തിലെ പൂവനം.
നിമ്നഗ = നദി

താനുമായുടൻ ചെന്നു വൈകുണ്ഠാലയം പുക്കാൻ;
ആനന്ദാലയൻ യോഗനിദ്രയും തുടങ്ങിനാൻ.
ഇങ്ങനെ ഭക്തന്മാരെ രക്ഷിച്ചുകൊൾവാൻ ജഗ-
ന്മംഗലനൊഴിഞ്ഞു മററാരുമില്ലറിഞ്ഞാലും;
അങ്ങനെയുള്ള ഭഗവൽപദം ധ്യാനിക്കിൽ മ-
ററിങ്ങൊരോ കർമ്മങ്ങളാൽ ബദ്ധനായ്‌വരാ നൂനം.
എന്നെല്ലാം ക്രമത്താലേ നാലുപേർ മനുക്കളെ
ച്ചൊന്നതിനനന്തരം പിന്നെയും ചൊല്ലീടുന്നു;
അഞ്ചാമതല്ലോ താമസാനുജൻ രൈവതനാം
അഞ്ചിതപരാക്രമനാകിയ മനുശ്രേഷ്ഠൻ.
ചെഞ്ചെമ്മേ ബലിവിന്ധ്യന്മാരവർതനയന്മാർ
ചഞ്ചലമൊഴിഞ്ഞെഴും വിഭുവാമവനീന്ദ്രൻ
ഭൂതങ്ങൾ രയന്മാരുമായിരുന്നമരന്മാർ
പൂതാത്മാ ഹിരണ്യരോമാ വേദശിരാദികൾ
കേളൃഷികളുമന്നു, ഭഗവാൻ ശുഭ്രന്മനോ
നാളമോഹിനിയായ ഭാര്യയാം വികുണ്ഠയിൽ-
നിന്നവതരിച്ചു വൈകുണ്ഠനായ് ശ്രീപ്രീത്യർത്ഥം
തന്നുടെ വൈകുണ്ഠാഖ്യലോകത്തെ നിർമ്മിച്ചുപോൽ
ആറാമതല്ലോ മനുചാക്ഷുഷൻ. പൂരുഷദ്യു-
മ്നാദികൾ പുത്രന്മാരുമിന്ദ്രനാം മന്ത്രദ്രുമൻ
ദേവകളാപ്യാദികളവിഷ്മദവീരകന്മാ-
രാമവർ തുടങ്ങിയുള്ളവർകളൃഷികളും
അന്നല്ലോ ഭഗവാൻ വൈരാജനു സംഭൂതിയാ-
കുന്ന ഭാര്യയിലജിതാഹ്വയത്തോടുംകൂടി
വന്നവതരിച്ചമരേന്ദ്രന്മാക്കമൃതത്തെ
നന്നായയൻപോടെ സാധിപ്പിച്ചതെന്നറിഞ്ഞാലും.
ഇങ്ങനെ കേൾപ്പിച്ചപ്പോളവിടമറിവതി-
"നിന്നരുൾചെയ്കെ"ന്നാൻ ഭൂപാലകൻ മുനീന്ദ്രനും
"കേട്ടുകൊൾകെങ്കിലെ"ന്നു കേവലമരുൾചെയ്താൻ
കേട്ടാലെത്രയും മനോമോഹനം കഥാസാരം.

## പാലാഴിമഥനം

പണ്ടൊരു ദിനം ദിവ്യഭാരതഖണ്ഡത്തെയും
കണ്ടുകണ്ടാനന്ദിച്ചു കളിച്ചു കളിച്ചെങ്ങും
സഞ്ചരിച്ചീടും വിദ്യാധരികൾ ദുവ്വാസാവാ-
മഞ്ചിതതപോധനം കണ്ടു വന്ദിച്ചനേരം

---

ബദ്ധൻ=പരതന്ത്രൻ. അഞ്ചിതപരാക്രമൻ = വീര്യശൗര്യാദികളാലലങ്കൃതൻ. ശ്രീപ്രീത്യർത്ഥം = മഹാലക്ഷ്മിയുടെ പ്രസാദത്തിനു്. അഞ്ചിതതപോധനം=പൂജ്യനായ താപസനെ.

സർവ്വാശാവിമോഹനകരസൗരഭ്യത്തോടും
ദിവ്യമായൊരു മലർമാലയും നൽകീടിനാർ.
മാലയെ കൈക്കൊണ്ടവർക്കാശീർവ്വാദവും ചെയ്തു
കാലാരികലാഭൃതൻതാനയച്ചവരെല്ലാം
പോയളവകമേ ചിന്തിച്ചിതെത്രയും ദിവ്യ-
മായ മാലയെ ധരിച്ചാനന്ദിപ്പതിനിപ്പോൾ
ഞാനൊരു തപോധനനിന്നിതിനയോഗ്യനി-
മ്മാനസലോകത്തിങ്കലാരുചിതന്മാരുള്ളൂ?
മാധവൻതാനോ? മഹാദേവനോ? വിരിഞ്ചനോ?
സാദരം ദേവേന്ദ്രാദി ദിക്പാലവീരന്മാരോ
മോദേന ധരിപ്പതിന്നാളായ പുരുഷന്മാർ?
ആദിനായകൻ ജഗൽപ്പാലകൻ നാരായണൻ
മാധവൻതനിക്കു നൽകീടിനാൽ പ്രസാദിക്കു-
മാധാരം ജഗന്മയൻതാനല്ലോ നമുക്കെല്ലാം
നാഥനുതന്നെ നൽകീടേണമെന്നുറച്ചവൻ
ചേതസാ പുനരഥ കൂടവേ വിചാരിച്ചാൻ.
കാമദൻ കാമശീലൻ കാമിനിമാരാം രമാ
ഭൂമിമാക്കാഹന്ത! ഖണ്ഡിച്ചുതാൻ നൽകീടുവോൻ.
താമരസാക്ഷനു നൽകീടരുതെന്നാകയാൽ
സോമശേഖരനു നൽകീടുവൻ വൈകാതെ ഞാൻ.
കാമനാശനനതുതാനെടുത്തഴകിനോ-
ടാമോദാൽ ചൂടി പ്രസാദിക്കുമെന്നോർക്കുന്നവൻ
കൂടവേ വിചാരിച്ചാനേടലർശരാരാതി
വാടാത മലർമാലതാനെടുത്തീടുന്നേരം
മാമലമകൾ മടിതന്നിൽ മേവീടും ദേവി
കാമദാഹത്തിൻ പ്രതിഹാരമായല്ലോ മുന്നം
പാതിമെയ്പകുപ്പിച്ചുകൊണ്ടിതങ്ങു പാർത്താൽ.
പാതി മാലയും പകുത്തീടാതെയടങ്ങുമോ?
കേവലമതു ചിന്തിച്ചാലുടൻ മലർമാല
ചൂതബാണാരിക്കു നല്കീടരുതല്ലോ പാർത്താൽ.
ധാതാവുതനിക്കു നൽകീടിനാലെന്തായ്‌വരും?
വേധാവു തിരുമുടി നിഖിലേ ചൂടീടുവോൻ;
കേടേതും വരുത്താതെ മാലയെച്ചൂടീടുവാ-
നീടെഴും ദിക്പാലകന്മാരിലാരിനിനല്ലൂ?
ദേവേന്ദ്രൻതനിക്കു നല്കീടാമെന്നോർക്കുന്നവ-
നാവിർമ്മോദേന ചിന്തിച്ചീടിനാൻ സംക്രന്ദനം.
താനറിഞ്ഞിതു ദുർവ്വാസാവുതന്നെച്ചിന്തിച്ച-
താനതൻ കഴുത്തിലേറീടിനാൻ പുരന്ദരൻ;

---

ഏടലർശരാരാതി = കാമദേവന്റെശത്രു(ശിവൻ). സംക്രന്ദനം = ദേവേന്ദ്രനെ.

വേഗേന മഹാമുനിതന്നുടെ മുമ്പിൽ ചെന്നാ-
നാഗമാന്തജ്ഞൻതന്നെ വീണടിവണങ്ങിനാൻ.
നന്ദിച്ചു നാല്ലോമ്പനും വന്ദിച്ചു സുരേന്ദ്രനും
നിന്നതുകണ്ടു ദുർവാസാവുതാൻ പ്രസന്നനായ്
വാനവർകോനായ്ക്കൊണ്ടു മാലയും നൽകീടിനാൻ;
സാനന്ദം തൊഴുതു വാങ്ങീടിനാൻ മഹേന്ദ്രനും.
"കേടേതും വരുത്താതെ മാലയിന്നിതു ധരി-
ച്ചീടുവാൻ ഭവാനൊഴിഞ്ഞാരുമില്ലെന്നോർത്തു ഞാൻ
പാരാതെ വരുത്തി നല്കീടുവാനവകാശം
നേരേ നീ ധരിച്ചുകൊണ്ടാനന്ദിച്ചാലും സഖേ!
പോയാലും സുഖമാകെന്നാശീർവാദവും ചെയ്തു
മായമെന്നിയേ തെളിഞ്ഞയച്ചാൻ മുനീന്ദ്രനും.
പാകാരിതാനും മാല കൈക്കൊണ്ടു സമ്മാനിച്ചു
വേഗേന മുനീന്ദ്രനെ വന്ദിച്ചു നടകൊണ്ടാൻ.
മാമുനിയുടെ മുമ്പിൽനിന്നകന്നുടൻ മുതി-
ന്നാമോദവശാൽ കരീന്ദ്രോപരി വിളങ്ങിനാൻ.
മാലയിന്നതിദിവ്യമെന്നറിഞ്ഞഥ നിജ-
മൗലൗ ചേർപ്പതിന്നുള്ളിലാശയാ പുനരപ്പോൾ
ഹസ്തീന്ദ്രകുംഭദ്വന്ദ്വമദ്ധ്യേ മാലയും വച്ചു
സ്വസ്ഥനായ് കചഭാരമഴിച്ചു കടഞ്ഞുടൻ
ഹസ്താഗ്ര നഖ നികരങ്ങളാൽ ചീന്തിച്ചീകി-
സ്സുതരം പരിചാക്കി വർത്തിക്കന്നളവിങ്കൽ
കല്പകമധു തേണ്ടും ഷട്പദനികരങ്ങൾ
പുഷ്പസൗഗന്ധ്യം പാർത്തു മത്തരായ്ത്തരിഭ്രമാൽ
വന്നുവന്നടുത്തു ഷഡ്പങ്ങളും പാടിപ്പാടി
നിന്നു സംഭ്രമിച്ചെഴുമാരാവപൂരത്തോടും,
കണ്ണുകൾ കർണ്ണങ്ങളും വക്ത്രവും മൂടിക്കൂടീ-
ട്ടന്നളവുപദ്രവമെന്നായ കരീന്ദ്രനും
മസ്തകമദ്ധ്യത്തിങ്കൽനിന്നെടുത്തുടൻ മാല
പൃഥ്വിയിലിട്ടു ചവിട്ടീടിനാൻ കരിവരൻ.
പെട്ടെന്നങ്ങതു കണ്ടു ഞെട്ടിനാൻ മഹേന്ദ്രനും;
രുഷ്ടനായതുകണ്ടു ചൊല്ലിനാൻ ദുർവ്വാസാവും:
"വൃത്രാരേ! തവ വൃത്തമെത്രയുമിദം ചിത്രം!
ചിത്രം! ഞാനോർത്തീലതികശ്മലനല്ലോ ഭവാൻ;
ചിത്തമോഹനകരമായ സുസ്രജം ധരി-
ച്ചത്യന്തമാനന്ദിപ്പാൻ നല്ലതു നീയെന്നോർത്തേൻ.

---

ആഗമാന്തജ്ഞൻ = വേദാന്തവിജ്ഞാനി. പാകാരി = ഇന്ദ്രൻ. നിജമൗലൗ = തന്റെ തലയിൽ. കചഭാരം = മുടിക്കെട്ട്. പരിചാക്കി = ഭംഗിയാക്കി. ആരാവപൂരം = ശബ്ദാധിക്യം. സുസ്രജം = നല്ല മാലയെ.

വ്യർത്ഥമായ്ച്ചമഞ്ഞു ധിക്കരിക്കയാലുടൻ
അത്ര നിർജ്ജരന്മാരും നീയും നിൻ പൗലോമിയും
വൃദ്ധതയോടു ജരാനര പൂണ്ടിരിക്ക പോ-
യുദ്ധൃതവിഭ്രപികളായ്ച്ചമഞ്ഞൊ''ന്നീവണ്ണം
ശാപവുമരുളിച്ചെയ്തു കോപേന മുനിവരൻ
വേപഥുശരീരനായങ്ങെഴുന്നള്ളുന്നേരം
താപമാണ്ടൈരാവതത്തിന്മേൽനിന്നിഴഞ്ഞു സർ-
വാപരാധവും ക്ഷമിക്കേണമെന്നർത്ഥിച്ചുടൻ
താണടി തൊഴുതു വന്ദിച്ചതിസഗദ്ഗദ-
വാണികളാലെ ഭക്ത്യാ ഭീതനായുണർത്തിച്ചാൻ:
''ഞാനറിഞ്ഞൊരു ദോഷം ചെയ്തതല്ലതിശയ:-
മാനന്ദിച്ചുഴകോടു ചൂടുവാൻ കചഭാരം
പാരാതെ കടഞ്ഞു നേർവരുത്തിക്കൊള്ളുവാൻ കരി-
വീരമസ്തകമദ്ധ്യേ വച്ചിരുന്നതിനുടെ
മോഹനകരമായ സൗരഭ്യമൂലം തിര-
ഞ്ഞാഹന്ത! മധുകരവ്രാതങ്ങളുരുതരം
പാടിവന്നൊരുമിച്ചു മൂടി മൂളീടുമ്പൊഴു-
തേറിന വേഗാൽ കരിവീരനങ്ങനെ ചെയ്താൻ.
പാപിയാം മമ ദോഷമല്ലിതു മഹാമുനേ!
താപം തീർത്തനുഗ്രഹിക്കേണമേ ദയാനിധേ!''
ദേവേന്ദ്രൻ തൊഴുതു വന്ദിച്ചു ദുർവ്വാസാവിനോ-
ടീവണ്ണമപേക്ഷിച്ചു ദീനനായ് നില്ക്കുന്നേരം
മെല്ലവേ രോഷം ശമിച്ചുള്ളകം തെളിഞ്ഞതി-
കല്യാണാലയനായ താപസേന്ദ്രനുമപ്പോൾ
ചൊല്ലിനാ ''നഹോ! നിനക്കില്ലപരാധമെങ്കി-
ലല്ലൽ തീർന്നിനി മേലിൽ നല്ലതു വരും ദൃഢം.
ചൊല്ലെഴും പാലാഴിപുക്കുള്ളമൃതത്തെയെടു-
ത്തെല്ലാരുംകൂടി നുകർന്നീടുവിൻ മടിയാതെ.
വല്ലാത ജരാനര തീർന്നു മംഗലം ചേർന്നു
നല്ല യൗവനയുക്തരായ്‌വരുമെന്നാൽ പിന്നെ
വല്ലാത രോഗങ്ങളും മൃത്യുവുമകപ്പെടാ;
നല്ലതേവരൂ മേലിലില്ല സംശയമേതും.''
ശാപമോക്ഷത്തെത്തെളിഞ്ഞീവണ്ണം മുനീന്ദ്രനും
കോപമങ്ങടക്കി നൽകീടിനോരളവപ്പോൾ
കൂടവേ തൊഴുതു ദേവേന്ദ്രനും മുനീന്ദ്രനോ-
ടുടെഴും വിചാരവേഗേനതാൻ ചോദ്യംചെയ്താൻ:
''ശാപാനുഗ്രഹശക്തനാകിയ ഭവാനുടെ
ശാപാനുഗ്രഹത്തിനു നേരേ വന്നകപ്പെട്ടും

---

പൗലോമി = ഇന്ദ്രാണി. വേപഥു = വിറയൽ. മധുകരവ്രാതം = വണ്ടിൻനിര.

പീയൂഷമെന്നോൎത്തിരുന്നീടുകയൊഴിഞ്ഞെന്തൊ-
ന്നായാസവശാലെന്നാൽ കൎത്തവ്യമാകുന്നതും?
നേരേ നിന്തിരുവടിതാനുടനരുളിച്ചെ-
യ്താശ്രുദ്ധസന്ദേഹത്തെത്തീൎക്കണം ദയാനിധേ!''
താപസനരുൾചെയ്താനന്നേര''മതിന്നിനി-
ത്താപമെന്നിയേ നിങ്ങളുദ്യോഗിച്ചീടുന്നേരം
താനേ വന്നെത്തുമവകാശങ്ങളെല്ലാററിനും
ദീനങ്ങൾ ലോകങ്ങൾക്കും തീൎന്നു നല്ലതുവരും
സാധിക്കാം ഭവാനു വേണ്ടും വണ്ണമെല്ലാ'' മെന്ന-
ങ്ങാധിതീൎത്തനുഗ്രഹിച്ചയച്ചാൻ മുനീന്ദ്രനും.
ദേവേന്ദ്രൻ ജരാനരപൂണ്ടു വൃദ്ധതയോടും
ദേവലോകം പ്രാപിച്ചു തത്സമന്മാരായ്മേവും
ദേവകളോടു ശാപാനുഗ്രഹാദികളെല്ലാ-
മാവോളം പരിതപ്തചേതസാ ചൊല്ലീടിനാൻ.
വൃത്താന്തമെല്ലാം കേട്ടു വൃദ്ധരായ് മേവും സുര-
സത്തമരൊരുമിച്ചു ചിന്തിച്ചാരിനി നമ്മാൽ
കൎത്തവ്യമിവിടെയെന്തെന്നതുനേരം പുന-
രുൾത്താരിൽ തോന്നി പരമേഷ്ഠിയോടവസ്ഥകൾ
സത്വരം ചെന്നങ്ങുണൎത്തിക്ക വേണ്ടുവതെന്ന-
തത്യരം വൃദ്ധശ്രവാദ്യന്മാർ മന്ത്രിണാ സമം
സത്യലോകം പ്രാപിച്ചു വിശ്വകൎത്താരം കൂപ്പി
സ്സുത്വാ നിന്നീടുന്നേരം പ്രത്യക്ഷനായ് നിന്നീടും
നിൎജ്ജരശ്രേഷ്ഠന്താനും സജ്വരന്മാരായ്മേവും
നിൎജ്ജരന്മാരെക്കണ്ടു സജ്വരാത്മനാ ചൊന്നാൻ:
''എന്തെടോ സുരന്മാരെ! നിങ്ങളും വലാരിയു-
മന്തരാ വൃദ്ധന്മാരായ്‌വന്നതിനവകാശം?
സമ്പ്രതിനമ്മോടറിയിക്ക''യെന്നതു കേട്ട-
ങ്ങുമ്പർകോൻ തൊഴുതുണൎത്തിച്ചാ''നെങ്കിലോ ഭവാൻ
കേൾക്ക ദുൎവ്വാസാവിങ്ങു നൽകിയ മലർമാല
കാൽക്കീഴിട്ടുടൻ ചവിട്ടീടിനാൻ കരിവരൻ;
നോക്കിക്കണ്ടതിനേവം വൃദ്ധരായ് ചമകെന്നു
വാശ്ശമുൾക്കോപത്തോടെ ശപിച്ചാൻ മുനീന്ദ്രനും.
പാല്ക്കടൽ കടഞ്ഞമൃതെടുത്തു സേവിക്കുന്നാൾ
മോക്ഷവും ശാപത്തിനണ്ടെന്നരുൾചെയ്തീടിനാൻ.
സാദ്ധ്യമല്ലതിന്നുണൎത്തിച്ചൊഴിഞ്ഞടിയങ്ങൾ-
ക്കാൎത്തിതീൎത്തനുഗ്രഹിക്കേണമേ! ദയാനിധേ!''
സങ്കടം സംക്രന്ദനനിങ്ങനെ തൊഴുതുടൻ
പങ്കജോത്ഭവനോടങ്ങുണൎത്തിച്ചീടും നേരം,

---

പരമേഷ്ഠി=ബ്രഹ്മാവു്. സജ്വരാത്മനാ=ദുഃഖതപ്തമായ മനസ്സോടെ.

ശങ്കരൻതന്നോടുണർത്തിച്ചൊഴിഞ്ഞിവിടെയി-
സ്സങ്കടം തീർപ്പാനെളുതല്ലെന്നു വിരിഞ്ചനും.
മുൻപിലാമ്മാറണ്ടെഴുന്നള്ളിനാനമരക-
ളൻപോടു സുരേന്ദ്രനുമായുടൻ നടകൊണ്ടു
ജംഭാരിതാനും വിബുധന്മാരുമൃഷികളും
അംഭോജാസനനുമായ്ക്കൈലാസാചലത്തിങ്കൽ
ശങ്കരൻതന്നെച്ചെന്നുകണ്ടു കൈക്കൂപ്പി സ്തുതി-
ച്ചങ്കുരാതങ്കമുണർത്തിച്ചു കേട്ടതുനേരം
പങ്കജശരാരിയും ദേവകൾക്കുണ്ടായ്‌വന്ന
സങ്കടം തീരെകടാക്ഷിച്ചുകൊണ്ടരുൾചെയ്താൻ:
"പോകണം പാലാഴിപുക്കംബുജനാഭന്തന്നോ-
ടാകുലമുണർത്തിപ്പാനല്ലാതെ മററാരാലും
ലോകങ്ങൾക്കുണ്ടായ്‌വന്ന സങ്കടങ്ങളെത്തീർപ്പാ-
നാകുന്നല്ലെന്നതീ ലോകസമ്മതം നൂനം.
പണ്ടുമിജ്ജഗത്തിങ്കലന്നന്നു വലുതായി-
ട്ടുണ്ടായ്‌വന്നീടും മഹാ സങ്കടങ്ങളെത്തീർപ്പാൻ
കൊണ്ടൽനേർവ്വർണ്ണനൊഴിഞ്ഞാരുമില്ലിനിയും വൈ-
കുണ്ഠനോടുണർത്തിക്കവേണമിന്നിപ്പോഴിതും.
വേഗേന ഗിരിസുതതന്നോടും കൂടിച്ചേർന്നു
ഭോഗിശായിനം കാണ്മാൻ ഞാൻ കൂടെപ്പോന്നീടുവൻ
വാരണവദനനും ബാഹുലേയനുമിങ്ങു
പോരുവിൻ ഭൂതങ്ങളുമായൊരുമിച്ചു ശീഘ്രം."
മാരാരി മഹേശ്വരൻതാനേവമരുൾചെയ്തു
പാരാതെ വൃഷവരവാഹനനുമാവരൻ
നാരദസനകാദി മാമുനീന്ദ്രന്മാർ ചുഴ-
ന്നാരണമയപ്രഭനങ്ങെഴുന്നള്ളീടിനാൻ.
ഗീർവ്വാണസമൂഹവുമിന്ദ്രനും വിരിഞ്ചനും
പൂബാണാരിയും നാനാ താപസവരന്മാരും
വേഗേന ചെന്നു വൈകുണ്ഠാലയം പ്രാപിച്ചുകൊ-
ണ്ടാഗമക്കാതലായ [illegible]നാഥപാദാരവിന്ദം
ധ്യാനിച്ചുകൂപ്പിത്തൊഴുതാനന്ദപരവശ-
മാനസശ്രദ്ധ്യാ പുകഴ്ത്തീടിനാരതിഭക്ത്യാ:
"നിത്യനിർമ്മല നിഗമാന്തസാരാത്മപ്രഭോ!
സത്യസല്പദ! സതാം സത്തമ! സച്ചിന്മയ!
സത്താമാത്രക! സമസ്താത്മക! ചരാചര-
സത്വചിൽഘന! സർവ്വാചാര്യ! തേ നമോ നമഃ

---

അങ്കരാതങ്കം = ഉണ്ടായ സങ്കടത്തോടുകൂടി. ഭോഗിശായിനം = മഹാവിഷ്ണുവിനെ. വാരണവദനൻ = ഗണപതി. ആരണമയപ്രഭൻ = ബ്രഹ്മരൂപമായ കാന്തിയോടു കൂടിയവൻ. സതാം സത്തമൻ = സജ്ജനശ്രേഷ്ഠൻ.

വിശ്വകാരണ! വിശ്വരൂപ! വിശ്വാത്മാശ്രയ!
വിശ്വയോഗേശ! വിശ്വബീജ! വിശ്വൈകാത്മക!
വിശ്വമംഗല വിശ്വഭിന്നൈകവിശ്വംഭര!
വിശ്വസംഹാര! പ്രണവാത്മനേ നമോ നമഃ
നിഷ്ക്രിയ! നിഷ്കിഞ്ചന! നിസ്പൃഹ! നിരാകൃതേ!
നിഷ്കളാനന്ദാത്മ! നിഷ്കാരണ! നിഷ്പാതക!
നിഷ്കള! നിരാശ്രയ! നിർവൃത! നിരാമയ!
നിഷ്കാര്യനിഗമവേദ്യാത്മക! നമോ നമഃ
പത്മലോചന! പത്മനാഭ! ലോകാനന്ദഹൃൽ-
പത്മസംസ്ഥിത! പത്മബാണാരിനിഷേവിത!
പത്മപാദാബ്ജാനന? പത്മസുന്ദരസ്മിത!
പത്മജാഹൃദയധൈര്യാപഹ! നമോ നമഃ
മാധവ! മധുരിപോ! മായാവല്ലഭ! ഹരേ!
സാധുപാലന! സകലാധാര! സർവാത്മക!
നീയൊഴിഞ്ഞൊരുഗതിയില്ലൊരുനാളും ജഗ-
ല്കാര്യകാരണ! പരമാത്മനേ! നമോ നമഃ
കാമദ! കാമാകൃതേ! കാമകാരണ! സക-
ലാമോദകര! നീലനീരദകളേബര!
പീതവാസസ്സാം പത്മനാഭ! കൗസ്തുഭഗ്രീവ!
പ്രീതിദ! ചതുർഭുജാലംകൃത! നമോ നമഃ:
സാരസവിലോചന! കുണ്ഡലമകരസ-
ച്ചാരുബിംബിതഗണ്ഡമണ്ഡല! മൃദുസ്മിത!
കേശവ! കിരീടസൂര്യായുതാമലപ്രഭ!
ശ്രീശ! നിർമ്മലപാദാനന്ദായ നമോ നമഃ
നിന്തിരുവടിയൊഴിഞ്ഞാരിഹ ജഗത്രയ-
സന്താപമൊഴിച്ചു രക്ഷിപ്പതു ജഗല്പതേ!
സന്തതം സതാം ചിത്താന്തസ്ഥിത ചിന്താമണേ!
സന്തോഷസന്ദാനസന്താനമേ നമോസ്തു തേ.''
ഇത്തരം വിധിഹരേന്ദ്രാദികൾ നമസ്കരി-
ച്ചെത്രയും ഭക്ത്യാകൂപ്പി സ്തുതിക്കുംവിധൗ നാഥൻ
ഭക്തവത്സലൻ യോഗനിദ്രയുമുണർന്നുട-
നാഹ്ലാദനിറയുന്ന സന്തുഷ്ടനായ്ക്കടാക്ഷിച്ചാൻ
മുഗ്ദ്ധഹാസേന മുകുന്ദേക്ഷണമലർനിര-
സ്രഗ്ദ്ധരന്മാരും പ്രസാദിച്ചു നിന്നതുനേരം
സ്രഷ്ടാവും പിനാകിയുമായടുത്തവസ്ഥക-
ളിഷ്ടദൻതന്നോടുണർത്തിച്ചിതു സകലവും.

---

പ്രണവാത്മനേ തേ=ഓങ്കാരരൂപനായ അങ്ങേക്കായി. സാരസം=താമര പ്പൂവ്. മുകുന്ദേ....ധരന്മാർ=വിഷ്ണുവിൻെറ നോട്ടങ്ങളാകുന്ന പൂമാലകളെ ധരിച്ചവർ.

വർത്തമാനങ്ങളെല്ലാമുടൻത്താരിൽ ജഗത്തായ
പിദ്രൂപനറിഞ്ഞിരിക്കുന്നിതെന്നിരിക്കിലും
മുല്ലാടൊന്നറിഞ്ഞതില്ലുടൻപ്പൂവിലെന്നുള്ളേടം
കല്പിച്ചു കഷ്ടം കഷ്ടമെന്നരുടൻചെയ്തീടിനാൻ.
വിശേഷശമ്പാരും തമ്മിലന്യോന്യം നോക്കിച്ചിരി-
ച്ചുടൻച്ചേന്നാശ്ലേഷിച്ചുളവൊന്നിച്ചു ഗുണത്രയം
തൽക്ഷണമത്തുകണ്ടുണ്ടായ സംഭ്രമാൽ സഹ-
സ്രാക്ഷനും ദേവാന്വയപംക്തിയും മുനികളും
വിസ്മയമതീവണ്ണം പണ്ടു കണ്ടിട്ടില്ലെന്നു
വിസ്മൃതന്മാരായ്ച്ചമഞ്ഞീടിനാരെല്ലാവരും'
രക്തകൃഷ്ണശ്വേതാഭാകാരവിസ്ഫുരദ്രൂപ-
വിഗ്രഹമയ വിസ്താരോച്ച്റിയ ഗാംഭീര്യങ്ങൾ
നിശ്ചയിക്കരുതാത കണ്ടു കുതുകതയോടും
നിശ്ചലഹൃദയന്മാരായ്പരവശഭക്ത്യാ
ദക്ഷിണേതരപൂർവപശ്ചിമോന്നതച്യുത-
ദിഗ്ഭ്രമം കലന്നെങ്ങും നിന്നുകൊണ്ടനേകധാ
ഭക്തിപൂണ്ടൊക്കെ സ്തുതിച്ചീടിനാരോരോവിധ-
മിക്ഷിതിചക്രേ നമസ്കൃത്യചൊന്നാകുംവണ്ണം:
"പത്മാക്ഷ! പത്മാസന! പത്മബാണാരേ! ഹരേ!
പത്മാരികലാധര! പത്മയോനീശാച്യുത!
പത്മസംഭവ! പത്മമന്ദിര! മനോഹര!
പത്മബാന്ധവതനയാന്തക! നമോനമഃ
വിശ്വസൃഗ്വിശ്വംഭര! വിശ്വസംഹരാജിത!
വിശ്വനിഗ്രഹാവേദ്യാ! വിശ്വമംഗലാകൃതേ!
വിശ്വസന്താപഹരകാരണ! പരാപര!
വിശ്വാത്മ ത്രിവർണ്ണസത്ഭാവേഭ്യസ്തേഭ്യോ നമഃ
നിങ്ങൾ മൂവരും ഗുണത്രിതയഭാവം കലർ-
ന്നിങ്ങിഹ ജഗൽസൃഷ്ടിസ്ഥിതിസംഹാരം ചെയ്‌വാൻ.
വന്നു തോന്നിന ഭവാന്മാരുടനൊരുമിച്ചു-
നിന്നകാരണം ഞങ്ങൾക്കുള്ള സങ്കടമെല്ലാം
തീരുവാനെളുതായിതിന്നിനി വേണ്ടും കാര്യം
നേരേ തൽതത്ത്ഭാവം ചേന്നരുടൻചെയ്യേണമേ,
പാരാതെ മുഹുരതാലുള്ളിലന്ധതപൂണ്ടി-
പ്പാരതിലുഴൽവതേ ഞങ്ങളാലുള്ള നിത്യം.
മാരാരിമുരഹരാംഭോജസംഭവത്രയാ-

---

വിസ്മൃതന്മാർ=മറന്നുപോയവർ. രക്തകൃഷ്ണ...ഗാംഭീര്യങ്ങൾ=ചുവന്നും കറുത്തും വെളുത്തുമുള്ള ശോഭയോടുകൂടിയ ആകൃതിയിൽ പ്രകാശിക്കുന്ന രൂപം, ശരീരം ഇവയുടെ വിസ്താരം, ഔന്നത്യം, ഗാംഭീര്യം ഇവകൾ. ദക്ഷിണേ...ഭ്രമം=വടക്ക്. കിഴക്ക്, പടിഞ്ഞാറ് ഈ ദിക്കുകളും, ഉയർച്ച, താഴ്ച ഇവയും ഏതാണെന്നുള്ള ഭ്രമം. മുഹുരതാൽ=മുഹുഃ+രതാൽ=മുറയ്ക്കുള്ള

കാരവിഗ്രഹ! പരബ്രഹ്മനിർമ്മലസ്വയം
ഭേദവർണ്ണങ്ങളൊന്നായ് നിന്ന മംഗലപ്രദ!
വേദചിന്മയ! സകലാത്മഭ്യസ്തേഭ്യോ നമഃ''
ഇങ്ങനെ ദേവേന്ദ്രാദ്യന്മാരാകും ദേവന്മാരാൽ
ഗ്രാഹ്യമല്ലാതുള്ളൊരു ഭഗവദ്രൂപമഹോ!
വണ്ണവുമുയരവുമാഴവും വിസ്താരവും
നിർണ്ണയിക്കരുതാതൊരേകതേജസാ സ്വയം
സംഭ്രമിച്ചെങ്ങും നിന്നു കണ്ടുടൻ നമസ്കരി-
ച്ചമ്പരന്നോരോവിധം വാഴ്ത്തി നിന്നീടുന്നേരം
കണ്ടിതു ഹരി വിരിഞ്ചാന്തകാന്തകന്മാരെ-
ക്കണ്ടു കണ്ടിരിക്കവേ വേറായിതനക്ഷണാൽ.
സന്തോഷിച്ചതുപൊഴുതമ്പോടു മൂർത്തിത്രയ-
മന്തികേ നമസ്കരിച്ചീടിനാരിന്ദ്രാദികൾ
സംഭാവിച്ചതുപൊഴുതന്യോന്യം ത്രിമൂർത്തികൾ
ജംഭാരിതന്നോടരുൾചെയ്തിതു നാരായണൻ:
എന്തെടോ! ജരാനര തീരുവാൻ തുലോമെല്ലാ-
തന്തർമ്മോദേന യൂയം പീയൂഷം നുകർന്നാകിൽ
അതിനു പാലാഴിയെ മഥിപ്പാനിവിടെ നി-
ന്നധുനാ വേണ്ടുമുപകരണങ്ങളെയെല്ലാം
പരിചോടുപകരിച്ചീടുവാൻ ശ്രമിക്കണം;
പരരാമസുരരെ നിരത്തിച്ചമയ്ക്കണം;
മന്ദരഗിരീന്ദ്രനെ വാസുകിതന്നെക്കൊണ്ടു
മന്ദമെന്നിയേ ബന്ധിച്ചോഷധീർദ്ദുഗ്ദ്ധാംബുധി-
തന്നിലിട്ടുടനുപരഞ്ജിച്ചു ദേവാസുര-
വൃന്ദങ്ങളഹീന്ദ്രവാൽത്തലകൾ കൈക്കൊണ്ടുടൻ
സംഭ്രമമൊഴിഞ്ഞുകൊണ്ടുടൻപൊടേ മഥിക്കുമ്പോൾ
സംഭവിച്ചീടും സുധായെന്നതിന്നിനിയിപ്പോൾ
മുമ്പിനാലസുരകളോടുടൻ നിരക്കണെ-
മൻപോടേ ഗിരിവരൻതന്നെയും വരുത്തണം
വാസുകിതാനും വന്നീടേണമിങ്ങതിനെല്ലാം
ചേതസാ പരിശ്രമിക്കുന്നതാരിതുകാലം;
മാരാരേ വരിക കല്പിച്ചതെന്തെ''ന്നിവണ്ണം
പാരാതെ നാരായണൻതാനരുൾചെയ്യുന്നേരം
കാലാരി ദൈതേയന്മാരോടുടനൊരുമിപ്പാൻ
കാലം വൈകാതെ തുടങ്ങീടുകെന്നരുൾചെയ്താൻ.
മാധവൻ താനും മൃദുഹാസം പൂണ്ടതിമൃദു-
മാധുര്യാക്ഷരവാചാ സാദരമരുൾചെയ്തു:

---

രത്നയാൽ യൂയം=നിങ്ങളെല്ലാം. പരരാം=ശത്രുക്കളായ. അഹീന്ദ്രൻ=വാസുകി.

''പൂർവവൈരങ്ങളെല്ലാമുരംക്കാമ്പിൽ മറന്നിനി
പൂർവദേവന്മാരോടു ദേവകരം നിരക്കണം
കേവലം കാര്യസിദ്ധിക്കായ്ക്കൊണ്ടു ശത്രുക്കളെ-
സ്സേവിക്കെന്നതും സർവലോകസമ്മതംതന്നെ
ഹാനിയില്ലതുകൊണ്ടിങ്ങേതുമേ ദൈതേയന്മാർ
മാനസമൊരുമിച്ചു സന്ധിച്ചിക്രിയചെയ്താൽ
ക്ലേശമേ പുനരവർക്കുള്ളിതു ഫലം നമു-
ക്കാശു സിദ്ധിപ്പാൻ ചരിത്രം ചിന്തിച്ചു വൈകിക്കേണ്ടാ
പോകുന്നതാരിന്നസുരൗഘത്തെ വരുത്തുവാ-
നാകുന്നതല്ലോ സന്ധിപ്പാ''നെന്നു കേരംക്കായപ്പോരം
''നിന്തിരുവടിയും മാരാരിയും വിരിഞ്ചനും
ചിന്തിച്ചു കല്പിക്കുന്നതൊക്കവേ ഞങ്ങരംക്കെല്ലാം
സന്തതമനുമത''മെന്നു ദേവേന്ദ്രാദികരം
സന്തുഷ്ടന്മാരായൈകമത്യസമ്മതം ചെയ്താർ
അന്നേരം നാരായണൻതന്നുടെ ഭൃത്യന്മാരെ-
ച്ചെന്നസുരരെക്കൂട്ടിക്കൊണ്ടിങ്ങു പോന്നീടുവാൻ
നന്നായങ്ങൻപോടരുരംചെയ്തുടനയച്ചവ-
രൊന്നിച്ചുഭൃഗുശിഷ്യന്മാരുടെ സഭയിങ്കൽ
ചെന്നുടൻ മഹാബലിതന്നോടങ്ങരുരംചെയ്ത-
വണ്ണമുള്ളവസ്ഥകളൊന്നൊഴിയാതെ ചൊന്നാർ.
വൃത്താന്തമതു കേട്ടു ഭർത്സിച്ചു ദനുജന്മാ-
രുത്തമപുരുഷഭൃത്യന്മാരോടതുനേരം
സത്വരമുരചെയ്താരിന്നിപ്പോളിതിനേതു-
മുരംത്താരിൽ നിരൂപിച്ചാൽ മററില്ല കുശലങ്ങരം
ഞങ്ങളോ പണ്ടേ തുലോം നിന്ദ്യന്മാരവൻതനി-
ക്കങ്ങുവന്നൊരുമിപ്പാനെങ്ങനെ ചൊന്നീടുന്നു?
പോയാലും ഭവാന്മാരങ്ങാരുമില്ലിതിൻകൂടെ-
പ്പായുന്നോരിപ്പോഴിതു ചിന്തിച്ചു വൈകിക്കേണ്ട.
മായമെന്നിയേ ദൈത്യന്മാരേവം ചൊല്ലിക്കേട്ടു
മായാപൂരുഷഭൃത്യന്മാരതിവേഗത്തോടെ
പാലാഴിതന്നിൽചെന്നു കാലാരിവിധീന്ദ്രന്മാ-
രാലനുവേലം നിഷേവ്യാംഘ്രിപങ്കജത്തിങ്കൽ
വീണുടൻ നമസ്കരിച്ചങ്ങസുരകരം ചൊന്ന
വാണികളെല്ലാമുണർത്തിച്ചതു കേട്ടനേരം
മന്ദഹാസവും കലർന്നിന്ദിരാവരൻ സുര-
വൃന്ദവാഹിനീനരൻതൻമുഖം പാർത്തീടിനാൻ.
ചന്ദ്രചൂഡനുമതിനെന്തിനിക്കഴിവെന്ന-

---

അനുവേലം = എല്ലായ്പ്പോഴും. സുരവൃന്ദവാഹിനീധരൻ = ആകാശഗംഗയെ ധരിച്ചവൻ.

ഞ്ഞിന്ദ്രസോദരനേയും സംഭാവിച്ചനക്ഷണം
തന്നരികത്തു നില്ക്കും ഭൂതത്തെ വിളിച്ചങ്ങു
ചെന്നസുരരെക്കൊണ്ടുപോരികെന്നരുൾചെയ്താൻ.
ഭൂതവും തൊഴുതനുവാദംകൊണ്ടതിശയ-
വാതവേഗേന ചെന്നു ദാനവസഭ പുക്കാൻ.
മോദേന ശിവഭൂതം ചെന്നു നിന്നതു കണ്ടു
സാദരം ചോദിച്ചു കേട്ടീടിനാരവസ്ഥകൾ.
തൽക്ഷണമതു കേട്ടു വൈകാതെ ദനുജന്മാർ
ദക്ഷാരിതന്നെക്കാണ്മാനായ്ക്കൊണ്ടു പുറപ്പെട്ടാർ.
ശക്തിപട്ടസപരശ്വധിഷ്ടികൾ വിൽ വാൾ ശൂലം
മുൾത്തടി മുസലപ്രാസാദികൾ നിജനിജ
ശസ്ത്രങ്ങളെടുത്തുകൊണ്ടുദ്ധതന്മാരാം ദനു-
പുത്രന്മാരൊക്കെച്ചെന്നു മൃത്യുശാസനപാദം
നത്വാ ദേവകളുടെ കേടുകണ്ടഹംഭാവി-
ച്ചത്യന്തം തിമിർത്തഹങ്കരിച്ചാരാകുംവണ്ണം
കൈകൊട്ടിച്ചിരിച്ചാർത്തു ഭർത്സിച്ചു കൂടീടിനാർ
കൈടഭാരിയെ മറുപുറമിട്ടസൂയയാ.
ദാനവന്മാരെക്കണ്ടു ദാനവാരിയും ബഹു-
മാനഭാവേന വാണാനാനന്ദസമന്വിതം.
കൂടവേ ഗിരീന്ദ്രനെക്കൊണ്ടിങ്ങുപോന്നീടുവാൻ
കൂടിയ ഭൂതങ്ങൾ പോകെന്നയച്ചവരെല്ലാം
മന്ദരഗിരിവരന്തന്നുടെ മഹിമ ക-
ണ്ടിന്നിതു നമ്മാലെടുക്കാവതല്ലെന്നോർത്തവർ
ചെന്നു മാമലയെടുത്തൊട്ടേടമുടൻകൊണ്ടു-
വന്നവരിട്ടുംകളഞ്ഞാകുലന്മാരായപ്പോൾ,
പന്നഗവരനായ ശേഷനെ നിയോഗിച്ചാൻ
പന്നഗശയനനന്നേരമങ്ങനന്തനും
ചെന്നെടുത്തചലേന്ദ്രൻതന്നെത്താൻ ഫണങ്ങളാൽ
ഒന്നിന്മേലൊരു കടപ്രായേണ ധരിച്ചവൻ
വന്നു മാധവചരണാന്തികേ വച്ചീടിനാൻ;
വന്ദിച്ചു ഫണീന്ദ്രനും നന്ദിച്ചു മരുവിനാൻ.
വാസുകിതന്നെച്ചെന്നു കൊണ്ടിങ്ങു പോന്നീടുവാൻ
വാസവാനുജവഹനാകിയ താർക്ഷ്യന്തന്നെ
പോകേണമെന്നു കല്പിച്ചവനങ്ങുടൻ ചെന്നു
നാഗേന്ദ്രന്തന്നെക്കണ്ടു സംഭ്രമിച്ചിഴിഞ്ഞപ്പോൾ
ചൊല്ലിനാനിനിക്കൊരു ഭീതികൂടാതെവണ്ണം
മെല്ലവേയെടുത്തെന്നേ കൊണ്ടുപൊയ്ക്കൊൾകെന്നവൻ
ചൊല്ലേഴം ഖഗേന്ദ്രനും ചെന്നവൻ തനിക്കേതു-

---

ദക്ഷാരി = ശിവൻ. വാസവാനുജവഹൻ = വിഷ്ണുവിനെ വഹിക്കുന്നവൻ.

മല്ലലെന്നിയേ കൊത്തിക്കൊണ്ടനന്താന്തത്തോളം
പൊങ്ങിനോരളവവൻനന്നുടലവനിയി-
ലങ്ങുയർന്നതിലേററം പിന്നെയും കാണായ്‌വന്നു.
എങ്ങനെ ഞാനിന്നിവന്തന്നെയുമെടുത്തുകൊ-
ണ്ടങ്ങു പോകുന്നവാറെ?ന്നിങ്ങനെ ചിന്തിച്ചവൻ
പിന്നെയങ്ങിഴിഞ്ഞു ഭൂമണ്ഡലംതന്നിൽ വെച്ചു
ഖിന്നതയൊഴിച്ചേഴെട്ടൊൻപതു മടക്കാക്കി
ചേർത്തു ബന്ധിച്ചു കെട്ടിക്കൊണ്ടവനുയർന്നിട്ടും
ധാത്രിയിലത്രേ കിടക്കുന്നതന്നാഗേന്ദ്രൻതാൻ
പേർത്തിഴഞ്ഞവനുടൽ ഭൂമിയിൽ കിടന്നേടം
ചീർത്തേഴും നിജ പാദ ഗാത്രകന്ധരങ്ങളിൽ
വേഷ്ടിച്ചുകൊണ്ടങ്ങനന്താന്തേ പൊങ്ങീടുമ്പോഴും
കോട്ടൽപൂണ്ടവൻ കിടക്കുന്നതങ്ങേറും നൂനം.
സാദ്ധ്യമല്ലിനിക്കിവൻതന്നെക്കൊണ്ടങ്ങു പോവാ-
നാദ്യന്തമില്ലാതവനനന്തനിവനത്രേ
പെയ്യൊല്ലാംവാനിനിയെന്തു നല്ലതെന്നോർത്തോർത്തവൻ
ആഗ്രഹിച്ചേവം പരിവേഷ്ടിച്ചതകററുവാൻ
കോപ്പിട്ടു പരിശ്രമിച്ചാലസ്യത്തോടേ മോഹി-
ച്ചാത്മബോധവും വിട്ടു ഭൂമിയിൽ കിടക്കുമ്പോൾ
ചുറെറല്ലാമഴിച്ചു മുന്നം കിടന്നതുപോലെ
തെറെറന്നു തൽസ്ഥാനം പ്രാപിച്ചാനങ്ങഹീന്ദ്രനും
ചിക്കനെക്കണ്ണുമിഴിച്ചുണർന്നു പക്ഷീന്ദ്രനും
തൽക്ഷണം നിജസ്വാമിതൻപദം വണങ്ങിനാൻ.
തൽക്കഥാം നിശമ്യ ഭൂതേശനീശ്വരൻ പരൻ
മുക്കണ്ണൻ നിജകരംകൊണ്ടു താൻ വിളിക്കുമ്പോൾ
താർക്ഷ്യനാൽതന്നെയെടുക്കാവതല്ലാഞ്ഞിട്ടത്രേ
സാക്ഷാലീശ്വരൻ വിളിക്കുന്നതെന്നോർത്തിട്ടവൻ
കോട്ടൽ തീർന്നവൻ നിവർന്നൻപോടു മഹേശ്വരൻ
കാട്ടിയ കരദണ്ഡേ കങ്കണപ്രമാണവൽ
ശീഘ്രമങ്ങുടൻ പരിവേഷ്ടിച്ചാനദ്ധ്യാകാരം.
പാൽക്കടൽമഥനത്തിനുള്ളതീവണ്ണമെല്ലാം
കോപ്പുകളൊരുമിച്ചു കൂട്ടിനോരളവു സ-
ർവ്വാത്മാവാം നാരായണൻതാനരുൾചെയ്തീടിനാൻ:
"കോപ്പിനിന്ദ്രാദികളും ദാനവന്മാരും വേണ്ടും
താല്പര്യകരണത്തിനായ്ക്കൊണ്ടുത്സാഹിച്ചാലും.
ഗോത്രാധീശനെ ചേർത്താപ്പിച്ചഹീന്ദ്രനെക്കൊണ്ടു
വാർദ്ധിയിൽ വച്ചു ബന്ധിച്ചാസ്ഥയാ മഥിക്കണം

അനന്താന്തം=ആകാശമദ്ധ്യം. നിജപാദഗാത്രകന്ധരങ്ങൾ=തന്റെ കാൽ, ഉടൽ, കഴുത്തു്, ഇവ. തൽക്കഥാം നിശമ്യ=ആ വാർത്ത കേട്ടു്. ഗോത്രാധീശൻ=പർവ്വതശ്രേഷ്ഠൻ (മന്ദരപർവ്വതം). വാർദ്ധി=സമുദ്രം,

വൈകരുതിനി''യെന്നു കേട്ടസുരകൾതമ്മോ-
ടൈകമത്യത്തോടൊരുമിച്ചു ദേവകളെല്ലാം
മന്ദരഗിരീന്ദ്രനെ വാസുകിതന്നെക്കൊണ്ടു
മന്ദമെന്നിയേ ബന്ധിച്ചാഴിയിലാക്കിദ്രുതം
നിന്നളവമരകൾതമ്മെയും കൂട്ടിക്കൊണ്ടു
ചെന്നു വാസുകിയുടെ തലയ്ക്കൽ കൂടി നാഥൻ
പന്നഗശയനനന്നേരം ദാനവന്മാരും
ഒന്നിച്ചു വിചാരിച്ചു കല്പിച്ചു ചൊല്ലീടിനാൻ:
''നന്നുനന്നിതു നിങ്ങൾ ഞങ്ങൾക്കു പുച്ഛം തിരി-
ച്ചിന്നിങ്ങു തന്നതിതു ഞങ്ങൾ തീണ്ടുകയില്ല.
നിർണ്ണയം ധിക്കാരങ്ങളിങ്ങിനെ തുടങ്ങിയാ-
ലൊന്നിനും പാത്രമല്ലിക്കണ്ടവരാരും നൂനം.''
മന്ദഹാസവും കലർന്നിന്ദിരാവരൻ പരൻ
ഇന്ദ്രാദി ദേവന്മാരോടന്നേരമരുൾചെയ്താൻ:
''നിങ്ങൾ പോയ് പുച്ഛം പിടിച്ചീടുവിൻ മഥിപ്പതി-
നിങ്ങുവന്നസുരകൾ പിടിപ്പിൻ തലതന്നെ.
ഒന്നിനും വൈഷമ്യമുണ്ടാകരുതുപകരി-
ക്കുന്നതു നോക്കിക്കൊണ്ടിൻ ചെന്നാലും മടിക്കേണ്ട.''
എന്നു കേട്ടങ്ങു ചെന്നു ദേവകൾ പുച്ഛത്തിങ്കൽ
നിന്നളവസുരകൾ തലയ്ക്കൽക്കൂടീടിനാർ.
സന്തോഷിച്ചഹങ്കരിച്ചങ്ങനെ ദനുജന്മാ-
രന്തരാ തിമിർത്താർത്തു തുടങ്ങി മഥനവും.
ദേവകൾ വലിച്ചുകൊണ്ടയച്ചുകൊടുക്കയും
ദേവാരിജനം കൊടുത്തയച്ചു കൈക്കൊൾകയും
കേവലമഴിച്ചലച്ചേറെ സംഭ്രമിപ്പിച്ചു
ധാവതിപ്പിച്ചുമങ്ങോടിങ്ങോട്ടും പലവിധം
ഭൂധരമലപ്പിച്ചു മഥിച്ചു നില്ക്കുന്നേരം
ഭൂധരങ്ങളുമാകാശാന്തവും പാതാളവും
പാരമായ് വിറച്ചിളകീടുമാറുരുതരം
ഘോരനാദവും വളർന്നീടിനോരളവിങ്കൽ
വാസുകി തന്നെബ്ബന്ധിച്ചീടിന ബന്ധം വിട്ട-
ങ്ങാധാരമൊഴിഞ്ഞചലാധിപൻ മന്ദ മന്ദം
താണു പോവതു കണ്ടു ദീനരായമരരും
നാനാലോകരും പരാധീനമാനസന്മാരായ്
നല്ലതെന്തിതിന്നെന്നങ്ങെല്ലാരുമുഴന്നൊന്നു
വല്ലാതെ പരിഭ്രമിച്ചുള്ളഴൽ കലർന്നയ്യോ!
കഷ്ടമാഹന്ത! കഷ്ടമെന്തിതിന്നിപ്പോളക-
പ്പെട്ടതീവണ്ണം നമുക്കെന്നമരേന്ദ്രൻതാനും
നിർജ്ജരന്മാരും മുനീന്ദ്രന്മാരും വിപ്രന്മാരും
സജ്ജനങ്ങളും നാനാലോകരും ദിവി ഭുവി

നില്ക്കുന്ന മഹത്തുകൾ തുംബുരുപ്രമുഖന്മാ-
രൊക്കവേ പരിഭ്രമിച്ചെത്രയും വിഷണ്ണരായ്,
കൃഷ്ണാ! മാധവ! ഹരേ! ഗോവിന്ദ! ശിവരാമ!
വിഷ്ണോ! സർവൈകപരിപാലനപരായണ!
നിന്തിരുവടിയൊഴിഞ്ഞില്ലൊരു ശരണമെ-
ന്നന്തരാ നമസ്കാരസ്തോത്രങ്ങൾ ചെയ്യുന്നേരം.

## കൂർമ്മാവതാരം

തന്തിരുവടി മുതിന്നാമയായവതരി-
ച്ചന്തികേ ധരാധരം തങ്കീഴേചേൎന്നു നിന്നു
പന്തിയിലൊരുമിപ്പിച്ചുന്തിയങ്ങുയൎത്തിനാ-
നെന്തൊരത്ഭുതം തുലോമുയൎന്നു ഗിരിവരൻ.
ബന്ധവും വിട്ടു മേല്പോട്ടെന്തേറെപ്പൊങ്ങീടുവാ-
നന്തിവന്നുർവ്വീധരമെന്നു നോക്കീടുന്നേരം
കണ്ടിതങ്ങദ്രീന്ദ്രന്റെ മുകളിലഗ്രത്തിങ്കൽ
കൊണ്ടൽനേർവർണ്ണൻ മഹാപത്രിയായിരുന്നതും
കണ്ടു കൊണ്ടാടി സ്തുതിച്ചീടിനാരവരവ-
"രിണ്ടൽ തീൎത്തേവം രക്ഷിച്ചീടുവാനുലകിതിൽ
കണ്ടതിലൊരുവരില്ലെന്നതേയല്ല മുഹു-
രുണ്ടാകിൽ കൃപയുമുണ്ടാകയില്ലിതുപോലെ.
പണ്ടുമന്നന്നു ഞങ്ങൾക്കുണ്ടായ താപങ്ങൾ വൈ-
കുണ്ഠനീശ്വരൻ തീൎത്തു കാത്തരുളിനാൻ നിത്യം.
ഉണ്ടല്ലോ പുനരിനി മേലിലും വരുവാനാ-
യ്ക്കൊണ്ടിരിപ്പതും തീൎത്തു പാലയ ജഗൽപ്രഭോ!
സന്തതം തവ ചരണാംബുജം നമോ നമഃ
സന്തോഷസന്ദാനസന്താനമേ നമോസ്തു തേ."
ഇത്തരം ദേവേന്ദ്രാദി ദേവകൾ വാഴ്ത്തുന്നേര-
മുത്തമപുരുഷനെത്തത്സഭാരംഗത്തിങ്കൽ
മുഗ്ദ്ധഹാസവും പൂണ്ടു കണ്ടിതങ്ങസുരകൾ
തത്സഭയിലും കാണായ്‌വന്നിതവ്വണ്ണംതന്നെ.
മുക്കണ്ണരോടും കമലോത്ഭവനോടും ചേൎന്നു
സഖ്യമുൾക്കൊണ്ടു മൂൎത്തിത്രയവും കാണായ്‌വന്നു
മന്ദരമുയൎത്തുവാനാമയായതിൻകീഴിൽ
നിന്നതുമതിൻമീതേ പക്ഷിയായിരുന്നതും
പന്നഗശയനനായിന്ദിരാനനപ്രിയാ-
നന്ദിനിമാരെക്കണ്ടുകൊണ്ടുറങ്ങീടുന്നതും
കണ്ടു കൗതുകമുൾക്കൊണ്ടീരേഴലോകങ്ങളുൾ-
ക്കൊണ്ടുനിന്നവൻകളിയെന്തിതു വിചിത്രമോ?

---

അന്തരാ = ഇടയ്ക്ക്. മഹാപത്രി = വലിയപക്ഷി.

സർവലോകവും നിജ ഹൃല്ക്കമലത്തിൽച്ചേർത്തു
സർവദാ സൃഷ്ടിച്ചു കാത്തഴിച്ചു കളിപ്പവൻ
സർവമീവണ്ണം ചമഞ്ഞീടിനോരളവപ്പോരം
സർവമംഗലം മന്ഥമന്ദരം നേരെ നിർത്തി
സർവദേവാരികളാലിങ്ങനെ മഥിപ്പിച്ചാൻ;
ഗർവമൊട്ടകന്നു നാഗേന്ദ്രനും ദീനം പൂണ്ടാൻ.
ഖിന്നനായലഞ്ഞുലഞ്ഞാകുലേന്ദ്രിയനായ
പന്നഗവരൻ വിഷം വമിച്ചുതുടങ്ങിനാൻ.
വഹ്നികീലാകാരമായ്‌വന്നെഴും വിഷജ്വാല-
തന്നാലങ്ങേററം പരവശരായസുരകൾ
നിന്നുഴന്നഹങ്കാരം വച്ചു ഭൂതേശപദ-
പങ്കജങ്ങളും കുപ്പി സ്തുതിച്ചന്ധരായ്ച്ചമഞ്ഞുടൻ
മന്ദരായ്ച്ചമഞ്ഞപോതിന്ദിരാവരൻ പരൻ
ചെന്നതെന്തെന്നു സൂക്ഷിച്ചന്നേരം കാണായ്‌വന്നു
വേഗേന ലോകം വിഷജ്വാലാമാലകളേററ-
മാഗമക്കാതലായ നാഥനും പരവശാൽ
ശ്രീമഹാദേവൻതന്നോടാദരാലരുൾ ചെയ്താൻ:
"സോമശേഖര! ഭവാനെന്തു കല്പിച്ചതിപ്പോരം?
ത്രൈലോക്യം ഭസ്മീകരിക്കുന്നതിൻമുൻപേ പരി-
പാലിപ്പാനുപായമെന്തെന്നതു ചിന്തിക്കണം.
വൈകാതെ ഹാലാഹലജ്വാല കണ്ടാലും പ്രാലേ-
യാകാരമിതിനെ നാമെങ്ങനെയടക്കുന്നു?
ഞാനൊരുപായം കണ്ടീലേതുമേ ഭവാനുടെ
മാനസഗതിയെന്തെന്നരുളിച്ചെയ്കേ വേണ്ടു."
ദേവദേവേശൻ മഹാവിഷ്ണു മാധവൻ പര-
നീവണ്ണമരുൾചെയ്യുന്നേരമീശ്വരനീശൻ
പാർവതീവരൻ കൃപാശാലിതാനരുൾചെയ്താ-
"നാശയാകുലം കലർന്നീടായ്ക ഭവാനേതും
ഞാനിതുസേവിച്ചടക്കീടുവൻ കാൺകെ"ന്നു തൻ-
പാണിയാൽ വിഷമെല്ലാമാകവേ കൈക്കൊണ്ടുടൻ
സേവിപ്പാനാരംഭിച്ചു കാലമങ്ങഖിലരു-
മാവോളം ചുഴന്നണഞ്ഞീടിനാർ പാരവശ്യാൽ.
ഹാഹാകാരേണ സർവ്വലോകരും ഭ്രമിക്കുമ്പോ-
ളാഹാരംചെയ്താനഖിലേശനും ഹാലാഹലം.
പാർവ്വതീപതി വിഷപാനംചെയ്തളവതി-
സ്നേഹവാത്സല്യത്തോടും കേണുകേണയ്യോ! പാപം
ദേവദേവേശ! മമ ഭർത്താവേ ജഗല്പതേ!

---

ഹൃൽക്കമലം = മനസ്സാകുന്ന താമര. പദപങ്കജങ്ങൾ = കാലു രണ്ടും. ഹാലാഹലജ്വാല = കാളകൂടവിഷത്തിന്റെ ജ്വാല.

കേവലം ചതിക്കയോ ചെയ്തതിങ്ങഗതിയെ?
പാരതില്പഴറുമാറെന്തിത്തു തോന്നീടുവാൻ!
മാരദാഹത്തിൻ പ്രതിഹാരമോ ശിവ! ശിവ!
വൈധവ്യം മമ രതിയെപ്പോലെ വരുത്തായ്ക്കെ–
ന്നാധിപൂണ്ടാലാപംചെയ്താനതാനനാ രുണ്ണം.
ഖേദമാർന്ദരേ താഴായ്കയെന്നുള്ളിൽ കല്പി–
ച്ചാദരാൽ കഴുത്തിലാമ്മാറുടൻ മന്ത്രാക്ഷരം
ധ്യാനിച്ചു പിടിച്ചിരുത്തീടിനാൾ മടിയില–
ത്യാനന്ദസ്വരൂപിണി താൻ പുണർന്നനുരാഗാൽ.
മേവിനോരളവു താഴായ്കയാലിറങ്ങാതെ
കേവലം വമിപ്പതിന്നായ്തുടങ്ങീടുന്നേരം
ശ്രീനാരായണസ്വാമിതാനുടൻ വക്ത്രം പിടി–
ച്ചാനിനിയിങ്ങോട്ടു വീഴായ്കയെന്നുള്ളത്തോടും,
കൂടവേ കഴുത്തിലപ്പോളുറച്ചിളകാതെ
കൂടിനാൻ കാകോളവും നീലവർണ്ണത്തോടുടൻ
രേഖകൾ മൂന്നായതിഭംഗിയിൽ കാണായ്‌വന്നു.
ലേഖവൃന്ദവും മുനീന്ദ്രന്മാരുമസുരരും
നാനാലോകരും ബഹുവിസ്മയം കലർന്നു നി–
ത്യാനന്ദൻതന്നെ നീലകണ്ഠനെന്നാല്പാവരും
നാമവും സകലൈകസമ്മതമാകച്ചെയ്തു–
ങ്ങാമോദംപൂണ്ടു കൂപ്പി സ്തുതിച്ചാരതിഭക്ത്യാ.
മാരാരി വിഷപാനം ചെയ്യേവം ദേവാസുരർ
മാരാദിപ്രജകളിൽ കാരുണ്യം കലർന്നുടൻ
പാരിച്ചോരളവു മന്ദിച്ചൊരു മഥനവും
കാലുഷ്യമൊഴിഞ്ഞധുനാബത തുടങ്ങിനാർ.
അന്നേരം ക്ഷീരാംബുധിതന്നിൽനിന്നുയർന്നിങ്ങു
വന്നിതു സുരഭിയുമാനയും കുതിരയും
ചന്ദ്രനും കൗസ്തുഭവും പാരിജാതകവുമാ–
നന്ദമാർന്നപ്സരസാം വർണ്ണവുമനുക്രമാൽ.
എന്നതിൽ സുരഭിയെ കൈക്കൊണ്ടാരൃഷികലം
അന്യൂനാദരം മഖാദിക്രിയാശുദ്ധ്യർത്ഥമായ്.
പിന്നെയങ്ങുച്ചൈഃശ്രവാശ്വത്തെയുമൈരാവതം–
തന്നെയും പരിഗ്രഹിച്ചീടിനാൻ ദേവേന്ദ്രനും
കല്പകവൃക്ഷത്തെയുമപ്സരസ്സുകളെയും
അപ്പൊഴുതമരകൾ കൈക്കൊണ്ടാരതിദ്രുതം.

---

പ്രാലേയാകാരം = മഞ്ഞിന്റെ ആകൃതിയിൽ. മാനസഗതി = വിചാരം; ചിന്ത. ഹാഹാകാരേണ = ഹാഹാ എന്ന ശബ്ദത്തോടുകൂടി. പ്രതീഹാരം = പ്രതിക്രിയ. ആനതാനനാ = വിനയാവനമ്ര. മഖാദിക്രിയാശുദ്ധ്യർത്ഥം = യാഗം മുതലായ ക്രിയയുടെ ശുദ്ധിക്കായി.

മുപ്പുരാരാതി ചന്ദ്രക്കലയെയും ചൂടീടിനാൻ.
പത്മിനീവരൻ ധരിച്ചീടിനാൻ കൗസ്തുഭവും.
തൽക്ഷണേ കഠിനവേഷാകാരസ്വരൈരുട-
നാക്രമിച്ചുടൻ ജ്യേഷ്ഠതന്നെയും കാണായ്‌വന്നു.
ദുഃഖിച്ചു സഹായമില്ലാഞ്ഞിരിപ്പാനും കാണാ
ഞ്ഞുരുക്കാമ്പിലഴൽപ്പെട്ടു വന്നടുത്തപ്പോരുമ്പോൾ
സല്ക്കാരപൂർവ്വം ചിരിച്ചുല്പലേക്ഷണൻ പരൻ
മുക്കണ്ണൻതന്നെസ്സംഭാവിച്ചുടനരുൾചെയ്താൻ:
''കേൾക്കെടോ! മഹാജ്യേഷ്ഠേ! നിന്നുടെ വസതികൾ
നീക്കമെന്നിയേ നിഖിലാനുസമ്മതം ശഠേ!
നിത്യവുമജസമൂഹാന്തസ്ഥാനങ്ങളിലും
പ്രത്യുഷസ്സിങ്കലടിതളിയില്ലാതിടത്തും
നിഷ്ഠുരതരമുപരീടിന വനങ്ങളിൽ
നിഷ്കൃതി നിത്യം പൊരുതീടിന ചൂതിങ്കലും
തസ്കരന്മാരാമവർതങ്കലുമത്യന്തമ-
ത്യുഗ്രന്മാർ മാതാപിതൃദ്വേഷകന്മാരാമ്ലേവും
മർത്ത്യന്മാരുടെ വക്ത്രങ്ങളിലും പ്രാകുന്നവർ-
വക്ത്രങ്ങൾതോറുമുദയാസ്തസന്ധ്യാദികളിൽ
നിദ്രയാസ്ഥിടപ്പവർതങ്കലും, തരുണിമാ-
രത്രൈവ രജസ്വലമാർശയനങ്ങളിലും
മദ്യപങ്കലും ഗുരുതല്പഗങ്കലും, വിദ്യാ-
വൃദ്ധനിന്ദാകൃത്തിലും, ബ്രഹ്മഘാതകങ്കലും
വിശ്വാസപ്രവഞ്ചകനായിരിപ്പവനിലും
വിശ്വസിച്ചീടും സ്വാമിവഞ്ചകാനൃതങ്കലും
നിഷ്ഠുരപ്രവക്താക്കൾതങ്കലും ബഹുഭോക്താ
കഷ്ടകാരകങ്കലും മലിനവേഷങ്കലും
രാത്രിയിൽ ദധി കൂട്ടീടുന്നവങ്കലും പര-
മാസ്ഥയാ ഗോക്കൾമുഖങ്ങളിലുമതുപോലെ
നോക്കിക്കണ്ടുചിതങ്ങളുണ്ടിന്നും പലേടത്തും
പൊയ്യോൾക നിനക്കു ചേരുന്നേടത്തനുദിനം
പാർപ്പതി''യെന്നങ്ങരുൾചെയ്തയച്ചരുളിനാൻ
പാല്ക്കടൽമകൾമണവാളനന്നേരം ജ്യേഷ്ഠ
പോയ്‌ച്ചെന്നിസ്ഥാനങ്ങളിലനവഹം മരുവിനാൾ
വായ്പെഴും കുതൂഹലത്തോടവൾ മറഞ്ഞപ്പോൾ
ആശ്ചര്യതരമതി നിർമ്മലയായുള്ള സാ-
മ്രാജ്യവൈഷ്ണവബ്രഹ്മശക്തികൾതേജഃപുഞ്ജം
പാല്ക്കടൽമദ്ധ്യേ പൊൻചെന്താമരമലർതന്നിൽ

കഠിനവേഷാകാരസ്വരൈഃ = കഠിനമായ വേഷം, ആകൃതി, ശബ്ദം ഇവയോടുകൂടെ. നിന്ദാകൃത്ത് = നിന്ദിക്കുന്നവൻ.

നീക്കമെന്നിയേജഗന്മോഹനദ്രവകാന്ത്യാ
ഭാസ്സുരാഭയാമണിമകുടപ്രകാശവൽ
കാൽക്ഷണമാത്രം കാണായതിങ്കലുണ്ണന്നുടൻ
യോഗ്യനിർമ്മലദീപ്ത്യാ മോഹനാകാരേണ സൗ-
ഭാഗ്യലക്ഷ്മിയെക്കാണായ് ചമഞ്ഞു നിരന്തരം.
സൂക്ഷ്മമായേവം പരമാനന്ദസ്വരൂപിണി
ചേല്ക്കുണ്ണിമാരാം ജഗദ്ദിവ്യസുന്ദരികളാൽ
ചൂഴവേ മണിമയരത്നദീപങ്ങളെട്ടു-
ത്തേഴരണ്ടുലകെല്ലാം ശോഭിച്ചു ജ്വലിക്കവേ
കല്പകോദ്യാനമദ്ധ്യേ ശുക്ലവാരണപ്രവ-
രപ്രഭൃക്കളാലഭിഷേകപൂർവ്വാനന്ദിനീ,
ചൊല്ലൊണ്ടും ജഗത്ത്രയ മോഹനാകാരത്തോടു-
മുല്പലമകരം വന്നു മുല്പാടിങ്ങടുത്തുടൻ
സർവനേത്രേന്ദ്രിയാത്ഥമീശ്വരീഗുണരൂപം
സർവലോകരും കൊണ്ടാടി സ്തുതിച്ചീടും നേരം
സർവപാലനപരായണനാം നാരായണൻ
സർവലോകാനന്ദിനിതന്നെക്കണ്ടുതുനേരം
മാനസമഴിഞ്ഞലിഞ്ഞാർദ്രമായതിശയ-
മാനന്ദപരവശനായുടനരുൾചെയ്താൻ:
"ശ്രീമഹാലക്ഷ്മി മമ മാനസവിമോഹിനി-
ക്കാമയമേതും വരായ്കെ"ന്നനുഗ്രഹിക്കുമ്പോൾ
കേവലം സ്വയംവരമാലയുംധരിച്ചുകൊ-
ണ്ടാവോളമനുഗ്രഹം ചെയ്തുചെയ്തഖിലക്കും
കാരുണ്യകടാക്ഷമാലാഭരണങ്ങളല-
ങ്കാരരൂപേണ ചെയ്തുചെയ്തതിമന്ദം മന്ദം
മന്ദാക്ഷഭാവത്തോടും സുന്ദരീജനത്തോടും
മന്ദഗാമിനി മന്ദമഷ്ടമംഗല്യത്തോടും
മുമ്പിനാൽ കടാക്ഷമാലാവലിയണിഞ്ഞടു-
ത്തൻപിനോടഖിലലോകേശ്വരൻ നാരായണൻ
പങ്കജനേത്രൻവാമേ ചെന്നു തൽഭാവമറി-
ഞ്ഞങ്കുരാനന്ദത്തോടെ മാലയുമിട്ടീടിനാൾ.
സന്തോഷിച്ചമരകൾ കല്പകമലർമഴ
സന്തതം തൂകി സ്തുതിച്ചീടിനാരതിഭക്ത്യാ.
ശങ്കരാംബുജഭവാദ്യന്മാരും നിരാകുലാ-
ലംകൃതാത്മനാ സേവിച്ചീടിനാർ തത്സ്വാമിനം.
പങ്കജമകൾകടാക്ഷങ്ങളാലതിശയ-

---

പ്രകാശവൽ=പ്രകാശംപോലെ. ശുക്ലവാരണം=ഐരാവതം. കാരുണ്യകടാക്ഷമാലാഭരണങ്ങൾ=ദയാമയമായ നോട്ടങ്ങളാകുന്ന അലങ്കാരങ്ങൾ. വാമേ=ഇടത്തുവശത്തു്.

സങ്കടമൊഴിഞ്ഞു ശോഭിച്ചിതു ജഗത്തെല്ലാം.
തല്ക്കാലേ ദുഗ്ദ്ധാംബുധൗനിന്നു വാരുണിതാനും
ഉത്ഭവിച്ചയൻവന്നീടിനോരളവപ്പോരം,
കൈക്കൊണ്ടാരസുരകളന്നേരം ജഗന്മയൻ
ഭക്തവത്സലൻ കരുണാലയൻ നാരായണൻ
നിർജ്ജരനിഷേവ്യനാനന്ദ മംഗലൻപരൻ
നിർജ്ജരകുലാമയവൃദ്ധിശാന്ത്യർത്ഥമായ്ത്താൻ
പീയൂഷകരേണ ധന്വന്തരിമൂർത്ത്യാ ലോകേ-
ഷ്വായുർവേദോപദേശത്തിന്നവതാരം ചെയ്താൻ.
ശ്രീവിവാഹാഘോഷാദി കൗതുകരസംചേർന്നാ-
രേവരുമതുപൊഴുതുണ്ടായോരവസരം
ദാനവന്മാരും കണ്ടുചെന്നുടത്തമൃതം വേ-
ഗേന കൈക്കൊണ്ടു കൊണ്ടുപോയാരങ്ങതിതുർണ്ണം.
ദീനതയൊഴിഞ്ഞവരങ്ങു ചെന്നഥ നിജ-
സ്ഥാനമംഗലക്ഷോണി മെഴുകിസ്സുരഭസം
തത്ര തത്സഭയിങ്കൽ ദർഭകരം വിരിച്ചതി-
ലെത്രയും പ്രസന്നരായ്വച്ചുടനമൃതവും
ശുദ്ധരായ്ക്കുളിച്ചവന്നൊത്തവർ ചുഴന്നിരു-
ന്നുദ്ധതാത്മനാ പരിചോടതിലേകൻതന്നെ
സല്ക്കാരപൂർവം വിളമ്പീടുക നീ നീയെന്നും
ഒക്കെയെല്ലാരും ഞാൻ ഞാനല്ലെന്നുമേവം തമ്മിൽ
മത്സരിച്ചേറെ വിവാദിക്കുമ്പോളമരകരം
തൽസുധാമസുരവർഗ്ഗേണ കാണാഞ്ഞനേരം
ബദ്ധപ്പെട്ടന്വേഷിച്ചാരാവോളമഹോ! ദനു-
പുത്രന്മാർ കൊണ്ടങ്ങു പോയാരെന്നതറിഞ്ഞപ്പോരം
വൃദ്ധതയോടും ജരാനരപൂണ്ടുഴന്നീടും
വൃദ്ധശ്രവാദിസുരസത്തമന്മാരെല്ലാരും
യത്നം ചെയ്തതിൻ ഫലം സിദ്ധിച്ചീടാതെ തുലോം
ഉരത്താപം കലർന്നേററമിളിഭ്യഭാവത്തോടും
വല്ലാതെ പരിഭ്രമിച്ചീടുമ്പോരം നാരായണൻ
കല്യാണാലയൻ കാരുണ്യാംബുധി വലാരാതി
സ്വർല്ലോകേശാദ്യന്മാരും സ്രഷ്ടാവും പിനാകിയും
എല്ലാരുമൊരുമിച്ചു ചിന്തിച്ചെന്തിതിനിനി
നല്ലതെന്നറിയാഞ്ഞു മെല്ലവേ നില്ക്കുന്നേരം
അല്ലിപ്പൂമകരംകാന്തൻതാനരുരംചെയ്തീടിനാൻ:
''ആരുമൊന്നിതു ചിന്തിച്ചേതുമേ ഖേദിക്കരു-
താരാഞ്ഞു ഞാൻ ചെന്നമൃതിങ്ങു കൊണ്ടന്നീടുവൻ

---

നിർജ്ജരകുലം = ദേവവർഗ്ഗം. ആമയം = ദുഃഖം. ഉദ്ധതാത്മനാ = അഹങ്കരിച്ച മനസ്സോടുകൂടി. വൃദ്ധശ്രവാ = ഇന്ദ്രൻ.

പാരാതെ നിങ്ങഠം പോയ്ച്ചെന്നെല്ലാരും പുരന്ദരാ–
ഗാരം ചേൎന്നരക്ഷണകാലം വാണീടുന്നേരം
പീയൂഷം തിരഞ്ഞുകണ്ടെടുത്തുകൊണ്ടിങ്ങു ഞാ–
നായാസഹീനം വരുന്നുണ്ടേതും വൈകീടാതെ
പോയാലു''മെന്നങ്ങവർതമ്മെയും സമ്മാനിച്ചു
മായാപൂരുഷൻ മായാമോഹിനീവേഷത്തോടെ.

## മോഹിനിയുടെ അവതാരം

ചെന്നു ദാനവന്മാർ മേവീടിന നിലയനം–
തന്നുടെ ബഹിർഭ്ദിശി നിർമ്മലസ്മിതാനനാ
നിന്നവളുടെ മുഖപത്മവും പൂഞ്ചായലും
കന്നൽനേർമിഴികളുമുന്നതസ്തനങ്ങളും
കൺമുനകളും കടാക്ഷാവലോകനങ്ങളും
മന്മഥധനുരിവ ചാരുവാം സുഭ്രൂക്കളും
രമ്യസൗലളിതയാനങ്ങളും വിലാസവും
കമ്രലീലയും ഭ്രമണാംബുജകരങ്ങളും
സുന്ദരാകൃതികളും യൗവനപൂർണ്ണത്വവും
മിന്നലെന്നതുപോലെസന്നിധൗ കാണായപ്പോഠം
കണ്ടവരുംതന്നോടകത്തുണ്ടിലാനന്ദം പൂണ്ടു
തണ്ടാർബാണാർത്തി കലൎന്നുണ്ടായ പരവശാൽ
വണ്ടണിക്കുഴലാഠംതന്നന്തികേ മണ്ടിച്ചെന്നു
കണ്ടരാമസുരകഠം ഷണ്ഡരായ്ച്ചൊന്നാർ ചിലർ:
''എന്തെടോ ബാലേ! നീതാനേതൊരുദിക്കിൽനിന്നി–
ങ്ങന്തരാ വന്നീടുന്നു പന്തണിമുലയാളേ!
ചിന്തയെന്തഹോ! താനേ സഞ്ചരിപ്പതിനുള്ള
ബന്ധവുമെന്തൊന്നെടോ! ബന്ധുക്കഠം നിനക്കില്ലേ?
നിന്നുടെ മാതാപിതാക്കന്മാരാരെന്നും പേരെ–
ന്തെന്നുമിങ്ങെവിടേക്കായ്ക്കൊണ്ടിനിപ്പോകുന്നതും?
ചൊന്നാലും പരമാർത്ഥ''മെന്നു കേട്ടതുനേരം
മന്ദാക്ഷഭാവംപൂണ്ടു ചൊല്ലിനാഠം മന്ദം മന്ദം:
''ഞാനിഹ പാലാഴിയിൽ നിന്നുളവായേനതി–
ദീനയായുടൻ ധന്വന്തരിതന്നനുജയായ്
തീരദേശാഭ്യാം സഹായത്തിനാരുടയതെ–
ന്നാരാഞ്ഞേനവിടെക്കണ്ടീല ഞാൻ മററാരെയും
പോകുന്നേനിനിയൊരേടത്തുചെന്നഴകിനോ–
ടേകപൂരുഷൻ പ്രിയനാവോളം നടക്കുന്നേൻ.
നാനാദിക്കുകഠംതോറുമെന്നോർത്തു മന്ദം മന്ദം
താനേ നിന്നിവിടെ വന്നീടിനേൻ ബലാലിപ്പോഠം.

---

മന്ദാക്ഷഭാവം = ലജ്ജാഭാവം. തീരദേശാഭ്യാം = തീരദേശങ്ങളുടെ.

നേരേ വല്ലോരും വഴികാട്ടുവിനിനി''ക്കെന്നു
താരാർപൂംകുഴലിതൻ സാരസ്യവാക്യങ്ങളെ-
മാധുര്യയുതം കേട്ടിട്ടാദരാൽ ദനുജന്മാ-
രാധീനസ്മരവിവശാശയാശകളെല്ലാം
ചൂഴംനിന്നോത്തുമ്പൊഴുതേത്തുമൊന്നിളകാതെ
കേഴനേർമിഴിയാരംതാൻ കീഴ്നോക്കി നിന്നീടിനാരം.
അന്നേരം ചിലരകത്തുട്ടിരുന്നവർ മുതി-
ന്നന്യൂനാദരാൽ മുന്നേവന്മാരോടുരചെയ്താർ:
''നിങ്ങളെന്തെങ്ങാനംനിന്നിങ്ങനെ ബലാലിപ്പോ-
ളിങ്ങുവന്നകപ്പെട്ട തന്വംഗിതന്നോടേവം
ഭംഗികേടെല്ലാം ചൊൽവാനങ്ങകലെപ്പോയ് നില്പിൻ
അംഗനാതിലകമേ! വന്നാലും ശങ്കിക്കേണ്ട
നിന്നുള്ളിൽ ചേരാത വാക്കൊന്നാരും പറകയി-
ല്ലെന്നറിഞ്ഞാലും ബാലേ! പോന്നാലുമകത്തു നീ.
ഞങ്ങരംക്കിന്നമൃതം നീ വിളമ്പിത്തന്നാലുട-
നങ്ങു വേണ്ടതു നകർന്നങ്ങസാ മടിയാതെ
പിന്നെയിങ്ങിതിൽ ചേരുന്നവനെ വരിച്ചാലു-
മന്നനേർനടയാളേ! ഖിന്നയായുഴലേണ്ടാ
നിണ്ണ്യ''മെന്നങ്ങവർ ചൊന്നളവേററം നാണി-
ച്ചണ്ണോജാക്ഷിയും നിലം ചൂന്നിനിന്നുരചെയ്താരം:
''ചൊന്നതു ചെയ്വാൻ മടിയേതുമില്ലിനിക്കങ്ങു
വന്നുടൻ വിളമ്പുവാൻ നാണത്തെച്ചുമന്നൊന്നും
വല്ലാതെ വലഞ്ഞുഴന്നീടിനോരഗതി ഞാ-
നല്ലലെന്നിയേ നിങ്ങളൊന്നുണ്ടു വേണ്ടു പക്ഷേ;
വേണമെന്നാകിൽ കണ്ണെല്ലാവരും കെട്ടിക്കൊണ്ടു
വാണീടുന്നാകിലൊരുജാതി ഞാനാകംവണ്ണം
മെല്ലവേ വന്നു വിളമ്പീടാമെല്ലാക്കും ക്രമാ-
ലല്ലലെന്നിയേ മുതിർന്നെന്നാലങ്ങതില്പിന്നെ
കണ്ണുഴിച്ചോട്ടക്കത്തെന്നോടു ഭാജനം വാങ്ങി-
ത്തിന്നാലുമിനിക്കേകനവനെൻ ഭർത്താവല്ലോ.
സന്ദേഹമൊഴിഞ്ഞവൻതന്നെ ഞാൻ വരിക്കുന്നേ''-
നെന്നെല്ലാം ജഗദേകമോഹിനി ചൊല്ലുന്നേരം
മന്ദന്മാർ മലർബാണംകൊണ്ടകമഴിഞ്ഞു ''നീ-
ചൊന്നതൊക്കെയും തഥാ വന്നാലു''മെന്നു ചൊല്ലി
കണ്ണെല്ലാം കെട്ടിസ്സുധാകലശം മദ്ധ്യേ വെച്ചു
തന്വംഗിക്കങ്ങു വന്നു കടപ്പാൻ മാഗ്ഗത്തെയും

മാധുര്യയുതം = മാധുര്യത്തോടുകൂടി. ആധീനസ്മരവിവശാശയാശകരം = കാമപരവശമായ മനസ്സിലുള്ള ആശകരം. അന്യൂനാദരാൽ = വളരെ ആദരവോടുകൂടി. ഭാജനം = പാത്രം. മന്ദന്മാർ = മന്ദബുദ്ധികരം. സുധാകലശം = അമൃതകുംഭം.

കൊടുത്തു കരങ്ങളിൽ വട്ടകകളുമോരോ-
ന്നെടുത്തുപിടിച്ചവരിരുന്നാർ ചുഴലവേ.
പടുതമേറും ജഗല്പതിയുമസുരകരം
നടപ്പന്തിയിൽവെച്ചങ്ങിരിക്കും സുധാകുംഭം
കരത്തിലെടുത്തുകൊണ്ടുയത്തിപ്പിടിച്ചട-
നരസ്ഥാൽക്ഷണേന ചെന്നടുത്താൻ സുരാലയം.
മുരദ്വേഷിയെക്കാണാഞ്ഞുഴറേറാടുള്ളം ഭ്രമി-
ച്ചിരിക്കും സുരേന്ദ്രാദി സമസ്തജനങ്ങളും
മഴക്കാർമുകിൽവർണ്ണൻവരവു കാണായപ്പോൾ
മുഴുത്ത സന്തോഷത്തോടടുത്തുചെന്നെല്ലാരും
കഴൽത്താരിണ കൂപ്പി സ്തുതിച്ചു നമസ്കരി-
ച്ചുഴറേറാടെതിത്തുകൊണ്ടകത്തു കടന്നുടൻ
പുരദ്വിട്ടിനെസ്സംഭാവിച്ചു നിന്നരുളുമ്പോൾ
സുരശ്രേഷ്ഠാദ്യന്മാരും കുളിച്ചുവന്നുശീഘ്രം,
വിധിച്ചവണ്ണം പരമ്പുരുഷൻതൃക്കൈയാല-
ങ്ങധികാനന്ദം സുധ വാങ്ങിക്കൊണ്ടെല്ലാവരും
ഭുജിപ്പാൻ തുടങ്ങിനോരളവങ്ങസുരകൾ
വിജല്പിച്ചിതു പുനരനല്പവിഡോക്തികൾ:
''ബാലികേ ! നിനക്കെന്തോന്നായതു? നീയെന്തിത്ര
കാലം വൈകിയതമൃതം ബത! വിളമ്പുവാൻ?
പോയതെങ്ങത്തേത്തലസ്ഥലിൽ ചെന്നു നിരത്തിക്കൊ-
ണ്ടായതനേത്രേ! വരുവാൻ കാലമായീലയോ?
പണ്ടെന്നും വിളമ്പിത്താനറിയാതവളിപ്പോ-
ളുണ്ടോ താനിവിടെയിസ്സഭയിലുഴറുന്നു?
മിണ്ടായ്‌വിനാരുമുഴറായ്‌വിനൊന്നിപ്പോളിനി-
ക്കൊണ്ടുവന്നുടൻ വിളമ്പീടും പാർക്കെ''ന്നാർ ചിലർ.
''എന്തു പാക്കുന്നിതെത്രനേരമുണ്ടിവിടെ നാം
പന്തണിമുലയാൾ വന്നീടുവാനിരിക്കുന്നു?
കണ്ടതില്ലിനിയുമിങ്ങെങ്ങവൾ പോയാളെടോ!
കണ്ടിക്കാർകുഴലിതാന്തന്നാളോ നിനക്കെങ്കിൽ?''
''തന്നതില്ലിനിക്കവൾ നിങ്ങൾക്കാക്കുമേ കയ്യിൽ
തന്നതില്ലയോ? തപ്പിനോക്കുവി''നെന്നാർ ചിലർ.
തപ്പിക്കൊണ്ടിതിലിതിലില്ലെന്നാരെല്ലാവരു-
മിപ്പൊഴപ്പാൽവാണിതാനെപ്പേരും നുകർന്നാളോ?
ചൊല്ലായ്‌വിൻജാല്യങ്ങളെന്നാർ ചിലരതു കേട്ടു
ചൊല്ലിനാർ ചിലരെങ്കിൽ നല്ലാർപൂംകുഴലിയെ
മെല്ലെ നാം വിളിക്കെന്നു കേട്ടുടനോരോരുത്ത-
രെല്ലാരും നീളെ വിളിച്ചീടിനാരെടോ! ബാലേ!

---

മുരദ്വേഷി=ശ്രീകൃഷ്ണൻ. പുരദ്വിട്ട്=ശിവൻ.

കല്യാണശീലേ! വൈകീടുന്നതെന്തൊരുമൂലം?
ചൊല്ലചൊല്ലപ്പെടുക്കരുതായ്കയോ? മനോരമേ്യ
ചൊല്ലീതില്ലേതുമ്പൊരുമാററവും കേരംപ്പാനില്ലാ-
ഞ്ഞെല്ലാരും ചുഴന്നിരിക്കുന്നവർ കരങ്ങളാൽ
തുല്യമായൊരുമിച്ചു തപ്പിനാർ സുധാകുംഭം
ഇല്ല കയ്യെത്തുന്നോടത്തെന്നായിതെല്ലാവക്കും
മന്ദന്മാക്കുതകാലം കണ്ണുകളഴിപ്പാന-
കന്ദർപ്പൻ വിലക്കുകയാലതുതെന്നുംവന്നു.
എന്നിരിക്കിലുമതിധീരനായേകൻ മുതി-
ന്നന്നേരം മിഴി തുറന്നഞ്ജസാ നോക്കീടിനാൻ-
"കണ്ടീല കണ്ടികഴലാളെയുമമൃതവും
കൊണ്ടുപൊയ്ക്കളഞ്ഞാ"ളഞ്ഞെന്നവൻ ചൊല്ലീടിനാൻ
ആക്കുമേ ബോധം വന്നീലന്നവൻ പറഞ്ഞതെ-
ച്ചേല്ക്കുണ്ണാംതന്നിൽ വളന്നീടിനോരനുരാഗം
വാസ്സുയാലൊട്ടുക്കംകണ്ണുഴിക്കുന്നവനെ ഞാൻ
നീക്കമെന്നിയേ വരിച്ചീടുവനെന്നുണ്ടല്ലോ
മോക്ഷദനരുരാംചെയ്യിട്ടപ്പരമാത്മം ചിന്തി-
ച്ചാക്ഷേപിച്ചന്യൻ ദൂഷിച്ചീടിനാനെല്ലാരെയും.
കേട്ടതു സഹിക്കരുതായ്കയാലവർ ചില-
രൊട്ടുകണ്ണെറിഞ്ഞു നോക്കീടിനോരളവപ്പോരം
പാത്രവുമമൃതും ചേൽക്കണ്ണിയുമില്ലെന്നതു
പാത്തു കണ്ടറിഞ്ഞവർ ചൊല്ലിനാരതുനേരം:
"നാസ്തിയായ് ചമഞ്ഞിതു നമ്മുടെ മനോരഥം
നേത്രങ്ങളഴിച്ചുകൊരംകെല്ലാരും മടിക്കേണ്ട."
സൂക്ഷ്മമായേവം ചിലർ ചൊന്നളവെല്ലാവരു-
മീക്ഷണങ്ങളുമഴിച്ചങ്ങു നോക്കീടും വിധൗ
കണ്ടീല കമലാക്ഷിതന്നെയുമമൃതവും
"ഷണ്ഡന്മാരായ് വന്നിതു നാമെല്ലാമിതുകാലം
കണ്ടിക്കാർകുഴലാളായ് കണ്ടതു മഹാവിഷ്ണു
കൊണ്ടൽനേർവർണ്ണൻമായാവൈഭവംതന്നെ നൂനം
നമ്മോടീവണ്ണം ചതിച്ചങ്ങവൻ കൊണ്ടുപോയാൽ
സമ്മാനിച്ചമരകരംക്കൻപോട്ട നൽകീടുവാൻ
അത്രവാത്സല്യം ദേവന്മാരെയുണ്ടെന്നാകിലും
ഇത്രനിഷ്ഫലമാക്കി നമ്മെയും വച്ചാനല്ലോ.
നിൽക്കവെയെല്ലാമിനി നമ്മാലെന്തൊന്നാവതു
ദുഷ്കൃതികളായ്‌വന്നു നാമെല്ലാമിതുകാലം;
ഭോഷത്വംകൊണ്ടുപറഞ്ഞെന്തിനിക്കാര്യം നമ്മെ-

മോക്ഷദൻ = മോക്ഷം കൊടുക്കുന്നവൻ. ചേല്ക്കണ്ണി = സുന്ദരി. ഷണ്ഡന്മാർ = നപുംസകന്മാർ.

ബ്ഭാഷിക്കും മഹാജനം കൈകൊട്ടിച്ചിരി''ച്ചേവം
നീളെച്ചെന്നെല്ലാവരും ചൊല്ലുമ്പോളതിൽനിന്നു
ചീളെന്നു പുറപ്പെട്ടു ചൊല്ലിനാൻ വിധുന്തുദൻ:
''ദീനന്മാരായീല നാമെല്ലാരുമൊരുപോലെ
ഞാനങ്ങുചെന്നു വാങ്ങിക്കൊള്ളുവനൊരോഹരി
പീയൂഷം ദേവന്മാരോ''ടെന്നവൻ നടകൊണ്ടാൻ
പോയവനടനൊരു വൃദ്ധബ്രാഹ്മണനായി
ദേവകളമൃതം സേവിപ്പതിനായ്ക്കൊണ്ടങ്ങു
ഭാവിക്കുംപൊഴുതു ചെന്നീഷലെന്നിയേ ചൊന്നാൻ:
''ദേവതകളേ! മൂത്തോരഗതിദ്വിജൻ ഞാനെൻ-
ദേഹം സ്വാധീനമല്ലാഞ്ഞെത്രയുമുഴലുന്നേൻ
നിങ്ങളെല്ലാരും നുകർന്നൊടുങ്ങിപ്പോകുംമുമ്പേ
ഇങ്ങെനിക്കൊരോഹരി നൽകുവിൻ കൃപയാലെ.''
വന്നുനിന്നതിവൃദ്ധബ്രാഹ്മണനുടനുടൻ
ചൊന്നതീവണ്ണം കേട്ടു ദേവകൾ ദയാവശാൽ
തങ്ങളെല്ലാരുംനുകർന്നുച്ഛിഷ്ടമാകുംമുമ്പേ
അങ്ങൊരോഹരി കൊടുത്തീടിനാരതുകാലം.
മുന്നമേ നാരായണൻതന്നുടെ നിയോഗത്താൽ
ഇന്ദുസൂര്യന്മാരുണ്ടു ഗോപുരദ്വാരങ്ങളിൽ
ശത്രുക്കൾ വരുന്നതും നോക്കിക്കൊണ്ടിരിക്കുന്നി-
തത്രൈവ വിധുന്തുദനമൃതം നുകർന്നപ്പോൾ
തദ്വേഷംകലർന്നവൻതന്നെക്കണ്ടിരുവരുംചെയ്താ-
''രിദ്വിജൻ ദ്വിജനല്ലാ ദൈത്യനെന്നറിഞ്ഞാലും.
കണ്ടാലും ദംഷ്ട്രകളും കണ്ഠഭാവവു''മെന്നു
കൊണ്ടൽനേർവർണ്ണൻ കേട്ടു തൃച്ചക്രംകൊണ്ടന്നേരം
കണ്ഠദേശത്തിങ്കലാമ്മാറെറിഞ്ഞതു ചെന്നു
കൊണ്ടുടൻ മുറിഞ്ഞിരുകൂറായ്‌വേറിട്ടീടാതെ
വീണിഴിഞ്ഞിന്ദ്രാദികൾ കാണവേ ഭുജംഗമം.
താനമൃതുദരത്തിൽ താഴായ്കനിമിത്തമായ്
പ്രാണനെന്നിയേ കീഴേക്കൂറതി ഖേദത്തോടും
വീണിതു പതിതനാകുന്നതങ്ങവനുള്ളിൽ
ക്രോധേന രവീന്ദുക്കൾ തമ്മെ നോക്കീടുന്നതി-
ന്നാധിചേർന്നെഴും ഗ്രഹണങ്ങളായതു രണ്ടും
വാവറുതിക്കു സൂര്യചന്ദ്രന്മാർതനിക്കു നേ-
രാമളവവനൊന്നു നോക്കീടുമതേയുള്ളു
വീണുപോകിലും ദ്വിഷദ്ഭാവം വേർപെടാ നിജ-
പ്രാണൻ പോവോളമെന്നു വന്നിരിക്കുന്നു നൂനം.

വിധുന്തുദൻ = രാഹു. ഈഷലെന്നിയേ = ഒട്ടും താമസിയാതെ. അഗതി = ഗതിയില്ലാത്തവൻ. രവീന്ദുക്കൾ = സൂര്യചന്ദ്രന്മാർ. ദ്വിഷദ്ഭാവം = ശത്രുത്വം.

പോകവയെല്ലാം ദേവേന്ദ്രാദികളമൃത മ-
ങ്ങാകലമൊഴിഞ്ഞു സേവിച്ചുകൊണ്ടെല്ലാവരും
കേവലം ജരാനരാദ്യാമയങ്ങളുമൊഴി-
ഞ്ഞാവോളം വിളങ്ങിനാരാശു തൽക്ഷണാന്തരാൽ.
ശ്രീദേവീകടാക്ഷവും പിയൂഷരസവുമാ-
യാദരാലൊരുമിച്ചു ശോഭിച്ചു ജഗത്തെല്ലാം
സർവലോകവുമുള്ളിൽ ചേർത്തുകൊണ്ടഖിലേശൻ
സർവദാ പുറത്തിങ്ങു കാട്ടിയുമടക്കിയും
സർവകാരിണി മനഃസൗഖ്യസൗജന്യയുതം
സർവകാലവും സൃഷ്ടിസ്ഥിതിസംഹാരാദികൾ
സർവലീലകൾക്കനേകാത്മകനൊന്നായുന്നായ്
സർവോപദ്രവങ്ങളും തീർത്തുകാത്തേവം നിന്നു
സർവഗൻ നാരായണനോടപ്പോൾ മഹേശ്വരൻ
സർവജ്ഞന്താനും ചിരിച്ചഞ്ജസാ ചോദ്യംചെയ്താൻ:
''അങ്ങനെ ചെന്നു ഭവാനങ്ങു ദാനവന്മാരോ-
ടിങ്ങമൃതത്തെക്കൊണ്ടുപോന്നതു കൊന്നോ വെന്നോ?
തന്നോ മറെറാരു ജാതിചേർന്നോ വൈകാതെ പോന്നു?
നിന്നുടെ വൈദഗ്ദ്ധ്യമത്യത്ഭുതമെന്നീ''വണ്ണം
പന്നഗാഭരണൻ ചോദിച്ചളവിന്ദ്രാനുജൻ
പന്നഗശായി പരമാർത്ഥം താനരുൾചെയ്താൻ.
അന്നേരമമൃതകപ്പെട്ടതു കിട്ടായ്കയാ-
ലുന്നതാരവത്തോടും പോരിനായസുരകൾ
വന്നുടൻ വളഞ്ഞെതിർത്തീടിനാരരികളോ-
ടിന്ദ്രാദി ദേവകളും ചെന്നുടനെതിരിട്ടാർ.
സന്നാഹത്തോടും സർവ വാഹനങ്ങളിലേറി-
ച്ചെന്നുനിന്നസ്ത്രശസ്ത്രമാരികൾ തൂകും വിധൗ
ഭേദമൊന്നേതും തമ്മിലില്ലായ്കകൊണ്ടും ബല-
ഭേദേന കൈകാൽ തകർന്നീടും കേടുകൾകൊണ്ടും
വേപിച്ചങ്ങതിലതിലേറ്ററം വമ്പുള്ളവർ
കോപിച്ചു തമ്മിൽ തരംനോക്കിക്കൊണ്ടിരുപാടും
നേരിട്ടാർ തമ്മിൽ ദ്വന്ദ്വയുദ്ധത്തിനോരോജനം.
ദേവേന്ദ്രൻതന്നോടെതിർത്തീടിനാൻ മഹാബലി
കേവലം സുബ്രഹ്മണ്യനോടു താരകൻതാനും
ഹേതിയും വരുണനും മിത്രനും പ്രഹേതിയും
നീതിമാൻ കാലനാഭൻതന്നോടു യമന്താനും
വിശ്വകർമ്മാവും മയനോടു ശംബരൻ ത്വഷ്ടാ
വിശ്വൈകവീരൻ വിരോചനനും സവിതാവും

സർവഗൻ = സർവവ്യാപി. പന്നഗാഭരണൻ = ശിവൻ. വേപിച്ചു = വിറച്ചു. വിരോചനൻ = സൂര്യൻ.

പിച്ഛയായ് നമുചിയുമപരാജിതന്താനും
അശ്വിനികളും വൃഷപർവ്വാവാം ദൈത്യേന്ദ്രനും,
സൂര്യനും ബാണാദികളാം ബലിപുത്രന്മാരും,
രാഹുവും സോമൻതാനും പുലോമാവും
ഭദ്രകാളിയും സുംഭനിസുംഭന്മാരും വൃഷ-
ഭദ്രനാം വൃഷാകപിജംഭനോടനക്ഷണം
മുഷ്ഠരൻ മഹിഷനോടഗ്നിയും, ബ്രഹ്മാത്മജ-
വർഗ്ഗമില്വലവാതാപികളാമവരോടും;
കാമദേവതയും ദുർമ്മഷ്നും, തരംകണ്ടു
ഭീമനല്ലുലനോടു മാതൃക്കളെറുവരും,
ജീവനും സിതനു,മശ്ശനിയും നരകനും
ദേവമാരുതഗണമാഹന്ത നിരന്തരം!
കേവലം നിവാതപൂർവാഖ്യന്മാർ കവചന്മാ-
രാമവരോടു മുഹുരാദരാലിരുപാടും;
കാലകേയന്മാരോടങ്ങാഹന്ത വസുക്കളും,
കാലേ പുലോമജന്മാരോടു വിശ്വദേവകരം,
രുദ്രന്മാരുടൻ ക്രോധവശന്മാരോടും തമ്മിൽ,
ഭദ്രന്മാരെല്ലാം തരംനോക്കിക്കൊണ്ടിരുപാടും
യുദ്ധമാരംഭിച്ചെതിരിട്ടൊഴിയാതെ നിന്ന-
ങ്ങെത്രയും ഭയങ്കരമായ്പൊരുതീടും നേരം;
ശക്തനാം മഹാബലിതന്നുടെ മായാവശാ-
ലൊക്കെദ്ദേവകരം മോഹിച്ചീടിനോരളവിങ്കൽ,
പ്രത്യക്ഷനായ വിഷ്ണുഭഗവാൻ മായകളെ
സ്സത്വരമുടൻ തന്നാൽ സംഹരിച്ചനക്ഷണം
നേമിയാമവനേയും മാലിയാമവനേയു-
മാമയഹീനം സുമാലിയേയും മാല്യവാനാം
താമസനേയും വധിച്ചീടിനോരനന്തരം
ആമോദം വളർന്നെഴും ദേവകരം മുന്നേപ്പോലെ
ദ്വന്ദ്വയുദ്ധം ചെയ്യുടുത്തന്നേരം വിരോചന-
നന്ദനന്തന്നോടടുത്തിന്ദ്രനാലതുനേരം
വജ്രമേററവൻ മോഹിച്ചന്നേരമതിക്രുധാ
വിശ്രമിച്ചടുത്തൊരു ജംഭനോലൈരാവതം
പീഡിതനായോരള,വിന്ദ്രൻ മാതലി മുതി-
ന്നോടിക്കൊണ്ടുടൻ വന്ന തേരിലങ്ങേറിച്ചെന്നു
ജംഭനെ വധിച്ചതു കണ്ടതി ക്രോധത്തോടെ
ജംഭാരിതന്നോടടുത്തീടിനാൻ നമുചിയും,
വമ്പേറും വലപാകന്മാരുമായവർകളോ-

ഇല്വലവാതാപികരം = ദണ്ഡകാരണ്യവാസികളായ രണ്ടു രാക്ഷസന്മാർ.
നമുചി = ഒരു അസുരൻ.

ട്ടമ്പർകോൻ തുടന്നടുത്തീടിനാൻ യുദ്ധത്തിങ്കൽ
സംഭ്രമിച്ചീടും വലപാകന്മാർ തലവെട്ടി
ദംഭോളിധരനടുത്തന്നമുചിയും തമ്മിൽ
വിക്രമിച്ചീടുംപൊഴുതവനെക്കൊന്നീടുവാൻ
ശക്തനല്ലാതങ്ങുഴന്നീടിന ദേവേന്ദ്രനും
അന്നേരമശരീരിവാക്കിനാലുടൻ ജലം—
തന്നിലേ നുരകൊണ്ടു കൊന്നാനങ്ങവനെയും.
പിന്നെയങ്ങടുത്തെതിരിട്ട ദാനവന്മാരെ
ക്കൊന്നുകൊന്നടുത്തീടും ദേവകരംതമ്മോടെങ്ങും
നിന്നുകൂടാഞ്ഞങ്ങൊഴിച്ചീടിനാരസുക-
ളന്നേരമവർകളെ രക്ഷിപ്പാൻ ദയാവശാൽ
നാരദൻതന്നെപ്പറഞ്ഞയച്ചാൻ ചതുർമ്മുഖൻ
പാരാതെ ദേവന്മാരെ വാങ്ങിച്ചാൻ മുനീന്ദ്രനും.
പോരതിൽ ജയിച്ചതിമോദമാർന്നമരകരം
ആരാവപൂരത്തോടുമാലയേ മേവീടിനാർ;
ദാനവന്മാരും മഹാബലിയെയെടുത്തുകൊ—
ണ്ടാനതാനനന്മാർ പോയാലയം പുക്കീടിനാർ.
മാനസം തളന്നഭിമാനഹാനിയെച്ചിന്തി—
ച്ചാനന്ദവിഹീനരായ്മേവിന പൊഴുതിങ്കൽ
ശുക്രനാലുണന്നു ജീവിച്ചുടൻ മഹാബലി
വിക്രമശാലി സുഖിച്ചങ്ങനെ വാണീടിനാൻ.

അക്കാലം നാരായണനംഗനാവേഷം ധരി—
ച്ചരംക്കാമ്പിലസുരകളൊക്കെ മോഹിക്കുംവണ്ണം
ചിക്കനെച്ചമഞ്ഞു ചെന്നമൃതം വീണ്ടുകൊണ്ടു
മൈക്കണ്ണിമണിതന്നെക്കാണ്മാനായപേക്ഷിച്ചാൻ
മുക്കണ്ണരത്തു കാണ്മാനാഗ്രഹിക്കേണ്ടാ ഭവാ-
നിക്കാലമെനിക്കുതു കാണണമെന്നാനീശൻ
എങ്കിൽ ഞാൻ കാട്ടീടുവനെന്നരുളംചെയ്തു നാഥൻ
പങ്കജനാഭൻ മറഞ്ഞീടിനോരനന്തരം
ശങ്കരൻ ഗിരിജയാ ഭൂതസഞ്ചയത്തോടും
പങ്കജനേത്രൻതന്നെ സ്തുതിച്ചു നില്ക്കുന്നേരം
ചിത്തമോഹനകരാനന്ദമായ് വിളങ്ങിനോ—
രുദ്യാനമദ്ധ്യത്തിങ്കലുത്തമദിവ്യസ്ഥലേ
മത്തവാരണപ്രിയഗാമിനി മന്ദം മന്ദം
മുഗ്ദ്ധഹാസവും പൂണ്ടു മുഗ്ദ്ധയായ്ത്തോന്നീടിനാരം.
സർവ്വാവയവാംഗസുന്ദരിയാം സ്ത്രീരത്നത്തെ
സർവ്വഭൂഷണപരിഭൂഷിതയായിച്ചെമ്മേ

മത്തവാരണപ്രിയഗാമിനി = മദിച്ച പിടിയാനയുടെ നടപ്പുള്ളവരം; സുന്ദരി, മുഗ്ദ്ധ = മനോഹാരിണി.

പൂഞ്ചായലഴിഞ്ഞു പൂനിരകളും ചോരച്ചോരെ-
കാഞ്ചനകുംഭം തൊഴും കൊങ്കകൾ കലുങ്ങെത്തൻ
പൂഞ്ചേലകാഞ്ച്യാ തുടർന്നീടിന തുടയിണ
ചാഞ്ചല്യകരമിടചേർന്നതിമിളൽപ്രഭാ
ചാഞ്ചാടിക്കൊടിനടുവുലയപ്പന്താടുമ്പോൾ
തേഞ്ചൊല്ലാൾതന്നെക്കണ്ടുണ്ടായ സംഭ്രമത്താലേ
വാഞ്ഛയാ തുടന്നുടൻ പിന്നാലെ കൂടെച്ചെന്നു
താഞ്ചാരേ നിന്നാനീശനന്നേരം പവനനാൽ
ആഹൃതാംബരയാസ്സുണ്ടനംഗവിവശനാ-
യാഹന്ത! ബലാൽ വന്നോരിന്ദ്രിയസ്ഖലനത്താൽ
ഭൂമിയിൽ ദ്രവിച്ചുണ്ടു നിരന്നുള്ളേടംതന്നെ
ഹേമവും രജതവും വിളയും കഴനിപോൽ.
പിന്നെയും പരിഭ്രമത്തോടു ശങ്കരൻ ചെന്നു
തന്വംഗിതന്നെപ്പുണർന്നീടിനാൻ പരവശാൽ
സ്വസ്ഥനായാശ്വസ്തനായീടിനാന്മഹാദേവൻ.;
പുത്രനെക്കൊടുത്തെഴുന്നള്ളിനാൻ മുകുന്ദനും.
പുത്രന്മാരോടും ഭൂതസഞ്ചയത്തോടും ഗിരീ-
ന്ദ്രോത്തമാത്മജയോടുംകൂടവേ ഗിരീശനും
ബദ്ധമോദേന മുതിർന്നദ്രിമന്ദിരം പ്രാപി-
ച്ചിത്രിലോകീശൻ പരമാനന്ദിച്ചരുളിനാൻ;
സത്യലോകത്തെ പ്രാപിച്ചീടിനാൻ വിരിഞ്ചനും
നിത്യവും തെളിഞ്ഞു വാണീടിനാരമരരും.
പത്മിനിയോടും ധരാദേവിതന്നോടും ചേർന്നു
പത്മനാഭനും വൈകുണ്ഠാലയേ ഫണീന്ദ്രനാം-
മെത്തമേലഖിലലോകങ്ങളും സൃഷ്ടിച്ചു കാ -
ത്തത്യരമഴിച്ചുകൊണ്ടങ്ങനെ നിജ മായാ-
ചിത്തവുമനുസരിച്ചാനന്ദിപ്പിച്ചു യോഗ-
നിദ്രയും തുടങ്ങിനാനൊക്കെയും താനായവൻ.
താനിതൊക്കെയും തന്നാലോരോരോ ഭേദങ്ങളാൽ
സാനന്ദം കളിക്കുന്നോനെന്നറിഞ്ഞാലും സഖേ!
കീഴിലീവണ്ണം മന്വന്തരങ്ങളാറും കഴി-
ഞ്ഞേഴാമതിപ്പോൾ വൈവസ്വതനാം മനുവതി-
വിവസ്വൽപുത്രൻ വൈവസ്വതനാം മനുവ്തി-
പ്രവൃദ്ധപരാക്രമൻതനിക്കു തനയന്മാർ
ഇക്ഷ്വാകു, നഭഗനും, ശര്യാതി, ദിഷ്ടൻ, ധൃഷ്ടൻ
ദക്ഷനാം നരിഷ്യന്ദൻ, നാഭാഗൻ, പൃഷദ്ധ്രനും,

---

ആഹൃതാംബര = മാററപ്പെട്ട വസ്ത്രത്തോടുകൂടിയവൾ. കഴനി = പാഴ്നിലം.
അത്യരമഴിച്ചുകൊണ്ട് = അതിവേഗം സംഹരിച്ച്.

  

കവിയാം കൽത്രഷനംവസുമാനേവം സുത-
രവന വസുക്കരം രുദ്രന്മാരുമാദിത്യന്മാർ
വിശ്വദേവകരം മരുത്തുകളുമൃഭുക്കളും
അശ്വനീദേവകളുമെന്നിവരമരകരം.
ഇന്ദ്രനായതു പുരന്ദരനും ധരണീന്ദ്ര!
കശ്യപൻ പുനരത്രി വസിഷ്ഠൻ വിശ്വാമിത്രൻ
ഗൗതമൻ ജമദഗ്നി ഭരദ്വാജനമിവർ
ചേതസാ ധരിക്ക സപ്തർഷികളാകുന്നതും.
അവിടെബ്ഭഗവാൻ കശ്യപന തനയനാ-
യദിതിതന്നിൽനിന്നങ്ങവതാരത്തെച്ചെയ്താൻ:
വിഷ്ണുവെന്നൊരു നാമത്തോടുടൻ ത്രൈലോക്യത്തെ
ജിഷ്ണുവിനായ്ക്കൊണ്ടേഴരകോടു താൻ സാധിപ്പിപ്പാൻ.
ഇങ്ങനെ കഴിഞ്ഞേഴമനവിൻകാലം മുഹു-
രിങ്ങുകേളെട്ടാമത്തും വിവസ്വൽപുത്രനല്ലോ
സാവർണ്ണി നിർമ്മോകനം വിരജസ്സനും മുത-
ലാവതു പുത്രരിന്ദ്രൻതാനല്ലോ മഹാബലി
സതതം സുതാപ്രഭന്മോർ വിരജന്മാരഥ
സുതപസ്സുകളും ദേവകളായതും നിത്യം
ഗാലവൻ ദീപ്തിമാനും പരശുരാമൻതാനും
മേലേതങ്ങശ്വത്ഥാമാ കൃപരുമൃശ്യശൃംഗൻ
ശ്രീവേദവ്യാസനിവർ സപ്തമാമുനികരംപോൽ,
കേവലം ദേവഗുഹ്യൻതന്നുടെ സരസ്വതീ-
ദേവിയാം പ്രിയയിങ്കലന്ന ശ്രീഗോവിന്ദൻതാൻ
സാൎവ്വഭൗമാഖ്യയോടു വന്നവതരിച്ചുടൻ
ത്രൈലോക്യം പുരന്ദരൻതങ്കൽനിന്നുടൻ മഹാ-
ബലിക്കു പരിചോടു വാങ്ങിത്താനാക്കീടുന്നു.
കേവലം പിന്നെ വരുണാത്മജനാകും ദക്ഷ-
സാവർണ്ണി മനുഭൂതകേതുവും പിന്നെ ദീപ്ത-
കേതുവുമവൻ പുത്രരാകുന്നു മരീചിഗർ-
ഭാദികരം ദേവകളാകുന്നതത്ഭുതനിന്ദ്രൻ
ദ്യുതിമൽപ്രമുഖന്മാരാമവർ സപ്തർഷികരം;
സതതമന്നു നാഥനായുഷ്മാനാകുന്നവൻ-
പ്രിയയായ് മേവുമംബുധാരയിൽ ഋഷഭനെ-
ന്നുയിർവമ്പുകരംതേടുമവതാരത്തെചെയ്തു
ഭുവനത്രയമമ്പോടത്ഭുതൻതനിക്കാക്കി
വിവശഭാവം തീർത്തു സപദി രക്ഷിക്കുന്നു.
പത്താമതല്ലോ പിന്നെബ്രഹ്മസാവർണ്ണിമനു-
പുത്രന്മാരതുകാലം ഭൂരിഷേണാദികളും
സുത്രവിദ്യന്മാർ മുതലായവരമരക-
ളാസ്ഥയാ കേട്ടാലും, ദേവേന്ദ്രനായിതു ശംഭു

ഹവിഷ്മാൻ തുടങ്ങിയുള്ളവർകൾ സപ്തർഷിക-
ളവശ്യം വിശ്വസൃക്കിൻ ഗൃഹത്തിൽ വിഷൂചിയിൽ
ജഗല്പാലകനവനവതരിക്കും മൂത്തിയായി
ജഗല്പാലനത്തിങ്കൽ പ്രസിദ്ധകീർത്ത്യാ മോദാൽ.
പതിനൊന്നാമതല്ലോ ധർമ്മസാവർണ്ണിമനു-
വതുകാലത്തു സത്യധർമ്മാദി സുതന്മാരും
വിഹഗനിർവ്വാണസൗരുചികൾ മുതലായു-
ള്ളവർകളമരർകൾ വൈധൃതനമരേന്ദ്രൻ
അരുണാദികളായുള്ളവർപോൽ സപ്തർഷിക-
ളരിയ പരമാത്മാ ഭഗവാൻ നാരായണൻ
ആര്യകതനയനായ്‌വന്നവതരിച്ചുടൻ
കാര്യകാരണൻ ധർമ്മസേതുവാം നാമത്തോടെ;
വൈധൃതനാലുണ്ടായോരാനാഹന്ത ജഗത്ത്രയം
വൈദഗ്ദ്ധ്യപരാക്രമത്തോടെ സാധിപ്പിക്കുവോൻ.
ഭദ്രസാവർണ്ണിമനുവായതും പിന്നേവന്തൻ-
പുത്രന്മാർ ദേവവാനുമുപദേവാദികളും
തത്രൈവ ഹരിതാദി സജ്ജനമമരകൾ
സത്യധാമാവാമിന്ദ്രനഗ്നീദ്ധ്രാദികളവർ
സപ്തർഷിവർഗ്ഗമന്നു ഭഗവാൻ നാരായണൻ
സത്യസഹസ്സിനന്നു സൂനൃതാഖ്യയിൽത്തന്നെ
പുത്രനായ് സ്വധാമനാമത്തോടെ ജഗത്ത്രയം
നിത്യമുത്സവം ചേർത്തു രക്ഷിച്ചുകൊണ്ടീടുന്നു.
പതിമൂന്നാമതിങ്കൽ ദേവസാവർണ്ണിമനു-
സുതന്മാർ ചിത്രസേന വിചിത്രാദികളെല്ലാം
സുകർമ്മാക്കളും സുത്രാമാക്കളുമമരന്മാ-
രകർമ്മജ്ഞാനി ദിവസ്പതിപോലിന്ദ്രൻതാനും
നിർമ്മോകൻ തത്ത്വദർശൻ മുതലാമവരതി-
നിർമ്മലാത്മാക്കൾപോൽ സപ്തർഷികളാകുന്നതും.
അന്നഖിലേശൻ ദേവഹോത്രനു ദിവസ്പതി-
തന്നിൽനിന്നുപഹർത്താവെന്നഭിധാനത്തോടും
വന്നവതരിച്ചുടൻ ത്രൈലോക്യം പാലിക്കുന്നു
ഇന്ദ്രസാവർണ്ണിമനു പതിന്നാലാമതല്ലോ
ഉരുഗംഭീരന്മാർ ബുദ്ധ്യാദ്യന്മാർ സുതന്മാർ പോൽ
വരന്മാർ പവിത്രന്മാർ ചാക്ഷുഷന്മാർ ദേവന്മാർ
ശുചിതാനിന്ദ്രനഗ്നിബാഹ്വാദി സപ്തർഷിക-
ളജനും സത്രായണപുത്രനായ് വിതാനയിൽ
ബൃഹത്ഭാനുവിതി തിരുനാമമായവതരി-

---

വിശ്വസൃക് = ബ്രഹ്മാവ്. സൂനൃതാഖ്യയിൽത്തന്നെ = സൂനൃതൻ എന്ന പേരിൽത്തന്നെ. ഉരുഗംഭീരന്മാർ = അതിഭയങ്കരന്മാർ.

ച്ചവസ്ഥാഭേദക്രിയാമാർഗ്ഗത്തെ സ്ഥാപിക്കുന്നു.
മനുക്കൾതന്നെ ക്രമാലിങ്ങനെ ചൊല്ലീടിനേൻ
എനിക്കാംവണ്ണമിവരെന്തിനായ്ക്കൊണ്ടീവണ്ണം
ജനിച്ചു വർത്തിക്കുന്നോരിവിടെയെന്നല്ലല്ലീ
മനസ്സോടപേക്ഷണ ചൊല്ലാം ഗ്രഹിച്ചീടേണ്ടുന്നാകിൽ
അന്നന്നു യുഗാവസാനത്തിങ്കൽ മറഞ്ഞൊളി-
ക്കുന്ന വേദങ്ങൾ വെളിച്ചത്താക്കുമൃഷികുലം.
നിർമ്മലാമ്നായപ്രതിപാദകമായിട്ടുള്ള
ധർമ്മത്തെ സ്ഥാപിക്കുന്നു മനുക്കളനുവേലം
അന്നത്തുകൊണ്ടു ചെമ്മേ നന്നായി രസിച്ചുടൻ
അനപഹം നടത്തുന്നു മനുപുത്രന്മാരെല്ലാം.
കർമ്മത്തിനുടെ ഹവിർഭാഗത്തെ ഭുജിച്ചുടൻ
സമ്മാനിക്കുന്നു ഫലം ദേവകളറിഞ്ഞാലും.
ദേവകളോടുംകൂടെ യജിക്കപ്പെട്ടുനിന്നു
ദേവേന്ദ്രൻ പരിപാലിച്ചീടുന്നു ജഗത്ത്രയം.
എല്ലാക്കുമെല്ലാററിനുമാശ്രയമായിട്ടുള്ളോ-
ന്നല്ലോ കേളെടോ! ഭഗവാനുടെയവതാരം.
ഇങ്ങനെയെല്ലാം കേട്ടു തൊഴുതു നൃപശ്രേഷ്ഠ-
നങ്ങു ശ്രീശുകനോടു ചോദിച്ചാനതുനേരം!
"അങ്ങനെയതെല്ലാമുണ്ടെന്നു കേൾപ്പതിനിപ്പോ-
ളിങ്ങകതാരിലേററമാഗ്രഹം വളരുന്നു;
എന്തിനു മഹാബലിതന്നോടു നാരായണൻ
തന്തിരുവടി മുന്നം മൂവടിപ്രദേശത്തെ
ഭൂമിയെസ്സത്യവ്യാജാലർത്ഥിച്ചു വാങ്ങിക്കൊണ്ടു?
കാമമുണ്ടിനിക്കതു കേൾക്കാമെന്നിരിക്കിലോ."
ശ്രീശുകനതുകേട്ടു ഭൂപതിപ്രവരനോ-
ടാശയം തെളിഞ്ഞു കേളെന്നരുൾചെയ്തീടിനാൻ:

## വാമനാവതാരം

എങ്കിലിന്ദ്രനാൽ വധിച്ചാശു ശുക്രനാൽത്തന്നെ
സങ്കടമൊഴിച്ചു ജീവിപ്പിച്ച മഹാബലി,
ഭാർഗ്ഗവന്മാരെസ്സേവിച്ചവരാലനുഗ്രഹം
മാർഗ്ഗസാധനപരിസാദ്ധ്യനായ്പടയോടേ
ചെന്നുടൻ ചെറുത്തമരാവതി ചുഴന്നപ്പോൾ
നിന്നുകൂടാഞ്ഞു പോരിലൊഴിച്ചു മഹേന്ദ്രനും
മന്ത്രിതന്നോടും ചെന്നു ചിന്തിച്ചു യുദ്ധത്തിങ്കൽ
പിന്തിരിഞ്ഞൊഴിച്ചു പോയീടുകയൊഴിഞ്ഞന്യേ,
ചിന്തിച്ചാലുപായമില്ലെന്നുറച്ചതുനേരം

---

ആമ്നായപ്രതിപാദകം = വേദത്തിൽ പ്രതിപാദിച്ചിട്ടുള്ളത്.

അന്തസ്താപവും പൂണ്ടു ദേവകളോടുംകൂടി
സ്വർഗ്ഗവുമുപേക്ഷിച്ചു ദേവകൾ വാങ്ങുമ്പൊഴു-
തൊക്കവേ കടന്നിരുന്നീടിനാരസുരകൾ.
ത്രൈലോക്യമെല്ലാം ജയിച്ചടക്കി മഹാബലി
കൈലാസനിവാസിഭക്തന്മാരിലത്യുത്തമൻ
അശ്വമേധങ്ങളൊരുനൂറുകൊണ്ടതിശയം
വിശ്വനായക പ്രീതിവർദ്ധിപ്പിപ്പതിനായേ
വിശ്വാസഭക്ത്യാ നൃപസത്തമന്മാരാൽ നിയോ-
ഗിച്ചെഴും മാർഗ്ഗാദ്യജനം തുടർന്നുകാലം,
പ്രത്യക്ഷനായ് നിന്നൊരു മാരീചനദിതിയാൽ
എത്രയുമനുകൂലസൽകൃതനായന്നേരം
നഷ്ടദേവേന്ദ്രത്വവും ദൈത്യാധിപത്യത്തേയും
വിഷ്ടപമുഖേഷ്വമംഗലത്വത്തേയും ദൃഷ്ട്വാ
ചോദിച്ചാനദിതിയോടെന്തിതിനെല്ലാം പരി-
ബോധിപ്പിച്ചിതു മോദാലൊക്കവേ ജനനിയും.
തദ്വൃത്തമെല്ലാം പരിശ്രുത്വാപി ദുഃഖം തീർത്തു
ഉത്തമപ്രിയമനുസരിച്ചാശ്വസിപ്പിച്ചാൾ.
"ഭർത്താവേ! തവ പുരന്ദരത്വം മുന്നേപ്പോലെ
സിദ്ധിപ്പാനുപായമെന്തുള്ളതെ"ന്നവളുടെ
നിർബ്ബന്ധോക്തികൾ കേട്ടു കശ്യപപ്രജാപതി
നിർബ്ബന്ധിച്ചരുളിനാൻ വിഷ്ണുഭക്തിയെത്തന്നെ.
ദ്വാദശാഹങ്ങൾകൊണ്ടു സാധിക്കാം മഹാവിഷ്ണു-
മാധവപ്രിയം പയോനാമമാം മഹാവ്രതം.
ഫാൽഗുനേമാസി ശുക്ലപക്ഷതി മുതലായി
മാർഗ്ഗമായ് ചെയ്തുകൂട്ടാം വിശ്വന്തേ മഹാവ്രതം.
അതിനാൽ നാരായണൻതാൻ പ്രസാദിച്ചു വേണ്ടു-
ന്നതിനെത്തരുമൊരു സന്ദേഹമുണ്ടാകേണ്ടാ.
സർവ്വാത്മാ ജഗന്നാഥൻതന്നനുഗ്രഹത്താലെ
സർവ്വകാമ്യാർത്ഥങ്ങളെസ്സർവ്വരും സാധിക്കുന്നു.
നിർവ്വഹിച്ചാലും മമ ശാസനവശാദ് വ്രതം
പർവ്വചന്ദ്രാനന്ദരമ്യാനനേ! നീയെന്നെല്ലാം
മാർഗ്ഗമായതിനുടെ കാലവും ദിനങ്ങളും
മാർഗ്ഗവുമനുഷ്ഠാനഭേദവും വിധികളും
കർത്തൃസാധനപര്യന്താദി തൽ ക്രമങ്ങളും
ഭർത്താവാലുപദിഷ്ടയായുള്ളോരദിതിയാൽ
കൃത്യമായതിന്നവസാനകാലത്തിങ്കൽ വ-
ന്നുത്തമശ്ലോകന്താനും പ്രത്യക്ഷനായാനല്ലോ.

---

വിഷ്ടപമുഖം = ഭൂമുഖം. അപഹൃതം = അപഹരിക്കപ്പെട്ടതു്. പർവ്വചന്ദ്രാനന്ദരമ്യാനന = പൂർണ്ണചന്ദ്രനെപ്പോലെ ശോഭയുള്ളമുഖത്തോടുകൂടിയവൾ.

മുഗ്ദ്ധയാം പ്രജാപതിപത്നിയും ഭഗവാനെ
സ്നിഗ്ദ്ധചേതസാ കണ്ടു വന്ദിച്ചു വിനീതയായ്
ഭക്ത്യാ നിന്നവരം മുഖപത്മവും കടാക്ഷിച്ചു
ഭക്തവത്സലൻ ചിരിച്ചരുളിച്ചെയ്താനപ്പോരം:
"ഭദ്രേ! കേരം നിനക്കെന്നാലെന്തഭിപ്രായം ചൊന്നാ-
ലത്രൈവ തരുവൻ ഞാ"നെന്നു കേട്ടദിതിയും
ചിത്തകാമ്പഴിഞ്ഞതി ശ്രദ്ധയാരോമാഞ്ച ഗാ-
ത്രത്തോടു മിടർപെട്ടു ചൊല്ലിനാരം മന്ദം മന്ദം:
"നിന്തിരുവടിക്കെന്നിൽ കാരുണ്യമുണ്ടെന്നാകിൽ
അന്തരാ മമാത്മജനായവതരിച്ചുടൻ
ദാനവന്മാരാലപഹൃതമാമമരേന്ദ്ര-
സ്ഥാനാദി സകലവുമിന്ദ്രനു കൊടുക്കേണം.
മററെനിക്കൊരുവരം വേണ്ടതില്ലിപ്പോ"ളെന്നു
ചിററമുരംക്കലെന്നവരം നിന്നപേക്ഷിക്കുന്നേരം,
വിശ്വകാര്യവും നിനക്കരംത്താരിൽ ചേരുംവണ്ണം
വിശ്വാസഭക്ത്യാ വരുമെന്നനുഗ്രഹിച്ചുടൻ
വിശ്വനായകൻ മറഞ്ഞീടിനാനതിളുണ്ണം.
വിശ്വമാനസമുഖിതാനന്ദമങ്ങനന്തരം
വിശ്വപാലകനേയും ചിത്തത്തിലുറപ്പിച്ചു
വിശ്വസിച്ചനുകൂലഭർത്താരമനുസൃത്യ
ശുശ്രൂഷിച്ചനുവർത്തിക്കും കാലം മരീചിജൻ
ഉരംച്ചേരും ധ്യാനസ്വയംധാമാവും തദ്രേതസാ
സുഭ്രൂവാമദിതിതൻ ഗർഭസ്ഥനായപ്പൊഴു-
തർഭകാകാരേണ തന്നംഗങ്ങരം മുററി ദ്രുതം
ജിഷ്ണുസോദരനായ്‌വന്നിങ്ങവതാരംചെയ്‌വാൻ
വിഷ്ണു വിശ്വാത്മാവുടനാരംഭിച്ചതുകാലം
ബ്രഹ്മാവും രുദ്രന്മാരും നാരദ സനകാദി
ബ്രഹ്മജ്ഞന്മാരും ദേവവൃന്ദവുമൃഷികളും
ബ്രഹ്മശങ്കര വിധി സന്മയപദം പര-
ബ്രഹ്മമവ്യയം കൂപ്പി സ്തുതിച്ചാരതിഭക്ത്യാ:
"നിർമ്മലനിഗമാന്തവാക്യവേദ്യാർത്ഥംപരം
ചിന്മയം ചിദാനന്ദം രമ്യമംബരസമം
സന്മയം സനാതനം സർവ്വദേവതാമയം
കല്മഷഹരം പരമനഘം വന്ദാമഹേ
നിത്യമദ്വയം നിരാധാരമാനന്ദപ്രദം
സത്യസന്മയം സകലാധാരം സദാധാരം
സത്താമാത്രകം സത്യസന്ധമാദ്യന്തഹീനം

ഭർത്താരമനുസൃത്യ = ഭർത്താവിനെ അനുസരിച്ച്. ധാമം = തേജസ്സ്. തദ്രേതസാ = അദ്ദേഹത്തിന്റെ ബീജത്താൽ.

സത്త്വൈകനിരഞ്ജനമത്യന്തം വന്ദാമഹേ.
നിന്തിരുവടിയൊഴിഞ്ഞൊരിഹ ജഗത്ത്രയം
സന്തതം പരിപാലിച്ചീടുവതേവം നാഥ!
കിം ത്വയാ ചിന്താവേഗമിപ്പൊഴുതരാതികരം
അന്തരാഗാരംകൂടെയടക്കിയിരിക്കുന്നു.
ബന്ധുവത്സല! തവ കാരുണ്യമില്ലെന്നാകിൽ
അന്ധന്മാരായ ഞങ്ങളെന്തു ചെയ്യുന്നിതയ്യോ!
മുന്നമാമ്നായത്തെയും മറച്ചു കൊണ്ടുപോയാൻ
അന്നസുരേന്ദ്രനവന്തന്നെക്കൊന്നു മീട്ടുവാൻ
മന്നവകരതാരിൽച്ചെന്നകപ്പെട്ടു വള-
ന്നന്യൂനവേഗാൽ പ്രളയാംബുധിജലത്തോളം
ചെന്നുടൻ പ്രഹരിച്ചുനിന്ന ശാഫരാകാരം
ഇന്നുപേക്ഷിക്കാനെന്തിനെന്നഹോ ചൊല്ലീടേണ്ടു
പിന്നെയങ്ങവനിയെക്കൊണ്ടുപോയൊളിച്ചുടൻ
പന്നഗലോകത്തിങ്കൽനിന്നസുരേന്ദ്രൻതന്നെ
പന്നിയായ്ചെന്നു കീറിക്കൊന്നു തേററമേലേററി
വന്നു ഭൂമിയെ സ്ഥാനത്താക്കിയ വിഭോ! ജയ
ദുഗ്ദ്ധവാരിധിമഥനാന്തരേ താഴും ഗിരി-
സത്തമം പൃഷ്ഠേ ധരിച്ചാമയായതിന്മീതേ
പത്രിയായിരുന്നുയൎന്നേറാതെ സമം ചെയ്തു
നിൎത്തി രക്ഷിച്ചുണ്ടായോരമൃതം കവൎന്നോരു
ശത്രുക്കളുടെ മുമ്പിൽ മോഹിനീവേഷം പൂണ്ടു
സത്വരം ചെന്നു മോഹിപ്പിച്ചതു കൊണ്ടുപോന്നു
നിൎജ്ജരേന്ദ്രാദികൾക്കു സല്ക്കരിച്ചുഴൽ തീൎത്ത
സജ്ജനഹൃദിസ്ഥിത? നിത്യനിൎമ്മല! പ്രഭോ!
ഭക്തവത്സലനായ നിങ്കലങ്ങേറും മഹാ-
ഭക്തി കണ്ടതു സഹിയാഞ്ഞു മത്സരത്താലെ
ശത്രുത മുഴുത്തുപദ്രവിച്ചു പലവിധം
പുത്രനങ്ങേലാഞ്ഞുടൻ നിഗ്രഹോപായങ്ങളും
മത്വാപി വാഴും ദനുജേന്ദ്രദുഷ്ടാന്തത്തിങ്കൽ
മദ്ധ്യേ തൂൺ പിളൎന്നവതരിച്ചു സരഭസം
ദുഷ്ടനെ വധിച്ചുടൻ ഭക്തനാമവനേയും
വിഷ്ടപസ്ഥാനങ്ങളും രക്ഷിച്ച നരഹരേ!
നഷ്ടേന്ദ്രമയത്വം ചേൎന്നത്യന്തം തഥൈവ സ-
ന്തുഷ്ട്യാപി പ്രസീദ കാരുണ്യവാരിധേ! വിഭോ!
നമസ്തേ നാരായണ! നമസ്തേ നരകാരേ!
നമസ്തേ മുരഹര! മധുകൈടഭാരാതേ!

---

അരാതി = ശത്രു. ശാഫരാകാരം = മത്സ്യരൂപം. ദനുജേന്ദ്രൻ = മഹാബലി.
സരഭസം = പെട്ടെന്നു്.

നമസ്തേ ഹൃഷീകേശ! നമസ്തേ ഭക്തപ്രിയ!
നമസ്തേ സമസ്തേശ! നമസ്തേ നമോസ്തു തേ! ''
ഇങ്ങനെ വിരിഞ്ചമുഖ്യാദികൾ വാഴ്ത്തുന്നേരം
ചിങ്ങമാസത്തിൽ ശുക്ലപക്ഷദ്വാദശിതിഥൗ
വന്നൊരുമിച്ച വിഷ്ണ്വർക്ഷഭിജിൽകാലേ ദിനേ-
ശോന്നതേ ദിനമദ്ധ്യേ പുരുഷോദയേ ശുഭേ
ത്രൈലോക്യവിജയസല്ലക്ഷണമുഹൂർത്തഗേ
ലീലാകൗതുകമന്ദമാരുതഗ്ഗുണത്രയേ
ദിക്കുകളെല്ലാം തെളിഞ്ഞെത്രയും പ്രകാശിച്ചു
പുഷ്കരചക്രത്തിങ്കലക്കാദിഗ്രഹങ്ങളും
വക്രചാരങ്ങൾ പാടെന്നിത്യാദി പിഴകൾ തീർ-
ന്നൊക്കവേ വേണ്ടുംവണ്ണം സുസ്ഥിതി ചെയ്താരല്ലോ
ഭൂമിയും പ്രസാദിച്ചു കോൾമയിർ കൊള്ളുംവണ്ണം
പ്രേമമുൾക്കൊണ്ടു വസന്താഭയാ വിളങ്ങിനാൾ.
ഭൂദേവാദികളായ സാധുക്കൾ ചിത്തങ്ങളും
മോദമോടാനന്ദിച്ചു പാവകൻ വലംനിന്നു
ദേവകളെല്ലാം പരമാനന്ദിച്ചിതു മേന്മേൽ
ദേവവാദ്യങ്ങളെല്ലാം ഘോഷിച്ചു താനേതന്നെ
ദേവപാദപങ്ങളും പൂമലരുതിർത്തിത-
ങ്ങാവോളം മേളിച്ചാരദ്ദേവകൾ പലവിധം.
അന്നേരമദിതിതൻ ഗർഭഗനായ നാഥൻ
മുന്നിലങ്ങവതരിച്ചീടിനാൻ മായാവശാൽ.
വാമനവേഷത്തോടെ മാധവചിഹ്നമെല്ലാം
പൂമെയ്യിലലങ്കരിച്ചങ്ങനെ കാണായ്‌വന്നു.
കശ്യപൻതാനും പരമാനന്ദാത്മനാ കണ്ടു
കാശ്യപീവരന്തന്നെ സ്തുതിച്ചു വന്ദിക്കുമ്പോൾ
വിഷ്ണുചിഹ്നങ്ങളെല്ലാം മറച്ചു ജഗന്നാഥൻ
ജിഷ്ണുസോദരൻ വടുരൂപിയായ്‌വിളങ്ങിനാൻ
ജാതകർമ്മാദി ക്രിയാനീതികൾ ചെയ്തങ്ങുപ-
നീതനായ് ചമഞ്ഞങ്ങു നിന്നപ്പോളനുക്ഷണം
ദേവതമാരെല്ലാരും പ്രത്യക്ഷരൂപേണ വ-
ന്നാവിരാനന്ദത്തോടെ നല്കിനാർ തച്ചിഹ്നങ്ങൾ
ബ്രഹ്മസൂത്രത്തെ ബൃഹസ്പതി, മേഖല താതൻ
ബ്രഹ്മചാരിക്കു കൃഷ്ണാജിനമങ്ങവനിയും,
ദണ്ഡമബ്ജന, മാച്ഛാദനകൗപീനം ചെമ്മേ
ദണ്ഡമെന്നിയേ വനസ്പതി, തച്ഛത്രം മാതാ,

വിഷ്ണ്വർക്ഷം = വിഷ്ണുനക്ഷത്രമായ തിരുവോണം. ദേവപാദപങ്ങൾ = കല്പവൃക്ഷങ്ങൾ. വടുരൂപി = ബ്രഹ്മചാരീരൂപം ധരിച്ചവൻ. ബ്രഹ്മസൂത്രം = പൂണൂൽ. മേഖല = മേഖലപ്പുല്ലുകൊണ്ടു പിരിച്ചുണ്ടാക്കുന്ന അരഞ്ഞാൺ. കൃഷ്ണാജിനം = കൃഷ്ണമൃഗത്തിന്റെ (മാൻ)തോൽ.

പുണ്ഡരീകജൻ കമണ്ഡലുവും, സരസ്വതി
പുണ്യമാലികാം, ഭിക്ഷാമംബികാഭഗവതി,
പിന്നെയുമുചിതങ്ങളായതൊക്കെയും മുഹു–
രനൃനാദരം കൊടുത്തീടിനാരുചിതന്മാർ.
സമ്മാനമാർഗ്ഗാൽ പരിപൂർണ്ണനായ് ചമഞ്ഞതി–
നിർമ്മലനേവം പരിവത്തിച്ചാനനന്തരം
ധർമ്മേണ ഭിക്ഷാടനം ചെയ്തേവം മഹാബലി
നർമ്മദോത്തരതീരത്തിങ്കൽ നിന്നനുദിനം
വാജിമേധങ്ങൾകൊണ്ടു ജയിക്കും പ്രകാരങ്ങൾ
വ്യാജചേതസാ ബഹുമാനേന കേൾക്കായപ്പോൾ
സാദരമവനെക്കണ്ടേതാനുമത്ഥിക്കമ്പോൾ
മോദേന നല്കുന്നതു കൊള്ളാമെന്നെല്ലാം ചൊല്ലി,
മായമെന്നിയേ വയസ്യന്മാരെബ്ബോധിപ്പിച്ചു
പോയവൻ മഹാബലിതാനനുദിനംചെയ്യും–
യാഗശാലയ്ക്കു തുലോമടുത്തുഭൂഗുകച്ഛം
ആഗമിച്ചൃത്വിക്കുകൾ ബഹുമാനിക്കുംവണ്ണം
ചെന്നിരുന്നതു കണ്ടു വന്ദിച്ചു സകലരും
വന്നെഴും ബഹുമാനത്തോടിവനാരെന്നതും
തങ്ങളിൽ തിരിക്കരുതാഞ്ഞതിലുടൻ ചിലർ
അങ്ങു ചെന്നതു മഹാബലിയോടറിയിച്ചാർ.
ബ്രഹ്മചാരിയെ പ്രശംസിച്ചു കേട്ടകതാരിൽ
സമ്മോദം വളർന്നതിഭക്തനാമസുരേന്ദ്രൻ
ചേമ്മേ താനഥ നിജാചാര്യേണസാകം ചെന്നു
സമ്മാനിച്ചർഘ്യപാദ്യാദ്യങ്ങളാൽ പൂജിച്ചുടൻ
വന്ദിച്ചു കൂട്ടിക്കൊണ്ടു ചെന്നു തൻ മാന്യസ്ഥാനേ
വന്ദ്യപൂരുഷൻതന്നെ വസിപ്പിച്ചനന്തരം.
ചൊല്ലിനാ''നതിദിവ്യനാകിയ ഭവാനിപ്പോൾ
അല്ലലിൽ വലഞ്ഞുഴന്നീടുമെൻ ഗൃഹത്തിങ്കൽ
കല്യാണാത്മക! കനിഞ്ഞെഴുന്നള്ളിയമൂലം
എല്ലാമെൻ കുലത്തോടെ ശുദ്ധമായ്‌വന്നേനഹം.
മല്പിതൃക്കളും പരിതൃപ്തരായ്‌വന്നാരല്ലോ
മൽക്രതുക്കളും പരിപൂർണ്ണമായ്‌വന്നിതിപ്പോൾ
നിശ്ചയ''മെന്നിത്യാദി സല്ക്കാരമാനങ്ങളും
അർച്ചിച്ചു പറഞ്ഞു നില്ക്കുന്നവൻ കൂടത്തന്നെ
ചോദിച്ചാ''നെവിടെനിന്നിങ്ങെഴുന്നള്ളത്തിപ്പോ–
ളാധിക്യമേറും ഭവാന്തന്നെ ഞാനറിഞ്ഞീല;
താതനാരെന്നും മാതാവാരെന്നും പേരെന്തെന്നും

കമണ്ഡലു = കിണ്ടി. വയസ്യന്മാർ = സുഹൃത്തുക്കൾ. നിജാചാര്യേണ സാകം = തൻ്റെ ഗുരുവിനോടുകൂടി. ക്രതു = യാഗം.

ഏതൊരു ദിക്കിലധിവസിപ്പു ഞായമെന്നും
കൂടെ മററാരുള്ളതെന്നും പുനരകതാരി–
ലൂടേയെന്തപേക്ഷയെന്നുള്ളതുമെന്നോടെല്ലാം
നേരേ ചൊൽകെ''ന്നുള്ളതു കേട്ടടൻ വടുരൂപി
സാരനാം മഹാബലിയോടു താൻ ചൊല്ലീടിനാൻ:
''ഞാനൊരു തപോധനനന്ദനൻ നിരാധാരൻ
ദീനനായ്മഹാത്മാക്കളൊാധാരമായുള്ളവൻ
താനേ പോന്നിതു സഹായികളില്ലാരുന്തന്നെ
സാനന്ദം പലേടത്തും സഞ്ചരിക്കയും ചെയ്യും.
പേരവരവരെല്ലാമന്നു പലതരം
ഓരോരോ നിമിത്തങ്ങളാക്കോരോന്നേ ചൊല്ലിപ്പോരു
മൂലങ്ങളവയോരോന്നറിവാനരുതാത
ബാലനെന്തഹോ പറയുന്നതു മഹാമതേ!
നീയൊരു മഹാത്മാ ധർമ്മിഷ്ഠനെത്രയും നിത്യം
മായമെന്നിയേ ദേവബ്രാഹ്മണപിതൃഭക്തൻ;
ദാനവാന്വയത്തിങ്കൽ പണ്ടു കീഴുണ്ടായതിൽ
താനിവനധികനത്യുത്തമൻ മഹാബലി
ദീനന്മാരപേക്ഷിച്ചതെല്ലാമേ മടിയാതെ
ദാനംചെയ്തീടുന്നപോലാവോളം ദിനംപ്രതി;
മാനസം തെളിഞ്ഞവരെല്ലാരും ചൊല്ലീടുന്ന–
താനന്ദത്തോടെ കേട്ടു കാണ്മാനായ്‌വന്നീടിനേൻ.''
വാമനൻ പറഞ്ഞതു കേട്ടടൻ വൈരോചനി
താമസമൊഴിഞ്ഞു ചൊല്ലീടിനാ''നെടോ! വടോ!
നീ, തവ മനോഗതമായതു ചൊല്ലികൊണ്ടാൽ
ചേതസി മടിയാതെ ഞാനതു തരാമല്ലോ;
രാജ്യമോ ദേശങ്ങളോ മന്ദിരങ്ങളോ ബഹു–
പൂജ്യനാം നിനക്കർത്ഥഭൂഷണവരങ്ങളോ
വസ്ത്രമോ പശുക്കളോ രത്നമോ സുവർണ്ണമോ
ഭക്തമോ തിലതൈലധാന്യൈകസമൃദ്ധിയോ
പത്നിയോ സഖികളോ ദാസികൾ ദാസന്മാരോ
പത്തിയോ മമാന്തികേ നിത്യാധിവാസത്വമോ
ശ്രദ്ധയെന്തോന്നു പറഞ്ഞീടിനാൽ നൽകീടുവൻ
ഉൾത്താരിൽ മടിക്കയില്ലൊന്നിനുമറികെടോ!
വല്ലതുമഭിപ്രായമായതങ്ങെന്തെന്നതു
ചൊല്ലുക ഭവാ''നെന്നു ചൊല്ലിക്കേട്ടതുനേരം
ചൊല്ലിനാൻ വടുരൂപിതാ''നെനിക്കതുകളി–
ലില്ലഭിരുചി തുലോമല്പമായുള്ളൊന്നത്രേ

---

നിരാധാരൻ = ആധാരമില്ലാത്തവൻ. ദാനവാന്വയം = രാക്ഷസകുലം. വാമനൻ = കുറുകിയവൻ. വൈരോചനി = മഹാബലി.

ചൊല്ലുവാനത്ര ഭവാനോടു ഞാൻ നാണിക്കകൊ-
ണ്ടല്ലോ മന്ദിച്ചീടുന്നു ചൊല്ലുകെന്നതും വന്നു;
ചൊല്ലുവനെങ്കിൽ കേട്ടുകൊള്ളുക ഭവാനെന്നി
ക്കല്ലലെന്നിയേ തപംചെയ്യുകൊണ്ടനുദിനം
കല്യാണാത്മനാ വാഴ്‌വാൻ മൂന്നടിപ്രദേശമി-
ങ്ങെല്ലാനാളേക്കും നൽകീടേണമെന്നതേവേണ്ടൂ.
മററുചോദിച്ചതൊന്നുമെനിക്കുവേണ്ടീല ഞാൻ
മുററുമെൻ പാദംകൊണ്ടു മൂന്നടിയൊഴിഞ്ഞെടോ!
ആക്രാന്തമുള്ളേടത്തു ചെന്നിരുന്നേതാനുമൊ-
ന്നോക്കുമ്പോഠം കുറഞ്ഞൊന്നു നീങ്ങേണമെന്നാകിലോ
പേരത്തുമററവിടെപ്പോയ്ചെന്നിരുന്നീടേണ്ടു ഞാ-
നോർത്താലും വലിയൊരു സങ്കടമല്ലോ പാർത്താൽ
കേഠംക്കണം ഭവാനിതെ''ന്നിങ്ങിനെ ജഗന്മയൻ
ആഖ്യാനംചെയ്യാനതുകേട്ടസുരേന്ദ്രൻ ചൊന്നാൻ:
''നോക്കെടോ? വടോ? തവ ചിന്തയെന്തിനു പുന-
രാക്കും ചേരാതോരവസ്ഥാന്തരമലമലം!
മൂന്നടിപ്രദേശംകൊണ്ടെന്തിനാകുന്നു തവ
ചെന്നുനിന്നുടൻ വലംവയ്ക്കുവാൻകൂടെപ്പോരാ
മാന്യന്മാക്കൊരുവരോടത്ഥിപ്പാൻ മടിയാകും
തോന്നിയതുതന്നെ നിന്നുടെ മനക്കാമ്പിൽ
ഞാനറിഞ്ഞിതു പരമാർത്ഥമിന്നതിന്നു നിൻ-
മാനസേ ശങ്കിക്കേണ്ട ദീനവത്സലനഹം.
വാനസ്ഥാനൈകാഗ്രഹിയാകിയ നിനക്കു ഞാൻ
മേദിനിസ്ഥാനേ വേണ്ടുന്നേടത്തു ചൊല്ലിക്കൊണ്ടാൽ
കേവലമൊരു രാജ്യത്തോടേ നൽകുവനല്ലോ
പാവനാത്മനാ ഭവാൻ തദ്വിഷയത്തെയെല്ലാം,
സ്വാധീനമാക്കിക്കൊണ്ടു വാഴുക തപസ്സും ചെ-
യ്യാധികളുണ്ടാകേണ്ടാ ഞാനുടയതു നിത്യം.''
ദാനവനേവം പറഞ്ഞീടിനോരളവിങ്കൽ
സാനന്ദം മന്ദസ്മിതംപൂണ്ടരുഠംചെയ്തു നാഥൻ:
''ത്രൈലോക്യാധിപനായ നിന്നുടെ സൗജന്യവാ-
ക്കാലംബിച്ചേവംതന്നെ വേണമെന്നതു നൂനം;
ഞാനതിനതി ബാലൻ ബുദ്ധിശക്തിയുമില്ല
ദീനനെത്രയും തപശ്ശീലനത്യാനന്ദാത്മാ
മാനികളഖിലാർത്ഥകാമികാഠം മഹീന്ദ്രന്മാർ
മാനവേന്ദ്രന്മാരവരോടിടതുടന്നല്ലോ
രാജ്യങ്ങഠം വന്നു ഞായമതു രക്ഷിപ്പാനുള്ള

---

വാനസ്ഥാനൈകാഗ്രഹി = വനസ്ഥാനത്തെ മാത്രം ആശ്രയിക്കുന്നവൻ.
മേദിനീസ്ഥാനേ = ഭൂമിയിൽ. ഞായം = ന്യായം.

യോഗ്യനല്ലതുകൊണ്ടു രാജ്യമാഗ്രഹമില്ല.
ദേശങ്ങളും പുരങ്ങളുമാലയങ്ങളും വേണ്ട
കോശധാന്യാർത്ഥങ്ങളുമാശയില്ലെനിക്കെടോ!
കാനനേ തപം ചെയ്തു വാഴ്‌വാനായ് ചൊല്ലുന്നേടം
പാനീയം തരികൊരു മൂവ്വടിപ്രദേശം മേ
നീയെനി''ക്കതുകൊണ്ടു മതിയെന്നുറപ്പിച്ചു
മായാവാമനൻ വചോരീതികൾ കേൾക്കായപ്പോൾ
ദാനവപ്രവരനും ചൊല്ലിനാ''നതേ ഭവ-
ന്മാനസേ കൊതിയുള്ള കേവലമെന്നാകിലോ
ഞാനതുതരാമതു പോരയെന്നത്രേ മമ
മാനസഗതിയതു മതിയെന്നിരിക്കിലോ
നീർ തരാം ഭൃംഗാരകമിങ്ങെടു''ക്കെന്നു ചൊല്ലും-
പോതു ഭാർഗ്ഗവൻ വേറേ വിളിച്ചു ചൊല്ലീടിനാൻ:
''നീയിതെന്തിനു തുടങ്ങീടുന്നു ശുദ്ധാത്മനാ?
മായാവൈഭവം പരമാർത്ഥമെന്നോർത്തീടൊലാ
മായാമാനുഷനിവൻ വാമനൻ വടുവല്ല
മായാവേഷത്തെപ്പരിഗ്രഹിച്ചുള്ളവനത്രേ.
കായാവിൻമലർനിറയോടെതിർപേശും മൃദു-
കായസൗഭഗത്വവുമാജാനുബാഹുക്കളും
സാരസദലായതലോചനാപാംഗങ്ങളും
സ്മേരസുന്ദരലളിതാനനവിലാസവും
ഗ്രീവാശോഭയും മലർമാനിനീവിലാസവും
ഈവണ്ണം കാണ്മാനുണ്ടോ കേവലം മററാർക്കാനും?
മാധവനിവൻ വടുരൂപിയായ്‌വന്നാനെന്നു
ബോധമുററുണർന്നറിഞ്ഞീടണം ഭവാനിപ്പോൾ.
ഞാനിതിന്നൊരു രഹസ്യോക്തിയും നഭേതന്നെ
ദാനവപ്രഭോ! കേട്ടിട്ടുണ്ടതും കേൾക്കേണം നീ
താനഹോ! ദേവേന്ദ്രനെവെന്നിഹ ജഗത്ത്രയം
സാനന്ദം നിനക്കടക്കീടിന കാലത്തിങ്കൽ
കശ്യപഗൃഹത്തിങ്കലദിതിതനയനായ്
കാശ്യപീവരൻ വടു മാനവവേഷത്താലെ
ജാതനായ് ജഗത്ത്രയം നിന്നോടു വാങ്ങിപ്പുരു-
ഹൂതനു കൊടുപ്പാനുണ്ടാരംഭിച്ചിരിക്കുന്നു
കേവലമേവം ജനശ്രുതികളതുമിതും
ദേവാരേ! പുനരൊന്നായ് ചേർന്നുവന്നിരിക്കുന്നു.
നീയിവയെല്ലാം വിചാരിച്ചുകൊണ്ടിവിടെയി-
ക്കാര്യമാവോളം വിചാരിച്ചു ചെയ്യേണം പ്രഭോ!

---

കോശം = ഭണ്ഡാഗാരം. ഭൃങ്ഗാരകം = ജലപാത്രം. ഭാർഗ്ഗവൻ = ശുക്രമഹർഷി.

മൂവടിക്കവെനി, നീ നീർകൊടുത്തീടുന്നാകിൽ
മൂവടി ജഗത്ത്രയമടക്കിയളന്നു പോം.
ചേതസി ഭവാനറിഞ്ഞില്ലെങ്കിൽചൊല്ലിത്തരാം
നീതെളിഞ്ഞറിഞ്ഞുണർന്നെന്നുടെ നിയോഗത്താൽ
വാമനൻതന്നോടടുത്തങ്ങനെയൊരു ദിനം
താമസമൊഴിഞ്ഞു വന്നീടുവാൻ പറഞ്ഞുടൻ
പോയാലുമിപ്പൊഴെന്നങ്ങാദരിച്ചയച്ചാലും
നീ യഥാമതം കൊടുത്താനന്ദസമന്വിതം;
ന്യായമായ് പറഞ്ഞതെപ്പേരുമേ തരാമെന്നു
മായമെന്നിയേ ചൊന്നതെങ്ങനെ മറിച്ചിനി
ഞാനവനോടു പറഞ്ഞീടുന്നതെന്നല്ലല്ലീ
മാനസേ വിചാരമൊന്നായതു ഭവാനിപ്പോൾ?
കേളതു പോരും പിഴയല്ല തങ്ങളിൽച്ചേർന്നു
'കേളികൾ ചൊല്ലുമ്പോഴും നാരികളോടും പിന്നെ
വേളിയെസ്സന്ധിപ്പിപ്പാനായിക്കൊണ്ടു ചൊല്ലുമ്പോഴും
വീളാതവണ്ണം ധനമൊക്കെവേ പോകുമ്പോഴും
ജീവനംതന്നെ പൊയ്പോമെന്നു തോന്നീടുമ്പോഴും
ആവതുണ്ടസത്യ'മെന്നുള്ളതു കേട്ടിട്ടില്ലേ?
താവകം മനക്കാമ്പിലെന്നതു നിരൂപിച്ചു-
മീവണ്ണം തൂഷ്ണീംഭാവം തേടായ്കെന്നെല്ലാം'' ശുക്രൻ
ചൊന്ന വാക്കുകളൊന്നുമാദരിച്ചീടാതെതാൻ
തന്നിലേ നിരൂപിച്ചു സത്യസങ്കല്പത്താലെ
എന്നെയും ജഗത്ത്രയംതന്നെയും ഭവാനെയും
തന്നെയുമുടയതായ് നിന്നിടും ജഗത്സ്വാമി-
തന്നുടെ തിരുവുള്ളമെങ്ങനെയെന്നാലതേ
വന്നീടു വരുത്താവതൊന്നില്ല നമ്മാലേതും
നിർണ്ണയമെന്നീവണ്ണമുരച്ചു വടുരൂപി-
ക്കർണ്ണസ്സെക്കൊടുപ്പാനായാരംഭിച്ചസുരേന്ദ്രൻ,
നിന്നുറച്ചതു കണ്ടു ശുക്രനും ശാപംചെയ്യാൻ
എന്നതുകൊണ്ടും ഭ്രമിച്ചീലവനകക്കാമ്പിൽ.
സത്യത്തെസ്സമാശ്രയിച്ചത്ഥാനംചെയ്താനുദ-
കത്തെയും ഭൃംഗാരകന്തന്നിലാവാഹിച്ചുടൻ
സത്വരം വടുരൂപി തന്നെത്താൻ വിളിച്ചുകൊ-
ണ്ടുറത്താരിൽ ശ്രദ്ധിച്ചതെന്തിപ്പോൾ ഞാൻ തരാമല്ലോ
കാട്ടുക തവ കരപങ്കജമെന്നും ചൊല്ലി
നീട്ടിനാൻ നിജകരസംസ്ഥമാം ഭൃംഗാരകം
മൂവടിപ്രദേശമിങ്ങാശയെന്നുടൻ വടു-

---

യഥാമതം = ഇഷ്ടാനുസരണം. അർണ്ണസ്സ് = വെള്ളം. തൂഷ്ണീംഭാവം = മൗനാവസ്ഥ.

രൂപിയുമെഴുന്നേററു ചെന്നു കൈ കാട്ടുന്നേരം
ദാനവൻ നിനക്കൊത്തേടത്തു മൂവടി നിലം
ഞാനിഹ തന്നേനെന്നു നൽകിനാനുദകവും.
താനതിലൊരു കരടായ്ക്കിടന്നുശനസ്സും
പാനീയം വീഴം മുഖമടച്ചുകൊണ്ടീടിനാൻ.
വാമനനതു സൂക്ഷ്മമറിഞ്ഞങ്ങതുനേരം
ത്തുമയോടൊരു ദർഭാഗ്രേണതാൻ കുത്തീടിനാൻ
കുത്തുകൊണ്ടുശനോദ്ദക്കൊന്നു നൊന്തഴൽപെട്ടു
ചീർത്ത വേദനയോടെ നീങ്ങിനാനൊരു ഭാഗം,
ദാനവാരിയും തൃക്കൈ നിറഞ്ഞു വഴിഞ്ഞതി-
ക്ഷോണിയിൽ കരതലപ്പൊയ്കയൊന്നുണ്ടായ്‌വന്നു.
ദാനവാരിയെ ഗ്രഹിച്ചീടിനോരളവിങ്കൽ
ദാനവാരിയും വളർന്നീടിനാനനുക്ഷണം,
ദാനവാരിയെക്കണ്ടു ദാനവാരീന്ദ്രൻതാനും
ദാനവാരിത്വം ഗ്രഹിച്ചീടിനാൻ കൂടെത്തന്നെ.
ദാനവാന്വയഗുരുവാണി ഞാൻ കേളായ്കയാൽ
ദാനവാനായേനെന്നു തന്നുള്ളിൽ തോന്നിക്കൂടി.
ദാനവാരികൾ വാദ്യഘോഷം ചെയ്യാകുംവണ്ണം
ദാനവാരികൾ ചൂഴം വന്നടുത്തിതു മോദാൽ.
ദാനവാരിയെക്കൊണ്ടു ദാനവാരിയും തത്ര
താനഥ ബഹുകൃതരൂപിയായ് ചമഞ്ഞുടൻ.
ഭൂലോകമടിയൊന്നായടക്കിയളന്നു തൃ-
ക്കാലടി രണ്ടാമതുകൊണ്ടുടൻ സ്വർഗ്ഗത്തെയും
കാലേതാനളന്നു മൂന്നാമതങ്ങുയർത്തിയ
കാലടിപ്പെരുവിരൽ നഖരംകൊണ്ടു മദ്ധ്യേ
ബ്രഹ്മാണ്ഡം പിളർന്നു ബാഹ്യാമൃതപ്രവാഹിനി-
നിർമ്മലജഗൽ പ്രസിദ്ധോദയഹരിപദം
തന്നാലെ മഹാഗംഗതാനുളവായാളിങ്ങു
മന്നിടംതന്നിൽ പാപമാലിന്യം പോക്കീടുവാൻ
അങ്ങനെ വിഷ്ണുപദം ശോഭിച്ചു കാണായള-
വങ്ങരവിന്ദോത്ഭവനാദികളെല്ലാവരും
വന്നുടൻ ഭഗവൽപ്പാദാബ്ജക്ഷാളനം ചെയ്തു
നിന്നു വന്ദിച്ചു പൂജിച്ചർച്ചിച്ചു സേവിക്കുമ്പോൾ
പിന്നെയും ശ്രീപാദാബ്ജക്ഷാളനജലനിധി
ചെന്നുചൊന്നൊന്നായ്ക്കൂടി നിന്നൊഴുകുകയാലേ
മന്നിടമെല്ലാം സർവ്വ പാപങ്ങളൊഴിഞ്ഞിട-

---

ഉശനോദ്ദക് = ശുക്രന്റെ കണ്ണ്. ദാനവാരി = ദാനസാക്ഷികമായി വീഴ്ത്തിയ ജലം. ദാനവാരി = ദാനവശത്രു. (വാമനരൂപിയായ വിഷ്ണു.) ദാനവാന്വയഗുരുവാണി = അസുരഗുരുവായ ശുക്രന്റെ വാക്ക്.

രെന്നിയേ തെളിഞ്ഞു നിന്നാനന്ദിച്ചിതു മേന്മേൽ.
നിമ്നഗാ വിഷ്ണുപദിതന്നുടെ മഹിമകൾ
നമ്മാലോർത്തവർണ്യമെന്നനവഹം വന്ദിക്കുന്നേൻ.
അന്നേരം ജഗന്നാഥൻ തന്മനോഹിതമറി-
ഞ്ഞംബരഗേന്ദ്രാദ്യന്മാരാകും പാർഷദന്മാരും
വന്നുവന്നഖിലേശന്തന്നെ വന്ദിക്കുമ്പൊഴു-
തന്യൂനഖേദാകുലകോപമോടസുരരും
ചെന്നുടനമരകളോടു പോർ തുടങ്ങിനാ-
രുന്നത ബഹുലഘോരാരാവ പൂരത്തോടും.
സംഗ്രാമമിട കലർന്നീടിനോരവസ്ഥയി-
ലഞ്ഞേറെ മരിച്ചിതദ്ദാനവപ്രവരരും
തുംഗന്മാരായ ദനുജാവലി യുദ്ധത്തിങ്ക-
ലഞ്ഞുടൻ മരിച്ചൊടുങ്ങുന്നതു കാണായപ്പോൾ
മംഗലനായ മഹാബലിതാനോടിച്ചെന്നു
സംഗരമൊഴിക്കെന്നു ദാനവന്മാരോടെല്ലാം
നന്നായിപ്പറഞ്ഞതനുസരിച്ചു വാങ്ങിച്ചപ്പോൾ
ചെന്നധോലോകം പ്രാപിച്ചീടിനാരസുരരും.
ശൃംഗാരയോനിപ്രസൂവല്ലഭൻ നാരായണ-
നംഗജരിപുസേവ്യൻ തന്നിയോഗത്താലപ്പോൾ
ഖിന്നനായ് നില്ക്കും ദനുജേന്ദ്രനെസ്സരഭസം
ചെന്നഹികുലകാലൻ വരുണപാശത്താലെ
പിടിച്ചുകെട്ടിസ്സകലേശ്വരപാദത്തിങ്ക-
ലടുക്കെ വച്ചു നമസ്കരിച്ചു നില്ക്കുന്നേരം
പുതുപ്പുഞ്ചിരി കലർന്നമർത്ത്യേന്ദ്രാനുജൻതാൻ
ദിതിസന്തതീന്ദ്രനോടരുളിച്ചെയ്തീടിനാൻ:
"മൂവടിപ്രദേശമിങ്ങെനിക്കു വസിപ്പാനായ്
നീ വലംകരതാരിൽ നീർ തരികയാലല്ലോ
കേവലം മമ പാദംകൊണ്ടളന്നിതു ഞാനും
താവകമിവിടെയൊന്നുള്ളതു രണ്ടായിപ്പോൾ
ശേഷമെന്തിനിയളക്കാവതു നിനക്കതിൽ
ഈഷലെന്നിയേ പറഞ്ഞീടെടോ! മടിയാതെ.
സത്യവാക്കിവിടെനിന്നെന്നോടു പറഞ്ഞതു
മിത്ഥ്യയായ് ചമയ്കരുതുത്തമപ്രഭോ! ഭവാൻ.
സത്യരക്ഷയിൽ വലുതായൊരു ധർമ്മം പാർത്താ-
ലിത്രിലോകികൾക്കില്ലെന്നുള്ളതങ്ങകതാരിൽ
നിശ്ചയിച്ചിരിക്കുന്ന നിന്നോടാവർത്തിച്ചു ഞാൻ
അച്ഛമാനസ! പറയേണമോ വിശേഷിച്ചു?

---

പാദാബ്ജക്ഷാളനം = പാദം കഴുകുകയെന്നതു്. ദിതിസന്തതീന്ദ്രൻ = മഹാബലി. അച്ഛമാനസൻ = നിർമ്മലമനസ്സോടുകൂടിയവൻ.

സച്ചിദാനന്ദസ്വയംജ്യോതിരവ്യയൻതന്നെ
സത്യമായുള്ള പരമാത്മാവു പരബ്രഹ്മം
അങ്ങനെയുള്ള പരമാത്മതത്ത്വത്തെ മറ-
ന്നിങ്ങിനിക്കിനിശ്ശേഷം തികച്ചു തന്നീടാഞ്ഞിൽ
ചെന്നിനി നരകത്തിൽ തന്നെ നീ കിടക്കണം
എന്നു വന്നീടുമതിനില്ല സംശയമേതും.''
എന്നെല്ലാം ജഗന്നാഥൻതാനരുൾചെയ്യുന്നേരം
ഖിന്നനായ് മഹാബലി വന്ദിച്ചു ചൊല്ലീടിനാൻ:
''നിന്തിരുവടിയുടെ മായാവൈഭവം പാർത്താ-
ലന്തരാ തിരിച്ചറിയാവതല്ലിനിക്കേതും
ബന്ധുവത്സലനായ നിന്തിരുവടി തുലോ-
മന്ധനാമടിയനുള്ളേടമൊക്കെയുമിപ്പോൾ
രണ്ടടിയായ്ക്കൊണ്ടളന്നീടിനാനിനിശ്ശേഷ-
മുണ്ടൊരു ശരീരം മാത്രം മമ ശേഷിച്ചിപ്പോൾ
മച്ഛിരോഭുവി തൃക്കാൽവച്ചുകൊണ്ടടിയനാ-
ലുക്തമാം സത്യം രക്ഷിക്കേണമേ ദയാനിധേ!''
എന്നേവമന്തൊഴുതു വന്ദിച്ചു ചൊല്ലീടുന്നേരം
വന്നുടൻ ഭഗവൽശ്രീപാദാബ്ജദ്വന്ദ്വന്തന്നെ
തന്നുള്ളിൽ മുഴുത്തെഴും ഭക്തിപൂണ്ടസുരേന്ദ്രൻ
വന്ദിച്ചുനമസ്കരിച്ചീടിനാൻ പ്രഹ്ലാദനും.
തന്നുടെ ഭക്തന്മാരിലുത്തമൻതന്നെക്കണ്ടു
തന്നെത്താൻമറന്നാനന്ദിച്ചിതുഭഗവാനും.
രമ്യചേതസാഭഗവത്സ്വരൂപത്തെക്കണ്ടു
നിർമ്മലൻ കൂപ്പിസ്തുതിച്ചന്തികേ നില്ക്കുന്നേരം
ഖിന്നനാംവിരോചനനന്ദനൻതാനും ചെന്നു
സന്നിധൗ പിതാമഹൻതന്നടിവണങ്ങിനാൻ.
ബ്രഹ്മാവും ബ്രഹ്മാത്മകനായ ദേവേന്ദ്രാനുജൻ-
തന്മലരടി കൂപ്പിനിന്നുടനണത്തിച്ചാൻ:
''നിർമ്മലൻ ധർമ്മിഷ്ഠനായുള്ളവനിവനുടെ
കല്മഷമൊഴിച്ചു ബന്ധത്തെയുമഴിച്ചുടൻ.
നന്നായനുഗ്രഹം ചെയ്കയയ്ക്കണം പുന''-
രെന്നുണർത്തിക്കുന്നേരമരുളിച്ചെയ്തു ദേവൻ:
''ഞാനനുഗ്രഹംചെയ്‌വാൻ കാലമായ് വരുന്നവൻ
ദീനനായ്‌വരുമതിൻമുൻപിലെന്നറിഞ്ഞാലും.
മാനസമദം ധനഹേതുനാ ഭവിച്ചീടും
മാനുഷാദികൾക്കതു താനേ പോയകലുമ്പോൾ
പൂതനായ്‌വരുമവനപ്പൊഴുതനുഗ്രഹ-
ഹേതുവും ഭക്ത്യാഭവിച്ചീടുമെന്നറിക നീ.

മച്ഛിരോഭുവി = എന്റെ തലയ്ക്കുമേൽ.

ആകയാലിവൻ മഹാമായയെജ്ജയിച്ചവ-
നേകദാ നിജ ധനമൊക്കവേ നശിച്ചപ്പോ൦
മാനസേ ചെറുതൊരു സംഭ്രമമുണ്ടായീല
ദാനവനതിശുദ്ധമാനസനായാനിപ്പോ൦
കേവലമിനി മമ ലോകം പ്രാപിക്കമിവൻ
സാവർണ്ണിമനുവിങ്കലിന്ദ്രനാകയും ചെയ്യും
അത്രകാലവും സുതലത്തിങ്കലിരിക്ക പോ-
യത്യന്തം മമ പദഭക്തിപൂണ്ടനുദിനം
മുക്തനായ്വരി''കെന്നു മുഗ്ദ്ധഹാസവും കല-
ന്നുത്തമപുമാനരുൾചെയ്തുടനവനുടെ
മസ്തകമദ്ധ്യേ തൃക്കാൽവച്ചു മൂവടി തിക-
ച്ചെത്രയും നന്നായ്വരികെന്നയച്ചരുളിനാൻ.
തൽക്ഷണം പ്രദക്ഷിണംചെയ്തുടൻ നമസ്കരി-
ച്ചുൾക്കനിവിയന്നതി ഭക്തനാം പ്രഹ്ലാദനും
ഭക്തവത്സലപ്രസാദത്തെയും വഹിച്ചുകൊ-
ണ്ടൊക്കത്തക്കവേ പൗത്രൻതന്നോടു കൂടെപ്പോയാൻ
ചെന്നവർ മുകുന്ദപാദാബ്ജവും ധ്യാനിച്ചുകൊ-
ണ്ടന്വഹം സുതലത്തിൽ വാണാരങ്ങിരുവരും
പിന്നെയങ്ങുടൻ ഭൃഗുനന്ദനാജ്ഞയാ ബലി-
തന്നുടെ മഖശേഷം ചെയ്തുകൂട്ടിനാൻ മോദാൽ.
ഇങ്ങനെ മഹാബലിയോടുടൻ ത്രൈലോക്യം പ-
ണ്ടിങ്ങു മൂവടിയായ്ക്കൊണ്ടിന്ദ്രനു നല്കീടിനാൻ.
അന്നനന്തരം ബ്രഹ്മാവാദികളഖിലരും
ഒന്നിച്ചു നിഗമാന്തവാക്യശബ്ദാർത്ഥങ്ങളാൽ
ചിന്മയപാദം കൂപ്പിസ്തുതിച്ചങ്ങുപേന്ദ്രനായ്
നിർമ്മലൻതനിക്കഭിഷേകവും ചെയ്തീടിനാർ.
മംഗലൻ നാരായണൻതന്നനുഗ്രഹവശാൽ
അങ്ങമരേന്ദ്രൻതാനും സൗഖ്യമായ് വാണീടിനാൻ.
എന്നെല്ലാം ത്രൈവിക്രമം കേട്ടു തന്നകം തെളി-
ഞ്ഞന്നേരം തൊഴുതു മത്സ്യാവതാരത്തെക്കേൾപ്പാൻ
മന്നവനത്യാഗ്രഹം പൂണ്ടപേക്ഷിച്ചാനെങ്കിൽ
നിന്നുള്ളം തെളിഞ്ഞു കേൾക്കെന്നു ശ്രീശുകൻ ചൊന്നാൻ:

## മൽസ്യാവതാരം

''കാലഭേദത്താലുറങ്ങീടുവാനായ്ക്കൊണ്ടുള്ള
കാലുഷ്യം കലന്നു മാഴ്കിത്തളർന്നിരിക്കുമ്പോൾ
ധാതാവിൻ മുഖാന്തരത്തിങ്കൽനിന്നുടൻ ഭുവി

ഏകദാ = ഒരിക്കൽ. ഒക്കത്തക്കവേ = വേണ്ടപ്രകാരത്തിൽ. ത്രൈവിക്രമം = ത്രിവിക്രമനെ സംബന്ധിച്ചതു്. മാഴ്കി = ദുഃഖിച്ചു്. ഭുവി = ഭൂമിയിൽ.

പാതിതങ്ങളാം നിഗമങ്ങളെ ഹയഗ്രീവൻ
കൊണ്ടുപോയവനെക്കൊന്നന്നു നാന്മുഖന്നു
കുണ്ഠതയൊഴിച്ചു നൽകീടുവാനായ്ക്കൊണ്ടല്ലോ
പണ്ടഖിലേശൻ മത്സ്യമായവതാരംചെയ്‌വാ-
നുണ്ടായോരവകാശമുണ്ടായതതിൻ മുമ്പേ
ഒരുനാൾ കൃതമാലയാകിയ നദിതന്നിൽ
പരമഭാഗവതനാകിയ സത്യവ്രതൻ
നൃപതിവരൻ ചെമ്മേ കുളിച്ചു തർപ്പിക്കുമ്പോൾ
സപദി വന്നങ്ങവൻകരതാരതിന്മദ്ധ്യേ
ചെറുതായൊരു മത്സ്യപോതമായകപ്പെട്ടാൻ;
ഒരു കുംഭത്തിലിട്ടു രക്ഷിച്ചാൻ നൃപതിയും.
കലശമതിൽക്കിടന്നനിശം ദിനംപ്രതി
വളരും ഝഷമതിൽ നിറഞ്ഞുകൊള്ളായ്കയാൽ
കരുണാഹൃദയനാം നൃപതിവരനെടു-
ത്തരികേ കാണായ കൊക്കരണിതന്നിലിട്ടാൻ;
അതിലും ദിനംപ്രതി വളൎന്നു നിറകയാ-
ലധുനാ പുനരൊരു പൊയ്കയിലാക്കീടിനാൻ.
പൊയ്കയങ്ങതിൽ കൊള്ളാഞ്ഞതിലും വളൎന്നുള്ള
പൊയ്കകൾതോറും ക്രമാലാക്കിനിന്നൊഴിഞ്ഞഥ
വൈകാതെ പുഴകളിലാക്കിനാനവററിലും
വൈകാര്യമൂൎത്തി വളൎന്നൊന്നിലും കൊള്ളായ്കയാൽ
ദൈവജ്ഞൻ കൗതുഹലചേതസാ സമുദ്രത്തി-
ലവ്യയൻതന്നെക്കൊണ്ടുചെന്നുടനാക്കീടിനാൻ.
സൎവ്വലോകേശനായ മത്സ്യവിഗ്രഹനപ്പോ-
ളുൎവ്വരാവരനോടു കേവലമരുൾചെയ്താൻ:
“നീയെന്നെ വളൎത്തുപേക്ഷിച്ചതിൻ നിമിത്തമെ-
ന്തായതൊന്നെനിക്കെന്തൊരാശ്രയമിനി പ്രഭോ!
ഘോരങ്ങളായ മകരാദികളിടയിൽ മ-
ററാരെന്നെയുടയത്തു പാലിപ്പാൻ നിന്നെപ്പോലെ?
കാരുണ്യാംബുധേ! വിചാരിക്കയെന്നരുൾചെയ്യു-
ന്നേരമുൾത്താരിൽ വിചാരിച്ചീടും നരേന്ദ്രനിൽ
മാധവൻ പ്രസാദിക്കമൂലമായുണർന്നെഴും
ബോധസംഗ്രഹത്തിങ്കലുണ്ടായി പരമാൎത്ഥം.
വേദങ്ങൾ വീണ്ടീടുവാൻ മീനമായവതാരം
വേദവിഗ്രഹനുണ്ടാമെന്നു കേട്ടിരുന്നതും
കേവലമിക്കാലമെന്നായ്‌വരികയോ ചെയ്തു-

---

പാതിതങ്ങൾ=വീഴ്ത്തപ്പെട്ടവ; പതിപ്പിക്കപ്പെട്ടവ. ഝഷം=മത്സ്യം. കൊക്കരണി=കാട്ടുപൊയ്ക. വൈകാര്യമൂൎത്തി=ഭയങ്കരസ്വരൂപൻ. ദൈവജ്ഞൻ=പൂൎവ്വജന്മസ്മരണയുള്ളവൻ. ഉൎവ്വരാവരൻ=രാജാവു്.

തീവണ്ണം കാണായത്തു മററൊന്നല്ലത്ര നൂനം
എന്നെല്ലാം നിരൂപിച്ചു മന്നവൻ നമസ്കരി-
ച്ചുന്നതഭക്ത്യാ കൂപ്പിസ്തുതിച്ചു ചൊല്ലീടിനാൻ:
''നിന്തിരുവടി ജഗദ്രൂപമാം പരബ്രഹ്മ-
മന്തവുമാദിയുമില്ലാത കാലാത്മാവല്ലോ.
സന്തതം തവ മായാവൈഭവമറിയാതൊ-
രന്ധനോടേവം മറച്ചെന്തരുൾചെയ്തീടുവാൻ
ബന്ധമായത്തു ദയാസിന്ധോ! മാമനുഗ്രഹി-
ച്ചന്ധത്വമൊഴിച്ചരുളേണമേ ജഗല്പതേ!
കാരണം മത്സ്യാവതാരത്തിനെന്തിതുകാലം
വാരിജേക്ഷണ! ഭവാനെന്നറിഞ്ഞീലല്ലോ ഞാൻ
നേരേ നിന്തിരുവടിതാനരുൾ ചെയ്തീടുകിൽ
കാരുണ്യാംബുധേ! കേൾക്കായിരുന്നു വഴിപോലെ;
ഞാനതിനുചിതനെന്നാകിൽ നിന്തിരുവടി-
താനരുൾചെയ്ക മമ ബോധിപ്പാനഖിലവും.''
ഭൂവരനേവം വിചാരിച്ചുനിന്നളവിങ്കൽ
ഭുവരന്താനും പ്രസാദിച്ചരുൾചെയ്തീടിനാൻ:
''കേളെടോ! ഭവാനെങ്കിലേഴാന്നാൾ ജഗത്ത്റയ-
മോളമേറീടും പ്രളയാംബുധൗ മുഴുകീടും.
മേളമായതിൽക്കളിച്ചീടുവാനപേക്ഷകൊ-
ണ്ടാലംബിച്ചിതു മത്സ്യവിഗ്രഹമിതുകാലം.
വേദങ്ങളപഹരിച്ചീടും ദാനവനെക്കൊ-
ന്നാദരാലതു ധാതാവിനു നൽകേണംതാനും,
മേലിലിങ്ങുലകിടമൊക്കവേ മുഴുകുമ്പോൾ
കീലാലനിധിയിൽ നീതാനകപ്പെട്ടും മുമ്പേ
ഔഷധീകുലാനാം ബീജങ്ങളൊക്കെയുമെട്ട-
ത്തീഷലെന്നിയേ കരതാരതിൽ ഗ്രഹിച്ചുടൻ
വാഴുകവേണമെന്നാലേഴാന്നാളുലകിട-
മാഴികൾ ചുഴന്നുഴന്നാഴേ പോയ്മുഴുകുമ്പോൾ
നീയതിൽ വലഞ്ഞുഴന്നീടുന്നോരളവു കാ-
ണായ്വരുമട്ടത്തൊരു തോണി വന്നുയരവേ.
അത്തോണിതന്നിൽ കരയേറുക ഭവാൻ മൂതി-
ന്നത്യരം സപ്തർഷികൾതമ്മോടുമെന്നാലപ്പോൾ
ചിത്തസംഭ്രമത്തോടുമബ്ധിയിൽ തിരകളി-
ച്ചെത്രയുമുഴന്നങ്ങോടിങ്ങോട്ടു നടക്കുമ്പോൾ
സത്വരം മുനികളാൽ പ്രേരിതനായുള്ള നീ
മൽധ്യാനം തുടങ്ങുമ്പോളന്തികേ വന്നീടുവൻ.

---

ജഗദ്രൂപം=വിശ്വരൂപം. പ്രളയാംബുധൗ=പ്രളയസമുദ്രത്തിൽ. കീലാലനിധി=സമുദ്രം. മൽധ്യാനം=മൽ+ധ്യാനം (എന്റെ ധ്യാനം).

മുമ്പിൽ വന്നടുത്തുകാണായ്‌വരുന്നളവെന്റെ
കൊമ്പോടു ചേർത്തു ബന്ധിച്ചീടുക തരണിയും
ഞാനതു വലിച്ചുകൊണ്ടങ്ങോടിങ്ങോട്ടു നട-
ന്നാനന്ദം വളർത്തുനിന്നീടുവൻ നിനക്കപ്പോൾ
മാനസേ വൈരാഗ്യവുമുണ്ടായ്‌വന്നീടുമെന്നെ
ധ്യാനിക്കകൊണ്ടു മനഃശ്ശുദ്ധിയുംതാനേവരും.
അക്കാലം തവ മനഃശ്ശുദ്ധി കണ്ടാത്മജ്ഞാന-
മുൾക്കാമ്പിലുപദേശം ചെയ്തുടനുണർത്തുവൻ.
ഭക്തിയുമാനന്ദസംസിദ്ധിയായെത്തും നിന-
ക്കത്യന്തം മേന്മേൽ നന്നായ്‌വരി'' കെന്നിത്യാദികൾ
മത്സ്യവിഗ്രഹൻ ഭക്തവത്സലനരുൾചെയ്തു
തത്സമുദ്രാന്തർഭാഗേ താന്മറഞ്ഞരുളിനാൻ.
പൃഥ്വീശൻ സത്യവ്രതൻതാനുമവ്വണ്ണംതന്നെ
വിത്തെല്ലാമെടുത്തുകൊണ്ടൊരുങ്ങിപ്പാർത്തീടിനാൻ,
സത്വരമരുൾചെയ്തവണ്ണമങ്ങേഴാം ദിന-
മബ്ധിയിൽ ത്രൈലോക്യവും മഗ്നമായ്‌വന്നു ബലാൽ.
ചിത്തത്തിൽ ജഗന്നാഥന്തന്നെയും ധ്യാനിച്ചുകൊ-
ണ്ടത്തലെന്നിയേ നീന്തും പൃഥ്വീശനതുകാലം
മുല്പാടങ്ങടുത്തുകാണായിതു തരണിയും
സപ്തർഷിപ്രവരരോടൊത്തതിൽ കരേറിനാൻ.
തോണിയിൽ കരയെങ്ങും കാണാതെ പലകാലം
താണുപോകാതെ മേന്മേലോളങ്ങൾ കളിക്കുമ്പോൾ
ദീനതയൊഴിഞ്ഞെഴും മാനസേ നാരായണ-
ധ്യാനമുൾച്ചേരും മുനിമാരുടെ നിയോഗത്താൽ
മാനവപ്രവരനും മീനവിഗ്രഹനായ
ദീനവത്സലന്തന്നെധ്യാനിച്ചു മേവീടുമ്പോൾ
വന്നുടൻ വൈസാരിണരൂപിയാം ഭഗവാനു-
മുന്നതമഹാശൃംഗം കാട്ടിനാനുയരവേ.
വന്ദിച്ചു നമസ്കരിച്ചുന്നതഭക്ത്യാ കൂപ്പി-
ച്ചെന്നടുത്തേററം പരാക്രമനാം നാഗത്തിനാൽ
തോണിയും ചേർത്തു ബന്ധിച്ചീടിനാൻ നൃപതിയും;
ആനന്ദാലയന്താനും മെല്ലവേ നടകൊണ്ടാൻ.
അക്കാലം സത്യവ്രതൻ തോണിയും വലിച്ചുകൊ-
ണ്ടുൾകൃപയോടുമെഴുന്നള്ളീടും ഭഗവാനെ
പ്രസ്തുതനാക്കീട്ടതി ഭക്ത്യാ കൂപ്പീടും വിധൗ
മത്സ്യമൂർത്തിയും ദയാവിധനായനുക്രമാൽ

---

തരണി = കടത്തുതോണി. മഗ്നം = മുഴുകിയതു്. മീനവിഗ്രഹൻ = മത്സ്യശരീരമുള്ളവൻ. വൈസാരിണം = മത്സ്യം. ആനന്ദാലയൻ = ആനന്ദം ഇരിപ്പിടമാക്കിയവൻ.

തത്ത്വജ്ഞാനവുമുപദേശിച്ചു വഴിപോലെ
തത്സ്വരൂപത്തിങ്കലാമ്മാറനുഗ്രഹിച്ചുടൻ
തത്ര ഭൂപനും മത്സ്യമൂർത്തിയുമായുണ്ടായോ-
രുത്തമസംവാദനിർബന്ധകാരണത്തിനാൽ
സത്തുക്കരം മാത്സ്യം പുരാണം ജഗൽപ്രസിദ്ധമാ-
യെത്രയും ഭക്ത്യാ പാഠംചെയ്യുന്നു നിരന്തരം.
തൽപ്രളയാന്തേ ഹയഗ്രീവനിഗ്രഹംചെയ്തു
ചില്ലുമാനാമ്നായങ്ങരം വീണ്ടുകൊണ്ടബ്ജോത്ഭവൻ
നിദ്രയെപ്പിരിഞ്ഞളവങ്ങുടൻ നൽകീടിനാൻ
വിദ്രുതം ഭക്ത്യാ കൂപ്പി സ്തുതിച്ചു വിരിഞ്ചനും
വന്ദിച്ചു നമസ്കരിച്ചീടിനോരളവനു-
നന്ദിച്ചു ജഗത്ത്രയകാരണനനുഗ്രഹാൽ
പിന്നെയും സൃഷ്ടി തുടങ്ങീടിനാൻ മുന്നേപ്പോലേ.
ഖിന്നതയൊഴിഞ്ഞഖിലേശ്വരപ്രസാദത്താൽ
മന്നവൻ സത്യവ്രതനിന്നിപ്പോരം വൈവസ്വത-
നെന്നു പേർ പൊങ്ങും മനുപ്രവരന്തന്നെ നൂനം.''
എന്നെല്ലാം പറഞ്ഞീടുമഷ്ടമസ്കന്ധം കൊണ്ടേ-
ന്നന്യനാദരാലടങ്ങീടിനാരം കിളിപ്പെണ്ണും.

ഇതി ശ്രീമഹാഭാഗവതേ
അഷ്ടമസ്കന്ധം സമാപ്തം

---

പ്രവരൻ=ശ്രേഷ്ഠൻ.

# നവമസ്കന്ധം

## ഇളാവൃത്തം

തത്തേ! വരികരികത്തിരുന്നോമലേ!
ചിത്തം തെളിഞ്ഞിനിയും പറഞ്ഞീടെടോ!
മുക്തിപ്രദം മുനിവൃന്ദനിഷേവിതം
ഭക്തിഗമ്യം പരമാനന്ദസാധനം
നിത്യമാനന്ദസിദ്ധം പരമാമൃതം
വക്ത്രം വിഷയമല്ലാതൊരവ്യക്തകം
ചിൽസ്വരൂപപ്രമാണം ഗുരുപ്രേരിതം
തത്ത്വമെൻ ചിത്തേ ദൃഢീകരിച്ചിന്നു ഞാൻ
ശുദ്ധാത്മനാ മതിസ്വസ്ഥനായേനിനി
മുക്തിയൊഴിഞ്ഞൊരു കാംക്ഷയുമില്ലെടോ!
നല്ലതെല്ലാർക്കും വരുത്തുവാനുള്ളതു
ചൊല്ലാമതിന്നിടയുള്ള കാലാന്തരാൽ.
നല്ലതേതെന്നറിവാനും പണി തുലോം
നല്ലവർ ചൊന്നതു നല്ലതെന്നാകയാൽ
നല്ലവണ്ണം കേട്ടുകൊൾവിനെല്ലാവരും.
ചൊല്ലുന്നിതു നവമംകൊണ്ടു കേവലം
ചൊല്ലെഴുമീശാനസൽക്കഥാനീതിക-
ളെല്ലാം പുനരതിലേഴാമതിന്നെഴും
വൈവസ്വതമനുവംശവിസ്താരങ്ങളും
ചൊൽവനവിടെ, ജഗന്മയനാകിയ
നാരായണനുടെ നാഭിസരോജത്തിൽ
ആരൂഢമോദേന വന്നുളനാകിയ
സാരസസംഭവൻതൻ മനസ്സിങ്കൽനി-
ന്നാറു തപോധനരുണ്ടായ്ച്ചമഞ്ഞതിൽ
മുന്നേവനായ മരീചിക്കു കശ്യപൻ
നന്ദനനായ്ച്ചമഞ്ഞാനവൻതന്നുടെ
വല്ലഭമാർ പതിമൂന്നുപേരായതിൽ
മല്ലവിലോചനയാകുമദിതിതാൻ
പെററുള്ളവരിൽ വിവസ്വാനു നന്ദനൻ
കുററമൊഴിഞ്ഞു വൈവസ്വതനെന്നു പേർ-
പെററ മനുപ്രവരോത്തമനെത്രയും

അവ്യക്തകം = സൂക്ഷ്മരൂപത്തെ പ്രാപിച്ചതു്. കാലാന്തരാൽ = ഇടനേരം കൊണ്ടു്. ഉളനാകിയ = ഉത്ഭവിച്ച.

ച്ചററമിയന്നു വേട്ടീടിനാൻ ശ്രദ്ധയെ.
ദമ്പതിമാരൊരുമിച്ചു സുഖിച്ചതി-
സമ്പ്രീതരായ് വസിച്ചീടിനാരന്വഹം.
സന്തതിയില്ലായ്കയാൽ പരിതാപവു-
മന്തർമ്മനസി വളന്നവനന്നുടൻ
പുത്രനുണ്ടാവതിനായ്ക്കൊണ്ടുതാൻ മുതി-
ന്നത്തമദേശികനെക്കൊണ്ടു സാദരം
മിത്രാവരുണന്മാരെ യജിപ്പിച്ചതി-
ഭക്ത്യാ മുദാ പരിവത്തിച്ചിരുന്നനാം
പുത്രിയെ പ്രാത്ഥിച്ചൊരിക്കൽ സമയഗേ
ശ്രദ്ധയും ഹോതാവിനോടാശ്രു ചൊല്ലിനാം
ഹോതാവതിന്നനുസാരിയായ് നില്ക്കയാൽ
ജാതയായുള്ളൊരു കന്യകാരത്നവും,
പേരവാംകങ്ങിളയെന്നായ്ച്ചമഞ്ഞതി-
പ്പാരിലീവണ്ണം ഭവിപ്പതിനെന്തൊരു
കാരണം പുത്രാർത്ഥമായ്ചെയ്ത കർമ്മവും
നേരേ വിപരീതമായതെന്തെന്നവൻ
ദേശികൻതന്നെത്തൊഴുതു ചോദിച്ചു ഭൂ-
മീശനും സൂക്ഷ്മം ഗ്രഹിച്ചു വസിഷ്ഠനും
പുംസ്ത്വം ഭഗവത്പ്രസാദേന ചേത്തുകൊ-
ണ്ടാസ്ഥയാ സൗഖ്യം വളത്തിരുന്നീടിനാൻ
സുദ്യുമ്നനെന്നു പേർപെററുകൊണ്ടാനുട-
നെത്രയുമിഷ്ടനായാൻ മനുവീരനും.
അന്നൊരുനാൾ മൃഗയാവിവശേന താൻ
ചെന്നു മഹാമേരുതന്നുടെ സന്നിധൗ
വിണ്ണോരുമ്മും, കുമാരൻ മഹാവനം
തന്നിലെങ്ങും തഥാ സഞ്ചരിക്കും വിധൗ
പിന്നെയും പെണ്ണായ്ച്ചമഞ്ഞേനിതെന്തു ഞാ-
നെന്നവനേററം പരവശപ്പെട്ടുടൻ
നിന്നുഴന്നാനതിനുണ്ടൊരു കാരണം.
മുന്നമൊരുദിനമീശ്വരീ ശങ്കരീ
പന്നഗഭൂഷണനോടൊരുമിച്ചുടൻ
നന്നായ് രതിക്രീഡയാ മരുവുംവിധൗ
ചെന്നാർ മുനികൾ മഹേശനെക്കാണ്മതി-
നന്നിലത്തസ്സമയം ഗ്രഹിയായ്കയാൽ
പെട്ടെന്നൃഷികളെക്കണ്ടു മഹേശ്വരി
ഇഷ്ടരതിഭംഗവും വന്നു സംഭ്രമാൽ

ച്ചററമിയന്നു = ഇഷ്ടമുണ്ടായി. (ച്ചററം, ചിററം = ഇഷ്ടം). ദേശികൻ = ഗുരു.
സമയഗേ = സമയം കഴിഞ്ഞപ്പോൾ. പുംസ്ത്വം = പുരുഷത്വം.

ലജ്ജയും പൂണ്ടുടുത്തീടിനാൾ വസ്ത്രവും.
നിർജ്ജരതാപസസമ്മാരത്തുകണ്ടുടൻ
പോയാർ ബദര്യാശ്രമത്തിനു സത്വരം;
ഭൂയഃ ശപിച്ചരുളീടിനാളീശ്വരീ.
ഇന്നുതൊട്ടിങ്ങിവിടത്തിൽ വരുന്നവർ
പെണ്ണായ് വരികയെന്നഞ്ജസാ കേവലം
തന്നുള്ളിലക്കഥതാനറിയാതെ പോയ്
ചെന്നുടൻ പെണ്ണായ്ച്ചമഞ്ഞു സുദ്യുമ്നനും
നിന്നുഴന്നേററം ജളത പിണഞ്ഞവൻ
അന്നു മടങ്ങി നടന്നുപോരും വിധൗ
മദ്ധ്യേ ബുധൻ കണ്ടു മുഗ്ദ്ധാംഗിതന്നില-
ങ്ങുൾത്തുന്ന രാഗം കലന്നു പരവശാൽ
ഭാര്യയായ്ക്കൊണ്ടാനവൾപെററവനന്നു
വീര്യനൃപനുളനായാൻ പുരൂരവാ;
സോമാന്വയത്തിങ്കലാദിരാജാവവൻ.
കാമിനിയായോരിളയുമനന്തരം
തൽക്കുലാചാര്യനായുള്ള വസിഷ്ഠനോ-
ടക്കഥയെല്ലാമറിയിച്ചു ഖിന്നയായ്
നില്ക്കുന്നളവിൽ മുഴുത്ത കൃപയോടും
ഉഗ്രനെ കൂപ്പിസ്തുതിച്ചു വസിഷ്ഠനും
സുദ്യുമ്നനാമിള പുംസ്ത്വമുപേക്ഷിച്ചു
ഭക്ത്യാ വണങ്ങി നില്ക്കുമ്പൊഴുതീശ്വരൻ-
തന്നുടെ കോപവും ദേവിതൻ ശാപവും
വന്നു സേവിക്കും വസിഷ്ഠാഭിലാഷവും
അന്യഥാത്വം വരായ്വാനുപായാത്ഥമാ-
യൊന്നരുൾചെയ്താനിതുകേൾ മഹാമതേ!
മാസങ്ങളൊരോന്നിടയിട്ടിടയിടെ
വാസമുണ്ടാം പുമാനായി നീയെങ്കിലോ
പോയാലുമെന്നയച്ചാനിന്ദുശേഖരൻ;
പോയാനിളയോടുകൂടെ വസിഷ്ഠനും.
നാഥനരുൾചെയ്തവണ്ണമനന്തരം
മാസമിടയിട്ടു പൂരുഷനായ്ച്ചിരം
അങ്ങനെ വാഴുന്ന കാലത്തവനുട-
നുൽക്കലനും ഗയനും വിമലനും
നന്ദനന്മാരുളരായാരിളനന്നു
നന്ദിച്ചിരുന്നു സുഖിച്ചിതു കേവലം.
മന്നവൻ വൈവസ്വതനും യമുനയിൽ
നിന്നു നൂററാണ്ടു തപസ്സു ചെയ്തീടിനാൻ.

ഭൂയഃ = വീണ്ടും. രാഗം = അനുരാഗം. അന്യഥാത്വം = മറിച്ചുള്ള അവസ്ഥ.

പന്നഗശായിനം ധ്യാനിച്ചു സന്തതിം
പിന്നെയും പ്രാൎത്ഥിച്ചു പുത്രകാമേഷ്ടിയും
നന്നായഴകോടു ചെയ്തിരിക്കുന്ന നാൾ
നന്ദനന്മാരുളരായിനാർ പത്തുപേർ
ഇക്ഷ്വാകുവും നൃഗൻ ശര്യാദി ദിഷ്ടനും
ധൃഷ്ടൻ കരൂഷകനും നരിഷ്യന്ദനും
നാഭാഗനും പൃഷദ്ധ്രൻ കവിയെന്നവർ
ശോഭയാ പത്തുപേർ വന്നുളരായതിൽ
എട്ടാമനായ പൃഷദ്ധ്രൻ ഗുരുവിന-
ങ്ങിഷ്ടമായ് വിദ്യ പഠിച്ചു തന്നന്തികേ
നിത്യമിരിക്കുന്നകാലമൊരുദിനം
തത്ര രാത്രൗ ഗുരുവിൻ പശുക്കൂട്ടത്തിൽ
പുക്കു വ്യാഘ്രം പിടിച്ചാൻ പശുവൊന്നിനെ;
വ്യഗ്രം കലന്നലറീ പശുവുന്തദാ-
ആൎത്തനാദം കേട്ടു രാത്രൗ പൃഷദ്ധ്രനും
ശീഘ്രം പുറപ്പെട്ടു വാളുമായ്ചെന്നുടൻ
വെട്ടിനാൻ ക്രൂരിരുട്ടത്തു ചെവിയററു
പെട്ടെന്നു ശാർദ്ദൂലവും പാഞ്ഞു പോയിനാൻ.
തല്ക്കരവാളുതേററു പശുക്കഴ-
ത്തും കാമ്പിൽ വ്യാഘ്രമെന്നോൎത്തു നൃപാത്മജൻ
പോന്നിങ്ങു വന്നു കിടന്നുറങ്ങീടിനാൻ.
ആമ്നായസാരാൎത്ഥമൂൎത്തി ദിവാകരൻ!
താനുദിക്കുമ്പൊഴുതങ്ങുചെന്നഞ്ജസാ
മാനവേന്ദ്രാത്മജനാഹന്ത! തന്നുടെ
വാളേററു തല്ക്കഴുത്തററു ധരണിയിൽ
ചീളേ മരിച്ചുകിടന്ന പശുവിനെ
കണ്ടു പരിതാപമോടു പൃഷദ്ധ്രന-
ങ്ങിണ്ടൽ മുഴുത്തു വിവശനായേററവും;
മന്ദനായ്നിന്നുഴന്നേററം നിരൂപിച്ചു
തന്നുള്ളിലാമ്മാറുറപ്പിച്ചു സാമ്പ്രതം
ബ്രഹ്മചര്യം ധരിച്ചീശ്വരോപാസനം
ധൎമ്മേണ ചെയ്തു പുരുഷാൎത്ഥവും മുദാ
സാധിച്ചുകൊണ്ടാൻ കവിയും വിരക്തനാ-
യാദൗ ഭഗവദുപാസനാശീലനായ്
കാരണനാകിയ നാരയണൻപദാം-
ഭോരുഹമവ്യയം ചേൎന്നുകൊണ്ടീടിനാൻ.
വീരരായുള്ള കരൂഷകന്മാരതി

---

പന്നഗശായിനം = മഹാവിഷ്ണുവിനെ. പുത്രകാമേഷ്ടി = പുത്രലബ്ധിക്കായി ചെയ്യുന്ന യാഗം. തത്ര രാത്രൗ = അവിടെ ഒരു രാത്രിയിൽ.

ശ്ശൂരരാം ബാഹ്ലജവീരരുലകതിൽ
കാത്രഷരായത്തു ധൃഷ്ടവംശത്തെയി-
പ്പാരതിൽ ധാർഷ്ടരെന്നുണ്ടു ചൊല്ലീടുന്നു.
മിക്കവാറും ബഹു ബ്രാഹ്മണർപോലവർ
ഉാക്കാമ്പിലാമ്മാററിക നൃഗനുടെ
പുത്രൻ സുമതി, പുനരവന്തന്നുടെ
പുത്രനായ് ഭൂത, ജ്യോതിർവസു, പ്രീതികൻ
തസ്യ കുമാരകനോഘവാനോഘവ-
ത്യാഖ്യയും കോം നരിഷ്യന്ദനും കേവലം
ചിത്രസേനാഖ്യനാം പുത്രനുണ്ടായഥ,
തത്ര ദക്ഷാദികളുണ്ടസംഖ്യാന്വയം
അഗ്നിവേശ്യായനമാകിയ ഭൂസുരേ-
ന്ദ്രാദ്യാന്വയമവസാനം പറയുന്നു.
ദിഷ്ടനു നന്ദനൻ നാഭാഗനെത്രയും
ഇഷ്ടനവന്നു ഭലന്ദന നന്ദനൻ
വത്സനവന്നു സുതൻ തതഃപ്രാംശുവും
തൽസുതനാകും പ്രമതേഃഖനിത്രനും
തൽസുതൻ ചാക്ഷുഷൻ പിന്നെ വിവിംശതി,
തൽസുതൻ രംഭൻ ഖനിനേത്രനും ക്രമാൽ
തൽസുതൻ, തൽസുതനല്ലോ കരന്ധമൻ
തൽസുതനായത്തു വീക്ഷിത്തുപോലുടൻ
തൽസുതനല്ലോ മരുത്തനവൻസുതൻ
എത്രയുമേററം പ്രസിദ്ധൻ ദമനഥ
തൽസുതൻ രാജ്യപ്രവദ്ധനനായത്തു
തൽസുതനല്ലോ സുധൃതിയാകുന്നവൻ
തൽസുതൻപോൽ നരാൽ കേവലൻ, ബന്ധുമാൻ
തൽസുതൻ വേഗവാനങ്ങവൻ തൽസുതൻ
ബന്ധുവവന്നു തൃണവിന്ദുനന്ദനൻ
ബന്ധുമാൻതന്നുടെ നാലാമനാമവൻ
മുമ്പിലലംബുസയെന്നു പേരായൊരു
ശംപാസമാംഗിയാമപ്സരഃസ്ത്രീമണി
വന്നുചേർന്നീടിനാളന്നവരംതന്നില-
ങ്ങന്യൂനരാഗം കലന്നു നരവരൻ
തന്നുടെ നന്ദനയായുളവായിത്തു
കന്യകയായോരിളിബിളയെന്നവരം;
പിന്നെ വിശാലാദി മൂന്നു സുതന്മാരു-
മുന്നതനാമവനുണ്ടായിതഞ്ജസാ.
എന്നതിൽ വിശ്രുവസ്സിന്നങ്ങിളിബിള-

ബാഹ്ലജവീരർ = ക്ഷത്രിയവീരർ. ശംപാസമാംഗി = മിന്നൽപ്രഭപോലെ ശോഭയുള്ള അംഗത്തോടുകൂടിയവരം.

തന്നിൽനിന്നങ്ങുളനായാൻ ധനേശനും
ചെമ്മേ വിശാലജമ്പോൽ ഹേമചന്ദ്രനാം.
നിർമ്മലൻ തൻമകൻ, ധൂമ്രാക്ഷനായതും
ധൂമ്രാക്ഷനം സഹദേവൻ കൃശാശ്വനും
സോമദത്താഖ്യൻ ക്രമേണ സുമതിയും
ഭൂമീപതേ! ജനമേജയന്താനമൂരം–
പ്രേമാൽ ക്രമാദ്ദിഷ്ടവംശസംഭൃതർകരം
ശര്യാതി മുന്നം സുകന്യകയെന്നു പേ–
രായ തന്മജയാ ചെന്നു വനാന്തരം
പുക്കുകൊണ്ടച്യവനാശ്രമം പ്രാപിച്ചു
നില്ക്കുന്നളവൊരു പുററിൻ പ്രശോഭകരം
ദൃഷ്ട്വാപി കണ്ടകാഗ്രേണ കുത്തുമ്പൊഴു–
തെട്ടാശകരം വിളങ്ങീടുമാറങ്ങതിൽ
നിന്നുളനായ മുനീന്ദ്രൻ ച്യവനനാ–
കുന്നതവന്നു കൊടുത്താൻ സുകന്യയെ.
തമ്മിലന്യോന്യാനുരാഗവശേന സൗ–
രമ്യാശയാ വസിച്ചീടിനാരന്വഹം.
അന്നു സൗന്ദര്യവും യൗവനപൂരവും
വന്നുകൂടുംവണ്ണം ദമ്പതിമാർകളെ
നന്നായനുഗ്രഹിച്ചശ്വിനീദേവകരം
പിന്നെയവരോടുകൂടവേ സാദരം
മന്നവൻ ശര്യാതി ദിഗ്വിജയംചെയ്തു–
നിന്നുകൊണ്ടിന്ദ്രനേയും ജയിച്ചഞ്ജസാ
ചെയ്തു യാഗത്തിങ്കലങ്ങു പോയ്ച്ചെന്നൊരു
കൈതവമെന്നിയേ നാസത്യന്മാരവർ
ചെമ്മേ മുതിന്ന യാഗഹവിർഭാഗവും
സമ്മതിച്ചും കൊടുത്തങ്ങെഴുന്നള്ളിനാർ.
നിത്യമുത്താനബർഹിസ്സുമാനത്തനും
തത്രൈവ ഭൂരിഷേണാഖ്യനമിങ്ങനെ
പൃഥ്വീതലത്തിലശ്ശര്യാതിജരുള–
രെത്രയും കീർത്തിചേർത്താരത്രിനന്ദനർ.
രേവതനന്ദനരന്നൊരു നൂറുപേ–
രാവിർഭവിച്ചാർ കകുത്മ്യാദി പുത്രന്മാർ
കേവലം പിന്നെയവന്നൊരു പുത്രിയും
രേവതിയെന്നുളവായാളവളുടെ
ഭർത്താവൊരുത്തൻ സദൃശനായുള്ളതാ–
രിത്രിലോകത്തിങ്കലെന്നുള്ളതഞ്ജസാ
പത്മോത്ഭവനോടു ചോദിപ്പതിന്നു തൻ–

---

കണ്ടകാഗ്രം = മുരംമുന. സൗരമ്യാശയാ = സന്തുഷ്ടമായമനസ്സോടേ.

പുത്രിയേയുംകൊണ്ടുചെന്നങ്ങു നിന്നവൻ
ചോദിച്ചറിഞ്ഞനേകങ്ങളാം ചതുര്യുഗം
മോദിച്ചു പാർത്തു ബലനു നൽകീടിനാൻ

## അംബരീഷചരിതം

പിന്നെ നാഭാഗനു നന്ദനനായുടൻ
ഉന്നതനായെഴുമംബഷ്നാം നൃപൻ
സപ്തദ്വീപാധിപനായി പ്രജകൾക്കു
കല്പകശാഖിവദ്രക്ഷിച്ചിരുന്നവൻ
നിത്യൻ ജഗല്പതി നാരായണൻ പദ-
ഭക്തി മുഴുത്തു രമിച്ചവൻ തന്നുടെ
ശുദ്ധഹൃദയഗതി കണ്ടു മാധവൻ
പ്രത്യക്ഷനായ് പ്രസാദിച്ചു നിരന്തരം
ചക്രം വിധേയമാക്കിക്കൊടുത്തീടിനാൻ
ഭക്തിയും മേന്മേൽ വളർന്നിതു ഭൂപനും
ഭക്തപ്രിയാനുഗ്രഹത്താലതിശയ-
മുജ്ജ്വലിച്ചീടിനാനപ്പൃഥിവീശനും
ഏകാദശീവ്രതം ദീക്ഷിച്ചു ഭക്തനായ്
ആരൂഢസിദ്ധ്യർത്ഥസാദ്ധ്യനായുള്ളവൻ
ലോകങ്ങളെല്ലാമടക്കി വാഴുന്നനാൾ
ആകുലനായ്ച്ചമഞ്ഞു പാകവൈരിയും.
ഇന്ദ്രപദം മമ താനടക്കീടുവാൻ
ഇന്നവൻ ശക്തനെന്നോർത്തമരേന്ദ്രനും
ഖിന്നനായംബർഷ ഭൂപതിതൻ വ്രത-
ത്തിന്നു ഭംഗംവരുത്തീടുവാനെന്തൊന്നു
നല്ലതെന്നുള്ളതെന്നോർത്തു തന്നുള്ളില്ല-
ള്ളല്ലൽ ദുർവാസാവിനോടു ചൊല്ലീടിനാൻ:
“നിത്യം മമൈന്ദ്രം പദമടക്കീടുവാൻ
അത്ര നരവരനംബർഷനാമവൻ
വൃത്ത്യാ തുടങ്ങുന്നതെന്നാലിതിന്നൊരു
വിഘ്നംവരുത്തുവാനിന്നെനിക്കാരൊരു
മിത്രം ഭവാനൊഴിഞ്ഞെന്നിരന്നീടിനാൻ.
എത്രയും ചിത്തകാരുണ്യമുണ്ടാകണം
തൽപ്രഭാവത്താ”ലിതെന്നു നമസ്കരി-
ച്ചപ്പുരുഹൂതസ്യ വാക്കുകൾ കേട്ടുടൻ
ഭക്തപ്രിയപ്രസാദാതിശയത്വമ-
ങ്ങുൾക്കാമ്പിലോർത്തറിയാതെ മുനീന്ദ്രനും

---

പുരുഹൂതസ്യ = ദേവേന്ദ്രന്റെ. ഭക്തപ്രിയപ്രസാദാതിശയത്വം = ഭക്തന്മാരോടുള്ള പ്രിയത്താൽ കാട്ടുന്ന അതിരററ പ്രസാദം.

വിദ്രുതം ചൊന്നാനവനിസുരേശ്വര-
തദ്വ്രതഭംഗം വരുത്തുവനാശു ഞാൻ
നിശ്ചയമേതും വിഷാദിയായ്കെന്നുട-
നാശ്വസിപ്പിച്ചമരേന്ദ്രനെസ്സാദരം
നന്നായനുസരിപ്പിച്ചവനീശ്വരൻ-
തന്നുടെ മുമ്പിലാമ്മാറെഴുന്നള്ളിനാൻ.
മുന്നം മഹേശ്വരൻതൻ പ്രസാദത്തിനാൽ
ഉന്നതനാം മുനിക്കുണ്ടൊരനുഗ്രഹം
വല്ലവരോടും പിണങ്ങിനിന്നാലവ-
ർക്കുള്ള തപോബലം പാതിയിങ്ങായ്വരും
കില്ലില്ലതിനെന്നതോർത്തു മേദിനീ-
വല്ലഭൻമുമ്പിലാമ്മാറു ചെല്ലും വിധൗ
ദ്വാദശീപാരണ ചെയ്വാൻ ഭഗവാങ്കൽ
പൂജാവിധി വഴിയേ നരേന്ദ്രോത്തമൻ
താനൊരുമിച്ചുളവങ്ങെഴുന്നള്ളിയ
മീനധ്വജാന്തകാംശോൽഭൂതനെ ദ്രുതം
കണ്ടെതിരേററു വന്ദിച്ചുടനേ കൂട്ടി-
ക്കൊണ്ടിങ്ങു പോന്നിരുത്തി ക്ഷണിച്ചീടിനാൻ:
"നീരാടി വേണ്ടും നിയമങ്ങളും മുടി-
ച്ചാത്രുദ്ധമോദാലെഴുന്നള്ളുക ഭവാൻ
തൽപൂജയും കഴിച്ചർപ്പിച്ചമൃതവും
തൃപ്തിവരുമാറശിച്ചുവേണം മമ
ഭുക്തി, തദ്ദ്വാദശി പോസ്സുഴിയുംമുമ്പെ"-
ന്നിത്യാദി ഭൂപതീന്ദ്രോക്തികൾ കേട്ടുടൻ
ബദ്ധമോദാലനുവാദവും ചെയ്തു താൻ
മിത്രാത്മജയിൽ നീരാടുവാനായ് മുദാ
ഗത്വാ പിതൃദ്വാദശി കഴിവോളവും
നിത്യകർമ്മങ്ങളും ചെയ്തിരുന്നീടിനാൻ.
വൈകിയവാറേ നരേന്ദ്രൻ സുരമുഖ-
മാകിയ ദേവനെഗ്ഗവ്യങ്ങൾകൊണ്ടുടൻ
പൂജിച്ചു തൽശേഷസാധനം പാരണാ-
വ്യാജം ത്യജിച്ചു ചെയ്താഹന്ത മേവിനാൻ.
അപ്പൊഴുതപ്പരമാർത്ഥംഗ്രഹിച്ചിത-
ങ്ങുൾപ്രകോപം കലർന്നിങ്ങെഴുന്നള്ളിനാൻ.
മാമുനീന്ദ്രനെഴുന്നള്ളിയപോതില-
ത്യാനന്ദശാലി നരേന്ദ്രൻ തൊഴുതുടൻ

---

കില്ല് = സംശയം. മേദിനീവല്ലഭൻ = രാജാവ്. മീനധ്വജാന്തകാംശോൽഭൂതൻ = ദുർവ്വാസാവ്. ഭുക്തി = ഭക്ഷണം. മിത്രാത്മജാ = സൂര്യപുത്രിയായ കാളിന്ദി. വൈകിയവാറേ = വൈകിയ നേരത്ത്. ഗവ്യം = പൂജാസാധനങ്ങൾ.

ചൊന്നാൻ ''മമ വ്രതഭംഗം വരികില്ല-
മിന്നു തിരുവുള്ളമുണ്ടാകവേണമേ!
വൈകാതെ പൂജ പരിഗ്രഹിക്കേണ''മെ-
ന്നാകാംക്ഷയാ നൃപന്താനിരക്കം വിധൗ,
''നമ്മെ ക്ഷണിച്ചു വൃഥാ ഫലമാക്കി നീ
ചെമ്മേ ഭുജിച്ചുകൊണ്ടുച്ഛ്രിഷ്ടമോ മമ
ഭുക്തികൾ ധിക്കരിച്ചിക്രിയ ചെയ്കതി-
ങ്ങൊക്കെ ക്ഷമിപ്പതിന്നാവതല്ലൊട്ടയാൽ
തവദ്വ്രതശക്തിയെല്ലാം ക്ഷയിപ്പിപ്പനെ-
ന്നൂറ്റത്താരിലേറിന കോപേന സത്വരം
തജ്ജടയൊന്നു പിടിച്ചു പറിച്ചെറി-
ഞ്ഞുജ്വലിച്ചങ്ങതിങ്കേന്നൊരു കൃത്യയും.
വട്ടം തിരിഞ്ഞുഴന്നഗ്നികീലാസമം
പെട്ടെന്നു ഭൂപനെ നോക്കിയടുക്കുമ്പോൾ
വിഷ്ണുചക്രത്തെ സ്മരിച്ചവനീശ്വരൻ
കൃഷ്ണകൃഷ്ണേതി ജപിച്ചളവഞ്ജസാ
മദ്ധ്യേ ലലാടദേശത്തിങ്കൽനിന്നുട-
നത്യരം വിഷ്ണുചക്രം പുറപ്പെട്ടഥ
കൃത്യതൻ കണ്ഠംമുറിച്ചുകളഞ്ഞതി-
വിദ്രുതം മാമുനിയോടടുക്കും വിധൗ
പേടിച്ചു പാരം പരിഭ്രമത്തോടുടൻ
ഓടിത്തുടങ്ങിനാനാശു ശിവാംശജൻ;
കൂടത്തുടൻതുടർന്നു വിഷ്ണുചക്രവും.
ഓടിത്തളൎന്നു മഹാമുനിയന്തദാ
പാകാരിതന്നുടെ മുമ്പിലാമ്മാറുചെ-
ന്നാകുലമെല്ലാമവനോടു ചൊല്ലിനാൻ.
തൽക്കഥയൊക്കെ നിശമ്യ നാരായണ-
ചക്രഭയം തീൎത്തു രക്ഷിച്ചു കൊള്ളുവാൻ
ശക്തിയില്ലേതുമിനിക്കതോൎത്തിങ്ങിനി
നില്ക്കിലേററം ഭവാനുണ്ടുബാധം ദൃഢം.
വൃത്രാരിതൻ വചനങ്ങളിത്ഥം പരി-
ശ്രുത്വാപി മൃത്യുഞ്ജയാംശസമുത്ഭവൻ,
സത്വരമങ്ങുഴറിത്തിരിച്ചീടിനാൻ
വിദ്രുതം കൂടെയടുത്തിതു ചക്രവും.
ആത്രേയനാശു സുസംഭ്രമസംയുതം
ആസ്ഥയാ ചെന്നു വിസപ്രസൂനാസ്ഥിതം
നേത്രേന്ദ്രിയാൎത്ഥനായശ്വത്ഥപത്രവൽ

---

കൃത്യ=മാരണദേവത. അഗ്നികീലാസമം=തീജ്ജ്വാലയ്ക്കു തുല്യം. ലലാടദേശം=നെററിത്തടം. അശ്വത്ഥപത്രവൽ=അരയാലിലപോലെ.

ഗാത്രഹൃദയനായ് വന്ദിച്ചു ചൊല്ലിനാൻ:
''കാൺക ദുരിതമഹോ! മമ പത്മജ!
ഞാൻ കാണ്മതിന്നു പോയ് ചെന്നേനയോദ്ധ്യയിൽ
വാഴുന്നരവരനംബരീഷനപ്പൊഴു-
താഴിയമാനസഭക്ത്യാ തൊഴുതുടൻ
ദ്വാദശിക്കെന്നെ ക്ഷണിച്ചാൻ കുളിച്ചു ഞാൻ
ആദരാൽ നിത്യകർമ്മങ്ങളും ചെയ്തുടൻ
ചെന്നീടുവാൻ കുറഞ്ഞൊന്നു വൈകീടിനേ-
നന്നവനങ്ങുടൻ പാരണയും ചെയ്താൻ.
പിന്നെ ഞാൻ ചെന്നളവുണ്ടായവസ്ഥകൾ
എന്നുള്ളിലാമ്മാററിഞ്ഞവനീശ്വരൻ
തന്നോടു ചെററുകോപം വളർന്നഞ്ജസാ
ചൊന്ന വചനങ്ങൾ കേട്ടു ധിക്കാരവും
തന്നുള്ളിലുൾക്കലെന്നേറെക്കുപിതനായ്
നിന്നളവംബരീഷനാമവന്തന്നുടെ
നെററിത്തടത്തിങ്കൽനിന്നു പുറപ്പെട്ടു
തെറെറന്നടുത്തു തൃച്ചക്രവുമിങ്ങനെ
വേഗാലെരിഞ്ഞടുത്തീടും സുദർശന-
വേഗഗതി കണ്ടു ഭീതി കലന്നഹോ!
പാരം ഭയപ്പെട്ടു വാങ്ങിനിന്നീടിനേൻ;
നേരേ തുടർന്നടുത്തു വിഷ്ണുചക്രവും.
മേദിനീചക്രം മുഴവനുഴന്നു ഞാൻ
ആധി കലന്നു പാഞ്ഞാവതില്ലായ്കയാൽ
ചെന്നു പുരന്ദരനോടു വൃത്താന്തങ്ങ-
ളൊന്നൊഴിയാതെ പറഞ്ഞു നിന്നീടിനേൻ.
വന്നടുത്തു ദഹിച്ചീടുവാൻ ചക്രവും.
എന്നതു കണ്ടു പുരന്ദരൻ ചൊല്ലിനാൻ
നിന്നിനിക്കാലമിവിടെക്കളയാതെ
ചെന്നരവിന്ദജനോടു ചൊല്ലീടുവാൻ.
തന്നുള്ളിലും ഭയം ചേർന്നമരേന്ദ്രനി-
ച്ചൊന്നതുകേട്ടറിഞ്ഞിങ്ങു പോന്നീടിനേൻ.''
പെട്ടെന്നിവണ്ണം വിറച്ചങ്ങിടമിടർ
പൊട്ടിയ വാചാ തൊഴുതു തൊഴുതുടൻ
ദൃഷ്ട്വാ പരിഭ്രമിക്കുന്നവനോടക-
പ്പെട്ട പരവശമെല്ലാമറിഞ്ഞുടൻ
പത്മോത്ഭവനും ചിരിച്ചരുളിച്ചെയ്താ-
''നിപ്പേടി പോക്കുവാനാളല്ല ഞാനെടോ!
വിശ്വംഭരാനുഗ്രഹമൊഴിഞ്ഞേതുമേ

ഇടമിടർ പൊട്ടിയ വാചാ=ഇടയിൽ ഗദ്ഗദവചനങ്ങളാൽ.

വിശ്വസൃക്കാമിനിക്കില്ലൊരന്യാശ്രയം;
ശശ്വൽപരബ്രഹ്മമൂർത്തി സനാതനൻ
വിശ്വംഭരൻ പരിപാലിക്കുമൊക്കെയും.
പൊയ്ക്കൊൾകവേണം ഭവാനിങ്ങുനിന്നിടർ
തീക്കാമതെന്നു നിനച്ചു വൈകിക്കേണ്ട;
തീക്കണ്ണരോടു പറക പക്ഷേ പുന-
രായ്ക്കൊൾക ശേഷമരുൾചെയ്തവണ്ണമേ.''
വാക്കുകളിത്ഥം വിധിവദനാൽ കൃത
കേൾക്കായവളവിൽ മുതിർന്ന സുദർശന-
ഭീത്യാ മുനീന്ദ്രനും പാഞ്ഞു തുടങ്ങിനാ-
നാർത്തി മുഴുത്തു കൈലാസശൈലത്തോളം
പോയ്ച്ചെന്നു ഗോപുരവും കടന്നങ്ങു സ-
ർവ്വാശ്ചര്യമോഹനമായ ദിവ്യസ്ഥലേ
ഭൂതസമുദയമദ്ധ്യേ ഗുഹഗണേ-
ശാദികളോടു സുഖേന മഹേശ്വരൻ
പാർവ്വതിയാലനുകൂലപ്രസംഗിയായ്
മേവും വിധൗ തിരുമുമ്പിലാമ്മാറുടൻ
ചെന്നു തൊഴുതു നമസ്കരിച്ചന്തികേ
നിന്നു തുലോം ഭ്രമിച്ചമ്പരന്നൊക്കവേ
നീളെച്ചുഴന്നു നോക്കിത്തുലോമന്തികേ
കാളിനിന്നാശു ചൊല്ലീടിനാനീശ്വരം:
''കേളിതു കാണൊരു ചക്രം നരവരൻ
നാളീകബാന്ധവവംശസമുത്ഭവൻ
കേളിയേറീടുമംബരീഷനയച്ചെന്നെ
നീളെയോട്ടിക്കൊണ്ടു പാഞ്ഞുനടക്കുന്നു.
ഞാനെന്തു വേണ്ടതിതിനെന്നരുൾചെയ്ക
ദീനാനുകമ്പിനേ! നിത്യം നമോസ്തു തേ!''
ഏവം ജളത പിണഞ്ഞു മഹാമുനി
ദേവദേവൻതിരുമുമ്പിൽ വന്നിങ്ങനെ
കേവലം നിന്നുണർത്തിച്ചതു കേട്ടുടൻ
''ഏവം ഭവിപ്പതിനെന്തൊരു കാരണം
നേരേ പറ''കെന്നരുൾചെയ്തതു കേട്ടു
മാരാരിയോടു തൊഴുതു ചൊല്ലീടിനാൻ:
''ദേവദേവേശ! പുരഹര! ശങ്കര!
പാർവ്വതീവല്ലഭ! പാഹി നമോസ്തു തേ.
ഇന്ദ്രപദമടക്കീടുവാനായ് ധര-
ണീന്ദ്രനാമംബരീഷനേകാദശീവ്രതം

---

വിധിവദനാൽകൃതം = ബ്രഹ്മാവിനാൽ പറയപ്പെട്ടതു്. നാളീകബാന്ധവവംശസമുത്ഭവൻ = സൂര്യവംശത്തിൽ പിറന്നവൻ.

ചെമ്മേ തുടങ്ങിന നേരത്തറിഞ്ഞുടൻ
ദുർമ്മനസാ വന്നു നമ്മോടതിന്ദ്രനം
ചൊന്നാനതാവശ്യമില്ലെന്നു ചൊല്ലുവാൻ
ചെന്നേനഹോ! നരേന്ദ്രാലയം തന്നിൽ ഞാൻ
മന്നവനപ്പൊഴുതെന്നെ ക്ഷണിക്കയാൽ
അന്നോദനത്തിനു ഞാൻ തുടങ്ങും വിധൗ
മദ്ധ്യേ ലലാടദേശാന്തരാൽനിന്നയോ-
ദ്ധ്യാധിപന്റെ ജനാർദ്ദനൻതന്നുടെ
ചക്രം ജ്വലിച്ചുയരുന്നതു കണ്ടു ഞാൻ
ഉൾക്കാമ്പിലെത്രയും ഭീതിപൂണ്ടെങ്ങുമേ
നില്ക്കരുതാഞ്ഞവനിസ്ഥലത്തിങ്കല-
ങ്ങൊക്കെയെല്ലാടവുമോടിയോടി ദ്രുതം
ദേവേന്ദ്രനോടു നിനക്കുവേണ്ടിച്ചെന്നു
കേവലമിങ്ങനെയായ്ച്ചമഞ്ഞോരഴൽ
പോവതിന്നായ് ശ്രമിക്കെന്നു ചൊല്ലീടിനേൻ.
ആവതില്ലിങ്ങെനിക്കെന്നവനാട്ടിനാൻ
വേധാവിനും കഴിവില്ലെന്നു കേട്ടു സ-
ർവ്വാധാരഭൂതനായുള്ള ഭവാനുടെ
പാദാരവിന്ദം ശരണമെന്നോർത്തു കൊ-
ണ്ടാദിനാഥപ്രഭോ! വന്നേനിവിടെ ഞാൻ;
പാലയ പാലയ മാമിനി നിത്യ '' മി-
ത്യാലപ്യവാണികൾ തസ്യാംശസംഭവൻ
ചൊന്നതു കേട്ടു പരമാത്മമൊക്കവേ
തന്നുടെയുള്ളിലറിഞ്ഞു മഹേശ്വരൻ
കുന്നിൻമകൾമുലക്കുന്നു തടവിക്കൊ-
ണ്ടനന്യചിന്താവശനായരുൾചെയ്താൻ:
''നിന്നുടെ ദുഃഖംകൊണ്ടു ചെന്നേററു വ-
ന്നെന്നോടു ''മാം പരിപാഹീ'' തി ചൊല്ലിയാൽ
നിത്യമഴകോടു രക്ഷിച്ചരുളുന്ന
സത്യസ്വരൂപി സനാതനന്തന്നുടെ
ചിത്തകോപത്തെയും ചക്രത്തെയുമെനി-
ക്കുൾത്താരിലോർത്താലടക്കാവതല്ലെടോ!
ചെന്നങ്ങു പാലാഴിപുക്കഖിലേശ്വരൻ-
തന്നോടു ചൊൽകയല്ലാതെ മറേറതുമേ
നമ്മാലിതിനു കഴിവില്ല''യെന്നങ്ങു
ചെമ്മേ മഹേശ്വരന്താനരുൾചെയ്തപ്പോൾ
ചെന്നു പാലാഴിപുക്കംബുജനേത്രനെ

---

മദ്ധ്യേ ലലാടദേശാന്തരാൽ = നെററിത്തടത്തിൻെറ മദ്ധ്യഭാഗത്തുനിന്നു്.
വേധാവു് = ബ്രഹ്മാവു്. ആലപ്യ = ആലപിച്ചിട്ടു്.

വന്ദിച്ചുണർത്തിച്ചഖിലേശ്വരൻ പരൻ
പന്നഗശായി താനെന്തതെന്നാമുഹ-
രന്നേരമുണ്ടായവസ്ഥകളൊക്കവേ
മന്ദേതരമുണർത്തിച്ചാനതൊക്കെയും
ഇന്ദിരാവല്ലഭൻ കേട്ടരുളിച്ചെയ്താൻ:
"നന്നുതന്നെന്നോടിതെല്ലാം പറഞ്ഞു നീ
നിന്നാലെനിക്കിതിന്നാവതില്ലേതുമേ
ചൊന്നാലുമംബരീഷനോടുതന്നേ ഭവാൻ
ചെന്നാലുമങ്ങവനല്ലാതെ മററിതു
നീക്കാവതിന്നൊരു ഭൂതരുമില്ലതു-
ണ്ടാക്കിയവനഴിപ്പാനുമെന്നുണ്ടല്ലോ;
പൊയ്ക്കൊൾകവേണ" മെന്നെല്ലാമരുൾചെയ്തു
സാക്ഷാൽ മുകുന്ദനുറക്കം തുടങ്ങിനാൻ.
പോയങ്ങു ചെന്നു ദുർവ്വാസാവുമംബരീഷ-
നായ മഹീപതിയോടരുളിച്ചെയ്താൻ:
"ഭൂപാലവംശശിഖാമണേ! മല്പരി-
താപമൊഴിച്ചെന്നെ രക്ഷിച്ചുകൊൾകെടോ!
ഞാനറിയാതെ ഭവാനൊടു ചെയ്തതു
മാനസേ നീതാൻ ക്ഷമിച്ചരുളേണമേ
സാധുക്കൾ നിത്യമഹിംസകന്മാരല്ലോ
ബാധ നിനക്കിനിയേതുമുണ്ടായ്‌വരാ.
ദേവേന്ദ്രനൈന്ദ്രംപദമടക്കം ഭവാ-
നീവണ്ണമേകാദശി തുടങ്ങീടുകിൽ
കാലേ ഭവാനതു നീക്കേണമെന്നുട-
നാലസ്യഭാവമോടാശു ചൊല്ലീടിനാൻ.
ഞാനവനിൽക്കൃപപൂണ്ടതു ചെയ്തതെ-
ന്മാനസേ ഭോഷത്വമത്രേ നിനച്ചതും
നിന്നുള്ളിലില്ലതെന്നിന്നറിഞ്ഞീടിനേൻ
എന്നെ രക്ഷിപ്പാൻ മതിയിന്നു നീ തന്നെ;
വൈകാതെ ചക്രമടക്കുക നീ മമ
വൈകാര്യഭീതിയടക്കുക ഭൂപതേ!"
കേവലമേവം പലവിധം ചൊല്ലിയും
ഭാവേ പരിഭ്രമം തേടിയും മാമുനി
നിന്നതുകണ്ടകമേ ബഹുദേവ്യ പൂ-
ണ്ടുന്നതനായനാഭാഗതനയനും
ചൊന്നാ "നപരനായുള്ളടിയനെയും
എന്നല്ലിതെന്നുടെ സർവവസ്തുക്കളും

ഐന്ദ്രംപദം = ഇന്ദ്രപദവി. വൈകാര്യഭീതി = വിഭ്രമിപ്പിക്കുന്ന ഭയം.
ഭാവേ = ഭാവത്തിൽ. ബഹുദേവ്യപൂണ്ട് = വളരെയേറെ കാരുണ്യത്തോടുകൂടി.

ചന്ദ്രചൂഡാംശകനായ ഭവാനെയും
ഇന്ദ്രനെത്തന്നെയും ത്രൈലോക്യമൊക്കെയും
തന്നുടെ മായയാ സത്ത്വവും താനായി
നിന്നു സദാ പരിപാലനം ചെയ്‌വവൻ
നാരായണൻ, പരിപാലയ ദൈവമേ!
കാരണപൂരുഷ! കാമദാനപ്രഭോ!
രാമ! രമാരമണ! ത്രിലോകീപതേ!
ശ്രീമഹാവിഷ്ണോ! നമസ്തേ നമോസ്തു തേ.
നിന്നുടെ സർവ്വായുധങ്ങളാകുന്നതും
ഇന്ദ്രാദി ലോകപാലന്മാർ നിരന്തരം.
എന്നാലതിൽവച്ചു തൃച്ചക്രമാകുന്ന–
തിന്നതെന്നിങ്ങറിഞ്ഞീലെന്നിരിക്കിലും,
എന്നെക്കുറിച്ചു തിരുവുള്ളമുണ്ടാകിൽ
എന്നിലാമ്മാറങ്ങടങ്ങി നില്ക്കേണമേ
മുന്നേക്കണക്കേ നമസ്തേ നമോസ്തുതേ.''
മന്നവനിത്ഥം വണങ്ങി സ്തുതിക്കുമ്പോൾ
വന്നിങ്ങവനുടെ നെറ്റിത്തടംതന്നിൽ
തന്നെ ലയിച്ചിതാഹന്ത തൃച്ചക്രവും
ഖിന്നത തീർന്നിങ്ങു നിന്ന മുനീന്ദ്രനെ–
ച്ചെന്നു നമസ്കരിച്ചാൻ നരപാലനും
സൽക്കാരപൂർവ്വേണ നിന്ന നൃപതിയിൽ
ഉൾക്കാമ്പിലാനന്ദമുൾക്കൊണ്ടു മാമുനി–
മുഖ്യനതെല്ലാം പരിഗ്രഹിച്ചേറ്റവും
വിഖ്യാതനായ്‌വരികെന്നുടനാശിയും
ചെയ്തു യഥാകാമമങ്ങെഴുന്നള്ളിനാൻ
കൈതവമെന്നിയേ ശ്രീദുർവ്വാസാവുതാൻ.
ഇത്യേവമംബരീഷോപാഖ്യാനമെത്രയും
ഭക്ത്യാ പഠിക്കയും ചൊല്ലിലും കേൾക്കിലും
ഭക്തപ്രിയപ്രസാദത്താലനുക്ഷണം
ഭക്തിയും മുക്തിയും സിദ്ധിക്കുമേവനും.
വിഷ്ണുഭഗവാൻ വിരിഞ്ചാദിവന്ദിതൻ
കൃഷ്ണനെ ധ്യാനിച്ചുകൊൾവിനെല്ലാവരും.
നല്ലതത്തുകൊണ്ടൊഴിഞ്ഞു മറ്റൊന്നിനാൽ
ഇല്ല വരുത്താവതാക്കുമൊരിക്കലും
നല്ലവണ്ണം വരുത്തേണമേ ദൈവമേ!
വല്ലായ്മയെല്ലാം ക്ഷമിച്ചരുളേണമേ!
തുല്യതരമാത്മഭിന്നഗ്രഹങ്ങളും
ഉള്ളിലൊരുമിച്ചുനിന്നു തോന്നേണമേ!

---

ആശി = ആശിസ്സ്

## സൂര്യവംശരാജോൽപത്തി

ചൊല്ലാം വിരൂപനും കേതുമാൻ ശംഭുവും
ചൊല്ലേറുമംബരീഷനന്ദനന്മാരവർ
മൂവരതിൽ പൃഷതാശ്വൻ വിരൂപജ-
നാകുമവന്നു രഥീതരൻ നന്ദനൻ.
അങ്ങനെയുള്ള രഥീതരഭാര്യയിൽ
അംഗിരോൽഭൂതരായുള്ള തനയന്മാർ
പൊങ്ങും പുകഴാം തങ്ങും വിപ്രരാമവരുടെ
നങ്ങനെ നാഭാഗവംശമാകുന്നതേ.
ഇക്ഷ്വാകുവാമ്മനുപുത്രരിൽ മുമ്പതി-
ലിക്ഷിതിയിങ്കലയോദ്ധ്യാധിപൻ നൃപൻ
തൽസുതന്മാരതിൽ നൂറുപേരുള്ളതിൽ
ഉത്തമനായ വികുക്ഷിതാനഗ്രജൻ;
പിന്നെ നിമിയുമവനനുജാതനാ-
യുന്നതനായൊരു ദണ്ഡനുമിങ്ങനെ.
മൂവരധികന്മാരായ് ചമഞ്ഞോരതിൽ
പൂർവ്വജനായ വികുക്ഷി വാണാൻ ചിരം
അക്കാലമങ്ങു ദേവാസുരായോധനേ
മിക്കതും ദേവകൾ തോററുപോയാർ തുലോം;
അന്നതു ദേവകളങ്ങറിയിച്ചുടൻ
ദണ്ഡനെക്കൂടവേ കൊണ്ടുപോയീടിനാർ.
ദണ്ഡനോടേററു മരിച്ചാരസുരകൾ
ദണ്ഡേന ശേഷമധോലോകവും പുക്കാർ.
അന്നസുരന്മാരെ വെന്നു സുരാലയം
നന്നായധീനമാക്കിക്കൊടുത്താൻ ചിരം
പിന്നെ നിമിതാൻ വസിഷ്ഠശാപത്തിനാൽ
തന്നുടെ ദേഹമുപേക്ഷിച്ചിരുന്നനാൾ
സർവ്വശരീരികൾ നേത്രങ്ങൾതോറു മ-
ങ്ങുവ്രാധീശൻ വസിച്ചുകൊണ്ടാനല്ലോ.
പിന്നെ വികുക്ഷിതനയൻ ശശാദനാ-
കുന്നതവനുടെ പുത്രൻ പുരഞ്ജയൻ
പിന്നെയവനു കകുസ്ഥനെന്നും ചൊല്ലും
മന്നവൻതന്നുടെ പുത്രനനേനസ്സ്
പുത്രനവന്നു പൃഥുലാശ്വനാമവൻ
പുത്രനനാഭിധമാകും പ്രസേനജിൽ
പുത്രനവന്നു യുവനാശ്വനെന്നവൻ.
അന്നു യുവനാശ്വനാഹന്ത! കേവലം
നന്ദനന്മാരുളവാകായ്കയാലവൻ

---

ദേവാസുരായോധനം=ദേവാസുരയുദ്ധം. പൂർവജൻ=ജ്യേഷ്ഠൻ

തന്നുടെ ഭാര്യയോടൊന്നിച്ചു കാനനം-
തന്നിലാമ്മാറു തപസ്സുചെയ്യുന്നനാം
സന്തതിയങ്ങവനുണ്ടാവതിനുടൻ
അന്തരമെന്നിയങ്ങൈന്ദ്രമാമിഷ്ടിയും
സന്തോഷമുൾക്കൊണ്ടു ചെയ്തിതൃഷികുലം
അന്തരാ ദാഹമുൾക്കൊണ്ടു ഭൂപാലനും
അന്തർവിവേകവും കൂടാതെ കണ്ടുടൻ
ചെന്നു ജപശുദ്ധമാമുദകത്തെയും
അന്യൂനവേഗാലെടുത്തു നുകർന്നുടൻ
അന്നവൻതന്നുദരസ്ഥലേ ഗർഭവും
നിന്നുളനായിതു മന്നവനുംതദാ.
ദക്ഷിണപാർശ്വമമ്പോടു ഭേദിച്ചുടൻ
ദക്ഷനായ്‌വന്നു ജനിച്ചവൻതന്നുടെ
ലക്ഷണം കാൺകകൊണ്ടന്നൃഷിവർഗ്ഗവും
മാന്ധാതാവെന്നുടനിട്ടിതു നാമവും
മാന്ധാതൃനന്ദനനായ്‌ പുരുകുത്സനും
ശാന്തനാമംബരീഷൻതാൻ മുചുകുന്ദനും
മൂവർ തനയരുമമ്പതുപേരഥ
കേവലം കന്യകമാരുമുണ്ടായ്‌വന്നു.
എന്നതിൽക്കന്യകമാരവർ സൗരഭി-
തന്നുടെ ഭാര്യമാരായതവരല്ലോ;
മന്നവനായ്‌ച്ചമഞ്ഞാൻ പുരുകുത്സനും
മന്നവനായ്‌വാണാനംബരീഷന്താനും.
ദേവാസുരയുദ്ധത്തിങ്കലമരകൾ
ദേവാരികളോടു തോററു ചമകയാൽ
ദേവകൾക്കായ്‌മുചുകുന്ദനും ചെന്നുടൻ
കേവലം ദാനവന്മാരെജ്ജയിക്കയാൽ
ദേവകുലാനുഗ്രഹേണ നരവരൻ
ദേവകീപുത്രനെക്കാണ്മോളവും മുദാ
നിദ്രയെപ്പൂണ്ടു കിടന്നാനനുദിനം
എത്രയുമുത്തമനാം മുചുകുന്ദനും.
ഗന്ധർവ്വസംഘം ജയിച്ചഹീന്ദ്രദി ഭൂ-
വന്തരമില്ലാതെ ചെയ്തോരനുഗ്രഹം
കൈക്കൊണ്ടു സമ്പ്രീതനായ്‌ പുരുകുത്സനും
തൽപുത്രനായത്ര സദ്ദസ്യുനാമക-
പൃഥ്വീപതിയും ജനിച്ചാനവനല്ലോ
ഉണ്ടാക്കിയോനനരണ്യനൃപനെയ-

---

ദക്ഷിണം = വലത്തേതു്. ഇഷ്ടി = യാഗം. ദേവകുലാനുഗ്രഹേണ = ദേവവർഗ്ഗത്തിൻെറ അനുഗ്രഹത്തോടുകൂടി.

ങ്ങൾക്കോൻതുല്യനായുള്ളവന്തന്നുടെ
പുത്രനരിയശ്വനായവന്തന്നുടെ
പുത്രൻ വസുമനസ്സാമവനീശ്വരൻ.
തൽസുതനാം സുതന്വാ മഹീപാലകൻ
തൽസുതൻ ത്രൈയ്യാരുണനൃപനായത്തും
ത്രൈയ്യാരുണാത്മജൻ സത്യവ്രതനൃപൻ
വര്യൻ ത്രിശംകുനാമാവായ്ച്ചമഞ്ഞത്തും
സത്യവ്രതനൃപൻ തദ്ഗുരുശാപത്താൽ
അത്യന്തമാഹന്ത ചണ്ഡാലനായവൻ
വിശ്വാമിത്രമുനിതന്നെബ്ഭജിക്കയാൽ
വിശ്വസിച്ചമ്മുനിതാനനുകൂലനായ്
സദ്യോ യജിപ്പിച്ചു കൗശികാനുഗ്രഹാൽ
മദ്ധ്യേ ഗുരുശാപവും തീൎന്നു തൽക്ഷണം
തച്ഛരീരേണ ദിവി മരുവീടിനാൻ
അത്രിശംകുസുതനായ ഹരിശ്ചന്ദ്രൻ.
അന്നവൻചെയ്ത യാഗാദികൎമ്മങ്ങളി-
ന്നെങ്ങനെ ഞാൻ പറയുന്നു വിചിന്തയേ.
ധൎമ്മേണ യാഗവും ചെയ്തു രാജ്യത്തെയും
നിൎമ്മലകീൎത്ത്യാ ഭരിച്ചിരിക്കുന്നനാൾ
പുത്രനുണ്ടാകിലിങ്ങിന്നവനെക്കൊണ്ടു
സത്രമാഹന്ത! ചെയ്യിപ്പിപ്പനെന്നവൻ
ഭക്ത്യാവരുണനെ പ്രാൎത്ഥിച്ചിരിക്കവേ
പുത്രനുമുണ്ടായ്ച്ചമഞ്ഞിതു കേവലം.
രോഹിതാശ്വനെന്നഭിധാനവും ചൊന്നാൻ
ആഹന്ത! യൗവനം പൂൎണ്ണമായ്‌വന്നുടൻ
അന്നു യജിപ്പിക്കയെന്നു തുടങ്ങിയ
മന്നവൻ മുമ്പിൽനിന്നിന്ദ്രവചനത്താൽ
പൊയ്ക്കുളഞ്ഞങ്ങു മഹോദരപീഡിത-
നായ്ക്കൊണ്ടജീഗൎത്താൽ മദ്ധ്യമപുത്രനെ-
ക്കൊണ്ടു വിലയും കൊടുത്തു ശുനശ്ശേഫം
കൊണ്ടുവന്നച്ഛനു നൽകിനാൻ രോഹിതൻ
ഏവം പുരുഷമേധായ വൎത്തിപ്പവൻ
രോഹിതനല്ലോ ഹരിശ്ചന്ദ്രനന്ദനൻ
രോഹിതപുത്രൻ ഹരിത,നവന്മകൻ
കേവലം ചുഞ്ചു വിജയനവന്മകൻ
ചുഞ്ചുജനായ സുദേവനുനന്ദനൻ
അഞ്ചിതനാം ഭരുകാഖ്യമഹീപതി

---

തച്ഛരീരേണ = ആ ശരീരത്തോടുകൂടി. രണാജിരേ = യുദ്ധാങ്കണത്തിൽ.
ശുനശ്ശേഫൻ = ഹരിശ്ചന്ദ്രപുത്രനായ രോഹിതാക്ഷൻ ബലിക്കായി വന
ത്തിൽനിന്നു വിലയ്ക്കുവാങ്ങിയ അജീഗൎത്തനെന്ന ബ്രാഹ്മണന്റെ പുത്രൻ.

തൽപൃഥിവീശതനയജൻ ബാഹുകൻ
അപ്പൃഥിവീശനു പുത്രൻ സഗരനും.
ചക്രവർത്തീന്ദ്രൻ സഗരമഹീപതി
മുഷ്കരനായതി ശക്തനായ് മേവിനാൻ
താലജംഘന്മാരെക്കൊന്നു രണാജിരേ
കാലേ പരിഭവം തീർത്തു മേവീടിനാൻ.
അങ്ങനെയുള്ള സഗരമഹീപതി-
യങ്ങു കുതുഹലാൽ വേട്ടാരിരുവരെ;
മംഗലാപാംഗിയാം കേശിനിയും പുന-
രംഗനാരത്നം സുമതിയുമിങ്ങനെ.
എന്നവരിലസമഞ്ജസനെന്നവൻ
നാരീമണിയായ കേശിനീനന്ദനൻ
പാരിലറുപതിനായിരം ബാലരെ
താരാർകുഴലി സുമതി പെററീടിനാൾ.
പുത്രരും പത്നിയും മിത്രസമ്പത്തിയും
വിക്രമശക്തിയും വർദ്ധിച്ചു വർദ്ധിച്ചു
ശത്രുക്കളെന്നിയേ നിത്യവുമുത്തമ-
കൃത്യാൽ പശുദ്വിജാദി പ്രജാരക്ഷയും
ശിക്ഷയുംചെയ്തു രാജ്യത്തെയും നന്നായി
രക്ഷിച്ചുനാനാ പ്രജകളാൽ പൂജ്യനായ്
തുഷ്ടനായ്‌വാഴുന്നനാളവനങ്ങുടൻ
അശ്വമേധത്തിനായ്ക്കൊണ്ടൊരുമ്പെട്ടള-
വശ്വമാഹന്ത! കട്ടീടിനാനിന്ദ്രനും.
സദ്യഃ കുതിരയാരാഞ്ഞു നിരന്തരം
ഉത്സാഹമൂലംക്കൊണ്ടറുപതിനായിരം
പുത്രരുംകൂടി നടന്നവനീതല-
മത്രൈവ കേവലമൊക്കെക്കുഴിച്ചുടൻ
ചെന്നു പാതാളമൂലംപ്പുക്കു നോക്കും വിധൗ
മുന്നേ സമാധിസ്ഥനായിരുന്നീടിന
ശ്രീകപിലാചാര്യസന്നിധിയിങ്കല-
ങ്ങാപൂരവേഗേന കെട്ടിക്കുതിരയും
പോയാനമരേന്ദ്രനെന്നതറിയാതെ
ഭൂയസ്സഗരസുതന്മാർ സവിഭ്രമം
ചെന്നു യോഗീന്ദ്രമുപദ്രവിച്ചീടിനാർ.
അനന്തരമുണ്ടായ കോപാൽ മുനീന്ദ്രനും
കണ്ണു മിഴിച്ചു തൃക്കൺപാർത്തരുളിനാൻ;
വെണ്ണീറായ് വീണുപോയാർ നൃപപുത്രരും.
വൃത്താന്തമാഹന്ത! കേട്ടു സഗരനും

---

ആപൂരവേഗേന = വേണ്ടത്ര നിറച്ച വേഗത്തോടേ.

ചിത്തേ പരിതാപമുൾക്കൊണ്ടിരിക്കുമ്പോൾ,
പുത്രതനയനാമംശുമാൻ ചെന്നുടൻ
എത്രയും ദിവ്യനായുള്ള കപിലനെ
കണ്ടുതൊഴുതു സേവിച്ചു സന്തുഷ്ടനായ്
കൊണ്ടു കുതിരയും കൊണ്ടിങ്ങു പോന്നുടൻ
മുത്തച്ഛനായ്ക്കൊണ്ടു നൽകിനാനാദരാൽ;
സത്രവും ശേഷമാഹന്ത സാധിപ്പിച്ചാൻ.
എത്രയും നല്ല ഗുണമുള്ള പൗത്രനി
ങ്ങത്ര രാജ്യാഭിഷേകം ചെയ്തു ഭൂവരൻ
മുക്തനായംശുമാൻ വാണോരനന്തരം
മുക്തി പിതൃക്കൾക്കു സാധിപ്പതിന്നവൻ.
ഗംഗയെസ്സേവിച്ചനേകസംവത്സരം
സംഗവുമൊന്നിങ്കലെന്നിയേ സന്തതം
നിന്നു കാലം കഴിച്ചാനവൻതന്നുടെ
നന്ദനനായ ദിലീപൻ മഹീപതി
ധർമ്മേണ രാജ്യവും രക്ഷിച്ചിരുന്നനാൾ
നിർമ്മലൻ ഗംഗയെസ്സേവിച്ചു പിന്നെയും
തന്നുടെ കാലം കഴിച്ചാൻ, ഭഗീരഥൻ
അന്നവൻ ഗംഗയെസ്സേവിച്ചു സാധിച്ചാൻ.
ഏറ്റം തപോബലമോടു ഭഗീരഥൻ
നീററും പ്രപിതാമഹന്മാർക്കു സൽഗതി
ചേർത്താനവൻ മകനായ് ശ്രുതൻനാഭനും
പാർത്ഥിവൻ സിന്ധുദ്വീപൻ തത്തനയനും;
സിന്ധുദ്വീപനയുതായുസ്സുതാനവൻ—
സന്തതിയായൃതുപർണ്ണനാകുന്നു.
സന്തുഷ്ടനാമൃതുപർണ്ണൻ നളസഖൻ
തൽസുതൻ സർവ്വകാമൻ ദമയന്തിതൻ
ചിത്തരമണൻ, സുദാസനവന്മകൻ
മിത്രസഖനവന്തന്നുടെ പേരന്യ—
മത്രേ ധരിക്ക കല്മാഷാംഘ്രിയായതും
കല്മാഷപാദനവൻ ഗുരുശാപത്താൽ
നിർമ്മരിയാദേന രാക്ഷസധർമ്മവും
കൈക്കൊണ്ടു സഞ്ചരിക്കുന്നനാൾ വിപ്രനെ
ഭക്ഷിക്കയാൽ വിപ്രനാരീശാപത്തിനാൽ
ആചാര്യശാപമൊഴിഞ്ഞു തെളിഞ്ഞവൻ
ആശു ഭാര്യാരതിചെയ്തുകൂടായ്കയാൽ
പാരം പരിതാപയുക്തനായ്സേവ്വുന്നാൾ
നാരീമണിയിൽ വസിഷ്ഠനുല്പാദിച്ചാൻ

---

സത്രം = യാഗം. സദ്ഗതി = മോക്ഷം. ഭാര്യാരതി = ഭാര്യാസംയോഗം.

അശ്മകനാകിയ രാജപ്രവരനം,
അശ്മകനന്ദനൻമൂലകനായവൻ;
മുന്നം പരശുരാമൻ നൃപന്മാരെയ-
ങ്ങൊന്നൊഴിയാതെയൊട്ടുക്കിക്കളെഞ്ഞനാം
നാരീകവചനായ്പാലിതനാമവൻ
പാരിലൊരുജാതി ജീവിച്ചിരിക്കുന്നാം
പുത്രനമുണ്ടായി ഖട്വാംഗനാം നൃപൻ
പൃഥ്വിയിലങ്ങു മുഹൂർത്തമാത്രേണ താൻ
സൽഗതി പണ്ടു വരുത്തിനാനെന്നു ഞാൻ
തൽഗതിസിദ്ധ്യർത്ഥമായ് പറഞ്ഞീലയോ?
അങ്ങിനെയുള്ള ഖട്വാംഗമഹീപതി-
ക്കങ്ങിഹ നന്ദനൻ ദീഘബാഹു നൃപൻ
ദീർഘബാഹുസുതനായതിഖ്യാതിമാൻ
കേൾക്ക രഘൂത്തമൻ ഭൂപതീന്ദ്രോത്തമൻ
കീർത്തിമാനായ രഘുവിനജൻ മകൻ
പാർത്ഥിവശ്രേഷ്ഠൻ ദശരഥൻ തൽ സുതൻ;
തത്സേവ്യനാമവൻ ഭാഗ്യവാനാകയാൽ
ലോകൈകനായകനായ നാരായണൻ
ലോകരക്ഷാർത്ഥമവനുടെ പുത്രനായ്
രാമനാമംപൂണ്ടവതരിച്ചീടിനാൻ.

## ശ്രീരാമാവതാരം

രാമസഹോദരന്മാരുണ്ടു മൂന്നുപേർ
ശത്രുഘ്നലക്ഷ്മണന്മാരും ഭരതനും
ഉത്തമന്മാരവർ രാമനോടൊക്കുമേ,
രാമാവതാരകഥകളും കൗശിക-
മാമുനിതന്നോടുകൂടെഗ്ഗമിച്ചതും
താടകയെക്കൊന്നു യാഗവും രക്ഷിച്ചു
കേടഹല്യയ്ക്കു കളഞ്ഞു രക്ഷിച്ചതും
വില്ലു മുറിച്ചതും സീതയെ വേട്ടതും
കല്യനാം ഭാർഗ്ഗവൻതന്നെജ്ജയിച്ചതും
താതവചനേന കാടകംപുക്കതും
പ്രീതനായ് ചിത്രകൂടാചലേ വാണതും
രാക്ഷസിതന്നെ വിരൂപണംചെയ്തതും
രൂക്ഷരായുള്ള ഖരാദിയെക്കൊന്നതും
സുഗ്രീവസഖ്യം കഴിച്ചതും ബാലിയെ

---

പാലിതൻ = രക്ഷിക്കപ്പെട്ടവൻ. തദ്ഗതിസിദ്ധ്യർത്ഥം = നിനക്കുള്ള മോക്ഷം ലഭിക്കാൻവേണ്ടി. പാർത്ഥിവശ്രേഷ്ഠൻ = രാജശ്രേഷ്ഠൻ. കൗശികമാമുനി = വിശ്വാമിത്രനെന്ന മുനി. കല്യൻ = സമർത്ഥൻ. കാടകം = കാട്ടിനുള്ളിൽ.

നിഗ്രഹംചെയ്തതും സേതു ബന്ധിച്ചതും
രാവണൻതന്നെസ്സകലം വധിച്ചതും
പാവകശുദ്ധയാം ദേവിയെ വീണ്ടതും
രാജ്യാഭിഷേകവും ചെയ്തു ജനങ്ങളാൽ
പൂജ്യനായ് രാജ്യവും പാലിച്ചു വാണതും
ഭാര്യയെക്കാനനംതന്നിൽക്കളഞ്ഞതും
കാര്യംകഴിച്ചാത്മലോകം ഗമിച്ചതും;
ഇത്തരം നാരായണൻകഥയൊക്കെയും
വിസ്തരിച്ചത്യന്തരമ്യമായിത്തദാ
മുന്നം മഹാമുനി വാല്മീകി തീർത്തതും
മൂന്നുലോകത്തിലും വ്യാപിച്ചിരിക്കയാൽ
ഉത്തമതാപസന്മാരരുംചെയ്തിട്ടു
പൃഥ്വീപതേ! കേട്ടിരിക്കുമല്ലോ ഭവാൻ
എന്നതുകൊണ്ടതു വിസ്തരിക്കുന്നതി-
ല്ലെന്നതിനപ്പുറം കേട്ടുകൊൾക ഭവാൻ.
രാമചന്ദ്രൻതന്റെ പുത്രനല്ലോ കുശൻ
കോമളനാമവൻപുത്രനദിതിയും
പുത്രനവന്നു നിഷധൻ താതോനഭ-
സ്സുത്തമൻ പുണ്ഡരീകാഖ്യനവന്മകൻ
ക്ഷേമധന്വാവുമവന്നു ദേവാനീക-
നാമവൻ തൽസുതനൃക്ഷനവന്മകൻ
തൽസുതൻ പാരിയാത്രൻ ബലൻ തൽ സുതൻ
വിന്ദോരലനവന്തന്നുടെ നന്ദനൻ
വജ്രനാഭൻ തസ്യപുത്രൻ ഖഗണനും
പൂജ്യനായുള്ള വിധൃതിതൻ നന്ദനൻ
പുത്രനവന്നു ഹിരണ്യനാഭൻ നൃപൻ
തത്രയാചാര്യനായ്വന്നാനവൻതാനും.
തൽസുതൻ പുഷ്യൻ ധ്രുവസന്ധി തൽസുതൻ
തൽസുതനല്ലോ സുദർശനഭൂപതി
തസ്യാഗ്നിപൃഷ്ണൻ സുതൻ തസ്യ ശീഘ്രനും
തസ്യാത്മജൻ മരുവെന്ന നരേശ്വരൻ.
സൂര്യവംശം കലികാലം കഴിയുന്ന-
നേരം നശിച്ചിതു പിന്നെയുണ്ടാകുവാൻ
ലാവമാം ഗ്രാമേ വസിക്കുന്നവനതി-
ധന്യനവൻ മഹാ യോഗബലാന്വിതൻ
ഉത്തമനാമവൻപുത്രൻ പ്രസുശ്രുതൻ
പുത്രനതഃസന്ധിതസ്യാമർഷണൻ

---

തൽസുതൻ = അവന്റെ പുത്രൻ. മഹായോഗബലാന്വിതൻ = ഉത്കൃഷ്ടമായ തപോബലത്തോടുകൂടിയവൻ.

പുത്രന്മഹസ്വാവവന്നു വിശ്വസമൻ
പുത്രനവന്നു ബൃഹൽബലവീര്യവാൻ
കൊന്നാനവനെ വിജയൻ രണാങ്കണേ;
ചൊന്നേൻ കഴിഞ്ഞൊരു ഭൂപതിമാരെ ഞാൻ;
മേലിലുണ്ടാകുന്നവരെയും ചൊല്ലുവൻ.
ചാലേ ബൃഹദ്ബലപുത്രൻ ബൃഹദ്രണൻ
തൽസുതനുണ്ടാമൊരു ക്രിയ ഭൂപതി
വത്സനെന്നാദിയായ് പ്രീതനവന്മകൻ
പുത്രൻ പ്രതിവ്യോമനും ഭരതന്മകൻ
പുത്രൻ ദിവാകൻ തഥാ സഹദേവനും
പുത്രൻ ബൃഹദശ്വനും സുതൻ ഭാനുമാൻ
പുത്രനവന്നു പ്രതികാശ്യഭൂപതി
തൽസുതൻ സുപ്രതികൻ മരുദേവനാം
തൽസുതൻ തൽപുത്രനും സുനക്ഷത്രകൻ
പുത്രനുരുഷകൻ തസ്യാന്തരീക്ഷനും
പുത്രൻ സുതപസ്സുമിത്രജിൽ തൽസുതൻ
തന്നന്ദനൻ ബൃഹത്ഭ്രാജനവന്മകൻ
പിന്നെ ബ്രഹീ സുകൃതൻ ജയന്തന്മകൻ
പുത്രൻ രണഞ്ജയൻ ശാക്യനവന്നു മ–
ശ്ശുദ്ധോദനസുതൻ ലാംഗലൻ തൽസുതൻ
തസ്യ പ്രസേനജിൽതൽസുതൻക്ഷുദ്രകൻ
തസ്യ രണകനും തൽസുതൻ തൽസുതൻ
പുത്രസുരഥനുടൻ വസുമിത്രനും
ഇത്ഥം ബൃഹൽബലവംശമുണ്ടായ്‌വരും;
ഇത്ഥമീവംശം സുമിത്രജമായ്‌വരും;
പൃഥ്വിയിൽ പിന്നെയൊടുക്കും കലിയുഗേ.
മുന്നമിക്ഷ്വാകുവിൻ പുത്രനാകും നിമി
നന്നായ്‌വരിച്ചു യാഗാത്ഥം വസിഷ്ഠനെ
മുന്നം മഹേന്ദ്രൻ വരിച്ചതുകാരണം
നന്നായതു കഴിച്ചിങ്ങു വന്നീടുവൻ
എന്നരുൾചെയ്തെഴുന്നള്ളി വസിഷ്ഠനും;
മന്നവനൊട്ടുമേ സൗഖ്യം വരായ്കയാൽ
ചെററുനാൾ പാർത്തു വസിഷ്ഠനെക്കാണാഞ്ഞു
മററു മുനിവരന്മാരെ വരിച്ചുടൻ
യാഗം തുടങ്ങിയ നേരം മഹേന്ദ്രൻെറ
യാഗം കഴിച്ചിങ്ങു വന്നു വസിഷ്ഠനും
യാഗം തുടർന്നതു കണ്ടു കുപിതനായ്
വേഗേന ഭൂപതിതന്നെശ്ശപിച്ചതേ:
''നമ്മെയും ധിക്കരിച്ചിത്തരം ചെയ്തൊരു
ദുർമ്മതേ! നിന്നുടെ ദേഹം പതിച്ചുപോം.''

എന്നു ശപിച്ചതു കേട്ടു നരേന്ദ്രനും
വന്ന കോപേന ശപിച്ചാൻ വസിഷ്ഠനെ:
"ലോഭം നിനക്കുയാലെന്നെയുപേക്ഷിച്ച
ലോഭിയാകും തവ ദേഹവും വീണുപോം."
അന്യോന്യമേവം ശപിച്ചാരിരുവരും
വന്നിതവക്കു ശരീരപാതം ക്ഷണം.
മിത്രാവരുണതനയനായുവ്ശീ—
പുത്രഭാവേന ജനിച്ചാൻ വസിഷ്ഠനും;
ഭൂപതിതന്നുടെ ദേഹം നശിക്കാതെ
താപസന്മാർ പരിപാലിച്ചനന്തരം
യജ്ഞം സമർപ്പിച്ചു ദേവതമാരോടു
വിജ്ഞാനികളാം മുനികൾ കരുണയാ
ഭൂപതിദേഹമുണരുവാനർത്ഥിച്ചു
ഭൂപതിതാനതു കേട്ടു ചൊല്ലീടിനാൻ:
"ദേഹമനിത്യം ജരാവ്യാധിഭാജനം
മോഹപ്രദം ബന്ധകാരണമാകയാൽ
ദേഹം ത്യജിക്കുന്നു യോഗികളൊക്കെയും;
ദേഹമല്ലോ ശോകകാരണം ദേഹിനാം.
ആകയാൽ ദേഹത്തിനാഗ്രഹമില്ല മേ
ശോകം വരുത്തുവാനാശയുണ്ടാകുമോ?"
എന്നതു കേട്ടുരുൾ ചെയ്തു മുനികളും
ഇന്നു ദേഹം വീണമൂലം വിദേഹനായ്
ഉത്തമനാം ഭവാന്മാനുഷന്മാരുടെ
നേത്രങ്ങളിലിന്നുതൊട്ടു വസിച്ചാലും;
എന്നാൽ നിമേഷണോന്മേഷങ്ങളുണ്ടാകും;
എന്നാൽ ഭവാനു യശസ്സുമുണ്ടായ്‌വരും
ജ്ഞാനവുമുണ്ടാം നിനക്കെന്നു കേൾക്കയാൽ
മാനവശ്രേഷ്ഠൻ വസിച്ചു നേത്രങ്ങളിൽ.
അന്നുതുടങ്ങി നിമേഷണോന്മേഷങ്ങൾ
വന്നു നരന്മാക്കു; മുന്നമില്ലാക്കുമേ.
പുത്രനില്ലാഞ്ഞു മുനികൾ നിമിയുടെ
ഗാത്രം കടഞ്ഞളവുണ്ടായി നന്ദനൻ,
തന്നേ ജനിച്ചതുമൂലം ജനകനായ്
പിന്നെജ്ജനകനെന്നാഖ്യ മതിക്കയാൽ
പിന്നെ വൈദേഹനെന്നാഖ്യ മൂന്നാമതും
വന്നു വിദേഹൻെറ നന്ദനനാകയാൽ

---

ലോഭം = അത്യാഗ്രഹം. ജരാവ്യാധിഭാജനം = ജരയ്ക്കും വ്യാധികൾക്കും ഇരിപ്പിടം. വിദേഹൻ = ദേഹമില്ലാത്തവൻ. നിമേഷണോന്മേഷണങ്ങൾ = കണ്ണ് ഇമയ്ക്കുകയും തുറക്കുകയും ചെയ്യുക എന്നതു്.

നല്ല മിഥിലൻ ചമച്ച പുരത്തിനു
ചൊല്ലുന്ന നാമം മിഥിലയെന്നേവരും.
തൽപുത്രനായതു വീരദാവിൻ സുതൻ
തൽപുത്രനു നന്ദിവദ്ധനനെന്നു പേർ
പുത്രൻ സുകേതുപോൽ ദേവരാതനവൻ-
പുത്രൻ ബൃഹദ്ധൃതനെന്നവൻ നന്ദനൻ.
തത്തനയൻ മഹാവീര്യൻ സുഹൃത്തവൻ
പുത്രനല്ലോ ധൃതകേതു തൽപുത്രനും,
തസ്യ ഹര്യശ്വൻ മരുവവൻ നന്ദനൻ
തൽസുതനായാനൊരുവൻ പ്രതിസ്വകൻ
പുത്രൻ ക്രുതുരഥൻ ദേവമീഡൻ തസ്യ
പുത്രനവനുടെ പുത്രൻ വിധൃതനും
തസ്യ മഹാധൃതി തസ്യ കൃതിരാതൻ
തസ്യാത്മജൻ മഹാരോമമഹീപതി
തൽസുതൻ സ്വൎണ്ണരോമപ്രസ്ഥരോമനാം.
തൽസുതൻ സീരദ്ധ്വജനവൻ നന്ദനൻ
ഭൂമിയുഴുതിതു യാഗാത്ഥമായവൻ
ഭാമിനി സീതയും സീരാഗ്രലബ്ധയായ്
സീരദ്ധ്വജാഖ്യനായ് വന്നാനവന്തദാ;
സീരം കരിയെന്നു ഭാഷ ചൊല്ലുന്നിതേ
പുത്രൻ കുരുദ്ധ്വജൻ തസ്യ ധർമ്മദ്ധ്വജൻ
പുത്രനവന്നു സുതദ്വയം ജാതമായ്
മുന്നം കൃതദ്ധ്വജൻ പിന്നെ വിതദ്ധ്വജൻ
മുന്നേവനു കേശികേതുവല്ലോ സുതൻ
ഖാണ്ഡിക്യനല്ലോ വിതദ്ധ്വജനന്ദനൻ
പാണ്ഡിത്യമേറും കൃതദ്ധ്വജ നന്ദനൻ
നിർമ്മലജ്ഞാനിയായ് ഖാണ്ഡിക്യനേററവും
കർമ്മിയായ്ത്തങ്ങളിൽ ചേർച്ചയില്ലായ്കയാൽ
ജ്യേഷ്ഠനെപ്പേടിച്ചു പോയി ഖാണ്ഡിക്യനും
ജ്യേഷ്ഠനന്നുണ്ടായി നന്ദനൻ ഭാനുമാൻ.
പുത്രൻ ശക്രദ്യുമ്നനും ശുചി തൽസുതൻ
പുത്രനവനും വനദ്വാജനാമവൻ
പുത്രനവനൂർജ്ജകേതുവാകും നൃപൻ
പുത്രനജൻ കുരുജിത്തവൻ നന്ദനൻ
പുത്രനരിഷ്ടനമ്യാഖ്യനവനുടെ
പുത്രൻ കൃതായുസ്സവനു സുപാർശ്വകൻ
പുത്രനവന്മകൻ ചിത്രരഥനവൻ
പുത്രനും ക്ഷേമാപിയെന്നു പേരായവൻ

---

തസ്യ = അവന്റെ.

ഹേമരഥനവൻ നന്ദനൻ തൽസുതൻ
കോമളാനാകിയ സത്യരഥനൃപൻ
നല്ലൊരുവൻ ഗുരുനന്ദനൻ തൽസുതൻ
തന്മകൻ കല്യാണശീലനുപഗുപ്തൻ
തസ്യാഗ്നിസംഭവൻ വസ്വനന്താഭിധൻ
തൽസുതൽ തസ്യ പുത്രൻ യുയുധാനനും
പുത്രൻ സുഭാഷണൻ തത്തനയൻ ശ്രുതൻ
പുത്രൻ ജയനവൻപുത്രൻ വിജയനും
പുത്രൻ കൃതനവൻ പുത്രൻ ശുനകനും
ഉത്തമൻ വീതിഹവ്യാഖ്യനവന്മകൻ
പുത്രനവനു ധൃതി ബഹുലാശ്വനാം
പുത്രനവനു തൽ പുത്രനല്ലോ കൃതി;
ഇങ്ങനെ മൈഥിലന്മാരാം നൃപതികൾ
മംഗലന്മാരായ വിജ്ഞാനശാലികൾ.

## സോമവംശരാജോൽപ്പത്തി

ചൊല്ലുവൻ സോമവംശത്തിൽനിന്നുണ്ടായ
ചൊല്ലുള്ളോരെലമുഖരാജവംശവും
അത്രിമഹാമുനി പത്മജനന്ദനൻ
എത്രയും മുഖ്യൻ പിതൃസമനോക്കിലോ;
അത്രിതൻ നേത്രത്തിൽനിന്നാശു ചന്ദ്രനും
എത്രയും തേജസാ സംഭവിച്ചീടിനാൻ
നക്ഷത്രവിപ്രൗഷധീശനായ് സോമനെ
തൽക്ഷണം കല്പിച്ചു പത്മസമുത്ഭവൻ
അന്നു ലോകങ്ങൾ ജയിച്ചു ശശാങ്കനും
നന്നായി രാജസൂയം കഴിച്ചീടിനാൻ.
വീര്യവിത്താദി മദേന ബൃഹസ്പതി-
ഭാര്യയാം താരയെക്കൊണ്ടുപോയാനവൻ.
ചെന്നു ബൃഹസ്പതി യാചനം ചെയ്കിലും
നിന്ദയാ സോമൻ കൊടുക്കായ്കകാരണം
ഉണ്ടായിവന്നു സുരാസുരസംഗരം
പണ്ടിവണ്ണം രണം കണ്ടതില്ലാരുമേ
വൃത്താന്തമിത്തരം കേട്ടു വിരിഞ്ചനും
തത്ര ചെന്നാശു സമരം വിലക്കിനാൻ
സോമനെബ്ഭർത്സിച്ചുകൊണ്ടു ഗുരുവിനു
സോമമുഖിയായ ഭാര്യയെ നൽകിനാൻ

---

കല്യാണശീലൻ=ഉത്തമഗുണങ്ങളോടു കൂടിയവൻ. ചൊല്ലുള്ള=കീർത്തിയാർജ്ജിച്ച. നക്ഷത്രവിപ്രൗഷധീശൻ=നക്ഷത്രങ്ങൾക്കും ബ്രാഹ്മണർക്കും ഔഷധികൾക്കും അധീശനായുള്ളവൻ(ചന്ദ്രൻ). വീര്യവിത്താദി മദം=വീര്യം, വിത്തം മുതലായവകൊണ്ടുള്ള അഹങ്കാരം.

ഗർഭമുണ്ടായതു കണ്ടു ബൃഹസ്പതി
ദുർഭഗേ! ഗർഭം ത്യജിക്കെന്നു ചൊല്ലിനാൻ
അപ്പൊഴേ ഗർഭം ത്യജിച്ചിതു താരയും,
പില്പാടു ബാലനമുജ്ജ്വലിച്ചീടിനാൻ.
അന്യൂനശോഭയെക്കണ്ടു ഗുരുവരൻ
എന്നുടെ പുത്രനിവനെന്നുചൊല്ലിനാൻ;
എന്നുടെ പുത്രനിവനെന്നു സോമനും
മന്നവർതമ്മിൽ വിവാദം മുഴക്കയാൽ
താരയോടാശു ചോദിച്ചിതെല്ലാവരും
ആരുടെ പുത്രനിവനെന്നു കേട്ടവരം
ഒന്നുമേ മിണ്ടാതെ നിന്നിതു ലജ്ജയോ-
ടന്നേരമെത്രയും കോപിച്ചു ബാലകൻ
തന്നുടെ മാതാവിനോടു ചൊല്ലീടിനാൻ:
"ഒന്നുമേ മിണ്ടാതെ നില്ക്കുന്നതെന്തു നീ?
ചൊല്ലുക തന്നുടെ ദോഷങ്ങളൊക്കയും
ഇല്ലിതുകൊണ്ടിനിക്കേററമേതും ദ്വന്ദം."
അന്നേരമാശു വിരിഞ്ചനും താരയെ,
മന്ദം വിളിച്ചു ചോദിച്ചാൻ മധുരമായ്:
"ആരുടെ പുത്രനിവനെന്നതെന്നോടു
നേരേപറക നീ കററമില്ലേതുമേ."
എന്നതു കേട്ടവരം ചൊന്നാരം വിരിഞ്ചനോ-
"ടിന്നിവൻ ചന്ദ്രതനയനെ"ന്നപ്പോഴേ
പുത്രനെച്ചന്ദ്രനു നൽകി വിരിഞ്ചനും
എത്രയും സൗഖ്യമായ് വന്നിതു സോമനും.
സോമാത്മജൻതന്റെ ബുദ്ധിദൈർഘ്യം കണ്ടു
നാമം ബുധനെന്നു ചൊന്നാൻവിരിഞ്ചനും
സുന്ദരിയാകുമിളയിൽ പുരൂരവ-
സ്സെന്നൊരു പുത്രൻ ബുധനുളവായിതേ.
അന്നവൻതന്നുടെ വീര്യസൗന്ദര്യങ്ങരം
ഇന്ദ്രലോകേ പുകഴുന്നതു കേരംക്കയാൽ
കന്ദർപ്പപീഡ പെരുക്കയാലുർവശി
മന്ദമെന്യേ ചെന്നു ഭൂപതിസന്നിധൗ
മർത്ത്യനു ഭാര്യയായ് വന്നീടുകെന്നതു
മിത്രാവരുണശാപത്തിൻ ബലത്തിനാൽ
കാമിച്ചു ചെന്നൊരുനേരം പുരൂരവ-
സ്സാമോദമോടു ചോദിച്ചു മധുരമായ്:
"സ്വർവ്വധൂജനമൗലിരത്നമായ് വസിച്ചീടും

സോമാത്മജൻ = ചന്ദ്രപുത്രൻ. ബുധൻ. സ്വർവ്വധൂജനമൗലിരത്നം = ദേവസ്ത്രീകളിൽ ശിരോലങ്കാരമായവരം.

ഉർവ്വശീദേവീ! തവ സ്വാഗതം ഭവിച്ചിതോ?
നിന്നെക്കണ്ടെത്തുമൂലമെന്നുടെ ജന്മത്തിനും
വന്നിതു നേത്രങ്ങൾക്കും സാഫല്യം മനോഹരേ!
നിന്നോടുമൊരുമിച്ചു കാമലീലകൾ ചെയ്‌വാൻ
എന്നുള്ളിലഭിലാഷമെത്രയും വളരുന്നു.''
എന്നതു കേട്ടനേരമുർവ്വശിതാനും ചൊന്നാൾ:
''സുന്ദരാകൃതേ! ഞാനും വന്നതതിന്നുതന്നെ;
കാമസുന്ദര! നിന്നെക്കാമിക്കാതിരിക്കുമോ
കാമിനീജനം ദേവനാരിമാരെന്നാകിലും?
എന്നതുകൊണ്ടു ഞാനുമൊന്നിച്ചു വാണീടുവൻ
ഇന്നു ഞാനൊരുവാക്കു ചൊല്ലുവൻ കേൾക്ക ഭവാൻ
ഉണ്ടെനിക്കിന്നു രണ്ടു മേഷബാലന്മാരതു
കണ്ടാലും ഭവാന്മമ പുത്രരെക്കാളും പ്രിയം
കാത്തുകൊള്ളുകവേണമവരെ വിശേഷിച്ചും
പാർത്ഥിവശിഖാമണേ! പിന്നെയുമൊന്നുകേൾ നീ
മെത്തമേലെന്നി നിന്നെ നഗ്നനായ്ക്കണ്ടീടുകിൽ
തത്ര ഞാൻ ഗമിച്ചീടും സത്യമെന്നറിഞ്ഞാലും.''
അങ്ങനെതന്നെയെന്നു ഭൂപതിപ്രവരനും
അംഗനാമണിയോടുമൊന്നിച്ചു വാണീടിനാൻ
അന്യോന്യമനുരാഗം മുഴുത്തുവരികയാൽ
ഒന്നിച്ചു കാമലീലചെയ്തവരഹോരാത്രം
ദേവതോദ്യാനങ്ങളിൽ ക്രീഡിച്ചു മരുവിനാർ;
കേവലം കാലംപോയതേതുമേയറിഞ്ഞീല.
ഇത്തരം ബഹുകാലം കഴിഞ്ഞോരനന്തരം
അത്തലോടുർവശിയെക്കാണാഞ്ഞു മഹേന്ദ്രനും
ഗന്ധർവന്മാരെത്തിരഞ്ഞീടുവാൻ നിയോഗിച്ചു;
ഗന്ധർവന്മാരും ചെന്നു രാത്രിയിൽ നൃപാന്തികേ
ചെന്നുടന്മേഷബാലയുഗ്മത്തെപ്പിടിച്ചപ്പോൾ
ഖിന്നതപൂണ്ടു കരഞ്ഞീടിനാർ മേഷങ്ങളും
ഒച്ചകേട്ടതുനേരമുർവശി ചൊല്ലീടിനാൾ,
''നിശ്ചയം ചോരർ വന്നുകൊണ്ടുപോയ് മേഷങ്ങളെ
അന്ധനാകിയ ഭവാനെന്തിപ്പോളിളകാത്തു?
ബന്ധുവായെനിക്കൊരു പുരുഷനില്ലയല്ലോ;
നാരിയും പുരുഷനുമല്ലാത്ത ജനങ്ങളെ
പാരാതെ വിശ്വസിച്ചാലിങ്ങനെ വരുമല്ലോ.''
ഇത്തരം പലവിധം ക്രൂരവാക്യങ്ങൾ കേട്ടു
ചിത്തത്തിൽ കോപത്തോടുമുത്ഥാനം ചെയ്തു നൃപൻ

---

അഹോരാത്രം=പകലും രാത്രിയും. മേഷബാലയുഗ്മം=രണ്ടു് ആട്ടിൻ കുട്ടികൾ.

ഖഡ്ഗവുമെടുത്താശു ക്രുരിരുട്ടത്തുതന്നെ
നിർഗ്ഗമിച്ചിതു ശബ്ദം കേട്ടൊരു ദിക്കു നോക്കി;
കോപംകൊണ്ടപ്പോഠം നഗ്നനാണെന്നു നിനച്ചീല.
വേപഥുപൂണ്ടു വാളുമിളക്കിച്ചെല്ലുന്നേരം
മായയാ മിന്നലൊന്നു നിർമ്മിച്ചു ഗന്ധർവന്മാർ.
മേഷശാബകങ്ങളെ വീണ്ടിട്ടു സരഭസം
രോഷേണ നരപതി കൊണ്ടിങ്ങു പോന്നീടിനാൻ
ഉർവശിതന്നെത്തല്ലേ കാണാഞ്ഞു ദുഃഖത്തോടും
ഉർവീശന്മത്തന്മാരെപ്പോലെയങ്ങെല്ലാടവും
സഞ്ചരിച്ചുർവശിയെത്തിരഞ്ഞു നടക്കുമ്പോഠം
അഞ്ചാതെ കുരുക്ഷേത്രേ ചെന്നിതങ്ങൊരു ദിനം;
അന്നേരം സരസ്വതീതീരത്തങ്ങുർവശിയെ
മിന്നലെന്നതുപോലെ കണ്ടു ഭൂപതിശ്രേഷ്ഠൻ
ചൊല്ലിനാ "ന്മമജായേ! നില്ലുനില്ലു നീ ചെററു
ചൊല്ലുവാനുണ്ടു മമ ഗൂഢമായവസ്ഥകഠം.
എന്നെ നീ വെടിഞ്ഞീടുന്നാകിലോ ഞാനും തവ
മുന്നിൽനിന്നാശു ജീവത്യാഗവും ചെയ്തീടുവൻ;
എന്നുടെ ദേഹമിന്നു വൃകങ്ങഠം തിന്നീടേണം;
പിന്നെ ഞാൻ സ്വർഗ്ഗേ വന്നു നിന്നോടു ചേർന്നീടുവൻ."
ഇത്തരം കേട്ടനേരമുർവശി ചൊല്ലീടിനാഠം:
"ഇത്തരം ചൊല്ലായ്കെടോ പുരുഷനല്ലോ ഭവാൻ
നാരിമാക്കില്ല സത്യം സ്നേഹവുമകതാരിൽ
ആരെയുമവക്കില്ല കാര്യസാദ്ധ്യമേയുള്ളു;
നാരിമാരോടും സാലാവൃകങ്ങളോടും സഖ്യം
ആരുമേ മോഹിക്കൊല്ലാ ചഞ്ചലമവർചിത്തം.
ഉല്പലനേത്രമാക്കു കാന്തപുത്രാദികളെ
സ്വല്പമാമർത്ഥത്തിനു കൊല്ലുവാന്മടിയില്ല;
എങ്കിലും ഭവാനെന്നോടൊന്നിച്ചു വസിക്കേണ-
മെങ്കിലോ ഗന്ധർവേന്ദ്രന്മാരെ നീ ഭജിച്ചാലും
സന്തോഷിച്ചവരെന്നെത്തന്നീടും ഭവാനെടോ!
സന്താപംവേണ്ടാ മമ ഗർഭമുണ്ടതു കാൺക;
വത്സരം തികയുമ്പോളിവിടെ വരിക നീ
സൽസുഖമൊന്നിച്ചൊരു രാത്രിയിൽ രമിച്ചീടാം;
അന്നുമുണ്ടാകും തവ പുത്രന്മാ"രെന്നു ചൊല്ലി
മന്ദമെന്നിയേ മറഞ്ഞീടിനാളുർവശിയും.
ചഞ്ചലാക്ഷിക്കു ഗർഭമുള്ളതു കണ്ടു നൃപൻ
കിഞ്ചന സുഖത്തോടും മന്ദിരേ ചെന്നു വാണാൻ.
വത്സരാവധൗ കുരുക്ഷേത്രം പുക്കൊരു രാത്രി

ശാബകം=കട്ടി. തല്പം=മെത്ത, ജായാ=പത്നി. വൃകം=ചെന്നായ്.

തൽസുഖമുർവശിയോടൊന്നിച്ചു വാണീടിനാൻ.
സുന്ദരീമണിതാനും ഭൂപതിതന്റെ കയ്യിൽ
സുന്ദരനായിട്ടൊരു പുത്രനെ നൽകിപ്പോയാൾ.
ഗന്ധർവന്മാരെ സ്തുതിച്ചീടിനാൻ നരപതി;
ഗന്ധർവന്മാരുമഗ്നിസ്ഥാലിയെ നൽകീടിനാർ.
എത്രയും ജ്വലിക്കുന്നോരഗ്നിസ്ഥാലിയെ കണ്ടു
ചിത്തവിഭ്രാന്ത്യാ നൃപനുർവശിയെന്നോർത്തുടൻ
സ്ഥാലിയുമെടുത്തങ്ങു കാനനേ നടക്കുമ്പോൾ
സ്ഥാലിയും വനേവച്ചു തന്നുടെ ഗൃഹം പുക്കാൻ.
അന്നല്ലോ ത്രേതായുഗമാരംഭിച്ചതു തത്ര
മന്നവനുടെ ചിത്തേ വേദങ്ങൾ മൂന്നായ്ത്തോന്നി.
പിന്നെപ്പോയഗ്നിസ്ഥാലിയെടുത്തു നരേന്ദ്രനും
പിന്നെ രണ്ടഗ്നിയേയും നിർമ്മിച്ചാനശ്വത്ഥത്താൽ
തന്നെയുമരണികൾ മദ്ധ്യത്തിൽ വച്ചുകൊണ്ടു
മന്നവൻ മഥനംചെയ്തഗ്നിയെ ജ്വലിപ്പിച്ചാൻ
ജാതവേദാഖ്യയോടും മൂന്നു രൂപങ്ങളോടും
ജാതനായഗ്നിനൃപപുത്രത്വം ഭവിച്ചതേ;
ഒന്നത്രേ വേദംപൂണ്ടു മുഖ്യമാം പ്രണവംപോൽ
ഒന്നത്രേ വർണ്ണമുള്ളു വഹ്നിയുമൊന്നേയുള്ളു
ദേവനുമൊന്നേയുള്ളു കേവലം നാരായണൻ;
ഏവം ചൊല്ലുന്നു പുരാണങ്ങളും വേദങ്ങളും
അന്നേവം പുരൂരവസ്സഗ്നിയെ മൂന്നാക്കിനാൻ;
അന്നുതൊട്ടഗ്നി മൂന്നായ്‌വന്നിതു യജിപ്പാനായ്.
വേദവും മൂന്നായ്‌വന്നു വർണ്ണവും നാലായ്‌വന്നു;
മേദിനീപതിയുടെ വൈഭവം ചിത്രമത്രേ.
ഉർവ്വശീലോകമിച്ഛിച്ചുർവ്വീശയജ്ഞാഗ്നിയാൽ
സർവദേവേശനാകും ഹരിയെ ജയിച്ചതേ.
തല്പുത്രനാകമഗ്നികാരണം നൃപശ്രേഷ്ഠൻ
അപ്പൊഴേ ഗാന്ധർവ്വമാം ലോകത്തെ പ്രവേശിച്ചു;
അങ്ങനെ പുരൂരവസ്സാകിയ നൃപതിക്കു
ഭംഗിയിലുർവ്വശിയിലാറു പുത്രന്മാരുണ്ടായ്.
മുന്നമായുസ്സു ശ്രുതായുസ്സുമസ്സത്യായുസ്സും
പിന്നേവൻ രയമ്പിന്നെ വിജയൻ ജയൻതാനും
പിന്നേയശ്രുതായുസ്സിൻ നന്ദനൻവസുമാൻ പോൽ
നന്ദനൻ ശ്രുതായുജൻ സത്യായുസ്സിനുമുണ്ടായ്
രയനു തനയന്മാരേകനും ദൃതന്താനും
ജയനമിതിൻ ഭീമൻ നന്ദനൻ വിജയനും

---

അഗ്നിസ്ഥാലി = മതകർമ്മങ്ങൾക്ക് അഗ്നി സൂക്ഷിക്കുന്ന പാത്രം. അരണി = അഗ്നി കടഞ്ഞുണ്ടാക്കാനുള്ള തടി.

ഭീമജൻ കാഞ്ചനാഖ്യൻ ഹേതുകനവന്മകൻ
കോമളനവന്മകൻ ജഹ്നുജനറിഞ്ഞാലും
തല്പുത്രൻ ബാലകാശ്വൻ തല്പുത്രൻ കുശനല്ലോ
തല്പുത്രൻ കുശാംബനും പൂരയൻ വസുതാനും
നാലാമൻ കുശനാഭൻ പിന്നെയക്കുശാംബനും
ബാലകൻ ഗാധിയല്ലോ തല്പുത്രി സത്യവതി
ഭാർഗ്ഗവനൃചീകന്തൻ കന്യയെ വരിക്കയാൽ
യോഗ്യമല്ലെന്നതോർത്തു ഗാധിയും ചൊല്ലീടിനാൻ:
"ശ്യാമളകർണ്ണങ്ങളായ് സഹസ്രമശ്വങ്ങളെ
സോമവർണ്ണങ്ങളായി നല്കേണമിനിക്കിപ്പോൾ"
കന്യകയ്ക്കുള്ള ശുല്ക്കമങ്ങനെയെന്നു കേട്ടു
ധന്യനാം മുനി വരുണാന്തികേ ചെന്നു വേഗം
തുരഗങ്ങളെ വാങ്ങിക്കൊണ്ടുപോയ് ഭൂപതിക്കു
തരസാ നൽകീടിനാൻ, വിസ്മരിച്ചഥ നൃപൻ
കന്യയെ മുനിവരൻതനിക്കു നൽകീടനാൻ;
ധന്യനാം മുനിവരനാശ്രമം പുക്കു വാണാൻ.
അന്നൊരു ദിനം സത്യവതിയും ഭർത്താവിനെ
വന്ദിച്ചു ജനനിക്കും തനിക്കും പുത്രാർത്ഥമായ്
ഭക്തിയോടപേക്ഷിച്ച നേരത്തു മുനിവരൻ
ചിത്തമോദേന രണ്ടു പിണ്ഡങ്ങൾ നല്കിച്ചൊന്നാൻ:
"ഓരോരോ പിണ്ഡം നിങ്ങൾ മാറാതെ ഭുജിച്ചാലും
പാരതിൽ പ്രസിദ്ധരാം പുത്രന്മാരുണ്ടാ"മതിൽ
പുത്രിതൻ പിണ്ഡമേററം മുഖ്യമെന്നോർത്തു നിജ-
പുത്രിയോടതു വാങ്ങിബ്ഭുജിച്ചു ജനനിയും
മാതാവിൻ പിണ്ഡമതു പുത്രിയും ഭുജിച്ചിതു.
ചേതസാ മുനിവരനറിഞ്ഞു ചൊല്ലീടിനാൻ:
"മന്ത്രപിണ്ഡങ്ങൾ മാറി ഭുജിക്ക നിമിത്തമായ്
സന്താപം വരും തവ ദൈവകല്പിതമല്ലോ;
ക്രൂരനായ്‌വരും തവ നന്ദനനറിഞ്ഞാലും
വാരിജേക്ഷണേ! തവ സോദരൻ ബ്രഹ്മജ്ഞനാം."
എന്നതു കേട്ടു ഭയപ്പെട്ടവൾ ഭർത്താവിനെ
നന്നായി പ്രസാദിപ്പിച്ചേററവുമപേക്ഷിച്ചാൾ.
വ്യർത്ഥമായ്‌വരാ മമ മന്ത്രമാകയാൽ തവ
പുത്രനന്ദനൻ ക്ഷത്രാചാരനായ്‌വരും നൂനം.
അങ്ങനെ സത്യവതിതന്നുടെ തനയനായ്
മംഗലാത്മാവാം ജമദഗ്നിയുമുണ്ടായ്‌വന്നു.
ആകയാൽ ഭർത്തൃവാക്യം ലംഘിക്ക നിമിത്തമായ്

---

ശ്യാമം = കറുത്തതു്. ശുൽക്കം = പണയം (സ്ത്രീധനം). ക്ഷത്രാചാരൻ = ക്ഷത്രിയാചാരങ്ങളനുസരിക്കുന്നവൻ.

കൗശികനന്ദനനായ്‌വന്നിതു സത്യവതി
ഉത്തമൻ ജമദഗ്നി രേണുകതന്നെ വേട്ടു
പുത്രന്മാർ വസുമനസ്സാദികളുണ്ടായ്‌വന്നു;
രാമനെന്നൊരു പുത്രനുണ്ടായാനൊടുക്കത്തു
കോമളഗാത്രനവൻ വാസുദേവാംശമത്രേ;
സാഹസം പെരുത്തൊരു ഹേഹയവംശമെല്ലാം
ആഹവേ മുടിച്ചതുമവനെന്നറിഞ്ഞാലും.
ക്ഷത്രിയവംശമെല്ലാം മൂവേഴുവട്ടം രാമൻ
കൃന്തനം ചെയ്തു ഭൂമീഭാരവും തീർത്തീടിനാൻ.
അന്നേരം പരീക്ഷിത്തു ചോദിച്ചു മുനിയോടു:
"മന്നവന്മാരെ രാമൻ കൊൽവതിനെന്തു മൂലം?
വിസ്തരിച്ചരുൾചെയ്ക വേണ"മെന്നതു കേട്ടു
ചിത്തമോദേന മുനിശ്രേഷ്ഠനരുൾചെയ്താൻ:

പരശുരാമാവതാരം

"കാർത്തവീര്യാർജ്ജുനനാം ഹേഹയനരാധിപൻ
ആസ്ഥയാ പണ്ടു ദത്താത്രേയനാം മുനീന്ദ്രനെ
സേവിച്ചാൻ കേശവാംശനാകിയ മുനിവരൻ
ഭാവശുദ്ധിയെക്കണ്ടു തെളിഞ്ഞു വരം നൽകി
ആയിരം കരങ്ങളുമണിമൈശ്വര്യങ്ങൾ പര-
മായുസ്സും വീര്യശൗര്യവിത്താദിഗുണങ്ങളും
എന്നിവ വേണ്ടും വരമൊക്കവേ ലഭിക്കയാൽ
മന്നവൻ മദമത്തനായിസ്സഞ്ചരിക്കുമ്പോൾ,
നിർമ്മലയായീടിന നർമ്മദാനദിതന്നിൽ
നിർമ്മലഗാത്രിമാരാം കാന്തമാരോടുംകൂടി
ഹസ്തങ്ങൾകൊണ്ടു സേതു ബന്ധിച്ചു ജലക്രീഡാ-
മത്തനായ്മരുവുന്ന നേരത്തു ദശാനനൻ
ചെന്നു നർമ്മദാതീരേ വസിക്കും നേരത്തിങ്കൽ
മന്നവൻ ജലക്രീഡ ചെയ്തുടൻ കരേറിനാൻ.
ഭൂപതി കരംകൊണ്ടു തടുത്ത ജലം വന്നു
പാപിയാം ദശാനനൻതന്നെയും മുക്കീടിനാൻ
കോപേന ദശാനനൻ വാർത്തകളറിഞ്ഞപ്പോൾ
ഭൂപതിയോടു ചെന്നു യുദ്ധവും തുടങ്ങിനാൻ.
നീലക്കാർവേണിമാർകൾ കാൺകവേ നരപതി
ലീലയാ രാവണനെബ്ബന്ധിച്ചു പാശങ്ങളാൽ
കൊണ്ടുപോയ് കാരാഗൃഹേ വച്ചിതു പലകാലം
കണ്ടകംതന്നെക്കൊണ്ടു ഗമിച്ചു പുലസ്ത്യനും.
പിന്നെയങ്ങൊരുദിനം ഭൂപതി നായാട്ടിനായ്

---

കൃന്തനം ചെയ്യുക = ഛേദിക്കുക.

ചെന്നിതു ജമദഗ്നി വാഴുന്ന വനംതന്നിൽ,
ആശ്രമസമീപത്തിൽച്ചെന്നപ്പോൾ മഹാമുനി
ശാശ്വതധർമ്മമോർത്തു പൂജിച്ചാൻ നരേന്ദ്രനെ.
മാമുനി ഹോമധേനുതന്നുടെ മേലിൽനിന്നു
കാമിതപദാർത്ഥങ്ങളൊക്കവേ പുറപ്പെട്ടു
സ്വർഗ്ഗതുല്യമായ്‌വന്നു കാനനമതുനേരം;
അഗ്രേ ഭോജനങ്ങളുമെത്രയും ചിത്രം ചിത്രം.
സ്വൈരമായ് ഭോജനവും കഴിച്ചു നരപതി
പോരുമ്പോൾ നിജ ഹൃദി ചിന്തിച്ചാൻ വിധിബലാൽ:
'ചിത്രമെത്രയും ഹോമധേനുവിന്മഹത്വങ്ങൾ
ഇത്തരമുള്ള പശുരത്നമിങ്ങടങ്ങേണം.'
എന്നു ചിന്തിച്ചു ഭൃത്യന്മാരെയും നിയോഗിച്ചു
ചെന്നവർ പശുതന്നെപ്പിടിച്ചു ബാലനേയും
വേഗേന കൊണ്ടുപോന്നു നൃപനു നൽകീടിനാർ.
ആഗമിച്ചിതു രാമനാശ്രമമതുനേരം
വാർത്തകൾ കേട്ടു കോപിച്ചപ്പൊഴേ പുറപ്പെട്ടു
ചീർത്തൊരു പരശുവുമെടുത്തു നടകൊണ്ടാൻ;
ചെന്നുടൻ മാഹിഷ്മതി പുക്കിതു കണ്ടനേരം
മന്നവൻ പുറപ്പെട്ടു സംഗരം തുടങ്ങിനാൻ
ഹസ്ത്യശ്വരഥാദിയാം സൈന്യങ്ങളെല്ലാം രാമൻ
എത്രയും വേഗത്തോടെ കൊന്നുകൊന്നൊടുക്കിനാൻ
പതിനേഴക്ഷൗഹിണിപ്പടയും നശിച്ചപ്പോൾ
അതികോപേന പുറപ്പെട്ടിതു കാർത്തവീര്യൻ.
പിന്നെയുണ്ടായ യുദ്ധമെങ്ങനെ ചൊല്ലുന്നു ഞാൻ
മന്നവൻതന്നെ രാമൻ വധിച്ചാൻ ജിതശ്രമം;
ശേഷിച്ച സൈന്യങ്ങളുമൊക്കവേ കൊന്നു രാമൻ
ഘോഷിച്ചു പശുവിനെക്കൊണ്ടിങ്ങു പോന്നീടിനാൻ
വൃത്താന്തം കേട്ടു ജമദഗ്നിയും ചൊല്ലീടിനാൻ;
''എത്രയും പാപം വന്നു നിനക്കു കുമാരക!
ഭൂപതിതന്നെക്കൊന്നാൽ പാപമുണ്ടറിക നീ
ഭൂപതിയാകുന്നതു സർവ്വദേവാംശമല്ലോ.
ക്ഷമയാ മുനിജനം പൂജ്യരായ്‌വരുന്നതും
ക്ഷമയെന്നിയേ വിഷ്ണു സന്തോഷിക്കയുമില്ല.
ആകയാൽ പ്രായശ്ചിത്തം ചെയ്യേണമതിന്നു നീ
പോകണമതിന്നായിത്തീർത്ഥങ്ങളാടീടുവാൻ.''
താതഭാഷിതം കേട്ടു രാമനും പുറപ്പെട്ടു
ചേതസി വിഷ്ണുപദധ്യാനേന നടകൊണ്ടാൻ;

---

സംഗരം=യുദ്ധം. ഹസ്ത്യശ്വരഥാദി=ആന, കുതിര, തേരു് തുടങ്ങിയവ.
ജിതശ്രമം=നിഷ്‌പ്രയാസം.

തീർത്ഥസേവയും ചെയ്തു പാപവും നശിപ്പിച്ചു-
ണ്ടാസ്ഥയാ വത്സരാന്തേ സ്വാശ്രമം പുക്കീടിനാൻ.
അന്നൊരുദിനം ജലംകൊണ്ടിങ്ങു പോന്നീടുവാൻ
സുന്ദരി രേണുകയും ഗംഗതൻ തീരം പുക്കാൾ.
അന്നേരം ചിത്രരഥനാകിയ ഗന്ധർവ്വേന്ദ്രൻ-
സുന്ദരൻ സുന്ദരിമാരൊന്നിച്ചു ജലമദ്ധ്യേ
ആനന്ദത്തോടു ക്രീഡിക്കുന്നത്ര കണ്ടവൾക്കു
മാനസം ഗന്ധർവ്വനിൽ ചെററു ചെന്നതുമൂലം
ഹോമവേലയും മറന്നാദരാൽ ഗന്ധർവ്വനെ-
ക്കാമിനി ചെററുനേരം നോക്കിനിന്നിതു തദാ.
കഷ്ടമെന്നോർത്തു ഭർത്തൃശാപശങ്കിതയായി
പെട്ടെന്നു ജലവും കൊണ്ടാശ്രമം പുക്കീടിനാൾ.
വൃത്താന്തമറിഞ്ഞാശു കോപിച്ചു ജമദഗ്നി
പുത്രന്മാരോടു മാതൃവധത്തിന്നാജ്ഞാപിച്ചാൻ.
ആരുമേ ചെയ്യായ്കയാൽ രാമനെ നിയോഗിച്ചാൻ.
സാരനാം രാമൻ പിതൃഗൗരവം നിനച്ചുടൻ
മാതാവിനോടുകൂടെ ഭ്രാതാക്കന്മാരെക്കൊന്നാൻ
പ്രീതനായ് മുനി, വരം വരിക്കെന്നുരച്ചപ്പോൾ
"വധിച്ച ജനമിപ്പോൾ വൈകാതെ ജീവിക്കേണം
വധിച്ച വാർത്തയാർക്കും മനസി തോന്നീടൊല്ലാ."
എന്നു ചൊല്ലിയനേരമങ്ങനെതന്നെ മുനി
ചൊന്നൊരുനേരമെഴുന്നേററിതങ്ങെല്ലാവരും;
നിദ്രചെയ്തുണർന്നതുപോലെയങ്ങെല്ലാവരും:
വിദ്രുതം മുനിവരപാദങ്ങൾ വണങ്ങിനാർ.
താതനെ വധിച്ചതു ചിന്തിച്ചു ദിനംതോറും
ഏതുമേ സുഖമില്ലാഞ്ഞർജ്ജുനതനയന്മാർ
രാമനെബ്ഭയപ്പെട്ടു സമയം പാർത്തുപാർത്തു
ഭീമന്മാരവർ ജമദഗ്നിതന്നാശ്രമത്തിൽ
ചെന്നിതു രാമൻ പോയതറിഞ്ഞു മുനിവരൻ
അന്നേരം ബ്രഹ്മധ്യാനം ചെയ്തങ്ങു വസിക്കുന്നു;
കണ്ഠവും മുറിച്ചങ്ങു കൊണ്ടവർ പോയീടിനാർ;
കുണ്ഠയായ് രേണുകയും വാവിട്ടങ്ങലറിനാൾ.
രാമരാമേതി മാതൃശബ്ദം കേട്ടൊരു രാമൻ
ആമയംപൂണ്ടു വേഗമോടിച്ചെന്നൊരുനേരം
താതനെ വധിച്ചതുകണ്ടതിശോകം പൂണ്ടു
താത! താതേതി വിലാപിച്ചതി ശോകത്തോടും
താതദേഹത്തെ ജ്യേഷ്ഠസന്നിധൗ വച്ചുകൊണ്ടു
ചേതസി കോപത്തോടും പുക്കിതു മാഹിഷ്മതി

ഭർത്തൃശാപശങ്കിത = ഭർത്താവിന്റെ ശാപമുണ്ടാകുമെന്നു സംശയിച്ചവൾ.

കാർത്തവീര്യന്റെ സുതന്മാരെയും ശേഷിച്ചുള്ള
പാർത്ഥിവഗണത്തെയും കൊന്നുകൊന്നൊടുക്കിനാൻ
ക്ഷത്രിയവംശമെല്ലാം മൂവേഴുവട്ടം രാമൻ
എത്രയും കോപത്തോടു കൊന്നൊടുക്കിയശേഷം,
പാർത്ഥിവരക്തങ്ങളാം സംവർത്തപഞ്ചകത്താൽ
തീർത്തിതു നവഹ്രദമെത്രയും മഹാമുഖ്യം.
ആയതിൽക്കളിച്ചാശു പിതൃദേവാദികളെ
മായമെന്നിയേ രാമൻ തർപ്പിച്ചു വിധിപോലെ;
പിന്നെത്തൻ പിതാവിനു ശിരസ്സു സന്ധിപ്പിച്ചു
ധന്യനാം രാമനഗ്നിഹോത്രസംസ്കാരപൂർവ്വം
യജ്ഞപൂരുഷനാകും ഹരിയെ യജിച്ചിതു
യജ്ഞാർത്ഥം കശ്യപനു ഭൂമിയും നൽകീടിനാൻ.
ദിവ്യരൂപവും പൂണ്ടു താപസൻ ജമദഗ്നി
ഭവ്യമാം സപ്തർഷിയിലൊന്നായി മരുവിനാൻ.
ന്യസ്തശസ്ത്രനായ് രാമൻ മഹേന്ദ്രപർവ്വതാഗ്രേ
സ്വസ്ഥനായ്ത്തപംചെയ്തു വാണിതു സുഖത്തോടും.
ഇത്തരം ഭൃഗുകുലേ പിറന്ന നാരായണൻ
പൃഥിതൻ ഭാരം തീർപ്പാൻ വധിച്ചു നൃപന്മാരെ.
താപസസിദ്ധഗന്ധർവ്വാദി പൂജിതനായി–
ത്താപവും ഭക്തന്മാർക്കു കളഞ്ഞു വാണീടിനാൻ.
വിശ്വവിശ്രുതൻ ഗാഥിനന്ദനൻ വിശ്വാമിത്രൻ
ശാശ്വതൻ തപംചെയ്തു വിപ്രത്വം ലഭിച്ചിതേ
വിശ്വാമിത്രനും മധുച്ഛന്ദസ്സു തുടങ്ങീട്ടു
വിശ്രുതന്മാരായ് നൂറു പുത്രന്മാരുണ്ടായ്‌വന്നു.
ദേവരാതനാം ഭൃഗുവംശജൻ ശുനശ്ശേഫൻ
കേവലം വിശ്വാമിത്രപുത്രനായ്‌വന്നു പിന്നെ.
ഭാഗ്യവാൻ ഹരിശ്ചന്ദ്രൻ നരമേധത്തിനായി
ഭാർഗ്ഗവനായ ശുനശ്ശേഫനെക്കൊണ്ടീടിനാൻ
അവനും ദേവന്മാരെ സ്തുതിച്ചു ജീവനാർത്ഥം
അവരും പ്രസാദിച്ചു വിശ്വാമിത്രനുനല്കി
ദേവകളാലെ രാതനാകയാൽ ശുനശ്ശേഫൻ
ദേവരാതാഖ്യനായാൻ ദാനാർത്ഥം രാതശബ്ദം.
ദേവരാതനെ ജ്യേഷ്ഠപുത്രനാക്കേണമെന്നു
കേവലം പുത്രരോടു ചൊല്ലിനാൻ വിശ്വാമിത്രൻ
അമ്പതുപേരുമതു സമ്മതിച്ചിതു പുന–
രമ്പതു പുത്രന്മാരും സമ്മതിക്കായ്കമൂലം

---

മാഹിഷ്മതി=നർമ്മദാതീരത്തുള്ള മഹേശ്വരം എന്ന പട്ടണം (ഹേഹയരാജധാനി). ഹ്രദം=കയം. യജ്ഞാർത്ഥം=യാഗത്തിനായി. ന്യസ്തശസ്ത്രൻ=ആയുധം ഉപേക്ഷിച്ചവൻ. രാതൻ=ദാനം ചെയ്യപ്പെട്ടവൻ.

മ്ലേച്ഛരായ്പോകെന്നാശു ശപിച്ചാനവരെയും;
ആശ്ചര്യമത്രേ മുനിതന്നുടെ തപോബലം.
സമ്മതിച്ചവൎക്കൊക്കെ വരവും നൽകീടിനാൻ
സന്മതിദേവരാതനഗ്രജനായി വാണാൻ.
പിന്നെയും മുനിവരഗോത്രങ്ങാം നിരവധി
നന്ദിച്ചു വൎദ്ധിച്ചതു ചൊല്ലുവാൻ പണിയത്രേ.
പിന്നെയങ്ങായുസ്സിൻെറ നന്ദനൻ നഹുഷനും
പിന്നേവൻ ക്ഷത്രവൃദ്ധൻ രാജിയും ഭരന്താനും
പിന്നെയങ്ങനേനസ്സമെന്നിവരഞ്ചുപേരും
ധന്യനാമായുസ്സിൻെറ പുത്രന്മാരറിഞ്ഞാലും.
ക്ഷത്രവൃദ്ധൻെറ പുത്രനാകിയ സുഹോത്രന്ന
പുത്രന്മാർ കാശ്യൻ കുശൻ മൂന്നാമൻ ഗൃത്സമദൻ
ശുനകൻ ഗൃത്സമദനന്ദനനവന്മകൻ.
ശൗനകൻ മഹാമുനി ബ്രഹ്മാത്മാചാര്യനല്ലോ.
കാശ്യനന്ദനൻ കൗശിതൻ പുത്രനല്ലോ രാഷ്ട്രൻ
വിശ്രുതൻ ദീർഗ്ഘതമസ്സാകുന്നു രാഷ്ട്രപുത്രൻ
പിന്നെയദ്ദീർഗ്ഘതമസ്സാകിയ മുനീന്ദ്രന്ന
നന്ദനൻ ധന്വന്തരി വാസുദേവാംശമല്ലോ.
തന്നുടെ ഭക്തന്മാൎക്കെല്ലാമയം തീൎത്തീടുവാൻ
മുന്നമങ്ങായുൎവ്വേദം ചമച്ചു ദേവനല്ലോ.
തൽസുതൻ കേതുമാനും തൽസുതൻ ഭീമരഥൻ
തൽസുതൻ ദിവോദാസൻ തൽസുതൻ പ്രതൎദ്ദനൻ
പിന്നെയും മൃത ദ്ധ്വജൻ ശത്രുജിൽദ്യുത്സൻദ്യുമാൻ
എന്നിവ നാമം പ്രതൎദ്ദനനുമുണ്ടായ്വന്നു.
പിന്നെയങ്ങളൎക്കാദിപുത്രന്മാരവനുണ്ടായ്
മന്നവനളൎക്കനും വാണിതു ചിരകാലം
തൽസുതൻ സന്നതിയും തൽസുതൻ സുനീതനും.
തൽസുതൻ സുകേതനൻ തൽസുതൻ ധൎമ്മകേതു
തൽസുതൻ സത്യകേതു തൽസുതൻ ധൃഷ്ടകേതു
തൽസുതൻ സുകുമാരനാകിയ നരപതി
നീതിഗോത്രജൻ ഗാൎഗ്ഗ്യൻ ഗാൎഗ്ഗ്യജൻ ഭാൎഗ്ഗഭൂമി
ചൈതന്യമേറെയുള്ള കാശിഭൂപന്മാരിവർ
രംഭൻെറ സുതനല്ലോ രഭസനവൻ മകൻ
ചക്രകനവന്മകൻ പിന്നെയങ്ങനേ നസ്സിൻ-
നന്ദനൻ ശുദ്ധനവൻ നന്ദനൻ ശുചി പിന്നെ
ത്രികകല്പനവന്മകൻ തൽസുതൻ ശാന്തരജൻ
തത്സേവ്യനായ രജിക്കഞ്ഞൂറു സുതരുണ്ടായ്
രജിയും ദൈത്യന്മാരെ വധിച്ചു നാകലോകം

---

ആമയം = രോഗം.

വിജയത്തോടുമിന്ദ്രൻതനിക്കു നൽകീടിനാൻ.
ഇന്ദ്രനും പ്രഹ്ളാദനെശ്ശങ്കിച്ചു ദേവലോകം
പിന്നെയും രജിക്കായിക്കൊടുത്തു രക്ഷാർത്ഥമായ്.
കാലേന രജിതാനും മരിച്ചോരനന്തരം
ബാലബുദ്ധികളവൻപുത്രന്മാർ സഹസ്രാർദ്ധം
അടക്കി നാകലോകം യാചിച്ചാൻ മഹേന്ദ്രനും
കൊടുത്തീലെന്നതല്ല യജ്ഞഭാഗങ്ങളും വാങ്ങി
ദുർമ്മതികളാമവർ കിഞ്ചനകാലംകൊണ്ടു
സന്മാർഗ്ഗഭ്രഷ്ടന്മാരായ്വന്നതു കണ്ടു ശക്രൻ
ഒന്നിച്ചു കൊന്നീടിനാനഞ്ഞൂറു പുത്രരേയും.
നന്നായി വന്നീടുമോ ദേവദ്രോഹങ്ങൾ ചെയ്താൽ?
ക്ഷത്രപുത്രനു സുതനുത്തമൻ പ്രതിക്ഷത്രൻ
പുത്രൻ സഞ്ജയനവൻ നന്ദനൻ ജയനല്ലോ
പുത്രനമവനുണ്ടായ് കതനെന്നൊരു നൃപൻ
തൽസുതൻ ധർമ്മന്ധനൻ തൽസുതൻ സഹദേവൻ
തൽസുതൻ ജയത്സേനൻ സൽകൃതിയവൻ മകൻ
തൽസുതൻ നിയനല്ലോ തൽസുതൻ ക്ഷത്രധർമ്മാ
യതിയും യയാതിയും സംയാതിതാനും പുന-
രായതിനിലതിയും കരിയുമിവരെല്ലാം
വീരനാം നഹുഷൻെറ പുത്രന്മാരറിഞ്ഞാലും;
സാരനാം യതി രാജ്യം വിട്ടു കാനനം പുക്കാൻ.
ഭരിച്ചു നഹുഷനും നാകലോകത്തുചെന്നു
ഭരിച്ചു സുരലോകമിന്ദ്രനില്ലായ്കമൂലം
ഇന്ദ്രാണിതന്നെഗ്ഗമിച്ചീടുവാൻ മോഹിക്കയാൽ
മന്നവൻ പെരുമ്പാമ്പായ്വന്നിതു വിപ്രശാപാൽ.
പൈതൃകം രാജ്യം പരിപാലിച്ചു യയാതിയും
പ്രീതിയോടനുജക്കു കൊടുത്തു നാലുദിക്കും.
ശുക്രനന്ദിനിയായ ദേവയാനിയെ വേട്ടു
പുഷ്കരാക്ഷിയാം വൃഷപർവ്വാവിൻ പുത്രിയേയും
ഗൃഹസ്ഥാശ്രമത്തേയും രക്ഷിച്ചു യയാതിയും
മഹത്വമോടു രാജ്യം പാലിച്ചു വാണീടിനാൻ.''
അന്നേരം പരീക്ഷിത്തു ചോദിച്ചു മുനിയോടു:
''മന്നവന്മാർക്കു വിപ്രകന്യയെ വേട്ടീടാമോ?
പ്രതിലോമമായ്വന്നിതെങ്ങനെ''യെന്നു കേട്ടു
മതിയിൽത്തെളിവോടു ശുകനുമരുൾ ചെയ്തു:

## യയാതിചരിതം

മുന്നം ദാനവേന്ദ്രനാം വൃഷപർവ്വാവുതൻെറ
നന്ദിനി ശർമ്മിഷ്ഠയും സഹസ്രം സഖിമാരും

---

പൈതൃകം = അച്ഛനെ സംബന്ധിച്ചതു്.

ദൈത്യരാജന്റെ ഗുരുവാകിയ ശുക്രന്തന്റെ
പുത്രിയാം ദേവയാനിതാനുമായൊരുദിനം
ഉദ്യാനങ്ങളിൽ ക്രീഡിച്ചെത്രയും മോദത്തോടും.
ഉദ്യോഗത്തോടും നദിതന്നുടെ തീരംപുക്കാർ.
വസ്ത്രങ്ങളഴിച്ചു തത്തീരത്തു വച്ചുകൊണ്ടു
ചിത്തമോദേന ജലക്രീഡകൾ ചെയ്യുന്നേരം,
ആകാശമാർഗ്ഗേ പരമേശ്വരൻ ഗൗരിയോടു-
മാകുലമെന്യേ ഗമിക്കുന്നതു കാൺകയാലെ
കന്യകമാരും ലജ്ജ കൈക്കൊണ്ടു കരയേറി-
ച്ചെന്നുടൻ ചേലകളുമുടുത്തു വണങ്ങിനാർ.
ഗുരുപുത്രിയാം ദേവയാനി തന്നുടെ വസ്ത്രം
പരിചോടുടുത്തിതു ശർമ്മിഷ്ഠയറിയാതെ
കോപിച്ചു ദേവയാനി ശർമ്മിഷ്ഠയോടു ചൊന്നാൾ:
"പാപിഷ്ഠേ! മമ വസ്ത്രം നിനക്കു ധരിക്കാമോ?
എത്രയും ശുദ്ധമാകും ഹവിസ്സു ശുനികൾക്കു
സത്വരം ഭുജിക്കാമോ? ദുർമ്മതേ! ദുരാചാരേ!
ഉത്തമം വിപ്രവംശമതിലും ഭൃഗുവംശം
എത്രയും മുഖ്യമതിലല്ലയോ ജനിച്ചു ഞാൻ.
നീചകർമ്മങ്ങൾ ചെയ്യും ദൈത്യവംശത്തിലല്ലേ
നീചേ ! നീ പിറന്നതുമന്തരം നമ്മിലില്ലാരം
എന്നുടെ താതശിഷ്യനല്ലയോ തവ താതൻ
ഇന്നു നീ മമ ദാസിയല്ലയോ മഹാമൂഢേ!
സ്വാമിനിയുടെ വസ്ത്രം ദാസിമാർക്കുടുക്കാമോ
കാമമുണ്ടെങ്കിലിരന്നീടുകിൽ തരാമല്ലോ."
ഇത്തരമധിക്ഷേപവാക്കുകൾ കേട്ടനേരം
എത്രയും കോപത്തോടു ശർമ്മിഷ്ഠതാനും ചൊന്നാൾ:
"തന്നുടെ വൃത്താന്തങ്ങളൊന്നുമേ നിനയ്ക്കാതെ
നന്നു നീ ചൊന്ന വാക്കു ലജ്ജയാകുന്നു കേട്ടാൽ.
എന്നുടെ താതനോടു യാചിച്ചു ഭുജിക്കുന്ന
നിന്നുടെ താതന്തന്നെ ഞാനറിഞ്ഞീടും മൂഢേ!
ഭിക്ഷുകിയായ തവ വസ്ത്രങ്ങൾ തരുവാനും
ഭക്ഷണം തരുവാനുമെന്നുടെ താതനല്ലോ
ഇരന്നു വന്നു മമ മന്ദിരേ പാർക്കുന്ന നീ
പറഞ്ഞ മൊഴി കേട്ടാൽ പൊറുത്തീടുമോ ഞാനും."
ഇത്തരം പലവിധം പറഞ്ഞു പിന്നെഗ്ഗുരു-
പുത്രിയെക്കൂപേ തള്ളിവിട്ടവൾ പോയീടിനാൾ.
അന്നേരം യയാതിയും മൃഗയാവിവശനായ്-

---

ശുനികൾ=പെൺപട്ടികൾ. ഭിക്ഷുകി=യാചകി. കൂപേ=കിണററിൽ.
മൃഗയാ=നായാട്ട്.

ച്ചെന്നിതു കൂപത്തിന്റെ സന്നിധൌ ജലാർത്ഥിയായ്
അന്ധകൂപത്തിലൊരു നാരിയെക്കണ്ടു നൃപൻ
ബന്ധുവത്സലനാർത്തരക്ഷണദയാപരൻ
നഗ്നയാമവൾക്കൊരു വസ്ത്രവും നൽകി നൃപൻ
അഗ്രഹസ്തത്താൽ കൂപേനിന്നുടൻ കരേററിനാൻ.
ഭൂപതിയോടു ദേവയാനിയും ചൊല്ലീടിനാൾ:
“ആപൽക്കാലത്തു മമ ജീവനെ രക്ഷിക്കയും
എന്നുടെ പാണി ഭവാൻ ഗ്രഹിക്കകൊണ്ടുമോർത്താ–
ലെന്നുടെ ഭർത്താവായി വന്നിതു ഭവാൻ നൂനം
ജീവപുത്രനാം കചന്തന്നുടെ ശാപംകൊണ്ടു
കേവലദ്വിജന്മഭർത്താവായ്‌വരാ നൂനം
ദൈവത്താൽ വരുത്തിയ സംബന്ധമിതു നമ്മിൽ;
ദൈവകല്പിതമാർക്കും നീക്കുവാനരുതല്ലോ.”
ഇത്തരം വാക്കു കേട്ടു ഭൂപനും ദൈവഗതി
ചിത്തത്തിൽ നിരൂപിച്ചു ചൊല്ലിനാന്മധുരമായ്:
“സുന്ദരി! തവ താതൻ ഭാർഗ്ഗവൻതന്നെ മമ
തന്നീടുന്നാകിലത്ര സമ്മതം നമുക്കെടോ!”
എന്നുരചെയ്തു നൃപൻ ഗമിച്ചോരനന്തരം
സുന്ദരി ദേവയാനി തത്ര പോയ്‌നില്ക്കുന്നേരം
പുത്രിയെക്കാണായ്കയാൽ തിരഞ്ഞു ശുക്രന്താനും
തത്ര ചെന്നപ്പോൾ കരഞ്ഞെത്രയും ദുഃഖത്തോടും
വാർത്തകൾ താതനോടു വിസ്തരിച്ചുരചെയ്താൾ.
ആർത്തിപൂണ്ടിതു ശുക്രൻ വാർത്തകൾ കേട്ടനേരം
നിന്ദിച്ചു പുരോഹിതവൃത്തിയെപ്പുത്രിയോടും
ഒന്നിച്ചു ദൈത്യഗൃഹേനിന്നുടൻ പുറപ്പെട്ടു
വാർത്തകൾ കേട്ടു വൃഷപർവാവും ഭയംപൂണ്ടു
കാൽത്തളിരിങ്കൽ വീണു ശുക്രനോടപേക്ഷിച്ചാൻ.
അന്നേരം ഭൃഗുപുത്രൻ ചൊല്ലിനാന്മമ പുത്രി–
തന്നെ നീ സന്തോഷിപ്പിച്ചീടുകെന്നതു കേട്ടു
ചെന്നുടൻ ദേവയാനിതന്നുടെ കാല്ക്കൽ വീണു.
സുന്ദരിതാനുമപ്പോളവനോടുരചെയ്താൾ:
“നിന്നുടെ പുത്രിതന്നെസ്സഖിമാരോടും ഭവാൻ
എന്നുടെ ദാസിയായിട്ടയച്ചീടുകവേണം
എങ്കിൽ ഞാൻ സന്തോഷിച്ചേ”നെന്നതു കേട്ടനേരം
സങ്കടംപൂണ്ടു വൃഷപർവാവാമസുരേന്ദ്രൻ.
തന്നുടെമൂലം ദൈത്യജനങ്ങൾക്കെല്ലാവർക്കും
വന്നൊരു ദുഃഖം കണ്ടു ശർമ്മിഷ്ഠതാനും ചൊന്നാൾ:

---

ജലാർത്ഥി=വെള്ളത്തിനു് ആഗ്രഹിക്കുന്നവൻ, അഗ്രഹസ്തം=കയ്യുടെ അററം.
ജീവപുത്രൻ=വ്യാഴത്തിന്റെ മകൻ.

"പോകുന്നേനെങ്കിൽ ഞാനും ദാസിയായ്‌ മടിയാതെ
ശോകവും തീൎന്നു താതൻ സുഖമായ്‌വസിച്ചാലും."
എന്നുരചെയ്തു നിജ സഖിമാരോടും കൂടി-
ച്ചെന്നവൾ ദേവയാനീദാസിയായ്‌ മേവീടിനാൾ.
ശുക്രനും പ്രസാദിച്ചു തത്രൈവ വാണു പിന്നെ
ഉല്പലാക്ഷിയാം ദേവയാനിയും സന്തോഷിച്ചാൾ.
അന്നൊരു വിധി ശുക്രനുണ്ടാക്കി യയാതിക്കു
തന്നുടെ പുത്രി തന്നെക്കൊടുത്തു ചൊല്ലീടിനാൻ:
"ശർമ്മിഷ്ഠാദികളായ ദാസിമാരോടും ഭവാൻ
ധർമ്മപത്നിയെക്കൊണ്ടു ഗമിക്ക വൈകീടാതെ;
എന്നുമേ ശർമ്മിഷ്ഠയോടൊന്നിച്ചു വസിക്കരു"-
തെന്നതു കേട്ടു നൃപൻ വന്ദിച്ചു നടകൊണ്ടാൻ.
രാജധാനിയിൽ ചെന്നു ഭാര്യയോടൊത്തു ദേവ-
രാജതുല്യനാം നൃപൻ സുഖിച്ചു വാണീടിനാൻ.
ഗർഭവുമുണ്ടായ്‌വന്നു ദേവയാനിക്കു പുന-
രർഭകനുണ്ടായ്‌വന്നു യദുവെന്നാഖ്യയോടും
പിന്നെത്തുർവശുവെന്നുമുണ്ടായാനൊരു പുമാൻ
സുന്ദരി ശർമ്മിഷ്ഠയുമത്തുകണ്ടനന്തരം
നൃപനെയൊരുദിനം രഹസി വരിച്ചിതു
നൃപനും ധർമ്മമോർത്തു രമിച്ചാനവളോടും.
നന്ദനന്മാരും മൂന്നുപേരവൾക്കുണ്ടായ്‌വന്നു
മുന്നം ദ്രുഹ്യുവുമനുദ്രുഹ്യുവും പൂരുതാനും.
വൃത്താന്തമറിഞ്ഞിതു ദേവയാനിയുമപ്പോൾ
ചിത്തകോപേന ശുക്രസന്നിധൌ ചെന്നീടിനാൾ.
സാമവാക്യങ്ങൾ ചൊല്ലിപ്പിന്നാലെ ചെന്നാൻ നൃപൻ
കാമിനി ദേവയാനി പിന്തിരിഞ്ഞതുമില്ല.
വൃത്താന്തം കേട്ടു ശുക്രൻ നൃപനോടരുൾചെയ്താൻ:
"സത്യലംഘനം ചെയ്ത ദുർമ്മതേ! നിനക്കിപ്പോൾ
വന്നീടും ജരാനരയെ"ന്നതു കേട്ടു നൃപൻ
വന്ദിച്ചു ചൊന്നാൻ, 'മമ കുററമല്ലേതും മുനേ?
ഓക്കിലോ ദൈവഗതിയെന്നതേ പറയാവു
പാക്കിലോ മമ ശാപം പുത്രിക്കും ദുഃഖമല്ലോ."
"എങ്കിലോ സുതരോടു യൌവനം വാങ്ങിക്കൊണ്ടു
സങ്കടം തീൎന്നു രമിച്ചീടുക പുത്രിയോടും"
എന്നൊരു ശാപമോക്ഷം കൊടുത്തു ശുക്രനപ്പോൾ
മന്നവനങ്ങുചെന്നു പുത്രരോടുരചെയ്താൻ:
"എന്നുടെ ജരയിന്നു കൈക്കൊണ്ടു മടിയാതെ
തന്നീടവേണം മമ യൌവനമാരെങ്കിലും

---

സാമവാക്യങ്ങൾ = സമാധാനവാക്കുകൾ.

ഭോഗങ്ങളനുഭവിച്ചന്ത്യകാലത്തു ജര,
വേഗേന വാങ്ങിക്കൊണ്ടു യൗവനം തന്നീടുവൻ.''
എന്നതു കേട്ടു യദു മുതലായ് നാലുപേരും
എന്നമേ ഞങ്ങൾക്കിതു യോഗ്യമല്ലെന്നു ചൊന്നാർ
പഞ്ചമനാകും പൂരുതന്നോടു നരവരൻ
അഞ്ചാതെ ചൊല്ലീടിനാൻ ''നന്ദന! വരിക നീ!
ജ്യേഷ്ഠന്മാർ ചൊന്നപോലെ ചൊല്ലരുതേതും തവ
കോട്ടവുമുണ്ടായ്വരാ, നല്ലതുവരും മേലിൽ.''
താതഭാഷിതം കേട്ടു പൂരുവും ചൊല്ലീടിനാൻ:
''ഏതുമേ മമ ഹൃദി സന്ദേഹമില്ല നൂനം.
ഉത്തമൻ താതചിന്തയറിഞ്ഞു ചെയ്യുന്നൊരു
പുത്രൻ മദ്ധ്യമനല്ലോ പറഞ്ഞു ചെയ്യുന്നവൻ
ചൊല്ലിയതാസ്ഥയെന്നി ചെയ്വവനധമന്താൻ
ചൊൽകിലും ചെയ്യാത്തവൻ താതൻെറ മലമല്ലോ''
ആകയാലിന്നു ഭവാൻ ചൊല്ലുന്നതെല്ലാം ഞാനും
ലോകൈകയശോനിധേ! വൈകാതെ ചെയ്തീടുവൻ.
പുത്രവാക്യങ്ങൾ കേട്ടു സന്തോഷിച്ചാശു നൃപൻ
പുത്രനു ജരാനര നൽകി യൗവനം വാങ്ങി
സപ്തദ്വീപാധിപതിയാകിയ നൃപന്തന്നെ
സപ്തദ്വീപുകളേയും പാലിച്ചു വഴിപോലെ,
കാമഭോഗങ്ങളെല്ലാമിച്ഛയോടനുഭവി-
ച്ചാമോദത്തോടും ദേവയാനിയോടൊരുമിച്ചു,
സൈ്വരമായ് വാണു പല മുഖ്യയജ്ഞങ്ങൾ ചെയ്തു
പാരിച്ച ഭക്തിയോടും യജിച്ചു യജ്ഞേശനെ,
ഇത്ഥമങ്ങോരായിരം വത്സരം കഴിഞ്ഞിട്ടും
പൃഥ്വീപാലനു കാമതൃപ്തി വന്നീടായ്കയാൽ
ചൊല്ലിനാൻ ദേവയാനിതന്നോടങ്ങൊരുദിനം:
''കല്യാണശീലേ! മമ വല്ലഭേ! കേട്ടാലും നീ.
കാമഭോഗങ്ങളോടുമായിരം വത്സരം ഞാൻ
കാമിനീമൗലേ! നിന്നോടൊന്നിച്ചു രമിച്ചിട്ടും,
കിഞ്ചനപോലും തൃപ്തിവന്നീല മനസ്സിന്നും
ചഞ്ചലമില്ല മോഹം വദ്ധിച്ചു വന്നീടുന്നു.
ഭൂമിയിലുള്ള ധനധാന്യാദി പദാത്ഥവും
കാമിനീജനങ്ങളുമൊക്കവേ ലഭിച്ചാലും
കാമിയായുള്ളവനു തൃപ്തിവന്നീടാ നൂനം;
കാമങ്ങൾ സേവിക്കിലോ വദ്ധിക്കും ദിനന്തോറും

---

ഭോഗങ്ങൾ = സുഖങ്ങൾ; പഞ്ചമൻ = അഞ്ചാമത്തേവൻ, മമ ഹൃദി = എൻെറ മനസ്സിൽ; കാമഭോഗങ്ങൾ = ഇഷ്ടാനുസരണമുള്ള സുഖങ്ങൾ. യജ്ഞേശൻ = മഹാവിഷ്ണു.

ആകയാൽ സർവസംഗം ത്യജിച്ചു ഞാനുമിന്നു
ലോകൈകനാഥന്തന്നെബ്ഭജിച്ചു ഭക്തിയോടും
കർമ്മബന്ധങ്ങൾ വിടുത്തീടുവാനിച്ഛിക്കുന്നേൻ
നിർമ്മലജ്ഞാനം തവ ഞാനിന്നു ചൊല്ലേണമോ?'
എന്നു ചൊന്നൊരു നൃപൻ വാർദ്ധക്യം വാങ്ങിക്കൊണ്ടു
ധന്യനാം പൂരുവിനു യൗവനമത്തും നൽകി,
രാജ്യവും നൽകിപ്പുനരഭിഷേകവും ചെയ്തു;
പൂജ്യനായ് വാണാൻ പൂരു താതൻെറ കാരുണ്യത്താൽ.
നാലുദിക്കിലും യദുമുഖ്യന്മാരെയുമാക്കി
കാലേതാൻ വനംപുക്ക ഘോരമായ്ത്തപം ചെയ്തു
അന്തരാത്മനി പരബ്രഹ്മത്തെയുറപ്പിച്ചു
ബന്ധമോക്ഷവും വന്നു മുക്തനായ് വന്നീടിനാൻ.
ദേവയാനിയും മിഥ്യാസംഗങ്ങൾ വിട്ടു വാസു–
ദേവനെദ്ധ്യാനംചെയ്തു മുക്തിയും വരുത്തിനാൾ,
പൂരുവിൻ വംശമിന്നും ഞാനിപ്പോൾ ചൊല്ലീടുവൻ
സാരനാകിയ ഭവാൻ തദ്വംശജാതനല്ലോ;
പൂരുനന്ദനൻ ജനമേജയനവന്പുത്രൻ
വീരനാം പ്രജിനവാനും തൽസുതൻ പ്രവീരനും
നമസ്യുവവൻ മകൻ തൽസുതൻ ചാരുപാദൻ
തൽസുതനല്ലോ സുദ്യൻ തൽസുതൻ ബഹുഗവൻ
തൽസുതൻ സംയാതിയും തൽസുതനഹംയാതി
തൽസുതൻ രൗദ്രാശ്വനുമവനു ഘൃതാചിയിൽ
നന്ദനന്മൃതേയുവും കക്ഷേയു രണ്ടാമവൻ
തൽസുതൻ പിന്നെ സ്ഥണ്ഡിലേയുവും നാലാമവൻ
തൽസുതൻ കൃതേയുവും പിന്നേവൻ ജലേയുവും
സന്തതേയുവും പിന്നെ നന്ദനൻ ധർമ്മേയുവും
സത്യേയു വ്രതേയുവും പത്താമൻ വനേയുവും
രൗദ്രാശ്വസുതരിവർ മൂത്തവന്നന്തിഭാരൻ
അപ്പ്രതിഥവീശ്വരന്നു പുത്രന്മാർ മൂന്നുപേരു–
ണ്ടപ്രതിരഥന്താനും ധ്രുവനും സുമതിയും.
അപ്രതിരഥാത്മജൻ കാഞ്ചനമഹാമുനി
തൽപുത്രൻ മേഘാതിഥി പ്രസ്കംബാദികൾ പിന്നെ

## ശകുന്തളോപാഖ്യാനം

സുമതിപുത്രൻ രൈഭ്യൻ തൽസുതൻ ദുഷ്ഷന്തനും,
അമിതബലനവൻ നായാടി നടക്കുമ്പോൾ
കണ്വതാപസാശ്രമംപുക്കൊരുനേരം തത്ര
പൂർണ്ണേന്ദുമുഖിയായ കന്യയെക്കണ്ടീടിനാൻ.

---

അമിതബലൻ = വളരെയേറെ സൈന്യത്തോടുകൂടിയവൻ.

സാക്ഷാലിന്ദിരാദേവിയെന്നതുപോലെ കണ്ടു
സൂക്ഷ്മമാനസൻ നൃപൻ ചോദിച്ചാന്മധുരമായ്;
"ആരു നീ മനോഹരേ! താതനാരെടോ! തവ
ചാരുലോചനേ! വനവാസമെന്തഹോ! തവ?
നിന്നെക്കണ്ടതുമൂലമെന്നുടെ നേത്രങ്ങൾക്കു
വന്നിതു സാഫല്യവും ചിത്തസൗഖ്യവും വന്നു
എന്നുടെ ചിത്തംതന്നിലാഗ്രഹമുണ്ടാകയാൽ
ധന്യേ! നീ രാജപുത്രിയെന്നതുമുറച്ചേൻ ഞാൻ.
പൗരവരുടെ ചിത്തമർഹതയില്ലാത്തൊരു
നാരിമാർമണികളിൽച്ചെല്ലുകയില്ല നൂനം."
രാജഭാഷിതം കേട്ടു ലജ്ജയാ മുഖം താഴ്ത്തി
രാജീവനേത്രതാനും ചൊല്ലിനാൾ മധുരമായ്:
"വിശ്വാമിത്രാത്മജ ഞാൻ മേനകമാതാവല്ലോ
വിശൈ്വകഗുണനിധേ! സത്യമെന്നറിഞ്ഞാലും.
മാതാവു വെടികയാൽ മാമുനിവരൻ കണ്വൻ
താതനായ്‌വളർത്തീടിവിടെ വാണീടുന്നു.
ശോകങ്ങളെനിക്കിപ്പോൾ തീർന്നിതു സകലവും
ലോകസുന്ദര! നിന്നെ ഞാനിന്നു വരിക്കുന്നേൻ.
പൂജയും പരിഗ്രഹിച്ചാഹാരമതും നൽകി
രാജശേഖര! ഭവാൻ സൗഖ്യമായ് വസിച്ചാലും."
കന്യകാവാക്യംകേട്ടു ചൊല്ലിനാൻ നരപതി,
"ധന്യനായ്ച്ചമഞ്ഞു ഞാൻ നിന്നുടെ വാക്യത്തിനാൽ
തന്നോടു സദൃശനാം പതിയെ നരപതി-
കന്യകമാർക്കു വരിക്കെന്നതു ഭാഗ്യമത്രേ."
എന്നുരചെയ്തു ഗാന്ധർവ്വാഖ്യമാം വിധികൊണ്ടു
മന്നവൻ ശകുന്തളതന്നെയും വേട്ടീടിനാൻ.
ഗർഭവുമുല്പാദിച്ചു ഗമിച്ചു നരേന്ദ്രനു-
മർഭകൻ ജനിച്ചിതു കാലംവന്നൊരുനേരം.
പുത്രനു കർമ്മങ്ങളുംചെയ്തിതു കണ്വമുനി;
പുത്രനും സിംഹങ്ങളെപ്പിടിച്ചു കെട്ടീടിനാൻ.
ഇത്തരംകണ്ടു മുനി, ഭൂപതിസമീപത്തു
സത്വരം കുമാരനെക്കൊണ്ടുപോയ്ക്കാട്ടീടിനാൻ.
വാർത്തകൾ ശകുന്തള ചൊന്നതു ദുഷ്ഷന്തനും
ചിത്തത്തിൽതോന്നായ്കയാൽ സന്ദേഹിച്ചിരിക്കുമ്പോൾ
കേൾക്കായിതശരീരിവാക്യവും "നരപതേ!
ഭോഷ്കല്ല ശകുന്തള ചൊന്നതു സത്യമത്രേ,
നിന്നുടെ പുത്രനിവനില്ല സംശയമേതും"
എന്നു കേട്ടപ്പോൾ നൃപനൊക്കെയുമുള്ളിൽത്തോന്നി

---

അർഭകൻ=ശിശു. ദക്ഷിണഹസ്തതലേ=വലത്തേ കയ്യിൽ.

പുത്രനെ പരിഗ്രഹിച്ചാസ്ഥയാ കാന്തയോടും
എത്രയും സുഖംപൂണ്ടു വാണിതു ചിരകാലം
പുത്രനാം ഭരതനു രാജ്യവും നൽകി നൃപൻ
ഉത്തമൻ തപംചെയ്തു നാകലോകവും പുക്കാൻ.
ചക്രപാണിതന്നംശകലയാം ഭരതനും
ചക്രവർത്തിത്വം ലഭിച്ചെത്രയും വിളങ്ങിനാൻ
ദക്ഷിണഹസ്തതലേ ചക്രരേഖയുമുണ്ട-
ങ്ങക്ഷികൾ പത്മംപോലെ രേഖകൾ പദദ്വയേ
വൈരാജസ്ഥാനത്തഭിഷിക്തനാം ഭരതനും
പാരാതെ വാജി മേധമമ്പതുമഞ്ചും ചെയ്തു.
ദിക്കുകൾ ജയിച്ചാശു ദുഷ്ടന്മാരെയും കൊന്നു
സൽക്കർമ്മങ്ങളും പിന്നെച്ചെയ്തിതങ്ങസംഖ്യമായ്.
വീര്യശൗര്യൗദാര്യാദിഗുണങ്ങൾ ബ്രഹ്മമനോ-
ധൈര്യവും ഗാംഭീര്യവും ക്ഷമയും കരുണയും
വിത്തവുമെന്നുവേണ്ടാ സകല ഗുണങ്ങളും
ഇത്രിഭുവനത്തിങ്കലാർക്കുമില്ലിതുപോലെ.
പണ്ടാരുമിതുപോലെയുണ്ടായിട്ടില്ല പുന-
രുണ്ടാകയില്ലയെന്നും ചൊല്ലീടാമസംശയം.
ഭരതനരപതിചെയ്തതിൻ വില ചൊൽവാൻ
പരിചോടൊരു നൃപൻ കരുതീടുകിലവൻ
കൈകൊണ്ടു തുഴഞ്ഞാശു നാകലോകത്തു പോകാൻ
വൈകാതെ കൊതിച്ചീടുമില്ല സംശയമേതും.
മന്നവൻ ഭരതനു പത്നിമാർ മൂവരുണ്ടു്
നന്ദനന്മാരുമുണ്ടായ്‌വന്നിതു കാലാന്തരേ.
പുത്രന്മാർ നമുക്കനുകൂലന്മാരല്ലെന്നതു
ചിത്തത്തിൽ ഭരതനുമുറച്ചതറികയാൽ
ഭാര്യമാരാത്മത്യാഗശങ്കയാ പുത്രന്മാരെ-
ക്കാര്യമില്ലാതെ വധിച്ചീടിനാരഹോ കഷ്ടം!
പാർത്ഥിവൻ ദുഃഖംപൂണ്ടു പുത്രാർത്ഥം ദേവന്മാരെ
പ്രാർത്ഥിച്ചു മരുത്സോമയജ്ഞവുമാരംഭിച്ചു.
അക്കാലമഗ്രജൻെറ ഭാര്യയാം മമതയെ
മുഖ്യനാം ബൃഹസ്പതി കാമിച്ചു ചെന്നനേരം
തൽഗർഭസ്ഥനായുള്ള ബാലകൻ വിലക്കിനാൻ;
ഉദ്ധൃതകോപാൽ ഗുരു ശപിച്ചാനവനെയും.
മമതതന്നെഗ്ഗമിച്ചീടിനാൻ ബൃഹസ്പതി;
മമതയ്ക്കപ്പോൾ ഗർഭം രണ്ടതങ്ങുണ്ടായ്‌വന്നു.

---

നാകലോകം = സ്വർഗ്ഗലോകം. ആത്മത്യാഗശങ്കയാ = തന്നെ ഉപേക്ഷിച്ചാലോ എന്ന ഭയത്താൽ. തദ്ഗർഭസ്ഥൻ = അവളുടെ ഗർഭത്തിൽ വസിക്കുന്നവൻ. ഉദ്ധൃതകോപാൽ = വർദ്ധിച്ച കോപത്താൽ.

രണ്ടുപുത്രന്മാരെയും പെററൊരു നേരമവരം-
ക്കുണ്ടായി ഭർത്തൃത്യാഗശങ്കയും മനതാരിൽ.
ഗ്ഗുരുപുത്രനെ വെടിഞ്ഞവളും നടകൊണ്ടാരം
പരിചോടവളോടു ദേവകരം ചൊല്ലീടിനാർ:
''സുതനോ? ഭരദ്വാജനിവ''നെന്നപ്പോരം ഗ്ഗുരു-
സുതനു ഭരദ്വാജനെന്നു നാമവുംവന്നു.
മമതയില്ലായ്കയാൽ മമത പോയശേഷം
അമൃതാശനന്മാരുമെടുത്തു കുമാരനെ
ഭരതനൃപേന്ദ്രനു പുത്രനായ് നല്കീടിനാർ,
പരിതോഷവുംവന്നു ഭരതനകതാരിൽ,
വിതഥവംശ്യനായ നിന്നുടെ സുതനിവൻ
വിതഥനെന്നു ദേവവൃന്ദവും ചൊല്ലീടിനാർ
ഇത്ഥമിങ്ങിരുപത്തേഴായിരം സംവത്സരം
പൃഥ്വീചക്രവും പരിപാലിച്ചു ഭരതനും
ചക്രവർത്തിയായ് വാണുപുത്രനു രാജ്യംനൽകി
ചക്രപാണിതൻ പദം പ്രാപിച്ചാനെന്നു കേരംപ്പു.
ധന്യനാം വിതഥൻെറ നന്ദനൻ മന്യുവവൻ
നന്ദനൻ ബൃഹൽക്ഷത്രൻ തൽസുതൻ ജയനല്ലോ.
തൽസുതൻ മഹാവീരൻ നരനും ഗർഗ്ഗനാനും
സത്സംഗപ്രിയനായ സംകൃതി നരാത്മജൻ
അവനു രന്തിദേവൻ കുരുവും തനയന്മാ-
രവനീപതി രന്തിദേവനെത്രയും മുഖ്യൻ
ദാനങ്ങരം ചെയ്തുചെയ്തു വിത്തങ്ങളൊടുങ്ങീട്ടു
മാനവേശ്വരൻ പാത്രാദികളും ദാനം ചെയ്തു
പൗരന്മാർ ഘൃതദധിക്ഷീരങ്ങരം കൊണ്ടുവന്നാ-
ല്ലാരാതെ രന്തിദേവനപ്പൊഴേ ദാനംചെയ്യും.
ഒന്നുമില്ലാഞ്ഞു നാല്പത്തെട്ടഹോരാത്രം നൃപ-
നന്നവും ജലപാനം പോലുമില്ലാതെ വാണു.
അന്നൊരു വിപ്രശ്രേഷ്ഠൻ വന്നിതങ്ങതിഥിയായ്
മന്നവൻ പണിപ്പെട്ടു ഭോജനം ചെററുണ്ടാക്കി
വിപ്രനു നൽകിശ്ശേഷം ഭുജിപ്പാൻ തുടങ്ങുമ്പോരം
ക്ഷുല്പിപാസിതനായി വന്നാനങ്ങൊരു വിപ്രൻ.
ഈശ്വരനിവനെന്നു കല്പിച്ചു നരവരൻ
ആശ്ചര്യം സ്വാന്നത്തിൽനിന്നർദ്ധഭോജനം നല്കി.
അന്നേരം ശ്വപചന്മാർ ശ്വാക്കളോടൊരുമിച്ചു
വന്നുടൻ നൃപതിയോടന്നത്തെയപേക്ഷിച്ചാർ.

---

മമത=സ്നേഹം. സൽസംഗപ്രിയൻ=സജ്ജനസമാഗമത്തിൽ തത്പരൻ. ഘൃതദധിക്ഷീരങ്ങരം=നെയ്യ്, തൈരു്, പാലു് എന്നിവ. ശ്വപചന്മാർ=ചണ്ഡാലന്മാർ (നായ്ക്കളെ ഭക്ഷിക്കുന്നവർ).

ശ്രദ്ധഭാവേന നൃപനദ്ധമുള്ളതും നല്കി
ബുദ്ധിയിലീശ്വരനെദ്ധ്യാനിച്ചു മടിയാതെ;
അഞ്ജലിമാത്രം ശേഷം ജലമുള്ളതു നൃപൻ
അഞ്ജസാ ദാഹത്തോടു കുടിപ്പാൻ തുടന്നപ്പോ
വന്നൊരു പുല്ക്കസന്താൻ ദൂരവേ ചെന്നുനിന്നു
"മന്നവ! ജലം ദേഹീ"ത്യുച്ചത്തിൽ ചൊല്ലീടിനാൻ.
പാനത്തിനായിക്കയ്യിലെടുത്ത ജലം നൃപൻ
ദീനനാം പുല്ക്കസനും കൊടുത്താൻ മടിയാതെ
ദാഹത്തെ സഹിയാഞ്ഞു ഭൂപതീശ്വരൻ പിന്നെ
മോഹിച്ചു വീണു മരിച്ചീടുവാൻ തുടന്നപ്പോ
ഇന്ദ്രാദി ദേവന്മാരും വിഷ്ണുവും പ്രത്യക്ഷമായ്
വന്നാശു നൃപേന്ദ്രനു വേണ്ടുന്ന വരം നല്കി.
കാമഭോഗങ്ങളെല്ലാം മിഥ്യയെന്നോർത്തു നൃപൻ
ആമയമെന്യേ മുക്തി ലഭിച്ചു കാലാന്തരേ
രന്തിദേവാനുചരന്മാരായ ജനങ്ങൾക്ക-
മന്തരംഗത്തിൽ ജ്ഞാനമുണ്ടായ്‌വന്നിതു ചിത്രം!
നിർമ്മലൻ ഗർഗ്ഗൻതന്റെ നന്ദനൻ ശനിയല്ലോ
ബ്രഹ്മവംശ്യരായ് വന്നു തൽപുത്രാദികളെല്ലാം.
പിന്നെയമ്മഹാവീര്യനന്ദനൻ പാപക്ഷയൻ
നന്ദനൻ ബൃഹൽക്ഷത്രനറിക ഹസ്തിയത്രേ.
ഹസ്തിഭൂപതിതന്നാൽ നിർമ്മിതമായ പുരം
ഹസ്തിനാപുരം ഭവദാവാസം നരപതേ!
പുരമീഢനുമജമീഢനും ദ്വിമീഢനും
നരപാലകനായ ഹസ്തിതൻ തനയന്മാർ.
പുരമീഢാത്മജാദി വിപ്രവംശമായ്‌വന്നു.
പരിചോടജമീഢനന്ദനൻ ബൃഹദിഷു
തൽസുതൻ ബൃഹദ്ധനു തൽസുതൻ ബൃഹല്കായൻ
തൽസുതൻ ജയദ്രഥൻ തൽസുതൻ വിശദനും
സേനചിത്തവന്ധകൻ തൽസുതൻ രുചിരാശ്വൻ
മാനിയാം ദൃഢഹനു കാശിപൻ വത്സന്താനും
ചൊല്ലേറും രുചിരാശ്വനന്ദനൻ വംശമല്ലോ
കല്യാണവീരൻ ജയാനന്ദനൻ പൃഥുസേനൻ
നന്ദനനേവം നൂറു പുത്രന്മാരുണ്ടായ്‌വന്നു
എന്നതിൽ ജ്യേഷ്ഠൻ ശാണ്ഡില്യാധിപൻസമരന്താൻ
പാരതിൽ സുതത്രയമുണ്ടല്ലോ സമരനും
വീരനന്ദനൻ പൃഥു തൽസുതൻ കൃതിയല്ലോ.
പൃഥ്വീശൻ കൃതിയുടെ നന്ദനൻ വിഭ്രാജാഖ്യൻ

---

പുല്ക്കസൻ = ചണ്ഡാലൻ. ഭവദാവാസം = അങ്ങയുടെ താമസസ്ഥലം.
ദേഹി = തന്നാലും.

ഉത്തമൻ വിഭ്രാജന്റെ നന്ദനനേണുഹനും
അവനും ശുകമുനിപുത്രിയാം കൃത്തിതന്നിൽ
അവനീശനാം ബ്രഹ്മദത്തനെജ്ജനിപ്പിച്ചു
ബ്രഹ്മദത്തന്റെ പുത്രൻ വിഷ്വക്സേനാഖ്യനല്ലോ
തൽസുതൻ ഭല്ലാതനും തൽസുതൻ ബൃഹദ്വിഷൻ
തൽസുതൻ യവീനരൻ തൽസുതൻ ദ്വിമീഢനും
തൽസുതൻ ധൃതിമാനും തൽസുതൻ സത്യാഹൃതി
തൽസുതൻ ദൃഢനേമി തൽസുതൻ സുപാർശ്വനും
തൽസുതൻ സുമതിയും തൽസുതൻ സന്നതിതാൻ
തൽസുതനല്ലോ തിതിയാകുന്ന നരപതി
തൽസുതൻ ഹിരണ്യനാഭാഖ്യനാം യോഗാചാര്യൻ
തൽസുതനഗ്രായുധൻ തൽസുതൻ ക്ഷേമ്യന്താനും
തൽസുതൻ സുവീര്യനും തൽസുതൻ രിപുഞ്ജയൻ
തൽസുതൻ ബഹുരഥനീവണ്ണം ക്രമത്താലേ
പിന്നെയങ്ങജമീഢനന്ദനൻ നീലനവൻ
നന്ദനൻ ശാന്തിയവൻ നന്ദനൻ സുശാന്തിയും
തൽസുതൻ പുരുജനും തൽസുതനർക്കൻതാനും
തൽസുതൻ ഭർമ്യാശ്വനുമവന്റെ തനയന്മാർ
മുൽഗലൻ യവീനരൻ കാമ്പല്യൻ ബൃഹദിഷു
ഭാഗ്യവാൻ സൃഞ്ജയനിത്യാദികളഞ്ചുപേർപോൽ
ഭർമ്മ്യാശ്വൻ ചൊന്നാൻ "മമ പഞ്ചരാജ്യങ്ങളെല്ലാം
ധർമ്മേണ രക്ഷിച്ചു വാണീടുവാനിനി മമ
സമ്മതികളാം മക്കൾ പോരു"മെന്നതുകൊണ്ടു
ധർമ്മിഷ്ഠന്മാരാമവർ പാഞ്ചാലാഖ്യരായ് വന്നാർ.
അന്നൊരു മിഥുനവും മുൽഗലനുണ്ടായ്‌വന്നു
നന്ദനൻ ദിവോദാസനഹല്യാ കന്യകയും
പരിചോടവളുംതന്നെ ഗൗതമൻ വേട്ടീടിനാൻ.
നന്ദനൻ ഗൗതമന്നു മുഖ്യനാം ശതാനന്ദൻ
നന്ദനൻ ശതാനന്ദൻ തനിക്കു സത്യധൃതി
അവനും ധനുർവ്വേദപാരഗനായി വന്നാൻ
അവനുതനയനായുണ്ടായി ശരദ്വാനും
പിന്നെയദ്ദിവോദാസനന്ദനൻ മിത്രേയുവും
നന്ദനൻ ച്യവനനും തല്പുത്രൻ സുദാസനും,
തൽസുതൻ സഹദേവൻ സോമകനവന്മകൻ.
തൽസുതൻ ധൃഷ്ടദ്യുമ്നൻ ദ്രുപദപുത്രനല്ലോ
ദ്രൗപദീ യശസ്വിനി ധൃതകേതുവും ധൃഷ്ട–
കേതുവും ധൃഷ്ടദ്യുമ്നൻതന്നുടെ പുത്രരല്ലോ;
പൃഷ്ടവീര്യന്മാരിവരൊക്കെയും പാഞ്ചാലന്മാർ.
അജമീഢന്റെ പുത്രൻ പിന്നെയുമുണ്ടൊരുവൻ
സുജനപ്രിയനൃക്ഷൻ തൽസുതൻ സംവരണൻ

തപതിയാകും സൂര്യപുത്രിയിൽ സംവരണൻ
തപസാന്നിധി കുരുതന്നെയും ജനിപ്പിച്ചാൻ.
കുരുതാൻ നിർമ്മിച്ചൊരു ദിക്കല്ലോ കുരുക്ഷേത്രം.
കുരുതൻ തനയന്മാർ നാലുപേരറിഞ്ഞാലും
മുന്നേവൻ പരീക്ഷിത്തു സുധനുസ്സെന്നു പിന്നെ
ജഹ്നുവും നിഷധാശ്വനെന്നിവരുടെ നാമം
നന്ദനൻ സുഹോത്രാഖ്യൻ സുധനുസ്സിനു മകൻ
നന്ദനൻ ച്യവനനും തൽപുത്രൻ കൃതിയല്ലോ
ഉപരിചരൻ വസുവായതു കൃതിപുത്ര-
നുപരിചരപുത്രനായതു ബൃഹദ്രഥൻ
വേദിഷമത്സ്യപ്രത്യഗ്രാദികൾ ചേദീശന്മാർ
മേദിനീപതി ബൃഹദ്രഥജൻ കുശാഗ്രജൻ
തൽസുതനൃഷഭനും തൽസുതൻ പുഷ്പവാനും
തൽസുതൻ ജുഹുവെന്ന ഭൂപതിയറിഞ്ഞാലും;
പിന്നെയും ബൃഹദ്രഥഭാര്യയായൊരു നാരി
നന്ദനന്തന്നെ രണ്ടു ഖണ്ഡമായ് പെററീടിനാൾ;
മാതാവു പുറത്തങ്ങു കളഞ്ഞോരനന്തരം
പ്രേതമായഥ ജരാഖണ്ഡങ്ങൾ തമ്മിൽക്കൂട്ടി
ജീവിക്ക കുമാരകായെന്നവൾ പറഞ്ഞപ്പോൾ
ജീവിച്ചാനവൻ ജരാസന്ധനാം നൃപനല്ലോ
സോമനും സഹദേവത്തൂര്യനും ശ്രുതശ്രുവും
ഭീമനാം ജരാസന്ധപുത്രന്മാരിവരല്ലോ.
കൗരവനായ ജഹ്നുനന്ദനൻ സുരഥന്താൻ
വീരനാം സുരഥന്റെ നന്ദനൻ വിഡൂരഥൻ
തൽസുതൻ സാർവ്വഭൗമൻ തൽസുതൻ ജയത്സേനൻ
തൽസുതൻ്രവീയനും ഭാവുകനവന്മകൻ
തൽസുതൻ ചക്രോദ്ധതൻ തൽസുതൻ ദേവതിഥി
തൽസുതനൃക്ഷനൃപനന്ദനൻ ഭീമസേനൻ
തൽസുതൻ പ്രതീചന നന്ദനന്മാരുണ്ടായി
ദേവാപി ശന്തനു ബാൽഹീകനും ക്രമത്താലെ
ദേവാപി വനം പുക്ക ശന്തനുനൃപൻ പണ്ടു
ദേവസന്നിഭൻ മഹാഭിഷക്കാം നൃപനല്ലോ;
ജീർണ്ണമായുള്ളതെല്ലാം ശന്തനു തൊട്ടാലപ്പോൾ
പൂർണ്ണയൗവനങ്ങളായ് വന്നീടും വിശേഷിച്ചും
ശാന്തിയും സുഖങ്ങളും വന്നീടുമതുകൊണ്ടു
ശന്തനുവായ നൃപൻ പാലിച്ചാനന്നു രാജ്യം.
ദ്വാദശസംവത്സരം വരിഷമില്ലായ്കയാൽ
ഖേദിച്ചു ശന്തനുവും വരുത്തി വിപ്രന്മാരെ.
ജ്യേഷ്ഠാംശമായ രാജ്യം ഭുജിക്ക നിമിത്തമായ്

വൃഷ്ടിയില്ലാത്തതെന്ന വിപ്രന്മാർ പറഞ്ഞപ്പോറം
ജ്യേഷ്ഠനെച്ചെന്നുകണ്ടു ശന്തനുവതുനേരം
ജ്യേഷ്ഠാനുഗ്രഹംകൊണ്ടു വൃഷ്ടിയുമുണ്ടായ്‌വന്നു
ദേവാപി കലാപമാം ഗ്രാമത്തിൽ വസിച്ചിതു
കേവലം യോഗത്തോടുമിന്നുമുണ്ടിരിക്കുന്നു.
നഷ്ടമായ്‌വരും സോമവംശവും കലിയുഗേ
പെട്ടെന്നു കൃതയുഗേ ദേവാപി വദ്ധിപ്പിക്കും
നന്ദനൻ ബാൽഹീകനു സോമദത്താഖ്യനവൻ-
നന്ദനൻ ശലൻ ഭൂരിശ്രവസ്സും ഭൂരിതാനും
ശന്തനുസുതൻ ഭീഷ്മൻ ഗംഗയിലുണ്ടായവൻ
സന്തതം ധമ്മശീലൻ സവ്വജ്ഞൻ മഹാരഥൻ.
രണ്ടു പുത്രന്മാർ ദാശകന്യയിൽ ശന്തനുവി-
നുണ്ടായി ചിത്രാംഗദൻ വിചിത്രവീര്യന്താനും.
തന്നുടെ പേരാകയാൽ കോപിച്ചു ഗന്ധർവ്വേന്ദ്രൻ
വന്നാശു ചിത്രാംഗദൻതന്നെയും കൊന്നീടിനാൻ.
ശന്തനുഭാര്യയാകും ദാശകന്യയിൽ മുന്നം
ശാന്തനാം മമ താതൻ വ്യാസനും ജനിച്ചിതേ
വ്യാസനായതു ഹരികലയെന്നറിഞ്ഞാലും
വ്യാസനിർമ്മിതമിദമുത്തമം ഭാഗവതം
പുത്രനാമെനിക്കുപദേശിച്ചാൻ മമ താതൻ
എത്രയും ഗുഹ്യം ശിഷ്യക്കാക്കുമേ കൊടുത്തീല.
കന്യകാസ്വയംവരേ ഹരിച്ചു കാശിരാജ-
കന്യകാമംബാലികതന്നെയംബികയേയും
വിചിത്രവീര്യൻ പാണിഗ്രഹണം ചെയ്തശേഷം
വിചിത്രഭോഗത്തോടു വാണിതു കിഞ്ചില്ക്കാലം
കാലേന രാജയക്ഷ്മാ പിടിച്ചു നിത്യരതി-
ശീലേന മരിച്ചിതു വിചിത്രവീര്യനൃപൻ.
അഗ്രജൻ ധൃതരാഷ്ട്രനനുജൻ പാണ്ഡുതാനും
ഉഗ്രബുദ്ധിമാനാകും ക്ഷത്താവു വിദുരരും
എന്നിവർ മൂന്നുപേരും വ്യാസപുത്രന്മാരല്ലോ;
പുത്രനില്ലായ്കമൂലം ഭ്രാതാവിൻ ഭാര്യമാരിൽ
പുത്രോല്പാദനംചെയ്താൻ വ്യാസനും മാതൃവാചാ.
മന്നവൻ ധൃതരാഷ്ട്രൻ ഗാന്ധാരിതന്നെ വേട്ടാൻ
നൂറു പുത്രന്മാരതിലുണ്ടായാരതിൽ ജ്യേഷ്ഠൻ
വീരനാം ദുര്യോധനൻ ദുശ്ശള കന്യകയും
ശാപകാരണം സ്ത്രീയെത്തൊട്ടുകൂടായ്കമൂലം

---

വൃഷ്ടി = മഴ. ഗുഹ്യം = ഗോപ്യം, രഹസ്യം. രാജയക്ഷ്മാവു് = ക്ഷയരോഗം. നിത്യരതിശീലേന = എന്നും രതിചെയ്യുന്ന ശീലംകൊണ്ടു്. മാതൃവാചാ = അമ്മയുടെ വാക്കനുസരിച്ചു്.

ഭൂപതി പാണ്ഡുവിനു ഭാര്യമാരിരുവരിൽ
കുന്തിയിൽ ധർമ്മാനിലേന്ദ്രന്മാരുമുല്പാദിച്ചാർ
സന്തതി യുധിഷ്ഠിര ഭീമസേനാർജ്ജുനന്മാർ.
മാദ്രിയിൽ നാസത്യന്മാർക്കുല്പാദിച്ചുണ്ടായിതു
ഭദ്രനാം നകുലനും സഹദേവനും പിന്നെ
ദ്രൗപദി പാഞ്ചാലിതാനൈവർക്കും ഭാര്യയത്രേ.
ദ്രൗപദിതന്നിലവർക്കോരോരോ പുത്രരുണ്ടായ്
ജ്യേഷ്ഠജൻ പ്രതിവിന്ധ്യൻ ഭീമജൻ ശ്രുതസേനൻ
ശ്രേഷ്ഠനാമർജ്ജുനന്റെ നന്ദനൻ ശ്രുതകീർത്തി
പിന്നെയശ്ശ്രുതാനീകൻ നകുലസുതനല്ലോ
നന്ദനൻ ശ്രുതകർമ്മാ സഹദേവനും പിന്നെ
നന്ദനൻ യുധിഷ്ഠിരൻതനിക്കു യൗധേയയിൽ
പിന്നെയൊന്നുണ്ടായ്‌വന്നു ദേവകനവനല്ലോ
ഭീമനു ഹിഡുംബിയിലുണ്ടായാൻ ഘടോൽക്കചൻ
കാമിനി രേണുമതി നകുലഭാര്യ പിന്നെ
വേട്ടിതു നിരമിത്രതന്നെയും വിജയൻതാൻ
പെററിതു സഹദേവവല്ലഭ സുഹോത്രനെ
പിന്നെയർജ്ജുനനന്നു വീര്യവാനായി നാഗ-
കന്യയാമുലൂപിയിലുണ്ടായാനിരാവാനും.
പിന്നെയും മണലൂരാധീശകന്യകതന്നിൽ
നന്ദനനർജ്ജുനനു ബഭ്രുവാഹനനുണ്ടായ്
പുത്രനായ്മണലൂരഭൂപനുതന്നെ നിജ-
പുത്രൻതന്നെയും കൊടുത്തീടിനാൻ ധനഞ്ജയൻ.
പിന്നെയും സുഭദ്രയാം കൃഷ്ണസോദരിതന്നിൽ
നന്ദനനഭിമന്യു വിജയനുണ്ടായ് വന്നു.
പിന്നെയങ്ങഭിമന്യുപുത്രനായുത്തരയിൽ
മന്നവ! ഭവാനതിരഥനായുണ്ടായ്‌വന്നു.
ദ്രൗണിതന്നസ്ത്രാഗ്നിനാ ദഗ്ദ്ധമാം തവ ദേഹം
ക്ഷീണതയെന്നി കൃഷ്ണൻ പാലിച്ചു വംശത്തോടേ.
നിന്നുടെ പുത്രൻ ജനമേജയൻ ശ്രുതസേനൻ
പിന്നേവൻ ഭീമസേനൻ നാലാമനുഗ്രസേനൻ
തക്ഷകദഷ്ടനായി മരിക്കും ഭവാൻ പിന്നെ
തൽക്ഷണേ കോപം പൂണ്ടു ജനമേജയനൃപൻ
സർപ്പസത്രത്തെച്ചെയ്തു പാവകന്തന്നിൽ മഹാ-
സർപ്പവംശത്തെയെല്ലാം ദഹിപ്പിച്ചനന്തരം
ദിക്കുകളും ജയിച്ചശ്വമേധവും കഴിച്ചീടും;
തൽഫലത്തെയുമിനിച്ചൊല്ലുവൻ ഭവിഷ്യത്തെ.

---

നാസത്യന്മാർ = അശ്വിനീദേവന്മാർ. ദ്രൗണി = ദ്രോണപുത്രൻ; അശ്വത്ഥാമാവ്. തക്ഷകദഷ്ടൻ = തക്ഷകനാൽ കടിക്കപ്പെട്ടവൻ.

ജനമേജയപുത്രനായത്തു ശതാനീകൻ
മുനിയാം യാജ്ഞവൽക്ക്യൻതന്നോടു വേദങ്ങളും
കൃപരോടസ്ത്രങ്ങളും പഠിക്കുമവൻമകൻ
നൃപതേ! സഹസ്രാനീകാഖ്യനെന്നറിഞ്ഞാലും
തൽസുതനശ്വമേധസ്സായൊരു നരപതി
തൽസുതനസികൃഷ്ണനാഖ്യനായ്‌വരുമല്ലോ;
അന്നു ഹസ്തിനാപുരം ഗംഗയിൽ മുഴകീടും
പിന്നെപ്പോയവൻ കൗശാംബാഖ്യമാം പുരേ വാഴും
തൽസുതൻ ഉഷ്ണനവൻനന്ദനൻ ചിത്രരഥൻ
തൽസുതൻ ശുചിരഥൻ തൽസുതൻ ധൃഷ്ടമനു
തൽസുതൻ സുഷേണനും തൽസുതൻ സുനീഥനും
തൽസുതൻ നൃചക്ഷുസ്സും തൽസുതൻ നളനല്ലോ
തൽസുതൻ പരിപ്ലവൻ തൽസുതൻ മേധാവിയും
തൽസുതൻ മൃതിയജ്ഞൻ തൽസുതൻ ദുർവ്വനല്ലോ
തൽസുതൻ തിമിയല്ലോ തൽസുതൻ ബൃഹദ്രഥൻ
തൽസുതൻ ശതാനീകൻ തൽസുതൻ ദുർദ്ദമനും
തൽസുതൻ വിഭീനരൻ തൽസുതൻ ദണ്ഡപാണി
തൽസുതൻ നിമി പിന്നെ ക്ഷേമകനവന്മകൻ
ഭൂമിപാലക! വിപ്രയോനിയാം തവ വംശം
ക്ഷേമകന്തങ്കലൊടുങ്ങീടുമെന്നറിഞ്ഞാലും.
പിന്നെയും ഭവിഷ്യരാം മാഗധന്മാരെക്കേൾക്ക
മന്നവൻ ശ്രുതശ്രവാ സഹദേവജനല്ലോ
തൽസുതനയുതായുസ്സവനു നിരമിത്രൻ
തൽസുതൻ സുനക്ഷത്രൻ തൽസുതൻ ബൃഹത്സേനൻ
തൽസുതൻ കർമ്മജിത്തു തൽസുതൻ ശ്രുതയജ്ഞൻ
തൽസുതൻ വിവനവൻ നന്ദനൻ ശുനിയല്ലോ
ധർമ്മനേത്രന്തന്നുടെ നന്ദനൻ ശ്രുതനല്ലോ
തൽസുതൻ ദൃഢസേനൻ തൽസുതൻ സുമതിയും
തൽസുതൻ സുനീതനും സത്യജിത്തവന്മകൻ
തൽസുതൻ ക്ഷേമനല്ലോ സുവ്രതനവന്മകൻ
തൽസുതൻ വിശ്വജിത്തു തൽസുതൻ രിപുഞ്ജയൻ
വത്സരസഹസ്രാന്തമിങ്ങനെ ഭവിച്ചീടും
പിന്നെയങ്ങനുദ്രുഹ്യുതന്നുടെ തനയന്മാർ
ധന്യനാം സഭാനരൻ ചക്ഷുസ്സും പരോക്ഷനും
പിന്നെയസ്സഭാനരനന്ദനൻ കാലനരൻ
നന്ദനൻ സൃഞ്ജയനും ജനമേജയനല്ലോ;
സൃഞ്ജയപുത്രനവൻതനയന്മഹാശീലൻ
അനുജന്മഹാമനസ്സനുജന്തനിക്കുശീ–

---

വൽസരസഹസ്രാന്തം = ആയിരം വർഷത്തിൻെറ അവസാനം.

നരനം തിതിക്ഷനം തനയന്മാരുമുശി
ശിബിയും വേനൻ കൃമിദർപ്പനെന്നവർ നാമം.
ശിബിതൻ തനയന്മാർ നാലുപേരാകുന്നിതു
ഭദ്രനം സുവീരനം കേകയൻ വൃഷദർപ്പൻ
ഭദ്രനാം തിതിക്ഷുതന്നാത്മജൻ കൃശദ്രഥൻ
തൽസുതനല്ലോ ഹേമൻ സുതപസ്സവന്മകൻ
തൽസുതൻ ബലിയവൻ നിഷ്പുത്രനാകകൊണ്ടു
നൃപഭാര്യയിൽ ദീർഘതമസ്സാം മഹാമുനി
നൃപയാചനാലാറു പുത്രരെയുണ്ടാക്കിനാൻ
അംഗനം കലിംഗനം സുഹ്മനം പുണ്ഡ്രന്താനം
വംഗനമദ്ധ്രൂപനമാറുപേരുടെ നാമം.
ആറു പുത്രരുമാറുദിക്കിൽ ചെന്നിരിക്കയാൽ
ആറുപേരുടെ നാമം തദ്ദിക്കിനുണ്ടായ്‌വന്നു.
നന്ദനൻ വനവാസനനഗാഭ്രുവെന്നുടൻ
നന്ദനൻ തിവിരഥൻ തൽസുതൻ ധർമ്മരകൻ
തൽസുതൻ രോമപാദനപ്രജനായാനവൻ
തൽസുതൻ ദശരഥനാകിയ നരപതി
പുത്രിയാം ശാന്തതന്നെ രോമപാദന നൽകി
പുത്രിയായ് വളത്തവനൃശ്യശൃംഗന നൽകി
വൃഷ്ടിയില്ലായ്കമൂലമൃശ്യശൃംഗനെപ്പണ്ടു
മട്ടോലുംവാണിമാരും കൊണ്ടുപോയ്ക്കായത്താലെ
അന്നേരം വൃഷ്ടിയുണ്ടായ്‌വന്നിതു രോമപാദ-
മന്നവപുത്രനായി വന്നതുമൂലം മുനി
ഇഷ്ടിയെച്ചെയ്യിപ്പിച്ചു പുത്രനെയുണ്ടാക്കിനാൻ
ശിഷ്യനാം രോമപാദനന്ദനൻ ചതുരംഗൻ
ചതുരംഗന സുതൻ വൃഷലാക്ഷനാം നൃപൻ
ചതുരന്മാരായ് മൂന്നു പുത്രന്മാരവനുണ്ടായ്
മൂന്നേവൻ ബൃഹദ്രഥൻ പിന്നേവൻ ബൃഹൽകർമ്മാ-
വെന്നവൻ ബൃഹത്ഭാനു മൂന്നാമനറിഞ്ഞാലും.
നന്ദനൻ ബൃഹദ്രഥൻതനിക്കു ബൃഹന്മന-
സ്സെന്നവനുടെ പുത്രനായതു ജയദ്രഥൻ
തൽപുത്രൻ വിജയനം തൽപുത്രൻ ധൃതവ്രതൻ
തൽപുത്രൻ സത്യകർമ്മാവവനു രഥൻ പുത്രൻ
അവനും ഗംഗതന്നിൽ ക്രീഡിച്ചു നടക്കുന്നോരം
അവിടെയൊരു പെട്ടിയൊഴുകിവന്നശേഷം
തുറന്നു നോക്കുന്നേരമതിലുണ്ടൊരു ബാലൻ
നിറഞ്ഞ തേജസ്സോടും സർവ്വലക്ഷണത്തോടും

---

നിഷ്പുത്രൻ=പുത്രനില്ലാത്തവൻ. അപ്രജൻ=പ്രജയില്ലാത്തവൻ. കൃഷ്ണ
സോദരി=സുഭദ്രേ. ഇഷ്ടി=യാഗം.

കന്യകയായ കുന്തി പെററൊരു സുതനത്തു
ധന്യനാം രഥൻ നിജ നന്ദനനാക്കിവച്ചാൻ.
നാമവുമവനന്നു കർണ്ണനെന്നിട്ടീടിനാൻ
കോമളനവനടെനന്ദനൻ വൃഷസേനൻ.
നന്ദനൻ ദ്രുഹ്യുവിനു ബഭ്രുവാകുന്നതവൻ–
നന്ദനൻ സേതുവവൻ നന്ദനനാരബ്ധനും
തൽസുതൻ ഗന്ധർവ്വനും തൽസുതൻ ധർമ്മന്താനും
തൽസുതൻ ഘൃതൻ ഘൃതനന്ദനൻ ദുർമ്മദനും
തൽസുതൻ പ്രചേതസ്സുമവൻെറ തനയന്മാർ
ദുസ്സ്വഭാവികളാകും മ്ലേച്ഛന്മാരായി വന്നാർ.
പിന്നെത്തുർവ്വശുവിൻെറ നന്ദനൻ വഹ്നിയവൻ–
നന്ദനൻ ഭർഗ്ഗനവൻനന്ദനൻ ഭാനുമാനും
തൽസുതൻ ത്രിഭാനുവും തൽസുതൻ കരന്ധമൻ
തൽസുതൻ മരുത്തനു നന്ദനനില്ലാഞ്ഞവൻ
സത്വരം പൂരുവംശജാതനാം ദുഷ്ഷന്തനെ
പുത്രനായ്‌വച്ചുകൊണ്ടു പൂരുവംശത്തിൽച്ചേർന്നാൻ.
ഉത്തമമാകും യദുവംശത്തെച്ചൊല്ലീടുവൻ
എത്രയും മുഖ്യമത്തു ചൊൽകിലും ശ്രവിച്ചാലും.
യാദവവംശേ കൃഷ്ണൻ വന്നവതരിക്കയാൽ
മോദമോടതു കേട്ടാൽ മുക്തിയും ലഭിച്ചീടും.
ധന്യനാം യദുവിനു നന്ദനൻ സഹസ്രജി–
ത്തെന്നവൻ ക്രോഷ്ടു നളൻ രിപുവുമിവർ നാലർ
പിന്നെയസ്സഹസ്രജിത്തനയൻ ശതജിത്തും
നന്ദനന്മാരും മൂന്നുപേരവനുണ്ടായ്‌വന്നു
മൂന്നേവൻ മഹാഹയൻ പിന്നേവൻ വേണുഹയൻ
പിന്നേവൻ ഹേഹയനും ഹേഹയസുതൻ ധർമ്മൻ
ധർമ്മനന്ദനൻ കുന്തി തൽപുത്രൻ സദാജിത്തും
ധർമ്മിഷ്ഠൻ മാഹിഷ്മാനും ഭദ്രസേനനും പിന്നെ
ഭദ്രനാം ദുർമ്മദനുമിങ്ങനെ നാലു ജനം;
ഭദ്രസേനനു പുത്രൻ ധനകനവനല്ലോ
ധനകസുതൻ കൃതവീര്യനും കൃതാഗ്നിയും
മനുജാധിപൻ കൃതവർമ്മാവും കൃതൗജസ്സും
കൃതവീര്യനു പുത്രനർജ്ജുനൻ മഹാരഥൻ
ധരണിക്കേകനാഥൻ സഹസ്രബാഹുവല്ലോ.
യോഗീശനായ ദത്താത്രേയനെസ്സേവിച്ചവൻ
യോഗവുമഷ്ടൈശ്വര്യാദികളും വാങ്ങിക്കൊണ്ടാൻ.
കാർത്തവീര്യനു സമനായൊരു നരപതി
ധാത്രിയിലുണ്ടായതില്ലുണ്ടാകയില്ല മേലിൽ

---
ധരണി = ഭൂമി.

എണ്പത്തെണ്ണായിരത്താണ്ടെത്രയും ധർമ്മത്തോടെ
വമ്പനാം കാർത്തവീര്യൻ പാലിച്ചാൻ ഭൂമണ്ഡലം
പരശുരാമനോടു സമരംചെയ്തു നൃപൻ
ഹരിലോകവും പ്രാപിച്ചീടിനാനന്ത്യകാലേ.
പുത്രന്മാരോരായിരമുണ്ടിതങ്ങവരെല്ലാം
ചത്തിതു സമരത്തിലഞ്ചുപേർ ശേഷിച്ചിതേ.
ഉത്തമനായ വൃഷ്ണി മധുനന്ദനനല്ലോ
പുത്രന്മാർ വൃഷ്ണിക്കന്നു നൂറുപേരുണ്ടായ്‌വന്നു;
അന്നല്ലോ വൃഷ്ണികളായ്‌വന്നിതു യാദവന്മാർ
പിന്നെയും മധുമൂലം മാധവന്മാരായ്‌വന്നു;
പിന്നെയും ക്രോഷ്ടിപന്നു നന്ദനൻ വൃജിനവാൻ
നന്ദനനഭിഭൂതാ നന്ദനൻ തല്ക്കശംകു
തൽസുതൻ ചിത്രരഥൻ തൽസുതൻ ശരവിന്ദു
തതേസവ്യനവൻ മഹായോഗിയാം മഹാഭാഗൻ
വീര്യവാൻ പിന്നെച്ചക്രവർത്തിയായ്‌വന്നാനവൻ
ഭാര്യമാരുണ്ടു പതിനായിരം കുറയാതെ
ഓരോരോ ഭാര്യമാരിൽ പുത്രന്മാരുണ്ടു ലക്ഷം
നേരത്രേ നൃപനുടെ യോഗവൈഭവം ചിത്രം
പുത്രരിൽ പ്രധാനികളാറുപേരതിൽ ജ്യേഷ്ഠൻ
ഉത്തമൻ പൃഥുശ്രുവസ്സവനു പുത്രൻ ധർമ്മൻ
ധർമ്മനാം നൃപൻ നൂറു ഹയമേധങ്ങൾ ചെയ്താൻ
ധർമ്മനന്ദനനല്ലോ രുചകനെന്ന നൃപൻ
പരിചോടവനഞ്ചു പുത്രന്മാരുണ്ടായ്‌വന്നു
പുരു വിദ്രുതൻ പൃഥുരുമിഷുജാമഘന്മാർ
അപ്രജൻ ജാമഘനം ഭാര്യയെപ്പേടിച്ചു മ-
റ്റുല്പലനേത്രമാരെ വേൾക്കാതെ വാഴുംകാലം
ജാമഘനരികളെ വധിച്ചു തത്രനിന്നു
കോമളഗാത്രിയാകും കന്യയെക്കൊണ്ടുപോന്നു.
നാരിയെത്തേരിൽക്കണ്ടു കോപിച്ചിട്ടവൾ ചൊന്നാ-
ളാരിന്നു മമ സ്ഥാനേ രഥത്തിലിരിപ്പതും
എന്നതു കേട്ടു നൃപൻ പേടിച്ചു പരിഭ്രമി-
ച്ചിന്നു നിന്നുടെ പുത്രഭാര്യയെന്നുരചെയ്താൻ
അവളും ചിരിച്ചു തൻകാന്തനോടുരചെയ്താൾ:
"അവനീപതേ! മമ നന്ദനനെവിടെപ്പോൾ?"
ജാമഘനതു കേട്ടു ഭാര്യയോടുരചെയ്തു;
"കോമളഗാത്രീ! തവ നന്ദനനുണ്ടായ്‌വരും
അവനു കൊടുക്കണമിവളെ"യെന്നു പറ-
ഞ്ഞവനീപതി ഘോരതപസ്സു ചെയ്തശേഷം

ഹയം = കുതിര.

പിതൃദേവാദികളും സന്തോഷിച്ചവനൊരു
സുതനു വരം നല്കി ഭാര്യയും പ്രസവിച്ചാൾ.
സുതനു വിദർഭനെന്നാഖ്യയുമിട്ടു നൃപൻ
സുതനവായ പൂർവ്വകന്യയെ വേൾപ്പിച്ചുതേ.
കരനും ക്രഥന്താനും രോമപാദനുമിവർ
പ്രഥിതരത്രേ ഭുവി വിദർഭതനയന്മാർ,
നന്ദനൻ രോമപാദന്തനിക്കു ബഭ്രുവവൻ,
നന്ദനൻ കൃതിയവൻ നന്ദനനുശികനും
നന്ദനൻ ചേദിയല്ലോ തദ്വംശം ചേദിവംശം.
പിന്നെയപ്പ്രഥുപുത്രൻ കുന്തിയെന്നറിഞ്ഞാലും
തൽസുതനൃഷിയല്ലോ തൽസുതൻ നിവൃതിയും
തൽസുതൻ ദാശാർഹനും തൽസുതൻ വ്യോമനല്ലോ
തൽസുതൽ ജീമൂതനും തൽസുതൻ വികൃതിയും
തൽസുതൻ ഭീമരഥൻ തൽസുതൽ ശകുനിയും
തൽസുതനരുത്ഭിയും തൽസുതൻ ദേവരാതൻ-
തൽസുതൻ ദേവക്ഷത്രന്തൽസുതൻ സാത്വതനും
തൽസുതന്മാരായേഴപേരുണ്ടെന്നറിഞ്ഞാലും
മുന്നേവൻ ഭാജമാനും ഭജിയും ദിവ്യൻ വൃഷ്ണി
പിന്നെയദ്ദേവവൃധാനന്ദനൻ മഹാഭോജൻ
നിമ്രോചി കിങ്കണനും വൃഷ്ണിയുമിവർ മൂവർ
നിർമ്മലനായ മഹാഭോജൻെറ തനയന്മാർ
അതു കൂടാതെ മൂന്നുപുത്രന്മാരുണ്ടായ്‌വന്നു
സഹജിത്സഹസ്രജിത്തയുതജിത്തും നാമം
പിന്നെയദ്ദേവവൃധാനന്ദനൻ ബഭ്രുവല്ലൊ.
ധർമ്മിഷ്ഠന്മാരായുള്ള ഭോജന്മാരായി വന്നാർ.
പിന്നെയസ്സുമിത്രാഖ്യൻ വൃഷ്ണി നന്ദനനവൻ
തന്നുടെയനുജനായുണ്ടായാൻ യുധാജിത്തും
അനുജൻ തനയനു മിത്രനും ശിനിതാനും
മനുമിത്രജൻ നിമ്നനവനു സുതദ്വയം
മുന്നേവൻ സത്രാജിതൻ പിന്നേവൻ പ്രസേനനും
പിന്നെയും ശിനിസുതൻ സത്യകനറിഞ്ഞാലും
തൽസുതൻ യുയുധാനൻ സാത്യകിയെന്നും ചൊല്ലും
തൽസുതൻ ജയനവൻനന്ദനൻ കുന്തിയല്ലോ
അനമിത്രജായുധൻ ധരനും പ്രശ്നിതാനും
തനയൻ സ്വവല്കനും പ്രശ്നിക്കു ഭവിച്ചിതേ
അനുജൻ ചിത്രരഥൻ സ്വവല്കന്തനിക്കന്നു
തനയന്മാരായുണ്ടായ് ദ്വാദശമവർനാമം

---

പൂർവ്വകന്യ = ആദ്യത്തെ കന്യക. പ്രഥിതർ = പ്രശസ്തർ. സുതദ്വയം = രണ്ടു പുത്രന്മാർ.

അക്രൂരനശാശനം സാരമേയനും പിന്നെ
മുഖ്യനാം മൃദുരനും മൃദുവൽഗിരിതാനും
വർമ്മജിത്തെന്നും ധൃഷ്ടകർമ്മാവും ക്ഷത്രോപേക്ഷൻ
ധർമ്മവാനാകമരിമർദ്ദനൻ ശത്രുഘ്നനും
പിന്നെയഗ്ഗന്ധമാദൻ പ്രതിപാതനമിവർ
ധന്യനാം സല്ലലനും ഗാലനുമെന്നു രണ്ടായ്
സോദരി സുദാര്യയെന്നുണ്ടവക്കൊരു കന്യാ
മേദുരഗുണനിധിയായ്വന്നാനക്രൂരനും
ദേവകൻതാനുമുപദേവനുമെന്നിങ്ങനെ
ദേവസന്നിഭനോകമക്രൂരതനയന്മാർ
പൃഥുവും വിപൃഥുവും പിന്നെയും നിരവധി
പൃഥിവീപതേ! ചിത്രരഥന തനയന്മാർ
നന്ദനന്മാരുമുണ്ടു നാലുപേർ വൃഷ്ണികതിൽ
മുന്നേവൻ കക്കുരനും പിന്നേവൻ ഭജന്മാനൻ
പിന്നേവൻ ശുചി പിന്നെക്കമ്പെലബർഹിഷനും
നന്ദനൻ കക്കുരന്നു വൃഷ്ണിയെന്നറിഞ്ഞാലും.
നന്ദനൻ വിലോമാവു വൃഷ്ണിക്ക വിലോമാവിൻ-
നന്ദനൻ കപോതരോമാവവൻ പുത്രനന്നു
തന്നുടെ സഖിയല്ലോ തുംബുരു ഗാനശീലൻ
അന്നവനുണ്ടായ്വന്നു ദുന്ദുഭിയായ സുതൻ.
തൽസുതൻ ദരിദ്രനും തൽസുതൻ പുനർവ്വസു
തൽസുതനാഹുകനുമാഹുതി കന്യകയും
ദൈവവിശ്വാസമുള്ളോരാഹുകൻതനിക്കുണ്ടായ്
ദേവകൻതാനുമുഗ്രസേനനും തനയന്മാർ
ദേവാപനുപദേവൻ പിന്നെയസ്സുദേവനും
ദേവവർദ്ധനൻതാനും ദേവകതനയന്മാർ
കന്യകമാരുമുണ്ടങ്ങേഴപേർ ദേവകന
ധന്യയാം ശ്രുതദേവാ ശാന്തി ദേവോപദേവാ
പിന്നെയശ്രീദേവിയും ദേവരക്ഷിതതാനും
ധന്യയാം സഹദേവദേവകിയൊട്ടുക്കത്തേും
ഉത്തമൻ വസുദേവൻ വേട്ടിതിങ്ങവർകളെ
പുത്രന്മാരുഗ്രസേനനൊൻപതു പേരുണ്ടല്ലോ
മുന്നേവൻ കംസൻ സുമാനാഖ്യനുമുഗ്രോധനും
പിന്നെക്കമ്പനും ശംഭു സംഭുവും രാഷ്ട്രപാലൻ
പിന്നേവൻ വിധൃഷ്ടിയും തുഷ്ടിമാനെന്നും പിന്നെ
കന്യകമാരുമുഗ്രസേനനുണ്ടഞ്ചുജനം
മുന്നേവരം കംസാവധി മരിഷകാകതാനും
പിന്നേവരം സുരഭുവും രാഷ്ട്രപാലികതാനും

---

തുംബുരുഗാനശീലൻ=തുംബുരുവായനയിൽ പരിശീലനമുള്ളവൻ.

വേട്ടിതിങ്ങവർകളെ വസുദേവാനുജന്മാർ.
കേട്ടാലും ഭുജന്മാനനന്ദനൻ വിഡൂരഥൻ
തൽസുതൻ ശ്ശൂരനവൻ നന്ദനൻ ശിനിയല്ലോ
തൽസുതൻ ഭോജനവൻനന്ദനൻ ഹൃദികനും
നന്ദനൻ ഹൃദികനു മൂന്നേവൻ ദേഹവാഹൻ
പിന്നെയഗ്ഗദാധന്വാ കൃതപർവാവും പിന്നെ
ശ്ശൂരനുമരിഷയെന്നാഖ്യയാം പത്നിതന്നിൽ
സാരന്മാരായിപ്പത്തു പുത്രന്മാരുണ്ടായ്‌വന്നു.
മൂന്നേവൻ വസുതാനും പിന്നേവൻ ദേവഭാഗൻ
പിന്നേവൻ ദേവശ്രുവസ്സാനകൻ സൃഞ്ജയനും
ശ്യാമകൻ കാകാനീകവത്സകവൃകന്മാരും
സീമയില്ലല്ലോ വസുദേവമാഹാത്മ്യമോത്താൽ,
മുഖ്യനാം വസുദേവൻ ജനിച്ച സമയത്തു
പുഷ്കരേ ദുന്ദുഭികളാനകവാദ്യങ്ങളും
മാനിച്ചു ദേവാദികൾ ഘോഷിക്കനിമിത്തമാ-
യാനകദുന്ദുഭിയായ് വന്നിതു വസുദേവൻ
ആനകദുന്ദുഭിക്കണ്ടഞ്ചുപേർ സോദരിമാർ
മാനിനി പൃഥാശ്രുത ദേവിയും ശ്രുതകീർത്തി
പിന്നെയും ശ്രുതശ്രവാരാജാധിദേവിതാനും
ധന്യനാം ശ്ശൂരൻ സഖാവാകിയ കുന്തിക്കണ്ടു
പുത്രരില്ലാഞ്ഞുമൂലം പൃഥയാം പുത്രിതന്നെ
പുത്രിയായ് വളപ്പാനായ് നല്കിനാൻ ദയാശീലൻ.
പൃഥയാം കുന്തിഭോജപുത്രിയായ് വാഴും കാലം
പ്രഥിതനായ മുനി ദുർവ്വാസാവെഴുന്നള്ളി
മുനിയെസ്സേവിച്ചവൾ ദേവതാകഷ്ണാത്ഥം
വിനയത്തോടുമഞ്ചു മന്ത്രങ്ങൾ വാങ്ങിക്കൊണ്ടാൾ.
രവിയെയൊരുമന്ത്രം കൊണ്ടവളാവാഹിച്ചാൾ
രവിയും വന്നനേരം പേടിച്ചു കന്യകയും
ഇന്നു ഞാൻ പരീക്ഷിച്ചതൊക്കയും ക്ഷമിക്കേണം
എന്നുരചെയ്തനേരം രവിയുമരുൾ ചെയ്തു.
വ്യർത്ഥമായ് വരാ ദേവദർശനം നമുക്കിന്നു
പുത്രനുമുണ്ടാം യോനിദോഷവുമുണ്ടായ് വരാ.
എന്നരുൾ ചെയ്തനേരം ഗർഭവുമുല്പാദിച്ചാൾ;
അന്നേരംതാനും പെറ്റാൾ ദിവ്യനാം കുമാരനെ.
അക്തേജസാ ബാലൻതന്നെക്കണ്ടൊരുനേരം
പുഷ്കരാക്ഷിയും തെളിഞ്ഞെത്രയും ഭയത്താലെ
ബാലനെ നദിതന്നിൽക്കളഞ്ഞാൾ ദുഃഖത്തോടെ

ദേവതാകർഷണാർത്ഥം = ദേവതകളെ ആകർഷിക്കുന്നതിനുവേണ്ടി. അക്തേജസാ = സൂര്യൻേറതുപോലെയുള്ള തേജസ്സോടുകൂടി. പുഷ്കരാക്ഷി = സുന്ദരി.

ബാലയാമവളെ നിൻ പ്രപിതാമഹൻ വേട്ടാൻ.
ശ്രുതദേവിയെക്കാരുശാധിപൻ വൃദ്ധശർമ്മാ-
വധുനാ വേട്ടാനവൻനന്ദനൻ ദന്തവക്രൻ
കേകയധൃഷ്ടകേതു ശ്രുതകീർത്തിയെ വേട്ടാൻ
വൈകാതെ സന്തർദ്ദനാദ്യഞ്ചുപുത്രന്മാരുണ്ടായ്.
രാജാധിദേവിതന്നെ വേട്ടിതങ്ങവന്തി ഭൂ-
രാജനു ജയത്സേനനെന്നൊരു സുതനുണ്ടായ്
പിന്നെയ ശ്രുതശ്രവസ്സാകിയ കുമാരിയെ
മന്നവൻ ദമഘോഷൻ ചേദീശൻ വേട്ടീടിനാൻ
നന്ദനനായിശ്ശിശുഭൂപാലനുണ്ടായ്വന്നു;
മുന്നമേ ശിശുപാലജന്മത്തെച്ചൊല്ലിയല്ലോ.
ചിത്രകേതുവും ബൃഹൽബലനും കംസൻതന്നിൽ
ഉത്തമൻ ദേവഭാഗൻതനിക്കുമുണ്ടായ്വന്നു;
പിന്നെയക്കംസപത്നിതന്നിലും ദേവശ്രവാ-
നന്ദനൻ സുവീരനമിഷുവാനെന്നവനും
കാകനും ബകൻ പുരുജിത്തെന്നും സത്യജിത്തും
കാകിയിലുണ്ടായ്വന്നു മൂന്നുപേർ തനയന്മാർ
ഉത്തമൻ സൃഞ്ജയനും രാഷ്ട്രപാലിയിലുണ്ടായ്
പുത്രന്മാർ ദുർമ്മർഷണവൃഷമുഖ്യന്മാർ ചിലർ
സ്യാമനു സുരഭൂമിതന്നിൽ നന്ദനന്മാരും
കോമളൻ ഹിരണ്യാഖ്യൻ ഹരികേശനുമുണ്ടായ്
അപ്സരസ്സാകും ചിത്രകേശിയിൽ വത്സൻതാനും
ഉല്പാദിച്ചിതു വൃഷാദികളാം തനയരെ
സുതനു ദുർവ്വതന്നിൽ വൃകനുമുണ്ടായ്വന്നു
സുതന്മാർ തക്ഷശാലാപുഷ്കലാദികളെല്ലാം
ശാമികാതനയന്മാർ സുമിത്രബലാദികൾ
ഗോമുഖംതന്നിൽ കൃതധർമ്മാദതനയന്മാർ;
ആനകദുന്ദുഭിക്കു രോഹിണിതാനും ഭദ്ര-
മാനിനി മദിരയുമിളയും രോചനയും
പിന്നെപ്പൗരവിയെന്നും ഭാര്യമാരുണ്ടായ്വന്നു.
സുന്ദരി രോഹിണിതൻ നന്ദനന്മാരെച്ചൊല്ലാം
ബലദേവനും ഗദൻ സാരണൻ ദുർമ്മദനും
ബലവാൻ വിപുലനും ധ്രുവനും കൃതന്താനും
പൗരവീപുത്രനല്ലോ സുഭദ്രൻ ഭദ്രബാഹു
ശൂരനാം ദുർമ്മദനും ഭദ്രനുമിവരെല്ലാം
നന്ദനുമുപനന്ദൻ കൃതകശൂരാദികൾ
നന്ദനന്മാരുമുണ്ടായ്വന്നിതു മദിരക്കും.

---

പ്രപിതാമഹൻ = പിതാമഹന്റെ അച്ഛൻ. ചേദീശൻ = ചേദിരാജ്യത്തിന്റെ അധിപതി. യാദവകുലേ = യദുവംശത്തിൽ.

നന്ദനൻ കൗസല്യയ്ക്കു കേശിയെന്നവനല്ലോ
നന്ദനൻ ഹേമാംഗദഹസ്താദി രോചനയ്ക്കും
പുത്രന്മാരിളയ്ക്കു വല്കാദിയായുണ്ടായ്‌വന്നു
പുത്രനും ധൃതവയ്ക്കുണ്ടായിതു ത്രിപൃഷ്ഠാഖ്യൻ
കല്പദേവാദികളുമുപദേവയ്ക്കുണ്ടായി
പില്പാടു ശാന്തിദേവപുത്രന്മാർ പ്രശമാദി
പിന്നെയും ത്രിദേവയ്ക്കു വസുവും ഹംസൻതാനും
സുന്ദരൻ സുധന്വാദിപുത്രന്മാരാറുണ്ടല്ലോ.
സുന്ദരിയാകും ദേവരക്ഷിതാതനിക്കുണ്ടു
നന്ദനന്മാരും ചാരുഗദനാദികളല്ലോ.
പൂരുവാദികളെട്ടു പുത്രന്മാർ ശ്രേഷ്ഠന്മാരായ്
പരിചിൽ സഹദേവൻതനിക്കുമുണ്ടായ്‌വന്നു.
ഉത്തമൻ വസുദേവൻ ദേവകിതന്നിൽ പിന്നെ
പുത്രന്മാരെട്ടുപേരെത്തല്കാലേ ജനിപ്പിച്ചാൻ;
കീർത്തിമാൻ സുഷേണനും ഭദ്രസേനാഖ്യൻതാനും
ഉത്തമനാകും മൃദു പിന്നെയസ്സമാദനൻ
ഭദ്രനും സങ്കർഷണദേവനുമെട്ടാമവൻ
രുദ്രപത്മാസനാദി വന്ദ്യനാം കൃഷ്ണൻതാനും.
എന്നെന്നു ധർമ്മം കുറഞ്ഞധർമ്മം വദ്ധിക്കുന്നു-
തന്നന്നു നാരായണൻ വന്നവതരിച്ചീടും.
പിന്നെയദ്ദേവകിക്കു കന്യക സുഭദ്രയും
നിന്നുടെ പിതാമഹിയായതുമവളല്ലോ.
ദേവദേവനാം ഹരിതന്നവതാരത്തിനു
കേവലമിവതന്നെ കാരണം മറ്റൊന്നില്ല.
യാതൊരു കൃഷ്ണൻതന്റെ മായയാ ജന്മാദികൾ
യാതൊരുത്തനുമുണ്ടായ്‌വരുന്നതറിഞ്ഞാലും
യാതൊരു കൃഷ്ണൻതന്റെ കാരുണ്യമുണ്ടാകുമ്പോൾ
യാതൊരുത്തനും ജന്മവിച്ഛേദം ഭവിച്ചീടും.
അസുരനൃപജനം ഭുവനം നിറകയാൽ
വസുദേവാത്മജനായ് പിറന്നു നാരായണൻ
നിർമ്മലനായ ശേഷൻതന്നോടുമൊത്തു ദിവ്യ-
കർമ്മങ്ങൾ ചെയ്തതെല്ലാമെങ്ങനെ ചൊല്ലീടുന്നു.
ഭക്തന്മാർക്കനുഗ്രഹം നല്കുവാനായിക്കൊണ്ടു
ഭക്തവത്സലൻ അവതരിച്ചു ഭൂമിതന്നിൽ
ദേവതമാർക്കുപോലുമസാദ്ധ്യമായ കർമ്മം
കേവലംചെയ്തു കീർത്തി നീളവേ പരത്തിനാൻ.
കൃഷ്ണകീർത്തികൾ ഗാനംചെയ്യുന്ന ജനത്തിനു
തൃഷ്ണയുംവിട്ടു മുക്തി കൈവരും നിസ്സംശയം
യാതൊരു കൃഷ്ണൻതന്റെ സുന്ദരവദനവും
ചേതോമോഹനമകരാകൃതി കുണ്ഡലവും

കണ്ടുകണ്ടാനന്ദിച്ച നാരിമാർ നരന്മാക്കും
ഉണ്ടായീലൊരുനാളും തൃപ്തിയെന്നല്ലോ കേൾപ്പൂ.
യാദവകുലേ പിറന്നമ്പാടിതന്നിൽച്ചെന്നു
മോദേന വാണു ശത്രുസംഹാരം ചെയ്തു പിന്നെ
സുന്ദരിമാരിൽ ബഹുപുത്രരെജ്ജനിപ്പിച്ചു
തന്നുടെ യശസ്സുവനീതലേ നിറച്ചുടൻ
ഭൂമിഭാരത്തെത്തീർപ്പാൻ തങ്ങളിൽത്തന്നെ വൈരം
ഭൂമീശന്മാക്കു വളർത്താക്കെയും നശിപ്പിച്ചു
ശക്രപുത്രനു യശസ്സുണ്ടാക്കി നിജപദ-
മുക്തനാമുദ്ധവക്കായ് ജ്ഞാനോപദേശംചെയ്തു
രാമനുമൊരുമിച്ചു വൈകുണ്ഠലോകംപുക്ക
കോമളമൂർത്തിയായ കൃഷ്ണനു നമസ്കാരം.''

ഇതിശ്രീമഹാഭാഗവതേ
നവമസ്കന്ധംസമാപ്തം.

# ദശമസ്കന്ധം

‘‘കാരണധാമത്തിങ്കൽനിന്നാഴിഞ്ഞിഴിഞ്ഞീടും
ആരണാമൃതപാനം ചെയ്തുചെയ്തലസാതെ
പാരതിൽ പരോപകാരായ സഞ്ചരിക്കുമ—
ത്യാരോമൽ കിളിപ്പെണ്ണേ! പാരാതെ വരികിരി
മാനുഷഭാവം പഴതായ്ക്കളഞ്ഞീടും മുമ്പേ
മാനസം തെളിഞ്ഞാത്മജ്ഞാനമംഗലം പരം
സാധിപ്പാനെളുതായ സാധനം പാപക്ഷയം
മാധവചരിതം നീ ചൊല്ലേണം മടിയാതെ
കേവലമതു കേട്ടു ചൊല്ലിനാൾ കിളിപ്പൈതൽ
ആവോളം വന്ദ്യന്മാരെ വന്ദിച്ചു മന്ദം മന്ദം:
‘‘ഹേരംബനഖിലവിഘ്നേശ്വരനെനിക്കിതി—
ന്നാരംഭവിഘ്നങ്ങൾ തീർത്തിടുവാൻ ദിനംതോറും
ചേതസാ വന്ദിച്ചു നിന്നീടിനേനാകുംവണ്ണം
ചേതസി വിവേകവേഗങ്ങൾ തന്നരുളുവാൻ.
കാരണി സരസ്വതിതാനുമെൻ ജിഹ്വാഞ്ചലേ
ഭാരതി നൃത്തംചെയ്‌വാനായടി വണങ്ങുന്നേൻ.
ദേവകീസുതൻ വസുദേവനന്ദനൻ കൃഷ്ണൻ
ദേവദേവേശന്തന്റെ ലീലാവർണ്ണനത്തിനു
താനിനി മമ ഹൃദയാകാശശശാങ്കനായ്
ആനന്ദരുചികൾ വീശീടുവാൻ ധ്യാനിക്കുന്നേൻ.
മാനസേ ഗുരുവരൻതന്നുടെ പാദങ്ങളും
ദീനതയൊഴിഞ്ഞു ചൂടീടിനേനൊഴിയാതെ
വേദവ്യാസനുമിതുകാലമീവണ്ണം ചൊൽവാൻ
ആദരാലനുഗ്രഹിച്ചീടണം സദൈവ മേ.
ശ്രീശുകമുനീന്ദ്രനും മോദേന വരം തരി—
കാശയം തെളിവതിനായടി പണിയുന്നേൻ.
നാരദസനക വാല്മീക്യാദി മുനീന്ദ്രരും
കാരണന്മാരാം ധരാദേവദൈവതങ്ങളും
വാസവാദ്യഖിലദിക് പാലകന്മാരും സപ്ത—
മാതൃക്കൾ ദിനേശാദി ഗ്രഹങ്ങൾ പിതൃക്കളും
ദേവകൾ വിരിഞ്ചനുമീശ്വരന്താനും രമാ—
ദേവിയും മഹേശ്വരിമാതാവും കുമാരനും
ശേഷനുമിവിടെ മററുള്ള സർവജ്ഞന്മാരും

---

കാരണധാമം = ബ്രഹ്മസ്വരൂപം. ആരണം = വേദം. സദൈവ = സദാ ഏവ (എല്ലായ്പോഴും). മേ = എനിക്കു്.

ശേഷമെല്ലാവരും ജാതിനിന്ദ്യനാം മൂഢൻതന്റെ
ദോഷലക്ഷണത്തിനായ്ക്കൊണ്ടനുഗ്രഹിക്കേണം;
തോഷമായനിശമെല്ലാരെയും വന്ദിക്കുന്നേൻ!
ബോധമില്ലാതൊരസാരജ്ഞനാമജ്ഞാനി ഞാൻ
ആധാരസ്വരൂപനാം മാധവചരിതങ്ങൾ
മാരുതാശനകുലനാഥനും ഗിരീശനും
താരകാരാതികളുമോർത്തറിഞ്ഞു ചൊല്ലീടുവാൻ
വേലയായിരിപ്പൊരു മായവൈഭവം തുലോം
ബാലനീവണ്ണം ചൊൽവാനായ്ക്കൊണ്ടു തുനിഞ്ഞതും
ചേതസി വിചാരമില്ലായ്കയെന്നറിഞ്ഞതി
പ്രീതരായനുഗ്രഹിച്ചീടുവിനെല്ലാവരും,
വ്യാസനിർമ്മിതം കലികാലേ ഭക്താനാം പരി-
ബോധനമുപകാരമെന്നു കേട്ടിരിക്കുന്നു;
നാനാജാതിയും മേലിലല്പബോധികൾക്കാത്മ-
ജ്ഞാനസിദ്ധ്യർത്ഥം മനഃശുദ്ധികാരണമിദം
വേണമെന്നാകിൽ കേട്ടുകൊള്ളുവിനല്ലെങ്കിലും
നാണം കൂടാതെ പറഞ്ഞീടുന്നേനാകുംവണ്ണം.
ശ്രീവേദവ്യാസമുനി ശ്രീഭാഗവതം ചമ-
ച്ചാവിർമ്മോദേന നിജ ശിഷ്യനായ് വിളങ്ങിന
ശ്രീശുകമുനീന്ദ്രനെസ്സാദരം പഠിപ്പിച്ച-
താശയം തെളിവതിനായനശനനായ
ഭൂപതി വിഷ്ണുരാതൻ തന്നെക്കേൾപ്പിച്ചനേരം
താപസൻതന്നെത്തൊഴുതേകാന്തേ മഹീപതി
വംശവിസ്താരം സൂര്യസോമയോരകക്കാമ്പിൽ
"സംശയം തീരുംവണ്ണം കേട്ടതിന്നനന്തരം
കംസാരിചരിത്രസംക്ഷേപത്തെക്കേട്ടു ചൊന്നാൻ:
സംസാരവിനാശനമാകിയ കഥാമൃതം
വിസ്തരിച്ചരുളിച്ചെയ്തീടേണമിനിക്കുള്ളിൽ
ചിത്തസന്ദേഹം തീർന്നു മുക്തി വന്നീടുംവണ്ണം
മുഖ്യമാം യദുവംശത്തിങ്കൽ വന്നഖിലേശൻ
ഭക്തവത്സലൻ പരമാനന്ദനധോക്ഷജൻ
പുഷ്കരേക്ഷണനവതാരം ചെയ്തതുമൂലം
തൽക്കുലത്തോടേ പരിശുദ്ധമായെന്നല്ലയോ
സ്വച്ഛമായരുൾചെയ്തു കേട്ടിതു പുനരിന്നും
അച്യുതൻ വസുദേവപുത്രനായവനിയിൽ
കൃഷ്ണനായവതരിച്ചുള്ളൊരു വിലാസങ്ങൾ
ഒക്കവേ ജഗന്മനോമോഹനചരിത്രങ്ങൾ
കേൾക്കയിലത്യാഗ്രഹം മേല്ക്കുമേലകക്കാമ്പിൽ

---

ഭക്താനാം = ഭക്തന്മാർക്കു്.

വാസ്സുന്നിതെനിക്കുതെ വിസ്തരാൽ ചൊല്ലീടേണം
സാക്ഷാലനവഹം മെനക്കെടാതെ പലനാള-
ണ്ടാക്കമോടേവം ജഗന്നായകചരിത്രങ്ങൾ
കേൾക്കുന്നു വിരാഗം വന്നീലല്പീ പുനരിദം
ഓക്കയില്ലല്പീ ഭവാനില്ലിനിക്കേതും തൃപ്തി?
രാപ്പകലൊഴിയാതെ കേവലം മൽപ്രാണാന്തം
താല്പര്യാനന്ദപൂർണ്ണമുത്തമശ്ലോകൻതന്റെ
കീത്തനം കേട്ടാലൊരുവക്കമണ്ടൊരിക്കലും
ധാത്രിയിൽ മതിവരികെന്നുള്ളതില്ലയല്ലോ.
രാക്ഷസന്മാക്കും ശ്വപചന്മാക്കും ഭഗവാന്റെ
ദാക്ഷിണ്യോദന്തം കേൾപ്പാനാഗ്രമില്ലായുന്നു.
മററുള്ള ഭക്തന്മാക്ക ദുഷ്കൃതമഹാവ്യാധി
തെററെന്നു വട്ടവററു പോവതിനെളുതായ
സിദ്ധിദം സിദ്ധൗഷധമെത്രയും മനോരമ്യം
വൃദ്ധിദം മോക്ഷപ്രദമജ്ഞാനവിനാശനം
നിത്യവും വിഷയവൈരാഗ്യവാന്മാരായിസ്സമ-
ബുദ്ധിമാന്മാരായാത്മജ്ഞാനതല്പരന്മാരായ്
സത്യസങ്കല്പന്മാരായുത്തമോത്തമന്മാരായ്
അത്യന്തം ജപയജ്ഞകൃത്യന്മാരായ് വത്തിക്കും
മർത്യന്മാക്കേററമാനന്ദേന ചൊല്ലുവാനുള്ളോ-
രുത്തമവൃത്തം ജഗത്സമ്മതം രമണീയം.
മല്പിതാമഹന്മാരെദ്ധാത്തരാഷ്ട്രന്മാരായോ-
രബ്ധിയിലവനീശമണ്ഡലഝഷകുലേ
മത്സരേ ഭീഷ്മദ്രോണാദി തിമിംഗലഗ്രാഹേ
മദ്ധ്യദുർമ്മാർഗ്ഗേ കടാക്ഷപ്രവത്തിന്മേൽച്ചേത്തു.
സദ്ഘൃണമത്യത്ഭുതം സ്വപ്നസന്നിഭം തത്ര
വിഘ്നമെന്നിയേ പരിചോടുടൻ ചെറിയൊരു
കററുകാൽക്കുളമ്പിനു തുല്യമാസ്സുടത്തിയാ-
നററവനായ ഭക്തവത്സലൻ പരമാത്മാ.
വിശ്വൈകസാക്ഷി പുരുഷോത്തമനധോക്ഷജ-
നച്യുതനശ്വത്ഥാമാവെന്നതിനുടൻ തന്നാൽ
മുക്തമാം ബ്രഹ്മാസ്ത്രം വന്നെന്നെ നിഗ്രഹിപ്പാനായ്
മുഗ്ദ്ധയാം മമ മാതാതന്നുടെ ജഠരത്തിൽ-
പ്പുക്കുടൻ ഛിദ്രിപ്പിപ്പാനാരംഭിച്ചളവേററ-
മുൾക്കനിവിയന്നു പത്മേക്ഷണൻ കൃപാലയൻ
ചക്രതേജസാ വിരഞ്ഞസ്ത്രവീര്യത്തെക്കെട്ട-

---

സൂര്യസോമയോഃ = സൂര്യചന്ദ്രന്മാരുടെ. അധോക്ഷജൻ = ജിതേന്ദ്രിയന്മാക്കു മാത്രം പ്രത്യക്ഷമായിഭവിക്കുന്നവൻ (വിഷ്ണു.) വട്ടവററു് = പാടുപോലും ഇല്ലാതെ. ഝഷം = മൽസ്യം, ഞണ്ടു്.

ത്തിക്കാണാകിയോരു മാം രക്ഷിച്ചുകൊണ്ടാനല്ലോ.
അങ്ങനെ വര്‍ത്തിച്ചോരു മംഗലചരിതങ്ങള്‍
ഇങ്ങടിയനു കേള്‍പ്പാനാശ്ലൊണ്ടു വഴിപോലെ
തിങ്ങിന കൗതുഹലത്തോടരുള്‍ ചെയ്യീടണം.
മങ്ങാതൊരത്യാനന്ദമെന്നുള്ളില്‍ വളരുന്നു
നിന്തിരുവടിയുടെ വാങ്മാധുര്യങ്ങള്‍കൊണ്ടും
നിന്തിരുവടിയുടെ ചരിതരസംകൊണ്ടും
സന്തതം കൈവല്യത്തെ പ്രാപിച്ചേനിപ്പോഴേ ഞാന്‍
എന്തൊരാനന്ദമിതിന്മീതെ മററുള്ള പാര്‍ത്താല്‍?
ഉണ്ടെനിക്കിതില്‍ച്ചില സംശയം തോന്നീടുന്നു
കണ്ടുതതീന്നു ഭവാനതിനെത്തീര്‍ത്തീടേണം.
കണ്ടിക്കാര്‍കുഴലാളാം ദേവകതനൂജയില്‍
ഉണ്ടായ ഗര്‍ഭം തികഞ്ഞാശു രോഹിണിയിങ്കല്‍-
ക്കണ്ടെത്തു ബലഭദ്രനായത്തുമവര്‍തന്നില്‍
രണ്ടാമതഖിലേശന്‍താനവതരിച്ചതും
കിം പ്രയോഗാര്‍ത്ഥം? വസുദേവമന്ദിരത്തിങ്കല്‍
അമ്പിനോടവതരിച്ചീടിന ജഗന്നാഥന്‍
ബന്ധമെന്തങ്ങു വ്രജം പ്രാപിപ്പാനവിടെത്തന്‍-
ബന്ധുക്കളോടും കൂടീട്ടെന്തൊന്നു ചെയ്യതെന്നും,
പങ്കജനേത്രന്‍ മഥുരാപുരിക്കെഴുന്നള്ളി
സങ്കര്‍ഷണാനുജന്‍താന്‍ ശങ്ക കൈവെടിഞ്ഞു തന്‍-
മാതുലന്‍തന്നെജ്ജനസംസദിമദ്ധ്യേ നിന്നു
ചേതസി വൈരം കലര്‍ന്നെന്തിനു കൊലചെയ്തു?
ഹേതുവെന്തതിന്നതു കഷ്ടമല്ലയോ? നറും-
പാല്‍തൊഴും മൃദുമൊഴിമാരിലെത്രയും നല്ല
ഭാര്യമാരെത്രപേരുണ്ടെത്രവത്സരം മായാ-
കാര്യമാനുഷന്‍ മനുജാകൃതിയോടും ഭുവി
വാണരുളിനാ, നന്നുണ്ടായ മംഗലചരി-
താനന്ദവിലാസങ്ങളൊക്കെയൊന്നൊഴിയാതെ
വ്യാസമായരുളിച്ചെയ്യീടേണമിവ മൂന്നു-
വാസരമനശനം ദീക്ഷിച്ചു കഴികയാല്‍
ദാഹാദി പരിശ്രമമുണ്ടെന്നു തിരുവുള്ളില്‍
സ്നേഹമോഹേന പരിലാളിക്കവേണ്ടീലേതും
താവകമുഖാംബുജത്തിങ്കല്‍നിന്നുടനുട-
നാവിര്‍മോദേന പൊഴിഞ്ഞീടിന ഹരികഥാ-
സാരപീയൂഷപാനംചെയ്തുകൊണ്ടടിയനില്‍
പാരം കാംക്ഷിതം പൈദാഹാദികൊണ്ടറിഞ്ഞാലും.

---

കിംപ്രയോഗാര്‍ത്ഥം = എന്തു പ്രയോഗത്തിനായിട്ട്. വ്രജം = ഗോപവാടം (അമ്പാടി). സംസദി = സദസ്സില്‍.

സാദരമിന്നും കരുണാലയകഥാമൃത-
സാധനം നൽകീടുക വേണ്ടതെ''ന്നോരോതരം
പ്രീതനായേററമപേക്ഷിച്ചിരുന്നീടും വിഷ്ണു-
രാതവക്ത്രാബ്ജം പാർത്തു മന്ദഹാസാനന്തരം
ശ്രീശുകൻ നിജപിതാവാകിയ കവിപ്രവ-
രേശനാം വേദവ്യാസപാദപങ്കജദ്വയം
മോദേന മനഃപത്മമാരാധിച്ചലങ്കരി-
ച്ചാദിനായകനേയും ധ്യാനിച്ചു ചൊല്ലീടിനാൻ:
''ഇക്കലിയുഗത്തിങ്കൽ മാനുഷജാതികളുള്ള
ദുഷ്കൃതമഹാവ്യാധി പോക്കുവാനെളുതായ
സിദ്ധമന്ത്രൗഷധങ്ങളുത്തമശ്ലോകസ്യ സ-
മ്മുഗ്ദ്ധകീർത്തനാൽ കാർഷ്ണീയത്തിന്മീതൊന്നില്ലെന്നു
നിശ്ചയിച്ചരുളിച്ചെയ്തീടിനാന്മമപിതാ-
വച്യുതാംശോൽഭൂതനാം ബാദരായണ, നതേ
നിത്യവും കേൾപ്പാനപേക്ഷിച്ചിരിക്കുന്ന ഭോ-
നത്തമരാജർഷിയെന്നാശ്രു സംബന്ധിക്കുന്നേൻ.
കൃഷ്ണനാം പരമാത്മാതന്നുടെ കഥാമൃതം
തുഷ്ടയാ ചൊല്ലുന്നവൻതന്നെയുമതിലേററം
ഭക്തിപൂണ്ടാർദ്രാത്മനാ കേട്ടിരിപ്പവനെയും
സക്തികളൊഴിഞ്ഞനുദ്ധ്യാതനാമവനെയും
ശുദ്ധമാക്കുന്നു; മഹാപാതകങ്ങളാൽ പരി-
ബദ്ധനായിരിപ്പവനെങ്കിലങ്ങവനെയും.
ഭക്തവത്സലനായ ഭഗവൽപാദോദകം
അത്യന്തം പശുദ്വിജമാതൃതാതാചാര്യഘ്ന-
ദുഷ്ടന്മാരെയും ശുദ്ധമാക്കുന്നു; പുനരതി-
ലിഷ്ടലാഭത്തെക്കൂടി നൽകുന്നു കഥാമൃതം.

## ശ്രീകൃഷ്ണാവതാരം

കേട്ടുകൊൾകെങ്കിലമരാസുരയുദ്ധത്തിങ്കൽ
വാട്ടമെന്നിയേ മരിച്ചീടിനോരസുരകൾ
ധാത്രീന്ദ്രന്മാരായ്‌വന്നു പിറന്നു മുഴക്കയാൽ
ധാത്രിയും ഭാരംകൊണ്ടു തളർന്നു ചമഞ്ഞപ്പോൾ,
ഗോരൂപം പരിഗ്രഹിച്ചാളകമിടർപൂണ്ടു
സാരസാസനലോകം പ്രാപിച്ചു കരഞ്ഞേററം
വേദനയെല്ലാം വിധാതാവിനോടറിയിച്ചാൾ
വേധാവും വിചാരിച്ചു കണ്ടു തൽസഭായുതം

കാർഷ്ണീയം = കൃഷ്ണനെ സംബന്ധിച്ചതു്. സക്തി = യോഗം, ചച്ച്.
പശു........ഘ്നൻ = ബ്രാഹ്മണൻ, പശു, മാതാവു്, പിതാവു്, ആചാര്യൻ ഇവരെ കൊന്നവൻ.

വേഗേന പുറപ്പെട്ടു ദേവതാപസന്മാരും
നാഗഭൂഷണൻതന്നെക്കണ്ടടനുണ്ടായ്‌വന്ന
സങ്കടമെല്ലാമുണത്തിച്ചനിന്നു കേട്ടു
ശങ്കരൻതാനുമനുകമ്പയാ ഗിരീന്ദ്രജ–
തൻ കളിർമുലമുകുളങ്ങളും തടവിക്കൊ–
ണ്ടങ്കുരിതാനന്ദേന"നാമിവരോടുംകൂടി
പോകണം പാലാഴിപുക്കംബുജനാഭന്തന്നോ–
ടാകുലമുണത്തിപ്പാ"നെന്നെല്ലാമരുരം ചെയ്തു;
മേദുരവൃഷപ്രവരോപരി കരയേറി
സാദരം ഗുഹഗണേശാദികളോടും ചേന്നു
ഭൂതേശൻ നന്ദീശാദി ഭൂതസംഹതിയോടും
മാതൃക്കളോടും ദേവതാപസാദികളോടും
ലോകേശമുഖക്ഷിതീദേവകളോടും നാക–
ലോകമോഹനകരവാദ്യഘോഷങ്ങളോടും
നാരദനുടെ വീണാരാവസംഗീതത്തോടും
പാരാതെ പയഃപയോരാശിതൻ തീരസ്ഥലം
സാരസദ്വീപം പ്രാപിച്ചാദരപൂവ്വം ഭക്ത്യാ
മാരാരി മുതലായ വാനവരെല്ലാവരും
മാധവൻതന്നെ സേവിച്ചീടിനാർ വഴിപോലെ.
വേധാവും വേദാന്താർത്ഥസാരസംഗ്രഹമായ
പുരുഷസൂക്തം കൊണ്ടു കരുണാശാലി പരൻ–
പുരുഷൻതന്നെ സേവിച്ചീടിനാനിളകാതെ.
തൽക്കാലേ പുരോഭുവി കേവലം തെളിഞ്ഞയു–
താക്കമണ്ഡലമുദിച്ചുയരുന്നതുപോലെ
പുഷ്കരോത്ഭവനു കാണായ് വന്നിതതിങ്കൽനി–
ന്നൊക്കവേ ഭഗവത്സങ്കല്പങ്ങരം കേരംക്കായ്‌വന്നു.
സ്വച്ഛമായതി മധുരോക്തി മാർഗ്ഗോപശ്രേണി
വർച്ചസാ നിജ ഹൃദി വിശ്വാസം വളന്നതി–
വിസ്മയം കലന്നരവിന്ദലോചനപ്രഭാ–
ലഗ്നവന്ദനം ചെയ്തു പത്മജന്തദാ മുദാ
ദക്ഷാരിപാർശ്വമുപഗമ്യ നിർജ്ജരന്മാരോ–
ടക്ഷണമവസ്ഥകളെപ്പേരുമറിയിച്ചാൻ.
"വിശ്വൈകനാഥൻ പരമാനന്ദനധോക്ഷജ–
നച്യുതനാത്മാരാമനഖിലസമാധാരൻ
ചിൽപുമാൻ പ്രകൃതിഭിന്നാത്മകൻ ഗുണാധാര–
നല്പലേക്ഷണൻ കരുണാലയൻ നാരായണൻ,
പൃഥ്വീഭാരത്തെത്തീർത്തു രക്ഷിപ്പാൻ മധുരയിൽ
ഉത്തമനായ വസുദേവമന്ദിരത്തിങ്കൽ

---

ഗിരീന്ദ്രജ=പാർവ്വതി. പയഃപയോരാശി = പാൽക്കടൽ. വർച്ചസ്സ്=തേജസ്സ്.

വിഷ്ണുഭക്തിയെ പൂണ്ട ദേവകീഗർഭസ്ഥനായ്
കൃഷ്ണനായ് മായാമർത്ത്യനായവതരിച്ചീടും;
വിശ്വകാരിണീ വിഷ്ണുമായയും വ്രജത്തിങ്കൽ
അച്യുതഭക്തയായ നന്ദനന്ദിനിയിങ്കൽ.
തൽക്ഷണേ കുമാരിയായുത്ഭവിപ്പതും കാണാം
അക്ഷികർണ്ണൗഘലാധിപനഗ്രജനായും വരും.
ഭദ്രനാമരവിന്ദനേത്രാനുചരന്മാരായ്
വർത്തിപ്പാനമർത്ത്യന്മാർ മിക്കതും മടിയാതെ
പൃഥ്വീപാലകരായും പൃഥ്വീദേവകളായും
പൃഥ്വിയിൽ വൃഷ്ണ്യന്ധകഭോജയാദവഗോപ-
സത്തമന്മാരായും ചെന്നൊക്കവേ ജനിക്കേണം
ഉത്തമശ്ലോകസഹായാത്ഥമായുരുഭക്ത്യാ
പത്മിനീസമാനശീലാംഗഭംഗികൾ കല-
ന്നല്പലേക്ഷണമാരാമപ്സരസ്ത്രീകളെല്ലാം
പത്മനാഭനെപ്പരിചരിച്ചുകൊൾവാനായ്ക്കൊ-
ണ്ടുൾപ്രമോദേന ഗോപസ്ത്രീകളായ് പിറക്കണം.
ഇത്ഥമെല്ലാമേ യോഗം വന്നുകൂടീടുമ്പൊഴു-
തത്തൽതീർന്നത്യാനന്ദം സിദ്ധിക്കും നമുക്കെല്ലാം.
ദുഷ്ടഭൂതങ്ങൾ ഭഗവത്തേജോമഹിമയാ
നഷ്ടമായതി ഭാരം തീർന്നീടുമവനിക്കും.''
വിശ്വസൃഗ്ഗിരീശമുഖ്യാമരൗഘത്തോടേവം
വിശേഷനിയോഗങ്ങളൊക്കയും ഗ്രഹിപ്പിച്ചു
സത്വരം ധരിത്രീഭാരശ്രമാർത്തിയും വച-
സ്സുത്യവിദ്യകൾകൊണ്ടുഞ്ഞേററമാശ്വസിപ്പിച്ചു
സത്യലോകത്തെ പ്രാപിച്ചീടിനാൻ പിതാമഹൻ
തത്രതൽ സുരാലയം പുക്കാർ നിർജ്ജരന്മാരും;
മുക്കണ്ണർ നിജ പരിവാരദാരങ്ങളോടും
തൽഗിരിനിലയനത്തിന്നുമങ്ങെഴുന്നള്ളി;
പൃഥ്വിയും പൃഥ്വീസുരാദ്യുത്തമോത്തമന്മാരും
തത്തൽസ്ഥാനങ്ങൾതോറും സ്വസ്ഥരായ്മരുവിനാർ.

തൽക്കാലേ മധുരേശനാകിയ യദൂത്തമൻ
ഉൾക്കാമ്പു തെളിഞ്ഞെഴും ശൂരസേനാഖ്യന്തന്റെ
പുത്രനത്യന്തം വിഷ്ണുതല്പരനാത്മാരാമൻ
ഉത്തമൻ വസുദേവരുത്ഭവിച്ചതു കാലം
തല്പദവികളെല്ലാമുഗ്രസേനജൻ കംസൻ
അല്പസാരജ്ഞൻ ഭോജാധീശ്വരനടക്കിനാൻ.
തത്ര യൗവനപരിപൂർണ്ണനാം വസുദേവർ
തദ്വിരോധത്തിന്നരുതാഞ്ഞുള്ളിൽ വിചാരിച്ചാൻ:

---

അക്ഷികർണ്ണൗഘലാധിപൻ = അനന്തൻ.

"കശ്മലൻതന്നാലൊരു ജാതിയും പൊറുതിയി-
ല്ലല്ലചേതസാ സേവിച്ചീടുവനത്തുകൊണ്ടു
നിശ്ചയം ബന്ധുസ്നേഹമില്ലെന്നു വരുന്നാകിൽ
അച്യുതസ്വാമി നമ്മെ രക്ഷിക്കെന്നേതേ വത്ര."
തത്ത്വജ്ഞനിത്ഥമോർത്താത്തിങ്ങനെ ചെല്ലുംകാലം
നിത്യനാമീശാജ്ഞയാലാശു ദേവകിയായ
മുഗ്ദ്ധലീലാംഗിതൻെറ യൗവനാരംഭം കണ്ടു
ബദ്ധമോദേന കല്യാണാഘോഷത്തോടേ ചെന്നു
സത്വരം വിവാഹം ചെയ്യുമ്പിനോടഥ നിജ
സത്മനി പോവാൻ പുറപ്പെട്ടു നിന്നതു കാലം,
ദേവകൻ പ്രസാദിച്ചു സാദരം കംസാദിക-
ളേവരുമൊരുമിച്ചു നൽകിനാർ പൊലിക്കാണം.
നാന്യറാനകളൊരുപോലെ പൊന്നണിഞ്ഞു സ-
മ്മാനമായ്പുനരീരേഴായിരമശ്വങ്ങളും
തേരൊരായിരം കാലാൾ പതിനായിരമിരു-
ന്നൂറു ദാസികളീരെണ്ണായിരം പശുക്കളും
ചാതുവർണ്ണങ്ങളായ പാത്രങ്ങൾ പലവിധം
ഓരോരോതരം ശയനാസനയാനങ്ങളും
പാദുകകളും വിതാനങ്ങളും മുദ്രികകൾ
ആദരാലുപകാരസാധനാർത്ഥങ്ങൾ മററും
മോദേന കൊട്ടത്തൊട്ടക്കത്തകം തെളിഞ്ഞുടൻ
ദ്വാദശഭാരം പൊന്നു നൽകിനാനുഗ്രസേനൻ.
സോദരിതന്നിൽ സ്നേഹഭാരമാന്നേഴം കംസൻ
ആദരാലഖിലവാദ്യപ്രഘോഷികളോടും
സൂതമാഗധവന്ദിസ്തുതിപാഠകശാസ്ത്രാ-
ഭ്യാസികളനുചരന്മാരോടുമൊരുമിച്ചു
മേളമായൊരു തേരും നല്കിനാൻ മനസ്സല്യം.
വ്രീളലോചനസ്ലേറിപ്പോവതിനവയെല്ലാം
കേവലംവസുദേവർതാൻ പരിഗ്രഹിച്ചുടൻ
ആവിർമ്മോദേന തേരിലേറിനാൻ ഭാര്യാസമം.
പിന്നെയന്നേരമാത്മസോദരിതന്നിൽ പ്രീതി-
നന്ദിച്ചു വളൎന്നീടും വാത്സല്യപരവശാൽ
സ്യന്ദനോദ്ഗതികളിൽ ഭീതികൂടാതെ ചിത്താ-
നന്ദമായ് മഹാരഥംതാൻ നടത്തുവനെന്നു
തന്മനോവശഗതനായവൻ ചമ്മട്ടിയും
സമ്മോദം കലർന്നെടുത്തേറിനാൻകൂടെത്തേരിൽ.
രമ്യമാം നാനാ വാദിത്രങ്ങളും ബഹുവിധ-

---

നിജസത്മനി = തൻെറ വീട്ടിൽ. ദേവകൻ = ദേവകിയുടെ പിതാവ്. മുദ്രികകൾ = ശസ്ത്രവിശേഷങ്ങൾ. സംഹതി = കൂട്ടം. സ്യന്ദനം = തേരു്.

നർമ്മവിദ്യകളുമഭ്യാസമേളനങ്ങളും
വന്മദോദയകൃതന്മാർ ഭടന്മാരാലുള്ള
രമ്യഘോഷങ്ങളോടും നടന്നു മന്ദമന്ദം.
അന്നേരം ദേവാജ്ഞയാലാകാശമാർഗ്ഗത്തിങ്കൽ-
നിന്നശരീരിതൻെറ വാക്കുകൾ കേൾക്കായ് വന്നു:
“മന്നവ! കംസ! ഭവാനൊന്നറിഞ്ഞിരിക്കേണം
ഇന്നുതൊട്ടുപായങ്ങളോർത്തുകൊള്ളുക; പക്ഷേ,
നിന്നുടെ സഹോദരിയാമിവൾ പെററുണ്ടാകും-
നന്ദനനെട്ടാമവനതിമാനുഷൻ നിന്നെ-
ക്കൊന്നുനിന്നീടുമൊരു സംശയമുണ്ടാകയി-
ല്ലന്നവനോടു നിനക്കാവതില്ലെതിർത്തും.”
പിന്നെയും പുനരതുതന്നെ കേവലം ദൃഢം
അന്യൂനതരം വിശദസ്ഫുടാക്ഷരം ധ്രുവം
കേൾക്കായോരശരീരിവാക്യമാം ശല്യം ബഹു-
മൂർഖനാം കംസനുള്ളിലേല്ക്കയാലത്രമൂലം
രാക്ഷസബുദ്ധ്യാ നടുങ്ങീടിനോരജ്ഞാനിതാൻ
ഈക്ഷണേന്ദ്രിയാത്ഥയാം സോദരിതന്നെപ്രതി
വാച്ച വാത്സല്യം മറന്നേററമുൾക്രോധം കലർ-
ന്നോർച്ചകളൊഴിഞ്ഞിവൾതന്നെ ഞാനിപ്പോൾത്തന്നെ
ശീഘ്രമിസ്സഭയിൽ നിന്നെല്ലാരും കാൺകെക്കരെ-
വാൾക്കിരയാക്കീടുവനില്ല സംശയമേതും;
ഈശ്വരനതുചെയ്യെന്നെന്നോടു നിയോഗിച്ച-
താശ്ചര്യമെനിക്കതുകൊണ്ടൊരു ദോഷം വരാ.
ഇത്ഥമാത്മനി ചിന്തിച്ചുറച്ചു കല്പിച്ചതി-
സത്വരം ചമ്മട്ടി തേർത്തട്ടിൽവച്ചെഴുന്നേററു
ദക്ഷിണകരേണ വാളെടുത്തു മറേറതു കൊ-
ണ്ടക്ഷണം സഹോദരിതന്നുടെ തലമുടി
ചുററി വേഗേന പിടിച്ചെടുത്തു തൂക്കിക്കൊണ്ടു
തെറെറന്നു ഗളഭുവി വെട്ടുവാനോങ്ങും വിധൗ
ചിത്തവിഭ്രമം കലർന്നുത്തമയായ കന്യാ-
രത്നവും തദനു വാവിട്ടുടനലറിനാൾ.
ബദ്ധസങ്കടത്തോടുമപ്പൊഴുതതുകണ്ടു
വിദ്രുതം വസുദേവൻതാനെഴുന്നേററു ചെന്നു
ദുഷ്ടനാമവൻതൻെറ ഹസ്തവും വാളും കൂടെ-
പ്പെട്ടെന്നു പിടിച്ചിടരുററുടൻ ചൊല്ലീടിനാൻ:
“എന്തെടോ! സഖേ! ഭവാനിത്തരമധർമ്മ ദു-
ശ്ചിന്തയുണ്ടാവാനവകാശമില്ലൊരിക്കലും.

ധ്രുവം = തീർച്ചയായും. ശല്യം = അസ്ത്രം. ഈക്ഷണേന്ദ്രിയാർത്ഥ = കണ്ണിലുണ്ണി.

സന്തതം തവ മര്യാദാ സ്ഥിതിഗതികൾ ക-
ണ്ടന്തരാ ബഹുമാനിച്ചീടുന്നു സകലരും;
ഹന്ത! കേവലമതിന്നന്തരം വരുത്തരു-
തെന്തറിയാതെ തുടങ്ങുന്നിതന്ധതയാലേ.
പങ്കജരിപുകുലകളങ്കമൊഴിച്ചൊരു
പങ്കമെന്നിയേ കീർത്തി വർദ്ധിപ്പിച്ചീടുന്ന നീ
പെൺകൊലചെയ്തു യശോഭംഗത്തെ വരുത്തുവാൻ
അങ്കുരിച്ചെഴും മഹാമോഹമെത്രയും കഷ്ടം!
അന്തവും നിനക്കിവൾതന്നെയിന്നിവിടെ നി-
ന്നന്തകൻതനിക്കു നൽകീടിനാലൊരിക്കലും
സംഭവിക്കുകയില്ലെന്നുള്ളതു വന്നീടുമോ?
ഉത്ഭവിച്ചവർക്കുണ്ടോ മരണമില്ലായുന്നു?
മർത്ത്യന്മാർ കേചിൽജനിച്ചീടിനാലപ്പോൾത്തന്നെ
മൃത്യുവിൻ വശം പ്രാപിച്ചീടുവോരതുമെന്യേ
മദ്ധ്യമവയസി കേചിൽ മൃതി ഭവിക്കുന്നു;
വൃദ്ധന്മാരായും മരിച്ചീടുന്നു ചിലരെല്ലാം.
ആക്കമേ മരണമില്ലാതവരുലകിതി-
ലോകത്തിലിങ്ങൊരുത്തരില്ലെന്നു മിക്കതും ചൊല്ലാം.
സ്മൃതിയാം കാലംമുതലാദിയായൊരുനൂററി-
ന്മീതിരുപത്തയ്യാണ്ടിലേറെയില്ലിരിപ്പാകും.
മാനുഷർക്കഹോ! തത്തൽ പൂർവ്വകർമ്മത്തിന്നവ-
സാനകാലത്തു മൃത്യു ഭവിക്കുന്നതും നിജ-
മാതാവിന്നുദരത്തിലുത്ഭവിച്ചപ്പോൾത്തന്നെ
ധാതാവിൻ നിയോഗമതന്തരം വരായല്ലോ.
ഹേതുവും മരണകാലത്തിങ്കലോരോവിധം
ജാതനായീടുംപൊഴേ കല്പിപ്പൊന്നത്രേ നൂനം.
പുണ്യപാപങ്ങൾ താന്താഞ്ചെയ്‌വതിൻ ഫലമൊഴി-
ഞ്ഞെന്യേ മറെറാരു തുണയില്ലെന്നു ധരിക്കേണം.
നിർണ്ണയം ദേഹങ്ങൾ കൂടാതെകണ്ടൊരേടത്തും
നിന്നുകൂടുകയില്ല ദേഹികൾക്കെന്നാലപ്പോൾ
മുന്നിലേതോരോന്നൊഴിഞ്ഞീടിനാലുടനുടൻ
പിന്നെയും തൃണജളൂകങ്ങളെന്നതുപോലെ
ചെന്നുതാനോരോന്നെടുത്തീടുന്നു തന്നാൽത്തന്നാ-
ലന്നന്നു പുരാ കർമ്മതുല്യരായ് നിരന്തരം.
മുന്നിലേതനുകരിച്ചീടിനോരവസ്ഥകൾ
പിന്നേതിൽ സ്മൃതിയുണ്ടാകായുന്നു മായാവശാൽ
നിർമ്മലന്മാർക്കുപോലും നിദ്രയിൽക്കാണായതു
തന്മനക്കാമ്പിൽ തോന്നായുന്നതങ്ങുണർന്നോർത്താൽ;

ജളൂകം=അട്ട. കേചിൽ=ചിലർ. പങ്കജരിപുകുലം=ചന്ദ്രവംശം.

പിന്നെയങ്ങത്തുപോലെ നിദ്രയും മരണവും
മന്നവ! തമ്മിൽ തുലോമാക്കമില്ലൊരുഭേദം
കർമ്മവാസനയ്ക്കൊത്തവണ്ണമേ മരിക്കുമ്പോൾ
തന്മനോഗതികളെന്തൊന്നതായ്‌വരും പിന്നെ.
ജന്മനി മായാവശാലാത്മജ്ഞാനാത്ഥം തെളി-
ഞ്ഞുന്മിഷിച്ചവൎക്കും നീക്കീടാവതല്ല നൂനം.
ദേഹമായതു പഞ്ചഭൂതൈകമതിങ്കലി-
ദ്ദേഹികൾക്കഹമ്മതി ചേതസി ഭവിച്ചെഴും-
കാലമുണ്ടല്ലോ ജന്മസങ്കടം പരമാത്മ-
മൂലഭാവനകൊണ്ടു മുക്തിയും താനേ വരും.
കേവലം മനസ്സതിൻ കാരണമെന്നും വന്നു
ജീവനും പരനുമൊന്നില്ല സംശയമേതും.
കാരണം സ്വയംജ്യോതിരാനന്ദാത്മാവിന്നൊരു
നേരവും ശരീരസംബന്ധമില്ലറിയേണം.
തേജോരൂപിണി ജഗദ്വ്യാപിനി പരബ്രഹ്മ-
വീചിനിയിങ്കൽ പ്രതിബിംബിതഗുണങ്ങളാൽ
ഭേദവർണ്ണങ്ങൾ സകലേഷു കാണുന്നു സദാ
മോദേന തെളിഞ്ഞാത്മജ്ഞാനസംഗ്രഹം പരം
നീയിതു വിചാരിച്ചുകാൺകെടോ! പുനരനു-
ജ്ഞേയമാത്മനാ തെളിഞ്ഞല്ലാതെ മററീവണ്ണം
പേയായ ദുരുന്മേഷമല്പജ്ഞന്മാരെപ്പോലെ
മായാസംഭ്രമം നിനക്കല്ലിതു തോന്നീടേണ്ടു.
സോദരിയായ ദിവ്യകന്യകതന്നെക്കൊല്ലാ-
യ്കാദരാലയസ്സു നീ ദീനവത്സലനല്ലോ.
കാരുണ്യമകക്കാമ്പിലില്ലയോ പേടിച്ചിവൾ
ആരകമകന്നു കേഴുന്നതു കണ്ടാലയ്യോ!
പാപമെത്രയും ബഹുസ്നേഹമുള്ളവളിലി-
ക്കോപമിന്നീവണ്ണമുണ്ടായതെന്തൊരു ചിത്രം!
കേശഭാരവും വിട്ടു മണ്ഡലാഗ്രവും വെച്ചു
പേശലമതേ! കല്യാണോത്സവഘോഷത്തോടും
കൂടവേ സവിദ്ധതമാലയമകം പുക്കു
കൂടലർകുലകാല! കല്യാണം കഴിച്ചേത്തും
വാടാതെ നിരൂപിച്ചു കല്പിക്കാം നമുക്കിനി-
ക്കേടെകൂടാതെ വാഴ്‌വാനുള്ള നല്ലവയെല്ലാം.''
ശ്രീവസുദേവരിത്ഥമോരോരോ തരം മുതി-
ന്നാവോളം പറഞ്ഞതു കേട്ടീലെന്നൊഴിഞ്ഞൊരു
ഭാവവൈവർണ്യം കംസന്തങ്കലാമ്മാറു കാണാ-
ഞ്ഞാവതെന്തെനിക്കിവൾതന്നെയൊന്നിനും മഹാ-

---

ജഗദ്‌വ്യാപിനി = വിശ്വമാകെ വ്യാപിച്ചിരിക്കുന്ന.

പാപിയാമിവൻകയ്യാൽനിന്നഹോ വധിയാതെ
വേർപെട്ടത്തുടനങ്ങു കൊണ്ടുപോവതിനെന്നു
ചേതസി വിചാരിച്ചു കല്പിച്ചാനിവരം പെറും-
പോതങ്ങളം തമ്മെത്തത്തൽക്കാലേ ഞാനടിയാതെ
പാരാതെ കൂടക്കൂടെക്കൊണ്ടുവന്നിങ്ങു നൽകു-
മാറൊരു സത്യം ചെയ്താല്ലോരുമെന്നിരിക്കിലോ
കാമിനിതന്നെക്കൊള്ളാമല്ലായ്കിലപരാധം
മാമകമൊഴിഞ്ഞീടുമെന്നെല്ലാമുറച്ചവൻ
മെല്ലവേ വാളും കയ്യും തന്നുടെ മാർവിൽ ചേർത്തു
തുല്യനായവനോടു പിന്നെയും സമ്മാനിച്ചു
ചൊല്ലിനാ ''നെടോ! ഭോജവംശത്തിന്നലങ്കാര-
കല്യാണമണിയായ രത്നദീപമേ! കംസാ!
നല്ലതു നിനക്കിന്നും ചൊല്ലുവനിതു കേരം നീ
വല്ലാതകർമ്മം ചെയ്‌വാനോരായ്ക മഹാമതേ!
കന്യകയിവരം കൊല്ലും നിന്നെയെന്നല്ലല്ലോതാ-
നിന്നശരീരിവാക്യ,മിവരം പെററുണ്ടാകുന്ന
നന്ദനനെട്ടാമവൻതങ്കലേ പ്രബന്ധത്തി-
നിന്നിവരംതന്നെക്കൊൽവാനില്ല കാരണം മേലിൽ
നിന്നുടെ സഹോദരി പെററീടും പുത്രന്മാരെ
പിന്നെയെന്നിരിയാതെ ഞാനുടൻ കൂടക്കൂടെ
തന്നീടുന്നുണ്ടു ഭവാനന്നുടെ കയ്യിൽതന്നെ
മന്നവ! മമ താതൻതന്നാണ മടിയാതെ;
പിന്നേടമുള്ളിൽച്ചേരുംവണ്ണമായ്ക്കോരംകേ വേണ്ടു
നിർണ്ണയമെന്നാണ ഞാൻ ചെയ്‌വനീവണ്ണംതന്നെ.''
സന്ദേഹമൊഴിഞ്ഞേവം ശ്രീവസുദേവോക്തികരം
മന്ദമെന്നിയേകേട്ടുള്ളിലേ വിചാരിച്ചു-
നിന്നൊരു ഭോജാധിപനിപ്പൊഴുതിവൻ ചൊന്ന-
തെന്നുടെ കാര്യഗുണമെന്നകതാരിൽ തേറി
നിന്നെഴും കോപം തളന്നൊന്നു പുഞ്ചിരിക്കൊണ്ടാൻ
ഉന്നതനായ വിഷഹാരിതൻ പ്രയോഗത്താൽ
പന്നഗവരൻ ക്രോധം ശമിച്ചു ശാന്താത്മനാ
നിന്നതുപോലെ തുലോം ശാന്തനായ് നിന്നീടിനാൻ.
നിർണ്ണയം വസുദേവർ ചൊന്നതിന്നിളക്കമി-
ല്ലിന്നിതിന്മീതേ വരുത്താവതല്ലെനിക്കേതും
എന്നുറച്ചകം തെളിഞ്ഞൻപോടു സഹോദരി
തന്നുടെ കുടിലകേശാഗ്രവുമയച്ചുടൻ
ധന്യനാം വസുദേവർതന്നെയും പുണർന്നുകൊ-

---

പോതം=കട്ടി; ശിശു. വല്ലാത=ചെയ്യരുതാത്ത (ഒല്ലാത എന്നൊരു പാഠവും കാണാനുണ്ട്. അർത്ഥം വ്യത്യാസമില്ല.) പ്രബന്ധം=കഥ.

ങ്ങന്യൂനാനന്ദംപൂണ്ടു നിങ്ങളാം പോകെന്നു ചൊന്നാൻ
ഖിന്നതയൊഴിഞ്ഞതു കേട്ടു സമ്മാനിച്ചതി-
ച്ഛന്നനിന്ദയാ ശ്ശൂരസേനജൻ പ്രശംസിച്ചു
നന്നുനന്നിതു ഭവാനെന്നെല്ലാമുപസ്തുതി
ചൊന്നതു കേട്ടു തെളിഞ്ഞീടിന ഭോജൻമുമ്പിൽ-
നിന്നു വേഗേന മൃഗേന്ദ്രാസ്യഗയായിങ്ങാശു
മന്നതിൽ വീഴും മൃഗശാബികയിവ ള്ളന്നും
തന്നുടെ മനോഹരതന്നെയുമെടുത്തു തൽ-
സ്യന്ദനേ വച്ചു പരിചാരകാദികളോടും
ഒന്നിച്ചു മഹോത്സവഘോഷസമ്മേളത്തോടും
ചെന്നകം പുക്കു നിഷേകാഖ്യകർമ്മവും ചെയ്തു
നന്ദിച്ചു സുനന്ദിനിതന്നോടുമകം ചേർന്നു
കന്ദർപ്പവിലാസങ്ങളോടു വാണീടും കാലം-
യൗവനം പരിപൂർണ്ണമായ് ചമഞ്ഞിരിപ്പൊരു
ദേവകീദേവി പെററുതുടങ്ങീ കാലംതോറും.
ബാലന്മാർതമ്മെ ക്രമാലാറുപേരെയുമൊരു
ബാലികാകുലമൗലിമാലികാരത്നത്തെയും
പെററിതു ക്രമാലവളെന്നതിൽ മുമ്പിൽത്തന്നെ
കുററമററുണ്ടായ്വന്നോരർഭകന്തന്നെക്കണ്ടു
തെററെന്നു വസുദേവർ കംസനെപ്പേടിച്ചുള്ളിൽ
പററിനോരഴലോടും സത്യത്തെ മറക്കാതെ
പുത്രനെയെടുത്തുകൊണ്ടങ്ങുപോയ് ചെന്നീടിനാൻ
ഉത്തമദ്വേഷിമുമ്പിൽ കാട്ടിനിന്നതുനേരം
തുഷ്ടനായവനുടെ പട്ടാങ്ങപ്രമാണം ക-
ണ്ടൊട്ടേറെ പ്രസാദിച്ചൊരുഗ്രസേനജനപ്പോൾ
പെട്ടെന്നു പൊട്ടിച്ചിരിച്ചിഷ്ടമായുരചെയ്താൻ:
"ഒട്ടുമേ ഭയമെനിക്കില്ലിവൻതന്നാലേതും;
അഷ്ടമബാലൻ മമ മൃത്യുവെന്നല്ലോ മുന്നം
അഭ്രേനിന്നശരീരിതന്നുടെ വാക്യം കേട്ടു.
തൽപ്രബന്ധത്തിനാദ്യനാകിയോരിവനെ ഞാൻ
ഇപ്പൊഴെന്തിനു വധിച്ചീടുന്നു വൃഥാ ബലാൽ?
മത്സഹോദരി പെററുണ്ടാകുന്ന ബാലന്മാരിൽ
അഷ്ടമന്തന്നെപ്പുനരപ്പൊഴേ മടിയാതെ
വിദ്രുതമെനിക്കിങ്ങു തന്നാലും ഭവാനേററം
വത്സനെ വഴിപോലെ കൊണ്ടുപോയ്വളത്താലും
നിശ്ചയം കൊല്ലുന്നില്ലെന്നി"ങ്ങനെ കംസൻ ചൊന്ന-

---

അതിച്ഛന്നനിന്ദയാ=നല്ലവണ്ണം മറയ്ക്കപ്പെട്ട നിന്ദയോടേ. മൃഗേന്ദ്രാസ്യഗ=സിംഹത്തിൻെറ വായിലകപ്പെട്ട. മൃഗശാബിക = മാൻകുട്ടി. പട്ടാങ്ങപ്രമാണം=സത്യപാലനരീതി. അഭ്രേ=ആകാശത്തിൽ.

തപ്തമാനസൻ കേട്ടു യാത്രയുമയപ്പിച്ചു
വിശ്വാസം തനിക്കുള്ളിലൊട്ടുമില്ലെന്നാകിലും
വിദ്വേഷസ്മൃതി കലർന്നാലയമകംപുക്കു
ദുഃഖിച്ചു കിടന്നൊരു പത്നിതന്നണയത്തു
തൽക്ഷണേ കിടത്തിനാനൻപോടു മുലയുണ്മാൻ;
പില്ലാട്ടു കംസൻ ചൊല്ലിവിട്ടതുമറിയിച്ചാൻ.
സുപ്രമോദേന വിധിവാസരേ പുനരഥ
നിർഗ്ഗുണാത്മാനന്ദേന മുക്തനായ് വിളങ്ങീടും
ഗർഗ്ഗനാൽ വിധികൃതമാകിയ മുഹൂർത്തത്തിൽ
കീർത്തിമാനെന്നുള്ളൊരു നാമവും വിളിച്ചിടർ-
തീർത്തു ബാലനെ വളർത്തീടിനാനതുകാലം
നാരദനൊരുദിനം കംസമന്ദിരം പുക്കു
കാരണമറിഞ്ഞവനോടരുൾചെയ്തീടിനാൻ:
"കേളെടോ! സഖേ! തവ കീർത്തികേട്ടുലകത്തിൽ
കേളിപൂണ്ടവരെല്ലാം വിസ്മയിച്ചിരിക്കുന്നു.
പാകശാസനസഭതന്നിൽനിന്നവസ്ഥക-
ളാകവേ കേട്ടു നിന്നെക്കാണ്മാനായ് വന്നേനല്ലോ.
നീയൊരുകാര്യം ധരിക്കേണമിന്നവനിയിൽ
നായകനാകും നീയും നിന്നുടെ ബന്ധുക്കളും
ദാനവപക്ഷത്തിങ്കലുള്ളവരറികെടോ!
നൂനമിന്നിങ്ങൾക്കപരാധകാരണം ഭുവി
ദേവകൾ ചിലരിങ്ങു വന്നുളരായാർ വസു-
ദേവരും യദുക്കളും വൃഷ്ണികൾ ഗോപന്മാരും
ദീനനാകിയ നന്ദഗോപരുമിവരെല്ലാം
മാനുഷരെന്നുള്ളതല്ലാതെ നീയറിയുമോ?
പൂർവ്വവൈരികളിവരേവരും നിനക്കു; നീ
പൂർവ്വദേവേന്ദ്രൻ കാലനേമിയാമവനല്ലോ.
ഭൂവരരായാർ മറ്റുമുള്ളസുരകൾ വന്നു
സാർവ്വഭൗമത്വം തേടും ത്വത്സഹായികന്മാരാൽ
പൂരിതധൃതയായ മേദിനിതനിക്കുള്ള
ഭാരാപഹരണത്തിന്നായ്ക്കൊണ്ടു നാരായണൻ-
താനിഹ ധരണിയിലിങ്ങവതരിച്ചീടും
യാദവാന്വയത്തിങ്കലേതുമേ വൈകീടാതെ.
തല്ക്കാലേ സുരാംശികൾ ശക്തരായ്‌വരും പുന-
രക്കാലം ദുർബ്ബലത്വം നിങ്ങൾക്കും താനേവരും.
ത്വച്ചിത്താംബുജത്തിങ്കലിപ്രകാരങ്ങളെല്ലാം
ചർച്ചിച്ചുകൊൾ"കെന്നതിസ്നിഗ്ദ്ധഭാവത്തോടുള്ളിൽ
കശ്മലൻ തന്നെബ്ബോധിപ്പിച്ചഥ യഥാരുചി

---

പാകശാസനസഭ = ഇന്ദ്രസദസ്സ്.

വിസ്മയം കലർന്നെഴുന്നള്ളിനാൻ മുനീന്ദ്രനും.
വിശ്വസൃക്സുതോക്തികളിത്തരം തനിക്കുള്ളിൽ
വിശ്വാസം വരുമാറു കേട്ടെഴും വൈരത്താലേ
ചിത്തവിഭ്രമം കലർന്നെത്രയും ക്രോധിച്ചൊരു
മത്തഹസ്തീന്ദ്രൻ മദിച്ചുൽഗമിച്ചീടുംവണ്ണം
സത്വരം കുതിച്ചെഴുന്നേററുടൻ ചാടി പ്രതി-
മത്യതാനോടിക്കിതച്ചത്യരമകം പുക്കാൻ.
വിത്സ്വതാഭാവംചേന്നു സ്വസ്ഥരായ് മരുവീടും
സ്വസ്വസൃവ്വരനേയും സ്വസഹോദരിയേയും
പെട്ടെന്നു പിടിച്ചുററമായ ചങ്ങലസ്സല-
ങ്ങിട്ടുടൻ നടേ വളത്തീടുവാനയച്ചൊരു
കുട്ടിയെച്ചരണങ്ങൾ പിടിച്ചു തൂക്കിപ്പൊങ്ങി-
ച്ചൊട്ടുമേ മടിയാതെ വട്ടക്കല്ലിന്മേലാശു
രക്തവും തലച്ചോറും പൊട്ടിയാരാധിച്ചെട്ടു-
ദിക്കിലും ചിതറുമാറൊട്ടറഞ്ഞസുക്കൾ പോയ്
വിട്ടളവമ്മസ്സു സമ്മാനിച്ചാൻ മഹാപാപി;
കഷ്ടമെന്തതിൽക്കൂട്ടു പറഞ്ഞാലൊടുങ്ങുമോ?
പിന്നെയുമവരാം പെറും നന്ദനന്മാരെപ്പുന-
രന്നന്നു കൂടെക്കൂടെക്കൊന്നാനെന്നതേ വേണ്ടൂ.
ദുന്നയകൃതന്മാരായന്വഹം താന്താൻ ചെയ്യു-
തെന്നിയേ മററില്ലൊന്നു നല്ലതെന്നറിഞ്ഞീടും-
മന്നവന്മാക്കു ശരീരാത്ഥങ്ങളിടയിട്ടു
തന്നുടെ മാതാപിതാക്കന്മാരാമവരെയും
കൊന്നീടുമെന്നേയുള്ളു:കേവലം നിങ്ങൾക്കിതു
നന്നല്ലെന്നവരോടു ചൊല്ലുവാനാളില്ലല്ലോ.
മന്ദമെന്നിയേ കംസൻ പിന്നെത്തന്മണിമയ-
മന്ദിരമകംപുക്കു സ്വസ്ഥനായിരുന്നുടൻ
തന്നുടെ പൂവ്വജന്മത്തിങ്കലുള്ളവസ്ഥകൾ
അന്നേരം ദൈവവശാലോത്തു വിസ്മയം പൂണ്ടാൻ:
"മുന്നം ഞാൻ കാലനേമിയെന്നൊരു ദൈതേയനാ-
കുന്നതു നാരായണനന്നെന്നെ വധിച്ചതും,
ഇന്നിപ്പോൾ ഭോജേന്ദ്രനായ്‌വന്നുളനായോരെന്നെ-
ക്കൊന്നീടുവതിന്നഖിലേശ്വരനിവിടെയും
പന്നഗാശനദ്ധ്വജന്താനൊരു മനുഷ്യനായ്
വന്നവതരിച്ചീടുമെന്നു കേൾക്കയും ചെയ്തു.
തന്തിരുവടിയെന്നെക്കൊന്നരുളിയാൽ സവ്-
ബന്ധവുമൊഴിഞ്ഞു കൈവല്യവും പ്രാപിച്ചീടാം;

---

വിശ്വസൃക്സുതോക്തികൾ = നാരദന്റെ വാക്യങ്ങൾ. സ്വസ്വസൃർവ്വരൻ = തന്റെ സഹോദരിയുടെ ഭർത്താവ്. അസുക്കൾ = പ്രാണങ്ങൾ.

ബന്ധുവൃമതിനു ഞാനിപ്പോഴേ സാധുക്കളെ-
സ്സന്തതം ദ്വേഷിക്കിലേ വന്നനുഭവിച്ചീടൂ.”
ചിന്തിച്ചീവണ്ണമുറച്ചീടിന കംസൻ പുന-
രന്തരാ ദേവാംശജാതന്മാരായ് മേവീടുന്ന
സജ്ജനങ്ങളെ ദ്വേഷിച്ചെത്രയുമാനന്ദിച്ചാൻ
ദുർജ്ജനസഹചരനല്പജ്ഞനനുദിനം.
മുമ്പിനാൽ തന്റെ പിതാവുഗ്രസേനനെത്തന്നെ
വമ്പിനാലാശ്ശു വിഷ്ണുഭക്തനെന്നറിഞ്ഞോരു
ശങ്കകൂടാതെ പിടിച്ചന്ധമന്ദിരത്തിങ്കൽ
ശൃംഖലകൊണ്ടു തളച്ചീടിനാൻ ഗുണദ്വേഷി.
പിൻപനുചരന്മാരിലൻപെഴുമസുരകൾ
വമ്പനാം പ്രലംബകൻ ചാണൂരൻ തൃണാവർത്തൻ
മുഷ്ടികനരിഷ്ടകൻ കേശി ധേനുകനഘലൻ
ദുഷ്ടനാം വിവിദനെന്നിത്യാദി മറ്റും ചില
കഷ്ടകാരകന്മാരാം ദൈത്യവർഗ്ഗത്തെയെല്ലാം
ഒട്ടുമേ സന്ദേഹമുണ്ടാകാതെ നിരന്തരം
നിത്യവും വൃഷ്ണ്യന്ധക ഭോജ യാദവ ഗോപ-
സത്തമനുപദ്രവത്തിന്നു പൂതനയായ
കശ്മലമനസ്സുതന്നോടുമങ്ങയച്ചവർ
ഒക്കെയങ്ങെങ്ങും നടന്നീടിനാരാകംവണ്ണം.
സത്തുക്കളെ തമ്മെദ്വേഷിച്ചെത്രയും പൊറുതി കെ-
ട്ടത്ഥഗേഹാദികളും ത്യക്ത്വാ സംഭ്രമിച്ചവർ
പത്ഥ്യരക്ഷണത്തിനാരുള്ളതെന്നന്വേഷിച്ചു
ഭൃത്യരായോരോ രാജ്യംതോറും ചെന്നകം പുക്കാർ.
കോസലവിഷയം പ്രാപിച്ചിതു ചിലർ ചില-
രാതുരാൽ വിദേഹരാജ്യം പ്രവേശിച്ചാർ ചിലർ
ശോകേന നിഷധരാജ്യത്തിലുമകംപുക്കാർ;
ആകുലംപൂണ്ടു വിദർഭാലയംപുക്കാർ ചിലർ.
ഇങ്ങനെ മറ്റും ചില രാജ്യങ്ങൾതോറും ചെന്നു
തിങ്ങിനോരഴൽപൂണ്ടു മേവിനാരോരോ ജനം.
തങ്ങൾതങ്ങൾക്കുള്ളവ സർവ്വമുപേക്ഷിച്ച-
ങ്ങിങ്ങനെ പൊറുപ്പു മററാവതില്ലല്ലോതാനും.
അക്കാലം വസുദേവപത്നിതാൻ പെററുണ്ടായ
മക്കളെക്കൊന്നാൻ കംസനാറുപേരെയും പിന്നെ;
ഗർഭവുമവൾക്കുടനുത്ഭവിച്ചേഴാമതും
അത്ഭുതാകാരം ഫണീന്ദ്രാംശമായുണ്ടായ്‌വന്നു.
തൽ പ്രഭാവത്തെക്കണ്ടു ദുഃഖവും സന്തോഷവും

ഗുണദ്വേഷി = ഗുണങ്ങളോടു വിരോധമുള്ളവൻ. ഫണീന്ദ്രാംശം = അന-
ന്തന്റെ അംശം.

ഉരംകാമ്പിൽ വളൎന്നിതു ദമ്പതിമാക്ക മേന്മേൽ.
തല്ക്കാലേ സകൃൽപയോരാശിയിലഹിവര-
തല്പമൂൎദ്ധനി യോഗനിദ്രപൂണ്ടരുളിന-
ഭക്തവത്സലൻ പത്മനാഭനച്യുതനജൻ
ഉത്തമപൂമാനഖിലേശ്വരൻ നാരായണൻ
മുഗ്ദ്ധലോചനൻ നിജ മായയോടരുൾചെയ്താൻ:
"ഇക്കാലം നമുക്കൊരു കാൎയ്യമുണ്ടല്ലോ വേണ്ടു
പൃഥ്വീഭാരത്തെത്തീൎത്തു ധൎമ്മത്തെ രക്ഷിപ്പാനാ-
യുത്ത്യവംശത്തിൽ ചെന്നു നാമെല്ലാം ജനിക്കണം
തത്ര നീയതിന്നാശു മുമ്പിലങ്ങിപ്പോരംത്തന്നെ
ചിത്തസന്ദേഹം തീൎന്നു ചെന്നുടൻ വസുദേവ-
പത്നി ദേവകിയുടെ ഗൎഭമാകൎഷിച്ചന്യ-
പത്നി രോഹിണിയിങ്കലാക്കേണമപ്പോരം ഞാനും
മത്തേജോലേശാംശംകൊണ്ടുത്ഭവിക്കവൻ മമ
ഭക്തയായത്യുത്തമയായ ദേവകിയിങ്കൽ.
പിന്നെ നീ താനും നിൻെറ യോഗവൈഭവംകൊണ്ടു
നന്ദനന്ദിനിയായ സുന്ദരി യശോദയിൽ
നിന്നുടൻ മമ ജന്മസമയകാലത്തിങ്കൽ
തന്നെ മത്സഹായാൎത്ഥമുത്ഭവിക്കേണം നാഥേ!
ഹ്എന്നാലങ്ങനേകസാദ്ധ്യങ്ങളുമുണ്ടായ്‌വരും.
മന്നിടത്തിങ്കൽ പുനരംബികാ നാരായണി
ചണ്ഡികാ ദുൎഗ്ഗാ വിദ്യാ ഭദ്രകാളിയും കൃഷ്ണ-
വൎണ്ണാ മാധവീ മഹാ വൈഷ്ണവീ ശാരദയും
കുമുദവിജയയുമീശാനി ഗൌരീത്യേവ-
മമിത നാമങ്ങളും വൎണ്ണിച്ചു മഹാജനം
കേവലം സേവിച്ചീടും നിന്നെ നീയെന്നാലവ-
ക്കാപത്തെല്ലാമേ തീൎത്തു കാത്തുകൊള്ളേണന്നിത്യം
ദേവകിയുടെ ഗൎഭം നീയുടനാകൎഷിച്ചു
ദേവി രോഹിണിയിങ്കലാക്കിനിന്നുണ്ടാകുന്ന
ബാലനു സങ്കൎഷണനെന്നുളവാകും നാമം
മേലിലങ്ങവന്നു രാമാഖ്യം രമ്യതകൊണ്ടും;
ഭൂമിയിലെങ്ങും വൎണ്ണിച്ചീടുവോർ ബലംകൊണ്ടും
കാമപാലനു ബലഭദ്രനെന്നതും ചൊല്ലും.
പിന്നെയും പലപല കൎമ്മങ്ങരം നിമിത്തമായ്‌
അന്നന്നു ചില നാമധേയങ്ങരം നമുക്കെല്ലാം
സംഭവിച്ചീടും പോ"കെന്നങ്ങനെ നിയോഗിച്ചാൻ
അംഭോജനേത്രൻ നിജ യോഗമായയെ ദ്രുതം.
തൽക്ഷണേ ഭഗവദ്വാക്യങ്ങളും പരിഗ്രഹി-

സകൃത് = എല്ലായ്പ്പോഴും.

ച്ചുൽഗമിച്ചഥ മായാദേവിയും വസുദേവ-
പത്നി ദേവകിയുടെ ഗർഭമാകർഷിച്ചന്യ-
പത്നിയിലാക്കി നന്ദപത്നിയിൽ താനും നിന്നാൾ.
ഭദ്രശീലാംഗിയാകും ദേവകിയുടെ ഗർഭം
ഛിദ്രിച്ചുപോയിതുപോലെന്നുള്ളതെല്ലാവരും
ശബ്ദിച്ചുതുടങ്ങിനാരക്കാലം നാരായണൻ
സത്യബുദ്ധിമാൻ വസുദേവർതൻ ഹൃദയത്തിൽ
നിത്യവും ധ്യാനിച്ചീടും ധ്യാനരൂപത്തിൽചേന്നു
സത്യരൂപിയും ശോഭിച്ചീടിനാനത്യത്ഭുതം.
ഭക്തവത്സലനുടെ നിത്യസാന്നിദ്ധ്യംകൊണ്ടു
ഭക്തനാമവനക്തേജസാ വിളങ്ങിനാൻ.
തല്ക്കാലേ മുഗ്ദ്ധാംഗിയാം പത്നിദേവകിതന്നി-
ലുൾക്കാമ്പിൽ വളർന്നിതു വിഭ്രമസ്നേഹഭോഗം.
തൽസൂത്രമാർഗ്ഗേണ ചെന്നെത്തിനാനവളുടെ
ശുദ്ധമാം ഗർഭാശയേനിത്യനാമഖിലേശൻ:
ശുക്ലബിന്ദുക്കൾതന്നെ വേണമെന്നുണ്ടോ ജഗ-
ത്സർഗ്ഗപാലനലയകാരണൻ തനിക്കോർത്താൽ?
നിശ്ശേഷചരാചരാചാര്യനാം ഭഗവാനാൽ
പശ്ചിമേതരദിഗംഗനതാൻ ശശാങ്കനെ
ഗർഭിച്ചനില്ക്കുമ്പോലെ ശോഭിച്ചീലവളേതും
ദുർഭഗൻ പിടിച്ചന്ധമന്ദിരേ ബന്ധിക്കയാൽ;
ഹസ്തപത്മത്താലാച്ഛാദിച്ച ദീപത്തെപ്പുന-
രത്രൈവ പുറത്തെങ്ങും ശോഭിച്ചീടാതെപോലെ
വിദ്വാനാമവനാക്കും ബോധിപ്പിച്ചീടാതെ ക-
ണ്ടുൾത്താരിൽതന്നെ വച്ചും സംഗ്രഹിച്ചൊരിക്കലും
വിസ്മരിച്ചീടാതൊരു വിദ്യയെന്നതുപോലെ
നിസ്തേജസ്വിനിയായാളത്യന്തമെന്നാകിലും
സ്വസ്വസാവിനെക്കംസൻ വന്നു കണ്ടതുനേരം
പത്മബാന്ധവനോളം ദീപ്തയായ്ക്കാണായ്‌വന്നു
വിദ്വേഷഭക്തൻതനിക്കപ്പൊഴുതകതാരിൽ
വിസ്മയമൊരുതരം വദ്ധിച്ചു മേന്മേലേററം
മുല്പാടങ്ങവളുടെ ഗർഭധാരണങ്ങൾ പ-
ണ്ടിപ്പോലെ ശോഭിച്ചു കണ്ടീല ഞാനൊരുനാളും
ഇന്നിപ്പോളെന്നെക്കൊൽവാനായ്ക്കൊണ്ടു നാരായണൻ
വന്നിവളുദരത്തിൽനിന്നവതാരംചെയ്‌വാൻ-
തന്നുടെ സാന്നിദ്ധ്യംകൊണ്ടുള്ളതിക്കാണായ്‌വന്ന-
തെന്നു തോന്നീടും കണ്ടാലെന്നാൽ ഞാനിവൾതന്നെ-
ക്കൊല്ലുവാനേററമെളുതെന്നാലും നന്നല്ലൊരു

---

അന്ധമന്ദിരം = ഇരുട്ടറ. പശ്ചിമേതരദിഗംഗന = കിഴക്കേ ദിക്കാകുന്ന സ്ത്രീ.

പെണ്ണിവളട്ടത്തിളയോരു ഗർഭിണിയല്ലോ;
പെൺകൊലപ്പാപത്തൊഴിഞ്ഞില്ലൊരു ഫലമേത്തും;
സങ്കടമായുസ്സിനുമുണ്ടെന്നു ചൊല്ലിക്കേൾപ്പു.
ആയുസ്സു വർദ്ധിപ്പതിനായുള്ള വിചാരമി-
താകുന്നതെനിക്കെന്നു വന്നാലുമരുതല്ലോ.
കേവലമിവളെക്കൊൽകെന്നുള്ളതൊരിക്കലും
ജീവിതാവധൗ നരകാപ്തിയുമുണ്ടായ്‌വരും.
എന്നാൽ ഞാനിവളെക്കൊല്ലെന്നുള്ളതൊരിക്കലും
നന്നല്ല പുനരിവൾതന്നുടെ ഗർഭസ്ഥനാം
നന്ദനൻ വളൎന്നെന്നെക്കൊന്നീടുന്നതിൻമുമ്പേ
വന്ധ്യനെന്നിരിക്കിലുമവനെക്കൊന്നീടുവൻ.
നിർണ്ണയമവനെന്നെക്കൊന്നാനെന്നിരിക്കിലോ
വന്നല്ലോ മോക്ഷം സാധിച്ചീടുവനല്ലാതെ ഞാൻ
വല്ലാതെ ദുരാശകളൊല്ലാതതോർത്താലെനി-
ക്കല്ലലായ്‌വരുമത്രേ നല്ലതായ്‌വരാ നൂനം
ഇങ്ങനെ വിജ്ഞാപിതനാകിയ കംസൻ പുന-
രങ്ങനെ ഭഗവാങ്കലുറച്ചു ചമഞ്ഞൊരു
വിദ്വേഷഭക്തി നടക്കുമ്പോഴും നില്ക്കുമ്പോഴും
ഉൾക്കാമ്പിലൊരേടത്തു പോയ്ക്കിടന്നീടുമ്പോഴും
കളിക്കുമ്പോഴും ഭുജിക്കുമ്പോഴും യഥാരുചി
കളിക്കുമ്പോഴുമുറങ്ങുമ്പോഴുമെന്നുവേണ്ടാ,
സർവ്വകാലവും മനക്കാമ്പിൽനിന്നിളകാതെ
സർവ്വലോകേശൻതങ്കലുറച്ചു ഭയസ്മൃതി
സർവ്വദാ കലൎന്നു കാണായതും കേൾക്കായതും
സർവ്വവും വിഷ്ണുമയമെന്നു വിഭ്രമം പൂണ്ടു
ദ്വൈരധ്യാനത്തോടെ മേവിനാൻ ഭോജാധിപൻ;
സർവ്വജാതിയും ഭക്തി മുക്തിനൽകീടും ദൃഢം.
അങ്ങനെ ചെല്ലുംകാലം ദേവകീഗർഭത്തിങ്കൽ-
ത്തിങ്ങിന ജഗന്നാഥനിങ്ങിഹ ലോകത്തിങ്കൽ
മംഗലം വളൎപ്പതിന്നായവതാരംചെയ്‌വാൻ
അംഗസമ്പൂർണ്ണതപം പൂണ്ടാരംഭിച്ചതു കണ്ടു
തിങ്ങിന ഭക്ത്യാ സുരേന്ദ്രാദിനിർജ്ജരന്മാരും
ഗംഗാകാമുകൻതാനുമംബുജാസനൻതാനും
സംഗവൈരാഗ്യത്തോടു മേവിന തപോധന-
പുംഗവന്മാരെല്ലാരും നാരദമുനീന്ദ്രനും
യക്ഷകിന്നരഗന്ധർവ്വോരഗാദികളന്ത-
രീക്ഷചാരികളായുള്ളവർകൾ വിഹായസാ
തത്ര സീമനി നിന്നു കല്പകസൂനങ്ങൾ തൽ-

---

ജീവിതാവധൗ = ജീവിതാന്ത്യംവരെ. വിഹായസാ = ആകാശത്തിൽകൂടെ.

പത്രസംകുലദളൈരെത്രയുമാരാധിച്ച്
ഭക്തവത്സലം കൂപ്പിസ്തുതിച്ചുതുടങ്ങിനാർ:
"ഉത്തമപ്രഭോ! പരമാത്മനേ നമോ നമഃ
നിത്യം നിർമ്മലം നിഗമാന്തവാക്യാർത്ഥം പരം
തത്ത്വമദ്വയം സർവ്വസാക്ഷിണം പരാത്മാനം
ചിത്സ്വതാസ്വയ ജ്യോതിരുജ്ജ്വലം സനാതനം
ത്വത്സ്വരൂപത്തെത്തെളിഞ്ഞെപ്പൊഴും തോന്നേണമേ
സത്യതല്പരനായ നിന്തിരുവടിയൊഴി-
ഞ്ഞിത്രിലോകത്തെപ്പരിപാലിപ്പാൻ മററീവണ്ണം
ചിത്തകാരുണ്യംകലർന്നാരുള്ളതഖിലേശ!
ചിത്തപത്മത്തിൽ ജഗത്തിങ്ങനെ നിരന്തരം
സൃഷ്ടിച്ചു ഭരിച്ചഴിച്ചുള്ള ലീലകളാലേ
കൃഷ്ടിയാം പ്രകൃതിയിലാനന്ദിച്ചിടചേരും-
നിർഗ്ഗുണാത്മനേ ഗുണത്രിതയഭേദാത്മനേ
സദ്ഗുണാത്മനേ സകലപ്രപഞ്ചൈകാത്മനേ
തുഭ്യമനഘം നമസ്കാര,മസ്മാകം സർവ്വ-
മഭ്യുദയങ്ങളരുളേണമേ ദയാനിധേ!
വിശൈ്വകസാക്ഷിൻ! തവ മായാനുസരണാർത്ഥം
ഇച്ഛയാ വളർത്തുനിന്നീടുമിപ്രപഞ്ചത്തെ
കഞ്ചിദുത്തമവൃക്ഷസമ്മിതം വയമിപ്പോരം
നിശ്ചയിക്കുന്നു പാർത്താലുണ്ടല്ലോ ഫലദ്വയം
കെല്പേറും ത്രിമൂലങ്ങരം ചത്വാരിരസങ്ങളും
ചൊല്ലൊണ്ടും കവരമഞ്ചാറതിന്നാധാരങ്ങരം
സപ്തധാത്വക്കങ്ങൾഷ്ടശിഖങ്ങരം നവച്ഛിദ്രം
പത്തിലകളും ചേർന്നു നില്ക്കുമീ പ്രപഞ്ചൈക-
വൃക്ഷത്തിൻമീതേ രണ്ടു പക്ഷിരൂപങ്ങളിവ
നിഷ്ഫലനായ ഭവാൻ നില്ക്കുന്നു സദാകാലം.
നിശ്ചയം തദ്വൃക്ഷം ത്വൽജ്ഞാനൈകകുഠാരത്താൽ
സച്ചിദദ്ധ്യാത്മദ്ധ്യാനന്മാർ പരിച്ഛേദിക്കുന്നു
വൃക്ഷവുമിച്ഛാനദ്ധ്യാനന്മാരാം തക്ഷന്മാരാൽ
ഉഗ്രനൈശിതകുഠാരാഗ്രത്താൽ ഛേദിക്കുന്നു.
അപ്പൊഴോ തമ്മിൽ ഭേദമില്ലല്ലോ പുനരേവം
ഇപ്രപഞ്ചത്തെബ്ഭവാൻ സൃഷ്ടിച്ചു ഭരിച്ചുടൻ
സത്വരമഴിച്ചുവർത്തിച്ചീടും വികൃതികരം
മിത്ഥ്യയാം മായാച്ഛായതന്നിൽനിന്നാകകൊണ്ടു
നിത്യനാം നിന്നെ മായാമഗ്നന്മാർ പലജാതി

---

അസ്മാകം = ഞങ്ങളുടേതായ. കഞ്ചിത് = ഏതോ ഒരു. ഫലദ്വയം = രണ്ടു കായ. നൈശിത = നിശിതമായ; മൂർച്ചയുള്ള. നിഗമാന്തം = വേദാന്തം. വയം = ഞങ്ങരം. കഠാരം = മഴു; കോടാലി.

ചിത്തമോഹേന കണ്ടു വിഭ്രമിച്ചുഴലുന്നു.
വിദ്വാന്മാർ കേചിൽ തവാനുഗ്രഹശക്ത്യാ ഭവ-
ത്തത്ത്വസത്യത്തെത്തെളിഞ്ഞേകമായ്ക്കണ്ടീടുന്നു
ഒക്കെയും തവ മായാവിദ്യകളിവയെല്ലാം
ഉൾക്കാമ്പിലെങ്ങൾക്കറിയാവതല്ലോർത്താലൊന്നും.
ഇപ്പോൾ നീയിവിടെയദ്ദേവകീസുതനാവാൻ
കല്പിച്ചമൂലം ഞങ്ങളിങ്ങനെ വർണ്ണിക്കുന്നു.
വിശ്വപത്രാണനൈപുണ്യേന സത്തുക്കളെത്തമ്മെ
രക്ഷിപ്പാനസജ്ജനനിഗ്രഹം ചെയ്യീടുവാൻ
പൃഥ്വിയിലന്നന്നവതീർണ്ണനായ് ചമയും നിൻ-
വൃത്താന്തഗതിഭേദവർണ്ണനസ്വഭാവത്താൽ
സത്തുക്കൾ സംസാരമാമബ്ധിയെക്കടന്നുടൻ
എത്രയുമെളുതായി മുക്തിയെ ലഭിക്കുന്നു.
ത്വല്പാദഭക്തിപ്ലവമാരുഹ്യ ലംഘിപ്പവ-
രപ്പോതം കൂടെക്കൊണ്ടുപോകയില്ലെന്നും ചെമ്മേ
മറ്റൊരുവർക്കും കടക്കേണ്ടുകിൽ കൊള്ളാമെന്നോ-
ർത്തറ്റമേ തീരത്തിങ്കൽ നിർത്തിവെച്ചിരിക്കുന്നു.
തൽക്കടവിനു നേരേ ചെല്ലുവാൻ തവ കൃപാ-
വ്യക്തികൊണ്ടൊഴിഞ്ഞു മറ്റൊന്നിനാലാവതില്ല.
ബദ്ധനാമവൻ ഭവൽകാരുണ്യം ചെറ്റു കണ്ടാൽ
ഭക്തിയുമിട്ടംകളഞ്ഞെത്രയും ഗർവ്വിച്ചു മ-
ദ്ദക്ഷതകൊണ്ടിന്നഖിലേശനെസ്സേവിച്ചു ഞാൻ
പ്രത്യക്ഷമാക്കിക്കൊണ്ടേനെന്നുള്ളോരഹംഭാവം
കൈക്കൊണ്ടു പദച്യുതനായ്‌വരുമതെന്നിയേ
ഭക്തന്മാരെല്ലാം കൃപാലക്ഷണപ്രഭ കണ്ടാൽ
നിഷ്കളാത്മാവാം നിങ്കലൊക്കെയും സമർപ്പിച്ചു
മുക്തിലക്ഷത്തോടഭിയുക്തനായാനന്ദിച്ചു
നില്ക്കുന്നോരളവവർക്കെത്തീടുമനുഗ്രഹം;
ത്വൽകൃപാവശാലവർക്കെന്തു ചാഞ്ചല്യം പിന്നെ?
ശത്രുഭാവത്തെത്തേടും കശ്മലഭ്രതങ്ങൾ ത-
ന്നുത്തമാംഗങ്ങൾ തോറും കൂടവേ നടന്നീടാം
ചെറ്റു സന്ദേഹം തോന്നീടായ്കിലോ ഭക്തന്മാരി-
ലുറ്റവാത്സല്യം ഭവാനെപ്പോലെ മറ്റാർക്കുള്ളു?
നിത്യവുമതുകൊണ്ടിന്നിക്ഷിതിഭാരം തീർത്തു
സത്യധർമ്മാദികളെ രക്ഷിപ്പാനായ്ക്കൊണ്ടൊരു
മർത്ത്യവിഗ്രഹം ധരിച്ചങ്ങവതരിച്ചീടും
തത്സ്വരൂപത്തെത്തെളിവോടു കണ്ടനുവേലം

---

വിശ്വപത്രാണനൈപുണ്യേന = ലോകരക്ഷണനിപുണതയോടെ. ദക്ഷത = സാമർത്ഥ്യം. പദച്യുതൻ = സ്ഥാനം തെറ്റിയവൻ.

സജ്ജനങ്ങൾക്കു പലജാതിയും സേവിക്കാവോ-
ന്നർജ്ജുനാത്മനാ കർമ്മമുക്തി വന്നീടുംവണ്ണം;
നിന്തിരുവടി സത്വഗുണവാനല്ലെന്നാകി-
ലന്തരാ വിജ്ഞാനമില്ലെന്നു വന്നതും പണ്ടേ-
സന്തതം ഗുണപ്രധാനാത്മകനാകും തവ
ചിന്തനാദികൾകൊണ്ടു ഭക്തന്മാർ തെളിഞ്ഞീടും
ഭക്തന്മാർ തെളിഞ്ഞു സേവിച്ചു നിന്നീടുംനേരം
നിത്യസത്യാത്മാ നീയുമെത്രയും പ്രസാദിക്കും
ത്വൽപ്രസാദത്താലധർമ്മങ്ങളൊക്കവേ നീങ്ങും.
അപ്പൊഴുതത്യാനന്ദം പ്രാപിക്കുംജഗത്തെല്ലാം.
ഇത്ഥമുള്ളനുഗ്രഹശക്തികൊണ്ടുലകിട-
മത്യന്തം പരിപാലിക്കുന്ന നീയിതുകാലം
പൃഥിവിയിൽ വസുദേവപുത്രനായവതരി-
ച്ചത്തൽതീർപ്പതിനെങ്ങും സഞ്ചരിച്ചീടുംവിധൌ
തൃക്കഴൽ ചുവട്ടടയാളങ്ങളെല്ലാടവും
ചക്രശംഖാബ്ജമത്സ്യകുലിശാദ്യലംകൃതം
ദൃഷ്ടമായ് ചമകയാലിത്രിലോകികൾ മഹാ-
ദിഷ്ടവാന്മാരായ് വന്നാരിഷ്ടലാഭത്താലെങ്ങും.
നിഷ്കളാത്മാവായ്ത്തെളിഞ്ഞുൾക്കമേലാനന്ദനായ്
നില്ക്കുന്ന നിനക്കുണ്ടോ ജനനമെന്നല്ലല്ലീ
ചിത്തസന്ദേഹമതു നിന്നുടെ മഹാമായാ
വൃത്തികളത്രേ വികല്പഭ്രമം നിനക്കില്ല.
നിശ്ചയമെന്നാകിലും തദ്രജോഗുണവശാൽ
വിശ്വസൃഗ്ഭാവംപൂണ്ടു സൃഷ്ടിച്ചീടുന്നു ലോകം.
കദ്രുനന്ദനകുലഭൂഷണാകാരം പൂണ്ടു
രുദ്രനായ്സ്തമോഗുണംകൊണ്ടു സംഹരിപ്പാനും
സത്വമാശ്രയിച്ചവനായ മാധവസ്വഭൂ-
രിത്ഥമാത്മനാച്ഛായാ മായയാനിരന്തരം
മത്സ്യ കച്ഛപ കിരീന്ദ്രോത്തമ നരഹരി-
വത്സനാരദ വ്യാസ കപില ദത്താത്രേയ-
യജ്ഞഭാർഗ്ഗവ പൃഥു മോഹിനീ ഹരിഹയ-
സുജ്ഞരാഘവ സനകാദികൾ പല പല
ദുഷ്ടനിഗ്രഹകരണാവതാരങ്ങൾ ചെയ്തോ-
രിഷ്ടഭക്താഭിമതദത്തദൈവമേ! ഹരേ!
ചിത്തകാരുണ്യം കലർന്നിന്നുമീ വസുദേവ-
പുത്രനായവതരിച്ചുള്ള ദുർജ്ജനങ്ങളെ
നിഗ്രഹിച്ചവനിതൻ ഭാരസങ്കടം തീർത്തു
വ്യഗ്രമെന്നിയേ സുഖിപ്പിച്ചു സജ്ജനങ്ങൾക്കു
മുക്തിസാധനചരിത്രങ്ങളും മായാനുസൂ-
വ്യക്തമായുപകരിച്ചിക്കലിയുഗത്തിങ്കൽ

 

മൎത്ത്യന്മാൎക്കനുഗ്രഹം ചെയ്തു ഞങ്ങളെയെല്ലാം
നിത്യവും ധൎമ്മത്തോടെ രക്ഷിച്ചുകൊള്ളേണമേ.
വിശ്വപാലനപ്രഭോ! നിത്യവും നമസ്തുഭ്യ-
മച്യുതാനന്ദാത്മനേ ഭഗവൻ ജയജയ!''
ഇത്തരം ചൊല്ലി സ്തുതിച്ചീടിനോരമരകാം
സുത്രാമാവബ്ജോത്ഭവ ശങ്കരാദികളോടും
ഒത്തു നാഥനെ യദുസത്തമനെന്നിങ്ങനെ
സത്വരമവർകളുമഭിധാനഞ്ചെയ്തഥ
നിത്യമിജ്ജഗത്തെല്ലാമുരാംത്താരിലടക്കീടും
ഉത്തമപുരുഷനെത്തന്നുടെ ഗർഭാശയേ
ചേൎത്തുടൻ ജനിപ്പിപ്പാനാരംഭിച്ചിരിക്കുന്ന
കാൎത്തഴക്കുഴലാളാം ദേവകതനൂജയെ
ചീൎത്തഴം ഭക്ത്യാ വിളിച്ചീടിനാ''രമ്മേ! നീതാ-
നോൎത്തുകൊള്ളേണമൊരുകാൎയ്യമിക്കാലം നാഥേ!
നിന്നുടെ ജാരത്തിൽനിന്നുടൻ ജഗന്നാഥൻ
വന്നവതരിച്ചീടുമിന്നവന്തന്നെക്കൊൽവ-
നെന്നുള്ളതകതാരിലുറച്ചു വസിക്കുന്ന
മന്നവൻ ഭോജാധിപൻതന്നെ രക്ഷിച്ചുകൊാംവാൻ
നിന്നെയും നിന്നിൽനിന്ന നന്ദനനിവനെയും
തന്നുടെ കയ്യാൽ കൊലചെയ്‌വതിന്നിരിക്കുന്നു
ദുൎന്നയാചാരനരുതാതതില്ലേതും വധി-
ച്ചെന്നിയേ പുനരിവന്താനടങ്ങുകയില്ല;
നിങ്ങളെക്കുറിച്ചവൻ ചെയ്തീടുമുപദ്രവ-
മിങ്ങനെയൊന്നും ഫലിച്ചീടായ്കെ''ന്നനുഗ്രഹം
തങ്ങളാലാകുംവണ്ണം ചെയ്തഥ യഥാരുചി
തിങ്ങിന ഭക്ത്യാ നമസ്കരിച്ചാരെല്ലാവരും.
ചിങ്ങമാസത്തിലസിതാഷ്ടമി വിരിഞ്ചതാ-
രങ്ങാം തങ്ങളിൽച്ചേൎന്നിന്നെഴും നിശാകാലേ
പന്നഗശായി പരമ്പുരുഷൻ വസുദേവർ-
തന്നുടെ തനയനായിങ്ങവതാരം ചെയ്‌വാൻ
മന്ദമെന്നിയേ തുടങ്ങുന്നളവുടനിന-
ചന്ദ്രാദി ഗ്രഹങ്ങളെല്ലാവരും വേണ്ടുംവണ്ണം
നിന്നിതങ്ങവതാരകാൎയ്യസിദ്ധ്യൎത്ഥായ തൽ-
സന്നിലയങ്ങാം തോറുമന്നെഴും വൃഷോദയേ
മംഗലമുഹൂൎത്തഗേ വിജയകാലേ ജഗ-
ന്മംഗലപ്രസിദ്ധചന്ദ്രക്രിയാന്തരേ ശുഭേ
ദിക്കുകളെല്ലാം പ്രസാദിച്ചതിശയദീപ്ത്യാ
നക്ഷത്രാദികാം തെളിഞ്ഞുജ്ജ്വലിച്ചുരുതരം;

---

അഭിധാനംചെയ്തു=പേർവിളിച്ചു. ഇനൻ=സൂൎയ്യൻ.

വിദ്രുതം പുരഗ്രാമ രാജ്യകാനന നഗ-
നദ്യാദികളാലലംകൃതയാം ധരിത്രിയും
ദുർഭരഭരഹരണോദയാഗ്രഹഭ്രമ-
നിർഭരബുദ്ധ്യാ തെളിഞ്ഞേത്രയും വിളങ്ങിനാൾ;
പുഷ്കരാലയങ്ങളും തൽക്ഷണം തെളിഞ്ഞുള്ള
പുഷ്കരങ്ങളുമെല്ലാമൊക്കവേ വികസിച്ചു;
വൃക്ഷങ്ങൾ തളിർത്തു പൂത്തൊത്തു കാസ്സുനികളാ-
ലക്ഷീണാഭയാ തെളിഞ്ഞേത്രയും പ്രകാശിച്ചു;
പക്ഷികൾ മൃഗങ്ങളും ജാത്യാദിവൈരം വെടി-
ഞ്ഞൊക്കവേ തമ്മിൽക്കളിച്ചൊന്നിച്ചു മേവീടിനാർ
ഷട്പദാദികൾ മകരന്ദപാനവും ചെയ്തു
വിസ്ഫുരിതാനന്ദഗാനങ്ങളും തുടങ്ങിനാർ;
ശീതത്വസുഗന്ധമാന്ദ്യാദികൾ ഗുണംചേർന്നു
വാതപോതങ്ങളെല്ലാം വ്യാപിച്ചിതന്നേരം;
മേദിനീസുരവരന്മാരുടെ കുണ്ഡങ്ങളിൽ
വീതിഹോത്രനും വലംചുഴന്നു വിളങ്ങിനാൻ;
സാധുക്കളുടെ ഹൃദയാഗ്രങ്ങൾ തെളിഞ്ഞാധി-
വ്യാധികളൊഴിഞ്ഞത്യാനന്ദന്മാരായാരെല്ലാം;
മോദമെന്നിയേ കംസാദികളാം ദുഷ്ടന്മാരും
ഖേദമുൾക്കലർന്നു മാഴ്കീടിനാരന്നേരം;
ദേവ ദുന്ദുഭികളുമാകാശമാർഗ്ഗത്തിങ്ക-
ലാവോളമാഘോഷിച്ചുതുടങ്ങീ താനേതന്നെ;
കിന്നരഗന്ധർവന്മാർ സംഗീതം തുടങ്ങിനാ;
രുന്നതഭക്ത്യാ കൂപ്പിസ്തുതിച്ചു സിദ്ധന്മാരും;
സമ്മോദം കലർന്നെഴുമപ്സരോംഗനമാരും
ചെമ്മേ കേവലം വിദ്യാധരസുന്ദരിമാരും
നൃത്തഗീതങ്ങളൊത്തു താളസമ്മേളം ചേർത്തു
സത്വരമുത്തുംഗസംഗീതത്തോടെത്തീടിനാർ;
കല്പകപ്പൂത്തുമലർക്കുലകൾ വാരിക്കോരി
സുപ്രമോദേന പൊഴിച്ചീടിനാർ ദേവന്മാരും:
ചിത്സ്വരൂപ പരന്മാരാകിയ മുനീന്ദ്രന്മാർ
തത്സ്വരൂപത്തെ സമസ്കരിച്ചു തുടങ്ങിനാർ;
ഭക്തന്മാർ ഭക്തപ്രിയന്തൻ പ്രഭാവത്താലെങ്ങും
മുക്തിതുല്യാനന്ദ സംസിക്തന്മാരായാരേററം;
ചെററുചെററിടിമുഴക്കങ്ങളും മഴക്കാറും
പററിന തിമിരവും മുററിനോരളവപ്പോൾ
കൊററവനായ കംസനുള്ളോരു ഭടന്മാരും
അററമേ മരണതുല്യസ്വാപിതന്മാരായാർ;

---

നഗം = പർവ്വതം

തത്സമയത്തിങ്കലാമ്മാറുടൻ നിശീഥിനീ-
മദ്ധ്യത്തിൽ പുരന്ദരാശാംഗന ശശാങ്കനെ-
പ്പെററളവഖിലലോകേശനാം ഭഗവാനും
കററവാർകുഴലിയിൽനിന്നവതാരം ചെയ്താൻ.
വിഷ്ണുചിഹ്നങ്ങളെല്ലാമൊത്തഖിലേശന്താനും
കൃഷ്ണനായേവമവതീർണ്ണനായതുകാലം
ഋക്ഷേശൻ കലാപരിപൂർണ്ണനായുദിച്ചുട-
നൊക്കവേ ജഗൽപ്രശോഭാകർഷിച്ചീടുംവണ്ണം
പക്ഷീന്ദ്രധ്വജനുടെ ലക്ഷണപ്രഭയാലെ
തൽക്ഷണം ശോഭിച്ചിതു സൂതികാലയം തുലോം.
അക്ഷണം വസുദേവർ വന്നു നോക്കീടും നേരം
ഭക്തവത്സലന്തന്നെക്കണ്ടു വിസ്മയം പൂണ്ടാൻ.
പുഷ്കരസഖബിംബം പുഷ്കരസഖ്യം ചേർന്നു
നിഷ്കളാഭയോ പരിവ്യക്തമായ് നില്ക്കുമ്പോലെ
ഭക്തന്മാരുടെ മനഃപത്മങ്ങൾതോറും ബഹു
സഖ്യഭാവാക്രാകൃതി തേടിന കിരീടവും
സ്നിഗ്ദ്ധകേശവുമളിപോതസങ്കുലം നിര-
ന്നൊത്തതുപോലെ വിളങ്ങീടിനോരളകവും
പത്മാരി പ്രഥമപൂർണ്ണാധിപാകായച്ഛവി-
ജിൽഫാലമദ്ധ്യോർദ്ധ്വപുണ്ഡ്രഞ്ച തൽജഗത്ത്രയ-
രക്ഷാകൃത്യോദ്യദ്ഭ്രൂവല്ലരികളും കൃതാ-
ലക്ഷണാഞ്ചിതപത്മപത്രലോചനങ്ങളും
വജ്രപുഷ്പത്തോടെതിരിട്ടു പോർ ജയിച്ചീടും
ഉച്ഛ്രിതനാസാഗ്രസംമുഗ്ദ്ധവീക്ഷണങ്ങളും
രത്നദർപ്പണജിത ഗണ്ഡമണ്ഡലങ്ങളിൽ
നിത്യനിർമ്മിതമകരക്കുഴലിണകളും
ദന്തപങ്ക്തിയും മൃദുഹാസവുമധരവും
അന്തർമ്മോദേന വിളങ്ങീടിന മുഖാബ്ജവും
ശംഖസമ്മിതഗളരാജിതമണികളും
പങ്കജമകരാങ്കകരകങ്കണരുചികളും
ശംഖചക്രാബ്ജ ഗദാദ്യായുധ ചതുർഭുജ-
ചക്ര കേയൂര വലയാംഗുലീയോദ്യോതവും
വക്ഷസി മുക്താഹാരകൗസ്തുഭ വനമാലാ-
ലക്ഷ്മീമന്ദിര ഭൃഗുപാദ ലക്ഷണങ്ങളും
പത്മജാണ്ഡങ്ങളഖിലങ്ങളും ധരിച്ചുകൊ-
ണ്ടെത്രയും മനോഹരമുദരരോമാളിയും

---

നിശീഥിനീ=രാത്രി. പുരന്ദരാശാംഗന=കിഴക്കേദിക്കാകുന്നസ്ത്രീ. ഋക്ഷേശൻ=നക്ഷത്രാധിപൻ; ചന്ദ്രൻ. അളിപോതസങ്കുലം=ചെറിയ വണ്ടിൻ കൂട്ടം.

മദ്ധ്യദേശവും ചതുരാനനനിവാസിത-
പത്മനാഭിയും പീതവസ്ത്രവുമുടഞാണും
തൃത്തുടകളും വേദാന്താർത്ഥങ്ങളന്വേഷിച്ചാ-
ലെത്തുവാനരുതാത പാദപങ്കജങ്ങളും
കൃഷ്ണവർണ്ണവും കാമസൗഭഗമായ വിഷ്ണു-
മൂർത്തിയെത്തൻെറ പുത്രനായ്ക്കണ്ടുമുണ്ടായോരു
ചിത്താനന്ദാബ്ധൗ വീണു മജ്ജനം കൃത്വാ ശീഘ്ര-
മുത്ഥായ യദുകുലസത്തമൻ വസുദേവർ
ഭക്തിപൂണ്ടപ്പോഠം കണ്ട ദിവ്യഭൂസുരന്മാർക്ക
സത്വരമൊരു പതിനായിരം പശുക്കളെ
പുഷ്കരസമം ദാനംചെയ്തു തത്ഭയന്തീർന്നു
മുക്തിതുല്യാനന്ദനായുത്തമശ്ലോകൻതൻെറ
പാദതാരിണ കുപ്പി സ്തുതിച്ചു നമസ്കരി-
ച്ചാദരാലഖിലേശന്തന്നോടു ചൊല്ലീടിനാൻ:
"കാരുണ്യാംബുധേ! തവ കാരുണ്യവശാൽ മായാ,
കാരണസ്വരൂപനാം നിന്തിരുവടിതന്നെ-
ക്കാണായമൂലം മഹാഭാഗ്യവാനായേനഹം;
ദീനവത്സല! പ്രഭോ സന്തതം നമോ നമഃ
കേവലം തവ മഹാമായാവൈഭവം പാർത്താൽ
ആവതല്ലൊരുവർക്കമറിവാനെന്നാകിലും
ദേവദേവേശ! മായാതീതനാം നിരാകുല-
ഭാവിയാം നിങ്കൽനിന്നുണ്ടാകിയ ജഗന്മയീ-
മാനസാനന്ദകരനായി നീയവരംതന്നിൽ
സാനന്ദം മറഞ്ഞുനിന്നവളെക്കൊണ്ടു നിത്യം
വ്യാപരിപ്പിക്കും കർമ്മഭേദങ്ങഠംക്കെല്ലാമന-
രൂപഭാവേന സകലാത്മസൗകരിയായ
നീയൊഴിഞ്ഞേതും ജഗത്തിങ്കലില്ലനാരതം
തോയജോത്ഭവാണ്ഡങ്ങളഖിലമുള്ളിൽ ചേർത്തു
മേവീടും വിരാഠംപുമാനായഖിലാണ്ഡങ്ങഠംക്കും
ജീവനായന്തർബ്ബഹിർവ്യാപ്തമായ്മഹാംബുധൗ
നീളെവീണാഴം കലശങ്ങളിലെല്ലാം ചെമ്മേ
മേളമായ് നിറഞ്ഞെഴും വഴിഞ്ഞ പരിപൂർണ്ണ-
വാരിധിജലംപോലെ പൂരിതപരാപര-
കാരണസ്വയന്തവമായയാ വിരമിച്ചു
രാജസതതിങ്കൽനിന്നുണ്ടായിതു ചതുർമ്മുഖൻ
ചേതസാ ജഗൽസൃഷ്ടി ചെയ്‌വതിനായ്ക്കൊണ്ടേതും
പാലനത്തിന സത്വഗുണമാശ്രയിച്ചെല്ലാ-

ചതുരാനനൻ = ബ്രഹ്മാവ്. മജ്ജനം കൃത്വാ = മുങ്ങിയിട്ട്. ശീഘ്രം ഉത്ഥായ = പെട്ടെന്നു പൊങ്ങിയിട്ട്.

കാലവുമഖിലജന്തുക്കളെംക്കമനകുല-
ഭേദോപങ്ങളും കലർന്നനമ്പെഴും വിശ്വംരോ-
കാരവിഗ്രഹം ധരിച്ചിങ്ങനെ കാണായത്തും
മേലിലൊക്കെയുമൊട്ടക്കീടുവാന്തമോഗ്ഗുണം
ആലംബിച്ചദ്രിസുതാകാന്തനായ് ഭവിച്ചതും
കാലദേശത്താലുള്ള കാലുഷ്യമൊഴിച്ചു സൽ-
പാലനം ചെയ്‌വാനായല്ലൊണ്ടെന്നുടെ ഗൃഹത്തിങ്കൽ
ദേവകീതനയനായിങ്ങവതാരം ചെയ്ത
ദേവദേവേശനായ നിന്തിരുവടിയല്ലോ.
നിന്തിരുവടിയുടെ മായാവൈഭവം മേന്മേ-
ലെന്തറിവതു തുലോമന്ധനായുള്ളോരു ഞാൻ?
ബന്ധുവത്സല! കിടന്നുഴലുമടിയനെ
സന്തതം കരുണയാ രക്ഷിച്ചുകൊള്ളേണമേ
ബന്ധുപുത്രാത്മാലയ ഭാര്യാദിശ്രമങ്ങളാ-
ലന്ധകൂപത്തിൽ കിടന്നെത്രനാളുണ്ടിങ്ങനെ
ജന്തുധർമ്മത്തെപ്പൂണ്ടു ജനിച്ചും മരിച്ചും ഞാൻ
അന്തസ്താപേന വലഞ്ഞീടുന്നു മായാവശാൽ;
സന്തതമിനിയതു മാററിവച്ചുഗതിയെ-
ച്ചെന്തളിരടിയിണയിങ്കൽനിന്നിളകാതെ
നിന്തിരുവടിയുടെ ദാസനായരികേ നി-
ന്നന്തരാപായങ്ങളും കൂടാതെ സേവിക്കാവൊരു
ബന്ധമാഹന്ത! വരുത്തീടുവാൻ തവ മായാ-
ബന്ധവിഭ്രമങ്ങളും തീർത്താത്മനി സദാകാലം
സർവ്വം സമർപ്പിച്ചു ചേരുവാനരുളുക!
സർവ്വലോകാചാര്യനാം നിന്തിരുവടി നാഥ!
സർവ്വകാലവും നമസ്തുഭ്യമിപ്പാദാംബുജം
സർവ്വസങ്കടം തീർത്തു പാലയ പ്രഭോ! നിത്യം
നിന്നെയീവണ്ണം തെളിഞ്ഞിങ്ങനെ മുന്നിൽ കാണ്മാൻ
നിന്നുടെ കാരുണ്യംകൊണ്ടെന്നിയേ യോഗം വരാ
ഖിന്നതയൊഴിഞ്ഞനേകായിരമബ്ദം സേവി-
ക്കുന്ന യോഗീന്ദ്രന്മാർക്കുമെന്നുവന്നിരിക്കമ്പോഠം
നിന്നുടെ മായയ്ക്കുരുതാത്തതൊന്നില്ലെന്നതു
നിർണ്ണയമിനിക്കിഹവന്നിതിന്നിതിനാലേ;
നീയിനി മഹാമായാസങ്കടമെല്ലാം തീർത്തു
തോയജേക്ഷണ! പരിപാലയ ജഗൽപ്രഭോ
ദീനവത്സലനായ നിന്തിരുവടി മമ
സൂനുവായവതരിച്ചാഹന്ത തന്നെക്കൊല്ലും
മേലിലെന്നറിഞ്ഞു നിൻ പൂർവജന്മാരായ് വന്ന
ബാലന്മാരാറുപേരെക്കൊന്നൊടുക്കിനാൻ കംസൻ
താനതി മൂഢന്മഹാപാപി കശ്മലനഭി-

മാനി ഞങ്ങളെക്കെട്ടിയിട്ട തൽഭടന്മാരെ
കൂടവേ ചൂഴം കാപ്പാനാക്കിവച്ചോരിക്കലും
വാടാതെ മരുവീടും കൂടലർകുലകാലൻ
നീയവതരിച്ചതങ്ങറിയും പൊഴുതുട-
നായുധപാണിയായ്ക്കൊന്നീടുവാൻ വരുമല്ലോ.
കാരുണ്യാംബുധേ! തിരുവുള്ളത്തിലേറീടണം
ആരൂഢഭയം ഭവാനില്ലേതും മടിയാതെ
ത്രാണനം ചെയ്‌വാനണത്തിക്കുന്ന നമസ്തുഭ്യം
ആനന്ദാംബുധേ! ശരണം നഹി പുനരന്യം.”
ഇങ്ങനെ വസുദേവർതന്നുടെ തനയനായ്
ഇങ്ങവതരിച്ചൊരു മംഗലപ്രദൻതന്നിൽ
തിങ്ങിന ഭക്ത്യാ തൊഴുതന്തികേ നില്ക്കുന്നേരം
ചങ്ങലപൂണ്ടു നിന്ന ദേവകി മന്ദംമന്ദം
ചെന്നുനിന്നരവിന്ദമന്ദിരാമണവാളൻ-
തന്നെത്തൻ തനയനായ് മുന്നിലാമ്മാറു കണ്ടു
പൊങ്ങിനോരത്യത്ഭുതാനന്ദവാരിധൗവീണു
മുങ്ങിനോരുള്ളം കനിഞ്ഞുള്ള സൽഭക്ത്യാ ചൊന്നാൾ;
“നാഥാ! മാധവ! ജഗന്നായക! ജയജയ
പാഥോജവിലോചന! പാഹി മാം ദയാനിധേ!
യാതൊരു പാദാംബുജമാദിയായവ്യക്തമാ-
യേതുമേയറിഞ്ഞുകൂടാതൊരാത്മാനന്ദമായ്
ആദിമദ്ധ്യാന്തങ്ങളില്ലാതൊരു പരംപര-
വേദാന്തവാക്യാർത്ഥമായദ്ധ്യാത്മപ്രദീപമായ്
കാരണനിലീനമായവ്യയപരിപൂർണ്ണ-
സാരമായുപനിഷൽ ജ്ഞാനസത്യാനന്ദമായ്
കേവലസ്വയംജ്യോതിരൂപമായരൂപമായ്
ഭാവനാ വിദൂരമായെത്രയും രഹസ്യമായ്
മേവിന സത്താമാത്രമാകിന പരബ്രഹ്മ-
പാവനപുരാതനവസ്തുതത്ത്വാർത്ഥംതന്നിൽ
മോദേന രമിച്ചുളവാകിയ മായാദേവി
ബോധാനന്ദായ ഗുണഭേദവർണ്ണാകാരങ്ങൾ
തേടിനിന്നിഹലോകസൃഷ്ടിപാലനലയ-
പാഠാനചരിതങ്ങളാചരിച്ചീടുന്നതും
മാമകഗർഭാശയേനിന്നവതരിച്ചൊരു
പൂമകൾ മണവാളനായ നീയൊഴിഞ്ഞൊരു
ഭൂതരില്ലെന്നല്ലോ ചൊല്ലീടുന്ന വേദങ്ങളും
ഭൂതേശാദികളായ സർവ്വയോഗീന്ദ്രന്മാരും

---

സൽഭക്ത്യാ = ശ്രേഷ്ഠമായ ഭക്തിയോടേ. ഭാവനാവിദൂരം = ഊഹിക്കാൻ കഴിയാത്തതു്. ഭൂതർ = ഉണ്ടായവർ. ഭൂതേശൻ = ശിവൻ.

അങ്ങനെ വിളങ്ങിന നിന്തിരുവടിയൊഴി-
ഞ്ഞിങ്ങൊരു വസ്തു കാണ്മാനില്ലൊരേടത്തും നാഥ!
തിങ്ങിന ചരാചരഭൂതങ്ങളാകുന്നതും
അങ്ങനെ കാണായ്‌വന്ന നിന്തിരുവടിയല്ലോ.
നിന്തിരുവടി ലോകഭൂതജാതങ്ങരം നശി-
ച്ചന്തമായ്‌വരും പൊഴുതാത്മയോഗൈക്യത്താലെ
സന്തതം മഹാഭൂതസമ്പ്രദായത്വം പററി-
സ്സന്തസ്സഞ്ചിന്ത്യമാനമായുപനിഷത്തരു-
സങ്കരണീയം പരമോൽഗതനിമേഷാദി
പങ്കജോത്ഭവായുരന്തങ്ങളാം താലഭ്രമ-
ഭേദങ്ങളായും തോന്നിച്ചീടുന്ന ജഗത്തിങ്കൽ
ബോധരൂപിണിയായ മായാസങ്കല്പത്താലെ
യാതൊരു കാലം സൃഷ്ടിചെയ്‌വാനായാരംഭിച്ചു
ചേതസാ മഹാമായാദേവിയെ സ്രജിച്ചപ്പോരം
മോദമാർന്നവളംഗീകരിച്ചുഭുവനങ്ങരം.
ആദിയേ ഗുണവാനാം നിൻ കനിവുയത്തതിൽ
സേവ്യസേവകഭാവഭേദങ്ങരം തോന്നിച്ചോരോ-
ദിവ്യന്മാക്കുള്ളിൽത്തെളിഞ്ഞീടിന ഭവല്പദം
മാനസേ സകൃൽസ്വപ്നവേളയിലെന്നാകിലും
ധ്യാനിയാതവൻ മൃത്യു പന്നഗത്തെയുംകൊണ്ടു
താനുടനെല്ലാടവും പാഞ്ഞു സംഭ്രമിക്കുന്നു.
ദീനതയൊഴിഞ്ഞെഴും പാദഭക്തന്മാരെല്ലാം
കാലഭീരുകന്മാരായ്‌വാഴുന്നു സദൈവ സൽ-
പാലന പരായണനായ നിൻ കൃപയാലെ.
ഇങ്ങനെ ജഗൽപരിപാലകനായ ഭവാൻ
ഇങ്ങനെ ഭോജാധിപൻതങ്കലെബ്ഭയംകൊണ്ടു
മങ്ങിയിങ്ങൊരു കോണിൽക്കിടന്നു വലയുന്ന
ഞങ്ങളെക്കനിവോടു രക്ഷിച്ചുകൊള്ളേണമേ!
മന്നവനതിക്രമിക്കുന്നവാറോർത്തോത്തുള്ളി-
ലന്യൂനഭയം വളർന്നീടുന്നു ജഗല്പതേ!
നിന്നുടെ തിരുമുമ്പിൽ നിന്നു ഞാൻ പേടിപ്പതി-
നിന്നവകാശമില്ലെന്നല്ലല്ലീ? മുഹുരതോ
വന്നുപോമല്ലോ ഭിന്നധൈര്യയായതുകൊണ്ടും
പിന്നെയങ്ങബലയാകുന്നതെന്നതുകൊണ്ടും
കർമ്മവാസനകൊണ്ടുമിങ്ങനെ ചപലയാ-
മെന്മനോമാലിന്യം തീർത്താനന്ദം നൽകേണമേ.

---

സ്രജിക്ക=സൃഷ്ടിക്കുക. സകൃത്സ്വപ്നവേള=ഒരു സ്വപ്നാവസരം. കാലഭീരുകന്മാർ=കാലത്തെ ഭയക്കുക എന്നതില്ലാത്തവർ.

കല്മഷാപഹ! പരബ്രഹ്മചിന്മയമൂർത്തേ!
നിന്മഹാവിഷ്ണുരൂപമീദൃശമലൗകികം
പ്രത്യക്ഷീകരിക്കരുതിങ്ങനെ മൂഢന്മാരാം
മർത്ത്യന്മാർക്കെല്ലാമതിഭക്തന്മാർക്കൊതാരിൽ
സ്വത്ത്വവ്യം മറച്ചരുളേണമല്ലാഴ്കിൽ ജഗ-
ത്ത്രാംത്താരിൽച്ചേർത്ത ഭവാനെന്നുടെ ജഠരത്തിൽ-
പ്പുക്കനിന്നവതരിച്ചീടിനാനെന്നുള്ള ഔ-
ദ്ധത്യ ചെയ്തേററം ചിരിച്ചീടുവോരജ്ഞാനികൾ.
തൽപ്രബന്ധങ്ങളൊന്നും ഞാനറിയാതെ പരി-
ജല്പിക്കന്നേതും ക്ഷമിക്കേണമേ ദയാനിധേ!''
ഇത്ഥം ദേവകീവചനങ്ങൾ കേട്ടഖിലൈക-
വിത്തായ ജഗന്മയൻ തല്പുരോഭുവി നില്ക്കും
മാതൃരാനനം പിതൃസ്സാകമാനന്ദം പൂണ്ടു
ജാതകൗതുകം കടാക്ഷിച്ചരുൾചെയ്തീടിനാൻ:
''മാധവനായ ഞാനിന്നിങ്ങനെ നിങ്ങൾക്കോരോ-
ബാധകൾ തീർപ്പാന്മകനായതിന്മൂലം കേൾപ്പിൻ.
പൂർവ്വസർഗ്ഗത്തിൽസ്വായംഭുവനാം മനുവിന്റെ
പൂർവ്വകാലത്തിങ്കലുണ്ടായൊരു പുരാവൃത്തം-
മൂലമായ് സുതപസ്സാമഭിധപ്രജാപതി
ശീലാദിഗുണംതേടും പൃശ്നിയാം മനോജ്ഞയാ
സാകമനവഹം മമ ധ്യാനപൂജകൾചെയ്തു
ശോകമെന്നിയേ സുഖിച്ചങ്ങനെ വാഴുംകാലം,
സാദരം പ്രസാദിച്ചു ഞാനുടൻ പ്രത്യക്ഷനാ-
യാദിയിൽ പ്രജേശനോടിന്നിനി പ്രജകളെ
സൃഷ്ടിച്ചു തുടങ്ങേണം വൈകാതെ പുനരിതി
സ്പഷ്ടമാം മമ വാക്യം കേട്ടതിനൊരുമിച്ചു
കല്പിച്ചോരളവുതൻ ചിത്തമാലിന്യം നീങ്ങാ-
ഞ്ഞപ്പൊഴുതനുകൂലയായ തൽപൃശ്നിയോടും
ഭക്തിപൂണ്ടെന്നെച്ചിന്തിച്ചന്യസംഗങ്ങളെല്ലാം
ഒക്കെസ്സംത്യജിച്ചവരാതപഹിമാദികൾ
സർവ്വവും സഹിച്ചുകൊണ്ടേകാന്തസമബുദ്ധ്യാ
സർവ്വദാ സർവ്വം പരമാത്മനി സമർപ്പിച്ചു
മാനസേന്ദ്രിയങ്ങളും ജയിച്ചു നിത്യം പര-
മാനന്ദാശയാ ശുഷ്കപത്രമാരുതജല-
സാധനങ്ങളുമുപജീവിച്ചു നിരന്തരം
മാധവനാകും മമ ധ്യാനമോടിരുവരും
മേവിനാരൊരു പന്തീരായിരം ദിവ്യാബ്ദങ്ങ-
ളാവോളം ബഹുതപോനിഷ്ഠയോടിളകാതെ;

ഔദ്ധത്യം = ധിക്കാരം; ... പരിഹാസം. പിതൃസ്സാകം = അച്ഛനോടുകൂടി.
ശുഷ്കപത്രം = ഉണക്കില.

അന്നു നിങ്ങളാൽ ധ്യാനിച്ചീടിന രൂപംപോലെ
വന്നു ഞാൻ പ്രത്യക്ഷനായീടിനേനിതുപോലെ.
ഇന്നുടനഭിമതം ചൊല്ലുവിനെന്നിങ്ങനെ
ചൊന്നതു കേട്ടുവരദാനതല്പരനായ
മല്പദം തൊഴുതു മന്മായയാ മോഹം കല-
ർന്നിപ്പോഴിക്കാണായ്‌വന്ന നീയിനി ഞങ്ങൾക്കേവം
പുത്രനായവതരിച്ചീടേണമകക്കാമ്പിൽ
ഭക്തിയും സിദ്ധിക്കേണമെന്നപേക്ഷയും ചൊല്ലി
നില്ക്കുന്ന നിങ്ങൾക്കുള്ളിലുള്ളഭിരുചിയെല്ലാം
ഒക്കവേ സാധിക്കയെന്നിങ്ങനെ വരം തന്നു
മറഞ്ഞു ഞാനും മേന്മേലഖിലസുഖം പൂണ്ടു
നിറഞ്ഞ രാഗത്തോടേ മരുവും കാലത്തിങ്കൽ
പിറന്നേനഹം പൃശ്നിതന്നുടെ ഗർഭത്തിൽ നി-
ന്നറിഞ്ഞു സുതപാവും സൃഷ്ടിച്ചു തുടങ്ങിനാൻ.
പിന്നെ മറ്റൊരു മനുതന്നുടെ കാലത്തിങ്കൽ
വന്നു കശ്യപപ്രജാപതിയായവന്താനും
പുണ്യശേഷേണ ജനിച്ചീടിനാനദിതിയാം
വിണ്ണവർമാതാവായാളന്നു പൃശ്നിയും ചെമ്മേ
തമ്മിലന്യോന്യം ചേർന്നു ദമ്പതിമാരും മമ-
നിർമ്മലധ്യാനത്തോടേ മേവിനാർ നിരന്തരം.
അന്നു ഞാനുപേന്ദ്രനായ് ചമഞ്ഞു തനയനായ്
അന്യജന്മങ്ങൾതോറും പിന്നെയുമതുപോലെ
നന്ദനന്മാരായ്‌വന്നേൻ നിങ്ങളെന്മായാവശാൽ
അന്നന്നു കൂടക്കൂടെ മറന്നാരെല്ലാനാളും.
അന്നു ഞാനേവം പരിഭ്രൂതകരൂപം കാട്ടി-
ത്തന്നിതാത്മജസ്നേഹം പൂണ്ടു സേവിച്ചു നിത്യം
നിർമ്മലബ്രഹ്മാനന്ദഭക്തിപൂണ്ടനാരതം
കർമ്മബന്ധങ്ങളൊഴിഞ്ഞെന്നോടു കൂടുംവണ്ണം
നിങ്ങളെന്തിനിയൊന്നു ചിന്തിക്കുന്നവയെല്ലാം
അങ്ങനെതന്നെ വരുമാറനുഗ്രഹിക്കുന്നേൻ
സന്ദേഹമൊഴിഞ്ഞു മന്മായാസംഭ്രമങ്ങളും
വന്നുകൂടരുതിനിയെന്നുമേ നിങ്ങൾക്കഹോ!
അങ്ങനെയവയെല്ലാമെങ്കിൽ ഞാനിനിയേതും
മങ്ങാതകാന്ത്യാ ബാലവേഷത്തെച്ചമയുന്നേൻ.
ബാലനായ്ക്കിടന്നു ഞാൻ കരഞ്ഞുതുടങ്ങുമ്പോൾ
കാലം വൈകാതെ കംസനറിഞ്ഞു വരും മുമ്പേ
വേഗത്തോടെടുത്തെന്നെക്കൊണ്ടുപോയമ്പാടിയിൽ
പ്രാഗത്ഭ്യമേറുന്നൊരു നന്ദനന്ദിനിതന്റെ
ചാരത്തു കിടത്തിവച്ചവൾ പെറ്റുണ്ടായൊരു

ദാരിക തന്നെക്കൊണ്ടുപോന്നുടനവനിങ്ങു
കോപിച്ചു കൊൽവാൻ വരുന്നേരത്തു കാട്ടിക്കൊൾവിൻ
പ്രാപിച്ച ബന്ധങ്ങൾ തല്ക്കാലത്തു നീങ്ങിക്കാണാം.''
ദേവക്യാനകപൂർവദുന്ദുഭിമാരോടിത്ഥ-
മാവശ്യങ്ങളുമരുൾ ചെയ്തഥ ജഗന്നാഥൻ
മോദേന കാണായ്‌വന്ന വൈഷ്ണവരൂപം മറ-
ച്ചാദരാൽ ശിശുവേഷം ധരിച്ചു കാലും കയ്യും
കുടഞ്ഞുകുടഞ്ഞുടനോമനച്ചുണ്ടും കാട്ടി-
ക്കിടന്നു മന്ദംമന്ദം കരഞ്ഞു തുടങ്ങിനാൻ.

പിറന്നു യശോദയിൽനിന്നു മായയുമവ-
ളുറങ്ങും വസുദേവന്തന്നുടെ ഹൃദംബുജേ
പകന്നുകൊൾവൂ ബാലഭാവമെന്നിനിത്തമ്മിൽ
അകന്നീടാതെകണ്ടെന്നുറച്ചാനതിനാലെ
നിറഞ്ഞ കൗതുഹലത്തോടതിനാരംഭിച്ചാൻ;
അറിഞ്ഞീലേതും കംസഭടന്മാരിവയെല്ലാം
മറന്നുകിടന്നുടനുറങ്ങിപ്പോകകൊണ്ടും
ഉറങ്ങാതിരുന്നവർ മറന്നുപോകകൊണ്ടും.
തല്ക്കാലേ വസുദേവർതന്നുടെ കാല്ക്കും കൈക്കും
ദുഷ്കർമ്മിയായ കംസൻ ബന്ധിച്ച ബന്ധങ്ങളും
തെറ്റെന്നു വേർപെട്ടതി സ്വസ്ഥനായ് വന്നീടിനാൻ
ഊറ്റമേ പുനരിതെന്താശ്ചര്യം നിരൂപിച്ചാൽ?
ഭക്തികൊണ്ടഖിലകർമ്മപ്രബന്ധങ്ങൾ തീർത്തു
മുക്തി നൽകീടുന്നഖിലേശ്വരനിയോഗത്തെ
കൈക്കൊണ്ടു വർത്തിക്കുന്ന ഭക്തനു മറ്റെന്തൊരു
ചക്രനിർബന്ധം ഭവിക്കുന്നതു ജഗത്ത്രയേ?
നില്ക്കുവയെല്ലാം ബന്ധിച്ചീടിന കവാടങ്ങൾ
ഒക്കവേ താഴും തുറന്നകന്നു താനേതന്നെ.
പത്മലോചനനായോരർഭകൻതന്നെക്കര-
പത്മത്തിലെടുത്തുകൊണ്ടന്നേരം വസുദേവർ
സത്വരമമ്പാടിക്കായ്ക്കൊണ്ടെഴുന്നള്ളിപ്പാനാ-
യെത്രയും വേഗാൽ പുറപ്പെട്ടുടൻ നടക്കുമ്പോൾ
പുഷ്കരദേശേ കൃഷ്ണാംഭോധരപടലങ്ങൾ
തൽക്ഷണേ വിതാനിച്ച ചഞ്ചലാലതകളാം-
പുഷ്പമാലകളിടകലർന്നു നീളെത്തൂകി
പുഷ്ണാതി പർജ്ജന്യദേവോത്തമനീടാർന്നെഴും
വിദ്യുൽപുഞ്ജോദ്യൽപ്രദീപങ്ങൾ ദിക്കുകൾതോറും

---

ദാരിക = പുത്രി. പുഷ്ക്കരദേശം = ആകാശം. കൃഷ്ണാംഭോധരപടലങ്ങൾ = കാർമേഘക്കൂട്ടങ്ങൾ. ചഞ്ചലാലതകൾ = മിന്നലുകളാകുന്ന വല്ലികൾ. പുഷ്ണാതി = പോഷിപ്പിക്കുന്നു. വിദ്യുത്പുഞ്ജം = മിന്നൽക്കൂട്ടം.

സദ്യോ ചേത്താശു മേഘനിർഘോഷൈരനുക്രമം
മൃദുവാദ്യാഘോഷങ്ങളുൾപ്രകടിച്ചീടുമ്പോൾ
വിഘ്നമെന്നിയേ ചെററു വൃഷ്ടിയുമുണ്ടായ്‌വന്നു.
ചക്രീന്ദ്രൻ ഫണസഹസ്രങ്ങളാം ഛത്രങ്ങളും
സല്ക്കാരമാനം പരിചോടനുക്രമിക്കുമ്പോൾ
പുഷ്പവൃഷ്ടിയും ചെയ്തു മുപ്പുരാരാതി മുമ്പാം
മുപ്പത്തുമുവ്വായിരക്കോടി നിർജ്ജരന്മാരും
മുഖ്യ താപസന്മാരുമൊത്തു വേദാന്തപ്പൊരുൾ
വ്യക്തമാസ്സുണ്ടു കണ്ടു സുസ്തവങ്ങളും കൃത്വാ
പുഷ്കരമാർഗ്ഗേ നടന്നീടിനാർ മേളത്തോടും
പുഷ്കരാക്ഷികളായ ദേവിമാരോടും ചെമ്മേ.
ഇത്തരം മഹോത്സവയുക്തനായെഴുന്നള്ളും
ഉത്തമപുരുഷനെ തൽക്കരാം ബുജങ്ങളിൽ
ഭക്തിപൂണ്ടെടുത്തതി സ്വസ്ഥനായ് ചെല്ലുന്നൊരു
ഭക്തവത്സലപ്രിയതാതനങ്ങഗാധയാം
മിത്രനന്ദനാതീരം ഗത്വാ തത്രൈവ തിഷ്ഠ-
ത്യത്യരമനുസരിച്ചസ്രവന്തിനിയോടു
ചിത്തമോദേന പറഞ്ഞീടിനാ“നഖിലൈക-
വിത്തായ ജഗന്മയൻതന്നെഴുന്നള്ളത്തിനു
സത്വരം സൂര്യാത്മജയായ നീയിനിയിപ്പോൾ
പദ്ധതി നൽകീടേണമുത്തമപ്രിയനാഥേ!”
വിശ്രുതമതുകേട്ടു ഭദ്രയാം കാളിന്ദിയും
ഉദ്രവാത്മനാ വഴി നൽകിനാൾ മദ്ധ്യേ തൂർണ്ണം.
ചിത്രമായതു കണ്ടു ചിത്തകൗതുകം കല-
ർന്നുത്തീര്യ യമുനയാമുത്തമനദിയെയും,
പത്മനാഭനെയും കൊണ്ടങ്ങുചെന്നമ്പാടിയാം
പത്മജാനിവാസിത പത്തനമകം പുക്കു
വിഭ്രമത്തോടേ വസുദേവർതാൻ നോക്കുന്നേരം
തൽഭവനാന്തർബ്ബഹിർദ്വാരങ്ങളെല്ലാം ചെമ്മേ
തെറെറന്നു തുറന്നു കാണായളവകംപുക്കു
കുററമെന്നിയേ നന്ദനന്ദിനി യശോദതാൻ
പെററളവുണ്ടായ്‌വന്ന മായാവൈഭവംകൊണ്ടു
പററിനോരാലസ്യം പൂണ്ടുററവരോടുംകൂടി
ക്ഷോണിയിലിററില്ലത്തു വീണവർ നിരക്കെ നിഷ്-
പ്രാണികൾപോലെ കിടക്കുന്നവസരം കണ്ടു
പാണിയിലിരുന്നരുളീടിന ജഗല്പരി-

---

മിത്രനന്ദനാതീരം=കാളിന്ദീതീരം. ഉത്തീര്യ=കടന്നിട്ട്; തരണം ചെയ്തിട്ട്. ഉദ്രവാത്മനാ=ഉയർന്നശബ്ദത്തോടുകൂടിയതായി. പത്മജാനിവാസിതപത്തനം=ഐശ്വര്യസമ്പൂർണ്ണമായ ഗൃഹം.

ത്രാണകനാകുന്നൊരു പോതമങ്ങവളുടെ
ചാരത്തു കിടത്തിത്തൻ മാനസതാരങ്കിലും
പാരിച്ചു കിടക്കുന്ന ദാരികാരത്നത്തെയും
മാറിക്കൊണ്ടിക്കൂട്ടങ്ങളാരും മറ്ററിയാതെ
കാറോടു നീങ്ങാതെകണ്ടേറിനൊരിരുട്ടത്തു
പോരുമ്പോൾ മുന്നം വഴിനല്കിയ യമുനയും
പാരാതെ കൂടെക്കൂടെപ്പിന്നാലെ കൂടീടിനാൾ.
ദൈവാനുകൂല്യവശനാകിയ വസുദേവർ
ഈവണ്ണം മഹാവിഷ്ണുമായയാം കുമാരിയെ-
ക്കേവലമെടുത്തുകൊണ്ടിങ്ങുവന്നകംപുക്കു
ദേവകിയുടെ ചാരത്താമ്മാറു കിടത്തിനാൻ.
വൈകാതെ പിന്നെച്ചെന്നു താൻ മുന്നം കിടന്നേടം
കൈകാൽകൾ തളച്ചുപുക്കുറക്കംതുടങ്ങിനാൻ.
അന്നേരം കവാടങ്ങൾ തങ്ങളെ നിബന്ധിച്ചു-
നിന്നിതു മുന്നേപ്പോലെ സന്ദേഹമുണ്ടാകാതെ.
ചിന്മയി മഹാമായാദേവിയുംവളന്നേഴം
വന്മേഘം മുഴങ്ങീടുംവണ്ണമാഘോഷിച്ചേറ്റം
ക്രന്ദനംചെയ്താളുറങ്ങുന്നവരുണരുമാ-
റന്നേരമതു കേട്ടു കംസഭൃത്യന്മാരെല്ലാം
പെട്ടെന്നു ഞെട്ടിത്തെറിച്ചീടിനാർ പരവശ-
പ്പെട്ടവരൊട്ടൊട്ടുണർന്നെന്തിതെന്നറിയാതെ
വട്ടമിട്ടകമഴൽപെട്ടവരോടിച്ചെന്നു
ദുഷ്ടനാം കംസൻമുഖം ദൃഷ്ട്വാ സംഭ്രമത്തോടെ
സത്വരം വദന്തി "തേ സോദരി വസുദേവ-
പത്നിതാൻ പെറ്റാളതി വിദ്രുതമിപ്പോൾത്തന്നെ
നിശ്ചയമുച്ചൈസ്സരമർഭകരുദം കേട്ടാ-.
ഗച്ഛാമോ വയം ഭവാനോടതു ചൊല്ലീടുവാൻ."
തദ്വൃത്തി നടേതന്നെ ചിത്തത്തിലോർത്തിട്ടത്രേ
വർത്തിച്ചീടുന്നു നിത്യമത്യന്തഭീത്യാ കംസൻ.
ഭൃത്യന്മാർ പറഞ്ഞവാറു പെറ്റതു കേട്ടെന്നുടെ
മൃത്യുലക്ഷണമതെന്നിങ്ങനെ നടുങ്ങിന
കശ്മലൻ ഭോജാധിപനിപ്പോളുണ്ടായ ബാലൻ
തച്ഛരീരത്തെശ്ശകലിച്ചുകൊണ്ടെന്നെച്ചെമ്മേ
രക്ഷിപ്പനെന്നുള്ളടമുൾക്കാമ്പിലുറപ്പിച്ചു
തൽക്ഷണം പുറപ്പെട്ടങ്ങത്വരം നടകൊണ്ടാൻ.
ബദ്ധപ്പാടകതാരിൽ വദ്ധിച്ചു വദ്ധിച്ചാശു
പദ്ധതി മദ്ധ്യേ മദ്ധ്യേ വീണുമുത്ഥാനംചെയ്തും
വിദ്രുതമോടിക്കിതച്ചെത്രയും ചീർത്തുവീർത്തു

---

പോതം = കുട്ടി. ക്രന്ദനം = കരച്ചിൽ. ദൃഷ്ട്വാ = കണ്ടിട്ട്. വയം = ഞങ്ങൾ.

തൽസ്വസാ കിടക്കുന്ന സൂതികാലയംപുക്കു
നിസ്ത്രപം ചെല്ലുന്നൊരു നിഷ്ഠുരൻതന്നെക്കണ്ടു
തത്ര പുത്രിയെച്ചേർത്തു സത്രാസം കിടക്കുന്ന
മുഗ്ദ്ധാംഗി വസുദേവപത്നിയും പേടിച്ചുള്ളിൽ
സ്നിഗ്ദ്ധഭാവത്തെക്കാട്ടിക്കേണു ചൊല്ലിനാ "ളയ്യോ!
ദുഷ്ടത കാട്ടീടൊല്ല നിന്നുടെ സഹോദരി
പൊട്ടി ഞാനെനിക്കു നീയെന്യേ മററാരാശ്രയം?
മത്സുതന്മാരെപ്പിറന്നപ്പോഴേ മടിയാതെ
നിഃസ്നേഹം കൊന്നുകൊന്നു നിഷ്ഫലമൊടുക്കിന–
ഷൾക്കുമാരന്മാരതിദിവ്യന്മാരവരെന്റെ.
ദുഷ്കർമ്മഫലമത്തു കുററമല്ലേതും നിന്റെ.
ഇപ്പൊഴുതെനിക്കുണ്ടായ്‌വന്നതിപ്പെൺപൈതലെ
ത്വൽപ്രിയാത്മജപ്രിയ! ഇത്തരം കൊന്നീടൊലാ
ഞാനിനിപ്പെറുകയുമില്ലെനിക്കൊടുക്കത്തെ
സൂനുവിപ്പെൺപൈതലാൽ ബാധയും നിനക്കില്ല.
ദീനവത്സലപ്രഭോ! മേ ജഠരഗാംപ്രതി
ദാനമെന്നിതിനെ നല്കീടഹോ! കൊന്നീടാതെ
ദോഷമില്ലതുകൊണ്ടേ"ന്നിങ്ങനെ ചൊല്ലിക്കര–
ഞ്ഞേഷണവശയായ യോഷമാർകുലമണി
ലോകൈകവിമോഹിനിയാകിയ കുമാരിയെ
ശോകേന മാറിൽച്ചേർത്തു കേഴുമ്പോളവനുള്ളിൽ
കാരുണ്യം തുടരാതെ രോഷമോടനുജയെ–
പ്പാരമച്ഛരികരഭാഷണങ്ങളും ചെയ്തു
ബാലയെപ്പുനരവൾതാനിങ്ങു കൊടാഞ്ഞുപ–
ലോലചിന്തയാ പിടിച്ചേതുമൊന്നറിയാതെ
പറിച്ചു ചരണങ്ങളെടുത്തു തല തൂക്കി–
പ്പുറത്തു പുറപ്പെട്ടു കറുത്ത ഭാവത്തോടും
തെരിക്കെന്നോടിക്കൊണ്ടു ചെന്നവനകതാരിൽ
സ്മരിച്ചീടാതെതന്നെബ്‌ഭരിപ്പാനായ്ക്കൊണ്ടാശു
ശിരസ്സിന്മീതേ പൊങ്ങിച്ചെടുത്തു മുമ്പിൽക്കണ്ടു
പരുത്ത വട്ടശ്ശിലപ്പുറത്തു തച്ചീടുവാൻ
ചുഴററുന്നേരത്തങ്ങു പിടിച്ച കരങ്ങളെ
വഴുക്കിപ്പരിചോടുവിയത്തെ പ്രാപിച്ചൊരു
ചെറുപ്പൈതലെപ്പരിഭ്രമിച്ചു നോക്കുന്നേരം
കറുത്ത മേഘത്തിന്നു വെറുപ്പു നൽകീടിന
തനുവും ബത! ചതുരധികകരങ്ങളിൽ
ധനുസ്സും ബാണാസിചർമ്മാദികളും സുധൃതിയും

---

നിസ്ത്രപം = നിർല്ലജ്ജം. മേ ജഠരഗാംപ്രതി = എന്റെ ഗർഭത്തെ പ്രാപിച്ചവളായതു നിമിത്തം.

കണ്ടു പേടിച്ചുവിറച്ചിണ്ടൽപൂണ്ടരണ്ടേത്തും
മിണ്ടാതെ നില്ക്കും കംസന്തന്നെക്കണ്ടകതാരിൽ
കുണ്ഠതയൊഴിഞ്ഞെഴുമീശ്വരി മായാദേവി
കൊണ്ടാടിച്ചിരിച്ചു ചൊല്ലീടിനാൾ "ജളപ്രഭോ!
നീയെന്നെക്കൊൽവാൻ തുടങ്ങീടുവാൻ നിമിത്തമെ-
ന്തായതു? നിന്നോടെന്തു ഞാൻ പിഴച്ചിതു? ദോഷാ!
ഞാൻ നിനക്കേതും ദോഷം ചെയ്‌വതിനുള്ളോളല്ല
ന്നൂനമിജ്ജഗത്തെല്ലാം പാലിപ്പാനുള്ളോളത്രേ;
നിന്നെക്കൊൽവതിനായിട്ടിന്നൊരേടത്തുണ്ടല്ലോ
നിന്നുടെ പൂർവശത്രുവാകിയ നാരായണൻ
വന്നവതാരം ചെയ്തിട്ടവനാൽ നിനക്കാശു
വന്നീടും മരണമെന്നാലതു നീക്കീടുവാൻ
നിന്നാലാകുന്നതെല്ലാം ചെയ്കിലുമൊടുക്കത്തു
കൊന്നീടുമവനോടില്ലാവതു നിനക്കേതും."
എന്നെല്ലാമരുൾചെയ്തു നിന്നീടും മായാദേവി
തന്നെക്കണ്ടഥ യക്ഷകിന്നരഗന്ധർവാദി
സർവദേവതകളും സ്തുതിച്ചു നമസ്കരി-
ച്ചാവിർമ്മോദേന സേവിച്ചീടിനാർ വഴിപോലെ.
കേവലം ഭക്തപ്രിയയാകിയ ഭഗവതി
ദേവകൾക്കനുഗ്രഹം ചെയ്തു ഭൂലോകത്തിങ്കൽ
ദ്വാദശനാമത്തോടുമോരോരോ വേഷത്തോടും
മോദേന സേവിപ്പവർക്കാപത്തെല്ലാമേ തീർപ്പാൻ
മേവിനാൾ ബഹുജനപൂജകൾ പരിഗ്രഹി-
ച്ചീവണ്ണം മായാദേവിതാനരുൾചെയ്തു കേട്ടും
മാതാവിൻ മഹാരൂപജ്യോതിരാഭകൾകൊണ്ടു
ചേതസി ഭയം കലർന്നേറിന വിചാരത്താൽ
താനുടനവിടെച്ചെയ്തീടിന ദുരാകൃതി-
മാനമെപ്പേരും പിഴയെന്നു തോന്നുകയാലെ
വേഗേന പുനരങ്ങു ചെന്നു തൽ സ്വസാവായ
നാഗഗാമിനിയേയും മാരിഷാത്മജനേയും
പാദപാണികൾ ബന്ധപ്പെടുത്തതഴിച്ചു വി-
ട്ടാദരപൂർവ്വം മുതിർന്നീവണ്ണം ചൊല്ലീടിനാൻ;
"കഷ്ടമാഹന്ത കഷ്ടം! നിങ്ങളോടോരോ വിധം
ദുഷ്ടകർമ്മങ്ങൾ ചെയ്തേനല്ലോ ഞാൻ ബലാൽതന്നെ.
രക്ഷസാംവൃത്തി കൈക്കൊണ്ടുണ്ടായ ബാലന്മാരെ
തൽക്ഷണമാറുപേരെത്തച്ചു കൊന്നൊടുക്കിനേൻ
കശ്മലൻ മഹാപാപി ഞാനിഹ ധരിത്രിയിൽ
ദുശ്ശീലൻ ജീവന്മൃതനത്യന്തബ്രഹ്മഹത്യാ

---

മാരിഷാത്മജൻ = വസുദേവൻ. രക്ഷസാംവൃത്തി = രക്ഷസ്സുകളുടെതൊഴിൽ

 

വൃത്തനാമവനിലുമുത്തുംഗമഹാപാപി
വത്സകനസജ്ജനാഗ്രേസരൻ സദ്ദ്വേഷകൻ
കണ്ടാൽ കൺ കഴകേണമെന്നെയെന്നറിഞ്ഞാലു-
മുണ്ടതിൽ വിശേഷിച്ചുമുണ്ടായിട്ടൊരു ചിത്രം.
പണ്ടുണ്ടോ പരമാത്മമെന്നിയേ ദേവാദികൾ
കൊണ്ടാടിപ്പറഞ്ഞിട്ടു കേളിയുമിതിൻകീഴിൽ
കണ്ടിക്കാർകുഴലാളാം നിന്നെപ്പണ്ടിവൻ വേട്ടു
കൊണ്ടുപോരുമ്പോളശരീരിതാൻ തെരുതെരെ
രണ്ടുമൂന്നുരുചൊല്ലിക്കേട്ടിതന്നിവൾ പെററി-
ട്ടുണ്ടാകുമെട്ടാമ്പുമാനെന്നുമക്കുമാരനാൽ
ഉണ്ടാമേ മൃതി നിനക്കെന്നിതു രണ്ടും ഭോഷ്കായ്-
കണ്ടതിപ്രജ, പെണ്ണായ് ചമഞ്ഞതുമൂലമിപ്പോൾ.
ദേവവാക്യങ്ങൾ പരമാത്മമെന്നോർത്തിട്ടത്രേ
നിർവ്വഹിച്ചിതു ഞാനുമിത്തരം ദുഷ്കർമ്മങ്ങൾ.
ചെയ്‌വതും ചെയ്യിപ്പതുമെല്ലാമീശ്വരനത്രേ;
സർവ്വരും കർമ്മഫലം ഭുജിച്ചീടുന്നു നിത്യം.
ആരുമാരെയും തത്തൽ കർമ്മഭേദങ്ങളൊഴി-
ഞ്ഞാരാലുമൊരു വസ്തുചെയ്കയില്ലൊരിക്കലും
ധാതാവു പുരാ കർമ്മമോർത്തുകണ്ടതിനനു-
ഭൂതകന്മാരാൽകല്പിച്ചീടുന്നു ജന്തുക്കളെ
ദേഹികൾ താന്താൻ ചെയ്ത പൂർവ്വകർമ്മങ്ങളററാൽ
ദേഹത്തെ ത്യജിക്കുന്നു വന്നീടുമിതിന്നോരോ
ഹേതുക്കൾ കൂടെത്തന്നെ കല്പിച്ചെന്നാലും പരി-
ഭൂതബാധകളായ്‌വന്നീടുന്നു മരിക്കുമ്പോൾ
പാരതിലതിനെ നീക്കാവതല്ലോർത്താലുല-
കീരേഴും സൃഷ്ടിച്ചു കാത്തഴിക്കും നാഥന്മാർക്കും.
ആകയാൽ നിങ്ങൾക്കുണ്ടായ്‌വന്ന ബാലന്മാരെല്ലാം
ഏകനാമെന്നാൽ മരിക്കെന്നുണ്ടു വിധിമതം.
കേവലമെന്നാലിങ്ങു നമ്മുടെ ചെറിയവ
ചാവതിന്നായിട്ടത്രേ ഭൂമിയിൽ പിറന്നതു.
തങ്ങളാൽ ചെയ്യപ്പെട്ട പുണ്യപാപങ്ങളെല്ലാം
അങ്ങുമിങ്ങുംനിന്നനുഭവിപ്പാനിജ്ജന്തുക്കൾ
തങ്ങളന്വഹം തത്തദുചിതസ്ഥാനങ്ങളിൽ
ഇങ്ങനെ ജനിക്കയും ചാകയും ചെയ്യുന്നുപോൽ.
മന്നിടത്തിങ്കൽ ശരീരങ്ങളിലുള്ളിൽ ചേന്നു
നിന്നീടുമഹമ്മതി വേറായിച്ചമവോളം
മണ്ണുകൊണ്ടനുകൃതപാത്രവർണ്ണങ്ങളിവ
നിർണ്ണയം ജീവാത്മാവിന്നില്ലൊരിക്കലും നാശം.

---

തത്തദുചിതസ്ഥാനം = അതാതിനു യോജിച്ച ഇടം.

ജീവാത്മാവെന്നും പരമാത്മാവെന്നിതു രണ്ടും
കേവലമേകം പരമാനന്ദാമൃതം പരം.
ഭേദമേതുമേയില്ല ഞാനെന്നും പരനെന്നും
ഭേദമുള്ളവരത്രേ ഭേദങ്ങൾ ചൊല്ലുന്നതും
സാധുക്കൾക്കകതാരിലില്ലൊരു ഭേദം മഹാ-
ബോധികളവർക്കു ജന്മാദി ദുഃഖവുമില്ല.
നീതികളിവയെല്ലാമെന്തിനു വളരെ ഞാ-
നോതീടുന്നതു സർവ്വബോധികളല്ലോ നിങ്ങൾ.
നിങ്ങൾക്കുണ്ടായ ബാലന്മാരെ ഞാൻ കൊൽകയല്ല
തങ്ങളാൽ ചെയ്യപ്പെട്ട പാപത്താലവരെല്ലാം
ഇങ്ങു വന്നിവിടെ വാമ്മാറുടൻ ജനിച്ചു നി-
ന്നങ്ങനെ ഞാൻ കൊല്ലേണമെന്നുണ്ടു വിധിമതം
മുന്നമേ പുനരതോർത്തെന്തിനു ദുഃഖിക്കുന്നു?
വന്നുകൂടുന്നതനുഭവിക്കെന്നതേ വരൂ;
ആർക്കുമില്ലൊന്നും വരുത്താവതല്ലുലകിതിൽ
ഓർക്കിലൊക്കെയും മായാവൈഭവമത്രേ നൂനം.
യോഗ്യമല്ലാത്തതോരോന്നിങ്ങനെ ഞാൻ ചെയ്തതു
ഭാഗ്യമില്ലാത മൂഢനറിയപ്പോകാഞ്ഞുള്ള
വാർത്തയെന്നറിഞ്ഞടങ്ങീടുവിൻ കൃപയാലേ
കാത്തുകൊള്ളുവിൻ കനിവോടെന്നെ നിത്യം നിങ്ങൾ
പേർത്തുപേർത്തവങ്കരഞ്ഞാർത്തനായ് നേത്രാംബുക്കൾ
വാർത്തുവാർത്തവങ്കരഞ്ഞാർദ്രവാത്മനാ ചെന്നു
ചീർത്ത ശോകാമർഷാഭ്യാമാസ്ഥിതന്മാരാം ദേവ-
ക്യാത്മനാഥാഭ്യാമംഘ്രിഭ്യാമൊരിക്കലേ ചേർന്നു
ചേർത്തുടൻ പിടിച്ചു കേണന്തികേ നമസ്കരി-
ച്ചാസ്ഥയാ കിടക്കുന്ന കംസനിൽ മുഴുത്തെഴും
ദ്വേഷവുമൊഴിഞ്ഞെഴുന്നേല്പിച്ചു വസുദേവർ
ഈർഷ്യയുമൊഴിഞ്ഞു ചൊല്ലീടിനാൻ കനിവോടെ.
"യാതൊന്നു മഹാരാജാവാകിയ ഭവാനിന്നു
നീതികളരുൾചെയ്തതൊക്കെ നേരത്രു നാഥ!
സാധുസമ്മതം യുഷ്മദസ്മൽഭേദങ്ങളില്ല
ബോധവാന്മാരാം ദിവ്യജ്ഞാനികൾക്കൊരിക്കലും
രാഗദ്വേഷാദികളാം ദോഷങ്ങൾ കലർന്നു നി-
ർജ്ജാഗരമനോവേഗന്മാരായ കലുഷന്മാർ
മായാസംഭ്രമവശാൽച്ചെയ്തീടുമനീതികൾ
മായാതീതന്മാരറിഞ്ഞടങ്ങിക്കൊൾകെന്നത്രേ.

---

ബോധി=ബോധമുള്ളവർ. ചീർത്ത ശോകാമർഷാഭ്യാം=വർദ്ധിച്ച ദുഃഖവും അമർഷവുംകൊണ്ടു്. ദേവക്യാത്മനാഥാഭ്യാം=ദേവകിയുടെ പുത്രന്മാരുടെ. അംഘ്രിഭ്യാം=പാദങ്ങളെക്കൊണ്ടു് (പാദങ്ങൾക്കായിക്കൊണ്ടു്). യുഷ്മദസ്മദ്ഭേദങ്ങൾ=നിന്റേതു്, ഞങ്ങളുടേതു് എന്ന വ്യത്യാസങ്ങൾ.

വേദാന്തവാക്യോദയാത്ഥങ്ങളെന്നതുകൊണ്ടു
ഖേദമില്ലേതും ഭവാനോടെനിക്കെല്ലാം മായാ–
ലീലകളത്രേ നമ്മെക്കളിപ്പിക്കുന്നതനു–
വേലമീശ്വരൻ പരിപാലിക്കയെന്നേവേണ്ടു."
ദേവകതനൂജയും ഭ്രാതാവിൻ പദംപിടി–
ച്ചീവണ്ണം വല്ലായ്മ ചൊല്ലീടിനോരളവപ്പോൾ
മാനസേ വളൎന്ന കോപാദികളടക്കിനാൻ.
മാനാദി ദോഷങ്ങൾ ദിവ്യാത്മാക്കൾക്കുണ്ടായ്വരാ.
ഖേദങ്ങളൊഴിഞ്ഞവരനുജ്ഞയന്മാർ തെളി–
ഞ്ഞാദരാലയച്ചവരോടു യാത്രയുംചൊല്ലി
പ്രീതനായവൻ ചെന്നു മന്ദിരമകംപുക്കു
നീതികളനുകരിച്ചങ്ങനെ മരുവിനാൻ.
അന്നു രാത്രിയുമേവം പൊയ്ക്കഴിഞ്ഞളവുടൻ
അന്യവാസരേ നിജസന്നിധൗ പിരിയാതെ
നിന്നീടുമമാത്യന്മാരൊന്നിച്ചു വന്നു നിജ
മുന്നിലാനന്ദംപൂണ്ടു തൊഴുതു നില്ക്കുന്നേരം
ചെന്നുതാൻ വസുദേവപത്നിപെററുണ്ടായ്വന്ന
കന്യകതന്നെക്കൊൽവാനാരംഭിച്ചതുനേരം
തൻകരത്തിങ്കൽനിന്നു കന്യക വഴുതിപ്പോയ്
പുഷ്കരം പ്രാപിച്ചു നിന്നരുളിച്ചെയ്തു കേട്ടു
വൎത്തമാനവും തനിക്കുണ്ടായ വിചാരവും
ചിത്തചാഞ്ചല്യം കലൎന്നാശുതാൻ പിന്നെച്ചെന്നു
കെട്ടഴിച്ചുടൻ വസുദേവദേവകിമാരെ
വിട്ടനുനയിച്ചവരോടു താൻ പറഞ്ഞതും
തുഷ്ടരായവർകനിഞ്ഞിഷ്ടമായ് പറഞ്ഞതും
പുഷ്ടമോദേന നിജമന്ദിരം പ്രാപിച്ചതും
ഒക്കവേ പറഞ്ഞറിയിച്ചളവതു കേട്ടു
മുഷ്കരന്മാരാം ദേവവൈരികളസുരകൾ
വിസ്മയാത്മനാ വിചാരിച്ചുടൻ ചൊല്ലീടിനാർ:
"അസ്മാകമതിന്നുപായമുണ്ടാക്കീടാമല്ലോ
നിന്തിരുവടിതന്നെക്കൊൽവതിനായിട്ടേക–
നന്തകനായിട്ടുളനെങ്ങാനുമെന്നാകിലോ
ചിന്തയെന്തതിന്നൊരു പത്തുനാളകത്തിങ്ങു
സന്തതം ഭൂമൗ പിറന്നുണ്ടായ ബാലന്മാരെ
നീളവേ നടന്നന്വേഷിച്ചു നിൻഭൃത്യന്മാരാം–
മാളുകൾ ഞങ്ങളൊക്കെക്കൊന്നൊടുക്കീടുംവിധൗ
കൂടവേയതിലകപ്പെട്ടീടും തവ ഹന്താ
കൂടലർ നിനക്കു മററാരുമില്ലല്ലോ പിന്നെ.

---

അനുവേലം = എപ്പോഴും. അസ്മാകം = നമുക്കു്.

ദേവകൾ സമരഭീരുക്കളാകുന്നതെല്ലാം
ദേവേന്ദ്രൻ തവ ഗുണനാദങ്ങൾ കേൾക്കുന്നേരം
ധാവനം ചെയ്യും തിരിഞ്ഞീടുകിലരക്ഷണാൽ
താവകം ശസ്ത്രങ്ങളേററന്തകപുരം പുക്കു
വാണീടും പ്രാണഭയംപൂണ്ടവർതന്നെബ്ഭവാൻ
വീണടിതൊഴുകിലുമായുധം മുറികിലും
തേരഴികിലും പാരിൽ വീണിഹ കിടക്കിലും
ചാരവേ മുടിയഴിച്ചിട്ടു കൈ കടിക്കിലും
ആയുധപ്രയോഗങ്ങളൊന്നുമേ തോന്നായ്കിലും
ഭീയകതാരിൽക്കലൎന്നോടിപ്പോയൊളിക്കിലും
പോരിലങ്ങരികളെക്കൊല്ലാതെ പരിപാലി-
ച്ചാരകം തെളിഞ്ഞയച്ചീടുമാറാകുന്ന നീ
നീതിയോടിരുവർതമ്മിൽപ്പൊരുന്നേരം പക്ഷ-
പാതചേതസാ സുഹൃത്ത്രാണകാരണം ശത്രു-
വീരരെച്ചതിക്കയും ചെയ്കയില്ലൊരിക്കലും
ആരുള്ളു യുധി ധൎമ്മശീലന്മാർ നിന്നെപ്പോലെ?
നിന്നുടെ ധൎമ്മസ്ഥിതിനീതികളിത്യാദികൾ
അന്വഹം കേട്ടു ബഹുമാനമുൾക്കലൎന്നല്ലോ
നിന്നെശ്ശങ്കിച്ചു വസിച്ചീടുന്നു ജഗത്തിങ്കൽ
അന്യൂനപരാക്രമശാലികളെല്ലാവരും.
നിൎണ്ണയം നമ്മെജ്ജയിച്ചീടുവാനുലകതിൽ
ഇന്നൊരു ഭൂതരില്ലെന്നുള്ളിൽ നീ ധരിച്ചാലും.
എന്നാലും ശങ്കിക്കേണം ദേവകൾതമ്മെപ്പുന-
രെന്നതിൽ പ്രധാനിയാം ബ്രഹ്മാവു നിത്യം തപോ-
മന്ദനായ് വിദ്യാഭ്യാസതല്പരനായുള്ളര-
വിന്ദസംഭവൻതന്നാലേതുമില്ലൊരു ഭയം.
ചന്ദ്രശേഖരൻ ഗിരിരാജനന്ദനയായ
ചന്ദ്രാഭമുഖിയോടുമൊന്നിച്ചു പിരിയാതെ
തന്നുടെ ശരീരത്തിൽപ്പാതിയുമവൾക്കണ്ടു
തന്നെത്താൻ മറന്നു നല്കീടിന ദിഗംബരൻ
പിന്നെയുമവളുടെ ശാസനാവശനായി
അന്യപൂരുഷരാരുമിവിടെ വരായ്കെന്നു
കല്പിച്ചു നാരീജിതനായിളാവൃതത്തിങ്കൽ
എപ്പൊഴുമാഭാസനായിരിക്കുമവനാലും
ചിത്തത്തിൽ ഭയം നമുക്കെത്തുകയില്ലെങ്കിലും
ശത്രുക്കൾതമ്മെ ത്യജിക്കരുതെന്നതുകൊണ്ടു
തന്മൂലം മൂലച്ഛേദം ചെയ്‌വതിന്നുപായങ്ങൾ
ഉൾക്കാമ്പിൽ നിരൂപിച്ചു കല്പിച്ചുകൊള്ളേണം നാം.

---

നാരീജിതൻ=സ്ത്രീയാൽ ജയിക്കപ്പെട്ടവൻ.

ധിക്കരിച്ചുപേക്ഷിച്ചു വസ്തുതതാരും ചെമ്മേ
ശക്തിയും ശൗര്യവുമില്ലെങ്കിലും ശത്രുക്കളെ;
വദ്ധിച്ചാൽ പിന്നെ ക്ഷയിപ്പിപ്പാനും പണിയത്രേ.
വൃദ്ധനാം തപസ്വികനിന്ദ്രിയഗ്രാമങ്ങളെ
നിഗ്രഹിക്കേണം മുമ്പേ കേവലമല്ലെന്നാകിൽ
അഗ്രേപോയവശങ്ങളായ്ചമഞ്ഞീടും നൂനം
രോഗവും ശനൈഃ പുനരാഗമിച്ചീടും വിധൗ
രോഗിതാൻ ചികിത്സ ചെയ്യീടായ്കിൽ മുഴുത്തെഴും
കാലമങ്ങേററം ചികിത്സിച്ചാലും കഴിവരാ.
വേലയുണ്ടതുപോലെ ശത്രു വദ്ധിച്ചാൽ പിന്നെ
ജയിച്ചുകൊൾവാൻ പണിയായ്വരുമെന്നാലപ്പോൾ
ക്ഷയിപ്പിപ്പാനും വഴിയെന്തെന്നു ചിന്തിക്കേണം.
നിന്തിരുവടിയതിനേതുമൊന്നറിയേണ്ട
സന്തതം ഞങ്ങൾ പരിപന്ഥികളായിട്ടുള്ള
ദേവകൾതമ്മെക്കഴിച്ചാശു വേരോടുകൂടെ
കേവലം പറിച്ചതി ദൂരെയങ്ങെറിഞ്ഞീടാം.
തേറുകവേണമതിനെങ്ങനെ വഴിയെന്നു
കൂറീടാം, ദേവാദികൾക്കാശ്രയം മഹാവിഷ്ണു-
താനവനെവിടത്തോന്നെന്നല്ലീ നിനച്ചതും
നൂനമങ്ങവൻ ധർമ്മനിഷ്ഠകളോടേ വാഴും
ഭൂസുരവരർപോക്കലൊകുന്നു നിരന്തരം;
ഭൂസുരർക്കെല്ലാം കർമ്മമാശ്രയമാകുന്നതും;
കർമ്മങ്ങൾക്കാധാരമാകുന്നതും ധേനുക്കൾപോൽ;
നിർമ്മലാജ്യാദി ദ്രവ്യമുണ്ടാകും പശുക്കളാൽ
എന്നാൽ നാം ധരാസുരന്മാരെയും പശുകുലം-
തന്നെയും വധിച്ചൊടുക്കീടണം മടിയാതെ.
ധർമ്മവും വേദജപം ഗോദ്വിജതപോയജ്ഞം
നിർമ്മലശ്രദ്ധാ ദയാ തിതിക്ഷാ ശമം സത്യം
പിന്നെ ദക്ഷിണയോടുകൂടിയ കർമ്മങ്ങളും
അനഘം ഗീർവ്വാണൗഘമെന്നിവ സകലവും
ഒന്നിച്ചു ചമഞ്ഞൊരു വിഷ്ണുതൻ മായാരൂപം,
ഭിന്നസർവാത്മാ, ഗുഹാശയനാമവന്തന്നെ
ബ്രഹ്മാദി വിബുധന്മാർക്കൊക്കെയും മൂതലായ-
തമ്മഹാവൃക്ഷച്ഛേദം വേരോടുകൂടെച്ചെയ്വൂ.
തന്മൂലം പശുദ്വിജതാപസദേവാദികൾ
തമ്മെക്കൊന്നൊടുക്കുമ്പോളുന്മൂലനാശംവരും.
വൈകാതെ പുനരതിനായുടനനുഗ്രഹി-
ച്ചാലുതം വരുമാറു ഞങ്ങളെയയയ്ക്കിലോ

---

തേറുക=മനസ്സിലാക്കുക. കൂറീടുക=പറയുക. തിതിക്ഷ=സഹനശക്തി.

സാധിക്കാം ഞങ്ങരം ചെന്നു സർവകാര്യങ്ങളെയും
ആധികളേതും ഭവാനുണ്ടാകയില്ലയല്ലോ.''
ഇങ്ങനെ ദുർമ്മന്ത്രികരം ചൊന്നതു കേട്ടു കംസൻ
അങ്ങനെതന്നെയെന്നു സമ്മതിച്ചവർകളെ
എങ്ങുമേ കല്പിച്ചയച്ചീടിനാൻ സാധുക്കളെ
തങ്ങളാലാകുംവണ്ണം ദ്വേഷിപ്പാനെല്ലാടവും.
മുന്നമേതന്നെയവൻതന്നുള്ളിലിരിക്കുന്നോ-
തന്നല്ലോ മൂഢവനായ് വന്നിതു വിധിവശാൽ.
മൃത്യുപാശത്താൽ പരിബദ്ധകന്ധരനായോ-
രുത്തമദ്വേഷി കംസനിത്തരം നിയോഗിച്ചു
സത്വരമയച്ചുള്ള ദാനവന്മാരെല്ലാരും
എത്രയും മായാവികരം തങ്ങരംക്കു വേണ്ടുംവണ്ണം
വിഗ്രഹം ചമയാവോരൈശ്വര്യങ്ങരംകൊണ്ടു
ഭദ്രന്മാരെല്ലാം സതാം ദ്വേഷങ്ങരംക്കൊരുമ്പെട്ടു
നിശ്ചലാത്മാക്കരം ചെന്നു ദിക്കുകരംതോറുംപുക്കാർ;
ദുശ്ചരിത്രന്മാർ തങ്ങരം നശിപ്പാനടുക്കയാൽ.
നാശകാലത്തു വിപരീതങ്ങളൊഴിഞ്ഞൊന്നും
ആശയം തെളിവുള്ളോരാകിലും തോന്നിക്കൂടാ.
കേശവഭക്തന്മാരാം ദിവ്യന്മാരതുമൂലം
ഈശനാമാത്മാവിങ്കലൊക്കവേ സമർപ്പിച്ചു
ഭേദവിഭ്രമം തീർത്തു മോദേന വസിക്കുന്നു
സാദരം ദയാ സമബോധമോടതേ നല്ലു.
നല്ലതു താന്താൻ ചെയ്‌വതെന്നിയേ മററില്ലെന്നു
നല്ല സജ്ജനങ്ങരംക്കും തോന്നുന്നു മായാവശാൽ.
നല്ലതേ നല്ലു പുനരെല്ലാക്കുമെല്ലാനാളും;
നല്ലതുവേണം ചിന്തിച്ചീടുവാനെല്ലാവരും.
നല്ലതു നാരായണനാമകീർത്തനധ്യാനം
നല്ലവരതുതന്നെ ശീലിച്ചുകൊരംവിൻ നിത്യം.
നല്ല സല്ക്കഥയെല്ലാമിങ്ങനെ പലനേരം
നല്ലതു വരുവാനായ് ചൊല്ലിയ കിളിമകരം
മെല്ലവേ നാളെശ്ശേഷം ചൊല്ലുവനെന്നു ചൊല്ലി-
ക്കല്യാണംകലർന്നിരുന്നീടിനാളക്കാലമേ.

## പൂതനാമോക്ഷം

ബാലേ! ശുകപ്പൈതലേ! കഥാശേഷവും
കാലേ പറക നീ സാനന്ദമോമലേ!
മേലേടമുള്ള കഥകരം ചൊല്ലീടുവാൻ
വേലയുണ്ടല്ലോ ഗ്രഹനമനന്തനം.
ശേഷം കഥകളെന്നാലും ചുരുക്കി ഞാൻ

ദോഷമകലുവാനൊട്ടൊട്ടു ചൊല്ലുവൻ
കേട്ടുകൊൾകെങ്കിലനശനാദിക്രമാൽ
വാട്ടമൊഴിഞ്ഞു തെളിഞ്ഞു വിളങ്ങിന
പാർത്ഥിവശ്രേഷ്ഠനാം വിഷ്ണുരാതൻമുഖം
പാർത്തു മന്ദസ്മിതംചെയ്തു മുനീശ്വരൻ
നേത്രേന്ദ്രിയാർത്ഥനാം കൃഷ്ണപാദാംബുജം
ധ്യാത്വാ ലയിച്ചമൃതാർദ്രമുദാത്മനാ
ചൊല്ലിനാനെങ്കിലോ കേൾക്കെടോ! മന്നവ!

ചൊല്ലെഴും ശൂരജൻ കൊണ്ടുചെന്നാക്കിയ
പുത്രനെക്കണ്ടേറ്റവേററം മുദിതനാ-
യുത്തമനാകിയ നന്ദഗോപാധിപൻ,
വിപ്രപ്രവരരേയും വിളിപ്പിച്ചുകൊ-
ണ്ടപ്പോളവൎക്കു ദാനങ്ങളും ചെയ്തുടൻ
സ്വസ്ത്യയനങ്ങൾ ചെയ്യിപ്പിച്ചു ബാലനെ-
സദ്യഃ കുളിപ്പിച്ചു പൂർവമാർഗ്ഗേണതാൻ
ജാതകർമ്മം ചെയ്തു ദേവപിതൃപ്രിയ-
പൂതകർമ്മങ്ങളും ചെയ്തതിസാദരം
മേദിനീദേവാദി സർവലോകങ്ങൾക്ക-
മോദനാഭ്യംഗവസ്ത്രാഭരണാദികൾ
ഗോധനധാന്യരത്നങ്ങളോരോന്നോരോ-
ന്നാദരാൽ ദാനങ്ങൾ ചെയ്താനൊരോവിധം
ഭൂസുരസത്തമന്മാരതിദിവ്യരാ-
യാസുരീഭാവങ്ങളെന്നിയേ സന്തതം
നീതിയോടെ പിതൃദേവാഗ്നി താപസ-
ജാതിപ്രമുഖപ്രിയങ്കരരായ്മുദാ
വേദജപം ചെയ്തു മേവും കുടുംബികൾ-
ക്കാദരപൂർവ്വം തെളിവോടു പിന്നെയും
കേവലമമ്പോടിരുപതിനായിരം
ഗോവൃകൾ തങ്ങടെ ശൃംഗഖുരങ്ങളെ
ഹേമരജതങ്ങൾ കെട്ടിനിറത്തോടു
ചാമീകരാംബരംകൊണ്ടു മൂടി ദ്രുതം
പാരാതെ രത്നങ്ങളിട്ടതിശോഭകൾ
ചേരും കനകകുംഭങ്ങളുഴകിയ
ഹാടകനിർമ്മിതദീധിതി തേടിന
പാടലവർണ്ണാംബരങ്ങളാലൊക്കവേ
മൂടിസ്സുവർണ്ണസൂത്രങ്ങളെക്കൊണ്ടകം-

---

ഓദനാഭ്യംഗ വസ്ത്രാഭരണാദികൾ=ചോറു്, എണ്ണ, വസ്ത്രം, ആഭരണം മുതലായവ. ഖുരം=കുളമ്പു്. ഹേമരജതങ്ങൾ=സ്വർണ്ണം, വെള്ളി ഇവ. ഹാടകം=സ്വർണ്ണം.

വാടാതെ ബന്ധിച്ചു ഗോക്കൾക്കഴുത്തില-
പ്പാശങ്ങളുമത്രുംകൂടെയെടുത്തോരോ
ന്നാശയാനന്ദവേഗേനതാൻ നൽകിനാൻ;
പ്രീതനായേഴ തിലാദ്രികളും ബഹു-
ജാതകത്തുഹലത്തോടുതാൻ നൽകിനാൻ;
ചേതസാ ശൗചാചമനാദികൾകൊണ്ടും
സ്രോതസ്വിനി മഹാസ്നാനങ്ങളെക്കൊണ്ടും
ഭ്രൂണോത്ഭവപ്രസവാന്തരുത്ഭവാ-
ദ്യേനസ്സുകളൊഴിഞ്ഞീടും തപസ്സിനാൽ
മാനസേന്ദ്രിയങ്ങളും ശുദ്ധമായീടെഴും
നൂനം മഖ വിപ്ര ദേശിക ദക്ഷിണാ-
ദാനങ്ങൾകൊണ്ടും ധനാഗമശുദ്ധിയും
ദീനമൊഴിഞ്ഞു വന്നീടുമസംശയം;
സന്തോഷകാരണമായ് മനഃശുദ്ധിയും
സന്തതം വന്നുകൂടീടുന്നു നിർണ്ണയം.
ചിന്താവിചാരവിജ്ഞാനങ്ങളാലുടൻ
അന്തഃകരണങ്ങളും സദാ സന്മയേ
വിദ്യാവിനോദ രതികൊണ്ടുണർവെഴും-
വിദ്വാന്മടെ പരമാത്മാനശുദ്ധിയും
വന്നാക്കൂടുന്നതെന്നോർത്തു നന്ദനം
അന്നേരമേവ ദാനങ്ങളെച്ചെയ്കയാൽ
വന്ദിതന്മാരായ ഭൂദേവമണ്ഡലം
നന്ദിതന്മാരായ് പ്രസാദിച്ചുടനുടൻ
ചൊല്ലിനോരാശീർവചനങ്ങളും ഗ്രഹി-
ച്ചല്ലലൊഴിഞ്ഞു കല്യാണമനസ്സനായ്
നില്ക്കും വിധൗ സൂതമാഗധവന്ദികൾ
ഒക്കവേ വന്നുളരായാർ സഭാന്തരേ.
പണ്ടുള്ളവസ്ഥകൾകൊണ്ടു പുതുക്കമായ്-
ക്കൊണ്ടു പുകഴ്ന്നു പാടും സൂതവന്ദികൾ
കണ്ടുത തീർത്തനഭൂതവൃത്തങ്ങളെ-
ക്കൊണ്ടു പാടീടുവോരനപഹമനപയേ
വർത്തിച്ചിരിക്കുന്ന പൂർവ്വവൃത്താന്തങ്ങൾ
ഉത്സവമൂലംക്കൊണ്ടു മാഗധരേവരും
വർണ്ണിച്ചിരിപ്പവരെന്നിവരേവരും
വന്നുതുടങ്ങിനാരഭ്യാസരീതികൾ
പിന്നെയും ഗായകന്മാർ വന്നു പാടിനാർ;
അന്യൂനമോദേന ശൃംഗചിഹ്നാദികൾ
മംഗലശബ്ദം ക്രമേണ തുടങ്ങിനാർ;

---

ഭ്രൂണോത്ഭവം = ഗർഭധാരണം.

ത്തുംഗാരവപ്രഘോഷങ്ങളോടും ദ്രുതം.
മററുള്ള വാദ്യങ്ങരം നൃത്തങ്ങരം താളങ്ങരം
ഉററുമേളിച്ചു തുടങ്ങിനാരേവരും;
ആട്ടമമ്മാനമൊട്ടോരോരോവിധം കളി-
പ്പാട്ടും പദങ്ങളെന്നിങ്ങനെ തങ്ങളാൽ
സാധ്യമായുള്ള വിലാസരസങ്ങളാൽ
ബോദ്ധ്യമനുകരിച്ചാരഥ സവ്വരും.
തൽക്ഷണേ ലക്ഷ്മീനിവാസമിയന്നതി-
ലക്ഷണശോഭകരം ചേർന്നൊരമ്പാടിയിൽ
വപ്രാന്തരാലയ ചത്വരവീഥികരം
എപ്പേരുമമ്പോടടിച്ചു തളിച്ചുടൻ
പട്ടുകരം നാനാവിധ പ്രഭമായവ
മുട്ടിച്ചിടകലർന്നെങ്ങുമേ മേളമായ്
ദൃഷ്ടികരംക്കേററം മനോഹരമായ്പരി-
തുഷ്ട്യാ വിതാനിച്ചു ചിത്രമായെത്രയും
സൽഗന്ധമേളങ്ങരം വീയി നിരന്നെഴും-
കഡ്മളരാശികരംകൊണ്ടു തൊട്ടത്തോരോ-
ശില്പസ്രഗാദ്യങ്ങരം തൂക്കി പ്രകരണെ-
രഷ്ടമംഗല്യവും ചേത്തതി വിദ്രുതം
ഗോപുരദ്വാരി ബഹിർദ്ദിശി ചൂഴവും
ഗോപാലർ സാലദ്ധ്വജപതാകകളും
ചേത്ത്ു കളിച്ചു പുളച്ചു മഹോത്സവ-
വാത്തകളും ചേത്ത്ു ഗോക്കളെയൊക്കവേ
തേച്ചു കഴുകിക്കിടാക്കളേയും മദ-
വായ്പെഴും കാളകരംതമ്മെയും കൂടവേ
ഗോഷ്ഠങ്ങരംതോറും പൊടിച്ചുള്ള മഞ്ഞളും
കൂട്ടിത്തിലരസം തേച്ചു മേച്ചീടിനാർ.
തങ്ങളും പിന്നെക്കുളിച്ചു ദിവ്യാംബര-
മങ്ങവർ മോദം കലർന്നെടുത്തഞ്ജസാ
സമ്മേളനം പൂണ്ടു മൗലൗ മയിൽപ്പീലി
ചെമ്മേ നിറം ചേത്ത്ു കുത്തിയൊപ്പിച്ചുടൻ
കെട്ടിപ്പരിചോടു ചെങ്കൽക്കളിക്കുറി-
യിട്ടുചമഞ്ഞു വിളങ്ങിനാരേവരും.
ഗോപാലർ ഗോപികമാരതിസുന്ദര-
രൂപികളും നന്ദനന്ദനനാകിയ
ബാലൻ ജനിച്ചതു കേട്ടുടനാശു തൽ-
ക്കാലേ മുതിന്ന് കാണ്മാനൊരുമ്പെട്ടുടൻ

കഡ്മളരാശികരം = മൊട്ടുകളുടെ കൂട്ടം. ശില്പസ്രഗാദ്യങ്ങരം = മനോഹരമായ മാല തുടങ്ങിയവ. മൗലൗ = മൗലിയിൽ; ശിരസ്സിൽ.

ബാലത്തരുണികരം പോതസമൂഹവും
ചാലെക്കളിച്ചു ദിവ്യാംബരപാളികരം
മേളംവരുമാറുടുത്തുകറിയിട്ടു
വ്രീളാക്ഷിമാർ മഷിചേർത്തു മിഴികളിൽ
നീലത്തഴ തോറെറഴം പരിചായൽ പൂ
മാലകരംചേർത്തു തിരുകിയൊപ്പിച്ചുടൻ
കുണ്ഡല ഹാര കടക കടിസൂത്ര–
മണ്ഡനാദ്യങ്ങളാലംഗങ്ങളൊക്കവെ
രമ്യങ്ങളാക്കിച്ചമച്ചിളംപോർമുല–
റ്റൊൻമുകുളദ്വിതീയാന്തരേ സാദരം
കുങ്കമപങ്കമിഴുകിത്തെളിഞ്ഞെഴം
പങ്കജസന്മുഖിമാരവരേവരും
പങ്കേരുഹാലയമാരോടു തുല്യരായ്
തങ്കൈകളിൽ കളിത്താമരപ്പൂവുകരം
കൈക്കൊണ്ടു ചാലെഭ്രമിപ്പിച്ചു പോരുന്ന
മൈക്കണ്ണിമാർതങ്ങരം ദാസികളാലെല്ലാം
ദുഗ്ദ്ധ ദധി നവനീത ഘൃതങ്ങളെ
പ്രത്യേകമൻപിനോടുദ്ധരിപ്പിച്ചോരോ
പാത്രങ്ങരംതോറും വഹിപ്പിച്ചുകൊണ്ടുട–
നാസ്ഥയാ വന്നാരതികുതുകാശയാ.
താത്തയ്യൽതൻ മണവാളനാം ബാലനെ
നേത്രങ്ങളാലണിഞ്ഞാശ്ചര്യചേതസാ
വാഴ്ത്തി വണങ്ങിപ്പെരികെനാളെങ്ങളെ–
ക്കാത്തുകൊരംകായുഷ്മാനായിവനെന്നെല്ലാം
കീർത്തിച്ചുരുതരമാശികരം തൂകിന
കോൽത്തേൻമൊഴികരം നിശാതൈലമുണ്ണിതൻ
ഗാത്രത്തിലാമ്മാറു വാരിത്തളിച്ചതി–
പ്രീത്യാ മുകുന്ദചരിത്രരസങ്ങളും
പാടിക്കളിച്ചുതുടങ്ങിനാരപ്പൊഴു–
താടിക്കുഴഞ്ഞീടുമംഗനമാരുടെ
കേശങ്ങളിൽനിന്നു തൂകും മലർനിര–
കേശവൻതന്നുടെ ചുഴം ധരണിയിൽ
നീളച്ചിതറി വീണീടുന്നിതെത്രയും
മേളം കലന്നു സുഗന്ധപൂരത്തൊടും
നാരായണ! ഹരേ! രാമ! ജയ ജയ
നാരിമാരേവമാനന്ദപൂർണ്ണാശയാ
നാടകരീതികളാചരിക്കും വിധൗ
കൂടെത്തുടന്നു ഗോപാലബാലാദികരം

---

വ്രീളാക്ഷിമാർ=സുന്ദരികരം. ചുഴം=ചുററും.

വേറേ ചമഞ്ഞു പുറപ്പെട്ടുനിന്നിരു-
കൂറായ് ചമഞ്ഞു പാടിക്കളിച്ചീടിനാർ.
മോദേന വെണ്ണകൊണ്ടേറും പലവിധം
ആദരാലാശു പാൽകൊണ്ടുടനൃക്കയും
ചെയ്താർ കളിച്ചു രമിച്ചവർ തങ്ങളിൽ
കൈതവമല്ല പറയുന്നതേതുമേ
ദൈവാനുകൂല്യമിയന്നു വിളങ്ങിന-
ദിവ്യജനോത്തമനാകിയ നന്ദനും
പുത്രനുണ്ടായഉവേററം മഹോത്സവ-
യുക്തമാക്കീടിനാനൊക്കവേ തൽപുരം.
തത്ര മഹീസുരരാദികളൊക്കെയും
ഭുക്ത്വാ തെളിഞ്ഞു മേവും വിധൗ സാദരം
ചിത്തം തെളിഞ്ഞു വാരിക്കൊടുത്തീടിനാ-
രത്ഥങ്ങളെല്ലാം പരിഗ്രഹിച്ചെത്രയും
തൃപ്തരായാശീർവചനങ്ങൾ ചെയ്തുകൊ-
ണ്ടൂറംപ്രമോദേന നടന്നാർ സമസ്തരും.
വാഴ്ത്തിവന്ദിസ്തുതിപാഠകരാദിയാം
വാദ്യപ്രഘോഷികൾക്കും മുഹുരഞ്ജസാ
യോഗ്യമായുള്ളവണ്ണം സകലാത്ഥങ്ങൾ
ആഗ്രഹപൂവ്വം കൊടുത്തനേകംവിധം
നല്ലവണ്ണം വരികെന്നുള്ളനുഗ്രഹം
ചൊല്ലിച്ചുകൊണ്ടാൻ തനിക്കും കുലത്തിനും
കല്യാണിനിയായ രോഹിണിയും കനി-
ഞ്ഞല്ലലൊഴിഞ്ഞു ഗുണം വരുമാറോരോ
ധമ്മദാനാദിക്രിയകൾ പിഴയാതെ
ചെമ്മേ തെളിവോടു ചെയ്തിരുന്നീടിനാൾ.
നന്ദാത്മജനായ നാരായണൻ പരൻ
ഇന്ദിരാവല്ലഭനിന്ദീവരേക്ഷണൻ
പന്നഗശായി പരൻപുരുഷോത്തമൻ
പന്നഗവംശവിനാശനകേതനൻ
വന്നിങ്ങവതരിച്ചീടിനകാരണം
അന്നുതുടങ്ങിപ്പിരിയാതെ സന്തതം
സന്നിധൗ ഗോപാലമന്ദിരമാദിയാം
മന്നിടത്തിങ്കലങ്ങെല്ലാടവും സദാ
നിന്നു വിളങ്ങിനാളിന്ദിരാദേവിതാൻ.
എന്നതുകൊണ്ടു ഭൂലോകനിവാസികൾ
സവ്വ സമ്പൽസമൃദ്ധീകരായ്മേവിനാർ
സവ്വരുമേററം വിളങ്ങിനാൾ ഭൂമിയും.

---

ഭുക്ത്വാ = ഭുജിച്ചിട്ട്.

അക്കാലമബ്ദങ്ങൾ തോറും പ്രസാദിച്ചു
തല്ക്കുലമൻപോടു രക്ഷിച്ചുകൊള്ളുവാൻ
മത്സരനാകിയ കംസനു താൻ മുദാ
സല്ക്കരിച്ചീടും തിറ കൊടുത്തീടുവാൻ
ചെററിനി വൈകരുതിക്കാലമെന്നക-
മുററനുചാരകന്മാരെ വിളിച്ചിഹ
നില്പിനിവിടെയാപത്തുകളെന്നിയേ
മൽപ്രജാവൃന്ദത്തെയും പുരിതന്നെയും
പത്നിയേയും സഖിമാരേയുമെന്നുടെ
പുത്രരേയും തദ്വയസ്യരേയും മുദാ
രക്ഷിച്ചുകൊൾകെന്നു യാത്രയും ചൊല്ലിയ-
ങ്ങക്ഷണം ചെന്നുഗ്രസേനജനാകിയ-
ഭൂപനെക്കണ്ടു തൊഴുതു തനിക്കൊരു
താപമേതും ഭവിയാതെ തരം തരം
പാലിച്ചുകൊൾകയെന്നർത്ഥിച്ചു യാചിച്ചു
ചാലെത്തിറയും കൊടുത്തു വൈകാതെതാൻ
പോരുംവിധൌ വസുദേവരെക്കണ്ടിങ്ങു
പോരേണമെന്നുള്ളതോർത്തു മന്ദേതരം
ചാലേ വിളങ്ങിന ശൂരജൻതന്നുടെ
ചാരുനിലയനാഗ്രാഗതനാകിയ
ഗോപാലനാഥനെക്കണ്ടു യദൂത്തമൻ
ആപീനസംഭ്രമസ്നേഹാദതിദ്രുതം
പാരാതെ ചെന്നെതിരേററിങ്ങുകൊണ്ടുപോ-
ന്നാരാലഴകോടു സല്ക്കാരപൂർവ്വകം
മോദേന ചെമ്മേ പിടിച്ചിരുത്തിപ്പുന-
രാദരവുൾക്കൊണ്ടു താനുമിരുന്നുടൻ
പ്രേമവശേന മൃദുസ്മിതവക്ത്രരായ്
മാമാ! വ്രജത്തിങ്കലിക്കാലമേതുമേ
ബാധകൂടാതെ വസിക്കുന്നിതോ തവ
സ്വാധീനജാതികളേവരുമനഘം?
കോമളന്മാരായ ബാലകന്മാരുമ-
ങ്ങാമയഹീനം വളരുന്നിതോ സഖേ!
ഭാഗധേയത്താൽ മഹാഭാഗനായനു-
ഭോഗിയായേററം വയോധികനാകിയ-
കാലം നിനക്കൊരു ബാലനുണ്ടായതു-
മൂലമെനിക്കും സുഖമായിതേററവും;
ഞാനതിഭാഗ്യഹീനൻ പുനരെങ്കിലും

---

തിറ=കരം. ശൂരജൻ=വസുദേവൻ. ആപീനസംഭ്രമസ്നേഹാദ്=വർദ്ധിച്ച സ്നേഹസംഭ്രമങ്ങളോടെ. മൃദുസ്മിതവക്ത്രർ=ചെറുപുഞ്ചിരികലന്ന മുഖമുള്ളവർ. സ്വാധീനജാതികൾ=തന്റെ അധീനതയിൽ കഴിയുന്നവർ.

നൂനം തവാത്മജനെന്മകനെന്നു മൽ-
ച്ചേതസി സങ്കല്പമാകുന്നിതെന്നെല്ലാം
പ്രീതിയോടെ വസുദേവർ ചൊല്ലുംവിധൗ
നന്ദനമാനന്ദമുഗംകൊണ്ടു ചൊല്ലിനാൻ:
"നന്നായിരിക്കുന്നിതെല്ലാതുമന്വഹം
ഇന്നൊരാപത്തുകളേതും വിശേഷിച്ചു
വന്നു കണ്ടീലിനിയെന്തെന്നതൊക്കെയും
ദൈവമറിഞ്ഞിരിക്കുന്നിതു സർവ്വവും
ആവതല്ലല്ലോ നമുക്കറിഞ്ഞീടുവാൻ;
എല്ലാം വിധിമതമത്രേ വിചാരിക്കിൽ
ഇല്ല നമ്മാൽ വരുത്താവതൊന്നേതുമേ.
കല്യാണശീലനായുള്ള ഭവാനുടെ
വല്ലഭയാകിയ ദേവകീതന്മകൾ
പെററുളവാകിയ പൈതങ്ങളെപ്പുന-
രററമേ കംസൻ വധിച്ചുകളഞ്ഞതും
കേട്ടു നടുങ്ങിനേനെന്താവതീശ്വരൻ
കാട്ടും കളികൾ സഹിച്ചുകൊൾകെന്നിയേ?
പിന്നെയിന്നാളൊരു കന്യകതാനിഹ
വന്നുളവായവൾതന്നെയും മന്നവൻ
കൊന്നീടുവാനായെടുത്തങ്ങു കൊണ്ടുപോയ്-
ച്ചെന്നു പാറപ്പുറത്തങ്ങു തല്ലീടുവാൻ
കോപ്പിട്ടു പാപി ചുഴററുന്നളവവൾ
മേല്പോട്ടു പോയതും കേട്ടേനൊരത്ഭുതം.
വാർദ്ധക്യകാലത്തിനിയെന്തൊരാശ്രയം
ആർത്തിതീർത്തീശ്വരൻ കാത്തുകൊള്ളും ദൃഢം.
ആത്മജബന്ധുക്കളൊായതു സർവ്വലോ-
കാത്മകൻതന്നുടെ മായാവികൃതികൾ
പാർത്താലനിത്യമത്രേ തുലോമൊക്കെയും
പ്രാർത്ഥിച്ചിരിപ്പതു നല്ലതു നിർണ്ണയം.
മേല്ലുമേലിന്നും സുതരുളവാകിലും
ആക്കമോടിന്നവർ നന്നായ്‌വളരുമോ?
നീക്കമൊഴിഞ്ഞു വളർന്നുളവാകിലും
കേൾക്ക പുനരവർ നമ്മെബ്ഭരിക്കുമോ?
അക്കറിയാവതീവണ്ണമിരിക്കുന്നോ-
രാത്മജന്മാരിൽ മോഹം വളരുന്നതും
നീക്കി നിരന്തരമാത്മാർപ്പണംചെയ്തു
പാർക്കവേണം സമൃദ്ധ്യാശയാ സന്തതം."
വാർത്തകളിങ്ങനെ വല്ലവാധീശ്വര-
നാസ്ഥയാചൊന്നതു കേട്ടു ശൂരാത്മജൻ
ചേർത്തും ചിരിച്ചു ചൊല്ലീടിനാനിങ്ങനെ:

‘‘വാത്സല്യമുള്ള ബന്ധുക്കളെസ്സന്നിധൌ
കണ്ടവരോടുള്ള സല്ലാപസൌഖ്യത്തി–
നുണ്ടോ സമമൊന്നു ചൊല്ലുവാൻമററു–
കൊണ്ടു തവാഗമനത്തിലെന്മാനസ–
ത്തണ്ടിൽ വളൎന്നിതത്യാനന്ദമൈത്രയും
കുണ്ഠതയെന്നിയിന്നേടമേവം നമു–
ക്കിണ്ടലൊഴിഞ്ഞിരിക്കായിരുന്നു സഖേ!
ഉണ്ടതിനിന്നൊരു ദണ്ഡം വ്രജത്തിനു
മണ്ടി വിരവോടു പോക നീ വേണ്ടതും
സന്താപമിങ്ങു വരുത്തുവാനാസ്സുരി–
പന്ഥികൾ വന്നു നശിച്ചുപോം തങ്ങളേ
സങ്കടമേത്തും നമുക്കു ഭവിക്കയി–
ല്ലെങ്കിലുമുണ്ടു വ്രജത്തിങ്കലീടെഴും–
ബന്ധുക്കൾ ബാലവൃദ്ധാദികൾ സൎവ്വരു–
മന്തികേ നാഥരായാരുമില്ലായ്കയാൽ
സംഭ്രമിച്ചീടുവോരിങ്ങു ഭോജേന്ദ്രനും
സംഭോഗഭാവവും നൽകിന നീയിനി–
സ്സന്തതം ചെന്നു പാലിക്ക പുരംപുക്കു
സന്തതിജാലങ്ങളോടുകൂടെകളലം;
ചിന്തയും സൎവ്വജഗന്മയനാകിയ
സന്തതാനന്ദകരൻ പരൻ മാധവൻ
തമ്പദാംഭോരുഹത്തിങ്കലാമ്മാറു ചേ–
ൎത്തമ്പോടുറപ്പിച്ചിരുന്നുകൊൾകെപ്പൊഴും.
പോയാലുമെങ്കിലിനിയങ്ങു നീയുമീ–
ഞാനുമൊന്നില്ലൊരുഭേദ’’മെന്നീദൃശം
മായമൊഴിഞ്ഞു വസുദേവർവാക്കു കേ–
ട്ടായർകോനാശു ചാടേറിസ്സവിദ്രുതം
പോകുന്നനേരം നിരൂപിച്ചിതാത്മനി;
വ്യാകുലമോടു വസുദേവർ ചൊല്ലിയ
വാണികൾ നേരായിരിക്കുമെങ്ങെന്തൊരു
ദീനത വന്നുകപ്പെട്ടതു ദൈവമേ!
നാരായണ! പരമാത്മൻ! ജഗന്മയ!
കാരുണ്യവാരിധേ! കാത്തുകൊള്ളേണമേ!
ബാലകന്മാരോടുകൂടെക്കലഞ്ച മേ
മേലിലുമെന്നവനോൎത്തണയും വിധൌ
ഭോജാധിപൻനിയോഗേന പലേടവും
വ്യാജേന പത്തുനാളുള്ളിലുണ്ടാകിയ

---

സന്തതാനന്ദകരം=എല്ലായ്പോഴും ആനന്ദം പ്രദാനം ചെയ്യുന്നതു്. ഈദൃശം =ഇപ്രകാരം. ഭോജാധിപൻ=കംസൻ. നിയോഗേന=ആജ്ഞയാൽ.

ബാലകന്മാരെത്തിരഞ്ഞുകണ്ടാശു തൽ-
കാലവശം ഭവിപ്പിപ്പതിന്നായോരോ
പാപികരം നീളെ നടന്നുതുടങ്ങിനാർ
പാപമററുള്ള ഗതി വരുത്തീടുവാൻ
ദാനവജാതികളായവരേവരും
മാനസമൊത്തതിലെത്രയും ഘോരയാം
പൂതനതാൻ തനിക്കൊത്തവണ്ണം പല-
ജാതി വേഷംധരിച്ചായവളങ്ങനെ
നീളെനടന്നിളംപോതങ്ങളെപ്പരി-
ലാളനാദ്യുപായാദ്യനുസരണങ്ങളാൽ
വേഗേന കൊന്നുകൊന്നങ്ങനെ പോന്നുവ-
ന്നാഗമക്കാതലാമാദിനാരായണൻ
ബാലനായ്മേവുമമ്പാടിയിലങ്ങതി-
ലീലയാ ചെന്നു പുക്കാരം നിജഘോരമാം
വേഷം മറച്ചൊരു നാരീമണിയുടെ
വേഷം പരിഗ്രഹിച്ചാഭരണങ്ങളും
കാണുന്നവക്തിമോഹനമായണി-
ഞ്ഞേണാങ്കമണ്ഡലതുല്യവദനയായ്
വാരിളംപോർമുലമൊട്ടുകളെത്രയും
പാരം കൊതിവരുമാറു ചമച്ചതിൽ
കാകോളമാവോളമാശു നിറച്ചു തേ-
ച്ചാകാശവൽ പരികൽപ്യ നിതംബിനി
കോരംമൈ പ്രചുരദിവ്യാംബരംകൊണ്ടുടു-
ത്താമോദശാലിനി പാണിയുഗളത്തിൽ
കേളീസരോജങ്ങളും ഭ്രമിപ്പിച്ചതി-
ലാളനമേള സുഗന്ധിനി സാദരം
സാരസസംഭവവാഹനമാനസ-
ഹാരിണികരംക്കും കരിണീകുലത്തിനും
നാണം വരുത്തി വിളങ്ങുമതിമൃദു-
യാനേന സാനന്ദമങ്ങു ചെല്ലുന്നവരം-
താനഴകോടുതന്മാനസനാഥനാം
ആനകദുന്ദുഭിസൂനുവായ്മേവിന
ഭർത്താവിനെത്തിരഞ്ഞാഹന്ത വന്നൊരു
പൊൽത്താരിൽമാനിനിയെപ്പോലെ തൽക്ഷണം
ചെന്നണയുന്നതു കണ്ടവരേവരും
നിന്നാരിതാരൊരു സുന്ദരിയാമിവരം
വന്നിതങ്ങെന്നതോർത്തങ്ങനെ സർവരും

---

ഇളംപോതങ്ങരം=പിഞ്ചുപൈതങ്ങരം. ഏണാങ്കമണ്ഡലം=ചന്ദ്രൻ. കേളീസരോജം=കളിത്താമര. സാരസ....ഹാരിണികരം=അരയന്നപ്പേടകരം. കരിണി=പിടിയാന. അതിമൃദുയാനേന = അലസമായ നടത്തയോടെ.

വന്ദനയാ ബഹുമാനിച്ചയനവും
സമ്മോദമുൾക്കൊണ്ടകലെ ഭ്രമത്തൊടു
ചെമ്മേ തിരിഞ്ഞുപോകുന്നവരാരെയും
നോക്കാതെ ബാലകലാസുഗ്രഹി ചെന്നു
കാൽക്ഷണം കൊണ്ടടുത്തീടിനാൾ ഗോപുരം.
തത്ര പിരിയാതെ നിൽക്കുന്ന രക്ഷികൾ
എത്രയും മോഹനരൂപിണിയാമവൾ
തൽക്ഷണം വന്നതു കണ്ടു പരിഭ്രമി-
ച്ചൊക്കെയെല്ലാരും വഴിതിരിഞ്ഞീടിനാർ.
ചെററന്നു ചെന്നകംപുക്കാളവളിവൾ
കുററമൊഴിഞ്ഞവളെന്നു തോന്നുംവണ്ണം
മററൊരു ചിന്തയുമില്ലവൾതന്നുയി-
രററു മുകുന്ദസായൂജ്യമടുക്കയാൽ.
പററി മുഴുത്തൊരു വാസനയാ തുട-
ന്നുററുചൂഴന്ന ഗോപാലകുലത്തെയും
ചെററകമേ ബഹുമാനമൊഴിഞ്ഞുടൻ
കുററങ്ങളെല്ലാമൊഴിഞ്ഞുവിളങ്ങിന-
ന്ദഗോപാലയം ചെന്നുപുക്കീടിനാൾ.
നന്ദവിലാസിനിയാമവൾ കേവലം;
നന്ദനൻതന്നെക്കിടത്തിയരികത്തു
നന്ദിച്ചുകൂടെപ്പിരിയാതിരിക്കുന്നേ.
ചെന്നളവു ജഗന്നായകനാകിയ
പന്നഗശായി പരമ്പുരുഷൻ പരൻ-
തന്നുടെ ചാരത്തു നിന്നു കണ്ടീടിനാൾ.
അന്നേരമാനന്ദശാലി നിരാമയൻ-
തന്നിലൊമ്മാറു തൻ തേജോമയങ്ങളെ-
ഛന്നമാക്കിക്കിടന്നീടിനാൻ മെല്ലവേ.
കണ്ണുകൾ രണ്ടുമടച്ചു കനൽക്കട്ടെ
വെണ്ണീറുകൊണ്ടു മൂടിക്കിടക്കുംവണ്ണം
ചെമ്മേ കിടക്കും ജഗന്നാഥബാലനെ
സമ്മോദമുൾക്കൊണ്ടു കണ്ടൊരു പൂതന
തന്മാനസഗതി വന്നിതെന്നോർത്തുടൻ
അമ്മാമലപ്പെൺമണവാളനന്തികേ
ചെന്നിരിക്കുന്നപോലേ തദാ സാദരം
തന്നരികത്തിരുന്നാശു കരങ്ങളാൽ
മന്ദമന്ദം തലോടിത്തലോടി പ്രതി-
നന്ദിച്ചെടുത്തു മടിയിൽ വെച്ചീടിനാൾ
ഖിന്നതവിട്ടുറങ്ങും ദ്വിജിഹ്വേന്ദ്രനെ

ദ്വിജിഹ്വേന്ദ്രൻ=സർപ്പശ്രേഷ്ഠൻ.

മുന്നിലാമ്മാറുരജ്ജ്വലഗ്രഖണ്ഡാശയാ
കണ്ടെടുക്കുംവണ്ണമാനന്ദചേതസാ
കൊണ്ടൽനേർവണ്ണനെച്ചെന്നെടുക്കുന്നതും
സംഭ്രമത്തോടു പുണർന്നു മുകർന്നുകൊ-
ണ്ടൻപോടവൾ മടിതന്നിൽ വയ്ക്കുന്നതും
കണ്ടിരിക്കുന്ന യശോദയുമന്തികേ
കണ്ടിക്കരിംകുഴലാളായഴകിയ
രോഹിണിയുമവരങ്ങനെ മായയാ
മോഹനവേഷം ധരിച്ചുവിളങ്ങിന
പൂതനതന്നുടെ തേജോമഹിമകൾ
ചേതസാ കണ്ടുകൊണ്ടാടി നിന്നീടിനാർ.
പാരം മനോഹരരൂപം കലർന്നെഴും
നാരീമണി ജഗന്മോഹിനിയെങ്കിലും
കോളേ തെളി കടഞ്ഞേറെ നിശിതമാം
വാളുറയിൽ പരിചോടു ചേരുംവണ്ണം
ഘോരയാം കശ്മലതന്നുടെ മാനസ-
താരതിനോടുകൂടെപ്പുനരങ്ങനെ
ബാലനെത്തന്മടിതന്നിൽ വച്ചാദരാൽ
ബാലകൾക്കുൾമുല വായിൽ നൽകീടിനാൾ.
വാസുദേവൻ നിജ പാണിയുഗളത്താൽ
വാസവാരാതികുലാംഗനതന്നുടെ
വാർമുലക്കോരകമാശു മുറുകവേ
സാമോദഭാവം നടിച്ചു പിടിച്ചുടൻ
കാകോളപങ്കരസത്തെ നീക്കിക്കളെ-
ഞ്ഞാകുതുകേന പാനം തുടങ്ങീടിനാൻ.
മാതാവുതൻ മുലപോലെ നിരന്തരം,
ഏറ്റം പയസ്സുകൾ കിട്ടായ്കയാലതി-
കോപേന നിർദ്ദയയാമവൾതന്നുടെ
ജീവനെക്കൂടെ കുടിച്ചു തുടങ്ങിനാൻ.
പ്രാണങ്ങളെപ്പരമാത്മാ ജഗന്മയൻ
പാനം തുടങ്ങിയപോതസുരാംഗന
വേദനപൂണ്ടാളനുക്രമാലിന്ദിരാ-
നാഥനും മേന്മേൽ നുകർന്നാനുടനുടൻ.
അന്നേരമേറിയ സങ്കടംപൂണ്ടവൾ
ഉണ്ണീ! വിടെന്നു ബാലൻമുഖാംഭോരുഹം
ചെമ്മേ പിടിച്ചകററീടും പൊഴുതുടൻ
അമ്മായികൻ മുറുക്കീടിനാനേററവും.
വന്നോരഴൽ സഹിയാഞ്ഞസുരാംഗന

---

വാസവാരാതികുലാംഗന=രാക്ഷസസ്ത്രീ.

തന്നുടെ ദന്തമിളിച്ചു കൂന്നീടിനാം.
പിന്നെ ഞെളിഞ്ഞു തുടങ്ങിനാം കേവലം
എന്നല്ല ചെമ്മേ പിരിഞ്ഞുതുടങ്ങിനാം;
കണ്ണീർ ചൊരിഞ്ഞും കരഞ്ഞും മുല വിടെ
ന്നുണ്ണിയോടേറെപ്പറഞ്ഞും പദങ്ങളാൽ
മന്നിടംതന്നിലറഞ്ഞും പൊട്ടന്നനെ-
ക്കണ്ണും തുറിച്ചു മലൻ വീണിടിനാം.
വീണു വിറച്ചു രോമങ്ങൾതോറും ചെറു-
ശോണിതവും പൊടിഞ്ഞാശു തൽപ്രാണനെ
മാധവൻവായിൽക്കൊട്ടത്തടങ്ങീടിനാം;
നാഥനം വക്ഷസി ലീല തുടങ്ങിനാൻ.
മോഹനരൂപയായ്വന്നവൾതന്നുയി-
രാഹന്ത! വേർപിരിഞ്ഞീടുംപൊഴുതു തൻ
വേഷമായ്വന്നുചമഞ്ഞാളതിശയ-
ഭീഷണരൂപയായ്വന്നവളഞ്ജസാ
വേദനപൂണ്ടലറീടിന നാദവും
മേദിനിതന്നിൽ വീണീടിന നാദവും
കൂടെക്കലൎന്ന ബ്രഹ്മാണ്ഡകടാഹത്തി-
നൂടെ വിറയൽ പിടിച്ചിതു മെല്ലവേ.
ഘോരനിനാദപ്രതിദ്ധ്വനിപൂരവും
പാരിൽപ്പരന്നു മുഴങ്ങിനിന്നു തുലോം.
പ്രാണികുലം പ്രളയാവധിയെന്നോരു
മാനസദീനത പൂണ്ടരണ്ടീടിനാർ
തൽക്ഷണമങ്ങനെ ചത്തുമറിഞ്ഞഥ
പക്ഷാരിതന്നുടെ വജ്രമേറേറകദാ
മുഷ്കരനാകിയ വൃത്രാസുരനിവ
ഷൾക്കാതമായതമുണ്ടവൾതന്നുടെ
വിഗ്രഹം വീണു കിടക്കുന്നതങ്ങതി-
ലുൾക്കപ്പെട്ട വൃക്ഷാദികൾ സർവ്വം
ചിക്കനെച്ചേൎന്നു ചതഞ്ഞഴിഞ്ഞു ബലാൽ
ഒക്കവേ കക്ശയാമവൾതന്നുടെ
വക്ത്രരന്ധ്രാങ്കരദംഷ്ട്രയോരോകരു-
വിക്കോൽകണക്കേയിരിക്കുന്നിതുമതി-
വട്ടം തിരണ്ടു കഴിഞ്ഞു നീർ വററിയ
പൊട്ടക്കിണറുകൾപോലെമിഴികളും
വിസ്തൃതാഗാധഹ്രദം ജലമററതി-
നൊത്ത ജഠരംമണൽത്തിട്ടപോലവേ

---

ശോണിതം=രക്തം. പക്ഷാരി=ഇന്ദ്രൻ. ഷൾക്കാതമായതം=ആറു കാതം നീളമുള്ള.

വസ്ഥിയും സേതുബന്ധങ്ങൾപോലെ പദ-
ഹസ്തങ്ങളും മതിഭീഷണമെത്രയും
ദ്രഷ്ട്വാ കിടക്കുന്ന പൂതനതന്നുടൽ
തുഷ്ടികലൎന്നു ചുഴന്നണഞ്ഞൊക്കവേ
തിക്കിത്തിരക്കി പശുപാലസംഘവും
മൈക്കണ്ണിമാർ ബാലവൃദ്ധാദി സൎവരും
ചെന്നു നോക്കും വിധൗ നന്ദജനാകിയ
പന്നഗശായി പരൻപുരുഷൻ പരൻ
ഖിന്നത വിട്ടവൾതന്നുടെ മാറിടം-
തന്നിൽ കളിച്ചു കിടക്കയൊകുന്നതും
ചെമ്മേ തെളിവോടതു കണ്ടു ഗോപികൾ
സമ്മോദമുൾക്കൊണ്ടൊരുമിച്ചു ചെന്നുടൻ
വാരിയെടുത്തുകൊടുത്തു യശോദയാം-
ചാരു സരോജമുഖീകരതാരതിൽ
പാരം പരിഭ്രമിച്ചാളഴൽതേടിന-
നാരീമണി നന്ദനന്ദിനിയും മുദാ
നാരായണനെയും വാങ്ങി മുകൎന്നുകൊ-
ണ്ടാരാലഴകോടണച്ചു പുൽകി ദ്രുതം
പാരാതെ പാവനസൽക്രിയാണാം പരി-
ചാരകന്മാരോടുകൂടിയൊരുമിച്ചു
നേരേ കനിവോടു ചെയ്തു തുടങ്ങിനാൾ
ഓരോവിധം പശുവാൽകൊണ്ടുഴിഞ്ഞുടൻ
ഗോമയം തേച്ചു ഗോമൂത്രജലങ്ങളാൽ
ആമോദമോടു കുളിപ്പിച്ചു നാഥനെ
ദ്വാദശഭാഗമംശിച്ചു ശരീരവും
ദ്വാദശമക്ഷരസ്ഥാപനം ചെയ്തഥ
മോദമിയന്നംഗസന്ധികൾക്കൊക്കവേ
സാദരം ചേൎത്തു ബീജന്യാസവും ക്രമാൽ
പാലനത്തിന്നനുദേവതമാരെയും
ചാലേ സ്മരിച്ചുറപ്പിച്ചു നിന്നീടിനാൾ.
കാലിണ നിത്യം ഭജിക്കജെന്തൻ മുഴ-
ങ്കാലണിമാന്തുരുയജ്ഞൻ കടിതടം
പായാദനുദിനമച്യുതനശ്വഗ്രീ-
വായുതനും ജഠരം ഹൃദയം തഥാ
കേശവ, നീശനുരസ്സിനൻ കണ്ഠവും
കേശമഴകിനോടീശ്വരനന്വഹം
ചക്രിമുമ്പന്യഭാഗം ഗദാപാണിയും
ദക്ഷിണവാമമസിധരനും മുദാ

---

ഗോമയം = ചാണകം.

രക്ഷിക്കവേണം ധനുർദ്ധരനും പിന്നെ
ശിക്ഷയായിക്ഷിതൗ രക്ഷിക്ക താർക്ഷ്യനും
നിത്യമജനനുമമ്മധുവൈരിയും
ഒത്തഴകോടു പാലിച്ചുകൊൾകെപ്പൊഴും.
മുകുന്ദനാലും ശംഖധാര്യുരുഗായനു-
മുൾക്കനിവോടു മേലേടമുപേന്ദ്രനും
ദുഃഖമൊഴിഞ്ഞു കീഴേടം ഹലധരൻ
ഒക്കെയെല്ലാടവും രക്ഷിക്കസന്തതം.
പഞ്ചേന്ദ്രിയങ്ങളെ രക്ഷിച്ചുകൊള്ളുക
വഞ്ചനമെന്നിയേ കണ്ടൃഷീകേശനും
കിഞ്ചന സംശയം തീർന്നു ബാലപ്രാണ-
സഞ്ചയം നാരായണൻ പരിപാലയേൽ.
ശ്വേതദീപാധിപനാകിയ മൂർത്തിതാൻ
ചേതസ്സു, യോഗേശ്വരൻ മനസ്സും തദാ
പൃശ്നിഗർഭസ്ഥനാമീശ്വരൻ ബുദ്ധിയും,
നിശ്ചലാത്മാനം പുരമപുരുഷനും
രക്ഷിച്ചുകൊള്ളുക സവ്കാലം പരൻ
നിഷ്കളെന്താൻ കേളി ചെയ്തിരിക്കുംവിധൗ
നിത്യസുഖേന ഗോവിന്ദനും മാധവൻ
ചിത്തം തെളിഞ്ഞുകിടക്കും പൊഴുതിലും
സദ്യോ നടക്കുന്നവിടെ വൈകുണ്ഠനും
തസ്യസ്ഥതൗ കമലാലയാകാന്തനും
ഭുക്തിസമയേ മനസാ കനിവോടു
രക്ഷിച്ചുകൊള്ളുക യജ്ഞഭുക്കും സദാ
സത്യസ്വരൂപി സകലകാലോദയ
സദ്വൃത്തികളിലും രക്ഷിക്ക സന്തതം.
യക്ഷരക്ഷഃപിശാചപ്രേത ഗന്ധവ്-
യക്ഷിഭയങ്കരാപസ്മാരകഭൂത-
പക്ഷിമൃഗനാഗമാരുതാഗ്ന്യംബുരാ-
ശ്യുഗ്രബാലഗ്രഹമാതൃകാദ്യാഖില-
ദുർദ്ദേവതാപീഡകളുമുപദ്രവ-
ദുഃഖങ്ങൾ ദുഃസ്വപ്നമെന്നിവയൊക്കവേ
വിഷ്ണുസ്മരണനാമോക്തികൾകൊണ്ടുടൻ
തൽക്ഷണം നീങ്ങുമതിന്നില്ല സംശയം.
പുത്രനീവണ്ണം സഹപരിപാലനം
മത്വാ പരിചോടു ചേർത്തു യശോദയും
തത്സഖിമാരോടൊരുമിച്ചകം പുക്കു
വത്സന തന്നുടെ വക്ഷോജദുഗ്ദ്ധവും

---

താർക്ഷ്യൻ=ഗരുഡൻ. യജ്ഞഭുക് = അഗ്നി. വക്ഷോജദുഗ്ദ്ധം = മുലപ്പാൽ.

തൂഷ്ണീവരുമാറു നല്ലിപ്പരിമൃദ–
തല്പേ കിടത്തി മരുവിനാളന്തികേ;
തത്ര തദനു വിരവോടു നന്ദനും
വിഭ്രമത്തോടു വന്നെത്തിനാനത്യരം
ചത്തുകിടക്കുന്ന പൂതനതന്നുടൽ
എത്രയും ഭീഷണമായ്ക്കണ്ടു കൗതുക–
ചിത്തനായുത്തമനാം വസുദേവർത–
ന്നുക്തികളോർത്തടനത്ഭുതം തേടിനാൻ.
വൃത്താന്തമിത്ഥമറിഞ്ഞു പറഞ്ഞതും
ചിത്രമതിദിവ്യനത്രേ ശൂരാത്മജൻ
മററിവണ്ണം പറഞ്ഞീടുവാനാവത–
ല്ലുററുണർവുള്ള യോഗേശ്വരനങ്ങവൻ
നിശ്ചയമെന്നതോർത്തോർത്തങ്ങതിശയ–
വിശ്വാസവാത്സല്യയുക്തനായീടെഴും
ഭൃത്യജനത്തോടുമൊത്തവിളംബിതം
മൃത്യു ഭവിച്ചൊരു പൂതനതന്നുടൽ
വെട്ടിനുറുക്കിപ്പരിചോടവയവം.
ഒട്ടൊഴിയാതെ വെവ്വേറേ ചിതകളിൽ
വെച്ചു സംസ്കാരക്രിയകൾ തുടങ്ങിനാൻ.
തൽ ശ്മശാനാഗ്നികൾതോറുമെഴുന്നെഴും
ധൂമമകിൽപോലെ ഗന്ധം കലർന്നതി–
കോമളമായനുവ്യാപിച്ചിതെങ്ങുമേ.
നൂനമതു വരുമല്ലോ ജഗല്പര–
മാനന്ദശായി സനാതനൻ മാധവൻ–
താനവൾ തന്നുയിരുൺകയാലങ്ങെഴ–
മേനസ്സുകളൊഴിഞ്ഞു ശരീരത്തിനും;
കൂടവേ വന്നവൾപുത്രനെപ്പോലെ ത–
ന്നൂടേ വളർന്നെഴും ദ്വേഷമുണ്ടെങ്കിലും
ജാതമോദം മുല നൽകി മരിക്കയാൽ
മാതാവിനുള്ള ഗതി ലഭിച്ചീടിനാൾ.
ചേതസാ നിത്യമനുസരിക്കുന്നവ–
ർക്കേതൊരു സൽഗതി വേണ്ടതിനി പ്രഭോ!
ദേവദേവേശ! ജഗൽഗുരോ! ദൈവമേ!
ദേവകീസൂനോ! ജനാർദ്ദന! ഗോപതേ!
കാരുണ്യവാരിധേ! കാമഫലപ്രദ!
നാരായണാ! പരമാത്മൻ! നമോ നമഃ
മായാമയ! ജഗന്നാഥ! മായാപതേ!
മായാവര! പരമാനന്ദ! കേശവ!

---

ഉക്തി = ചൊല്ല്. അവിളംബിതം = താമസംകൂടാതെ. ധൂമം = പുക.

ദീനപ്രിയനായ നിന്നുടെ ലീലകരം
ഞാനോ തിരിക്കരുതെന്നറിഞ്ഞീടിനേൻ.
പൂതനതന്നുടൽ ചുട്ടളവിങ്ങനെ
വാതവേഗേന പരന്നോരകിൽമണം
മേളം കലൎന്നങ്ങനുഭവിച്ചേവരും
ചീളെന്നു തൽസ്ഥലം നോക്കി വന്നീടിനാർ.
വന്നു ചുഴന്നു മഹാജനമുണ്ണിയെ
ചെന്നു മനോഹരവേഷം ധരിച്ചവരം
സമ്മാനഭാവം നടിച്ചെട്ടത്തഞ്ജസാ
തൻമുല നൽകി മരിച്ചവാറൊക്കവേ
നിന്നു പുരവാസികരംവചനങ്ങരം കേ-
ട്ടെന്നേ വിശേഷമേ നന്നുനന്നെത്രയും
വന്നു ശിശുവിനെക്കൊന്നീടുവാൻ തുനി-
ഞ്ഞന്നേരമാശു താൻതന്നെ മരിച്ചതും
നന്ദജനേത്തുമാപത്തൊഴിഞ്ഞേററമാ-
നന്ദമിയന്നു നമുക്കു ലഭിച്ചതും
പന്നഗശായി പരൻപുരുഷൻ പരൻ
തന്നുടെ കാരുണ്യമെന്നതു നിണ്ണയം.
സന്ദേഹമെന്നിയേ നിത്യമരവിന്ദ-
മന്ദിരാകാന്തൻപദാംബുജം മാനസ-
കണ്ണികയിങ്കൽ കനിവോട്ടു ചിന്തിച്ചു
വണ്ണഭേദം സ്വയം ജ്യോതിരൂപത്തെയും
ബ്രഹ്മണി ചേൎത്തു ലയിപ്പിച്ചനുദിനം
കർമ്മങ്ങരം തത്ര സമർപ്പിച്ചു പൂജയാ
വന്ദിച്ചിരിക്കുന്ന നമ്മുടെ നായകൻ
നന്ദഗോപക്കിനിയൊന്നുമേ സങ്കടം
വന്നുകൂടാ പരമാത്മാ ജഗന്മയൻ
നന്നായഴകോട്ടു രക്ഷിക്കുമനപഹം.
നന്ദനൻതാനും മഹാഭാഗ്യവാനിവൻ
ധന്യയല്ലോ യശോദാഖ്യയാമമ്മയും
പുണ്യം നമുക്കുമുണ്ടിന്നിവരംതന്നുടെ
സന്നിധൗ നില്പതിനെന്നവരേവരും
വർണ്ണനംചെയ്തുചെയ്തങ്ങനെ കേവലം
ചെന്നു ഗൃഹങ്ങരംതോറും മരുവീടിനാർ.
നന്ദനം തന്നുടെ നന്ദനനുണ്ണിയെ-
ച്ചെന്നു കനിവോടെടുത്തു പുണൎന്നുടൻ
കല്മഷനാശനൻ തന്നെ മുകൎന്നുടൻ
തന്മാനസേ നിരൂപിച്ചാനപായങ്ങരം.

---
വാതം=കാററ്. ബ്രഹ്മണി=ബ്രഹ്മത്തിൽ. സന്നിധൗ=സമീപത്തിൽ.
നന്ദനൻ=പുത്രൻ. കല്മഷം=പാപം.

"എന്നുടെ നന്ദനനായിന്നെനിക്കിവൻ–
തന്നെയുമീശ്വരൻ തന്നതെന്നിങ്ങനെ
വന്നു മരിച്ചു ഭയങ്കരിതാനവാം
കൊന്നു കൊറിച്ചുകളഞ്ഞേനമീശ്വര!
നിന്നുടെ മായയുടുരുതാത കാരിയ–
മൊന്നും നിരൂപിക്കിലില്ല ജഗത്ത്രയേ.
വന്ദേപദം കരുണാനിധേ! സന്തത–
മെന്നുടെ വംശം പരിപാലയ പ്രഭോ!"
എന്നിങ്ങനെ പറഞ്ഞാത്മജൻതന്നെയും
അനുഹം ലാളിച്ചനുകൂലയാ സമം
മന്ദിരേ ഗോകുല ഗോപാലജാതികാം–
ക്കന്യൂനസൗഖ്യം വളർത്തിവിളങ്ങിനാൻ.
ഇങ്ങനെ പൂതനാമോക്ഷം കഥാമൃതം
മംഗലമൂർത്തിതൻ മായാവികൃതികാം
യാതൊരുത്തൻ കനിവോടു പഠിക്കതൊൻ
ചേതസി ഭക്തികൊണ്ടോക്തൊൻ കോക്കതൊൻ
ചെയ്യുന്നവക്കു ദുരിതങ്ങാം വേരററു
പൊയ്യല്ല മോക്ഷം ലഭിച്ചുകൂടും ദൃഢം.
മെയ്യെപ്പറഞ്ഞു പറഞ്ഞതി കേവലം
പയ്യെപ്പരിചോടടങ്ങി കിളിമകാം.

## ശകടാസുരവധം

കല്യാണശീലേ! ശുകപ്പൈതലേ! വരി–
കല്ലലെല്ലാമൊഴിഞ്ഞുള്ളം തെളിഞ്ഞു നീ
നല്ലകഥയിനി മേലേടമൻപോടു
ചൊല്ലുചൊല്ലാക്കും തെളികയില്ലെങ്കിലും
വല്ലായ്മയില്ല നമുക്കുള്ള പാപങ്ങ–
ളെല്ലാമൊഴിഞ്ഞുപോമില്ലൊരു സംശയം.
ചൊല്ലിനാളെന്നതുകേട്ടു ശുകകുല–
നല്ലാർമണി കമലാലയാവല്ലഭൻ–
തല്ലീലകാം വസുദേവജനായ നാ–
ളുള്ളവയെല്ലാമറിഞ്ഞു ചൊല്ലീടുവാൻ
കല്യതകോലിന കല്യാണവാണികാം
വെല്ലുമനന്തനുമാവതല്ലെങ്കിലും
മെല്ലെ ക്രമേണ വിചാരിച്ചറിഞ്ഞതു
ചൊല്ലുന്നതുണ്ടു കനക്കെച്ചെരുക്കി ഞാൻ.

---

അനുകൂലയാസമം = അനുകൂലയായ (പതിയോടു്) കൂടി. മെയ്യെ = സത്യമായിട്ടും. കല്യതകോലിന = സാമർത്ഥ്യമുള്ള. കല്യാണവാണി = മംഗളവചനം.

കേൾക്കേണമെങ്കിലോ കേൾപ്പിൻ കളമൃദു-
വാക്കുകൾ ശ്രീശുകൻ ചൊന്നതു കേട്ടകം
തിക്കി വഴിഞ്ഞു വരുന്നൊരു കൗതുകം
വാച്ചും മഹീപതി വ്യാസാത്മജൻപദം
കൂപ്പിത്തൊഴുതു ചൊല്ലീടിനാനാദരാൽ:
"രാപ്പകലനപഹമിങ്ങനെ താവകം
വാക്യങ്ങളെൻെറ ഭഗവൽച്ചരിതങ്ങൾ
കേൾക്കകൊണ്ടേതും മതിവരുന്നീല മേ;
മേല്ക്കുമേലിന്നും ശ്രവണാമൃതം ജഗൽ-
സാക്ഷിഭൂതൻകളിവാർത്തകൾ സാമ്പ്രതം
കേൾപ്പതിനെന്നി മറെറാന്നിലുമില്ലൊരു
താല്പര്യസക്തി മോക്ഷത്തിലും മാനസേ.
യാതൊരു മർത്ത്യൻ മുകുന്ദചരിത്രങ്ങൾ
ചേതസി ശീലിച്ചിരിപ്പതവനതി-
പൂതനായ്‌വന്നു വേണ്ടുന്നതെല്ലാമനു-
ഭൂതങ്ങൾ താനേ ഭവിക്കുമില്ലന്തരം.
ഭോഗവും മോക്ഷവും വന്നുകൂടും ദൃഢം
ഭാഗവതപ്രിയനാകയാലനപഹം
കേവലമാത്മനാ ശുദ്ധി കലന്നു തൻ-
സേവകന്മാർക്കഭിലാഷങ്ങൾ നൽകിന
ദേവദേവൻ പുരുഷോത്തമനച്യുതൻ
ദേവകീപുത്രനായങ്ങു വ്രജം പുക്കു
പൂതനയെക്കൊന്നശേഷമനുഷ്ഠിച്ച
പോതലീലാവിലാസങ്ങളെല്ലാം മമ
മാനസാഗ്രം തെളിഞ്ഞീടുമാറേററമ-
ത്യാനന്ദമോടരുൾചെയ്യുതരേണമേ."
മോദാലകംതെളിഞ്ഞേവമപേക്ഷിച്ച
മേദിനീപാലൻ നമസ്കരിക്കുംവിധൗ
ശ്രീശുകനാശയാനന്ദമിയന്നകം
കേശവൻ തങ്കൽ സമർപ്പിച്ചുണവെഴും
ധാരണയാ പറഞ്ഞാനെടോ! മന്നവ!
നാരായണൻ മഹാമായാമഹിമകൾ
വേറേ തിരിച്ചറിവാനും പറവാനു-
മാരാലുമോർത്താലരുതാത്തതെങ്കിലും
കേൾപ്പതിന്നാഗ്രഹംപൂണ്ടിരിക്കും നിന-
ക്കേൾപ്പാനെളുപ്പമുണ്ടെന്നതുകൊണ്ടു ഞാൻ
താല്പര്യം മാത്രമൊട്ടു പുരുക്കി നി-
ന്നാത്മനി സൗഖ്യംവരുമാറു ചൊല്ലുവൻ.

---

പൂതൻ=പരിശുദ്ധൻ.

കോംക്കെങ്കിലംബുജനേത്രനവതരി-
ച്ചാക്കംകലർന്ന ൃക്ഷമാസാന്തരാവധൗ
വാതിൽപുറപ്പാടു ഘോഷിച്ചു നന്ദനം
നീതിയോടേ കഴിച്ചന്നും ബഹുവിധം
ദാനങ്ങൾ ഭൂസുരാദിപ്രജകൾക്കതി-
മോദേനചെയ്തുചെയ്തങ്ങു നില്ക്കും വിധൗ
ശ്രീവാസുദേവൻ ജഗന്മയനച്യുതൻ
ദേവകീസൂനു ജനാർദ്ദനനവ്യയൻ
പാലാഴിമാനിനീവല്ലഭനീശ്വരൻ
നീലാരവിന്ദദലായതലോചനൻ
ദാനവവംശവിനാശനകാരണൻ
ആനകദുന്ദുഭിസൂനു നിരാമയൻ
വേദാന്തവേദ്യനവേദ്യനശേഷൈക
നാദാന്തരൂപൻ നളിനനാഭൻ പരൻ
കാലസ്വരൂപൻ കമനീയസുന്ദരൻ
ബാലൻ തളർന്നുറക്കം തുടങ്ങീടിനാൻ.
തൽപ്രകാരം തദാ കണ്ടു യശോദയു-
മർഭകൻതന്നെക്കിടത്തിവച്ചാദരാൽ
സത്വരം വന്നൊരുമിച്ച ബന്ധുക്കളെ
സല്ക്കരിച്ചങ്ങനെ സഞ്ചരിച്ചീടിനാൾ.
അപ്പൊഴുതുഗ്രസേനാത്മജൻതന്നുടെ
കല്പനയാ പെരുമാറുന്നതിലൊരു
ദുഷ്ടനുറക്കം കലന്ന മുകുന്ദനാം
കട്ടക്കിടാവുതന്നന്തികേ മേവിന
ചാട്ടിൽ പരിചോടു തന്മായയാലുയിർ
ക്കുട്ടിപ്പടുതയോടേററം തിരിഞ്ഞുടൻ
ശീഘ്രമടുത്തുവന്നീടിനാനങ്ങതു
സൂക്ഷ്മംഗ്രഹിച്ച പരൻപുരുഷൻ പരൻ
ജൃംഭിതനായുണർന്നമ്പരന്നേററവും
സംഭ്രമിച്ചെന്നപോലെ സതതം പ്രതി-
കമ്പം കലന്നു നിജാംഘ്രിദ്വയം കട-
ഞ്ഞുമ്പർകോനേറെ ഞെട്ടിക്കരഞ്ഞീടിനാൻ.
തദനു സകലേശപാദപ്രഹരങ്ങളാൽ
ശകടമുടനച്ചുതണ്ടോടുകൂടെ ക്ഷിതൗ
കടകമണിപോലെ ചിന്നിത്തകർന്നങ്ങിനെ
ഝടിതി ചിതറുന്ന കോപ്പാശു കണ്ടന്തികേ
നില്ക്കുന്ന ഗോപാലജാതികളേവരും
ഉൾക്കൗതുകംപൂണ്ടു വിഭ്രമിച്ചീടിനാർ.

---

അർഭകൻ = കട്ടി.

തത്ര തനയരുദങ്ങരം കേട്ടോടിവ-
ന്നെത്രയും സംഭ്രമം പൂണ്ടു യശോദയും
പുത്രനെ സത്വരമത്തലൊഴിച്ചെട്ട-
ത്തത്ര നിരാമയനെന്നെന്നറിയാഞ്ഞു,
ബുദ്ധിഭ്രമത്തോടു തത്സവിധേ കളി-
ച്ചൊത്തിരുന്നോരു പോതങ്ങളോടത്യരം
ചോദിച്ചതുകേട്ടു ചൊല്ലിനാരുണ്ണിതൻ
പാദപ്രഹരങ്ങളേററു ചാടങ്ങസാ
പാരിൽ തകന്നു വീണീടുന്ന കോപ്പു ക-
ണ്ടാരാലകന്നു ഭയപ്പെട്ടു ഞങ്ങളും.
ഇത്തരമർഭകന്മാരുടെ വാക്കു കേ-
ട്ടൊത്തീലതാക്കമന്നേരത്തു നന്ദനും
വത്തമാനങ്ങരം കേട്ടോടിവന്നെത്തിനാ-
നത്തൊഴിൽ കണ്ടു പറഞ്ഞു യശോദയും:
"ബാലഗ്രഹപീഡകൊണ്ടിന്നു നമ്മുടെ
ബാലനീവണ്ണമനുഭവിച്ചു ദുഃഖം
നൂനമതിൻ പ്രതിഹാരങ്ങരം ചെയ്തുടൻ
ദീനമൊഴിച്ചുകൊണ്ടാലു"മെന്നിങ്ങനെ.
വല്ലഭതന്നുടെ വാക്കുകരം കേട്ടഥ
വല്ലവാധീശ്വരനാകിയ നന്ദനും
ചൊല്ലെഴും ദിവ്യമഹീസുരരോടതു
ചൊല്ലിനാനപ്രകാരങ്ങരം കേട്ടെത്രയും
നല്ല കല്യാണമതികളസൂയ ഡം-
ഭല്ലലനൃതമിച്ഛാദികളെന്നിയേ
തുല്യസദൃക്കുകളായ വേദാന്തികരം
എല്ലാരുമൊന്നിച്ചു ചിന്തിച്ചു കല്പിച്ചു
ദുർദ്ദേവതാപീഡനാദികരം സവ്വും
അദ്യാപി നീങ്ങുമാററർഭകനഞ്ജസാ
ദിഗ്ദേവതകരംക്കു പൂജാബലികളും
സദ്യോപി തത്തൽക്രമൈരനുഷ്ഠിച്ചോരോ
സിദ്ധൗഷധങ്ങളുമിട്ടു ജപിച്ചതി-
ശുദ്ധകലശാഭിഷേകവും ചെയ്തന-
മത്വാ കരേ പരികൽപ്യ സദ്യന്ത്രവും
ധൃത്വാ ഭരിച്ചു ജഗത്ത്രയപാലകം
തൽക്രിയാണാമവധൗ നന്ദനങ്ങവ-
ക്കൊക്കെക്കനിവോടു ദക്ഷിണയും ചെയ്തു

---

പ്രതിഹാരങ്ങരം = മാന്ത്രികകർമ്മങ്ങരം. തുല്യസദൃക്കുകരം = എല്ലാം ഒന്ന പോലെ കാണുന്നവർ. സദ്യോപി = പെട്ടെന്നുതന്നെ. കരേ ധൃത്വാ = കയ്യിലെടുത്തിട്ട്. തൽക്രിയാണാമവധൗ = ആ ക്രിയകളുടെ ഒടുവിൽ.

ദാനങ്ങളും ചെയ്തതെല്ലാം പരിഗ്രഹി-
ച്ചാനന്ദമുൾക്കൊണ്ടാശീർവ്വചനവും
ചെയ്തെഴുന്നള്ളിനാർ വിപ്രപ്രവരരും.
കൈതവമെന്നിയേ മററുള്ളവർകളും
പോയാരുചിതസല്ക്കാരൈരകംതെളി-
ഞ്ഞായർകോനാലയേ ശാന്തനായ് മേവിനാൻ.
ചാട്ടും പൃരൈവ ചേർത്തൊപ്പിച്ചൊരുമിച്ചു
കൂടവേ സന്നിധൌ വെച്ചു ഗോപാലരും.
മായയാ വന്നിവണ്ണം ശകടോപഗ-
നായ ദൈതേയൻ മരിച്ചോരനന്തരം.

## തൃണാവർത്താസുരവധം

പിന്നെയും കംസനയച്ചവരുന്നതി-
ലുന്നതനാം തൃണാവർത്തനൊരുദിനം
വന്നു വ്രജംപുക്ക തന്നുടെ ദേഹവു-
മന്യനമായയാലാശു മറച്ചവൻ
സന്നിധി പുക്കതറിഞ്ഞു നന്ദാത്മജ-
മുണ്ണിയെ സമ്മോദമുൾക്കൊണ്ടമ്മയും
ചെമ്മേ പരിചോടെടുത്തു പരിചരി-
ച്ചമ്മിഞ്ഞി നൽകി നടക്കും ദശാന്തരേ,
പാരം കനത്തു തുടങ്ങി ജഗത്ത്രയ-
കാരണനാം ജഗൽകുക്ഷിതിരുവുടൽ-
ഭാരം മുഴുത്തെടുത്തീടരുതായ്കയാൽ
ചാരുതല്പേ കിടത്തീടുവാനായവർ
നേരേ നടന്നരുതാഞ്ഞു വീഴുംതരം
പാരിലിരുന്നു നാരായണൻതന്നെയും
വച്ചു ഭുവനൈകനായകനാകിയോ-
രച്യുതൻതന്നെയും ധ്യാനിച്ചൊരിത്തിരി
പൃഥ്വിയിലമ്മാറിരുന്നെഴുന്നേററു ത-
ദ്വക്ത്രപാദക്ഷാളനായ പോകുംവിധൌ,
തെററെന്നു കാററായ്ച്ചുഴന്നുവന്നുണ്ണിയെ-
ച്ചുററിയെടുത്തു നടന്നാനസുരനും.
കാററും പൊടിയും മുഴുത്തോരിരുട്ടുമ-
ങ്ങേററം വളർന്നോരിരപ്പും മുഴക്കവും
ചേർത്തു ചുഴിഞ്ഞു ചുഴിഞ്ഞു പൊങ്ങീടിനാ-
നാർത്താർത്തിനാശനന്തന്നെയുംകൊണ്ടവൻ.
തത്സമയേ സകലേശനായ് മേവിന

---

തദ്വക്ത്രപാദക്ഷാളനായ = ആ മുഖവും പാദങ്ങളും കഴുകുന്നതിനുവേണ്ടി.
ആർത്താർത്തി = ദുഃഖിതന്മാരുടെ ദുഃഖം.

വത്സനെക്കാണാഞ്ഞു നന്ദവിലാസിനി
ദുഃഖിച്ചു വക്ഷസി താഡിച്ചു പാരിൽ വീ-
ണയ്ക്കനം വിട്ടു കരഞ്ഞുരുണ്ടീടിനാൾ;
മററുള്ള ഗോപീജനങ്ങളും വീണരു-
ണ്ടേററവനെച്ചൊല്ലി വാവിട്ടലറിനാർ.
നന്ദനുമിന്ദിരാവല്ലഭനോകിയ
നന്ദനൻതന്നെ നിരൂപിച്ചു ദുഃഖിച്ചു
നിന്നാനൊരു മരപ്പാവപ്പോലെ തദാ.
തന്നെ മറന്നു മോഹിച്ചു യശോദയും
മന്നിടംതന്നിൽക്കിടന്നാൾ പൊടികൊണ്ടു
കണ്ണുമിഴിച്ചുകൂടാഞ്ഞു ഗോപാലരും
നിന്നാർ പരവശപ്പെട്ടു പശുക്കളും
കന്നുകൾ തമ്മെ വെടിഞ്ഞോരുദിക്കിനു
പെട്ടെന്നു വാലുമുയർത്തി മണ്ടീടിനാർ;
പെട്ടപാടെന്തു പറയാവതീശ്വരാ!
കഷ്ടമേ കാററും ചുഴലിയും പോയ്മറ-
ഞ്ഞൊട്ടൊട്ടു ദിക്കുകൾ കാണായളവോരോ
കട്ടകൾ കല്ലുകൾ മുട്ടികൾ പാറകൾ
വട്ടശ്ശിലകൾ പത്രങ്ങൾ പതത്രികൾ
പുഷ്പരേനിന്നങ്ങു വീണു ധരിത്രിയിൽ.
അക്ഷണമങ്ങവ കണ്ടു ഗോപാലരും
മണ്ടിനാർ പേടിച്ചരണ്ടസുരേന്ദ്രനും
കൊണ്ടൽനേർവർണ്ണനെക്കൊണ്ടു വിഹായസാ
കണ്ടുകൂടാതോളമാത്രമേല്പോട്ടൊരു
കണ്ഠതയെന്നിയേ ചെന്നു തന്നാത്മനി
ചിന്തിച്ചകാര്യം ലഭിച്ചിതെന്നിങ്ങനെ
ചിന്തിച്ചുകൊന്നു ഭുജിപ്പതിന്നായവൻ
ചിന്തിച്ചളവു മഹാമഹതാം മഹ-
ച്ചിന്തനീയപ്രദനായ നിരാമയൻ
സംപ്രതി തത്സ്വതാ വീര്യഭാരം ജ്വലി-
ച്ചമ്പരന്നെന്നപോലേ വലഞ്ഞീടിനാൻ.
തൽക്ഷണമങ്ങൊരു പൃഥ്വീധരോപമം
ഉത്തമശ്ലോകനാമർഭകൻതന്നുടൽ
സത്വരമേററം കനത്തു ചമഞ്ഞതി-
ശക്തനങ്ങുല്പതിച്ചീടരുതായ്കയാൽ
വട്ടംതിരിഞ്ഞു തിരിഞ്ഞുഴലുന്നവൻ
കട്ടക്കിടാവിനെ വേർപെടുത്തീടുവാൻ
പെട്ടെന്നനേകം തൊഴിലെടുത്തീടിനാൻ;

---

വിഹായസാ=ആകാശത്തിലൂടെ. പൃഥ്വീധരോപമം=പർവതതുല്യം.

കെട്ടിപ്പിടിച്ചു പററീടിനാൻ ബാലകൻ
കണ്ഠം മുറുകെമുറുകെ ക്രമേണ ഭീ-
കൊണ്ടെന്നപോലെ വൈകുണ്ഠൻ പിടിച്ചതു-
കൊണ്ടവൻ വീർപ്പുകറ്റം നേരേ പുറപ്പെടാ-
ഞ്ഞിണ്ടൽപൂണ്ടുണ്ടായ സങ്കടംകൊണ്ടു കാൽ
രണ്ടും തലയും കുടഞ്ഞുകുടഞ്ഞക-
ത്തണ്ടിലെഴുമിടർകൊണ്ടു മിഴികളും
നട്ട നിശ്ചേഷ്ടനായാശു മറിഞ്ഞു കീ-
ഴ്പോട്ടുപോന്നങ്ങനെ വട്ടശ്ശിലയുടെ
മീതേ മലന്നു മരിച്ചുവീണീടിനാൻ;
പ്രേതനാഥാന്തകബാണമേററഞ്ജസാ
താരകസൂനു മരിച്ചുവീഴുംതരം.
പാരിൽ വീണീടിന ദാനവൻതന്നുടെ
മാറിലാമ്മാറു മുകുന്ദനാമുണ്ണിയും
വേറിടാതെ പരിചോടു വീണീടിനാൻ.
ചോരയും ചേറുമണിഞ്ഞതു കണ്ടപോ-
തേറെഭ്രമിച്ചു ഗോപീജനം ചെന്നുടൻ
വാരിയെടുത്തു പുണന്നു മുകന്നു സം-
ഭാരമോദേന കരഞ്ഞഴൽ തേടിന-
മാതാവുതൻ കരതാരിൽ വച്ചീടിനാർ.
മാധവൻ തന്തിരുമേനി കണ്ടങ്ങവറ്റം
മാനസതാരിലെഴുന്ന സന്തോഷമെ-
ന്താനനമായിരംകൊണ്ടു ചൊല്ലാവതോ?
കേവലമാനന്ദവാരിധിതന്നിൽ നി-
ന്നാവോളമോളം കളിച്ചിതു നന്ദനും;
ഗോപാലരും പരമാനന്ദമുറ്റംകൊണ്ടു
താപമൊഴിഞ്ഞു ചൊല്ലീടിനാ''രെത്രയും
പാരമുണ്ടീശ്വരാനുഗ്രഹം നമ്മുടെ
ചാരുസരോജനയനനാമുണ്ണിയെ
ഘോരനാം ദാനവൻവന്നു ചുഴലിയാ-
യാരാലെടുത്തു വ്യോമാന്തമിയന്നവൻ
നേരേ തിരിഞ്ഞിഴഞ്ഞിങ്ങുവന്നിക്കൊടും-
പാറമേൽ വീണു തകന്നിവൻതന്നുടെ
മാറിൽക്കിടന്നൊരു ബാലനു സങ്കടം
വാരാഞ്ഞതെത്രയുമത്ഭുതമല്ലയോ?
കാരണനായ ജഗന്മയനീശ്വരൻ
നാരായണനൻ പരിപാലിച്ചിതു ദൃഢം.
മായാമയനുടെ മായയ്ക്കുരുതാത-

---

പ്രേതനാഥാന്തകബാണം = ശിവൻെറ അസ്ത്രം.

കാര്യമില്ലെല്ലാമവരവർതമ്മുടെ
പൂർവ്വകർമ്മോദ്യൽ ഫലങ്ങൾ ദാനങ്ങൾ ചെ-
യ്യോവരേയും ധർമ്മമാർഗ്ഗം പിഴയാതെ
പാലിച്ചു പോരുന്ന നാഥൻപദസ്മൃതി
ശീലിച്ചിരിക്കുന്ന നമ്മുടെ നാഥനാൽ
കേവലം പണ്ടു ചെയ്തോരു സുകൃതമി-
ബ്ബാലകൻതന്നെ ലഭിച്ചതുമിങ്ങനെ
കേട്ടുകൂടാതെ കുറഞ്ഞോരറിവുള്ളി-
ലുടെ കടക്കിലെപ്പോഴുമെല്ലാവരും
നാരായണസ്വാമിതന്റെ പദാംബുജ-
ത്താരിലാരാധിച്ചിരിക്ക മനോമലർ
സാദരമെന്നാലവക്കഭിലാഷങ്ങൾ
മോദേന നൽകുമഖിലജഗന്മയൻ
താനതിനില്ല കില്ലേതു"മെന്നിങ്ങനെ
മാനസമുററു ഗോപാലർ ചൊല്ലും വിധൗ
സൂനതന്മേനിയും കണ്ടുകണ്ടുള്ളില-
ത്യാനന്ദമൂർത്തിയെദ്ധ്യാനിച്ചു നന്ദനും
മുന്നം വസുദേവർ ചൊന്നതോർത്തങ്ങവൻ-
തന്നെ പ്രശംസിച്ചു വർണ്ണിച്ചു സന്തതം
സുന്ദരിയോടും തനയനായ്മേവിനോ-
രിന്ദിരാവല്ലഭനോടും മരുവിനാൻ
അങ്ങനെ നാലഞ്ചുനാൾ കഴിഞ്ഞാരകം
തിങ്ങിവളർന്നോരു സന്തോഷവാരിയിൽ
മുങ്ങിമയങ്ങിത്തളർന്നു യശോദതാ-
നംഗനായുള്ള മുകുന്ദനാമുണ്ണിയെ
തന്മടിതന്നിൽവച്ചാദരപൂർവ്വകം
ചെമ്മേ മുലയും കൊടുത്തിരിക്കും വിധൗ
കല്മഷനാശിനിയാമവളെന്മകൻ
നിർമ്മലനെന്നു തേറിച്ചിരിച്ചീടിനാൾ.
അപ്പൊഴുതംബുജമന്ദിരാവല്ലഭൻ
ഉല്പലനേത്രനമാവരാരാധിതൻ
ഭക്തപ്രിയൻ പരമേശ്വരനച്യുതൻ
മുക്തിപ്രദൻ മുനിവൃന്ദനിഷേവിതൻ
ശക്തിയുക്തൻ ശരണാഗതവത്സലൻ
ശക്തിധരാഗ്രജമാതുലനവ്യയൻ
നിഷ്കളങ്കൻ നിരാതങ്കൻ നിരുപമൻ
നിഷ്കളൻ നിഷ്ക്രിയൻ നിത്യൻ നിരഞ്ജനൻ
നിർമ്മലൻ നിർമ്മമൻ ജന്മനാശാപഹൻ

---

കില്ല് = സംശയം.

സന്മയൻ ചിന്മയൻ ശാന്തൻ ദയാപരൻ
ബ്രഹ്മാത്മകൻ വിരിഞ്ചാദിഭിരർച്ചിതൻ
ജിഹ്മഗനായകശായി പരൻപുമാൻ
കർമ്മണാമാധാരരൂപി ഗുണാത്മകൻ
ജന്മിനാമാരുയിരായ ജഗന്മയൻ
ധർമ്മേണ വിശ്വരക്ഷാർത്ഥം വസുദേവർ
തന്മകനായ് വ്രജം പുക്കന്നന്ദാത്മജൻ
സമ്മോദമുൾക്കലെന്നമ്മതന്നാശയ-
മുന്മിഷിക്കും മുഗ്ദ്ധരമ്യഹാസാഭയാ
കോട്ടുവായിട്ട തന്നുൾത്താരിലാമ്മാറു
കാട്ടിക്കൊടുത്തു സമസ്തലോകങ്ങളും
കണ്ടാളവൾ ധരാചക്രവും മേരുവും
കണ്ടതയെന്നിയേ മേവും ഗിരികളും.
സന്തതമുള്ള വനങ്ങൾ നദികളും
അന്തമ്മുദാ ജലരാശികൾപൂരവും
ദ്വീപങ്ങൾ മര്യാദശൈല നദികളും
ദ്വീപാന്തരങ്ങളും ചക്രവാളാദ്രിയും
പാതാളവും ജഗൽ കന്ദനിലകളും
വേതാളഭൂത പിശാചാദിയാനവും
മാനുഷവേഷ തിര്യഗ്ജാതികളേയും
നാനാചരാചര ജാതികൾ തമ്മെയും
ദേവേന്ദ്ര വഹ്നി ധർമ്മാദി ദിക്പാലക
ദേവതമാരെയുമാശാന്തരങ്ങളും
നാകലോകത്തെയും നാകികൾതമ്മെയും
ആകാശചക്രഗതികൾഭേദങ്ങളും
ജ്യോതിസ്വരൂപങ്ങളും താരകങ്ങളും
ആദിത്യ ചന്ദ്രഗ്രഹാദികൾതമ്മെയും
കണ്ടു വിറച്ചു വിറച്ചുടൻ കോൾമയി-
ക്കൊണ്ടു തൻ കണ്ണുകൾ രണ്ടുമടച്ചവൾ
കൊണ്ടൽനേർവർണ്ണനാമെന്മകനീശ്വരൻ
തണ്ടലർമാനിനീവല്ലഭനെന്നക-
ത്തണ്ടിലുറച്ചിതു സംഭ്രമംകൊണ്ടേഴും
കണ്ടതകൊണ്ടു മറച്ചിതു മായയും
സന്തതമെന്മകനെന്നൊഴിഞ്ഞില്ലൊരു
ചിന്തയുമങ്ങവൾക്കിങ്ങനെ നിത്യവും

---

വിരിഞ്ചാദിഭിരർച്ചിതൻ=ബ്രഹ്മാവു തുടങ്ങിയവരാൽ പൂജിക്കപ്പെട്ടവൻ. ജിഹ്മഗനായകൻ = സർപ്പനാഥനായ അനന്തൻ. ഉന്മിഷിക്കും = വികസിക്കും. ആശാന്തരങ്ങൾ=മററു ദിക്കുകൾ. മുഗ്ദ്ധരമ്യഹാസാഭയാ=മുഗ്ദ്ധമനോഹരമായ പുഞ്ചിരിപ്രഭയാൽ.

ചെന്താമരാക്ഷനാം പുത്രനെക്കണ്ടു ക-
ണ്ടന്തർമ്മുദാ വസിക്കുന്നാളൊരുദിനം,
പണ്ടേ യദുകുലാചാര്യനായുള്ളവ-
നണ്ടല്ലോ ഗർഗ്ഗമുനീന്ദ്രനവനൊട്ടു
കണ്ടുപറഞ്ഞു വസുദേവർതാനയ-
ച്ചിണ്ടലൊഴിഞ്ഞു വിളങ്ങും മുനീശ്വരൻ
താനങ്ങു നന്ദഗോപാലയം പുക്കളെ-
വാനായർകോനവനെക്കണ്ടു സാദരം
വേഗേന ചെന്നങ്ങുടനെതിരേററു കൊ-
ണ്ടാഗമിച്ചാലയം പുക്ക സവിദ്രുതം
ഭദ്രപീഠോപരി വെച്ചു പാദാംബുജം
ഭദ്രാത്മനാ കഴുകിപ്പിച്ചു തജ്ജലം
മൌലൌ ധരിച്ചാർദ്രദേഹനായ് വീണുടൻ
കാലിണയിങ്കൽ നമസ്കരിച്ചീടിനാൻ.
മാധവബുദ്ധ്യാ പുനരെഴുന്നേററതി-
പ്രീതനായ്സ്സാമുനിയെത്തൊഴുതിങ്ങനെ
ചൊല്ലിനാ“നല്ലലിൽ വീണുഴലും മമ
നല്ലതു മേന്മേൽ വരുത്തുവാനായ് മുദാ
കല്യാണവാരിധിയാം ഭവാനിങ്ങെഴു-
ന്നള്ളിയമൂലം പവിത്രനായേനഹം
ഇങ്ങനെയുള്ള ദിവ്യാത്മാക്കളാകിയ
നിങ്ങൾ ചിലർ തെളിവോടെഴുന്നള്ളിയാൽ
പിന്നെയിവിടെയുള്ളാപത്തുകളൊഴി-
ഞ്ഞന്വഹം നല്ലതു വന്നുകൂടും ദൃഢം.
നിത്യമത്യന്തശരണാഗതനായ
ഭൃത്യനും മുഖ്യൻ യദൂത്തമനാം തവ
ശിഷ്യനും ചെററൊരു ഭേദമില്ലെന്നത-
ങ്ങുൾത്താരിലാമ്മാറനുഗ്രഹിക്കേണമേ.
നിഗ്രഹാനുഗ്രഹശക്തരാം ബ്രാഹ്മണ-
മുഖ്യരത്രേ സവ്വർണ്ണികൾക്കാശ്രയം;
നിശ്ചയമീശ്വരൻതാനുമവക്കെഴു-
മിച്ഛാനുസാരിയായ് നില്ക്കുന്നു സന്തതം.
സത്യപ്രതിജ്ഞനാകും ഭവാനെന്നാകി-
ലുത്തമനായ സർവജ്ഞനെന്നാകയാൽ
ചിത്തേ കഴിഞ്ഞതും മേലിൽ വരുന്നതും
വത്തമാനങ്ങളുമൊക്കെ നിരന്തരം
കണ്ടു തെളിഞ്ഞിരിക്കും വിഭോ! കേവല-
മുണ്ടു മുഹൂത്തമടുത്തെങ്കിൽ നമ്മുടെ
ബാലകന്മാക്കിരുവക്കുമഴകോടു
കാലം കളയാതെ നാമകരണങ്ങൾ

ചെയ്യരുളേണം വിശേഷിച്ചവരുടെ
ജാതകവും വിചാരിച്ചരുൾ ചെയ്യണം.”
മോദം കലൎന്നിവണ്ണം പശുപാധിപ–
നാദരപൂൎവ്വം വിനീതനായെത്രയും
ഭക്ത്യാ തൊഴുതുണൎത്തിച്ചതു കേട്ടു ത–
ദ്വക്ത്രാരവിന്ദമാലോക്യ മന്ദസ്മിതം
കൃത്വാ വസുദേവൎത്തന്മനസ്സംഗതി
മത്വാ മറച്ചരുൾചെയ്തിതു ഗൎഗ്ഗനും:
“നന്നുനന്നിന്നു നീ ചൊന്നതുചിതമി–
തെന്നുള്ളിലും മടിയില്ലതിനേതുമേ
നിന്നുടെ വാഞ്ഛിതമേവമനുസരി–
ക്കെന്നു വന്നാലതിനുണ്ടൊരു ദണ്ഡവും
ചെമ്മേ പുനരതെന്തെന്നും തെളിവിനോ–
ടുണ്മതന്നേ പറഞ്ഞീടുവൻ കേൾക്ക നീ
ഞാനിച്ചെറിയവനിന്നു കുതൂഹലാൽ
നൂനമുടനഭിധാനം വിളിക്കിലോ
മാനസേ കംസനു സംശയമായ്‌വരു–
മാനകദുന്ദുഭി ദേവകീപുത്രനെ–
ത്താനിങ്ങുടൻ കടത്തീടിനാനെന്നഭി–
മാനിതനിക്കുള്ളിലുണ്ടല്ലോ മുന്നമേ
ശങ്ക, സഹോദരി പെററതെട്ടാമതു
പെൺകിടാവായതുമെന്നശരീരിതാൻ–
ചൊന്നതസത്യമാവാനും നിമിത്തമി–
ല്ലെന്നുള്ള ചാഞ്ചല്യമുൾക്കലൎന്നങ്ങവൻ
തന്നുടെ ഭൃത്യഗണത്തെയെങ്ങും നട–
ന്നന്വേഷണം ചെയ്‌വതിന്നയച്ചീടിനാൻ.
ചെന്നവർ നീളെ നടന്നു ശിശുക്കളെ–
ക്കൊന്നു തുടങ്ങിനാരെന്നതിലുള്ളവർ
വന്നു ചിലർ മരിച്ചാരിവിടത്തിൽ നി–
ന്നെന്നതിൻമൂലമെന്തെന്നറിയാഞ്ഞവൻ–
തന്നുള്ളിലീഷൽ പ്രസംഗതി ചേൎന്നതും
ഇന്നഴകോടു ഞാനിങ്ങനെ സാദരം
നാമകരണമമ്പോടു ചെയ്താലുടൻ
ഊമവരുമവനില്ലൊരു സംശയം.”
പ്രേമം കലൎന്നിവണ്ണം മുനീന്ദ്രോത്തമ–
നാമയം തീൎത്തരുൾ ചെയ്തതു കേട്ടെഴും
പ്രീതിയോടാശു ഗോപാലകനായകൻ
ചേതസാ ചിന്ത തുടൎന്നഥ സാദരം

ആലോക്യ=കണ്ടിട്ടു്. മത്വാ=വിചാരിച്ചിട്ടു്. ഊമ=തെളിവു്, ഭംഗി.

വീണ്ട തൊഴുതുണത്തിച്ചാ''നരുരാംചെയ്ത
വാണികരം സൂക്ഷ്മമല്ലീഷലെന്നാകിലും
ചൊല്ലാമുപായമൊന്നാരുമറിയാതെ
മെല്ലവേ നാമൊരുമിച്ച വിവിക്തമാം
കല്യാണമന്ദിരം പുക്കുചിതക്രിയ–
യെല്ലാമേ ചെയ്തഴകോട്ട നാമങ്ങളും
ബാലകന്മാക്ക് വിധിച്ച മോദിച്ചനു–
കൂലതയോട്ടടനാശീർവചനവും
ചെയ്തരുളീടുക വേണം ഭവാനതി–
ന്മീതേ നൃപാജ്ഞയുണ്ടാകയില്ലേത്തമേ.''
കേവലമേവം പശുപാലകാധിപ–
ഗോവുകരം കേട്ടുണർവേറിന ഗർഗ്ഗനും
പാരം പ്രസാദിച്ചനുവദിച്ചീടിനാൻ
നേരേ പുനരതവ്വണ്ണം വരുത്തുവാൻ–
തന്നേ തനിക്കകതാരിൽക്കൊതിയുള്ള–
തന്നേരമങ്ങനെ നന്ദവചസ്സുകരം
കേട്ടതി കൗതുകം പൂണ്ടു താൻ മുന്നമേ
വാട്ടമൊഴിഞ്ഞു കല്പിച്ച മുഹൂത്തകേ
നീക്കമൊഴിഞ്ഞതിനാഹന്ത വേണ്ടതു–
ണ്ടാക്കി മററാരുമൊരുത്തരറിയാതെ
പേത്തും മറച്ചൊരുമിച്ച ശുഭോദയം
പാത്തു ഗണേശസമ്പ്രീത്യർത്ഥമാദിയാം
കമ്മങ്ങരം ചെയ്തു സുതന്മാരെയും ധരി–
ച്ചമ്മമാരിങ്ങു വരികെന്നുരച്ച താൻ
നന്ദനമായിരിക്കും വിധൗ രോഹിണി
നന്ദനന്തന്നെയും കൊണ്ടുവന്നീടിനാരം.

തദനു മുഹൂരരികിലവരം നന്ദനൻതന്നെയും
തത്ര കൊണ്ടന്നു നില്ക്കും വിധൗ ഗർഗ്ഗനും
പ്രണയതരഹൃദയമൊട്ടമവനുടലശേഷവും
പ്രീത്യാ തെളിവോട്ട സൂക്ഷിച്ചരുളിനാൻ:
''ഇവനഖിലജനനയനരമണതരഗാത്രനാ–
യെത്രയും സുന്ദരനായ്‌വരും നിർണ്ണയം.''
സതതമുടനതു കരുതി വിരവിനൊട്ട രാമനാം
സൽപുമാനെന്നു നാമം വിധിച്ചീടിനാൻ
കരുണഗതി വരമിഴികരംകുലമതിനു നൽകുവോൻ
കാമപാലാഖ്യ തൽക്കാരണാലുള്ളവൻ
പുനരിനിയുമിവനഖിലജനികളതിൽവച്ച സം–

വിവിക്തം=വിജനം. ഗോവുകരം=വാക്കുകരം. ഗണേശസമ്പ്രീത്യർത്ഥമാദിയാം=ഗണപതിയുടെ സംപ്രീതിക്കായും മററുമുള്ള. വരമിഴികരം=സുന്ദരികരം. കാമപാലാഖ്യ=കാമപാലൻ എന്ന നാമധേയം.

പൂർണ്ണബലനായിരിക്കുമെന്നാകയാൽ
കനിവിനൊടു ബലനിതി വിശേഷഭദ്രാഖ്യയും
കല്പിച്ചിതത്രയുമല്ല കേളനഘം:
"യദുജനനതിലകരവർ തമ്മിലേതാനുമൊ-
ന്നേററമയക്കിൽ നിരത്തുമെന്നുള്ളത്തും
സപദി മുഹുരവർകളകമാകർഷണാകൃതേ-
സ്സങ്കർഷണാഖ്യയുമുണ്ടായ്‌വരും പുരാ
നിയമകൃതജനനിജനജഠരഗതിലീലയും
നിർല്ലീനചേതസാ വച്ചുമറച്ചവൻ
സരസതരമവദദിനി നിയതമുരുകാരണാൽ
സംജ്ഞകളേററമുണ്ടായ്‌വരും മേല്ക്കുമേൽ."
മുനിവരനമിതി വിവിധ പരമരിയ രാമനാം
മൂത്തവൻനാമങ്ങളം കല്പിച്ചനന്തരം.

## നാമകരണം

വന്നു യശോദ മകനെയും കൊണ്ടുടൻ
അന്നേരമുണ്ണിയെക്കണ്ടു മഹാമുനി
കണ്ണിണകൊണ്ടു മുകന്ദു തന്മാനസ-
കർണ്ണികാമദ്ധ്യേ കരുതിയുറച്ചുടൻ
നന്ദനോടേററമാനന്ദം കലന്നേഴം
മന്ദസ്മിതത്തോടുകൂടവേ ചൊല്ലിനാൻ:
"നിന്മകനായുളനായവനിന്നതി
നിർമ്മലൻ ധർമ്മപരായണനെത്രയും
മുന്നമേയുള്ളവനന്നന്നു പാലന-
ത്തിന്നു പല വർണ്ണമായ് ചമഞ്ഞീടുവോൻ
ചെമ്മേ കൃതയുഗത്തിങ്കൽ വിശദമായ്
നിർമ്മലൻ ത്രേതായുഗേ കുങ്കുമാഭയാ
സമ്മോദമോടതിശ്യാമളാകാരമാ-
യുന്മേഷമുൾക്കലന്നീ ദ്വാപരത്തിലും
നിന്നാനുടനൊരു കൃഷ്ണനായും കലി-
തന്നിലവയറിഞ്ഞിന്നു നാമത്തെയും
കൃഷ്ണനെന്നിങ്ങനെ ഞാൻ വിധിച്ചേനൊരു
തൃഷ്ണയാ പണ്ടു വസുദേവർതന്നുടെ
പുത്രനായ്‌വന്നുളനായാനൊരിക്കലെ
ങ്ങത്ര തല്കാരണംകൊണ്ടുഴകാർന്നേഴം
വാസുദേവാഖ്യയും കൂടെയുണ്ടായ്‌വരും
വാസവാദ്യാഖിലസമ്മതമായെടോ!

---

ആകർഷണാകൃതേ = ആകർഷിക്കുന്ന സ്വരൂപമുള്ളതുകൊണ്ട്. കുങ്കുമാഭയാ = കുങ്കുമത്തിൻെറ ശോഭയോടെ (ചുമപ്പുനിറം).

മേലിലതിമാനുഷത്വം ഭവിക്കുമി-
പ്പാലനത്തുകൊണ്ടനേകനാമങ്ങളും
കാലേ തരംതരമുണ്ടായ്‌വരും പരി-
പാലനതല്പരനാകുന്നതുമിവൻ.
ഞാനറിഞ്ഞേനതു ദിവ്യബോധേന തൽ-
ക്കാലം ദൃശാ മറ്ററിയാവതല്ലേതും
മുന്നം വഴിയേ പരിപാലനത്തിനു
മന്നിടത്തിങ്കലൊരുത്തനില്ലായ്കയാൽ
നിർമ്മരിയാദകന്മാർ മുഴുത്തേററവും
ധർമ്മകർമ്മങ്ങളും മറഞ്ഞതു കണ്ടിവൻ-
തന്നേ ഗുണദോഷികളെക്കൊലചെയ്തു
നന്നായഴകോടു സാധുജനങ്ങളെ-
ദ്ധർമ്മേണ വിഷ്ടപേ വച്ചു രക്ഷിച്ചതി-
നിർമ്മലൻതാൻ മരിയാദകൾ ചേർത്തവൻ.
തന്മഹിമാനമറിഞ്ഞവരാരുമി-
ല്ലിമ്മഹീചക്രത്തിലെന്നറിഞ്ഞീടു നീ.
യാതൊരു മർത്ത്യനിവൻ പ്രിയമായവ
ചേതസി ഭക്തിയോടെ ബത ചെയ്‌വതും
തൽപുരുഷോത്തമൻ തന്നഭിലാഷങ്ങ-
ളെപ്പേരുമമ്പോടു നൽകും നിരന്തരം.
വിഷ്ണുഭക്തന്മാർക്കനുഭവിക്കും ബഹു-
ത്തുഷ്ടികളെല്ലാമിതിനില്ല സംശയം.
നിത്യവും പാലനതല്പരനാമിവ-
നെത്രയും കാരുണികൻ മഹാ കീർത്തിമാൻ
ലക്ഷ്മീശനൈശ്വര്യവൃദ്ധനനാമയൻ
ലക്ഷണസംയുക്തനായനിശം മുദാ
കൃഷ്ണനിവൻ തവ പുത്രനാമർഭകൻ
വിഷ്ണുഭഗവാനു തുല്യനെല്ലാംകൊണ്ടും;
ചിത്തവികല്പമുണ്ടാകൊലാ, സങ്കടം
എത്തുകയില്ല നിനക്കിനിയെന്നുമേ
ശത്രുക്കളുമില്ലിവനുളരാകിലോ
സത്വരം നഷ്ടരായ്‌വന്നുപോം തങ്ങളേ.
വിസ്തരിച്ചെന്തിനോരോന്നു ഞാനിങ്ങനെ
ചിത്തം തെളിഞ്ഞു നിന്നോടു ചൊല്ലീടുന്നു?
നിന്നുടെ പുണ്യമുരുക്കൂട്ടി വന്നൊരു
നന്ദനനായുളനിന്നിവൻ നിർണ്ണയം.
നന്നായഴകോടു സൂക്ഷിച്ചുകൊണ്ടു നീ

---

വിഷ്ടപേ=ലോകത്തിൽ. എപ്പേരും=മുഴുവൻതന്നെയും. ചിത്തവികല്പം=മനസ്സിൽ വിഭ്രമം. സംശയം.

ദണ്ഡമൊഴിച്ചു വളൎത്തുകൊൾകനഘം;
നന്നായ്വരും മേലിലില്ലൊരു സംശയം.''
എന്നിവയെല്ലാമരുൾചെയ്തു മാമുനി
പിന്നെത്തെളിവോടു ബാലകന്മാരെയും
തന്നകതാർതെളിഞ്ഞാശീർവചനങ്ങൾ
ചെയ്തുചെയ്തങ്ങു നല്കീടിനാൻ; ദക്ഷിണ
ചെയ്തു നമസ്കരിച്ചീടിനാൻ നന്ദനും.
കൈതവമെന്നിയേ രോഹിണിയും നിജ-
പൈതൽതന്നഭ്യുദയാൎത്ഥമായെത്രയും
ദ്രവ്യങ്ങൾ വാരിക്കൊടുത്താനനവധി;
നിർമ്മലയായ യശോദയുമങ്ങനെ
തന്മകൻതന്നുടെ ചെമ്മുവരുത്തിനാ-
നമ്മുനീന്ദ്രൻ പ്രസാദിക്കമാറഞ്ജസാ.
ദാനങ്ങൾ ചെയ്തവയെല്ലാം പരിഗ്രഹി-
ച്ചാനന്ദമുൾക്കലൎന്നാശീൎവ്വചനവും
വംശവൃദ്ധ്യൎത്ഥമായമ്പോടു ചെയ്തു ചെ-
യ്തംശുമാലീപ്രഭനാകിയ ഗർഗ്ഗനും
ദേവകീപുത്രനെ ധ്യാനിച്ചുകൊണ്ടെഴു-
മാവിർമ്മുദാ തെളിവോടെഴുന്നള്ളിനാൻ;
മാമുനിതന്നുടെ യാനവും കണ്ടുക-
ണ്ടാനന്ദമുൾക്കൊണ്ടു മേവിനാൻ നന്ദനും.
മാനസതാരിൽ നിരൂപിച്ചിതിന്നു മ-
ന്മാനുഷജന്മഫലം ലഭിച്ചീടിനേൻ.
നാരായണസ്വാമിതൻ കൃപയാ ബഹു-
പൂരിതകാമനായേനിനിയും മമ
ചേതോമുകുരമാലിന്യം തവ പദ-
പാഥോജരേണുക്കൾകൊണ്ടൊഴിച്ചനഘം
നാഥ! തേ തേജോമഹിമ ചിത്താഗ്രസം-
ബോധേ രമിക്കമാറാദിശത്തു പ്രഭോ?
പാതകയൂഥനിവാരണ! മൽക്കുല-
ജാതങ്ങളെല്ലാം പരിപാലയാനിശം.
ദീനപ്രിയ! ജഗന്നാഥ! നീയെന്നിയേ
ദീനനായോരെനിക്കില്ല മററാശ്രയം.
ദാനവാരേ! ശരണം ചരണാംബുജം
നാനാ ജഗല്പതേ! നിത്യം നമോസ്തു തേ.

---

ദ്രവ്യങ്ങൾ=ദ്രവ്യങ്ങൾ. ചെമ്മു=നന്മ. അഞ്ജസാ=വേഗത്തിൽ. പൂരിതകാമൻ=ആഗ്രഹങ്ങൾ സാധിച്ചവൻ. ചേതോമുകുരമാലിന്യം=മനസ്സാകുന്ന കണ്ണാടിയിലെ അഴുക്കു്. പദപാഥോജരേണുക്കൾ=താമരക്കു തുല്യമായ പാദത്തിലെ പൊടികൾ. ആദിശത്തു=ആജ്ഞാപിച്ചാലും. പാതകയൂഥനിവാരണ!=പാപസമൂഹത്തെ ഇല്ലായ്മചെയ്യുന്നവനേ.

കേവലമാനന്ദമൂർത്തിയെസ്സന്തത-
മേവമകത്തും പുറത്തുമൊരുപോലെ-
കണ്ടു കനിഞ്ഞു സേവിച്ചു ലാളിച്ചുകൊ-
ണ്ടിണ്ടലും തീർത്തിരുന്നീടിനാൻ ഭാഗ്യവാൻ.
അക്കാലമംബുജനേത്രനാമുണ്ണിയും
അഗ്രജനാകിയ ശ്രീബലഭദ്രരും
നിത്യം വഴിയേ വളൎന്നു തുടങ്ങിനാർ
മർത്ത്യവേഷേണ മനോജ്ഞഭാവത്തൊടും
സുസ്മിതവക്ത്രപത്മങ്ങളോടും ബഹു-
വിസ്മയം സർവ നേത്രേന്ദ്രിയങ്ങൾക്കൊരോ-
വൃത്തികൾകൊണ്ടു ചേർത്തമ്മമാർതന്നുടെ
ചിത്താംബുജങ്ങൾ മോദിക്കമാറങ്ങനെ
പൃഥ്വീതലത്തിൽക്കിടത്തിനാലാശു സു-
വ്യക്തമാമ്മാറു നീന്തിത്തുടങ്ങീടിനാർ
ധൃഷ്ടതയോടിഴഞ്ഞങ്ങു തുടങ്ങിനാ-
രൊട്ടൊട്ടു മുട്ടുകളൂന്നി നടക്കയും
പുഷ്ടി കലൎന്നേഴുനേററു കാൽമുട്ടുകൾ
തുഷ്ട്യാ പിടിച്ചുകൊണ്ടൊട്ടൊട്ടു നിൽക്കയും
പൊട്ടടിവച്ചും നടന്നും മറിഞ്ഞുപോയ്
പെട്ടെന്നു വീണും കരഞ്ഞുമെഴുന്നുടൻ
ദൃഷ്ടികൾക്കേററമാനന്ദവിലാസങ്ങൾ
ദിഷ്ട്യാ ചിരതരമാചരിച്ചീടിനാർ.
അന്നു ദന്തങ്ങളും വന്നു നിഴലിച്ചു
നന്ദിതനന്ദനമാരാം ജനനികൾ
ചെന്നെടുത്താശു മുലകൾ നൽകും വിധൌ
നന്നായറിയായ്ച്ചമഞ്ഞു മുലകൾക്കും.
മന്ദസ്മിതാനന്ദസുന്ദരവക്ത്രാര-
വിന്ദങ്ങൾ കാണ്മവർകണ്ണിനാനന്ദവും,
വന്നു മുഴുത്തുനിന്നന്യസ്മൃതികളു-
മെന്നിയേ നന്നായ് രമിച്ചാരഖിലരും.

## ശ്രീകൃഷ്ണൻെറ ബാലലീല

ചുംബനാലിംഗനാദ്യാദികൊണ്ടമ്മമാർ
സർവ്വദാ നന്ദിനിമാരായിതനപഹം.
ആഭീരജാതികളേവരും നന്ദിച്ചി-
തുണ്ണികൾതൻ വിലാസങ്ങളാലെത്രയും.
കിങ്കിണിയും തളയും വളയും മണി-

ആഭീരജാതികൾ = ഗോപവർഗ്ഗങ്ങൾ.

ചങ്ങല പൊന്നരഞ്ഞാൺ ഗളസീമനി
തിങ്ങും പുലിനഖവും കഴൽമോതിരം
ഇങ്ങനെയുള്ള നിത്യാഭരണങ്ങളും
തങ്ങളണിഞ്ഞു ബാലന്മാരിരുവരും
എങ്ങുമേ മണ്ടിനടന്നുതുടങ്ങിനാർ
കണ്ടവർ കണ്ടവർ തമ്മുടെ പിന്നാലെ
മണ്ടിവിരവോടു ചെല്ലും ശിശുക്കളെ–
ക്കണ്ടുകൊൾവാൻ കൊതിച്ചുണ്ടായ കൗതുകം–
കൊണ്ടവരിങ്ങു മറിഞ്ഞു നോക്കും വിധൗ
കണ്ടതപൂണ്ടു ഭീകൊണ്ടെന്നപോലെ ചെ–
ന്നിണ്ടലോടെ കരഞ്ഞമ്മമാർതമ്മുടെ
മുമ്പിൽ വീഴും പൊഴുതൻപുകൊണ്ടേററവും
സംഭ്രമത്തോടെടുത്തോമൽമെയ്‌തന്നുടെ
ചേറും പൊടിയും തുടച്ചെട്ടത്താദരാൽ
ഏറെക്കനിഞ്ഞു പുണർന്നു മുകർന്നുടൻ
പോർമുലക്ഷീരവും നൽകിയിണങ്ങിയ–
ങ്ങാമോദശാലിനിമാരിരുത്തും വിധൗ
കൂടെത്തുടർന്നേഴുന്നേററു ചെന്നേററവും
കാട്ടുകളാചരിച്ചീടിനാർ മേല്ക്കുമേൽ.
നിത്യം പ്രഭാതസമയേ ജനനിമാർ
ചിത്തം തെളിഞ്ഞുണരുന്നതിൻ മുന്നമേ
വക്ഷോജയുഗ്മം മുകർന്നു സംതൃപ്തരായ്
ലക്ഷണയുക്തമഹാചരിത്രങ്ങളും
കൃത്വാ മധുരഗീതേന നന്ദാന്തികം
ഗത്വാ മദിച്ചിട്ടു പിൽപ്പാടൊരോവിധം
ചിത്രചരിത്രങ്ങളാചരിച്ചന്വഹം
എത്രയും വ്യാജമാട്ടും തുടങ്ങീടിനാർ.
പൈകറന്നീടുവാനമ്മമാർ പാൽക്കഴ
കൈകളിലേന്തിശ്ശിശുക്കളേയുംകൊണ്ടു
വൈകല്യമെന്നിയേ ചെല്ലുന്നളവുടൻ
ഐകമത്യാത്മനാ രാമനും കൃഷ്ണനും
ചെന്നുപശുശിശുവൃന്ദങ്ങൾവാൽനിര–
യൊന്നിച്ചു കൂട്ടിപ്പിടിച്ചു തൂങ്ങും വിധൗ
കന്നുകൾ സംഭ്രമിച്ചോടുന്ന നേരത്തു
പിന്നാലെ തങ്ങളിഴഞ്ഞു ചെല്ലും ദൃഢം.
ചെന്നു ചാടിക്കഴഞ്ഞന്യനലീലകൾ
നിന്നുതുടങ്ങും പശുക്കൾമുമ്പിൽത്തദാ
ശൃംഗികളാം പശുവൃന്ദം തിരുവുടൽ
സംഗിച്ചുരുമ്മി നക്കീടുവാനഞ്ജസാ

ഗളസീമനി=കഴുത്തിൽ.

വന്നൊരുമിച്ചതു കണ്ടു കത്തീടുവാ-
നെന്നതോർത്തമ്മമാർ ദൂരെ നിൽക്കും വിധൗ
കന്നുകിടാങ്ങളെ വിട്ടു കുടിപ്പിച്ചു
പിന്നെ ക്രുധിതരായന്നന്നൊരോതരം
മുന്നിലാമ്മാറു കാണായതെല്ലാം തക-
ത്തന്യായകർമ്മങ്ങളാചരിച്ചീടുവോർ.
പാൽക്കുഴ തട്ടിച്ചരികളും ജലങ്ങളും
പാത്രങ്ങൾ തച്ചുടച്ചുമകംപുക്കുടൻ
കാൽക്കലെലാമ്മാറു കാണായതെല്ലാമെട്ടു-
ത്താക്കമോടങ്ങുമിങ്ങും പ്രഹരിച്ചുടൻ
പാത്രങ്ങളും പെരുനാഴികൾ നാഴികൾ
മൂത്രങ്ങൾകൊണ്ടു നിറച്ചുവച്ചഞ്ജസാ
കാച്ചികുറുക്കിക്കൊഴുത്തിരിക്കുന്ന പാൽ
പൂച്ചകൾക്കും കൊടുത്താശു തൻകുക്ഷിയിൽ
പൂർത്തിവരുമാറു പീതപാപി, തങ്ങളും
കൂത്ത കോൽകൊണ്ടു പാത്രങ്ങൾതൻമൂടുകൾ
ചോർത്തുകളയുംപൊഴുതു ജനനികൾ
പാർത്തു പിന്നാലെ പോയ് ചെന്നടുക്കുംവിധൗ
ചീർത്തഴും ഭീതികൊണ്ടെന്നപോലേ പുറ-
ത്താർത്ത്യാ കരഞ്ഞു മണ്ടിപ്പുറപ്പെട്ടുടൻ
ശീഘ്രം വിരവോടു പോയ്ചെന്നു സത്വരം
മാർഗ്ഗേനടന്നുള്ള ജന്തുക്കൾതമ്മെയും
നോക്കിപ്പിടിച്ചു കളിപ്പിക്കുമൊട്ടുവ
പൊല്ലുളഞ്ഞുള്ള ഖേദേന കേഴും ചിരം.
നീക്കുഴികൾക്കകത്താക്കമോടാകാശം-
ഭാസ്സുരമണ്ഡലാദ്യങ്ങൾ കണ്ടങ്ങവർ
നീക്കമൊഴിഞ്ഞു പിടിച്ചുകൊൾവാനമൊ-
ട്ടാഗ്രഹിച്ചേററം പരിശ്രമിക്കും മുദാ.
സാക്ഷിഭൂതസ്വരൂപൻ പ്രതിച്ഛായകൾ
വീക്ഷ്യ ചന്ദ്രാർക്കദീപ്ത്യാതപൈഃകേവലം
നേത്രകുതൂഹലത്തോടതിനോടു താൻ
ധാത്രിയിൽ നിന്നു പടകളിക്കും വിധൗ
ഹാസ്യവിലാസങ്ങളും വചനങ്ങളും
ലാസ്യകമാമ്പ്ലൊണ്ടു കോപാൽ വിരവോടു
പാച്ചിൽ തുടങ്ങും പിടിച്ചടിച്ചീടുവാൻ
പോയ് ചെന്നൊരേടത്തൊടുങ്ങുവോളം ദ്രുതം
കാൽത്തളയും വളയും കിലുങ്ങാതെതാൻ
മൂത്തവനോടൊരുമിച്ചുചെന്നന്ധുവിൻ

പീതപാപി = കുടിച്ചിട്ടും. ചന്ദ്രാർക്കദീപ്ത്യാതപൈഃ = ചന്ദ്രൻെറ പ്രകാശവും സൂര്യൻെറ വെയിലുംകൊണ്ടു്. ലാസ്യകം = കളി. അന്ധു = കിണറ്.

വാത്സല്യരെ നിന്നുറക്കെപ്പറയും പ്രതി-
വാക്യങ്ങൾ കേൾപ്പതിന്നാഗ്രഹം വാത്സല്യയാൽ.
നോക്കുംവിധൗ ജലമണ്ഡലേ തന്നിഴൽ
ആക്കമോടങ്ങു കാണുന്നതിന്നോരോരോ
ഗോപ്പികൾ കാട്ടും ചിരിക്കും കളിക്കുമാ-
ക്കൂട്ട കൊണ്ടാട്ടമിട്ടീടും ചുഴലവും
ഗോത്രേന്ദ്രനെപ്പുറത്താമയായാഴിയിൽ
ആർത്തി തീർത്തിങ്ങു പൊങ്ങിച്ചവനങ്ങതിൽ
കീഴ്പോട്ടുവീണുപോമെന്നുള്ള സംഭ്രമ-
വായ്പുകൊണ്ടിങ്ങെടുത്തമ്മ ചെന്നാദരാൽ
ചേർത്തു പുണർന്നു മുകർന്നു മുലകളും
പൂർത്തിവരുമാറു നൽകിയിരുത്തുമ്പോൾ
കാൽക്ഷണം കാലമീവണ്ണമോരോരോവിധം
മോക്ഷദൻതാൻ വിളയാടും വികൃതികൾ
നോക്കി നോക്കിപ്പരിപാലിക്കയെന്നിയേ
വീക്കമളവിടയില്ലൊരു നേരവും.
ഭാഗ്യവതികളാം ഗോപികളും ജഗൽ
സാക്ഷിലളിതചരിത്രങ്ങളിൽനിന്നു
നീക്കംവരാതൊരനുഭൂതി മേല്ക്കുമേൽ
വാത്സല്യയാലന്യസ്മൃതികളൊഴിഞ്ഞവർ
പാൽക്കുഴമ്പും കദളിക്കനിയും കൊടു-
ത്തീക്ഷേന്ദ്രിയാത്മനാമീശ്വരനെക്കൊണ്ടു
മാധവീമൊഴികൾ ജഗന്മനോമോഹന-
വാർത്തകളാചരിപ്പിച്ചുമിടയിടേ
ചേർത്തു പുണർന്നു മുകർന്നുകൊണ്ടാടിയും
നേത്രവിലാസേന പാണിയുഗളവും
കോർത്തുപിടിച്ചു ചാഞ്ചാടിയും പാടിയും
ആർത്താർത്തിനാശനൻതന്നോടുകൂടവേ
രാപ്പകലന്വഹമിങ്ങനെ ഗോപികൾ
താല്പര്യമാർന്നു കഴിച്ചിതു കാലവും.
കേൾക്ക മഹീപതേ! പണ്ടവർ ചെയ്ത സൗ-
ഭാഗ്യസുകൃതമെന്താർക്കു വാഴ്ത്താമെടോ?
പാല്ക്കടൽമാനിനിക്കും ലഭിയാതെ ക-
ണ്ടാക്കമോടേറെ വാത്സല്യം മഹാനുഗ്രഹം
സാദ്ധ്യമായ്‌വന്നതുകൊണ്ടവരാശു സു-
മേദ്ധ്യശീലാംഗിമാരായ്‌വളർന്നീടിനാർ.
ഏവം മഹാഭാഗമാരായഴകെഴും
ഗോപാലബാലികമാരവർ മേവിന

സുമേധ്യശീലാംഗിമാർ=ഏറ്റവും പരിശുദ്ധമായ ശീലത്തോടുകൂടിയവർ.

ഗേഹങ്ങൾതോറും മനോഹരനാകിയ
മോഹനാകാരശീലൻ വസുദേവജൻ
കാരുണ്യമുൾക്കൊണ്ടവരെയനുഗ്രഹി-
ച്ചോരോവിധം ഗുണമാശു വരുത്തുവാൻ
ഗോപാലവംശജന്മാരാം നിജ സമ-
രൂപവയോധരന്മാരാം സഖികളും
രോഹിണീനന്ദനൻതാനും പിരിയാതെ
മോഹനാകാരലീലാവിലാസങ്ങളും
സ്വീകരിച്ചാനന്ദഗാനങ്ങളും ചെയ്തു
ശ്രീകരുണാകരൻതാൻ നടന്നീടിനാൻ.
താർമകൾതന്നകതാർ കവരും കടാ-
ക്ഷാമൃതാലോകനഭാവപ്രകല്പിത-
ഭ്രൂവിലാസങ്ങളോടാ മൃദുഹാസവും
ദേവദേവൻ കലർന്നിങ്ങനെ ചെന്നോരോ
ഗോപികൾതന്നുടെ മാനസധീരത
വേർപെടുത്തോമനലീലകൾ കണ്ടവർ
പാലും നവനീതവും കനിവോടനു-
കൂലതയാ സകലം കൊടുക്കുന്നവ
ചാലെപ്പരിചോടു വാങ്ങി നുകർന്നതി-
വേലം മതിവരാഞ്ഞാശു കരകയും,
സ്വാദുകരങ്ങളായുള്ളതെല്ലാം കൊടു-
ത്താദരവോടവരേറെ ലാളിക്കയും
ചെയ്തു സുഖിച്ചാരനുദിനമെത്രയും
പൈതലായുള്ള നന്ദാത്മജനന്നൊരോ
മാധുര്യസാധനംതോറുമഭിരുചി
ചേതസി പാരം വളർന്നു ചമഞ്ഞവ
മാതാവുമാഭീരനാരികളും കൊടു-
ത്തേതുമലംഭാവമെന്നിയേ സന്തതം
തോഷമാർന്നമ്പോടവസരം കണ്ടവൻ
മോഷണലീലകളും തുടങ്ങീടിനാൻ.
പാൽ വെണ്ണ നിത്യം കവർന്നു കവർന്നഥ
കാർവർണ്ണനുണ്ണി രസിച്ചു തുടങ്ങിനാൻ.
പാരമുയർന്നു നിന്നീടുമുറികളിൽ-
ച്ചേരും പയസ്സും നവനീതവും മുദാ
വാരിയെടുത്തു മാർജ്ജാരകുലത്തിനും
ചാരത്തു കാണായ ശാഖാമൃഗങ്ങൾക്കും
കാരുണ്യമുൾക്കൊണ്ടു നുള്ളിയെറിഞ്ഞുമി-

---

നിജസമരൂപവയോധരന്മാർ=തന്നോടു തുല്യമായ രൂപവും പ്രായവും ഉള്ളവർ.

പ്പാരിലുഴറേറാട്ട താനും നുകന്നു പാൽ
പാനവുംചെയ്തു പോകും വിധൗ ഭാജന-
മൂനം വരുത്തിക്കളെയും മടിയാതെ.
മാനിനിമാർ ചിലരത്തൊഴിൽ കണ്ടഭി-
മാനേന കോപിച്ചു നിൽക്കിലവരുടെ
ചാരത്തകലെ നിന്നോരോരോ ഗോഷ്ഠികൾ
ധീരതചമൂൾക്കൊണ്ടു കാട്ടിച്ചിരിപ്പിച്ചും
വേരിക്കളെമൊഴിമാർ ചെന്നെടുത്തതി-
ഭാരപ്രമോദേന നൽകിക്കനിവോടു
നേരേ കൊടുക്കന്നവയും പരിഗ്രഹി-
ച്ചാരോമലംബുജലോചനൻ പിന്നെയും
നീളേ നടന്നു പാൽവെണ്ണ കട്ടീടുവാൻ
പാളിനിന്നാരിളമാൻമിഴിമാരവർ
വേർപെടാഞ്ഞാലകംപുക്ക പോയ്ച്ചെന്നതി-
കോപം മറച്ചു വച്ചേറെ ലളിതമാം-
ലീലകളും മൃദുഹാസേന സംസ്കരി-
ച്ചാലംബഭ്രതനുറങ്ങിക്കിടക്കുന്ന
ബാലന്മാർതമ്മെ നുള്ളിക്കരയിച്ചു മ-
പ്പോലെ പലതരം മററുമോരോവിധം
നാരിമാരെ ഭ്രമിപ്പിച്ചകററിക്കളെ-
ഞ്ഞോരോരവസരം കണ്ടോരോ മോഷണ-
ലീലകൾ കൈതുടന്നീടിനാൻ മേല്ക്കുമേൽ.
ഭൂലോകപാലനതല്പരനീശ്വരൻ
വാസരം തോറുമേവം ജഗദീശ്വരൻ
മാധവൻ ചെയ്യുമുപദ്രവംകൊണ്ടഹോ!
പാരം പൊറുതികേടായ്ച്ചമഞ്ഞംഗന-
മാരവരേത്തുമൊന്നാവതല്ലായ്കയാൽ
മാതാവിനോടു പറകിൽ മകനതു
ചേതസാ ചെയ്കയില്ലെന്നതോർത്തമ്മയും
പ്രീതിയോടെ പറഞ്ഞീടിനാളെന്മകൻ
നീതികേടാചരിച്ചീടുകയില്ല തേ
ന്നുനമറിയാതെ ചെയ്കിലഹോപിതൻ-
മാനസേ നിങ്ങളറിഞ്ഞടങ്ങീടുവിൻ;
മോദമിയന്നനുവാസരംതോറു-
മങ്ങാദരാലേഷ ഞാനെന്നപോലേ ചിരം
കാലമൂൾസ്നേഹേന ലാളിപ്പനേതുമേ
കാലമായീല ശാസിപ്പതിനൊട്ടുമേ.
കേവലമേവം ജനനിമനോഹര-
രൂപികളോടു പറഞ്ഞയയ്ക്കുന്നതാ
മോദേന കേട്ടു നിന്നീടും ജഗന്മയൻ

മാതാവിനോടും തുടങ്ങിനാൻ മോഷണം.
പാൽവെണ്ണ നിത്യം കറഞ്ഞുകാണുന്നതെ–
ന്തായ്‌വരുന്നു പുനരെന്നറിയാഞ്ഞവാം
ചേതസി സംശയം ചെററു തുടന്നഥ–
വാസരമാറേഴ പോയോരനന്തരം
താനൊരുനാളഴകോടു കളിപ്പതി–
ന്നാനായർമാനിനിമാരുമായങ്ങനെ
ബാലനെച്ചെങ്ങാതിമാരോടുടൻ മുല–
പ്പാലും കൊടുത്തിരുത്തിഗ്ഗമിച്ചീടിനാൾ.
തൽക്ഷണേ പത്മപത്രേക്ഷണൻ മാധവൻ
അക്ഷിമനോഹരൻ സുന്ദരൻ നന്ദനൻ
ചിത്തേ വിചാരിച്ചുകണ്ടാൻ തികത്തിയ
ദുഗ്ദ്ധമകത്തമ്മ വച്ചതറിയാതെ
കൈക്കൊണ്ടെടുത്തു നുകർന്നുകൊൾവാനെനി–
ക്കുൾക്കാമ്പിൽ നല്ലോരവസരമെന്നകം
പുക്കാനരികെ വിളങ്ങും സഖികളെ
ഒക്കെക്കശൽകൊണ്ടകററിനിത്തിദ്രുതം
ചിക്കനെച്ചെന്നു പാൽവച്ചങ്ങു തൂക്കിയ
ശിക്യമതിൻകീഴകലെച്ചുഴലവും
ചിത്തഭ്രമത്തോടു നോക്കിനോക്കിപ്പുന–
രിത്തിരി നീളമില്ലാഞ്ഞുഴന്നീടിനാൻ.
മുല്ലോടു ലോകത്രയത്തെയെല്ലാം പദം
ഒപ്പിച്ചു മൂന്നായളന്ന ജഗദ്ഗുരു
ചില്ലുമാനിപ്പോളിതിനെന്തുപായമെ–
ന്നുൾപ്പൂവിലോർത്തോർത്തു കല്പിച്ചരികത്തു
നില്ക്കുമുലൂഖലം കണ്ടുഴറേറാടുചെ–
ന്നുൾക്കരുത്തോടിങ്ങിഴച്ചടുപ്പിച്ചുടൻ
വച്ചാനുറികൾ കീഴൊപ്പിച്ചു പിന്നെയും
അച്യുതനെത്തുകയില്ലെന്നറിഞ്ഞഥ
ചത്വാരിപാദസംയുക്തമായ്മേവിനോ–
രുത്തമപീഠമെടുത്തുരൽതന്നുടെ
മസ്തകേ വച്ചതിന്മീതേ കരേറുവാൻ
എത്താഞ്ഞുപിന്നെ മററുച്ഛ്റിതമാർന്നെഴും
ബദ്ധപദാസനം കീഴങ്ങു ചേർത്തവ–
ച്ചത്യരമങ്ങതിന്മീതേറി നിന്നതി–
വിഭ്രമത്തോടുറിയെത്തിപ്പിടിച്ചുള–

---

ആനായമാനിനിമാർ = ഗോപസ്ത്രീകൾ. തികത്തിയ = തിളപ്പിച്ച. കശൽ = ഏഷണി. ശിക്യം = ഉറി. ഉലൂഖലം = ഉരൽ. ഉച്ഛ്റിതമാർന്നഴും = പൊക്കമുള്ള. ബദ്ധപദാസനം = പീഠം.

വൃത്തമപൂരുഷൻ നിന്നരുളീടിന
പീഠം പുരണ്ടങ്ങു താഴത്തു വീഴ്കയാൽ
ആടിത്തുടങ്ങിനാനങ്ങുമിങ്ങും ദ്രുതം.
ചാടിക്കളഞ്ഞങ്ങു നിന്നരുളീടുവാൻ
പേടിക്കകൊണ്ടഭയപ്രദനേററവും
വാടിക്കരഞ്ഞുതുടങ്ങിനാൻ കണ്ണുനീർ
കൂടെത്തിടുതിടെ വാർത്തു വാർത്തന്തികേ
കൂടെക്കളിച്ചിരുന്നോരു സഖികളും
ഓടിവന്നാവതില്ലാഞ്ഞുഴന്നീടിനാർ.
ചെന്നു വിളിച്ചാർ ചിലരവരമ്മയെ
തന്നുടെ നന്ദനൻതാൻ കരയുന്നതും
കേട്ടു പരിഭ്രമിച്ചോട്ടു കുളിച്ചു തൻ-
കൂട്ടരുമായുടനോടി വന്നീടിനാൾ.
വാട്ടമേതും ഭവിയാതെ ഗോപാലക-
ശ്രേഷ്ഠവിലാസിനിതാനവളാത്മജൻ
കാട്ടും ചരിതങ്ങളിത്തരമങ്ങതി-
ക്കൂട്ടു നന്നെന്നു ചിന്തിച്ചു ചിന്തിച്ചൊരു
കാൽക്ഷണം നാസികമേൽ കൈവിരൽ വച്ചു
സാക്ഷിഭൂതൻകളി കണ്ടു നില്ക്കും വിധൗ
നേത്രാംബു തൂകി ഭ്രമിച്ചു ചുടുചുടെ
വീർത്തു കരയും മകനുടെ സങ്കടം
പാർത്തു പാർത്താർദ്രബുദ്ധ്യാപി യശോദ ചെ-
ന്നാർത്തി തീർത്തിങ്ങെടുത്താത്മജൻതൻമൃദു-
ഗാത്രം പുണർന്നു മുഖാബ്ജം മുകർന്നതി-
മാത്രമാരോമൽക്കിടാവിൻ കരദ്വയം
നേത്രങ്ങളോടു ചേർത്താസ്ഥയാ കൗതുക-
വാർത്തകളാർത്തി തീർത്തേററമോതി ദ്രുതം
മാദ്ധ്വീമൊഴി വിനോദിപ്പിച്ചു പുത്രനു
വാത്സല്യമോടു മുലകൾ നൽകും വിധൗ
പേർത്തുപേർത്തന്തികേ നില്ക്കും സഖികളോ-
ടോർത്തു ചൊല്ലീടിനാളിത്തരമെന്മകൻ
വാർത്തകളാചരിക്കുന്നതിനെന്തുതാൻ
ഓർത്തു മാററുവാനെന്നു ചൊല്ലീടുവിൻ!
പ്രേഷ്യകമാരതു കേട്ടിവനോടു നാം
ദ്വേഷ്യപ്പെടുവാനവകാശമില്ലിതി-
ക്കൂട്ടു ദുശ്ശീലമറിഞ്ഞുതുടങ്ങിയാൽ
കാട്ടുകയില്ലതു പാർത്തുകൊൾകെന്നതേ
താല്പര്യം നമുക്കുമൊന്നാവതുള്ളു പറ-

---

ഇക്കൂട്ടു = ഇത്തരം. ആർദ്രബുദ്ധ്യാപി = കനിവോടുകൂടിയും. മാദ്ധ്വീ = തേൻ. പ്രേഷ്യകമാർ = ദാസികൾ.

ഞ്ഞാക്കടെക്കാമതല്ലാതെകണ്ടീത്തരം.
ഭാഗ്യവതികളാം ഗോപികളിത്ഥമാ–
ലോക്യ തമ്മിൽ പറഞ്ഞീടും ദശാന്തരേ,
പാല്ക്കടൽമാനിനിനീവല്ലഭനാകിയോ–
രീക്ഷേന്ദ്രിയാത്ഥനാമീശ്വരനണ്ണിയെ
നോക്കിനോക്കിച്ചിരിച്ചാശ്രു യശോദതാ–
നാക്കമോടാഹന്ത! ചോദിച്ചരുളിനാഠ:
“എന്തെന്മകനേ! നിനക്കോരോന്നിങ്ങനെ
സന്തതമന്ധകാരങ്ങൾ തോന്നീടുവാൻ?
ഹന്ത! ബന്ധം പുനരെന്തൊരു സാഹസം?
അന്തരാ നീ നിരൂപിച്ചിതു മാനസേ!
സമ്പ്രതി നല്ലത”ല്ലിത്തരമെന്നു കേ–
ട്ടൻപു പൂണ്ടമ്പരന്നമ്പർകോൻതമ്പുരാൻ
കിഞ്ചന കൊഞ്ചിന പുഞ്ചിരിപ്പൂണ്ടയോ–
ടഞ്ചിതചന്ദ്രനമഞ്ജുമാറഞ്ജസാ
നെഞ്ചന്തെളിഞ്ഞൊരു ചാഞ്ചല്യമെന്നിയേ
വഞ്ചനമായൊരു വാത്ത ചൊല്ലീടിനാൻ:
“അമ്മേ! ഭവതി കളിപ്പതിന്നായുടൻ
ചെമ്മേ വിരവോടു പോയളവിങ്ങു പാൽ
വെണ്ണകൾ സൂക്ഷിച്ചുവെച്ചിതോ കേവല–
മെന്നറിയേണമെന്നോത്തകം പുക്കു ഞാൻ
നോക്കുവാനായുറി ചെന്നു പിടിച്ചള–
വാക്കം കുറഞ്ഞിഴഞ്ഞേററമൂഴന്നിതു
ഭോഷ്കരചെയ്തയെന്നോക്കൊലാ മാമക–
താക്കെത്തില്ലൊരു ധൂത്തൊരുനേരവും.
കേൾക്ക മാതാവേ! നിനയാത്തതോക്കരു–
താക്കമതിന്നു പാപം ഫലമായ്വരും.
മേല്ലുമേലൊക്കയുമാക്കമോടനപഹം
കാക്കയെന്നുള്ളതിങ്ങാഗ്രഹമെപ്പൊഴും.
രാപ്പകലേററം പരിഭ്രമിച്ചിങ്ങനെ
വാശ്യേറ്റു മാതാവുമാർജ്ജിച്ചു നിത്യവും
കാച്യ പാൽ വെണ്ണമാർജ്ജാരകനും ചെറു–
പൂച്ചകളും നകന്നീടുവാനൊക്കവേ
പാത്തു നില്ക്കുന്നവ കട്ടൊടുക്കീടുമെ–
ന്നോത്തൊരുത്സാഹമെൻ സാഹസമായതും.
അല്ലാതെകണ്ടൊരു വല്ലായ്മയോക്കയെ–
ല്ലല്ലോ മയാ ബഹു കല്യാണമാനസേ!
നല്ലതല്ലാതെ കണ്ടില്ലൊരു ശീലമ–
ങ്ങുള്ള മററും ചില പിള്ളരെണ്ണുംവണ്ണം

ഈക്ഷേന്ദ്രിയാത്ഥൻ = കണ്ണുകളെ സഫലമാക്കുന്നവൻ (കൃഷ്ണൻ).

വല്ലാതെ പാൽ വെണ്ണ കണ്ടു കൊതിക്കയു-
മില്ല വിറുണ്ടുകൊണ്ടെന്നറിയേണമേ.
വല്ലവാധീശനാമെൻ പിതാവിന്നലെ-
യല്ലോ മടിയിലിരുത്തിവച്ചെന്നോടു
''കല്യാണരൂപിയാമെന്മകനെത്രയും
നല്ലൊരു ശീല''മെന്നിങ്ങനെ ചൊന്നതും
കേട്ടതില്ലേ പുനരെന്നതുകൊണ്ടുമ-
ക്കൂട്ടു ദുരാകൃതിയില്ലെനിക്കേതുമേ.
നീക്കമില്ലെന്നാലിനി ദിവസംപ്രതി
സൂക്ഷിപ്പതിന്നു പാൽ വെണ്ണകളെന്നെ നീ
വാത്സല്യമോടുടനാക്കുകിൽ മറെറാരു
താഴ്ചവരുവാനയസ്സുയില്ലൊട്ടുമേ.
ഭോക്തും ഭവതി തരുന്നതൊഴിഞ്ഞെനി-
ക്കാഗ്രഹവും മുഹുരില്ലൊരുനേരവും.''
പ്രീത്യാ പടുക്കളാം വാക്യങ്ങളിത്തര-
മാത്മജൻ ചൊന്നതു കേട്ടു യശോദയും
നേത്രമനോഹരനാകിയ പുത്രനെ
ചേർത്തുപുണർന്നു മുകർന്നു മുലകളും
നല്കിക്കനിവിനോടോമനപ്പുവൽമെയ്
പുൽകി പ്രസാദിച്ചിരുത്തിവച്ചഞ്ജസാ
വൈകാതെ പിന്നെ മറെറാന്നിനായങ്ങുവാം
പോകുന്ന പോക്കു കണ്ടാകുതുകാശയാ
ചേതസി പാർത്തു ചിന്തിച്ചു ചൊല്ലീടിനാൻ
പൂതനാരാതി ജഗൽഗുരു മാധവൻ:
''എന്തൊരുമ്പെട്ടതമ്മേ! മമ സാഹസോ-
ദന്തപ്രതികാരാർത്ഥായ പാൽവെണ്ണകാം
സന്തോഷമോടു നല്കാതെകണ്ടാർത്തയാ-
യെന്തിനേററം ശ്രമിച്ചു പുനരോക്ക നീ.
സന്തതം സർവജന്തുക്കളൊലും പ്രവൃ-
ത്താന്തസിദ്ധാന്തമെന്തെന്നതോർക്കേണമേ.''
ഹന്ത! പുനരിവണ്ണം പറഞ്ഞോമന
ദന്താധരങ്ങളാം പിളർത്തിനിന്നീടിനാൻ
ചെന്താമരാക്ഷനതു കേട്ടു മാനസേ
ചിന്തയും പൂണ്ടു പോയ്ച്ചെന്നു യശോദയും
ചെററു നവനീതവും കൊണ്ടുവന്നുടൻ
തെറെറന്നു പുത്രൻവലത്തുകരാംബുജേ
വച്ചാളതുകണ്ടു മന്ദസ്മിതാനന-
നച്യുതനുണ്ണി ചൊന്നാൻ ''ഭവതിക്കിഹ

ഭോക്തും = ഭക്ഷിക്കുന്നതിനു്. ആകുതുകാശയാ = കൗതുകത്തോടുകൂടി.

സിദ്ധമല്ലായ്കയുണ്ടായതെന്തെന്നുടെ
ഹസ്തമൊന്നിന്നഹോ വെണ്ണ നൽകീടിനാൽ
മറേറതിനെന്തു തോന്നും, രാമനേതാന-
മുറവുനല്ലം പൊഴുതേഷ മാമേവ തേ.''
പുത്രവൈദഗ്ദ്ധ്യവാക്യങ്ങളോരോന്നിവ
ചിത്രതരാത്മനാ കേട്ടു യശോദയും
വിസ്മയിച്ചാരോമലുണ്ണിതൻ കോമള-
ഹസ്തമതേതിലും വെണ്ണനൽകീടുവാൻ
സത്വരമങ്ങു തിരിഞ്ഞു നടന്നള-
വുത്തമപൂരുഷൻതൻ കരതാരിലെ
വെണ്ണയുമാസ്വദിച്ചെങ്കയ്യിൽ മേവിന
വെണ്ണ വന്നിന്നൊരു കാകൻ വിരവോടു
കൊത്തിവിഴുങ്ങിപ്പറന്നാനിതെന്തൊരു
ചിത്രം മഹാരോഷനായ്ച്ചമഞ്ഞേനഹം.
ഇത്ഥം പറഞ്ഞു കരഞ്ഞുനിന്നീടിനാൻ
അത്തൊഴിൽ കണ്ടു ചിരിച്ചു ജനനിയും
പിന്നെയും നല്ല പുതുവെണ്ണ കൊണ്ടുവ-
ന്നുണ്ണിതൻ പാണികരം രണ്ടിലുമൊപ്പമേ
തിണ്ണമഴകോടരുട്ടി വച്ചീടിനാൾ.
അപ്പോൾ രാജമാനിനീവല്ലഭനീശ്വരൻ
കണ്ണൻ കരിമുകിൽവർണ്ണനതു കണ്ടു
വെണ്ണിലാവിന്നഴലേകമാറീടെഴും-
മന്ദസ്മിതാമൃതം തൂകിക്കനിവിനോ-
ടന്നേരമങ്ങതുമാസ്വദിച്ചീടിനാൻ.
ചെമ്മേ വിരവോടതുപൊഴുതും മുഹു-
രമ്മായവാനൊരു നമ്മവിനോദകം
ചൊന്നാൻ ജനനിയോടമ്മേ! ഭവതി ത-
ന്നിന്നു വിഴുങ്ങിയ വെണ്ണ ഞാനെങ്ങുമേ
മുന്നം വിഴുങ്ങിയ വെണ്ണമേലാമ്മാറു
ചെന്നു തടഞ്ഞു വിലങ്ങുന്നിതേററവും
ഇന്നതിന്നാശ്രു ചൂടുള്ള പാൽ ചെന്നൊഴി-
ഞ്ഞെന്നിയേ നീങ്ങുകയില്ലതു നിർണ്ണയം
എന്നുംപറഞ്ഞു കണ്ണും തുറിച്ചുണ്ണിതാ-
നുന്നതഗ്രീവനായ് നിന്നു ഞെളിഞ്ഞതി-
ഖിന്നഭാവത്തെയും കാട്ടിപ്പിരിഞ്ഞുകൊ-
ണ്ടോന്നൊന്നേ ദീർഘമായ് വീർത്തുതുടങ്ങിനാൻ.
എന്നതുകണ്ടു പരിഭ്രമിച്ചമ്മയും

---

ഉന്നതഗ്രീവൻ=കഴുത്തുയർത്തിയവൻ. ദീർഘമായ് വീർത്തുതുടങ്ങി= നെടുനിശ്വാസമുയർത്താൻ തുടങ്ങി.

നന്ദനൻ ചൊന്നതു നേരെന്നതോർത്തുതാൻ
ചെന്നു വിരവോടു ചൂടുള്ള പാൽ കൊണ്ടു-
വന്നുകൊടുത്തു തലോടിനാൾ മെല്ലവേ.
നന്നായ്തും നുകർന്നീടിനാനംബുജ-
നന്ദനാവല്ലഭനേണ്ണി നന്ദാത്മജൻ.
നിർമ്മലനിങ്ങനെ നിന്നനേരം മതി-
ന്നെന്മകനുണ്ടായ ദണ്ഡമൊഴിഞ്ഞിതോ?
എന്നമ്മ ചോദിച്ചതു കേട്ടു നന്ദനൻ
നന്നായ്ച്ചിരിച്ചു മാതാവോടു ചൊല്ലിനാൻ:
"ഇന്നു ഞാനേവമെല്ലാം പറയാഞ്ഞിൽ നീ
തന്നുനിന്നീടുമോ വെണ്ണയും ദുഗ്ദ്ധവും?
മന്ദനാമിങ്ങെനിക്കെന്നതോർത്തിങ്ങനെ
ചൊന്നേനകം കളിർത്തു മമ സാദരം."
ചെമ്മേ വിരവിനോടമ്മയോടിത്തര-
മുണ്മയെല്ലാം പറഞ്ഞംബുജാക്ഷൻ മുദാ
പിന്നെയുമോരോരോ ലീലാവിലാസങ്ങൾ
മുന്നേതിലേററമനുകരിച്ചീടിനാൻ.
തന്നുടെ ചങ്ങാതിമാരുമായനപഹ-
മന്നന്നുദിനമെങ്ങുമോരോവിധം
മന്ദിരംതോറും നടന്നു വൃന്ദാരക-
സുന്ദരിമാരിങ്ങു വന്നുളരാകിയ
തന്വികൾക്കുള്ളിലാനന്ദം വളർത്തവർ-
തന്നെബ്ഭജിച്ചു ഫലം വരുത്തീടുവാൻ
പിന്നെയും വിഭ്രമസ്നേഹം വളരുമാ-
റന്യായകർമ്മങ്ങളാചരിച്ചീടിനാൻ.
പാലും നവനീതവും ഗുളവും മധു-
വോലും കദളിക്കനികൾ പാലന്നവും
ചാലെക്കവർന്നു കവർന്നു കരഞ്ഞുമ-
ക്കാലമനർത്ഥപ്പെടുത്തിനിന്നീടിന-
മൂലം പരവശമാരായ്ച്ചമഞ്ഞവർ
ബാലനോടേതുമൊന്നാവതില്ലായ്കയാൽ
നല്ലതെന്തൊന്നിതിനെന്നറിയാഞ്ഞവ-
രെല്ലാവരുമൊരുമിച്ചു ചെന്നഞ്ജസാ
വല്ലവാധീശവിലാസിനിയാകിയ
കല്യാണശീലയോടല്ലൽ ചൊല്ലീടിനാർ:
"എന്തെന്തിതു തവ സന്തതിയാകിയ

---

വിരവോടു=വേഗത്തിൽ. വൃന്ദാരകസുന്ദരിമാർ=ദേവവനിതകൾ. കദളിക്കനികൾ=വാഴപ്പഴങ്ങൾ. വല്ലവാധീശവിലാസിനി=നന്ദൻെറ ഭാര്യ; യശോദ.

ചെന്താമരാക്ഷൻതൊഴിലെന്തിതിങ്ങനെ
സന്തതമന്ധകാരങ്ങളാല്ലോയത്തു
ചിന്ത ചെയ്യായ്‌വതിനെന്തൊരു കാരണം?
പങ്കജനേത്രനാമുണ്ണി നന്ദാത്മജൻ
കിങ്കരിമാരായ ഞങ്ങളോടന്വഹം
ശങ്കകൂടാതെ ചെയ്തീടുമുപദ്രവ-
സങ്കടവായ്‌പുകളെന്തു ചൊല്ലാവതോ?
പാലോടു വെണ്ണ കട്ടുൺകയെന്നുള്ളതു
ബാലകന്മാരുടെ ശീലമല്ലോ സഖീ!
ഭാജനംകൂടെ തകർത്തുകളവതെ-
ന്താചാരമോ? നീ നിരൂപിക്ക മാനസേ.
വേദനയായതതത്രേ പുനരതി-
ന്മീതേ പലവിധമെന്തു ചൊല്ലാവതോ?
പാരമുയർന്നു നിന്നീടുമുറികളിൽ-
ച്ചേരും കലങ്ങളെത്താഞ്ഞിലതിനുടെ
നേരേ ചുവട്ടിലുരലിട്ടു പാഞ്ഞുചെ-
ന്നേറിയെടുത്തുകൊൾവാനതുമെന്നിയേ
പോരാഞ്ഞിലാസനപീഠാദികൾ പല
വേറേയെടുപ്പിച്ചുവെച്ചതെത്താഞ്ഞിലോ
കോൽകൊണ്ടു ഭാജനമൂടു തുളച്ചുതൻ
വായ്ക്കൊണ്ടു വീഴുന്ന പാൽ നുകർന്നീടുവോൻ.
തന്നണയത്തു ചൂഴം പരിചോടു വ-
ന്നാനനപത്മവും കണ്ടുകണ്ടങ്ങനെ
നില്ക്കുന്ന മർക്കടമാർജ്ജാരകാദികൾ-
ക്കൊക്കെത്തെളിവോടുമങ്ങു കൊടുക്കയും
ചെയ്തുകളയുമതുകണ്ടു ഞങ്ങള-
പ്പൈതൽതന്നന്തികേ ചെല്ലുകിലഞ്ജസാ
പാഞ്ഞൊളിച്ചീടുമാക്രുതങ്ങൾവന്നുകൂ-
ടാഞ്ഞുള്ള കോപം മറച്ചു രണ്ടാമതും
പോന്നവനേററമുപദ്രവിച്ചീടുവോൻ-
ചേർന്നുനിന്നൻപോടരികേ മരുവിന-
പിള്ളരെ കൂർത്തുമൂർത്തുള്ള നഖങ്ങളാൽ
ഉള്ളമഴൽപെട്ടു തുള്ളുമാറൊക്കവേ
നുള്ളിക്കരയിക്കുമുള്ളംകലങ്ങി നി-
ന്നെള്ളോളമില്ലതിനുള്ളുള്ളമേതുമേ,
ചൊല്ലുവതെന്തിനിയും തവ നന്ദനൻ
അല്ലൽപെടുത്തവയെല്ലാമോരോവിധം
നല്ല പാൽ വെണ്ണ കവർന്നെടുപ്പാൻ തനി-

---

ഭാജനം = പാത്രം. മർക്കടമാർജ്ജാരകാദികൾ = കുരങ്ങൻ, പൂച്ച തുടങ്ങിയവ.

ക്കില്ലങ്ങവസരമെന്നാകിലമ്പോട്ട
മെല്ലെക്കളിച്ചവന്നുള്ളകംപൂക്ക നി–
ന്നുള്ളംതെളിഞ്ഞെഴും കൗശലവാക്കുകൾ
ചൊല്ലി ശയിച്ചതിനല്പനായങ്ങനെ
കല്യാണശീലനായെങ്ങും നടന്നോരോ
പാത്രങ്ങൾ പാർക്കുഴ പാൽക്കലമെന്നിവ
ചോർത്തുകളഞ്ഞറുത്തീടുമുറികളും.
പോയ്ചെന്നു ഞങ്ങൾ നോക്കുന്നതിൻമുന്നമേ
വേഷ്ടയാ യാത്രയുംചൊല്ലി നടന്നൊരോ
വാട്ടമേതും ഭവിയാതെകണ്ടന്യമാം
വീട്ടിലകം പുക്കൊരുത്തരറിയാതെ
പൈക്കളെയൊക്കെ വത്സങ്ങളെവിട്ടട–
നാക്കനിവോട്ട കുടിപ്പിച്ചവിടെയും
നിൽക്കയില്ലെങ്ങൊരേടത്തുചെന്നാലുമു–
ണ്ടക്കണക്കത്രേ മഹാകഷ്ടമോക്ക നീ.
വർത്തമാനങ്ങളോരോന്നിവ കണ്ടുക–
ണ്ടത്തൽപ്പെട്ടമാറു ഞങ്ങൾ ചെന്നന്തികേ
ബദ്ധപ്പെടുത്തു നിൽക്കുന്നളവമ്പെഴും
മുഗ്ദ്ധസ്മിതാനനപത്മവിലാസവും
സുഭ്രൂലതായുഗളാഗ്രനെറിവു പൂ–
ണ്ടത്തുതാപാംഗഭാവങ്ങളും മേചക–
വിഗ്രഹഭംഗിയും കണ്ടാലഹോ വെറു–
പ്പിക്കരുതെന്നു തോന്നീടുമത്രേ വയം.
നിത്യംപിടിച്ചു പുണർന്നു മുഖാംബുജ–
മദ്ധ്യം മുകർന്നയച്ചീടുകയെന്നിയേ
വ്യഗ്രം നിരൂപിക്ക കാൺക കേട്ടൊക്കെയും
അഗ്രേ കളിച്ചിതു നിന്നാനിവിടെയും
തസ്കരന്തന്നെ വമ്പുററുവൈകാതെ ക–
ണ്ടിക്കാലമിങ്ങടക്കീടുകവേണമേ.
മററെന്തു തോഴി! പറവതിനിക്കു ഞാൻ
പെററവനോളം പ്രിയമുണ്ടിവനെയും
ചെററൊരുഭേദമുണ്ടെന്നു തോന്നീടരു–
തുററുവോട്ട കേട്ടാലുമത്ര സഖി!
ഞാനൊരുനാളഴകോട്ട മൽപുത്രനു
മാനസമുററു നൽകീടുവാൻ പായസം
നിർമ്മിച്ചുടനൊരു പാത്രത്തിലാക്കി വെ–
ച്ചെന്മകന്തന്നെ വിളിച്ചവരുത്തുവാൻ
പോയേനവസരംതാനതു കണ്ടതി–

---

മേചകവിഗ്രഹഭംഗി = ശ്യാമളനിറമാന്ന ദേഹത്തിൻെറ കാന്തി.

മായാമയനിവനാശ്രു തല്ക്കാലമേ
വേഗേന തോഴരുമായ്ക്കളിച്ചങ്ങൊരു
ഭാഗേ കടന്നുചെന്നാഹന്ത! പായസം
കേവലമേവരുമായശിച്ചങ്ങതിൽ
ഗോവിട്പ്രപൂരിതമാക്കിവെച്ചങ്ങുതാൻ
പാരാതെ ദൂരവേ പോയ്മറഞ്ഞീടിനാൻ
ഓരാതെ ഞാനുമ പുത്രനായ്മേവിന
ബാലനെക്കണ്ടൊരുമിച്ചു ചെന്നങ്ങതു
ചാലേ കൊടുപ്പാനെടുത്തു നോക്കും വിധൗ
കണ്ടറിഞ്ഞേനതിനെന്തോന്നു മാനസ-
ത്തണ്ടിലോർത്താൽ പറയാവതോ! മാമകേ.
കൊണ്ടൽനേർവ്വണ്ണൻമറിവുകളിത്തരം
കൊണ്ടുപറഞ്ഞാലൊടുക്കമില്ലേതുമേ
കണ്ടാലിവനതിക്കുട്ടുചെയ്തീടുമെ-
ന്നുണ്ടോ നമുക്കു തോന്നുന്നിതു പാർക്ക നീ.''
സന്തോഷമാർന്നവളിത്തരം ചൊന്നള-
വന്തികേ ചെന്നുനിന്നീടിനോരന്യയും
ചൊല്ലിനാൾ''ശ്രീമലർമകാന്തവല്ലഭൻ
കല്യാണശീലനിവന്തവ നന്ദനൻ
വല്ലവാധീശതനൂജൻ പലവിധ-
മല്ലലെനിക്കു ചേർത്താനവയൊക്കവേ
ചൊല്ലുവാനില്ല പകലെന്നിരിക്കിലും
എല്ലായിലുമൊരു വിസ്മയം കേൾക്ക നീ:
ഞാനൊരുനാളായർവീടുവാഴീന്ദ്രനായ്
ആനായർനാഥൻ വയോധികനെത്രയും
ദീനനായ് നിത്യം തനിക്കു വേണ്ടുന്നതും
താനേ വഹിച്ചുകൂടാതെ മൂടന്നൊരു
കോ,ണകംതന്നിലാമ്മാറു മിഴികളും
കാണരുതാതെ വലഞ്ഞു കിടപ്പവൻ
മാമകപൂർവ്വകന്മാർക്കുപകാരി തൽ-
പ്രേമബന്ധേന കാണ്മാനൊരുമ്പെട്ടൊരു
സല്ക്കാരമാത്രമഞ്ചെട്ടു നെയ്യപ്പവും
തൽക്ഷണം നിർമ്മിച്ചുവച്ചൊരു ഭാജനേ
കെട്ടിപ്പുരിചോടു സൂക്ഷിച്ചു സംഗ്രഹി-
ച്ചൊട്ടുറങ്ങീ സഖിമാർ വരുവോളവും
തത്സമയേ കമലേക്ഷണൻ തൽ സുത-
നുത്സാഹമുൾക്കൊണ്ടു തത്സഖിമാരോടു

---

ഗോവിട്പ്രപൂരിതം=ചാണകം നിറച്ചതു്. കോണകംതന്നിൽ=കോൺ+
അകംതന്നിൽ=മൂലയിലുള്ള ഒരു മുറിക്കുള്ളിൽ.

യുക്തനായ്‌വന്നകംപുക്കതു കണ്ടിട്ട-
ത്തൊക്കെയെല്ലാരുമായൊത്തു ഭുജിച്ചുടൻ
ശുഷ്കകബളങ്ങളായുള്ള ഗോമയം
മിക്കതും ഭാജനേ ചേർത്തു മുന്നേപ്പോലെ
ശിക്ഷയാ ബന്ധിച്ചുവച്ചു പുറത്തുപോ-
യക്ഷിമനോഹരൻതാൻ കളിച്ചീടിനാൻ.
വന്നാർ സഖികളുണ്ണാനും ഞാനും തദാ
ചെന്നെടുത്തങ്ങതുംകൊണ്ടു വൃദ്ധാലയം-
തന്നിലകംപുക്കു മന്ദം വയോധികൻ-
തന്നെ വിളിച്ചു കൈക്കൽക്കൊടുത്തീടിനേൻ.
എന്തൊന്നിതെന്നു ചോദിച്ചുടനപ്പനും
സന്തോഷമോടെഴുന്നേററിരുന്നാദരാൽ
രണ്ടുകൈകൊണ്ടുമാഹന്ത!തപ്പിത്തട-
ഞ്ഞുണ്ടായ മോദാലണച്ചുവച്ചാശു തൽ-
ബന്ധമഴിച്ചിട്ടതന്തികേ നില്പവ-
ർക്കന്ധനോരോന്നു കൊടുത്തു തൻ കൈകളിൽ
രണ്ടിലുമൊപ്പമീരണ്ടെടുത്തുള്ളിലുൾ-
ക്കണ്ണു മുഴുത്തുകൊണ്ടു തെരുതെരെ
വൻകൊതിപൂണ്ടു ഭുജിച്ചുതുടങ്ങിനാൻ
ശങ്കകൂടാതെക,ണ്ടപ്പൊഴതെന്തിതു
ഗന്ധം പശുമലംപോലെയായ്‌വന്നതെ-
ന്നെന്തെന്തതിന്നൊരു ബന്ധമില്ലെന്നു ഞാൻ
ചൊന്നളവങ്ങറിഞ്ഞീടിനാൻവൃദ്ധനും
തന്നേ പശുമലമെന്നുചൊല്ലിദ്രുതം
നിന്നവരോടു നോക്കീടുവാൻ ചൊല്ലിനാൻ
പിന്നെക്കരച്ചു വമിച്ചു തുടങ്ങിനാൻ
നിന്ന ബന്ധുക്കളും കൊഞ്ഞങ്ങൾ കാട്ടുന്നി-
തന്നേരമാഹന്ത! തമ്മിലെന്നുംവണ്ണം
വക്ത്രങ്ങൾകൊണ്ടു ദുസ്സ്വാദു സഹിപ്പതി-
നുൾക്കാമ്പിലാവതല്ലാഞ്ഞൊരു ഗോഷ്ഠികൾ
കാട്ടിത്തുടങ്ങിനാൻ മക്കടൊനാം ബഹു-
ചേഷ്ടകൾപോലെ തല്പാത്രത്തിലങ്ങതിൻ
കുട്ടിരിക്കും ശിഷ്ടമങ്ങു വെളിച്ചത്തു
കാട്ടിനാനിങ്ങനെ വന്നതിനെന്തൊരു-
കാരണമെന്നറിയാഞ്ഞു ചിന്തിച്ചു ഞാൻ
ആരെയും നേരേ നോക്കാതെ കുമ്പിട്ടഭി-
മാനവും കെട്ടു നാണിച്ചു നില്ക്കുന്ന മ-

---

ശുഷ്കകബളങ്ങൾ=ഉണങ്ങിയ ഉരുളകൾ. വമിച്ചു=ഛർദ്ദിച്ചു. ദുർവാണികൾ=ചീത്ത വാക്കുകൾ.

മാനനം പാർത്തവർ ചൊന്ന ദുർവ്വാണികൾ
കേട്ടിളിഞ്ഞിങ്ങു പോന്നേനിവൻ ചെയ്തതും
കേട്ടറിഞ്ഞേൻ ചെറിയോർ പറഞ്ഞൊക്കവേ.
കേട്ടുകൊൾകിത്ഥം തവാത്മജനനാഹം
കാട്ടും തൊഴിൽ പൊറുക്കാവതോ ചൊല്ലു നീ.
വല്ലകണക്കിലും നിന്മകൻതന്നുടെ
വല്ലായ്മയെല്ലാമടക്കുകിലെന്നിയേ
നല്ലതില്ലാർക്കു”മെന്നുള്ളതു ഗോപികൾ
എല്ലാവരും പറഞ്ഞീടും ദശാന്തരേ
നല്ലാർകുലമൗലിമാലികയാകിയ
കല്യാണദേവതാവല്ലഭന്തന്നുടെ
മാതാവു നന്ദനൻതൻമുഖം കണ്ടഴം
പ്രീതിയോടാശു ചൊല്ലീടിനാൾ മെല്ലവേ:
“എന്തെന്തു തോഴിമാരേ! പുനരിന്നു ഞാൻ
എന്തിവനോടൊന്നു ചെയ്‌വതു? ചൊല്ലുവിൻ?
തല്ലുവാനില്ലൊരു തെല്ലുടൽവായ്മഹോ
ചൊല്ലിയാൽ കേൾപ്പതിനില്ലറിവും തഥാ
നല്ലതെന്തൊന്നിവയല്ലാതെകണ്ടിവൻ
വല്ലായ്മചെയ്‌വതെല്ലാമടക്കീടുവാൻ
ഉള്ളിലൊരു കഴിവുള്ളതു പാർക്കിലി–
ന്നുള്ളമുണർന്നുണ്ടിതാനറിഞ്ഞെന്നിയേ.
അത്രനാളേക്കു മിന്നിങ്ങളോർത്തനാഹ–
മത്ര മൽപ്പുത്രനെസ്സുതാരമേവരും
ദുശ്ശീലവൃത്തികളെല്ലാം സഹിച്ചുകൊ–
ണ്ടുത്സാഹമോടനുലാളിച്ചുകൊള്ളുവിൻ.
മറ്റെന്തെനിക്കൊന്നു ചൊല്ലാവതിന്നിനി
ഉറ്റകമേ നിരൂപിപ്പിനെല്ലാവരും.
മൽപ്പുത്രനാഹന്ത! കേടുവരുത്തിയ–
തെപ്പേരുമമ്പോടു ഞാനിഹ സാദരം
പ്രത്യർത്ഥമൊക്കെ നിങ്ങൾക്കു നൽകീടുവൻ
സത്യം പറഞ്ഞാലിളക്കമില്ലേതുമേ.
മങ്കലം കേടുവരുത്തിനാനെന്മക–
നെങ്കിലതിന്നു നൽകീടുവൻ വെങ്കലം
വെങ്കലവും തകർത്താനതിനെങ്കിലോ
പൊങ്കലം ശങ്കകൂടാതെകണ്ടാദരാൽ
മൺകുടം കിണ്ടികിണ്ണങ്ങളിത്യാദികൾ
പൊൻകുടമന്തമായെന്തൊന്നഴകിയ
പങ്കജനേത്രൻ കളഞ്ഞതവറ്റിന്നു

---

പ്രത്യർത്ഥം = വിലയനുസരിച്ച്.

ശങ്കകൂടാതെ മേന്മേൽക്കമേൽ നൽകുവൻ;
സങ്കടമെങ്കിടാവിങ്കൽനിന്നംകുരാ-
തങ്കമുള്ളങ്കസങ്കേതദേശാന്തരാൽ
സംഭവിച്ചാലതെൻ പുത്രനു നല്ലത''-
ല്ലൻപുപൂണ്ടിത്ഥം ജനനി യശോദതാൻ
ചൊന്നവണ്ണം മടിയാതെകണ്ടൊക്കവേ
സുന്ദരിമാക്കെനനന്ദിച്ചു നൽകിനാരം.
ചെമ്മേ പുനരവ വാങ്ങി നിന്നീടിന
നിർമ്മലരൂപിണിമാരവരേവരും
സന്തോഷമുൾക്കൊണ്ടു ചെന്താമരാക്ഷനെ
ചിത്തസുഖത്തോടെടുത്തു പുണന്നുടൻ
നല്ലതു മേന്മേൽ വരികെന്നനുജ്ഞയും
ചൊല്ലി ഗൃഹങ്ങൾതോറും നടന്നീടിനാർ.
ചൊല്ലേഴും വല്ലവാധീശൻപ്രണയിനി
ചൊല്ലീല തന്മകനോടതിന്നന്നൊരു
തെല്ലുമഭീഷ്ടവിരോധങ്ങളെന്നതേ
യല്ല ചുരന്നിരിക്കുന്ന മുലകളും
മെല്ലെയെടുത്തു പുണന്നുമുകണ്ണതി
കല്യാണമോടേകൊടുത്തതേയുള്ളപോൽ.
അങ്ങനെ ചെല്ലുന്നകാലത്തൊരുദിനം
അങ്ങു ചങ്ങാതിമാരും ബലദേവനും
മംഗലദേവതാവല്ലഭനോകിയ
ശൃംഗാരയോനിതൻ താതനാമുണ്ണിയും
ഒന്നിച്ചു നിർമ്മലചത്വരവീഥികൾ
തന്നിലാമ്മാറു കളിച്ചിരിക്കും വിധൗ
മണ്ണുതിന്നീടിനാനുണ്ണി ചെന്താമര-
ക്കണ്ണനെന്നുണ്ണികളും ബലദേവനും
ചെന്നറിയിച്ചു നിന്നീടിനാരമ്മയോ-
ടെന്നതു കേട്ടു കോപിച്ചു യശോദയും,
നന്ദനന്തൻ കരദ്വന്ദ്വങ്ങൾ ചേർത്തുകൊ-
ണ്ടൊന്നിലാക്കിപ്പിടിച്ചന്യകരാംബുജം
തന്നിലാമ്മാറൊരു കോലുമെടുത്തതി-
ഖിന്നമാമ്മാറു ചോദിച്ചരുളീടിനാൾ:
"എന്തെന്മകനേ! നിനക്കു മൺ തിന്മതി-
ന്നന്തർമനസി ഭവിച്ചിതഭിരുചി?
സന്തതമെന്തിനായ്ക്കൊണ്ടു നീയിത്തര-
മന്ധകാരങ്ങൾ കാട്ടുന്നതോരോന്നഹോ?

---

അങ്കുരാതങ്കം=ഉണ്ടായ സങ്കടം. മുകണ്ണ്=മുകന്ന്. ചത്വരവീഥികൾ=നടുമുററങ്ങൾ. അന്ധകാരങ്ങൾ=കാട്ടകൾ.

ചൊല്ലു ചൊ''ല്ലെന്നവരം ചൊല്ലി നിന്നങ്ങനെ
തല്ലുവാനെന്നപോലെ തുടങ്ങുന്നതു
കണ്ടതി കുണ്ഠഭാവം നടിച്ചാശ്രുവൈ-
കുണ്ഠനാം കൊണ്ടൽവർണ്ണൻ നിജകോമള-
ച്ചുണ്ടുകളും പിളുക്കിക്കരഞ്ഞക്ഷികൾ
രണ്ടിലുംനിന്നൊഴുകീടുന്ന വാരികൾ
കൊണ്ടു തിരുവുടലും നനച്ചമ്മയോ-
ടിണ്ടൽപൂണ്ടെന്നപോലെ പറഞ്ഞീടിനാൻ:
''അമ്മേ! ഭവതി കേൾക്കേണമിന്നേടമെൻ
നിർമ്മലവാണികളുണ്മ ഞാൻ ചൊല്ലുവൻ.
ചെമ്മേ ചെറിയവക്കെന്നോടു ലീലയിൽ
ദുർമ്മത്സരമുണ്ടത്രെകൊണ്ടവരിതു
നിർമ്മരിയാദം നിർമ്മിച്ചു ചൊല്ലീടിനാർ;
നിന്മാനസേ ധരിക്കേണമെന്നഗ്രജൻ
നിർമ്മലൻ പിള്ളർ പറഞ്ഞതു സത്യമെ-
ന്നമ്മാനസേ നിനച്ചത്രേ പറഞ്ഞതും.
നീയതു കേട്ടു തല്ലീടൊലാ ഞാനൊരു
മായം പറകയല്ലേത്രു''മെന്നിങ്ങനെ
പാരം പരവശഭാവം കലർന്നുടൻ
ആരോമലുണ്ണി ചൊല്ലുന്നതു കേട്ടവൾ
താനും പുഴിഞ്ഞു ചൊല്ലീടിനാളെങ്കിൽ നി-
ന്നാനനപത്മപ്രപാടനംചെയ്ക നീ;
പക്ഷേ. തെളിവോടു വക്ത്രരന്ധ്രം പരി-
വ്യക്തമായ്ക്കാണാമിനിക്കെ''ന്നു കേട്ടഥ
പത്മവിലോചനൻ മുഗ്ദ്ധസ്മിതം പൂണ്ടു
സത്യം പറഞ്ഞരുളീടിനാ''നെങ്കിലോ
കണ്ടുകൊണ്ടാലുമെൻ വാപിളുർന്നീടുവൻ
ഉണ്ടീല മണ്ണു ഞാനിന്നതു നിർണ്ണയം.
ഉണ്ടു പണ്ടേ മമ കുക്ഷിയിൽ മണ്ണതു
കണ്ടകത്തിണ്ടലുണ്ടാകൊലാ ശങ്കയും.''
എന്നു പറഞ്ഞു വായും പിളുർന്നിക്കേ
നിന്നരുളീടിന നന്ദനന്തന്നിലേ
മുന്നേ പുരാതനമായുള്ള ലോകങ്ങൾ
ഒന്നൊഴിയാതെ കണ്ടീടിനാളൊക്കവേ.
ഭൂലോകവും ജലരാശികളും ദ്വീപ-
മാലാവൃതങ്ങളും ചക്രവാളാദ്രിയും
മേരുഗിരി മുതലായ ഗിരികളും

---

ആനനപത്മപ്രപാടനം = വാ തുറക്കൽ. ദ്വീപമാലാവൃതങ്ങൾ = ദ്വീപുക
ളാൽ ചുററപ്പെട്ടവ.

ഓരോ നദികൾ നദങ്ങൾ രാജ്യങ്ങളും
പാതാളവുമമരാസുരരാക്ഷസ-
വേതാള ഭൂത പിശാചങ്ങൾ മേവിന
ലോകങ്ങളിന്ദ്രാദി ദിൿപാലമന്ദിര-
യോഗങ്ങളുദ്യാനദേശഭേദങ്ങളും
വാരണയുഗ്മങ്ങളന്തരാളങ്ങളും
ചാരണവിദ്യാധരാദി ലോകങ്ങളും,
ആദിത്യ ചന്ദ്ര നക്ഷത്ര ഗ്രഹസ്ഥിതി-
ഭേദങ്ങളും ജ്യോതിശ്ചക്രഗതികളും
മേഘങ്ങൾ മേഘപൃഷ്ഠോദ്ധരണോദയ-
വേദങ്ങളാകാശവായ്‌വഗ്നി വാരി ഭൂ-
ഭൂതങ്ങൾ വൈകാരികേന്ദ്രിയസംഗതി
ജാതനൈന്ദ്രസ്വരൂപങ്ങൾ ഗണാധിപ-
രൂപങ്ങൾ ജംഗമാജംഗമജാതികൾ
ഏവമെല്ലാം മുകുരേണ കാണുംവണ്ണം
കണ്ടു കുതൂഹലം പൂണ്ടുടൻ കോൾമയി-
ക്കൊണ്ടു വിറച്ചു മിഴികൾ ഭീകൊണ്ടവൾ
രണ്ടും പരികുഞ്ചിതയാലടച്ചക-
ത്തണ്ടിണ്ടൽ പൂണ്ടൊട്ടു നിന്നളവഞ്ജസാ
രണ്ടാമതും നയനങ്ങൾ തുറന്നുടൻ
കൊണ്ടൽവർണ്ണൻവദനാന്തരേ നോക്കിനാൾ.
കണ്ടാളതുപൊഴുതിന്ദ്രാദി ദേവകൾ
പണ്ടേ വസിച്ചരുളും പ്രവാസങ്ങളും
പങ്കജയോനിവാഗീശ്വരിതന്നെയും
ശങ്കരനേ പരിവാരാദികളെയും
ചെന്താമരാക്ഷനാമാദിനാരായണൻ
സന്തതം ഭോഗീന്ദ്രഭോഗശയനവും
പങ്കേരുഹാലയതന്നധിവാസവും
പങ്കവിനാശിനി കൺകളിരുംതരം
കണ്ടുടനമ്പാടിയും ഗോപസംഘവും
ഇണ്ടലൊഴിഞ്ഞു നന്ദാധിപൻതന്നെയും
വണ്ടാർതഴക്കഴലാളിനെത്തന്നെയും
കൊണ്ടൽനേർവർണ്ണനാമുണ്ണിയെത്തന്നെയും
കണ്ടതുപോലെ കണ്ടാളവനുള്ളക-
ത്തണ്ടിലും കണ്ടാളിവണ്ണമെല്ലാം ദ്രുതം
എന്തൊരു മായാപ്രബന്ധമിതെന്നവൾ
ചിന്തയാ സംഭ്രമിച്ചന്തരാ മെല്ലവേ

---

പ്രവാസങ്ങൾ = ഉൽകൃഷ്ടസ്ഥാനങ്ങൾ. മായാപ്രബന്ധം = മായയുടെ ചേഷ്ട.
അന്തരാ = ഇടയ്ക്കിടെ.

നേത്രനിമീലനം ചെയ്തു കുറഞ്ഞൊന്നു
പാർത്തുനിന്നാർത്തിതീർത്താർത്തു തുടങ്ങിനാൾ:
''എന്തെന്മകൻതന്നുദരത്തിലിങ്ങനെ
സന്തതം ചെമ്മേ സമസ്ത ലോകങ്ങളും
കാണ്മതിനെന്തൊരു കാരണമീശ്വര-
നാമ്നായ സാരാത്മമൂർത്തി ജഗന്മയൻ
പത്മനാഭൻ പുരുഷോത്തമനദ്വയൻ
പത്മവിലോചനൻ പത്മജാവല്ലഭൻ
പത്മശരാരിനിഷേവിതൻ കോമളൻ
പത്മപാദാംബുജയുഗ്മൻ പരാപരൻ
പത്മസുഹൃൽശശാങ്കേക്ഷണൻ ഭക്തഹൃൽ-
പത്മസഹസ്രാംശു പത്മശരഗുരു,
പത്മാസനോത്ഭവപത്മനാഭൻ ജഗൽ-
പത്മസകലശരീരിഭിരാശ്രിതൻ
പത്മഗദാശംഖചക്രായുധകര-
പത്മചതുഷ്ടയനച്യുതനവ്യയൻ
വിശ്വജഗൽപരിപാലനതല്പരൻ
വിശ്വസൃഗണ്ഡങ്ങളത്യസംഖ്യം നിജ-
കുക്ഷിയിലാമ്മാറു ചേർത്തു പാലാഴിയിൽ
ചക്ഷുഃശ്രവണപ്രവരതല്പോപരി
യോഗനിദ്രാവശനായ നാരായണൻ
ആഗമക്കാതലാമാദിജഗൽഗുരു-
താനിവൻ ഭൂമിഭാരാപഹാരായ മൽ-
സൂനുവായ്‌വന്നവതീർണ്ണനായീടിനാൻ
നൂനമിതല്ലാതെകണ്ടിവണ്ണം ബഹു-
മാനങ്ങൾ കാണ്മതിനില്ലവകാശവും.''
കേവലമേവം നിരൂപിച്ചുറപ്പിച്ചു
ഭാവവൈവർണ്യം കലൎന്നവൾ തന്നുടെ
പുത്രനോടായുടനാശു ചൊല്ലീടിനാൾ:
''ഇത്രയെല്ലാം തവ മായാവികൃതികൾ
കാട്ടേണമജ്ഞാനയോനികളിൽപ്പരം
ഗോഷ്ഠിനിയാമെനിക്കെന്നു തോന്നിച്ചതും
'നിന്തിരുമായാമഹിമയാലെന്നുടെ
സന്തതാനന്ദ സ്മൃതി വരുത്തീടുവാൻ
കണ്ടുത തീൎന്നിങ്ങനുഗ്രഹിച്ചിട്ടതി-

പത്മശരാരി=ശിവൻ. പത്മശരഗുരു=കാമദേവന്റെ അച്ഛൻ, (കൃഷ്ണൻ). വിശ്വസൃഗണ്ഡങ്ങൾ=ബ്രഹ്മാണ്ഡങ്ങൾ. ചക്ഷുഃശ്രവണപ്രവരതല്പോപരി =അനന്തനാകുന്ന മെത്തയുടെമുകളിൽ. അപഹാരായ=കളയുന്നതിനായി. ഗോഷ്ഠിനി=അമ്പാടിയിൽ വസിക്കുന്നവൾ.

നിണ്ടല്പം തീർത്തു വായും മൂരുക്കീട്ട നീ.''
എന്നു പറഞ്ഞു തൊഴുതു മകനെയും
കണ്ണിൽ വച്ചൊന്നിച്ചടച്ചു തന്മാനസ-
കർണ്ണികാമദ്ധ്യേ കനിവോട ചേർത്തുകൊ-
ണ്ടമ്ഭോജനേത്രങ്ങളാമ്മാറു തന്നെയും
നന്ദനെത്തന്നെയും നന്ദനൻതന്നെയും
മന്ദിരധാന്യധനങ്ങടം പശുക്കളും
കന്നുകിടാങ്ങളും ഗോപാലസംഘവും
പിന്നെ മററുള്ള സർവാത്ഥഭാരങ്ങളും
നിന്നുടെ മായയിൽനിന്നുളവായവ-
നിന്നാലനുഗ്രഹണീയം സ്വപാലിതം
നിണ്ണയമില്ല കിഞ്ചിത്തുമെന്നാശു ത-
ന്നുണ്ണിയിങ്കൽ സമർപ്പിച്ചു സകലവും
പുണ്യാംബുധി പരമാനന്ദവാരിധി-
തന്നിൽ മുഴകി മിഴിച്ചു നോക്കും വിധൗ
മുന്നിലാമ്മാറു വായും പിളൎന്നിങ്കേ
നിന്നരുളീടും ജഗന്മയനുണ്ണിയെ
നന്ദനാകാരേണ മന്ദസ്മിതം ചെയ്തു
നിന്നതു കണ്ടവൾതന്നകതാരതിൽ
കണ്ടബഹുതങ്ങൾ നിദ്രയിലാമ്മാറു
കണ്ടപോലെ മറന്നീടിനാളൊക്കവേ
കൊണ്ടൽനേർവണ്ണനെച്ചെന്നെടുത്തൻപിനോ-
ടിണ്ടലൊഴിച്ചു മുലകളും നൽകിനാൾ.
തണ്ടാർമകൾമണവാളൻമുഖാംബുജം
കണ്ടുസുഖിച്ചു തിരുമെയ് പുണൎന്നുടൻ
ചിത്തസുഖേന മരുവിനാളെന്നുടെ
സന്തതിയെന്ന വാത്സല്യഭക്ത്യാ ചിരം.
അന്നൊരുനാളരുണോദയേ സാദരം
നന്ദവിലാസിനിതാനുണർന്നഞ്ജസാ
നന്ദനന്തന്നെ മുലയും കൊടുത്തനു-
നന്ദിച്ചിരുത്തി വച്ചാശു ജലാശയേ
ചെന്നു പദമുഖക്ഷാളനം ചെയ്തവ-
ളന്യൂനമോദാലൊരു ദുകൂലത്തെയും
പെട്ടെന്നെടുത്തു വിഴപ്പു പകൎന്നുട-
നിഷ്ടമായുള്ള നിത്യാഭരണങ്ങളും
ചേർത്തുതൻ ദാസിമാൎക്കോരോരോ വേലകൾ
ഓൎത്തോൎത്തനുനിയോഗിച്ചോരനന്തരം
താനതി തുംഗമാം കണ്ഡലിതന്നില-
ത്യാനന്ദമോട ചേൎത്തോരു ദധിയെയും
മെല്ലെ മഥിച്ചു തുടങ്ങിനാളീശ്വര-

നല്പീമലർമകരാംവല്ലഭനാം നിജ-
പുത്രൻചരിത്രങ്ങരാം പൂതനാനിഗ്രഹാ-
ദ്യുത്തമലീലകളൊക്കവേ സാദരം
ശിക്ഷയാ താളക്രമേണ സംഗീതമാ-
യ്യാംക്ഷേമമുറാംക്കൊണ്ടരുവിട്ടുരുമുദാ
തത്ര മനോഹരിയാമവരാം മാനസ-
പത്മപ്രസാദേന വിജ്വലിച്ചു തുലോം.
മന്മഥപ്രയോഗേന ദോർബ്ബന്ധമണ്ഡിത-
ബന്ധാഭരണങ്ങരാം കാഞ്ച്യഗ്രവും വളർ-
കൊങ്കകളോടിട ചേർത്തഴും മണ്ഡന-
സംഘവും ചഞ്ചൽപ്രതിദ്ധ്വനിമണ്ഡിത-
കംപനമാരചേർത്തമ്പും കഴൽകളിൽ
അൻപോടു ചേർന്നെഴമാഭരണങ്ങളും
ഗണ്ഡാലയങ്ങളാചുംബ്യ വിലാസിനി
പുണ്ഡരീക പ്രഫുല്ലോപമഹാസിനി
രമ്യമുഖാബ്ജ്ഘലർമ്മാംകരമാലിനി
നിർമ്മലതാനധികം മനോമോഹിനി
കല്മഷഹാരിണിതൻ കചഭാരമാ-
നമ്രമഴിഞ്ഞങ്ങു ചിന്നിവീഴുന്നതിൽ
നിന്നു തൂകും മലർമാലകളാകമ-
ത്യന്യൂനമേളസുഗന്ധവിലാസിനി
തന്നുടെ മാതാവുതൻ ലളിതാകൃതി
മുന്നിലാമ്മാറു കളിച്ചിരുന്നീടിന
പുണ്യപുമാൻ പുരുഷോത്തമനച്യുതൻ
അബ്ജോജനാഭനനന്തനനാമയൻ
കണ്ണൻ കരിമുകിൽവർണ്ണനാരോമലാ-
മുണ്ണി നന്ദാത്മജൻ കണ്ടുകണ്ടന്തികേ
നന്നവനാനന്ദമുരാക്കലെന്നങ്ങു പോയ്
ചെന്നുചേർന്നമ്മതന്നങ്കമേറി ദ്രുതം
തൃക്കാൽസരോജരേണുക്കളെത്തുപൊഴ-
തൊക്കെ മാതാവുടുത്തോരു വെൺപട്ടതിൽ
ചിത്തസന്ദേഹമൊഴിച്ചുതേച്ചഞ്ജസാ
ഹസ്താംബുജങ്ങളിലുള്ള ചേറും മുദാ
വക്ഷോരുഹയുഗമദ്ധ്യസങ്കേത ര-
മ്യോത്തമ പാർശ്വങ്ങളിലും തുടച്ചുടൻ
വക്ത്രസ്മിതാധരപത്മവികസിത-
നാരക്കനിവുററകം പാണിനാ സത്വരം
മറേറ മുലയ്ക്കൽ തടവിത്തടഞ്ഞുകൊ-

---

ഗണ്ഡാലയങ്ങരാം = കവിരാത്തടങ്ങരാം. ആചുംബ്യ = ചുംബച്ചിട്ട്.

ണ്ടുററ വാമസ്തനം താൻ നുകൎന്നീടിനാൻ.
തൽപ്രസംഗേ കടകോലുമയച്ചുടൻ
ഉൾപ്രമോദേന ജഗന്മയനാകിയ
പുത്രൻതിരുവുടൽ ചേൎത്തു പുണൎന്നതി-
സ്നിഗ്ദ്ധതയാ മരുവീടിനാളമ്മയും.

ഇത്ഥം ശുകോക്തികൾ കേട്ടളവെത്രയു-
മത്യന്തഭക്ത്യാ തൊഴുതഭിമന്യുജൻ
ചിത്തകുതൂഹലം പൂണ്ടു ചോദിച്ചി"തെ-
ന്തിത്ര ഭാഗ്യം യശോദയ്ക്കുളവായതിൻ
കാരണം? പണ്ടവളാരായിരുന്നതി-
കാരുണ്യമൂൎത്തി സനാതനൻമാധവൻ
നാരായണസ്വാമിതൻ പ്രസാദം വന്നു
ചേരുവാനേവമെല്ലാം പരിചോടൊരു
സൽക്കൎമ്മമെന്തോന്നനുഷ്ഠിച്ചതു നന്ദ-
നുൾക്കനിവുററിവണ്ണം ഭവിച്ചീടുവാൻ
ചെയ്ത സുകൃതമെന്തോന്നരുൾ ചെയ്കതി-
കൗതുഹലംപൂണ്ടു സത്തുക്കൾ നിത്യവും
ശുദ്ധഹൃദയാഗ്ര ഭക്ത്യാ പരബ്രഹ്മ-
വിത്തായ വേദാന്തവസ്തുതത്ത്വാത്മമി-
കൃഷ്ണൻ വസുദേവപുത്രനായ് മേവിന
വിഷ്ണു ചരാചരദേശികൻ ബാലനായ്
നിത്യമനുകരിച്ചീടുന്ന ലീലകൾ
എത്രയുമാനന്ദമഗ്നരായനവഹം
ദുഷ്കൃതശാന്തിവരുത്തുവാനും കൎമ്മ-
മുക്തി വരുത്തീടുവാനുമോരോതരം
വന്ദിച്ചിരിക്കും ചരിത്രകൎത്താവിനെ
കണ്ണിലാമ്മാറു തെളിഞ്ഞുകണ്ടിങ്ങനെ
സമ്മോദമോടനുലാളിപ്പതിന്നു ത-
ന്നമ്മയാം ദേവകിക്കും മനോനാഥനും
വന്നീലവകാശമന്നവൎക്കെങ്ങു
വന്നുകൂടീടുവാനെന്തൊരു കാരണം?
ചെമ്മേ തിരിച്ചരുൾചെയ്കരുളേണമേ
മന്മനസ്സന്ദേഹമാശു തീരുംതരം."
ഏവം നൃപതി ചോദിച്ചളവാദര-
പൂൎവ്വം ചിരിച്ചരുൾചെയ്തു മുനീശ്വരൻ:
"നാരായണൻ തിരുമായാവികൃതികൾ
ആരാലുമോൎത്താലറിയാവതല്ലെടോ!
കൎമ്മവശത്താലുളവാം ഫലങ്ങളും

വാമസ്തനം = ഇടത്തേമുല. അഭിമന്യുജൻ = പരീക്ഷിത്ത്.

ജന്മിനാമനന്താദ്ഭുതകർമ്മളും
ധർമ്മവും പുണ്യ പാപാദി ഭേദങ്ങളും
ബ്രഹ്മാവിനും തിരിക്കാവതല്ലെങ്കിലും
കേട്ടുകൊണ്ടാലുമൊരു പുരാണം കവി—
ശ്രേഷ്ഠൻ പിതാവരുൾചെയ്തു കേട്ടേനതും
മുന്നം വസുക്കളിൽ ദ്രോണനാകുന്നവൻ
തന്നുടെ ഭാര്യാധരയാസമമൊരു
കർമ്മഹേത്വന്തരാൽ ഭൂമിയിൽ മാനുഷ—
ജന്മം കഴിച്ചു പോരേണമെന്നായ്‌വന്നു
ചെമ്മേ പുനരതിനന്നു ചതുർമ്മുഖൻ
നിർമ്മലൻതന്നെ വിളിച്ചരുളിച്ചെയ്തു
ധർമ്മമാർഗ്ഗക്രമമേതും പിഴയാതെ
ജന്മം പശുപാലകേന്ദ്രനായ്ക്കൊണ്ടു നീ
നന്ദഗോപാഖ്യനായ് നന്ദനയാ സമം
നന്നായ് സുഖിച്ചു സുചിരം വസിക്ക തേ.
ഗോപാലപാലനം ചെയ്തു നാരായണ—
ശ്രീകരുണാകരൻതൻ പ്രസാദത്തെയും
കൈക്കൊണ്ടു കാര്യം വഹിക്കെന്നരുൾചെയ്തു
പുഷ്കരസംഭവന്താനയച്ചും വിധൗ
ഹസ്താഞ്ജലി ചേർത്തപേക്ഷിച്ചിതൻപെഴും
ഭദ്രയും നിത്യമുള്ളോർത്തു താൻ ദ്രോണരും:
"ഞങ്ങളീവണ്ണം മനുഷ്യരായ് ചെന്നട—
നങ്ങു ജനിക്കാമരുൾചെയ്തവണ്ണമേ.
സന്ദേഹമില്ലതിനേതുമെന്നാൽ പരൻ
ഇന്ദിരാവല്ലഭനായ ജഗൽഗ്ഗുരു
പന്നഗശായി ചെറുപ്പൈതലായ്‌വന്നു
മുന്നിലാമ്മാറു കളിച്ചുനിന്നന്വഹം
കാണായ്‌വരുമാറനുഗ്രഹിച്ചീടുക
വേണ"മെന്നുള്ളതു കേട്ടു ധാതാവൊരു
കാണിക്ഷണം വിചാരിച്ചു നിങ്ങൾക്കതു
വേണുന്നവണ്ണം വരുമെന്നനുജ്ഞയാ
വാണിയും നൽകിയയച്ചോരവരിഹ
ക്ഷോണിയിൽ വന്നു ജനിച്ചാരിരുവരും;
നന്ദനും ധന്യയായുള്ള യശോദയും
മുന്നമീവണ്ണമുള്ളോരവരിങ്ങനെ
നിന്നകാലം വനമാലി വസുദേവ—
നന്ദനനായവതീർണ്ണനാമീശ്വരൻ
തന്നെയും തന്നിയോഗേന വസുദേവർ

---

കർമ്മഹേത്വന്തരാൽ = കർമ്മങ്ങൾ കാരണത്താൽ.

നന്ദഗോപാലയംതന്നിലാക്കീടിനാൻ.
പിന്നെയുമുണ്ടായിരിക്കുമോരോതരം
മന്നവ! കാരണമെന്തറിയാവതും?
നില്ല, ജഗദ്ഗുരുതന്നെ മടിയില-
ങ്ങാംകനിവുററുവെച്ചമ്മ പുണന്നുടൻ
ഭക്ത്യാ മുലകരം കൊട്ടത്തിരിക്കുന്നള-
വഗ്രേ തിളയ്ക്കുന്ന പാൽ കണ്ടതിശയ-
ബദ്ധതയോടത്തു വാങ്ങിവച്ചങ്ങു ഞാൻ
എത്രയുമോടി വരുവോളമെന്മകൻ
ഭദ്രാസനേ വസിക്കെന്നവരം ചൊന്നതി-
നരംത്താരിലേതുമനുസരിക്കാഞ്ഞവൻ
കഷ്ടമിതു നോക്കുകെന്നുടനുണ്ണിയെ
പെട്ടെന്നിറക്കിവച്ചപ്പൊഴുതങ്ങവരം
പോയളവുള്ളിൽ പരിതൃപ്തി വന്നതി-
ല്ലായതലോചനനാകയാലേററവും
ക്രോധവശേന ദന്തങ്ങളിറുമ്മിനി-
ന്നേതൊരു ജാതി തോല്പിപ്പു ജനനിയെ
ഞാനതിനെന്നകക്കാമ്പിലുപായമോ-
ത്താനന്ദരൂപി നീളെക്കടാക്ഷിച്ചൊരു
കോണിൽക്കിടന്നൊരമ്മിച്ചെറുപ്പിള്ളയെ
കാണായതിങ്ങെടുത്താശു കൊണ്ടന്നുടൻ
ചീളെന്നു തന്തല മീതെയങ്ങോങ്ങി നി-
ന്നോളമടങ്ങിയ ഗോരസഭാജനേ
ചാടിച്ചതേററളവേററെത്തകന്നുടൻ
ഓടായ്ത്തെറിച്ചു പോയ്ക്കുണ്ഡലി ചുഴവും
ഗോരസവും പരന്നു തദാ ഭൂമിയിൽ.
വാരിനാനങ്ങതിൽപ്പാറിന വെണ്ണയും
പാണികളിൽ പുനരങ്ങതുമായഥ
കേണിറങ്ങീടിനാൻ ചത്വരവീഥിയിൽ
ഖേദമായെന്നപോലെ തദാ സാദരം
മോദമാന്നാനനം കണ്ടുകണ്ടന്തികേ
നില്ക്കുന്ന മാജ്ജാര മക്കടങ്ങരംക്കു താൻ
ഒക്കെ നുള്ളിപ്പരിചോടുരുംവെണ്ണകരം
സൽക്കരിച്ചൊട്ടു താനും നുകന്നങ്ങുപോയ്
പുക്കാൻ മുതിന്നൊരു മുക്കിലാമ്മാറവൻ.
തൽസമയേ തികന്നീടിന ദുഗ്ദ്ധവും
സ്വസ്ഥാനമാക്കിവച്ചങ്ങു യശോദതാൻ
ചിക്കനെപ്പോന്നു വന്നൊക്കെ നോക്കുന്നള-
വക്കുണ്ഡലി തകന്നീടിന കോപ്പുകരം

കുണ്ഡലി=പാൽക്കലം.

കണ്ടു കൗതുഹലം പൂണ്ടു കാണിക്ഷണം
കൊണ്ടാടി നിന്നെഴുമിണ്ടലോടഞ്ജസാ
കൊണ്ടൽനേർവണ്ണനാമുണ്ണിയെ നോക്കുവാൻ
ഉണ്ടായ കോപേന വേഗാൽച്ചെറുതായ
കൊലുമെടുത്തു തിരിഞ്ഞു ചെല്ലുമ്പൊഴ-
താലംബഭൃതനെക്കാണായിതങ്ങൊരു
കോണിൽ നിന്നീടുമുലൂഖലത്തിൻ മുകൾ-
സ്ഥാനേ ചുഴന്ന കപികൾക്കു വെണ്ണയും
നുള്ളി നുറുക്കിയെറിഞ്ഞു കൊടുത്തു ത-
ന്നുള്ളിലുണ്ടുള്ളുള്ളമെന്ന ഭാവത്തെയും
കാട്ടി നിന്നൊട്ടു ഭുജിച്ചും കരഞ്ഞുമ-
ള്ളുട്ടു കണ്ടങ്ങടുക്കുന്ന മാതാവിനെ-
കണ്ടുറക്കെക്കരഞ്ഞേററം കുതിച്ചവൻ
ഉണ്ടൽ പൂണ്ടങ്ങകലത്തു ചാടിദ്രുതം
മണ്ടിത്തുടങ്ങിന നേരത്തു നില്ലു നി-
ല്ലുണ്ടു കഴിവിനിയെന്നു യശോദയും
തൊണ്ട വിറച്ചു പറഞ്ഞു പാഞ്ഞെത്തിനാൾ;
കണ്ടുകണ്ടാശു പാഞ്ഞീടിനാനുണ്ണിയും.
നിത്യം തിരഞ്ഞു ഭൂതേശാദി യോഗികൾ-
ക്കുൾത്താർമിഴികളാലെത്താത വേദാന്ത-
വിദ്യാവിനോദി പരബ്രഹ്മകാരണ-
തത്ത്വാത്മനിർമ്മലവസ്തു തേജോമയൻ
സൃഷ്ടിസ്ഥിതിലയാനുഗ്രഹകാരണം
ഇഷ്ടഫലപ്രദമിത്രിലോകാത്മകം
കൈക്കലാക്കീടുവാനെന്നു നിനച്ചതി-
ചിക്കനെച്ചെന്നടുക്കുന്ന യശോദതൻ-
വിഗ്രഹം പാരം കനത്തു ചമകയാൽ
അക്ഷണം ചെററു മന്ദിച്ചവൾതന്നുടൽ
വീർത്തുഴന്നേററവും ചീർത്തുഴന്നൊട്ടിരു-
ന്നാർത്തയായ്ക്ലേശഭാരം കരാഗ്രേണ താൻ
താങ്ങിയിരുന്നതു കണ്ടു ജനാർദ്ദനൻ
ശാർങ്ഗവരായുധൻ ഭക്തപരായണൻ
പാഞ്ഞുഴന്നിങ്ങു മറഞ്ഞു നോക്കും വിധൗ
ചാഞ്ഞിരുന്നീടും ജനനിയെക്കണ്ടെഴും-
പൂർണ്ണകാരുണ്യഹൃദയനായൊക്കെയും
ചേർന്നവണ്ണം ചെയ്തുകൊൾകെന്നനുഗ്രഹം
ചെയ്തു തിരിഞ്ഞു നില്ക്കുന്നതു കണ്ടു തൻ-
പൈതലെന്നോർത്തു പിടിച്ചു ജനനിയും

---

സൃഷ്ടി....കാരണം = സൃഷ്ടി, രക്ഷ, സംഹാരം, അനുഗ്രഹം ഇവയ്ക്കു കാരണം.

സർവ്വപ്രപഞ്ചൈകസാക്ഷിയാമീശ്വരൻ
സർവ്വജനത്തിനകംപുറമെന്നിയേ
സർവ്വദാ സർവ്വം നിറഞ്ഞു തെളിഞ്ഞെഴും
സർവ്വജഗദ്ഗുരു മായാമയൻ പരൻ
സർവ്വസൃക് സർവ്വപാത്സർവ്വസംഹാരകൻ
സർവ്വഗനിങ്ങനെ നിന്നതു കണ്ടഥ
നിർവികല്പൻ നിജ പുത്രനെന്നോർത്തവൾ
സർവ്വ മാതാക്കൾ മററുള്ള ബാലാനിവ
ചെന്നു പിടിച്ചു വലിച്ചിഴച്ചങ്ങവൾ
മുന്നം നിനച്ചോരുരലോടണച്ചുടൻ
കെട്ടുവാനായ്ക്കൊണ്ടു ചേർത്തു നിർത്തിപ്പുന-
രൊട്ടും മടിയാതെകണ്ടൊരു ദാമവും
പെട്ടെന്നെടുത്തു ചുററീടിനാളങ്ങതിൽ
വട്ടം തികഞ്ഞു കൂടീടുവാൻ കേവലം
രണ്ടു വിരൽപ്രമാണം തികയാഞ്ഞതു
കണ്ടവിളംബിതമങ്ങു മററൊന്നഥ
കൊണ്ടുവന്നൻപോടിയച്ചളവും പുന-
രുണ്ടു നടേ കണ്ട പോരായ്ക പിന്നെയും;
കിങ്കിമിദം സർവ്വബന്ധമോക്ഷാത്മകൻ-
തൻ കശൽ വിസ്മയമല്ലതേതും ശിവ!
ശങ്കരാ! മററനേകം ദാമമാലകൾ
കിങ്കരിമാർ കൊണ്ടുവന്നു കൊടുത്തവ-
കൊണ്ടു ബന്ധിച്ചളവും നടേക്കണ്ടതു-
ണ്ടുണ്ടു രണ്ടംഗുലംമാത്രമെത്തായ്കയാൽ.
ഇങ്ങനെ പത്തുനൂറായിരം ദാമങ്ങൾ
അങ്ങുരലോടുചേർത്തംബുജനേത്രനാം
നന്ദനൻതന്നുദരസ്ഥലേ വേഷ്ടിച്ചു
നന്ദവിലാസിനി നിന്നിതെന്നാകിലും
പിന്നെയുമേതുമടുക്കയില്ലെന്നത-
ങ്ങന്നനടയാളറിഞ്ഞകതാരിടം
ഖിന്നയായ് നിന്നുഴലുന്നതു കണ്ടു തൽ-
സന്നിധൗ കൗതുകംപൂണ്ടു നിരക്കവേ
നിന്ന ഗോപാംഗനമാർ ചിരിച്ചീടിനാർ.
അന്നേരമംബുജമാനിനീവല്ലഭൻ
മാതാവുതൻ വിഷണ്ണതവങ്ങൾ കണ്ടുതൻ-
ചേതസി പാരിച്ചെഴും കൃപയാ പരൻ-

---

സർവ്വസൃക് = എല്ലാം സൃഷ്ടിക്കുന്നവൻ. സർവപാൽ = എല്ലാററിനെയുംപാലിക്കുന്നവൻ. നിർവ്വികല്പൻ = ഭേദം ഇല്ലാത്തവൻ. ബാലാൻ ഇവ = കുട്ടികളെ എന്നപോലെ. ദാമം = കയറു്. വേഷ്ടിച്ചു = ചുററി.

പൂരുഷനൊന്നു കടാക്ഷിച്ചരുളിന
നേരമകമുണർന്നോരു ജനനിയും
ബന്ധിച്ചുകൊണ്ടാൾ നടേ മുമ്പിനാൽ പരി-
ബന്ധിച്ച ദാമേന ശേഷിച്ചിതേററവും
അപ്പൊഴുതേറെക്കടെഞ്ഞാനനാമയൻ
ഉൾപ്രമോദേന ചിരിച്ചു യശോദയും.
മുപ്പാരിതെപ്പേരുമുൾപ്പൂവിലാണ്ടു
നില്പോരു ചിൽപുമാനത്ഭുതവിക്രമൻ
തൽപ്രസാദം ഭവിച്ചീടുകിലെത്രയും
അല്പപ്രയാസമത്രേ സകലം നൃണാം
നിശ്ചയമെന്നതവർക്കു കാട്ടീടുവാൻ
ഇച്ചരിത്രങ്ങളനുകരിച്ചീടിനാൻ,
ഭക്തപ്രിയൻ നിജ പാദഭക്തോത്തമ
നൾത്താരിലുള്ളഭിലാഷങ്ങൾ സർവ്വം
സല്ക്കരിപ്പാൻ പാരവശ്യം കലർന്നേഴും
ശക്തിയുക്തപ്രഭു തൽ പ്രസാദോദയം
സിദ്ധയായേററം വിളങ്ങിനാളേഷണ-
ബദ്ധയെന്നാകിലുമുത്തമയാമവൾ.
പത്മോത്ഭവനും പുരാരിയുമിന്ദ്രനും
പത്മാലയാദേവിതാനും മുനികളും
വിദ്യാവിനോദികളായ യോഗീന്ദ്രർക്ക-
മിത്ഥം പ്രസാദം ലഭിച്ചീല നിർണ്ണയം.
വിശ്വൈകസാക്ഷി വിരിഞ്ചഹരാർച്ചിത-
നപ്രമേയൻ പരമൻ പരമേശ്വരൻ
മുക്തിപ്രദൻ മുനീന്ദ്രോത്തമമാനസ-
പത്മസുഖി പരബ്രഹ്മ തത്ത്വാത്മകൻ
കൃഷ്ണൻ കൃപാലയനാനന്ദമന്ദിരൻ
വൃഷ്ണികുലോത്ഭവൻ വിശ്വംഭരാവരൻ
വിഷ്ണു ചരാചരാചാര്യനനാമയൻ
ഉഷ്ണേതരാംശുസമാനമൃദുസ്മിതൻ
വക്ത്രാരവിന്ദ രമ്യാഭയാ ഭക്തഹൃൽ-
പത്മവികസിതാനന്ദ വിഭൂഷിതൻ
പത്മേക്ഷണൻ പത്മനാഭനുലൂഖലേ
ബദ്ധനായ് നിന്നളവെന്തോന്നിവിടെ ഞാൻ
കർത്തവ്യമത്യർത്ഥമത്രൈവ ചിത്ത സം
സിക്തഗത്യാ വിചാരം കലർന്നെങ്ങുമേ
സദ്ഘൃണത്വേന കടാക്ഷിച്ചരുളിന

നൃണാം = മനുഷ്യർക്ക്. ഉഷ്ണേ....സ്മിതൻ = ചന്ദ്രനോടു സമാനമായ (ചന്ദ്രികാതുല്യനെന്നു ഭാവം). പുഞ്ചിരിയോടു കൂടിയവൻ. സദ്ഘൃണത്വേന = നിറഞ്ഞ കാരുണ്യത്തോടേ.

മുഗ്ദ്ധസ്മിതത്തോടുമപ്പൊഴുതന്തികേ
നില്ക്കും മരുതുമരങ്ങളത്യുന്നത-
യുഗ്മമതഗ്രേ തഴച്ചു കണ്ടങ്ങതിൻ
വൃത്താന്തമെല്ലാം ഗ്രഹിച്ചരുളീടിനാൻ:
"ചിത്രമിദം കുബേരാത്മജന്മാരിവർ
മുന്നം നളകൂബര മണിഗ്രീവന്മാ-
രെന്നവർ മാമുനി നാരദൻതന്നുടെ
ശാപേന വന്മരുതായ്‌വന്നവർക്കരു-
താപമൊഴിച്ചു ഗതി വരുത്തീടുവൻ
ഞാനിനി"യെന്നു ചിന്തിച്ചരുളീടിനാൻ
മാനസതാരിലാമ്മാറു നാരായണൻ.
താനതു കേട്ടഭിമന്യുജനാകിയ
മാനവേന്ദ്രൻ ശുകനോടഥ സാദരം
ചോദിച്ചിതൻപോ"ഐളിബിളിപുത്രര-
ങ്ങാദൗ നടന്നവാറെങ്ങനെ സർവ്വദാ?
ദേവമുനീന്ദ്രനവരെശ്ശപിക്കയാൽ
ഏവം മരുതുകളായ്‌വന്നതും മമ-
ചേതസി സമ്പ്രതി തേറുമാറൊക്കെ വൻ-
പ്രീതി കലർന്നരുൾ ചെയ്തരുളേണമേ."
കേവലമേവം നൃപതിചോദ്യം ബഹു-
ഭാവ സുഖാനുമോദേന കേട്ടഞ്ജസാ
ശ്രീശുകനാശു ചൊല്ലീടിനാ"നെങ്കിലോ
കേശവഭക്തപ്രവര! കേൾ നീയതിൻ-
മൂലം നളകൂബരമണിഗ്രീവന്മാർ-
കാലാരിതന്നനുചാരകരായതി-
വേലം മധുമൊഴിമാരുമായ്ന്മഥ-
ലീലയാ നീളെ രമിച്ചു നടന്നതു-
കാലം കദാചിദമരവരാംഗനാ-
ജാലേന സാകമനുരാഗഭാരേണ
ചാലെച്ചുഴന്നുപോയ്‌ചെന്നു കൈലാസശൈ-
ലാലയസീമനി മന്ദാകിനിയുടെ
തീരദേശേ മന്ദമാരുതസഞ്ചാരേ
മാരമനോഹരാരാമലതാഗൃഹം
പുക്കിരുന്നൊത്തു മധുപാനവും ചെയ്തു
മയ്ക്കണ്ണിമാരുടെ തൈക്കൊങ്കമൊട്ടുകൾ
മുഗ്ദ്ധഭ്രമത്തോടണച്ചു പുണർന്നതി-
സ്നിഗ്ദ്ധതയാ ലയിച്ചത്യന്തമത്തരായ്
പാടിയുമാടിയുമോരോ വനങ്ങളിൽ

ഐളിബിളിപുത്രർ=വൈശ്രവണപുത്രന്മാർ.

തേടിയറുത്തുള്ള പൂവുകൾ ചൂടിയും
ചാടിയുമോടിയുമൊട്ടു ചാഞ്ചാടിയും
വാടി മയ്യങ്ങും നയനങ്ങൾ ചാമ്പിയും
മാരോത്സവരസലീലകളിൽ പുന-
രോരോവിധം മദനപ്പടക്കൂട്ടിയും
കൂരമ്പുകൾ മാരനേറെച്ചൊരികയും
ചാരുചാപങ്ങൾ വളഞ്ഞിടർ തേടിയും
വായ്‌മലരാമോദമുൾക്കൊണ്ടു നൽകിയും
കാമസാരസ്യങ്ങളേറെപ്പറകയും
കോൾമയിർക്കൊണ്ടു ദേഹങ്ങൾ വിയർക്കയും
പ്രേമം കലർന്നു വാർകൊങ്കകൾ പുൽകിയും
കോമളരൂപിണിമാരോടു ചേർന്നവർ
പേമദഭ്രാന്തിപൂണ്ടിങ്ങനെ സന്തതം
തങ്ങളേയും മറന്നംഗനമാരുമായ്‌
അങ്ങു പോയ്‌ച്ചെന്നിറങ്ങീടിനാർ ഗംഗയിൽ.
വസ്ത്രങ്ങളെല്ലാമഴിച്ചു തീരത്തു വ-
ച്ചത്യന്തമദ്യമത്തോൽഭ്രാന്തിചേർന്നെഴും
ചിത്തഭ്രമത്തോടിളംകരിണീകല-
മദ്ധ്യേ മദിച്ചെഴും ദ്വിദ്വിരദങ്ങൾ സം-
തിഷ്ഠതീത്യേവ നില്ക്കും വിധൗ തൽക്ഷണേ
പെട്ടെന്നു തൽപുരോഭാഗേ യദൃച്ഛയാ
വിഷ്ണുനാമപ്രഗാനേന വീണാധരൻ
വിഷ്ണുപദത്തിങ്കൽനിന്നിറങ്ങീടിനാൻ
തൽപ്രസംഗേ രതിമദ്ധ്യേ മുനീശ്വരൻ
സുപ്രസാദേന കണ്ടപ്പൊഴുതേറിന
ലജ്ജയും ഭീതിയുമുൾക്കൊണ്ടു നാരിമാർ
അജ്ജലേനിന്നു കരേറി മണ്ടീടിനാർ.
ബദ്ധപരവശബുദ്ധ്യാ പലപല-
പദ്ധതിയൂടെ പാഞ്ഞങ്ങുമിങ്ങും ദ്രുതം
പുക്കൊളിച്ചാർ നറും പുഷ്പലതാഗൃഹേ
നഗ്നമേ വീര്യസ്രവാർദ്രപദരായ
യക്ഷാധിപാത്മജന്മാരറിഞ്ഞീലതും.
തൽക്ഷണേ ചിന്തിച്ചരുളിനാൻ നാരദൻ
മുഖ്യനാം വൈശ്രവണാത്മജന്മാരിവർ
ഇക്കാലമിങ്ങനെ ദുഷ്ടരവൃത്തികൾ
കൈക്കൊണ്ടു മദ്യപാനം ചെയ്തു മത്തരായ്‌
മല്ക്കണ്ണിമാരിലഴിഞ്ഞുപരവശ-

---

ദ്വിദ്വിരദങ്ങൾ = രണ്ടു് ആന. സംതിഷ്ഠതീത്യേവ = നിൽക്കുന്നപോലെ.
പ്രഗാനേന = പാടിക്കൊണ്ടു് വിഷ്ണുപദം = ആകാശം. പദ്ധതി = മാർഗ്ഗം.

ബുദ്ധ്യാ മതിമറന്നത്യന്തമുത്തമ-
സത്തുക്കളിൽ പ്രതിശങ്കയുമെന്നിയേ
ദൃപ്തന്മാരായ്ച്ചമഞ്ഞതു നല്ലത-
ല്ലോക്കെ ക്ഷയിച്ചു സുകൃതമിവക്കഹോ!
കഷ്ടമാഹന്ത! കഷ്ടം! നല്ല സജ്ജനം
ദുഷ്ടമാർഗ്ഗേ ഗമിക്കും വിധൌ നല്ലവർ
നല്ലവഴിക്കു നടക്കുമാറാക്കുക;
നല്ലതാകുന്നതതല്ലോ ബുധമതം.
എന്നാലിവക്കിനി നല്ലതു മേലിൽ വ-
ന്നന്യൂനമോദേന സംഭവിച്ചീടുവാൻ
ഇന്നുളവായ മദം ക്ഷയിച്ചീടുമാ-
റിന്നൊരു ശാപമാഹന്ത! ചെയ്തീടുവൻ
പിന്നെ നന്നായ്വരുവാനൊരുപായവും
വന്നുകൂടും ഭഗവാൻ പരമേശ്വരൻ
പന്നഗശായി പരൻപുരുഷൻ പരൻ
മന്നിടത്തിങ്കൽ വസുദേവപുത്രനായ്
കൃഷ്ണനായ്വന്നവതീർണ്ണനാം നാഥനെ
ദൃഷ്ട്വാപി ചൈവ തം പൃഷ്ട്വാ, മമ ശാപ-
മുക്തരായാശു സാധുത്വം ഭവിക്കുമാ-
റെത്രയുമൻപോടനുഗ്രഹംചെയ്തിഹ
രക്ഷിച്ചുകൊള്ളുവൻ മഹാവിഷ്ണുമായയി-
ലൊക്കെസ്സകലവും മോഹിച്ചുഴൽവതും
കുററമല്ലേതുമഹമ്മതി ചേതസാ
പററിനില്ക്കുന്നതും ദേഹമൂലം ദൃഢം.
ദേഹമാകുന്നതു ഞാനെന്നുറച്ചൊരു
മോഹഭ്രമം മനസാ ഭവിക്കുന്നതും
കാരണമായതു സംസാരസാഗര-
തീരമടായ്വാനബോധികളക്കഹോ.
ഞാനതിശക്തൻ പ്രധാനകുലോത്ഭവൻ
നൂനമതിശയസുന്ദരൻ നിർമ്മലൻ
ശ്രീമാൻ ധനവാനനേനസ്വി കീർത്തിമാൻ
ഭൂമീപതീന്ദ്രൻ ദ്വിജേന്ദ്രൻ മഹാജന-
പൂജിതൻ ധീരപരാക്രമൻ വിക്രമൻ
തേജോനിധി സകലൈകഗുണാലയൻ
തുല്യരായില്ലൊരു ഭൂതരെനിക്കിതി-
കല്യാണമൂർത്തികൊണ്ടു വല്ലാതകണ്ടോരോ
ദുർല്ലഭവേസ്സുക്കളിൽ ഭ്രമിച്ചങ്ങതു

ദൃഷ്ട്വാപി = കണ്ടിട്ടും. തം പൃഷ്ട്വാ = അദ്ദേഹത്തോടു ചോദിച്ചിട്ടും. അനേനസ്വി = പാപമില്ലാത്തവൻ.

നിർലജ്ജനായ്ച്ചമഞ്ഞല്ലൽ പിണഞ്ഞത്ര
ചൊല്ലിസ്സകലഹിംസാകരനായ്ച്ചമ-
ഞ്ഞെല്ലായ്പൊഴും രുഷിതാശയാ തന്നുടെ
വല്ലായ്മയൊന്നുമറിയാതെ താൻ ചെയ്വ-
തെല്ലാമതിഗുണമെന്നുതേറിദ്ദൃഢം,
മററുള്ളവരിൽ കൃപയുമൊഴിഞ്ഞുള്ള
കുററങ്ങളുംകൊണ്ടു ഗർവിച്ചഹംകൃത-
ചിത്തനായ് ദേഹമൂലാഷ്ടരാഗങ്ങളാൽ
ബദ്ധനായ്വർത്തിച്ചുനിന്നുളവഞ്ജസാ
വൃദ്ധതയും മഹാവ്യാധികളും വള-
ർന്നെത്തുകിലും പുനരല്ലായ്കിലും പരം
തെറെറന്നു ജീവനിർവാണം വരുമ്പൊഴ-
തററുവീഴും ഫലാന്യേവമധരിത-
വിഗ്രഹം വെന്തു നീറാകിലുമാമുട-
നുഗ്രജന്തുക്കളും ഭക്ഷിക്കിലുമാം ദൃഢം
പൃഥ്വിയിലങ്ങു കഴിച്ചു പുതച്ചുയാ-
ലെത്രയും ചീഞ്ഞു പുഴുവുമാമങ്ങഹോ!
കഷ്ടമീവണ്ണമനുഭവിച്ചീടുമെ-
ന്നൊട്ടുമറിയാതെ രക്ഷിച്ചിരിക്കുന്ന
ദേഹമാർക്കുള്ളൂ നിരൂപിച്ചു കാൺകിലോ
ദേഹത്തിലാഹന്ത നില്ക്കുന്ന നാഥനോ
പാലനം ചെയ്തിരിക്കുന്നതിനൊക്കെത്തൻ-
മൂലം ജനിപ്പിച്ച ബീജകർത്താവിനോ
നീതി നിരൂപിക്ക മാതാവിനോ ബത!
മാതാമഹനോ പിതാമഹനോ വില
മേലേ കൊടുത്തുകൊള്ളുന്നവനോ ബലം?
ചാലേ പരിചിനോടേറും പ്രഭുവിനോ?
കേവലമോർക്കിലാർക്കുള്ള ശരീരമെ-
ന്താവൂ ഭരിപ്പതാർക്കെന്നറിഞ്ഞിട്ടതിൽ
ചാപല്യമൂലമായുള്ള ദേഹം ഭരി-
ച്ചാപത്തൊഴിഞ്ഞൊരു സൗഖ്യമില്ലേതുമേ.
കേവലമേവമറിഞ്ഞു സാധുക്കളാം
കോവിദന്മാർ ജഡാദ്യാഖിലാർത്ഥങ്ങളിൽ
ചേതസാ സംഗമൊഴിച്ചു നിത്യം പരം
പൂതമാത്മാനമവ്യാകുലമവ്യയം
വേദാന്തസാരനിലീനമരൂപകം
നാദാന്തരൂപം നയജ്ഞമതീക്ഷണം

---

ജീവനിർവ്വാണം = ജീവനാശം. അധരിതം = താഴ്ത്തപ്പെട്ട. അരൂപകം = രൂപമില്ലാത്തതു്. അതീക്ഷണം = നോക്കെത്താത്തതു്.

ധ്യാനനിരതം പുരാണമേകം ശിവം
ജ്ഞാനമാനന്ദപരിപൂർണ്ണമദ്വയം
നാനാചരാചരാന്തസ്ഥമവ്യാകൃതം
മാനവിഹീനമുപവസിച്ചനഹം
രാഗാദി ദോഷങ്ങളെല്ലാമൊഴിഞ്ഞു സ-
ജ്ജാഗരേ ദിവ്യസ്വയംജ്യോതിരുജ്ജ്വലേ
കാരുണ്യവും ജന്തുജാതൈരിടകല-
ന്നാരെയുമേത്തുമൊരു ഭേദമെന്നിയേ
വേദശാസ്ത്രാദി പുരാണങ്ങളും പഠി-
ച്ചാദരാലർത്ഥനിർല്ലീനബുദ്ധ്യാ ചിരം
സംസാരമുക്തരായ് വാഴുന്നവർക്കുടൻ
ഹംസപാദേ രമിക്കായ്‌വരും മാനസം.
വൈരാഗ്യമായതുമൂലമതിന്നതു
സ്വൈരവാന്മാർക്കു വരികയില്ലെന്നുമേ.
ശ്രീമദംകൊണ്ടഹങ്കാരികളാകിയ
താമസന്മാർക്കു മററന്യജന്തുക്കളിൽ
കാരുണ്യമുണ്ടാകയില്ലതുകൊണ്ടക-
താരിലാമ്മാറു സാധുക്കളിൽ ഭക്തിയും
പററുകയില്ല സദ്വാണികളെപ്രതി
ചെററു വിശ്വാസവുമില്ലൊരുനേരവും.
ദൈവനാസ്തിക്യവാന്മാരവർ തങ്ങളാൽ
ചെയ്‌വതെല്ലാം ഗുണമെന്നു കല്പിച്ചൊരോ
ദുർവ്വിചാരകരന്മാർക്കൊരുനേരവും
മെയ്‌വഴി നല്ലതുണ്ടായ്‌വരാ നിർണ്ണയം
നിത്യദാരിദ്ര്യവാന്മാരായിരിപ്പവ-
ർക്കുൾത്താരിലില്ലഹങ്കാരമൊരിക്കലും
ചിത്തേ വിചാരവുമുണ്ടായ്‌വരുമവ-
ർക്കെത്തുമതുമൂലമാശു വൈരാഗ്യവും
ബുദ്ധിവശിത്വവും ശാന്തിയും മാനസ-
ശുദ്ധിയുമിന്ദ്രിയനിഗ്രഹാർത്ഥത്വവും
വിജ്ഞാനവും കലന്നീടും പൊഴുതുട-
നജ്ഞാനവുമകന്നീടും തഥൈവ തൽ
ശ്രദ്ധയും ഭക്തി കഴിവതിനെന്നിയേ
വർദ്ധിക്കയില്ല മറെറാന്നിലുമേകദാ.
സത്തുക്കളോടു സമ്പർക്കവും തദ്വച-
സ്സത്യപ്രതിജ്ഞയുമൂത്തവിക്കുംവിധൗ
ദൈവാനുകൂല്യവശത്താലുദിച്ചെഴും
ദൈവഗതിവിലാസങ്ങളും മാനസേ

---

സജ്ജാഗരേ=നല്ല ഉണർവിൽ.

ദിവ്യസ്വയം ബോധവും ഹൃദയാഭയാ
സുവ്യസിച്ചീടും തദനുവപി തൽക്ഷണേ
സർവ്വസത്വങ്ങളിലുത്ഭവിക്കും വിധൗ
സർവ്വസത്വങ്ങളിലുള്ളനുകമ്പയും
സർവ്വദാ കൈവരുമില്ലൊരു സംശയം.
സർവ്വഹൃദിസ്ഥിതൻ തൻ കരുണാവശാൽ.
അങ്ങനെ സാധുക്കളൊമവരിൽ ചില-
ർക്കു ജന്മാന്തരകർമ്മപുണ്യോദയാൽ
വന്നുകൂടീടുകിലാം പരമാത്മമായ്
നിന്നു പദപ്രാപ്തിയെന്നിയേ സന്തതം
ദൃപ്തബഹുത്വവശാലഹങ്കാരികൾ
ഉന്മേഷദുർമ്മദകർമ്മദോഷങ്ങളാൽ
കല്മഷാണ്യേവ രമിച്ചു ഫലങ്ങളാൽ
നിസ്സഗന്മാരായ്‌വരുന്നു നിരന്തരം;
ചെമ്മേ പുനരിവരെന്നപോലെ ധന-
വന്മദംകൊണ്ടു വളർന്നോരഹംമതി
തന്മാനസാഭ്യാമിടകലർന്നൻപെഴും
രമ്യാംഗിമാരിലഴിഞ്ഞു നിരന്തരം
മദ്യപാനംചെയ്തു മത്തരായ് മന്മഥ-
വിദ്യയുമഭ്യസിച്ചുള്ള കാലത്തെയും
വ്യർത്ഥമാക്കിക്കളഞ്ഞിത്ഥം സ്വതന്ത്രരായ്
മിത്ഥ്യാവിലാസങ്ങൾ വസ്തുവെന്നോർത്തഹോ!
കഷ്ടമഗതികളായ് ചമവാനൊരു-
മ്പെട്ടു തങ്ങളറിയാതെ മൂഢരാം
ദുർബോധികൾ മഹാ കശ്മലന്മാരതി-
കിൽബിഷകാരികളുത്തരാശാധിപ-
പുത്രരിങ്ങേഷ ഞാൻ വന്നകപ്പെട്ടതൊ-
ന്നത്രൈവ ചെററുമറിയാതെ നിസ്ത്രപം
നഗ്നമേ വീര്യസ്രവാർദ്രപദാദികൾ
സംസർഗ്ഗജോത്സവപീതാന്ധ്യമാത്മനോ
നില്ക്കുന്ന ധിക്കൃതന്മാർ മഹാസ്ഥാവര-
യുഗ്മങ്ങൾപോലെ നിന്നീടിനകാരണം
തൽപ്രകാരേണ മരുത്തുമരങ്ങളായ്.-
നില്പരിരുവരുമിപ്പൃഥിവീതലേ
ചിത്തേ മമ ശാപവാക്യബലാവശാ-
ലിത്ഥം തരുക്കളായ് വന്നിതെന്നുള്ളതും
മത്വാപി ചൈവപശ്ചാൽ പരിതാപ സം-
യുക്ത്യാ ശതദിവ്യസംവത്സരാവധൗ

---

വ്യസിക്കുക = ഭിന്നമാക്കുക. ശത....വധി = നൂറു ദിവ്യവർഷങ്ങൾക്കുശേഷം.

പൃഥ്വീഭരാപഹാരായ ജഗന്മയൻ
ഉത്തമശ്ലോകനമാവരാരാധിതൻ
വിഷ്ണു ചരാചരാചാര്യനനാമയൻ
വൃഷ്ണികുലോത്ഭവനായുളനാമവൻ
കൃഷ്ണനാമുണ്ണി നന്ദാത്മജനെത്രയും
തൃഷ്ണാവശേന പാൽ വെണ്ണകൾ കട്ടൊരോ
വ്യാജകർമ്മം തുടങ്ങീടുകകൊണ്ടെഴും
ത്യാജമൊട്ടും സഹിയാഞ്ഞു മാതാവിനാൽ
കെട്ടുപെട്ടീടുമുരലോടു ചേർത്തതും
പെട്ടെന്നിഴച്ചുകൊണ്ടംബുജലോചനൻ
തുഷ്ട്യാ കളക്കെടാക്ഷിച്ചു പാപങ്ങൾ
നഷ്ടമാക്കിക്കളഞ്ഞിഷ്ടഫലപ്രദൻ
മദ്ധ്യേ കടന്നു നടപ്പുളവങ്ങുതാൻ
ബദ്ധനായ്നിന്നു വിലങ്ങി വലിഞ്ഞുടൻ
പൊട്ടി ഞെരിഞ്ഞു വീഴുംവിധൌ സാദരം
വിഷ്ണുപാദ്യേശ്വരം ദൃഷ്ട്വാ തദംഘ്രികൾ
നത്വാ മുഹുർമ്മുഹുസ്സ്തുത്വാപി, ചൈവ, സൽ-
കൃത്യ പുരാതനഭാവം ഭവിച്ചഴൽ-
പ്പെട്ടു നാരായണഭക്തരിലുത്തമോൽ-
കൃഷ്ടരായ് നല്ലരായ്വന്നുകൂടീടുവിൻ ''
ചിത്തം കനിഞ്ഞിതി സ്മൃത്വാ സുരമുനി-
സത്തമൻ തൽപ്രകാരേണ യക്ഷാധിപ-
പുത്രരേ നോക്കിശ്ശപിച്ചു മോക്ഷത്തെയും
ദത്വാ ബദര്യാശ്രമം പുക്കരുളിനാൻ.
തൽക്ഷണേ വീരതരുക്കളായാരിവ-
രിക്ഷമയിലിനി ഞാൻ മുനീന്ദ്രോക്തികൾ
സത്യമാക്കുന്നതുണ്ടെന്നാലളകേശ-
നാത്താരിലേററം പ്രസാദിക്കുമെത്ര്യരം
ദൃഷ്ട്കൃതിചേർന്നവരഗ്രഭാഗേ ചെന്നു
ഭക്ത്യാ തൊഴുതു നിൽക്കുമ്പൊഴുതീശ്വരം
പുഷ്കരാക്ഷൻ തിരുവുള്ളം കലന്നഥ
മുല്ലാടയന്നു നിന്നീടും തരുക്കളിൽ
അല്ലേതരമനുകമ്പയാ സാദരം
കെട്ടുപെട്ടീടുമുരലുമിഴച്ചൊരു-
മ്പെട്ടു പതുക്കെപ്പതുക്കെ നടന്നങ്ങു
ഗത്വാ തയോരന്തികേഷു താൻ ചെന്നു ക-
ണ്ടത്തലൊഴിപ്പാനിരട്ടമരുതുകൾ

വിഷ്ണുപാദ്യേശ്വരം = ലോകാദികൾക്കു നാഥനെ. സൽകൃത്യാ = സൽക്കരിച്ചിട്ട്. തയോരന്തികേ = ആ വൃക്ഷങ്ങളുടെ സമീപത്ത്.

നില്പതിൻമദ്ധ്യേ കടന്നു നടന്നുടൻ
മറേറപ്പുറത്തു പുറപ്പെട്ടു മുന്നമേ
തല്പരിബദ്ധമായ് നില്ക്കുമുലൂഖലം
പില്പാടെഴുന്നിതുപാടും ദ്രുമങ്ങളെ-
പ്പററിവിലങ്ങിത്തടഞ്ഞു വലിഞ്ഞതും
അററുപോകാതെ ദാമപ്രശക്ത്യാ നിജ-
ശക്തിയുംകൂടെ വലിഞ്ഞതു കണ്ടഥ
ശക്തിയുക്തപ്രഭു സർവ്വജഗന്മയൻ
ചെററുവാങ്ങിക്കഴിഞ്ഞേററെക്കതിച്ചങ്ങു
തെററന്നു ചെമ്മേ വലിച്ചരുളീടിനാൻ.
തൽക്ഷണേ രണ്ടുമരുതിന്നുമുള്ള വേ-
രൊക്കെപ്പറിഞ്ഞു മുറിഞ്ഞിളകി ദ്രുതം
പൊട്ടിഞ്ഞെരിഞ്ഞു തകർന്നടഞ്ഞുള്ളുടൻ
വട്ടം ചുഴന്നു മുറിഞ്ഞലറി ക്ഷിതൗ
പെട്ടെന്നു രണ്ടുപാടും പൃഥിവീതലം
ഞെട്ടുമാറുച്ചകൈരാഹന്ത! വീണെഴും-
ശബ്ദങ്ങളെല്ലമൊരുമിച്ചു വൻപ്രതി-
ശബ്ദവും പാരിൽപ്പരന്നു പൊങ്ങിത്തുലോം.
തത്സമയേ ധനേശാത്മജന്മാരവ-
രൊത്തുടനഗ്നികീലാസമമൈത്രയും
ചിത്രതരമുണർന്നുത്ഭവിച്ചേററവും-
ഭദ്രരായ് വീരതരുക്കളിൽനിന്നുടൻ
വിഷ്ണുപദത്തിങ്കലുല്പതിച്ചൻപെഴും-
വിഷ്ണുകൃപയാ പുരാതനനാകിയ
വിഷ്ണുക്ഷേത്രാനുചരാകൃതിപൂണ്ടവർ
വിഷ്ണുബുദ്ധ്യാ തെളിഞ്ഞാത്മയോരൈക്യതോ
വിഷ്ണുഭക്ത്യാ തിരിഞ്ഞിങ്ങു നോക്കും വിധൗ
വിഷ്ണുസ്വരൂപിയെക്കണ്ടഴിഞ്ഞഞ്ജസാ
വൃഷ്ണികലോത്ഭവനായ് നിന്നരുളിന
വിഷ്ണുപാദം കണ്ടു ശാന്തരായ്‌വന്നുടൻ
കൃഷ്ണകൃഷ്ണേതി ജപിച്ചതി ഭക്തിയാം-
വിഷ്ണുപദിയിൽ വീണാണ്ടു കുളിച്ചെഴും-
ശുദ്ധബുദ്ധ്യാ വലംവച്ചു ദീർഘായ വീ-
ണത്ഥായ കൂപ്പി സ്തുതിച്ചു നമിച്ചഥ
മത്വാ തരംതരം തത്തദൈവാകൃതി
കൃത്വാ മുഹുർമ്മുഹുഃ സ്തുത്വാ ബഹുവിധം:
"കൃഷ്ണകൃഷ്ണ! പ്രഭോ! യോഗമൂർത്തേ! ഹരേ!
വിഷ്ണോ! പരമകല്യാണായ തേ നമഃ

---

വിഷ്ണുപദി=ഗംഗ.

നിത്യം ത്വമാദ്യം പുരുഷവേദാന്തവിൽ
സത്യവിഭോ! തത്ത്വസൂക്ഷ്മായ തേ നമഃ
ഭക്തജനമനഃപത്മസൂര്യായതൽ
ഭക്തിമുക്തിപ്രദായാത്മനേ തേ നമഃ
വിശ്വസ്വരൂപ വിശ്വാത്മനേ തേ നമോ
വിശ്വരൂപാനേകവിശ്വായ തേ നമഃ
യത്ത്വാമഖില ദേഹേന്ദ്രിയാത്മാകൃതേ
തത്തൽ സമസ്തഭിന്നാത്മനേ തേ നമഃ
യദ്യദനേകൃതകർമ്മഭേദോചിതൈ–
രുദ്യദ്ഗുപാധികർത്രേ തേ നമോ നമഃ
സത്വരജസ്തമോനാമഗുണത്രയ–
യുക്തസൃഷ്ടിസ്ഥിതിനാശനാനുഗ്രഹ–
വൃത്തപ്രഭേദ കാലസ്വരൂപാഖില–
വിത്സ്വതാക്ഷേത്രസർവ്വാദ്ധ്യക്ഷ! തേ നമഃ
മൂലമദ്ധ്യാന്തവിനാശായ തേ നമഃ
സ്ഥൂലസൂക്ഷ്മാത്മനേ മൂലപ്രണവഭി–
ന്നാലംബ പഞ്ചപഞ്ചാത്മനേ തേ നമഃ
ബാല്യതാരുണ്യവാർദ്ധക്യ ഭവമൃതി–
കാലഭേദാത്മനേ കാലകാലായ തേ നമഃ
കാലസ്വരൂപകാലാംഗായ തേ നമഃ
കാലാത്മനേ കാലമൂലായ തേ നമഃ
കാലവിഭോ! കാലകാലായ തേ നമഃ
കാലധർമ്മായ കാലാന്തായ തേ നമഃ
ഭൂലോകമൂലമൂലാത്മനേ തേ നമോ
മൂലമദ്ധ്യാന്തവിനാശായ തേ നമഃ
പാലനോദന്തപരായണ! നിർമ്മല–
ലീലാവതാരവിനോദായ തേ നമഃ
നാരായണായനമോ നമോ ദൈവമേ!
നാരദാദ്യാശേഷപൂജ്യായ തേ നമഃ
നീരദശ്യാമളകോമളാംഗായ തേ–
നീരജലോചന! നിത്യായ തേ നമഃ
വാസുദേവായ ശാന്തായ കാന്തായ സ–
ാസുരഭീഭാവവിനാശായ തേ നമഃ
വാസവാദ്യാമരൗഘാരാധിതാംഘ്രയേ
ദാസാ്വനിശമാവാന്തേ നമോ നമഃ
നിന്നുടെ കാരുണ്യമുണ്ടാകകൊണ്ടുടൻ
ഇന്നനേകം ദിവ്യസംവത്സരാവധൗ
വന്നതാവാം ബദ്ധ ശാപമോക്ഷം പുന–

---

ദാസൗ അനിശം ആവാം = ഞങ്ങൾ എന്നും ദാസന്മാരാകുന്നു.

രൊന്നിനി നന്നായനുഗ്രഹിക്കേണമേ;
നന്ദസൂനോ! ഭവദ്രൂപമേവം മനോ
മന്ദിരാഭ്യാമനിശം രമിക്കേണമേ;
കണ്ണുകൾകൊണ്ടു കാണുന്നതെല്ലാം തവ
സുന്ദരവൎണ്ണരൂപങ്ങളാകേണമേ!
കർണ്ണങ്ങൾകൊണ്ടു കഥാശ്രവണങ്ങൾ ചെ
യ്യൂർണ്ണോജനേത്ര മേന്മേൽ ഭവിക്കേണമേ!
പുണ്യകഥകൾ ചരിത്രനാമങ്ങൾ സൗ-
വർണ്ണനീയപ്രകാശങ്ങൾ ഭവത്സ്വതാ-
നിർണ്ണയാനന്ദസങ്കീർത്തനം മേല്ക്കുമേൽ
അന്വഹം ജിഹ്വകളായ് ചമയേണമേ;
കയ്യിണകൊണ്ടു പാദാംബുജാരാധനം
ചെയ്യായ്‌വരികയും വേണമവ്വണ്ണമേ!
സൎവ്വദാ ത്വന്നിലയങ്ങൾതോറും വലം-
ചെയ്‌വതിന്നായ്‌വരേണം ചരണങ്ങളാൽ;
മസ്തകാഭ്യാഞ്ച തേ പാദയുഗ്മാന്തരേ
നിത്യം നമസ്കരിക്കായിരിക്കേണമേ!
സത്സമം ത്വൽപാദസേവകന്മാരിലും
ഉത്സവത്തോടജസ്രം ഭവിക്കേണമേ!
സത്തുക്കളോടു സമ്പൎക്കവും ഭക്തിയും
ചിത്തവിശ്വാസവുമുത്ഭവിക്കേണമേ!
നിത്യം സകലേഷു നീയെന്നുറച്ചൊരു
ബുദ്ധി സുഖമായനുഗ്രഹിക്കേണമേ!
ഭക്തപ്രിയായ നമസ്തേ നമോ നമ
സ്തുഭ്യം പ്രസീദ പ്രസീദ പ്രഭോ ഹരേ!”
ഇത്ഥം ഭഗവൽ പദസ്പർശഹേതുനാ
ശ്രദ്ധരായേററമത്യുത്തമരാകിയ
മൃത്യുഞ്ജയാനുചരന്മാരിരുവരും
ചിത്തമഴിഞ്ഞരുണാംഘ്രിയുഗ്മാന്തരേ
നത്വാ മുഹുർമ്മുഹുഃ സ്തുത്വാപി ചൈവ സൽ-
കൃത്വാപി ബദ്ധാഞ്ജലിയോടുമങ്ങനെ
നില്ക്കുന്നതു കണ്ടുലൂഖലേ ബദ്ധനായ്
നില്ക്കും കരുണാകരൻ കമലേക്ഷണൻ
ഭക്തപ്രിയനവർതമ്മുടെ ഭക്തിക-
ളൈത്ര്യയുമേററം പ്രസാദിച്ചു തന്നുടെ
ചിത്തംതെളിഞ്ഞു മന്ദസ്മിതം പൂണ്ടനു-
സൃത്യ കടാക്ഷിച്ചരുൾചെയ്തിതാദരാൽ:

---

തുഭ്യം = അങ്ങേയ്ക്കായി. അരുണാംഘ്രിയുഗ്മാന്തരേ = ചുവന്ന പാദങ്ങളുടെ മദ്ധ്യത്തിൽ. അനുസൃത്യ = അനുസരിച്ച്.

“വിശ്രവസഃ സുതപുത്രരായുള്ളവരിന
വിശ്രുതകീർത്തിമാന്മാർ നിങ്ങളെന്നതും
ഭദ്രമാമ്മാററിഞ്ഞീടിനേനേഷ ഞാൻ
ഭദ്രരായ്‌വന്നുകൂടി ഭവാന്മാരിനി
മറെറാരു ബന്ധങ്ങളുണ്ടായ്‌വരാ ഭുവി
പററുമെന്നെപ്രതി ഭക്തിയും മേല്ക്കുമേൽ;
സത്തുക്കൾക്കെന്നെയൻപുററു കാണ്മോളമേ
മിത്ഥ്യാഭിയോഗസംബന്ധമുണ്ടായ്‌വരൂ;
പിന്നെയവർക്കൊരു കർമ്മബന്ധങ്ങളും
വന്നുകൂടീടുകയില്ലിതു നിർണ്ണയം.
ചെമ്മേ ദിനേശനെക്കാണ്മവർതമ്മുടെ
കൺമുനകൊണ്ടു മറെറാന്നുമേ സമ്പ്രതി
കണ്ടുകൂടായ്‌വരുപോലെ യഥാരുചി
കൊണ്ടൽനേർവർണ്ണനാമെമ്പദമീദൃശം
കണ്ടറിഞ്ഞീടുവാനാഹന്ത നാരദൻ
പണ്ടേ ധനമദം പൂണ്ടുള്ള നിങ്ങളെ
വണ്ടാർതഴക്കുഴലാരിടയിൽ പരി-
കണ്ടരായ്‌ക്കണ്ടു ശപിച്ചതനുഗ്രഹം
കൊണ്ടുതന്നേ സതാം ശീലമത്രം ദയ-
യുണ്ടാകകൊണ്ടു സാധുക്കളോടേകദാ
സമ്പർക്കമുണ്ടായ്‌വരികിൽ നന്നായ്‌വരും
സമ്പ്രതി മേല്ക്കുമേലില്ലൊരു സംശയ.
എന്നാൽ മഹാമുനി നാരദനേററവും
നന്നായ്‌വരുവാനനുഗ്രഹിച്ചു യുവാം;
പിന്നെ ഞാനിന്നു മത്ഭക്തരിൽ നല്ലരാ-
യ്‌വന്നീടുവാനുമനുഗ്രഹിച്ചീടിനേൻ
എന്നെ മറന്നുപോകാതെകണ്ടങ്ങിനി-
ച്ചെന്നു കുബേരനെക്കണ്ടു വന്ദിച്ചവൻ-
തന്നോടവസ്ഥകളെല്ലാമറിയിച്ചു
മുന്നതിലേററം സുഖിച്ചിരുന്നീടുവിൻ;
പോയാലുമെങ്കിലിനി”യെന്നു യാത്രയും
മായാമയനരുൾചെയ്തയയ്ക്കുംവിധൗ
കായാമലർപ്രഭ കൈതൊഴുതീടെഴും-
കായവിലാസം കലർന്നു വിളങ്ങിന
ദാമോദരനെ വലംവെച്ചു കൈതൊഴു-
താമോദമോടു മനസ്സിലെടുത്തവർ
വീണു നമസ്കരിച്ചുത്ഥായ യാത്രയും
താണുതൊഴുതപേക്ഷിച്ചു പിരിയുന്ന

---

യുവാം = നിങ്ങളെ. കായാമലർ = കായാമ്പൂവ്.

ഖേദവുമുള്ളിലടക്കിവച്ചാശു സ-
മ്മോദം കലൎന്നു വടക്കനോക്കി ദ്രുതം
ദിവ്യയാനേന പോയ്ച്ചെന്നളകാപുരം
പ്രാപിച്ചു താതനെക്കണ്ടു തൊഴുതതി-
ഖേദം പിരിഞ്ഞിരുന്നുണ്ടായതൊക്കവേ
സാദരം തീൎത്തു സുഖിച്ചിരുന്നീടിനാർ.
കേവലമേവം ജഗത്പതി മാധവൻ
ദേവകീദേവിതിരുമകനീശ്വരൻ-
ലീലാവിലാസങ്ങൾ ചൊല്ലുതാൻ കേൾക്കതാൻ
ചാലേ കനിവു കലൎന്നുടനോക്കതാൻ
ചെയ്‌വവനാശു സംസാരനിർമ്മോചനം
കൈവരും ദൈവകാരുണ്യേന നിർണ്ണയം.
വൈഭവമില്ല വാക്കിന്നെനിക്കെങ്കിലും
കൈവല്യമൂൎത്തിചരിത്രമൊട്ടൊട്ടു ഞാൻ
ശേഷമിനിയും പറയുന്നതുണ്ടക-
ദോഷമൊഴിഞ്ഞു കേട്ടീടുവിൻ വേണ്ടുകിൽ.
വീരദ്രുമങ്ങൾ ഞെരിഞ്ഞു തകൎന്നതി-
ഘോരനിനാദേന ഭൂമിയിൽ വീണെഴും-
ഘോഷമാഹന്ത! കേട്ടുള്ള ഗോപാലരും
തോഷമോടൊത്തുള്ള ഗോപീജനങ്ങളും
നാരായണപ്രിയനാകിയ നന്ദനും
താരാർമകളോടു നേരാം യശോദയും
മററും പുരവാസികളവരേവരും
തെററെന്നു പാഞ്ഞു ചെന്നങ്ങുനോക്കും വിധൗ
കണ്ടാർ മരുത്തുകൾ രണ്ടു ചെരിഞ്ഞതും
കൊണ്ടൽനേർവൎണ്ണനുഴന്നു നില്ക്കുന്നതും
എന്തിതിൻ കാരണമായതസുരകൾ
വൻതിമർപ്പോടുടനന്തീടുകല്ലല്ലീ?
ജംഭാരിനാമാപൂർവാസൂയയാ പര-
ദംഭോളികൊണ്ടു പ്രഹരിച്ചതല്ലല്ലീ?
ദന്തിവരന്മാർ മദിച്ചുരമിട്ടതി-
നന്തരാ നിന്നു തിക്കീടുകയല്ലല്ലീ?
കൊമ്പുകൾ പകപഫലങ്ങൾ ചുമന്നരു-
കമ്പം കലൎന്നു മുറിഞ്ഞു വീണീലല്ലീ?
മുമ്പേ പതിഞ്ഞ വേർമൂലങ്ങളൊക്കവേ
സമ്പ്രതി ചെമ്മേ നരുമ്പി വീണീലല്ലീ?
ഗന്ധവാഹന്നുമലച്ചു വീശീലൊരു-
ബന്ധം മരുത്തുകളെന്തു വീണീടുവാൻ?

---

ദിവ്യയാനേന = ദിവ്യവിമാനത്തിലൂടെ. ഗന്ധവാഹനൻ = കാററ്.

ചിന്തിച്ചു ചിന്തിച്ചിവണ്ണമവരവ-
രന്തികേ നിന്നു വിവാദിച്ചോരോതരം
ചൊല്ലുന്നതു കേട്ടു മന്നേ കളിച്ചതി-
കല്യാണമുരംക്കൊണ്ടിരിക്കുന്ന ബാലന്മാർ
ചൊന്നാരുരല്പമായംബുജലോചനൻ
വന്നു ചാടിത്തകർത്തീടിനാനെന്നതും
പിന്നെക്കുബേരസുതന്മാരിരുവരു-
മൊന്നിച്ചു ബാലനെ വന്ദിച്ചു നിന്നതും
മന്ദം പ്രദക്ഷിണം ചെയ്തു നമിച്ചുള-
വിന്ദീവരേക്ഷണം വാഴ്ത്തി സ്തുതിച്ചതും
വന്ദ്യനാം ബാലനനുഗ്രഹം ചെയ്തതും
സന്ദേഹമുരംക്കൊണ്ടു ചൊന്നാരവരുടൻ
തച്ചരിത്രങ്ങളും കേട്ടാക്കുമേതും മനോ-
നിശ്ചയം വന്നീല നാലബ്ദമായുള്ള
വത്സനുണ്ടോ മഹാവൃക്ഷങ്ങളിങ്ങനെ
നിഷ്ക്രമിപ്പിപ്പതിന്നായ് വരുന്നു ഹരേ!
വിസ്മയമെത്രയുമിത്തൊഴിലില്ലൊരു
വിശ്വാസമെന്നവരേവരുമിങ്ങനെ
ചിത്തഭ്രമംപൂണ്ടു നില്ക്കുന്നളവതി-
സത്വരം ചെന്നു നന്ദാധിപൻതാൻനിജ-
പുത്രനെക്കെട്ടപെട്ടീടുമുലൂഖലം
തത്ര വിരവോടഴിച്ചു കളഞ്ഞുടൻ
ചേറും പൊടിയും തുടച്ചുകളഞ്ഞു ത-
ന്മാറിലണച്ചു പുണർന്നു പുണർന്നവൻ
നേരേ ശിരസി മുകർന്നു മുകർന്നതി-
ഭാരമോദേന കൊണ്ടങ്ങു പോയീടിനാൻ
താനതു കണ്ടപായങ്ങളോർത്തോർത്തു ത-
ന്മാനസം മാഴ്കിത്തളർന്നു യശോദയും
ദീനത പൂണ്ടനയാനാദനനയി-
ച്ചാനായർകോനവനോടു തന്നുജനെ
സ്വാദായ മന്ദം പുണർന്നു മുകർന്നതി-
മോദാൽ മുലയും കൊടുത്തിരിക്കും വിധൗ
ചുഴെ വിളങ്ങും നിജാനുചരികളോ-
ടാഴമേറും വിചാരേണ ചൊല്ലീടിനാൾ;
"ഞാനഹോ! തോഴിമാരേ! മമ നന്ദനൻ-
താനിവൻ ത്യാജമാട്ടങ്ങളോരോ വിധം

---

ഇന്ദീവരേക്ഷണൻ=സുന്ദരൻ (ശ്രീകൃഷ്ണൻ). നാലബ്ദം=നാലു വയസ്സ്. നിഷ്ക്രമിപ്പിക്കുക=വീഴ്ത്തുക. സ്വാദായ=എടുത്തിട്ട്. നിജാനുചാരികരം=തന്റെ സഖികരം.

കേവലമന്നന്ന ചെയ്യുകണ്ടോരുട–
നേവരും ശിക്ഷിയാഞ്ഞേറെപ്പറഞ്ഞതും
കേട്ടു കേട്ടിന്നു ശിക്ഷിച്ചേനതുമൊരു
ഗോഷ്ഠിയെന്നായ്‌വരുമാറു ചമഞ്ഞതും
ദൈവം തുണയാകകൊണ്ടൊരു സങ്കടം
കൈവരാഞ്ഞു മതിയുണ്ടിനിശ്ശിക്ഷകൾ
ചെയ്യുതെല്ലാം സ്വഭാവങ്ങളെന്നേതു മെൻ–
പൈതലിവന്നു നന്നല്ലെന്നു സർവരും
ചൊല്ലുന്നതു സഹിച്ചീടുവനിങ്ങനെ
നല്ലതായാൽ മതി പോരുമെന്നേ വരൂ.
കല്യാണശീലവും മെയ്‌വിലാസങ്ങളും
ഫുല്ലാംബുജം തൊഴുതുള്ള മുഖാബ്ജവും
കണ്ടാലുമഞ്ചിതനോടു കയർപ്പതി–
നുണ്ടോ നമുക്കു തോന്നുന്നിതു ചൊല്ലുവിൻ.
പണ്ടേ വിധാതാവു കല്പിച്ചിരിപ്പതു
കൊണ്ടു മതിയതു നീക്കരുതാക്കമേ.''
കണ്ടുകണ്ടേവമതിശയാനന്ദമുൾ–
ക്കൊണ്ടു പുണ്ണൻ മുകൻടനണ്ണിയെ
കൊണ്ടാടി മാനിച്ചു ദുഗ്ധവും വെണ്ണയും
കൊണ്ടുവന്നപ്പോടു നൽകിയിരുത്തിനാൾ.
കൊണ്ടൽനേർവ്വർണ്ണനതുണ്ടിട്ടഹരഹ–
രിണ്ടലൊഴിഞ്ഞു വിളങ്ങിനാനേററവും
തത്സമം വാസരംതോറുമുഷസ്യുഷ–
സ്യുത്തമൻതാനുണർന്നഥായ സാദരം
മുഗ്ധസ്മിതത്തോടു വക്ഷോരുഹങ്ങളും
തൃപ്തിവരുമാറു പീത്വാ സസോദരം
ശില്പമാമത്ഭുതാനന്ദനവമൃദു–
കല്പിതമേചക വിഗ്രഹസൗഭഗേ–
ലക്ഷണഭംഗികൾ ചേർത്തു കളസ്വര
ലഗ്നമേളങ്ങൾ താളക്രമശിക്ഷയാ
സഞ്ചരിച്ചാലയംതോറും നടന്നു തൽ–
ഭക്തികലർന്നവർതമ്മെയെല്ലാരെയും
ദൃഷ്ട്വാ രമിപ്പിച്ചു നിന്ന സഖികളിൽ
ഇഷ്ടരാം തുല്യവയോധനന്മാരോടു–
യുക്തനായ് ചെന്നു പദമുഖക്ഷാളനാ
ദ്യുത്തമശുദ്ധികളും വരുത്തി ദ്രുതം
പുഷ്കരബാന്ധവമണ്ഡലം കണ്ടുരു–

---

അഞ്ചിതൻ=പൂജിതൻ. ഉഷസ്യുഷസി=രാവിലെ രാവിലെ. വക്ഷോരു ഹങ്ങൾ=സ്തനങ്ങൾ. പുഷ്‌കരബാന്ധവൻ=സൂര്യൻ.

ഭക്ത്യാ തൊഴുതു പരബ്രഹ്മചേതസാ
നിഷ്കളൻ നിത്യസ്വരൂപൻ നിരഞ്ജനൻ
നിഷ്ക്രിയൻ താൻ കളിച്ചീടുമോരോവിധം.
അച്ഛനെപ്പോലെ നടപ്പനിരിപ്പനി-
ങ്ങിച്ഛയാ നന്നായുടുപ്പനവണ്ണമേ
നിശ്ചയമെന്നു ചൊല്ലിപ്പനരൊക്കെയും
പിച്ചയായെല്ലാമനുകരിക്കും ചിരം.
സച്ചിൽപരബ്രഹ്മമൂർത്തി സനാതന-
നച്യുതനച്ഛന്റെ മുമ്പിൽനിന്നാദരാൽ
നൃത്തങ്ങളുദ്യൽസുധീയമാനൈരുപ-
പദ്യൈസ്സ്വരക്രമതാളമാർഗ്ഗൈരലം
കൃത്യ കരചരണാക്ഷിഭാവൈരന-
വൃത്താന്തമേകദാപ്യന്യൈസ്സകൃൽപ്രതി-
പക്ഷം നടിച്ചു വാങ്ങിപ്പതിഞ്ഞായത-
ദക്ഷിണപാണി പരത്തി മറേറത്തുതൻ
വക്ഷസി നേരേ തട്ടത്തട്ടത്തേററവും
ശിക്ഷയാ ചെന്നു ജനകനോടങ്ങനെ
നില്ക്കുംപട കളിച്ചീടുവാനായ്ത്തുനി-
ഞ്ഞഗ്രേ സകൃൽ കുതുകാശയാ സത്വരം
തൽപ്രഭാവത്തിനച്ഛൻ പ്രതിപക്ഷമായ്
നില്പാൻ മടിക്കിലടുത്തുപോയ് ചെന്നുടൻ
കൈപിടിച്ചിങ്ങു വലിച്ചു തുങ്ങീടുമ-
കൈതവമൂർത്തി താനെങ്കിലും ചെന്നുടൻ
കാൽപിടിച്ചങ്ങു പൊങ്ങിക്കും കളിക്കൊരു
കോൽപിടിച്ചോങ്ങിനാലുമിണങ്ങായ്കിലോ
തോയംപിടിച്ചാശു താഴ്ത്തിപ്പുറത്തേറിനി-
ന്നാവോളമാനകളിക്കും ചിരതരം.
സേവകനിഷ്ടഫലപ്രദനീശ്വരൻ
സേവയിൽ ചെററു തേവാരമുണ്ടിങ്ങഹോ
പൂവുകളെല്ലാമറുത്തു നീന്നിന്നെനി-
ക്കാവിർമ്മുദാ തരികെന്നുള്ളതഞ്ജസാ
ചൊല്ലുമൊരിക്കലെങ്ങല്ല ഞാനച്ഛനെ
മെല്ലെയെടുപ്പനെന്നായ്ക്കൊണ്ടൊരുമ്പെടും
നല്ല വിളക്കിതാകാശമാം പന്തലിൽ
എല്ലാമെടുത്തങ്ങു തൂക്കുവാനെന്തൊരു
തെല്ലുമൊരാതെ നില്ക്കുന്നതച്ഛാ! നമു-
ക്കല്ലേ വിതാനമിതുള്ളു? പറക നീ
തന്നിലാമ്മാറു തെളിഞ്ഞു വിളങ്ങുന്ന

ദക്ഷിണപാണി = വലതുകരം. സകൃത് = ഒരു പ്രാവശ്യം.

ചന്ദ്രദിവാകരന്മാരിവരാക്കുള്ളൊ?
നന്നായിരുന്നു കളിപ്പതിനായിനി-
ക്കിന്നു നീ ചെന്നു പിടിച്ചുപറിച്ചുടൻ
തന്നാലുമെന്നതാമല്ലെന്നു താതനാൽ
ചൊന്നാലുമിങ്ങനെതന്നെ ദിനമനു-
പിന്നെയും പിന്നെയും ചൊല്ലീടുമങ്ങനെ
വന്നുകൂടാതതെന്നുള്ളതു കേട്ടവൻ
തന്നുടെ കയ്യാലവരെ വിളിച്ചുകൊ
ണ്ടന്യൂനവേഗാൽ വരുത്തിയെടുത്തുടൻ
സമ്മാനമൂരംകലർന്നമ്മാനയാടിനി-
ന്നുണ്മയാമ്മാറങ്ങയച്ചരുളീടിനാൻ
എന്നു തോന്നിപ്പിതാവിന്നതിനാലതി-
വന്ദ്യനായ് നിന്നാനഖിലജഗന്മയൻ
ചിന്മയനെന്മകനെന്നറിഞ്ഞന്വഹം
ജന്മനാശാപഹം കണ്ടുകൊണ്ടാടിനാൻ
ഇങ്ങനെയെല്ലാം ജനകനു മാനസേ
തിങ്ങിന ഭക്തി വളർത്തുവിളങ്ങിന
കല്മഷനാശനനമ്മതന്നാശയ-
മുന്മിഷിക്കും മുഗ്ദ്ധരമ്യഹാസാഭയാ
സമ്മാനമായൊരോ ശില്പികൾ നൽകിയ
നിർമ്മലരൂപികളാം മരപ്പാവകൾ-
തമ്മെയുംകൊണ്ടുചെന്നുത്സംഗമാരുഹ്യ
ചെമ്മേ മുലകൾ നുകർന്നിരിക്കും വിധൌ
സമ്മോദമോ''ടിവറ്റിന്നു കൂടെപ്പുന-
രമ്മിഞ്ഞി നൽകുകവേണ''മെന്നിങ്ങനെ
ചൊല്ലിക്കൊടുക്കും ജനനിതൻ കയ്യതിൽ
മെല്ലെ മുലകൾ വായിൽ കൊടുക്കും ചിരം
പാലും പഴവും ഗുളവുമന്നങ്ങളും
ചാലേ ഭുജിക്കുന്നനേരമവറ്റിനും
കൂടെക്കൊടുക്കണമെന്നു ചൊല്ലും കളി-
ച്ചീടുംപൊഴുതു കൂടെക്കളിപ്പിക്കയും
ചെയ്യും കറികളിടീപ്പിക്കുമൊക്കവേ
മെയ്യിലലങ്കരണങ്ങൾ മറ്റുള്ളവ
ചെയ്‌വതെന്തൊന്നു താനൊക്കെയവറ്റിനും
സർവമവ്വണ്ണമഭേദമാമ്മാറുടൻ
നിർവഹിക്കും കളിപ്പാനുമെങ്ങും പരൻ
അവ്യയൻ കൊണ്ടുനടക്കുമെല്ലാടവും
നിർവികല്പൻ താനുറങ്ങുന്ന നേരവും

---
ആരുഹ്യ = കയറിയിട്ട്, അഭേദം = വ്യത്യാസം കൂടാതെ.

നിർവ്യാജമന്തികേ ചേർത്തുകൊള്ളും ദൃഢം.
ദിവ്യഹൃദിസ്ഥിതൻ മാതാവിനോട് ത-
ന്ദിവ്യരൂപപ്രതിശോഭ കണ്ടാദരാൽ
നീയതിന്നു മുലനൽകുകെന്നാശു താൻ
മായയാ ചൊല്ലും നിഴലവനോടുതാൻ
നേരേ പടകളിച്ചീടുമോരോ വിധം
സാരസ്യരീതി തുടന്നു നില്ക്കും ചിരം
പാരിൽ സ്ഫടികശിലകൾ പടുത്തതി—
ചാരുതരമായ്‌വിളങ്ങുന്ന ചത്വര—
വീഥികൾതോറും നിജ തനുച്ഛായകൾ
പാഥോജലോചനൻ കണ്ടു കുതൂഹലാൽ
ചാടുമോടും കരതാരെടുക്കും പരി-
ചോടേ തലകുലുക്കീടുമതൊക്കെയും
കൂടെയവ്വണ്ണമച്ഛായാകൃതികളിൽ
കൂടസ്ഥനും കുതുകം തേടുമേററവും.
കേവലമാദർശമണ്ഡലാദ്യൈരസ-
ത്ഭാവികളോടുമവ്വണ്ണമോരോ വിധം
ലീലാവിലാസങ്ങളൽപ്രകൃഷ്ടിപ്പത—
പ്പോലെ പറയാവതല്ലെനിക്കേതുമേ.
ബാലലീലാ വിലാസങ്ങളാലേവ ഗോ-
പാലവംശം പരിശുദ്ധമാക്കീടിനാൻ.
കാലേ പരിചരിച്ചാനന്ദമഗ്നരായ്
മാലകന്നീടുവാനായുളരാകിയ
ബാലഗോപാലികമാർ മനക്കാമ്പക-
ളാലോകനാലിംഗനാലാപനാദിഭിർ-
ലീലകൾകൊണ്ടനേകം പ്രകാരേണ തൽ-
ക്കാലേ സദൈവ രമിപ്പിച്ചിതേററവും.
പാലും നവനീതവും ഗുളവും മധു-
വോലും കനികൾ പാലന്നമിത്യാദികൾ
ബാലൻ നുകന്നും കവന്നും കളഞ്ഞോരോ
ശീലമാകാർശ്യയുമുണ്ടതെന്നാകിലും
പാലാഴിമാനിനിക്കും ലഭിയാതനു-
കൂലാകൃതികൾ കണ്ടാലവയൊക്കവേ
ചാലേ മറന്നുപോമെന്നതേയല്ലനു-
വേലം രമിച്ചുകൊണ്ടാടിനാരെത്രയും.
നീലവിലോചനമാരതേയല്ല പോ-

നിജതനുച്ഛായകൾ = തന്റെ ശരീരത്തിന്റെ നിഴലുകൾ. അസത്ഭാവികൾ=ദുർജ്ജനങ്ങൾ. പ്രകൃഷ്ടിപ്പതു് = കാണിക്കപ്പെടുന്നതു്. ആലോകനാലിംഗനാലാപനാദിഭിഃ = നോട്ടം. ആശ്ലേഷം, സംഭാഷണം തുടങ്ങിയവയാൽ.

ലാലയബന്ധുപുത്രാത്മദേഹങ്ങളും
കൂടെ മറന്നഖിലേശൻകളികളിൽ
കൂടി രമിച്ചു സുഖിച്ചാർ നിരന്തരം;
നാരായണനനുമവർക്കനുകൂലനായ്
നേരേ തെളിഞ്ഞു വിളങ്ങിനാനന്വഹം.
താരാർമകളിലും കൂടെയഴിയാത-
ധീരത വിട്ടഴിഞ്ഞീടിനാനുണ്ണിയും.
വേലകൾക്കൂലി പാലെന്നു കേൾക്കിൽ പരി-
പാലനതല്പരൻ ചെയ്യുമെല്ലാം തുലോം.
കാലും പിടിച്ചു പിന്നാലെ നടക്കുമ-
ങ്ങാലയംതോറും കളിച്ചു കളിച്ചൊരോ-
ബാലകന്മാരോടൊളിച്ചു കണ്ടെത്തിയും
നാലുവേദപ്പൊരുളാമഖിലേശ്വരൻ
കാലികളെക്കറപ്പാനുപകാരമായ്
നീലവിലോചനമാരോടു ചേർന്നോരോ
കീലാലപാത്രങ്ങളാദ്യുചിതായ പാ-
ലോലും മൊഴിമാർക്കു നൽകും പശുക്കളെ
കോലും പിടിച്ചു തെളിച്ചുടപ്പിക്കുമ-
പ്പോലെയകത്തു ചെന്നാലും പലവിധം
ലീലയാ വേലകളാചരിക്കും ഗുണ-
ശാലിനിമാർക്കു സ്നേഹമേറുംതരം.
"ബാല! വസുദേവനന്ദന! നീ തവ
കാലെടുത്താശു നൃത്തം നടിച്ചീടെടോ!
കാലേ തരംതര"മെന്നവർ ചൊല്ലുമ-
പ്പോലെ കളിക്കുമഖിലജഗന്മയൻ
പാണികൾ വക്ഷസി ചേർത്തടുത്തേത്തുമേ
നാണിയാതെ തിരുമേനി കുഴഞ്ഞു നീ
താണുകളിക്ക കാണ്മാൻ സുഖമുണ്ടതെ-
ന്നേണവിലോചനമാർ പറയും വിധൗ
നാനാചരാചരാചാര്യനതങ്ങനെ
മാനസതാരഴിഞ്ഞാശു ചെയ്യും ചിരം
ചാരുതരം പശുപാംഗനമാർ കര-
താരിണ വീശി മന്ദം നടപ്പാനൊരു
നേരം പറകിലരുതെന്നു ചൊൽകയി-
ല്ലാരോമലുണ്ണിതന്നോടവൻ പിന്നെയും
വാരിളംപോർമുലമൊട്ടുകളന്തരാ-
ദാരമോദേന നാരായണൻതൻ മൃദു-

---

കീലാലം = ജലം. ഉചിതായ = ഉചിതമായിത്തന്നെ (വേണ്ട അവസരത്തിൽ). ഏറുംതരം = കൂടുന്നവിധത്തിൽ.

ചാരുതിരുവുടൽ ചേർത്തു പുണൎന്നു സ്മ-
സ്മേരമുഖാംബുജവും മുകർന്നെത്രയും
പാരം ലയിച്ചു രമിച്ചു പുണർന്നു കൊ-
ണ്ടോരോരോ വേലകളോരോരവസര-
കാലേ കനിവോടവരവർ ചൊൽവത-
ങ്ങാലംബഭൃതൻ മടിക്കയില്ലേത്തുമേ.
"വീഴാതെ വീഴുന്ന കണ്ടകിപത്രമി-
പ്പോഴെടുത്താറേഴ കൊണ്ടുവരികെടോ!
തോഴാ! യവാഗൂപാനേ" തി കേട്ടാലത-
പ്പോളതുമാചരിക്കും തഥാ സത്വരം.
നാഴികൾ ചെന്നെടുത്തിങ്ങുടൻ കൊണ്ടുവ-
ന്നൂഴിയിൽ വീഴാതെ തന്നാല്പമെന്നോരോ
നേരമവരവർ ചൊല്ലുമതുമെടു-
ത്താരൂഢമോദാൽ ശ്രമിച്ചു വന്നീടുവോൻ.
പാരം പരിശ്രമമുണ്ടു തനിക്കതെ-
ന്നാരോമലുണ്ണി കാട്ടുന്നതത്രേപരം
കോഴയൊഴിഞ്ഞെടുത്തിങ്ങുവാ നീ പെരു-
നാഴികളെന്നു കേട്ടാലതും താദൃശം
തോഴമയോടു ചെയ്തീടുവാനങ്ങതെ-
പ്പോഴുമൊരുമടിയില്ലപോലൊന്നിനും
സാദരം കിണ്ടി കിണ്ണങ്ങൾ താലങ്ങളും
പാദുകാന്യാസനാദ്യേവമുപകൃത-
സാധനദ്രവ്യങ്ങളെന്തെന്തവരവർ
സാധുവാദേന ചൊല്ലുന്നതെല്ലാം ദ്രുതം
പ്രീതിയോടേതന്നെ ചെയ്തരുളീടുവോൻ
ദാസഭാവം നടിച്ചാദരാലന്വഹം
സേവകാനാമനുകൂലിയായ് നിന്നുടൻ
ഏവമെല്ലാമഭീഷ്ടങ്ങളിത്യാദികൾ
ചെയ്‌വതിനുള്ള ഭക്തപ്രിയൻ ഞാനിതെ-
ന്നുർവരാധീശനൻപോടു കാട്ടീടിനാൻ.
സർവ്വജഗന്മനോമോഹനാനന്ദദൻ
സർവചിത്താനുഗനായഖിലേശ്വരൻ
സർവലോകേശനെപ്പോലെ കാരുണ്യവും
സർവഭക്താനാമഭിപ്രീതി സ്നേഹവും
സർവദാ കൈവരാ മറ്റൊരുവൎക്കുമേ

---

ആലംബഭൃതൻ=എല്ലാററിനും ആശ്രയമായവൻ. കണ്ടകിപത്രം=പ്ലാവിന്റെ ഇല. യവാഗു=കഞ്ഞി. താദൃശം=അങ്ങനെയുള്ളതു്. തോഴമ=സഖിത്വം. ഉപകൃതസാധനദ്രവ്യങ്ങൾ=ഉപകാരമുള്ളവസ്തുക്കൾ. സേവകാനാം=സേവകർക്കു്.

സർവേശ്വരനരുതായ്കയില്ലൊന്നുമേ
സർവജഗൽഗ്ഗുരുതൻ പദപങ്കജം
സർവകാലം ഭജിച്ചീടുവിനേവരും
സർവകാമങ്ങളും ഭക്തിയുണ്ടെങ്കിലോ
സർവ്വചൈതന്യവാൻതാൻ തരും നിർണ്ണയം.
നിർവ്വികല്പന്നുടെ ദാസിമാരാകിയ
സർവസൗഭാഗ്യവതികളാം ഗോപികൾ
സർവ്വരും സർവഭോഗങ്ങൾ മററൊക്കെയും
സർവദാ മിത്ഥ്യയെന്നോർത്തുപേക്ഷിച്ചുടൻ
സർവ്വേശ്വരനോടു ചേൎന്നോരോ ലീലകൾ
സർവകാലം പ്രകടിച്ചതി സൗഖ്യമായ്
നിർവ്വഹിച്ചീടിനാർ സർവലാഭങ്ങളും
മെയ്കളും തമ്മിലമ്പോടു ചേർത്താദരാൽ
കൈകൾകൊണ്ടേറെ മുറുകെത്തഴുകിയും
കൈകളും കോർത്തുപിടിച്ചു ചാഞ്ചാടിയും
മെയ്കളന്യോന്യം തലോടിയും പാടിയും
കൈകൾ വിവിക്തദേശേഷു ചെന്നെത്തിയും
വൈകാര്യമോടുടൻ പ്രീണിപ്പെട്ടുത്തിയും
പാരം വപുസ്സുകൾ കോടിയും മാടിയും
ധീരതവിട്ടു കൂടെപ്പുണർന്നു മുദാ
ദൂരെനിന്നോമനപ്പെത്തൽ നന്ദാത്മജൻ
ചാരുമന്ദസ്മിതം തൂകിനിന്നാടിയും
പാരിൽനിന്നോടിയണഞ്ഞു ഗോപാംഗന-
മാരഖിലേശനെ വാരിയെടുത്തുടൻ
വാരിളംപോർ മുലമൊട്ടുകൾരണ്ടിനും
നേരേനടുവിലിന്ദ്രാശ്മവിഭൂഷണാ-
കാരംപരിചോടു ചേർത്തുകൊണ്ടങ്ങുമ-
ങ്ങാരൂഢമോദം നടന്നധരാമൃത-
പാനാദിവേലകളും തുടങ്ങീടിനാർ.
മാനസാനന്ദപരവശലീനമാർ
കാമനും കാമിനിമാരവർതമ്മെയ-
ക്കാർമുകാഗ്രേണ തൊട്ടീടിനാൻ കൂടവേ.
മേലിലഖിലേശ്വരനുടെ യൗവന-
കാലം വരുന്നതും പാർത്തുപാർത്തങ്ങനെ
ഗോപാലവംശജന്മിനാം മണിമയ-
ദീപായ നിത്യം തെളിഞ്ഞു ജഗന്മയൻ

---

വിവിക്തദേശേഷു=ഗോപനീയാംഗങ്ങളിൽ. വൈകാര്യം=വികാരമുള്ള അവസ്ഥ. ഇന്ദ്രാശ്മം=ഇന്ദ്രനീലക്കല്ല്. കാർമുകം=വില്ല്. ഗോപാലവംശജന്മിനാം=ഗോപാലവംശത്തിൽ ജനിച്ചവൎക്ക്.

മോഹനരൂപശീലാകൃതി പൂണ്ടുടൻ
ആഹന്ത! താൻ വളരുന്നാളൊരുദിനം
നീലമുകിൽനിഭന്താനും സഖന്മാരും
നീലാംബരനമായൊത്തു മേളംകല-
ന്നാനന്ദമോടു കളിച്ചു നടന്നുപോയ്
കാളിന്ദിതീരദേശേ മനോമോഹനേ
ചാരുസികതാമയേ വസിക്കും വിധൗ
സാരസലോചനയാകിയ രോഹിണി
ചെന്നു വിളിച്ചാൾ ചെറിയവർതമ്മെയ-
ങ്ങന്യൂനമോദാ "ലകുത്തുവരികെടോ!
നന്ദനന്മാരേ! ഭുജിപ്പതി''നെന്നവ
നന്ദിച്ചവൾ വിളിക്കുന്നതെല്ലാം കളി
തന്നിൽ മുഴുത്തെഴും ഭ്രാന്തുകൊണ്ടൊന്നുമേ
നന്ദാത്മജാദികൾ കേട്ടതില്ലായ്കയാൽ
പിന്നെയും പിന്നെയും നിന്നുവിളിച്ചവൾ
തന്നാലസാദ്ധ്യമെന്നോർത്തുടനങ്ങു പോയ്
ചെന്നു നന്ദനന്ദിനിയോടു ചൊല്ലിനാൾ:
"എന്നാൽ വിളിച്ചുവരുത്തുവാനുണ്ണികൾ-
തമ്മെയാമല്ല നീതാനങ്ങു ചെന്നുടൻ
ചെമ്മേ വരുത്തുക വല്ലകണക്കിലും
നിർമ്മലന്മാരെ'' യെന്നിങ്ങനെ രോഹിണി-
തന്മൊഴി കേട്ടു യശോദതാനഞ്ജസാ
ചെന്നു കാളിന്ദിതീരേ കളിക്കും മകൻ-
തന്നെയൻപോടു കണ്ടോരളവെത്രയും
പ്രേമഭാരേണ ചുരന്നൊഴുകും മുല-
പ്പാൽമയിയായ് വിളിച്ചീടിനാൾ മെല്ലവേ:
"ഉണ്ണീ മകനേ! സരോജനേത്രാ! നിന-
ക്കുണ്ണികളോടു ചേർന്നിത്ഥം കളിക്കയിൽ-
തന്നെ മനസ്സായിരുന്നാൽ കഴിഞ്ഞിതോ?
നിന്നുള്ളിലോരാത്തതെന്തു വിശപ്പു നീ?
വന്നു മുലയുണ്ടുകൊൾക ചുരന്നൊഴു-
കുന്നതു കാൺക ബലാലഹോ നന്ദന!
മദ്ധ്യാഹ്നകാലമിതായിതു നിങ്ങൾ പ
ണ്ടിത്ര വിശന്നറിയുന്നതില്ലേതുമേ
വിദ്രുതം ശീലഗുണങ്ങൾ തേടും ബല-
ഭദ്രസഹോദരൻ തന്നോടുമൊത്തു നീ
പോരേ ചെറിയവർതമ്മോടുമൊന്നിച്ചു
ചാരുതരേണ ഭുജിക്കേണമെന്നൊരു

സികതം=മണൽ. തമ്മെ=തന്നെ, ആമല്ല=ആവതല്ല.

ധാരണയാ നന്ദഗോപനിരിക്കുന്നി-
താരാലതിവൃദ്ധനാമവനന്തന്നുടെ
മാനസാഭീഷ്ടം മനസിവാച്ചാലത-
ത്യാനന്ദമായ്‌വരുമെങ്ങൾക്കുമൊക്കവേ.
ബാലകന്മാരേ! സഖികൾക്കുമൊക്കെയെ-
ങ്ങാലയംപുക്കു ഭുജിച്ചുവന്നാമിനി-
ക്കാലേ കളികൾക്കു ചേറും പൊടികളും
മേലുള്ളതെല്ലാമൊഴിച്ചു കുളിച്ചൊരു-
പോലെ കുറികളുമിട്ടു കറുകയും
മൂലമറിഞ്ഞു ധരിച്ചു തെളിഞ്ഞുടൻ
ഗോദാനവും ചെയ്യവേണം ഭുജിപ്പതി-
ന്നാദരാലിന്നു ജന്മർക്ഷമെന്നാകയാൽ
ചോറും കറികളുമാറിയിരിക്കുന്നു;
ഏറെ വൈകാതെ പോന്നീടുവി'' നെന്നവൾ
ചാരുസ്വരേണ വിളിച്ചുചൊല്ലുന്നത-
ങ്ങാരോമലുണ്ണികൾ കേട്ടതില്ലെന്നതു-
നേരം പരിചോടു നേരേയടുത്തുടൻ
നാരായണനെയും രാമനെയും മുദാ
പാണികൾ കൊണ്ടൊരുമിച്ചു പിടിച്ചുകൊ-
ണ്ടേണവിലോചന വേഗേന ചെന്നു തൽ-
ക്കാലേ കുളിപ്പിച്ചലങ്കരിപ്പിച്ചനു-
കൂലേന ദൂർവാദികളും ധരിപ്പിച്ചു
ബാലകന്മാർക്കു ഗുണംവരുമാറൊരോ
പാലനദേവതാദ്യാരാധനകളും
ഭൂദേവരാശിപ്രസാദായ കേവലം
മോദേന ഗോധനാദ്യങ്ങൾ ദാനങ്ങളും
ചെയ്തു നന്ദേനസാകം ഭുജിപ്പിച്ചുടൻ
കൗതുകത്തോടിരുന്നീടിനാൾ സാദരം.
തത്ര തദനു വന്നൊത്തൊരുമിച്ചുള്ള
മിത്രവർഗ്ഗം പുനരമ്പോടു ചൊല്ലിനാർ:
''സത്വരം നമ്മുടെ ബാലകന്മാരിവർ
എത്രയും ഭാഗ്യവാന്മാരെന്നു നിർണ്ണയം.
ചിത്തേ വിചാരിച്ചു കാൺക പല പല
ശത്രുക്കൾ ചെയ്തൊരുപദ്രവമൊന്നുമേ
സിദ്ധിച്ചതില്ല ദൈവാനുഗ്രഹാലിനി
സിദ്ധിക്കുമോപത്തിതിനെളുതെത്രയും
ബദ്ധവൈരംകലർന്നുള്ള ശത്രുക്കൾ വ-
ന്നെത്തുവാനിന്നുമിവിടെയുണ്ടായ്‌വരും.

---

ദൂർവ്വാദികൾ = കറുക മുതലായവ. രാശി = കൂട്ടം.

നന്നല്ലിവിടെയിരിക്കിലിനി നമു-
ക്കെന്നുള്ളതൊന്നുണ്ടു തോന്നുന്നിതന്വഹം.
പുണ്യദേശങ്ങളാം മററങ്ങൊരേടത്തതി-
ധന്യമായുള്ളതെന്നന്വേഷണം ചെയ്തു
നിന്നുകണ്ടങ്ങവിടേക്കു പോയ്ച്ചെന്നു നാ-
മൊന്നിച്ചിരിക്കവേണ്ടുന്നതെന്നിങ്ങനെ
തോന്നുന്നിതാപത്തുകൾ നടേ വന്നതൻ-
പാന്റെഴമീശ്വരസാക്ഷിയായെന്നിയേ
നീങ്ങുകയില്ലത്രേ നിർണ്ണയമിന്നുമി-
ശ്ശാർങ്ഗവരായുധൻ പാലിക്കുമെങ്കിലും
വാങ്ങി നാമങ്ങൊരേടത്തു ചെന്നീശ്വരൻ
താങ്ങുവാനാകയെന്നിങ്ങനെ സന്തതം
ചിന്തയാ നാം വസിക്കേണ''മെന്നിങ്ങനെ
ചിന്തിച്ചു ബന്ധുക്കൾ ചൊന്നളവന്തികേ
ചിന്തയും പൂണ്ടു നിന്നീടുന്ന വൃദ്ധന-
ത്യന്ത ഗുണാലയനാനന്ദമന്ദിരൻ
പണ്ടുള്ള നീതികൾ കാലദേശോചിതം-
കൊണ്ടുള്ളവസ്ഥകളെന്നുള്ളതൊക്കവേ
കണ്ടറിഞ്ഞും കേട്ടുകൊണ്ടും വിചാരങ്ങൾ-
കൊണ്ടറിഞ്ഞുമൊരു കുശലതയെന്നിയേ
കൊണ്ടൽവർണ്ണങ്കൽ വളന്റെഴും ഭക്തിയെ-
ക്കൊണ്ടു തെളിഞ്ഞെഴുമാത്മബോധത്തോടും
സമ്പ്രതി നന്ദഗോപക്കു ചങ്ങാതി മ-
ററമ്പരിലമ്പനുപനന്ദനെന്നവൻ
ചൊല്ലിനാ''നൊന്നുണ്ടു ചൊല്ലുന്നതിന്നു ഞാ-
നെല്ലാവരും ചെവിതന്നു കേട്ടീടുവിൻ.
നല്ലതിവിടെ നിന്നല്ലലൊഴിപ്പതി-
ന്നെല്ലാവരുമൊരുമിച്ചു പുറപ്പെട്ടു
പൊയ്ക്കൊൾക വേണമതിശയമംഗലം
വായ്ക്കും ശുഭസ്ഥലം നോക്കി സവിസ്രമം.
കേൾക്ക മുന്നം നമുക്കിസ്ഥലത്തിങ്കൽനി-
ന്നോക്കിൽ സഹിക്കരുതാത്ത വിപത്തുകൾ
മേല്ക്കുമേൽ വന്നതൊന്നും പിണയാതക-
ണ്ടാക്കിയതീശ്വരനെന്നറിഞ്ഞീടുവിൻ.
പൂതനാനാമാസുരാംഗനതാനതി-
ഭീതിയായുള്ള ഭയങ്കരരൂപിണി
വന്നു പതിനഞ്ചുനാൾ തികയാതവൻ

ശാർങ്ഗവരായുധൻ = ശാർങ്ഗം എന്ന വരമായ ആയുധത്തോടുകൂടിയവൻ (വിഷ്ണു).

തന്നെ വിരവോടെടുത്തു വിഷമൂല
തന്നതൻപോട്ട നകന്നരുളും നന്ദ–
നന്ദനനേതുമേ സങ്കടമെന്നിയേ
വന്നതുമങ്ങവൻ താനേ മരിച്ചതും
നന്നുനന്നത്ഭുതമെത്രയുമീശ്വരൻ–
തന്നുടെ മായയ്ക്കരുതാത്ത കാര്യമെ–
ന്തൊന്നുമില്ലെന്നറിഞ്ഞീടുവിനേവരും.
പിന്നെശ്ശകടോപഗനായ ദാനവൻ
വന്നവനുണ്ണിതൻ കാൽകൊണ്ടു ഭൂമിയിൽ
ചിന്നിച്ചിതറിത്തകന്നു തെറിച്ചതും
നന്നുനന്നീശ്വരവൈഭവമത്ഭുതം!
കാററായ്ച്ചമഞ്ഞു വന്നോരസുരേശ്വരൻ
ഊററമാമ്മാറു ചുഴന്നെടുത്തുണ്ണിയെ
നൂററിലുമേററമുയന്നുകൊണ്ടങ്ങുപോ–
യാററിയെടുത്തു കൊൽവാനരുതാഞ്ഞിട്ടു
കീഴ്പ്പെട്ടു വന്നൊരു പാറപ്പുറത്തവൻ
പേപ്പെട്ടു വീണു മരിച്ചതുമത്ഭുതം!
വന്മരുതിന്നിടയിൽച്ചെന്നരല്പമാ–
യംബുജലോചനൻ ചാടിനില്ക്കും വിധൗ
നിർമ്മൂലമാശു മരങ്ങൾ മുറിഞ്ഞുടൻ
ഇമ്മുകിൽവർണ്ണനേലാതെ പതിച്ചതും
മററും പലവിധമാപത്തൊരോവിധം
മുററുമന്നന്നു പോന്നെത്തിയതൊന്നുമേ
പററാഞ്ഞതീശ്വരാനുഗ്രഹംകൊണ്ടൊരു
ചെററുസന്ദേഹമില്ലേതുമവ്വണ്ണമേ
മേലിലുമുണ്ടു ദൈവാനുഗ്രഹം സക–
ലാലംബി നാരായണനെന്നിരിക്കിലും
ചെന്നു വൃന്ദാവനംതന്നിൽ നാമേവരു–
മൊന്നിച്ചിരിപ്പതു നല്ലതു നിർണ്ണയം.
നന്നതി പുണ്യസ്ഥലമവിടെപ്പുന–
രൊന്നിനുമില്ലൊരു ദീനത ദൈവമേ!
കാളിന്ദിതന്നിലതിശയമംഗലം
മേളം കലന്നു പശുക്കൾക്കു സന്തതം
നല്ല തണ്ണീരും തൃണങ്ങളുമുണ്ടതി–
കല്യാണമെത്രയുമില്ലൊരു സംശയം
സ്വർല്ലോകതുല്യങ്ങളായവിടത്തിൽ നാം
ഇല്ലങ്ങളും ചമച്ചൊന്നിച്ചിരിക്കിലേ

---

ശകടോപഗൻ=വണ്ടിയുടെ രൂപത്തിൽ ചെന്നവൻ. സകലാലംബി= എല്ലാററിനും ആശ്രയമായവൻ.

തല്ലതുള്ളൂ നമുക്കെന്നെന്മതമിത-
ങ്ങുള്ളിലഭിരുചിയേവക്കുമെങ്കിലോ
ചൊല്ലുവിനല്ലായ്കിലിന്നു ഞാൻ ചൊന്നതു
വല്ലായ്മയെന്നോർത്തടങ്ങുവിൻ! മാനസേ.''
ഏവമുപനന്ദവാണികൾ കേട്ടപോ-
തേവക്കുമുള്ളിൽ നടേയുള്ളഭിരുചി
പാരം വളൎന്നു മുതിൎന്നനിന്നു വൃദ്ധ-
നാരീതരുണബാലാനാഞ്ച സാദരം;
രാമകൃഷ്ണന്മാക്കുമാമോദമോടതു
കാമമാകുന്നതു മൂന്നേ നിരന്തരം;
അങ്ങനെതന്നെ നമുക്ക നന്നായ്‌വരും
അങ്ങു പോകെങ്കിലെന്നാരവരേവരും
തങ്ങളിൽകൂടി നിരൂപിച്ചൊരുമിച്ചു
തിങ്ങും പ്രമോദേന ചെമ്മേ പുറപ്പെട്ടാർ.
ചാട്ടകളെല്ലാം വരുത്തിയൊരുമിച്ചു
കേട്ടകളെല്ലാമൊഴിച്ചു ചമച്ചുടൻ
കൂടേ സമസ്തപരികരണങ്ങളു-
മൂടേ മറന്നുപോകാതെകണ്ടൊക്കവേ
മെല്ലെ മെല്ലെ ക്രമത്താലെടുത്താദരാൽ
എല്ലാമൊരുമിച്ചുകൊണ്ടു നല്ലാരെയും
ബാലവയോധികന്മാരെയും ചാടതിൻ-
മേലേ കരയേററിനിന്നു സമസ്തരും.
കാലികളേയും തെളിച്ചുചേത്താശുതൻ-
ബാലങ്ങളേയും പിരിഞ്ഞുപൊയ്‌പോകാതെ
ചാലെയടുപ്പിച്ചുകന്നുപോകാതെ ഗോ-
പാലകന്മാർ നടന്നീടിനാർ മുമ്പിലേ.
വാളും പരിചയും വില്ലും ശരങ്ങളും
പാണികൾതോറും പിടിച്ചു വഹിച്ചഭി-
മാനേന തങ്ങളാലഭ്യാസരീതികൾ
നീതിയിലാചരിപ്പിച്ചു വാദ്യങ്ങളും
ചേതോഹരമായനുകരിപ്പിച്ചൊരോ
സൂതവന്ദി സ്തുതിപാഠക ഗായക-
ജാതികളോടുമൊരുമിച്ചു സത്വരം
ചീളെന്നു മുമ്പിൽ നടന്നാർ പശുപാല
വ്രീളാക്ഷികൾ തങ്ങൾബാലകന്മാരെയും
ചേൎത്തു മടിയിലിരുത്തി ഭ്രമിയാതെ
പാൎത്തു ചാടേറി നടന്നാർ നിരക്കവേ.

---

വൃദ്ധ....ഞ്ച = വൃദ്ധന്മാക്കും സ്ത്രീകൾക്കും യുവാക്കൾക്കും കുട്ടികൾക്കും. സമസ്ത പരികരണങ്ങളും = എല്ലാ ഉപകരണങ്ങളും.

നന്ദൻ പുരോഹിതാമാത്യഭൃത്യാദിക-
ളനവഹം യോഗ്യജാതന്മാരഖിലവും
മുന്നിലാമ്മാറൊരു ചാടേറിനിന്നുപ-
നന്ദേന സാകം നടന്നാരഹോ നിജ-
നന്ദിനിമാരുമെല്ലാം നടന്നീടിനാർ.
ഒന്നിച്ചു മന്ദം നടന്നു പിറിയാതെ
നന്ദവിലാസിനിതന്നോടു ചേന്നുപ-
നന്ദപ്രിയയോടും രോഹിണീദേവിയും
നന്ദനന്മാരെ മടിയിലെടുത്തു വ-
ല്ലിന്ദിരാവല്ലഭൻതൻ മുഖാംഭോരുഹം
കണ്ടു രമിച്ചു സുഖിച്ചു കൗതുകമുൾ-
ക്കൊണ്ടുടൻ പൂതനാനിഗ്രഹാദ്യുത്തമ-
ലീലകൾ പാടി നടന്നുതുടങ്ങിനാർ
നാലുപുറവും ചുഴന്നു മറെറവരും
ചാടുന്ന പാടുകൾതോറും ചെറിയവർ
പേടിയാവാതങ്ങു മന്ദം നടന്നുടൻ
പോയാരഖിലപദാർത്ഥങ്ങളോടുമ-
ങ്ങായർകുലമൊരുമിച്ചു ചെന്നങ്ങനെ
വൃന്ദാവനേ യമുനാനദിയാലതി-
സുന്ദരമായുള്ള പുണ്യദേശേ മഹാ-
നിർമ്മലേ കാലഭേദങ്ങളൊഴിഞ്ഞൊരു
രമ്യസുരപുര നന്ദനസന്നിഭേ
മന്ദമൊഴിഞ്ഞുപഗമ്യ നിന്നഞ്ജസാ
നന്ദിച്ചു നോക്കി നടന്നു പരന്നുള്ള-
സുന്ദരഭൂമൗ തനിക്കു തനിക്കോരോ
മന്ദിരമാനന്ദമോടു തീർത്തീടുവാൻ
കല്പിച്ചുറപ്പിച്ചവിടങ്ങളിൽച്ചെന്നു
സുപ്രമോദേന നിന്നെല്ലാവരും നിജ-
ചാടുകൊണ്ടേകഭാഗം മറച്ചൻപില-
ങ്ങേടം കരിമ്പടംകൊണ്ടുമഴകിയ
വസ്ത്രാദ്യവയവംകൊണ്ടുമവരവർ
ഒത്തു കൂടാരം വലിച്ചന്നതിലങ്ങു
പുക്കു വസിച്ചാരപരദിനാദിയിൽ
ഒക്കെയെല്ലാരും തരംതരം നിർമ്മല
വസ്ത്രങ്ങളും ചമയിച്ചു മുന്നേതിലും
സ്വസ്ഥരായ്ച്ചെന്നു വെവ്വേറെ പുക്കാരതി-

---

രമ്യസുരപുരനന്ദനസന്നിഭേ=മനോഹരമായ ദേവലോകത്തിലെ നന്ദനോദ്യാനത്തിനു തുല്യമായ. മന്ദമൊഴിഞ്ഞുപഗമ്യ=മന്ദത കൈവിട്ടു് ചെന്നെത്തിയിട്ടു്. അങ്ങേടം=അപ്പുറത്തുള്ള ഇടം. അപരദിനാദിയിൽ=അടുത്ത നാൾ രാവിലെ.

ചിത്തസുഖേന ദിനകരനാദികരം
ഉത്തമാംഭസ്സുകരം പൂക്കപോലെ തദാ
നിത്യസുഖത്തോടമർത്ത്യലോകേ സുര-
സത്തമർ വൃത്താരിണാ വസിക്കുംതരം.
തത്ര വൃന്ദാവനേ ഗോവർദ്ധനഗിരി-
പ്രസ്ഥദേശേ യമുനാതടശോഭിതേ
പുഷ്പഫലദല പകച പരിപൂർണ്ണ-
വൃക്ഷലതാദ്യലംകാര വിചിത്രിതേ
വിസ്ഫുരിതാനന്ദ ഗാനസ്വരാന്വിത-
ഷൾപ്പദ കോകില ശാരികാ ചാതക-
കുക്കുട ഹംസ കാരണ്ഡവ സാരസ-
നിഷ്കുടവാസികരം മററും പല പല
പത്രികുലാഞ്ചിതേ സിംഹ രുരു വൃകാ
ദ്യെത്രയും നാനാമൃഗകുലസേവിതേ
ചിത്തനേത്രാനന്ദ ളൃദ്ധിതരോന്മിഷേ
നിത്യം നമുക്കു കളിപ്പതിനെത്രയും
ചിത്തമത്യൈവ വന്നെത്തിയതെന്നക-
പത്മേ വിചാര്യ പത്മേക്ഷണൻ ദേവകീ-
പുത്രൻ തെളിഞ്ഞു വിളങ്ങിനാനാകയാൽ
എത്രയും ശോഭിച്ചിതസ്ഥലം പിന്നെയും
സർവകാലം വസന്താഭ കലന്നെഴും
ദിവ്യദേശം കണ്ടു താനും സഖികളും
രാമനുമായൊരുമിച്ചു കളിച്ചു പോ-
ന്നാമോദശാലിനിമാരായ ഗോപികരം
വീടുകരംതോറും പരിചോടകലാതെ ക-
ണ്ടോടിക്കളിച്ചു നടന്നോരോവാസരം
മോഹനാനന്ദ ചരിത്രങ്ങരം കൊണ്ടോരോ
സ്നേഹമവക്കു വളൻ വരുംതരം
വാസരംതോറും ശിശുശശി തുല്യനായ്
വാസുദേവൻ വളന്നീടിനാനന്വഹം.
മാതാവുതാനും പിതാവുമേററം മനഃ-
പ്രീതിപൂണ്ടോർ മകനായ ജഗന്മയൻ-

അംഭസ്സുകരം=ജലങ്ങരം (ജലാശയങ്ങരം). വൃത്രാരിണാ=ദേവേന്ദ്രനോടൊത്ത്. അലങ്കാരവിചിത്രിതേ=വിചിത്രമായ അലങ്കാരത്തോടുകൂടിയ. വിസ്ഫുരിത=നല്ലവണ്ണം സ്ഫുരിതമായ; പുറത്തു കാണപ്പെട്ട ആനന്ദ ഗാനസ്വരാന്വിതം= മധുരഗാനസ്വരങ്ങളോടുകൂടിയ. ശാരിക=തത്ത. ചാതക=വേഴാമ്പൽ. കാരണ്ഡവം=കുളക്കോഴി. നിഷ്കുടം=ഉദ്യാനം. പത്രികുലാഞ്ചിതേ=പക്ഷിവർഗ്ഗത്താൽ അലങ്കൃതമാക്കപ്പെട്ട. ചിത്തനേത്രാനന്ദ ളൃദ്ധിതരോന്മിഷേ=മനസ്സിനും കണ്ണിനും വർദ്ധമാനമായ ഉന്മേഷം പ്രദാനംചെയ്യുന്ന. ശിശുശശി=ബാലചന്ദ്രൻ.

പോതലീലാവിലാസങ്ങൾ കണ്ടാശു സ-
മ്പ്രീതരായ്‌വന്നാരഖിലജനങ്ങളും
മാധവന്തൻ വചഃശ്രേണികൾ സന്തതം
മാധുര്യസാരരസങ്ങൾ രഞ്ജിച്ചതി-
മോദാലുണർന്നു തെളിഞ്ഞുള്ള കൊഞ്ഞുകൾ
സാദരം തീർന്നു തെളിഞ്ഞുവന്നൂ തുലോം.
സാരസ്യരീതികൾ ചേർന്നഴൽ തീരുമാ-
റോരോവിധമരുൾ ചെയ്യുന്ന വാണികൾ
കേൾക്കയിലാഗ്രഹം വാച്ചുണ്ണിതൻ മുഖം
നോക്കിസ്സുഖിക്കമാറായിതു സർവരും.
ഭാഗ്യമന്നന്തികേ ചേർന്നുള്ളവർക്കുള്ള-
താക്കു ചൊല്ലാം നരവീരശിഖാമണേ!
സാക്ഷാൽ പരബ്രഹ്മമൂർത്തി സനാതനൻ
സാക്ഷിഭൂതൻ സഖിഭിർബലസംയുതൻ
ഗോക്കളിലേററം ചെറിയവതമ്മെയും
ആക്കമോടൊന്നിച്ചു മേച്ചു ചേർത്തങ്ങനെ
സാധ്യമായുള്ള കാളിന്ദിതീരസ്ഥലം
മേധ്യമാക്കിച്ചമച്ചീടിനാനെത്രയും.
അങ്ങനെയെല്ലാം കളിപ്പതിനായുടൻ
അങ്ങുപൈക്കൂട്ടത്തെയും തെളിച്ചങ്ങനെ
പോകുന്നപോതൊരോ കണ്ടകിപത്രങ്ങൾ
ആകുതുകേന ചിരട്ടകളെന്നിവ
കൂടെയെടുത്തുകൊണ്ടാശു ചെന്നേവരും
കൂടെയിരുന്നൊരുമിച്ചു കിളർന്നോഴം
പൂഴി കോരിക്കൊണ്ടെത്തുകൊണ്ടൈവ തൻ-
തോഴരോടൊത്തു ചോറും കറിയും പല
ഭേദം വരുത്തിയെടുത്തു വിളമ്പിയും
സാദരം കൂട്ടിയുണ്ടും കഴിച്ചും മുദാ
സായാഹ്നകാലേ ഗൃഹംപുക്കുറങ്ങിയും
മായാമയൻ ദിവസംപ്രതി കേവലം
ചേതോഹരാകൃതിയോടേ നിരന്തരം
നീതിയോടേ കഴിയുന്നാളൊരു ദിനം
സാരസ്യരീതി കലർന്നു വിളങ്ങിന
ചാരുസ്മിതത്തോടു കൂടവേ സാദരം
കാരുണ്യരാശി പിതാവിൻ മടിയില-
ങ്ങാരുഹ്യ മന്ദം പുണർന്നു ചൊല്ലീടിനാൻ:
"അച്ഛാ! തെളിവോടെനിക്കൊരോരോടക്കുഴൽ-

---

ശ്രേണി = കൂട്ടം. കൊഞ്ഞുകൾ = കൊഞ്ചലുകൾ; സംഭാഷണത്തിലെ അവ്യക്തതകൾ. സഖിഭിഃ = സഖികളോടുകൂടി. മേധ്യം = പരിശുദ്ധം.

ക്കിച്ചുയുണ്ടിന്നതു തീർത്തഴകോടു നീ
പിച്ചയാമ്മാറു മററുള്ളവക്കുള്ളതി—
ലൊച്ചയേറെ പ്രസരിക്കമാറേററവും
സ്വച്ഛവർണ്ണക്രമതാളമേളങ്ങൾ പോ—
ന്നച്ഛമാധുര്യമോടുജ്ജ്വലിക്കുംതരം
വിസ്മയമായ്ത്തരി''കെന്നു കേട്ടപ്പൊഴ—
ത്ഭുതമായ്ച്ചമച്ചങ്ങനെ സത്വരം
പുത്രനു നല്കിയതാശു കൈക്കൊണ്ടുട—
നെത്രയുമേററം തെളിഞ്ഞു സഖികളും
താനും ബലഭദ്രനുമൊരുമിച്ചൊരു—
ദീനതയെന്നിയേ ഗോബാലവൃന്ദവും
മേച്ചു കളിച്ചുടുത്തുള്ള ദേശങ്ങളിൽ
വാച്ചെഴും കൗതുകത്തോടു വിളങ്ങിനാൻ.
വില്വദലകഫലങ്ങൾ കൊണ്ടൻപു പൂ—
ണ്ടെല്ലാവരുമായെറിഞ്ഞു കളിക്കയും
തുല്യതരമിരുകൂറായ് വകഞ്ഞവർ
തല്ലുകയും വളന്നല്ലൽപ്പെടുകയും
കല്യാണമുരംക്കൊണ്ടൊളിച്ചു കളിക്കയു—
മെല്ലാം തള വള കിങ്ങിണി മാലകരം
മെല്ലെമെല്ലെക്കിലുങ്ങാതെയടക്കിയു—
മുല്ലാസമോടൊരോ വാത്തകരം ചൊല്ലുയും
കാളകരംപോലെ ചമഞ്ഞു കളിക്കയും
വേളിയെടുത്തുടൻ മുക്കറ ചാടിയും
കാലികരംപോലെ നടന്നു കളിക്കയും
ദ്വീപികരംപോലെയിടയിൽച്ചിലരങ്ങു—
ചാടിയും പേടിയോടോടിയൊളിക്കയും
കാടുകരംതോറും തിരഞ്ഞു നടക്കയും
പാളിയിരുന്നോരോ നാദങ്ങരം കാട്ടിയും
ചീളെന്നവരെത്തിരഞ്ഞു കണ്ടെത്തിയും
കൂടിയൊന്നിച്ചു കൈകൊട്ടിച്ചിരിക്കയും
വാടിമാഴ്കി ത്തളർന്നോടിക്കിതയ്ക്കയും
മക്കടവേഷങ്ങരംപോലെ ചമഞ്ഞുകൊ—
ണ്ടൊക്കെ വൃക്ഷാഗ്രങ്ങരംതോറും നടക്കയും
കക്കടാകാരേണ കൂകിക്കുഴകയും
വിക്രമിച്ചാഹന്ത തമ്മിലെതിക്കയും
പക്ഷികരംപോലെ തച്ഛബ്ദീകരിക്കയും
തൽക്ഷണം മററുമിത്യാദികളെന്തഹോ!

---

വില്വദലകം = കൂവളത്തിൻെറ ഇല. കക്കടാകാരേണ = കോഴിയുടെ രൂപത്തിൽ. തച്ഛബ്ദീകരിക്കുക = അവയുടെ ശബ്ദമോക്കിത്തീക്കുക.

ചൊല്ലുന്ന തങ്ങളിക്കൂട്ടൊരോ വിദ്യകാം
ക്കെല്ലാമനകരിച്ചംബുജനേത്രനും
രാമനും ബാലകന്മാരും പശുക്കളേ-
സാമോദമൊന്നിച്ചു മേച്ചു നില്ക്കുംവിധൗ
വന്നാനവിടേക്കടനൊരു ദാനവ-
നന്നു ഭോജേന്ദ്രനയച്ചു മുകുന്ദനെ-
ക്കൊന്നകളവതിനദ്യ വസിച്ചതു
മുന്നേ തുനിഞ്ഞുപോരുന്നതു, ദേവകാം
തങ്ങളറിഞ്ഞു വിമാനമാരുഹ്യവ-
ന്നങ്ങു വിഹായസി നിന്നാരടുക്കവേ;
ദാനവനും പശുവേഷം ധരിച്ചു ത-
ദ്ധേനുസമൂഹത്തിലൊന്നിച്ചു കൂടിനാൻ;
താനതിൽ മുന്നമുള്ളോരു ഗോവത്സമെ-
ന്നായബാലകന്മാക്കു തോന്നുംവണ്ണം.
നാരായണനതു സൂക്ഷ്മം ഗ്രഹിച്ചുകൊ-
ണ്ടാരൂഢമോദം ബലഭദ്രരോടുടൻ
മന്ത്രിച്ചറിയിച്ചു ചിന്തിച്ചിരിക്കയെ-
ന്നന്തർമ്മനസി നന്നായുറപ്പിച്ചുടൻ
സന്തതമേതുമറിഞ്ഞീല താനെന്ന-
തന്തികേ കാണുന്നവക്കു തോന്നുംവണ്ണം
സമ്പ്രതി നീളെക്കളിച്ചു, നടന്നുചെ-
ന്നമ്പുകലന്നു പശുക്കളിടത്തിലും
തൊട്ടുതലോടിക്കടന്നു നടന്നൊരു-
മ്പെട്ടുപശുവായ ദാനവന്തന്നുടെ
പിന്നൂടെ ചെന്നു വാലും ചരണങ്ങളു-
മൊന്നിച്ചു കൂട്ടിപ്പിടിച്ചുകൊണ്ടശ്രമം
പൊങ്ങിച്ചു ചുഴറ്റിത്തല കനി-
ച്ചങ്ങു മുമ്പിൽപ്രതി കാണായ മന്മഥ-
വൃക്ഷത്തിനോടെറിഞ്ഞീടിനോരേറു കൊ-
ണ്ടക്ഷണമക്കപിത്ഥം മുറിഞ്ഞന്തികേ
നില്ക്കുന്നവറ്റെത്തകത്തു വീണമ്പര-
ന്നൊക്കെയതു കണ്ടു നിന്ന ഗോപാലരും.
ചത്തഗോവത്സം ദനുജാധിപാകാരാൽ
തത്രകിടന്നതു കണ്ടു കൗതുഹല-
ചിത്തഭക്ത്യാ നമസ്കൃത്യ മുകുന്ദനോ-
ടൊത്തധികം പ്രശംസിച്ചു നില്ക്കുംവിധൗ
തുഷ്ടികലന്നു സുരദ്രുമസൂനസം-
വൃഷ്ടിചെയ്തിഷ്ടലാഭത്തോലമർത്ത്യരും.

---

മന്മഥവൃക്ഷം = വ്ളാർമരം (കപിത്ഥം). സുരദ്രുമസൂനസംവൃഷ്ടി = കല്പകപ്പൂമഴ.

ത്തുംബുരുനാരദന്മാരും മുനികളു-
മംബരാന്തേ നിന്നു ദിവ്യജനങ്ങളും
വന്ദിച്ചു വാഴ്ത്തി സ്തുതിച്ചു പാടി ദ്രുതം
വന്ദനീയൻപദം ചിന്തിച്ചു ചിന്തിച്ചു
ചെന്നു നിജാലയംതോറും മരുവിനാർ.
നിത്യമമർത്ത്യകാര്യാർത്ഥമിത്ഥം പുരു-
ഷോത്തമനുത്തമോത്തംസഭക്തപ്രിയൻ
സത്യസ്വരൂപി സർവത്ര സച്ചിന്മയൻ
തത്സഖിമാരോടുമൊത്തു ദിനംപ്രതി
മുഗ്ദ്ധചരിത്രസംസിക്തനായ്‌വ്രജ-
മുഖ്യനായന്തികേ ഗോവത്സവൃന്ദവും
രക്ഷിച്ചുനില്ക്കുമഹരഹരങ്ങതി-
നർക്കോദയം കണ്ടു പോരുംവിധൗ തദാ
ചോറും കറികളുമൊക്കെയെടുത്തുറി-
തോറുമെല്ലാരുമൊരുമിച്ചുവച്ചൊരു
പോലെ വനംപുക്കു ഗോക്കളെ മേച്ചു കീ-
ലാലവും നൽകിയൊരുമിച്ചൊരെടുത്തു-
ചേർത്തുനിർത്തിപ്പരിചോടഥ തങ്ങളും
മാർത്താണ്ഡജയിലിറങ്ങിക്കളിച്ചുടൻ
സർവദിദേവതാവന്ദനാദ്യൈരപി
സർവ്വ വിഭൂഷണാലങ്കരണങ്ങളും
നിർവഹിച്ചുത്തമദേശേ ശുഭസ്ഥലേ
സംവദിച്ചോരോ വിനോദരസങ്ങളും
ചൊല്ലിച്ചുഴന്നിരുന്നൊത്തു മൃഷ്ടാഷ്ടിയും
നല്ലവണ്ണം കഴിച്ചല്ലലൊഴിച്ചോരോ-
കല്യാണലീലകളാദരിച്ചാദരാൽ
അല്ലണയുന്നതിൻ മുന്നേ വ്രജത്തിനു-
ചെല്ലുമുഷസി പുറപ്പെടുമങ്ങനെ-
ചെല്ലുന്നകാലത്തൊരു ദിവസം മുദാ
മദ്ധ്യാഹ്നകാലേ പശുക്കളേയും മേച്ചു
ഭുക്തിയും തങ്ങൾ കഴിച്ചു സംതൃപ്തരായ്
മൃത്യുസഹോദരീതീരദേശേ ശുഭേ
ചിത്തമൊത്തേററം കളിച്ചിരിക്കും വിധൗ
സദ്വേഷകനായ ഭോജാധിപൻ നിയോ-
ഗത്താലസുരകുലേന്ദ്രനതിശയ-
ശക്തൻ ബകൻ മഹാ സത്വപരാക്രമ-
യുക്തനത്യന്തശൂരൻ അടേ പൂതന-

സംസിക്തൻ = മുഴുകിയവൻ. സംവദിച്ച് = അനുവദിച്ച്. മൃഷ്ടാഷ്ടി = വിഭവസമൃദ്ധമായ ഭക്ഷണം. അല്ല് = രാത്രി.

ഛത്തവരാംതന്നുടെ സോദരന്മാനസേ
തത്സ്വസൃനിഗ്രഹംചെയ്തു തനിക്കൊരു-
വിഘ്നമേതും ഭവിയാതെ വിളങ്ങിന-
കൃഷ്ണനേയും ബലഭദ്രനേയും സഖി-
വർഗ്ഗത്തെയും പശുസംഘത്തെയും കൊന്നു
ഭക്ഷിച്ചെനിക്കു പരിഭവമൊക്കവേ
തീക്കുന്നേതുണ്ടെന്നൊരുമ്പെട്ടു പോന്നു വ-
ന്നാക്രമിച്ചാനൊരു പുള്ളായ് ചമഞ്ഞതി-
തീക്ഷ്ണതുണ്ഡാഗ്രഭയങ്കരനായ് മഹാ-
മാർഗ്ഗേ കളിച്ചവൻ ചെല്ലുന്നവസരം
പാർത്തു വാഴ്കൊരാംപതിന്നാസ്ഥിടന്നീടിനാൻ.
ആർത്തരായാരത്തു കണ്ടു ഗോപാലരും
എന്തെന്തെടോ! സഖിമാരേ! കിടന്നതി
തെന്തൊരു ജന്തുവിതെന്തിനായിങ്ങനെ
ഹന്ത! പോന്നിങ്ങിവിടേക്കു പോന്നു പുന-
രന്തരാ ബന്ധമില്ലേതും നമുക്കൊരു
ബന്ധുവായില്ലതിനന്തരം നേർവഴി
ബന്ധിച്ചു മുട്ടിച്ചിതു കിടക്കുന്നതും.
സംക്രന്ദനൻ കുലിശംകൊണ്ടുടൻ ഗരു-
ത്സംകൃന്തനം ചെയ്കയാലേ വലഞ്ഞൊരു
വൻകുലപർവതവീരനിവിവിടെയി-
പ്പങ്കജബാന്ധവനന്ദനതന്നുടെ
തീരദേശേ വന്നു കൂടുകയോ മന-
താരിൽ വളന്നെഴും മാരലീലാശയാ?
കേവലമെന്നിയേ ദാനവന്മായയാൽ
ഏവനൊരുവനിവിടെക്കിടക്കയോ?
ഭാരുണവേഷം കലൻ ഭാരുണ്ഡമി-
പ്പാരിൽ വിശന്നുവന്നേകൻ കിടക്കയോ?
വല്ലതും കണ്ടാൽ നമുക്കു സഹിക്കരു-
തല്ലോ ഭയങ്കരമെത്രയുമീദൃശം.
ചൊല്ലെഴും ദേവകീനന്ദന! ദൈവമേ!
മെല്ലവേ നീയതു കാൺകെടോ പൈതലേ!
നല്ലതെന്തൊന്നു നമുക്കിവിടെപ്പുന-
രല്ലലൊഴിപ്പതിനെന്നു ഗോപാലക-
തുല്യവയോധരന്മാരാം സഖികരം നി-
ന്നല്ലൽ കലന്നെഴുമുള്ളുള്ള ചേതസാ

തൽ=അവന്റെ. സ്വസൃനിഗ്രഹംചെയ്തു=സഹോദരിയെ വധിച്ചു. തുണ്ഡം=കൊക്ക്, ചുണ്ട്. ബന്ധിച്ച്=തടഞ്ഞ്. ഗരുത്സംകൃന്തനം ചെയ്ക=ചിറക മുറിച്ചു കളയുക. എന്നിയേ=അല്ലെങ്കിൽ ഭാരുണ്ഡം= ഒരു പക്ഷി. തുല്യവയോധരന്മാർ=സമവയസ്സുള്ളവർ.

ചൊല്ലും ബഹുഭയവാണികൾ കേട്ട കോ–
ട്ടല്ലീമലർമകൾവല്ലഭൻ കേശവൻ
മന്ദസ്മിതാനന്ദസുന്ദരവക്ത്രാര–
വിന്ദമകരന്ദസന്നിഭൻ മെല്ലവേ
"നിങ്ങൾ ഭയപ്പെടായ്കെ"ന്നരുൾചെയ്തുടൻ
അങ്ങു കടന്നുനിന്നഞ്ജസാ തന്നുടെ
പിന്നിലാമ്മാറു സഖികളെ രാമനോ–
ടൊന്നിച്ചു നിർത്തിയടുത്തുചെല്ലും വിധൗ
മന്ദേതരം തീക്ഷ്ണതുണ്ഡനാകും ഖനേ–
ജേന്ദ്രനിങ്ങിന്ദിരാവല്ലഭനേണ്ണിയെ
സന്നിധൗ കണ്ടു ഞാൻ ചിന്തിച്ച കാര്യമി–
ങ്ങിന്നെനിക്കാഹന്ത! സാധിച്ചിതെന്നൊരു
വന്മദക്രോധവാഞ്ഛയോടവൻ കൊത്തുവാൻ
ഉന്മേഷമോടു തുണ്ഡങ്ങളകററിനാൻ
ചെന്നു വായിൽക്കടന്നീടിനാനുണ്ണിതാ–
നെന്നനേരം മുറുക്കീടിനാനങ്ങവൻ
നിന്ന ഗോപാലവത്സന്മാരഹോ! നന്ദ–
നന്ദനൻതൻ സഖിമാരത്തു കണ്ടതി–
ഖിന്നത പൂണ്ടു ജീവൻ പിരിഞ്ഞീടിനോ–
രിന്ദ്രിയാണീവ വിഷണ്ണരായാകുലാൽ.
അന്നേരമേതുമൊരു വികാരങ്ങള–
മെന്നിയേ ദാരുരൂപങ്ങൾപോലേ തദാ
കണ്ണുനീർ തൂകി വാവിട്ടു ചങ്ങാതിയാം
കണ്ണനെച്ചൊല്ലി ദുഃഖിച്ചു കേഴും വിധൗ,
നന്ദാത്മജൻ നരമൂർത്തിമാനീശ്വരൻ
ഉണ്ണികൾ വൈഭവമായ തേജസ്സിനാൽ
ചുട്ടു പൊറുതികെട്ടൊട്ടേറെയും മഹാ–
ദുഷ്ടനു താലുമൂലം പൊട്ടുമാറതി–
ക്ലിഷ്ടതയാപി വട്ടന്തിരിഞ്ഞിട്ടവൻ
പെട്ടെന്നു കൃഷ്ണനെച്ചുട്ടിച്ചിതെത്രയും
രക്തവും കൂടെച്ചൊരിഞ്ഞിതു വായിൽനി
ന്നത്തലുണ്ണിക്കൊരു തെല്ലുമില്ലേതുമേ.
പക്ഷാവസാനേ വിധുന്തുദനക്ബിം–
ബോഷ്ണവശാൽ ഗ്രസിപ്പാനരുതാഞ്ഞതി–
വ്യഗ്രതകൊണ്ടൊഴിക്കുന്നപോലേ മുഹു–
രഗ്രജനാദികളോടു കൃഷ്ണൻ തദാ:
"വിഘ്നമില്ലേതും പരിഭ്രമിയാതെ നി–

ഇന്ദ്രിയാണി ഇവ=ഇന്ദ്രിയങ്ങൾ എന്നപോലെ. ദാരുരൂപങ്ങൾ=മരപ്പാവകൾ. താലുമൂലം=തൊണ്ടക്കുഴി. പക്ഷാവസാനേ=കറുത്തവാവിൻനാൾ. വിധുന്തുദൻ=രാഹു.

ന്നികളിപ്രാഭവം കാൺക''യെന്നൻപെഴും
മുഗ്ദ്ധസ്മിതത്തോടതുൾചെയ്തു കേവലം
ചിക്കനെച്ചെന്നടുക്കും വിധൌ ദാനവൻ,
കൃഷ്ണനെച്ചെന്നാശു കൊത്തി വിഴുങ്ങുവാൻ
തൃഷ്ണയാ വക്രതുണ്ഡങ്ങളകററിനാൻ
തൽക്ഷണമങ്ങത്തു കണ്ടവന്തന്നുടെ
കൊക്കുകൾ രണ്ടും പിടിച്ചകററി ദ്രുതം
പിച്ചയായങ്ങു വലിച്ചകററിപ്പൊളി-
ച്ചശ്രമം കീറി മുറിച്ചെറിഞ്ഞഗ്രജൻ-
മുന്നിൽ വിളങ്ങിനിന്നീടിന സോദരൻ-
തന്നെയേററം ബഹുമാനിച്ചു രാമനും
നിർഗ്ഗുണൻതാനൊരു ചെങ്ങണപ്പുൽക്കൊടി
ക്കഗ്രം പിടിച്ചു പറിച്ചു പൊളിച്ചുടൻ
കീറി മുറിച്ചെറിഞ്ഞേററെ ദൂരത്തിരു-
ക്കൂറായ് മറിഞ്ഞുവീഴുന്നപോലെ മഹാ-
ദാനവന്തന്നുടൽ രണ്ടായ്പ്പൊളിഞ്ഞഹോ!
വാനിലോട്ടങ്ങുയർന്നിങ്ങു വീഴുന്നതും
കണ്ടു വിഹായസി നിന്നോരമരകൾ
കൊണ്ടാടി മാനിച്ചു സന്താനമാമലർ-
കൊണ്ടവർ കൊണ്ടൽ മഴ ചൊരിയും വണ്ണം
കൊണ്ടൽവർണ്ണന്നഭിഷേകവും ചെയ്തഥ
ഗന്ധപുഷ്പാദ്യൈരലങ്കരിച്ചാശു തൽ-
ബന്ധുപദം തൊഴുതന്തർമ്മുദാശയാ
സമ്പ്രമോദേന വേദാന്തപ്പൊരുളായ
സമ്പ്രദായാംഘ്രിപങ്കേരുഹം കണ്ടെഴും-
സന്തതാനന്ദലഹരി കലർന്നുടൻ
ചിന്താമദഭ്രമഭക്ത്യാ തരം തരം
ദുന്ദുഭി മുമ്പായ വാദ്യഘോഷങ്ങളും
മന്ദേതരം പ്രയോഗിച്ചു ശംഖങ്ങളും
ചെമ്മേ മുഴക്കിപ്പരാപരമവ്യയം
ഹൃന്മലർതോറുമിരുത്തി വിളങ്ങിനാർ.
തത്സമയേ വിമോഹിച്ചു കിടന്നവ-
രുത്സവത്തോടു ജീവിച്ചെഴുംവണ്ണമേ
ചിത്രരൂപൈസ്സമം നിന്നു സഖികളും
തത്ര കുതിച്ചു ചാടി പ്രമോദാന്വിതം

---

വക്രതുണ്ഡങ്ങൾ=വളഞ്ഞ കൊക്കുകൾ. സന്താനമാമലർ=കല്പകവൃക്ഷത്തിന്റെ പൂക്കൾ. വേദാന്ത....പങ്കേരുഹം=വേദാന്തസാരം എന്ന സമ്പ്രദായം അഥവാ പതിവ് ഉള്ള പാദപത്മം; വേദാന്തസാരംതന്നെയായ പാദപത്മം. തരംതരം=വിവിധം. ചിത്രരൂപൈസ്സമം=ചിത്രത്തിലെഴുതിയ രൂപങ്ങൾക്കു തുല്യമായി.

ചില്ലുരുഷൻചരണോല്പലയുഗ്മമ-
തല്ലേതരം നമസ്കൃത്യ പലവിധം
വിശ്വാസഭക്ത്യാ പിടിച്ചു പുൽകീടിനാ-
രച്യുതനെച്ചിലർ കൈപിടിച്ചാർത്തികരം
ത്തുച്ചീകരിപ്പൊരു ബന്ധുവിതെന്നെഴം
ഇച്ഛയാ നിശ്വസിച്ചാർ ചിലർ കേചന,
സ്പഷ്ടഹാസാംകുരരമ്യവിനോദസ-
ന്തുഷ്ട്യാ പരസ്പരം ദൃഷ്ട്വാപി കൗതുകം
ജ്ഞാപ്യാഥ വർത്തമാനങ്ങരം പറഞ്ഞനു-
സൃത്യ രമിച്ചു നിന്നീടിനാർ കേചന,
ദൃഷ്ടനടെ വക്ത്രരന്ധ്രം പ്രവിശ്യ കേ
ടൊട്ടൊരേടത്തുളവായോ ഭവാനിതി
വിഭ്രമത്തോടുടൻ തൊട്ടു തലോടിനാർ.
അർഭകന്മാരതിക്കുട്ടനേകംവിധം
ചുററും ചുഴന്നപായങ്ങളെല്ലാം പറ-
ഞ്ഞുററവോടു നില്ക്കുംവിധൗ സാദരം
കൃഷ്ണൻ നിജാഗ്രജൻതമ്പദാംഭോരുഹം
ദൃഷ്ട്വാനമസ്കരിച്ചീടിനാൻ ഭൂമിയിൽ
വിശൈവകവിദ്വാൻ ബലഭദ്രരുംപിടി-
ച്ചച്യുതൻതന്നെ നിവർത്തി സസംഭ്രമം
തുഷ്ടി വരികെന്നു ചൊല്ലിക്കനിവിനോ-
ടിഷ്ടകനിഷ്ഠം മുറുകെത്തഴകിനാൻ.
പശ്ചാദനുസ്മിതപൂർവക"മിന്നു നീ!
മച്ചരണദ്വയത്തിങ്കൽ വണങ്ങുവാൻ
മർത്ത്യവേഷക്രമം കൊണ്ടുചിതം നിന-
ക്കത്യന്തമല്ലായ്കിൽ നിന്നെ ഞാനിങ്ങനെ-
നിത്യം വണങ്ങുക യോഗ്യമെ"ന്നാദര-
ഭക്ത്യാ ഭവിച്ച ഭവാന്തഗ്ഗതാശയാ
നില്ക്കും ബലനോടു കൂടവേ പൈക്കളെ
ഒക്കെയൊരുമിച്ചു തത്സഖന്മാരൊടും
ചിക്കനെച്ചെന്നു സായാഹ്നകാലേ പരി
ചില്ക്കമനീയഗേഹങ്ങരം പുക്കീടിനാർ.
കൃഷ്ണാദികളസുരന്മായയാലൊരു
പക്ഷിയായ്ചെന്നു വഴിയിൽ കിടന്നതും
കശ്മലൻതന്നെ നന്ദാത്മജൻ കൊന്നതും
വിസ്മയത്തോടറിയിച്ചാർ ചെറിയവർ
തൽപുരവാസികളോടതു കേട്ടവ-

---

ജ്ഞാപ്ത്വാ = അറിയിച്ചിട്ട്. ഇഷ്ടകനിഷ്ഠം = ഇഷ്ടനായ ഇളയവനെ.
അനുസ്മിതപൂർവ്വകം = പുഞ്ചിരിയോടെ.

ക്കാംപ്പൂവിലാനന്ദമുണ്ടായ്‌വരുംവണ്ണം
ചിത്തകൗതുഹലംപൂണ്ടസുരാധിപൻ
ചത്തു കിടന്നതു കാണ്മതിനായ്‌മുദാ
വിപ്ര ബാല സ്ത്രീ തരുണ വൃദ്ധാദികാം
ഒത്തുടനത്സവയുക്തരായേവരും
തത്ര പോയ്‌ചെന്നു കണ്ടാശ്ചര്യമുാംക്കലെ-
ന്നിത്രവലിയോരസുരകുലേന്ദ്രനെ
സത്വരമഞ്ചുവയസ്സുചെല്ലാതവൻ
മൃത്യുപുരത്തിന്നയച്ചതെല്ലാമ്മഹാ
വിസ്‌മയമീശ്വരാനുഗ്രഹശക്തിയു-
ണ്ടസ്സാകമർഭകനില്ലൊരു സംശയം.
ചുററമിയന്നവരിത്ഥം പറഞ്ഞുടൻ
ചുററും ചുഴന്നു ശ്രീകൃഷ്ണനെത്തന്നെയും
കണ്ടുകണ്ടാനന്ദമുാംക്കൊണ്ടതിശയം
കൊണ്ടാടി മാനിച്ചു ചൊല്ലിനാർ പിന്നെയും:
''പണ്ടു കഴിഞ്ഞ ജന്മങ്ങളിലൊക്കെയും
കൊണ്ടൽവർണ്ണൻ പരിപന്ഥിയായ്‌വന്നതു-
കൊണ്ടവരെല്ലാമസുരകളായ് ചമ-
ഞ്ഞുണ്ടാകയാലിന്നു പൂർവവൈരങ്ങളെ-
ച്ചിന്തിച്ചു തത്തൽ പകരങ്ങാം വീട്ടുവാൻ
അന്തർഗ്ഗതികലർന്നീടുവാനെങ്കിലും
ചെന്താമരാക്ഷനോടാവതില്ലാക്കുമേ
സന്തതമമ്പെഴമീശ്വരാനുഗ്രഹാൽ
സമ്പ്രദീപം വിഴങ്ങീടുവാൻ പാററകാം
സംപ്രതി വന്നു ചുഴന്നു ചാകുംവണ്ണം
വമ്പുള്ളരികളിവനെ ഹനിപ്പതി-
നിമ്പം കലൻ പോന്നിങ്ങു വന്നിങ്ങനെ
തങ്ങാം നശിച്ചു പോകെന്നു വിധിമതം
ഇങ്ങനെതന്നെ വരുമതു നിർണ്ണയം.
മുന്നം തപോനിധി ഗർഗ്ഗനരുാംചെയ്ത-
തൊന്നും പിഴച്ചുപോയീലതുമത്ഭുതം;
സല്പുരുഷന്മാരരുാംചെയ്തതൊന്നുമേ
നിഷ്‌ഫലമായ്‌വരാ നിർണ്ണയമീദൃശം
നിർമ്മലനാകിയ നന്ദാത്മജനിവൻ
നമ്മുടെ ബന്ധുവായന്തികേ സന്തതം
നിന്നു വിളങ്ങുകകൊണ്ടൊരു സങ്കടം
വന്നുകൂടാ നമുക്കാർക്കുമൊരിക്കലും.

---

അസ്‌മാകം = നമ്മുടെ. പരിപന്ഥി = എതിരാളി. അന്തർഗ്ഗതി = മോക്ഷം.
സംപ്രദീപം = നല്ലവെളിച്ചം (വിളക്കിലെ തീനാളം.)

നന്ദനം ഭാര്യയും ചെയ്ത സുകൃതമൊ-
ന്നൊന്നെന്നനന്തനമാമല്ല വാഴ്ത്തുവാൻ
നിർണ്ണയ'' മെന്നിവണ്ണം പുരവാസികൾ
വർണ്ണിച്ചു വർണ്ണിച്ചു മന്ദമന്ദം മുദാ
കണ്ണനെ വേർപിരിവാനരുതാഞ്ഞു ഹൃൽ-
കർണ്ണികാഗ്രങ്ങൾതോറും സമർപ്പിച്ചുപോയ്
ചെന്നു നിജനിജ മന്ദിരേ മേവിനാർ.
അന്നേരമേററമാനന്ദം വളർന്നെഴും
നന്ദനം നന്ദിനിയും തൽസുതന്മാരും
ഒന്നിച്ചുചെന്നു തന്നാലയം മേവിനാർ.
പിന്നെയും നന്ദാദിയായ ഗോപാലരും
സുന്ദരനാകിയ കൃഷ്ണൻകഥകളെ
ചിന്തിച്ചു മോദിച്ചുളവായ സന്താപ-
ചിന്തയോരാതെ രമിച്ചതെല്ലാവരും
ഇന്ദിരാവല്ലഭനിന്ദ്രാദി സേവിതൻ
മന്നിടം പാലിപ്പതിന്നു സോമാന്വയം-
തന്നിൽ യദുവംശജാതനായ്പിന്നെയും
നന്ദാദികൾക്കു സന്തോഷം കൊടുപ്പാനും
എന്നല്ലനേകകാര്യാർത്ഥമേവം ജഗ-
ത്തിന്നൊരു കാരണം സന്തോഷകാരണം
സന്താപനാശനനാനന്ദസന്താന-
മന്ദരാ സേവിതനന്തകനാശനൻ
ചിന്താഫലപ്രദൻ സന്തതിയായ് നന്ദ-
നന്തികേ നില്ക്കയാലാ വ്രജത്തിങ്കല-
ന്നുണ്ടായ സന്തോഷതുല്യം പറയുവാൻ
ഉണ്ടു വൈഷമ്യമെന്നാലരുതേതുമേ
ദേവദേവേശനാം കൃഷ്ണലീലാമൃതം
ആവോളമിന്നു ശീലിപ്പതത്യുത്തമം.
ഷൾഭാവഹീനൻ പ്രകൃതിദീനാത്മകൻ
ഉല്പലനേത്രൻെറ കൗമാരലീലയോ-
ത്ത്ഭുതമാം തൽപ്രകൃതിവിലാസത്താൽ
ചില്പുമാൻ നിർഗ്ഗുണൻ നിഷ്ക്രിയൻ നിശ്ചലൻ
നിഷ്പ്രപഞ്ചൻ നിരാകാരൻ നിരുപമ-
നച്യുതനാദിമദ്ധ്യാന്തഹീനൻ പരൻ
ചിത്സ്വയംജ്യോതിർമ്മയനവേദ്യൻ സ്വയം
ചിത്സ്വരൂപൻ പരബ്രഹ്മമഗോചരൻ
ഏകമെന്നും ദ്വൈതമെന്നുമില്ലാത്തതായ്
ഏകമേവൈവമെന്നുള്ളവസ്ഥാവിധൗ

ഏകമേവൈവം = ഏകമേവ. ഏവം = ഒന്നുതന്നെ എന്നപ്രകാരം.

അജ്ഞാനപ്രാഗ്ഭവനാമഹേതുക്കളാൽ
പ്രജ്ഞാനവസ്തുവിധിവാക്യമസ്തി ചേൽ
നിത്യനായ് നിർമ്മലാത്മാ സകലേശനായ്
സത്യമായ് സത്തുചിത്താനന്ദപൂർണ്ണനായ്
യുക്തനായവ്യക്തനായ് ഗുണാത്മാവുമായ്
വ്യക്തനായ് വൈരാജനാമാദി യുക്തനായ്
മററുമേവം ബ്രഹ്മവിഷ്ണുരുദ്രാദികരം
അററമില്ലാത ദേവാസുരാദ്യാദികരം
അററമില്ലാത ബ്രഹ്മാണ്ഡഭേദങ്ങളും
സൃഷ്ടിച്ചുകാത്തഴിക്കുന്ന പരബ്രഹ്മ-
വസ്തു സ്വമായയാ പാർക്കിലിപ്പേത്തുമേ
സത്യമല്ലാതവ സത്യമാക്കിച്ചമ-
ച്ചത്യത്ഭുതമതിൽ മഗ്നമാകുന്നതും
സത്യമാകും പരമാർത്ഥം തെളിഞ്ഞിട്ടു
മുക്തി സിദ്ധിപ്പതിനിത്ഥം വിലാസങ്ങരം
അദ്വയൻതാനിഹ ചെയ്യുന്നതെന്നോർത്തി-
ട്ടദ്വയഭാവേന കൃഷ്ണലീലാമൃതം
സേവിച്ചുകൊള്ളുക ശേഷം കഥകളി-
ന്നാവോളമൊക്കെ നാളെപ്പറഞ്ഞീടാമെ-
ന്നേവം പറഞ്ഞു ഗോവിന്ദകൗമാരമാം-
സേവകളോർത്തു സുഖിച്ചിരുന്നാരം ശുകം.

## വത്സസ്തേയം

ബാലേ! ശുകകുലനാഥേ! വരികിരി
കാലം കളയരുതിനി വെറുതേ
മൂലം ജഗദഖിലാലംബനമനു-
കൂലം ത്രിഭുവനഗുണരചിതം
ലോലകുടിലവിശാലവിലോചന-
മാലാകൃതാഭരണോപ സുശീലം
നാലാമ്നായപ്പൊരുളരം തിരയും പദ-
മൂലം കലിയുഗസമയവിധൗ
ലീലാമാനുഷവേഷം ധൃതപശു-
പാലാന്വയസുഖകരമമലം
നീലംതൊഴുതൊരു കോലം വിരചിത-
ബാലമധുരിപുചരിതരസം
മേലേടം ബഹുലീലം പ്രിയജന-
ശീലം പരിണതമധുരതരം

---

പ്രാഗ്ഭവേ = മുൻപു ഭവിച്ചതായ. അസ്തിചേൽ = ഉണ്ടെങ്കിൽ. പരിണത മധുരതരം = അവസാനത്തിൽ ഏററം മധുരമായിട്ടുള്ളതു്.

കാലേ വദ വദ ശേഷം പുനരന-
വേലം ദുരിതവിനാശകരം

മേലേടം ചരിതങ്ങരം ചൊല്ലുവാനനന്തനും-
വേലയുണ്ടെന്നാകിലുമൊട്ടൊട്ടു ചൊല്ലാമല്ലോ.
പൂതനാസഹോദരനാകിയ ബകൻ തന്നെ
പ്രേതനാഥന വശനായയച്ചനന്തരം
പ്രീതനായുറങ്ങിയമ്പോടുണന്നുഷഃകാലേ
ചേതസി തെളിഞ്ഞെഴും സ്ഫീതകൗതുകത്തോടും
മാധവൻ ചങ്ങാതിമാരോടരുരംചെചെയ്തീടിനാൻ
"സ്വാദുവായ് വനംപുക്ക വേണമുണതിനിന്നു
പാരാതെ കറികളും ചോറുമങ്ങുറികളിൽ
ചേരുമാറെടുത്തുകൊണ്ടീടുവിനെല്ലാവരും."
കാലികളെയും വിട്ടു കുറൊപ്പിച്ചവണ്ണംതാൻ
കോലോടു കുഴലുമായഗ്രജനോടും ചേന്നു
മേളമായ് നടന്നരുളീടിനാനതു കണ്ടു
ചീളെന്നു സഖികളും തങ്ങരംക്ക തങ്ങരംക്കള്ള
ബാലഗോജാലങ്ങളും ചേത്തുടൻ പലവഴി
നാലുദിക്കിലും നിന്നൊന്നായൊരുമിച്ചുകൂടി
കാലംവൈകാതെ തുടർന്നോടിച്ചെന്നെല്ലാവരും
നീലക്കാർവണ്ണൻതന്നോടൊന്നിച്ചു കൂടീടിനാർ
ആയിരത്തിലും പുറമുള്ള സംഖ്യകളുണ്ടി-
ന്നായന്മാരുടെ പശുവൃന്ദങ്ങളൊന്നൊന്നെല്ലാം.
കാലികരം കാർവർണ്ണനുണ്ടേറെയങ്ങനവധി-
ശീലാദിഗുണങ്ങരം ചേർന്നുള്ളവയവയെല്ലാം
കാളിന്ദീതീരേ മനോമോഹനാരാമസ്ഥലേ
കാളിമാകരതൃണസംകുലസൗലളിതേ
ഗോവിന്ദൻതനിക്കുള്ള ഗോവൃന്ദം മേയുന്നപ്പോരം
ഗോപന്മാർ തങ്ങരംക്കുള്ള ഗോവൃന്ദവൃന്ദങ്ങളും
സീമനി കൂടെക്കൊണ്ടുചെന്നു ചെന്നൊരുമിച്ചു
താമസമൊഴിഞ്ഞു മേച്ചാദരസമന്വിതം
സാനന്ദം പിന്നെച്ചെന്നു നന്ദനന്ദനന്തന്നോ-
ടാനന്ദവിവശന്മാരൊന്നിച്ചുനിന്നാരുള്ളിൽ
ഭീതികളിനി നമുക്കേതുമില്ലെന്നുള്ളൊരു-
ജാതകൗതുകബഹുസ്നേഹവിശ്വാസത്തോടും
കൂടവേ കൂടസ്ഥനാം കോടക്കാർവർണ്ണന്തന്നെ
ക്കൂടെക്കൊണ്ടലങ്കരിച്ചീടിനാരാകുംവണ്ണം.
സ്വർണ്ണനിർമ്മിതരമ്യമണ്ഡനനികരങ്ങരം

---

കാളിമാ....ലളിതേ=കറുത്ത പുൽക്കൂട്ടങ്ങളാൽ സുലളിതമാക്കപ്പെടുന്ന തിൽ. കൂടസ്ഥൻ=അഗ്ര്യൻ. മണ്ഡനം=അലങ്കരണവസ്തു.

അണ്ണാജനേത്രാദികരംകണ്ടവയവങ്ങളിൽ
മുന്നമങ്ങോരോ വനമാലകളവയുമു-
ണ്ടന്നവരെല്ലാവരുമന്യകാനനംപുക്ക
നിർമ്മലസുഗന്ധപുമാലകരം പലതരം
സമ്മോഹം കലർന്നലങ്കരിച്ചാരംഗങ്ങളിൽ
മസ്തകങ്ങളിൽ മയില്പീലികരം നിരക്കവേ
കുത്തി വൃത്തത്തിലൊത്തുനിത്തിയഗ്രങ്ങരം കൂട്ടി-
ക്കെട്ടിയങ്ങതിന്മീതേ ഗുഞ്ജകളരച്ച കോ-
ത്തൊട്ടേറെച്ചമച്ചുള്ള മാലകരംകൊണ്ടും കെട്ടി
പുഷ്പമോദേന ചേർത്തങ്ങൊട്ടു കുണ്ഡലങ്ങളാ-
യിട്ടുകൊണ്ടഹോ ചെങ്കൽധാതുനാ കുറികളും
തൊട്ടലങ്കരിച്ചുള്ള കട്ടികരം ഗോപാലന്മാർ
ദുഷ്പാരി തന്നോടു ചേർന്നിട്ടൊരുമ്പെട്ടാരേവം.
പെട്ടെന്നു തങ്ങരംക്കെല്ലാം മൃഷ്ടമായുണ്മാനറി-
കെട്ടിവെച്ചെട്ടുള്ള ഭക്തമുണ്ടതിൽ ചിലർ
കട്ടുടൻ മറച്ചീടുമേകദാ ചിലർ കാണാ-
ഞ്ഞിട്ടുഴൽപെട്ടു നടന്നന്വേഷിച്ചുടനവർ
ദൃഷ്ടികരം തന്നിലകപ്പെട്ടീലെന്നിരിക്കുമ്പോരം
ഒട്ടും വൈകാതെ ചെന്നു കൃഷ്ണനോടറിയിച്ചു-
നില്ക്കുമ്പോളത്തു തിരഞ്ഞെത്തിയംബുജനേത്രൻ
സല്ക്കരിച്ചെട്ടത്തവർതമ്മെക്കൊണ്ടേല്പിച്ചീടും
പ്രായശ്ചിത്തവും നാഥന്താനൊരേടത്തു വസി-
ച്ചായന്മാർ കളിക്കുമ്പോരം വേറേ മററൊരേടത്തു
ചേരുന്ന പരദ്രവ്യം മറച്ചുവെച്ചു നട-
ന്നാരായ്‌വാൻ തക്കവണ്ണമന്വേഷിച്ചുഴലുമ്പോരം
പാരാതെ കരങ്ങളിൽ കൊട്ടുത്തും ഹസിച്ചും നി-
ന്നോരോരോവിധം കേചിൽ കേശവനകലുമ്പോ-
ളാരങ്ങു മുമ്പിൽ ചെന്നുകൂടുന്നതെന്നും കേചി-
ദാത്രുദ്ധാനന്ദം കലർന്നോടീടും തൊടുവോളം.
പാടീടും ചിലർ ചിലരോടീടുമൊരുപൊഴു-
താടൽകൂടാതെ നൃത്തമാടീടും ചിലർ ചിലർ,
കൂടവേ തുടർന്നുടനാടീടും ചിലർ മന്ദം
പാടീടമളികളെപ്പോലെ മൂളീടും ചിലർ
കോലപ്പുംകുഴൽ ചിലരൂതീടും ശൃംഗങ്ങളും
ബാലന്മാർ ചില ചിഹ്നകാഹളങ്ങളുമെല്ലാം
പീലിയുംകെട്ടി മയിലാടീടും ചിലരത്ര-
കാലേ കോകിലദ്ധ്വനി പാടീടും ചിലരപ്പോരം-

---

ഗുഞ്ജ=കന്നിക്കുരു. ചെങ്കൽധാതുനാ=ചെങ്കല്ലാകുന്ന കാവിമണ്ണുകൊണ്ട്.
ഭക്തം=ചോറ്.

പക്ഷികരം പറക്കുമ്പോരം തൽപ്രതിച്ഛായാമാർഗ്ഗേ
തൽക്ഷണം പിടിപ്പാനായുദ്ധരിച്ചോട്ടം ചിലർ.
വൃക്ഷാണാമഗ്രങ്ങളിലുദ്ഗമിച്ചഴറിന-
മക്കടനധരിതപുച്ഛങ്ങളെത്തിച്ചിലർ
പെട്ടെന്നു പിടിപെട്ടമപ്പൊഴുതവയെല്ലാം
ഞെട്ടി മേല്പോട്ടു ചാട്ടമ്പോഴും വിട്ടീടായ്കമ്പോരം
ഒട്ടേടമവയിങ്ങോട്ടേക്കു പോന്നീട്ടും പുന-
രൊട്ടങ്ങു ചാട്ടന്നേരം തങ്ങരം മേല്പോട്ടു ചെല്ലും
വൃക്ഷാഗ്രങ്ങളിൽക്കൂടെയങ്ങു ചെന്നേറിത്തുട-
ന്നാംക്കർഷിച്ചീടും ചില ശബ്ദങ്ങളത്ര കേട്ടു;
വ്യഗ്രമൂരംകൊണ്ടു കേരംക്കാവുന്നതെന്തെന്നു വേണ്ടു-
തൊക്കവേ ചെവിപാത്തു നിന്നറിഞ്ഞീടുന്നേരം
നിർഭയം വൃക്ഷങ്ങളെയേറിയോത്തിരുന്നീടും
അത്തരം കണ്ടാലേററം വിഭ്രമിച്ചീടും ചിലർ
മൽപ്രഭാവത്തെക്കണ്ടേട്ടംപ്പുവിൽ ഭ്രമിപ്പാനെ-
ന്തിബ്ഭോഷന്മാരെന്നുരചെയ്തുടൻ ചിരിച്ചീടും.
മററങ്ങു ചിലരരയന്നങ്ങരംതമ്മെപ്പോലെ
കുററമെന്നിയേ നടന്നീടുമാനന്ദത്തോടേ.
ചിത്തമൊത്തിത്ഥം പരിവത്തനർമ്മാത്ഥങ്ങളാ-
ലുത്തമശ്ലോകന്തന്നോടൊത്തവരോരോവിധം
സത്വരംചെന്നു സൂര്യപുത്രിതൻ തീരസ്ഥലേ
എത്രയുമത്യുത്തമശുഭ്രദേശത്തെപ്പുക്കാർ.
കക്കടകങ്ങളെല്ലാം ഛിദ്രങ്ങരംതോറും പുക്കാ-
രക്കാലമതുകണ്ടങ്ങഗ്രങ്ങരം കൂത്തുള്ള കോൽ-
കൈക്കൊണ്ടു തുടന്നുചെന്നൊക്കെയങ്ങളകളിൽ
പുക്കീടും ജന്തുക്കളെ ദുഃഖിപ്പിച്ചീടും ചിലർ.
തൽപ്രയോഗങ്ങരം കണ്ടാലപ്പൊഴുതഖിലേശൻ
ചില്പുമാൻ നമ്മോടുപദ്രവിപ്പാനരുതാത
സത്വങ്ങരം തമ്മെപ്പുനരിത്തരം ദ്വേഷിച്ചാലി-
ങ്ങെത്തീടും ദുരിതമല്ലാതെകണ്ടെന്തോന്നുള്ളു?
ദുശ്ശീലം കാട്ടീടായ്‌വിനെന്നരുരംചെയ്തുകേട്ടു
തച്ചരണാബ്ജം തൊഴുതെത്രയും വിനീതരായ്
നില്ക്കിലും പുനരന്ദീവക്കിനങ്ങുടുത്തു ചെ-
ന്നൊക്കെ മേവീടും ചില ദർദ്ദുരങ്ങളെക്കണ്ടു-
ചിക്കനെസ്സവിധേ ചെന്നൊത്തിരുന്നീടുംനേരം
അക്ലേശാനവയം പാഞ്ഞുചെന്നു വെള്ളത്തിൽ ചാട്ടം
തത്സമന്താഭിർമ്മനോമത്സരം തോന്നിച്ചാശു

വൃക്ഷാണാം = മരങ്ങളുടെ. അധരിതപുച്ഛങ്ങരം = കീഴ്പ്പോട്ടാക്കിയ വാലുകരം. പരിവർത്തനർമ്മാത്ഥങ്ങരം = തുടന്ന വിനോദവിധികരം. കക്കട = ഞണ്ടു്. ഛിദ്രങ്ങരം = വിടവുകരം; പഴുതുകരം, അളകരം. ദർദ്ദുരം = തവ

മത്സ്യമന്ദിരത്തിങ്കൽ തങ്ങളും കൂടെച്ചാടും.
ബദ്ധാനന്ദോദ്യൽകൗതുകാശയാ പരിചിനോ-
ടബ്ധിയിൻമദ്ധ്യേ ജലമഗ്നരായ് നില്ക്കും തത്ര
തൽക്ഷണം പ്രതിച്ഛായാമണ്ഡലങ്ങളെക്കണ്ടു
വിസ്ഫുരിതാത്മാനന്ദം പൂണ്ടേറെച്ചിരിച്ചീടും
ശബ്ദിക്കുന്നേരം പ്രതിശബ്ദങ്ങൾ കേൾക്കാമതിൽ
ശ്രദ്ധിച്ചുമേന്മേലേററം ശബ്ദിക്കും പലതരം
വിഷ്ണുവിശ്വാത്മാജഗല്പാലകൻ നാരായണൻ
കൃഷ്ണനാം ചങ്ങാതിയോടൊരുത്തവരിത്ഥം ചെമ്മേ
ചിത്തകൗതുകം കലൎന്നുദ്യൽകൗതുകം കേളീ-
വൃത്തികൾകൊണ്ടു രമിച്ചീടിനാരോരോവിധം.
നിത്യമീവണ്ണം ജഗത്സ്വാമിയോടൊരുമിച്ചു
വൃത്താന്തഭേദങ്ങൾകൊണ്ടത്രെയുമാനന്ദിച്ചു
നില്ക്കും തൽഗോപാലകബാലകനതിശയ-
സൽകൃത പ്രഭാവങ്ങൾ ചൊല്പരുതിനിക്കേതും.
ഭക്തന്മാൎക്കെല്ലാം പരദൈവതമായുള്ളൊരു
ഭക്തവത്സലൻ ഭുക്തിമുക്തിദാനൈകപരൻ
മൎത്ത്യയോനിയിലതികുത്സിതാന്വയത്തിങ്കൽ
ഉത്ഭവിച്ചവൎക്കുവശ്യനായ് വന്നാനല്ലോ.
വിശ്വനായകൻതിരുവുള്ളമെങ്ങനെയെന്നു
വിശ്വസിക്കരുതത്ര വിശ്വസിക്കയും ചെയ്യാം.
ഭക്തയോഗത്തോടഭിയുക്തനായ് നില്ക്കും നാഥൻ
ഭക്തിയിൽപ്പരമൊരു സിദ്ധിയില്ലേതും നൂനം.
പുത്രഭാവത്തെക്കൊണ്ടു നന്ദനും യശോദയ്ക്കും
മിത്രഭാവത്തെക്കൊണ്ടു തത്സഖികുലത്തിനും
മുഗ്ദ്ധഭാവത്തെക്കൊണ്ടു ഗോപകന്യകമാൎക്കും
സ്നിഗ്ദ്ധഭാവത്തെക്കൊണ്ടു മററുള്ള ബന്ധുക്കൾക്കും
ശത്രുഭാവത്തെക്കൊണ്ടു കംസാദി ശത്രുക്കൾക്കും
തത്ര ഗോപാലബാലഭാവംകൊണ്ടജ്ഞന്മാൎക്കും
ഭക്തിദാനത്തെക്കൊണ്ടു ഭക്തന്മാൎക്കെല്ലാവൎക്കും
സക്തിയോഗത്തെച്ചേൎത്തു നില്ക്കുന്നോരഖിലേശൻ.
പൃത്ഥ്വീശനിത്ഥമേവം യദ്യദ്യദനുഭാവ-
യുക്തനായ് തത്തൽതത്താദൃശ്യനായ് വിളങ്ങീടും,
ഭക്തവത്സലൻതന്നോടൊത്തുചേൎന്നിരിക്കയാ-
ലത്യന്താനന്ദംപൂണ്ടു വൎത്തിക്കും വ്രജൗകസാം
സദ്രുചിതാനന്ദസൗഭാഗ്യവാൎദ്ധക്യങ്ങളെ-

---

കുത്സിതാന്വയം = നിന്ദ്യമായ വംശം. യദ്യ...ക്തൻ = യാതൊരു അനുഭാവത്തോടുകൂടിയവനായിരിക്കുന്നുവോ. വ്രജൗകസാം = ഗോകുലവാസികൾക്ക്.

ന്തെത്രയെന്നെനിക്കു ചൊല്ലാവതല്ലേടോ സഖേ!
സത്യസങ്കല്പന്മാരായുത്തമോത്തമന്മാരായ്
അത്യന്തം ദയാവശഹൃദ്രുചി കലൎന്നേഴം–
സത്തുക്കൾ പലപല ജന്മങ്ങൾതോറും ഭക്ത്യാ
നിത്യവും പല കല്പകാലമാരാധിച്ചാലും
വിഷ്വക്സേനാംഘ്രിപത്മരേണുസ്പർശനംപോലും
വിസ്ഫുരിപ്പതിനെളുതല്ലെന്നു ചൊല്ലിക്കേൾപ്പൂ.
അങ്ങനെയുള്ള വേദാന്താൎത്ഥദുർല്ലഭ്യപദ–
മിങ്ങനെ ചെന്നു കണ്ടുകൊണ്ടിരിപ്പവരുടെ
പുണ്യമെന്തെത്രയെന്നു ചിന്തിച്ചാലെനിക്കേതും
വർണ്ണിക്കാവതല്ലെന്നൊഴിഞ്ഞൊന്നില്ല ചൊല്ലീടുവാൻ
താനവരോടു ചേൎന്നു കളിക്കയാകുന്നത–
ങ്ങാനായബാലന്മാരാം ദിവ്യന്മാരവരെല്ലാം
കാളിന്ദിയാകും പുണ്യവാരിധിതന്നിൽക്കളി–
മേളങ്ങൾ സമർപ്പിച്ചു ചീളെന്നു കുളിച്ചുടൻ
നീലക്കാർവർണ്ണൻതന്നോടൊന്നിച്ചു കരയേറി
ശീലാദി ഗുണംതേടും ഗോബാലജാലങ്ങളെ
തീൎന്നുള്ളേടത്തു നിൎത്തിച്ചേൎത്തു മോദേന തീററി–
പ്പാനീയപാനങ്ങളും ചെയ്യിപ്പിച്ചലസാതെ
തേജസാംനിധികൾ സല്ലീലയാ മേവുന്നേരം
ഭോജാധിപതിനിയോഗത്താലാകാശേ വന്നു–
കൂടിനാനഘനായ ദാനവനവൻ കളി–
ച്ചീടിന വിലാസങ്ങൾ കണ്ടുടൻ പെരുകിന
പോരായ്മയോടും ദേവന്മാരെല്ലാമവന്തന്നാൽ
ഏറിന ഭയംപൂണ്ടു മേവുന്നു സദാകാലം
പ്രാണരക്ഷണത്തിങ്കലാശയാ മുന്നം ഞങ്ങൾ
സാനന്ദമമൃതാഹാരം ചെയ്തോരെന്നുള്ളതും
നൂനമനവഹമമരന്മാരായുള്ളോരെന്നും
മാനസേ മറന്നഘൻതന്നിലേ ഭയംകൊണ്ടും
ദീനന്മാരായോർ വൈകീടാതെകണ്ടിവന്മരി–
ച്ചാനന്ദം പ്രാപിച്ചാലും കേവലമെന്നുള്ളൊരു
ഭാവന കലൎന്നിരിക്കുന്നവരെല്ലാമവർ,
ദേവകീതനയനെക്കൊല്ലുവാൻ ഭാവിച്ചുടൻ
പോകുന്നതറിഞ്ഞു കാണ്മാനായിപ്പുറപ്പെട്ടു
പാരാതെ മന്ദംമന്ദം കൂടവേ വഴിപ്പെട്ടാർ
പൂതനതന്നിക്കട്ടേത്തുള്ളൊരു ബകൻതൻെറ
ഭ്രാതാവാമവനവർതമ്മെക്കൊന്നതിനുള്ള
പോരായ്മ പരിഭവംകൊണ്ടുള്ളിൽ വളൎന്നതി–

---

വിഷ്വക്സേനൻ = വിഷ്ണു.

ഘോരാകാരേണവന്നങ്ങാശയാ മാർഗ്ഗത്തിങ്കൽ
നിന്നവൻവിചാരിച്ചു തുടങ്ങി മനക്കാമ്പിൽ:
'എന്നുടെ സഹോദരിയേയും സോദരനേയും
കൊന്നതിക്കാണായവർതന്നിൽവച്ചിളയവ-
നെന്നാൽ ഞാനിവനെഗ്ഗോപാലബാലന്മാരോടേ
കൊന്നു തിന്നീടുംനേരം വന്നീടും രുധിരത്തിൽ-
നിന്നു ചെയ്യീടാം സോദര്യോദകകർമ്മാദികരം
മന്മനോഹിതം വരുമാറെന്നാൽ പശുപന്മാ-
ർക്കുമൂലനാശം വരുമില്ല സംശയമേതും
ഗോപാലന്മാർക്കു ജീവനാകുന്നതിവൻതന്നെ
പാപികരം തമ്മെക്കൊൽവാനെന്തൊരു കഴിവുള്ളു?
ചേതസി വിചാരിക്കി'ലെന്നെല്ലാമോർത്തൊത്തഴം?
ജാതകൗതുകാല്ലെരുമ്പാമ്പായിച്ചമഞ്ഞവൻ
താനതിവലിയൊരു യോജനായതത്തോടും
ദീനമെന്നിയേ പാദയോജനവണ്ണംചേർന്നു
ഗോഗണത്തോടും കൃഷ്ണരാമന്മാർ ഗോപന്മാരും
വേഗേന വരുംവഴിയൊക്കവേയടച്ചുടൻ
വാപിളന്നൊരു മഹാപർവ്വതഗ്ഗുഹപോലെ
വ്യാപൃതം കിടന്നുകൊണ്ടീടിനാനവനിയിൽ.
മേദിനിയോടു കീഴംമേലേത്തു മേഘത്തോടും
മേദുരനുടെ ചുണ്ടുരണ്ടുമായെത്തീടുന്ന
മേരുതൻ ശിഖരങ്ങൾപോലെ ദംഷ്ട്രകളന്യാ-
കാരമാം നാവും കനൽക്കട്ടകരം ദഹിച്ചിരു-
ക്കുറായ്നിന്നുടനൊരു യോജനയിലും പുറം
വേറായ്നിന്നതിശയാകാരമാം നേത്രങ്ങളും
നാസാരന്ധ്രങ്ങളുടേനിന്നു വന്നീടും പര-
വാതവുമൊരു പൂതിഗന്ധവും സഹിയാതെ
നീളവേ പരന്നളവെന്തിതെന്നൊരുമിച്ചു
കാളിന്ദീതീരേ വസിക്കുന്ന ഗോപാലന്മാരും
ചിന്തിച്ചുതുടങ്ങിനാരെന്തൊരു ദുർഗ്ഗന്ധവും
സന്താപബഹുത്വവുമുണ്ടാവാനവകാശം?
പണ്ടിതിൻകീഴിലേവമുണ്ടായീലൊരിക്കലും
കൊണ്ടൽനേർവർണ്ണൻതന്റെ വൈരികളസുരകരം
സമ്പ്രതി വിരോധിപ്പാൻ വളർന്നുളരായാരെങ്കിൽ
അമ്പരിലമ്പൻ തുണയുണ്ടല്ലോ നമുക്കെല്ലാം
മുമ്പിലന്തകപുരത്തിന്നു താൻതന്നെ പോയാൻ
വമ്പനാം ബകനവനങ്ങു ചങ്ങാതംപോലെ

മേദുരൻ=തടിച്ചവൻ. പൂതിഗന്ധം=ദുർഗ്ഗന്ധം. അമ്പരിലമ്പൻ=ദയാവാന്മാരായ ചങ്ങാതികളോടു കാരുണ്യം കാട്ടുന്നവൻ.

പിമ്പിട തുടൻ ചെൽകെന്നയച്ചീടുമെന്നും
കമ്പമില്ലരികളെയെങ്കിലും നമുക്കുള്ളിൽ
പ്രാണസങ്കടം വല്ലതാകയാൽ വിരോധികാം
കാണാതെ മററെങ്ങാനും പോകയെന്നെല്ലാവരും
കൂടിനിന്നുഴന്നു ചിന്തിച്ചു മന്ത്രിച്ചു തമ്മിൽ
പേടിയും പറഞ്ഞകതാരിടമിടർ തേടി
മാനസം ഭ്രമിച്ചെഴുമാനന്ദം കുറഞ്ഞതി–
മാനികാം ദീനന്മാരായ് ചെന്നുടൻ തെരുതെരെ
ദാനവൻ പെരുമ്പാമ്പായാനനം പിളർന്നതി–
ലാനായകുമാരന്മാരേത്തുമൊന്നറിയാതെ
നൂനമങ്ങവൻജഠരാലയത്തിനു നേരേ
യാനവും തുടങ്ങിനാരാശു വന്നമരകാം
വാനിൽനിന്നവർ കണ്ടു ദീനരായത്ര കാലം
പീനവേദന കലർന്നാലാപം തുടങ്ങിനാർ:
"കഷ്ടമാഹന്ത കഷ്ടം! ദുഷ്ടനാമഘലൻവായിൽ
പെട്ടാരികുമാരന്മാരുൽകൃഷ്ടന്മാരെങ്കിലും
നഷ്ടരായ് ചമഞ്ഞതിനെത്രയുമെളുത്തു നേ–
രൊട്ടുമുൾത്താരിലറിഞ്ഞീലവരൊരുത്തരും
തല്പരമാത്ഥം ഗ്രഹിപ്പിപ്പതിനാരുള്ളതി–
ങ്ങിപ്പോൾ നാമിവിടെനില്ക്കുന്നതു വൃഥാഫലം.
കൃഷ്ണനും ബലഭദ്രരാമനുമിനിയക–
പ്പെട്ടുപോകായ് വാനെന്തു നല്ലതെ" ന്നോരോതരം
വിഭ്രമിച്ചുഴൽപൂണ്ടു നിജ്ജരാദികളെല്ലാ–
മഭ്രേ യാനേന നില്ക്കുന്നേരത്തു മുകുന്ദനും
തത്സഖികുലം ദനുജേന്ദ്രവക്ത്രത്തിൽ പുക്ക
വൃത്താന്തം പരമാത്ഥമുൾത്താരിൽ ഗ്രഹിച്ചുടൻ
തൽക്ഷണമവരെ വിട്ടീടുവാനുപായാത്ഥം
ഉൾക്ഷേപം കലന്നു പോയ് ചെന്നുതാൻ കൂടെപ്പുക്കാൻ
തദവൃത്തം കണ്ടു സുരന്മാരെല്ലാം നടേതിലും
ചിത്തതാരുഴന്നതി വിഭ്രമം മുഴുത്തയ്യോ!
കഷ്ടമംഭോജനേത്രൻതാനുമങ്ങകപ്പെട്ടാൻ
ഒട്ടൊഴിയാതെ വിഴുങ്ങീടിനാനസുരനും.
നല്ലതില്ലേതും നമുക്കല്ലെൽതീർന്നിതു കംസ–
നെല്ലാമെന്നമരകാം ചൊല്ലിനിന്നുഴലുമ്പോൾ,
വാമുറുക്കിനാനഘലന്താനവനോത്താനുള്ളിൽ
കാമമായുള്ള കാര്യം സാധിച്ചിതെനിക്കിപ്പോൾ
താമരസാക്ഷൻ മുമ്പിൽവന്നവന്തന്നെക്കൊന്ന–

---

ആലാപം തുടങ്ങി = കരച്ചിൽ ആരംഭിച്ചു. അഘലൻ = പാപി. അഭ്രേ യാനേന = ആകാശത്തിലെ സഞ്ചാരത്തിലൂടെ.

താമസന്തന്നെക്കൊൽവാൻ ഞാനൊരാളായേനല്ലോ
മാമകം മഹാഭാഗ്യമെത്രയും വലുതിന്നി
സ്വാമിതൻ പ്രിയങ്കരനായ് വരികയും ചെയ്യും;
ന്യൂനമില്ലിതിന്നു സന്ദേഹമെന്നെല്ലാം ബഹു-
മാനവിഭ്രമവിചാരങ്ങൾ തേടീടും നേരം,
ദാനവനുടെ വായിൽനിന്നഖിലേശൻ പരൻ
ദാനവകുലവിപിനാനലൻ നിരാമയൻ
ദാനവാന്വയവനിതാസ്വപ്യനാനന്ദദൻ
ദാനവശകടവാതാകാരവിനാശനൻ
ദാനവപശുത്രപമാനദർപ്പാപഹാരി
ദാനവപ്രചണ്ഡതുണ്ഡപ്രപാടനകരൻ
ദാനവകുലവരനായ മാബലിയോടു
ദാനവാരിയും വാങ്ങി മൂവ്വടിയളപ്പാനായ്-
ത്താനുടൻ പണ്ടു വളർന്നീടിനപോലെതന്നെ
ദീനമെന്നിയേ വളർന്നീടിനാനതിദ്രുതം.
തൽക്ഷണമവനു തൽശ്വാസങ്ങൾ പുറപ്പെടാ-
ഞ്ഞുൾക്കാമ്പിലഴൽപൂണ്ടു വിഭ്രമിച്ചതിശയ-
വ്യഗ്രത കലർന്നു മെയ്യൊക്കവേ വിറച്ചു വാ-
ലഗ്രമങ്ങോടിങ്ങോട്ടു തച്ചുതച്ചുടലിടെ
രക്തവും പൊടിഞ്ഞു വട്ടന്തിരിഞ്ഞത്തുപൊഴ-
തക്ഷികൾ തുറിച്ചതി ക്രുദ്ധനുൾക്കർഷത്തോടും
കൃഷ്ണനിൽ പ്രതിവൈരവൃദ്ധചേതസാ വരും
ഉഷ്ണനിശ്വാസവേഗാലുത്തമാംഗാന്തർഭാഗം
പൊട്ടി വൈകാതെ പിരിഞ്ഞപ്പെരുവഴിയൂടെ
പെട്ടെന്നു ജീവൻ പുറപ്പെട്ടു പാഞ്ഞതുനേരം
പുഷ്കരദേശത്തിങ്കലുല്ലതിച്ചതു കണ്ടോർ
ഒക്കവേ വിബുധന്മാരഗ്നിതാൻ ജ്വലിച്ചെഴും
വിസ്ഫുരിതാനന്ദകീലോദയസമം മനോ-
വിസ്മയമവർക്കെല്ലാം വർദ്ധിച്ചു പുനരപ്പോൾ
തത്സഖകുലം ദനുജേന്ദ്രവക്ത്രത്തിൽപ്പുക്കു
മൃത്യുവന്നവരേയും ജീർണ്ണദേഹികളേയും
വിഭ്രമം കലർന്നു മോഹിച്ചു വീണവരേയും
അത്ഭുതപുരുഷനാമുല്പലവിലോചനൻ
കൃഷ്ണനൻപെഴമമൃതാർദ്രവീക്ഷണങ്ങളാൽ
കൃത്സ്നസങ്കടങ്ങൾ തീർത്താത്തവരോടുംകൂടി

---

ദാനവകുലവിപിനാനലൻ=രാക്ഷസകലമാകുന്ന കാടിന്ന് കാട്ടുതീയായുള്ളവൻ. ദാനവാ....ദൻ ദാനവാന്വയവനിതാസു (അസുരസ്ത്രീകളിൽ). അപി (പോലും), അനാനന്ദദൻ (ആനന്ദത്തെ കൊടുക്കാത്തവൻ). ദാനവാരിയും വാങ്ങി=ദാനജലവും കൈക്കൊണ്ടു്. കൃത്സ്നസങ്കടങ്ങൾ=നിശ്ശേഷദുഃഖങ്ങൾ.

സുപ്രസന്നാത്മോൽകരെരബ്ജന്യക്ഷങ്ങരം ചുഴ-
ന്നഭ്രനിർമ്മലേ ഘനനനിർമ്മുക്തനാകും വണ്ണം
മുഷ്ടരാസുരവദനാന്തരാദവനിയിൽ
നിഷ്ക്രമിച്ചതു കണ്ടു തൽക്ഷണമവനുടെ
മസ്തകം പിളൎന്നു മേല്പോട്ടു പോയ്‌ നില്ക്കും ജീവൻ
എത്രയും തെളിഞ്ഞൊളിവുററെഴും ദീപമ്പോലെ
സത്വരം ചുഴന്നിഴിഞ്ഞിങ്ങുവന്നംഭോജാക്ഷൻ
തത്സ്വരൂപത്തോടു സംസിക്തമായ്ക്കാണായ്‌ വന്നു
തത്ര തദ്ദനുജസായുജ്യസൗഖ്യത്തെക്കണ്ടു
ചിത്തകൗതുകം പൂണ്ടു നിർജ്ജരന്മാരും നല്ല
കല്പകമലർക്കുലനിരകരം വാരിക്കോരി
സുപ്രമോദേന ചൊരിഞ്ഞീടിനാർ മഴപോലെ
ചില്പുമാൻശിരസി ദേവദ്രുമസൂനങ്ങളിൽ
എപ്പോഴുമിണങ്ങിന ഷരംപ്പദനികരങ്ങരം
ഷഡ്ജാദി സ്വരങ്ങളും മൂളിക്കൊണ്ടംഭോജാക്ഷൻ
തത്സ്വരൂപത്തെച്ചുഴന്നാനനപത്മം കണ്ടു
ചുററുമുരംകൊണ്ടു ചുററീനിന്നു പൂജിച്ചു മേന്മേൽ
കററമെന്നിയേ വലംവെയ്ക്കുമ്പോളമരന്മാർ
ദുന്ദുഭിമുമ്പായുള്ള വാദ്യങ്ങളാഘോഷിച്ചു
വന്ദിച്ചു കൂപ്പിസ്തുതിച്ചീടിനാരപ്സരസ്സാം-
സുന്ദരീവൎഗ്ഗം നൃത്തമേളഭേദങ്ങരംകൊണ്ടും
നന്ദനന്ദനന്തന്നെസ്സേവിച്ചാരാനന്ദത്താൽ.
ഗന്ധർവ്വസംഘം സംഗീതങ്ങരംകൊണ്ടതുനേരം
അന്ധകാനായബാലന്തന്നെയവ്വണ്ണം തന്നെ
കണ്ടുകണ്ടകം തെളിഞ്ഞാനന്ദനിമഗ്നരായ്‌
കണ്ണുതയൊഴിഞ്ഞു സേവിച്ചാർ മറെറല്ലാവരും
ഭക്തിയാമബ്ധൗ നിമജ്യോത്ഥായ തരന്തരം
ഭക്തവത്സലന്തന്നെസ്സേവിച്ചാരോരോവിധം
ഹസ്താഞ്ജലൃദ്യദ്‌ ബഹുഭക്തിഭാവനാരസ-
ജ്ഞപ്തിഭിരഖിലരും നില്ക്കുമ്പോളാസ്ഥായാന്ത-
ഗദ്യപദ്യങ്ങരംകൊണ്ടു വിപ്രന്മാരവേദ്യനാം-
വിദ്യാവേദ്യനെ സ്തുതിച്ചീടിനാർ മേന്മേലേററം;
ഭക്തന്മാരെല്ലാം ജയശബ്ദങ്ങളാഘോഷിച്ചാർ
മർത്ത്യന്മാർ നിലവിളച്ചീടിനാർ സന്തോഷത്താൽ.
തൽപ്രതിദ്ധ്വനികളെല്ലാററിലും വളൎന്നുടൻ
അപ്പൊഴുതസ്വപ്നന്മാർ ദുന്ദുഭിമഹാഘോഷം

അബ്ജൻ = ചന്ദ്രൻ. ഋക്ഷങ്ങരം = നക്ഷത്രങ്ങരം. അബ്ധൗ നിമജ്യ = സമുദ്രത്തിൽ മുങ്ങിയിട്ട്‌. ഹസ്താഞ്ജല്യദ്യത്‌ = കൂപ്പുകൈകളെക്കൊണ്ട്‌ പ്രകടിപ്പിച്ച. രസജ്ഞപ്തിഭിഃ = രസപ്രബോധ പ്രാപ്തിയാൽ. അസ്വപ്നന്മാർ = ദേവന്മാർ.

സത്യലോകത്തിങ്കലത്യുത്തമസഭാന്തരേ
നിത്യവും വേദാഭ്യാസം ചെയ്തിരുന്നരുളീടും
ഭദ്രപീഠസ്ഥൻ പരമേഷ്ഠി കേട്ടടനടൻ
ഭദ്രചേതസാ പിരിയാതെ ശിഷ്യകളോടും
ഭദ്രയാം ജഗത്ത്രയവിദ്യാരൂപിണി മഹാ-
രുദ്രാംശസ്വരൂപിണി ശക്തിതന്നോടുംകൂടി
സത്വരം രാജഹംസമുഖ്യവാഹനോപരി
സ്ഥിത്വാ തൽക്ഷണമെഴുന്നള്ളിനാനത്യന്തികം
ഗത്വാ തം ചതുർമുഖം ദൃഷ്ട്വാ നിർജ്ജരന്മാരും
നത്വാ സാമ്പ്രതമനസൃത്യ വൃത്താന്തം മനോ-
വിസ്മയം കലർന്നുണർത്തിച്ചാരങ്ങഘൻ ഭഗ-
വത്സായുജ്യത്തെ പ്രാപിച്ചീടിനോരത്യത്ഭുതം
ശ്രുത്വൈവ വിധാതാവും തൽക്കഥാം നിശമ്യ താ-
മത്യന്താനന്ദലീനഭക്തിസംസിക്താത്മനാ
ഗദ്ഗദാക്ഷരമധുരോക്തിഭിർ മുദസ്മിത-
വക്ത്രനായരുളംചെയ്താ "നിക്കണ്ടതെന്താശ്ചര്യം!
കൃഷ്ണനെ ജാംബൂനദംകൊണ്ടെന്നുവരികിലു-
മശ്മങ്ങളംകൊണ്ടാകിലും ദാരുക്കൾകൊണ്ടാകിലും
മൃത്തുകൊണ്ടൊരുവനെന്നാകിലും പ്രതിബിംബം
ചിത്തത്തിലുറപ്പിച്ചു കല്പിച്ചു വഴിപോലെ
നിർമ്മിച്ചു കനിവെഴും ഭക്തിപൂണ്ടത്രേ ബത!
തന്മുമ്പിലഴകോടു വച്ചു പൂജിച്ചാകിലും
ധ്യാനിച്ചവണ്ണം പുനരാകിലും ബന്ധങ്ങൾ തീ-
ർന്നാനന്ദപദപ്രാപ്തിയെത്തുന്നു നിരന്തരം.
താനവനകത്തു നിന്നീടുമ്പോൾ മരിച്ചവൻ
ദാനവൻ സായുജ്യം പ്രാപിച്ചതെന്തത്യാശ്ചര്യം?
സാദരമതില്പരമുണ്ടൊരത്ഭുതം ജഗ-
ന്നാഥനിൽ വളർന്നെഴും ഭീതികൊണ്ടെന്നാകിലും
ചേതസാ തദ്ധ്യാനമുണ്ടാകിലങ്ങതുകൊണ്ടും
പ്രീതനായനുഗ്രഹിച്ചീടുന്നു ഭക്തപ്രിയൻ;
യാതൊരു മാർഗ്ഗേണ തദ്ഭക്തി മുക്തിദയല്ലോ.
നാമകീർത്തനംകൊണ്ടും രൂപചിന്തനംകൊണ്ടും
കാമദനഭീഷ്ടങ്ങൾ നൽകുന്നു സകലവും.
ജാതിനാമാദിക്രമഭേദങ്ങളതിനില്ല
ചേതനനല്ലോ സർവ്വഭൂതനാമഖിലേശൻ.
ദേവതകളേ! പരബ്രഹ്മചിന്മയൻ പരൻ
ദേവദേവേശൻ ജഗത്സ്വാമി മാധവനിവൻ
ദേവകീതനയനായ് വന്നവതരിച്ചു ഭൂ-

---

തൽക്കഥാം നിശമ്യ=ആ കഥ കേട്ടിട്ട്. ജാംബൂനദം=സ്വർണ്ണം.

ദേവിതൻ ഭാരം തീർപ്പാൻ ഗോപാലവംശത്തിങ്കൽ
കേവലം മായാമർത്ത്യബാലഭാവത്തെപ്പൂണ്ടു
ദേവാംശജാതന്മാരാം സേവകസഖന്മാരും
താനുമായിടചേർന്നു ദാനവാദികളഭി
മാനേന വരുന്നവർതമ്മെയും കൊന്നുകൊന്നു
ദീനമെന്നിയേ വളർന്നീടുമഞ്ജനനിഭ-
മേനിയോന്തന്നെസ്സേവിച്ചീടുവിനെല്ലാവരും;
ഭോഗമോക്ഷങ്ങൾ സാധിച്ചീടുവാനിവമ്പദ-
യോഗസേവയിന്മീതേ മറെറാന്നില്ലറിഞ്ഞാലും.
മാനസേ ചെറുതിളകീടാതെ മഹാത്മാനം
ധ്യാനിച്ചീടുകിൽ സാധിച്ചീടുന്നു നിരന്തരം
നൂന" മെന്നരുൾചെയ്തു ധാതാവും മനഃപത്മ-
സ്ഥാനകർണ്ണികാമദ്ധ്യേ നാഥനെ ധ്യാനിച്ചു തൽ-
പാണികൾ കൂട്ടിത്തൊഴുതാനന്ദം കലർന്നു ഗീ-
ർവ്വാണന്മാരോടുംകൂടി മേവിനാൻ തത്രാകാശേ.
തല്ക്കാലം വസുദേവനന്ദനൻ നാരായണൻ
ഉൾക്കനിവിയന്നെഴും തത്സഖകുലത്തോടും
ചിത്തമൊത്തോരോ വിലാസങ്ങളുമനുകരി-
ച്ചത്യന്തം മഹാവിഷ്ണുമായയാ വിളങ്ങിനാൻ.
മുഷ്കരാഹീന്ദ്രനായ ദാനവന്തന്നെക്കൃഷ്ണൻ
നിഗ്രഹിച്ചവസ്ഥകളക്കുമാരന്മാർ പുരം-
പുക്കുനിന്നറിയിച്ച വൃത്താന്തവിചിത്രങ്ങൾ
ഒക്കവേ കേട്ടു പൗരന്മാരെല്ലാം പുറപ്പെട്ടു
തൽക്ഷണം ചെന്നു നോക്കും നേരമോരാണ്ടുപോരും
അക്ഷികർണ്ണേന്ദ്രൻ ചത്തുകിടന്നാനെന്നുള്ളൊരു
നിശ്ചയം തച്ഛോഷണാദ്യാകാരഭേദങ്ങൾ ക-
ണ്ടുൾച്ചേർന്നിതെല്ലാവർക്കും പൃഥ്വീശതിലകമേ!
തൽപ്രബന്ധത്തിന്നവകാശമായത്തു കൗമാ-
രപ്രയോഗത്തെസ്സഖിമാരെല്ലാമൊരുമിച്ചു
വസത്യമുൾപ്പുക്കങ്ങറിയിച്ചിതു പൗഗണ്ഡത്തിൽ
എത്രയെന്നതു കേട്ടു പൃഥ്വീശൻ വിഷ്ണുരാതൻ
ഭക്തവത്സലൻചരിത്രങ്ങളോർത്തതിശയ-
ഭക്തിപൂണ്ടത്യുത്തമ ചിത്തകൗതുകത്തോടെ
വന്ദിച്ചു തൊഴുതു ചൊല്ലീടിനാനഥ വ്യാസ-
നന്ദനനായ മഹാമാമുനിതന്നോടപ്പോൾ:
"നിന്തിരുവടിയുടെ വദനപങ്കേരുഹാ-

---

അഞ്ജനനിഭമേനിയോൻ = ശ്യാമളവർണ്ണശരീരൻ. വസത്യം = ഗൃഹം.
പൗഗണ്ഡം = പത്തുവയസ്സിന്നകമുള്ള കാലം. വദനപങ്കേരുഹാദ് = വദനാംബുജത്തിൽനിന്നു്.

ദന്തരാ മൊഴിഞ്ഞരുളീടിന ഹരികഥാ
സന്തതം പാനംചെയ്തുചെയ്തിരുന്നെനിക്കൊരു
സംതൃപ്തിവരുന്നതില്ലേതുമേ നിരന്തരം
ബന്ധുവത്സല! തവ വചനാമൃതംകൊണ്ടും
ബന്ധമോക്ഷദനുടെ ചരിതാമൃതരസം
സമ്പ്രതി കേൾപ്പാൻ പാത്രമായതും ഭവദനു
കമ്പയാലത്രേ പുനരില്ല സംശയമേതും
ക്ഷത്രിയകുലത്തിൽവച്ചെത്രയും നികൃഷ്ടനായ്
വർത്തിക്കും മഹാബഹുദുഷ്കൃതപടലങ്ങൾ
ഭസ്മമാക്കുളവതിന്നുൾക്കാമ്പിൽ വളർന്നെഴും
സുസ്നേഹവശാത്സ്വതാനിരതമരുൾ ചെയ്തു
സല്ക്കഥാമൃതം വേദാന്താർത്ഥസംഗ്രഹമഭി-
മുഖ്യമായിരിക്കുന്ന ഭഗവൽചരിത്രങ്ങൾ
സൽകൃതിപ്രവരരാം സത്തുക്കൾക്കിനിമേലിൽ
അക്കലിയുഗത്തിങ്കലറിവാനവകാശം
സിദ്ധമാകയുംചെയ്തു ചിന്തിച്ചാലതു നമു-
ക്കെത്രയുമനുഗ്രഹമെന്നു നിശ്ചയമെന്നാൽ
വിസ്തരിച്ചെനിക്കുള്ള സംശയഭ്രമം തീർന്നു
ചിത്തവിശ്വാസം വരുമാറരുൾചെയ്തീടണം.
മർത്ത്യന്മാർക്കെല്ലാം ജന്യനാദവാസരംതൊട്ടു
വത്സരമഞ്ചാവോളം കൗമാരമതിന്മീതേ
പത്തബ്ദമാവോളം പൗഗണ്ഡമഞ്ചഥാപരേ
തത്തരം കിശോരമങ്ങേതു യൗവനം നൂനം.
വാർദ്ധക്യമറുപത്തുനാലിനങ്ങേടം പുന-
രൂർദ്ധ്വമങ്ങെഴപത്താറിങ്കൽനിന്നെന്നും ചിലർ
ചൊല്ലുന്നു, വയോനുമാനങ്ങളെന്നല്ലോ മുന്നം
ചൊല്ലെഴും ഭവാനരുൾചെയ്തു കേട്ടിരിക്കുന്നു.
തുല്യചേതസാ പുനരെന്നു കേട്ടിരിക്കുമ്പോൾ
വല്ലവന്മാർക്കു ദിനവത്സലഭ്രമം തോന്നി-
ക്കൊള്ളുവാനവകാശമെന്തതെന്നറിയാഞ്ഞി-
ങ്ങുള്ളിലുണ്ടിനിക്കുണ്ടാകുന്നു സന്ദേഹം ചെമ്മേ
ചൊല്ലേണമതു തിരിച്ചെന്നോ'' ടെന്നവനീശൻ
ചൊല്ലിനോരളവഖിലേശ്വരചരിതങ്ങൾ
ചിന്തയിൽ ലയിച്ചമൃതാർദ്രചേതസാ തള-
ന്നന്തർമ്മാനസേ മുഹുരന്ധകാരവും തീർന്നു
പുഞ്ചിരികലർന്നെഴും ഗൽഗ്ഗദാക്ഷരവാചാ

---

സ്വതാനിരതം = ഉണ്മയിൽ ഉറച്ചുനിന്നു് (ഉള്ളതുപോലെ, തന്റേതെന്ന ബോധമുൾക്കൊണ്ടു് എന്നും പറയാം). ജന്യനാദവാസരം = ജനിച്ചു എന്ന ശബ്ദം കേൾക്കുന്ന ദിവസം (ജനനദിനം). വയോനുമാനങ്ങൾ = വയസ്സിനെക്കുറിച്ചുള്ള സങ്കല്പങ്ങൾ.

ചഞ്ചലസ്വരേണ ചൊല്ലീടിനാൻ മുനീശ്വരൻ
തിങ്കാംവംശോൽഭൂതഭൂപാലകതിലകമേ!
ശങ്കരാത്മക! സർവജ്ഞോത്തമ! തപോനിധേ!
നിങ്കലുറെറഴം വിചാരം പെരികഴകിയോ-
രംകരാനന്ദസ്വയംബോധമത്ഭുതമിദം
പങ്കജേക്ഷണൻമായാവൈഭവവിലാസങ്ങാം
പങ്കനാശനകരം കേരംപ്പതിന്നഭിരുചി
തങ്കലുള്ളണന്നുള്ള സജ്ജനമനേകമു-
ണ്ടെങ്കിലുമേവം ഭവാനെപ്പോലെ ജഗന്നാഥൻ
തൻ കഥാ നവകൃതമാക്കവാൻ ജഗത്ത്രയ-
ത്തിങ്കൽമറെറാരുവരെക്കണ്ടതില്ലെങ്ങും ഞാനോ
നിന്തിരുവടിയുടെ കാരുണ്യലേശംതന്നെ
ചിന്തിക്കിലതിന്നൊരു ബന്ധുവായത്തും നൂനം.
ബന്ധമോക്ഷദൻ ചരിതാമൃതരസങ്ങാം സം-
സന്ധിച്ചപോരും ലളിതാനന്ദവിലാസങ്ങാം
സന്തതം ചിന്തിക്കയും കേരംക്കയും പറകയും
സന്തശ്ശീലങ്ങാം നിത്യമിന്ദ്രിയാദ്യവരുടെ
സംപ്രയതാകാരങ്ങാം ഭഗവച്ചരിത്രങ്ങാം
അൻപുപൂണ്ടനുഭവിച്ചീടുവാനുണ്ടായുള്ള
കമ്പമില്ലിവക്കിതിനൈഹിക പാരത്രികം
സംപ്രതികരസ്ഥമാകുന്നതെന്നറികെടോ!
യാതൊരു മർത്ത്യൻ ഭക്ത്യാ മാധവൻചരിതങ്ങാം
ചേതസാ വിചാരിച്ചു പുതുക്കിച്ചമയ്ക്കുന്നു
മേദിനിയിങ്കൽ ഭഗവാനനുഗ്രഹിക്കയാൽ
സാദരം പരോപകാരത്തിനായത്തുന്നൂനം
ദീനവത്സലൻ ഭഗവാനറിഞ്ഞാലും തവ
മാനസേ സന്ദേഹമുണ്ടാകുന്നതിടയിടെ
മോദേന വിചാരിച്ചു ചോദിച്ചുകൊള്ളാമത്തും
മേദിനീപതേ! നല്ലൊന്നീഷൽ തീർപ്പാനും മമ
ബോധസംഗതിവ്യാസത്തിന്നു മത്യുപകാര-
സാധനസാദ്ധ്യയുക്തിയുക്തലക്ഷണമിദം
സ്നേഹമൈത്രയും പാരമുള്ള ശിഷ്യകാംക്ക സ-
ന്ദേഹമുള്ളതും തീർത്തു രഹസ്യമെന്നാകിലും
കാരുണ്യത്തോടേ ഗുരുഭൂതന്മാരുപദേശി-
ച്ചാരൂഢാനന്ദം വളർത്തീടുന്നു നിരന്തരം.
മാനസേ നിന്നിൽ സ്നേഹമേറെയുണ്ടാകകൊണ്ടു
ഞാനുമവ്വണ്ണം തവ ചൊല്ലുവനാകുംവണ്ണം,
കേട്ടുകൊാംകെങ്കിലഘലന്തന്നുടെ വക്ത്രാന്തരേ

---

സംപ്രയാതാകാരങ്ങാം = പരിശുദ്ധരൂപങ്ങാം.

ഗോഷ്ഠവാസികളായ ബാലന്മാരകപ്പെട്ട
വാട്ടമെന്നിയേ പുറപ്പെട്ടു നന്ദജനോടും
കൂട്ടമിട്ടാർത്തുകളിച്ചാസ്ഥയാ ദിവൗകസാം
സ്തോത്രകീർത്തനങ്ങളും ഭക്തസജ്ജനമൃദ-
മാത്രാദിസ്വരക്രമഭേദവർണ്ണനങ്ങളും
പ്രീതൈ്യവ കേട്ടുകേട്ടു പുഷ്പവൃഷ്ടിയുമേറേ
ററാർത്തിനാശനകരന്തന്നോടുകൂടെച്ചെന്നു
മാർത്താണ്ഡാത്മജാതീരേ നിർമ്മലദേശേ ശുഭ-
ധാത്രിയിലൊരുമിച്ചു കളിച്ചു നില്ക്കുന്നേരം
രാത്രീശനഴൽപെടുമാറു പുഞ്ചിരിപൂണ്ടു
നേത്രമോഹനതരഗാത്രനാരോമൽക്കണ്ണൻ
ചീർത്തുഴം കൗതുഹലത്തോടു തത്സഖന്മാരോ-
ടോർത്തുടനരുൾചെയ്താനിങ്ങുവന്നിതു കാണ്മിൻ!
നല്ല ഭൂദേശം നമുക്കിവിടെ കളിപ്പതി-
നില്ല മറെറങ്ങുമിത്ര സൗഖ്യമീപ്പശുക്കൾക്കും.
പുല്ലുമുണ്ടല്ലോ മേഞ്ഞുകൊള്ളുവാനെല്ലാനാളും
അല്ലലെന്നിയേ നദീവെള്ളവും മനോഹരം
പല്ലവഫലപക്വപുഷ്പാദിദ്രവ്യങ്ങൾ ചേ-
ന്നുല്ലസിച്ചഖിലത്തുഭേദങ്ങളൊഴിഞ്ഞോരോ
വൃക്ഷങ്ങൾ പരോപകാരത്തിനുള്ളവയെല്ലാം
സൽകൃതിപ്രവരങ്ങളെത്രയുമത്യത്ഭുതം!
പക്ഷികൾ നളിനങ്ങൾതോറുമാനന്ദംപൂണ്ടു
ശിക്ഷയാ പരിഭ്രമിച്ചുല്ലതിച്ചവയെല്ലാം
ശബ്ദിക്കും കളകളനിസ്വനപൂരങ്ങളും
ഷട്പ്പദനികരങ്ങളുല്ലതിച്ചവയുടെ
ഷഡ്ജമാധുര്യസ്വരഗാനസമ്മേളങ്ങളും
മജ്ജനാദ്യഖിലവൃക്ഷാഗ്രങ്ങൾതോറും ചെന്നു
പററിനില്പതും കാണ്മിനെത്രയും സുഖകരം.
കററമില്ലിത്ര സുഖം മറെറങ്ങും വരായല്ലോ
തെറെറന്നീപ്പൃഥിവിയിൽ നാമിരുന്നുണ്ടീടേണം
ചെററു വൈകരുതിനി നാമാരുമുണ്ടീലല്ലോ.
പൈക്കുലങ്ങളെത്തൃണസങ്കലേ മാടീടുവിൻ
ഒക്കവേ പാനീയപാനങ്ങളും ചെയ്യിപ്പിച്ചു
ചിക്കനെപ്പോന്നീടുവിനുണ്മതിന്നലസാതെ.''
മുഗ്ദ്ധലോചനനിത്ഥമരുളിച്ചെയ്തുകേട്ടു
തത്സഖകുലം പരിതുഷ്ടിപൂണ്ടുതുനേരം
വത്സഗോവൃന്ദങ്ങളെയൊക്കവേ സവിഭ്രമം
പുഷ്കരാലയം പ്രവേശിപ്പിച്ചു ജലപാനം

---

ദിവൗകസാം = ദേവന്മാരുടെ. ഷട്പദനികരങ്ങൾ = വണ്ടിൻകൂട്ടം.

ഉൾക്കാമ്പിലവറ്റിന്നു തൃപ്തിയാംവണ്ണം ചെമ്മേ
ചെയ്യിപ്പിച്ചൊരുമിച്ചു ചേർത്തുടൻ കരയേറ്റി
പയ്യവേ നല്ല പുല്ലുള്ളേടത്തു പിരിയാതെ
മാടിവച്ചെല്ലാവരും തങ്ങൾക്കു ഭുജിക്കുമ്പോൾ
കൂടെക്കൂടവേ നന്നാസ്വാദ്യമതിന്നാകുംവണ്ണം
നിർത്തിവച്ചലസാതെ തങ്ങൾ പോരുമ്പോൾ മുന്നം
വസ്ത്യങ്ങൾതോറും നിന്നു കൊണ്ടുപോന്നിരിക്കുന്ന
ഭക്തങ്ങൾ കറികളുമൊക്കെയെങ്ങുറികളിൽ
നിക്ഷേപിച്ചുറപ്പിച്ചു കെട്ടിവച്ചവയെല്ലാം
കെട്ടുകളഴിച്ചെടുത്തൊക്കവേയൊരുമിച്ചു
തുഷ്ടരായുണ്ണിന്നൊരുമ്പെട്ടിരിപ്പതുകാലം,
തങ്ങളങ്ങന്യോന്യമെല്ലാവരും തമ്മിൽത്തമ്മിൽ
തിങ്ങുമാനന്ദംപൂണ്ടു കണ്ടുകണ്ടിരിപ്പാനും
തങ്ങളെജ്ജഗന്മയന്തനിക്കങ്ങെല്ലാരെയും
അങ്ങു നാഥനെത്തങ്ങൾക്കെല്ലാർക്കുമതുപോലെ
കണ്ടുകണ്ടിരുന്നുകൊണ്ടുണ്ടുകൊൾവതിന്നുമ-
ക്കൊണ്ടൽനേർവ്വർണ്ണനിരിക്കുന്നതിൻ ചുഴലവും
കുണ്ഠതയൊഴിഞ്ഞു വട്ടത്തിലൊത്തിരുന്നവർ
ഇണ്ടലെന്നിയേ സരോജാന്തരാൽ വരാടകം
കേസരകുലത്തോടെ ശോഭിച്ചു നില്ക്കുംവണ്ണം
വാസുദേവനാൽ ശോഭിച്ചീടിനാർ ഗോപാലന്മാർ.
ബാലന്മാരവരുണ്മാനിലകളില്ലാഞ്ഞോരോ
സാലപത്രങ്ങൾ ചില താമരയിലകളും
നൂതനാകാരം പരന്നീടിന ശിലകളും
പൂതനാരാതിസഖന്മാരെല്ലാം പുരോഭുവി
ചേർത്തവതോറും ചോറും കറികൾ വേണ്ടുന്നതു
ചേർത്തുകൊണ്ടെല്ലാവരുമൊത്തിരുന്നീടും നേരം
വായ്ക്കുമാനന്ദരസംകൊണ്ടു പുഞ്ചിരിപൂണ്ടു
നോക്കിയങ്ങവരകതാരെല്ലാം കുളിർപ്പിച്ചു
ഭാഗ്യവാരിധി ചൂരക്കോൽ നിജകക്ഷത്തിൻകീ-
ഴാക്കിനിന്നോടക്കുഴലെടുത്തു നാഭിസ്ഥലേ
യോജ്യമായ്ത്തിരുകിവച്ചമൃതമയം ദധി-
യാജ്യേ ചേർത്തുരുട്ടിന ചോറിട കരതാരിൽ
ആക്കിവച്ചെടുത്തുടനംഗുലീദലങ്ങളിൽ
ആഗ്രഹമേറും കറി ചേർത്തുടനെല്ലാറ്റിലും
മാർഗ്ഗമായ്‌വലംകൈകൊണ്ടെടുത്തു മന്ദമന്ദം
ഭാർഗ്ഗവീവരൻ ഭുജിച്ചീടുമ്പോൾ മറ്റെല്ലാരും

---

വരാടകം=ബീജങ്ങൾ നിറഞ്ഞതും താമരപ്പൂവിന്റെ അകത്തുള്ളതുമായ കർണ്ണിക. ആജ്യേ=നെയ്യിൽ.

കൂടിയുണ്ടീടുമ്പൊഴുതോരോരോ വിനോദങ്ങൾ
കൂടസ്ഥനഖിലലോകേശ്വരൻ നന്ദാത്മജൻ–
താനരുൾചെയ്തു സഖിമാർക്കെം ഭ്രമിപ്പിച്ചു
സാനന്ദം ചിരിപ്പിച്ചാനായന്മാർക്കെല്ലാവക്കും.
ചോറങ്ങു വായിലകപ്പെട്ടിറങ്ങീടും മുമ്പേ
തേറിച്ചെഞ്ചെമ്മേ ചിരിച്ചീടുമാററതിദ്രുതം
ഗോപ്പികൾ കാട്ടും പൊട്ടിച്ചിരിപ്പാൻ തക്കവണ്ണം
ശ്രേഷ്ഠനാം തന്നോടവക്കാവതില്ലേതും താനും.
വാട്ടമെന്നിയേ മുഹുരിങ്ങനെ മുകുന്ദനും
ജ്യേഷ്ഠനും സഖികളുമായ് ച്ചുഴന്നുണ്ണുന്നേരം
വാർത്തകളിവയെല്ലാം കണ്ടിട്ടു വിരിഞ്ചനും
ആർത്തിതീർത്തമരരും നില്ക്കുന്നു വിഹായസി.
തൽക്ഷണേ ചതുർമ്മുഖനരംത്താരിൽ വിചാരിച്ചാ–
നിക്കൃഷ്ണൻ മനുഷ്യഭാവംകൊണ്ടു മായയ്ക്കുണ്ടോ
ശക്തിഹീനത്വം പരീക്ഷിക്കേണമെന്നുള്ളതി–
ന്നൊക്കവേ പശുക്കളെ മറച്ചാൻ മായാവശാൽ.
ഭുക്തിവേലയിൽ തങ്ങൾക്കൊക്കവേ കൂടെക്കൂടെ
പസ്സുലങ്ങളെക്കാണ്മാനാകുന്നവണ്ണംതന്നെ
നിർത്തിവച്ചുണ്ണുന്നേരം കണ്ടുകണ്ടിരുന്നിതു
തത്ര തൽക്ഷണേ കണ്ടീലെന്തതെന്നറിയാഞ്ഞു
ചിത്തവിഭ്രമം കലർന്നെത്രയും ബദ്ധപ്പെട്ടു
വിദ്രുതമൊട്ടൊട്ടുണ്ടു സത്വരം നോക്കീടുവാൻ
തത്സഖകുലം പായുന്നേരമങ്ങതു കണ്ടു
ഭക്തവത്സലൻ ചിരിച്ചവരോടരുൾചെയ്തു:
"നിങ്ങളെന്തേവം ഭ്രമിച്ചീടുവാനെല്ലാവരും
ഇങ്ങനെ തൂർണ്ണം പുല്ലുള്ളേടം കണ്ടങ്ങെങ്ങാനും
ചെന്നകപ്പെട്ടാർ പശുവൃന്ദങ്ങളുണിന്നു നാം
അന്നമുള്ളേടം തിരഞ്ഞിങ്ങു വന്നതുപോലെ
ചെന്നതു തിരഞ്ഞു കണ്ടിങ്ങു ഞാൻ വന്നീടുവൻ
ഇന്നിലംതന്നിൽ നിങ്ങളേതുമൊന്നലസാതെ
മുന്നേതിലേററം സുഖമായുടനുണ്ടീടുവിൻ."
എന്നെല്ലാമരുൾചെയ്തു സമ്മോദം വളർത്തവർ
തമ്മെയങ്ങിരുത്തിവച്ചംബുജവിലോചനൻ
ചെമ്മേ താനുണ്ടുണ്ടിരുന്നോരു ചോറിടംകയ്യിൽ
വച്ചിരുന്നതുമെടുത്തുണ്ടു കരികളും
ഇച്ഛയാംവണ്ണം കൂട്ടിക്കൊണ്ടുചന്നിടവിയിൽ
പുക്കു നോക്കീടുമ്പൊഴുതെങ്ങുമേ കണ്ടീലല്ലോ
പൈക്കളങ്ങളെയടുത്തൊച്ചയും കേട്ടീലെങ്ങും

തൂർണ്ണം = വേഗത്തിൽ.

കഷ്ടമിങ്ങണയത്തു നിന്നു മേഞ്ഞിരുന്ന പൈ-
ക്കുട്ടികളകന്നു പൊയ്പ്പോവതിനെന്തെന്തൊരു-
കാരണമെന്നുള്ളതെന്നോർത്തുടൻ വൃന്ദാവനേ
കാരണപൂരുഷനന്വേഷിച്ചു പരിചെഴും
ഗോവർദ്ധനാഖ്യാചലത്തിൻ മുകൾപ്പുറപ്പേറി
ഗോവൃന്ദം മേഞ്ഞുകഴിഞ്ഞിറങ്ങിപ്പോയീലല്ലീ?
ഘോരമാം കൊടുങ്കാട്ടിലെന്നതോർത്തവിടെയും
പാരാതെ നടന്നന്വേഷിച്ചുടൻ കാണാഞ്ഞിങ്ങു
ബാലന്മാരുണ്ടാമിരുന്നേടത്തും കണ്ടീലല്ലീ?
കാലികൾതമ്മെപ്പുനരെന്നോർത്തു വിരവോടെ
സാദരമവിടെപ്പോയ് ചെന്നു നോക്കീടുന്നേരം
ഓദനാദികളേയും കണ്ടതില്ലെങ്ങും തത്ര
കാനനംതോറും പശുവൃന്ദങ്ങളന്വേഷിപ്പാൻ
ആനായബാലന്മാർ പോയാരെന്നു നിനച്ചുടൻ
താനവരുടെ നാമധേയങ്ങൾ നീളെച്ചൊല്ലി-
സ്സാനന്ദം വിളിച്ചുകൊണ്ടീടിനാൻ പലേടത്തും.
"വേദങ്ങളോതിത്തിരഞ്ഞാദരാൽ കാണാതൊരു
പാദപങ്കജങ്ങളിക്കല്ലിലും മലയിലും
പാരിച്ചു പടലിലും മുള്ളിലും നടന്നിടർ-
പൂരിച്ചു വശംകെട്ടുമാഴ്കിപ്പോകയില്ലല്ലീ?
ബാലഗോജാലങ്ങളെ വേർപെട്ടു പോന്നേനെന്ന-
ങ്ങാലയേ ചെന്നാലമ്മ കോൽകൊണ്ടു തല്ലീലല്ലീ?
പാൽവെണ്ണ നിത്യം നുകർന്നാനന്ദിച്ചീടുമുണ്ണി-
ക്കാർവർണ്ണനിവയില്ലാഞ്ഞാതങ്കം വാസ്തുയാലെ
കായവും തപിച്ചുരുവ്യാധികൾ പിടിപെട്ടു
പേയായിച്ചമഞ്ഞുപോകല്ലല്ലീ? വിശേഷിച്ചും
കോമളൻതനിക്കുയിരാകിയ ചങ്ങാതികൾ
യാമിനികളിലുറങ്ങുമ്പൊഴും പിരിയാതെ
കൂടിനില്ലവരോടു വേർപിരിഞ്ഞഴൽപ്പെട്ടു
ചൂടുള്ളിൽ മുഴുത്തുയിർ വേർപെട്ടുപോകല്ലല്ലീ?
ധാതാവേ! ചെറിയൊരു ബാലനോടിതു ഭവാൻ
നീതിയല്ലല്ലോ ചെയ്‌വ" തെന്നെല്ലാമമരകൾ-
മാനസങ്ങളും ഭ്രമിച്ചാവോളമപേക്ഷിച്ചു
യാനങ്ങൾതോറും പരിദീനരായ് നിൽക്കെക്കണ്ടു
ദേവകീസുതൻ വസുദേവനന്ദനൻ കൃഷ്ണൻ
ദേവദേവേശൻ പുനരന്നേരമകതാരിൽ
മേവിന മിഴികൊണ്ടു തന്നോടുകൂടെപ്പോന്ന
സേവകജനങ്ങളെ ഗോകുലത്തോടും കൂടി-

ഓദനാദികൾ=ചോറു് മുതലായവ.

ക്കാണായ്‌വാനവകാശമെന്തെന്നു നോക്കുന്നേരം
കാണായി വിധാതാവിൻ മായാവൈഭവമെല്ലാം.
കോളേ കേവലമതിന്നങ്ങുപായങ്ങളിനി
നാളെയാമിതിനിന്നെന്താവതു നിരൂപിച്ചാൽ?
നാളീകാസനൻമദം പോക്കുവൻ ക്രമംകൊണ്ട–
ങ്ങാളുകളേയും കാലിജാലങ്ങളേയും ചെമ്മേ
ഞാനങ്ങുചെല്ലുന്നേരമെങ്ങനെ പുരത്തിങ്കൽ
ആനായന്മാരെക്കണക്കൊപ്പിച്ചു വഴിപോലെ
ബാലന്മാർ പശുക്കളുമെന്തുചെയ്താരെന്നുടൻ
ഗോപന്മാർ ചോദിക്കുമ്പോളെന്തൊന്നു പറവു ഞാൻ
ധാതാവെങ്കിലി കാണ്മാൻ കോപ്പിട്ടിട്ടിതു ചെയ്താ–
നേതാനുമതിനൊന്നു കാട്ടേണമെന്നുണ്ടല്ലോ.
ഗേഹേഷു മരുവീടും മാതാക്കന്മാർക്കും മന–
സ്സാഹിത്യപ്രഭംഗങ്ങൾ ചെയ്യരുതെന്നുണ്ടതു
സാധിപ്പനതുരണ്ടുമൊന്നുകൊണ്ടിവിടെ ഞാൻ
മാധവനേവം കല്പിച്ചുറച്ചു മനക്കാമ്പിൽ
സാദരമഥൈവ തൽ സേവകന്മാരായ് പിരി–
യാതെ പോന്നപഹൃതന്മാരായ സഖന്മാരെ–
ശ്ശോകലത്തോടുകൂടെ വേഗേന നിർമ്മിച്ചാന–
ങ്ങാകവേ സംഖ്യകളുണ്ടാക്കിനാൻ നടേതന്നെ.
കേവലം തങ്ങൾതങ്ങൾക്കൊത്തുപമിതങ്ങളാം
ഭാവാദിഭേദങ്ങളുമൊക്കെവേ വരുത്തിനാൻ.
നീളമൊട്ടേറെയുള്ള ബാലന്മാർ ചിലർ ചില–
യാളുകൾ തടിച്ചുനീണ്ടുള്ളവർ ചിലരെല്ലാം
നീളത്തിലേററം മെലിഞ്ഞുള്ളവരതിൽ ചിലർ
നീളമെന്നിയേ തടിച്ചുള്ളവരൊരുതരം
കാലെഴന്നുടൻ ചെറുതായൊരു പരിഷകൾ
കാലുമിങ്ങുടലുമൊത്തുണ്ടല്ലോ ചിലരവർ
കാലതികൃശങ്ങളായ്ക്കായങ്ങൾ വളർന്നവർ
കാലുമംഗവും കൃശന്മാരായുള്ളവർ ചിലർ
ബാലന്മാരത്യുന്നതതടികൾ കേചിൽ കേചിൽ
ലോലമദ്ധ്യന്മാർ വ്യാസോരസ്കകളോരോതരം
പീനകുക്ഷികളുരസ്കൃശന്മാർ കേചിൽ കേചിൽ
താണ പാണികൾ നീണ്ടും കുറഞ്ഞും കേചിൽ കേചിൽ
ഗ്രീവകൾ തടിച്ചു വട്ടിച്ചുമൊട്ടേറെ നീണ്ടും
ആവോളമിടുങ്ങിയുമോരോരോ തരംതരം
കേശപാശങ്ങൾ മുഴുത്തേറെ നീണ്ടവർ ചിലർ
കേശമാകവേ ധരിച്ചുള്ളവർ ചിലരെല്ലാം

---

വ്യാസോരസ്കകൾ=വിസ്തൃതമായ മാറിടത്തോടുകൂടിയവർ.

കേചന നറും കേശധാരികരം ചിലരഹോ!
കേശമുണ്ഡന്മാർ ചിലരളകലളിതന്മാർ
കേചിദുന്നതനാസന്മാർ മുറിമൂക്കന്മാരും
പാതിനാസന്മാർ ചിലർ മററുമോരോരോ വിധം
കേചനസുരുചിരഭ്രൂലളിതന്മാരവർ
കേചിദായതനേത്രന്മാർ ചിലത്രൂദ്ധ്വാക്ഷന്മാർ
കേചന പരിവൃതാക്ഷന്മാരൊട്ടധോക്ഷന്മാർ
കേചന കോണവിലാളാക്ഷന്മാരോരോ വിധം
കേചന വിശാലാക്ഷന്മാർ ചിലർ സർപ്പാക്ഷന്മാർ
കേചന പുരീഷാക്ഷന്മാർ നിമീലനംപ്രതി
ലോചനാർദ്ധന്മാർ ചിലർ ചരിട്ടക്കകരം ചിലർ
കേചന മന്ദസ്മിതസുപ്രസാദാസ്യന്മാരും
ക്ലേശിതമന്ദപ്രസാദാനന്ദ കലുഷന്മാർ
കേചിദുന്നത രദനാധര വികൃതികരം
കേചന ലംബോഷ്ഠന്മാരെന്നിവരെന്തന്തഹോ!
ഞാനിഹ വേറേ വേറേ വേറേ ചൊല്ലുന്നതെല്ലാം
ആനായാർഭകന്മാർതൻ പ്രകൃതിവിശേഷങ്ങരം
കേചന കഫാനിലപൈത്തികാകൃതികരംതാൻ
കേചന കേചില്പകന്നുള്ളവരോരോ വിധം
കേചന രജസ്തമസ്സാത്വികാകാരരതിൽ
കേചന കേചിന്നിർമ്മലാകാരവികൃതികരം
കേചന കറുത്തവർ കേചന വെളുത്തവർ
കേചന ചെമന്നവർ കേചന ദ്വിവർണ്ണന്മാർ
കേചന മുഷിഞ്ഞവർ കേചന തെളിഞ്ഞവർ
കേചന വികൃതികരം കേചന സുകൃതികരം
കേചന പീതാംബരന്മാരതിശയം പരി–
മേചകാംബരധരന്മാർ ചിലർ ചിലരെല്ലാം
രോഹിതവസനന്മാർ പീതവസ്ത്രന്മാർ ചിലർ
മോഹനാംബരന്മാരായുള്ളവർ ചിലരെല്ലാം
കേചന തൂലോം പരിജീർണ്ണ വസ്ത്രന്മാർ ചിലർ
കേചന വിഭൂഷണധാരികളംഗങ്ങളിൽ
കേചന ചിലർ വിഭൂഷണങ്ങരം ധരിച്ചവർ
കേചന ചിലർ വിഭൂഷണഹീനന്മാരതിൽ
കേശവ! ശിവ! ശിവ! ചൊൽവതിനെനിക്കേതും
പേശലതകളില്ല നാവിനെന്നിരിക്കിലും
കേളെടോ! നരപതേ! ബാലന്മാർകരങ്ങളിൽ

കേശമുണ്ഡന്മാർ=കേശംമുറിച്ചവർ. വിലാളാക്ഷന്മാർ=പൂച്ചക്കണ്ണന്മാർ. രദനം=പല്ല്. ലംബോഷ്ഠന്മാർ=ചിറിതൂങ്ങിയവർ. കഫാ...കൃതികരം=കഫം. വായു, പിത്തം എന്നിവയുടെ പ്രകൃതിയോടുകൂടിയവവർ. രോഹിതവസനന്മാർ=രക്തവസ്ത്രം ധരിച്ചവർ. പേശലതകരം=സാമർത്ഥ്യങ്ങരം.

മേളമാന്നോരോവിധമുണ്ടല്ലോ സുകൃതികാം
കോലുണ്ടു ചിലരുടെ കൈകളിൽ കുഴലുണ്ടു
കോലപ്പുംകുഴലുണ്ടു കേചന കരങ്ങളിൽ
ബാലന്മാർകരങ്ങളിൽ തോട്ടിക്കോൽ ചിലൎക്കെല്ലാം
കോലുമമ്പോടു കൊമ്പുംകൂടെയുണ്ടല്ലോ കേചിൽ
കോലക്കോൽകൊമ്പുകളുമായുണ്ടു ചിലരതിൽ
സാദരമേവം പലവിധങ്ങളോരോതരം
മാധവസഖന്മാരാം ഗോപന്മാൎക്കെല്ലാം മുമ്പിൽ
മോദേന ഗൃഹങ്ങളിൽനിന്നു പോരുമ്പോഴുള്ള-
താദരാലൊന്നും മാറിപ്പോകാതെ തത്തൽസമം
നാദബ്രഹ്മോദ്യൽപ്രഭാജാത സംരാവങ്ങളും
മോദഖേദാദി പ്രഭേദോദികാം ഭാവങ്ങളും
നാമാനസ്മൃത ഗദബോധസംഗ്രഹങ്ങളും
പ്രേമനിസ്സ്നേഹസ്വരാഭീഷ്ടാദി സകലവും
നീതരായവൎക്കുള്ളതൊക്കെയെവ്വണ്ണം മായാ-
ഹേതുജന്മാക്കും ധരിപ്പിച്ചുടൻ രഞ്ജിപ്പിച്ചു
കാലികളുടെ സംഖ്യയിട്ടുകൊണ്ടതു മുന്നേ-
പ്പോലെ താനനുകരിപ്പിച്ചു തത്ഭേദങ്ങളും
കാലികാം ക്രാലികളും മൈലികാം സുഭദ്രകാം
മേളിനികളായുള്ള ബാലിനികളും ചെമ്മേ
ശീലിനികളും ചില വ്രേളിനികളും ചില
നീലിനികളും വിശദാംഗിനികളും നല്ല-
വാലിനികളും മുറിവാലിനികളും ബഹു-
വാലിനികളും പുള്ളിവാലിനികളുമിഴ-
വാലികാം, കൊടിച്ചികാം, കാലിനികളും നറും-
കാലികാം നരച്ചികാം ഫാലതുംഗിനികളും
ചുട്ടികാം ശൃംഗാംകുരസ്ഥൂലിനികളും ചില
മോഴിനികളും ചില ഭേദിനികളും കൎണ്ണ-
ച്ഛികളെന്നിത്യാദികാം പിന്നെയും പല പല
ഭേദഭാവാകാരങ്ങാം ചേൎന്ന ഗോകുലത്തേയും
താനുടൻ മുന്നേയുള്ള ഗോപാലങ്ങളെപ്പോലെ
മാനസഗ്രഹഗതിഭേദസംബന്ധങ്ങളും
നാദാദി സ്വഭാവഭേദങ്ങളും തത്തത്സമം
മാധവൻ ചമച്ചുരുക്കൂട്ടി നിന്നനന്തരം
ഗോപാലകമാരന്മാർ തങ്ങാംക്കു തങ്ങാംക്കുള്ള
ഗോപാലജാലങ്ങളെസ്സംഗ്രഹിച്ചതു കണ്ടു
താനും തന്നുടെ ഗോബാലാനുയങ്ങളെയെല്ലാം
സാനന്ദം പരിഗ്രഹിച്ചേവരുമൊരുമിച്ചു

---

ഫാലതുംഗിനികാം=നെററി തടിച്ചവർ.

ലീലയാ നിത്യവൃത്തി സായാഹ്നകാലേ ചെല്ലു-
പോലെ ചെന്നകംപുക്കാരാലയങ്ങളിലെല്ലാം.
താന്തനിക്കുള്ള ചിഹ്നങ്ങളുമാസ്കുമാരരും
താന്തതയൊഴിഞ്ഞ ഗോബാലജാലവും തത്ര
വേശ്മകൾതോറും നിജ ഗോഷ്ഠങ്ങൾ തോറും ചേർത്താ
നാശ്ചര്യമൊന്നിനൊന്നു പിഴച്ചുപോയീലേതും.
സൂക്ഷ്മകനായ ഭഗവാനല്ലോ സകലവും
സൂക്ഷ്മമല്ലാതെയുണ്ടോ കേവലം തോന്നീടുന്നു?
പാർത്തുപാർത്തിരിക്കുന്ന ഗോപികളണയത്ത-
ങ്ങാസ്ഥയാ നിജനിജ നന്ദനാകാരങ്ങളെ
നേത്രഗോചരാത്മന്മാരായപ്പോൾ സന്ദേഹാദി
മാത്രമൊട്ടൊരേടത്തുമൊന്നിലുമുണ്ടാകാതെ
വാത്സല്യത്തോടെ ചേർത്തു ചുംബിച്ചു ജലങ്ങളാൽ
ഗാത്രക്ഷാളനങ്ങളും ചെയ്തലങ്കരിപ്പിച്ചു
പൂർത്തിയാമ്മാറങ്ങശിപ്പിച്ചിരുത്തിയാരുള്ളിൽ
ഓർത്തുകണ്ടാലും തത്തുല്യം പശ്ചുക്കളെമെല്ലാം
താല്പര്യാധിക്യങ്ങൾ പൂണ്ടാത്മജാകാരങ്ങളിൽ
വാശ്ശെഴുമനുരാഗസ്നേഹവിഭ്രമങ്ങളാൽ
ചേർത്തു സംശയംവിട്ടു ചുരന്ന മുലകൾ സം-
പൂർത്തിയാംവണ്ണം കൊടുത്തുരുമ്മി നക്കീടിനാർ;
സാക്ഷാലിവണ്ണം സർവാത്മാവായ ജഗൽസർവ-
സാക്ഷിതാൻ വരുത്തിയതെന്തൊരത്ഭുതമോർത്താൽ
സ്വാത്മനി ചരാചരഭൂതങ്ങൾ കലർന്നെഴും
ആത്മയോന്യണ്ഡങ്ങളത്യസംഖ്യമുദിപ്പിച്ചു
കാത്തഴിപ്പതും ചേർത്തും പേർത്തുമനവഹം നേത്ര-
മാത്രലീലകളാലെ ചേർത്തരുളീടും ഗുണ-
സാധ്യകൻ ഗുണാതീതനാകിലുമേവം തീർത്തു
ചേർത്തു ചിന്തിച്ചാലെന്താശ്ചര്യമുണ്ടാകേണ്ടു?
മോക്ഷദൻ ചരിത്രങ്ങളോർത്തു സന്തതം രമി-
ച്ചാക്കമോടാകുംവണ്ണം സേവിച്ചു കൊൾകേ വേണ്ടൂ
ഭാഗ്യഭോഗ്യാരോഗ്യായുസ്സുംപത്സംയോഗാദികൾ
ആഗ്രഹോപാഗ്രഗ്രാഹ്യം നൽകുന്ന ഭക്തപ്രിയൻ
കേൾക്കെടോ! മഹീപതേ! പിന്നെയുമേവം ജഗ-
ത്സാക്ഷിതാൻ വ്രജൗകസാമത്യന്തം രമിപ്പിച്ചു
നീക്കമെന്നിയേ മായാസംഭ്രമന്മാരാം സഖ-
ന്മാർക്കുമാനന്ദം ചേർത്തല്ലാരുമായൊരുമിച്ചു
നീക്കമെന്നിയേ തത്ര വൃന്ദാവനാലയങ്ങ-

നിത്യവൃത്തിസായാഹ്നകാലേ = പതിവുപോലെ സന്ധ്യക്ക്. താന്തത = ക്ഷീണം. സ്വാത്മനി = തന്നിൽത്തന്നെ.

ളിൽക്കളിച്ചിടകലർന്നോരാണ്ടുകാലം ചെന്നു.
അക്കാലമൊരുദിനം കൃഷ്ണനും ഗോപന്മാരും
ഉൾക്കനിവിയന്നാനായകബാലകന്മാരും
പൈക്കുലങ്ങളെ മേച്ചു ചെന്നുടൻ വൃന്ദാവനം
പുക്കു കാനനശോഭ കണ്ടുകണ്ടഴകിയ-
പുഷ്കരസഖസുതാതീരമാർഗ്ഗത്തൂടേ പോയ്
മുഖ്യനാം ഗോവർദ്ധനപർവ്വതവരനുടെ
ശിക്ഷ ചേർന്നീടും മുകൾപ്പരപ്പിലൊരുമിച്ചു
നില്ക്കുന്നോരളവു പത്മാസനൻ പുരാകാലേ
കൃഷ്ണലീലകൾ കാണ്മാനിച്ഛിച്ചു തന്മായയാ
കൃത്സ്നവേഗേന മറച്ചീടും ഗോവത്സങ്ങളെ
വത്സന്മാരോടുമീഷദ്ദൃഷ്ടമാമ്മാറങ്ങുടൻ
ഉത്സവയുക്തം പ്രകാശിപ്പിച്ചാനമ്പാടിയിൽ.
തൽപ്പശുക്കിടാങ്ങൾ മേഞ്ഞീടുന്ന ക്കുറൊപ്പമ-
ങ്ങപ്പശുക്കളും ബഹുസ്നേഹവിഭ്രമങ്ങളാൽ
കണ്ടുതന്നപത്യങ്ങളാകുന്നതവയെന്നു-
കൊണ്ടെഴും ബുദ്ധ്യാ തത്ര മണ്ടിനാർ തെരുതെരെ.
തൽപ്രദേശങ്ങൾ കണ്ടു ഗോപാലകുലം ചെന്നു
മുൽപ്പുക്കു തടുത്തുനിർത്തീടിനാരതിന്നെത്തും
ചെറ്റുഗോജാലം ബഹുമാനിച്ചീടാതെ ചുര-
ന്നിറ്റിറ്റു വീണുവീണങ്ങൊഴുകും ദുഗ്ദ്ധങ്ങളാൽ
പൃത്ഥ്വീചക്രവും ധവളീകൃതമാക്കിച്ചമ-
ച്ചെത്രയുമുഴറ്റോടേ വിഭ്രമിച്ചണയുമ്പോൾ
കുട്ടികളവയെല്ലാം തൽപ്രസൂക്കളെക്കണ്ട-
ങ്ങൊട്ടേറെ മുഴുത്തെഴും വിശ്വാസാൽ മുലകളും
മസ്തകങ്ങളാൽ മുട്ടിക്കുടിക്കുന്നേരം മൂത്ര-
വിസ്രവങ്ങളും കൃത്വാ പ്രത്യരം ചെവികളും
കൂർപ്പിച്ചു രോമാഞ്ചങ്ങൾ പൂണ്ടുടനനുസരി-
ച്ചുൾപ്രമോദേന ഗോക്കൾ നക്കിനാരുരുമ്മിനാർ
മേച്ചുനിന്നീടും ഗോപബാലന്മാരെല്ലാമങ്ങു
പോയ്ച്ചെന്നു പുരാതനഗോകുലബാലങ്ങളെ
സാക്ഷാലീവണ്ണം ചെന്നു കണ്ടു കൗതുകത്തോടെ
നോക്കുമ്പോളണയത്തു നമ്മുടെ ബാലന്മാരെ
സ്വാത്മസംബന്ധോത്ഭവന്മാരെയും കണ്ടുകണ്ട-
ങ്ങാത്മസംഭ്രമങ്ങൾ പൂണ്ടാനന്ദപരവശാൽ
വാത്സല്യാധിക്യങ്ങളോടെടുത്തു മടികളിൽ
ചേർത്തുവച്ചാശ്ലേഷിച്ചു മൂർദ്ധാവിൽ മുകർന്നു തൻ
നേത്രാംബുദ്രവപ്രവാഹങ്ങളാൽ·നനച്ചുടൻ

---

ഈഷദ്ദൃഷ്ടമാമ്മാറു = അല്പം കാണത്തക്കവണ്ണം.

പേർത്തുമാനന്ദാബ്ധിയിൽ വീണുടൻ മുഴുകിനാർ
ഭാഗ്യവാരിധികളാം ഗോപാലകുലവുമ-
ത്യാഗ്രഹപ്രസിദ്ധങ്ങളായ ഗോകുലങ്ങളും
കോപ്പുകളിവയെല്ലാം കണ്ടുനിന്നീടും ബല-
നാത്മനി കുതുഹലത്തോടുടൻ നോക്കീടിനാൻ:
"എന്തൊരു വിലാസമിക്കാണായതഖിലേശൻ-
തന്തിരുവടിയുടെ മായാവൈഭവങ്ങളോ?
ചിന്തിക്കിലാദിതേയനാം പ്രകൃതികളിൽവെ-
ച്ചന്തരാ ഭവിച്ചിതോ ദാനവമായങ്ങളോ?
സമ്പ്രതി ജഗല്പതി മല്പതി നാരായണൻ
തൻ പ്രകൃതികളൊഴിഞ്ഞിങ്ങനെ വരായെന്നു
സന്തോഷം കലർന്നു കൺകൊണ്ടതിൻ പരമാർത്ഥം
അന്തരാ കണ്ടു സഹോദരനെസ്സമ്മാനിച്ചു
പുഞ്ചിരി പൂണ്ടു തമ്മിലന്യോന്യം കടാക്ഷിച്ചു-
ങ്ങഞ്ചിതപുരുഷന്മാർ നിന്നരുളീടുന്നേരം
മാധവൻ വിശേഷിച്ചു തൽക്കടാക്ഷാഗ്രങ്ങളാൽ
സ്വാധീനസ്വരൂപയാം മായയെ നിയോഗിച്ചാൻ.
ധാതാവും ഭഗവന്മായാവശാലുണ്ടാക്കിയ
പൈതങ്ങളേയും പശുജാലങ്ങളേയും തത്ര
താനയച്ചവരേയും കൂടവേ വൃന്ദാവനേ
സ്ഥാനമംഗലേ കളിക്കുന്നതേതുമേ തമ്മിൽ
ഭേദമെന്നിയേ രൂപശീലാകാരങ്ങളായി-
ട്ടാദിനമൊരുപോലെ ശോഭിച്ചു തരന്തരം.
കണ്ടുടൻ കൊണ്ടൽവർണ്ണന്തന്നെ മോഹിപ്പിപ്പാനാ-
യ്ക്കൊണ്ടൊരുമ്പെട്ടു മോഹിച്ചീടിനാന്താനേതന്നെ.
കുണ്ഠതയൊഴിഞ്ഞു വൈകുണ്ഠമായയെജ്ജയി-
ച്ചിണ്ടലെന്നിയേ നില്പാനാരുമില്ലുലകതിൽ
വൻതമസ്സിങ്കൽ പ്രാലേയം തമസ്സുണ്ടോ മഹ-
ദന്തരാ ശോഭിക്കുന്നു? സന്തതമഹസ്കരൻ
തൻ പ്രഭാമദ്ധ്യേ ഖദ്യോതാഭകം വിളങ്ങുമോ?
തമ്പുരാന്മായമെന്മായയ്ക്കുണ്ടോ ജയിക്കാവൂ.
ചിന്താസംഭ്രമമത്രേ ചിന്തിച്ചതെല്ലാമെന്നോ-
ർത്തന്തരാ ചതുർമ്മുഖൻതാനഹോ നോക്കുന്നേരം-
കൃഷ്ണനും ഗോപാലരും പൈക്കുലങ്ങളുമെല്ലാം
ഒക്കവേ വിഷ്ണുരൂപമായുടൽ കാണായ്‌വന്നു
ചതുരാരികരങ്ങളും ശംഖചക്രാബ്ജഗദാ-
ദൃത്തമായുധകടകാംഗദാംഗുലീയക-
സുപ്രഭകേളുമയുതാക്മണ്ഡലം കൂപ്പി

പ്രാലേയം = മഞ്ഞ്. ഖദ്യോതാഭകം = മിന്നാമിനുങ്ങിന്റെ വെളിച്ചം.

നില്ലോളമൊളിയെഴും മകുടനിരകളും
പുണ്ഡ്രങ്ങളളകങ്ങൾ ചില്ലിവല്ലരികളും
പുണ്ഡരീകാക്ഷങ്ങളും മകരക്കുഴകളും
ഗണ്ഡമണ്ഡലപ്രതിബിംബിതരുചികളും
കണ്ണിനാനന്ദസ്മിതവക്ത്രപങ്കജങ്ങളും
ശ്രീവത്സവക്ഷസ്സുകൾ കൌസ്തുഭരത്നങ്ങളും
മൌക്തികവനമാലാ തുളസീദാമങ്ങളും
നാഭിപങ്കജങ്ങളും സൂദരബന്ധങ്ങളും
ആഭയാ പീതാംബരശോഭിതമദ്ധ്യങ്ങളും
നൂപുരകടിസൂത്രാദ്യാഭരണങ്ങൾ കല-
ന്നാപൂർണ്ണശരീരികളായ്മഹാവൃന്ദാവനം
വിഷ്ണുമായയാലുള്ള വിഷ്ണുരൂപികളുടെ
കൃഷ്ണശോഭകളാലെ വ്യക്തമായ്ക്കാണായ്‌വന്നു.
യക്ഷകിന്നരഗന്ധർവാപ്സരോ വിദ്യാധര-
രക്ഷോ ഗുഹ്യക സിദ്ധ ചാരണോരഗ ഭൃത
സത്തമോത്തമന്മാരുമണിമാദ്യൈശ്വര്യ-
കൂത്തുകളെല്ലാം മൂർത്തിമത്തുകളായും ചെമ്മേ
തത്വങ്ങളിരുപത്തുനാലുമാമ്നായംമുമ്പാം
ഉത്തമവിദ്യാകലാജ്ഞാനാന്തമഖിലവും
വിദ്യാവത്തുകൾ മോക്ഷവിത്തുകളാകുംമുനീ-
ന്ദ്രോത്തമന്മാരും നാഭിപത്മനാന്മുഖന്മാരും
പ്രത്യേകമോരോ വിഷ്ണുരൂപികൾ തമ്മെക്കൂപ്പി
സ്തുത്വാ വന്ദിച്ചു നൃത്തമാടുക പാടീടുക.
വാദ്യങ്ങളലങ്കരിച്ചീടുകെന്നിത്യാദികൾ
പേർത്തുപേർത്തെല്ലാം തുടങ്ങീടിനാരോരോവിധം.
സാക്ഷാലീവണ്ണം ബഹുത്വങ്ങൾ കണ്ടതിനെല്ലാം
സാക്ഷിയായ് നില്ക്കും കൃഷ്ണനേവനിങ്ങിതിലെന്നും
നോക്കിനോരളവു ശ്രീഭൂമികളിരുപാടും
ആക്കമോടനുകരിക്കുന്നതും വേറേവേറേ
പാർശ്വഭാഗങ്ങൾതോറും കണ്ടവർക്കെല്ലാവർക്കും
ആശ്ചര്യമകക്കാമ്പിൽ മേല്ക്കുമേലുണർന്നെഴും
പത്മജന്തനിക്കു പത്മാലയാനിവാസിത-
പത്മബാന്ധവസുതാതീരമംഗലദേശേ
പൃഥ്വീചക്രവും സമുദ്രങ്ങളും ദ്വീപങ്ങളും
അദ്രികൾ വനങ്ങൾ രാജ്യങ്ങളെന്നിവയെല്ലാം
കണ്ടതി വിരവിനോടണ്ടർകോൻനഗരിയും
ഇണ്ടലെന്നിയേ വിബുധാലയേ സുകൃതികൾ
സന്തതം സുഖിച്ചു വാഴുന്നതുമതിശയ-

---

സൂദരം = നല്ല വയറ്.

മന്തസ്താപേന മഹാപാപികരം നരകത്തിൽ
സങ്കടത്തോടെ ദണ്ഡിക്കുന്നതും വിശേഷിച്ചു
പങ്കജാസനനായ തന്നുടെ ലോകത്തെയും
തന്നെയും തന്നെപ്പോലെ കണ്ടു സംഭ്രമം കല-
ന്നബ്ജോജാസനൻ പരിഭ്രമിച്ചു പരവശ-
ചിന്തയാ പയഃപയോരാശിതന്നന്തർഭാഗേ
സന്തതാനന്ദാലയനായ മാധവനുടെ
യോഗനിദ്രയും തന്റെ നാഭിസ്ഥനായുള്ളൊരു
ലോകേശനവനേയും കാണായി തത്സന്നിധൗ.
സാദരം വിഷ്ണുരൂപിമാരവരുടെ നാഭി-
പാഥോജോത്ഭവന്മാരായുള്ളവരെല്ലാരെയും
കാണായോരളവുള്ളിലേറിന പാരവശ്യാൽ
നാണവും ഭയവും ദീനതചവും വളർന്നഭി-
മാനഹാനിയും ബഹുഭാവവൈവർണ്ണ്യമതും
മാനസേ വളർന്നൊരു സാലഭഞ്ജികപോലെ
ഇന്ദ്രിയങ്ങളെയെല്ലാമടക്കിസ്സമബുദ്ധ്യാ
മന്ദനായൊന്നും ചൊല്ലീടാതെതാൻ വിഷണ്ണനായ്
നിന്നു നാഥനെസ്സേവിച്ചീടുവാനൊരുമ്പെട്ടു
തന്നുള്ളിൽ വിചാരിച്ചു ശങ്കിച്ചു വിറച്ചതി-
സ്തബ്ധനായുടനിടർ പൂണ്ടു രോമാഞ്ചത്തെയും
ലബ്ധനായ് നറുത്തു നിന്നീടിനോരളവപ്പോരം
നീയാരെന്നവനോടു നേരിട്ടു ചെന്നുനിന്നു
മായികനായ ചതുരാനനൻ മുനിഞ്ഞുടൻ
സ്വാതേയനായുള്ളവനോടവൻ ചോദിച്ചപ്പോരം
ധാതാവു ഞാനെന്നു ചൊല്ലീടിനാർ മറേറവനും.
ധാതാവു നീയല്ല ഞാനെന്നവൻ ചൊല്ലുന്നേരം
ദൈതേയനായ മഹാ കൈടഭൻ പോന്നുവന്നു
ചാടിനാനവനെക്കണ്ടോടിനാൻ ചതുർമ്മുഖൻ
കൂടവേ തുടന്നുടനെത്തിനാൻ ഭയങ്കരൻ
പാരിടംതന്നിൽ ഭ്രമിച്ചോടിനാനെന്നുള്ളക-
താരിടം ഭ്രമിച്ചിടർ തേടിനാനതിശയം
കൂരിരുരം മുഴുത്തെഴും കോ,ണകംതന്നിൽച്ചെന്ന-
ങ്ങാരുമേ സഹായവുംകൂടാതെ ഭയപ്പെട്ടു
താനേ നിന്നുഴലുന്ന ബാലനെന്നതുപോലെ
മാനസം ഭ്രമിച്ചുഴൽ തേടിനാനെന്നുള്ളൊരു
ചേതസാപരൻ പരമാത്മാവാം ജഗന്മയൻ
പൂതനാരാതിതന്നെസ്സേവിച്ചു നിന്നീടിനാൻ.

---

സാലഭഞ്ജിക = മരപ്പാവ. സ്വാതേയനായുള്ളവൻ = സ്വതേയുള്ള രൂപത്തോടുകൂടിയവൻ.

തല്ലാലേ ചതുർമ്മുഖൻതന്നുള്ളിൽ വളർന്നെഴം-
ഭക്തികൊണ്ടഹമ്മതി വേർവിട്ട നിന്നീവണ്ണം
നിഷ്ക്കളനായ തന്നെ ധ്യാനിച്ചുതുടങ്ങിയ-
ത്തുരക്കാമ്പിലറിഞ്ഞഖിലേശ്വരൻ നാരായണൻ
കൃഷ്ണനും നിജ മായാവിദ്യകളടക്കിയ-
ങ്ങൊക്കവേ മുന്നേപ്പോലെയാക്കിനാൻ വൃന്ദാവനം.
തൽക്ഷണേ ഭഗവന്മായായവനികാപടം
അക്ഷിഗോചരമല്ലാഞ്ഞപ്പൊഴതബ്ജോത്ഭവൻ
സ്വസ്ഥനായാശ്വസ്തനായീടിനാന്മരിച്ചവൻ
എത്രയും തെളിഞ്ഞു ജീവിച്ചെഴന്നേല്ക്കുംവണ്ണം
തത്ര കേവലമതിശോഭിതവൃന്ദാവനം
അത്യന്തം ത്രിവിഷ്ടപോദ്യാനവല്ലാണായ് വന്നു;
ദക്ഷിണേതരകരംതന്നിൽ ചോറുരുള സം-
യുക്തനായുണ്ടുണ്ട ഗോപാലജാലങ്ങൾ നോക്കി
നില്പതങ്ങനെ പുരാതത്തൈവാകാരേണ
സൽപുരുഷനെത്തെളിവുററു കണ്ടതിശയ-
ഭക്തി പൂണ്ടുടൻ പരമാനന്ദപരിപൂർണ്ണ-
ചിത്തസംവൃദ്ധ്യാ നിജവാഹനത്തിന്മേൽനിന്നു
ഭദ്രനാം പിതാമഹനിങ്ങു താണിഴിഞ്ഞതി-
വിദ്രുതം കശ്ചിദ്രുക്മദണ്ഡസന്തപ്തജ്യോതി-
സ്സൽപ്പതിപ്പതുപോലെ വിജ്വലിച്ചവനിയിൽ
അച്യുതപാദാംബുജദ്വന്ദ്വസീമനിമദ്ധ്യേ
വീണുടൻ നമസ്കരിച്ചക്ഷികൾതോറും നിന്നു
വീണൊഴുകീടും ജലവാഹിനീപൂരംകൊണ്ടും
മേളമുരക്കലർന്നാസ്ഥായാന്തസംഗ്രഹപദ-
ക്ഷാളനം ചെയ്തു ചെയ്തു തന്നുടെ ശരീരവും
മോദേന തളർന്നകതാരഴിഞ്ഞതിഭക്ത്യാ
സാദരം വളർന്നീടുമാനന്ദപാരവശ്യാൽ
ക്ഷീണനായ്ത്തൊഴുതെഴുന്നേററുമങ്ങുടനുടൻ
താണുകൂപ്പിയും നമസ്കരിച്ചുമെഴുന്നേററും
വീണൊഴുകീടും നയനാംബുക്കൾ തുടച്ചുമ-
പ്പാണികൾ കൂപ്പി നമസ്കരിച്ചും ബഹുവിധം
ഭക്തിയാമംഭോനിധൗ മജ്ജനംകൃത്വാ ശീഘ്രം
ഉത്ഥായ മുന്നംതാൻ കണ്ടീടിന ബഹുത്വങ്ങൾ
ചിത്തവിഭ്രമത്തോടെ ചിന്തിച്ചുചിന്തിച്ചുള്ളിൽ
അത്യന്തം വളർന്ന വൈരാഗ്യസംപ്രതാപേന
ഭക്തവത്സലൻപദപത്മങ്ങൾ കൂപ്പി സ്തുത്വാ

യവനികാപടം=തിരശ്ശീല. ത്രിവിഷ്ടപോദ്യാനവത്=നന്ദനോദ്യാന തുല്യമായി. തത്തൈവാകാരേണ=അതുപോലെതന്നെയുള്ള രൂപത്തോടേ. രുക്മദണ്ഡം=സ്വർണ്ണദണ്ഡം.

നില്ക്കുമ്പോളുണർന്നുഴന്നീടിനോരുള്ളത്തോടെ
മസ്തകത്തിങ്കൽ മയിൽപ്പീലികരം നിരക്കവേ
കത്തിയങ്ങതിന്മീതേ കുന്നിമാലകരംകൊണ്ടും
കെട്ടിയൊട്ടൊട്ടു വിയർപ്പാൽ നനഞ്ഞളകങ്ങരം
പൊട്ടണിഞ്ഞലംകൃതമാകിയ ലലാടത്തിൽ
പററിന വിലാസവും മകരക്കുഴകളാൽ
ഉററുശോഭിക്കും ഗണ്ഡമണ്ഡലദ്യുതികളും
വിശ്വപാലനഭ്രമചില്ലീവല്ലരികളും
ശശ്വദാനന്ദനയനാഗ്രസംഗ്രഹങ്ങളും
മുഗ്ദ്ധഹാസവും മുഖപത്മവും ശ്രീവത്സവും
മുക്തഹാരവും വനമാലാ കൗസ്തുഭങ്ങളും
ദക്ഷിണേതരകരംതന്നിൽ ചോറുരുളയും
കക്ഷത്തിൻ കീഴേ ചൂരൽക്കോൽ കുഴലരയിലും
മഞ്ഞപ്പൂപ്പട്ടും ചെറുകിങ്ങിണി വളകളും
ശിഞ്ജിതമായുള്ള കാഞ്ച്യഗ്രനൂപുരങ്ങളും
ഭംഗിതേടിന മൃദുപാദപല്ലവങ്ങളും
മംഗലകരങ്ങളും കണ്ടുകണ്ടഴകിന-
നന്ദനന്ദനം പരമിന്ദിരാവരമര-
വിന്ദസംഭവൻ കൂപ്പിസ്തുതിച്ചാനത്യുത്തമൻ:
"നമസ്തേ നാരായണ! നമസ്തേ നരകാരേ!
നമസ്തേ ദാമോദര! നമസ്തേ മധുരിപോ!
നമസ്തേ പീതാംബര! തുളസീദാമപ്രിയ!
നമസ്തേ മമ ജന്മസ്ഥിതപങ്കജനാഭ!
നമസ്തേ ശംഖചക്രപങ്കജഗദാധര!
നമസ്തേ ചതുർഭുജ! നമസ്തേ വനമാലിൻ!
നമസ്തേ മൃദുസ്മിതസുന്ദരാനന്ദാനനാ!
നമസ്തേ മകരകുണ്ഡലനിർമ്മലഗണ്ഡ!
നമസ്തേ രവിചന്ദ്രദ്വിതയവിലോചന!
നമസ്തേ കിരീടരമ്യായതരവിപ്രഭ!
നമസ്തേ ദുഗ്ദ്ധാംബുധിനിലയ! ജഗല്പതേ!
നമസ്തേ ഫണികുലനാഥതല്പഗ! വിഷ്ണോ!
നമസ്തേ സമസ്തവിശ്വോത്ഭവസ്ഥിതിലയ!
നമസ്തേ പാപഹര! പവിത്രസദാത്മക!
നമസ്തേ മത്സ്യരൂപ! വേദവിഗ്രഹ! ഹരേ!
നമസ്തേ ഗിരിവരമന്ഥകച്ഛപധര!
നമസ്തേ ധരാപരിഗ്രഹണഗിരിവര
നമസ്തേ നരസിംഹരൂപ! ദാനവഹരേ!

---

ലലാടം = നെററി. മകരക്കുഴകരം = മത്സ്യാകൃതിയിലുള്ള കർണ്ണാഭരണങ്ങരം.
ശിഞ്ജിതം = ശബ്ദിക്കുന്നതു്. തുളസീദാമം = തുളസിമാല.

നമസ്തേ സഹസ്രനേത്രാനജ! ത്രിവിക്രമ!
നമസ്തേ നൃപകുലദുഷ്ടനാശനകര!
നമസ്തേ ജമദഗ്നിനന്ദന ഭൃഗുപതേ!
നമസ്തേ ദശരഥസുത! കൗസല്യാത്മജ!
നമസ്തേ സീതാപതേ! രാവണകുലഹര!
നമസ്തേ ബലഭദ്രരാമ രോഹിണീസൂനോ!
നമസ്തേ വസുദേവനന്ദന! മായാപതേ!
നമസ്തേ യദുകുലജാത പൂതനാരാതേ!
നമസ്തേ ശകടമാരുതദൈതേയഹര!
നമസ്തേ പശുരൂപതീക്ഷ്ണതുണ്ഡാഘാരാതേ!
നമസ്തേ ബാലപശുകുലവിഗ്രഹധര!
നമസ്തേ സമസ്തലോകേശ്വര! മായാകൃതേ!
നമസ്തേ ഭക്തപ്രിയ! മുക്തിദാനൈകപര!
നമസ്തേ ശത്രുകുലനാശന! രമാപതേ!
നമസ്തേ ചരാചരാചാര്യ ശങ്കരപ്രിയ
നമസ്തേ സമസ്തലോകാനന്ദഭൂതിപ്രദ!
നമസ്തേ ഭവമൃതിഭഞ്ജന! വരപ്രദ!
നമസ്തേ സച്ചിന്മയ സകലജഗന്മയ!
നമസ്തേ മായാതീത പരമപുരാതന!
നമസ്തേ വിഷ്ണോ! പരബ്രഹ്മതേജസേ നമഃ
നിന്തിരുവടിയുടെ മായാവൈഭവങ്ങൾ ഞാൻ
എന്തറിവതു മൂഢയോനിയായിങ്ങെങ്ങാനും
ബന്ധുവത്സല! കിടന്നുഴലുന്നിതു തവ-
സന്തതിയെന്നോർത്തനുഗ്രഹിക്ക ദയാനിധേ!
നിന്നുടെ പരമാത്ഥമറിവാൻ ഭവൽകൃപ-
യൊന്നുകൊണ്ടൊഴിഞ്ഞൊരു ഭൂതരാലാവൊന്നല്ലാ
നിർമ്മലാകൃതേ! വിരാൾപുരുഷനാകും പര-
ബ്രഹ്മചിന്മയ സത്വരമ്യമാനന്ദോദയ!
കല്മഷഹര! ശരണീയ! പാദാംഭോരുഹം
എന്മനക്കാമ്പിലുദിപ്പാനൊരു മിഴിമുന-
സമ്മാനമാഗ്ഗമരുളീടുകിലതിന്മീതേ
നന്മയെന്തെനിക്കു മററുള്ളതു ജഗല്പതേ!
നിമ്പാദാംഭോജത്തിങ്കൽ ഭക്തികൂടാതെ മററ-
ങ്ങൻപെഴും വിദ്യാഭ്യാസമുണ്ടായാലെന്തു ഫലം?
ഭക്തിയോ ബലാലുണ്ടായ്വരികയില്ല തവ-
ഭക്തന്മാരുടെ പാദസേവകന്മാരായുള്ള
സജ്ജനങ്ങളെസ്സേവിച്ചന്തികേ നില്ക്കുന്നേരം

---

മൂഢയോനി = മൂഢനായി ജനിച്ചവൻ.

അജ്ജുനാത്മനാ മേവം സത്തുക്കരം പാഠംചെയ്യും
മുക്തിദനായ ഭഗവൽചരിത്രങ്ങളനു-
യുക്തമാം കഥാശ്രവണത്തിനു യോഗം വരും
തൽപ്രസംഗത്തിലാചാരജ്ഞനായീടുന്നേരം
തൽ പ്രസാദവും വന്നു സിദ്ധിക്കും കാലാന്തരാൽ
തൽപ്രസാദത്താലാത്മജ്ഞാനമുണ്ടെന്നാലവ-
നപ്പൊഴുതുടൻ തവ ഭക്തിയുമുണ്ടായ്‌വരും
ഭക്തിയുണ്ടായാൽ പിന്നെ മുക്തിയോ വരുമല്ലോ
ഭക്തനാമവനസാദ്ധ്യങ്ങരം മറെറന്തോന്നുള്ളൂ?
ഭക്തികൂടാതെ പരമാത്മജ്ഞാനത്തിനുള്ളിൽ
ശ്രദ്ധിച്ചാൽ പ്രയത്നം ചെയ്യുന്നതേ ഫലമുള്ളൂ.
മുക്തിയാം സിദ്ധാന്തമുണ്ടാകയില്ലല്ലോ പതിർ
കുത്തിയാലരിയുണ്ടോ? നില്ലയിന്നതുപോലെ,
ഭക്തിയുണ്ടായാൽ വിദ്യാഭ്യാസമില്ലെന്നാകിലും
മുക്തിയേ സിദ്ധിപ്പതിനെത്രയുമെളുതല്ലോ.
ഭക്തിയുക്തനു വിദ്യാഭ്യാസമുണ്ടാകിലതി-
വ്യക്തിയുണ്ടവനുടെ ഭക്തിക്കെന്നതേയുള്ളൂ.
ഭക്തിയില്ലാതെ വിദ്യാജ്ഞാനങ്ങരംകൊണ്ടും ചെറു-
തുത്തമന്മാക്കും പരിവ്യക്തിയുണ്ടാകെന്നില്ല,
ഭക്തിയുക്തന്മാരായുള്ളുത്തമയോഗീന്ദ്രന്മാർ
ഭക്തിസിദ്ധിച്ചാൽ വിദ്യാജ്ഞാനങ്ങരം കുറകിലും
ഭക്തിയുള്ളവരമലാന്തരാത്മാക്കളാകിൽ
ഉത്തമമുക്തിയവക്കെത്തീടുമസന്ദിഗ്ദ്ധം.
ഭക്തിയില്ലരമൊരു സിദ്ധിയില്ലേതും തവ-
വ്യക്തയാം മഹാമായാപ്രാഭവത്തിങ്കലുള്ള
സത്വമാം ഗുണത്തിങ്കൽനിന്നുണന്നുളവായ
വിദ്യാവേദ്യയാലറിയാവല്ലെന്നറിഞ്ഞീടാം
നിന്മഹിമകരം ഗുണരഹിതത്തിങ്കലുള്ള-
തുണ്മവാക്കറിയരുതാക്കമാരാലും ചെമ്മേ
കല്മഷരഹിതന്മാർതന്മനക്കാമ്പിൽ തവ
ചിന്മയാനന്ദരമ്യത്തിങ്കലാകിലേ വത്ര
നിർമ്മലസ്വയംജ്യോതിരുണ്മയിൽ തവ പദ-
രമ്യവേലയാ ഭക്തന്മാർ ചിലത്രുഹിക്കുന്നു.
ത്വന്മഹിമകളെന്നല്ലാതെകണ്ടാരാലുമേ
സന്മയാകൃതേ! ഗണിക്കാവതല്ലൊരിക്കലും.
ഭൂമിയിലുള്ള മണൽത്തരികളെണ്ണിക്കൂട്ടാം
വ്യോമനി നക്ഷത്രങ്ങരംതമ്മെയുമതുപോലെ

---

അർജ്ജുനാത്മനാ = സംശുദ്ധമനസ്സുകളായി. പരിവ്യക്തി = സാക്ഷാൽ പ്രകാശം. വ്യോമനി = ആകാശത്തിൽ.

തുമയോടെണ്ണിക്കൂട്ടാം; നിന്മഹാമഹിമതൻ–
പ്രാമാണ്യങ്ങളെഗ്ഗണിക്കാവതല്ലാരാലുമേ
യാതൊരു പുമാൻ ഭക്ത്യാ മാനസവചഃകർമ്മ–
ണ്യോദയാദികരംകൊണ്ടു നിന്നെപ്പൂജിച്ചു നിത്യം
ജീവിക്കുന്നതുമവൻ ചെയ്യതൊക്കെയും ഭവാൻ
ആവിർമ്മോദത്തോടനുഭവിച്ചു നല്കീടുന്ന–
കാരുണ്യവശവർത്തിയായിരിപ്പവനൊരു
ക്കുറുണ്ടു മുക്തിപദംതന്നിലെന്നല്ലോ കേരംപ്പു.
ഞാനേതുമറിയുന്നോനല്ലെൻെറ ഭഗവാനേ!
ദീനകാരുണ്യാംബുധേ! മായയാലെന്നെബ്ഭവാൻ
മോഹിപ്പിക്കരുതു നിൻ നാഭിപങ്കജത്തിൽനി–
ന്നാഹന്ത ! ജനിച്ചോരു സൂനു ഞാനറിയാതെ
ചെയ്തപരാധങ്ങളെ ക്ഷമിച്ചു വഴിപോലെ
കൈതവമൊഴിഞ്ഞു കാത്തരുളേണമേ നിത്യം.
നിന്നുടെ രജോഗുണത്തിങ്കൽനിന്നുണ്ടായ് വന്നോ–
നെന്നുള്ളിലജനഹമെന്നുള്ളോരഹംകാരാൽ
വന്നെഴമന്ധാത്മാ ചക്ഷുസ്സനാഥനാമിവൻ
എന്നറിഞ്ഞനുദിനം പാലയ ദയാനിധേ!
ഭിന്നമായികളാകും ജന്തുക്കരം ജഗത്ത്രയം–
തന്നിലുള്ളതിൽവച്ചിങ്ങൊന്നു ഞാനസാരജ്ഞൻ
നിന്നുടെ കാരുണ്യത്താൽ സൃഷ്ടിച്ചേൻ പ്രജകളെ
തന്നിമിത്തത്താൽ വിശ്വകർത്താവെന്നെല്ലാവരും
ചൊല്ലുന്നോരെന്നെയതുകൊണ്ടഹംകൃതിപൂണ്ടു
വല്ലായ്മകളും ചിന്തിച്ചല്ലലിൽ വീണീടിനേൻ.
തുല്യനെന്നുള്ള ഭാവമുള്ളിലുണ്ടായീലൊരു
തെല്ലുമിന്നുണ്ടായതു നശിച്ചുകൂടീതാനും.
നിന്തിരുവടിയോടു തുല്യനെന്നെനിക്കുള്ളിൽ
എന്തുകൊണ്ടുണ്ടാകുന്നു ചിന്തിച്ചാലഖിലേശ!
സന്തതം തവ ജഠരത്തിങ്കൽ ലയിച്ചുകൊ–
ണ്ടന്തമില്ലാതോളം ബ്രഹ്മാണ്ഡങ്ങരം കിടക്കുന്ന
അണ്ഡങ്ങളസംഖ്യമായുണ്ടവയെല്ലാററിലും
അബ്ജോദ്ഭവന്മാരുമുണ്ടല്ലോ വേറേവേറേ
നിന്നകത്തടങ്ങിയും കൂടവേ പുറപ്പെട്ടു–
മൊന്നിച്ചു തവ ശ്വാസഹംസസംക്രമവശാൽ
എന്നതിലൊന്നിൽപ്പിടിമുഴമേഴായിട്ടിങ്ങു
നിന്നു നിൻ നാഭിപത്മസ്ഥിതനായുള്ളോനഹം
പിന്നെയുമനവധി രോമദ്വാരങ്ങരംതോറും

അന്ധാത്മാ=അന്ധബുദ്ധിയോടുകൂടിയവൻ. ചക്ഷുസ്സനാഥൻ=കണ്ണോടു കൂടിയവൻ (കണ്ണുണ്ടെങ്കിലും അന്ധബുദ്ധിയെന്നർത്ഥം.) ശ്വാസഹംസസംക്രമവശാൽ=ശ്വാസമാകുന്ന അരയന്നത്തിൻെറ വ്യാപ്തിയാൽ.

അനവഹം ധരിച്ചരുളീടിന നീയും ഞാനും
ചിന്തിച്ചാലണുവേത്തുമില്ലൊരിക്കലും പുന-
രന്തരം തമ്മിലെത്രപാരമുണ്ടാകുന്നേരം.
നിത്യവും കുടുംബൈകഭരണപരിശ്രമേ
ശ്രദ്ധയാ വലയുന്നേൻ നിന്മായാബലവശാൽ.
ചത്തുമമ്പോടു പിന്നെപ്പിറന്നും മരിച്ചുമി-
ങ്ങുരുഭവിച്ചഹോ ചത്തും പിറന്നും താനേതന്നെ
വത്തിച്ചു കഴിയുന്നതെത്രനാളുണ്ടീവണ്ണം
എത്രനാളേയ്ക്കു വേണ്ടു കേവലമിനിയും ഞാൻ.
നിത്യനാം നിനക്കൊരു ഭേദമില്ലൊരിക്കലു-
മുരുത്താരിലത്യാനന്ദവൃത്തിരമ്യതയെന്യേ
ചെററല്ല ഭേദം നമ്മിലെത്രയും വളരെയു-
ണ്ടുറററിവില്ലാതൊരജ്ഞാനി ഞാനസാരജ്ഞൻ
പുത്രനാമിവനറിയാതെചെയ്യപരാധം
ചിത്തത്തിലഖിലജ്ഞനായ നീയറിഞ്ഞുള്ളിൽ
ഒക്കെയും ക്ഷമിക്കേണമെന്നു കാരുണ്യംകല-
ന്നുരുക്കാമ്പിലനുഗ്രഹിക്കേണമേ ദയാനിധേ!
ഗർഭഗകരചരണപ്രയോഗങ്ങളുകൊണ്ടു
ഗർഭിണിതനിക്കുള്ളിൽ വേദനയുണ്ടെങ്കിലും
തൽസുതൻ പുനരുടനുത്ഭവിച്ചീടുംനേരം
മത്സരം മാതാവിനുണ്ടാകയില്ലൊരിക്കലും
തൽപ്രകാരേണ പുനരെന്നുടെ ബഹുദോഷ-
മെപ്പേരും ക്ഷമിച്ചുകൊള്ളേണമേ ജഗല്പതേ!
കല്പാന്തജലാശയത്തിങ്കലിജ്ജഗത്തെല്ലാം
ഉരുപ്പുവിലടക്കിക്കൊണ്ടേകാന്താനന്ദം പൂണ്ടു
നിത്യവും യോഗാഭ്യാസനിദ്രയാ ശയിച്ചീടു-
മുത്തമാത്മാവാം തവ നാഭിപത്മജനായ
പുത്രനു പിരിഞ്ഞിരുന്നീടരുതെന്നുള്ളതോ-
ത്തത്രേ തൽ പത്മേതന്നെ നിത്യവും വസിക്കുന്നു
തൽപ്രഭാവേന വാഴമല്പജ്ഞൻതന്നെക്കനി-
ഞ്ഞെപ്പോഴുമനുഗ്രഹിക്കേണമേ ദയാനിധേ!
നിന്തിരുവടിതിരുവുള്ളത്തിൽത്തന്നെ തെളി-
ഞ്ഞന്തരാത്മാനന്ദേന നിത്യവും വസിക്കുന്നു;
ചിന്താസൗഖ്യേന നിൻെറ നാഭിപങ്കജത്തിങ്കൽ
സന്തതം പിരിയാതെ ഞാനുമങ്ങിരിക്കുന്നു
സമ്പ്രതി പുനരതുകൊണ്ടോരോ നാമങ്ങളും
അൻപോടു നിനക്കുമുണ്ടെനിക്കും ചൊല്ലീടുന്നു.
സർവ്വസാക്ഷികനാകും നിന്തിരുനാമാമൃതം
സർവ്വസമ്മതം നാരായണനെന്നതുതന്നെ
സർവദാ നാരായണനായിരുന്നതുകൊണ്ടും

സർവലോകരാൽ പരിപാഠമാസ്സ്ത്രീത്തിക്കുന്നു.
സർവേഷാം നൃണാമാത്മവാസംകൊണ്ടെന്നു ചിലർ
സർവാത്മാവാകകൊണ്ടും സർവസാക്ഷിത്വംകൊണ്ടും
സർവജന്തൂനാം സർവാശ്രയമാം നാരങ്ങളിൽ
സർവാത്മാവാകും ത്വഹയനശായിത്വംകൊണ്ടും
ചൊല്ലുന്നോരവരവരോരോന്നു കല്പിച്ചുള്ളിൽ
എല്ലാജാതിയും നാരായണനെന്നെല്ലാംകൊണ്ടും
സൂക്ഷ്മമായിട്ടുകൊണ്ടെന്നാക്കുമേ ചൊല്ലീടുവാൻ
ഓക്കിലില്ലുറപ്പേത്തുമെന്നുവന്നിരിക്കുന്നു.
നാരങ്ങളയനങ്ങളാകയാലെല്ലാംകൊണ്ടും
പേരിതു നാരായണനെന്നതേ പറയേണ്ടു.
കാരണം ത്വന്നാഭിപത്മോത്ഭവാസനംകൊണ്ടും
നീരജോത്ഭവനെന്നുണ്ടെന്നെയും ചൊല്ലീടുന്നു.
ദൂരമെത്രയും പാരമുണ്ടിവിടെയും നമ്മിൽ
ആരാലും തിരിക്കാവതല്ല നിന്മഹിമകരം.
നീ ജലത്തിങ്കൽ സത്തായുണ്ടെന്നു കല്പിച്ചു ഞാൻ
രാജീവനാളത്തൂടെ പോയ് നൂററാണ്ടന്വേഷിച്ചേൻ.
കണ്ടതില്ലതിങ്കൽനിന്നപ്പൊഴുതുടൻ വീണ്ടു-
കൊണ്ടു നിന്നഥ ഹൃദയസ്ഥനെന്നുറച്ചിങ്ങു
സന്തതമാത്മാവിങ്കൽ ധ്യാനിച്ചേൻ പലകാലം
അന്തരാത്മനി കണ്ടതില്ല ഞാനവിടെയും.
പിന്നെയും ഭക്ത്യാ മനക്കാമ്പു സംഭ്രമിച്ചു ഞാൻ
നിന്നളവുടനേ കാണായ്‌വരികയും ചെയ്തു
നിന്നുടെ കാരുണ്യമുണ്ടായ്‌വരികയാലതു-
മെന്നിയേ പുനരാക്കും കണ്ടുകിട്ടുകയില്ല
നിന്നുടെ കാരുണ്യമുണ്ടെന്നു വന്നീടുന്നാകിൽ
അന്നേരമവിടെക്കാണായ്‌വരുമഖിലവും
നിർണ്ണയം ജനനിയാം നന്ദനന്ദിനികള നീ
നിന്നകതാരിൽതന്നെ കാട്ടിനാൻ ജഗത്ത്രയം.
പിന്നെയിങ്ങെനിക്കിവിടെക്കുറഞ്ഞോരുനേരം
നിന്നളവുടൻ കാട്ടിത്തന്നതും കണ്ടേനല്ലോ.
മുന്നം ഞാനപഹരിച്ചുള്ളതൊക്കെയും താനാ-
യൊന്നിച്ചു ചമഞ്ഞതുമനപഹം വിശേഷിച്ചെൻ-
കണ്ണിലാമ്മാറു കാണായ്‌വന്നതൊക്കെയും വിഷ്ണു-
വർണ്ണമായ് നിറഞ്ഞതുമപ്പോഠം നീ ശേഷിച്ചതും
സന്നിധൗ കണ്ടേൻ തവ മായാവൈഭവങ്ങളി-
ന്നൊന്നുമിങ്ങെനിക്കറിയാവതല്ലൊരിക്കലും.
ത്വത്സ്വരൂപത്തെയറിവാനപേക്ഷയാ പുന-

നാരം = വെള്ളം.

രാംപ്പുവിൽ പ്രകൃതിസ്ഥനെന്നു തോന്നീടുംവണ്ണം
വിശ്വമോഹിനിയായ മായയാ രജോഗുണാ-
ദച്യുതനായ ഭവാൻ ഞാനായ്നിന്നിപ്രപഞ്ചം
സൃഷ്ടിച്ചു വഴിപോലെ സന്തതം പരിചിനാൽ
തുഷ്ടിപുഷ്ടികളോടേ ധർമ്മനിഷ്ഠയെച്ചേർത്തു
രക്ഷിച്ചീടുവാൻ സത്വഗുണമാശ്രയിച്ചൊരു
വിഷ്ണുരൂപത്തെപ്പരിഗ്രഹിച്ചു തോന്നിക്കുന്നു.
സത്വരം സംഹാരത്തിന്നായിക്കൊണ്ടു തമോഗുണ-
യുക്തനായ് മൃത്യുഞ്ജയനായും നിന്നരുളുന്നു.
നിർഗ്ഗുണനായ ഭവാനിക്കാലമുലകതിൽ
ഇക്കർമ്മങ്ങളെയെല്ലാമെന്തിനു ചെയ്തീടുന്നു?
ചിത്തസംഗതി നിനക്കിതു ചെയ്വതിനെന്നു-
മിത്തരം പ്രവൃത്തികളെവിടെനിന്നിങ്ങനെ
വർത്തിച്ചീടുന്നു ഭവാനെന്നുമേതൊരുകാല-
മിത്തൊഴിൽ തുടങ്ങിപ്പണ്ടെന്നുമുണ്ടിതു ബത!
നിർത്തുവാനവസാനകാലമെന്നിനിയെന്നു-
മിത്തരം കാര്യരൂപമായുള്ള ജഗത്തിന്റെ-
യാദിമദ്ധ്യാന്തങ്ങളൊന്നായ്വരുമെന്ന മൂല-
സാധനമിതിനെന്തൊന്നുള്ളതും ചിന്തിച്ചൊരു
ഭൂതരാലൊരിക്കലുമൊന്നുകൊണ്ടൊരേടത്തും
ചേതസാ തിരിച്ചറിഞ്ഞീടുവാനരുതാത-
മായാവൈഭവം നിഴൽപ്രായമായിരിപ്പൊന്ന-
തായതിജ്ജഗത്തെല്ലാമസത്യമല്ലോ ദൃഢം.
സ്വപ്നസന്നിഭം മിത്ഥ്യാവസ്തുക്കളനിത്യമി-
തെപ്പേരും നീർപ്പോളകൾപോലെ നിന്നഴിഞ്ഞീടും.
സച്ചിദാനന്ദമേകമദ്വയമരൂപക-
മച്യുതമനാധാരമഖിലസമാധാരം
നിശ്ചയം നിഗമാന്തസാരനിർവ്വേദ്യം പരം
നിശ്ചലം നിരാകാരം നിർമ്മലം നിരഞ്ജനം
ശശ്വദവ്യയം സകലൈകകാരണം ശാന്ത-
മക്ഷരരഹിതമവ്യാകൃതമാത്മാമൃതം
നിത്യനിർഗ്ഗുണം പരബ്രഹ്മം നിന്തിരുവടി
നിത്യമായതു മററില്ലാതൊന്നിക്കണ്ടതെല്ലാം.
അങ്ങനെ വിളങ്ങിന നിന്തിരുവടിയേ യി-
ന്നെങ്ങിനെ തിരഞ്ഞു കണ്ടെത്തുന്നു മൂഢാത്മനാം?
നിന്നുടെ കാരുണ്യമുണ്ടായ്വരുന്നേരം തന്നിൽ
ത്തന്നെ നിന്നുണർത്തീടുമേകനപ്പരമാത്മം
പുണ്യവാന്മാരിലതിധന്യനെത്രയുമവൻ

നീർപ്പോള = വെള്ളത്തിലെ കമിള. മൂഢാത്മനാം = മന്ദബുദ്ധികൾക്ക്.

തന്നെസ്സേവിച്ചു സന്തോഷിപ്പിച്ചു നില്ക്കുന്നേരം,
ഭക്തിവിശ്വാസം കണ്ടാലുത്തമന്മാരായ്മേവും
ഭക്തന്മാക്കുപദേശിച്ചീടുകിലുപനിഷ-
ച്ചക്ഷുഷാ പരമാത്മതേജസ്സു കാണുന്നവൻ
മുക്തനായുടൻ ഭവാംഭോനിധി കടക്കുന്നു
തൽ പ്രകാരേണ പരമാത്മാനമാത്മാവുകൊ-
ണ്ടുരംപ്പൂവിലുണന്നു കാണാത്തവക്ക്നെദിനം
ദുഃഖസാധനകരമാകുമിപ്രപഞ്ചമി-
തുരംക്കാമ്പിൽ സത്യമെന്നു തോന്നികൊണ്ടിരിക്കുന്നു,
വിജ്ഞാനി തനിക്കിതു മിത്ഥ്യയെന്നതും തോന്നു-
മജ്ഞാനിജനങ്ങരംക്കു മായാസംഭ്രമവശാൽ;
രജ്ജുഖണ്ഡത്തെത്തമസ്സിങ്കലങ്ങുടൻ കണ്ടാൽ
സജ്വരാത്മനാ സർപ്പശങ്ക തോന്നീടുംവണ്ണം
വിജ്ഞാനപ്രകാശേന സൂക്ഷിച്ചുനോക്കുന്നേര-
മജ്ഞാനാത്മനാ പരമാത്ഥത്തെക്കാണന്താനും
അജ്ഞാനോത്ഭവങ്ങളാം ജന്മാദിപ്രബന്ധങ്ങരം
സുജ്ഞാനസ്വരൂപനാം നിങ്കലില്ലൊരിക്കലും
കാലദോഷങ്ങളനുക്രമിക്കും ജഗത്ത്രയ-
കാലാത്മാവിനു കാലഭേദമില്ലൊരിക്കലും.
മൂലനിർമ്മലസ്വയംജ്യോതിരാനന്ദപ്രഭ
നീലക്കാവ്വർണ്ണനായ നിനക്കുമതുപോലെ
ഭേദങ്ങളൊരിടത്തുമില്ലല്ലോ ശരീരിണാം
നാദവിന്ദ്വാത്മാനമാനന്ദമവ്യയം പരം
കാമദമഖിലചൈതന്യമാമാത്മാമൃത-
ധാമമാത്മനാതന്നെ കേവലം കാണേണ്ടുന്ന
സാധനം നിലയനേ ചെന്നിരുന്നീടും ദ്രവ്യം
ബോധമില്ലാഞ്ഞാലുണ്ടെന്നുള്ള കേളിയാലെങ്ങും
നീളവേ നടന്നപേക്ഷിച്ചുഴന്നീടുംവണ്ണം
നാളസൂത്രത്തുടെ കാണാതെകണ്ടജ്ഞന്മാരും
മേദിനിതന്നിൽ പ്രതിമാദികരംതോറും നട-
ന്നാദരാലന്വേഷിച്ചു ദീനരായ് വലയുന്നു.
നിന്നുടെ കാരുണ്യമില്ലായ്കയാലജ്ഞന്മാക്കു
നിന്നുടെ പാദാംബുജംതന്നിലുള്ളറിവേതും
തന്നിലുണ്ടാകയില്ല ഭക്തിയില്ലാഞ്ഞാൽ ഗുരു-
വിന്നുപദേശിപ്പാനും പാത്രമല്ലെന്നാസ്ലോകം
നിണ്ണയമാത്മോപദേശത്തിന്നു ഗുരുവരൻ
എന്നുവന്നതും പരമാത്മാവാം ഭവാൻതന്നെ.

---

ഉപനിഷച്ചക്ഷുഷാ = ഉപനിഷത്താകുന്ന കണ്ണുകൊണ്ടു്. രജ്ജുഖണ്ഡം = കയർത്തുണ്ടു്.

സന്ദേഹമതിനില്ല നിന്തിരുവടിക്കെന്നി-
ലന്യൂനകാരുണ്യമുണ്ടായ്‌വരികയാലിപ്പോരം
നിർമ്മലം പരമാത്മചിന്മയം സദാനന്ദം
ജന്മനാശാദിഹീനം കല്മഷവിരഹിതം
നന്ദനന്ദനനായ നിന്നുടെ പദദ്വന്ദ്വം
എന്നുടെ കണ്ണിൽ കാണായ്‌വന്നതും മഹാഭാഗ്യം,
നിന്നുടെ മായാഭ്രമമിന്നുമുണ്ടാകായ്‌വാനായ്
അംബുജവിലോചന! സന്തതം നമസ്തുഭ്യം.
ജന്മങ്ങളിനിയുമുണ്ടേറെയെന്നിരിക്കിലും
കർമ്മങ്ങരം പലവിധം ചെയ്യേണമെന്നാകിലും
നിന്മലരടിയിണ കാണായിച്ചമഞ്ഞതിൽ
സന്മയത്തിങ്കൽ രമിക്കേണമേ സദൈവ മേ.
ബ്രഹ്മനെത്തന്നെ ഭജിച്ചീടുന്നേനെന്നാകിലും
ജന്മങ്ങരം പലവിധമുള്ളതിലൊന്നാകിലും
മന്മനക്കാമ്പിൽ സദാനന്ദസംഭക്ത്യാ പര-
ബ്രഹ്മസർവ്വസ്വമനുഗ്രഹിക്കായ്‌വരേണമേ!
നിന്മഹാവിഷ്ണുരൂപമീദൃശം കാണായ്‌വന്ന-
തെന്മഹാഭാഗ്യംതന്നെ കേവലമിനിയും ഞാൻ
നിന്നടിയിണകളിലനുവഹം പിരിയാതെ-
നിന്നനുഭവിപ്പതിനൊന്നനുഗ്രഹിക്കണം.
ഞാനിനി വൃന്ദാവനേ വല്ലതുമൊരുതരം
കാനനോത്ഭവതൃണാദ്യങ്ങളായ്‌വരികിലും
ദീനകാരുണ്യാംബുധേ! മതിയായിരുന്നു നി-
ന്നാനന്ദപദാംബുജസാമീപ്യംവരുംവണ്ണം.
നിന്തിരുവടിയുടെ നിർമ്മലസ്വരൂപമി-
തന്തരാനന്ദംപൂണ്ടു സന്തതം യോഗീന്ദ്രാണാം
ചിന്തയാലെത്താത വേദാന്തസംഗ്രഹം പരം
അന്തികേ പിരിയാതെ കണ്ടുകണ്ടിരിക്കുന്ന
ഗോപാലകുലത്തിൻെറ ഭാഗ്യപൂർണ്ണത്വംപോലേ
ഗോപതേ! ലോകത്തിങ്കൽ മററാക്കമുണ്ടായ്‌വരാ
ഗോക്കളും ഗോപാംഗനമാരുമോരാണ്ടുകാലം
സാക്ഷിയായ് നിന്നാലപത്യാകൃതികലന്നെഴും
ഗാത്രങ്ങളെല്ലാം ചേർത്തുചേർത്തനുസരിച്ച സം-
പൂർത്തഭാഗ്യങ്ങളോർത്താലാക്കു കൈവരും വിഭോ!
ഭാഗ്യവാരിധി യശോദാഖ്യ നിൻമാതാവായ് നി-
ന്നാക്കമോടനുസരിച്ചീടിനാളല്ലോതാനും
ചേല്ക്കണ്ണിമാരാം ഗോപസ്ത്രീകളും നിന്മെയ് മെയ്യിൽ

---

കാനനോത്ഭവതൃണാദ്യങ്ങരം = കാട്ടിൽ മുളയ്ക്കുന്ന പുല്ലുതുടങ്ങിയവ. യോഗീന്ദ്രാണാം = യോഗിശ്രേഷ്ഠന്മാക്കു്.

ചേർക്കയാലധികസൗഭാഗ്യമാരായാരല്ലോ
നീക്കമെന്നിയെ വൃന്ദാവനത്തിൽ നിത്യം വസി-
പ്പോർക്കുമെന്തൊരുഭാഗ്യപൂർണ്ണത്വമോർക്കുംതോറും
സാക്ഷാൽ നിൻപാദപത്മരേണുസ്പർശനം നിത്യം
ആഗ്രഹിച്ചീടും ഭക്തന്മാർക്കനുഭവിയാതെ
മോക്ഷസാധനം വനഗോചരജന്തുക്കൾക്കും
മേല്ലമേലനുഭവിക്കായ്‌വന്നിതനുഗ്രഹാൽ.
കേൾക്ക സന്തതം വിചാരിക്കിലീ ഗോപാലക
ന്മാർക്കുള്ള സുകൃതമിന്നാർക്കുപോലറിയാവൂ?
ഭാഗ്യവാന്മാരാമവർതമ്മുടെ ചരണസം-
യോഗ്യപാംസുക്കൾ സേവിപ്പോരുമത്യന്തം മഹാ-
ഭാഗ്യവാന്മാരെന്നത്രേ ചൊല്ലുന്നു വിദ്വത്തുകൾ.
ആഗ്രഹദാതാവായ നിന്തിരുവടിയുടെ
പാദതാരിണ കാൺമാനാഗ്രഹിച്ചനുദിനം
ആദരാൽ വേദങ്ങളും ഭക്തിപൂണ്ടന്വേഷിച്ചു
കാണാഞ്ഞു നിത്യം ധ്യാനിച്ചീടിന പാദാബ്ജങ്ങൾ
കാണായ്‌വന്നതുമൂലമിക്കണ്ട ഞങ്ങൾക്കെല്ലാം
ദീനാനുഗ്രഹപരനായ നിൻകൃപാലേശം
ആനന്ദസാദ്ധ്യം പ്രാപിപ്പാനെളുതായും വന്നു.
കേവലമേവം കാണായ്‌വന്നതിനോളം ഭക്ത-
സേവകപ്രിയനായ് മററാരുമില്ലൊരേടത്തും
ദാനവാംഗനയായ പൂതനമുതലായി-
ട്ടാനവരെല്ലാം നിന്നെച്ചതിപ്പാനൊരുമിച്ചു
മായയാ വന്നു മരിച്ചവർക്കുമോരോവിധം
മായമെന്നിയേ മോക്ഷദാനതല്പരനായ
നീയൊരു കാരുണ്യസന്താനമിഗ്ഗോപാലന്മാ-
രായതവിലോചന! നിന്നോടീവണ്ണംചേർന്നു
സേവകൾകൊണ്ടു സന്തോഷിച്ചാരങ്ങർത്ഥാലയ-
ഗോവധൂസുഹൃൽസുതാദ്യഖിലം നിങ്കൽതന്നെ
ഭാവനവശാൽ സമർപ്പിച്ചനുദിനം പുരി
ജീവിച്ചീടുന്നു ജന്മസാഫല്യം വരുത്തുവാൻ
തല്പാദാംഭോജത്തിങ്കൽ ഭക്തിയെന്നിയേ നില്പും
അല്പജ്ഞന്മാർക്കു കാരാഗൃഹങ്ങൾ തൽ ഗേഹങ്ങൾ,
അർത്ഥങ്ങളനർത്ഥങ്ങൾ. ശത്രുക്കൾ രാഗാദികൾ,
അത്യന്തം മോഹങ്ങൾ കാൽതളകളെന്നും വന്നു.
പുത്രദാരാമാത്യബന്ധുക്കൾസംബന്ധങ്ങളും
നിത്യോപദ്രവങ്ങൾക്കായുള്ളതെന്നതുംവന്നു.

---

വനഗോചരജന്തുക്കൾ=കാട്ടിൽ കാണുന്ന ജീവികൾ. അർത്ഥാലയ.... സുതാദി=ധനം, ഭവനം, പശുക്കൾ, സ്ത്രീകൾ, ബന്ധുക്കൾ. പുത്രന്മാർ മുതലായവർ.

ഇപ്രപഞ്ചാത്ഥങ്ങളെല്ലാമരാതികളവ-
ക്കേപ്പേരുമത്തുതന്നെ ഭക്തന്മാക്കനുഗ്രഹം.
നിന്തിരുവടിയിങ്കൽ ഭക്തിയുള്ളവക്കെല്ലാം
സന്തതാനന്ദകരനായ്ത്തെളിഞ്ഞനുകൂല-
ബന്ധുവായഭീഷ്ടങ്ങളായുള്ളതെല്ലാം നൽകി
ബന്ധമോക്ഷങ്ങളം നൽകീടുന്നു നീ ദയാവശാൽ.
ഭക്തന്മാർതമ്മെക്കുറിച്ചിത്ര വാത്സല്യംപൂണ്ട
ഭക്തവത്സലനായ ചില്പുരുഷനെപ്പോലെ
മറെറാരുവരുമുണ്ടായ്വരികയില്ലെങ്ങുമില്ല
ചെററു സന്ദേഹമില്ല തന്നെയും കൂടെത്തരും.
ബുദ്ധിയിൽ കുറഞ്ഞൊരു ശ്രദ്ധിയുള്ളവരെല്ലാം
ശ്രദ്ധനവ്യയൻതന്നെസ്സേവിപ്പാനാകുംവണ്ണം
സല്പുമാൻചരിതനാമസ്വരൂപങ്ങളോരോ-
ന്നുംപ്പൂവിൽ ധ്യാനിക്കതൊൻ കേൾക്കതൊൻ ന്യസിക്കതൊൻ
വല്ലതും തന്നാൽത്തന്നാലായതെന്നതുകൊണ്ടു
കല്യാണാലയൻ പ്രസാദിച്ചനുഗ്രഹിക്കുന്നു;
കില്ലില്ലെന്നതിനേതുമെന്നുറച്ചെല്ലാവരും
എല്ലാ ജാതിയും സേവിച്ചീടുവിനെന്നേ വേണ്ടൂ.
നല്ലതു വരുത്തുവാനീവണ്ണം ജഗത്തിങ്ക-
ലില്ല മറെറാരുവരെന്നുള്ളതു താനേതന്നെ
ചൊല്ലുന്നേനറിവുള്ളിലുള്ളവരെല്ലാവരും
എല്ലാജാതിയും സേവിച്ചീടുവിനാത്മാമൃതം
തുല്യനായെല്ലാന്താനായെല്ലാക്കുമുടയതായ്
എല്ലാക്കുമൊക്കെ ചൈതന്യസ്വരൂപാനന്ദനായ്
സർവ്വലോകേഷു നിറഞ്ഞീടിന പരബ്രഹ്മം
സർവ്വലോകേശനായ നിന്തിരുവടിയല്ലോ
ഇങ്ങനെയെല്ലാമിരിക്കും ഭവാനുടെ മുന്നിൽ
എങ്ങനെയെന്നില്ലാതെ ഞാനിവ പലതരം
പൊങ്ങിന മദംകൊണ്ടുള്ളജ്ഞാനാന്ധതംകൊണ്ടി-
ങ്ങിന്നു നിന്തിരുവടിയോടു ചെയ്യതും പിന്നെ
സന്നിധൗ നിന്നോരോന്നേ ചൊന്നതുമപരാധം
എന്നുവന്നവയെല്ലാം ക്ഷമിച്ചുകൊള്ളേണമേ.
നിന്തിരുവടിയൊഴിഞ്ഞില്ലെനിക്കൊരു ഗതി
സന്തതം ബന്ധുക്കളുമില്ല മറെറാരുവരും
താതനായതും നീയേ മാതാവായതും നീയേ
ചേതനനാകുന്നതുമാചാര്യനായതും നീ
ബോധമില്ലാതമൂഢന്മാർ ചെയ്യും കർമ്മങ്ങളെ

---

സർവ്വലോകേഷു=എല്ലാ ലോകങ്ങളിലും. അജ്ഞാനാന്ധതം=അജ്ഞാനംകൊണ്ടു കണ്ണു കാണാത്ത അവസ്ഥ.

ബോധമുള്ളവരറിഞ്ഞറിയപ്പോകാഞ്ഞുള്ള
നീതികേടത്രേയെന്നു ശമിച്ചു തന്നാൽ തന്നാൽ
ഏതാനുമഞ്ഞു ബോധിപ്പിക്കേണമെന്നുണ്ടല്ലോ.
സർവ്വജ്ഞന്മാർക്കു സർവ്വശാന്തിയിൽപ്പരമൊരു
സർവ്വാനുഗ്രഹസാദ്ധ്യമില്ലെന്നു ചൊല്ലിക്കേൾപ്പൂ.
സർവ്വബാന്ധവനായ നിന്തിരുവടിയെന്റെ
സർവ്വാപരാധങ്ങളും ക്ഷമിച്ചുകൊള്ളേണമേ.
ദൈവമേ! സദാനന്ദപൂർണ്ണഭൂദേവദ്വിജ-
ദിവ്യഗോകുലചന്ദ്രദുർജ്ജനമഹാവന-
ഹവ്യവാഹന! യദുവംശപങ്കജസുഹൃ-
ദവ്യയധർമ്മതിമിരാപഹദിനകര!
നിർവ്വാണപ്രദ! നിത്യനിർമ്മല! നിരഞ്ജന!
സർവ്വമംഗല! പരിപാലയ കൃപാലയ!
സർവ്വകർത്രേ തേ നമഃ സർവ്വഭർത്രേ തേ നമഃ
സർവ്വഹർത്രേ തേ നമസ്സർവ്വസ്മൈ നമോനമഃ"
ഭക്തിപൂണ്ടിത്ഥം കൂപ്പിസ്തുതിച്ചു നമസ്കരി-
ച്ചുത്ഥായ ജഗത്ത്രയകർത്താവു പിതാമഹൻ
ഭക്തവത്സലം വസുദേവജമാത്മാനന്ദം
ചിത്സ്വരൂപമാമ്നായസാരസംഗ്രഹം പരം
വിശ്വകാരണം വിശ്വജീവനം വിശ്വാത്മാനം
വിശ്വരൂപിണം വിശ്വവ്യാപിനം വിശ്വേശ്വരം
വിശ്വമോഹനം വിശ്വസാക്ഷിണം വിശ്വാധാരം
ശശ്വദവ്യയം സർവ്വലോകസന്മയം ശിവം
മുഗ്ദ്ധഹാസാനന്ദരമ്യാമൃതവക്ത്രാംബുജം
മുക്തിദാനാഢ്യം മുനീന്ദ്രാത്മമോഹനം ശാന്തം
വിഷ്ണുവിശ്വാനന്ദദാനായ, വന്നവതീർണ്ണം
വൃഷ്ണിവംശജം കൃഷ്ണരൂപിണം കുമാരകം
കണ്ടുകണ്ടാനന്ദമുൾക്കൊണ്ടിടമിടർ പൂണ്ടു
കൊണ്ടാടി സ്തുതിച്ചു കൈരണ്ടുമമ്പോടു കൂപ്പി-
ക്കൊണ്ടിടയിടെ നമസ്കരിച്ചുമതിശയം
കൊണ്ടൽനേർവ്വർണ്ണൻ പദം മൂന്നുരു വലംവച്ചു-
കൊണ്ടുടൻ തൂഷ്ണീംഭാവംപൂണ്ടളവുഴറി വൈ-
കുണ്ഠനുമതു കണ്ടു കാരുണ്യമിടചേർന്നാൻ.
കണ്ണിനൊരാനന്ദപ്പൂവല്ലി പൂത്തതുപോലെ
പുഞ്ചിരികലർന്നതിൻ പൂമധു തൂകുംവണ്ണം
കിഞ്ചനകൊഞ്ചും മൃദുവാണിഭിർവ്വിരിഞ്ചനോ-
ടഞ്ചിതപ്രേമാനുരാഗംചെയ്തരുളിനാനേവം:
"എന്തെടോ! വിധാതാവേ! നിന്നുടെ മനക്കാമ്പി

---

മൃദുവാണിഭിഃ = മൃദുലവചനങ്ങളാൽ.

ലെന്തുതോന്നിയതെന്നോടേതുമൊന്നറിയാതെ
സഞ്ചരിച്ചിവിടെനിന്നഞ്ചാതെ കളിച്ചീടും
ചഞ്ചലാത്മാവാം ബാലനഗതിതന്നോടേവം
വഞ്ചതി കാട്ടീടുവാനെന്നോടൊന്നിച്ചു പോന്ന–
കഞ്ചുകളേയും പശുക്കളേയും കൂടാതെ ഞാൻ
മണ്ടിപ്പോയ് ചെല്ലുന്നേരമാമ്പാടിതന്നിലുള്ളോ–
രിണ്ടൽപൂണ്ടഴൽവതുമെന്നെക്കോലെടുത്തമ്മ–
സമ്പ്രതി ദണ്ഡിച്ചു ബന്ധിച്ചു തല്ലീടുന്നതും
സമ്പ്രമോദേന കണ്ടുകൊള്ളാമെന്നല്ലല്ലീ നീ
ചിന്തിച്ചതതിന്നിനിക്കീശ്വരൻ തുണയല്ലോ.
ചിന്തിച്ചീലൊരുദോഷമാരോടുമേതും ഞാനോ
വമ്പരാം വൃദ്ധന്മാരായുള്ള സമ്പ്രദായികൾ
അൻപുകൂടാതെ തുലോം ബാലകന്മാരോടേവം
വൻകളി തുടങ്ങിയാലന്ധരാം കുമാരന്മാർ
ശങ്കിച്ചുനില്ലേണ്ടവരെന്തു ചെയ്‌വതു പിന്നെ?
സങ്കടമതുകൊണ്ടില്ലാക്കമെന്നതുമെന്നാൽ
പങ്കജാസന! ഭവാൻ സന്തോഷിച്ചാലും മേന്മേൽ
നിങ്കളി കളിക്കയൊലെങ്കളി കളിപ്പതി–
നങ്കുരിച്ചിതു മഹാവൈഭവമിനിക്കേററം
തൽപ്രസാദത്തെ കണ്ടിട്ടാപ്രസാദതാപം പൂണ്ടു
നില്ലൊരു ഭവാനുള്ള ദർപ്പങ്ങളെല്ലാം തീർന്നു
ഭക്തിചേർന്നെഴും തവ ഭക്തിവിശ്വാസം കണ്ടു
ഭക്തവത്സലനായ ഞാനേററം പ്രസാദിച്ചേൻ.
ചിത്താപേക്ഷകൾ ഭവാനെന്തെന്നാലവയെല്ലാ–
മൊത്തവണ്ണമേ ഭവിക്കെന്നനുഗ്രഹിക്കുന്നേൻ.
ഭദ്രാംഗിയായുള്ളൊരു വിദ്യയോടൊരുമിച്ചു
വിദ്യാഭ്യാസവുംചെയ്തു മദ്രൂപധ്യാനത്തേയും
ചിദ്രൂപത്തിങ്കൽ സമർപ്പിച്ചുകൊണ്ടാനന്ദനായ്
വിദ്രുതമലസാതെ സത്യലോകം പ്രാപിച്ചു
സൃഷ്ടിവേലയുംചെയ്തു തുഷ്ടനായിരുന്നാലും
സ്രഷ്ടാവേ! ഭവാനും മന്മായാവൈഭവംകൊണ്ടു
ബദ്ധപ്പാടുണ്ടായതു കുററമല്ലേതും നിന്റെ
ബദ്ധപ്പാടുണ്ടാകായ്‌വാനായനുഗ്രഹിക്കുന്നേൻ
സിദ്ധിക്കമിനിസ്സർവസിദ്ധികൾ ഭവാനെല്ലാം
വർദ്ധിക്കും മൽഭക്തിയും മുക്തിയും കൈവന്നീടും
പോയാലുമിനിയെങ്കി''ലെന്നു യാത്രയുമയ–
ച്ചായർകോൻമകൻ നില്ക്കുന്നേരത്തു വിരിഞ്ചനും
പാദതാരിണകളിൽ വീണുടൻ നമസ്കരി–
ച്ചാദിനായകൻതന്നെ ധ്യാനിച്ചു പിരിയാതെ
ബാലപ്പെണ്ണുമണവാളൻ പോയ് നിജാലയം പ്രാപി–

പ്പാലംബിച്ചിരുന്നളീടിനാൻ സഭാന്തരേ
ഗോകുലത്തേയും ബാലന്മാരേയും കണ്ടുകൊണ്ടു
ശ്രീകൃഷ്ണൻ നദീതീരത്തോരാണ്ടായപ്പോഠംച്ചെന്നാൻ
ബാലന്മാരകതാരിലറിഞ്ഞീലേകക്ഷണ-
കാലം നാഥനെക്കാണാഞ്ഞാലൊരുസംവത്സരം-
പോലെ തോന്നീടുമവക്കേകവത്സരംചെന്ന-
കാലമഞ്ഞൊരുമാത്രാകാലമെന്നതുപോലെ
മാനസേ തോന്നിക്കൊണ്ടതെന്തൊരത്ഭുതം സർവ-
മാനസവിമോഹിനിയല്ലയോ മഹാമായാ?
താനവരംതന്നിൽ ഭ്രമിച്ചാനന്ദപരവശ-
ലീനനായ്മറഞ്ഞുനിന്നീടിനാൻ ജഗന്മയൻ-
താനമെന്നതില്ലരമിങ്ങനെ മുന്നം തങ്ങഠം
ആനന്ദംകലൎന്നുണ്ണുന്നേരത്തു പിരിഞ്ഞൊരു
മാധവൻതന്നെക്കണ്ടുണ്ടായ സംഭ്രമത്തോടും
ആധികളൊഴിഞ്ഞുടനാനന്ദം വളർന്നെഴും-
ചേതസാ കുമാരന്മാർ ചൊല്ലിനാ"രെടോ! സഖേ!
പൂതനാരാതേ! നിമേഷാദ്ധമാത്രേണ ഭവാൻ
കാലികളേയും കണ്ടുകൊണ്ടു വന്നതുകൊണ്ടി-
ക്കാലമുണ്ണിനു സുഖമായിതു നമുക്കെല്ലാം.
നീ പശുക്കളെത്തിരഞ്ഞങ്ങുപോയുടനിങ്ങു
താപങ്ങളൊഴിച്ചു വന്നീടുന്നകാലം പാർത്തു
കേവലമേകഗ്രാസമുണ്ടീല വയം പുന-
രാവിർമ്മോദേന നാമെല്ലാരുമായിരുന്നിനി
സാദരമുണ്ടീടുക നീ മുന്നമിടങ്കയ്യി-
ലാദരാൽവഹിച്ചുള്ളോരോദനത്തിന്നുമേതും
പാരമൊരഴിവുണ്ടായ്പ്പോയീല പശുക്കളെ-
പ്പാരിലന്വേഷിക്കയാലെല്ലാരുമൊരുപോലെ."
ഗോപാലകുലജാതന്മാരവർചൊല്ലു കേട്ടു
ഗോപാലാധിപസുതനാകിയ ജഗല്പതി
മായാവൈഭവമോർത്തു മന്ദഹാസവും കല-
ന്നായന്മാരായ കുമാരന്മാരോടൊരുമിച്ചു
ശേഷമുണ്ടെല്ലാവരുമായിരുന്നഖിലസ-
ന്തോഷേണ കരമുഖക്ഷാളനങ്ങളും ചെയ്തു
ഗോകുലം പരിചോടു മേഞ്ഞുനില്പവററിനു-
മാകുലമൊഴിച്ചു പാനീയവും നൽകിച്ചെമ്മേ
മാടിച്ചേർത്തൊരുമിച്ചു സായാഹ്നകാലത്തിങ്കൽ
കൂടസ്ഥനഖിലലോകേശ്വരനമ്പാടിക്കു
പോകേണമിനി നാമെല്ലാരുമായിടചേൎന്നു

---

നിമേഷാദ്ധമാത്രേണ = അരനിമിഷംകൊണ്ടു്. ഏകഗ്രാസം = ഒരു ഉരുള.

പോകുമ്പോഠം സഖികഠംക്ക ദാനവനഘൻ ചത്തു
പാരതിൽ മലപോലെ കിടക്കും ശവത്തെയും
പാരാതെ കാട്ടിക്കൊടുത്താശ്രുഢാനന്ദത്തോടെ
മായാജാതങ്ങളോടും തത്സഖകുലത്തോടും
മായാമാനുഷനൊരുമിച്ചുടൻ നടക്കുമ്പോഠം
കോലപ്പൂങ്കുഴലുകഠം കൊമ്പുകളിവയെല്ലാം
ബാലന്മാരവരവർ മേളിച്ചു വിളിക്കയും
കാലികഠം തെളിക്കയുമാക്കയും കളിക്കയും
ആലയമടുത്തുചെല്ലുന്തോറും മേന്മേലേററം
മേളമിങ്ങെനിക്കു ചൊല്ലാവതല്ലെല്ലാവരും
ചീളെന്നു തത്തല്ലാലിവൃന്ദങ്ങളോടുംചേൻറു
വീടുകഠംതോറും പ്രാപിച്ചീടുമ്പോഠം വ്രജൗകസാ-
മുടെ വാച്ചെഴും സുഖമെങ്ങനെ ചൊല്ലീടുന്നു?
കാലമോരാണ്ടു കഴിഞ്ഞങ്ങനെ കാണായ്വന്ന
ബാലന്മാരേയും കാലിജാലങ്ങളേയും കണ്ടാൽ
മേലേ വദ്ധിക്കും സുഖമുണ്ടല്ലോ പുനരതി-
ന്മേലേ മാധവന്തന്നാൽ നിർമ്മിതങ്ങളായുള്ള
കാലികളേയും ബാലന്മാരേയുമൊരുപോലെ
കാലേ കണ്ടുണ്ടായ്വന്ന സന്തോഷം വലുതല്ലോ.
ബാലപ്പെൺമൃഗാക്ഷികളെല്ലാരും നിജനിജ-
ബാലന്മാർ തമ്മെക്കണ്ടു ചേത്തു ചേത്താശ്ലേഷിച്ചു
മേളിച്ചു കളിപ്പിച്ചു ലാളിച്ചംഗങ്ങഠംമുന്നേ-
ക്കാളേററമലങ്കരിപ്പിച്ചുടൻ ഭുജിപ്പിച്ചു
നീളവേ മഹോത്സവം തേടിനാർ പശുക്കളും
മേളമുഠംക്കൊണ്ടു വിളങ്ങീടിനാർ ഗോഷ്ഠങ്ങളിൽ.
ലീലയാ മുന്നം കൃഷ്ണനോടൊരുമിച്ചു നില്ക്കും
ബാലന്മാരവർ പെരുമ്പാമ്പായോരഘൻതന്നെ
മാധവനിന്നു കൊന്നാനെന്നുടനായന്മാരോ-
ടാധികളൊഴിഞ്ഞറിയിച്ചുകേട്ടോടിച്ചെന്നു
കാണുമ്പോഠം കാലമോരാണ്ടായതുമൂലംകൊണ്ടു-
ന്നായന്മാക്കു ദിനവത്സരഭ്രമംപൂണ്ടു
മാനസേ സന്ദേഹമുണ്ടായതിന്നവകാശം
മാനവശിഖാമണേ! കേഠംക്ക കൗമാരോദന്തം
പൗഗണ്ഡത്തിങ്കലറിയിച്ചതിൻ നിമിത്തവും
ആകുന്നതത്രേുർളന്നെ കേവലമറികെടോ!
സാനന്ദം വതനേവം ചൊന്നളവതു കേട്ട-
ത്യാനന്ദംശുകന്നെഴും ഭൂപതീതാനും ചൊന്നാൻ:

---

വ്രജൗകസാം = ഗോപന്മാരുടെ. കാലിജാലങ്ങഠം = കന്നുകാലിക്കൂട്ടം.
കൗമാരോദന്തം = കൗമാരകാലത്തെ ചരിത്രം.

''നിന്തിരുവടിയുടെ വചനാമൃതം നക-
ന്നന്തരാത്മനി വളൎന്നുള്ള ചഞ്ചലവിഷം
മണ്ടിപ്പോയകന്നുള്ള കുണ്ഠതകളും തീൎന്നു
കൊണ്ടാടിക്കൊണ്ടുണ്ടൊന്നു ഞാനിന്നു ചോദിക്കുന്നു
എന്തുകാരണം ഗോപാലാംഗനമാൎക്കും ബഹു-
പംക്തികറംതോറും വിളങ്ങീടിയ പശുക്കറംക്കും
സന്തതിജാലങ്ങളിലേറെ മാധവൻതന്നാൽ
അന്തരാ നിൎമ്മിച്ചുള്ള കൃത്രിമജാതങ്ങളിൽ,
സന്തോഷസ്നേഹാദികളത്യന്തമേററം പ്രതി-
സന്ധിച്ചീടുവാനവകാശമെന്നത്തും മമ
ചിന്താസംശയം തീരുമാററുറംചെയ്തീടണം
നിന്തിരുവടി'' യെന്നു കേട്ടു പുഞ്ചിരിപൂണ്ടു
ചഞ്ചലം നൃപനുള്ളിലുണ്ടായ്വന്നതു തീൎത്തു
ചെഞ്ചമ്മേ തെളിഞ്ഞരുളിച്ചെയ്തു കേട്ടാലും നീ.
സന്തതം ജന്തുക്കറംക്കു സ്വാൎത്ഥകരണങ്ങറം
അന്തരാത്മാനന്ദസംപൂൎണ്ണത്തിനുള്ളൊന്നല്ലോ.
നിങ്കൽ നീ നിരൂപിച്ചു കണ്ടാലുമാത്മാവിനെ-
ത്തങ്കലാമ്മാറു ഭരിച്ചീടുവാനായ്ക്കൊണ്ടേവം
സൎവ്വപ്രാണികളും ജീവിച്ചുണൎന്നിരിക്കുന്നു
സൎവ്വാൎത്ഥങ്ങളുമാത്മാൎത്ഥങ്ങളായുള്ളോന്നത്രേ.
ആത്മാവിന്നധിവസിച്ചീടുവാന്തന്നെ നൂനം
വാഴ്കെഴും ശരീരങ്ങറം വേണ്ടിവന്നിരിക്കുന്നു.
അങ്ങനെയുള്ള ശരീരസ്നേഹം ശരീരികറം
ക്കെങ്ങനെയുള്ളോന്നെന്നോ ഞാൻ പറയേണ്ടയല്ലോ
അപ്പോഴോ ശരീരത്താലൊട്ടുപേക്ഷിച്ചെങ്കിലു-
മിപ്രാണികുലമാത്മകുലത്തെ രക്ഷിക്കുന്നു.
തൽപ്രകാരേണ ബഹുസ്നേഹവാദ്ധക്യം ചേൎന്നു
നില്പിതാത്മാവജ്ജഗല്പാലകൻ നാരായണൻ
ചിൽപുമാൻ കൃഷ്ണൻതന്നെ സവ്വേഷാം കില്പിപ്പെതും.
അപ്പരമാത്മാവുതാന്തന്നെ കൃത്രിമങ്ങളായ്
നിശ്ശേഷം ചമഞ്ഞതെന്നാൽ സ്നേഹമുണ്ടാമല്ലോ
വിശേഷമഹാമായയ്ക്കെന്തരുതാതെയുള്ള?
നിൎഗ്ഗുണൻ മായാജഗത്തുറംക്കമലത്തിൽച്ചേൎത്തു
സൽഗ്ഗുണമനുസരിച്ചഖിലാത്മകസ്വതാ-
വിത്തായ ജഗന്മയൻ തല്പദാംബുജം ചേൎന്നു
സത്താമാത്രകം ഭജിച്ചീടുകിലവനപ്പോറം
ചെററും വൈഷമ്യമെന്യേ വൻപെഴും ഭവാംബുധി

---

അന്തരാത്മനി = അന്തരാത്മാവിൽ. കൃത്രിമജാതങ്ങറം = കൃത്രിമമായി സൃഷ്ടി ക്കപ്പെട്ടവ. ഭവാംബുധി = സംസാരമാകുന്ന കടൽ.

കററുകാൽക്കളമ്പിനു തുല്യമാസ്സുടനനീടാം
സ്വപ്നത്തിൽപോലും വിഷ്ണുഭക്തിയില്ലാഞ്ഞാലവ-
നെപ്പൊഴും സംസാരവാരാന്നിധൗ കിടന്നേററം
ദുഃഖിച്ചുവലഞ്ഞീടും തത്തീരമണയാതെ
ദുഷ്കർമ്മവശാലാത്മാനുഗ്രഹമില്ലായ്കയാൽ
സ്വാത്മാവായ ഭഗവല്പദാംബുജമുള്ളിൽ
ഗർവ്വങ്ങളകന്നൊരു നാളൊരുനേരംപോലും
സർവ്വസംഗങ്ങളൊഴിഞ്ഞാത്മനി ചിന്തിക്കിലോ
സർവ്വസങ്കടംതീരും സംശയമുണ്ടാകേണ്ട.
സർവ്വലോകേശൻകൃപയുണ്ടാകിലൊഴിഞ്ഞിതു
നിർവ്വഹിപ്പതിനെളുതല്ല കേളെടോ! സഖേ!
സർവനായകൻ പ്രസാദിക്കേണമെന്നാകിലോ
സർവകർമ്മങ്ങൾ തങ്കൽ സമർപ്പിക്കയും വേണം.
ദൈവമേ! നാരായണ! നിമ്പദാംബുജദ്വന്ദ്വം
സർവദാ തോന്നീടുവാനായനുഗ്രഹിക്ക; മേ
സർവഗൻചരിത്രങ്ങളിത്തരം ഗോപാലക-
സർവബാലകന്മാരോടൊന്നിച്ചു വൃന്ദാവനേ
സർവമംഗലപ്രദേ സർവലീലയാ നിന്നു
സർവദാനവകുലനാഥനാമഘൻതന്നെ
സർവാത്മാ വധിച്ചതും സായുജ്യം കൊടുത്തതും
സർവദേവകൾ കൂപ്പിപ്പൂമഴ ചൊരിഞ്ഞതും
സർവഗോകുലഗോപാലാർഭകന്മാരെജ്ജഗൽ-
സർവദുഃഖാപഹരിച്ചീടിനോരളവതു
സർവവും മായാവശാൽ താനുടൻ ചമച്ചതും
സർവകാലാത്മാ കാലമോരാണ്ടു കഴിച്ചതും
സർവലോകേശൻ പിന്നെയിങ്ങതു കൊടുത്തതും
സർവേശനുടെ മായ കണ്ടു താൻ ഭ്രമിച്ചതും
സർവാത്മാവിനെക്കൂപ്പി സ്തുതിച്ചു വന്ദിച്ചതും
സർവാനുഗ്രഹം ഗ്രഹിച്ചാനന്ദം പ്രാപിച്ചതും
സർവപാലകൻ കൃഷ്ണൻ തത്സഖകുലത്തോടും
സർവഗോകുലത്തോടും സർവഘോഷങ്ങളോടും
സർവമോഹനകരമായ് വ്രജമകം പുക്കു
സർവലോകാനന്ദം ചേർത്തിങ്ങനെ വസിച്ചതും
സർവമിക്കഥാമൃതമൊക്കവേ സരസമായ്
സർവമോഹനകരം കേൾക്കയും കേൾപ്പിക്കയും
സർവസംഗങ്ങളൊഴിച്ചാത്മനി ചിന്തിക്കയും
സർവദാ ചെയ്യുന്നവരേവരുമിഹ ലോകേ

സർവ്വമോഹനകരം = എല്ലാവക്കും മോഹത്തെ ഉണ്ടാക്കുന്നതു്.

സർവഭോഗാനുഭവസൗഖ്യസൗഭാഗ്യങ്ങളും
സർവദാനന്ദം ലഭിച്ചായുരവധൗ കർമ്മ-
സർവമുക്തിയും വന്നു ഭഗവൽപദാംബുജം
സർവമംഗലപ്രദം സാധിക്കുമസന്ദിഗ്ദ്ധം.''
സർവമീവണ്ണം പറഞ്ഞാത്മചേതസി ചേർന്നു
സർവദാ ശയിച്ചരുളീടിനാൾ കിളിപ്പെണ്ണും.

## ധേനുകവധം

നാരായണ! ജയ! നാരായണ! ജയ!
നാരായണ! ജയ! നാരായണ! ഹരേ
നാരായണ ചരിതാമൃതമിന്നു മ-
ത്യാരോമലേ! ശുകീ! ചൊല്ലെടോ! ശേഷവും
ശാരികപ്പൈതലും ചൊല്ലിനാളൻപെഴും
സാരനാം ഭൂപതിയോടു വ്യാസാത്മജൻ
താനും പറഞ്ഞുതുടങ്ങിനാനംബുജ-
യോനിക്കനുഗ്രഹം ചെയ്ത നാരായണൻ
ഗോക്കളെ മേച്ചു ഗോപാലശിശുക്കളോ-
ടാക്കമോടെ പരിസംവൃതനായൊരു
ഭാഗ്യവീനാഥൻ വനമാലി ഗോവിന്ദൻ
ആഗ്രഹദാതാവനന്തനനാമയൻ
ഭാഗ്യപയോധി വസുദേവജൻ വന-
യോഗ്യസ്ഥലേ വസിച്ചീടിനാൻ പിന്നെയും.
പൗഗണ്ഡമാം വയഃകാലേ ധരണിയിൽ
യോഗേശനെങ്ങും കളിച്ചുനടക്കയാൽ
ലോകമശേഷം വിശുദ്ധമായ്‌വന്നിത-
ങ്ങാകലമൊക്കെയകന്നിതെല്ലാടവും.
ചാരുപദസ്പർശഹേതുനാ സന്തതം
ഭാരം ചുരുങ്ങി വിളങ്ങിനാൾ ഭൂമിയും
പാണിയുഗസ്പർശനേന ലതകൾ വൃ-
ക്ഷാണാം വിശുദ്ധങ്ങളായിതഖിലവും.
ശ്രീവാസുദേവനായുള്ള ജഗല്പതി
ദേവകീനന്ദനൻതൻ കടാക്ഷങ്ങളാൽ
ഭൂമിയിലുള്ള ഗിരികൾ നദികളും
വ്യോമ്നി ചരിക്കുന്ന പക്ഷികുലങ്ങളും
കാടുകൾതോറും മരുവും മൃഗങ്ങളും
പാടേയിടയിലിരുന്ന ജന്തുക്കളും
ദേവഗന്ധർവ്വവിദ്യാധരചാരണ-

ആയുരവധൗ = ആയുസ്സിൻെറ അവസാനത്തിൽ. പരിസംവൃതൻ = ചുററപ്പെട്ടവൻ. വ്യോമ്നി = ആകാശത്തിൽ.

രേവരുമെന്നുവേണ്ടാ സകലങ്ങളും
പാരം പവിത്രമായ്‌വന്നിതു മേല്ലുമേ–
ലാരുള്ളതപ്പരമാത്ഥങ്ങരം ചൊല്ലുവാൻ?
ഗോപീജനങ്ങരം പുൽകീടുകയാൽ മഹാ–
പാപമകന്നു വിളങ്ങിനാരേററവും.
ശ്രീദേവിയോടു സമാനമാരായതി–
മോദപരവശമാരായിതനഘം.
അക്കാലമങ്ങൊരുനാളഖിലേശ്വരൻ
അഗ്രജനോടുമനുചരന്മാരോടും
ചിത്തമൊരുമിച്ചു ഗോക്കളെ മേച്ചുകൊ–
ണ്ടത്യാദരാലൊരാരാമമകംപുക്കാൻ.
പുഷ്പമിണങ്ങി നിറഞ്ഞുവിളങ്ങിന–
പുഷ്പവനപ്രഭകണ്ടു കുതുഹലാൽ
സത്വരമോടക്കുഴൽ വിളിച്ചീടിനാൻ
സപ്തസ്വരങ്ങരം പാടീടിനാർ ബാലരും.
സങ്കഷ്ണനനുടൻ മുമ്പിൽ പശുക്കളെ
സങ്കടമെന്യേ നടത്തി നടക്കുന്നു.
സന്തതമുരംക്കനിവോടു കുസുമസൗ–
ഗന്ധങ്ങളും പാത്തു പാത്തു ഗീതങ്ങളും
സന്തോഷമോടു പാടിഭ്രമിച്ചങ്ങനെ
സഞ്ചരിക്കുന്നിതു വണ്ടിൻനിരകളും.
സമ്പ്രമോദേന ഖഗൗഘങ്ങളും ബത!
കമ്പമൊഴിഞ്ഞു ഭ്രമിച്ചു പാടീടുന്നു
കിഞ്ചന ചഞ്ചലമെന്യേ രമിച്ചു നി–
ന്നഞ്ചി മൃഗങ്ങളുഴറിയൊളിക്കുന്നു.
സഞ്ചയത്തോടുമൊരുമിച്ചു താളത്തിൽ
അഞ്ചിതമായ് മയിൽപ്പേടകളാടുന്നു
ഗന്ധവഹനും ത്രിഗുണപ്രഭാവേന
ചന്തമായൻപിനോടന്തരാ വീയുന്നു
സന്തതം സജ്ജനമാനസതുല്യമായ്
അന്തരമെന്യേ നദികളൊഴുകുന്നു.
മററുംപലവിധമുള്ളതെല്ലാമൊരു–
കുററമൊഴിഞ്ഞു ചൊല്ലീടുവാനേതുമേ
ദക്ഷതയില്ല നാവിന്നെനിക്കാകയാൽ
അക്കഥയെല്ലാമിനിക്കേരംക്ക മന്നവ!
ഇസ്ഥലത്തിങ്കൽ നമുക്കു കളിപ്പതി–
നെത്രയുമാനന്ദമുണ്ടെന്നു കല്പിച്ചു

---

സങ്കർഷണൻ = ബലഭദ്രൻ. സമ്പ്രമോദേന = വളരെ ആഹ്ലാദത്തോടെ.
ഖഗൗഘം = പക്ഷിവൃന്ദം. അഞ്ചി = അമ്പരന്ന്.

കൃഷ്ണൻ ജഗൽഗ്ഗുരു നാരായണൻ പരൻ
തുഷ്ണമുഴത്തതിന്നദ്ധ്യാവസിച്ചഥ
ചിത്തംതെളിഞ്ഞു കിഞ്ചിൽ സ്മിതം രോഹിണീ–
പുത്രൻമുഖാരവിന്ദം പാർത്തു ചൊല്ലിനാൻ:
"പശ്യ പശ്യ പ്രഭോ! വിശ്വവിമോഹന!
വശ്യകരീമിമാം പുഷ്പവനപ്രഭാം
ചിത്രമത്യത്ഭുതം വൃക്ഷലതാദിയാം–
സത്വങ്ങളായത്തും ദുഷ്കൃതമാകയാൽ
തൽകൃതദുഃഖമകററുവാനായ് തവ
തൃക്കാലിണ കണ്ടു പത്രഫലപുഷ്പ–
വർഗ്ഗങ്ങളും ചുമന്നുള്ളവയൊക്കെയും
ഉൾക്കനിവോടു നമസ്കരിച്ചീടുന്നു.
ഭക്തിമാന്മാരാമൃഷികളും ബ്രാഹ്മണ–
മുഖ്യകുലവുംഭവാനിഹ കേവലം
മർത്ത്യവേഷം ധരിച്ചിക്കാനനേ പുന–
രത്രൈവ സഞ്ചരിക്കുന്നതു കാൺകയാൽ
ഷൾപ്പദാദിപ്രഭാവേന ഭജിപ്പതി–
ന്നുൾപ്പൂവിലാനന്ദമുൾക്കൊണ്ടു സാദരം
സന്തതമന്തികേ ചുഴം ഭ്രമിക്കുന്ന–
തെന്തൊരു ചിത്രം! ഭവൽകീർത്തികളായ
ഗാനങ്ങളുംചെയ്തു പാടിയാടുന്നത–
ത്യാനന്ദമോടും സദൈവ നിരന്തരം
നാനാവിധം തവ മോഹനമാന്തിരു–
മേനിയുമാനന്ദപത്മവിലാസവും
മാനസസന്തോഷമോടു കണ്ടാനന്ദ–
പീനരസഭാവമോടു ലഘുതരം
കോമളമാം മയിൽക്കൂട്ടങ്ങളാടുന്ന–
താനന്ദമോടും ഭവൽപ്രസന്നാർത്ഥമായ്
നീളവേ കാൺക മൃഗങ്ങൾ, ശരീരങ്ങൾ–
പോലും മറന്നു രസിച്ചുനില്ക്കുന്നതും
കേവലം കാൺക മറേറാരോ വനൗകസോ
ഭാവം കലന്നു ദിവ്യാത്മാക്കളേവരും
പൂരുഷവേഷം ധരിച്ചു ഭവൽപദ–
വാരിജയുഗ്മംഭജിപ്പതിന്നനപഹം
ചാരു വനാന്തരേ മേവും ചരാചര–
ചാരുജന്തുക്കളിക്കാണായവററിനും
ചേരും പുരാതനമായ പുണ്യോദയം

---

അദ്ധ്യാവസിച്ച്=ഉറപ്പിച്ച്. വശ്യ...പ്രഭാം=ഹൃദയഹാരിയായ ഈ ഉദ്യാനശോഭയെ. പശ്യ=കണ്ടാലും. ആനന്ദപീനരസഭാവം=വർദ്ധമാനമായ [illegible] വസിക്കുന്നവർ.

നേരേയറിഞ്ഞുകൊള്ളാവതല്ലാക്കുമേ.''
ഏവം മൃദുസ്മിതപൂർവ്വം വസുദേവ
ദേവകീസൂനു ജഗന്മയൻതന്നുടെ
കോമളവാണികഠം കേട്ട കുതൂഹല-
പ്രേമവിവശബന്ധേന ഹലായുധൻ
സോദരനോടും സഖികളോടും കല-
ന്നാദരത്തോടു തരന്തരമെത്രുമേ
മായാമയൻ മഹീമണ്ഡലേ കാനന-
തോയാശയ ഗിരികന്ദരാദ്യങ്ങളിൽ
നാനാവിധവിലാസേന കളിച്ചവ-
ന്നൂനമൊഴിഞ്ഞു ചൊല്ലീടുവാനേതുമേ
ഭംഗി പോരാ വാക്കിനാകയാൽ നില്ക്കുന്നു
മംഗലപൂരുഷനായ മായാമയൻ
ചങ്ങാതിമാരോടൊരുമിച്ചൊരുനേര-
മങ്ങളിപോലെ മുരളും തരന്തരം;
അന്നങ്ങഠംപോലെ നടക്കും മയിൽക്കുലം
എന്നപോലെ പുനരാടുംകദാചന;
നന്ദാത്മജൻ ചിരിപ്പിക്കുമെല്ലാരെയും
മന്ദം ഖഗസ്വരമുച്ചരിക്കും ചിലർ
ഭിന്നധൈര്യങ്ങളാകും തരം കേസരി
എന്നതുപോലെ ശാർദ്ദൂലങ്ങഠംപോലെയും
നിന്നരുളീടും ചിലരതു കേഠക്കയാൽ
അന്നേരമാഹന്ത! വാരണൗഘങ്ങളും
ഖിന്നാത്മനാ സരയം പാഞ്ഞൊളിക്കുമ-
വ്വണ്ണം പശുക്കളുമോടിയകന്നു പോം.
കണ്ണനോടുണ്ണികഠം ചെന്നറിയിക്കുമ-
ങ്ങർണ്ണോജനേത്ര! നമുക്കുള്ള ഗോക്കളെ
ഞങ്ങളോ കണ്ടതില്ലെന്നു കേട്ടാലുടൻ
ഇങ്ങുനിന്നോടക്കുഴൽകൊണ്ടവററിനെ
ചെമ്മേ വിരവോടു നാമങ്ങഠം ചൊല്ലിയ-
ങ്ങുന്മേഷമോടു വിളിച്ചരുളും വിധൗ
തിന്നുന്നതുമുപേക്ഷിച്ചു പാഞ്ഞൊക്കവേ
വന്നുചുഴന്നു കാരുണ്യാംബുധിയുടെ
മഞ്ജുളാകാരമാമാനനപങ്കജ-
രഞ്ജനാഭാം കണ്ടുനില്ക്കുമത്രേ സദാ
എങ്ങും പിരിഞ്ഞുപോകാതെയവററയും
മങ്ങാതെ കാത്തുനടക്കുമെല്ലാരുമായ്

---

കാനന...ദ്യമങ്ങഠം = കാട്, ജലാശയം, പർവ്വതഗുഹ തുടങ്ങിയവ. സരയം = വേഗത്തിൽ. ആനനപങ്കജരഞ്ജനാഭാം = മുഖപത്മത്തിൻെറ ഹൃദയ രാഹിയായ ശോഭയെ.

പുല്ലുള്ളിടത്തു മേയാൻ നേരക്കിനിത്തിവെ-
ച്ചുല്ലാസമോടു കളിക്കും തദന്തരേ
പിള്ളരെക്കൊണ്ടു ചാടിക്കുമോടിക്കുമൊ-
ട്ടുള്ളറിഞ്ഞവൻപോടു പാടിക്കുമേകദാ,
തല്ലിക്കുമൊട്ടു തല്ലേററു മാഴ്കുന്നവ-
ക്കെല്ലാം തലയിലാമ്മാറു തരംതരം
വെള്ളം ചൊരിയിച്ചു വെഞ്ചാമരമെന്നു
ചൊല്ലി വലിയ പത്രങ്ങളാൽ വീയിക്കും.
മല്ലാരി മാധവനഗ്രജൻതമ്പദം
മെല്ലേയെടുത്തു മടിയിൽവെച്ചാദരാൽ
തുല്യമില്ലാത വാത്സല്യഭക്ത്യാ മുക-
ന്നല്ലൽ തീർത്തൊട്ടു പുണന്നു തലോടിയും
തല്പകൊണ്ടേററം തളന്നു കിടപ്പവ-
രെല്ലാരെയുമുടനാശ്വസിപ്പിക്കയും
ഇങ്ങനെയെല്ലാം പലപ്രകാരം പല
മംഗലലീലകളാചരിച്ചനഘം
നിന്ദ്യമായുള്ള പശുപാകൃതിപൂണ്ടു
വന്ദ്യനമേററം രമിപ്പിച്ചിതൊക്കവേ
അന്നു ശ്രീദാമാവവറെറയധികാര-
മിന്നവറെറക്കൊണ്ടു സാദ്ധ്യമെന്നോക്കയാൽ
സങ്കർഷണനോടു വൻപുററു മേവിന-
പങ്കജലോചനനോടുമായാദരാൽ
സന്തോഷമുരക്കൊണ്ടു ചെല്ലിനാ''നിങ്ങിഹ
സന്തതമന്തികേ മുമ്പിലാമ്മാറൊരു-
വങ്കാനനം താലസംകുലമായ് പുരാ-
ണാങ്കിതമായതിഘോരമായുള്ളതേ
കണ്ടുകൊണ്ടാലുമനേകം ഫലപകാ-
മുണ്ടതിസ്വാദുകരങ്ങളായേററവും.
ദുഷ്ടനാം ധേനുകനായ ദൈതേയന-
ങ്ങൊട്ടുനാളുണ്ടതിൽ നിത്യമിരിക്കുന്നു.
അപ്പാപിയെ ബഭയപ്പെട്ടൊരുവക്കുമ
ങ്ങപ്പാടടുത്തുചെന്നീടരുതാക്കുമേ.
കശ്മലനാമവൻതന്നോടുകൂടെയു-
ണ്ടശ്മസമാനകാഠിന്യശരീരികരം.
നിർഭയന്മാരവരേവരുമനഘം
ഗർദ്ദഭവേഷം ധരിച്ചിരിക്കുന്നതും

---

താലസങ്കുലം = വൃക്ഷനിബിഡം. അശ്മ...ശരീരികരം = കരിങ്കല്ലുപോലെ കഠിനമായ ശരീരമുള്ളവർ. ഗർദ്ദഭവേഷം = കഴുതയുടെ രൂപം.

തൽക്രൂരവിക്രമൈരാക്രമട്ടക്കരു-
തക്കാനനത്തിലവർ വരും മുന്നമേ
മർത്ത്യജനാദികളുരംപ്പുക്കൾ പകചാദി
നിത്യമെല്ലാം ഗ്രഹിച്ചീടുമാറാകുന്നു.
അപ്പനംപകചസുഗന്ധമെല്ലാടവും
ശില്പമായ് വ്യാപിച്ചിരിപ്പതു പാത്തിതോ?
പകചമവ ചില ഭക്ഷിപ്പതിന്നെനി-
ക്കുംത്താരിലാശയുണ്ടായിരുന്നു തുലോം''
ചുററും ചുഴന്ന ഗോപാലസഖികളും
ചുററുമിയന്നതുപോലെ ചൊല്ലീടിനാർ.
കൃഷ്ണനും രാമനുമക്കഥ കേട്ടടൻ
ഉരംക്കുതുകേന മന്ദസ്മിതപൂർവകം
ചിത്തമൊരുമിച്ചു തമ്മിൽ കടാക്ഷിച്ചു
സത്വരം പൈക്കളെ മേയ്‌വാനകലവേ
നിത്തിപ്പരിചിനോടത്താലകാനനം
ഗത്വാ മുദാ സിംഹനാദേന സാമ്പ്രതം
പെട്ടെന്നു മുഷ്ടിചുരുട്ടി ബലഭദ്രർ
ഒട്ടുംമടിയാതെ താലമൂലേ രുഷാ
കുത്തിക്കുലുക്കിക്കൊഴിച്ചു പനമ്പഴം
അത്യന്തമേററവും വീണു ധരിത്രിയിൽ
മത്തനായെത്രയുമുത്തുംഗനായൊരു
ഹസ്തിവരനാദമാത്തു ഗോപാലരും.
അപ്പോളസുരരാജാവായ ധേനുകൻ
ദർപ്പാതിരേകേണ വന്നു നോക്കുംവിധൗ
നില്ക്കുന്നിതു ബലഭദ്രരും കൃഷ്ണനും
ശക്തി കുറഞ്ഞ ഗോപാലസമൂഹവും
ക്രുദ്ധിച്ചതുകണ്ടു പൊട്ടിച്ചിരിച്ചവ-
നുദ്ധൂതമാമ്മാറലറി ദിക്കൊക്കെവേ
പൊട്ടുമാറുച്ചവേഗം പറഞ്ഞീടിനാൻ:
''ഒട്ടുമറിവകതാരിലില്ലായ്കയാൽ
ചിത്തേ മമാലയമിക്കൊടുങ്കാടെന്നു
സിദ്ധമല്ലായ്കയോ വന്നകപ്പെട്ടതു
മർക്കര! തൽപ്രഭാവേന മുഴുത്തെഴും
ധിക്കാരമോ പുനരെന്തിതു തോന്നുവാൻ?
ശക്തിമാനേവനിതിലിപ്പനംപഴം
കുത്തിക്കുലുക്കിക്കൊഴിപ്പതിന്നായവൻ?
മുല്ലിട്ടു പേടിയൊഴിഞ്ഞിങ്ങു വന്നാല്യ-

---

തൽക്രൂരവിക്രമൈഃ ആക്രം = അവയുടെ ക്രൂരമായ പരാക്രമങ്ങളാൽ ആക്രം തടുക്കാവതല്ലാത്ത. ഹസ്തിവരനാദം = കരിവരൻെറ അലർച്ച. ദർപ്പാതിരേകേണ = അഹങ്കാരാധിക്യത്താൽ. ഉദ്ധൂതമാമ്മാറ് = പറപ്പിക്കുംമട്ടിൽ.

മിപ്പോരം ക്ഷണേന കൃതാന്താലയത്തിന്നു
വിട്ടീടുവനഴകോടു വസിപ്പതി-
നൊട്ടുമതിന്നൊരു ദണ്ഡമെനിക്കില്ല
നിശ്ചയ'' മെന്നു പറഞ്ഞ ദൈതേയനോ-
ടച്ഛബുദ്ധ്യാ പുനരാനകദുന്ദുഭി-
പുത്രരിലഗ്രജൻതാനഥ ചൊല്ലിനാൻ:
''എത്രയും നന്നു നീ ചൊന്നതെടോ! സഖേ
ഒട്ടുമറിവെനിക്കില്ലായ്കകൊണ്ടല്ല
ദുഷ്ടനായുള്ളൊരു നിന്നെയും നിന്നുടെ
നിത്യസഹചരന്മാരെയുമൊക്കവേ
മൃത്യുപുരത്തിന്നയക്കേണമെന്നതു
കല്പിച്ചു വന്നകംപുക്കേനിവിടെ വൈ-
കൽപ്യമിയന്നു നില്ലാതെ വരികെടോ!''
എങ്കിൽ നീയെത്രയും നന്നെന്നു ധേനകൻ
ശങ്ക വെടിഞ്ഞു പറഞ്ഞങ്ങടുത്തുടൻ
മുൻകാലുയർത്തിച്ചവിട്ടുവാനങ്ങവൻ
പിൻകാലെടുത്തു തിരിഞ്ഞു ചവിട്ടുവാൻ
പങ്കിതാനുക്കോടടക്കിയതശ്രമം
സങ്കടമെന്നിയേ മാറിക്കളഞ്ഞുടൻ
അന്തർദ്ദിശിനിന്നു വേഗാൽ പിടിച്ചുകൊ-
ണ്ടന്തരം തൻതലമീതേ സവിഭ്രമം
വട്ടത്തിലൊന്നു ചുഴററിയെടുത്തങ്ങു
ദൃഷ്ടമായോരു കരിമ്പനതന്നൊടു
പെട്ടെന്നെറിഞ്ഞുകളഞ്ഞാൻ ചുഴററിയ
വട്ടം തിരിഞ്ഞു കൂടുന്നതിൻ മുന്നമേ
ദുഷ്ടനുടെ ജീവനൊട്ടകന്നു ശവം
ഇട്ടുകളകയത്രേ മറ്റെറിഞ്ഞതും
തത്ര പുനരതേറോരു താലംമുറി-
ഞ്ഞാത്യന്തികസ്ഥതാലങ്ങൾമേലേല്ക്കയാൽ
പൊട്ടി ഞെരിഞ്ഞു മുറിഞ്ഞനേകം പന
ഞെട്ടിയലച്ചു പതിച്ചിതോരോ വിധം
വെട്ടുമിടിയും കൊടുങ്കാററുമായ്‌വന്നു
പുഷ്ട്യാ കദളീവനം തകക്കുംതരം.
ചിത്രമല്ലോർക്കിലതേതുമോതപ്രോത-
വർത്തിനിയായുള്ള ഭൂതധരിത്രിയെ
നിത്യം ധരിച്ചോരനന്തനല്ലോ ബല-

കൃതാന്താലയം=കാലപുരി. അച്ഛബുദ്ധ്യാ=നിർമ്മലമനസ്സോടെ വൈക-ല്പ്യം=മാററം. പങ്കി=പാപി. ആത്യന്തികസ്ഥതാലങ്ങൾ=തൊട്ടടുത്തു നില്ക്കുന്ന പനകൾ. ഓതപ്രോതവർത്തിനി=ഊടുംപാവുംപോലെ പരസ്പരബന്ധത്തോടെ വർത്തിക്കുന്നവ.

ഭദ്രനത്യാശ്ചര്യമല്ലിത്തൊഴിലേതും.
ഭർത്തൃവധം കണ്ടു ഖേദകോപത്തൊടും
തത്ര സമബലധേനകന്മാരെല്ലാം
ഗർദ്ദഭവേഷം ധരിച്ചു നിരക്കവേ
സദ്യോ നിരന്തരം തത്ര സരഭസം
അട്ടഹാസം ചെയ്തടുക്കുന്നതു കണ്ടു
പുഷ്ടകോപത്തോടു കൃഷ്ണനും രാമനും
അഗ്നിയും വായുവുമൊത്തരണ്യാന്തരം
പുക്ക പിടിച്ചു ദഹിക്കുന്നതുപോലെ;
മുഷ്ടോടണഞ്ഞു പിടിച്ചു ചുരുട്ടിയ-
മ്മുഷ്ടികളാൽ പ്രഹരിച്ചുമനദ്രുതം
വൃക്ഷങ്ങൾതോറും പിടിച്ചു ചുഴററിയ
ങ്ങക്ഷണമൂക്കോടെറിഞ്ഞുമൊരുത്തനെ—
ക്കൈക്കൊണ്ടു മറെറാരുത്തന്മേലെറിഞ്ഞുമ—
ന്നിഷ്കൃപന്മാരെയൊട്ടുക്കിനാരൊക്കവേ,
തൽക്ഷണേ ചത്തു നിരക്കെ വീണീടുമ—
ശ്ശുക്രശിഷ്യന്മാർ ശവങ്ങളാലും ബത!
തത്സമയത്തിങ്കലാശു മറിഞ്ഞുവീ-
ണെത്രയുമേററം പനകളാലും തഥാ
മിക്കതുമൊക്കെ മറഞ്ഞു ധരാതലം.
ഒക്കെയെത്തുപൊഴുതന്തരീക്ഷാന്തരേ
ചിക്കനേ വന്നമരൗഘമകംകനി
ഞ്ഞുൾക്കുതുകേന പൂമാരി തൂകീടിനാർ
ഭദ്രാത്മനാ വാദ്യഘോഷേണ താളങ്ങ—
ളൊത്തിസ്തുതിച്ചു ബലാനുജന്മാരെയും.
നൃത്തഗീതസ്തുതി കേട്ടു സന്തോഷമാ—
ന്നെത്രയുമാശ്ചര്യമുൾക്കൊണ്ടു ബാലരും
സത്വരം കൃഷ്ണരാമന്മാരെയും പുണ—
ന്നത്യാദരേണ മേവീടിനാർ ചുഴവും.
അന്നുതുടങ്ങിപ്പനം പഴമേവരും
ചെന്നെടുത്താസ്വദിച്ചീടുമാറായിതു;
മുന്നേക്കണക്കേ പശുക്കൾക്കു പേടിയു—
മെന്യേ നടന്നു പുൽ മേയുമാറായ്‌വന്നു;
നന്നായ് നടന്നുതുടങ്ങിനാർ പാന്ഥരും
നന്ദസുതാഗ്രജന്മാരെ വാഴ്ത്തീസ്സദാ.
പിന്നെബ്ബലഭദ്രരും നന്ദസൂനുവും
ധന്യാംബുധികളാം ഗോപാലബാലരും
കന്നുകിടാങ്ങളേയും തെളിച്ചാശു സാ—

നിഷ്കൃപന്മാരെ = നിർദ്ദയന്മാരായ ആ ക്രൂരന്മാരെ.

യാഹ്നേ നടന്നിതമ്പാടി പുക്കീടുവാൻ.
സുന്ദരനിന്ദിരാവല്ലഭൻ നന്ദജൻ
മന്ദം കുഴൽവിളിക്കുന്നതു കേൾക്കയാൽ
വന്നു തുടങ്ങി മുകിൽവർണ്ണനുണ്ണിയെ-
ന്നുന്നിവ്രജസ്ത്രീകളാനന്ദമുൾക്കൊണ്ടു
കണ്ണുകളേയും മിഴിയിൽ പതിച്ചു മ-
റ്റൊന്നുമറിയാതെ നിന്നുപോയാർ ബലാൽ;
നിർമ്മലാകാരമാം ഭിത്തിമേലെങ്ങുമേ
നിർമ്മിതമാം ചിത്രരൂപികളെപ്പോലെ.
മന്ദസ്മിതാനനാംഭോരുഹംകൊണ്ടുടൻ
മന്ദം വികസിച്ചു കണ്ടളവന്തികേ
സുന്ദരിമാർനയനഭ്രമരം മക-
രന്ദം നുകർന്നു തൃപ്ത്യാ തഴകീടിനാർ.
മന്ദിരേ നിങ്ങൾ പൊകെന്നു നന്ദാത്മജൻ
ചന്ദ്രസമാനനംകൊണ്ടു നിയോഗിച്ചാൻ,
കന്നുകിടാക്കളുമായഥ മന്ദിരേ
ചെന്നാരെശോദയും രോഹിണീദേവിയും
നന്ദനന്മാരെക്കുളിപ്പിച്ചു വസ്ത്രവും
നന്നായുടുപ്പിച്ചു മാലകളും ചാർത്തി
ചന്ദനംകൊണ്ടണിയിച്ചു കുറികളും
അന്നദാനങ്ങളും ചെയ്യിച്ചു സാദരം
സന്മൃദുമെത്തമേലാശു കിടത്തിനാർ
അമ്മമാർ നന്ദനന്മാരെയുറങ്ങുവാൻ
അന്നു രജനിയവ്വണ്ണം കഴിഞ്ഞള-
വന്യദിനമുഷസ്സിങ്കലുണർന്നഥ
നന്ദാത്മജൻ ബലനോടു പിരിഞ്ഞു താൻ
മന്ദം സഖികളോടൊന്നിച്ചു പോയ്‌വനം
തന്നിൽ നടന്നാൻ പശുക്കളുമായ് മുദാ.
ജന്യനിവഹചൈതന്യസ്വരൂപന-
ങ്ങന്യോന്യമുൾക്കൊണ്ടു ചങ്ങാതിമാരോടും
ചെന്നു യമുനാപുളിനേ പശുക്കൾ പുൽ-
തിന്നുന്നതും കണ്ടു തങ്ങൾ കളിക്കുമ്പോൾ
വന്നു പരന്നോരിളംവെയിലേല്ക്കയാൽ
മന്ദം തളർന്നു ഗോപാലജാലങ്ങളും
പന്നഗനായകനാകിയ കാളിയൻ
തന്നധിവാസിതമായ മഹാഹ്രദേ
നിന്ദിതമായ വിഷനീർ കരങ്ങളാൽ

ഉന്നി = നിശ്ചയിച്ച്. നയനഭ്രമരം = കണ്ണുകളാകുന്ന വണ്ട്. രജനി = രാത്രി. ജന്യനിവഹം = പ്രാണിവർഗ്ഗം. പുളിനേ = തിട്ടമേൽ. മഹാഹ്രദേ = വലിയ കയത്തിൽ.

അന്നേരമാശു കോരികടിച്ചീടിനാർ,
കന്നുകിടാങ്ങളും ചെന്നഗാധസ്ഥമാ-
കുന്ന ജലം നുകർന്നാഹന്ത! ജീവനം
ഖിന്നതയാ പിരിഞ്ഞൊക്കെ നിരക്കവേ
മന്നിടംതന്നിൽ വീണാരഹോ! കേവലം
തത്ര തദനു ചരാചരാചാര്യനാം
ഉത്തമശ്ലോകനുദാരൈകനിർമ്മലൻ
കൃഷ്ണനുദിതദിനേശനവരുചി
തൃഷ്ണയൊഴിഞ്ഞു വിവർജ്ജിച്ചഴകിയ-
പുഷ്പലതാരുചി ചേർന്ന വനാന്തര-
ശില്പങ്ങളും കണ്ടുകണ്ടാമന്ദസഞ്ചരൻ
ഒട്ടുമലസാതെ പോന്നു വന്നങ്ങതി-
തുഷ്ട്യാ കനിഞ്ഞെഴുന്നള്ളി നോക്കും വിധൗ
ചത്തു നിരക്കെക്കിടക്കും സഖന്മാരും
അത്യന്തികസ്ഥഗോസംഘവും കാൺകയാൽ
ചെററു പരിഭ്രമമുള്ളിലുണ്ടായത്തു
തെറെറന്നടക്കി ഗുണത്രയകാരണൻ
ചുററുമിയന്ന ദിവ്യേക്ഷണംകൊണ്ടു താൻ
പററിനോക്കിപ്പരമാൎത്ഥം ഗ്രഹിച്ചുടൻ
ചുററും നടന്നു വാമേക്ഷണംതന്നില-
ങ്ങുററു സുധാവിന്ദു തൂകിക്കടാക്ഷിച്ചു
മുററുമുറങ്ങിക്കിടന്നവരൻപിനോ-
ടുററുണർവുറെറഴുന്നേല്ക്കുന്നതുപോലെ
കുററമൊഴിഞ്ഞെഴുന്നേററാർ വിഷജ്വാല
പററി മയങ്ങിക്കിടന്നവരേവരും
ചിത്തം തെളിഞ്ഞഖിലേശ്വരൻ ദേവകീ-
പുത്രാന്തികേ മരുവീടിനാരങ്ങനെ.
തത്ര നിഷിദ്ധജലയായ കാളിന്ദി
ശുദ്ധകീലാലയാക്കേണമെന്നുള്ളത്തു
കല്പിച്ചഖിലജഗന്മയനീശ്വര-
നപ്പന്നഗേന്ദ്രനാം കാളിയൻതന്നുടെ
ദർപ്പം ശമിപ്പിച്ചു ഭക്തി വളർത്തുടൻ
ഉല്പന്നമോദാലഭയം കൊടുത്തുടൻ
പുത്രദാരാദികളോടുകൂടെ ദ്രുത-
മെത്രയും ദൂരെ നീക്കിക്കളഞ്ഞഞ്ജസാ-
തൽപ്രദേശം പരിസേവ്യമാക്കീടിനാ-
നംബുവിലെല്ലാൎക്കുമൊത്തവണ്ണം മുദാ.

---

ഉദിതദിനേശനവരുചി = ഉദയസൂര്യൻെറ നവകാന്തിയോടുകൂടിയ. വിവർജ്ജിച്ചു = വെടിഞ്ഞു. ശുദ്ധകീലാല = നിർമ്മലജലത്തോടുകൂടിയവൾ.

തൽക്കഥയേവം നിശമ്യ തൊഴുതതി-
ഭക്ത്യാ നരപതി പിന്നെയും ചൊല്ലിനാൻ:
"വിസ്തരിച്ചിന്നുമുമ്പോട്ട ബോധാഗ്ര സ-
ന്ദിശ്ധങ്ങളെല്ലാമൊഴിയുമാറങ്ങനെ
ചിത്രചരിത്രവിലാസങ്ങൾ കാളിയ-
മർദ്ദനമാദിയേ ചൊല്ലിത്തരേണമേ."
ഏവം നരപതി ചൊന്നളവൻപെഴും
ഭാവനയാ ശുകൻതാനഥ ചൊല്ലിനാൻ:

## കാളിയമർദ്ദനം

കാളിന്ദിയായ സൂര്യാത്മജതന്നില-
ക്കാളിയൻ ജ്ഞാതികളോടുകൂടിസ്സദാ-
കാലം വസിച്ചുളനായതുകൊണ്ടതി-
കാളകൂടമയമായ നദീജലം
പാരം നുരഞ്ഞു തിളച്ചു പുകഞ്ഞെഴും
വാരിയതിങ്കലേറേറശ്ശുന്നകാററിനാൽ
തീരേയടുത്തു ചുഴന്ന തൃണങ്ങളും
ഓരോവിധം ലതാദ്യങ്ങളുമൊക്കവേ
താരും തളിരും ഫലങ്ങളും വീണഹോ!
വേരോടുകൂടിയുണങ്ങി വരണ്ടുള്ള
ഘോരവനാന്തരേ മേവും മൃഗങ്ങളെ-
പ്പേരും വിഷവേഗമൂലം നശിച്ചുപോയ്;
മീതേ പറക്കുന്ന പക്ഷികളും വിഷ-
വാതവശേന കീലാലസമുദയേ
ജീവൻ പിരിഞ്ഞു വീണീടും; ജലാശയേ
മേവുന്നവയോ പറയേണ്ടതില്ലല്ലോ.
വേറെ പറയുന്നതെന്തിനോരോന്നു ഞാൻ
നീരതിൽനിന്നെഴും മാരുതസംഗതി
ചേരും ചരാചരാദ്യങ്ങളശേഷമ-
ങ്ങോരാൽ നശിച്ചുകൂടീ ദിവസംപ്രതി.
കേവല മേവം പലനാൾ കഴിഞ്ഞങ്ങു
ദേവകീ നന്ദനനായ ജഗന്മയൻ
ഗോവൃന്ദ പാലനംചെയ്തവിടേക്കു ചെ-
ന്നേവമാപത്തുകൾ തീർത്തിരിക്കും വിധൗ
ഭോഗീശയനനവിടെ നിന്നപ്പൊഴേ
വേഗേന കാളിയനാമിവൻതന്നെ ഞാൻ

ജ്ഞാതികൾ = ബന്ധുക്കൾ. വിഷവാതവശേന = വിഷക്കാററുമൂലം.
മാരുത സംഗതിചേരും = കാററുമായി ബന്ധപ്പെടുന്ന.

ദൂരെക്കളവനെന്നദ്ധ്യാവസിച്ചുകൊ-
ണ്ടാരൂഢമോദാൽ തളിർത്തു കുളിർത്തൊരു
നീലക്കടമ്പു നില്ക്കുന്നതു കണ്ടതി-
ന്മേലാശു പാഞ്ഞു കരയേറി മെല്ലവേ
കാളിയൻതാൻ ശയിക്കുന്നവിടം കണ്ടു
കാളിന്ദിതന്നിൽ മടിയാതെ ചാടിനാൻ.
ചോദിച്ചിതു ശുകനോടതു കേട്ടപോ-
താദരപൂർവ്വകമാശു മഹീപതി:
"കാളകൂടാമയവേഗാലടുത്തുള്ള
കാനനസംവൃതമൊക്കെ നശിച്ചുപോയ്
കേവലമെന്നല്ലോ മുന്നമരുരുംചെയ്തി-
തീവണ്ണമെന്തു കടമ്പു നിന്നീടുവാൻ?"
ശ്രീശുകൻതാനും ചിരിച്ചു ചൊന്നാ നവ-
കാശമതിനുണ്ടു കേളെടോ! ഭൂപതേ!
പണ്ടു വിനതാത്മജൻ പന്നഗാന്തക-
നിണ്ടൽ തൻ മാതാവിനാശു തീർത്തീടുവാൻ
ചന്തമേറും ത്രിദിവം പ്രവേശിച്ചമൃ-
തന്തരമെന്നിയേ കൊണ്ടുപോരുന്നനാൾ
കണ്ണുത തീർത്തു പോകാൻ തൻ പൃരോഭുവി-
കണ്ടു കടമ്പതിന്മേലിരുന്നീടിനാൻ.
കമ്പം കലന്നു കലശം തുളുമ്പിവീ-
ണമ്പോടതിന്മേലൊഴുകി നിരന്തരം
സമ്പ്രതി മേന്മേലതുകൊണ്ടതിന്നൊരു
തുമ്പമണയായ്‌വതിന്നൊരു കാരണം.
പിമ്പൊരു കാലമമ്പോടമൃതാത്മകൻ
തൻ പദാംഭോരുഹസ്പർശമുണ്ടായ്‌വരും
ബന്ധമതുകൊണ്ടുമുണ്ടക്കടമ്പിനു
സന്താപമേതുമില്ലായ്‌വാൻ മഹീപതേ!"
ബന്ധുവായുള്ള ഭഗവാനരവിന്ദ-
ബന്ധുസുതയിലാമ്മാറു ചാടുംവിധൗ
ചെമ്പൊൽഗിരീന്ദ്രൻ മഹാമേരുതാനുട-
നംഭസ്സിൽ വീഴ്‌വതുപോലെ വീണീടിനാൻ
കീഴ്മേൽ മറിഞ്ഞിതു കാളിന്ദിവാരിയും
സാമാന്യമെന്യേയുയർന്നിതങ്ങോളവും.
കാളിയൻ തന്നുടെ കാമിനിമാരൊടും
മേളമിയന്നഹിബാലഗണത്തൊടും
കൂടിക്കളിക്കുന്നനേരമെന്തൊന്നിതെ-

---

അദ്ധ്യാവസിച്ചുകൊണ്ട് = ഉറപ്പിച്ചുകൊണ്ട്. കാനനസംവൃതം = കാടിന്റെ കൂട്ടം. വിനതാത്മജൻ = ഗരുഡൻ. ത്രിദിവം = ദേവലോകം. അരവിന്ദബന്ധുസുത = കാളിന്ദി. അഹിബാലഗണം = സർപ്പശിശുക്കളുടെക്കൂട്ടം.

ന്നാടൽ പിടിച്ചു പേടിച്ചതി വിഭ്രമം
തേടി പ്രസരിച്ചുഴന്നു ഞെട്ടിത്തെറി-
ച്ചുടകിടുകിടുത്തേറെ നടുങ്ങിനാൻ.
പാരമുമിണ്ണാൻ വിഷവുമതുപൊഴ-
താത്രുദ്ധകോപമിയന്നൊരു കാളിയൻ
നീരിൽ മുഴുകിക്കിടന്നു ചൊല്ലീടിനാൻ:
"ആരെടോ! വന്നതെന്നാലയസീമനി?
പ്രാണഭയമൊട്ടുമില്ലായ്കയോ? ബഹു-
മാനം കുറഞ്ഞിങ്ങു വന്നു ചാടീടുവാൻ?
ചാകയെന്നുള്ളതൊഴിഞ്ഞുടനങ്ങു നീ
പോകേണമെന്നു നിനയ്ക്കൊലാ മാനസേ."
ഏവം ചപലകളായുള്ള വാക്കുക-
ളേറെപ്പറഞ്ഞു കോപിച്ചു ഫണങ്ങളും
പാരാതെ പൊങ്ങിച്ചു നേരത്തു നാസികാ-
മരുതമേററു പാരം തികന്നു ജലം
വാരിതന്മീതേ നികന്നവൻ നോക്കിനാൻ
ദൂരവേ കാണായി നാരായണനെയും
മേളമിയന്നുള്ള മേചകവാരിയിൽ
നീളവേ പാരം തുടിച്ചു നീന്തുന്നതും.
കീഴിലൊരുത്തനീവണ്ണമിവിടെ വ-
ന്നാഴിയിന്നീരിതു തൊട്ടീലതിനിന്നു
പാരം ചെറിയൊരു ബാലനിവനുടൻ
ധീരതയോടുമാളായതു പാർത്തൊരു
പോരായ്മയോടു ഫണങ്ങൾ സഹസ്രവും
നേരേയെടുത്തടുത്താനതിവിദ്രുതം;
സിംഹികതന്നുടെ നന്ദനനാകിയ
രാഹു ശശാങ്കനെക്കണ്ടടുക്കും വണ്ണം.
താരാർമകൾ നിജ പാണിയുഗളത്താൽ
ആത്രുദ്ധമോദം തലോടിനിറന്നുള്ള
ചാരുകഴലിണതന്മേൽ മടിയാതെ
ഘോരനാം കാളിയനോരോന്നു ദംശിച്ചാൻ.
ഏതുമതിന്നൊരു പീഡയില്ലായ്കയാൽ
ഏറെയെടുത്തുടൻ പിന്നെയും മേല്ലുമേൽ
മർമ്മങ്ങൾതോറും കടിച്ചു തുടങ്ങിനാൻ
നിർമ്മലനായൊരു നന്ദതനയനെ;
കല്മഷന്മാൎക്കു തോന്നുമല്ലോ തെളി-
ഞ്ഞെന്മനഃപങ്കജേ വാഴ്ക പോകായ്കെങ്ങും.

---

ഉമിണ്ണാൻ വിഷവും=വിഷം ഛർദ്ദിച്ചു. ആലയസീമനി=വീട്ടിന്നരികിൽ. നാസികാമാരുതം=ശ്വാസവായു.

ഉണ്ണിയെ മസ്തകംകൊണ്ടടിച്ചീടിനാൻ
തിണ്ണമടുത്തു ചുററീടിനാൻ പിന്നെയും
കണ്ണനുടെയുടൽ കാളിയൻ ചുററിയ-
വ്വണ്ണമേ കണ്ടൊരു ഗോപാലബാലരും
പുണ്യമിയന്നുള്ള ഗോക്കളുമൊക്കവേ
കണ്ണുനീർ തൂകിനാർ മായാമയങ്ങളും
അന്നേരമമ്പാടിതന്നിലോരോവിധം
ദുർന്നിമിത്തങ്ങൾ കാണായി പലതരം.
നന്ദനിടത്തു തുട തോൾ നയനവും
നന്നായ്‌വിറച്ചു തുടങ്ങി നിരന്തരം.
നന്ദവിലാസിനിക്കന്യഭാഗങ്ങളും
നന്നായ്‌വിറച്ചിളകുമ്പൊഴുതങ്ങവൾ
കണ്ണുനീർവാർത്തു തോഴീജനത്തോടഥ
ചൊന്നാൾ കരഞ്ഞു കരഞ്ഞു യശോദയും:
"എന്മകനിന്നലെയിന്നേരമൻപോടു
ചെമ്മേ സഖികളുമായി വന്നാനല്ലോ
ഇന്നു വരുവതിനേറെ വൈകീടുവാൻ
അന്യം പുനരൊരു കാരണമെന്തയ്യോ!
മന്ദസ്മിതംപൂണ്ട സുന്ദരവക്ത്രാര-
വിന്ദമെൻ മുന്നിലാമ്മാറു കാണായ്കയാൽ
ഉള്ളിൽ വരുന്നഴൽ ചൊല്ലാവതല്ല മ-
റ്റുള്ളമുഴന്നു മാഴ്കീടിനാൻ നന്ദനും.
കന്നുകിടാക്കളെ മേച്ചു വനങ്ങളിൽ
ചെന്നുകടന്നു മുള്ളൊന്നു കുത്തീലല്ലീ?
കന്ദരവാസി മൃഗേന്ദ്രനിനാദമാ-
കർണ്ണ്യ വിറച്ചു മോഹിച്ചു വീണീലല്ലീ?
പർണ്ണപുഷ്പങ്ങൾ പറിപ്പാനൊരുമ്പെട്ടു
ചെന്നു മരമേറിനിന്നു വീണീലല്ലീ?
വമ്പുലിമുമ്പിലകപ്പെട്ടു സംഭ്രമി-
ച്ചുമ്പരെച്ചൊല്ലി വലഞ്ഞുപോയീലല്ലീ?
പിള്ളരുമായ്ത്തിടിപെട്ടഭിമാനിച്ചു
തല്ലി മയങ്ങിയുള്ളുള്ളമായീലല്ലീ?
ഉള്ള കറികളും ചോറുമാറിത്തനി-
ക്കുള്ളഴൽപെട്ടു ചൂടായ് ചമഞ്ഞു വിഭോ!
മക്കൾ തനിക്കൊന്നുമില്ലായ്കിലെപ്പൊഴും
ദുഃഖിച്ചിരിക്കയെന്നായ്‌വരുമീശ്വര!
പെററുവളർത്തുകൊൾവാനും പണി തുലോം
മററാരുമില്ലൊരാധാരമോർത്താലയ്യോ!

---

കന്ദരവാസിമൃഗേന്ദ്രനിനാദം = ഗുഹയിലെ സിംഹത്തിൻെറ ഗർജ്ജനം.

ചിത്തേ വിചാരിക്ക പുത്രസമ്പത്തികശം
ഇത്ര പരിഭ്രമിക്കുന്നവരാരുള്ളു?
ദുഃഖിപ്പതിന്നൊരു പാത്രമായേനഹം
വ്യഗ്രം പ്രസവിയാഞ്ഞെത്രപൂണ്ടേൻ നടേ,
പെററു പെറിയവനെക്കണ്ടനാശം മുത-
ലുററു തുടങ്ങിയ ദുഃഖം മരിപ്പോളം
പറററെ വിട്ടുപോയീടുകയില്ലത്രേ
പററും കുമാരെരെനെക്കിട്ടുകിലീശ്വരാ!
ഒട്ടുമടുത്തുവന്നീലെന്മകൻ പശു-
ക്കുട്ടികളൊച്ചകശം കേട്ടതില്ലെങ്ങുമേ.
മൽപ്രജതൻ കുഴൽനാദവും കേട്ടതി-
ല്ലിപ്പോളെനിക്കിനിയെന്താവതീശ്വരാ?
എന്തെന്തു തോഴി! വരായ്‌വാൻ മമാത്മജൻ?
അന്തരാ വൈരികളുണ്ടവനേററവും.
കാളിന്ദിതന്നിലിറങ്ങി നീന്തുംവിധൗ
കാളിയൻ ചുററി വലഞ്ഞുപോയീലല്ലീ?
ബാലക''നെന്നവരശം ചൊന്നളവങ്ങതു-
മൂലം വരായ്‌വതിന്നെന്നശരീരിതൻ
വാക്കുകളൻപോടു കേശക്കായ്‌ചമഞ്ഞതു
നീക്കമൊഴിഞ്ഞുറപ്പിച്ചു പരിഭ്രമാൽ
തെറെറന്നുടനങ്ങു ചാടിപ്പുറപ്പെട്ടു
ചുററമിയന്ന യശോദയും നന്ദനും
മററുള്ള ഗോപാലവൃദ്ധരും ബാലരും
ചുററും ചുഴന്ന ഗോപാംഗനാവർഗ്ഗവും
സത്വരം രാമനുമൊക്കെ നടന്നള-
വഭ്രേ പരിവേഷവും കണ്ടിതേററവും.
പൃഥ്വീചലനവും ചെററു തോന്നീ പുന-
രുശംത്താരിലത്തൽ മുഴത്തിതെല്ലാക്കുമേ.
കൃഷ്ണനുടെ മഹിമാനമറിഞ്ഞൊരു
വിഷ്ണുശയനഭോഗൻ ബലഭദ്രരും;
ചിത്തഭ്രമം പുനരൊട്ടു ചുരുക്കുവി-
നത്തലെൻ കൃഷ്ണനു സിദ്ധിക്കയില്ലതു
വിശ്വസിച്ചീടുവിൻ മദ്വചഃശ്രേണികശം
അയ്യോ! പരവശം കാട്ടരുതാരുമേ;
ശത്രുസംഹാരത്തിനായ്ക്കൊണ്ടു ഭൂമിയിൽ
ഉത്ഭവിച്ചുള്ളവനെന്നുടെ സോദരൻ
വിഘ്നമവന്നു സിദ്ധിക്കയില്ലേതുമേ

പുത്രസമ്പത്തികശം=പുത്രസമ്പത്തോടുകൂടിയ അമ്മമാർ. വ്യഗ്രം=ദുഃഖം. പറററെ=നിശ്ശേഷം. പരിവേഷം=പ്രഭാവലയം. മദ്വചഃശ്രേണികശം= എന്റെ വാക്കുകളുടെ കൂട്ടങ്ങശം.

ചിത്തേ ധരിപ്പിനെന്നാൻ ബലഭദ്രനും
പത്മവിലോചനൻതൻ ചുവട്ടുള്ളിലു-
ള്ളത്തൽ ചുരുക്കി നോക്കിപ്പനരങ്ങവർ.
പെട്ടെന്നു ചെന്നു കാളിന്ദിതീരത്തഴൽ-
പ്പെട്ടു കരഞ്ഞുഴലുന്നൊരു ഗോപാല-
വർഗ്ഗത്തെയും പശുവൃന്ദത്തെയും കണ്ടു
ഗൽഗദസുസ്വരത്തോടു യശോദയും
അക്ഷിജലങ്ങൾ തുടച്ചു കരങ്ങളാൽ
അക്ഷണമത്തൽ മുഴുത്തു ചൊല്ലീടിനാൾ:
"ബാലകന്മാരേ! മനോഹരനെന്മകൻ
നീലമുകിൽവർണ്ണനെങ്ങുപോയാനയ്യോ!
പാരാതെ ചൊല്ലുവിനാരോമലുണ്ണിതൻ
ചാരുതിരുവുടൽകാണാഞ്ഞു സങ്കടം
പാരമിനി"ക്കെന്നു കേട്ടുള്ള ബാലന്മാർ
ഏറെക്കരഞ്ഞുതുടങ്ങിനാരാകുലാൽ.
"എന്തെന്തിതയ്യോ! മമാത്മജനാകിയ
ചെന്താമരക്കണ്ണനെന്തുചെയ്താനയ്യോ!
പുഞ്ചിരികൊണ്ടു വിളങ്ങും മുഖാംബുജം
ചെഞ്ചമ്മേ ഞാനിനിക്കാണ്മനോ ദൈവമേ!
ചൊല്ലുവിൻ ചൊല്ലുവിനുണ്ണികളേ! മമ
കല്യാണശീലനാമുണ്ണിയെങ്ങാനയ്യോ!"
വല്ലവിമാരുമെല്ലാവരുമിങ്ങനെ
ചൊല്ലിക്കരഞ്ഞു തുടങ്ങിനാർ പിന്നെയും
വല്ലീലചൊല്ലുവാനുണ്ണികളാക്കുമു-
ള്ളല്ലൽ മുഴക്കയാലെല്ലോളവും തഥാ.
"ഉണ്ണീ മനോഹര! കൃഷ്ണ! മമാത്മജ!
കണ്ണാ! കരിമുകിൽവർണ്ണാ! കുമാരക!
നിന്നുടൽ കാണാഞ്ഞെഴുന്നൊരു സങ്കട-
മിന്നു പൊറുക്കാവതല്ല"പുനരിതി
കണ്ണീരൊലിപ്പിച്ചു നന്ദനുമമ്മയും
ധന്യാംഗികളായ ഗോപീജനങ്ങളും
തിണ്ണം പരവശപ്പെട്ടു തൊഴിച്ചല-
ച്ചുണ്ണിയെ നോക്കിനാരെങ്ങുമേ നീളവേ.
അന്നേരമൊട്ടകലത്തു കാളിന്ദിയിൽ-
നിന്നൊരു കാളിയൻതന്നാൽ നിബദ്ധനായ്
കണ്ണനെക്കണ്ടുടനേതിലുമേറിയ-
മന്യു മുഴുത്തു യശോദയും നന്ദനും
"അയ്യോ മകനെ! ചതിച്ചിതോ ഞങ്ങളെ!

---

വല്ലീല = കഴിവുണ്ടായില്ല. മന്യു = കോപം.

നീയെന്നു"ചൊല്ലീക്കരഞ്ഞങ്ങു ചെന്നുടൻ
പയ്യെപ്പിടിപ്പതിനായ്ക്കൊണ്ടുഴററോടു
സൂര്യസുതയിലാമ്മാറു ചാടീടുവാൻ
കയ്യുമ്പരത്തിയോടുമ്പൊഴുതച്യുത-
ശയ്യാഭവൻ ബലഭദ്രരും കൂടവേ
തെററെന്നുചെന്നമൂൾപ്പുകളെചൊല്ലീടിനാൻ:
"പററെ വിവശത്വം കാട്ടരുതാരുമേ
നില്പിനടങ്ങിയൊരുത്തിരിനേരമെ-
ന്നുല്പലനേത്രനാം കൃഷ്ണനു സങ്കടം
സിദ്ധിക്കയില്ലതോർത്തെന്തിനു മാനസം
കത്തിയെരിഞ്ഞുഴൽ തേടുന്നു സന്തതം."
ഇത്ഥം ബലഭദ്രർ ചൊന്നതു കേട്ടള-
വുൾത്താരിൽ നന്ദനോർത്താൻ ഗർഗ്ഗവാണികൾ;
വിഭ്രമവും കുറച്ചീടിനാനൊട്ടുതാൻ.
സുഭ്രുവായുള്ള യശോദതാൻ പിന്നെയും
ദുഃഖപരവശമുൾക്കൊണ്ടു നില്ലാഞ്ഞു
ചിക്കനെച്ചെന്നു പിടിച്ചിതു രാമനും
തമ്മിലുരുമ്മീട്ടൊരാവതില്ലായ്കയാൽ
അമ്മായവാനരികത്തവളും നിന്നാൾ.
ചെമ്മേ പുനരിക്കുഴപ്പങ്ങൾ കണ്ടതി-
നിർമ്മലനാകിയ നന്ദതനയനും
ഉൾക്കരുതിപ്പോളിവനോടു ഞാൻ കളി-
ചെയ്ക, മത്യാപരാധീനരായെത്രയും
മാഴ്കിത്തളർന്ന ബന്ധുക്കൾതന്നന്തികേ
പോകേണമെന്നു നിനച്ചു മായാമയൻ
ചുററിക്കിടന്നോരു കാളിയൻതന്നെ വേ-
ററുകൊൾവാൻ കഴിവില്ലാഞ്ഞു തൽക്ഷണം
ഭക്ഷിപ്പതിന്നടുത്തോരഘൻതന്നുടെ
വക്ത്രരന്ധ്രത്തിലത്യച്ഛമായ്മുന്നമേ
വിസ്തൃതാകാരം വളർന്നതുപോലെതാൻ
എത്രയുമേററം വളർന്നുതുടങ്ങിനാൻ.
ചക്ഷുശ്ശ്രവോന്വയാധീശനാം കാളിയൻ
തൽക്ഷണം തന്നുടൽ പൊട്ടുമെന്നോർത്തഥ
ചുററുമഴിഞ്ഞു ഫണങ്ങൾ പരത്തിയ-
ങ്ങററമില്ലാതോരു കോപം മുഴുക്കയാൽ
ഛർദ്ദിച്ചുടൻ വിഷം മേല്ക്കുമേലംഭസി

---

അച്യുതശയ്യാഭവൻ=അനന്തനെന്ന അംശമായി ജനിച്ചവൻ, ബലഭദ്രൻ. ഗർഗ്ഗവാണികൾ=ഗർഗ്ഗമുനിയുടെ വചനങ്ങൾ. സുഭ്രു=സുന്ദരി. നില്ലാഞ്ഞു=സഹിയാതെ. മത്യാ പരാധീനരായ്=മനസ്സുകൊണ്ട് അസമാധാനമുള്ളവരായി. അംഭസി=ജലത്തിന്മേൽ.

കദ്രുസുതാധിപൻ പിന്നെയും മാഴ്കിനാൻ.
അപ്പോളവനെയുപദ്രവിച്ചീടുവാൻ
ഉൾപ്പൂവിലാമ്മാറവസരം പാർത്തുടൻ
ദൃഷ്ട്വാ കരേണ ഫണങ്ങൾ പിടിച്ചുകൊ-
ണ്ടഷ്ടാംഗയോഗികളുള്ളിൽ നടപ്പവൻ
പെട്ടെന്നു താഴ്ത്തിക്കരേയേറിനിന്നുടൻ
ഒട്ടേറെയും തദാ നൃത്തംതുടങ്ങിനാൻ.
തൃക്കാലിണനടയെക്കാളധികമായ്
മുഷ്കരനാകിയ കാളിയൻതന്നുടെ
മസ്തകാഗ്രന്ഥിതരത്നപ്രഭകേളാൽ
എത്രയുമേററമേററം വിളങ്ങീ തദാ.
ചിത്രമത്യത്ഭുതം! നൃത്തപ്രകാരങ്ങൾ
ഉൾത്താരിലോർത്തറിയാവതല്ലേതുമേ.
മൃത്യുഞ്ജയനദ്രിനന്ദനാവല്ലഭൻ
നൃത്തപ്രിയനുടെ നൃത്തഭേദംപോലെ-
ചിത്രതരം പരമത്ഭുതമേവമെ-
ന്നിത്രിലോകീജനമൊക്കെ വാഴ്ത്തും വിധൗ
പുഷ്ടരേ വന്നു നിരന്നിതു ദേവകൾ
ഒക്കവേ ദുന്ദുഭി താക്കിനാരാദരാൽ.
മയ്ക്കണ്ണിമാരാകുമപ്സരസ്ത്രീകള-
മൂൾക്കാമ്പഴിഞ്ഞു സംഗീതം തുടങ്ങിനാർ.
തുംബുരുനാരദനാദികളേവരും
സന്മയം കണ്ടു വന്ദിച്ചു വാഴ്ത്തീടിനാർ.
ചിന്മയനംബുജലോചനൻ മാധവൻ
ചന്മയൻ സർവ്വചരാചരദേശികൻ
നിർമ്മലൻ നിർമ്മമൻ ജന്മമൃതിഹരൻ
കർമ്മണാമാധാരമായ ജഗന്മയൻ
പിന്നെയും പിന്നെയുമാനന്ദമുൾക്കൊണ്ടു
പന്നഗനാഥനാം കാളിയൻതന്നുടെ
പൊങ്ങും ഫണങ്ങളിലൊന്നു താഴുംപൊഴു-
തങ്ങേതുയന്നു കാണാമതിന്മേലുടൻ
ചെമ്മേ പകന്നഴകോടു നടിച്ചിടു-
മുന്മേഷമോടതു താഴുവോളം തഥാ
തുംഗമാമങ്ങതു താഴുമ്പൊഴുതേക-
മംഗജതാതനതിന്മേലുഴറേറാടു
നിന്നുടനന്യേ പകന്നു താഴുംപൊഴു-
തൊന്നുയർന്നീടുമതിന്മേലുമങ്ങനെ-
തന്നേ ഫണങ്ങൾ സഹസ്രങ്ങളിലുമായ്

ദുന്ദുഭി താക്കിനാർ = പെരുമ്പറ മുഴക്കി.

നിന്നു കടന്നു നടന്നു നടിക്കുമ്പോൾ
ഉണ്ണിതൻ മല്ലടി കാളിയൻമസ്തകേ
കുന്നുകൾ വന്നുവീഴ്കെന്നു തോന്നീടുന്നു.
മന്ദേതരം തളർന്നീടിനാനേററമ-
ത്യുന്നതനായ ഫണികുലനായകൻ-
തന്നുടെ ദർപ്പമശേഷം നശിച്ചഥ
വന്നുചൊരിഞ്ഞിതു വക്ത്രേണ രക്തവും.
ഖിന്നനായ് മന്യുമുഴുത്തഴൽ പൂണ്ടവ-
നന്യൂനഖേദാൽ കരഞ്ഞുതുടങ്ങിനാൻ.
ഭിന്നധൈര്യേണ പിരിഞ്ഞുപോകെന്നതു
വന്നുകൂടും മമ ജീവനം നിർണ്ണയം.
എന്നിത്തരം ബഹുചിന്ത കലർന്നവ-
നെന്നുടെ മസ്തകത്തിന്മേലിവണ്ണമേ
വന്നു കടന്നു കരേറി നടിപ്പവ-
നിന്നു നിനച്ചാലസാരനല്ലൊട്ടുമേ.
നിന്ദിച്ചുപോയേനിവനെയാരെന്നുവാ-
നെന്നുള്ളിലോർത്തറിയാഞ്ഞയാലീശ്വരാ!
വന്ദേപദം കരുണാനിധേ! സാമ്പ്രതം
നിന്നെയാരെന്നതറിയായ്‌വരേണമേ!
നിന്ദ്യനാമെന്നപരാധങ്ങളൻപോടു
വന്ദ്യനായുള്ള നീതാൻ ക്ഷമിക്കേണമേ!
ധന്യാകൃതേതി പുനഃപുനരോരോർത്തു
നന്നായ്മനസാ വണങ്ങിനാനേററവും.
തത്സമയേ സകലാത്മപ്രബോധകൻ
ചിത്സ്വരൂപൻ പദയുഗ്മമഹിമയാ
ശുദ്ധസ്വരൂപവിജ്ഞാനമുണർന്നുതൻ-
ബുദ്ധി തെളിഞ്ഞു വിളങ്ങി വളർന്നേഴം
ഗർവമശേഷമൊഴിഞ്ഞതി ശാന്തനാ-
യുർവരാധീശനെ ധ്യാനിച്ചു മാനസേ
ശർവവിഭൂഷണവംശജനക്ഷികൾ
സർവമടച്ചു മന്മസ്തകേ നാടനം
നിർവഹിക്കുന്നവനാരെന്നു ചിന്തയാ
നിർവൈരവാൻ നിരൂപിച്ചുളവഞ്ജസാ
സർവജഗൽഗുരു നാരായണൻ പരൻ
ശർവവന്ദ്യൻ ശരണാഗതവത്സലൻ
പർവതപക്ഷാരി സോദരൻ മാധവൻ
പർവതച്ഛത്രധരൻ പരമൻ പ്രഭു
പർവചന്ദ്രാഭിരാമാനനൻ കേശവൻ
ദുർവിനീതൗഘകുലാന്തകനവ്യയൻ

ദർവീകരകുലനാശനകേതനൻ
ദർവീകരാഗ്രഗശായി ജനാർദ്ദനൻ
തുർവശ്രുപൂർവജവംശജൻ മംഗലൻ
ഉർവിപ്രിയനർവിഭാരാപഹാരകൻ
സർവാത്മകൻ മമ മസ്തകേനിന്നതി-
ദിവ്യനടനം നടിക്കുന്നതെന്നുടെ
ദൈവാനുകൂലതകൊണ്ടെന്നറിഞ്ഞുതൻ
കർവാണഭാവാലകമൊഴിഞ്ഞെത്രയും
ഭക്ത്യാ പരബ്രഹ്മതേജോമയനായ
ഭക്തപ്രിയൻപദാംഭോരുഹം മാനസ-
പത്മമാരാധിച്ചു വന്ദിച്ചുരുതരം
സ്തുത്വാ ലയിച്ചു രമിച്ചു ഫണീശ്വരൻ
കൃത്വാപരാധങ്ങളൊക്കെക്ഷമിക്കെന്നു
മത്വാ നമസ്കരിച്ചീടിനാനാവോളം.
അപ്പോളവനുടെ ഭാര്യമാരാകിയ
സർപ്പവധൂക്കളും പുത്രകദംബവും
ചിത്താകുലതയാ പോന്നുവന്നേററമു-
ള്ളത്തിൽമുഴുത്തു ഭക്തപ്രിയൻതന്നുടെ
തൃക്കാലിണകളിൽ വീണു നമസ്കരി-
ച്ചസ്മാൻകൃപയോടു പാലയേതിദ്രുതം
ദുഃഖിച്ചു ദുഃഖിച്ചു കണ്ണീരൊലിപ്പിച്ചു
വ്യഗ്രിച്ചു പാരം കരഞ്ഞുതുടങ്ങിനാർ:
''നിത്യമടിയങ്ങൾ വാഴും ജലത്തിങ്കൽ
അത്യന്തബന്ധുവായുള്ള തവ പദ-
യുഗ്മവിലോകനത്തിന്നുള്ളവകാശ-
മിക്കാലമുണ്ടായ് ചമഞ്ഞതത്യത്ഭുതം!
വിഷ്ണോ! മുകുന്ദ! മുരാരേ! ജഗൽപ്പതേ!
ജിഷ്ണുസഹജ! ജയജയ സന്തതം.
തുഭ്യം നമസ്തേ നമോനമോ ദൈവമേ!
സത്യസ്വരൂപ! സർവാത്മനേ തേ നമഃ
ഭക്തജനമനോദർപ്പണമാലിന്യ-
മൊക്കെത്തെളിവോടകററിക്കളവൊരു
തൃക്കാൽസരോജരേണുക്കൾ ധരിപ്പതി-
ന്നിക്കാലമെന്തൊരു പുണ്യമിവനെന്നു
പത്മേക്ഷണ! ഞങ്ങളേതുമറിഞ്ഞതി-
ല്ലത്ഭുതം തേ മഹാമായതൻ വൈഭവം.
സർപ്പാന്വയത്തിൽ ജനിച്ചതു പാപമെ-

ദർവ്വീകരകുലം = സർപ്പവംശം. തുർവ്വശ്രുപൂർവ്വജൻ = യദു. കർവ്വാണഭാവം = അനുചരഭാവം. കദംബം = കൂട്ടം. അസ്മാൻ = ഞങ്ങളെ.

ന്നെപ്പേരുമുണ്ടു ചൊല്ലുന്നിതെന്നാലതിൻ
മദ്ധ്യേ ഭേദം കണ്ടുകൊൾവാനൊരു
ശുദ്ധക്രിയചെയ്യതെന്തറിഞ്ഞീലല്ലോ;
ദുഷ്കരനായതി ദുഷ്കരനാകിയോ-
രിക്കാളിയൻ പ്രിയൻ ഭർത്താവിവനെ നീ
വിശ്വംഭരാ! പരിവിശ്രമിപ്പിച്ചതു
നിശ്ചയമോക്കിലയോഗ്യമല്ലൊട്ടുമേ.
ദർപ്പമൊഴിച്ചു തനിക്കുള്ളവരെ ര-
ക്ഷിപ്പതു നിന്നുടെ ശീലമെന്നാകയാൽ
ശില്പമായിപ്പോഴനുഗ്രഹിച്ചീടുവാൻ
അല്പം വികല്പമുണ്ടാകരുതേതുമേ.
മുക്കണ്ണരും പരമേഷ്ഠിയുമിന്ദ്രനും
ഭക്തികൊണ്ടുള്ളം തെളിഞ്ഞ മുനികളും
ലക്ഷ്മീഭഗവതിതാനും വ്രതങ്ങളും
ലക്ഷണമാർന്ന വേദാന്താംഗവിദ്യയും
നിത്യമന്വേഷിച്ചു കാണാതിരിക്കുന്ന
സത്യസ്വരൂപനാം ത്വച്ചരണാബ്ജയം
മത്സരാദിപ്രദോഷം കലർന്നോരിവൻ
മസ്തകത്തിങ്കൽ വിളങ്ങുമാറായല്ലോ.
ഇപ്പോഴിതിന്മീതേ മറ്റെന്തിനിയൊന്നു
പത്മാലയാപതേ! വേണ്ടതു ദൈവമേ!
കൃഷ്ണ! കൃഷ്ണ! പ്രഭോ! പാഹി നമോസ്തു തേ!
വിഷ്ണോ! മുകുന്ദ! മുരാരേ! നമോസ്തു തേ!
സത്വരജസ്തമോഭേദരൂപാത്മനേ
ശക്തിയുക്തപ്രഭോ! നിത്യം നമോസ്തു തേ.
സർവസത്വാന്തർഗ്ഗതായ നമോ നമഃ
സർവഭൂതാകൃതേ! നാഥ! നമോസ്തു തേ.
സർവാത്മകാരണഭൂതായ തേ നമഃ
സർവബീജാംകുരായ പ്രണവാത്മനേ
സർവാദിമദ്ധ്യാവസാനായ തേ നമഃ
സർവാന്തര്യാമ്യഭിന്നാത്മനേ തേ നമഃ
സർവപൂർണ്ണ സ്വരൂപാത്മനേ തേ നമഃ
സർവഭൂതോദയഹേതവേ തേ നമഃ
സർവജഗല്പരിപാലന! തേ നമഃ
സർവസർവസ്മൈ സനാതന! തേ നമഃ
സർവപൂർണ്ണസ്വരൂപാത്മനേ തേ നമഃ
സർവകാലാവകാശായ നമോ നമഃ
സർവാത്മസന്നിധി സംസ്ഥിതായ പ്രഭോ!
സർവ്വദൂരസ്ഥ! സർവ്വസ്മൈ നമോനമഃ
നാരായണ! നരകാരേ! നരാധിപ!

നാരദാദിപ്രമുഖാരാധിതാംഘ്ര്യയേ
കാരുണ്യവാരിധേ! കാമദാനപ്രഭോ
നീരദവർണ്ണ! നിരാകല! ദൈവമേ!
ഗോവിന്ദ! ഗോപാലവംശാധിപാത്മജ!
ദേവേന്ദ്രസോദര! ദേവ! യദുപതേ!
ദേവകീസൂനോ! വസുദേവനന്ദന!
ദേവദേവ! പ്രഭോ പാഹിനോപ്യനവഹം.
നിന്മഹാമായാവിലാസമഹിമകൾ
അംബുജനേത്ര! പാർത്താലൊരുകാലവും
ചിന്മയരൂപ! ചിന്തിച്ചുകണ്ടോളമി-
ങ്ങുന്മേഷമോടറിയാവതല്ലാർക്കുമേ.
ജംഗമാജംഗമജാതികളൊക്കെയും
മംഗലദേവതാവല്ലഭനോം തവ
നന്ദനജാതങ്ങളാകുന്നതു ജഗ-
ന്നന്ദിനിയാകുന്ന മായാഭഗവതി-
തന്നുടെ മാനസാനന്ദകരനായ
നിന്നുടെ സന്നിധൌ നിന്നളവനവഹം
നിർമ്മിച്ചു നില്ക്കുന്ന വിശ്വം ജഗൽപ്രതി-
ബിംബിതനായതിൽ മൂന്നുവിധം ഭവാൻ
ചിന്മയ! സൽപ്രഭാവത്വം കലർന്നൊരോ
ജന്മിനാമന്തർഗ്ഗതാത്മരൂപങ്ങളിൽ
കർമ്മണാമാധാരരൂപഭേദേന സു-
ദൃന്മിഷന്മാർഗ്ഗഗമ്യാശയാ തൻെറ മ-
ഹിമപ്രഭാവായ ശാന്തമായ് നിർമ്മല-
നിർമ്മലമായൊന്നു പിന്നേതശാന്തവും
വന്മദമാന്ദ്യ മൂഢത്വമാർന്നു പുന-
രിമ്മൂന്നിലും പ്രശാന്തോന്മിഷാത്മാക്കളിൽ
സന്മയനായ നീ നിർമ്മലാനന്ദവിൽ
ബിംബപ്രതിമയാ നിന്നുണർവീടെഴും
ത്വന്മഹിമാനമശാന്തങ്ങളിൽപ്രതി
കല്മഷാതേ്മന മനസ്സംവൃതങ്ങളായ്
വന്നുകൂടുന്നതന്യേപി ജഡങ്ങളിൽ
പിന്നെ ജഡാത്മകത്വം കലന്നും സദാ
നിന്നതിൽ മൂന്നേതതിപ്രിയന്താവക-
മെന്നതുകാരണമായശാന്തങ്ങളാം

ആരാധിതാംഘ്ര്യയേ = ആരാധിക്കപ്പെടുന്ന പാദങ്ങളോടു കൂടിയവന്നായികൊണ്ടു്. പാഹിനോപ്യനവഹം = പാഹി + നഃ + അപി + അനവഹം = ഞങ്ങളെയുംകൂടി നിത്യവും പാലിച്ചാലും. സൂദൃന്മിഷന്മാർഗ്ഗഗമ്യാശയാ = സുഷുപ്തായും ഉന്മിഷത്തായുമുള്ള മാർഗ്ഗങ്ങളിലൂടെ ചരിക്കണമെന്ന ആഗ്രഹത്താൽ.

തദ്വിപരീതങ്ങളായ് വരുമപ്പൊഴേ
ശത്രുത്വവും തമ്മിലുണ്ടായ് വരുമല്ലോ
അപ്പോരം ഗുണദ്വേഷികളെ പ്രഹരിച്ചു
സല്പുമാന്മാരെയും ധർമ്മമര്യാദയും
രക്ഷിച്ചു മേന്മേൽ വളൎത്തുനടത്തുവാൻ
ഇക്ഷിതിയിങ്കൽനീയന്നന്നൊരോരോവിധം
വൎത്തമാനപ്രഭേദത്താലവതരി-
ച്ചുത്തമപൂരുഷനാം ഭവാനന്വഹം
നിഗ്രഹാനുഗ്രഹം ചെയ്യരുളായ്കിൽ മ-
ററിപ്രജകൾക്കൊരാധാരമെന്തീശ്വര!
കൃഷ്ണനായിപ്പോരം വസുദേവമന്ദിരേ
തുഷ്ണ്യയാ വന്നവതീൎണ്ണനായീദൃശം
ദുഷ്ടജനമനോദർപ്പം ശമിപ്പിച്ചു
ശിഷ്ടജനങ്ങരം തന്നിഷ്ടപ്രദനായ
ചിത്സ്വരൂപപ്രഭോ! നിന്മഹിമാനമി-
ങ്ങുരംത്താരിലേതുമറിയാതകശ്മലൻ
ധിക്കാരമുരംക്കൊണ്ടു വിശ്വൈകവന്ദ്യമാം
തൃക്കാലിണകരംമേലാഹന്ത! ദംശിച്ച
ചിത്തകാഠിന്യമോൎത്തോളമത്യുഗ്രമാ-
യെത്തും മഹാമൂഢകത്താവിവൻ ദൃഢം.
ത്വൽപ്രകാരപ്രഭാവങ്ങളത്രേയത്തും
അല്പജ്ഞനെന്തറിയാഞ്ഞഖിലേശ്വര-
വിജ്ഞാനമൂൎത്തിമാനാം ഭവാനോടസാ-
രജ്ഞനിഹൈവ ചെയ്തോരപരാധങ്ങരം
സൽഘൃണയാ നമുക്കുള്ളവനെന്നത-
ങ്ങുരംക്കൊണ്ടു നന്നായ് ക്ഷമിച്ചരുളേണമേ!
സർപ്പകുലാധിപനാമിവനെത്രയും
ദർപ്പം കലർന്നതെപ്പേരുമകലവേ
സത്വരം നീക്കിക്കളഞ്ഞതു നല്പതാ-
യത്രേ ഭവിച്ചു ഞായം കരുണാനിധേ!
കക്ശനാമിവൻതന്നുടെ ജീവനം
ഇക്കാലമെങ്ങരംക്കു തന്നരുളേണമേ
നിഗ്രഹാനുഗ്രഹകാരണനാം ഭവാൻ
ഉരംക്കനിവോടുമനുഗ്രഹിക്കേണമേ;
മറെറാരാധാരമിവനൊഴിഞ്ഞൊരുമി-
ല്ലൂററവരാമടിയങ്ങരംക്കു ദൈവമേ!
രക്ഷിതാവായ നീ ഞങ്ങളെയും പരി-
രക്ഷിച്ചുകൊരംക'' യെന്നിത്യാദ്യുരുതരം

---

സൽഘൃണയാ = സൽകൃപയോടുകൂടി.

ഗൽഗദവാചാ പറഞ്ഞും സ്തുതിച്ചുമ-
ങ്ങുരംകനിവുററു നമസ്കരിച്ചും മുദാ
ഹസ്താഞ്ജലിയോടു സർപ്പവധുക്കളും
പുത്രസമൂഹവുമൊത്തഹോ! ചുഴവും
ഭക്തിവളർന്നുനിന്നിത്ഥമൎത്ഥിച്ചുകൊ-
ണ്ടെത്രയുമേററം നമസ്കരിക്കുംവിധൌ
കൃഷ്ണനശേഷചരാചരദേശികൻ
ഉൽശ്വേതരാംശുകുലോത്ഭവനീശ്വരൻ
സച്ചിന്മയൻ സനകാദിഭി സ്സേവിതൻ
അച്യുതനന്തകാരാതിനിഷേവിതൻ
വിശ്വംഭരൻ വിവാദാത്മകനദ്വയൻ
വിശ്വംസഹാകമലാലയാവല്ലഭൻ
നിത്യൻ നിരുപമൻ നിഷ്കളൻ നിഷ്ക്രിയൻ
സത്യസ്വരൂപൻ സനാതനനവ്യയൻ
നിഷ്കളങ്കൻ നിരാതങ്കൻ നിരാശ്രയൻ
നിഷ്കിഞ്ചനപ്രിയൻ നിർമ്മലൻ നിർമ്മമൻ
പത്മേക്ഷണൻ പത്മനാഭൻ പരാപരൻ
പത്മപ്രിയാരിദ്വയേക്ഷണൻ കേശവൻ
സല്ഗുമാൻ സദ്ഗമ്യൻ സകലേശ്വരൻ
സത്വരജസ്തമോഭേദചിഹ്നാത്മകൻ
വിദ്വന്മനഃ പത്മഭൃംഗൻ വിവിക്തകൻ
വിദ്യാവിനോദനാമ്നായാന്തസംഗ്രഹൻ
ഭക്തപ്രിയൻ വനമാലി പീതാംബരൻ
മുക്തിപ്രദൻ പരമാത്മാ പരൻപുമാൻ
ചക്ഷുശ്രവണകുലാന്തകകേതനൻ
ചക്ഷുശ്രവേന്ദ്രശയനൻ സനാതനൻ
ചക്ഷുശ്രവാന്വയഭൂഷണാരാധിതൻ
ചക്ഷുശ്രവണകുലാർച്ചിതനദ്വയൻ
ശക്രാനുജൻ ശരച്ചന്ദ്രനിഭാനനൻ
ചക്രായുധൻ ശരണാഗതവത്സലൻ
വൃഷ്ണികുലത്തിൽ പിറന്നു ഗോപാന്വയേ
വിഷ്ണുചിഹ്നങ്ങൾ മറച്ചു നിൽക്കുന്നവൻ
തൽക്ഷണേ നൃത്തപ്രവൃത്തിനിവൎത്തനൻ
അക്ഷിശ്രവോധിപമസ്തകേനിന്നതി-

---

ഉൽശ്വേതരാംശു = ചന്ദ്രൻ. പത്മപ്രിയാരിദ്വയേക്ഷണൻ = പത്മപ്രിയനും (സൂര്യൻ) പത്മാരിയും (ചന്ദ്രൻ) എന്ന രണ്ടു കണ്ണുകളോടു കൂടിയവൻ; വിഷ്ണു. വിദ്വന്മനഃ പത്മഭൃംഗൻ = വിജ്ഞാനികളുടെ മനസ്സാകുന്ന പത്മത്തിനു് വണ്ടായവൻ. ചക്ഷു....കേതനൻ = സർപ്പവൈരിയായ ഗരുഡൻ കൊടിയടയാളമായവൻ. നിഭം = തുല്യം. അക്ഷിശ്രവോധിപമസ്തകേ = സർപ്പനേതാവായ കാളിയന്റെ തലയിൽ.

വിദ്രുതം മിത്രാത്മജയിലഗാധമായ്
ഹ്യത്രയുമത്യുച്ചമായ തോയാശയേ
പെട്ടെന്നു ചാടി നിന്നീടിനാൻ കാളിയ-
നൊട്ടു പരിശ്രമവും കുറഞ്ഞു തദാ.
തത്ര പുനരൊരുവണ്ണമവനുടെ
ചിത്തവുമിന്ദ്രിയവർഗ്ഗവും മെല്ലവേ
സ്വസ്ഥാനമായ് ചമഞ്ഞാശ്വസിച്ചോരള-
വുത്തമപൂരുഷനാകിയ നാഥനെ
തല്പുരോഭാഗേ തെളിഞ്ഞു കണ്ടാദരാൽ
ഉല്പന്നമോദാൽ തൊഴുതു ചൊല്ലീടിനാൻ:
"നാഥ! ഗോവിന്ദ! നരകാരിദൈവമേ!
പാഥോജലോചന! പാഹിമാമനഘം.
നിന്നെ ഞാനുള്ളവണ്ണം ഗ്രഹിക്കായ്കയാൽ
ഇന്ദിരാവല്ലഭ! ചെയ്ത്രപരാധങ്ങൾ
നിന്ദ്യനാം മൂഢനറിയാതകപ്പെട്ട-
തെന്നു തിരുമനസ്സിൽ ക്ഷമിക്കേണമേ!
നിന്നുടെ മായാവിലാസവികൃതികൾ
ഒന്നുകൊണ്ടുമൊരുകാലത്തൊരുവനും
നിർണ്ണയിക്കാവതല്ലെന്നതു നിർണ്ണയം
അബ്ജോജനേത്ര! നമസ്തേ നമോനമഃ
ഞങ്ങളെയൊക്കെ നീ മുന്നം ഗുണദ്വേഷി-
കങ്ങളാക്കിച്ചമച്ചീടിനാൻ സാമ്പ്രതം
വല്ലോരെയുമടുത്തിങ്ങു കണ്ടാലുടൻ
എല്ലാരെയും കടിക്കെന്നുള്ളതിന്നു ഞാൻ
വല്ലവേന്ദ്രാത്മജ! ചെയ്കതതുബത
വല്ലായ്മ കല്യാണവാരിധേ! ഗോപതേ!
എല്ലാററിനും മൂലമായുള്ള നീയിവ-
യെല്ലാമറിഞ്ഞങ്ങനുഗ്രഹമെങ്കിലും
നിഗ്രഹമെങ്കിലുമൊത്തതു ചെയ്കൊരു
വ്യഗ്രമില്ലെ"ന്നു വർണ്ണിച്ചവൻ ചൊന്നതു
ഭക്ത്യാ തെളിവോടു കേട്ടു നാരായണൻ
ഉൾക്കാമ്പഴിഞ്ഞുടൻ മന്ദഹാസാന്വിതം
സല്ക്കാരമാനം കടാക്ഷിച്ചുണർവെഴും
വ്യക്തസ്വരത്തോടുമിത്ഥമരുൾ ചെയ്തു:
"ദുഃഖിക്കവേണ്ടാ പുനരിനി നിന്നുടെ
ഭക്തി കണ്ടേററം പ്രസാദിച്ചിതിന്നു ഞാൻ.
മൽപ്രിയം ചെയ്‌വവക്കില്ലൊരു സങ്കടം
ഇപ്പോളെനിക്കിനിയൊന്നു വേണം ഭവാൻ
പുത്രദാരാദികളോടൊരുമിച്ചു പോയ്-
പുക്കു കൊള്ളേണം രമണകദ്വീപത്തെ

നിത്യസുഖത്തോടവിടെയിരിക്ക നീ,
ഇസ്ഥലത്തിങ്കൽനിന്നങ്ങു പോകേണമേ!
മുഖ്യമാമക്ജ്ജതന്നിലെ നീരിതെ-
ല്ലാക്കും സുഖമായനുഭവിക്കാകണം.''
ഇത്ഥം ഭഗവാനരുൾ ചെയ്തു കേട്ടിട്ടു
ചിത്താകുലതയാ വന്ദിച്ചു കാളിയൻ
കൃഷ്ണനാമുണ്ണിതന്നോടു ചൊല്ലീടിനാൻ:
''വിഷ്ണോ! മുരാരേ! ഹരേ! ജഗന്മംഗല!
നീയരുൾചെയ്തു കേൾപ്പനമ്പോടു ഞാൻ
തോയജാക്ഷ! ദണ്ഡമുണ്ടതിനൊന്നു കേൾ.
പോയാലൊരേടത്തിരുന്നുകൂടാ വൈന-
തേയൻ പിടിച്ചു ഭക്ഷിക്കുമവനോടു
പാരമ്പിഴച്ചു പോന്നിങ്ങിരുന്നീടിനേൻ
ഏറെനാളുണ്ടിവിടെസ്സദാ മേവുന്നു.
കാരുണ്യവാരിധേ! സൗഭരിയാകിയ
ഘോരതപോനിധി പണ്ടു ശപിക്കയാൽ
നേരേയടുത്തിങ്ങു വന്നീടുകയില്ല
വൈരിയായുള്ള ഖഗേശ്വരനാമവൻ.
വാരിരുഹസഖനന്ദനതന്നിലി-
ന്നീരിലിവിടെക്കിടന്നുകൊണ്ടീടിനേൻ''
ഏവം തൊഴുതു കരഞ്ഞുപറഞ്ഞൊരു
പാവകമിത്രാശനനോടു മാധവൻ
ചാരുസ്മിതാമൃതം തൂകിക്കനിവോടു
ചാരത്തുനിന്നരുൾ ചെയ്താനിതിസ്മൃതം:
''എന്നുടെ പാദങ്ങൾകൊണ്ടണിഞ്ഞീടിന-
ധന്യചിഹ്നങ്ങളോടേ മരുവും തവ-
സന്നിധൗ മേവുന്ന ബന്ധുജനത്തെയും
വന്നിനിത്തീണ്ടുകയില്ല ഖഗേശ്വരൻ
ചെന്നവൻതന്നെയമ്പോടു കണ്ടാലു'' മെ-
ന്നങ്ങവൻതന്നെയനുഗ്രഹിച്ചീടിനാൻ.
സമ്മോദമോടതു സമ്മതിച്ചേവരും
ജിഹ്മഗജാതികളൊന്നിച്ചു ചിന്തിച്ചു
കല്പിച്ചു നാഗരത്നങ്ങൾകൊണ്ടെത്രയും
ശില്പമായ് നിർമ്മിച്ചിരിക്കുന്ന കാഞ്ചന-
മണ്ഡനാദ്യൈരലംകൃത്യ മുകുന്ദനാം
ഉണ്ണിയെക്കൂപ്പിത്തൊഴുതു വലംവച്ചു
നിന്നു തൊഴുതു നമസ്കരിച്ചഞ്ജസാ

---

തോയജാക്ഷ! = പങ്കജാക്ഷാ! വാരിരുഹസഖനന്ദന = കാളിന്ദി. പാവക മിത്രാശനൻ = വായുഭക്ഷകൻ; സർപ്പം. ജിഹ്മഗം = സർപ്പം.

തന്നുടെ മസ്തകത്തിന്മേലെടുത്തുടൻ
പുണ്യനദീതീരമങ്ങു ചേർത്തീടിനാൻ
പുണ്യപുരുഷനനുജ്ഞയും നൽകിനാൻ
പോയാലുമെങ്കിലിനിയെന്നു യാത്രയു-
മായർകോൻപുത്രനയച്ചോരനന്തരം
കായാമലർനിറം തൂകി വിളങ്ങിന
മായാമയൻ പരനാരോമലുണ്ണിയെ
ധ്യാനിച്ചുറപ്പിച്ചു കണ്ടുകണ്ടുൻപെഴും-
നാനാ സുഹൃജ്ജനത്തോടും പുറപ്പെട്ടു
ചെന്നു രമണകദ്വീപം പ്രവേശിച്ചു
പന്നഗേന്ദ്രൻ വസിച്ചീടിനാനന്വഹം
മന്ദാകിനീസൂര്യനന്ദനാവാരിയും
പിന്നെത്തെളിഞ്ഞമൃതോപമയായതി-
ധന്യയായ് നാനാജനങ്ങളാലന്വഹം
വന്ദ്യയായേററം പവിത്രയായീടിനാൾ;
മന്നവ! മുന്നേതിലേററമതിസ്ഫുടം.
ചെന്നു കുളിച്ചു പിതൃദേവതർപ്പണം
അന്നദിയിൽച്ചെയ്തുകൊള്ളുന്ന മർത്ത്യന്നു
കല്മഷമെല്ലാമകന്നിഹ ലോകവും
ചെമ്മേ പരലോകവും സുഖമായ് വരും.
"സർപ്പാന്വയം ഭൂമിതന്നിലല്ലാതെ മ-
ററപ്പുകളിൽ മരുവീടുമാറില്ലല്ലോ
ഇക്കാളിയനൊഴിഞ്ഞുള്ള നാഗങ്ങളു-
ണ്ടൊക്കെ ധരിത്രിയിൽ മററുമോരോ വിധം.
തത്ര വിശേഷിച്ചിവനെന്തഴകിയ-
മിത്രാത്മജയിലാമ്മാറു വാണീടുവാൻ?
ശത്രുത്വമെന്തൊന്നു കാളിയൻ പന്നഗ-
ശത്രുവോടാഹന്ത! ചെയ്തതു കേവലം?
പക്ഷീന്ദ്രനെശ്ശപിപ്പാനെന്തു സൗഭരി
നിഷ്കൃപയാ പുനരെന്നതുമെന്നുടെ
ചിത്തസന്ദേഹമൊഴിയുമാറൊക്കവേ
വൃത്താന്തമമ്പോടരുൾചെയ്കവേണമേ."
കൃഷ്ണശിഷ്യോത്തമനാകിയ മാമുനി
വിഷ്ണുരാതന്നു ചൊല്ലീടിനാ" നെങ്കിലോ
മുന്നം ധരാതലത്തിങ്കലഹികളെ-
പ്പന്നഗാരാതിതാനാട്ടിപ്പിടിച്ചുടൻ
തിന്നൊടുക്കുന്നതു കണ്ടു നാഗാന്വയം

---

കായാമലർ=കായാംപൂ. അപ്പുകളിൽ=ജലത്തിൽ. പന്നഗാരാതി=ഗരുഡൻ.

ഖിന്നരായൊന്നിച്ചു ചിന്തിച്ചു കല്പിച്ചു
ശത്രുനിവസതിപുക്കു ദിനന്തോറും
അത്യന്തമഞ്ജോരോരുത്തനവനുടെ
ഭക്ഷണമാവതു തക്കതെന്നിങ്ങനെ
ദുഃഖമോടാശു ചിന്തിച്ചു കല്പിച്ചിതു
കൃത്വാ പലനാരം കഴിഞ്ഞോരനന്തരം
ഓർത്തു വിചാരിച്ചു കല്പിച്ചു പിന്നെയും
പർവദിനങ്ങരംതോറും നമുക്കാദരാൽ
ഉർവിയിലുള്ള ദിവ്യാത്മാക്കരം നൽകുന്ന
സർവബലികരംതന്റെ ഹവിർഭാഗങ്ങരം
സർവേശവാഹകനങ്ങു നൽകീടുക
ജീവവിയോഗം നമുക്കവനാലിനി-
ക്കേവലം വന്നുകൂടായ്‌വതിന്നെന്നിദം
കല്പിച്ചുറച്ചൊരു വൃക്ഷമൂലേയവർ
ഉരംപ്പേടിപൂണ്ടങ്ങു നൽകി ഞായമെടോ!
മത്സരനാകിയ കാളിയനന്നതി-
ശക്തനെന്നുള്ളൊരു ചിത്തമദത്തിനാൽ
തല്ക്കലത്തോടിണങ്ങാതെ തദോഹരി
വിഷ്ണുവാഹന്നു കൊടുക്കയില്ലെന്നല്ല
മററു ഫണികളവന്നു നൽകുന്നതും
മുററി വളർന്ന ധിക്കാരം മുഴുക്കയാൽ
തെററെന്നു താൻ ഭുജിച്ചീടുമവസ്ഥകരം
കുററമില്ലാതെ സുപർണ്ണനറിഞ്ഞുടൻ
കോപിച്ചവനെ ഞാനാശു വധിപ്പനെ-
ന്നേവമുറച്ചിട്ടുകന്ന ഖഗേന്ദ്രനെ
ദൂരെ വരുന്നതു കണ്ടൊരു കാളിയൻ
വീറോടു തന്റെ ഫണങ്ങരം സഹസ്രവും
നേരേയെടുത്തടുത്താനതി വിദ്രുതം.
പാരം മുഴത്തൊരു കോപേന താർക്ഷ്യനും
പാരാതെ നേരേ ചെറുത്തു വരുന്നൊരു
മാരുതഭക്ഷകനെക്കണ്ടു ചിക്കനെ-
ത്താവിയടിച്ചാൻ ചിറകടിയേററുടൻ
ആവോളമംഗം തളന്നു ചുഴന്നവൻ
പാരം ഭ്രമിച്ചു ചിറകടിയാൽച്ചുഴ-
ന്നാവോളമങ്ങു ദൂരെത്തെറിച്ചീടിനാൻ.
കാളിന്ദിതന്നിലവിടേയ്ക്കുഹികുല-
കാലൻ വരാഞ്ഞതിൻമൂലവും കേരംക്ക നീ:

ശത്രുനിവസതി = ശത്രുഗേഹത്തിൽ. പർവ്വദിനങ്ങരം = വാവുദിവസങ്ങരം. തദോഹരി = അതിന്റെ ഭാഗം. ചിക്കനെത്താവിയടിച്ചാൻ = അവൻ പെട്ടെന്ന് ഓങ്ങിയടിച്ചു. അഹികുലകാലൻ = ഗരുഡൻ.

"മുന്നമൊരു ദിനം സൗഭരിയാകിയ
ധന്യതപോധനൻ ചെന്നു കാളിന്ദിയിൽ
നിന്നു കുളിച്ചുത്തു സന്ധ്യയും വന്ദിച്ചു
കണ്ണുമടച്ചു ജപിച്ചു നില്ക്കുംവിധൗ
അംബരമാർഗ്ഗേണ സഞ്ചരിച്ചീടിനോ
രംബരഗാധിപനത്ര പോയ്ച്ചെന്നുടൻ
മത്സ്യങ്ങളിലൊന്നു കൊത്തിയെടുത്തതി
മുഖ്യതപോധനൻതന്നുടെ വിഗ്രഹം
പുഷ്കരബിന്ദുക്കൾ മത്സ്യം പിടിക്കയാൽ
ഒക്കെത്തെറിച്ചു നനഞ്ഞതു കണ്ടഹോ!
ചിത്തകോപം കലർന്നുത്തമനാകിലും
ഇത്ഥമതിക്രമിച്ചുള്ളവന്താനിനി
ഇസ്ഥലത്തിങ്കൽ വന്നീടുകിലപ്പൊഴേ
പത്തു നുറുങ്ങി മരിക്കെന്നു ശാപവും
പത്രികുലേന്ദ്രനെച്ചെയ്തിതു സൗഭരി.
തൽസ്ഥലത്തിങ്കലായ്‌വാണിതു കാളിയൻ
പുത്രദാരാദികളൊക്കെയതു കേട്ടു
തത്രവന്നൊത്തിരുന്നാർ പലകാലവും.
അങ്ങനെയുള്ളവന്തന്നെ നാരായണൻ
അങ്ങു രമണകത്തിങ്കലാക്കീടിനാൻ."
പിന്നെ ജഗത്ത്രയപാലകനാകിയ
നന്ദാത്മജൻ ദയയാനന്ദസുന്ദരൻ
ഖിന്നതയെല്ലാമൊഴിച്ചയച്ചീടുമ-
പ്പന്നഗജാതികളൊന്നിച്ചു നൽകിന
രത്നാഭരണങ്ങളാംകൊണ്ടു വിളങ്ങിന
ലക്ഷ്മീപതി മിഹിരാർഭകശോഭയാ
വന്നുനില്ക്കുന്നതു കണ്ടു ഗോപാലരും
ചെന്നു ചങ്ങാതിമാരാകിയ ബാലരും
സുന്ദരിമാരായ ഗോപീജനങ്ങളും
മന്ദമന്ദം പുണർന്നീടിനാരുണ്ണിയെ.
നന്ദനും ചെന്നു പുണർന്നെടുത്താനനാ-
നന്ദാംബുജം നകന്നശ്രുകണങ്ങളാൽ
നന്ദനന്തന്നുടലൊക്കെ നനച്ചന-
നന്ദിച്ചു മൂർദ്ധ്നി മുകന്നുനിന്നീടിനാൻ.
ധന്യാംബുധിയായ രോഹിണിതാനുമ-
ങ്ങന്യൂനമോദേന ചെന്നു പുൽകീടിനാൾ.
നന്ദവിലാസിനിതന്നെയയച്ചന-

അംബരഗാധിപൻ=പക്ഷീന്ദ്രൻ. പത്രി=പക്ഷി. മിഹിരാർഭകശോഭയാ
=ബാലസൂര്യകാന്തിയോടേ.

നന്ദിച്ചനുജനെക്കണ്ടു സങ്കർഷണൻ
പന്നഗദഷ്ടമാം പുണ്ണുകളൊക്കെ വി–
ച്ഛിന്നമാമ്മാറു പുണർന്നു തലോടിനാൻ.
പിന്നെക്കരങ്ങളും ചേർത്തുപിടിച്ചവൻ
നിന്നു വിളങ്ങുന്നനേരം പശുക്കളും
പെട്ടെന്നുചെന്നു ചുഴന്നു ഗോവിന്ദനെ
ദൃഷ്ടികൾകൊണ്ടു പുണർന്നുപുണർന്നുടൻ
പുഷ്ടപ്രമോദേന രോമാഞ്ചരൂപികൾ
മുട്ടിനാർ നക്കിനാർ ഗന്ധിച്ചുരുമ്മിനാർ
തൽക്ഷണേ വേണുഗീതം തുടങ്ങീടിനാൻ
കൃഷ്ണനാമുണ്ണി സുഖിച്ചിതെല്ലാവരും.
നന്ദിനീനാശം ഭവിച്ചുളനായ് വന്ന
നന്ദനംപോലെടുത്താശ്ലേഷവും ചെയ്തു
നന്ദിച്ചുതന്നങ്കമേററി യശോദയും
വന്നോരപായങ്ങളോർത്തു കരഞ്ഞവൾ
നന്ദിച്ചു സൂര്യനും പോയ്മറഞ്ഞീടിനാൻ.
നന്ദനും നന്ദനർ രാമകൃഷ്ണന്മാരും
കന്നുകിടാക്കളും ഗോപാലവൃന്ദവും
മന്നവ! കാളിന്ദിതീരേ ശുഭസ്ഥലേ
ഒന്നിച്ചുവാണു ക്ഷുത്തൃഷ്ണാവിശ്രാന്തരായ്
മന്ദിച്ചുറങ്ങുന്നനേരം ദവാനലൻ
വന്നു ചുഴന്നതു കണ്ടു പരിഭ്രമി–
ച്ചൊന്നിച്ചു നന്ദാത്മജനോടു ചൊല്ലിനാർ:
"കൃഷ്ണ! കൃഷ്ണ! മഹാബാഹോ! ബലഭദ്ര!
കൃഷ്ണ! കൃപാലയ! കാരുണ്യവാരിധേ!
മായാപതേ! പാഹി പാഹി! നമോനമഃ
കൃഷ്ണവർത്മാവിഹ ഭക്ഷിപ്പതിൻമുന്നേ
കൃഷ്ണ! നീയെന്നിയേ രക്ഷിപ്പതാരഹോ!"
ഏവം പറയുന്ന നന്ദാദിവാക്കിനാൽ
ദേവകീനന്ദനൻ യോഗേശമൂർത്തിമാൻ
ആദ്യന്തമില്ലാതനന്തശക്ത്യാത്മകൻ
ആദ്യൻ പ്രകൃതിഭിന്നൻ പരനീശ്വരൻ
ഐശ്വര്യകൃത്താമനലമുഖൻ ജഗ–
ദീശ്വരനപ്പോൾ വിഴുങ്ങിനാനഗ്നിയെ.
ആശ്ചര്യതേജസാ മേളിച്ചു ഗോകുല–
മീശ്വരനോടുഷസ്സിങ്കലൊരുമിച്ചു

---

ക്ഷുത്തു് = വിശപ്പു്. തൃഷ്ണ = ദാഹം. വിശ്രാന്തർ = ക്ഷീണിച്ചവർ. ദവാനലൻ = കാട്ടുതീയ്. കൃഷ്ണവർത്മാവു് = അഗ്നി. പ്രകൃതിഭിന്നൻ = മായയിൽ നിന്നു ഭേദിച്ചവൻ. അനലമുഖൻ = മുഖം അഗ്നിയായവൻ.

ചെന്നു വ്രജേ സ്നാനകർമ്മാദികരം മററു-
മന്നപാനാദിയും ചെയ്തു വാഴുന്നനാരം,

## ഋതുവർണ്ണനം

ഗ്രീഷ്മമാം കാലവും വന്നു വദ്ധിച്ചിത-
ങ്ങൂഷ്മങ്ങരംകൊണ്ടു പൊറാഞ്ഞിതു മേദിനി
നിർജ്ജരവാരിനിനാദം കുറഞ്ഞിതു
നിർജ്ജലമായി നദീതടാകാദികരം
മേഘസഞ്ചാരം കുറഞ്ഞുചമഞ്ഞിതു
കേകികരം മന്ദതകൊണ്ടു മാഴ്കീ തുലോം.
പത്മകൽഹാരകമുദാദി പുഷ്പങ്ങരം
അല്പമായ് ഷരംപ്പദഹംസ വിനോദവും
ജല്പിച്ചിരുന്നങ്ങനേകവിധം ഗ്രീഷ്മ-
കല്പനകാലമത്രും പാത്തു കാൺകിലോ
ചില്പുമാനാകിയ നാരായണൻ പരൻ
ഉല്പലാക്ഷൻ നിജ ചങ്ങാതിമാരുമായ്
ഒത്തു വൃന്ദാവനം പുക്കു കളിക്കയോ-
ലത്ര വസന്തകാലംപോലെയായ് വനം.
നന്ദാത്മജൻ നരമൂത്തിമാനീശ്വരൻ
തന്നുടെ സോദരനോടുമൊരുമിച്ചു
വൃന്ദാവനശോഭ കണ്ടതിലാശ പൂ-
ണ്ടൊന്നിച്ചു പുഷ്പങ്ങളെല്ലാമിറുത്തവർ
ഓരോതരമുള്ള മാലകരം ബന്ധിച്ചും
ചാരുതരം വട്ടമിട്ടു കളിക്കയും
ഓടക്കുഴൽ കൊമ്പു കാളങ്ങരം മേളിച്ചു
ചാടിയുമോടിയുമൊട്ടു ചാഞ്ചാടിയും
കൂടിനിരൂപിച്ചു രാമകൃഷ്ണാദികരം
ഈരടെഴുന്നോരു പട കളിച്ചീടുവാൻ
ഏവം വിഭാഗിച്ചുനിന്നുമഥ പക്ഷ-
ഭാവം നടിച്ചു പട കളിച്ചീടിനാർ.
പർവതംതന്നിടതോറും നദികളിൽ
ഉർവിയിൽ നല്ല സികതാസ്ഥലത്തിലും
തത്രതത്രൈവ പശുക്കളെ മേച്ചുടൻ
മിത്രാത്മജയിലിറങ്ങി ജലം കാട്ടി
നിന്നല്പന്നനേരത്തു കേരംക്കെടോ മന്നവ!
ചിക്കെന്നവർ ശപഥം പറഞ്ഞീടിനാർ:
''തല്ലിൽ മടങ്ങുന്നവനെടുത്തീടണം
തല്ലിൽ ജയിച്ചവൻതന്നെ മടിയാതെ.''

---

സികതാസ്ഥലം = മണൽത്തിട്ടകരം. തത്രതത്രൈവ = അവിടവിടെത്തന്നെ.

ഏവം പറഞ്ഞിരിക്കുംവിധൗ ഘോരനാം
ദേവാരിയായ പ്രലംബൻമഹാസുരൻ
ഗോപാലവേഷം ധരിച്ചു വനം പുക്ക
ഗോപാലബാലകന്മാരോടൊരുമിച്ചു
ചേർന്നു കളിക്കുന്നനേരം പ്രലംബനെ
നന്ദാത്മജന്മാരറിഞ്ഞു വഴിപോലെ
ഗോകുലവൃന്ദവും മേച്ചു ഭാണ്ഡീരക-
നാമ വടമൂലേ ചെന്നിതെല്ലാവരും
പിന്നെയുംനിന്നു പടകളിക്കും വിധൗ
നന്ദനൻതന്നെജ്ജയിച്ചു ശ്രീദാമാവും
ഭദ്രസേനം ജയിച്ചാൻ വൃഷഭൻ ബല-
ഭദ്രനും വെന്നാൻ പ്രലംബാസുരം ബലാൽ.
നന്ദാത്മജൻതാനെടുത്തു ശ്രീദാമാനം
ഉന്നതൻ ഭദ്രസേനൻ വൃഷഭാഖ്യനെ
പിന്നെ പ്രലംബനെടുത്തു ബലഭദ്രം
നന്ദാത്മജനെ വഞ്ചിക്കരുതാകയാൽ
ഭൂധരൻതന്നെദ്ധരിച്ചു പ്രയാസേന
ബോധഹീനൻ ഗമിച്ചീടിനാൻ വ്യോമനി.
ഭീമമാം ദാനവരൂപം പ്രകാശിച്ചു
കാമപാലൻ കണ്ടു ചെററു ഭയപ്പെട്ടു
നേരേ പരമാത്മമോർത്തു ബലഭദ്രൻ
പാരം രുഷിതനായ് ദാനവൻതൻ തല-
മേലേ കരംകൊണ്ടടിച്ചുതകർത്തു തൽ-
ക്കാലത്തു ദുഷ്ടന്റെ ജീവനും വേർപെട്ടു
പാരതിൽ പർവ്വതം വീഴുന്നപോൽ വീണ
ഘോരനെക്കണ്ടു ഗോപാലബാലാന്വയം
പാരം ഭയപ്പെട്ടു വിസ്മയിച്ചീടിനാർ;
നാരായണനും പ്രസാദിച്ചിതേററവും.
പാപി പ്രലംബൻ മരിച്ചതു കാൺകയാൽ
താപഹീനം ദേവസംഘമൊരുമിച്ചു
കല്പകപ്പൂമലർ വർഷിച്ചിതേററവും
ചില്പുമാനഗ്രജൻതൻ പ്രസാദാത്മമായ്
ബാലകന്മാർ രാമനെച്ചുഴന്നേവരും
ആലിംഗനംചെയ്തു കൃഷ്ണനമൊന്നിച്ചു
പൈക്കളെ നോക്കിനാർ കണ്ടീല ഗോവൃന്ദ-
മൊക്കവേ ചെന്നു മഹാതൃണകാനനം
പുക്കതെറിയാഞ്ഞു ഗോഷ്പദലാഞ്ഛനം

---

ഭാണ്ഡീരകനാമവടമൂലേ = ഭാണ്ഡീരകം എന്നു പേരുള്ള പേരാലിന്റെ ചുവട്ടിൽ. ഗോഷ്പദം = പശുക്കളമ്പ്. ലാഞ്ഛനം = അടയാളം; മുദ്ര.

ഒക്കെ നോക്കിബ്ബഹിരുദ്ധ്യതൃണവനം
അക്ഷിവിമോഹനം കണ്ടു പശുകുലം
അക്ഷിക്കകെത്തു കാണാഞ്ഞൊച്ചകേട്ടുടൻ
തല്ക്കുരവേണ്ടകൊണ്ടപ്പശുനാമങ്ങളാ
ഒക്കെക്രമേണ വിളിച്ചുവരുത്തിനാൻ.
അപ്പൊഴുതഗ്നി ചുററും വളഞ്ഞുജ്ജ്വലി–
ച്ചൊപ്പമെത്തുന്നതു കണ്ടു ഗോപാലരും,
"കൃഷ്ണ! കൃഷ്ണ! പ്രഭോ! രാമ! മഹാബാഹോ!
ഇക്ഷണം ഭസ്മമാം നാമെന്നു നിർണ്ണയം.
കണ്ടീലയോ വഹ്നിചുഴം വളഞ്ഞിതു
പണ്ടേതിലേററവുമുണ്ടു ദഹനനം
മണ്ടുവാനമൊരേടത്തൊഴിവില്ലിഹ
കൊണ്ടൽവർണ്ണപ്രഭോ! രക്ഷിച്ചുകൊള്ളുക;
നിങ്ങളിരുവരുമെന്നിയെന്താശ്രയം?
മംഗലമൂർത്തേ! ശരണം നമോസ്തു തേ."
ഏവം പറയുന്ന വാക്കുകൾ കേട്ടൊരു
ഗോവിന്ദനപ്പോളരുൾചെയ്തു വേഗേന:
"ഞാൻ പറയുന്നതു കേൾപ്പിനെല്ലാവരും
കമ്പമെന്യേ കണ്ണടച്ചു നിന്നീടുവിൻ!
പിന്നെ മിഴിപ്പതിന്നും പറഞ്ഞീടാമി–"
ന്നെന്നതു കേട്ടതുചെയ്തു ഗോപാലരും.
യോഗേശനാകിയ നാരായണൻപരൻ
യോഗിഹൃദ്ധ്യാനഗമ്യൻ പുരാണൻ ശിവൻ
കൊണ്ടൽനേർവർണ്ണൻ മുഖംകൊണ്ടു പാനവും
പണ്ടേതുപോലെചെയ്താൻ ബൃഹത്ഭാനവെ.
കണ്ണു തുറപ്പിനെന്നാൻ കൃഷ്ണനന്നേരം
കണ്ണു തുറന്നവർ നോക്കുന്ന നേരത്തു
വഹ്നിയെക്കണ്ടീലവിടെയവരപ്പോൾ
നന്നുനന്നെത്രയുമോർത്തുകണ്ടോളവും
മുന്നം പ്രലംബൻ മരിച്ച ദിശിയതും
നന്ദാത്മജൻ നരനല്ല നാരായണൻ
എന്നൊരു സംശയംപൂണ്ടു ഗോപാലരും
മുന്നേക്കണക്കേ പ്രസംഗിച്ചൊരുമിച്ചു
സായാഹ്നകാലേ കുമാരരും രാമനു–
മായിജ്ജനാർദ്ദനൻ വേണുശൃംഗാദികൾ
ഘോഷിച്ചു മേളിച്ചു ചെല്ലുന്നനേരത്തു
തോഷേണ ഗോപീജനങ്ങളുമൊക്കവേ

---

കമ്പമെന്യേ=കമ്പംകൂടാതെ. യോഗിഹൃദ്ധ്യാനഗമ്യൻ=യോഗികളുടെ ഹൃദയധ്യാനംകൊണ്ടു പ്രാപിക്കപ്പെടാൻ യോഗ്യൻ. ബൃഹദ്ഭാനു=അഗ്നി.

ഗോവിന്ദദർശനം കണ്ടതിതുഷ്ടരാ-
യാവിരാനന്ദേന സാകം വസിച്ചിതു.
അന്നു ഗോപാലകന്മാർ പറഞ്ഞീടിനാർ
നന്ദാത്മജനഗ്നിതന്നെ ഭക്ഷിച്ചതും
ദാനവൻതന്നെ രാമൻ വധിച്ചാനെന്നു-
മാനന്ദമോടു കേട്ടോരു നന്ദാദികൾ
രാമകൃഷ്ണന്മാർ സുരവരന്മാരെന്നു-
മാമോദമോടു മാനിച്ചു വസിച്ചിതു.

ഔഷധിസമ്പത് സമൃദ്ധികരം ഭുവി
വർഷകാലം വന്നു വിദ്യുത്തുകൾ പൊങ്ങി
അവ്യക്തമായിരിക്കും പരബ്രഹ്മണി
സുവ്യക്തമാം ത്രിഗുണങ്ങളതുപോലെ
നിർമ്മലാത്മാ സഗുണച്ഛായപോലെയും
കർമ്മജാലൈന്ദ്രജാലാദികൾപോലെയും
കാർമേഘമാലകളുത്ഭവിച്ചങ്ങനെ
നിർമ്മലാകാശേ പരന്നു ചമഞ്ഞിതു.
സൂര്യേന്ദുതാരകശോഭകൾ മന്ദിച്ചു
ക്രൂരമാം വായുവും വീയീതു മേല്ക്കുമേൽ
പ്രാണഭയംവരുമാറങ്ങിടികളും
കാണായി ഘോരമായുള്ള വർഷങ്ങളും.
കാഠിന്യമായിക്കിടന്നോരു മേദിനി
കാഠിന്യമെന്യേ ചെളിയായ് ചമഞ്ഞിതു.
സസ്യസംപൂർണ്ണയായ്വന്നു ധരിത്രിയും
മത്സ്യങ്ങൾ ശക്തിവർദ്ധിച്ചു പുളച്ചിതു
വൃക്ഷലതാദികളൊക്കെത്തളിർത്തിതു
തൽക്ഷണം കൃഷ്കന്മാരേറെ മോദിച്ചു.
കാമ്യതപസ്വികൾ തൽഫലം സിദ്ധിച്ചു
സൗമ്യമാംവണ്ണം തെളിഞ്ഞിതചരങ്ങൾ.
ആതതമായുള്ള മേഘനിരകളാൽ
ജ്യോതിർഗ്ഗണങ്ങൾക്കു ശോഭയില്ലാതെയായ്;
പാപപാഷണ്ഡികളാലേ കലിയുഗേ
ശോഭിക്കയില്ല വേദങ്ങളതുപോലെ.
മൗനം കലർന്നു കിടന്ന മണ്ഡൂകങ്ങൾ
ആനന്ദമോടു ഘോഷങ്ങൾ തുടങ്ങിനാർ;
അന്തണർ മൗനകർമ്മങ്ങൾ കഴിച്ചതി-
സ്വാന്തർമ്മുദാ വാത്ത ഘോഷിപ്പതുപോലെ.
ശുഭ്രതോയങ്ങളശുഭ്രതോയങ്ങളും

---

മണ്ഡൂകം = തവള. അതിസ്വാന്തർമ്മുദാ = അത്യന്തം മനസ്സന്തോഷത്തോടേ.

എത്രയും തമ്മിൽ കലൎന്നുകൊണ്ടങ്ങനെ
ചിത്രമണിമാദിവിദ്യകൾപോലെയും
ചിത്രപടത്തിലെ വൎണ്ണങ്ങൾപോലെയും
മുഖ്യനദികൾ സംഗംകൊണ്ടുദധിയും
വിഖ്യാതമുജ്ജ്വലിച്ചൂൎമ്മികൾ പൊങ്ങിയും
ചിത്തേ പരിപാകമില്ലാത യോഗിക്കു
ചിത്തത്തിൽ ഭോഗങ്ങൾ വൎദ്ധിച്ചതുപോലെ.
ഗൎവിച്ച മേഘങ്ങൾ വൎഷിച്ചതുകൊണ്ടു
പൎവതവൃന്ദങ്ങളേതുമിളകീല;
നിത്യമുക്തന്മാൎക്കു മൃത്യുവെന്നുള്ളൊരു
ചിത്തഭ്രമമുള്ളിലില്ലാത്തതുപോലെ.
മാൎഗ്ഗങ്ങൾ സഞ്ചാരലോഭാൽ തൃണംകൊണ്ടു
മാൎഗ്ഗമറിവതിന്നുണ്ടായി സംശയം,
വിദ്യാനിരതശീലന്മാൎക്കനാരതം
അഭ്യാസമില്ലായ്കിൽ വന്നുപോം സംശയം.
മേഘങ്ങളേററവും പാഞ്ഞു ഗമിക്കയാൽ
ആകവേ വിദ്യുത്തതിലടങ്ങീടുന്നു
പിന്നെയുമുജ്ജ്വലിച്ചന്യമേഘങ്ങളിൽ
ചെന്നു ലയിക്കുന്നു പുംശ്ചലിയെപ്പോലെ.
പാഷണ്ഡികൾ കലൌ വേദങ്ങൾ വാദിച്ചു
ദൂഷണംചെയ്തു തള്ളീടുന്നതുപോലെ
കൂടി നദികളഴിസേതു ഖണ്ഡിച്ചു
തോടും പുഴകളുമൊന്നായൊലിക്കുന്നു.
ജ്യോതിസ്വയംബ്രഹ്മസന്നിധി മായയാ
ജാതഭൂതാംശബ്രഹ്മാണ്ഡാവരണത്താൽ
സൎവദേഹേന്ദ്രിയാദ്യങ്ങളിൽ ഛന്നനായ്
ജീവനായ് ജന്മമരണസംയുക്തനായ്
കേവലം തത്സ്വയം ജ്യോതിസ്വരൂപനായ്
മേവുന്നപോലെ വിധുമേഘബദ്ധനായ്
മോചിച്ചു ശോഭിച്ചു പിന്നെയും പിന്നെയും
വൎഷസസ്യാദികളാൽ സമൃദ്ധീകൃത—
പോഷകയായിച്ചമഞ്ഞിതു മേദിനി
കൃഷ്ണനും രാമനും ഗോപാലർ ഗോക്കളും
ഉഷ്ണമൊഴിഞ്ഞൊരു വൎഷകാലത്തെയും
കണ്ടു സുഖിച്ചതി വൎഷമേററുകൊണ്ടു
കുണ്ഠതയെന്നിയേ കാനനം പുക്കുടൻ
നല്ല ഗുഹസ്ഥകം പുക്കു കായും കനി

---

സഞ്ചാരലോപാൽ = സഞ്ചാരമില്ലാത്തതുകൊണ്ടു്. പുംശ്ചലി = വേശ്യ.
പാഷണ്ഡികൾ = സദാചാരവിരോധികൾ. ഛന്നൻ = മറഞ്ഞിരിക്കുന്നവൻ

നല്ല മൂലങ്ങൾ ദധ്യോദനമെന്നിവ
ഭക്ഷിച്ചു തൃപ്തരായ് നിർത്ധരവാരിയിൽ
ശിക്ഷയാ ചെന്നു കരക്ഷാളനം ചെയ്തു
വൃന്ദാവനം വർഷകാലേ ജഗല്പതി–
തന്നെ വഴിപോലെ പൂജിച്ചു തോഷിച്ചു.
ഇങ്ങനെ കാനനശോഭകൾ കണ്ടവർ
മങ്ങാതെ സായാഹ്നകാലേ വ്രജംപുക്ക
പിന്നെയും പിന്നെയുമിങ്ങനെ കാനനേ
ചെന്നു പോന്നും വർഷകാലം കഴിഞ്ഞിതു.
കാരണമാം പരബ്രഹ്മപ്രകാശത്തിൽ
ആരോപഭൂതചരാചരലോകങ്ങൾ
കാരണകാര്യമായ്ത്തോന്നിച്ചിരിപ്പതു
നേരേ പരമാത്മമോർത്തറിയുന്നേരം
ആകാശമാർഗ്ഗത്തുളവായി മേവുന്ന
മേഘങ്ങൾപോലെ ജഗച്ഛരീരാദികൾ
നേരല്ലിവ; നശ്യമെത്രയും നാസ്തിയാം
നാരായണൻ നിർമ്മലാത്മാ പരബ്രഹ്മം
നിത്യമിത്ഥം വിചാരിച്ചു തെളിഞ്ഞുണ–
ന്നുത്തമയോഗിതൻ ചിത്തമതുപോലെ
ചാരുതരമാം ശരൽക്കാലവും വന്നു;
പാരം തെളിഞ്ഞു വിളങ്ങി ഗഗനവും
താരങ്ങളോടും തെളിഞ്ഞിതു ചന്ദ്രനും
പാരം തെളിഞ്ഞു വിളങ്ങി ദിവാകരൻ.
നാരായണൻ ഗോപപൈതങ്ങളോടൊത്തു
വാരമ്പ്രതി നടക്കുമ്പോൾ ഗഗനവും
തോയമടങ്ങി നിലപ്പെട്ടിതന്നേരം
തോയജജന്തുക്കളേതുമറിഞ്ഞീല;
മായയാലായുസ്സു പോകുന്നതുപോലെ.
വായുവും മന്ദമായ് വീയിത്തുടങ്ങിനാൻ
പങ്കങ്ങൾ പോയിട്ടുറച്ചിതു മേദിനി
പങ്കജമാദി കുസുമങ്ങൾ വദ്ധിച്ചു
നിർത്ധരവാരികളേററം കുറഞ്ഞതി–
സ്വച്ഛമായ്ത്തൽക്കാരണേ ഗമിച്ചീടുന്നു
സൂരികളേവരും നീതിവാക്യങ്ങളാൽ
കാരണാത്മാവിലടങ്ങുന്നതുപോലെ
ഭൂതലം രാജാവുതന്നുടെ ശിക്ഷയാ
ഭീതി ദസ്യുക്കളാലില്ലാതെപോലെയും

ദധ്യോദനം = തൈരും ചോറും. ആരോപഭൂതങ്ങൾ = ആരോപിക്കപ്പെട്ടവ. നശ്യം = നശിക്കുന്നതു്. വാരംപ്രതി = ദിവസംതോറും. ദസ്യു = ശത്രു (കള്ളൻ).

ശീതോഷ്ണതുല്യം ശരൽക്കാലമാകയാൽ
ചേതസി സൗഖ്യമായ് സർവ്വജനങ്ങൾക്കും.
മേദിനീവല്ലഭനാനന്ദചേതസാ
മോദേന രാമനോടും സഖന്മാരുമായ്
കാമദൻ ഗോകുലം മേച്ചു വൃന്ദാവനേ
ആമോദമോടു കുഴൽവിളിച്ചീടിനാൻ.
ഗോകുലകാമിനിമാരതു കേൾക്കയാൽ
ഗോകുലനാഥാത്മജൻചരിതങ്ങളെ
ഗോകുലമന്ദിരേ നിന്നു ചൊന്നാരവർ
ശോകഭാവേന മദനമാലേല്ക്കയാൽ:
"പീലിയോടും നല്ല കാർക്കുന്തലും കെട്ടി
ബാലമുഖം മൃദുമന്ദഹാസാഭയും
നല്ലവനമാലകളുമണിഞ്ഞതി-
കല്യാണരൂപൻ കരത്തിൽ കുഴലുമായ്
മെല്ലെപ്പശുക്കളെമായ് നടന്നീടുന്ന
മല്ലവിലോചനന്തന്നെപ്പിരിഞ്ഞൊരു
തെല്ലും വസിപ്പാനൊരുത്തൾക്കു തോന്നുമോ?
നല്ലതായുള്ളോരു മാനുഷജന്മത്തിൽ
കണ്ണുകൾക്കുള്ള ഫലം വേണമെങ്കിലോ
കണ്ണനെക്കാണാതെ വന്നുകൂടാ ദൃഢം.
കാനനവാസികൾ നേത്രഫലങ്ങളെ
കാനനേ കൃഷ്ണനെക്കണ്ടു സാധിക്കുന്നു.
സ്വർല്ലോകനാരികൾ കണ്ടു സാധിക്കുന്നി-
തില്ലൊരു സംശയം തെല്ലുമതിന്നിഹ.
നല്ല തൃണഫലമൂലജലങ്ങളും
നല്ല പുഷ്പങ്ങൾ തളിരും ദലങ്ങളും
സ്വച്ഛങ്ങളാം കന്ദരങ്ങൾ ശിലകളും
ഇച്ഛിച്ചപോലെ കൊടുത്തു വൃന്ദാവനം
വെച്ചുപൂജിക്കുന്നു കൃഷ്ണനെ നിത്യവും
നിശ്ചലഭാഗ്യമായ് വന്നു വൃന്ദാവനം
കാട്ടിലിരിക്കുന്ന കാട്ടാളനാരികൾ
ശ്രേഷ്ഠരാം കൃഷ്ണരാമന്മാരുടെ നല്ല
കാല്പൊടി വാരി കുചങ്ങൾതോറും ചേർത്തു
സ്വാത്മനി മാരതാപങ്ങളൊഴിക്കുന്നു.
ഏവം പറഞ്ഞു സദാ കൃഷ്ണരൂപമ-
ങ്ങാവോളമോർത്തു ഭജിക്കുന്ന ഗോപികൾ-
ക്കോഗമഹാവൈഭവം പരമാനന്ദ-

---

സ്വാത്മനി = തൻകൽ.

യോഗസാദ്ധ്യം വരുംകാലമറികെടോ!
കേൾക്ക നൃപ! കുഴൽനാദഭേദം കേട്ടു
നോക്കിനിന്നാർ മൃഗജാതികൾ തിന്നാതെ,
ജാത്യാദിവൈരം വെടിഞ്ഞു ജന്തുക്കളും
ആദ്യൻകുഴത്സ്വനൈർന്നിശ്ചലരായിതു;
ദേവമനുഷ്യമൃഗജാതി പക്ഷികൾ
ഏവരുമൊന്നിച്ചിതെന്നേ പറയേണ്ടു.
മായാമയൻ മായയാലിപ്രപഞ്ചങ്ങൾ
കായഭേദേന തോന്നിച്ചു കളിപ്പവൻ
നാദവിദ്യാതീതനാത്മാപരൻ കൃഷ്ണൻ
നാദഭേദേന മോഹിപ്പിച്ചതുമൊരു
കാര്യസാദ്ധ്യംതന്നെയാമെന്നു ചിന്തിച്ചു
ശൗരിപാദം ഗമിക്കേണമെന്നാകിലാം.
നില്ലവയെല്ലാമേ ഹേമന്തകാലാദി-
മുഖ്യമാസേ നല്ല ഗോപകുമാരികൾ
കാളിന്ദിതന്നിൽക്കുളിച്ചു വഴിപോലെ
കാളിയാം ദേവിയെപ്പൂജിപ്പതിന്നവർ
മുത്തുകൊണ്ടത്ഭുതദേവീരൂപം ചമ-
ച്ചുത്തമസ്ഥാനേ പ്രതിഷ്ഠിച്ചു പൂജിച്ചു
മുദ്ധപ്രവാളഫലതണ്ഡുലങ്ങളാൽ
ഭക്തിയോടൊക്കെ നിവേദിച്ചു പിന്നെയും
ശുദ്ധപുഷ്പങ്ങൾ ധൂപാദി ദീപങ്ങളാൽ
എത്രയും പൂജിച്ചു ഭക്ത്യാ സ്തുതിച്ചവർ:
"കാത്യായനീ! മഹാമായേ! ഭഗവതി!
ആർത്തിനാശേ! മഹായോഗിന്യധീശ്വരീ!
സുന്ദരൻ നന്ദാത്മജനെങ്ങൾവല്ലഭ-
നെന്നായ് വരുവതിനായ്ക്കൊണ്ടനുഗ്രഹം
തന്നീടവേണമതിന്നു നമസ്കാരം."
എന്നിങ്ങനെയവർ സേവിച്ചു ദേവിയെ-
പ്പിന്നെ ഹവിസ്സും ഭുജിച്ചു പോരുമവ-
രന്നൊരുനാൾ നിത്യകർമ്മാവസാനത്തിൽ
നല്ലൊരിളവെയിലേററു ശീതം പോക്കി
മല്ലാക്ഷിമാരൊരുമിച്ചു മുതിന്നവർ
തന്നുടെ തന്നുടെ വസ്ത്രങ്ങൾ കാളിന്ദി-
തന്നുടെ തീരത്തഴിച്ചു വച്ചിട്ടുടൻ
ചെന്നു കാളിന്ദിയിൽ നീന്തിക്കുളിക്കുമ്പോൾ
നന്ദജൻ കാളിന്ദീതീരത്തു ചെന്നിതു.
നല്ലാർ കുളിക്കുന്നതു കണ്ടു കേശവൻ

സ്വനൈഃ=ശബ്ദങ്ങളാൽ. നാദവിദ്യാതീതൻ=ബ്രഹ്മവിദ്യയെ അതിക്രമിച്ചവൻ. മുത്ത്=മണ്ണ്.

മെല്ലവേ ചേലകളെല്ലാമെടുത്തുടൻ
ചെന്നു നീപേ കരേറിജ്ജഗന്മംഗല-
നൊന്നൊന്നേ കൂറകൾ കെട്ടിശ്ശിഖരത്തിൽ
അണ്ണോജനേത്രൻ കുഴൽവിളിച്ചീടിനാൻ.
അമ്പസിനിന്നു കളിക്കുന്ന ഗോപികൾ
കണ്ണുനോടേറെപ്പറഞ്ഞിതോരോവിധം:
"അമ്പസ്സിൽനിന്നു കരേറി വന്നാലുടൻ
നിണ്ണയം ചേല നൽകാ" മെന്നു കൃഷ്ണനും;
എല്ലാവരുമൊരുമിച്ചു വന്നീടുകി-
ലല്ലലുണ്ടാമെനിക്കെന്നും പറഞ്ഞിതു.
ഗോകുലനാഥജനായതികോമള-
നാകുന്ന നീയിതു ചെയ്തതയോഗ്യമാം
നിന്നുടെ ദാസികൾ ഞങ്ങൾ ഭവാഞ്ചൊന്ന-
തൊന്നിനുമല്ലെന്നതില്ല ഞങ്ങൾക്കിഹ
ഇന്നിവണ്ണം പറയാതെ വസ്ത്രങ്ങൾ നീ
തന്നതില്ലെങ്കിലോ നന്ദനോടോതുവൻ.
അച്ഛനറിഞ്ഞാലെനിക്കില്ലചേതമെ-
ന്നാച്യുതവാക്കു കേട്ടോരു ഗോപീജനം
അന്യോന്യമീക്ഷിച്ചു മന്മഥമന്ദിരം
നന്നാസ്സുരംകൊണ്ടു പൊത്തി വന്നീടിനാർ.
ചൊന്നാൻ ജഗന്മയൻ "പുണ്യകാളിന്ദിയിൽ
നിന്ദിച്ചു വസ്ത്രങ്ങൾ കൂടാതെ ലീലകൾ
ചെയ്തതു പാതകമീശ്വരനിന്ദയെ-
ച്ചെയ്തതിലഞ്ജലിചെയ്തു മേവീടുവിൻ."
എന്നതുകേട്ടേകപാണിനാ മൂദ്ധനി
വന്ദിച്ചുവച്ചു തൊഴുതു ഗോപീജനം
എന്നതു കണ്ടു പറഞ്ഞു ജനാർദ്ദനൻ:
"ഒന്നുകൊണ്ടീശനെക്കൂപ്പുന്നതാകിലോ
അന്യകരമറുക്കെന്നു ശാസ്ത്രോക്തിയും
എന്നാകയാലൊന്നുരണ്ടുമൂന്നേററവും
വന്ദിച്ചുകൊള്ളേണ" മെന്നു മുകുന്ദനും
ചൊന്നതു കേട്ടവർ കാമം വരുവാനായ്
പിന്നെയും പിന്നെയും കൂപ്പുന്നതു കണ്ടു
നന്ദിച്ചു കൃഷ്ണനും നാരിമാർതമ്മുടെ
ഭിന്നമെന്യേയുള്ള ഭക്തിയെക്കാൺകയാൽ
പിന്നെ വസനങ്ങളെല്ലാം കൊടുത്തിതു
മല്ലവിലോചനൻതന്നോടവൾക്കൊരു
തെല്ലുപോലും വൈരമുണ്ടായതുമില്ല.

നീപേ=കടമ്പിന്മേൽ. അമ്പസി=വെള്ളത്തിൽ. ഏകപാണിനാ=ഒരു കൈകൊണ്ട്.

വസ്ത്രങ്ങളം മോദാൽ ധരിച്ചവരേവരും
ഇത്രിലോകീശം പിരിയാതെ നില്ക്കയാൽ
പാരമനുരാഗമുണ്ടവക്കെന്നറി-
ഞ്ഞാരണക്കാതലാം നാരായണൻ ചൊന്നാൻ:
നിശ്ചലഭക്തിയോടെന്നെബ്ഭജിപ്പവ-
ക്കിച്ഛയും മുക്തിയും നൽകുവോൻ ഞാൻ മുദാ
ഭോഗത്തിനായ്ക്കൊണ്ടു സേവിപ്പവക്കും
യോഗം വരുത്തി ക്രമേണ നൽകും മുക്തി
ഭക്ത്യാ ഭഗവതിതന്നെബ്ഭജിപ്പതി-
നൊത്ത ഫലം വരുമെന്നു കേട്ടേവരും
കൈതവമൂത്തി വളരുന്നതും പാത്തു
പെയ്യ സന്തോഷേണ വാണിതു നാരിമാർ.
ദേവകീനന്ദനൻ ഗോകുലത്തോടു തൽ-
സേവകന്മാരുമായ് രാമനുമൊന്നിച്ചു
വൃന്ദാവനംതന്നിൽ ദൂരവേ സഞ്ചരി-
ച്ചുന്നതവൃക്ഷമൂലേ വെയിൽകൊണ്ടവർ
ചെന്നുനിന്നാർ തരുച്ഛായാകുടകളിൽ
ഇന്ദീവരാക്ഷാംശമായ ശ്രീദാമാവു-
തന്നോടു പിന്നെബ്ബലഭദ്രനോടുമായ്
അന്യഗോപാലരോടുമരുളം ചെയ്തിതു:
"കാനനവൃക്ഷജാലം കാണ്മിനേവരും
ദീനമോടേ വാതവർഷഹിമാദികളം
ഏററു ഫലപത്രപുഷ്പവൃക്ഷാദികളം
പററും പരോപകാരാത്ഥമായൊക്കെയും
ഏററം ചുമന്നുനില്ക്കുന്നു രക്ഷിപ്പാനായ്
തല്കർമ്മപുണ്യഫലമീശ്വരേച്ഛയാ
തീക്ഷ്ണമാമക്കന്റെരശ്മിയേല്ക്കാതെ നാം
വൃക്ഷനിഴൽച്ഛത്രമേററു നില്ക്കുന്നതും
എത്രയും തങ്ങളം ദുഃഖിക്കുന്നതാകിലും
മിത്രമായന്യരെ രക്ഷിക്കുമുത്തമർ.
പക്ഷിമൃഗങ്ങളം വൃക്ഷങ്ങളം ജലങ്ങളി-
ങ്ങിക്ഷിതിയിൽ വിശേഷജ്ഞാനജന്തുഭി-
രർപ്പിച്ച ദേഹം പരോപകാരാത്ഥമി-
തപ്പൊഴുതുദ്ധ്വമൂദ്ധ്വം ജന്മമായ്വരും.
ഓക്കിലോരോരുപകാരമായ്ത്തേദിനീ
പാക്കുന്നു ധർമ്മദാനാത്ഥമുക്ത്യത്ഥമായ്;

---

തരുച്ഛായാകുടകളം=വൃക്ഷങ്ങളുടെ നിഴലുകളാകുന്ന കുടകളം. വാതവർഷഹിമാദികളം=കാററ്, മഴ, മഞ്ഞു് തുടങ്ങിയവ. ധർമ്മദാനാർത്ഥമുക്ത്യത്ഥമായ്=ധർമ്മം, ദാനം, മുക്തി മുതലായവയ്ക്കായി.

പ്രാണികളിൽ പ്രധാനാത്മാക്കളായുള്ള
മാനുഷർക്കോ പറയേണ്ടതില്ലേതുമേ.
പ്രാണാത്ഥബുദ്ധിവാക്ശ്രേയ കർമ്മങ്ങളാൽ
ത്രാണനം ചെയ്തുകൊള്ളേണമത്യുത്തമം.''
ഇത്ഥമരുൾചെയ്തു ഗോക്കളോടൊന്നിച്ചു
സത്വരം കൃഷ്ണഗോപാലകവൃന്ദവും
തൃഷ്ണയാ ചെന്നു യമുനാജലത്തെയും
തൃപ്തിവരുമാറു പാനവുംചെയ്തവർ
ചിത്തമോദേന കുളിച്ചു കരയേറി
മുക്തിപ്രദൻ വനംപുക്കു നരോത്തമൻ.

## വിപ്രപത്ന്യനുഗ്രഹലീല

വിഷ്ടപത്രാണനിപുണൻ ജഗല്പതി-
ക്കിഷ്ടരാം ഗോപാലബാലകന്മാരവർ
ക്ഷുത്തുകൊണ്ടാത്തരായ് ചത്തുപോമിപ്പൊഴെ-
ന്നോത്തുപറഞ്ഞു കുമാരകന്മാരിദം:
''കൃഷ്ണ! കൃഷ്ണ! മഹാബാഹോ! ബലഭദ്ര!
തൃഷ്ണ വിശപ്പു സഹിക്കരുതാക്കുമേ.''
ഏവം ഗിരം കേട്ടു ദേവദേവൻ പരൻ
ദേവകീനന്ദനൻ കാരുണ്യവാരിധി
ഷൾഭാവഹീനൻ ഷഡൂർമ്മിവിരഹിതൻ
ഉത്ഭവനാശവിഹീനനരുൾചെയ്തു:
''ഭക്തരാം വിപ്രരും തല്പത്നിമാരുമായ്
സത്രമാരംഭിച്ചിരിപ്പുണ്ടടുക്കവേ
യജ്ഞശാലസ്ഥലൽ ഗമിച്ചന്നമത്ഥിപ്പിൻ!
അജ്ജനം ചൊല്ലുന്നതും കേട്ടു പോരുവിൻ.''
എന്നതു കേട്ടൊരു ഗോപാലബാലരും
ചെന്നു വന്ദിച്ചു ചൊന്നാരവരോടിദം:
''നന്ദജന്മാർ പശുവൃന്ദങ്ങളോടൊത്തു
വന്നു പാക്കുന്നു ഗോപാലരുമായ് വനേ.
ക്ഷുത്തുകൊണ്ടേറ്റം തളർച്ചയുമുണ്ടതി-
നുത്തമരാം നിങ്ങളന്നം തരേണമേ.''
ഏവം ഗിരംകേട്ടു ഭൂസുരരാരുമേ
ചാരുഗോപാലരോടൊന്നും പറഞ്ഞീല
ബാലിശന്മാരവർ കാലഭ്രമംകൊണ്ടു
മൂലമറിയാഞ്ഞയാലെന്നുമുണ്ടെടോ!
ബാലകന്മാർ ചെന്നു കൃഷ്ണനോടിക്കഥ

ബാലിശന്മാർ = മൂഢന്മാർ.

ചാലവേ വേഗാൽ പറഞ്ഞോരനന്തരം
ദേവദേവേശൻ മുകുന്ദൻ ജനാർദ്ദനൻ
ദേവകീസൂനു ചിരിച്ചരുളിച്ചെയ്തിതു:
"മത്സ്വരൂപത്തെയും ധ്യാനിച്ചിരിക്കുന്ന
മത്സരമില്ലാത്ത സൽപത്നിമാരുടെ
ചിത്തത്തിലേവം ഗ്രഹിപ്പിക്ക നിങ്ങൾ" എ-
ന്നുത്തമൻവാക്കു കേട്ടോരു ഗോപാലരും
ചെന്നു പറഞ്ഞതു കേട്ടു ഭക്ത്യാ പുന-
രൊന്നിച്ചു പത്നിമാർകൂടി പുറപ്പെട്ടു
മാനസശുദ്ധിയോടന്നാദികളെടു-
ത്താനയിക്കുമ്പോൾ തടുത്തിതു വിപ്രരും.
ആയതിന്നേതുമേ നിന്നീലവർകളും
മായാമയൻകൃഷ്ണസന്നിധൗ ചെന്നവർ,
കായാമലർപ്രഭ വെല്ലും നിറത്തോടും
ചായലും പിഞ്ഛവും കൂടി ബന്ധിച്ചതി-
ശോഭനമാം തിലകോജ്ജ്വലഭംഗിയും
സുന്ദരാപാംഗാനനാഭയും നാസയും
കുന്ദപുഷ്പപ്രഭ വെല്ലുന്ന ദന്തവും.
ചെന്തൊണ്ടിവായ്മലർ കുണ്ഡലഗണ്ഡങ്ങൾ
ചന്തമെഴും വനമാലയും മാലയും
പീതവസനവും രത്നകാഞ്ചീ മററും
ചേതോവിമോഹനനൂപുരഭംഗിയും
കങ്കണം തോൾവള രത്നാംഗുലീയവും
പങ്കജം വേണുവും കൈകളിലെങ്കിലും
തങ്കരമൊന്നു ശ്രീദാമാവുതന്നുടെ
കന്ധരേ വച്ചു ഗോപാലരെ നോക്കിയും
യോഗയോഗേശനാം കൃഷ്ണനെക്കണ്ടൊരു
യോഗിനിമാരതി ഭക്ത്യാ വണങ്ങിനാർ;
നേത്രം സഫലം നമുക്കെന്നു ചിന്തിച്ചു
നേത്രേണ കൃഷ്ണഗാത്രമകത്താക്കിനാർ.
ചിന്തിച്ചിരുന്നു യഥേഷ്ടമെല്ലാമവ-
രന്തരമെന്നി ലഭിച്ചു നൃപോത്തമ!
കാരുണ്യമൂർത്തിയാം കൃഷ്ണനങ്ങാരണ-
നാരികളോടരുമന്ദഹാസാന്വിതം
മന്ദം പറഞ്ഞു "സുഖമല്ലീയെല്ലാർക്കും?
മന്നിടത്തിലതിമുഖ്യരല്ലോ നിങ്ങൾ
എന്നാലിനിയെന്തു വേണ്ടതു ചൊല്ലുവിൻ

ആനയിക്കുമ്പോൾ = കൊണ്ടുപോകുമ്പോൾ. സുന്ദരാപാംഗാനനാഭ = മനോഹരമായ കടക്കണ്ണുകളുള്ള മുഖത്തിന്റെ ഭംഗി. കുന്ദപുഷ്പം = കുറുമൊഴിപ്പൂവ്. (കുരുക്കത്തിമുല്ല). കന്ധരേ = കഴുത്തിൽ.

തന്നുടെ ഭർത്തൃപുത്രാദി സകലവും
നന്നായുപേക്ഷിച്ചു ചിത്തത്തിലെന്നെയും
വന്ദിച്ചുറപ്പിച്ചുകൊണ്ടു വഴിപോലെ
വന്നതുമൂലമതിതുഷ്ടനായി ഞാ-
നന്യമുപേക്ഷിച്ചു സേവിപ്പവർക്കെന്നും
വന്നുകൂടാജന്മസംസാരദുഃഖവും
വന്നുകൂടും പരമാനന്ദമാം പദം
ഭക്തിയോടെന്നെബ് ഭജിക്കുന്നവർക്കാശു
മുക്തികൊടുക്കുമതിനില്ല സംശയം.
നല്ലതു മേന്മേൽ ഭവിക്കുമേ നിങ്ങൾക്കു
കല്യാണഗാത്രിമാരേ! ഗമിച്ചീടുവിൻ
യജ്ഞഭംഗം വരുത്തീടരു'' തെന്നു കേ-
ട്ടജ്ഞരല്ലാതവർ ചിന്താവിഷണ്ണരായ്
ചൊല്ലിനാർ ''കൃഷ്ണ! കൃപാബ്ധേ! മനോഹര!
മല്ലവിലോചന! ചൊല്ലരുതിത്തരം.
ത്വത്സാവകാശം പുനരംഗസംഗമം
ത്വല്പദസ്പർശനം മോക്ഷപ്രദമത്രെ
ഉൾപ്പൂവിലെത്രനാളുണ്ടു തവ രൂപ-
മിപ്പോലെ ധ്യാനിച്ചിരിക്കുന്ന ഞങ്ങളോ-
ടിപ്പോളിവണ്ണം പറയാതെ വേഗേന
ത്വല്പാദപങ്കജമെങ്ങൾതൻ മൂർദ്ധനി
ചില്പുമാനായ നീ വച്ചുകൊള്ളേണമേ
സല്പുരുഷപ്രഭോ! സേവാഫലപ്രദ!
നിമ്പദാംഭോരുഹസ്പർശനാലെങ്ങളെ-
യമ്പോടുപേക്ഷിച്ചു ബന്ധുക്കളെങ്കിലോ
തുമ്പകമ്പങ്ങളെന്യേ നിമ്പദമൂലേ
തമ്പുരാനേ! വസിച്ചീടാമതേ നല്ലൂ.''
ഏവം ദ്വിജവരനാരിമാർവാക്കു കേ-
ട്ടാവിർമ്മുദാ ഭക്തവത്സലൻ ചൊല്ലിനാൻ:
''എങ്കലേ ദത്തമായോരു മനോഭക്തി
തങ്കലുള്ളോർക്കു ഞാനും പ്രിയനാമത്രെ
അന്യോന്യഭംഗസംഗാനുരാഗാദികൾ
എന്നിലേ ഞാനവർതന്നിലും നിശ്ചയം
സർവ്വമെങ്കലിരിക്കുന്നു ഞാനുമി-
സ്സർവ്വത്തിലുമിരിക്കുന്നിതു നിത്യമായ്.
ഏവമല്ലോ പരമാത്മനിനി നിങ്ങൾ
ഏവരും പോയ് യജ്ഞവാടം പ്രവേശിക്ക.''
വന്ദിച്ചു പത്നിമാർ കൃഷ്ണനെ മാനസം-
തന്നിലാക്കിയവർ ശാലപുക്കീടിനാർ.
യജ്ഞാധിപനായ ബ്രാഹ്മണൻതന്നുടെ

യജ്ഞാധിപാംഗന കൃഷ്ണനെക്കാണാതെ
യജ്ഞകർമ്മത്തെയും ഭൂസുരൻതന്നുടെ-
യാജ്ഞയും ലംഘിക്കരുതാഞ്ഞവരം പിന്നെ
നാരായണനെ സ്മരിച്ചു മരിച്ചുടൻ
പാരാതെ സദ്ഗതിവന്നിതത്യത്ഭുതം!
കേശവന്തന്നുടെ ശബ്ദഗ്രഹണേന
പാശങ്ങരം തീർന്നുടന്മുക്തി ലഭിക്കയാൽ
മാധവനെസ്സദാ വാങ്മനഃകർമ്മഭി-
സ്സേവിപ്പവർക്കെന്തു ചൊല്ലേണ്ടു മന്നവാ!
ആരണനാരിമാർ നൽകിനോരന്നവും
പൂരണമാമ്മാറു ഭക്ഷിച്ചു തൃപ്തരായ്
ഗോവിന്ദരാമാദി ബാലകന്മാരവർ
ഗോവൃന്ദമോടേ വ്രജംപുക്കിതദ്ദിനം.
ലോകവിശുദ്ധിവരുത്തുവാനായ്ക്കൊണ്ടു
ലോകനാഥൻ മനുജാകൃതി കൈക്കൊണ്ടു
ഓരോരോ ലീലകളീവണ്ണമൊക്കെയും
നാരായണൻ പരൻ ചെയ്യുന്നു മായയാ.
ആരണേന്ദ്രന്മാരറിഞ്ഞു മുകുന്ദനെ-
ക്കാരണനായ നാരായണനെന്നതും
ആരണർതമ്മിൽ പറഞ്ഞുതുടങ്ങിനാർ:
"കാരണമെല്ലാററിനും ജഗദീശ്വരൻ
നാരായണനായ കൃഷ്ണനിൽ കർമ്മങ്ങരം
നേരേ സമർപ്പിക്കവേണമെല്ലാവരും;
മൂലം നനയ്ക്കിലോ വൃക്ഷമെല്ലാം തെളി-
ഞ്ഞാലോ ഫലം വേണ്ടതൊക്കെവേ സിദ്ധമാം.
കർമ്മധർമ്മാദികരംമൂലമറിയാതെ
ജന്മങ്ങളേറെനാരം ചെയ്കിലും നിഷ്ഫലം.
കേവലം വേദമൂലാധാരകൃഷ്ണനെ-
സ്സേവിച്ചീലെന്നല്ല ദോഷവും വന്നിതു
ശുദ്ധിയില്ലാതൊരു നാരിമാർക്കൊക്കവേ
ശുദ്ധനാം കൃഷ്ണകലത്രമഭക്തിയും
സിദ്ധിച്ചിതുത്തമമത്യത്ഭുത"മെന്നു
ശുദ്ധിവരുവാൻ നമസ്കൃത്യ വന്ദിച്ചു
ഭക്ത്യാ മുകുന്ദനെസ്സേവിച്ചു വിപ്രരും.
കർമ്മങ്ങളും കർമ്മസാക്ഷിയും കർത്താവും
നിർമ്മലൻ കൃഷ്ണൻ സമസ്തമെന്നോർത്തവർ
കല്മഷാധീശനാം ഭോജാധിപകലെ-

ശബ്ദഗ്രഹണേന = ശബ്ദം കേരംക്കയാൽ. വാങ്മനഃകർമ്മഭിഃ = വാക്കു്, ചിന്ത, പ്രവൃത്തി എന്നിവകൊണ്ടു്. ആരണനാരികരം = ബ്രാഹ്മണസ്ത്രീകരം.

കല്മഷഭീതികരം വന്നുതടുക്കയാൽ
ജന്മമരണനിവൃത്തി ചെയ്യുംപരൻ
ചിന്മയൻ കൃഷ്ണനെക്കണ്ടീല വിപ്രരും.

## ഇന്ദ്രദർപ്പഹരണം

ഇങ്ങനെ വാഴുന്ന കാലമൊരുദിനം
മംഗലന്മാരായ നന്ദാദിവൃദ്ധരും
യാഗം കഴിപ്പതിന്നാരംഭമായവർ
യോഗം ശ്രമിപ്പതുകണ്ടു നന്ദാത്മജൻ.
"എന്തു ശ്രമിക്കുന്നതെന്തിനിക്കോപ്പുകൾ?
എന്താതനെന്നോടു ചൊൽകെ"ന്നു ചോദിച്ചാൻ.
നന്ദജൻവാക്കുകേട്ടൗൽസുക്യമുൾക്കൊണ്ടു
നന്ദനും നന്ദനൻതന്നെ മടിയിൽവ-
ച്ചുണ്ണിയോടേറെ ലാളിച്ചു പറഞ്ഞിതു:
"നിർണ്ണയമോർത്തറിഞ്ഞീടുക നീയിതും.
സസ്യസംപൂർണ്ണയായുള്ളൂ ധരിത്രിയും
സസ്യങ്ങൾകൊണ്ടു ജീവിക്കുന്നു പ്രാണികൾ
സസ്യങ്ങൾ വർഷേണ വർഷവും മേഘേന
തസ്യാധിപനിന്ദ്ര, നസ്യ തോഷാർത്ഥമായ്
ഭൂദേവയജ്ഞകർമ്മങ്ങളാലിന്ദ്രനു
മോദം വളർത്തുന്നു വത്സരേ വത്സരേ
ആയതിന്നുള്ള സംഭാരവർഗ്ഗമതും
ചെയ്കീടിൽ നമ്മെ രക്ഷിക്കും ശചീപതി."
താതന്റെ വാക്കുകൾ കേട്ടു ജഗല്പതി
ചേതസി മന്ദഹാസംപൂണ്ടു മെല്ലവേ
ചൊല്ലിനാൻ "താതനിച്ചൊന്നതു യോഗ്യമ-
ല്ലെന്നു തോന്നുന്നുണ്ടു ചൊല്ലുവൻ കേൾക്കതും.
നിർമ്മലാത്മാ പരബ്രഹ്മണി മായയാ
കർമ്മവശാലുളവായി ഗുണത്രയം
സത്വരജസ്തമസ്സെന്നതിൻനാമങ്ങൾ
ഇത്രിലോകങ്ങളതിലുളവായതും
ജീവൻ രജോഗുണസംയുക്തനാകയാൽ
ജീവിതത്തിന്നു രജോഗുണാംശങ്ങളാം
ജീവനും രാജസകർമ്മാനുസാരിയാം
ജീവനാകുന്നതു കർമ്മസദ്വാസന
ജീവന്നു വാസത്തിനുള്ളതു ദേഹമാം
ജീവഭേദങ്ങളത്രേ കർമ്മമായതും

---

നമസ്കൃത്യ=നമസ്ക്കരിച്ചിട്ട്. വർഷേണ=മഴകൊണ്ട്. അസ്യ തോഷാർത്ഥം=ഇവന്റെ (ഇന്ദ്രന്റെ) സന്തോഷത്തിനായി.

കർമ്മഭോക്താവു ജീവാത്മാവറിയേണം
കർമ്മങ്ങൾ പുണ്യമിശ്രം പാപമാകുന്നു.
ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രാദികൾ
ബ്രഹ്മകർമ്മങ്ങൾ ശിക്ഷാ രക്ഷ വാണിഭം
ബ്രാഹ്മണശുശ്രൂഷയെന്നു ജാത്യാചാര–
സന്മാർഗ്ഗമായ വേദോക്തികളായത്രെ.
രാജസത്തിങ്കൽനിന്നുണ്ടായി വർഷവും
ഭോജനസാധനം വർഷിച്ചുളവാകും
കർമ്മങ്ങൾകൊണ്ടു വരുന്നിതു ജന്മവും
കർമ്മങ്ങൾകൊണ്ടുതന്നേ മൃതിയും വരും
കർമ്മങ്ങൾകൊണ്ടുതന്നേ പരിപാലിച്ചു
കർമ്മമത്രേ സർവ്വവസ്തുക്കളും നൃണാം
കർമ്മങ്ങൾ കാരണമായ ജന്തുക്കൾക്കു
നന്മകൾ നൽകുവാൻ മററാരുമില്ലല്ലോ.
നല്ലതു ചെയ്കിലോ നല്ലതിന്ദ്രൻ തരും
വല്ലാത്തതാകിലാപത്തും തരുമവൻ
കർമ്മഫലപ്രദനാകുന്നൊരിന്ദ്രനും
കർമ്മപാശേന സംബദ്ധനായീടുന്നു
എന്നല്ല ലോകനാഥന്മാർ ത്രിമൂർത്തികൾ
എന്നിവരൊക്കെയും കർമ്മവശരല്ലോ.
വല്ലാതതു ചെയ്തു വാഴും ജനത്തിനു
നല്ലതു നൽകുവാനിന്ദ്രനാളാകുമോ?
ആകയാൽ കർമ്മവശരാം ജനങ്ങൾക്കു
പാകാരിയാലെന്തു സാദ്ധ്യമെന്നുള്ളതും
തൽക്കുലദേവതമാരെബ്ഭജിപ്പവ–
ർക്കൊക്കെ ശുഭമെന്നു ചൊല്ലുന്നു വേദങ്ങൾ
തൽക്കുലദൈവങ്ങളേയുപേക്ഷിച്ചുടൻ
ധിക്കാരമോടു മററന്യരെപ്പൂജിക്കിൽ
സിദ്ധിക്കയില്ല ഗുണമെന്നതുമല്ല
സിദ്ധിക്കുമാപത്തിനിന്നെളുതായ് വരും
നാരിമാർ ഭർത്താവിനെ വെടിഞ്ഞന്യനാം–
പൂരുഷം ചേരുന്ന പുംശ്ചലിപോലെയാം.
ഗോപാലരാം നമുക്കോർക്കിൽ പശുക്കളും
താപസന്മാരായ വേദവിത്തുക്കളും
ഗോവുകൾക്കെല്ലാം തൃണം നൽകി മേവുന്ന
ഗോവർദ്ധനം കുലദൈവം നമുക്കിഹ
ദേവേന്ദ്രയാഗത്തിനുള്ളതുകൊണ്ടു നാം

---

രാജസകർമ്മാനുസാരി = രജോഗുണത്തിനുചേർന്ന പ്രവൃത്തികൾ തുടരുന്നവൻ. ഭോക്താവ് = അനുഭവിക്കുന്നവൻ. പാകാരി = ഇന്ദ്രൻ.

സേവിക്ക ഗോവർദ്ധനത്തെയെന്നാലിവൻ
വേണ്ടും ഫലം തരു'' മെന്നു ജഗല്പതി
കൊണ്ടൽവർണ്ണൻ ജഗദീശൻ പറഞ്ഞതു
കേട്ട നന്ദാദികരാക്കേററമത്തു മതം
വാട്ടമില്ലങ്ങനെയെന്നു ശ്രമിച്ചിതു.
നാരിമാരാനന്ദമോടെ വാടങ്ങളിൽ
ഓരോതരമലങ്കാരങ്ങരം ചേർത്തവർ
അപ്പമടകളും പകപപൃപങ്ങളും
ശില്പനായ് മററുമുണ്ടാക്കി ഭോജ്യാദിയും
നന്ദാദികരം പർവ്വതത്തെയലങ്കരി-
ച്ചുന്നതമാം കൊടിതോരണം തൂക്കിനാർ.
വാദ്യം പലതും വദിപ്പിച്ചു മേളിച്ചി-
താദ്യനാം കൃഷ്ണനോടുമൊരുമിച്ചവർ
ഗോകുലത്തേയുമലങ്കരിച്ചങ്ങനെ
ഗോവർദ്ധനത്തെയും മൂന്നു വലംവെച്ചു
വന്ദികരംനാദവും വേദധ്വനി ഹോമം
നന്ദാദി ഗോകുലവാസികരംഘോഷവും
അംഗനമാരുടെ നൃത്തഗീതങ്ങളും
മംഗലധൂപദീപാദികരംകൊണ്ടുടൻ
പായസമപ്പമടകളനവധി
മായമെന്യേ വച്ചു പൂജിച്ചതുകണ്ടു
മോദേന കൃഷ്ണനും പർവ്വതം ഭേദിച്ചു
പാദാദികേശമതിസ്ഥൂലരൂപമായ്
പർവ്വതാകാരനായ് നിന്നു നിവേദ്യാദി-
സർവ്വം ഭക്ഷിച്ചു പർവ്വതം ഞാനെന്നു
നല്ലവണ്ണം വരുമെന്നുമനുഗ്രഹി-
ച്ചെല്ലാവരും കേരംക്കുമാറു പറഞ്ഞിതു:
''ദേവകളൊക്കെ പ്രസാദിച്ചി'' തെന്നതു
കേവലം വാക്കുകരം കേട്ട പ്രസാദിച്ചു
വന്ദിച്ചിതേവരും കൃഷ്ണനും വന്ദിച്ചു
നന്ദിച്ചു നന്ദനും ഗോപാലവൃന്ദവും
പർവതം പ്രത്യക്ഷമായ്ക്കണ്ടതുമൂലം
സർവരും തുഷ്ടരായ് വന്നിതതുനേരം.
മായാമയമായ പർവതാകാരവും
പോയിതതും കൃഷ്ണമായാമഹിമകരം
രാമനും കൃഷ്ണനും ഭൂദേവഗോപാല-
രാമോദമോടേ വ്രജവുമകം പുക്കാർ

പകപപൂപങ്ങരം=പഴവും അപ്പവും. വദിപ്പിച്ചു=ശബ്ദിപ്പിച്ചു; മുഴക്കി.
വന്ദികരം=സ്തുതിപാഠകന്മാർ.

മായാമയൻതൻെറ ലീലാവിശേഷങ്ങൾ
മാനവേന്ദ്ര! ഭവാൻ കേട്ടുകൊൾകിന്നിയും.
വൃത്താന്തമെല്ലാമറിഞ്ഞു മഹേന്ദ്രനും
ക്രുദ്ധനായ് മേഘങ്ങളോട്ട കല്പിച്ചിതു:
''കേൾപ്പിനൊരത്ഭുതം ഗോപാലകൃഷ്ണൻെറ
മുഷ്കകൾ ഭോഷ്ഷിന്നതിശ്രേഷ്ഠനാമവൻ
നന്ദാദികളെപ്പറഞ്ഞു ഭേദിപ്പിച്ചു
നന്ദിച്ചു നമ്മുടെ യജ്ഞഹവിർഭാഗം
ഗോവർദ്ധനത്തിനാക്കീടിനാനിക്കാലം
ചാവതിന്നായവർ ചെയ്യിതു ദുഷ്കൃതം
കഷ്ടമതിനുഗോവൃന്ദത്തിനു മീതേ
വൃഷ്ടിചെയ്യോക്കവേ നഷ്ടമാക്കീടുവിൻ
മുമ്പിൽനടപ്പിൻ വഴിയേ വരും ഞാനു-
മുമ്പരുമാ''യെന്നു കല്പിച്ചയച്ചിതു.
മേഘവൃന്ദങ്ങൾ നടന്നുപോയ് ഗോകുല-
മാകവേ പുക്കു പരന്നിതങ്ങംബരേ
അന്ധകാരമയമായിതു ഗോകുലം
ബന്ധമെന്തെന്നു ചിന്തിച്ചിരിക്കുംവിധൗ
പാരമിടികളും ഘോരമാം വർഷവും
മാരിയോടൊച്ചേർന്നു മിന്നലുമേററമായ്
സ്തംഭസമാനം മഴത്തുള്ളിയോരോന്നു
കമ്പംകലർന്നു തളർന്നിതു മേദിനി
അശ്മവർഷങ്ങളുമുണ്ടങ്ങിടയിടെ
വിശ്വമെല്ലാമിളക്കീടുന്ന വായുവും
ഘോരമീവണ്ണം മഴകൊണ്ടു ദീനരായ്
ധീരതവിട്ടു നന്ദാദികൾ ചൊല്ലിനാർ:
''കൃഷ്ണകൃഷ്ണ! മഹാബാഹോ! ബലഭദ്ര!
ജിഷ്ണുസത്രം മുടക്കീടുക കാരണം
''ജിഷ്ണുനിയോഗേന മേഘവർഷംകൊണ്ടു
വിഷ്ണോ! നശിച്ചുപോമിപ്പൊഴേ സർവ്വരും.''
കൃഷ്ണനോടായിപ്പറഞ്ഞിതു പിന്നെയും:
''ഗോകുലമെല്ലാം ക്ഷണേന നശിച്ചുപോം
ഗോകുലനാഥ! പാലിക്ക ദയാനിധേ!''
ദേവദേവേശൻ ജഗന്മയനീശ്വരൻ
ദേവകീസൂനു ജഗല്പതി മാധവൻ
പേടിയായ്കേതുമെന്നാശു പറഞ്ഞുടൻ
ചാടിപ്പുറപ്പെട്ടു മുഷ്ടിചുരുട്ടിയൻ-

മുഷ്കകൾ=അഹങ്കാരങ്ങൾ. സ്തംഭസമാനം=തൂണുപോലെ (വളരെ വലിപ്പത്തിൽ). അശ്മവർഷങ്ങൾ=ചരൽമഴകൾ. ജിഷ്ണുസത്രം=ദേവേന്ദ്രൻെറ യാഗം.

പോട്ട കുത്തിപ്പറിച്ചീടിനാൻ പർവതം
തന്നുടെ കൈയാൽ കുടയാക്കീടി''ച്ചിതിൽ
വന്നു പുക്കീടുവിൻ ഗോക്കളോടേവരും;
മൽക്കരേനിന്നു ഗിരി വീഴുമെന്നത-
ങ്ങുൾക്കാമ്പിലോർത്തുപോകായ്‌വിനൊരുത്തരും.''
കന്നുകൾ ബാലരും ഗോപനാരീകുലം
കുന്നിൻഗുഹയിലിരുന്നിട്ടു പിന്നെയും
വിസ്താരമുണ്ടു വളരെയതിന്നകം
പുത്തൻ കനകപ്രഭകൊണ്ടു ശോഭിതം
വാതവർഷങ്ങളുണ്ടെന്നുള്ളവസ്ഥക-
ളേതുമേ തോന്നീല സൗഖ്യമെന്നേവേണ്ടു.
വാമനനായവനേകപാദസ്ഥനായ്
വാമകരംകൊണ്ടു ഗോവർദ്ധനത്തെയും
വാമേതരകരേ വേണുവും കൈക്കൊണ്ടു
കോമളഗാനവും ചെയ്തോരനന്തരം
കൃഷ്ണരൂപാമൃതം കണ്ടു നേത്രങ്ങളും
കൃഷ്ണന്റെ വേണുനാദംകൊണ്ടു ശ്രോത്രവും
ചിത്തവും നിശ്ചലമായി ഗോവൃന്ദങ്ങ-
ളത്തലേതും മനസ്സിങ്കലറിഞ്ഞീല.
ബാലൻ ചെറിയ കുട പിടിച്ചീടിന-
പോലെയും കുൺകുട ചൂടിയപോലെയും
ഏഴരണ്ടായ ലോകാത്മാ വിരാട്പുമാൻ
ഏഴുദിനമൊരുപോലെ നിന്നീടിനാൻ.
ആഴിയിൽ താഴുന്ന പർവതം പണ്ടിവൻ
താഴാതെ പൃഷ്ഠേ ധരിച്ചു കമഠമായ്
ആഴിവർണ്ണനിവനിച്ചെയ്തതോർക്കിലി-
ന്നാഴിമാതിൻപതിമായമിതൊക്കെയും.
മേഘങ്ങൾ മാനവും കെട്ടു നിന്നീടിനാ-
രാഖണ്ഡലൻ വന്നു നോക്കിനാനൂഴിയിൽ.
ഏഴഹോരാത്രമതിവർഷമായിട്ടു-
മൂഴിയിലില്ല ജലമെന്നു കാൺകയാൽ
നാകാധിപനുള്ള ദർപ്പമുപേക്ഷിച്ചു
പോകെന്നു മേഘങ്ങളെ നിയോഗിച്ചിതു.
ദേവദേവൻതന്റെ മായകളോർത്തോർത്തു
ദേവേന്ദ്രനും ലജ്ജയാ മരുവീടിനാൻ;
വ്യോമ്നി തെളിഞ്ഞു വിളങ്ങിനാൻ ഭാസ്കരൻ.
''പേമഴ പോയി പുറത്തു പോന്നീടുവിൻ

---

വാമനൻ=പൊക്കം കുറഞ്ഞവൻ. ഏകപാദസ്ഥൻ=ഒററക്കാലൂന്നി നില്ക്കുന്നവൻ. വാമേതരകരേ=വലത്തെകയ്യിൽ. കമഠം=ആമ.

നല്ലസുഖമായിതല്ലലിനിയില്ല
തെല്ലു'' മെന്നങ്ങരുകാംചെയ്തിതു കേശവൻ.
നന്ദനം നന്ദിനിയാദി ഗോവൃന്ദവും
വന്ദിച്ചു പിന്നെപ്പുറത്തു പോന്നീടിനാർ
കല്യാണരൂപി യോഗേശ്വരനീശ്വരൻ
മെല്ലെഗ്ഗിരീന്ദ്രനെത്താഴത്തു വച്ചിതു.
നന്ദനം നന്ദിനി രോഹിണി രാമനും
നന്ദാത്മജനെപ്പുണർന്നു തലോടിനാർ;
ദേവകരം പൂമലർമാല്യങ്ങരം വർഷിച്ചി-
താവോളമൊക്കെ വന്ദിച്ചു സ്തുതിച്ചിതു;
ഗന്ധർവ്വസംഘങ്ങരം ഗാനേന മോദിച്ചു
സംഘമോടപ്സരസ്സ്ത്രീകരം നൃത്തംചെയ്തു;
ദേവകളാനന്ദമത്തരായങ്ങനെ
ദേവകീപുത്രനെ വാഴ്ത്തിനിരാകുലം.
നന്ദാദി ഗോപാലർ ഗോകുലം പുക്കഥ
നന്ദനെ മാനിച്ചു പൂജിച്ചു ചൊല്ലിനാർ:
''ഏഴാണ്ടുപുക്കൊരു ബാലൻ ഗിരീന്ദ്രനെ
ഏഴദിനം ധരിച്ചീടിലതോക്കിലോ
ആരിവൻ മൂർത്തികരം മൂവരിലേകനോ?
ചേരുമല്ലായ്കിലിതുവരാ നിർണ്ണയം.
മുന്നമേ ഭൈരവി ദുഷ്ടൻശകടനെ
പിന്നെ വാതാസുരം കൊന്നു ബകനെയും
അർജ്ജുനവൃക്ഷങ്ങരം ചെന്നുതകർത്തും
നിർജ്ജിതനാക്കി രക്ഷിച്ചിതു കാളിയം
ഏവമോരോന്നു ചിന്തിക്കിലിബ്ബാലക-
നാവതില്ലിന്നവനെന്നറിഞ്ഞീടുവാൻ.''
എന്നിവ കേട്ടു നന്ദൻ ഗർഗ്ഗമാമുനി
മുന്നമേ തന്നോടു നാമക്രിയാന്തരേ
ചൊന്ന വചനം വ്രജത്തിങ്കൽ വൃദ്ധരോ-
ടൊന്നൊഴിയാതെ ഗ്രഹിപ്പിച്ചനന്തരം
നന്ദനെ മാനിച്ചു വന്ദിച്ചവർകളും
നന്ദജനീശ്വരനെന്നു നണ്ണീടിനാർ,
വൃദ്ധി സമസ്തവും വന്നു നമുക്കെന്നു
ചിത്തമോദേന വാണാർ നന്ദനാദികരം.
വൃന്ദാവനത്തിങ്കൽ വന്നു സുരഭിയു-
മിന്ദ്രനുമൊന്നിച്ചു കണ്ണനെക്കാണ്മവാൻ.
അന്നേരമിന്ദ്രനും കണ്ടു മുകുന്ദനെ

---

നന്ദിനി = നന്ദപത്നി (യശോദ). നിരാകുലം = വ്യസനമില്ലാതെ. അർജ്ജുനവൃക്ഷം = മരുത് എന്ന മരം. നാമക്രിയാന്തരേ = പേരിട്ട സമയത്ത്. സുരഭി = കാമധേനു.

വന്ദിച്ചു ലജ്ജയാ കൂപ്പിവണങ്ങിനാൻ.
നാരായണന്തന്റെ തേജസ്സുതേററപ്പോരം
ദൂരെയകന്നു ത്രിദിവേശനമദം;
ചിത്തം തെളിഞ്ഞു സന്തുഷ്ടനായ് പിന്നെയും
ഭക്ത്യാ ഭഗവൽസ്തുതി തുടങ്ങീടിനാൻ:
''ശുദ്ധസാത്വികപ്രകാശസ്വരൂപമായ്
നിത്യം യമനിയമായ തപോമയ-
തത്വാത്മവൈഷ്ണവമാം തവ വിഗ്രഹം
ധ്വസ്തരജസ്തമസ്സാരഗുണദ്വയം
മായാമയമജ്ഞരൂപങ്ങളാകയാ-
ലായവകൊണ്ടു നിൻ തത്ത്വമറിവില
ഈശനായുള്ള തവ തത്ത്വദർശനാ-
ലാശാലോഭാദി പാശങ്ങരം നശിച്ചിതു.
സർവ്വജഗൽപിതാവാകുന്നതും ഭവാൻ
സർവ്വജഗദ്ഗുരുവാകുന്നതും ഭവാൻ
സർവ്വലോകേശനായീടുന്നതും ഭവാൻ
സർവ്വധർമ്മങ്ങളെ രക്ഷിച്ചുകൊള്ളുവാൻ
ഉർവ്വിയിൽ വന്നവതീർണ്ണനായിങ്ങനെ
ഗർവ്വിതന്മാരായ ദുഷ്ടരെ നിഗ്രഹി-
ച്ചുർവ്വിയേയും ശിഷ്ടരായുള്ളവരെയും
സർവ്വകാലം പരിപാലിച്ചുകൊള്ളുന്ന
നിർവ്വാണമൂർത്തേ! മയാകൃതമാകിയ
സർവ്വാപരാധം ക്ഷമിച്ചുകൊള്ളേണമേ;
നിർവ്വികാരാത്മൻ! നമസ്തേ നമോനമ
ത്വന്മായയാ ബദ്ധരായി മേവീടുന്ന
ബ്രഹ്മാദി ദേവനരാസുരന്മാരെയും
സർവ്വേശ! ത്വദ്ദർശനേനാനുശാസനാൽ
സർവാഭിമാനകർമ്മങ്ങരം ത്യജിപ്പിച്ചു
നിർമ്മലന്മാരാക്കി നിത്യം വഴിപോലെ
സന്മാർഗ്ഗകർമ്മങ്ങളോടിടചേർത്തുടൻ
നല്ലരാക്കീടുന്നു ത്വൽകൃപാലേശേന.
നല്ലവഴി കാട്ടിയാലും നടക്കാതെ
ഒല്ലാത്ത കർമ്മങ്ങരം ചെയ്യുന്ന ദുഷ്ടരെ
എല്ലാമൊടുക്കിബ്ഭൂഭാരവും തീർത്തുടൻ
അല്ലൽ വരാതെ ലോകത്തെ രക്ഷിക്കുന്ന
കല്യാണമൂർത്തിയാം നിന്മറിമായങ്ങരം
തെല്ലുപോലുമറിയാതഹംഭാവനാ-

യമനിയമായ = ബ്രഹ്മചര്യാദി യമത്തിനും ശൗചാദി നിയമത്തിനും ആയി കൊണ്ടു്. ധ്വസ്ത.... ഗുണങ്ങരം = ഉപേക്ഷിക്കപ്പെട്ട രജസ്തമോഗുണങ്ങളോടു കൂടിയതു് (സത്വഗുണയുക്തം എന്നു സാരം).

ലൈശ്വര്യമത്തനായ് ചെയ്തോരപരാധം
ഈശ്വര! സർവ്വം ക്ഷമിച്ചുകൊള്ളേണമേ.
ശ്രീവാസുദേവായ കൃഷ്ണായ തേ നമഃ
ശ്രീപുരുഷായ മഹാത്മനേ തേ നമഃ
തത്ത്വാത്മനേ തത്ത്വരൂപായ തേ നമഃ
സത്യസ്വരൂപായ നിത്യായ തേ നമഃ
വേദസ്വരൂപായ വിജ്ഞാനമൂർത്തയേ
നാദാത്മനേ സർവ്വഭൂതാത്മനേ നമഃ
സർവ്വബീജായ ഭഗവതേ ബ്രഹ്മണേ
നിർവ്വികാരാത്മനേ നിത്യായ തേ നമഃ
എന്നുടെ യജ്ഞം മുടക്കിയ കാരണം
മന്യൈകൊണ്ടഭിമാനം നടിച്ചു ഞാൻ
വാതവർഷങ്ങളെക്കൊണ്ടു വ്രജകല-
മാതങ്കമാക്കി നശിപ്പിപ്പതിന്നിഹ-
ചെയ്തപരാധം പൊറുത്തിങ്ങനുഗ്രഹം
ചെയ്തീടുവാനതിനിന്നും നമസ്കാരം;
ഈശ്വരനും ഗുരുവും പരമാത്മാവും
വിശ്വവും നീയേ ശരണം ഗതോസ്മി ഞാൻ.''
ഏവം സ്തുതിച്ചു വണങ്ങി നില്ക്കുന്നൊരു
ദേവേന്ദ്രനോടതിഗംഭീരമായുള്ള
മേഘനാദംപോലരുൾചെയ്തു കേശവൻ
ശോകവിനാശനനിന്ദിരാവല്ലഭൻ;
''ഞാൻ തവ യജ്ഞഭംഗംചെയ്തകാരണ-
മെന്തിനെന്നാലതു കേൾക്ക ശതമഖ!
മാനമദൈശ്വര്യമത്തരായിട്ടമേ
ജ്ഞാനമില്ലാതവരെന്നെ മറന്നുപോം
നിർമ്മലജ്ഞാനമില്ലാതെ വരുംവിധൗ
നിർമ്മൂലമാപത്തകപ്പെട്ടുമേവനും
എന്നതുകൊണ്ടു നീയെന്നെ മറക്കാതെ
നിന്നുടെ കാര്യം വഹിച്ചു വസിക്ക നീ.''
ഏവമരുൾചെയ്തു നില്ക്കും ദശാന്തരേ
ദേവസുരഭിയും ഭക്ത്യാ വിനീതയായ്
ഗോകുലഗോപാലവേഷം ധരിച്ചൊരു
ലോകേശനാമീശ്വരനോടു ചൊല്ലിനാൾ;
''കൃഷ്ണ! കൃഷ്ണ! മഹായോഗി വിശ്വാത്മക!
വിഷ്ണോ! ജഗൽസൃഷ്ടിരക്ഷസംഹാരക!
മൂലപ്രകൃതിപുരുഷ കാലാത്മക!

---

ജഗത്....സംഹാരക! = ലോകത്തിന്റെ സൃഷ്ടിയും രക്ഷയും സംഹാരവും ചെയ്യുന്നവനേ!

ലീലയാ ഗോപാകൃതിപൂണ്ട മാധവ!
സാധുക്കളൊയുള്ള ഞങ്ങൾക്ക ദൈവതം
നീതന്നെ വേറെയില്ലെന്നാങ്ങിരിക്കിലും
ഗോവിപ്രദേവസമൂഹത്തിനൊക്കെയും
കേവലനാം ഭവാനിന്ദ്രനായ് വാഴണം.
ദേവേന്ദ്രനമഭിഷേകം കഴിച്ചീട്ട–
മേവം ഭവാനോട്ടണത്തിച്ചു വൈകാതെ
ഭൂമിഭാരഹരണം ഭവാൻ ചെയ്യുവാൻ
നാന്മുഖൻതാനരുൾചെയ്തിങ്ങയച്ചിതു.''
ഇങ്ങനെ ചൊല്ലിസ്സുരഭിയും വന്ദിച്ചു
തിങ്ങിന ഭക്ത്യാ നമസ്കരിച്ചിട്ടവൾ
തന്നുടെ ക്ഷീരജലംകൊണ്ടഭിഷേകം
നന്ദാത്മജനു ചെയ്തീടിനാളാദരാൽ.
പിന്നെയാകാശജലമതൈരാവതം
തന്നുടെ കൈകൊണ്ടഭിഷേകവും ചെയ്തു
ദേവേന്ദ്രദേവർഷികളൊരുമിച്ചപ്പോൾ
ഗോവിന്ദനെന്ന നാമം വിളിച്ചീടിനാർ;
ദേവകൾ കല്പകപ്പൂമലർ തൂകിനാർ.
ദേവവാദ്യങ്ങൾ ഘോഷിച്ചു മേളിച്ചിതു
സിദ്ധവിദ്യാധര ഗന്ധർവ്വസംഘവും
ചിത്തമോദേന പുകഴ്ത്തിസ്തുതിച്ചിതു
നാകയുവതികളേറെ മോദിച്ചിതു
ലോകങ്ങളൊക്കെത്തെളിഞ്ഞിതതുകാലം.
ഗോക്കൾക്കധികം പയസ്സുമുണ്ടായ്വന്നു
വൃക്ഷങ്ങളൊക്കെ മധുവർഷവുംചെയ്തു.
നാനാരസങ്ങളായ്വന്നു സരിത്തുകൾ
കാനനജാലവൃക്ഷൗഷധിവർഗ്ഗമായ്
ഉർവിയും നന്നായ് വിളങ്ങി വിളയുന്നു
പർവതമൊക്കവേ രത്നങ്ങൾ വർഷിച്ചു
ജാത്യാദി വൈരം വെടിഞ്ഞു ജന്തുക്കളും
പ്രീത്യാ സുരന്മാരതിശക്തരായിതു
വിപ്രർക്കു നിത്യവും ഭക്തി വദ്ധിച്ചുടൻ
ചിൽപ്രകാശാത്മവിജ്ഞാനികളേററമായ്
ദേവദേവേശനഭിഷേകവും ചെയ്തു
ദേവാജ്ഞയാ ദേവവൃന്ദം ദിവം പുക്കു.

---

ആകാശജലം=ഗംഗാജലം. നാകയുവതികൾ=ദേവസ്ത്രീകൾ. കാനന.... വർഗ്ഗം=കാടുകൾ, വൃക്ഷങ്ങൾ, ഓഷധിവർഗ്ഗം ഇവയോടുകൂടിയവ. ജാത്യാദിവൈരം=ജന്മനാ ഉള്ള പക.

## നന്ദമോചനം

കേൾക്കെടോ! മന്നവ! നന്ദനേകാദശി-
ന്നോററു പിറേറദ്ദിനമക്ഷോദയേ ചെന്നു
കാളിന്ദിയിൽക്കളിച്ചീടുന്ന നേരത്തു
ചീളെന്നു ചെന്നു വരുണനിയോഗേന
തദ്ഭൃത്യനായുള്ളസുരനും നന്ദനെ
അപ്പതിതന്നന്തികേ കൊണ്ടുപോയിതു.
അന്നേരമാശു ഗോപാലരാക്രോശിച്ചി-
തെന്നതുകേട്ടു ബലഭദ്രനൊന്നിച്ചു
ചെന്നു മുങ്ങിജ്ജലേ നാരായണൻ പരൻ
തന്നുടെ താതനെയന്വേഷണംചെയ്തു
ചെന്നു വരുണാലയം പുക്കിതന്നേരം
കൊണ്ടൽനേർവർണ്ണനെക്കണ്ടു വരുണനും
ഉണ്ടായ സന്തോഷമോടേ നമസ്കൃത്യ
ഭക്ത്യാ സ്തുതിച്ചു ചൊല്ലീടിനാനിത്തരം:
"ഭക്തപ്രിയ! പ്രഭോ! ത്വല്പദം കാണ്മതി-
ന്നിപ്രദേശേ നന്ദനെക്കൊണ്ടുപോന്നതും
ചിൽപുരുഷ! വിഭോ! ശുദ്ധനായേനഹ-
മല്ലേതരാനന്ദസാന്ദ്ര നിൻ ദർശനാൽ.
ജന്മസാഫല്യവും വന്നിതെനിക്കിന്നു
നിർമ്മലതത്ത്വപരബ്രഹ്മണേ നമഃ
തുഭ്യം നമസ്തേ ഭഗവതേ ശാന്തായ
ഷഡ്ഭാവഹീനായ നിത്യം നമോനമഃ
കാരണാത്മാവായ നിങ്കൽനിന്നുണ്ടായി
കാര്യമതായ ത്രിവിധ ഗുണങ്ങളും
മായാഗുണങ്ങളിൽനിന്നു തന്മാത്രക-
ളായവ ശബ്ദാദി പഞ്ചഭൂതങ്ങളായ്
പഞ്ചഭൂതങ്ങളിലുണ്ടായ് വിരാട്പുമാ-
നഞ്ചിതഭൂതജാലേ ശയിച്ചീടിന
ത്വന്നാഭിപങ്കജത്തിങ്കലുളവായി
മുന്നം ചതുർമ്മുഖൻതന്റെ നിയോഗത്താൽ
സൃഷ്ടിവികല്പങ്ങളായ കാലങ്ങളിൽ
പെട്ടുഴലുന്നിതു മായകൊണ്ടേവരും;
കാരണകാര്യപ്രപഞ്ചഭേദങ്ങളും
കാരണനായ നിൻ മായയാ കല്പിതം.
എന്നതിലപ്പതിയായ ഞാനെത്രയും
മുന്നമേ താമസശീലനല്ലോ വിഭോ!

അപ്പതി = ജലദേവതയായ വരുണൻ.

ആകയാലെന്നാൽ കൃതമായതൊക്കെയും
ഭോഗിശയന! പൊറുത്തുകൊള്ളേണമേ!
കൃഷ്ണ! ഭഗവൻ! ജഗദഖിലേശ്വര!
വിഷ്ണോ! തവ താതനെക്കൊണ്ടുപോയാലും.''
ഏവം പറഞ്ഞു വണങ്ങി വരുണനും
ആവിരാനന്ദം പുറപ്പെട്ടു കൃഷ്ണനും
നന്ദനും ലോകപാലൻെറ നഗരിയെ
മന്ദത കൂടാതെ കണ്ടു തെളിഞ്ഞിതു.
നന്ദനും കൃഷ്ണനുമൊന്നിച്ചു ഗംഗയിൽ-
നിന്നിങ്ങു പോന്നതു കണ്ടൊരുനേരത്തു
ഗോകുലവാസികൾതന്നുടെ സന്തോഷം
ആകുലമുണ്ടു പറവാനനന്തനും,
ഗോകുലത്തോടു നന്ദൻ വരുണാലയം
പൂകിന മാർഗ്ഗങ്ങളുള്ള വിശേഷവും
ശോഭയുമോരോന്നേ കൃഷ്ണനിൽ ഭക്തിയും
പ്രാഭവത്തോടു കേട്ടോരു ഗോപാലരും
കാരുണ്യമൂർത്തിയാമീശ്വരൻ കൃഷ്ണനെ
നേരേ ജഗദീശനെന്നറിഞ്ഞേവരും
തന്നുടെ വംശമെന്നോർത്തു നമുക്കിന്നു
നന്ദാത്മജൻ പരമാത്മസ്വരൂപത്തെ
ഇന്നു കാട്ടിത്തരുമോയെന്നറിഞ്ഞീല
മന്ദരാമെന്നോർത്തു തന്നെ മറയ്ക്കുമോ?
ഇത്ഥമവർ വിചാരിച്ചതറിഞ്ഞുടൻ
അക്ജതന്നിൽ നിഴൽപോലെ കാട്ടിനാൻ
മുന്നമേ മാതാവിനു വാപിളർന്നു-
മിന്നമതുപോലെ തോന്നിച്ചു മാധവൻ.
കേൾക്ക നൃപവര! ബ്രഹ്മാണ്ഡലോകങ്ങൾ
ഒക്കെയും സൃഷ്ടിച്ചു കാത്തഴിക്കും പരൻ
യോഗേശനീശ്വരൻതന്മറിമായങ്ങൾ
യോഗികൾക്കുമറിവാൻ പണിനിർണ്ണയം
വേദവേദാന്തസ്വരൂപനുടേ പദം
വേദങ്ങൾ ചൊല്ലി മുടിയാതെ നില്ക്കുന്നു.
ബ്രഹ്മാണ്ഡമാദി സമസ്തവും കൃഷ്ണനെ
സമ്മോദമോടു കണ്ടോരു നന്ദാദികൾ
സച്ചിദാനന്ദമാകുന്ന ബ്രഹ്മാബ്ധിയിൽ
നിശ്ചലാനന്ദരായാണ്ടു പൊങ്ങുംവിധൌ
കണ്ടവയൊന്നുമേ കണ്ടീലവർക്കേതും
കൊണ്ടൽവർണ്ണൻപ്രഭാവം പറയാവതോ?

മന്ദരാമെന്നോർത്തു് = മൂഢന്മാരെന്നു കരുതി. ബ്രഹ്മാബ്ധി = പരബ്രഹ്മമാകുന്ന സമുദ്രം.

## രാസക്രീഡ

നന്ദാദികരം വ്രജേ വാണിരിക്കുംവിധൗ
നന്ദാത്മജൻ നരമൂർത്തിമാനീശ്വരൻ
തന്നുടെ ഭക്തരാം ഗോപികമാരുമു-
ണ്ടെന്നേ നിരൂപിച്ചു ദുഃഖിച്ചു വാഴുന്നു
ദുഃഖിക്കരുതവരെന്നോർത്തു താൻ ചെന്നു
ദുഃഖസുഖാദിയില്ലാത്ത നാരായണൻ
വൃന്ദാവനംപുക്കു ഭാനുവുമസ്തമി-
ച്ചിന്ദുവുമപ്പോളുദിച്ചു പരന്നിതു;
മല്ലികാമുല്ലകുസുമങ്ങളെല്ലാമേ
അല്ലീമകരംമണവാളൻ മദനന്റെ
ചൊല്ലിന്നു തക്കവണ്ണം വനത്തിങ്കലും
നല്ലവണ്ണം തെളിഞ്ഞുണ്ടായിവന്നിതു.
മംഗലനോടക്കുഴൽ വിളിച്ചീടിനാൻ
അംഗജതാപം വളരുമാറങ്ങനെ;
ഗോപീജനമതു കേട്ടു പുറപ്പെട്ടു
പാപി മാരൻ തള്ളിയാട്ടിയോട്ടീടിനാൻ.
വല്ലഭന്മാരും മററുള്ളവരുമെടോ!
തെല്ലും തടുത്തിട്ടു നിന്നീല ഗോപിമാർ.
പാലും കുഴയുമെറിഞ്ഞു ചിലർ ചിലർ
പാലടുപ്പത്തുവച്ചും പതിരക്ഷകരം
വിട്ടുംകളഞ്ഞു സുതരെയും കൈവിട്ടു
പെട്ടികരം പെട്ടകം പൂട്ടാതെയും ചിലർ
ഭൂഷണമെല്ലാമെടുത്തുമെടാതെയും
തോഴിമാരാഴിവണ്ണൻ സമീപത്തു പോയ്
താലിയരയിലും ചേല കഴുത്തിലും
കാലിൽ വളകളും കയ്യിൽ തളകളും
മാലകരം കാതിലും കുണ്ഡലം മൂർദ്ധനി
നീലാഞ്ജനം കുചേ കുങ്കുമം കണ്ണിലും
ചേർത്തു പരിഭ്രമിച്ചോടിനാരെന്നതിൽ
പാർത്താർ ചിലർ ഭർത്തൃഭാവവും കൈക്കൊണ്ടു
കൃഷ്ണനെച്ചിന്തിക്കകൊണ്ടു പുണ്യംവന്നു
കൃഷ്ണനോടൊത്തുകൂടായ്കയാൽ ദുഃഖവും
കൃഷ്ണനെ മാനസംകൊണ്ടു സംഗിക്കയാൽ
തൃഷ്ണയാ കാമ്യപുണ്യമതും പോയിതു
ദുഃഖിച്ചു പാപവും ഭോഗിച്ചു പുണ്യവും
മയ്ക്കണ്ണിമാർക്കു പോയ് മുക്തരായ് മന്നവ!

---

അല്ലീമകരം = ലക്ഷ്മി.

ഏവമഭിമന്യുജൻ കേട്ടനന്തര-
മാവിർമ്മുദാ ശുകം വന്ദിച്ചു ചോദിച്ചു:
''നിർമ്മലബ്രഹ്മമൊന്നെന്നുള്ളറിവുകൊ
ണ്ടെന്നിയേ മോക്ഷമില്ലെന്നിരിക്കവേ വിധൗ
അംഗനമാർമനം മായാഗുണങ്ങളിൽ
സംഗിച്ചു കൃഷ്ണനെക്കാന്തനെന്നല്ലാതെ
നിർമ്മലമാം പരബ്രഹ്മജ്യോതിർമ്മയം
ചിന്മയം സച്ചിന്മയമെന്നറിയാതെ
നാരീജനങ്ങൾക്കു മുക്തി സിദ്ധിച്ചതു
ചേരുന്നതല്ലിതു നേരേയരുൾചെയ്ക.''
ഏവം നൃപോക്തികൾ കേട്ടു മുനിവരൻ
ഭാവസമ്മോദം കലന്നു ചൊല്ലീടിനാൻ:
''ഏതൊരു മാർഗ്ഗമെന്നാലും മുകുന്ദനെ
ചേതസി ചിന്തിക്കിൽ മുക്തിവരുമെന്നു
മോദിച്ചു സപ്തമസ്കന്ധേ പറഞ്ഞൊരു
ചേദീശമോക്ഷം ഭവാനറിഞ്ഞീലയോ?
സച്ചിദാനന്ദപരബ്രഹ്മവസ്തുവാ-
മച്യുതനിൽ ഭക്തിമാർഗ്ഗം പലവഴി
എത്തുകിൽ ബ്രഹ്മണോഭാവമായ് നിന്നിടും
ചിത്തത്തിലീഷലുണ്ടാകേണ്ട നിർണ്ണയം.
തോടും പുഴകൾ പലവഴിയൂടെ പോയ്
കൂടുന്ന തോയം ലവണജലധിയിൽ
ചേരുന്നനേരം ലവണജലമയ-
പൂരിതമാകുന്നപോലെ സ്വഭാവമാം.''
നില്ക്കുവ, കൃഷ്ണനരികത്തു ഗോപിമാ-
രൊക്കവേ ചെന്നതു കണ്ടു മുകുന്ദനും
മന്ദഹാസം ചെയ്തു ചൊന്നാനിവിടെയി-
ന്നൊന്നിച്ചു വന്നതിനെന്തുമൂലം നിങ്ങൾ?
എന്നാലിനിയെന്തു വേണ്ടതു ചൊല്ലുവിൻ
നന്നായി നിങ്ങളിവിടേക്കു വന്നതും
ഘോരമഹാവനമാമിതിലേററവും
ക്രൂരജന്തുക്കളുമുണ്ടു പലതരം
പാരം നിശീഥിനിയായിച്ചമഞ്ഞിതു
പാരാതെ പോക ബന്ധുക്കൾ തിരഞ്ഞീടും;
എങ്കിലേ സ്നേഹേന വന്നിതെന്നാകിലും
മങ്കമാരേ! നിങ്ങൾ ചിത്തത്തിലൊക്കെയും
പുത്രമിത്രാദി വർഗ്ഗങ്ങളിലേററവും

ബ്രഹ്മണോഭാവം = പരബ്രഹ്മത്തിൻെറ സ്വരൂപം. ലവണജലമയപൂരിതം = ഉപ്പുവെള്ളമായിത്തീരുന്നതു്. നിശീഥിനി = രാത്രി.

ചിത്തം രമിച്ചിരിക്കുന്നിതതുകൊണ്ടു
ഭർത്തൃശുശ്രൂഷണം ചെയ്‌വിനിന്നങ്ങു പോയ്
ഭർത്താവു ദൈവം തരുണിമാർക്കൊക്കെയും
ഭർത്താവിനെ വെടിഞ്ഞന്യനെക്കൈക്കൊൾകി-
ലെത്രയും നിന്ദ്യം വിധിമതമല്ലല്ലോ.
കേൾക്കയും കാൺകയും ധ്യാനിക്കയും ചെയ്കിൽ
മേല്ക്കുമേൽ ഭക്തിയുമെന്നിലുണ്ടായ്‌വരും.
എപ്പൊഴുമൊന്നിച്ചിരുന്നിതെന്നാകില-
ങ്ങല്പമായ്‌വന്നുപോം ഭക്തിയതിനാലെ
ഇപ്പൊഴേ പോവിൻ മടിയാതെയെന്നെല്ലാം
ഉല്പലനേത്രവാക്യം കേട്ടു നാരിമാർ
ഉൾപ്പൂവതുഷ്ണിച്ചു കണ്ണുനീർ വാർത്തുടൻ
അപ്പൊഴേ ചില്ലുമാൻ നിസ്സംഗനാം പരൻ
കേശവൻ തൻകരം കൊണ്ടവർകണ്ണുനീ-
രാശു തുടച്ചുതുനേരത്തു നാരിമാർ
കിഞ്ചന കോപമൃദുഹാസഗദ്ഗദാൽ
അഞ്ചിതമൂർത്തിയോടേവം പറഞ്ഞിതു:
"കാഠിന്യവാക്യം പറയുന്നിതോ ഭവാ-
നൂഢരാഗേണ നിൻമൂലയായ് ഞങ്ങളും
ഭർത്തൃപുത്രാദികളേയുമുപേക്ഷിച്ചു
മിത്രമാം നിൻ പദസേവ ചെയ്കീടുവാൻ
വന്നൊരു ഞങ്ങളെപ്പോകെന്നു ചൊൽകിലോ
പിന്നെയെന്തൊന്നു ചൊല്ലേണ്ടു ദയാനിധേ!
ഭർത്താവു നാരികൾക്കീശ്വരനെന്നതും
ഓർത്താൽ ജഗല്പതിയല്ലോ ഭവാൻ ദൃഢം
നിന്നെബ്ഭജിക്കുന്ന ഞങ്ങളിന്നെന്തിനായ്
അന്യഭർത്താവിനെ ശുശ്രൂഷ ചെയ്യുന്നു?
ഞങ്ങളുടെ മനസ്സൊക്കെ നീ വാങ്ങി വെ-
ച്ചങ്ങു പോകെന്നാൽ പദങ്ങൾ നീങ്ങുന്നീല
മന്ദാക്ഷഭാവാദികൊണ്ടെങ്ങൾമാനസം-
തന്നെ മദനാഗ്നിയാലെരിക്കും ഭവാൻ
ഇന്നതു ശാന്തിചെയ്യായ്കിൽ ദഹിച്ചുടൻ
നിന്നുടെ പാദപത്മേ ചേർന്നുകൊള്ളുവോർ.
സുന്ദരാ! നിന്നുടെ രൂപാമൃതം കാൺകിൽ
തന്വീമണികൾ കാമിക്കാതിരിക്കുമോ?
ലോകമാതാ മഹാലക്ഷ്മീ തവ രൂപം
ലോകേശ! കാംക്ഷിച്ചുതന്നെ വസിക്കുന്നു.

---

കിഞ്ചന=സ്വല്പം. കോപ...ദാൽ=കോപം പുഞ്ചിരി, ഗദ്ഗദം ഇവക ളാൽ. ഊഢരാഗേണ=വർദ്ധിച്ച അനുരാഗത്തോടേ.

ചിന്തിതം നൽകുവൻ പാർപ്പിനെന്നെങ്ങളോ-
ടന്തർമ്മുദാ പറഞ്ഞീലയോ മുന്നമേ?
ചിത്തേ മറന്നുപോകാതെ ജഗൽപ്രഭോ!
നിത്യവും ഞങ്ങളെ രക്ഷിച്ചുകൊള്ളുക.''
നാരിമാർദീനവാക്യം കേട്ടു കാരുണ്യ-
വാരിധി കൃഷ്ണൻ മൃദുസ്മിതത്തോടുടൻ
ഗോപിമാർ ചൂഴററു കാളിന്ദിതീരത്തു
ശോഭിച്ച ചന്ദ്രതാരങ്ങളതുപോലെ
കാമവശ്യങ്ങളാം ചുംബനാലിംഗനാൽ
ആമവർതമ്മെ രമിപ്പിച്ചു കേശവൻ.
കാമം ലഭിച്ചോരുനേരം മദംകൊണ്ടു
കാമുകൻ കൃഷ്ണനെങ്ങൾക്കു വശനെന്നു
മാനിച്ചിരിക്കുന്നനേരമനാമയൻ
മായയാ മെല്ലെ മറഞ്ഞിതുന്നേരം
ആയർകോൻതന്നെത്തിരഞ്ഞു വിപിനത്തി-
ലായവരോരോന്നു ചൊല്ലിക്കരകയും
മാരമാൽപൂണ്ടു ഭ്രമിച്ചവർ ചോദിച്ചു
കാരണപൂരുഷനെക്കണ്ടുകൊള്ളുവാൻ.
വൃക്ഷങ്ങൾ വല്ലി പുഷ്പങ്ങളോടുമഥ
പക്ഷിമൃഗങ്ങളോടൊക്കെയന്വേഷിച്ചു
ചിത്തതാപേന തിരഞ്ഞു നടക്കയും
ചിത്തഭ്രമംകൊണ്ടു ഗോഷ്ഠികൾ കാട്ടിയും
കൃഷ്ണാകൃതിപൂണ്ടതിൽച്ചിലരങ്ങനെ
കൃഷ്ണവിലാസങ്ങളൊക്കെ നടിക്കയും
പൂതനാനിഗ്രഹാദി പ്രഭാവങ്ങളും
ചേതസി മാനിച്ചു നൃത്തം നടിക്കയും
ഏവം തിരഞ്ഞു നടക്കുംവിധൗ ദേവ-
സേവകൻ തമ്പദപങ്കജം ഭൂമിയിൽ
ചെമ്മേ പതിഞ്ഞതു കണ്ടു തന്നന്തികേ
നിർമ്മലഗാത്രിമാരിലൊരുത്തിപദം
തന്നോടു കൂടിക്കലർന്നതു കാൺകയാ-
ലന്നേരമന്യയോടേ രമിച്ചാനെന്നും
പിന്നെയവളുടിയൊന്നുമേ കാണായ്ക-
തന്നെയവരിതി ചിന്തിച്ചിതന്നേരം.
മാധവൻ കാമിനിതൻ വശനായവ-
നാധീനയാമവളെ വഹിച്ചു നട-
ന്നീടിനാനെന്നു പറഞ്ഞതി ദുഃഖേന

---

മന്ദാക്ഷഭാവാദി = ലജ്ജതുടങ്ങി സ്ത്രീസഹജമായുണ്ടാകുന്ന ഭാവങ്ങൾ. പാദപത്മേ = പാദതാമരയിൽ.

തേടി നടക്കുംവിധൗ രാധയെക്കണ്ടു
ചൊല്ലിനാൾ രാധാ സഖികളൊടെന്നെയും
മല്ലവിലോചനൻ കൈവെടിഞ്ഞീടിനാൻ.
നിങ്ങളെല്ലാരിലും നല്ലതു ഞാനെന്ന-
തിങ്ങഹംഭാവം നടിച്ചു മുകുന്ദനോ-
ടെന്നെയെടുക്ക നടപ്പാൻ വശമല്ല
എന്നതു കേട്ടതിന്നാരംഭമായിട്ടു
നിന്ന മുകുന്ദനെക്കണ്ടീല ഞാനങ്ങു-
മിങ്ങും തിരിഞ്ഞു കണ്ടേനിഹ നിങ്ങളെ.''
ഏവം പറഞ്ഞവരൊന്നിച്ചു കേശവ-
ദേവദേവേശനെ നോക്കിനടക്കുമ്പോൾ
സോമൻ മറഞ്ഞിതു കാമിനിമാർമൂന്നം
നാമിരുന്നേടത്തു പോകെന്നുവന്നിതു
നന്ദാത്മജം നരമൂർത്തിമാനീശ്വരം
സുന്ദരിമാർ ഭക്തിയോടേ സ്തുതിച്ചിതു.
''ശ്രീപതിയാം ഭവാൻ ഞങ്ങൾകുലത്തിൽ വ-
ന്നീവണ്ണമുത്ഭവിച്ചീടുകമൂലമായ്
ദേവിയാം ലക്ഷ്മി വിളങ്ങുന്നിതിക്കുലേ
ദേവകൾപോലും സ്തുതിക്കുന്ന ഗോകുലം
ജീവനാകും നിന്നെയന്വേഷണം ചെയ്തു
ദേവികൾ ഞങ്ങൾ ദുഃഖിക്കുന്നു നിന്നുടെ
ദാസികൾ ഞങ്ങൾക്കു കാണുമാറാകണം
വാസവവന്ദിത! നിൻമുഖപങ്കജം.
കോമള! നിൻ ചില്ലിവല്ലരീതാഡനാൽ
കാമൻ നശിപ്പിച്ചുകൊള്ളുന്നു ഞങ്ങളെ,
ആപത്തകപ്പെട്ടതെല്ലാമകററി നീ
ഗോപതേ! രക്ഷിച്ചുകൊൾക ഭവാനെന്നും.
കാമാഗ്നിതന്നിൽ ദഹിക്കുന്ന ഞങ്ങളെ-
ക്കാമദാ! രക്ഷിപ്പതിനെന്തു താമസം?
വിഷ്ണുഭഗവാൻ വിരിഞ്ചാദിവന്ദിതൻ
വൃഷ്ണിവംശേ വസുദേവതനൂജനായ്
ദുഷ്ടവിനാശനശിഷ്ടരക്ഷാർത്ഥമായ്
വിഷ്ടപത്തിങ്കലവതീർണ്ണനാം ഭവാൻ
ത്വൽക്കരപത്മമസ്മൽമൂർദ്ധ്നി ചേർക്കണം
പുഷ്കരാക്ഷ! ചതുരാനനപൂജിത!
പത്മപദം ഞങ്ങൾമൂർദ്ധ്നി വെച്ചു ഹൃൽ-
പത്മമാലിന്യമൊഴിച്ചരുളീടണം

നരമൂർത്തിമദീശ്വര! = മനുഷ്യസ്വരൂപനും ഈശ്വരനും ആയവനേ. ദുഷ്ട....
ക്ഷാർത്ഥം = ദുഷ്ടന്മാരെ കൊല്ലാനും സജ്ജനത്തെ രക്ഷിക്കാനുമായി.
അസ്മൽ മൂർദ്ധ്നി = ഞങ്ങളുടെ ശിരസ്സിൽ.

താമസിച്ചീടരുതേതുമേ കാമദ!
ആമയം പാരം പരിപാലയ പ്രഭോ!
നാഴികപോലും നിൻവേർപാടതോക്കിലോ
ആഴിവണ്ണ! കാലമേററമായ് തോന്നുന്നു.
ഇത്ഥമിരിക്കുന്ന ഞങ്ങളിന്നിങ്ങനെ
ചിൽപ്രഭോ! നിന്നെപ്പിരിഞ്ഞാൽ പൊറുക്കുമോ?
പ്രാണനാഥ! പാദപത്മങ്ങൾ കല്ലിലും
കാനനേ മുള്ളിലുമൊക്കെ നടപ്പതും
ഓക്കുന്ന നേരം മനമുരുകുന്നിതു
ചീക്കമോററെങ്ങളിൽ കാരുണ്യമേക നീ.
തവൽസംഗമംകൊണ്ടു ഗർവ്വിതരാം ഞങ്ങൾ
മത്സരാദി പ്രദോഷങ്ങളകന്നിപ്പോൾ
ഉത്സാഹമായ് മരണത്തിനു നിർമ്മൂലം
ചിത്സ്വരൂപപ്രഭോ! രക്ഷണംചെയ്യണം
പ്രാണൻ നശിച്ചുപോകുന്നതിൻ മുന്നമേ
പ്രാണാത്മക! പ്രാണനാഥ! നമോനമഃ''
ഏവം സ്തുതിച്ച നാരീജനം മാനസം
ദേവദേവങ്കൽ സമർപ്പിച്ചു ദീനരായ്
ഗോപികാഗീതമറിഞ്ഞു ഗോവിന്ദനും
പാപഹാരീ ജഗന്മംഗലൻ മാധവൻ
നാരായണൻ ഭക്തവത്സലനീശ്വരൻ
ആരണാന്താർത്ഥസൂക്ഷ്മജ്ഞനാനന്ദദൻ
ഭേദവിഹീനൻ പരാപരൻ സർവ്വഗൻ
വേദാന്തവിഗ്രഹൻ നാദബിന്ദ്വാത്മകൻ
മോഹവിഹീനസേവാഫലതല്പരൻ
ദേവനസംഗൻ തരുണിമാർമാനസ–
ഭക്തികൊണ്ടേററം പ്രസന്നനായ്ഗോപികൾ
ഭക്തിഭവാത്മസങ്കല്പസ്വരൂപനായ്
പ്രത്യക്ഷനായവർമുമ്പിൽ വിളങ്ങിനാൻ.
അത്തേൻമൊഴികൾസന്തോഷം പറയാമോ?
കൂട്ടമേ നാരികൾ നാരായണം ചെന്നു
പുഷ്ടമോദേന പുണന്നുതുടങ്ങിനാർ
നാരിമാക്കിഷ്ടമെവ്വണ്ണമതുപോലെ
നാരദസേവ്യൻ പരൻ രമിച്ചീടിനാൻ.
ചിന്തിതമെല്ലാം ലഭിച്ചു തരുണിമാർ
ചെന്താമരാക്ഷനോടായ്ക്കൊണ്ടു ചോദിച്ചാർ:
''തന്നെബ്ഭജിപ്പവരെത്താൻ ഭജിച്ചീടും
എന്നതൊരുവിധം പിന്നെയുമുണ്ടല്ലോ.

---

മത്സരാദിപ്രദോഷങ്ങൾ=മാത്സര്യം തുടങ്ങിയ കടുത്ത ദോഷങ്ങൾ.

തന്നെബ്ഭജിക്കായ്കിൽ നന്ദിച്ചു സേവിക്കും
അങ്ങോട്ടൊരുവിധം പിന്നെയുമുണ്ടല്ലോ;
തന്നെബ്ഭജിക്കിലിങ്ങോട്ടു ഭജിക്കയി-
ല്ലിങ്ങിനെ നീയെന്നപോലെ മൂന്നുവിധം.
ഇത്തരമുള്ളതിലുത്തമമേതെന്നും
ഉത്തമനാം ഭവാനൊന്നരുളീടണം.''
സുന്ദരിമാർ വാക്കു കേട്ടു മുകുന്ദനും
മന്ദഹാസേന ചൊല്ലീടിനാനിത്തരം:
''തങ്ങൾതങ്ങൾക്കുള്ള കാര്യാർത്ഥമായവർ
തങ്ങൾ പരസ്പരം സേവിക്കുമോർക്കണം
അങ്ങിനെയുള്ളവരോടുള്ള സഖ്യവും
എന്നുമരുതത്തു നിർണ്ണയിച്ചീടുവിൻ
തന്നെബ്ജിക്കയില്ലാരുമെന്നാകിലും
നന്നായ്ബ്ഭജിക്കുമങ്ങോട്ടു കൃപാത്മാക്കൾ
പാരിൽ ജനത്തിന്നവരോടു സഖ്യവും
നേരായതങ്ങേറെ നന്നു ധരിച്ചാലും.
ജ്ഞാനസമരസ സത്തുക്കളൊരെയും
മാനസേ സേവിക്കയില്ലെന്നിരിക്കിലും
സേവിക്കവേണമവരെയങ്ങോട്ടതു
സേവയാ സദ്ഗുണമതേവർക്കുമാം.
ആപ്തകാമന്മാരെയങ്ങോട്ടു സേവിക്കിൽ
പ്രാപ്തമൊന്നില്ലിങ്ങു സേവിക്കയില്ലവർ
എന്നതുകൊണ്ടു ഫലമില്ലറിഞ്ഞാലും.
പിന്നെ കൃതഘ്നഗുരുമിത്രദ്രോഹികൾ
ഇങ്ങു ഭജിയാതവരെ ഭജിക്കിലും
അങ്ങവരോടു സഖ്യങ്ങളുണ്ടാകിലും
വന്നുപോം പാപമനർത്ഥമെന്നോർക്കുവിൻ.
നന്നല്ലവരോടു സഖ്യമൊരിക്കലും.
ഏവം ത്രിവിധമായുള്ള ജനങ്ങളും
ഈവകപോലെ ഞാനല്ലെന്നറിയണം.
നിത്യവും ഭക്തിയോടെന്നെ ബ്ഭജിക്കുന്ന
സത്യവാന്മാർക്കു ദാസൻ ഞാനറിഞ്ഞാലും.
ഇന്നു മദമാനമേറിയ നിങ്ങൾക്കു-
മെന്നിലെബ്ഭക്തിക്കു ചഞ്ചലമൂലമായ്
മാനമടക്കി വിശുദ്ധഭക്ത്യർത്ഥമായ്
മാനിനിമാരേ! മറഞ്ഞുനിന്നേനഹം.
ഞാനതിഹീനൻ ജളൻ സ്ത്രീവശനെന്നു
മാനസേ നിങ്ങൾക്കു തോന്നരുതെന്നുമേ

---
കൃതഘ്നർ = നന്ദിഹീനർ. മദമാനം = അഹങ്കാരവും ദുരഭിമാനവും.

ഭക്തവാത്സല്യമെന്നോളമീശന്മാക്ക
ചിത്തത്തിലാക്കമില്ലെന്നറച്ചീടുവിൻ.
ചിത്തശ്ശുദ്ധ്യാ ഭക്തിയെന്നിലുണ്ടായിതു
ചിത്തത്തിൽ നിങ്ങൾക്കു പ്രത്യക്ഷനായിപ്പോൾ
ഇന്നിനി മുന്നമേപ്പോലെ രമിച്ചാലും
മുന്നമുണ്ടായ ദുഃഖം കളഞ്ഞീടുവിൻ.''
എവമരുൾചെയ്തതു കേട്ട ഗോപികൾ
താപം കളഞ്ഞു തെളിഞ്ഞു വിളങ്ങിനാർ
നിഷ്ക്രിയൻ രാസക്കളിക്കു നല്ലാരോടു
നിർഗ്ഗമിച്ചോരോരോ നാരിപാർശ്വങ്ങളിൽ
ഏകനനേകകൃഷ്ണാകൃതി കൈക്കൊണ്ടു
ഏകനാരിക്കേകകൃഷ്ണസമന്വിതം
വട്ടത്തിൽനിന്നതിന്മദ്ധ്യേ പരബ്രഹ്മ-
പുഷ്ടചിത്താം ജഗദീശനെന്നോത്തവർ
ഓരോരോനാരിയുമോരോരോ കൃഷ്ണനും
ചാരുരൂപങ്ങൾ ചേർത്താത്തു കയ്യുംപിടി-
ച്ചാരത്തു പാക്കിൽ മനോഹരമെത്രയും.
നാരായണൻ നരകാരി നരോത്തമൻ
പത്തരമാററുള്ള പൊന്മണി മുമ്പു പി-
ന്പുത്തമമിന്ദ്രനീലക്കണ്മണികളാൽ
ഒന്നിച്ചു മാല്യം തൊടുത്തപോലേ കൃഷ്ണ-
സുന്ദരിമാർതമ്മിൽ യോജിച്ചു നിന്നുടൻ
പാടി വരാടിയും തോടിയുമെന്നിവ
മോടിപുന്നാഗവരാടിയിത്യാദികൾ
ആടിയും ചെമ്പട പിമ്പടതാൻ തഥാ
പാടിപഞ്ചാരിതാളങ്ങളിത്യാദിയാൽ
കൂടി ചാഞ്ചാടി താണൊത്തിക്രമോൽ ക്രമാൽ
പാടേ കളിക്കുന്നതു കണ്ടു ദേവകൾ
മാമുനിമാർ സിദ്ധസാദ്ധ്യ ഗന്ധർവാദി-
കാമിനിയപ്സരസ്സാദിദേവഗണം
വ്യോമനി വന്നു നിറഞ്ഞു നാനാമ്ലഗ-
കാമിനിമാർ പക്ഷി പന്നഗാദ്യാദിയും
വന്നു ചുഴന്നിതു ദേവകൾ പൂമഴ
നന്നായ്പൊഴിച്ചു ഘോഷിച്ചു വാദ്യങ്ങളും
വേദാന്തവിഗ്രഹം വേദാന്ത സാരാത്ഥ-
മാദി പുരുഷമവ്യക്തമരൂപകം
ഏകമെന്നും ദ്വൈതമെന്നുമില്ലാതവൻ
സേവകാഭീഷ്ടദൻ തന്നെ മുനിജനം

---

രാസക്കളി=രാസലീല. നല്ലാർ=സ്ത്രീകൾ.

നന്ദിച്ചുവാഴ്ത്തി സ്തുതിച്ചു രാസക്രീഡ
നന്ദിച്ചു കണ്ടു ദേവാംഗനമാരപ്പോൾ
തമ്മിൽപ്പറഞ്ഞാരിവണ്ണ''മീ വല്ലവീ-
സുന്ദരിമാർ നമ്മിലേററം സുഭഗമാർ.
നമ്മുടെ സൗന്ദര്യഗർവാഭിമാനങ്ങ-
ളുന്മൂലനാശം ഭവിച്ചിതിതു കണ്ടു.
ഇന്ദിരാവല്ലഭനിന്ദ്രാദിസേവിത-
നിന്ദുചൂഡാർച്ചിതൻ കന്ദർപ്പകാരണൻ-
തന്നോടു ചേൎന്നു രമിക്കുന്ന നാരിമാ-
രിന്ദിരതന്നംശമെന്നുവരുമെടോ!
ഇന്നിവർപുണ്യവും നമ്മുടെ പുണ്യവു-
മൊന്നുപോലേ വരാ''യെന്നു മാഴ്കീടിനാർ.
ഗോപീജനങ്ങളുമത്ര ഗോവിന്ദനു-
മാപാദചൂഡം വിളങ്ങുന്ന ശോഭയും
കേശമഴിഞ്ഞു പൊഴിയുന്ന പൂമലർ
തോഴിമാരംബരങ്ങളഴിഞ്ഞും സ്വേദ-
ലേശങ്ങൾ പൊങ്ങി ഗീതങ്ങൾ മൃദുസ്വര-
ലേശങ്ങളാഹ്ലാദനൃത്തങ്ങൾ മന്ദമായ്
ക്രീഡിച്ചിതു മേഘവിദ്യുത്സമപ്രഭ-
മീഢിതാഢ്യൻ ഗോപിമാരോടൊരുമിച്ചു
കൃഷ്ണസംഗേന സന്തുഷ്ടരാം ഗോപികൾ
തൃഷ്ണയാ സംഗീതതുഷ്ടരായാർ ചിലർ
കൃഷ്ണകണ്ഠേ കരം വച്ചു നിന്നീടിനാ-
രുഷ്ണേന മറെറാരു നാരി കൃഷ്ണൻകരം
തൃഷ്ണയാ ചുംബിച്ചു മറെറാരുത്തിമുഖം
കൃഷ്ണൻമുഖത്തു മോദേന ചേൎത്തിട്ടവൾ
കൃഷ്ണന്റെ വായിലെച്ചർവിതതാംബൂലം
തൃഷ്ണയാവാങ്ങിനാളപ്പോൾ മുകുന്ദനും
ചിത്തമോദത്തോടവളെപ്പുണൎന്നുടൻ
സ്നിഗ്ദ്ധതയാ മുഖത്താശു ചുംബിച്ചിതു
കാചന നാരി തളൎന്നു കൃഷ്ണൻകര-
മാചരിച്ചാൾ കുചമദ്ധ്യേ പതിച്ചഥ
തമ്മിലന്യോന്യം പുണൎന്നു മുകൎന്നവർ
തന്മനക്കാമ്പിലെവ്വണ്ണമഭിരുചി-
യെന്നാലതുപോലെ ഗോവിന്ദനാരിമാ-
രൊന്നിച്ചു തമ്മിലാവോളം രമിച്ചിതു.
രാസക്കളികളാലാലസ്യമായവ-

സ്വേദലേശങ്ങൾ=വിയർപ്പുതുള്ളികൾ. ചർവ്വിതതാംബൂലം=ചവച്ചു പ്പെട്ട വെററിലമുറുക്കാൻ. കാചന നാരി=ഒരു സ്ത്രീ.

രാസന്നമോദേന കാളിന്ദിതൻ ജലേ
മുങ്ങിയും നീന്തിയും വാരിയെത്തേകിയും
തങ്ങളിൽ സ്പർശനചുംബനാദ്യങ്ങളും
ഗംഗയിൽനിന്ന ഗീതങ്ങരം നൃത്തങ്ങളും
ഗംഗയുമായിജ്ജലക്രീഡ ചെയ്തവർ
പിന്നെക്കരേറിമദാസ്ത്രി പിടികളോ-
ടൊന്നിച്ചപോലെ ഗോവിന്ദനാരീജനം
ഒന്നിച്ചു പിന്നെയും നന്നായ് രമിച്ചിതു
സുന്ദരിമാരെത്രയത്ര മുകുന്ദനും.
ചെന്നു വനത്തിൽ വള്ളിക്കുടിൽക്കള്ളക-
മെന്നല്ല വൃക്ഷങ്ങരം തന്നുടെ കീഴിലും
നന്നായ്രമിച്ചാർ വനേ വനക്രീഡക-
ളെന്നതുകൊണ്ടും രമിപ്പിച്ചു നല്ലാരെ.
മല്ലവിലോചനനല്ലീശരതാത-
നെല്ലാററിനും സൗഖ്യദൻ സുഖവിഗ്രഹൻ
തന്നുടെ ഭക്തരായുള്ളവക്കൊക്കെയു-
മെങ്ങനെയെങ്കിലുമല്ലൽ തീർത്താനന്ദ-
ദുർല്ലഭസോദ്ധ്യപദം കൊടുത്തീടുവോ-
നല്ലോ മുകുന്ദനിവങ്കൽ സദാ ഭക്തി
ഉല്ലസിച്ചുള്ളവക്കെന്തസാദ്ധ്യംനൃപ!''
തന്നുടെ ഭക്തരാം ഗോപീജനത്തിനെ
നന്നായ് രമിപ്പിച്ചു നാരായണൻപരൻ
കന്ദബാണാരിനിഷേവിതൻ മാധവൻ
എന്നതു കേട്ടു സന്തോഷേണ മന്നവൻ
മന്ദസ്മിതംചെയ്തു ശങ്കിച്ചു ചോദിച്ചാൻ:
''മേദിനിയിങ്കലധർമ്മം കളവാനായ്
വേദമാർഗ്ഗാദിധർമ്മങ്ങളെ സ്ഥാപിച്ചു.
ലോകവിശുദ്ധിവരുത്തുവാനായ്ക്കൊണ്ടു
ലോകനാഥൻ വിഷ്ണു നാരായണൻ പരൻ
കൃഷ്ണനായ്വന്നവതീർണ്ണനാമീശ്വരൻ
കൃഷ്ണകർമ്മം പരദാരാദിസംഗമം
ചെയ്തതു പാർത്താലതികഷ്ടമാമിതു-
ചെയ്തതുമാർഗ്ഗമെന്നോർത്തുപോമേവരും.
ലോകത്തിലുത്തമന്മാർ നടക്കുന്നതു
ലോകസ്യ ധർമ്മമെന്നോർത്തു മററുള്ളവർ
ഏവം നടക്കുമതുകൊണ്ടധർമ്മങ്ങ-
ളാവോളമേററം വളരുമല്ലോ ഭുവി.

ആസന്നമോദേന = ഉണ്ടായ സന്തോഷത്തോടെ. മദാസ്ത്രി = മദയാന.
അല്ലീശരതാതൻ = കാമദേവനെന്ന പ്രദ്യുമ്നൻെറ പിതാവായ കൃഷ്ണൻ.
കൃഷ്ണകർമ്മം = പാപപ്രവൃത്തി. ലോകസ്യ = ലോകത്തിൻെറ.

ലോകത്തിലുത്തമരെല്ലാമറിയുമെ-
ന്നാകയാൽ വേദമാർഗ്ഗക്രമമെന്നിയേ
ഏതും നടക്കയില്ലെന്നതോർത്തവരും
പാതകരായ് വന്നുപോമതിൻകാരണം
ഈശനാമെന്നും വരുമധർമ്മസ്ഥിതൻ
നാശംവരുത്തുന്ന ലോകമെന്നായ്‌വരും.
ഈവക ശങ്കയൊഴിച്ചരുളേണമേ!
ദേവേശഭക്ത! സർവ്വജ്ഞമഹാമുനേ!''
എന്നതുകേട്ടരുൾചെയ്തു മുനിവര-
''നിന്നതിൻമൂലമറിയരുതാർക്കുമേ
എങ്കിലും കേൾക്ക ത്രൈലോക്യാധിപന്മാരാം
പങ്കജനേത്ര ധാതൃ ഗിരീശന്മാരും
ഉണ്ടു ധർമ്മങ്ങൾ ഭംഗംവരുത്തുന്നതും
പണ്ടുമുണ്ടങ്ങിനെയെന്തെന്നതോർക്കിലോ
ചിന്മയരൂപികൾക്കില്ല ധർമ്മാധർമ്മ-
കർമ്മങ്ങളഗ്നിപോലെ ശുദ്ധരാമവർ
കർമ്മസാക്ഷീജഗദീശ്വരരാകയാൽ
കർമ്മങ്ങൾ സംബന്ധമില്ലവർക്കേതുമേ.
സൂര്യപ്രഭയാലെ കർമ്മം നടക്കുന്നു
സൂര്യനില്ലക്കർമ്മബന്ധങ്ങളൊന്നുമേ.
വേദവിധി കൃതഭേദധർമ്മങ്ങൾക്കു-
മാധാരമായതും ഭക്തിയാകുന്നതും
ഭക്തിയോഗം ഗമിച്ചാൽ പൂർവ്വകർമ്മങ്ങൾ
യുക്തമല്ലെന്നു വേദങ്ങൾ നിഷേധിച്ചും
ഭക്തവാത്സല്യപരായണനീശ്വരൻ
മുക്തികൊടുക്കുമെവ്വണ്ണമെന്നാകിലും.
കേവലം പാർക്കിൽ ജഗത്തു ചിദംശകം
കേവലം മായയാ ഭിന്നമായ് വന്നതും
വ്യക്തമായ് തോന്നും പ്രപഞ്ചത്തിൽനിന്നുടൻ
മുക്തി സിദ്ധിപ്പാൻ ത്രിവിധകർമ്മങ്ങളെ
വ്യക്തമായ് വേദം വിധിച്ചിരിക്കുന്നിതു
ഭക്തിയോടേ പുണ്യകർമ്മങ്ങളെച്ചെയ്താൽ
മുക്തിവരുമെന്നുചൊല്ലുന്നതോർക്കിലോ
ഭക്തിയും മുക്തിയും സിദ്ധിപ്പതിന്നല്ലോ.
യുക്തമല്ലാതകർമ്മങ്ങൾ ചെയ്തീടിലും
മുക്തിയാകും ഫലം സിദ്ധിക്കുമെങ്കിലോ
പൂർവ്വവിധി നിഷേധിച്ച കർമ്മങ്ങളാൽ

പങ്കജനേത്ര....ന്മാർ = വിഷ്ണുവും ബ്രഹ്മാവും ശിവനും. ചിദംശകം = ജ്ഞാനത്തിന്റെ അംശത്തോടുകൂടിയതു്. നിർവ്വാണസാദ്ധ്യം = മോക്ഷത്തെ സാധിക്കാൻ യോഗ്യമായിട്ടുള്ളതു്. ഭക്ത്യാ = ഭക്തികൊണ്ടു്.

നിർവ്വാണസാദ്ധ്യമെന്നാലതു ചെയ്തിടാം.
യാഗകർമ്മത്തിൽ പശുവധം ചെയ്യെന്നു-
മാഗമപൂർവ്വവിധി ചൊന്നതു തള്ളി
കല്മഷനാശം തപസാ വരുമെന്നു
നിർമ്മലജ്ഞാനാഗ്നികൊണ്ടു കർമ്മങ്ങളും
ഉന്മൂലനാശംഭവിച്ചു പരബ്രഹ്മ-
ചിന്മയം ചേരുമെന്നുള്ള പരശ്രുത്യാ
മാതാപിതാക്കളേ ശുശ്രൂഷചെയ്കെന്നു
വേദവിധിചൊന്നതൊക്കെ നിഷേധിച്ചു
സത്യധർമ്മത്തെയും ഭക്തിയും മുക്തിയും
സിദ്ധിക്കുമെന്നു പ്രഹ്ലാദരാമാദികൾ
മററും പല ദേവമാനുഷരാക്ഷസ-
രുററഭക്ത്യാ പൂർവ്വപക്ഷം നിഷേധിച്ചു
സത്യമപരശ്രുതിപ്രമാണമതു-
മെത്രയുമുത്തമമെന്ന വേദോക്തിയെ
ചിത്തത്തിൽ നന്നായുറച്ചു ജഗത്തിങ്കൽ
അത്തൽകളഞ്ഞവർ മുക്തിയും സാധിച്ചു
സർവ്വകർമ്മങ്ങളുപേക്ഷിച്ചു സംന്യസി-
ച്ചുർവ്വിയിൽ വാഴുന്ന സജ്ജനമിപ്പൊഴും
മുക്തിദാനാത്മാ പരബ്രഹ്മവിത്തുകൾ
ഭക്ത്യാ കൃതകർമ്മണാ മുക്തിയും വരും.
എന്നല്ല മുക്തിതുല്യാത്മാക്കൾ ചെയ്വതു
നിന്ദിതമെങ്കിലും വന്ദിതമായ്വരും.
കേൾക്ക മുകുന്ദനജൻ നിർവ്വികാരാത്മാ
നിഷ്ക്രിയൻ നിർല്ലേപനിസ്സംഗ നിർവാണൻ
അദ്വൈതനാമാത്മരൂപനതീന്ദ്രിയൻ
വേദ്യമല്ലാത ചിന്മാത്രൻ! പരബ്രഹ്മം
ഇത്ഥമറിവില്ലയാത മൂഢന്മാരു-
മിത്തരമോർത്തു ചെയ്താലതു പാപമാം.
മാരാരി പണ്ടു വിഷപാനവും ചെയ്തു
വാരിയിൽ മന്ദരം നിർത്തി നാരായണൻ
ഈശ്വരന്മാർ ചെയ്വതെല്ലാം ഗുണങ്ങളാം
ആശ്ചര്യമില്ലവർക്കേതും ഗുണദോഷം.
പാർക്കിലോ ഗോപികൾ ഗോപാലരൊക്കെയും
ഓർക്ക നീ നാരയണൻതാനതല്ലയോ?
തന്നുടെ മായാമയം ജഗത്തൊക്കെയും
തന്നംശമെന്നിയേ വേറല്ലവയൊന്നും
സംഗിപ്പതിന്നു വേറൊന്നില്ല മന്നവ!

---

കൃതകർമ്മണാ = ചെയ്യപ്പെട്ട കർമ്മത്താൽ. വന്ദിതം = ആരാദ്ധ്യമായുള്ളതു്.

നിന്നുള്ളിലീഷലുണ്ടാകരുതേതുമേ.
ഏവം ശരൽക്കാലമത്രയും മാധവൻ
ദേവദേവൻ ഗോപിമാരെ രമിപ്പിച്ചു
ഭക്തപ്രിയൻ കരുണാവശനാകയാൽ
ഭക്തിയുള്ളോർക്കേതുചെയ്യും ദയാപരൻ
ഭുക്തിയും മുക്തിയും നൽകുമസംശയം
ഭക്തിയെപ്പോലെ പരസാധനമില്ല.
ഭാര്യമാർ വല്ലഭന്മാരോടൊരുമിച്ചു
ചാരേ വസിച്ചതുപോലെ തോന്നീ സദാ
വൃഷ്ണിവംശോത്ഭവൻ മായാമയനായ
കൃഷ്ണനോടൊന്നിച്ചു പോയതറിഞ്ഞീല.
ഭക്തപ്രിയൻ പരമാത്മാ സനാതനൻ
ശക്തിയുക്തൻ പ്രഭു മായാമയനല്ലോ;
ആരറിയുന്നു പരാപരലീലകൾ?
നാരായണൻരാസക്രീഡകളിത്തരം
കേൾക്കിലും ചൊൽകിലും ദുഃഖങ്ങൾ പോയ് നല്ല
ഭക്തിയും മേന്മേൽ വളരും ദിനംപ്രതി.
അന്നൊരുനാൾ നന്ദനാദി ഗോപാലരും
ഒന്നിച്ചു ദേവീവനംപുക്കവർകളും
വന്ദിച്ചു ഭക്ത്യാ സരസ്വതിയാം നദീ-
തന്നിൽക്കുളിച്ചു മഹേശനെദ്ദേവിയോ-
ടൊന്നിച്ചു പൂജിച്ചു ബ്രാഹ്മണർക്കും മററും
അന്നദാനങ്ങളും ചെയ്തിതാവോളവും
അന്നുറങ്ങാതുപവാസം നദീതീരേ
ഒന്നിച്ചു ചെയ്യുന്നു രാത്രിയിൻ നന്ദനെ
വന്നു പിടിച്ചു മഹാപന്നഗമപ്പോൾ
നന്ദനും കൃഷ്ണകൃഷ്ണേതി മുറയിട്ടു.
എന്നതു കേട്ടു ഗോപാലർ പെരുമ്പാമ്പു-
തന്നുടെമേൽക്കൊള്ളിവച്ചു താഡിച്ചിട്ടും
ഒന്നുകൊണ്ടും വേർപെടുന്നീല പന്നഗം
നന്ദാത്മജനിന്ദിരാപരിലാളിത-
സുന്ദരപാദപത്മേന ചവുട്ടിനാൻ
അന്നേരമാശു മരിച്ചിതു പന്നഗം
തന്നുള്ളിൽനിന്നു ജ്വലിച്ചു നിന്നീടുന്ന
സുന്ദരരൂപം പുറപ്പെട്ടു സത്വരം
നന്ദാത്മജപദം ഭക്ത്യാ നമസ്കരി-
ക്കന്നവൻതന്നെക്കടാക്ഷിച്ചു മാധവൻ:

---

ഉപവാസം = നിരാഹാരവ്രതം. ഇന്ദിരാ....പത്മേന = ലക്ഷ്മീദേവിയാൽ ലാളിക്കപ്പെട്ട മനോഹരമായ കാൽത്താമരകളാൽ.

"ഇന്നു നീയാർ സർപ്പമാവതിൻ കാരണം
ഒന്നൊഴിയാതെ പറക മഹാമതേ!"
എന്നതു കേട്ടവൻ വിദ്യാധരാത്മജൻ:
'എന്നുടെ നാമം സുദർശനനെന്നല്ലോ
സുന്ദരിമാരുമായ് സൗന്ദര്യഗർവ്വനായ്
ഒന്നിച്ചു ലോകേഷു ഭോഗാൽ നടക്കുമ്പോൾ
മുന്നിലാമ്മാറു കണ്ടംഗിരസ്സാദിയെ
നിന്ദിച്ചു ദുർഭഗന്മാരെന്നു ഞാനപ്പോൾ
വന്ന കോപേന മുനികൾ ശപിച്ചിതു
പന്നഗവീരനായ്പ്പോകയിവിടെ നീ
എന്നതു കേട്ടു ഭയേന പാദാംബുജം
നന്നായ് നമസ്കരിച്ചർത്ഥിച്ചു ഞാനപ്പോൾ
നന്ദിച്ചവരരുളിച്ചെയ്തിതെന്നോടു
നന്നായ്‌വരും മേലിൽ ദ്വാപരാന്തേ ജഗ-
ത്തിങ്കൽ മഹാസുരപാപിനൃപന്മാരെ-
ക്കൊന്നു ധർമ്മത്തെ രക്ഷിച്ചുകൊണ്ടീടുവാൻ
വന്നവതീർണ്ണനാം വിഷ്ണു നാരായണൻ
നന്ദാത്മജനായി ഗോകുലേ വാണീടും.
അന്നു ജഗൽപതിതന്നുടെ സ്പർശനം
വന്നുകൂടും നിനക്കന്നു ഭവൽകൃപ-
തന്നാലതിശുദ്ധനാമെന്നരുളിനാർ
മുന്നം മുനിവരന്മാ,രന്നുതൊട്ടു ഞാൻ
ഇങ്ങനെയായിവിടെക്കിടക്കുന്നിതു
ഇന്നു ഭവൽകൃപകാരണം ശാപവും
തീർന്നു ഭവൽപാദസംഗേന ശുദ്ധനായ്
വന്നതുമോർത്താലതത്ഭുതമല്ലതു
നിന്നുടെ മായയാൽ മൂടി മറച്ചിന്നു
നന്ദാത്മജനായ നാരായണ! ഹരേ!
നിൻനാമമൊന്നറിയാതെ ചൊല്ലീടിലും
വന്നുപോം പാപനാശം പിന്നെ മോക്ഷവും
എന്നിരിക്കെബ്ഭവൽപാദസംഗേന ഞാൻ
നന്നായിവന്നതെന്നും പറയേണമോ?
നിന്നുടെ പാദപത്മം മേ സദാ ഹൃദി
നന്നായ് വിളങ്ങുവാനായുള്ളനുഗ്രഹം
തന്നീടുകെ"ന്നു നമസ്കാരവും ചെയ്തു
നന്ദാത്മജം ഭക്തിയോടേ തൊഴുതവൻ
വന്ദിച്ചനുഗ്രഹവും വാങ്ങി മോദേന

---

ലോകേഷു = ലോകങ്ങളിൽ. ഭവൽകൃപാകാരണം = ഭവാന്റെ കാരുണ്യത്താൽ. ഭവൽപാദസംഗേന = അങ്ങയുടെ പാദത്തോടുള്ള ചേർച്ചയാൽ.

ചെന്നവൻ നാകലോകംപുക്ക മേവിനാൻ.
നന്ദാദികളതു കണ്ടു മോദത്തോടെ
നന്ദാത്മജനീശ്വരനെന്നുറച്ചിതു;
പിന്നെ മറന്നു മായാവൈഭവംകൊണ്ടു
തന്നുടെ നന്ദനനെന്നും നിരൂപിച്ചു
പിന്നെയുപവാസപാരണയുംചെയ്തു
നന്ദാത്മജനെ സ്തുതിച്ചു ഗോപാലരും
ഒന്നിച്ചു ഗോകുലംപുക്ക വാഴുന്നനാൾ
വന്ദിതരാം രാമകൃഷ്ണഗോപാലരും
സുന്ദരിമാരായ ഗോപികമാരൊടും
കന്നുകളോടുമൊരുമിച്ചു രാത്രിയിൽ
വൃന്ദാവനംചെന്നു പുക്ക കളിപ്പാനായ്.
കുന്ദ ചേമന്തിക ജാതികൾ ചമ്പകം
എന്നിവ പൂചൊരിയുന്നു സന്തുഷ്ടരായ്
വന്നുദിച്ചു ശശിചന്ദ്രിക വ്യാപിച്ചു
നന്ദിച്ചു ഭൃംഗ കുയിൽ മയിൽ നാദങ്ങൾ
മന്ദവാതം സുഗന്ധാനന്ദസംയുതം
വൃന്ദാവന ശോഭകണ്ടു മോദിച്ചവർ
നാന്ദാത്മജൻ രാമനും വേണുഗാനവും
ഒന്നിച്ചു പാടുന്നതു കേട്ടു മോഹിച്ചു
സുന്ദരിമാർ തമ്മെയും മറന്നങ്ങനെ
നിന്നു വസ്ത്രങ്ങൾ കൂടാതെ രമിച്ചവ-
രന്നേരം വൈശ്രവണന്തന്റെ ദാസനായ്
നിന്നൊരു ശംഖചൂഡൻ ചിത്തമോദേന
സുന്ദരി ഗോപികമാരെപ്പിടിപെട്ടു
മന്ദമെന്യേ കൊണ്ടുപോകുന്ന നേരത്തു
സുന്ദരിമാരൊരുമിച്ചു മുറയിട്ടാർ.
നന്ദാത്മജന്മാരതു കേട്ടു വേഗേന
വന്നോരു വേദനയോടോടിയെത്തിനാർ.
ഉന്നതമാം സാലവും പറിച്ചുക്കോടു
വന്നൊരു രാമനെക്കണ്ടൊരു ശംഖനും
വന്നിതു കാലനെന്നോർത്തു മണ്ടീടിനാൻ
നിന്നിതു നാരികളെക്കാത്തു രാമനും.
നന്ദാത്മജൻ കൃഷ്ണനോടിപ്പിടിപെട്ടു
കൊന്നിതു ശംഖനെയെന്നേ പറയേണ്ടു.
കൊന്നൊരു ശംഖൻശിരോരത്നവും കൊണ്ടു
വന്നു തത്സോദരൻ കയ്യിൽ നൽകീടിനാൻ.
നന്ദിച്ചു ഗോപികമാരതു കണ്ടഥ

---

സംയുതം = കൂടിച്ചേർന്നതു്.

അന്നിശി പോയവർ ഗോകുലംപുക്കിതു
മന്ദേതരം സുഖംപൂണ്ടു വാണീടിനാർ.
പിന്നെപ്പലദിനം ഗോപികമാരുമായ്
ഒന്നിച്ചു രാത്രിയിൽ ക്രീഡിച്ചു ഗോവിന്ദൻ
ഗോകുലനാരികൾ പോകുന്നതും നിശി
പോകുന്നനേരം വരുന്നതുമേതുമൊ-
ന്നാനായന്മാരറിയുന്നതില്ലേതുമേ
മായാമയന്മായമെന്തു ചൊല്ലാവതും!
ഗോപീജനം പകലുള്ള സമയത്തു
ഗോപതിലീലകളോർത്തു പറകയും
വാമകവിൾത്തടം വാമചുമലതിൽ
കോമളം വെച്ചു കുഴലൂതി മോദമായ്
മല്ലീശരന്തൻെറ വില്ലിനെ വെല്ലുന്ന
ചില്ലികൾകൊണ്ടു താളമ്പിടിച്ചങ്ങനെ
മെല്ലക്കരേ ചേർത്ത വേണുരന്ധ്രങ്ങളിൽ
മെല്ലവേയംഗുലിചേർത്തങ്ങതിൻധ്വനി
നാനാവിമോഹനശൃംഗാരമോടൂതി
മാനസത്തിങ്കൽ ലയിക്കുന്നനേരത്തു
വാനവർനാരിമാർ കേട്ടു മയങ്ങുന്ന
പാവകൾപോലെ നില്ക്കുന്നതോർത്തീടുകിൽ
നാണിക്കവേണമെന്നാശു നാരീജനം
വാണികൾ ചൊല്ലി രമിക്കും പകലെല്ലാം.
പിന്നെ രജനിയിൽ കൂടിക്കളിക്കയും
നന്ദാത്മജനായ വാസുദേവൻ പരൻ
ഇങ്ങനെ ഗോപികമാരുടെ കാമത്തെ
മംഗലം പൂരിച്ചുവാണു യഥാസുഖം.
മായാമയൻ തൻെറ വേണുഗീതത്തെയും-
മായമാരോടുള്ള സംയോഗലീലയും
ദേവമനുഷ്യമൃഗതൃണാദ്യങ്ങളെ
ദ്ദേവദേവൻ വേണുഗാനവിലാസത്താൽ
മോദം വളർത്തവർ മാനസമൊക്കവേ
നാദവിദ്ധാത്മകൻതൻ വശമാക്കിവ-
ച്ചാനന്ദഭക്തികൾ നൽകിയതോക്കിലോ
മാനവേന്ദ്ര! പറവാൻ പണി നിർണ്ണയം.
ഘോരനാം കംസൻെറ ഭൃത്യനരിഷ്ടനും
ഘോരവൃഷരൂപമായ് വ്രജം പുക്കിതു.
ആകാശമാർഗ്ഗേ ഗമിക്കുന്ന മേഘങ്ങൾ

---

അന്നിശി=ആ രാത്രിയിൽ. രന്ധ്രം=ദ്വാരം. വൃഷരൂപം=കാളയുടെ ആകൃതി.

പാകാരിവൈരിവൃഷത്തിൻ കഴുത്തതിൽ
പർവതമെന്നു നിനച്ചു വസിക്കുന്ന
ഗർവിതനായവനെക്കണ്ടു നേരത്തു
സർവരുമമ്പാടി വിട്ടു മണ്ടീടിനാർ.
ഉർവീധരങ്ങളെക്കുത്തിത്തകർക്കയും
കാളതാനേററം മദിച്ചു ഞെളികയും
മേളമായ്ച്ചാടിയും മുക്കറ പാടിയും
പാടവമോടിടയിൽ ചുര മാന്തിയും
ഓടിയും കണ്ടവർനേരേയടുക്കയും
ഗോക്കളും സ്ത്രീകളുമേറെ ഭയപ്പെട്ടും
മൂത്രം പുരീഷേണക്കൂടി സ്രവിക്കുന്നു.
ഗാത്രം പൊടികൊണ്ടു മൂടി വൃഷഭവും
മൂത്രം സ്രവിക്ക ശകൃത്തുസ്രവിക്കയും,
ധൂർത്തന്റെ പുച്ഛമുയർത്തിക്കളിക്കുമ്പോൾ
ഊർദ്ധ്വമാഗ്ഗേ മേഘമൊക്കവേ നില്ക്കുന്നു.
കന്നുകൾ കുത്തിയെറിയുന്നു കൊമ്പിനാൽ
മന്നിടം കീഴ്മേൽ മറിക്കുന്നു ദുഷ്ടനും
നേത്രം ചെവപ്പിച്ചു കാണുംജനത്തിന്റെ
നേത്രം മിഴിച്ചിമയ്ക്കുന്നതിൻ മുന്നമേ!
പാഞ്ഞടുക്കുന്നതു കണ്ടു ഗോപാലരും
പാഞ്ഞു ബലഭദ്രകൃഷ്ണന്മാരന്തികേ
ചെന്നു ഭയത്തോടു ചൊല്ലിനാർ: ''കേശവ!
സുന്ദര! രാമ! പാലിച്ചുകൊള്ളേണമേ.''
എന്നതു കേട്ടു നന്ദാത്മജൻ കൃഷ്ണനും
വന്ന വൃഷാസുരനോടടുത്തീടിനാൻ.
അന്നേരമാശു കോപിച്ചു കുത്തീ വൃഷം
നന്ദാത്മജൻ ശക്തിയുക്തൻ പരൻപുമാൻ
തന്നുടെ ഹസ്തപത്മംകൊണ്ടടിച്ചുടൻ
ചെന്നു വീണു ശതദണ്ഡു ദൂരം വൃഷം.
പിന്നെയും പാഞ്ഞുവന്നാൻ വൃഷഭാസുരൻ
എന്നതു കണ്ടു മുകുന്ദനടുത്തവൻ—
തന്നുടെ വണ്ണമേറീടുന്ന കണ്ഠവും
നന്നായ് പിടിച്ചു തിരിച്ചു പിഴിഞ്ഞിതു
മന്നവ! വസ്ത്രം പിഴിയുന്നതുപോലെ.
ഘോരവൃഷഭം മരിച്ചിതതുനേരം
പാരമാനന്ദിച്ചു നന്ദാദിഗോപരും.
വാനവർ, ദാനവൻ ചത്ത സന്തോഷേണ
മാനിച്ചു വാരിച്ചൊരിഞ്ഞിതു പൂമലർ

പാകാരിവൈരി = ഇന്ദ്രന്റെ ശത്രു (പ്രകൃതത്തിൽ അരിഷ്ടാസുരൻ).
പുരീഷേണ = മലത്തോടുകൂടി. ശതദണ്ഡുദൂരം = നൂറുകോൽ അകലെ.

ദേവദേവേശനെ വാഴ്ത്തിസ്തുതിച്ചൊരു
ദേവകരം സന്തോഷമോടു വാണീടിനാർ.
നാരദൻതാനരിഷ്ടന്റെ വധം കണ്ടു
പാരമാനന്ദേന കംസഗൃഹംപുക്ക.
നാരദൻ വന്നതു കണ്ടൊരു കംസനും
പാരാതെ പൂജിച്ചിരുത്തി സിംഹാസനേ.
വന്ദിച്ച കംസനോടായിദം മാമുനി
മന്ദമന്ദമരുാംചെയ്തുതുടങ്ങിനാൻ:
"നന്ദാത്മജന്മാർ മുകുന്ദനും രാമനും
നിന്നുടെ ശത്രുക്കളെന്നുമറിക നീ
ദേവകിതന്നുടെ കാന്തനാകും വസു-
ദേവനവരുടെ താതനറിക നീ
ദേവകീസൂനു ദേവേശനാം കൃഷ്ണനും
ദേവിയാം രോഹിണീപുത്രൻ ബലഭദ്രൻ
നന്ദന്റെ കയ്യിൽ കൊടുത്തു വസുദേവൻ
നന്ദാത്മജയെയിങ്ങോട്ടു കൊണ്ടുംവന്നു
നിന്നുടെ കയ്യിൽ സമർപ്പിച്ചിതുമവരം
നിന്നോടു വ്യോമനി നിന്നു പറഞ്ഞതും
നന്നായ്നിരൂപിക്ക സത്യമതുമെടോ!
നന്ദാത്മജൻ വിഷ്ണുതന്നംശമാം കൃഷ്ണൻ
ഉന്നതനാം ബലഭദ്രനനന്തനും
നിന്നുടെ ഭൃത്യരാം പൂതനയാദികരം
ഒന്നൊന്നേ കൊന്നതവരെന്നു നിർണ്ണയം
മന്നവൻ ശൂരസേനൻ വസുദേവനും
നിന്നുടെ ശത്രുക്കരം ദേവാംശമോക്ക നീ
നിന്നുടെ ജന്മവും പാക്കിൽ ദേവാരി നീ
പിന്നെയും ഗന്ധർവ്വവംശമാകുന്നതും
എന്നിവയൊന്നുമറിയാത മന്ദനാം
നിന്നെയും കൊല്ലുമവനെന്നു തേറു നീ."
നാരദവാക്കുകളീദൃശം കേരംക്കയാൽ
ചീറിയെഴുന്നേററു വാളുമായ് തൽക്ഷണേ
ശാന്തൻ വസുദേവനെ വധിച്ചീടുവാൻ
ഭ്രാന്തനെപ്പോലെയടുത്തു ഭോജാധിപൻ
ശാന്തമാം വാക്കുകരം ചൊല്ലി ദേവമുനി
ശാന്തനാക്കിക്കംസനേയുമതുനേരം.
നാരദൻ വീണയുമായി നാരായണം
പാരമാനന്ദേന കീർത്തിച്ചു പോയിനാൻ,
പിന്നെ ഭോജാധിപൻ ദേവകിതന്നെയും
തന്നുടെ കാന്തൻ വസുദേവർതന്നെയും
നന്നായ് മുറുക്കിനാൻ ചങ്ങലകൊണ്ടവൻ,

പിന്നെ രോഷേണ വിളിച്ചുതൻ ഭൃത്യരെ
കേശിയോടാശു മന്ത്രിച്ചു വൃത്താന്തങ്ങൾ
കേശവൻതന്നെ വധിപ്പാൻ നിയോഗിച്ചു
മുഷ്ടിക ചാണൂരനാദിയാം മല്ലരോ—
ടിഷ്ടമാമ്മാറു പറഞ്ഞിതു കംസനും:
"എന്നുടെ നാശം വരുത്തുവാനായിട്ടു
നന്ദവ്രജത്തിൽ നന്ദാത്മജൻ രാമനും
കൃഷ്ണനുംകൂടി വളരുന്നിതെന്നതും
വിഷ്ണുവിന്നംശമവരെന്നതും മുനി—
സത്തമൻ നാരദനെന്നോടരുൾചെയ്തു
സത്യമതെന്നുമറിഞ്ഞീടുവിൻ നിങ്ങൾ."
ഏവം വചനങ്ങൾ കേട്ടൊരു മന്ത്രികൾ
ഭാവംനടിച്ചു പറഞ്ഞിതതുനേരം:
"നമ്മെയും ശങ്കിച്ചു പോരുന്ന താപസൻ
നമ്മുടെ മുമ്പിൽ പറയുമോ സത്യവും
ദേവകൾ ചൊന്നതു സത്യമായീലതു
ദേവാന്തകപ്രഭോ! തോന്നുന്നതില്ലയോ?
അഷ്ടമബാലൻ യുവതിയായ് വന്നതും
പൊട്ടരല്ലോ ദേവമാമുനിമാർകളും
വേദവിഭ്രാന്തരായ് സത്വഗുണത്തിനാൽ
വേദിച്ചു ചേതസ്സു ശൂന്യമവർക്കെല്ലാം
ശ്രേഷ്ഠനാം സിംഹത്തെക്കൊല്ലുന്നു ജംബുകം
നാട്ടിലീവണ്ണം പറയുന്നതുപോലെ
കാട്ടിൽ പശുക്കളെ മേച്ചുകഴിയുന്ന
കാട്ടാളർപോൽ നിരാധാരികളാകുന്ന
ഗോഷ്ഠവാസർ രാമകൃഷ്ണർ ഭവാനിന്നു
കോട്ടംവരുത്തുവാനാളെന്നു ചൊന്നതും
ശ്രേഷ്ഠമതേ! പരാമാർത്ഥമായും വരാ.
ശ്രേഷ്ഠരാം ബന്ധുക്കളില്ലേ നമുക്കിങ്ങു
മാഗധൻ ഭൗമനും ബാണൻ വിവിദനും
വേഗമേറും മല്ലർ മുഷ്ടിക ചാണൂരർ
ബന്ധുക്കളായുണ്ടു പാക്കിലിവർ പരി—
പന്ഥികൾക്കന്തകന്മാരെന്നറിയണം
കൃഷ്ണനാകുന്നതു വിഷ്ണുവെന്നുള്ളതും
വിഷ്ണുപ്രിയൻ മുനി ചൊന്നതസത്യമാം;
വിഷ്ണുവിനില്ല ജനനനാശമവൻ
കൃഷ്ണനായ് വന്നാനതെങ്കിൽ മരിച്ചുപോം;

---

ജംബുകം = കുറുനരി. ഗോഷ്ഠവാസൻ = അമ്പാടിയിൽ വസിക്കുന്നവൻ.
മാഗധൻ = മഗധരാജാവായ ജരാസന്ധൻ. പരിപന്ഥികൾ = ശത്രുക്കൾ.

ഏതെങ്കിലും ഗോപബാലകന്മാരെ നാം
പ്രേതരാജാലയത്തിങ്കലാക്കീടണം.
വൈരിയായുള്ളവൻ ദുർബ്ബലനെങ്കിലും
വേരോടെ നാശം വരുത്തുന്നതുത്തമം.''
മന്ത്രികളിത്തരം ചൊന്നതു കേൾക്കയാൽ
അന്തർഗ്ഗതംപാർത്തു ചൊല്ലിനാൻ കംസനും:
''ഇന്നു നമുക്കു ധനുര്യാഗമാരംഭി-
ച്ചിങ്ങു വരുത്തവേണം ഗോപബാലരെ
മുഷ്ടിയുദ്ധേന കളിച്ചവർതന്നെയും
മുഷ്ടികൻ ചാണൂരനാദികൾ കൊല്ലണം.
മല്ലയുദ്ധം കാണ്മതിന്നു ജനത്തിനും
എല്ലാമിരിപ്പതിന്നും മാടഹർമ്മ്യങ്ങൾ
മല്ലരംഗമതും മററു വേണ്ടുന്നതും
എല്ലാമേ വൈകാതെ തീർക്ക്'' കേളിന്നിയും
ഊക്കനായീടും കുവലയാപീഡത്തെ
മേയ്ക്കുന്നവനെ വിളിച്ചു മന്ത്രിച്ചിതു:
''നിർത്തുക നീ ഗജംതന്നെ രംഗദ്വാരി
കുത്തിച്ചുകൊല്ലു നന്ദാത്മജന്മാരെയും
ഇക്കഥയെല്ലാം കരുതി നിന്നീടുവിൻ
ചിത്തത്തിൽ മററുമൊന്നും നിനച്ചീടൊലാ.''
ഏവം പറഞ്ഞുറപ്പിച്ചു ഭോജാധിപൻ
സേവകനക്രൂരൻതന്നുടെ പാണിയും
ചേർത്തുപിടിച്ചുകംചേർത്തു മന്ത്രിച്ചു ''നീ-
ഓർത്തീടവേണമിന്നെന്നുടെ വാക്കുകൾ
വീര്യപുമാന്മാർ പരാശ്രയം ചെയ്‌വീല
കാര്യാദിഗൗരവംകൊണ്ടു ചൊല്ലുന്നു ഞാൻ.
ഇന്ദ്രനും നാരായണനെബ്ഭജിക്കുന്നു
തന്നുടെ കാര്യസാദ്ധ്യത്തിനെന്നോർക്കെടോ!
നന്ദന്റെ നന്ദനൻ കൃഷ്ണനെൻ കാലനെ-
ന്നിന്നു ഞാൻ കേട്ടതിന്നൊന്നുണ്ടുപായവും,
ചെന്നു നീ ഗോകുലം പുക്കവർതന്നെയും
നന്ദനേയും ഗോരസാദി ദധികളും
നന്നായെടുപ്പിച്ചു രാമകൃഷ്ണന്മാരെ
ഇന്നു ധനുര്യാഗം കാണ്മതിനായ്ക്കൊണ്ടു
പോന്നീടവേണമതിനെന്റെ സ്യന്ദനം
തന്നെയതിന്നു നീ കൊണ്ടുപോയീടുക;
എന്നാലവരിവിടേക്കുവന്നാലുടൻ

പ്രേതരാജാലയം = യമപുരം. ധനുര്യാഗം = വില്ലു പൂജിക്കുന്ന യാഗകർമ്മം. കുവലയാപീഡം = കംസന്റെ ആനയുടെ പേർ. ദ്വാരി = വാതിൽക്കൽ. സ്യന്ദനം = തേർ.

ഉന്നതദന്തിയെക്കൊണ്ടു കൊല്ലാമെടോ!
അല്ലെങ്കിൽ മല്ലയുദ്ധംകൊണ്ടു കൊന്നിടാം
കില്ലില്ലതിനെന്നു മാനസേ തേറു നീ.
രാമാദികളെക്കൊലചെയ്തു പിന്നെയും
താമസനാം വസുദേവനെക്കൊന്നീടാം,
പിന്നെയവന്തൻെറ ബന്ധുജനത്തെയും
എന്നുടെ താതനതിവൃദ്ധനാമവൻ–
തന്നെയും കൊല്ലാമവൻപ്രതിപക്ഷമായ്
നിന്നു രാജ്യം കൊതിക്കുന്നിതതിശഠൻ
താതനെക്കൊൽവതുകഷ്ടമെന്നോക്കൊല്ലാ
താതനല്ലുഗ്രസേനൻ കേൾക്ക തദ്വൃത്തം.
മാതാരജസ്വലയായിരിക്കുംവിധൗ
പ്രീതിയോടെ സഖിമാരുമൊരുമിച്ചു
ചെന്നുവനാന്തരം പുക്കിതുദ്യാനത്തിൽ
ഒന്നൊന്നേ കണ്ടു കാമാർത്തയായീടിനാൾ.
ഉഗ്രൻ ദ്രമിളനാം ഗന്ധർവ്വനുമപ്പോൾ
ഉഗ്രസേനന്തൻെറ രൂപം ധരിച്ചവൻ
സുഭ്രുവിലാസിനിയെക്കണ്ടു കാമിച്ചു
വിഭ്രമിച്ചംഗീകരിച്ചു ഗജംപോലെ
വൃത്താന്തമപ്പോളറിഞ്ഞു മാതാവുടൻ
എത്രയും കോപേന ഭത്സിച്ചു ചൊല്ലിനാൾ:
"ദുഷ്ടനായ് നിസ്ത്രപനായ നീയെന്നുടെ
നിഷ്ഠയാം ഭർത്തൃവ്രതം നിഷേധിക്കയാൽ
നിഷ്ഠുരനാം നീ നരകേ പതിച്ചുപോം."
ക്ലിഷ്ടയായിങ്ങനെ ചൊന്നതുകേൾക്കയാൽ
ചൊന്നാൻ ദ്രമിളനും "ഗന്ധർവനാമഹം
സുന്ദരീ!ദേവാംഗനമാർക്കു യോഗ്യനായ്
മന്നിലും വിണ്ണിലുമെല്ലാം ഗമിക്കുന്ന
സുന്ദരൻ ഗീർവാണസംഘത്തിലുത്തമൻ
ജന്മജരാമരണാദി സംയുക്തരായ്
കല്മഷരൂപികളായ്ഭുവി വാഴുന്ന
മാനുഷനാരികളായ നിങ്ങൾക്കിഹ
വാനവരായുള്ള ഞങ്ങളെ സിദ്ധിപ്പാൻ
ദുർല്ലഭമാകുന്നിതെന്നു മറിഞ്ഞാലും
നല്ലതു സിദ്ധിച്ചിതു നിനക്കോർക്കനീ."
ഏവം ദ്രമിളവാക്യംകേട്ടു കോപന
ഭാവം പകർന്നു പറഞ്ഞിതു മാതാവും:

താമസൻ=തമോഗുണപ്രധാനി. നിസ്ത്രപൻ=ലജ്ജ ഇല്ലാത്തവൻ. ഗീർ
വ്വാണസംഘം=ദേവസമൂഹം.

''ഭൂവാരിവഹ്നി വാതാകാശ ചന്ദ്രാർക്ക
ദേവദിക്പാല ധർമ്മങ്ങളും സന്ധ്യാദികളും
ഏവരേയുമതിക്രമ്യ ഭവാനിപ്പോൾ
ഏവം മലിനയായ് മേവുന്ന നേരത്തു
ദേവനെന്നാകിലീവണ്ണം നടക്കുമോ?''
ഏവംപറഞ്ഞതു കേട്ടു ദ്രമിളനും:
''നിർമ്മലഗാത്രി? കേട്ടീടു ഞാൻ ചൊൽവതു
ധർമ്മം മനുഷ്യരിൽ ദേവകൾക്കാമല്ലോ
സന്തതി സംഗമത്തിന്നുള്ള മാർഗ്ഗമി–
തെന്തറിയാതെ പറയുന്നിതിത്തരം?
ആയതിനാൽ നിനക്കുണ്ടായി ഗർഭവും
ആയവൻ പുത്രനായ് വന്നുകൂടും ദൃഢം.
ശ്രീമാനവൻ ബഹുധീമാൻ മഹോത്സാഹി
ഭൂമീവരനായ് വരുമെന്നറിക നീ.''
ഇത്തരം വാക്കുകൾ കേട്ടു മമ മാതാ
ചിത്തകോപേന പറഞ്ഞിതതുനേരം:
''നിന്ദിതനായ നിൻപുത്രനായുണ്ടാകിൽ
എന്നുടെ കാന്തന്റെ വംശത്തിലുണ്ടായ
നന്ദനന്മാരിലൊരുത്തനവൻതന്നെ–
ക്കൊന്നീടുമെന്നതറിക നീ കശ്മല!''
എന്നുരചെയ്തു പോന്നീടിനാൾ മാതാവു–
മെന്നെ പ്രസവിച്ചിതെന്നു കേൾപ്പുണ്ടെടോ:
മാതാപിതാക്കളും ദുർഭകനെന്നോർത്തു
ചേതസി മോദമില്ലാതെ ത്യജിച്ചിതു.
കർമ്മബലേന വളർന്നിതു ഞാനിഹ
തമ്മിലേതും ചേർച്ചയില്ലതുമൂലമായ്.
ഗന്ധർവ വംശമെൻ മൂലമെന്നോർക്കണം
അന്ധകവൃഷ്ണികൾവംശമതല്ലെന്നും
ഏവമെന്നോടറിയിച്ചിതു നാരദൻ;
പാപമില്ലുഗ്രസേനൻതന്നെക്കൊല്ലുകിൽ.
മദ്ഗുരുഭൂതനാകും ജരാസന്ധനും
സദ്ഗുണവാനാം നരകനും ശംബരൻ
പിന്നെ വിവിദനുമുണ്ടെന്നറിയണം.
ഇന്നു ഞാൻ വൈരികളെക്കൊലചെയ്തുടൻ
മന്നവനായ് ഭുവി സ്വൈരമായ് വാഴുവ–
നെന്നതുകൊണ്ടു നീ മിത്രകാര്യാർത്ഥമായ്
ചെന്നു ധനുര്യാഗകാര്യം നിമിത്തമായ്
ബാലകന്മാരെയും കൊണ്ടിങ്ങു പോരണം
ചാലേ പതിന്നാലുനാളുണ്ടു യാഗവും.''
ഏവം പറഞ്ഞുറപ്പിച്ചിതു കംസനും;

സേവകനക്രൂരനും കേട്ടു ചൊല്ലിനാൻ:
"പോകുവനിന്നു ഞാൻ നിന്റെനിയോഗത്താ-
ലേകനാം ദൈവവിധിമതമുണ്ടെങ്കിൽ,
പാരിൽ ജനിപ്പോർക്കസാദ്ധ്യവും സാദ്ധ്യമാം;
നാരായണൻ കൃപയില്ലെങ്കിലെന്നുമേ
ഭാവിച്ചവണ്ണം ഭവിക്കയില്ലോർക്കണം.
ദൈവമതം സർവ്വമെന്നങ്ങിരിക്കിലും
നിന്നുടെ കാര്യം വരുത്തുവാനായ്ക്കൊണ്ടു
മന്ദമെന്യേ മുതിർന്നീടുന്നതുണ്ടു ഞാൻ
പിന്നേടമൊക്കെയും നിന്നുടെ ഭാഗ്യമി-
തെങ്ങനെയാകിലതുപോലെയായ്‌വരും."
എന്നു പറഞ്ഞു തൻപത്തനംപുക്കിതു
ഗാന്ദിനീനന്ദനൻ; കേൾക്ക പിന്നേടവും.

## കേശിവധം

കേശിയാം ഘോരനസുരൻ പുറപ്പെട്ടു
കൂസാതെചെന്നു വ്രജം പുക്കിതശ്വമായ്
അശ്വമതിന്നൊച്ച കേൾക്കും ജനമെല്ലാം
വിശ്വത്തിൽനിന്നു പോവാൻ തുടങ്ങീടുന്നു.
ഘോരഹയത്തിൻ കഴുത്തിലെ രോമങ്ങൾ
പാരമുരുമ്മി മേഘങ്ങൾ ഭേദിക്കുന്നു
വൃക്ഷങ്ങളെല്ലാം തകർത്തുകൊണ്ടങ്ങനെ
പക്ഷിപോലെ പെരുമാറുന്നു കേശിയും.
ഗോകുലവാസികൾ ഭീതിപൂണ്ടേവരും
ആകുലംപൂണ്ടുഴലുന്നതു കണ്ടൊരു
കേശവൻ നന്ദജൻ കൃഷ്ണനുഴറ്റോടെ
കേശിയാം വീരനോടായടുത്തീടിനാൻ.
വായും പിളർന്നു ലോകംവിഴുങ്ങീടുവാ-
നായ്‌വരും ദൈത്യനോടേശിനാൻ കേശവൻ.
മായാവി, മായാമയനെ വിഴുങ്ങുവാ-
നായിത്തുടങ്ങിയനേരം മുകുന്ദനും
വായിൽ കരം കടത്തീടിനാൻ കൃഷ്ണനും
മായാവി നന്നായ് മുറുകെക്കടിച്ചിതു
കേശിതൻ ദന്തങ്ങളൊക്കെക്കൊഴിഞ്ഞതി-
ക്ലേശിതനായിപ്പിണങ്ങിനാൻ പിന്നെയും.
കേശവൻത· ന്റെ കരംപണ്ടു വാമന-

ഏകനാം....ണ്ടെങ്കിൽ=ഒരേ നാഥനായ ദൈവത്തിന്റെ നിശ്ചയം അതാണെങ്കിൽ. സാദ്ധ്യം=സാധിക്കേണ്ടതു്. ഗാന്ദിനീനന്ദനൻ=അക്രൂരൻ.

നാശകളൊന്നായ്‌വളന്നപോലേ തടി-
ച്ചീടിനനേരമസുരൻെറ ശ്വാസങ്ങൾ
ഓടുവാൻ വല്ലാഞ്ഞു ചോരയും ഛർദ്ദിച്ചു
കണ്ണും തുറിച്ചവൻ ഘോരകരങ്ങൾ കാൽ
മണ്ണിലടിച്ചവൻ വിണ്ണിലകംപുക്കാൻ.
കേശവൻ കേശിയെക്കൊന്നതുമൂലമായ
കേശവനെന്ന നാമം പുകഴ്ത്തിദ്ദിവി
വാഴുന്ന ദേവകൾ കല്പകപ്പൂമലർ
തോഷിച്ചു പേമഴപോലെ ചൊരിഞ്ഞിതു;
നാരദമാമുനിയപ്പോഴവിടേക്കു
പാരാതെ വന്നുടൻ കൃഷ്ണനെ വാഴ്ത്തിനാൻ:
"ശ്രീകൃഷ്ണ! വിഷ്ണോ! ജഗദീശ! മാധവ!
ലോകപാല! കരുണാകരവാരിധേ!
സർവ്വഭൂതാത്മൻ! സർവ്വാധാര! യോഗേശ!
നിർവ്വികാര! നിത്യരൂപാത്മജ്യോതിർമ്മയ!
സർവഗുഹസ്ഥഗൂഢ! മഹാപുരുഷ!
സർവേശ്വര! പരമാത്മൻ! പരാപര!
ആത്മാവിനുമനാത്മാവിനും മൂലമായ്
സൂക്ഷ്മമായ് സൃഷ്ടിക്കു പൂർവമായ് സാക്ഷിയായ്
മായാഗുണങ്ങളെക്കൊണ്ടു വിശ്വംചമ-
ച്ചായതിസ്സത്യ സങ്കല്പസ്വരൂപനായ്
ചേതനനായ നീ സത്യരക്ഷാർത്ഥമായ്
ഭൂതലേ വന്നവതീർണ്ണനായന്നു
ഭൂതലഭാരഹരണം വരുത്തുവാൻ
ജാതനാകുന്നിതു മായാമഹിമയാൽ
ദുഷ്ടരായുള്ളൊരു ദൈത്യരെയൊക്കെയും
നഷ്ടതചെയ്തുടൻ വിഷ്ടപം രക്ഷിച്ചു
നഷ്ടമാക്കിക്കളഞ്ഞീടുന്ന നീയിന്നു
ദുഷ്ടനാം കേശിയെക്കൊന്നതെന്തത്ഭുതം?
എങ്കിലും ഭക്തജനങ്ങൾ പറയുന്നു
പങ്കജനേത്ര! നീ ചെയ്തതത്യത്ഭുതം!
ആയുധമേററു മൃതിയുമവനില്ല
മായവുമേററവുമുണ്ടിവൻതന്നുടെ
നാമം ശ്രവണേന കേൾക്കുന്ന ദേവകൾ
ആമയം പൂണ്ടൊളിക്കുന്നതു പോയിതു
മേലിലിന്നും മല്ലവിഗ്രഹവും ജഗൽ-
പ്പാലക! കംസനേയും ഭവാൻ കൊൽവതും

ആശകൾ=ദിക്കുകൾ. നഷ്ടതചെയ്ത്=നശിപ്പിച്ച്. ശ്രവണേന=ചെവി കൊണ്ട്.

കാണ്മതിന്നായി വന്നീടുന്നതുണ്ടു ഞാ-
നാണ്മയായ് നാളേക്കുനാളെ മധുരിപോ!
പിന്നെ യവനനരകമുരദൈത്യ-
രുന്നതന്മാരെ വധിപ്പതും കണ്ടു'ടാം
ദേവേന്ദ്രനോടുടൻ പാരിജാതത്തെയും
ദേവേശ! വാങ്ങുന്നതും വിവാഹങ്ങളും
ധന്യനൃഗമോക്ഷം ജാംബവൽപുത്രിയാം-
കന്യാവിവാഹം സ്യമന്തകപ്രാപ്തിയും
പിന്നെ മൃതനാം ഗുരുപുത്രൻതന്നെയും
അന്വേഷണംചെയ്തുകൊണ്ടുവന്നു ദക്ഷിണ-
ചെയ്‌വതും പൗണ്ഡ്രകൻതന്നെ വധിപ്പതും
ജാതവേദസ്സിനാൽ കാശീപുരം ചുട്ടു
ദന്തവക്ത്രൻ തന്നെക്കൊന്നു ധർമ്മാത്മജൻ
സന്തതം ബന്ധുവായ് രാജസൂയം ചൈദ്യ-
മന്തരാ മോക്ഷവും നൽകി ഭൂഭാരത്തി-
നന്തരം ചെയ്‌വതിനർജ്ജുനസാരഥ്യം
ദുര്യോധനാദികളെ വധിപ്പിപ്പതും
വൈരം യദുക്കരെ തമ്മിൽ ഭേദിപ്പിച്ചിഹ
കാര്യം വരുത്തുവാനായതും സംഹരി-
പ്പാനവർതമ്മിലൊന്നിനൊന്നു തല്ലിച്ചു
ഇങ്ങനെയുള്ള വിലാസമായാരസ-
മിങ്ങു കാണ്മാൻ ഞാൻ വരുന്നു തത്തൽകാലേ
ഇന്നു നിൻകാരുണ്യമെങ്കലുണ്ടാകണം
ചിന്മയമൂർത്തേ! ജഗല്പതേ! മാധവ!
നല്ലതു മേന്മേൽ വരികെ'' ന്നനുഗ്രഹം
ചൊല്ലി യഥാഗമനംചെയ്തു നാരദൻ.
നന്ദിച്ചു രാമനും ഗോപാലവൃന്ദവും
ഒന്നിച്ചു കൃഷ്ണനും വാണിതതുകാലം.
പിന്നെയും കാനനംപുക്കു ഗോവിന്ദനും
തന്നുടെ മിത്രങ്ങളോടും കളിക്കുമ്പോരെ
ഗോക്കളെ മോഷ്ടിച്ചുകൊണ്ടങ്ങൊളിക്കയും
വെക്കം തിരഞ്ഞങ്ങു കണ്ടെത്തിയും ചിലർ
മേഷഭാവം നടിച്ചും ചിലരങ്ങതിൽ
മേഷപാലന്മാരതായിക്കളിക്കയും
അന്നു മായാസുരൻതന്നുടെ സൂനുവായ്
നിന്നൊരു വ്യോമാസുരൻ പോന്നുവന്നുടൻ
നന്ദാത്മജ കൃഷ്ണരാമാദി ഗോപാലർ-

യവനനരകമുരദൈത്യർ = യവനന്മാരും നരകാസുരൻ, മുരാസുരൻ തുടങ്ങിയ അസുരന്മാരും. ജാതവേദസ്സ് = അഗ്നി. തത്തൽകാലേ = അതാതു കാലത്ത്. പത്തനേ = ഭവനത്തിൽ.

തന്നുടെ കൂട്ടത്തിലൊന്നായകംപുക്ക
മേഷരൂപം ധരിച്ചീടുന്ന ബാലരെ
മോഷണംചെയ്തു ഗുഹസ്ഥകത്താക്കിനാൻ.
കല്ലുകൾകൊണ്ടു ഗുഹാദ്വാരവുമട-
ച്ചില്ലീമകൾ കാന്തനെല്ലാമറിഞ്ഞുടൻ
ദാനവനാം വ്യോമനെപ്പിടിപെട്ടിതു
ദാനവരൂപം പ്രകാശിച്ചതന്നേരം
പോവതിനായിത്തുനിഞ്ഞിതു വ്യോമനും
ദേവദേവൻ യമലോകേ ഗമിപ്പിച്ചു
ബാലകന്മാരെത്തുറന്നു പുറത്താക്കി
ചാലവേ വാഴ്ത്തിസ്തുതിച്ചിതു ദേവകൾ
എന്നതു കേട്ടു സന്തോഷേണ കൃഷ്ണനും
ചെന്നു തൽഗോകുലം പുക്കു വാണീടിനാൻ.

പിന്നെയക്രൂരനും തന്നുടെ പത്തനേ-
നിന്നു പുറപ്പെട്ടു കൃഷ്ണനെക്കാണ്മവാൻ
തേരിലേറിക്കൊണ്ടു പോകുന്നനേരമ-
ങ്ങോരോന്തരം വിചാരിച്ചിതക്രൂരനും
"ദുഷ്ടനാം കംസനിന്നമ്പാടിയിലെന്നെ
വിഷ്ടപനാഥനെക്കാണ്മാനയച്ചതു
എന്നുടെ ഭാഗ്യമിതെന്നേ പറയാവൂ.
നന്ദാത്മജൻ നരമൂർത്തിമാനീശ്വരൻ-
തന്നുടെ രൂപം നമുക്കു കണ്ടീടുവാൻ
എന്നുതുടങ്ങി ഭക്ത്യാ ഭജിക്കുന്നു ഞാൻ,
ഇന്നതു സാദ്ധ്യമായ് വന്നുകൂടീടുകിൽ
എന്നുടെ ജന്മസാഫല്യമതും വന്നു;
സർവാത്മകനായ കൃഷ്ണന്റെ നാമമൊ-
ന്നുർവിയിലുള്ളിലോർക്കുന്നവർപാതകം
ഒക്കെയും ഭസ്മമായ് ചിത്തം തെളിഞ്ഞുടൻ
ഭക്തിയും മുക്തിയും വന്നുകൂടും ദൃഢം.
നിത്യസ്വരൂപനാം കൃഷ്ണനെ യോഗികൾ
നിത്യം യമനിയമാദികളാൽ തപം-
ചെയ്യുന്നിതു പരബ്രഹ്മസ്വരൂപമായ്
മായാമയനായ കൃഷ്ണന്റെ മായയാൽ
തോയാശയേ വിളങ്ങീടും ഗഗനംപോൽ
മായാവികാരലോകഭ്രമമൊക്കെയും
സത്യമായ്ത്തോന്നി വരുന്നു ബുധന്മാർക്കും
നിത്യസ്വരൂപന്റെ കാരുണ്യമുണ്ടായി
സത്യവും നേരേ തെളിഞ്ഞു മായാമോഹം
മിഥ്യയെന്നുമറിയുന്നു വിദ്വജ്ജനം.
ഇങ്ങനെയുള്ള ഭഗവൽസ്വരൂപത്തെ

ഇങ്ങു കാണ്മാനവകാശം വരുന്നാകിൽ
ഇന്നിതിൻമീതേ മറെറന്തു വരേണ്ടതു?
മന്നിടത്തിങ്കൽ ജനിച്ച ഫലം വന്നു.
മന്ദഹാസേന മുഖാരവിന്ദത്തെയും
ഒന്നിച്ചു കണ്ടു ഭവല്പദേ കൂപ്പുമ്പോഠം
സന്തോഷമോടെന്നെപ്പാണിപത്മങ്ങളാൽ
ചെന്താമരാക്ഷൻ പിടിച്ചെഴുന്നേല്പിക്കും.
ഭക്തരായുള്ള ജനത്തിന്നഭയത്തെ
ദത്തമാകും കരംകൊണ്ടെന്നെ സ്പർശിക്കും.
സർവജഗല്പിതാവാകിയ മാധവൻ
ഉർവീപതി മമ താതനെന്നും ചൊല്ലും.
അപ്പൊഴുണ്ടാകുമെന്നുള്ളിൽ മോദമിതി-
ങ്ങിപ്പോഴതിന്നവണ്ണമെന്നറിയാമോ?
മാധവൻ മാനിയാത്തുള്ളവർക്കെത്രയും
ബാധയാം ജന്മവും വ്യർത്ഥമായ്‌വന്നുപോം.
ദുഷ്ടനാം കംസൻെറ സേവകൻ ഞാനെന്ന-
തൊട്ടുമേ തോന്നുകയില്ല മുകുന്ദനും.
സർവജ്ഞനായ് സർവതത്വത്തിലൊക്കെയും
സർവദാ ദൃഗ്വസ്സവല്ലോ ജഗന്മയൻ.
എന്നുടെ മാനസഭക്തികൊണ്ടേററവും
നന്നായ്‌വരുമെന്നനുഗ്രഹിക്കും പരൻ.
ഇങ്ങനെ മാർഗ്ഗമദ്ധ്യേ നിരൂപിച്ചേററം
മംഗലൻ സംഭ്രമത്തോടുമതിഭക്ത്യാ
സന്ധ്യാസമയേ വ്രജത്തിന്നടുത്തപ്പോഠം
അന്തരമെന്നിയേ കണ്ടിതക്രൂരനും
ഗോപുരദ്വാരപഥതലേ രേണുവിൽ
താപസസേവ്യൻ ഹൃദിസ്ഥിതൻ മാധവൻ-
തന്നുടെ പാദാരവിന്ദപതനവും
എന്നതിൽ വജ്രമത്സ്യാങ്കുശരേഖകഠം
കണ്ടുരഥേനിന്നിറങ്ങിയക്രൂരനും
ഉണ്ടായ മോദാൽ പൊടി വാരി മൗലിയിൽ
നന്നായണിഞ്ഞിതു കേഠംക്കെടോ! മന്നവ!
പന്നഗഭൂഷണനാദികഠംക്കുമിതു
വന്നുകൊഠംവാൻ പണിയെന്നോർത്തു നിത്യവും
വന്ദിതപൂരുഷനെബ്ഭജിച്ചീടുന്നു.
പിന്നെയക്രൂരനും തേരിലേറിച്ചെന്ന-
ങ്ങുന്നതഭക്ത്യാ പരമസന്തുഷ്ടനായ്

ഗോപുരദ്വാരപഥതലേ = ഗോപുരദ്വാരത്തിലേക്കുള്ള വഴിയിൽ. അങ്കുശം = തോട്ടി. പുളകാങ്കിതം = രോമാഞ്ചമാകുന്ന അടയാളത്തോടുകൂടിയതു്.

ചെന്നിതങ്ങമ്പാടിതന്നിലത്തുനേരം
ഒന്നൊന്നേ കണ്ടാൻ വിശേഷം പലതരം
കണ്ടുമോരോന്നു കേട്ടും ചെന്നു ചെന്നുടൻ
നന്ദാത്മജനെയും രാമനെയും കണ്ടു
വന്ന സമ്പ്രീതിയോടേ പുളകാങ്കിതം
തന്നകംകൊണ്ടതിഭാഗ്യവാനക്രൂരൻ
ഭക്തിയോടുത്ഥാനവും ചെയ്തു സ്യന്ദനം
നിർത്തിയിറങ്ങി പരിഭ്രമചേതസാ
ചെന്നു ബലനേയും കൃഷ്ണനേയുമുടൻ
വന്ദനംചെയ്തു പാദാന്തേ നമസ്കാരം
ചെയ്തവൻ ഗദ്ഗദാൽ വീണുകിടന്നിതു.
ദണ്ഡുപോൽ തന്നെ മറന്നൊരക്രൂരനെ
വേഗേന രാമനും കൃഷ്ണനും ചെന്നെടു-
ത്താഗതനായൊരക്രൂരനെപ്പുൽകിനാർ.
പങ്കജനേത്രൻെറ സംഗമംകൊണ്ടുടൻ
പങ്കങ്ങൾതീർന്നതിശുദ്ധനായക്രൂരൻ
വേദങ്ങളാലുമറിഞ്ഞുകൂടായ്കന്ന
വേദിതവേദ്യൻ പരൻപുമാൻ ചിന്മയൻ
ഭക്തിമാന്മാൎക്കു ഭവിച്ചവണ്ണംതൻെറ
ശക്തിയാം മായയിൽനിന്നുളവാം ബ്രഹ്മം
ഭക്തനാമക്രൂരനെപ്പുണൎന്നപ്പൊഴേ
ചിത്തത്തിലാനന്ദമുണ്ടായിതേററവും.
ചിത്തേ കുശലം വിചാരിച്ചു കൃഷ്ണനും
ഒത്തു കയ്യുംപിടിച്ചന്തർഗ്ഗൃഹം പുക്കു
പാദങ്ങൾ രണ്ടും കഴുകി മുകുന്ദനും
മോദമോടൎഘ്യാദിപൂജയും ചെയ്തുടൻ
ചിത്രമാമാസനേ വച്ചിതക്രൂരനെ
ശുശ്രൂഷചെയ്തിതു രാമകൃഷ്ണന്മാരും
പിന്നെയും മൃഷ്ടമായ് ഭോജനംചെയ്യിപ്പി-
ച്ചുന്നതാനന്ദേന ഗന്ധമാല്യാദികൾ
താംബൂലമാദികൾകൊണ്ടും ബലഭദ്രൻ
ആമോദമോടു പൂജിച്ചിതക്രൂരനെ.
നന്ദനും സന്തോഷചേതസാ ചൊല്ലിനാൻ:
''നന്നായിതിന്നു ഭവാൻ വന്നതിപ്പൊഴേ
എന്നുടെ മാനസേ സൗഖ്യം പറയാമോ?
എന്നുടെ ബ ധുവാം നിന്നെ ദർശിക്കയാൽ.
ശിഷ്ടയാം തത്സോദരിതൻ സുതന്മാരെ
ദുഷ്ടനാം കംസൻ നശിപ്പിച്ചു വാഴുന്നു.
അങ്ങനെയുള്ള രാജ്യത്തിൽ വസിക്കുന്ന
നിങ്ങൾക്കു സൗഖ്യമോയെന്നു ചൊല്ലേണമോ?''

എന്നിവണ്ണം വർത്തമാനം പറഞ്ഞതി–
നന്ദിതനായിരുന്നീടിനാൻ നന്ദനം.
രാമനും കൃഷ്ണനും കൂടി മൃദുമയ–
കാമിതമാകിയ ശയ്യമേലങ്ങനെ
ഭക്തനാമക്രൂരനെ ശയിപ്പിച്ചവർ
ചിത്തശ്രദ്ധ്യാ ഭോജനത്തിനായ് പോയിതു
വന്ന സന്തോഷേണ മാനസേ ചിന്തിച്ചു
തന്നുള്ളിലോർത്തിതോരോന്നെയക്രൂരനും:
"മുന്നമേ മാർഗ്ഗത്തിലോർത്തവണ്ണംതന്നെ
വന്നതുകൊണ്ടു സന്തോഷിപ്പതിനില്ല
നന്ദജൻ സർവ്വജഗല്പതി മാധവൻ
ഇന്ദിരാവല്ലഭനിന്ദ്രാരിസംഹരൻ
ഇന്ദ്രാദിസേവിതൻ മായാമയൻ ശുദ്ധ
ചന്ദ്രബിംബാനനനിന്ദുകുലോത്ഭവൻ
ചിന്മയൻതാൻ പ്രസാദിക്കിൽ സകലവും
നന്മയാം താപങ്ങൾ പിന്നെയില്ലൊന്നുമേ."
ഏവം നിരൂപിച്ചു നന്നായ്സ്സിടക്കുമ്പോൾ
ദേവദേവേശനും രാമനും വന്നിതു
പിന്നെയും ശുശ്രൂഷചെയ്തു മുകുന്ദനും
മന്ദഹാസേന താല്പര്യവേഗവശാൽ
തന്നുടെ ഭക്തനാമക്രൂരനോടിദം
വന്ദനീയൻ പരൻ ചോദിച്ചു ശാന്തനായ്:
"ഭാഗവതോത്തമനായമഹാമതേ!
സ്വാഗതം സിദ്ധിച്ചിതോ പറഞ്ഞീടുക
മാതുലൻ കംസനെന്നോരുമഹാരോഗ
ഹേതുവായാതുരന്മാരായ നിങ്ങൾക്കു
വ്യാധിശമിക്കും ചികിത്സചെയ്യാതെ ഞാൻ
ചോദിപ്പതെന്തു കുശലം കുലത്തിൻെറ?
എന്നുടെ താതമാതാക്കൾക്കു ബന്ധനം
വന്നതും പുത്രനാശം കൊണ്ടു ദുഃഖങ്ങൾ
വന്നതും പാർത്താലതൊക്കെയുമെന്മൂലം
എന്നതുമൂലമെനിക്കുണ്ടു ദുഃഖവും.
എന്നങ്ങിരിക്കിലും തവ ദർശനം കൊണ്ടു–
മിന്നു സുഖമെനിക്കേറെവുമുണ്ടല്ലോ
താതനിൽ സ്നേഹമേറീടുന്ന പുത്രക്കു
താതവിയോഗം ബഹുകാലമാംവിധൗ
താതനെക്കണ്ടാൽ വരും സുഖമെങ്ങനെ

ഇന്ദ്രാരിസംഹരൻ = അസുരന്മാരെ നശിപ്പിക്കുന്നവൻ. താതവിയോഗം = അച്ഛൻെറ വേർപാടു്.

  

ചേതസാ പാർത്താൽ പറവാനരുതേതും
ഇന്നു ഭവാൻ വന്ന കാരണം ചൊല്ലണം
എന്നോടെനിക്കതു കേൾക്കാമതെങ്കിലോ.''
ദേവകീനന്ദനൻ വാക്കുകൾ കേട്ടൊരു
ദേവേശഭക്തനക്രൂരനും ചൊല്ലിനാൻ:
''കംസനാലുള്ളോരുപദ്രവം സർവവും
കംസനോടായ് നാരദൻ ഭവദ്‌വൃത്തങ്ങൾ
നേരേ പറഞ്ഞതും നാരായണൻതൻെറ–
കാരണം താതൻ വസുദേവർതന്നെയ–
പ്പാപി വധിപ്പാനടുത്തോരവസ്ഥയും.''
ഏവം ഗ്രഹിപ്പിച്ചു താൻ വന്ന കാരണം
ദേവദേവേശനെക്കേൾപ്പിച്ചു പിന്നെയും
ഭൂപതി ഭോജാധിപൻ പറഞ്ഞീടിനാൻ:
''ചാപയജ്ഞം തുടങ്ങീടുന്നു ഞാനിപ്പോൾ
വേണമതു പതിന്നാലു ദിനം നീയും
ക്ഷീണതകൂടാതെ എന്നുടെ തേരേറി
ഗോകുലേ ചെന്നു നന്ദാദിഗോപാലരെ
ആകെയറിയിച്ചു മത്സോദരി പെററൊ–
രാരോമലുണ്ണികളാമെന്മരുമക്കൾ
ചാരുമനോഹരർ രാമകൃഷ്ണന്മാരെ
പാരാതെ തേരിലേററികൊണ്ടു പോരണം
ചാരുത ചേർന്നു ധനുര്യാഗവേലയാ
പൈതലായ് വാഴുന്ന കാലത്തിലുത്സവം
ചേതസി കാണ്മാൻ കൊതി പെരുതാമല്ലോ
എന്നല്ല മൽഭാഗിനേയർമുഖം കണ്ടു
നന്ദിച്ചുകൊൾവാനുമേററമിങ്ങാഗ്രഹം.
ചെന്നു വൈകാതെ വരുത്തേണമെന്നതും
നന്ദാദികൾ ഗോരസാദിമററും വേണ്ട–
തൊന്നൊന്നേയുള്ളതുമൊക്കെയെടുപ്പിച്ചു
നന്ദാദികളോടു വന്നീടു വൈകാതെ
നന്ദനന്മാർ നടപ്പാൻ വശരല്ലല്ലോ
സ്യന്ദനം നീ തെളിച്ചീടുകഭയമായ്.''
ഇങ്ങനെ കംസൻ പറഞ്ഞിതെന്നോടവൻ
നിന്ദിയാതെ വന്നിതിങ്ങനെ കാര്യങ്ങൾ
അങ്ങു നിരൂപണമിങ്ങറിയാവതോ
എങ്ങനെയെങ്കിലതങ്ങനെയാകട്ടെ.
സർവത്തിലും പരിപൂർണ്ണനായ് സർവദാ

---

ഭവദ്‌വൃത്തങ്ങൾ = അങ്ങയുടെ വൃത്താന്തങ്ങൾ. ചാപയജ്ഞം = ധനുർയാഗം.
അഭയമായ് = നിർഭയം.

സർവ്വജ്ഞനായിരിക്കും നിനക്കൊക്കെയും
ഓർത്താലറിയാമതിംഗിതജ്ഞത്വവും
ആർത്തരക്ഷപ്രഭോ! പേർത്തു ചൊല്ലേണമോ?
കാർവർണ്ണനാം നീയിതോർത്തിനി വേണ്ടതു
നിർവ്വഹിപ്പാനുറച്ചിങ്ങു പോരുന്നാകിൽ.
ഞാനങ്ങു കൊണ്ടുപോയാക്കുവൻ നിങ്ങളെ
ആനന്ദമൂർത്തേയതല്ലാസ്സിലായത്തും
ചെന്നു ചൊല്ലാം കംസനോടപ്പരമാർത്ഥം
നന്ദസൂനോ !പറഞ്ഞീടുക വേണ്ടതും.''
അക്രൂരവാക്യമീവണ്ണം ധരിച്ചൊരു
വിക്രമശാലി രാമൻ കൃഷ്ണനുമായി
നന്ദനോടിത്ഥമറിയിച്ചു നേരത്തു
നന്ദനാനന്ദേന ഗോപാലരോടിത്ഥം
ചൊന്നാൻ ''നമുക്കു ഭോജേശനെക്കാണ്മവാൻ
ഇന്നു പുലരുന്നതിൻമുമ്പു പോകണം
നല്ല മഥുരാപുരിക്കു ഘൃതാദിയും
എല്ലാമെടുത്തു പുറപ്പെട്ടുകൊള്ളുവിൻ!
എല്ലാവരും ധനുര്യാഗേ വരും പിന്നെ
നല്ല ശുഭകാലമാകയുമുണ്ടല്ലോ.
ഉത്സവം കാണാം നൃപനെയും കണ്ടിടാം
വത്സരുമുണ്ടു ചാടൊക്കയും പൂട്ടുവിൻ.
യാത്രയ്ക്കു കോപ്പുകളിന്നൊരുക്കീടണം
രാത്രിയെന്നോർത്തു പാർത്തീടരുതാരുമേ.''
ഇത്ഥം പറഞ്ഞുറങ്ങീടിനാൻ നന്ദനും
വൃത്താന്തമൊക്കവേ കേട്ടു ഗോപീജനം
സീരീമുകുന്ദവിയോഗം നിരൂപിച്ചും
ഓരോതരം ദുഃഖമുൾക്കൊണ്ടു നാരിമാർ
താപസിമാരെന്നപോലെ ചിലർ ചിലർ
താപസസേവ്യം ജഗന്മയം ചിന്തിച്ചു
ജീവനും ബ്രഹ്മവുമൊന്നെന്നു ദർശിച്ചു
ഭാവനയാലേകമായ് ലയിക്കുംപോലെ
മാധവനോടു രമിച്ചതോർത്തുള്ളവും
മാധവങ്കൽ രമിപ്പിച്ചു വഴിപോലെ
ചക്ഷുർന്നിമീലനം ചെയ്തു കേചിജ്ജനം
ഈക്ഷണേന്ദ്ര്യാത്മനാമീശ്വരം ചിന്തിച്ചു
ചിത്തം മയങ്ങി മോഹിച്ചുവീണാർ ചിലർ
ഉത്തമൻലീല പാടിക്കളിച്ചാർ ചിലർ

ഇംഗിതജ്ഞത്വം=അഭിപ്രായം അറിയുക എന്ന അവസ്ഥ. സീരീമുകുന്ദവിയോഗം=ബലരാമൻെറയും കൃഷ്ണൻെറയും വേർപാട്. കേചിൽജനം=ചില ആളുകൾ.

കൃഷ്ണകൃഷ്ണേതി മുറയിട്ടിതു ചിലർ
കൃഷ്ണനെച്ചിന്തിച്ചു നിശ്ചലരായ് ചിലർ
പിന്നെപ്പലതരം ചൊല്ലിത്തുടങ്ങിനാർ
നന്ദാത്മജൻ പിരിയുന്ന ദുഃഖത്തിനാൽ
"സൃഷ്ടികർത്താവേ! ജഗന്മയ! സന്തതം
ഒട്ടുമില്ലേ തവ കാരുണ്യമെങ്ങളിൽ?
വല്ലവിമാരായ ഞങ്ങൾക്കു നൽകി നീ
എല്ലാ രസങ്ങളെടുത്തു വിശേഷമായ്
മല്ലീശരനൊരു കാരണമൂർത്തിയായ്
വല്ലവാധീശസുതനായ കൃഷ്ണനെ
സൃഷ്ടിച്ചു ഞങ്ങളോടൊപ്പിച്ചതിലേറ്റം
പുഷ്ടരാഗം വളർത്തൊത്തു സംഗിപ്പിച്ചു
ചിത്തമതിങ്കൽ ലയിപ്പിച്ചു ബന്ധിച്ചു
വ്യക്തമാക്കീടുവാനെന്തൊരു കാരണം
ചിത്തത്തിൽ വേണ്ടാത്തതിനെ വേണ്ടിക്കയും
ചിത്തത്തിൽ വേണ്ടതില്ലാതെ ചമയ്ക്കയും,
ഇത്തരം താവക ലീലയോർക്കുംവിധൗ
ചിത്തഭ്രമം ഭവാനുണ്ടെന്നു തോന്നുന്നു.
ചിത്തഭ്രമമുള്ളവർകൾക്കു താനെന്ന
വൃത്തികൾക്കും ക്രമമുണ്ടു പാർക്കുംവിധൗ
നാരിമാരായുള്ള ഞങ്ങൾക്കു ജീവനാം
കാരണപൂരുഷം നാരായണം കൃഷ്ണം
കൊണ്ടുഗമിപ്പതിന്നായിങ്ങു വന്നവൻ
ഇണ്ടലെപ്പെടുത്തുന്ന ക്രൂരനല്ലോ ദൃഢം
അക്രൂരനുമല്ല ദൂതനുമല്ലിവൻ
വക്രത പാരംപെരുത്തുണ്ടു പാർക്കിലോ
ദൂതനെന്നാകിൽ വൃത്താന്തം പറവതു
ദൂതധർമ്മമിതെന്നുണ്ടു ചൊല്ലുന്നിതും
പോകുംവഴിക്കു മേവീടും ജനങ്ങളും
ശോകഹീനം കംസമന്ദിരേ മേവീടും
നാരീജനങ്ങൾ നരന്മാരുമേവരും
കാരുണ്യമൂർത്തിമുഖാംബുജം കണ്ടിട്ടു
ഓരോതരം സുഖമോടേ രമിച്ചീടും
നന്മയോടങ്ങവർ ചെയ്ത പുണ്യമതു
നമ്മുടെ ഭാഗ്യഹീനത്വമതായതും
മാധുര്യമേറും മധുരാപുരംതന്നിൽ
മാധവൻ ചെല്ലുമ്പോളങ്ങുള്ള നാരിമാർ

---

പുഷ്ടരാഗം = വർദ്ധിച്ച സ്നേഹത്തോടെ. താവകം = അങ്ങയുടെ. ശോകഹീനം = ദുഃഖമകന്ന്. ഭാഗ്യഹീനത്വം = നിർഭാഗ്യാവസ്ഥ.

ഹാസവും ഭാവവിശേഷമുഖങ്ങളും
നാസാഭ, ഗാത്രവിശുദ്ധിയുമീക്ഷണ–
ലീലയും ശീലമദനവിലാസവും
ഫാലദേശേ നല്ല ചാന്തും കുറികളും
മോഹനവാക്യസാരസ്യസൗജന്യവും
മോഹനകാമലീലാഗ്രഹശോഭയും
കാണുന്നനേരമക്കാമിനിമാർകളിൽ
ത്രാണനിപുണൻ വശനായി വന്നിടും
കാമുകന്മാക്കൊരു കാരണനാം കൃഷ്ണൻ
കാമിനിമാരിൽ മയങ്ങാതിരിക്കുമോ?
രാജസശീലവുമേറും മഥുരയിൽ
രാജധാനീവാസിനാരിമാക്കേററവും
കാരുണ്യമുള്ളവൻ കൃഷ്ണനെന്നാകിലും
സാരമില്ലാതൊരു മൂഢമാർതമ്മെയും
നാരായണൻ ചിന്തചെയ്യയില്ലേതുമേ
നാരായണ! ഞങ്ങളെന്തിനിച്ചെയ്‌വതും?
മന്ദഹാസങ്ങളും ചന്ദ്രവദനവും
മന്ദകടാക്ഷവും മഞ്ജുളവാക്യവും
നിന്നുടെ കേളീവിലാസരസങ്ങളും
സുന്ദരമായ ശരീരസൗഭാഗ്യവും
എങ്ങനെ കാണാതെ ഞങ്ങൾ പൊറുക്കുന്നു?
മംഗലമൂർത്തേ! നന്ദാത്മജ! ദൈവമേ!
പ്രാണങ്ങൾ പോകുന്നതിൻമുന്നമെങ്ങളെ
ത്രാണനം ചെയ്യേണ്ടങ്ങൾ പ്രാണനാഥ! കൃഷ്ണാ!''
ഏവമോരോന്നേ പറഞ്ഞും തരുണിമാർ
കേവലം ചിന്തിച്ചു ചിന്തിച്ചിരിക്കുമ്പോൾ
മിത്രനുദയാദ്രിതന്മേൽ വിളങ്ങുവാൻ
ഉൽക്രമിക്കുന്നതു കണ്ടു മുകുന്ദനും
രാമനുമൊന്നിച്ചു തേരില്ക്കരേറിനാൻ
ആമോദമോടു നന്ദാദി ഗോപാലരും
ഗോരസമാദിയാം കാഴ്ചകൾ കൈക്കൊണ്ടു
പാരാതെ ചെന്നു ചാടേറിനാരേവരും.
എന്നതു കണ്ടു പറഞ്ഞിതു നാരിമാർ:
''നന്ദാത്മജനു പോകുന്നതു സന്തോഷം
നമ്മോടൊരല്പവും സ്നേഹവുമില്ലല്ലോ
നമ്മോടു യാത്ര പറഞ്ഞതില്ലെങ്കിലും
നിർമ്മലനൊന്നു തിരിഞ്ഞു നോക്കീടുകിൽ

ഈക്ഷണലീല = നോട്ടത്തിൻെറ വിലാസം. ഫാലദേശേ = നെററിത്തടത്തിൽ. ത്രാണനിപുണൻ = രക്ഷിക്കുന്നതിൽ പ്രാഗല്ഭ്യമുള്ളവൻ.

നന്മയിങ്ങൊട്ടും കുറഞ്ഞുവരായല്ലോ.
നമ്മെയെന്തിന്നു തിരിഞ്ഞുനോക്കീടുന്നു?
വന്ദിക്കമോ ചാതകങ്ങളെ മേഘങ്ങൾ?
ചന്ദ്രിക സേവിക്കയില്ല ചകോരത്തെ
നന്ദാത്മജൻ നമ്മെയൊക്കെ ത്യജിച്ചിതു
നന്ദാദികൾപിന്നെ മാനിച്ചുകൂടിയാർ
നന്ദിതന്മാരായ വല്ലഭന്മാർ ശഠർ.''
എന്നിവണ്ണം ഗോപിമാർമനം കേഴുമ്പോൾ
നന്ദാത്മജൻ കൃപാശാലി ജനാർദ്ദനൻ
സന്ദേശവാക്കുകൾകൊണ്ടവർ മാനസം-
തന്നെത്തണുപ്പിച്ചിതെന്നറി മന്നവ!
തേരും നടത്തിനാനക്രൂരനന്നേരം
പാരാതെ ചാട്ടം നടത്തി ഗോപാലരും
പിന്നാലെ ചെന്നു കൂടീടിനാർ ഗോപികൾ
ഉന്നതസ്യന്ദനം ചാട്ടകളോടോടി-
ച്ചെന്നു മറയുന്ന സ്യന്ദനം തൻ കൊടി-
തന്നെയും തദ്ധൂളിതന്നെയും നോക്കീട്ടു
നിന്നീടിനാർ ഗോപസുന്ദരിമാർ പിന്നെ
മന്ദമെന്യേ തേർപ്പൊടിയും മറഞ്ഞൊരു
നേരത്തു നാരിമാർ ദുഃഖവും കൈക്കൊണ്ടു
നാരായണം ജീവിതേശ്വരം കൈവിട്ടു
ജീവിച്ചുവാഴ്കയിലുള്ള മോഹത്തെയും
ഗോപിമാർ കൈവിട്ടു ഗോകുലം പുക്കിതു.
ചന്ദ്രമറഞ്ഞ ഗഗനമതുപോലെ
വന്നു ഭവിച്ചിതു ഗോകുലമക്കാലം.
ഗോവിന്ദവൃത്തഗീതേന സുഖംപൂണ്ടു
ഗോപിമാർ ഗോകുലേ ഭക്ത്യാ വസിച്ചിതു.
    രാമനും കൃഷ്ണനുമക്രൂരനും മററും
കോമളമായ കാളിന്ദീതടം പുക്കാർ.
തേരതിൽനിന്നങ്ങിറങ്ങി മുകുന്ദനും
സീരിയുമായ്ച്ചെന്നു ദേഹശുദ്ധ്യാദിയും
പാരാതെ പിന്നെജ്ജലപാനവും ചെയ്തു
തേരതിൽവന്നിങ്ങിരുന്നിതിരുവരും
തേരുമൊരു തരുച്ഛായയിൽ നിർത്തിനാൻ
സാരനാമക്രൂരനും പോയ് ജലാശയേ
ചെന്നു മുങ്ങിക്കിടന്നുള്ളിൽ വിചാരിച്ചാൻ
ചിന്മയം നാരായണം മൂലമന്ത്രവും
അപ്പോൾ ജലംതന്നിൽ കണ്ടിതക്രൂരനും

---

തദ്ധൂളി = അതിലെ പൊടി. തരുച്ഛായ = മരത്തണൽ.

ചിൽപുമാൻ രാമകൃഷ്ണന്മാരെയപ്പൊഴേ
ചിത്തഭ്രമത്തോടുടൻ പൊങ്ങി നോക്കിനാൻ
ചിത്രമാകും രഥേ കണ്ടിതവരെയും
പിന്നെയും മുങ്ങി നോക്കീടുന്ന നേരത്തു
പന്നഗനായകം പിന്നെയും കണ്ടിതു
പൂർണ്ണശശാങ്കനെക്കാളും നിറത്തോടും
സ്വർണ്ണപ്രഭാസഹസ്രാഷ്ടഗണത്തോടും
മിന്നിവിളങ്ങുന്നിതു ശ്വേതപർവതം
ഉന്നതശൃംഗജാലത്തോടതുപോലെ
മിന്നിവിളങ്ങുമനന്തനാകും നല്ലോ-
രുന്നതശയ്യതന്മേൽ ക്ഷീരവാരിധൗ
ചിന്മയം സന്മയം നാരായണം പരം
നിർമ്മലൻ നിർമ്മലം വിഷ്ണുരൂപം കണ്ടു
നീലമരതകം തോല്ക്കും നിറത്തോടും
പാലാഴിവർണ്ണൻമുഖമന്ദഹാസവും
മിന്നും മകരമണികുണ്ഡലാഭയും
മിന്നുന്ന ഗണ്ഡങ്ങളും കമലാക്ഷവും
വജ്രപുഷ്പം തോറ്റൊളിക്കുന്ന നാസിക
വിജ്വലിക്കും നല്ല ചില്ലീവിലാസവും
പഞ്ചമിച്ചന്ദ്രസമാനലലാടവും
അഞ്ചിതകുഞ്ചികളാകുന്ന കൊണ്ടലും
പൊന്മയമായ കിരീടപ്രകാശവും
തന്മേൽ വിളങ്ങുന്ന രത്നങ്ങൾശോഭയും
ബന്ധൂകപുഷ്പസമാനാധരാഭയും
ചന്തമേറും കുന്ദസൂനാഭദന്തവും
ഗ്രീവാസുശോഭയും കൗസ്തുഭശോഭയും
ശ്രീവത്സവത്സവികസിതശോഭയും
ചാരുചതുർഭുജം ചാരുകൃശോദരം
ഈരേഴുലോകം ധരിച്ചുള്ള നാഭിയും
ചാരുരോമാളി കടീതടശോഭയും
ഊരുക്കൾ നീലമരതകസ്തംഭവൽ
ജാനുവും ലക്ഷ്മീപരിലാളിതമായോ-
രാനന്ദമായി വിളങ്ങും കണങ്കാലും
ശ്രീപാദപത്മനഖരപ്രകാശവും
ചാപമത്സ്യാദിയാം രേഖാസമൂഹവും
കങ്കണജാലവും തോൾവളജാലവും

അഞ്ചിതകുഞ്ചികൾ=മനോഹരങ്ങളാകുന്ന കുഞ്ചിരോമങ്ങൾ. ബന്ധൂകപുഷ്പം=ചെന്തൊണ്ടിപ്പൂവ്. ശ്രീവത്സവത്സം=ശ്രീവത്സം എന്ന അടയാളമുള്ള മാറിടം. നീലമരതകസ്തംഭവൽ=നീലനിറമുള്ള മരതകത്തൂണപോലെ.

പങ്കജപാണിതലാംഗുലീയങ്ങളും
തങ്കപ്പതക്കവൈനമാല്യശോഭയും
പങ്കജമാല്യതുളസിമാല്യങ്ങളും
പീതവസനവും കാഞ്ചികരം നൂപുരം
പാദയുഗ്മേ രത്നമാല്യശിഞ്ജീരവും
ശംഖചക്രങ്ങരം ശാർങ്ഗങ്ങളാദ്യായുധം
പങ്കജമാനിനീ ശ്രീഭൂമിദേവിയും
പങ്കജനേത്രനിരുപാട്ടമിങ്ങനെ
തങ്കടാക്ഷേണ ശുശ്രൂഷിച്ചിരിപ്പതും
കൈലാസവാസി കമലോത്ഭവാദി ദിക്-
പാലകദേവകരം മാമുനിഗന്ധർവ-
ചാരണ കിന്നര യക്ഷ സിദ്ധഗണ-
നാരദയോഗിസനൽക്കുമാരാദികരം
നന്ദാദി പാർഷദന്മാർ രക്ഷിസംഘവും
പന്നഗ പ്രഹ്ലാദനാദിവസുക്കളും
കീർത്തിയും തുഷ്ടിയും ശ്രീപുഷ്ടി വിദ്യയും
മൂർത്തിയവിദ്യയുമെന്നിവയൊക്കെയും
തത്തൽക്രമേണസമസ്തവ്യാപ്യം പരം
ഉത്തമം ഭാഗവതാഢ്യം സ്തുതിക്കയും
ഭക്തിയോടങ്ങവർ ചൂഴററുനിന്നിദം
ഉത്തമം നാരായണം ഭജിക്കുന്നതും
ചിത്തത്തിലിങ്ങനെ കണ്ടൊരക്രൂരനും
ഭക്തിയോടുത്തമപൂരുഷം വാഴ്ത്തിനാൻ:
"സർവൈകകാരണം നാരായണമാദ്യം
അവ്യയപൂരുഷം നിത്യം നമാമ്യഹം.
ആദിപുരുഷനാം നിന്നാഭിപങ്കജേ
ജാതനായീടിന വേധാവുമീശനും
ആകാശവായു വഹ്ന്യംബുപൃഥിവിയും
ലോകസ്വരൂപനാകും വിരാട്ടായതും
മാനസമാദിയാമിന്ദ്രിയാദ്യങ്ങളും
വാനവരും മനുഷ്യാസുരവർഗ്ഗവും
കാനനവൃക്ഷ ഗിരി പക്ഷിവർഗ്ഗവും
നാനാചരാചരഭൂതങ്ങളൊക്കെയും
ആദിപൂരുഷനാകും തവാംശങ്ങളാം
ആദിമദ്ധ്യാന്തമില്ലാതെ നീയെന്നിയേ
സർവവും വേറെയില്ലെന്നു വരികയാൽ,
സർവാത്മകനെന്നു ചൊല്ലുന്നു വേദവും.
ബ്രഹ്മനും വിഷ്ണുവും ശ്രീമഹാദേവനും
ബ്രഹ്മമാകും ഭവാൻതന്നെയെന്നാകിലും
ബ്രഹ്മമാകും തവ മായാഗുണങ്ങളാൽ

ബ്രഹ്മാണ്ഡസൃഷ്ടിസ്ഥിതിലയകർത്തൃത്വ-
ബന്ധരായ് ദ്വൈതസങ്കല്പഭ്രമങ്ങളാൽ
അന്ധരായ് നിന്നെയറിയുന്നതില്ലേതും.
അദ്ധ്യാത്മദൈവികഭൗതികരൂപമായ്
ബുദ്ധീന്ദ്രിയാദി സമസ്ത വിഷയമായ്
സൽഗ്ഗുണനായ് മഹാപൂരുഷനായ് ഭവാൻ
നിർഗ്ഗുണനായ് നിരാകാരനായ് ശാന്തനായ്
നില്ക്കുന്ന നിന്നെ മഹായോഗികളെല്ലാം
ഉൾക്കമലേ യജിക്കുന്നിതദ്വൈതത്താൽ.
വൈദികന്മാരായ ഭൂസുരശ്രേഷ്ഠന്മാർ
വേദാത്മകനാം ഭവാനെബ്ബഹുവിധം
ദേവരൂപാഖ്യഭേദേനയജിക്കുന്നു
കേവലനാകിയ നിന്നെ വഴിപോലെ.
ഒട്ടൊഴിയാതുള്ള കർമ്മങ്ങളൊക്കെയും
പെട്ടെന്നു നിങ്കലുപേക്ഷിച്ചു നിത്യവും
ജ്ഞാനസ്വരൂപനായീടും ഭവല്പദേ
ജ്ഞാനയജ്ഞം യജിക്കുന്നു വിജ്ഞാനികൾ.
അന്യരായുള്ള ദ്വൈതാത്മാക്കളേകനാം
നിന്നെ യജിക്കുന്നിതോരോരോ മൂർത്തിയായ്
സർവത്തിനും ഭവാൻമൂലമെന്നാകയാൽ
സർവയജനസേവാർത്ഥങ്ങളൊക്കെയും
സർവസ്വരൂപനാം നിങ്കൽവന്നെത്തീട്ടു
പർവതേനിന്നൊഴുകീടും ജലമെല്ലാം
ഓരോ നദികൾമാർഗ്ഗത്തൂടെ ചെന്നിട്ടു
വാരാന്നിധിയോടു കൂടുന്നതുപോലെ.
നിത്യസ്വരൂപനാകും ഭവാന്തന്നുടെ
സത്വരജസ്തമസ്സെന്ന നാമത്തൊടു
ദുസ്തരയാകും പ്രകൃതിഗ്ഗുണങ്ങളാൽ
ചിത്തപരവശരായങ്ങു നിത്യവും
ആ ബ്രഹ്മസ്തംബ പര്യന്തമായുള്ളവ
വിഭ്രമിച്ചീടുന്നു പ്രാകൃതമാകയാൽ.
ഇന്നുഭവൽകൃപ കൊണ്ടെനിക്കുണ്ടായി
വന്നിതു മോഹമത്തും ഭാഗ്യമായല്ലോ.
എന്നതിലും തവ രൂപമായിങ്ങനെ
ഇന്നു ഞാൻ കണ്ടതുമെത്രയുമത്ഭുതം!
ഇക്കണ്ടരൂപമെൻമാനസേ സർവ്വദാ
സൽഗ്ഗുണമൂർത്തേ! വസിക്കണമെപ്പൊഴും.

---

ദുസ്തര = കടക്കാൻപ്രയാസമുള്ളതു്. ആബ്രഹ്മസ്തംബപര്യന്തം = ബ്രഹ്മംമുതൽ തുരുമ്പുവരെ.

മായയാ മോഹങ്ങളിന്നിയുണ്ടാകരു–
തായതിനായിഹ തുഭ്യം നമോനമഃ.
നിവ്വാണരൂപമായ് സവ്വാത്മകമായി
സവ്വത്തിനും സാക്ഷി ചിന്മാത്രരൂപനായ്
നിർഗ്ഗുണനായ നിൻ മായാപ്രഭാവേന
സദ്ഗുണസത്വരജസ്തമോരൂപമായ്
നില്പതിലങ്ങവിദ്യാഗുണം കൊണ്ടിഹ
കല്പിച്ചുളവായതിങ്ങു വിരാൾ പുമാൻ;
ഇങ്ങനെയുള്ള വിരാൾപുമാൻ തന്നുടെ–
യംഗങ്ങളല്ലോ സമസ്തപ്രപഞ്ചവും.
ആകാശമാകുന്നതു ശിരോദേശവും
മേഘസമൂഹം ശിരോരോമമായതും
വീതിഹോത്രൻ മുഖം ദിക്കൾ ശ്രോത്രദ്വയം
ആദിത്യ സോമന്മാർ നേത്രയുഗളവും
അശ്വിനീദേവകൾ നാസികയായതു
നിശ്ശേഷനക്ഷത്രവർഗ്ഗം ദ്വിജങ്ങളും
ചണ്ഡാംശുജൻ തവ ദംഷ്ട്രകളായതും
ഛന്ദസ്സുകൾ വാക്കു ജിഹ്വ വരുണനും
മന്ദഹാസങ്ങളാകുന്നതു മായയും
ഇന്ദ്രാദിദിക്പാലകന്മാർ ഭുജങ്ങളും
സപ്തസമുദ്രങ്ങൾ കുക്ഷിയാകുന്നതും
സപ്തവായുക്കൾ പ്രാണങ്ങളാകുന്നതും
നാഭിനഭോദിക്പ്രജാപതിമേഢ്റവും
ശോഭിതപാദങ്ങൾ മേദിനിയായതും
പവ്വതമസ്ഥികൾ ഭ്രൂചഞ്ചലം കാലം
സർവവർഷങ്ങളായുള്ളതു രേതസ്സും
രാവും പകലുമുന്മേഷനിമേഷങ്ങൾ
കേവലം നിന്മനസ്സായതു ചന്ദ്രനും
ബുദ്ധി ചതുർമ്മുഖൻ രുദ്രനഹങ്കാരം
ചിത്തമാകുന്നതു വിഷ്ണുഭഗവാനും
ത്ര്യക്ഷനാം ദേവൻ ഹൃദയമാകുന്നതും
നിശ്ചലജ്ഞാനമാകുന്നതു ശക്തിയും
ധർമ്മമാകുന്നതു പ്രാഗധർമ്മം പിമ്പു
നിർമ്മലപാദമൂലമതപ്പാതാളം
പിന്നെപ്പുറവടിയല്ലോ മഹാതലം
നിന്നരിയാണി രസാതലമായതും
മിന്നും കണങ്കാൽ തലാതലം ജാനുക്കൾ–

---

തുഭ്യം=അങ്ങേക്കായി. വീതിഹോത്രൻ=അഗ്നി. ചണ്ഡാംശുജൻ=സൂര്യപുത്രനായ കാലൻ. ഛന്ദസ്സുകൾ=വേദങ്ങൾ. ഉന്മേഷനിമേഷങ്ങൾ=കണ്ണു തുറപ്പും കണ്ണടപ്പും.

തന്നെ സുതലമെന്നല്ലോ പറയുന്നു
പിന്നെ വിതലമതലവുമൂരുക്കളും
മന്നിടമാം കടിസ്ഥാനം മഹീലോകം
നാഭി നഭോദേശമായതരവിന്ദ-
സംഭവൻതൻ മൂലമെന്നും പറയുന്നു
വക്ഷഃപ്രദേശം സുരലോകമായതു
ശിക്ഷയേറും ഗ്രീവയല്ലോ മഹർലോകം
തുണ്ഡമായീടുന്നതു ജനർല്ലോകവും
പിന്നെ ഭ്രുവോർമ്മദ്ധ്യമല്ലോ തപോലോകം
ഉത്തമാംഗം സത്യലോകമാകുന്നതും,
ഇത്ഥം ചതുർദ്ദശലോകങ്ങളായതും
സർവജ്ഞനായ് സർവസാക്ഷിയായ് മേവുന്നൊ-
രവ്യയനാം പുരുഷങ്കൽ പ്രകല്പിതം.
സർവലോകാദി ചരാചരജന്തുക്കളും
സർവവുമൊന്നെന്നറിവതിന്നിത്തരം
ലോകങ്ങളെല്ലാമടക്കി വിരാട്ടെന്നും
ഏകനാം നിങ്കലാരോപമായ്ച്ചൊല്ലുന്നു.
വെള്ളത്തിനുള്ളിൽക്കിടക്കുന്ന ജന്തുക്കളെ
ഉള്ളിലും പിന്നെപ്പുറത്തുമൊരുപോലെ
വ്യാപിച്ചിരിക്കുമാകാശത്തുപോലെ
ശോഭിച്ചു സർവഗനായ് സർവരൂപനായ്
മേവുന്ന നീയൊഴിഞ്ഞില്ല മറ്റൊന്നുമേ.
കേവലം നീതന്നെ സർവവും ദൈവമേ!
ആകാശമില്ലയെന്നാകിൽ ചരാചര-
ലോകങ്ങളൊന്നുമുണ്ടാകയുമില്ലല്ലോ.
എന്നല്ല വ്യോമമില്ലെങ്കിലീ ബ്രഹ്മാണ്ഡം
ഒന്നുമിരിക്കയുമില്ലെന്നതുപോലെ
ചിന്മയനാം ഭവാനില്ലെന്നിരിക്കിലോ
തന്മായയാ പിന്നെയെന്തുളവാകുന്നു?
ആകയാൽ സവ്വും സച്ചിന്മയം പരം
ഏകനാം നീയെന്യേ വേറെയില്ലൊന്നുമേ.
ഇങ്ങനെയെല്ലാമിരിക്കും ഭവദ്രൂപം
ഇന്നു തോന്നേണമതിന്നു നമസ്കാരം.
മത്സ്യരൂപായ കൂർമ്മായ വരാഹായ
വത്സായ വാമനമൂർത്തയേ തേ നമഃ
ഭാർഗ്ഗവരാമരാമാഭ്യാം നമോനമോ
ഭാർഗ്ഗവശിഷ്യന്തകായ നമോനമഃ

---

തുണ്ഡം = മുഖം (ചുണ്ടു്, കൊക്കു് എന്നും). ഭ്രുവോർമ്മധ്യം = പുരികങ്ങളുടെ നടുവു്.

പ്രദ്യുമ്നാനിരുദ്ധസംയുതായ്യോം ബല-
ഭദ്രകൃഷ്ണായ്യോം നൃസിംഹായ തേ നമഃ
ബുദ്ധായ കല്ക്കിരൂപായ നമോനമഃ
ശുദ്ധായ നിത്യായ ദേവായ തേ നമഃ
ത്വന്മായയാ ജീവജാലങ്ങളൊക്കെയും
കല്മഷമോടു ഞാനെന്നുമെൻേറതെന്നും
ചിന്തിച്ചു സർവദാ കർമ്മമാർഗ്ഗങ്ങളിൽ
ബന്ധിച്ചുനിന്നുഴലുന്നു മൂഢാത്മാക്കരം.
ഓത്താലനിത്യജഡദുഃഖരൂപമായ്
ചിത്തത്തിലുണ്ടായ സ്വപ്നസമാനമായ്
മിഥ്യയാം പുത്രദാരാത്ഥസ്വജനങ്ങരം
നിത്യമെന്നോത്തു ഭ്രമിക്കുന്നിതന്വഹം
സച്ചിദാത്മാവഹമെന്നതറിയാതെ
ഇച്ഛയായ് മോഹിച്ചു ദ്വൈതാത്മചിത്തരായ്
വാഴുന്നവർ നിന്നെയേതുമറിയാതെ
കേഴുന്നു പാഴായ സംസാരസാഗരേ
പൂർവജന്മാർജ്ജിതപുണ്യവൽ ജാതരായ്
പൂർവ്വദേവോക്തകർമ്മാനുസംയുക്തരായ്
നിഷ്കാമകർമ്മവൈരാഗ്യസമ്പന്നരായ്
ദുഷ്കൃതഹീനരായ് സൽഗുരുഭക്തരായ്
വേദാന്തശാസ്ത്രശ്രവണമനനാദി-
സാധനാലിന്ദ്രിയനിഗ്രഹശീലരായ്
ദേഹേന്ദ്രിയാദി തത്ത്വങ്ങരം സമസ്തവും
ഗേഹപുത്രാത്ഥകളത്രവർഗ്ഗങ്ങളും
പഞ്ചഭൂതത്തിൽ നിന്നുണ്ടായ ദേഹാദി-
പഞ്ചഭൂതാകാരമല്ലാതെയില്ലിവ
മൃത്തിൻ ഘടശബ്ദമെന്നപോലെ തോന്നും
തത്ത്വഭേദങ്ങരം വചനമാത്രന്തന്നെ.
ഇത്ഥമറിഞ്ഞു ഭൂതങ്ങളുഞ്ചും പുന-
ശ്ശബ്ദാദിമാത്രകളായ തൽക്കാരണേ
ചേത്തുവിചാരിച്ചു പാത്തു നോക്കുന്നേരം
മാത്രകളല്ലാതെയില്ലിഹ ഭൂതങ്ങരം.
നേത്തുള്ള പഞ്ചവർണ്ണങ്ങളാലിന്നിഹ
തീത്തോരു ചിത്രങ്ങരംപോലെഭൂതങ്ങളും
മാത്രയിൽ കല്പിതമെന്നുമറിഞ്ഞുടൻ
മാത്രകരം തൽക്കാരണമായ പാഴതിൽ
ചേത്തുവിചാരിച്ചു നേത്തു പോയീടുന്നു.

---

പൂർവ്വജന്മാർജ്ജിത പുണ്യവത് = പൂർവ്വജന്മങ്ങളിൽ നേടിയ പുണ്യത്തോടു കൂടി. ശ്രവണമനനാദി സാധനാൽ = കേരംക്കുക, ചിന്തിക്കുക എന്നിത്യാദി കഴിവുകളാൽ. നിഷ്കാമകർമ്മം = പ്രതിഫലേച്ഛയില്ലാത്ത പ്രവൃത്തി,

മൂർത്തിയില്ലുള്ളഹംഭാവവും പോകുന്ന
ആകാശമേഘമതിൽ നിന്നു വർഷിച്ചു
പോകുന്നു തൽക്കാരണമായ വ്യോമനി
മായാവിതന്നുടെയിന്ദ്രജാലംപോലെ
മായയാൽ പാഴിരുളെന്നു തോന്നുന്നതും
ആകാശമങ്ങതിൽ നീലനിറംപോലെ
ഏകനാമാത്മനി തോന്നുന്നു മായയും
ബ്രഹ്മാണ്ഡലോകപ്രപഞ്ചം ചരാചരം
ബ്രഹ്മമൊന്നെന്നു വിചാരസംയുക്തരായ്
തോന്നും പ്രപഞ്ചം നിഴൽ പ്രായതുല്യമായ്
തോന്നിടും പിന്നെ മൃഗതൃഷ്ണാനാശവൽ
സൂര്യകിരണേന തോന്നും മരീചിക
സൂര്യനില്ലെങ്കിൽ മരീചികയില്ലെന്നും
കാരണമാം ബ്രഹ്മമെന്നങ്ങിരിക്കയാൽ
കാര്യപ്രപഞ്ചങ്ങൾ മായയാ തോന്നുന്നു.
മായാവികാരങ്ങൾ മിഥ്യയെന്നാകയാൽ
മായയ്ക്കു കാരണമാത്മാവിനില്ലെന്നും
കാരണകാര്യഭേദാഭേദദ്വൈതങ്ങൾ
കാരണാത്മാവാം പരബ്രഹ്മണി നാസ്തി.
കാരണകാര്യങ്ങൾ തോന്നുന്നതൊക്കെയും
കാരണാത്മാ പരബ്രഹ്മജ്യോതിർമ്മയം
ഇത്ഥം വിചാരിച്ചറിഞ്ഞു തെളിഞ്ഞൊരു
വിദ്വജ്ജനങ്ങളാനന്ദസ്വരൂപന്മാർ
സാധുക്കളായവർ ജീവപരമാത്മ-
ഭേദബോധസ്വരൂപാത്മൈക്യമുക്തരായ്
മേവുന്ന യോഗികളാലറിയപ്പെട്ട
കേവലനാം തവ പാദം നമാമ്യഹം.
അജ്ഞാനനാശകരായ നമോനമോ
വിജ്ഞാനമാത്രായ തുഭ്യം നമോനമഃ
ബ്രഹ്മസ്വരൂപായ കൃഷ്ണായ തേ നമോ
നിർമ്മലാത്മസ്വരൂപായ നമോനമഃ
സർവഭൂതക്ഷയായ ഹൃഷീകേശായ
സർവപുരുഷേശ്വര പ്രധാനായ തേ
സച്ചിദാനന്ദായ നിത്യായ തേ നമോ
നിശ്ചലാനന്ദായ ശക്തായ തേ നമഃ
മായാവിമോഹമകലെക്കളഞ്ഞെന്നെ
മായാപതേ പരിപാലിക്കവേണമേ.''
ഇത്ഥമക്രൂരൻ സ്തുതിച്ചുനില്ക്കും വിധൗ

---
മരീചിക = മൃഗതൃഷ്ണ.

തത്ര മറഞ്ഞിതു വൈഷ്ണവരൂപവും.
അക്രൂരനൊന്നു പരിഭ്രമിച്ചന്നേരം
നിഷ്ക്രമിച്ചംഭസി പൊങ്ങിനോക്കീടിനാൻ.
കണ്ടിതു തേരതിൽ കൃഷ്ണനെപ്പിന്നെയ-
ങ്ങിണ്ടലൊഴിച്ചു സന്ധ്യാവന്ദനം ചെയ്തു
രാമകൃഷ്ണന്മാരിരിക്കുന്ന സന്നിധൌ
ആമോദമോടു ചെല്ലുന്നൊരക്രൂരനോ-
ടാമയനാശനാം കൃഷ്ണനും ചോദിച്ചു:
"താമസഹീന! ഗുണാംബുധേ! ചൊല്ലുക
എന്തൊരാശ്ചര്യമുണ്ടായതിപ്പോറം നിന-
ക്കന്തരംഗത്തിലൊന്നുണ്ടെന്നു തോന്നുന്നു.
എന്തെന്നുമേതൊരു ദിക്കിലെന്നുള്ളതും."
ചെന്താമരാക്ഷൻെറ വാക്കുകേട്ടക്രൂരൻ
ചൊല്ലിനാ"നത്ഭുതം നിന്നുടെ ലീലകരം
അല്ലാതെ മററൊന്നു കണ്ടീല ഞാനിഹ
ശാശ്വതമൂർത്തേ! ഭവാനുടെ ലീലകരം
ആശ്ചര്യമായ്വരും ലോകക്ക് കാണുകിൽ."
ഏവം പറഞ്ഞു മോദേന മഹാരഥം
ദേവേശകേതനക്രൂരൻ നടത്തിനാൻ
മാർഗ്ഗമദ്ധ്യേ വന്നു രാമകൃഷ്ണന്മാരെ
ആഗ്രഹംപൂണ്ടു കണ്ടോരു ജനമെല്ലാം
മാധവൻതൻമുഖപങ്കജം കണ്ടവർ
ആദരവോടിളകാതെനിന്നീടിനാർ.
രാമകൃഷ്ണന്മാരു മോരോരോ ദിക്കുകരം
ആമോദമോടു നോക്കിക്കൊണ്ടപരാഹ്നേ
ശോഭിതമായ മധുരാപുരിക്കഗ്രേ
ശോഭിച്ചിരിക്കുമുപവനം പ്രാപിച്ചു.
മുന്നമേ ചെന്നിതു നന്ദാദി ഗോപാലർ
വന്നീല കൃഷ്ണനെന്നോർത്തിരിക്കും നേരം
ചെന്നു മുകുന്ദനും രാമനുമൊന്നിച്ചു
വന്ദിച്ചു നന്ദഗോപൻപദപങ്കജേ;
നന്ദനുമേററമാശീർവാദവും ചെയ്തു
നന്ദനന്മാരെയാശ്ലേഷിച്ചിതന്നേരം
കേശവനക്രൂരനോടരുരചെയ്തിത-
"ങ്ങാശു ഗമിക്ക മുമ്പേ കംസസന്നിധൌ
വൃത്താന്തമെല്ലാമറിയിച്ചു നിൻഗൃഹം
അത്തലെന്യേ പുക്കു വാണീടുകെങ്ങളും
സൂര്യോദയേ മധുരയ്ക്കകം പുകിടും

---

അപരാഹ്നേ = ഉച്ചകഴിഞ്ഞ്.

കാര്യങ്ങൾ പിന്നേതു കാലവശംപോലെ
വന്നീട്ട'' മെന്നതു കേട്ടോരക്രൂരനും
ഖിന്നതയോട ചൊന്നാ'' നെൻഗൃഹത്തിങ്കൽ
ഇന്നു നീയങ്ങു വന്നീടുക മാധവ!
നിന്നുടെ പാദാംബുജസ്പർശനാൽ മമ
മന്ദിരം ശുദ്ധമാക്കേണം ദയാനിധേ!
ത്വല്പാദതീർത്ഥമെൻ മൂർദ്ധനിയേല്പതി-
ന്നല്പലാക്ഷ! നീയനുഗ്രഹിക്കേണമേ!
കാമാരി നിൻപദതീർത്ഥം ശിരസ്സിങ്കൽ
കാമദ! നിത്യം ധരിച്ചു വസിക്കുന്നു;
നിത്യനാം നിൻപദപൂജാനിമിത്തമായ്
ദൈത്യൻ ബലി നിത്യസൗഖ്യം ലഭിച്ചിതു;
അങ്ങനെയുള്ള ഭവൽകൃപകൊണ്ടെന്നെ
മംഗലം തന്നു പാലിക്ക ദയാംബുധേ!
എന്നുടെ ഗേഹേ ഭവാൻ വന്നുവെങ്കിലോ
വന്നീടുമേ ജന്മസാഫല്യവും ധ്രുവം;
പാപങ്ങൾ പോയുടൻ മല്കുലം ശുദ്ധമാം;
താപസദേവപിതൃതുഷ്ടിയും വരും;
ആകയാലിന്നെൻ ഗൃഹത്തിനു പോരണം
ലോകനാഥാ! തവ പാദം വണങ്ങുന്നേൻ.''
ഭക്തിപൂണ്ടക്രൂരനിത്തരം ചൊല്ലിയ-
തുത്തമപൂരുഷൻ കേട്ടോരനന്തരം
''ഉത്തമൻ നീയെന്നറിഞ്ഞിരിക്കുന്നു മൽ
ഭക്തിയാൽ മേലിലുമുത്തമനാം ഭവാൻ,
കംസൻെറ കാര്യാർത്ഥമായ് വന്ന ഞാനിന്നു
കംസനെക്കണ്ടന്യമന്ദിരേ ചെല്ലണം
അല്ലായ്കിലങ്ങുമിങ്ങും നല്പതല്പിതു
നല്പനാം നിങ്കലെക്കാരുണ്യമുണ്ടല്ലോ.
ദുഷ്ടനാം കംസനെക്കൊന്നു ഞാൻ നിന്നുടെ
ഇഷ്ടം വരുത്തുവാൻ വന്നീടുവൻ ഗൃഹേ.''
ഇത്ഥമരുൾചെയ്തതു കേട്ടോരക്രൂരൻ
ചിത്തമോദേന കൃഷ്ണൻപദം വന്ദിച്ചു
ചെന്നുടൻ കംസനെക്കണ്ടു വൃത്താന്തവും
നന്ദിച്ചു കേൾപ്പിച്ചു തൽഗൃഹം പുക്കിതു.
വന്നിതു സായാഹ്നകാലമതുനേരം
നന്ദാത്മജന്മാർ വയസ്യരോടൊന്നിച്ചു
ചിത്രമാകും മഥുരാപുരിതന്നുടെ

മൂർദ്ധനി = ശിരസ്സിൽ. ധ്രുവം = നിശ്ചയമായും.

ചിത്രവിമോഹനം കാണ്മാൻ പുറപ്പെട്ടാർ.
ശോഭയേറീടും മധുരാപുരിയുടെ
പ്രാഭവമൊട്ടു പറഞ്ഞിതു മുന്നമേ
വിസ്തരിച്ചങ്ങതു ചൊല്ലുവാനോക്കിലോ
വിസ്തരിക്കാവല്ലനന്തനുമേതുമേ.
ഇങ്ങനെയുള്ള മധുരതൻ മോഹനം
മംഗലന്മാർ നോക്കിനോക്കി നടക്കുമ്പോൾ
രാമനും കൃഷ്ണനുമിങ്ങു വന്നാരെന്നു
കാമിനിമാർ കേട്ടു ഹർമ്മ്യങ്ങളേറി നി-
ന്നാമോദവിഭ്രമത്തോടു ഹർമ്മ്യങ്ങൾതൻ-
കോമളദ്വാരേണ നോക്കി നാരീജനം
ചിത്രരൂപംപോലെ നിന്നു ചിലരപ്പോൾ
വിഭ്രമത്തോടാഭരണമെന്യേ ചിലർ
കാലിൽ വള, കരേ നല്ല തളകളും
താലിയരയിലും ചേല കഴുത്തിലും
കുണ്ഡലം മൂർദ്ധ്നി കണ്ഠത്തിൽ മാലകൾ
കണ്ണതിൽ കുങ്കുമമഞ്ജനം കൊങ്കയിൽ
അംഗങ്ങളിൽ മാറിയോരോന്നണിഞ്ഞിട്ടു
മംഗലഗീതമായ് വന്നു കാചിൽ കാചിൽ.
കയ്യിൽ കമ്പളം ധരിച്ചും ചിലർ ഭ്രമാൽ
കയ്യതിൽ പാത്രം ധരിച്ചും ചിലർ തങ്ങൾ
മെയ്യതിൽ കയ്യുകാലോരോന്നണിഞ്ഞിട്ടും
കയ്യതിൽ വസ്ത്രാഭരണമായും ചിലർ
കേശമഴിച്ചിട്ടുമൊട്ടുകെട്ടിച്ചിലർ
ആശയാ പല്ലുതേച്ചും ചിലരങ്ങനെ
ചന്ദനഗന്ധാദ്യലങ്കാരമാസ്ഥയാചിൽ
മന്ദമെന്യേ ചിലരഭ്യംഗമായ് ചിലർ
മുങ്ങിയോലോലെയുമൊട്ടു തോർത്തിച്ചിലർ
അങ്ങനെ ചെല്ലുന്നതോരോവിധമത്രം
മംഗലഗാത്രിമാരോരോവിധമായി
നന്ദാത്മജന്മാരെ വന്നു കണ്ടീടിനാർ.
രാമകൃഷ്ണന്മാരെക്കണ്ടൊരു നാരിമാർ
ആമയം പോയ് മോദവാരിധൗ മഗ്നരായ്
കൃഷ്ണന്റെ സൗന്ദര്യമോരോന്നു കേട്ടവർ
കൃഷ്ണനെ തൃഷ്ണയാ ചിന്തിച്ചു വാഴുമ്പോൾ
ഏറ്റം യദൃച്ഛയാ കൃഷ്ണനെക്കണ്ടപ്പോൾ

---

ചിത്രവിമോഹനം=അത്ഭുതകരങ്ങളായ മോഹനദൃശ്യങ്ങൾ. ദ്വാരേണ=വാതിലിലൂടെ. ചിത്രരൂപംപോലെ=പടത്തിലെ രൂപമെന്ന മട്ടിൽ കാചിൽകാചിൽ=ഓരോരുത്തികൾ. മോദവാരിധൗ=സന്തോഷമാകുന്ന സമുദ്രത്തിൽ.

ഏററവുമണ്ടു ശ്രവിച്ചതില്ലം ഗുണം.
ഇങ്ങനെ കണ്ടവർ കണ്ണുകാംകൊണ്ടുടൻ
മംഗലകൃഷ്ണനെപ്പാനവും ചെയ്തഥ-
ധ്യാനമാമാശ്ലേഷണാദിസൗഖ്യങ്ങളാ-
ലാനന്ദസിന്ധുവിൽ വീണു മുഴകിന-
നാരീജനം രാമകൃഷ്ണന്മാർ മൂർദ്ധനി
വാരിച്ചൊരിഞ്ഞിതു പുഷ്പമാല്യങ്ങളും
മോഹനഗാത്രവുമീക്ഷണഹാസവും
മോഹനഭാവവിലാസരസങ്ങളാൽ
നാരിമാർ ചിത്തം രമിപ്പിച്ചിതേററവും
നാരായണൻ പരൻ സത്യപുമാൻ പിന്നെ
ഗന്ധമാല്യാദികാം കാഴ്ചവച്ചീടിനാർ
അന്തർമ്മനസി സന്തുഷ്ട്യാ ദ്വിജന്മാരും.
വേദിയന്മാരെയും വന്ദിച്ചു കേശവൻ
ആദരവോടിങ്ങനുഗ്രഹവും വാങ്ങി
മോദാൽ നടക്കുന്നനേരത്തു കണ്ടിത-
ങ്ങാദരവില്ലാതവൻ വസ്ത്രഭാണ്ഡവു-
മായി വരുന്നതു കണ്ടു ദാമോദരൻ
ആയവനോടു ചോദിച്ചു "നിൻ കാരുണ്യാൽ
സാദരം വസ്ത്രങ്ങാം നൽകകെങ്ങാംക്കിന്നു
ഖേദങ്ങാം പോയ് നല്ലനായ്‌വരും നീ"യെന്നു
ദേവകീനന്ദനൻവാക്കുകാം കേട്ടപ്പോാം
കോപിച്ചു ചൊല്ലിനാൻ ദുഷ്ടൻ രജകനും:
"പെട്ടെന്നു വെട്ടുപെട്ടാശു മരിച്ചുപോം
ദുഷ്ടബാലന്മാരെ! ദൂരത്തുപോയാലും
ഭൂപതിമാരുടെ ദ്രവ്യം കൊതിക്കിലോ
പാപംവരും നൃപഭൃത്യർ വധിച്ചിടും
കാനനേ ഗോക്കളെ മേച്ചുനടക്കുന്ന
കാനനവാസികുലഗോപരാം നിങ്ങാം
സ്ഥാനമാനം ജയിച്ചീടും നൃപരുടെ
മാനം വളക്കുന്ന വസ്ത്രം ദിനംതോറും
നിങ്ങളുടുക്കുമോ? ദുർമ്മോഹമിത്തരം
ഇങ്ങു തുടങ്ങിയാൽ നാശംവരും ദൃഢം."
ഇത്ഥം രജകൻെറ വാക്കുകേട്ടന്നേരം
ഉത്തമപൂരുഷൻ കൃഷ്ണനവൻതന്നെ
രുഷ്ടതയോടൊന്നടിച്ചാനതുകൊണ്ടു
പെട്ടെന്നു സൂര്യാത്മജാലയം പുക്കിതു;

സന്തുഷ്ട്യാ= സന്തോഷത്തോടെ. വേദിയന്മാർ=വേദജ്ഞാനികളായ ദ്വിജന്മാർ. രജകൻ=മുണ്ടു് അവലക്കുന്നവ. രുഷ്ടത==രോഷത്തിൻെറ അവസ്ഥ.

ദുഷ്ടന്റെ ഭൃത്യർ മററുള്ളോരതുകണ്ടു
പെട്ടെന്നു ഭാണ്ഡങ്ങളിട്ടു മണ്ടീടിനാർ.
ബാലകന്മാർക്കു നൽച്ചേലകൾ നൽകിനാൻ
നീലാംബരം ബലഭദ്രനും പൂണ്ടിതു
പീതാംബരം താനെടുത്തു ധരിച്ചിതു
ചേതസാ മോദേന കൃഷ്ണൻ നടന്നിട്ടു
കഞ്ചന്റെ കഞ്ചുകവേല ചെയ്യുന്നവൻ
സഞ്ചരിക്കും രാമകൃഷ്ണാദിയെക്കണ്ടി-
ങ്ങഞ്ചാതെ നേരേയണഞ്ഞവൻ കഞ്ചുക-
സഞ്ചയം തൊപ്പികളെന്നിവ വേണ്ടതു-
മല്ലവിലോചനൻതൻ പ്രസാദാർത്ഥമായ്
നല്ലവണ്ണം കാഴ്ചവെച്ചു വണങ്ങിനാൻ.
ഭക്തപ്രിയൻ ഭക്തിമുക്തി സാരൂപ്യാദി
ഭുക്തിയും നൽകിനാനുഷ്ണീഷകനപ്പോൾ.
വായകൻ നൽകിയതെല്ലാമെടുത്തുടൻ
ആയർകോൻനന്ദനന്മാർ ധരിച്ചീടിനാർ
പിന്നെസ്സുദാമാവുതൻ ഗൃഹംപുക്കിതു
നന്ദാത്മജന്മാരതു കണ്ടനേരത്തു
വന്ന സന്തോഷേണ ഭക്ത്യാ നമസ്കരി-
ച്ചുന്നതമോദേന പൂജിച്ചു ചൊല്ലിനാൻ:
“ധന്യനായ്വന്നു ഞാൻ നിങ്ങളെക്കാൺകയാൽ
മന്നിടം പാലിക്കുമീശ്വരന്മാർ നിങ്ങൾ
ഇന്നെൻ ഗൃഹത്തിങ്കൽ വന്നതുമൂലമായ്
വന്നിതു ജന്മസാഫല്യമെനിക്കിന്നു.
സർവവിശുദ്ധിയും വന്നിതെനിക്കിഹ
സർവ്വദാനാത്മാക്കൾ നിങ്ങൾക്കു ഞാനിഹ
എന്തൊന്നു ചെയ്യേണ്ടതിന്നു ഞാനെന്നതു
ചിന്തിക്കിലിങ്ങറിയാ”യെന്നു ചൊല്ലീട്ടു
നല്ലകുസുമങ്ങളാൽ രണ്ടുമാല്യവും
നല്ലസുദാമാവു തീർത്തു മുകുന്ദനും
രാമനും നൽകിയ നേരം ജനാർദ്ദനൻ
ആമോദമോടരുൾ ചെയ്തിതിങ്ങിത്തരം:
“ചിത്തത്തിലേററവും മോദിച്ചു ഞങ്ങളും
ഉത്തമനാം നിനക്കാഗ്രഹമുള്ളവ
യൊക്കെയും നൽകുവ”നെന്നു കേട്ടവൻ
ഉൾക്കൗതുകാൽ നിശ്ചലവിഷ്ണുഭക്തിയേ
ചിത്തശുദ്ധൻ വരിച്ചീടിനാൻ പിന്നെയും

---

കഞ്ചൻ = കംസൻ(തത്ഭവം). ഉഷ്ണീഷം = തൊപ്പി. ഉഷ്ണീഷകൻ = തൊപ്പിയുണ്ടാക്കുന്നവൻ.

ചിത്താമോദത്തോടപേക്ഷിച്ചിതിങ്ങനെ
രണ്ടാമത്തും വിഷ്ണുഭക്തബന്ധുത്വവും
കൊണ്ടൽവർണ്ണൻ സവ്ഭൃതകാരുണ്യവും
ഇങ്ങനെ മൂന്നായനുഗ്രഹിച്ചൻപോടു
മംഗലൈശ്വര്യസായൂജ്യമത്തും നൽകി.
പിന്നെ വയസ്യരും രാമനുമൊന്നിച്ചു
നന്ദാത്മജൻ നടന്നീടുന്ന നേരത്തു
മംഗലഗാത്രിയായൊരു തരുണിയു-
മംഗരാഗം നല്ല പാത്രത്തിൽ വച്ചിട്ടു
മന്ദംനടന്നു വരുന്നതവൾമുത്തു-
തന്നിലുമുണ്ടു വലുതായൊരു കൂനം.
ഇങ്ങനെവന്ന തരുണിയോടിത്തരം
മംഗലൻ നാരായണൻ പരൻ ചോദിച്ചു:
"അംഗനമാർമണിമൗലേ! നീയാരെടോ!
മംഗലമാം കുറിക്കൂട്ടിതാക്കുള്ളതു?
അംഗരാഗമിതു ഞങ്ങൾക്കു നൽകുകിൽ
മംഗലം വന്നുകൂടും നിനക്കിപ്പോഴേ.
നന്ദിച്ചുചൊല്ലിനാളന്നേരമങ്ങവൾ:
"സുന്ദരമൂർത്തേ ഞാൻ സൈരന്ധ്രിയാകുന്നു.
നാമം ത്രിവക്രയെന്നാകുമറിഞ്ഞാലും
കാമരൂപ! ഗന്ധകർമ്മണിശ്രേഷ്ഠ ഞാൻ
എന്നുടെയംഗരാഗം കംസനേററവും
നന്ദിച്ചുപോരു മറെറാന്നിലില്ലിച്ഛയും
സുന്ദരന്മാർ നിങ്ങളല്ലാതെയൊരുള്ള-
തിന്നിതെന്നംഗരാഗം ധരിച്ചീടുവാൻ
ത്രൈലോക്യവാസികളാരുമില്ലാ ദൃഢം
ചാലവേ വേണ്ടതു നൽകുന്നതുണ്ടു ഞാൻ
മംഗലം വന്നുകൂടുമെനി"ക്കെന്നവൾ
ഇങ്ങനെ ചൊല്ലി നന്ദാത്മജൻതന്നുടെ
സുന്ദരരൂപവും മന്ദഹാസാഭയും
മന്ദകടാക്ഷവും മഞ്ജുളവാക്യവും
എല്ലാം ഗ്രഹിച്ചവൾ മന്മഥദീനയായ്
മല്ലവിലോചനനംഗരാഗമത്തും
പാത്രവുംകൂടി നൽകീടിനാളപ്പൊഴു-
താത്തിവിനാശരാം കൃഷ്ണനും രാമനും
സന്തോഷമോടതു ഗാത്രേ ധരിച്ചിതു
തന്നുടെയംഗത്തിനു യോഗ്യമാകിയോ-

ഗന്ധകർമ്മണി = ഗന്ധവസ്തുക്കളുണ്ടാക്കുന്ന കാര്യത്തിൽ. അംഗരാഗം = ദേഹക്കുറിക്കൂട്ട്. ഗാത്രേ = ശരീരത്തിൽ.

രംഗരാഗം ധരിച്ചേററം വിളങ്ങിനാർ.
സുന്ദരി, കൃഷ്ണൻെറ ശോഭ കണ്ടേററവും
നന്ദിച്ചു നിന്നിതു കുബ്ജയതുനേരം
''ഭക്തിയോടെന്നെ ദർശിച്ചു പൂജിച്ചവരം—
ക്കുത്തമസാഫല്യമിപ്പൊഴേ നൽകണം.'
ഇത്തരം ചിന്തിച്ചു മന്ദഹാസാന്വിതം
ഉത്തമൻ കൃഷ്ണൻ നിരുപമൻ കുബ്ജത—
ന്നന്തികേ ചെന്നവരം തൻപദേ കൃഷ്ണൻെറ
ചെന്താമരാഭതേടീടും പദംകൊണ്ടു
നന്നായ്ച്ചവിട്ടിയുന്നി വലംപാണിനാ—
സുന്ദരിതൻ താടിതൻമേൽ പിടിച്ചിട്ടു
വാമകരമവരം മസ്തകത്തിൻ പിമ്പി—
ങ്ങാമോദമോടു ചേർത്തൊന്നുയർത്തീടിനാൻ.
അപ്പോഠം വളവു നിവന്നുപോയ് സ്വച്ഛയായ്
ചിൽപ്പുമാൻെറ സ്പർശപുണ്യവിലാസേന
സുന്ദരിമാക്കെ്ക്കാരു സുന്ദരിയാമവരം
മന്ദാക്ഷലജ്ജയാ കമ്പിട്ടു തൽക്കചം
മന്ദഭാവേന മറച്ചു ഭ്രൂമണ്ഡലേ
തന്നുടെ കാൽവിരൽകൊണ്ടു വരച്ചിട്ടു
നന്ദാത്മജനോടു ചൊല്ലിനാരം മന്ദമായ്:
''സുന്ദരനാം ഭവാനിന്നെൻ ഗൃഹത്തിങ്കൽ
വന്നുപോരേണമതെന്നേ മതിയാവൂ
നിന്നെപ്പിരിഞ്ഞു പോവാൻ വശമില്ലിനി
ഇന്നു ഭവൽകൃപകൊണ്ടു രക്ഷിക്ക മാം.''
സുന്ദരീ വാക്കുകരം കേട്ടു മുകുന്ദനും
തന്നുടെ കൂടെയുള്ളോരു വയസ്യരെ
ഒന്നുതിരിഞ്ഞുനോക്കി പറഞ്ഞീടിനാൻ:
''സുന്ദരിമാർകുലമൗലി മാണിക്യമേ!
ചന്ദ്രസമമുഖി!ചന്ദ്രികാഹാസിതേ!
കാമുകന്മാക്കു താപം കളഞ്ഞീടുന്ന
കാമിനി! നിൻ ഗൃഹേ വന്നീടുവൻ ഞാനും
ഇന്നൊരുകാര്യം നിമിത്തമായ് പോകുന്നു
മന്ദമെന്യയതു സാധിച്ചു മോദേന
വന്നീടുവൻ നിൻഗൃഹത്തിൽ വൈകീടാതെ
സുന്ദരി!നിന്മനസ്സാധ്യം വരുത്തുവാൻ:
നേരെഗൃഹയുക്തരല്ലാതെ പാന്ഥക്കു
സാരസലോചനേ!നീയേ ഗതിയല്ലോ.''

---

കുബ്ജ=കൂനുള്ളവരം. സ്പർശപുണ്യവിലാസേന=തൊടുക എന്ന പുണ്യകർമ്മത്തിൻെറ വിലാസത്താൽ. നിന്മനസ്സാധ്യം=നിൻെറ മനസ്സിൽ വിചാരിച്ച കാര്യം. പാന്ഥർ=വിരഹികരം.

ഇത്ഥം മനോഹരവാക്യങ്ങൾ കൊണ്ടവൾ—
ചിത്തമോദം വളർത്തംഗനതന്നെയും
നന്നായ്പറഞ്ഞങ്ങയച്ചു മുകുന്ദനും
നന്ദിച്ചു പിന്നെ നടക്കുന്ന നേരത്തു
കാണുന്നകാണുന്ന നാരിമാരേവരും
പ്രാണാദികൾ മറന്നീടുന്നു ചിത്തജ
താപം വളർന്നു മുകുന്ദസ്മരണയാ
പാപം നശിച്ചുമോദാബ്ധൗ മുഴുകീട്ടു
പാവകൾപോലെ ശോഭിച്ചു നിന്നീടുന്നു.
പാപഹീനൻ പരമാനന്ദവിഗ്രഹൻ
പൗരജനത്തിന്റെ കാഴ്ചപരിഗ്രഹി—
ച്ചോരോതരം ലീല കണ്ടും നടന്നുപോയ്
യാഗംയജിക്കുന്ന ശാലയെച്ചോദിച്ചു
വേഗേന കാട്ടിക്കൊടുത്തു ചിലരപ്പോൾ.
യാഗശാലയ്ക്കുള്ളിൽ കണ്ടിതൊരു ചാപം,
യോഗേശ്വരന്മാരുമിന്ദ്രധനുസ്സമം
രത്നാംബരാഭരണാദ്യലങ്കാരേണ
രത്നദീപോജ്ജ്വലം ധൂപദീപാദിയാൽ
ഉജ്ജ്വലിപ്പിച്ചു നിവേദ്യാദി പൂജയും
വിജ്വലിച്ചുള്ള മാല്യങ്ങളാൽ ശോഭിതം.
ഇങ്ങനെ മാനിച്ചു പൂജിച്ചിരിക്കുന്ന
മംഗല ചാപവും കണ്ടു മുകുന്ദനും
കാവലായ് നില്ക്കും ജനങ്ങളോരാതെതാൻ
കേവലം ശാലയ്ക്കകത്തു പുക്കൻപോടു
വാമകരേണ ധനുസ്സു ലീലാർത്ഥമായ്
ദേവദേവൻ കുലയേററാൻ തുടർന്നപ്പോൾ
കാത്തുനിന്നീടും ജനം വരുംമുന്നമേ
ആർത്തിവിനാശനൻ രണ്ടായ് മുറിച്ചിതു.
മത്തഗജം കരിമ്പിൻകഴ പൊട്ടിക്കിൽ
ഇത്രയെളുപ്പമില്ലെന്നോർത്തു കണ്ടവർ
പാരിച്ചു വില്ലു മുറിഞ്ഞ നാദംകൊണ്ടു
പാരിടമെല്ലാം മുഴങ്ങിയ നേരത്തു
ധീരനാം കംസൻ ഭയംപൂണ്ടിതേററവും.
പാരാതെ ചാപത്തെ രക്ഷിച്ചു നില്ക്കുന്ന
വീരരടുത്തു 'മുകുന്ദനെക്കെട്ടുവിൻ
പാരാതെ കൊല്ലുവി' നെന്നടുക്കും വിധൗ
ചാപം മുറിച്ചു ഖണ്ഡങ്ങളെടുത്തിട്ടു
പാപികളെത്തച്ചു കൊന്നുമുടിച്ചിട്ടു

ചിത്തജതാപം = കാമതാപം.

ശാലയിൽ നിന്നു പുറത്തു പുറപ്പെട്ടു
ലീലയാ കൃഷ്ണനും രാമനും ബാലരും
ഓരോ വിചിത്രങ്ങൾ കണ്ടു നടക്കുമ്പോൾ
പൗരവരരവർ തന്റെ പരാക്രമം
കണ്ടുകൊണ്ടിവർ ദേവാധിപന്മാരാം
ഇണ്ടലില്ലെന്നു നിരൂപിച്ചിതേററവും.
സൂര്യൻ മറഞ്ഞിതു സന്ധ്യയും വന്നപ്പോൾ
പാരാതെ ബാലകന്മാർ ജലസന്നിധൗ
ചെന്നു പദമുഖക്ഷാളനവും ചെയ്തു
വന്ദിച്ചു സന്ധ്യയെപ്പിന്നെ മോദത്തോടും
ഊണുംകഴിച്ചു ക്ഷീരങ്ങളും സേവിച്ചു
വാണിതു നിദ്രയെ സ്സേവിച്ചവർകളും.
കൃഷ്ണരാമന്മാരുറങ്ങാതെ കംസന്റെ
കൃഷ്ണകർമ്മങ്ങളെയോർത്തു കിടന്നിതു.
നന്ദാത്മജൻ വില്ലെടുത്തങ്ങൊടിച്ചതും
തന്നുടെ ഭൃത്യരെക്കൊന്നതുമോരോന്നോർത്തു
അ... നാം കംസനും നിദ്രയുണ്ടായീല
അന്ധതയാ ഭയം പൂണ്ടു വാഴുന്നേരം
കണ്ടിതു തന്മരണത്തിൻ നിമിത്തങ്ങൾ
കണ്ടിതു മസ്തകഹീനമായ്ത്തന്നിഴൽ
ഏകദീപം രണ്ടു ദീപമായ്ക്കണ്ടിതു
ഏകമാകും നിഴൽ ഛിദ്രമായ്ക്കണ്ടിതു
വാമഭാഗം വിറയ്ക്കുന്നിതംഗത്തിനു
വാമൊഴി നഷ്ടമായ്പ്പോട്ടിതപശ്രുതി
അഗ്നിജ്വലനമായ് തോന്നീതു ദിക്കുകൾ
അഗ്നിജ്വലന ഹേമാഭയായ് വൃക്ഷങ്ങൾ
തന്റെ പദം തനിക്കങ്ങു കാണ്മാനില്ല
തന്റെ ജാഗ്രത്തിലിതി കണ്ടു കംസനും
സ്വപ്നത്തിൽ മുണ്ഡിതാഭ്യംഗമയനായി
വിഘ്നം ഭവിച്ചു പ്രേതങ്ങൾ പൂൽകീടിനാർ
ഗർദ്ദഭോഷ്ട്രമഹിഷങ്ങളിലേറിയും
ആർദ്രബന്ധൂകകുസുമദലങ്ങളാൽ
മാല്യം ധരിച്ചു തൈലം തേച്ചു വസ്ത്രനായ്
കാലപുരത്തിനു യാത്രപോകുന്നതും.
ഏവം പലവിധം കണ്ടു മൃതിഭയാൽ
ദേവാരി കംസനു നിദ്രയുണ്ടായീല.
ചിന്തിച്ചിവണ്ണം പുലർന്നിതൊരുതരം
ചന്തമായുള്ളരംഗങ്ങൾ ശോഭിപ്പിച്ചു

---

ക്ഷാളനം = കഴുകൽ. ഗർദ്ദഭം = കഴുത. ഉഷ്ട്രം = ഒട്ടകം.

വാദ്യങ്ങൾ ഘോഷിച്ചു നന്നായ് വദിപ്പിച്ചു
വാദ്യപ്രഘോഷിതം കേട്ടതിതുഷ്ടരായ്
വന്ന നൃപന്മാരെ നല്ലമഞ്ചങ്ങളിൽ
ഒന്നൊന്നേവേണ്ടും ക്രമേണ വസിപ്പിച്ചു;
നാനാജനങ്ങളും തത്തൽക്രമംപോലെ
ആനന്ദമോടുമിരുന്നിതോരോദിശി
നിർമ്മലഗാത്രിമാർ ഹർമ്മ്യങ്ങളിലേറി
മന്മഥരൂപനാം കൃഷ്ണനെച്ചിന്തിച്ചു
നോക്കിനോക്കിസ്സുഖത്തോടുമിരുന്നിതു.
അക്രൂരനാദിയാം മുഖ്യയദുക്കളും
സഖ്യഭാവത്തോടൊരുമിച്ചുചെന്നവർ
മുഖ്യമാം മഞ്ചം കരേറിയിരുന്നിതു.
നന്ദാദിഗോപാലരേയും വരുത്തീട്ടു
നന്ദിച്ചു കംസനും മഞ്ചേ വസിപ്പിച്ചു.
എല്ലാവരേയുമിരുത്തി ഭോജാധിപൻ
നല്ല മഹാത്തുംഗമഞ്ചേ തൽഭൃത്യരും.
ഒന്നിച്ചുചെന്നുകരേറി സ്വർണ്ണാസനേ
ചന്ദ്രാർക്കദീപ്തനായ് വന്ദ്യനായിങ്ങനെ
തിങ്കൾതൊഴുമാലവട്ട വെഞ്ചാമര-
വെൺകൊററച്ഛത്രം പിടിപ്പിച്ചിരുന്നിതു.
ചുററും ചുഴന്ന നൃപവരന്മാരാലു-
മേററവും സേവ്യനായ് സന്തോഷഭവ്യനായ്
തങ്കലുള്ളോരു ചാപല്യം മറച്ചവൻ
ശങ്കാവിഹീനനായേററവും ശോഭിച്ചാൻ
മല്ലവാദ്യങ്ങൾ ഘോഷിച്ചിതന്നേരം
മല്ലവീരന്മാർ ചമഞ്ഞുവന്നീടിനാർ.
ധീരനാം ചാണൂരനുഗ്രനാം മുഷ്ടികൻ
സാരനാം കൂടൻ ശലൻ കോസലൻമററും
വീരരാം മല്ലരവരുപാദ്ധ്യായനും
പാരാതെ മല്ലരംഗം വന്നുപുക്കിതു
ആരാവഘോഷേണ വന്ദിച്ചു കംസനെ
പാരാതവർ ഗുരുതന്നെയും കുപ്പിനാർ.
നാലഞ്ചു ബാലരും രാമനും കൃഷ്ണനും
കോലാഹലം കേട്ടു സന്നദ്ധരായ്ക്കൊണ്ടു
മല്ലരംഗത്തിനു പോവതിന്നായിട്ടു
മല്ലവിലോചനൻ ചെല്ലുന്ന നേരത്തു
രംഗമാർഗ്ഗേ വീരനാകും ഗജേന്ദ്രനെ
മന്ദമായ് നിർത്തിയിരിക്കുന്നതു കണ്ടു

---

വെൺകൊററച്ഛത്രം = രാജചിഹ്നമായ മുത്തുക്കുട.

തന്നുടെ കാർക്കുന്തൽ നന്നായ് മുറുക്കീട്ടു
നന്ദാത്മജൻ കൃഷ്ണനാശു പറഞ്ഞിതു:
"കേൾക്ക ഗജപാല! മാർഗ്ഗത്തിൽനിന്നു നീ!
ഊക്കനാമാനയെ നീക്കിനിത്തീടുക!
മാർഗ്ഗം മുടക്കി നിന്നീടുന്ന നിന്നെയും
മാർഗ്ഗത്തിൽ നില്ക്കും ഗജത്തെയും പോകായ്കിൽ
മാർഗ്ഗമാക്കീടും കൃതാന്തസമീപത്തേ-
ക്കോർക്ക നീ" യെന്നു കേട്ടോരു ഗജപാലൻ.
നന്ദാത്മജൻ കൃഷ്ണനെപ്പിടിച്ചീടുവാൻ
മന്ദമെന്യേ ഗമിപ്പിച്ചാൻ ഗജത്തെയും.
കാലനെപ്പോലെ വരുന്ന ഗജം കണ്ടു
മാലോകർ പേടിച്ചു മണ്ടി മുറയിട്ടാർ.
വന്നു പിടിച്ചു മുകുന്ദനെ വാരണം
മന്ദതകൂടാതടിച്ചു മുകുന്ദനും
പിന്നെഗ്ഗജത്തിൻ നടുസ്ഥകം പുക്കിതു
നന്ദാത്മജനെക്കാണാഞ്ഞു ഗജേന്ദ്രനും.
കോപംമുഴുത്തു ഘ്രാണത്താലറിഞ്ഞിതു
ഗോവിന്ദനെപ്പിടിച്ചീടിനാൻ പിന്നെയും
പിന്നെ നടയൂടെ ചെന്നു മുകുന്ദനും
ഉന്നതവാരണപുച്ഛം പിടിച്ചിട്ടു
പിൻനോക്കിവാങ്ങി വലിച്ചു ഗജത്തെയും
അന്നേരമോ നൂറു വില്ലോലകം ഗജം
പന്നഗത്തെഗ്ഗരുഡനിഴയ്ക്കുംപോലെ
നന്ദിച്ചുനിന്നു കണ്ടോരു ജനങ്ങളും
നന്ദാത്മജൻ വാലുമിട്ടു മണ്ടീടിനാൻ
നന്ദാത്മജം നരകാരിനാരായണം
ഏററമമർഷംമുഴുത്തോടി വാരണം
ചീററമോടേ പിടിപെട്ടു ദാമോദരം.
ഭൂമിയിൽ വീണതുപോലെ ജഗന്മയൻ
ഭൂമീപതി കിടന്നീടിനാൻ ഭൂമിയിൽ.
ഘോരനാം കുംഭി കുത്തെന്നു കുത്തീടിനാൻ;
നാരായണനവുമുരുണ്ടു മണ്ടീടിനാൻ.
ഭൂമിയിലാണ്ടോരു കൊമ്പെടുത്തീടുവാൻ
ആമയംപൂണ്ടു വലഞ്ഞു ഗജേന്ദ്രനും
മേദിനീവല്ലഭന്താൻ വരുവോളവും
ഖേദിക്ക വാരണമെന്നു പേടിക്കയോ?
ഏററം പണിപ്പെട്ടു കൊമ്പും പറിച്ചവൻ

ഗജപാലൻ = ആനക്കാരൻ. കൃതാന്തസമീപം = കാലന്റെറയടുത്തു്. വാരണം = ആന. പുച്ഛം = വാല്. അമർഷം = വർദ്ധിച്ചകോപം. ആണ്ടതു് = ആണ്ടുപോയതു്: താഴ്ന്നതു് (മറന്നതു്).

ചീററമോടേ മുകുന്ദൻതന്നോടേശിനാൻ
മെല്ലെക്കരംകൊണ്ടു ഹസ്തിതൻ മസ്തകേ
മല്ലവിലോചനൻ താഡിച്ചു പിന്നെയും
തല്ലുകൊണ്ടേറ്റം തളൎന്നു കുംഭീന്ദ്രനും
അല്ലലോടേററമലറി മൂത്രമല—
മെല്ലാം സ്രവിച്ചു ദ്വാരങ്ങൾ തുറന്നിതു
കൊല്ലുവനെന്നുറച്ചുൻപോടു മാധവൻ
തുമ്പിക്കരം പിടിച്ചുൻപോടുഭൂമിയിൽ
കമ്പിടീപ്പിച്ചു വൻകൊമ്പുകൾ രണ്ടിനെ
ഹസ്തങ്ങൾകൊണ്ടു പിടിച്ചു വലിച്ചുടൻ
മസ്തകത്തിന്മേൽ ചവിട്ടിപ്പറിച്ചപ്പോൾ
അന്തകൻവീടു പുക്കു ഗജശ്രേഷ്ഠനും;
ദന്തിയെപ്പാലിച്ചുപോരുന്ന ദുഷ്ടരെ
ദന്തിദന്തത്താൽ പ്രഹരിച്ചൊടുക്കിനാൻ;
ദന്തിതൻ കൊമ്പൊന്നു രാമനു നൽകിനാൻ
ചന്തമായൊന്നുതൻ തോളിൽവച്ചങ്ങനെ
വേർപ്പു പൊടിഞ്ഞ മുഖശോഭയാസമം
സ്വല്പമാകും പാംസുഭൂഷിതഗാത്രനായ്
ദന്തിതൻ ദന്തമാമായുധവും പൂണ്ടു
സന്തോഷമോടേ ബലഭദ്രനും താനും
തന്റെ സഖാക്കളാം നാലഞ്ചു ബാലരും
ഒന്നിച്ചു ചെന്നു രംഗം പ്രവേശിക്കുന്ന
നാരായണൻ സൎവ്വഭാവാത്മകൻതന്നെ
ക്രൂരരാം മല്ലദൂതന്മാൎക്കു മാനസേ
ഘോരമാകുമിടിത്തീയെന്നു തോന്നിയി—
പ്പാരിലസാരനരന്മാൎക്കൊക്കവേ
പാരിതിൽ മാനുഷന്മാരിൽ വരനെന്നും
നാരിമാൎക്കൊക്കെയും കാമനിവനെന്നും
ചാരുഗോപാലകനെന്നു ഗോപാലൎക്കും
കണ്ടകഭൂപതിമാൎക്കിവൻ നമ്മുടെ
കണ്ടകൻ ശാസ്താവിതെന്നും ഭവിച്ചിതു
നന്ദവസുദേവ ദേവകിമാൎക്കിതു
നമ്മുടെ സൂനു കൃഷ്ണൻ ബാലനെന്നതും
അന്തകനെന്നു കംസനു തോന്നീടിനാൻ
ചിന്തയിൽ കൎമ്മികൾക്കൊക്കെ വിരാട്ടെന്നും
ബ്രഹ്മവിത്തുകൾക്കു ബ്രഹ്മമെന്നും തോന്നി

---

ഏശിനാൻ=ഏററുമുട്ടി. ഹസ്തി=ആന. സ്രവിച്ചു=ഒഴുകി. ദന്തിദന്തം=ആനക്കൊമ്പ്. പാംസുഭൂഷിതഗാത്രൻ=പൊടിയാൽ അലംകൃതമായ ദേഹത്തോടുകൂടിയവൻ. കണ്ടകഭൂപതിമാർ=ദുഷ്ടരാജാക്കന്മാർ. ശാസ്താവ്=ശിക്ഷിക്കുന്നവൻ.

നമ്മുടെ ദൈവമെന്നായി യദുക്കരാംകളം.
ഇത്തരം നാനാരസങ്ങളാം ഭേദങ്ങളായ്
ചിത്തത്തിലേവക്കുമന്നു തോന്നീതഹോ!
തങ്ങളാം തങ്ങൾക്ക ഹൃദയത്തിൽ നില്പതു-
തന്നെയീവണ്ണം ഭവിച്ചിതു നിർണ്ണയം.
ഹൃങ്ങും നിറഞ്ഞ പരംപുരുഷോത്തമം
ഹൃങ്ങനെ ഭാവമെന്നാലതുപോലെയാം
നാനാവിധം ഹൃദി തോന്നിച്ചതെങ്കിലും
മാനസാനന്ദസാദ്ധ്യം ഫലമാമതും
രാമനും കൃഷ്ണനും രംഗം പ്രവേശിച്ചി-
താമോദമുണ്ടായി രംഗമതു കണ്ടു
വീരനായീടും ഗജത്തെ നാരായണൻ
പാരാതെ കൊന്നതു കാൺകയാലേവരും
രാമകൃഷ്ണന്മാർ സമസ്തജിതാത്മാക്ക-
ളാമിവർതന്നെജ്ജയിപ്പാൻ പണിയെന്നു
മാനസംതന്നിൽ ഭയം പൂണ്ടു കംസനും
മാനമോടേ ഭയമങ്ങടക്കീടിനാൻ
ശോഭിതപാദാദി കേശസൗന്ദര്യവും
ശോഭിതമായ വിഭൂഷണശോഭയും
ഭക്തൻ സുദാമാവു നൽകിയ മാല്യവും
ഭക്തപ്രിയൻ കൃഷ്ണൻ രാമനുമായ്ച്ചെന്നു
നാട്യം നടിക്കുന്ന നർത്തകന്മാർപോലെ
ശ്രേഷ്ഠരാം രാമകൃഷ്ണന്മാർ കുമാരരും
ചെന്നുടൻ മല്ലരംഗം പ്രവേശിച്ചപ്പോഠം
മിന്നൽപോലേററം പ്രകാശിച്ചു രംഗവും.
മുററുമിരുന്ന നഗരവാസീജനം
മററുമുള്ളോരും ജഗന്മയൻതന്നുടെ
ശുദ്ധശരീരമുഖാംബുജഭംഗിയും
ബദ്ധദൃഷ്ട്യാ കണ്ടു തുഷ്ടിവരാശ്ലയാൽ
ചൊല്ലിനാർ "ത്രൈലോക്യനാഥനാകും പരൻ
മുല്ലബാണാരിസേവ്യൻ ജഗദീശ്വരൻ
കാലസ്വരൂപനാം ലക്ഷ്മീവരൻ ഭുവി
പാലനം ചെയ്‌വാൻ വസുദേവർ തന്നുടെ
സൂനുവായ്‌വന്നു യദുകുലേ ജാതനായ്
മാനവവീരരിവരുടെ ലീലകഠം
മാനസവാചാ പറഞ്ഞാലൊടുങ്ങുമോ?
മാനിനീ ദേവകിതന്നുടെ സൂനുവായ്
ആനന്ദമോടേ വളൎന്നുപോൽ ഗോകുലേ

ബ്രഹ്മവിത്തുകഠം = ബ്രഹ്മത്തെ അറിയുന്നവർ.

ആരുമറിഞ്ഞീല വൃത്താന്തമൊന്നുമേ
പൂതനമുമ്പായ ദുഷ്ടനരിഷ്ടനും
പാതകൻ കേശി ബകൻ വ്യോമനാദിയെ
പ്രേതരാജാലയത്തിന്നായയച്ചതും
പെയ്ത മഴകൊണ്ടു ഗോവർദ്ധനം ചൂടി
ദേവേന്ദ്രദർപ്പം കളഞ്ഞിതു പിന്നെയും
പാവകൻതന്നെയശിച്ചതും കാളിന്ദി-
തോയമെല്ലാർക്കുമുപകാരമാക്കിനാൻ
മായകൾ മററുമോരോന്നിവൻ ചെയ്തതും
ഗോപികമാരോടുകൂടി രമിച്ചതും
ഗോവിന്ദനാം നന്ദസൂനുവിവനല്ലോ.
ധേനുകൻ പിന്നെ പ്രലംബനവനെയും
ദീനമെന്യേ കൊന്ന രാമനിവനല്ലോ.
ഇങ്ങനെ സുന്ദരന്മാരാമിവരൊടും
ഒന്നിച്ചു വാഴുന്ന ഗോകുലനാരിമാർ-
തന്നുടെ ഭാഗ്യം പറയാവതല്ലേതും
വന്നിതു സൗഖ്യമവർക്കെന്നു നിർണ്ണയം;
ഇന്നിവർ യാദവവംശേ ജനിക്കയാൽ
വന്നു കുലശുദ്ധികീർത്തിയെല്ലാനാളും."
ഏവം പുരവാസികളാം ജനങ്ങളും
ആവോളമോരോന്നു ചൊല്ലിനില്ക്കും വിധൗ,
മല്ലവാദ്യങ്ങൾ മുഴക്കിനാർ മേല്ക്കുമേൽ
മല്ലനാം ചാണൂരൻ കൃഷ്ണരാമന്മാരെ
നന്നായ്‌വിളിച്ചു പറഞ്ഞിതങ്ങിത്തരം
തന്നുള്ളിലുള്ള കപടം മറച്ചവൻ

## കംസവധം

"വീരപുരുഷശിരോമണിമൗലിയിൽ
ചാരുവാം രത്നമായ്മേവുന്ന ഹേ കൃഷ്ണ!
ശൗര്യാംബുധേ! രാമ! വീര്യപരാക്രമ!
ചാരുയുദ്ധത്തിൽ പരാക്രമചാതുര്യം
പാരതിലുള്ളോരിൽ മുമ്പരാം നിങ്ങളും
കല്യാണശീലനായീടുന്ന കംസനു
കല്യരാം നിങ്ങളെക്കാൺമതിന്നാഗ്രഹി-
ച്ചിങ്ങു വരുത്തിയതെന്നറിഞ്ഞീടുവിൻ;
മംഗലന്മാർ നിങ്ങളില്ലൊരു സംശയം
ഭൂമിയിൽ വാഴും പ്രജകളാരെങ്കിലും

ദീനമെന്യേ = നിഷ്പ്രയാസം. മല്ലവാദ്യങ്ങൾ = മല്ലയുദ്ധാരംഭത്തിലെ വാദ്യങ്ങൾ.

ഭൂമീപതിക്കിഷ്ടമായതു ചെയ്യുകിൽ
നല്ലതെല്ലാക്കും വരുമതല്ലെങ്കിലോ
വല്ലാത്തതു വന്നുപോമതു ചെയ്യവർ
ചെന്നു നരകവും പൂകുമതു പാർക്കിൽ
തന്നുടെ ഭൂപതിക്കിഷ്ടങ്ങൾ ചെയ്യണം.
വല്ലവബാലരുമായിപ്പശുക്കളും
വല്ലഭമുള്ളവർ നിങ്ങളുമൊന്നിച്ചു
കാനനം പുക്കു കളിക്കുന്ന നേരത്തു
മാനമുൾക്കൊണ്ടു കളിക്കുന്ന മല്ലിനാൽ
മല്ലയുദ്ധത്തിങ്കൽ വല്ലഭമുൾക്കൊണ്ടു
അല്ലലില്ലാതെ വാഴുന്നുപോൽ നിങ്ങളും.
എന്നിവണ്ണം നൃപൻ കേട്ടു കൊതിക്കുന്നി-
തിന്നതു നാമൊരുമിച്ചു കാട്ടീടുക
സർവസന്തോഷമായ് വന്നുകൂടും നൃപ-
സർവസന്തുഷ്ടി ചെയ്യാലെടോ ബാലരെ!
സർവഭൂതാംശമായുള്ള നൃപന്മാരും
ഉർവിയിൽ ഭൂപതി സർവേശ്വരനല്ലോ."
സർവാത്മകൻ സർവഭൂപതി കൃഷ്ണനും
ഗർവിതൻ ചാണൂരനോടുമരുൾചെയ്തു:
"ഭോജാധിപൻ തന്റെ ഭൂമിയിൽ വാഴുന്ന
ഗോജാലപാലകന്മാരായ ഞങ്ങളും
ഭൂപതിയെന്നു കേൾക്കുന്നനേരം ഹൃദി
താപവും പേടിയുമുണ്ടു ഞങ്ങൾക്കിഹ
സേവിച്ചുപോരുന്നു ഞങ്ങളും ഭൂപനെ
താപം കളഞ്ഞു രക്ഷിക്കുന്നിതു നൃപൻ
ഞങ്ങൾക്കു തുല്യരാം ബാലകന്മാരോടു
മംഗലമല്ലയുദ്ധം വഹിച്ചീടുവാൻ
ധർമ്മമല്ലാത്ത രണം പലർ കാണുമ്പോൾ
നിർമ്മലന്മാർ പാപമെന്നു പറഞ്ഞീടും.
യുദ്ധശാസ്ത്രത്തിനു യുക്തമല്ലെന്നതും
സിദ്ധമല്ലെ"ന്നതു കേട്ടു ചാണൂരനും
"ബാലകന്മാർ നിങ്ങളെന്നതത്യത്ഭുതം
ലീലയായായിരമാനകൾക്കും ജയ
വേലയായുള്ള ഗജത്തിൻബലം ക്ഷണം
ചാലവേ പോക്കിക്കൊലചെയ്തു നീയിപ്പോൾ
ബാലക! നിന്തൊഴിലിത്തരം പിന്നെയും
ഊക്കനായോരുപ്രലംബനെക്കൊന്നിതു
ചിക്കെന്നു രാമനതും നിരൂപിക്കിലോ

---

പൂകും = പ്രവേശിക്കും. വല്ലഭം = സാമർത്ഥ്യം.

ബാലകന്മാർ നിങ്ങളെന്നുവരാ ദൃഢം;
മാലോകരിത്ഥമറിഞ്ഞിരിക്കുന്നിതു.
ആകയാൽ നാമൊത്തു യുദ്ധം വഹിക്കിലോ
ആകായെന്നാരും പറയാ ധരിക്ക നീ.
രാമനുമായ്പ്പൊരുതീടുമീ മുഷ്ടികൻ
താമസഹീനമായ് നാമിന്നിരുവരു-
മായിപ്പൊരുതേണ” മെന്നു ചാണൂരനും
ആയവണ്ണം രണംചെയ്തുതുടങ്ങിനാൻ;
മുഷ്ടികൻ രാമനുമായ് പൊരുതീടിനാൻ
കഷ്ടമെന്നായിതു കണ്ടു ജനങ്ങളും.
മുഷ്ടിചുരുട്ടീട്ടു മുട്ടിലടിക്കയും
മുഷ്ടിയാൽ മെയ്മേൽ പരസ്പരം മുട്ടിയും
ദൃഷ്ടി ചുവക്കയും ദന്തം കടിക്കയും
വെട്ടുമിടിക്കുരൽപോലെ ശബ്ദിക്കയും
രുഷ്ടരായ് തമ്മിൽ നഖംകൊണ്ടു മാന്തിയും
പൊട്ടിയൊലിക്കുന്ന ചോര പലവഴി.
തെക്കും വടക്കും കിഴക്കും പടിഞ്ഞാറും
ദിക്കുകൾ നാലിലും തുള്ളി ക്രമോൽക്രമാൽ
ഒത്തുപിടിച്ചുമടങ്ങട്ടഹസിക്കയും
ഒത്തിയും മസ്തകം മുട്ടി മറിക്കയും
വാങ്ങിയും തുള്ളിയും ചാടിപ്പതിക്കയും
ഓങ്ങിയും തല്ലിത്തടുത്തു തിരിക്കയും
അസ്ഥി ഞെരിക്കയും കുത്തിയമർക്കയും
മസ്തകംകൊണ്ടടിച്ചും പൽ ഞെരിക്കയും
നില്ലെടാ! നില്ലെടായെന്നടുക്കയും
ഉല്ലാസമോടു വാ! വാ! യെന്നുരയ്ക്കയും
കൈകാൽ പിടിച്ചോടിച്ചങ്ങനെ വീഴ്കയും
മെയ്യുകൾകൊണ്ടുക്കോട്ടു തങ്ങളിൽ മുട്ടിയും
രുഷ്ടരാം സിംഹങ്ങൾപോലുള്ളടവുകൾ
രുഷ്ടരാം മത്തഗജങ്ങൾ പൊരുംപോലെ
ചിത്തമോദത്തോടു മല്ലവീരന്മാരും
ഉത്തമരാമകൃഷ്ണന്മാരുമായിട്ടു
യുദ്ധങ്ങൾ ചെയ്വതു ചൊല്ലിയൊപ്പിപ്പതി-
നെത്രയും നമ്മാലരുതെന്നടങ്ങുന്നു
മായാവികൾമായമെന്തെന്നു ചൊൽവത-
ങ്ങായവ്യയം തുല്യമാകുന്ന യുദ്ധവും.
മുഷ്ടിയുദ്ധത്തിൽ ധ്വനികളലച്ചിതു
എട്ടുദിക്കിങ്കലുമപ്പൊഴേ ദേവകൾ

---

ഇടിക്കുരൽ = ഇടിമുഴക്കം. അടവുകൾ = അഭ്യാസമുറകൾ.

വന്നു വിമാനവൃന്ദമായ് നിന്നു മോദേന
നന്ദാത്മജന്മാരെ നന്നായി വാഴ്ത്തിനാർ.
നാരദൻ ദ്വന്ദ്വയുദ്ധം കണ്ടു മോദിച്ചു
പാരം സ്തുതിച്ചു വീണാരവപൂരമായ്
യുദ്ധകോലാഹലംകൊണ്ടുർവി സാഗരം
ഒക്കെക്കലുങ്ങികലങ്ങി ശിവ! ശിവ!
ഭൂമീധരൻ കുലുങ്ങീടുന്നനേരത്തു
താമസമെന്തിതിലെന്തിങ്ങൊരത്ഭുതം
നാരീജനം യുദ്ധകൗശലം കണ്ടിട്ടു
പാരംപഴിച്ചു പറഞ്ഞിതത്തുനേരം:
"ഉത്തമമല്ലാത്ത യുദ്ധമത്തു കാൺകിൽ
ഉത്തമന്മാർക്കു പാപങ്ങളുണ്ടായ് വരും;
ധർമ്മമല്ലാത്തതു കാണുന്ന നേരത്തു
ധർമ്മിഷ്ഠരായവർ നില്ക്കരുതസ്ഥലേ"
എന്നു ചൊല്ലുന്നിതു ശാസ്ത്രങ്ങളിലെത്തും
വന്ദിതമാം സഭയേററവും ദുർല്ലഭം
എന്നതുകൊണ്ടു സത്തുക്കളൊയുള്ളവർ
ചെന്നീടരുതു സഭയിലെന്നേവേണ്ടു.
നല്ലതുമൊല്ലാത്തതുമറിവാനമീ
നല്ലതു ചെൽവാനുമേററം പണിയത്രേ.
നല്ലതു ചൊല്ലീലയെന്നങ്ങിരിക്കിലും
വല്ലാത്തതു പറഞ്ഞീടിലും പാപമാം
ദുഷ്ടനാം കംസനുമീ സഭായോഗ്യരും
ദുഷ്ടോദ്ധതമദമുള്ളോരു മല്ലരും
ശിഷ്ടരാം ബാലരുമായ് രണം ചെയ്കിലോ
ഒട്ടും കുറവില്ലയെന്നു പറഞ്ഞതു
കഷ്ടമപി പാപമെന്നേ പറയാവൂ.
പർവതതുല്യശരീരികൾ മല്ലരും
യൗവനമില്ലാതെ മേവുന്ന ബാലരും
വജ്രസമാനശരീരികളായ് ചിലർ;
വജ്രപുഷ്പങ്ങൾ കമലപദങ്ങളും
തോല്ക്കും മൃദുഗാത്രർ ശൗരിസുതന്മാരും
ഒക്കമോയെന്നോർത്തു നന്നായറിഞ്ഞാലും.
അല്പശ്രമത്താൽ മൃദുമുഖസ്വേദവും
ഉല്പലനേത്രവിലാസചലനവും
ഒത്തുവിളങ്ങും മുഖശോഭ പാർക്കിലോ
ചിത്രം ഹിമകണഭൂഷിതപത്മവൽ

---

വീണാരവപൂരം = വീണാനാദത്തിൻെറ സമൃദ്ധി. ദുഷ്ടോദ്ധതമദം = ദുഷിച്ചതും വർദ്ധിച്ചതുമായ അഹങ്കാരം. ഹിമകണഭൂഷിതപത്മവൽ = മഞ്ഞുതുള്ളികളാൽ അലങ്കൃതമായ താമരപ്പൂപോലെ.

ശോണിതശോഭ കലൎന്ന നയനവും
ശോണിതപത്മാഭ വെല്ലും ബലാനനം
ഇന്നിവർതൻ മുഖപങ്കജം കണ്ണിനാൽ
നന്ദിച്ചു കണ്ടു വാഴുന്നു ഗോപീജനം.
പുണ്യമവർചെയ്യതോൎക്കിലത്യുത്ഭുതം!
കണ്ണൻ ചരിതം സദാ പാൎത്തു മേവുന്നു
മുഗ്ദ്ധാംഗി ഗോപിമാർ ശുദ്ധരായാരല്ലോ
സിദ്ധിച്ചിതു സർവകാമമവൎക്കെല്ലാം."
ഏവം പറയും ജനവാണി കേൾക്കയാൽ
ദേവകിയും വസുദേവരും മാനസം
ദേവദേവങ്കലുറപ്പിച്ചിതേററവും
ദേവനാം പുത്രനെച്ചിന്തിച്ചു ചിത്തവും
കേവലം തങ്കൽ നിൎത്തീടിനാർ നിശ്ചലം.
വിഷ്ടപരക്ഷാകരനാം ബലഭദ്രൻ
ദുഷ്ടനെ വേഗേന കൊല്ലണമെന്നോൎത്തു
ദുഷ്ടനാം മുഷ്ടികൻ മുഷ്ടികളേല്ക്കയാൽ
രുഷ്ടനായ് രാമനും മുഷ്ടികൻതൻ മാറിൽ
പെട്ടെന്നടിച്ചതുകൊണ്ടു ഭ്രമാൽ മരം
പൊട്ടിവീഴുന്നപോൽ മുഷ്ടികൻ വീണുടൻ
പെട്ടെന്നു ചോരയും ഛർദ്ദിച്ചു ദുഷ്ടനും
ക്ലിഷ്ടനായ് പെട്ടുപോയീ യമസന്നിധൗ.
മാധവൻതന്നംഗഘട്ടനംകൊണ്ടിട്ടു
ബാധിച്ചു ഭൂമിയിൽ വീണു ചാണൂരനും.
കൂടവേ വീണു മുകുന്ദനും തങ്ങളിൽ
കൂടിപ്പിടിച്ചു ചാണൂരൻ മുകുന്ദൻെറ
മാറിൽക്കരേറിയാൎത്തീടിനാൻ, കേശവൻ
ചീറാതെ മെല്ലെക്കിടന്നു മായാമയൻ.
ചാണൂരസിംഹനാദം കേട്ടു കംസനും
ചാണൂരമല്ലനു നല്കുവാൻ സമ്മാനം
ഏതേതു വേണ്ടതെന്നോൎത്തു മോദാന്വിതം.
പാതകാരാതി ജഗന്മയനീശ്വരൻ
പാദങ്ങൾ രണ്ടും പിടിച്ചു ചാണൂരൻെറ
വേദാന്തസാരൻ മറിച്ചുവീഴ്ത്തീടിനാൻ.
കാലുരണ്ടും പിടിച്ചാശു മുകുന്ദനും
ബാലകന്മാർ വടി വീശുന്നതുപോലെ
വട്ടംചുഴററിയടിച്ചിതു ഭൂമിയിൽ.
ദുഷ്ടനാം ചാണൂരനേററം ശിഥിലമായ്

---

ശോണിതം = രക്തം; ഇളംചുവപ്പ്. ബലാനനം = ബലഭദ്രൻെറ മുഖം.
വിഷ്ടപരക്ഷാകരൻ = ലോകരക്ഷ ചെയ്യുന്നവൻ.

പൊട്ടിത്തെറിച്ചു മരിച്ചോരനന്തരം
പെട്ടെന്നു കൂടവേ ദുഷ്ടൻ ബലഭദ്രൻ
കൊന്നിതു വാമകരേണ താഡിച്ചപ്പോൾ
വന്ന ശലൻതന്നെപ്പാദേന മാധവൻ
കൊന്നതു കണ്ടു പാഞ്ഞെത്തിനാൻ കോസലൻ.
വന്നവൻതന്നെ രണ്ടായിപ്പൊളിച്ചുടൻ
കൊന്നാൻ ജനാർദ്ദനൻ രാമനോടൊന്നിച്ചു.
വന്നോരു മല്ലരെക്കൊന്നോരനന്തരം
ചാണൂരനാദിയാമഞ്ചുമല്ലന്മാരും
വീണു മരിച്ചതു കണ്ടോരുനേരത്തു
ശേഷിച്ച മല്ലരുമോടി വനംപുക്കു.
തോഷിച്ചു രാമനും കൃഷ്ണനും പിന്നെയും
തന്റെ വയസ്യരേയും വിളിച്ചൻപോടു
നന്നായി നീളെ നടക്കുന്ന നേരത്തു
കംസനല്ലാതവരേവരും തങ്ങളിൽ
സംസാരമായി നന്നെന്നു ഘോഷിക്കയും
രാമകൃഷ്ണന്മാരെ മാനിച്ചു പൂജിച്ചു
താമസൻ കംസനും വാദ്യം മുഴക്കിച്ചു
താമസഭാവേന ചൊല്ലിനാനിത്തരം:
"നന്ദിതനായ വസുദേവർതന്നുടെ
നന്ദനന്മാരെ മമ പുരേനിന്നിപ്പോൾ
ആട്ടിക്കളയണം വൈകരുതേതുമേ
ഗോഷ്ഠനിവാസികൾക്കുള്ളതെപ്പേരുമേ
പാട്ടിലടക്കുക! നന്ദദുർബ്ബുദ്ധിയേ-
ക്കെട്ടിമുറുക്കുവിൻ, ദുഷ്ടൻ വസുദേവൻ
വീട്ടിൽനിന്നാശു യമപുരേ പോകണം;
മല്ലിതാവുഗ്രസേനൻ പരിപന്ഥികൾ-
ക്കെല്ലാവിൽ ബന്ധുവാകുന്ന ദുർബ്ബുദ്ധിയെ
കെട്ടി വൈകാതെ കാളിന്ദിതൻമദ്ധ്യത്തിൽ
ഇട്ടുകൊണ്ടാലില്ല ദോഷമതിന്നേതും.
അച്ഛനെന്നാലും പരബന്ധുവാകിലോ
നിശ്ചയം കൊല്ലാമിതെന്നറിഞ്ഞീടുവിൻ."
ഇത്ഥം പറയുന്ന കംസദുർവ്വാക്കുകൾ
ഉത്തമപൂരുഷൻ കേട്ടോരനന്തരം
ഉഗ്രനാം കംസനിരിക്കുന്ന മഞ്ചത്തിൽ
എത്രയും വേഗേന ചെന്നു മുകുന്ദനും.

---

പരബന്ധു=ശത്രുവിന്റെബന്ധു. പഞ്ചപാപഹരൻ=അഞ്ചുതരം പാപങ്ങളെയാകെ ഇല്ലാതാക്കുന്നവൻ (ബ്രഹ്മഹത്യ, മദ്യപാനം, മോഷണം, ദ്രോഹം, ഗുരുജനകളത്രസംസർഗ്ഗം ഇവയാണ് അഞ്ചുപാപങ്ങൾ).

കാലനാം കൃഷ്ണനെക്കണ്ടോരു കംസനും
കാലഭയത്തോടെഴുന്നേററു സത്വരം
വാളും പരിചയും കൈക്കൊണ്ടു പൊങ്ങിനാൻ
ചീളെന്നു പക്ഷി പറക്കുംകണക്കിനെ.
മഞ്ചത്തിൽ നിന്നങ്ങെതിരിടും മുന്നമേ
പഞ്ചപാപഹരൻ കംസൻെറ കേശവും
ചെന്നുപിടിച്ചിത്തു പോവതിന്നായ്ക്കംസൻ
നിന്നു കുതിർന്നൊരുനേരം ജഗന്മയൻ
നന്ദാത്മജൻ സർവവ്യാപി സർവാത്മകൻ
തുംഗമാം മഞ്ചത്തിൽനിന്നു കീഴ്പോട്ടേക്കു
മംഗലൻ തള്ളിവിട്ടീടിനാൻ കംസനെ;
രംഗത്തിൽവന്നു വീണീടിനാൻ കംസനും.
വന്ന ഭീത്യാ ദിശി സംഭ്രമത്തോടുടൻ
നന്ദാത്മജനെ നോക്കീടുന്നതിന്മദ്ധ്യേ
കൂടവേ ചാടിനാൻ കൃഷ്ണനവന്മീതേ
കൂടിവീണപ്പൊഴേ കംസൻെറ ജീവനും
കൂടുവിട്ടു മരിച്ചീടിനാൻ കംസനും.
കംസൻെറ ദേഹത്തെ മേദിനീതന്നില—
ക്കംസാരി പാദംപിടിച്ചിഴച്ചീടിനാൻ.
ഹാഹ! ഹഹോ! ഹഹോശബ്ദമയമായി
ഹാഹേതി ഘോഷമായ്‌വന്നു ജഗത്തുകൾ.
സ്നേഹവശാൽ ബലഭദ്രനും കൃഷ്ണൻെറ
ദേഹേ തലോടിത്തഴുകിനാൻ മേല്ക്കുമേൽ.
സർവാത്മകനായി മേവും മുകുന്ദനെ
സർവദാ ഭീതിയാൽ ചിന്തിച്ചു കംസനും
വേട്ടാളനെസ്സദാ ചിന്തിച്ചു കീടവും
വേട്ടാളനായ്‌വരുംപോലെ കംസനുടൻ
ലോകേശനായ നാരായണനാം കൃഷ്ണ
സാരൂപ്യവും വന്നു മുക്തനായീടിനാൻ
പുണ്യമില്ലാത്ത ജനത്തിന്നിതു വരാ;
പുണ്യപുരുഷനാകുന്നിതു കംസനും.
കംസൻെറ സോദരന്മാരവരെട്ടുപേർ
ആശു വരുന്നതു കണ്ടു ബലഭദ്രൻ
നല്ല പരിഘമെടുത്തെട്ടുപേരെയും
തല്ലിമുടിച്ചതു കണ്ടൊരു ദേവകൾ
പൂമഴ മേന്മേലേ വർഷിച്ചു വാദ്യവും
ആമോദമോടു മേന്മേൽ മുഴക്കീടിനാർ.
കാമദനായ മുകുന്ദനെയേററവും
കാമലാഭാൽ സ്തുതിച്ചീടിനാർ തുഷ്ടരായ്
അപ്സരസ്ത്രീകൾ നൃത്തം തുടങ്ങീടിനാർ

ചിൽപുമാൻതന്നെ സ്തുതിച്ചിതു നാരദൻ
അപ്പൊഴുതന്തഃപുരസ്ത്രീകൾ ദുഃഖിച്ചു
പില്പാട്ടു കംസദേഹം വന്നുകണ്ടപ്പോൾ
വന്നൊരു ശോകേന തന്നെ മറന്നവർ
തന്നെത്താൻ താഡിച്ചു മോഹിച്ചെഴുനേററു
വാവിട്ടു തങ്ങൾ പറഞ്ഞു കരകയും
താപമുൾക്കൊണ്ടവർ പിന്നെയുമിങ്ങനെ
ഭർത്തൃദേഹത്തെയങ്ങാശ്ലേഷവും ചെയ്തു
കത്തിയെഴുന്ന ശോകാഗ്നിയിൽ മുങ്ങിയും
പിന്നെ വിങ്ങിക്കരഞ്ഞീടിനാരിങ്ങനെ:
"ഇന്നെങ്ങുപോയെങ്ങളെ ത്യജിച്ചു ഭവാൻ
ഹാ! ഹാ! ശിവ! ശിവ! ജീവനാകം ഭവാൻ
ഹാ! ഹാ! ഹൃദയത്തിലഗ്നി ദഹിക്കുന്നു
ഹാ! ഹാ! നീയെന്നി ഞങ്ങൾക്കെന്തൊരു ഗതി?
പൊയ്യല്ല ഞങ്ങളെക്കൊണ്ടുപോയീടു നീ
നീയല്ലയോ ജീവനായതു ഞങ്ങൾക്കു
ഉത്തമസ്ത്രീകൾ ഭർത്താവെപ്പിരിഞ്ഞിഹ
വർത്തിക്കരുതെന്നു കേൾപ്പുണ്ടു ഞങ്ങളും
മാധുര്യമുള്ള മഥുരാപുരിയിലെ
മാധുര്യമൊക്കവേ നഷ്ടമായ് വന്നിതു
വൈധവ്യമാന്നൊരു ഞങ്ങളെപ്പോലെയും
വൈധവ്യമാന്നു മഥുരാപുരി വിഭോ!
സത്തുക്കളെ ഹേതുക്കൂടാതെ നിത്യവും
മത്തനായ് ദ്വേഷിക്കകൊണ്ടു ഭവാനിന്നു
ദുഷ്ടരെപ്പോലെ മരിക്കുമാറായിതു
കഷ്ടമല്ലാതെ വരാ ശിഷ്ടദ്വേഷത്താൽ.
ലോകേശനായ നാരായണൻതന്നോടു
ആകാതകർമ്മമോരോന്നു പലകാലം
ചെയ്യതോർത്താൽ പറയാവതല്ലേതുമേ.
ചെയ്ത മദേനയോരോന്നതി കഷ്ടമായ്
ഈശ്വരൻതന്നോടു വൈരം തുടങ്ങിനാൽ
ശാശ്വതദുഃഖമല്ലാതെ സുഖമില്ല."
ഏവം കരയും നൃപസ്ത്രീജനങ്ങളെ
കേവലനൈകമത്യേന പറഞ്ഞുടൻ
ഖേദം വരുത്തി തെളിയിച്ചു മന്നവ!
വേദാന്തവേദ്യനെന്തോന്നരുതാത്തതും?
സംസ്കാരമാദിയായുള്ളൊരു കർമ്മങ്ങൾ

---

ശിഷ്ടദ്വേഷം = സത്തുക്കളെ ദ്വേഷിക്കൽ. കേവലൻ = മററൊന്നിനോടും സംബന്ധമില്ലാത്തവൻ.

ഒക്കെയും വേദിയരെക്കൊണ്ടു ചെയ്യിച്ചു
വേഗേന ബന്ധനംചെയ്തു കിടക്കുന്ന
ഭാഗവതർ താതമാതാക്കൾതമ്മുടെ
ബന്ധനം വേർപെടുത്തീടിനാൻ രാമനും
ബന്ധുവില്ലാതോർക്കു ബന്ധുവാം കൃഷ്ണനും,
പിന്നെ നമസ്കരിച്ചീടിനാർ ഭക്തിയാൽ
ത്രാണനിപുണന്മാരാം കൃപാശാലികൾ.
വന്ദിച്ചുനിന്നതു കണ്ടു വസുദേവർ,
തന്നുടെ പത്നിയും താനും സുതന്മാരെ
നന്ദിച്ചതില്ല ജഗദീശരെന്നോർത്തു
വന്ദിച്ചു മാനസഭക്തിയാൽ തന്നുടെ
നന്ദനന്മാരെയാശ്ലേഷവും ചെയ്തീല
മന്നവ! കേൾക്ക ജഗന്മയൻമായകൾ
നന്നുനന്നൊക്കെ വിചാരിച്ചുകാൺകിലോ
മാതാവിനും പിതാവിനും പരമാർത്ഥം
ചേതസി നന്നായ് ഗ്രഹിച്ചതു മൂലമായ്
മായാവികാരങ്ങളുള്ളിൽ വളർക്കൊഞ്ഞാൽ
കാര്യങ്ങളുള്ളതു ചെയ്യാതിരുന്നുപോം.
എന്നുള്ളിലോർത്തു മുകുന്ദനും മായയാ
നന്നായ് മറച്ചു മോഹിപ്പിച്ചു ചൊല്ലിനാൻ:
"താതമാതാക്കളെയോർത്തുകണ്ടീടുകിൽ
താതനാകുന്നതുമീശ്വരൻ താൻതന്നെ
മാതാവുമീശ്വരി സംശയമില്ലേതും.
ആകയാൽ നിങ്ങളെ ശുശ്രൂഷചെയ്യുവാൻ
യോഗമുണ്ടായീല ഞങ്ങൾക്കിതിൻമുമ്പേ
ശൈശവലീലകൾ കണ്ടു മോദിപ്പാനു-
മീശൻ വിധിച്ചീല നിങ്ങൾക്കമിങ്ങനെ
കാലക്രമഭേദമായതിതൊക്കെയും
ബാല്യകാലേ പിതൃമാതൃജനങ്ങളും
ലാളിക്കും സൗഖ്യമുണ്ടായീല ഞങ്ങൾക്കും,
ആളുകൾക്കൈഹികപാരത്രികത്തിനും
കാരണമാകുന്ന ദേഹം ജനിപ്പിച്ചു
കാരുണ്യമോടു വളർക്കുന്ന താതനും
മാതാവിനും തുഷ്ടിചെയ്തിഹ മേല്ക്കുമേൽ
ചേതന വേർപെട്ടു പോവോളമിങ്ങനെ
മേവുകിലും മതിയായ്വരാ നിർണ്ണയം.
പുത്രർ പിതാക്കളെത്തങ്ങളാലാംവണ്ണം

ഭാഗവതർ=ഭഗവത്ഭക്തർ. ത്രാണനിപുണന്മാർ=രക്ഷണത്തിൽ മിടുക്കുള്ളവർ. ഐഹികപാരത്രികം=ഈ ലോകത്തെയും പരലോകത്തെയും സംബന്ധിക്കുന്നതു്

പ്രത്യുപകാരശ്ശുശ്രൂഷകരം ചെയ്യണം
ഭക്തങ്ങളത്ഥമഭ്യംഗങ്ങളെന്നിവ
ശക്തിപോലെ സവ്വം ചെയ്‌വവനുത്തമൻ.
ഇങ്ങനെ ചെയ്യാതവൻതൻെറ മാംസത്തെ
അങ്ങു നരകേ ഗമിച്ചു ഭുജിക്കണം;
ജനനീ ജനക പതിവ്രതാ ഭാര്യയും
തനയ ശിശു വിപ്ര സദ്ഗുരുഭൃതരും
നിസ്സാരമെങ്കിലുമാശ്രയിച്ചോർകളെ
ഉത്സാഹമോടു രക്ഷിച്ചീടുകവേണം.
ഇത്ഥമല്ലാതവർ ജീവിച്ചിരിക്കുന്ന-
തുത്തമമല്ല ശവശരീരങ്ങളാം.
ആകയാൽ താവകപുത്രരാം ഞങ്ങളും
ഗോകുലംതന്നിലതിഗൂഢമായ്ക്കൊണ്ടു
കംസഭയത്തിനാൽ വാഴുകമൂലമായ്
ഹംസപദയോഗ്യരായുള്ള നിങ്ങളെ
ഞങ്ങളും ശുശ്രൂഷചെയ്യാതെ കാലങ്ങൾ
മംഗലമല്ലിതു വ്യർത്ഥമായ് പോയിതു.
ആകയാൽ ചെയ്തപരാധങ്ങളൊക്കെയും
ബോധമുള്ളോരു നിങ്ങൾ പൊറുക്കേണമേ!''
കൃഷ്ണൻെറ മോഹനമായ വാക്യങ്ങളാൽ
കൃഷ്ണമാതാപിതാ മോഹിച്ചിതേററവും
വേഗേന ചെന്നെടുത്താർ കുമാരന്മാരെ
മോദമോടാശ്ലേഷവും ചെയ്തവർ മടി-
തന്നിലിരുത്തി മുകുന്ദ ഹർഷാശ്രുക്കൾ
നന്നായിവീഴ്ത്തിയഭിഷേകവും ചെയ്തു
മോഹമാം വാരിധൗ മുങ്ങിയിടമിടർ
മോദേനപൂണ്ടു മേവീടുന്നവർകളെ-
യാമോദമോടു പറഞ്ഞാശ്വസിപ്പിച്ചു
ആമയഹീനമാക്കി; മാതൃതാതനാം
ഉഗ്രസേനം യദുരാജനാക്കിക്കൊണ്ടു
അഗ്ര്യമോദാലഭിഷേകവും ചെയ്തിദം
ചൊല്ലിനാൻ കൃഷ്ണനു ''മുഗ്രസേന! ഭവാൻ
വല്ലഭമുള്ള യദുരാജ! കേൾക്കണം
ഞങ്ങൾ തവ ഭൃത്യരെന്നുമറിയണം
മംഗലത്തോടെ രാജ്യം പരിപാലിക്ക;
നിന്നുടെയാജ്ഞകളെന്തെങ്കിലുമതു
മന്ദമെന്യേ നടത്തീടുവർ ഞങ്ങളും.
മുന്നം യയാതിനൃപതി ശപിക്കയാൽ

ആമയഹീനം = ദുഃഖമില്ലാത്തതു്.

മന്നവസ്ഥാനമില്ലല്ലോ യദുക്കൾക്കും
തത്ഭൃത്യനായ് ഞാൻ ഭവിച്ചതുമൂലമായ്
സത്ഭക്ത! നീ നൃവരാസനം വാഴ്ക!
ശങ്കിക്കവേണ്ട തൽഭൃത്യനാകുമഹം
കിങ്കരനായ് ഭുവി വാഴുന്നകാലത്തു
ദേവാസുരാദികൾ വന്ദിച്ചു ശങ്കിച്ചു
സേവകരായ് നിനക്കു കരവും തരും.
ആകയാൽ മാനുഷഭൂപതിമാർ നിന്നെ-
യാദരിപ്പാനൊരു ദണ്ഡമുണ്ടായ്‌വരാ.''
ഏവമരുൾ ചെയ്തിതുഗ്രസേനൻ തന്നോ-
ടേവരാം ബന്ധുജനവൃഷ്ണികളെയും
അന്ധകവംശജാതന്മാരെയും നിജ-
ബന്ധുകൾ രാജ്യനഗരജനത്തെയും
മുന്നമേ കംസഭയത്തിനാൽ വേറിട്ടു
അന്യരാജ്യത്തു വാണോരു ജനത്തെയും
ഒക്കെ വരുത്തിയിരുത്തിസ്സുഖിപ്പിച്ചു
വസ്ത്രാദിവിത്തങ്ങൾ വേണ്ടതു നൽകിനാൻ.
കാമദർ കൃഷ്ണരാമാദികൾ തങ്ങളെ-
യാമോദമോടു വാഴിക്കനിമിത്തമായ്,
കാമിച്ചതെല്ലാം ലഭിച്ചു യദുക്കൾക്കു
കാമലാഭാൽ സ്വർഗ്ഗവാസിസമാനരായ്
ആനന്ദമൂർത്തിയാം കൃഷ്ണരൂപാമൃത-
മാനന്ദമോടു സേവിക്കയാലങ്ങവർ
വൃദ്ധജനം യൗവനാത്മാക്കളായിതു
വർദ്ധിച്ചു തേജസ്സു ധൈര്യശൗര്യങ്ങളും
ഭക്തജനത്തിനു സർവ്വസുഖങ്ങളും
മുക്തിയും നൽകും ജഗന്മയനീശ്വരൻ
ചിത്സ്വരൂപൻ പരബ്രഹ്മസർവ്വാത്മകൻ
ചിത്സ്വതാരൂപൻ കരുണാകരൻ കൃഷ്ണൻ
രക്ഷിപ്പതിന്നു മുതിർന്നിരിക്കും കാലം
രക്ഷ കൊണ്ടെന്തു ചൊല്ലേണ്ടു നൃപോത്തമ!
സർവ്വദോഷങ്ങളും നീക്കിസ്സമസ്തവും
നിർവ്വാണതുല്യം സുഖേന രക്ഷിപ്പൊരു
സർവ്വാത്മകനിതു ചെയ്തതെന്തത്ഭുതം!
സർവ്വവും മായാമയമെന്നറികെടോ!
രാമകൃഷ്ണന്മാരുടൻ ചെന്നു നന്ദനെ-
യാമോദമോടു പുണർന്നു ചൊല്ലീടിനാർ;
''താത! സുതന്മാരിലുമതിപ്രീതിയാൽ

അന്ധകകുലജാതർ = അന്ധകവംശത്തിൽ ജനിച്ചവർ.

പൈതലാമെങ്ങളെ നീ വളർത്തുള്ളതും
ചേതസി ചിന്തിക്കിൽ നിന്നിലെ സ്നേഹവും
ഏതുമെളുതല്ല ചൊല്ലുവാനോർക്കണം
മാതൃപിതാക്കൾ വളർക്കും സുതന്മാരെ
മാതാപിതൃദേഹത്തേക്കാളതിപ്രിയം
ദേഹം ജനിപ്പിച്ച താതമാതാക്കൾക്ക
ദേഹമൂലാത്മാക്കളെന്ന ശബ്ദംതന്നെ
ദുഃഖിച്ചേട്ടത്തുവളർത്തുന്നവരല്ലോ
ഉത്തമതാതമാതാക്കളറിയണം.
പെററനാളേ മമ താതമാതാക്കൾക്ക
ചെററുപോലും വളർപ്പാനരുതായ്കയാൽ
തെററെന്നുപേക്ഷിച്ചു നിങ്ങളും ദുഃഖിച്ചു
കുററമെന്യേയിത്രനാളും വളർത്തതും
ഉററു പാർത്താൽ മാതൃതാതരെന്നുള്ളതു
ചെററുമററില്ല ഞങ്ങൾക്ക നിങ്ങൾ ധ്രുവം.
ഭാഗിവാക്കല്ലിങ്ങു ചെയ്ത കാര്യത്തിനൊ–
ന്നങ്ങു പ്രതിക്രിയ കണ്ടീല ഞങ്ങളും
എന്നതിനായിതാ നിൻ പദപങ്കജേ
വന്ദിച്ചു മാതൃപാദത്തെയും കൂപ്പുന്നേൻ.
അമ്പാടിതന്നിൽ സുഖേന പോയ്‌വാണാലും!
സങ്കടം ഞങ്ങളോടുള്ള വിയോഗത്താൽ
ചിന്തയിലുണ്ടാകരുതിങ്ങൊരല്പവും
സന്തതം സൗഖ്യമായങ്ങു വാണീടുവിൻ!
ഇങ്ങു യദുകുലം പുഷ്ടി വരുത്തീട്ടു
അങ്ങു വൈകാതെ വന്നീടുവർ ഞങ്ങളും.
അമ്മയോടുമിവണ്ണം പറഞ്ഞീടണം,
നിർമ്മലമാമെന്റെ വസ്ത്രങ്ങൾ വില്ലുകൾ
നന്ദിച്ചു നീ തന്നവയുമന്നന്നവ–
യൊന്നുമേ കേടുവന്നീടാതെ വയ്ക്കണം.''
ഇത്ഥം പറഞ്ഞവർ നന്ദന്റെ പാദത്തിൽ
ഉത്തമന്മാർ നമസ്കാരവുംചെയ്തിതു.
നന്ദനന്മാരെ പിടിച്ചെഴുന്നേല്പിച്ചു
നന്ദനമാശ്ലേഷവും ചെയ്തു ഗൽഗ്ഗദാൽ
ഒന്നുമാവല്ലാതെ നിന്നു നേത്രാംബുനാ
നന്ദനന്മാരെപ്പിരിയുന്ന സങ്കടാൽ
പിന്നെയും പിന്നെയും നന്നായ്പ്പുണർന്നുടൻ
നന്ദനന്മാരെ മടിയിലിരുത്തീട്ടു
ഒന്നുമേ ചൊൽവാൻ വശമില്ലയെങ്കിലും

---

പ്രതിക്രിയ = പകരം ഉപകാരംചെയ്യൽ. നേത്രാംബുനാ = കണ്ണീരോടുകൂടി.

നന്നായ് വരികെന്നനുഗ്രഹിച്ചീടിനാൻ,
മന്ദമായ് പിന്നെയുമങ്ങെഴുന്നേറ്റുടൻ
നന്ദനും ഗോപാലരോടുമൊരുമിച്ചു
മന്ദമന്ദം ദുഃഖമുൾക്കൊണ്ടു പോകുമ്പോൾ
മുന്നമമ്പാടിയിൽനിന്നു പോരുന്നേരം
ഇങ്ങു കൊണ്ടുവന്ന ശകടത്തിലൊക്കയും
പൊന്നുംപണം വസ്ത്രരത്നാദികൾ പല-
തുന്നതമായി നിറച്ചയച്ചീടിനാൻ,
നന്ദാത്മജൻ നന്ദനാനന്ദനാംരൂപൻ
ഇന്ദിരാവല്ലഭനെന്നു ചേതമെടോ!
നന്ദൻെറ പിന്നാലെ രാമകൃഷ്ണന്മാരും
നന്ദിച്ചു ചെന്നങ്ങയച്ചിങ്ങു പോന്നിതു
പിന്നെ വസുദേവർ രാമകൃഷ്ണന്മാർക്കു
വന്ദിതവിപ്രപ്രവരഗർഗ്ഗാദിയാൽ
നന്ദിച്ചുപനയനാദികർമ്മങ്ങളും
വന്ദനീയന്നു ചെയ്യിച്ചഥ പിന്നെയും
മുന്നം ജനനകാലേ താൻ മനംകൊണ്ടു
നന്ദിച്ചുചെയ്തിരിക്കുന്ന പശുദ്ദാനം
വന്നുനിറഞ്ഞൊരു ഭൂസുരന്മാർക്കായി
മന്ദമെന്യേ സ്വർണ്ണഭൂഷണസൂത്രത്താൽ
കെട്ടിച്ചമയിച്ചു ലക്ഷം പശുവൃന്ദം
തുഷ്ടനായ് ദാനവുംചെയ്തു വസുദേവൻ.
ദേവദേവേശപ്രസാദാത്ഥമായത്തു-
മാവിർമ്മുദാ വിപ്രവര്യരും വാങ്ങീട്ടു
മോദാലനുഗ്രഹംചെയ്തു തത്തൽഗൃഹം
ആനന്ദമോടേ പ്രവേശിച്ചിതക്കാലം.
ബ്രഹ്മചര്യാശ്രമം പുക്കു കുമാരന്മാർ
ബ്രഹ്മജ്ഞനായ ഗർഗ്ഗൻെറ നിയോഗത്താൽ.
ബ്രഹ്മസ്വരൂപമാകും മുകുന്ദൻ പരൻ
ബ്രഹ്മാണ്ഡധാരിയായീടുന്ന രാമനും
കാശ്യനാം സാന്ദീപനിനാമവിപ്രൻെറ
പാർശ്വത്തിലായി വിദ്യാഭ്യാസസിദ്ധയേ
ശുശ്രൂഷ ശുദ്ധി വിനയങ്ങൾ കാൺകയാൽ
എത്രയും പ്രീതനായോരു സാന്ദീപനി
വേദങ്ങളുംഗങ്ങൾ വിജ്ഞാനശാസ്ത്രങ്ങൾ
വേദാന്തസാരധർമ്മാദിസംഹിതകൾ
മൂർത്തിഭേദാദി പുരാണമിതിഹാസം

ശകടം = വണ്ടി. ആനന്ദനാം രൂപൻ = ആനന്ദസ്വരൂപനായവൻ. വന്ദനീയൻ = സംപൂജ്യൻ. സൂത്രം = നൂൽ. ആവിർമ്മുദാ = സന്തോഷസമേതം. വിദ്യാഭ്യാസസിദ്ധയേ = വിദ്യാഭ്യാസം ലഭിക്കാൻവേണ്ടി. സംഹിത = കൂട്ടം.

മൂർത്തിമാന്മാർക്കു ധനുർവേദമെന്നിവ
സൂത്രക്രമങ്ങളും വിധിവഴിപോലെയും
ശാസ്ത്രസാരന്മാർ പഠിച്ചുറപ്പിച്ചിതു.
സർവ്വജ്ഞരെപ്പഠിപ്പിച്ചു സാന്ദീപനി
സർവ്വജ്ഞർ തല്പുണ്യമാത്രസർവ്വജ്ഞരായ്
ദിവ്യവിജ്ഞാനികളാമിവരെന്നോർത്തു
ദിവ്യമാകും കലാവിദ്യകളൊക്കെയും
അവ്യാജഭക്തരാമമുകുന്ദന്മാർക്കു
ദിവ്യനാം സാന്ദീപനിയുപദേശിച്ചു.

## ഗുരുദക്ഷിണ

ദക്ഷരാം രാമകൃഷ്ണന്മാരന്നേരം
ദക്ഷിണ ചെയ്വതിനെന്തെന്നു ചൊൽകെന്നാർ.
എന്നതു കേട്ടു പറഞ്ഞിതു ഭൂസുരൻ
തന്നുടെ പത്നിയോടും നിരൂപിച്ചവൻ
ദിവ്യപുമാന്മാരിവരെന്നുറച്ചിട്ടു
ദിവ്യനാം സാന്ദീപനി പറഞ്ഞീടിനാൻ:
"മുന്നം പ്രഭാസതീർത്ഥത്തിൽക്കളിക്കുമ്പോൾ
എന്നുടെ നന്ദനൻതന്നെ ഞാൻ കണ്ടീല
ഇന്നിഹ കൊണ്ടുവന്നു തന്നിതെന്നാകിലോ
ഇന്നിതിന്മീതെ മററില്ലിങ്ങൊരാഗ്രഹം."
അങ്ങനെതന്നെയെന്നാശു മുകുന്ദനും
തന്നുടെ ജ്യേഷ്ഠനുമായ് രഥമേറിപ്പോയ്
ചെന്നു സമുദ്രതീരേ നിന്നതു കണ്ടു
വന്നു വരുണനൻ നമസ്കരിച്ചീടിനാൻ.
അപ്പോൾ മുകുന്ദനരുൾചെയ്തിതിത്തരം—
"മപ്പതേ! മദ്ഗുരുപുത്രനെ വൈകാതെ
തന്നീടവേണ്ട" മെന്നങ്ങതു കേട്ടപ്പോൾ
നിന്ന വരുണൻ പറഞ്ഞിതു തദ്വൃത്തം:
"മജ്ജലംതന്നിൽ വസിക്കുന്നു നിത്യവും
നിർജ്ജരവൈരിയാം പഞ്ചജനനവൻ
വഞ്ചിച്ചിതു ഭവദ്ദേശികൻതന്നെയും
അഞ്ചാതെ പുത്രനെ കട്ടതവനല്ലോ.
മായാവി, ശംഖരൂപംപൂണ്ടിരിക്കുന്നു;
മായാപതേ! പരമാർത്ഥങ്ങളിത്തരം."
എന്നതുകേട്ടുടനംഭസി ചെന്നുടൻ

---

അവ്യാജഭക്തർ=കളങ്കമററ ഭക്തിയോടുകൂടിയവർ. പ്രഭാസതീർത്ഥം=ദ്വാരകയ്ക്കു് അടുത്തുള്ള ഒരു പുണ്യതീർത്ഥം. അപ്പതേ!=വരുണദേവാ! ഭവദ്ദേശികൻ=അങ്ങയുടെ ഗുരു.

കൊന്നിതു ശംഖനെക്കൃഷ്ണനതുനേരം
ശംഖത്തിനുള്ളിൽ ഗുരുസുതം കണ്ടീല
ശംഖുമെടുത്തു പോന്നീടിനാൻ കേശവൻ.
പഞ്ചജനദേഹസംഭവശംഖിഹ
പാഞ്ചജന്യമതാമെന്നു ചൊല്ലുന്നിതു.
പാഞ്ചജന്യം വിളിച്ചങ്ങനെ കൃഷ്ണനും
അഞ്ചിതരാമനുമായ് രഥത്തുടെ പോയ്
കാലപുരം പുക്കനേരത്തു നാരകേ
കാലാജ്ഞയാ കിടന്നീടും ജനത്തിനും
കാലം സുഖമായിവന്നതു കാൺകയാൽ
കാലഭൃത്യന്മാർ ഭ്രമിച്ചിതതുനേരം
കാലസ്വരൂപൻ നരകാരിതന്നുടെ
ലീലകൾ ചിന്തിപ്പവർക്കില്ല സങ്കടം
ഘോരമാം ശംഖധ്വനിപൂരഘോഷേണ
ഘോരയമപുരി കീഴ്മേൽ മറിച്ചിതു.
കാലനും വന്നു നമസ്കരിച്ചിട്ടുടൻ
ചാലവേ മാനിച്ചു പൂജിച്ചു നിന്നപ്പോൾ
കാരുണമൂർത്തി മുകുന്ദനരുൾചെയ്തു:
"പാരാതെ മദ്ഗുരുപുത്രനെ നൽക നീ."
എന്നതു കേട്ടു ഗുരുപുത്രനെ ക്ഷണം
നന്ദാത്മജന്മാക്കു നൽകി പറഞ്ഞിതു:
"ത്വൽകൃപകൊണ്ടിവണ്ണം ദുഷ്ടവർഗ്ഗത്തെ
ദുഷ്കൃതിദണ്ഡനങ്ങൾ ചെയ്യുന്നിവരെ ഞാൻ
സത്യസ്വരൂപ! നിൻ കാരുണ്യമെന്നുള്ളിൽ
നിത്യവുമുണ്ടാകവേണം ജഗൽപ്രഭോ!"
മൃത്യുവീവണ്ണമപേക്ഷിച്ച നേരത്തു
സത്യസ്വരൂപനനുഗ്രഹിച്ചങ്ങനെ
ചിത്തമോദേന ഗുരുപുത്രനെക്കൊണ്ടു-
ങ്ങുത്തമന്മാർ യമലോകം വെടിഞ്ഞഥ
രാമനും കൃഷ്ണനും വന്നു ഗുരുവിനു
താമസമെന്നിയേ പുത്രനെ നൽകീട്ടു
ഇഷ്ടമിനിയെന്തു ചൊല്ലെന്നു കേട്ടുടൻ
പുഷ്ടമോദത്തോടനുഗ്രഹിച്ചിത്തരം
വിഷ്ണുപാദധീശനോടു ഗുരു ചൊല്ലിനാൻ;
"ഇങ്ങനെയുള്ള ശിഷ്യന്മാരുടെ ഗുരു-
തന്നുള്ളിലോർത്തതെല്ലാം വരും നിർണ്ണയം
എത്രയും തുഷ്ടനായ് ഞാനിനി നിങ്ങളും
ഉത്തമന്മാരായി വിദ്യകൾ വർദ്ധിക്ക.

---

മൃത്യു=കാലൻ.

ഇത്ഥം ഗുരുപ്രീതിചെയ്യവരാരുമേ
ഇത്രിലോകത്തിങ്കലില്ലെന്നു നിണ്ണയം
നല്ലതു മേന്മേൽ വരുമിനി നിങ്ങരംകഉ
മംഗലന്മാർ ഗമിക്കെ''ന്നു ഗുരുവാക്യം
കൈക്കൊണ്ടനുഗ്രഹവും വാങ്ങി സത്വരം
ഉത്തമന്മാർ മഥുരാപുരി പുക്കിതു.
രാമം മുകുന്ദഞ്ച കണ്ടു യദുകുലം
ആമോദമോടു സല്ക്കാരവും ചെയ്യിതു.
പൂർവമുള്ള ധനം കാണാതെകാലത്താൽ
കൈവന്നതുപോലെ തുഷ്ടിയുമുണ്ടായി.
യാദവന്മാക്കു വളൎന്നിതു മോദവും
യാദവരാമകൃഷ്ണന്മാരൊരുമിച്ച-
ങ്ങാമോദമോടു വസിച്ചിതെല്ലാവരും.
ഇത്ഥം മുനീന്ദ്രന്റെ വാക്കുകരം കേട്ടതി-
ചിത്തവിശുദ്ധനായ് മോദിച്ചു ഭൂപതി.
നാളെപ്പറഞ്ഞീടാം ശേഷം കഥയെന്നു
മേളമോടേ വസിച്ചാരം ശുകപ്പെരുമാളും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ
ഗുരുദക്ഷിണാന്തം സമാപ്തം

കേവലാനന്ദാമൃതം പാനംചെയ്‌വതിനായ്
കേവലം സ്വയംപ്രകാശാത്മരൂപേണതന്നെ
പഞ്ചവണ്ണത്തെപ്പൂണ്ട പൈങ്കിളിക്കുലംതന്നിൽ
അഞ്ചാതെ മനോഹരയായ്‌വന്നു പിറന്ന നീ.
പഞ്ചത്വം തീൎന്നുകൊരംവാൻ പങ്കജനേത്രന്റെ
അഞ്ചിതഭാഗവതധർമ്മത്തെപ്പാടിക്കൊണ്ടു
സഞ്ചിരിച്ചീടുന്നൊരു ശാരികേ വരികിരി
പഞ്ചതാരയും പാലും പഴവും മററുമുള്ള
സഞ്ചിതഭക്ഷ്യങ്ങളിൽ വേണ്ടതു ഭുജിക്കെടോ!
സഞ്ചാരഖേദം പോക്കിമാനസതുഷ്ടിയോടും
നിർമ്മലൻ നാരായണൻ സർവ്വാത്മാ സനാതനൻ
നിർമ്മമൻ സർവ്വാധാരൻ നിർവികാരാത്മാനന്ദൻ
ചിന്മയൻ സ്വയംപ്രഭനച്യുതനഖണ്ഡാത്മാ
നിർമ്മലനഗോചരനവ്യക്തൻ നിരുപമൻ
ജന്മനാശാദിഹീനൻ നിർമ്മലൻ കൃഷ്ണൻതന്റെ
നിർമ്മലപ്രകൃതിയാൽ മിഥ്യയാ ബന്ധം തീൎത്തു

പഞ്ചത്വം = പഞ്ചഭൂതനിർമ്മിതമായ ദേഹത്തിന്റെ അവസ്ഥ (ജനനമരണാദികരം). സഞ്ചിതഭക്ഷ്യം = കൂട്ടിച്ചേർക്കപ്പെട്ട ഭക്ഷണം.

നിശ്ചലത്വം വരുത്തും സത്യമാം കഥാശേഷം
വിശ്വമോഹനം പറഞ്ഞീടെടോ മടിയാതെ.

കേട്ടുകൊള്ളുക കൃഷ്ണൻ കംസനെക്കൊലചെയ്തു
വാട്ടമെന്നിയേ ശിഷ്ടരക്ഷണം ചെയ്തുകൊണ്ടു
ഗോവിന്ദൻ മഥുരയിൽ വാഴുന്നാളൊരുദിനം
ജീവശിഷ്യനായേററമുത്തമനായ നിജ-
ഭാവത്തെ മുന്നമറിഞ്ഞീടിന മന്ത്രികളിൽ
കേശവഭക്തനായി ജ്ഞാനസമ്പന്നനായി
സത്യബുദ്ധിമാനായി മേവീടുമുദ്ധവനെ
സത്വരം വിളിച്ചതിമന്ദഹാസേന കൃഷ്ണൻ,
ഉദ്ധവകരംപിടിച്ചീവണ്ണമരുളംചെയ്തു:

## ഉദ്ധവദൂത്

"ബുദ്ധിശുദ്ധിയും ജീവജന്തുക്കളിൽ തന്നിൽ കൃപ
കേവലസമത്വവും ദൈവവിശ്വാസമത്തും
കേവലം സത്വഗുണലക്ഷണങ്ങളുമിവ
ഏറെയുള്ളൊരു ഭവാനെന്നുടെ ജീവനെക്കാൾ
ഏറെയുണ്ടെടോ! നിന്നെ സ്നേഹമെന്നറിഞ്ഞാലും.
ആകയാലിന്നു നമുക്കുപകാരാർത്ഥമായി
ഗോകുലത്തിനു ഗമിച്ചങ്ങു ചെന്നൊന്നുവേണം
താതനും മാതാക്കൾക്കും ശോകത്തെക്കളയേണം;
ചേതസ്സിലെന്നെപ്പിരിഞ്ഞീടുക നിമിത്തമായ്
താപത്തെപ്പൂണ്ടു വാഴും ഗോപികാജനത്തോടും
താപഹീനാർത്ഥമെൻെറ സന്ദേശവാക്യത്തേയും
ചൊല്ലു നീയവൾക്കുള്ളിലല്ലലും മോചിപ്പിച്ചു
നല്ല മാനസം തേറിച്ചിങ്ങു വന്നീടവേണം;
തന്നുടെ പിതൃമാതൃഭർത്തൃ ബാന്ധവന്മാരെ-
ത്തന്നെയും സുതരേയുമെൻമൂലം ഗോപീജനം
നിർമ്മലാത്മാക്കളുപേക്ഷിച്ചിരിക്കുന്നമൂലം
നന്മകൾ വരുത്തുവാൻ ഞാനെന്യേയവൾക്കില്ല."
ഇങ്ങനെ സന്ദേശമാം വാക്കുകൾ കൃഷ്ണൻ ചൊന്നാൻ
മംഗലനുപോത്തമ! കേട്ടാലുമിനിയും നീ.
മംഗലനുദ്ധവനും നാഥൻെറയാജ്ഞയാലെ
മംഗലൻ കൃഷ്ണൻതന്നെത്തന്നുള്ളിലാക്കിക്കൊണ്ടു
തന്നുടെ തേരിലേറിഗ്ഗോകുലേ ചെല്ലുന്നേരം
വന്നിതു സന്ധ്യാകാലമന്നേരം ഗോകുലത്തിൽ
വന്നു ഗോവൃന്ദം പശുപാലസംഘങ്ങളോടും

---

താപഹീനാർത്ഥം = ദുഃഖം കളയുവാൻ.

അന്നിലമെല്ലാമപ്പോൾ പാംസുധൂളിതമായി.
കാളകൾ തമ്മിൽക്കുത്തിക്കുതിന്നു ഗോവത്സങ്ങൾ
നീളവേയോടിക്കൊണ്ടുദ്ധ്വനിച്ചും പൈകറക്കും
നാദവും ബാലന്മാർതൻ വേണുക്കൾനാദങ്ങളും
ആദരവോടു ദീപം കൊളുത്തിക്കൊണ്ടുവരും
ഗോപിമാർമെയ്യിലണിഞ്ഞിരിക്കും ഭൂഷണത്തിൻ
ദീപശോഭയുമായി വിളങ്ങീടുന്നു ചിലർ.
ഗോവിന്ദൻതന്റെ ശീലലീലാദി ഗുണങ്ങളും
ഗോപികളാനന്ദത്തോടങ്ങനെ ചൊല്ലുന്നതും
കേട്ടുകേട്ടകക്കാമ്പിലേററമാനന്ദംപൂണ്ടു
ഗോഷ്ഠവാസികൾ പുരംപുക്കിതുദ്ധവർതാനും.
ഭിത്തികൾതോറും ദിവ്യമൂർത്തികൾചിത്രം കണ്ടു
ചിത്തമോഹനം പൂണ്ടു ചെന്നൊരുദ്ധവർതന്നെ-
ക്കണ്ടപ്പോൾ നന്ദൻതാനും മണ്ടിച്ചെന്നകം പുകി-
ച്ചിണ്ടൽ തീർത്തർഘ്യാദികൾകൊണ്ടു പൂജിച്ചു പിന്നെ
തന്നുടെ ശയ്യതന്മേൽ കിടത്തി മാനിച്ചുടൻ
വന്നൊരു മാർഗ്ഗഖേദമൊക്കവേ നശിപ്പിച്ചു
ആദരവോടു ചോദിച്ചീടിനാൻ ''മമ ജീവ-
നാകിയ വസുദേവനന്ദനന്മാരും നന്നായ്
മോദത്തെപ്പൂണ്ടു വസിക്കുന്നിതോ? മഹാമതേ!
നിർദ്ദയൻ കംസൻതന്നാൽ ക്ലിഷ്ടമാം യദുകുലം
ക്ലിഷ്ടത പോയിസ്സുഖമായി വാണീടുന്നിതോ?
ശിഷ്ടരെപ്പീഡിപ്പിക്കമൂലമായ്ക്കംസൻതാനും
നഷ്ടമായിതു ദൈവമതമാർക്കറിയാവു
എന്നെയും മാതാവായി മേവിന യശോദയെ-
ത്തന്നെയും ദിനംപ്രതിയൊന്നിച്ചു വസിച്ചൊരു
ഗോപാലബാലരെയും ഗോകുലത്തെയുമഥ
ഗോപികാജനത്തെയും ഗോവത്സവൃന്ദത്തെയും
ഗോവർദ്ധനാദ്രിയെയും കാളിന്ദീതീരത്തെയും
ഗോവിന്ദൻ കൃഷ്ണനുണ്ണിയെന്മകൻ മറന്നിതോ?
കൃഷ്ണനെക്കാണായ്കയാൽ ദുഃഖിച്ചു വസിക്കുന്നോ-
രുഷ്ണമെങ്ങൾക്കു തീർപ്പാനിജ്ജനം വസിക്കുന്നോ-
രിന്നിലം കാണ്മാനായി വരുമോ നാരായണൻ
വന്നീടുന്നാകിൽ മമ ബാലകൻ മുഖാംബുജം
മന്ദഹാസേന കാണായിരുന്നു നമുക്കത്രം.
അന്നന്നു പലതരമാപത്തു വന്നതെല്ലാം
ഒന്നൊഴിയാതെ തീർത്തു രക്ഷിച്ച വൃത്താന്തവും
കല്പകവൃക്ഷത്തിനു തുല്യനാം കൃഷ്ണനുണ്ണി

---

പാംസുധൂളിതം = പൊടി പറക്കപ്പെട്ടതു്.

അല്പനല്പവരയെല്ലാമെന്മകൻ മറക്കുമോ?
ബാലന്മാരൊരുമിച്ചു കളിക്കും വൃന്ദാവന-
ദേശങ്ങൾ ഗോകുലവും കാളിന്ദീതടമതും,
നോക്കുകിലെന്മകനോടുള്ളൊരു വിയോഗത്താൽ
വാച്ചുന്ന സന്താപവും ഭോഷ്ടല്ലെന്നറികെടോ!
സുന്ദരസുശീലനാമെന്മകൻമുഖത്തേയും
മന്ദഹാസവും മൃദുമോഹനവാക്യങ്ങളും
എന്നുടെ മനംതന്നിലോർക്കുന്നനേരത്തിങ്കൽ
ഒന്നു ചെയ്തീടുവാനും തോന്നുന്നതില്ലെനിക്കും.
രാമകൃഷ്ണന്മാർ ജഗദീശ്വരന്മാരാമെന്നു
മാമുനി ഗർഗ്ഗൻതാനുമെന്നോടു മുന്നം ചൊല്ലി
പതിനായിരമാനയ്ക്കുള്ള ശക്തിയെപ്പൂണ്ടോ-
രതിപാപിയാം കംസൻതന്നെയും ചാണൂരാദി
അതിവിക്രമന്മാരാം മററുള്ളോരസുരരെ
അതിഘോരത്വമാർന്ന പൂതനാദികളേയും
അതിവിക്രമത്തോടും കൊന്നതു പാർത്തീടുകിൽ
മതിയിൽ നിശ്ചയിക്കാമീശ്വരന്മാരെന്നതും.
എങ്കിലും സ്നേഹം പാരം നമുക്കെ''ന്നുരചെയ്തു
ശങ്കയെന്നിയേ കരഞ്ഞീടിനാനിടർമുട്ടി
അശ്രുക്കൾ വീഴ്ത്തിക്കൊണ്ടു നിശ്ശബ്ദസംയുക്തനായ്-
വിശ്വനാഥനെത്തന്നെ മനസ്സിൽ നിർത്തി നന്ദൻ
പുത്രൻെറ ഗുണഗണം വർണ്ണിക്കുന്നതു കേട്ടു
ചിത്തവുമലിഞ്ഞുടൻ മുലയും ചുരന്നിട്ടു
ചിത്തത്തിൽ കൃഷ്ണന്തന്നെ ധ്യാനിച്ചു നേത്രാംബുവും
എത്രയും വീഴ്ത്തി വീഴ്ത്തി നിന്നിതു യശോദയും.
ഇത്തരമവരുടെ ഭക്തികണ്ടുദ്ധവനും
ചിത്തത്തിൽ ബഹുമാനിച്ചാനന്ദാത്മനാ ചൊന്നാൻ:
''ഇത്തരം കൃഷ്ണഭക്തിയുള്ളൊരു നിങ്ങൾ പാർത്താൽ
ഉത്തമോത്തമന്മാരാമില്ല സംശയമേതും
മൃത്യുസന്ദിഗ്ദ്ധകാലമാനന്ദാമൃതനായ
ചിത്സ്വരൂപനാം കൃഷ്ണം കാൽക്ഷണമെന്നാകിലും
ചിത്തത്തിൽ സ്മരിക്കിലോ മോക്ഷവും വന്നുകൂടും.
ഇത്തരം സർവവേദസമ്മതമെന്നാകയാൽ
സർവദാ കൃഷ്ണഭക്തിയീവണ്ണമുള്ള നിങ്ങൾ
നിർവാണപദം പൂകും ജന്മവും സഫലമായ്.
കർമ്മങ്ങളനേകമുണ്ടെന്നതങ്ങിരിക്കിലും
നിർമ്മലാത്മാക്കൾ നിങ്ങൾ ചെയ്യേണ്ടതില്ലയൊന്നും

ഇടർമുട്ടി = ദുഃഖം അധികരിച്ച്. നിശ്ശബ്ദസംയുക്തൻ = നിശ്ശബ്ദംപൂണ്ട വൻ. ആനന്ദാത്മനാ = സന്തുഷ്ടമനസ്സോടെ. മൃത്യുസന്ദിഗ്ദ്ധകാലം = മരണമടുത്തുവോ എന്നു സന്ദേഹിക്കുന്ന കാലം.

സംഗനാശനനെങ്ങും നിറഞ്ഞ പുമാൻ കൃഷ്ണൻ
മംഗലം വളർത്തുവാൻ നിങ്ങൾക്ക വൈകീടാതെ
വന്നീടുമിവിടേക്ക മെന്നതുമറിയേണം;
സന്ദേഹം കളഞ്ഞാലും ചൊല്ലുവൻ കേട്ടുകൊൾക.
ബ്രഹ്മാണ്ഡചരാചരലോക ങ്ങളെല്ലാററിലും
ബ്രഹ്മമായ് വ്യോമം പോലെയുള്ളിലും പുറത്തുമായ്
നിന്നീടും ജഗന്മയനാകിയ കൃഷ്ണൻതന്നെ
നന്ദഗോപതേ! സദാ കാണുന്നില്ലയോ? നിങ്ങൾ
ശത്രുമിത്രോദാസീനരാഗദ്വേഷാദിഭേദം
പുത്രതാതാദി മാതൃജനങ്ങൾ മരണവും
ഇന്നവനുടെ പുത്രനെന്നതും നീ ഞാനെന്ന
ഭിന്നഭേദങ്ങളൊന്നുമില്ലാതെ പരൻപുമാൻ
നിർമ്മലൻ നിർവികാരൻ നിർഗ്ഗുണൻ നിരാകാരൻ
സന്മയൻ സനാതനനവ്യയൻ ജഗദീശൻ
ചിന്മയൻ ലീലാത്മമായവതാരത്തെച്ചെയ്തു
തന്മായായുക്തനായിബ്ഭൂഭാരഹരണാത്ഥം
സാധുക്കളായുള്ളവർ തങ്ങളെരക്ഷിച്ചിട്ടു
ബോധത്തെ നല്കും കൃഷ്ണൻതന്നെയിന്നോർത്തു കണ്ടാൽ
നിങ്ങൾക്ക സുതനല്ല സർവാത്മാ സർവ്വസുതൻ
മംഗലൻ സർവമാതാവായതും പിതാവതും
സർവജീവനും സർവലോകങ്ങൾ ചരാചര-
സർവവും സമസ്തമിക്കാണുന്ന ദൃഷ്ടങ്ങളും
സർവവുമല്ലാത്തതും സർവമായതുമിഹ
നിർവാണാത്മാവായ്മേവും കൃഷ്ണനെന്നറിക നീ.
സർവവും പൂർണ്ണമായി നീയും നിൻപത്നിതാനും
നിർവികാരാത്മാ കൃഷ്ണൻതാനെന്നുമറിയണം.
ഇത്തരം പരമാർത്ഥവസ്തുവാം നാരായണം
ചിത്തത്തിൽ നിരൂപിച്ചു ദുഃഖിപ്പാനെന്തുമൂലം?
ഭക്തികൊണ്ടേററം കൃഷ്ണന്തങ്കലേ നില്ക്കും നിങ്ങൾ-
ക്കുത്തമൻ മുക്തി നൽകുമില്ല സംശയമേതും.''
ഇങ്ങനെ മുകുന്ദൻെറ വൃത്താന്തമോരോതരം
നന്ദിച്ചുദ്ധവൻ നന്ദൻതന്നോടു ചൊല്ലിക്കൊണ്ടു
മോദിച്ചു വാണീടുമ്പോൾ സൂര്യനുമുദിപ്പതി-
ന്നുദിച്ചു തുടങ്ങിയ നേരത്തു ഗോപീജനം
മോദമോടെഴുന്നേററു ദേഹശുദ്ധിയും ചെയ്തു
സാദരം ദീപാദ്യഷ്ടമംഗലമതും വച്ചു
പുഷ്ടഘോഷത്തോടവർ ദധിയും കലക്കിനാർ.

---

ശത്രുമിത്രോ....ഭേദം = ശത്രു, മിത്രം മദ്ധ്യവർത്തി, രാഗം, ദ്വേഷം എന്നിങ്ങനെയുള്ള വ്യത്യാസങ്ങൾ. സർവ്വസുതൻ = എല്ലാവർക്കും പുത്രനായവൻ.

വിഷ്ണുപേശലഭക്തമാരാകുമവർകരേ
ചേർത്തിരിക്കുന്ന വള തങ്ങളുംതച്ഛബ്ദങ്ങളും
ചേർത്തിരിക്കുന്ന ദധിമഥനധ്വനികളും
മാധവൻതന്റെ ലീലാമാധുര്യസ്വരങ്ങളാൽ
മാധവഭക്തിയോടും ധ്വനിക്കും നാദങ്ങളും
ദിക്കുകളും പരന്നിതു തൽകർമ്മമൂലമായി–
ട്ടൊക്കെയുമേററം തെളിഞ്ഞുജ്ജ്വലിക്കുന്നു ലോകം.
ആദിത്യനുദിച്ചീടും മുന്നമേ സ്നാനംചെയ്തു
മോദേന നിത്യകർമ്മം ചെയ്തിതുവഴിപോലെ
ശുദ്ധനായ് നിത്യദാനമായതുംചെയ്തു സുഖ–
സിദ്ധനായ് നന്ദഗേഹേ ചെന്നിരുന്നുദ്ധവരും.
ഗോപികാജനം കാലം പുലർന്നീടുന്നനേരം
താപവും വിട്ടു പുറംപുക്കു നോക്കുന്നനേരം
കാണായിതൊരു തേരും കൊടിയുമുയരത്തിൽ
ഏണാങ്കമുഖിമാരും സൂക്ഷിച്ചു നോക്കി നോക്കി
ചിന്തിച്ചു തമ്മിൽപ്പറഞ്ഞീടിനാർ ''കംസൻതന്റെ
അന്തികേ മേവീടിന ദുഷ്ടനാമക്രൂരനും
പെട്ടെന്നു നമ്മെക്കൂടി കൂട്ടിക്കൊണ്ടങ്ങു ചെന്നു
ദുഷ്ടനാം കംസൻ പോയ വഴിക്കങ്ങയപ്പാനായ്
ദുർമ്മതിയായീടുന്നോരക്രൂരൻ വന്നാനോ? ചൊൽ;
നിർമ്മലനവൻനാമം ചിന്തിക്കിൽ ക്രൂരനല്ലോ.
നന്ദനന്ദനൻതന്നെക്കൊണ്ടങ്ങുപോയ ദുഷ്ട–
നെന്നുമേ ഗുണംവന്നുകൂടുകയില്ല നൂനം.''
ഇങ്ങനെയോരോതരം പറഞ്ഞു ഗോപീജനം
നന്ദനന്ദനം ചിന്തിച്ചന്വേഷിച്ചീടും നേരം
വന്നുള്ളോരുദ്ധവനെക്കണ്ടിതു ഗോപീജനം
''സുന്ദരനായുള്ളവനാരുപോൽ നാരായണ!
വന്ദിച്ചീടുകവേണമിവനെയസംശയം
നന്ദനന്ദനന്തന്റെ വേഷത്തെക്കൈക്കൊണ്ടവൻ
നീണ്ടുള്ള ഭുജങ്ങളും മന്ദഹാസവും കണ്ടാൽ
രണ്ടില്ല മനോഹരനെത്രയുമിവൻ നൂനം.''
ഇങ്ങനെഗോപീജനമന്വേഷിച്ചറിഞ്ഞിതു
മംഗലനുദ്ധവനും വന്നൊരു വൃത്താന്തങ്ങൾ.
ഉത്തമനുദ്ധവരെഗ്ഗോപികാജനമപ്പോൾ
ചിത്തമോദേന ചെന്നു സല്ക്കാരം ചെയ്തു പിന്നെ
നല്ലൊരു കുശലങ്ങളായുള്ള വാക്കുകളും
നല്ലൊരു ഗോപിമാരുമല്പലും ലജ്ജയോടും
മോദവും പൂണ്ടിട്ടാരുമില്ലാത്ത നേരം ചെന്നു

ദധിമഥനധ്വനി=തൈരു കടയുന്ന ശബ്ദം.

ചോദിച്ചു മന്ദമന്ദം മന്ദഹാസാദരയോടും:
“കൈതവമൂർത്തികൃഷ്ണൻതന്നുടെ ദൂതനെന്നു
ചേതസി ഭവാനെയുമറിഞ്ഞു ഞങ്ങളെല്ലാം.
താതമാതാക്കൾ മനസ്സന്തോഷം ചെയ്യുന്നതേ
ചേതസി ഗോവിന്ദനും ഗോകുലേ കാര്യമുള്ളു;
മററൊന്നു ഗോകുലത്തിൽ ചിന്തിപ്പാനില്ലയല്ലോ
ചിററമെന്നുള്ളതോർത്താൽ കരുണാബന്ധമല്ലോ.
താപസന്മാർക്കുമോർത്താൽ സ്വജനബന്ധുക്കളിൽ
ചേതസി കൃപ പോവാനെത്രയും പണിയുണ്ടു;
തങ്ങൾക്കു കാര്യാർത്ഥമായുണ്ടാകും മമത്വവും
തങ്ങൾക്കു കാര്യം വന്നാൽ മമത്വം വിട്ടുപോകും
പുഷ്പത്തിൽ മേവും മധുവുമുണ്ടൊടുങ്ങിയാൽ പിന്നെ
ഷൾപ്പദം നിരൂപിക്കയില്ലല്ലോ കുസുമത്തെ.
അങ്ങനെതന്നെയല്ലോ നാരിമാർ പുരുഷരാൽ
അംഗനമാരും വിത്തമൊടുങ്ങും പുമാനെയും.
ഭൂമിയെ നൃപന്മാരുമേറിയ കാലം നന്നായ്
കാമിതവൃദ്ധിയോടേ രക്ഷിച്ചുങ്ങിരിക്കിലും
കാലത്താലപരാജ്ഞയായ്‌വരും നൃപനേയും
ശീലക്കേടെന്നുചൊല്ലി ത്യജിക്കും പ്രജകളും.
വല്ലഭമേറെയുള്ള വിദ്വാനെന്നിരിക്കിലും
തെല്ലുമേ മടിയാതെ വിദ്യകൾ ഗ്രഹിച്ചിട്ടു
പിന്നെയങ്ങുപേക്ഷിക്കുമെന്നതുപോലെ പിന്നെ
ദക്ഷിണകഴിഞ്ഞൊരുയജ്ഞാധിപതിയേയും
തൽക്ഷണം വെടിയുന്നിതൃത്വിക്കായുള്ള ജനം
പക്ഷികൾ ഫലമുള്ള വൃക്ഷത്തിൽ ചെന്നുപിന്നെ
തൽക്ഷണം ഫലം കഴിഞ്ഞീടുമ്പോൾ പോകുമ്പോലും
ഭോജനശാല പുക്കു ഭോജനം കഴിച്ചു പിൻ–
ഭോജനഗൃഹം വിട്ടു പോകുന്നു പാന്ഥർപോലും.
കാനനം ദഹിച്ചൊടുങ്ങീടുന്ന നേരത്തിങ്കൽ
താനുടൻ വെടിയുന്നിതഗ്നിയും വനന്തന്നെ
ജാരന്മാർ ചതുരതയോടുടൻ നാരികളെ
ഓരോന്നു പറഞ്ഞുടൻ രസിപ്പിച്ചവരേയും
പാരാതെ സംഗംചെയ്തു പോകുന്നു പുരുഷന്മാർ
നാരിമാർ തമ്മെപ്പിന്നെയോർക്കുന്നില്ലല്ലോ ജാരൻ;
വന്നതില്ലവൾക്കലംഭാവമെന്നതാകിലും
പിന്നെയപ്പുമാനില്ല മമത്വമവളെയും.”
ഇത്തരം പറഞ്ഞവർ ചിത്തത്തിൽ കൃഷ്ണൻതന്നെ

---

സ്വജനബന്ധുക്കൾ=സ്വന്തക്കാരായ ബന്ധുക്കൾ. അലംഭാവം=മതി എന്ന മനോഭാവം.

മത്തേഭഗാമിനിമാർ ചിന്തിച്ചു കരഞ്ഞിതു
ലോകൈകനാഥൻതന്നെച്ചിന്തിച്ചു വിലജ്ജമായ്
ലൗകികമതും വിട്ടു മാധവബാലലീല
ചിത്തത്തിൽ നിരൂപിച്ചു പാടിനാരവരപ്പോരം
എത്തിനാനൊരു ഭൃംഗം തത്സഭാതലത്തിങ്കൽ.
ഇന്നിവൻ കൃഷ്ണൻതന്റെ ദൂതനായ്വന്നാനെന്നു
നന്ദിച്ചു പറഞ്ഞിതു ഷാംപ്പദത്തോടായവർ:
"ദുഷ്ടത പെരുത്തേററമിഷ്ടമില്ലാതെ മേവും
കൃഷ്ണന്തന്നിഷ്ടനായി നീയിപ്പോരം വന്നതോർത്താൽ
കേശവനിഷ്ടയായ നാരിതൻ കുചങ്ങളിൽ
കേശവനണിയിച്ച മാലയിലവരംമാറിൽ
തേച്ചീടും കുങ്കുമവും നിന്നുടെ ശരീരത്തിൽ
തേച്ചു നീ ദുശ്ശീലനായ്വന്നെങ്ങരം പദംതന്നെ
തൊട്ടുപോകാതെ മൂഢാ നീയിപ്പോരം വേണ്ടുന്നതും
ഒട്ടുംവൈകാതെ കൃഷ്ണൻ നിന്നോടു തോഷിപ്പാനായ്
അങ്ങുള്ള കൃഷ്ണകാന്തമാരുടെ സേവചെയ്ക
ഇങ്ങുനിന്നെങ്ങളെ നീ സല്ക്കരിച്ചീടുന്നാകിൽ
വന്നുപോം മുകുന്ദനു ജളത്വമതുകൊണ്ടു
വന്നീടാ നിനക്കിന്നു വേണ്ടതു പോക നീയും
അല്പമായ് ചില സുഖങ്ങളെയുമറിയിച്ചു
ചില്പുമാനപേക്ഷിച്ചു പോയതുമറിക നീ;
കുസുമമധുവുണ്ടങ്ങൊട്ടങ്ങിക്കൂടീടുകിൽ
കസുമംതന്നെ നീയോ നിനയ്ക്കാത്തതുപോലെ,
മായാമാനുഷന്തന്റെ കപടവാക്യങ്ങളാൽ
മായാദേവിയാം ലക്ഷ്മിമോഹിച്ചു ശുശ്രൂഷിപ്പൂ.
എന്തിനു മനോഹരമായിപ്പോരം വന്നു നീയും
ചന്തമായ് മധുരിപു വൃത്തങ്ങളോതീടുന്നു?
കാന്തനിങ്ങില്ലാതൊരു ശാന്തരാം ഞങ്ങരം നിന
ക്കെന്തൊരു സമ്മാനത്തെത്തരുന്നു ഭ്രമരമേ!
ഉത്തമോത്തമൻ കൃഷ്ണൻസന്നിധൗ സദാ വാഴും
മത്തേഭഗാമിനിമാർസന്നിധൗ ചെന്നു നീയും
ഉത്തമകൃഷ്ണഗീതം പാടീടിൽ നിനക്കേററം
ചിത്തത്തിൽ വേണ്ടതെല്ലാം സാധിപ്പിച്ചീടുമവർ,
മന്ദഹാസവും ചാരുചരിതകടാക്ഷവും
എന്നിവ ഗുണങ്ങളെക്കാണുമ്പോരം കൃഷ്ണൻതന്നെ–
ച്ചെന്നുടൻ വരിച്ചീടുമേതൊരു നാരികളും.
അങ്ങനെയിരിക്കയാൽ കൃഷ്ണനും നാരികളിൽ

---

മത്തേഭഗാമിനി = സുന്ദരി. (മദയാനയുടെ ഗമനരീതി കൈക്കൊള്ളുന്നവരം.) ഭൃംഗം = ഭ്രമരം; ഷാംപ്പദം. മധുരിപുവൃത്തങ്ങരം = ശ്രീകൃഷ്ണകഥകരം.

മംഗലപ്രേമമില്ലെന്നാകിലുമവനിപ്പോൾ
പെരികെപ്പരവശമാരാം ഞങ്ങളിൽ ചെററു
കരുണയില്ലാത്തതു കൃഷ്ണനു യോഗ്യമാമോ?
ഉത്തമശ്ലോകനെന്ന നാമവും കൃഷ്ണനുണ്ട്
ചിത്തകാരുണ്യാലത്രേ നാമമതെന്നു ചൊൽവൂ.
കൃഷ്ണൻതൻ മൂലമായി മററുള്ള സമസ്തവും
തൃഷ്ണയില്ലാതെ വെടിഞ്ഞിങ്ങനെ വസിക്കുന്ന
നിർമ്മൂലമായ് വെടിഞ്ഞു നിർമ്മൂലനോടണ്ടൊത്ത
നിർമ്മലത്വം വരുത്താൻ വന്നിതോ? നീയും വൃഥാ?
വാനരം വ്യാധനെപ്പോൽ നിർമ്മൂലം ബാലിതന്നെ
മാനമോടെയ്തുകൊന്നു മാധവനതുമൂലം
കാമിച്ചു ഭജിച്ചൊരു രാവണഭഗിനിയെ-
ക്കാമുകൻ വിരൂപയാക്കീടിനാനെന്തുമല്ല,
പാരിച്ച ഭക്തിയോടു സർവവും നൽകി മുന്നം
വൈരോചനാത്മജനാം ബലിയെപ്പുനരഥ
പിടിച്ചുകെട്ടിച്ചിതു കരടനെന്നെപ്പോലെ
കടുപ്പമോടും ദയാഹീനനോടുള്ള സഖ്യം
ഇനിമേൽ വേണ്ടാ ദയാഹീനനാമെന്നാകിലും
വന്ദനീയനാം കൃഷ്ണൻതൽക്കഥാമൃതമെത്തും
ചൊല്ലുയും കേൾക്കകൊണ്ടും ചേതസി മോഹങ്ങളും
ആകവേ നശിച്ചതിശുദ്ധരായ് വന്നീടുന്നു.
സർവാർത്ഥകളത്രമിത്രാദികൾ നിത്യമല്ലെ-
ന്നുർവിയിൽ സന്മാർഗ്ഗികൾ വെടിഞ്ഞു മുക്തരായി
ഏററിയ ജനമുണ്ടു വാഴുന്നു സുഖമായി-
ട്ടേറിയജനം മുക്തിസാധിച്ചു പണ്ടുപണ്ടും.
അങ്ങനെയുള്ള കൃഷ്ണന്തന്നുടെ ചരിതമി-
ന്നെങ്ങനെ കേട്ടീടാതെ വാഴുന്നു ഞങ്ങൾ ഭുവി?
കമ്പമെന്നിയേ വേടൻ വനത്തിലൊളിച്ചിട്ടു
മാമ്പിടപോലെ കൂകം നാദമോഹേന മൃഗം
ഓടിയങ്ങരികത്തു ചെല്ലുന്ന നേരത്തവൻ
പാടവമോടു ശരമെയ്തു കൊന്നീടുംപോലെ
കൈതവമൂർത്തി കൃഷ്ണൻ ഞങ്ങളെ മോഹവാക്യാൽ
ചേതസി മദനമാലാം രസമറിയിച്ചു
കോമളപാണി പത്മശോഭിതനഖങ്ങളാൽ
ആമയം വരുത്തിത്തൻ കാമാഗ്നിതന്നിൽ വീഴ്ത്തി
കാരുണ്യമില്ലാതവൻ വേഗത്തിലുപേക്ഷിച്ചു
ധീരനാമ്പ്ലോയ കൃഷ്ണൻവാർത്തകളൊഴിഞ്ഞേന്യേ

---

ഉത്തമശ്ലോകൻ = ഉത്തമനെന്നു് ഉപശ്ലോകനം ചെയ്യപ്പെടുന്നവൻ. നിർമ്മൂലമായ് = കാരണംകൂടാതെ. കരടൻ = നിന്ദ്യകർമ്മങ്ങൾ ചെയ്യുന്നവൻ.

ഏതാനുമുണ്ടെന്നാകിൽച്ചൊല്ലുക മററും വേണ്ട''
കാതരാക്ഷിയായൊരു ഗോപിതാനേവം ചൊല്ലി.
അന്യയായൊരു ഗോപി ചൊല്ലിനാളീവണ്ണമായ്:
''ഇങ്ങുനിന്നെങ്ങളേയും കൂട്ടിക്കൊണ്ടങ്ങു ചെൽവാൻ
തിങ്ങിന വേഗത്തോടെ വന്നായോ നീയെന്നാകിൽ
മാന്യൻ നീയതുകൊണ്ടു മാനിച്ചീടുന്നു നിന്നെ;
വന്ദനീയനാം നിനക്കൊക്കെയും നല്ലീടുവൻ.
പങ്കജനേത്രൻതന്റെ വക്ഷസി മഹാലക്ഷ്മീ-
സങ്കേതമായിസ്സദാ വാഴുകമൂലമായി
ഞങ്ങളെ നീയുമങ്ങു കൊണ്ടുപോയാക്കീടുകിൽ
ഞങ്ങളുമങ്ങുവന്നിട്ടെന്തൊന്നു ചെയ്യേണ്ടു?
ചേതോമോഹനൻ മോദാൽ വാഴുന്ന മഥുരയിൽ
മാതാവും പിതാവും തൽബന്ധുക്കരും വയസ്യരും
ഗോകുലം വൃന്ദാവനമെന്നിവ മനംതന്നിൽ
ശോകനാശനൻ കൃഷ്ണൻ ചിന്തിപ്പതുണ്ടോ? ചൊല്ലു
ഗോപികാജനത്തിന്റെ വൃത്താന്തമേതെങ്കിലും
ഗോവിന്ദൻ ചൊൽവതെപ്പോഴെങ്കിലും കേട്ടതുണ്ടോ?
വടിവിൽ സുഗന്ധമാം ചന്ദനമകിൽ പൂണ്ട
ഏടലർശരസമൻ കൃഷ്ണൻതൻ കരാംബുജം
ചേതസി കൊതിയുണ്ടെൻ മൂർദ്ധനി വച്ചീടുവാൻ
ഏതൊരുകാലം ഞങ്ങൾക്കവ്വണ്ണം ദയാനിധേ!''
ഇത്ഥമങ്ങോരോതരം ഗോപികാജനത്തിന്റെ
ചിത്തത്തിൽ മാധവനെബ്ഭജിക്കും ഭക്തി കണ്ടു
ചിത്തത്തിൽ ബഹുമാനിച്ചുത്തമനുദ്ധവനും
ചിത്തമോഹനവാക്യം ഗോപികളോടു ചൊന്നാൻ;
''കാമിനിമാരാം നിങ്ങൾക്കൊക്കെയും സഫലമാം
കാമദനായ കൃഷ്ണൻതന്നിലേയിന്നീവണ്ണം
ചേതസി ഭക്തി വർദ്ധിച്ചീടുകമൂലം നൃണാം
പൂതമാനസരായി നിശ്ചലഭക്തിമൂലം
ലോകവാസികളിൽവച്ചുത്തമരായി നിങ്ങൾ
ലോകത്തിലിതിന്മീതേ മററു സാധിപ്പാനില്ല.
ഇത്തരമെന്റെ മതമുത്തമമെന്നു നിങ്ങൾ
ചിത്തത്തിലറിയേണമിനിയും കേട്ടുകൊൾവിൻ.
മാനസം കൃഷ്ണൻതങ്കൽച്ചേർന്നു നില്പതിനായി
ദാനയജ്ഞാദി സർവ്വം ചെയ്തീടുന്നതിൻ സാരം
ഇത്തരമൊന്നും ചെയ്തീടാതൊരു നിങ്ങൾക്കുള്ളിൽ
ഇത്തരം ഭക്തിവന്നതെത്രയുമത്യത്ഭുതം!
നിത്യവും തപംചെയ്തു ധ്യാനിച്ചു മേവീടുന്നോ-

വക്ഷസി = മാറിടത്തിൽ. നൃണാം = മനുഷ്യർക്ക്.

രുത്തമമുനികരംക്കമിത്തരം വന്നുകൂടാ.
ഭർത്തൃപുത്രാത്ഥസമസ്തങ്ങളുമുപേക്ഷിച്ചു
ചിത്തത്തിൽകൃഷ്ണൻതന്നെ നിങ്ങളും സ്മരിക്കയാൽ
നല്ലരായ് മഹാഭാഗ്യയുക്തരായ്വന്ന നിങ്ങരം
മല്ലാരിയോടുമിപ്പോരം വിരഹം ഭവിച്ചതും
നല്ലതായ്വന്നിതു പാത്തിഹകേട്ടീടുവിൻ!
മല്ലാരിയനുഗ്രഹം നിങ്ങരംക്കതുമൂലം
എല്ലാനേരവും ഭുജിച്ചീടുവാൻ കഴിവന്നു.
മല്ലാരിയരുംചെയ്തിങ്ങയച്ചോരവസ്ഥകരം
അല്ലൽതീത്താമോദേന കേട്ടുകൊള്ളുവിൻ നിങ്ങരം:
'സവ്വാത്മാവഹം സവ്വഭൂതകാരണാധാരം
സവ്വലോകങ്ങളിലും വ്യാപ്തനായുള്ളോരു ഞാൻ
എല്ലാകാലവുമെല്ലാവസ്ഥവിലെല്ലാരോടും
അല്ലലില്ലാതെ വിരോധംവിനാ വാണീടുന്നു.
ഞാംനെന്മെനിക്കെന്നുമെൻെറയെന്നതുമില്ല
മാനാദിഭേദാഭേദസുഖദുഃഖവുമില്ല
ഉണ്ടെന്നു ജനങ്ങരംക്ക തോന്നീടുന്നതു പാത്താൽ
രണ്ടായ്തോന്നീടുമെൻെറ മായയാലറിയേണം
ഇക്കണ്ട ചരാചരം കണ്ടതും കാണാത്തതും
ഒക്കെയും സ്വപ്നംപോലെ മിഥ്യയെന്നതുമുള്ളിൽ
എപ്പോഴുമോത്തീടുവിൻ! സത്യമിതറിഞ്ഞാലും.
ഇപ്രപഞ്ചങ്ങരം കണ്ടീടുന്നതു ദീർഘസ്വപ്നം
സ്വപ്നകാലത്തിലതു സത്യമായ് തോന്നിവരും
മിഥ്യയായ്വരും നിദ്രയുണൻനോക്കുംനേരം.
എന്നതുപോലെ മായാവിഭ്രമം തോന്നീടുമ്പോരം
ഇന്നിക്കാണുന്ന വിശ്വം മായയാ കാണ്മനില്ല.
ജാഗ്രത്തിൽ സ്വപ്നമില്ല സ്വപ്നത്തിൻ ജാഗ്രത്തില്ല
ജാഗ്രൽസ്വപ്നങ്ങരം രണ്ടും സുഷുപ്തിതന്നിലില്ല
സുപ്തമോ ജാഗ്രൽസ്വപ്നം രണ്ടിലില്ലതുകൊണ്ടു
സ്വപ്നസന്നിഭം മായാമയമാമവസ്ഥകരം,
ഇത്തരമറിഞ്ഞിട്ടു നിങ്ങളുമൊരിക്കലും
അല്പവും വേർപാടില്ലെന്നറിഞ്ഞു ദുഃഖങ്ങളും
ത്യക്ത്വാ മോദേന വാണുകൊള്ളുവിൻ ഞാനമിപ്പോരം
വ്യക്തമായ് നിങ്ങളോടു നിന്നതിൻമൂലം കേരംപ്പിൻ;
നിംപരംക്കേററവും ഭക്തിയെന്നിലിങ്ങുറപ്പാനായ്
ഇങ്ങു വന്നിരിക്കുന്നതെന്നതുമറിയേണം.

---

സവ്വഭൂതകാരണാധാരൻ = പൃഥിവ്യാദി എല്ലാ ഭൂതങ്ങരംക്കും കാരണവും ആശ്രയവും ആയവൻ. വിരോധംവിനാ = താല്പര്യപൂർവ്വം. ജാഗ്രത് = ഉണർന്നിരിക്കുന്ന അവസ്ഥ. സ്വപ്നസന്നിഭം = സ്വപ്നത്തിനു തുല്യം.

ദൂരസ്ഥനായി മേവും ഭർത്താവുതന്നെസ്സദാ
നാരിമാർ ചിന്തിച്ചീടും ചാരത്തു വസിക്കിലോ
മാനസം മറ്റോരോന്നിൽപ്പോയിപ്പോമറിയാതെ
മാനിനീജനത്തിനങ്ങേററവുമറിയണം.
അന്യചിന്തകളൊന്നുമില്ലാതെ നിങ്ങരം സദാ
എന്നെയും ചിന്തിച്ചുകൊണ്ടിരിക്കമൂലമായി
എത്രയും വേഗമോടു നിങ്കളുമെങ്കൽത്തന്നെ
അത്തലെന്നിയേ ചേരുമില്ല സംശയമേതും.
രാസകലീലയിങ്കൽ കൂടാതെ പതിബന്ധ—
രായവരെന്നെ ധ്യാനിച്ചാത്മാനന്ദത്തെച്ചേർന്നു'
ഏവമോരോരോവിധമിങ്ങനെയരുളംചെയ്തു
ദേവദേവേശൻ കൃഷ്ണൻ സത്യമെന്നറിഞ്ഞാലും.
മാധവനരുളംചെയ്തതൊക്കെയും നിങ്ങളോടു
മാധവകൃപകൊണ്ടു ചൊല്ലിനേൻ ഗോപിമാരേ!''
ഇത്തരമുദ്ധവരാൽ മാധവസന്ദേശമാം
ചിത്തമോഹനസത്യവാക്കു കേട്ടനന്തരം
ഗോപിമാർചേതസ്സിങ്കലല്പവിജ്ഞാനത്താലെ
ഭാവസമ്മോദത്തോടുമുദ്ധവരോടു ചൊന്നാർ:
''സത്തമന്മാരായോരു യാദവശ്രേഷ്ഠന്മാരെ
നിത്യവുമുപദ്രവിച്ചീടുകമൂലം കംസൻ
ചത്തുപോയതുമവൻ കർമ്മമാം വിധിബലാൽ
എത്രയും നന്നായിതു മാധവൻ മഥുരയിൽ
ഉത്തമയദുകുലേ സത്യപൂരുഷൻ കൃഷ്ണൻ
ചിത്തസന്തോഷത്തോടു വാണീടുന്നിതോ സഖേ!
മാധവൻ മഥുരയിൽ പൗരനാരികരംക്കെല്ലാം
ബാധയെന്നിയേ മോദം വളർത്തീടുന്നതില്ലേ?
സംസാരസ്യമെല്ലാമറിയും പരൻപുമാൻ
സർവ്വജ്ഞനിന്ദീവരലോചനൻ നാരായണൻ
സുന്ദരിമാരായീടും പൗരനാരിമാർതന്റെ
മന്ദഹാസാഢ കേളി സാരസ്യലീലകളും
ചുററുമായ് തെറെറന്നിവ കാണുന്ന നേരത്തിങ്കൽ
പററീടുമവരോടു നിസ്സംഗനെന്നാകിലും
നാരിമാരോടുമൊത്തങ്ങിങ്ങനെയിരുന്നിട്ടും
ഓരോരോ ലീലയിങ്കലെങ്ങളെച്ചിന്തിക്കുമോ?
മാധവൻ വൃന്ദാവനേ ഞങ്ങളോടൊരുമിച്ചു
ബോധസംയുക്താനന്ദം ക്രീഡിച്ചു വസിച്ചതും
കാമസുന്ദരൻ ലക്ഷ്മീവാസമന്ദിരൻ കൃഷ്ണൻ

ദൂരസ്ഥൻ=ദൂരത്തു് സ്ഥിതിചെയ്യുന്നവൻ, രാസകലീല=രസിപ്പിക്കുന്ന വിനോദങ്ങരം: രാസലീല. പൗരനാരികരം=നാഗരികസ്ത്രീകരം.

കോമളൻ മറന്നിതോ ഞങ്ങളെ മനസ്സിങ്കൽ?
മാധവം കുറിച്ചേററം ദുഃഖിച്ചു വസിക്കുന്ന
ബോധമില്ലാത്ത ഞങ്ങൾക്കിന്നു തൽകടാക്ഷമാം
വാരിവർഷത്തെപ്പെയ്തു ദീനത്തെപ്പോക്കീടുവാൻ
കാരണപൂമാനൊരു ദീനമെന്നിരിക്കിലും
ഇക്കോട്ടു വരുന്നതെന്നാകുന്നതെന്നുള്ളതും
വന്ദനീയനാം ഭവാനറിഞ്ഞതുണ്ടോ ഹൃദി?
ശത്രുസംഹാരംചെയ്തു പിതൃമാതാക്കളെ മന്ത്രി-
മിത്രബാന്ധവജനസമ്മത സംയുക്തനായ്
രാജ്യാധികാരംചെയ്തു സർവ്വലോകരാൽ മഹാ-
പൂജ്യനായതിസമ്പത്തോടും സുന്ദരിമാരാം
നാരികളോടും രമിച്ചാനന്ദിച്ചിരിപ്പോരു
ചാരുപൂരുഷൻ കൃഷ്ണനെന്തൊന്നു ചിന്തിച്ചാലും
ഇങ്ങുവന്നിട്ടു വേണ്ടുംകാര്യമൊന്നില്ലെങ്കിലും
ഞങ്ങൾക്ക സ്നേഹംകൊണ്ടു കാണ്മതിനിച്ഛയുണ്ടു.
ഇച്ഛാമോഹാദി തോന്നീടുന്നതിങ്ങുള്ളത്തിങ്കൽ
നിശ്ചയിച്ചാത്താലററമില്ലല്ലോ മഹാമതേ!
കേശവരൂപമൊരുദിനം കണ്ടവരുടെ
ആശയന്തന്നിൽ മറന്നീടുന്നോരാരുമില്ല!
അങ്ങനെയിരിക്കുന്ന മാധവന്തന്നോടുള്ള
സംഗമം ഞങ്ങൾ ചിത്തേയെങ്ങനെ മറക്കുന്നു?
ശ്രീപതി സർവ്വകാമസിദ്ധനായ് ലോകേശനായ്
കേവലനായിസ്സർവ്വഗുണസമ്പന്നനായ
കേശവനോർത്താൽ ഗോപിമാരിലും മററുള്ളോരു
വേശ്യാനാരികളിലും കാര്യമൊന്നില്ലെന്നതും
ആശയം തന്നിൽ ഞങ്ങളറിയുമെന്നാകിലും
കേശവൻ തന്നിലാശ വദ്ധിക്കുന്നിതു പാരം;
ആശയ്ക്കൊരവസാനമില്ലെന്നുമറിയുന്നു.
ഓരോന്നിലാശമൂലം ദുഃഖങ്ങളുണ്ടാകുന്നു.
ഓരോന്നിങ്ങുളവാക്കിദുഃഖിപ്പിക്കുന്നിതിവ
ഗോവദ്ധനാദി വൃന്ദാവനവും ഗോവത്സരും
ഗോപാലർ ഗോകുലവും ഞങ്ങളേ കൃഷ്ണോദന്തം
തോന്നിച്ചീടുന്നു സദാ മേല്ക്കുമേൽ ഞങ്ങളുള്ളിൽ
ഇന്ദുതുല്യമാം മുഖശോഭിതകടാക്ഷവും
മന്ദഹാസവും മൃദുമഞ്ജുളവാക്യങ്ങളും
എന്നിവയെല്ലാംകൊണ്ടും ഞങ്ങൾ മാനസംതന്നെ
നന്നായിങ്ങപഹരിച്ചിന്ദിരാവരനായ
ഗോവിന്ദൻതന്നെ ഞങ്ങളെങ്ങനെ മറക്കുന്നു?

---
സംയുക്തം = കൂടിച്ചേർന്നതു്.

ദൈവമേ! ശുഭരൂപ! സന്മയ! മധുരിപോ!
മാധവ! ഹാഹാ! ലക്ഷ്മീവല്ലഭ! ജനാർദ്ദന!
ബോധരൂപകാ! ഹാഹാ! മുകുന്ദ ജഗല്പതേ!
ഹാഹാ! ഗോകുലനാഥ! ഹാഹാ! കാരുണ്യശീല!
ഹാഹാ! വല്ലവീവര! വലഞ്ഞു ഞങ്ങളെല്ലാം
ദേഹവും തളരുന്ന ദാഹവും പെരുകുന്ന
മോഹവും വളരുന്ന മോഹനാശന! കൃഷ്ണ!
പ്രാണനാഥനാം തവസുന്ദരരൂപാമൃതം
കാണാതെ ഞങ്ങളെല്ലാം മന്ദിച്ചു മരിച്ചപോം
ദുഃഖാബ്ധൗ മഗ്നമാരാം ഞങ്ങളെ രക്ഷ പ്രഭോ!
ദുഃഖാൽനിന്നുദ്ധരിക്ക സർവ്വദുഃഖാപഹാരിൻ!
സന്താപനാശനത്താൽ നിനക്കു പേരുണ്ടായി
സന്തതാനന്ദനെന്നതായതുമോർക്ക ഭവാൻ.''
ഇങ്ങനെ കരഞ്ഞീടും ഗോപികമാരെക്കണ്ടു
മംഗലനുദ്ധവനും കാരുണ്യപാരവശ്യാൽ
പിന്നെയും തത്ത്വാത്മമാം കൃഷ്ണസന്ദേശവാക്യം
ഒന്നൊന്നേ പാരംപാരം പറഞ്ഞോരനന്തരം
ഗോപികമാർക്കു ചിത്തസന്താപം കുറഞ്ഞിത-
ങ്ങാവോളം തത്ത്വബോധമെന്നതുമുണ്ടായ്‌വന്നു.
സുന്ദരിമാരാം ഗോപീജനങ്ങൾ പിന്നെ മോദാൽ
വന്ദിതനുദ്ധവനെപ്പൂജിച്ചു മാനിച്ചിതു
ഗോകുലംതന്നിൽ വസിച്ചീടുന്ന ജനങ്ങൾക്കു
ശോകങ്ങളൊക്കെത്തീർത്തിട്ടുദ്ധവൻ യാത്രയുണ്ടായി
മാധവലീലകളെയെപ്പോഴുമെല്ലാരോടും
ബോധമോദേന ചൊല്ലിച്ചെററുനാൾ വാണു പിന്നെ
കേശവചരിതങ്ങൾ കേട്ടവർക്കെല്ലാപേർക്കും
ക്ലേശവും തീർന്നു മററൊന്നാശയുമില്ലായ്കയാൽ
ഓരോരോദിനം കഴിഞ്ഞീടുന്നതൊക്കെയുമ-
ങ്ങോരോരോ നിമിഷമെന്നുള്ളതും തോന്നിക്കൂടി.
ഗോപികാജനത്തിൻെറ ഭക്തിയും ശുദ്ധികളും
കേവലം മോദാലുണ്ടിട്ടാനന്ദിച്ചുദ്ധവനും
ഗോപിമാരുറങ്ങീടും നേരമുദ്ധവന്താനും
ഗോപികമാരെത്തൊഴുതീവണ്ണം ചിന്തചെയ്തു:
''ഉത്തമപുരുഷങ്കലിത്തരം ഭക്തിയുള്ളോ-
രുത്തമമാരിൽവച്ചിട്ടുത്തമമാരാണിവർ
ഇത്തരം ഭക്തിയുള്ളോരിത്രിലോകത്തിലാരും
ചിത്തത്തിലോർത്താലില്ല നിർണ്ണയമെന്നുവന്നു.
കേവലം നാരായണഭക്തിയില്ലാതെ വിപ്രർ

---

സർവ്വദുഃഖാപഹാരിൻ! = എല്ലാദുഃഖങ്ങളും ഇല്ലായ്മ ചെയ്യുന്നവനേ!

ആയവരുടെ ജന്മം പാർത്താൽ നിഷ്ഫലം നൂനം.
ഭക്തിയുള്ളവർ നീചജാതിയെന്നിരിക്കിലും
ഉത്തമരവരതിനില്ല സംശയമേതും
ബുദ്ധിയും ശാസ്ത്രം ഗുരുസേവയും ദേഹശുദ്ധി
സിദ്ധിസല്ക്കാരതത്ത്വജ്ഞാനകർമ്മവുമില്ല.
ഇങ്ങനെയിരിക്കുന്ന ഗോപിമാക്കിത്ഥം ഭക്തി
വന്നു വദ്ധിച്ചതോർത്താലെത്രയുമത്യത്ഭുതം!
ധന്യമാരാകമിവക്കിതുകാരണം ഭക്തി-
യെന്നല്ല മോക്ഷം സവ്വസൗഖ്യവും വരുംനൂനം
തന്നുടെ മഹാവ്യാധികളെല്ലാരു സിദ്ധൗഷധം
നന്നെന്നതറിയാതെ രോഗിതാൻ സേവിക്കിലും
തന്നുടെ മഹാവ്യാധി നശിച്ചുപോകുംപോലെ
തന്നുടെ തത്ത്വമൊന്നുമറിയാതവർകളും
തന്നുള്ളിൽ നാരായണഭക്തിയുണ്ടെന്നാകിലോ
തന്നുടെ മനസ്സിങ്കൽ വേണ്ടതു സാധിപ്പിക്കും;
എന്നല്ല സായുജ്യവും കൊടുക്കമെല്ലാവക്കും.
ഗോപികമാരാമിവർ രാസകലീലയിങ്കൽ
ഗോവിന്ദാശ്ലേഷനീതിമാർഗ്ഗാദി നിത്യസുഖം
സാധിച്ചിരിതുപോലെ ദേവ നാരികരാംകളമേ
സാധിച്ചീലിവരുടെ പാദാരവിന്ദധൂളി
സാധിച്ചു നില്ക്കും വൃന്ദാവനത്തിൽ വാണീടുന്നോ-
രാധികൃതരുവല്ലിയെന്നതിലൊന്നായിട്ടു
മാമക ജനിപ്പിനാസ്സാരുണ്യമുണ്ടാകേണം
കാമദ! ജഗല്പതേ! മാധവ! നാരായണ!
സുന്ദരിമാരാമിവർ പാടീടും ശബ്ദംകൊണ്ടു
വന്നിതു ലോകങ്ങരാംകൾ കല്മഷാപഹശുദ്ധി.
ആകയാൽ വന്ദിതമാരായീടും ഗോപീജന-
പാദപാതങ്ങളായ രേണുക്കൾക്കായ്ക്കൊണ്ടു ഞാൻ
വന്ദിച്ചീടുന്നേ'നെന്നങ്ങിത്തരമുദ്ധവനും
നന്ദിച്ചു ഗോപീജനത്തോടു യാത്രയുംചൊല്ലി
നന്ദനോടനുജ്ഞയും കൈക്കൊണ്ടു വന്ദിച്ചുടൻ
ചെന്നു തേരതിലേറുംനേരത്തു നന്ദാദികൾ
കാഴ്ചകളോരോതരം തേരതിൽക്കൊണ്ടുവച്ചി-
ട്ടീശ്വരഭക്തിയോടുമിത്തരം ചൊല്ലീടിനാർ:
"ശാശ്വതമൂർത്തിയാകും കൃഷ്ണങ്കൽ സദാ ഭക്തി
നിശ്ചലയായീടണം ഞങ്ങരാംക്കു ദിനംതോറും
കായമിങ്ങതു നമസ്കാരാർത്ഥം വന്നീടണം
വായയാൽ ചൊൽവതൊക്കെസ്സെല്ലുതിയാകവേണം

---

മാമകജനിപ്പ് = എന്റെ ജന്മം.

ചെയ്‌വതൊക്കെയുമീശപൂജയായ്‌വന്നീടണം
ദൈവമെന്നിയേ മററു ഞങ്ങൾക്കു ഗതിയില്ല.''
ഇത്തരം പറഞ്ഞയച്ചീടിനാനുദ്ധവനും
ചിത്തസൗഖ്യേന മന്ദം മഥുരാപുരിപുക്ക
നന്ദാദിഗോപാലന്മാർ നന്ദിച്ചുനൽകിയൊരു
പൊന്നാദികാഴ്ചയെല്ലാമുദ്ധവർ കൊണ്ടുപോയി
നന്ദനന്ദനന്മാക്കും യാദവേശ്വരനുമായ്
ഒന്നൊന്നേ നൽകി നന്ദഗോകുലവൃത്താന്തങ്ങൾ
ഒന്നൊഴിയാതെ ഭക്തിശോകസ്നേഹാദിരാഗം
എന്നിവ നന്ദാത്മജം കേൾപ്പിച്ചിതുദ്ധവനും.
ഇങ്ങനെ വാണീടുന്നകാലമങ്ങൊരുദിനം
മംഗലൻ മധുവൈരിയാകിയ ദാമോദരൻ
പുഷ്കരവിലോചനയാകിയ സൈരന്ധ്രിതൻ-
ദുഃഖത്തെക്കളയേണമെന്നോർത്തുദ്ധവനോടും
ചെന്നു സൈരന്ധ്രിതന്റെ മന്ദിരമകംപുക്ക.
വന്നിതു മഹാഭാഗ്യമവൾക്കും പുണ്യാംശത്താൽ.
കൃഷ്ണനെ കണ്ടനേരമേററവും സന്തോഷമായ്
തുഷ്ണാലജ്ജയാ വേഗം സംഭ്രമസമന്വിതം
തത്സഖീജനത്തോടും സത്വരമെഴുന്നേററു.
ചിത്സ്വരൂപനെയെതിരേററിട്ടങ്ങത്യാദരാൽ
പാദക്ഷാളനംചെയ്തു മുഖശുദ്ധിയും ചെയ്യി-
ച്ചാദി നായകനേയും നല്ലൊരു ശയ്യതന്മേൽ
മല്ലലോചന വസിപ്പിച്ചുടൻ പുറംപുക്ക
നല്ലനാമുദ്ധവനെപ്പൂജിച്ചു സൈരന്ധ്രിയും
വസ്ത്രാനുലേപനാദി ഭൂഷണങ്ങളെക്കൊണ്ടു-
മെത്രയുംമേന്മേലലങ്കാരങ്ങൾ ചെയ്തുപിന്നെ
ചമ്പകമലർ നല്ല മാലതീകുന്ദമാല്യം
ഇമ്പമായ് വിളങ്ങീടും മുത്തുദാമങ്ങളാലും
നന്നായങ്ങലങ്കരിച്ചായതിലകിൽ നല്ല
ചന്ദനകർപ്പൂരാദി ധൂപഗന്ധങ്ങളാലും
പൂർണ്ണകുംഭങ്ങൾ രത്നദീപങ്ങൾ സ്വർണ്ണപ്പാത്ര-
വർണ്ണത്തെപ്പൂണ്ടുള്ളൊരു ദർപ്പണജാലങ്ങളും
നന്നായി വിളങ്ങീടും നല്ലൊരു മണിയറ-
തന്നുള്ളിൽ വിളങ്ങീടും മാധവസമീപത്തു
സുന്ദരി ചെന്നീടിനാൾ വിഭ്രമലജ്ജാന്വിതം.
തന്നുള്ളിലനുരാഗസൗഖ്യമന്ദാക്ഷത്തോടും
മന്ദഹാസവും പൂണ്ടു മാനവനെഴുന്നേററു

പുഷ്കരവിലോചന = സുന്ദരി. സൈരന്ധ്രി = പരിചാരിക. മുത്തുദാമം = മുത്തുമാല. ദർപ്പണജാലം = കണ്ണാടികൾ, വിഭ്രമലജ്ജാന്വിതം = സംഭ്രമത്തോടുംലജ്ജയോടുംകൂടി.

സുന്ദരിയുടെ കരം പിടിച്ചു മോദത്തോടും
മെത്തമേലവളേയുമിരുത്തി മൃദുവാക്യം
ഉത്തമസൗജന്യലീലാകൃതിയോടും കൃഷ്ണൻ
ചിത്താനന്ദത്തോടവളോടുതന്നോടും രമിച്ചിതു
ചിത്തത്തിലാനന്ദവും വളർന്നു സൈരന്ധ്രിയും
തന്നുള്ളിലാഗ്രഹങ്ങളുള്ളവയെല്ലാംചെയ്തു,
സുന്ദരിതന്നാഗ്രഹമെങ്ങനെയറിയുന്നു?
ആനന്ദാത്മകൻ സുഖവിഗ്രഹൻ നിർവാണദ-
നായവനോടു രമിച്ചീടിനാൾ ചൊല്ലേണമോ?
മാധവൻ കൃഷ്ണനെന്നതുള്ളത്തിലറിയാതെ
മാധവൻതനിക്കംഗരാഗത്തെക്കൊടുക്കയാൽ
സുന്ദരിയായി വന്നു സൈരന്ധ്രിയവൾ പിന്നെ
തന്നുള്ളിൽ സുഖംപൂണ്ടതെത്രയുമത്യത്ഭുതം!
സർവാത്മാവീശൻ വിഷ്ണു കൃഷ്ണനെന്നെല്ലായ്പോഴും
സർവാർത്ഥങ്ങളാൽപൂജിക്കുന്നവർക്കിനിയെന്തേ!
ആനന്ദാത്മകനോടുമൊന്നിച്ചു സൈരന്ധ്രിയും
ആനന്ദംപൂണ്ടു രമിച്ചങ്ങനെ വസിക്കുമ്പോൾ
ഭാഗ്യമങ്ങുണ്ടാകയാൽ മുക്തിയെ നൽകീടുവാൻ
യോഗ്യനാം നാഥന്തന്നോടിത്തരം ചൊന്നാളവൾ:
"കാമസുന്ദര! കാന്ത! മത്സഖ ഭവാന്തന്നെ
മാമകം പിരിഞ്ഞിരുന്നീടുവാൻ ശക്തിയില്ല;
ആകയാലിന്നും ചില ദിനമെന്നോടുകൂടി
മകരധ്വജലീലപൂണ്ടു വാഴേണം ഭവാൻ.
സന്ദേഹമതിനില്ലെന്നാവുണ്ണുമെന്നും കൃഷ്ണൻ
സുന്ദരിയോടും തത്ര വാണിതു ചിലദിനം.
കൊണ്ടൽനേർവർണ്ണൻ തനിക്കക്കാലം സൈരന്ധ്രിയി-
ലുണ്ടായാനുപശ്ലോകനെന്നൊരു ചാരുപുമാൻ.
സംഖ്യയില്ലാതശാസ്ത്രം ഗ്രഹിക്കമൂലമവൻ
സാംഖ്യയോഗാചാര്യനായ് വന്നിതെന്നറിഞ്ഞാലും.

## അക്രൂരാനുഗ്രഹം

രാമനും കൃഷ്ണന്താനുമുദ്ധവർതാനുമായി
സാമോദമൊരുദിനമക്രൂരഗൃഹം പുക്കാർ.
അക്രൂരൻതന്റെ കാമസിദ്ധിയെച്ചെയ്‌വാനായി
നിർഗ്ഗമിച്ചോരു ബന്ധുസത്തമം കൃഷ്ണം കണ്ടു
സമ്മോദമോടുമെഴുന്നേററു ചെന്നാശ്ലേഷിച്ചു
വന്ദിച്ചു രാമകൃഷ്ണന്മാരെയും വിധിപോലെ

മകരധ്വജലീല = കാമകേളി.

പൂജിച്ചു വസിപ്പിച്ചു പ്രീതിയോടക്രൂരനും
പൂജിതപാദതീർത്ഥം തന്നുടെ ശിരസ്സിങ്കൽ
വ്യാജമെന്നിയേ മോദാൽ ധരിച്ചു നൃപോത്തമ!
കാമദൻതന്നെ വസ്ത്രാഭരണമാല്യഗന്ധൈ-
രാമോദമുപചാരപൂജകൾചെയ്തു പിന്നെ
അന്നപാനാദികൊണ്ടുമൈത്ര്യവും സൽക്കരിച്ചു
വന്നൊരാനന്ദാം ബുധൗ മഗ്നനായ് മുകുന്ദന്റെ
പാദപങ്കജദ്വയം ശിരസി ചേർത്തുകൊണ്ടു
മോദമോടക്രൂരനും രാമകൃഷ്ണന്മാരോടായ്
ചൊല്ലിനാൻ ഭാഗ്യത്താലെ കല്മഷഹീനനായി
നല്ലനായ്‌വന്നു കംസൻകുലവും ശുദ്ധമായി
നിങ്ങളാൽ പണിപ്പെട്ടു ജഗത്തും തന്മയമായ്
നിർമ്മിച്ചു നിങ്ങളെന്യേയില്ല മറ്റേതുമൊന്നും.
ആത്മസൃഷ്ടമാം വിശ്വമാവിശ്യ സ്വശക്തിഭി-
രാത്മാവാം വിശ്വം ബഹുവിധമായ് പ്രത്യക്ഷമായ്
ഗോചരമായി ബ്രഹ്മചൈതന്യന്തന്നെ ശോഭി-
ച്ചേകമായ് ചരാചരമാകുന്ന ഭൂതങ്ങളിൽ
ജ്യായാദിയവ സർവയോനിഷു ശോഭിപ്പതും,
ഏവമാം ഭവാനാത്മയോനിഷുവാത്മതന്ത്ര-
നായ് ബഹുപ്രകാരമായ് ശോഭിച്ചു രജസ്സത്വ
താമസഗുണശക്തിസൃഷ്ടമാം വിശ്വമെല്ലാം
തന്മായതന്നാൽ സൃഷ്ടമാകിയ വിശ്വമൊന്നും
തന്നിലേ ബന്ധിപ്പീല തൻഗുണവികൃതികൾ.
ജ്ഞാനാത്മാവാകുന്നിനക്കെന്തൊരു ബന്ധഹേതു?
നൂനമേതുമേയില്ല ദേഹാദിഭേദക്രമം
ചിന്തനമാകുന്നതു ജന്മാദി മൃതിബന്ധം
അന്തരാത്മനി ഭവിക്കുന്നതും സംസ്മൃതിയാൽ.
ആയതുകൊണ്ടു ബന്ധം ബന്ധത്താലല്ലോ മോക്ഷം
ആയതു ഹേതുവായി ബന്ധമോക്ഷവുമില്ല.
നിന്തിരുവടിക്കൊരു ബന്ധകർമ്മങ്ങൾ കാമം
ചിന്തിക്കിൽ വിവേകവുമവിവേകവുമില്ല;
നിന്തിരുവടിതന്നാലുദിതം ജഗദ്ധിത-
സമ്മതപുരാണങ്ങളായതു പാഷണ്ഡികൾ
തന്നാലെ ബാധിച്ചീടുമപ്പൊഴേ ഭവാന്തന്നെ
തന്നുടെ സത്വഗുണവൃത്തിയെബ്ഭരിക്കുന്നു.
ആയതിനായി വസുദേവമന്ദിരത്തിങ്കൽ
ചെയ്തതങ്ങവതാരം ഭൂഭാരം കളവാനും

ആത്മസൃഷ്ടം = സ്വയം നിർമ്മിക്കപ്പെട്ടത്. സ്വശക്തിഭിഃ = സ്വന്തം ശക്തികളാൽ. ആവിശ്യ = പ്രവേശിച്ച്. സംസ്മൃതി = യഥാന്രൂപമായ ഓർമ്മ.

അസുരന്മാരാം നൃപകണ്ടകന്മാരെക്കൊന്നു
അധുനാ കുലത്തിനു കീർത്തിയെയുണ്ടാക്കുവാ-
നായ്ക്കൊണ്ടു ദേവ പിതൃ ഭൂതാദി നരമൂർത്ത്യാ
സകലത്തിനും നിർവാണപ്രദനായിക്കൊണ്ടു-
മിരിക്കും തവ പാദാബ്ജക്ഷാളനജലതീർത്ഥം
ശിരസി ധരിക്കയും സ്മരിച്ചു ലോകത്ത്രയം
ശുദ്ധമായ്‌വരുന്നിതു സർവകല്മഷം തീർന്നു
സിദ്ധിബോധവും നൽകീടുന്നു തവ പാദതീർത്ഥം.
സാത്വികഗുണരൂപനായിട്ടു വിഷ്ണുവായി
നിത്യനാം നിന്നെസ്സദാ ശരണം പ്രാപിക്കുന്ന
ഭക്തർക്കു പ്രിയാദൃതവചനസുഹൃത്തായി
കൃതജ്ഞനായിസ്സർവ കാമദനായിക്കൊണ്ടു
യോഗേശസുരേശ്വരന്മാരാലുമച്ഛേദ്യനായ്
യോഗമായയാൽ പുത്രകളത്രമിത്രധന-
ദേഹഗേഹങ്ങളാം മോഹാദി രശനയെ
മോഹങ്ങളാം സമസ്തവും തവന്മായതന്നെ നൂനം.
ഭക്തനാമക്രൂരനാലിങ്ങനെ സ്തുതനായി
അർച്ചിതനായ ഭഗവാനാകും മുകുന്ദനും
മന്ദഹാസവും ചെയ്തു മന്ദമായ് മോദമോടും
അന്നേരമക്രൂരനോടരുളിച്ചെയ്തീടിനാൻ:
''എന്നുടെ താതനായീടുന്നതും ഭവാനാത്താൽ
വന്ദ്യനായിരിപ്പൊരു ഗുരുവും ഭവാനല്ലോ
പ്രീതിയും സ്നേഹം കൃപാ താവക മനസ്സിങ്കൽ
പുത്രനാമെന്നിൽ സദാ വർദ്ധിച്ചീടുകവേണം
സജ്ജനദർശനത്താൽ സദ്യസ്സംഭവിച്ചീടും
ദുർജ്ജനങ്ങൾക്കു സിദ്ധിയെന്നതും ചൊല്ലേണമോ?
സജ്ജനങ്ങളിൽ മുഖ്യനാകിയ ഭവാനിപ്പോൾ
ഇജ്ജനത്തിനു വേണ്ടതൊക്കെയും ചെയ്യുമല്ലോ.
എന്നതുകൊണ്ടു ഭവാൻ ഹസ്തിനപുരത്തിങ്കൽ
ചെന്നു വൃത്താന്തമറിഞ്ഞിങ്ങു പോന്നീടവേണം
പാണ്ഡുവാം നൃപൻ മരിച്ചീടുംനാൾ ശിശുക്കളാം
പാണ്ഡവന്മാരും മാതാവാകിയ കുന്തിതാനും
ഹസ്തിനപുരത്തിങ്കൽ വാണീടും വൃത്താന്തങ്ങൾ
വിസ്താരം സംക്ഷേപമായറിഞ്ഞേനല്ലോ പുനഃ
ദുഷ്ടനാം സുയോധനനിഷ്ടമായ്ക്കൊണ്ടാടുന്ന
ദൃഷ്ടിഹീനനാം വൃദ്ധൻ ധൃതരാഷ്ട്രനും പാർത്താൽ
പാണ്ഡുതൻ പുത്രന്മാരെ സ്വാത്മജന്മാരെപ്പോലെ
നിർണ്ണയം പാലിക്കയുമില്ലവനവയെല്ലാം

പ്രിയാദൃതം = ഇഷ്ടത്തെ ആദരിക്കുന്നതു്.

ചെന്നു നീയറിഞ്ഞിങ്ങു വന്നു വൃത്താന്തം പോലെ
നമ്മുടെ പാണ്ഡവരെ നന്മയായ് വച്ചാം പക്ഷേ.''
ഇത്തരമക്രൂരനോടരുളുംചെയ്തനന്തരം
ഉത്തമനായ കൃഷ്ണൻ രാമനുമുദ്ധവനും
ഒന്നിച്ചുപോന്നുവന്നു മഥുരാപുരിതന്നിൽ
നന്നായിസ്സുഖിച്ചുവാണീടിനാൻ നൃപോത്തമ!

## അക്രൂരൻെറ ഹസ്തിനപുരയാത്ര

ഹസ്തിനപുരത്തിങ്കലക്രൂരനശങ്കിതം
എത്രയും വേഗത്തോടും ചെന്നതിന്നനന്തരം
അന്ധനാം നൃപനേയും പത്നി ഗാന്ധാരിയേയും
ബന്ധുക്കൾ ഭീഷ്മർ വിദുര ഭാരദ്വാജകൃപ–
ഗൗതമബാല്ഹികദുര്യോധനാദ്യന്മാരെയും
ജാതമോദേന കണ്ടു കുശലംവിചാരിച്ചു
സോദരിയായ കുന്തിതന്നുടെ ഗൃഹംപുക്ക
സോദരൻതന്നെക്കണ്ടു പൂജിച്ചു കുന്തിതാനും
ഖേദമുൾക്കൊണ്ടു തൻെറ വേദനയെല്ലാമോരോ–
ന്നാദരവോടു കുശലപ്രശ്നങ്ങളായിച്ചൊന്നാൾ:
''താതനും ഭ്രാതാക്കളും നിങ്ങളും ഭ്രാതൃപുത്ര–
സോദരീവർഗ്ഗങ്ങളും സൗഖ്യമായ് വാഴുന്നില്ലേ?
മാനസശോകത്തോടേ വാഴുന്നോരെന്നെ നിങ്ങൾ
മാനസേ മറന്നിതോ? ഞാനേതുമറിഞ്ഞീല.
പൈതൃഷ്വസേയന്മാരാമെന്നുടെ പുത്രന്മാരെ–
ച്ചേതസി രാമകൃഷ്ണന്മാരുള്ളിലോർത്തീടുമോ?
ദുഷ്ടരാം ചെന്നായ്ക്കൾതൻ മദ്ധ്യത്തിൽ ഭയംപൂണ്ടു
പെട്ടിഹ കിടക്കുന്ന ഹരിണികണക്കിനെ
എത്രയും ദുഃഖത്തോടെ ഭീതിയും കൈക്കൊണ്ടിഹ
ശത്രുക്കൾമദ്ധ്യേ കിടന്നീടുന്നോരെന്നെപ്പിന്നെ
താതനില്ലാത്ത ബാലന്മാരെയും ജനാർദ്ദനൻ
ചേതസി കാരുണ്യത്താലിങ്ങൊരു ദിനം വന്നു
കണ്ടുമാനസതാപമാശ്വസിപ്പിച്ചീടുമോ?
അണ്ഡർകോനായ കൃഷ്ണ! നമസ്തേ നമോസ്തു തേ.
മാനസശോകഹര! കൃഷ്ണായ നമോസ്തു തേ.
ആനന്ദമൂർത്തേ! തവ പാദപങ്കജമെന്യേ
മാനസഗതിയെനിക്കില്ലേതും ദയാനിധേ!
ദുഃഖിയാമെന്നെയും മൽപുത്രരാം ബാലരേയും
ദുഃഖങ്ങൾ തീർത്തു ദുഃഖനാശന! വേഗേന നീ

---

ദൃഷ്ടിഹീനൻ = അന്ധൻ. സ്വാത്മജന്മാർ = സ്വന്തം മക്കൾ. അശങ്കിതം = നിസ്സന്ദേഹം. ഹരിണി = മാൻപേട.

കാത്തുകൊള്ളുക'' യെന്നുമിത്തരം ചൊല്ലി കുന്തി
ചിത്തശോകേന കരഞ്ഞീടിനാളതുനേരം,
നല്ലനാം വിദുരരും ഗാന്ദിനീസുതന്താനും
അല്ലൽപൂണ്ടുള്ളിൽ നല്ല സാന്ത്വനവാക്യങ്ങളാൽ
ആശ്വസിപ്പിച്ചു കുന്തിതന്നിലെ സ്നേഹത്താല-
ങ്ങീശ്വരദ്ധ്യാനംചെയ്തു മേവിനാരു കുന്തിതാനും.
വാർത്തകളറിവാനായവിടെയക്രൂരനും
പാർത്തിതു ചെററുദിനമോരോന്നേയോർത്തോർത്തവൻ
പാണ്ഡവന്മാരുടെ ബുദ്ധിഗ്ഗുണങ്ങളും ധർമ്മകർമ്മ-
പാണ്ഡിത്യശ്രുതശൗര്യ ധൈര്യസജ്ജനഭക്തി-
വീര്യവും വിദ്യാദാനശീല സദ്ഗുരുഭക്തി
ആര്യമാർഗ്ഗങ്ങളിവയാകിയ ഗുണമെല്ലാം
ഉണ്ടായിവരികയാലവരിൽ പ്രജകൾക്കും
ഉണ്ടായിതനുരാഗമായവ സഹിയാഞ്ഞു-
കാരണം കണ്ണില്ലാത്ത വൃദ്ധനാം നൃപൻ കള്ളൻ
ദുരിയോധനൻ പിന്നെശ്ശകുനിയിവരെല്ലാം
ഒന്നിച്ചു നിരൂപിച്ചു ഭീമനെക്കൊന്നീടുവാൻ.
പിന്നെയും ദുഷ്കർമ്മങ്ങളോരോന്നേ ചെയ്തതെല്ലാം
വിദുരൻ കുന്തിതാനും മററുള്ള ബന്ധുക്കളും
മതിമാനായീടുന്നോരക്രൂരം കേൾപ്പിക്കയും
മതിയിലോർത്തു കണ്ടുമറിഞ്ഞു വൃത്താന്തങ്ങളും
മതിയിലുറപ്പിച്ചു സോദരിയോടായ്പിന്നെ
മതിമാൻ വിദുരരോടായുമങ്ങുമദരവിൽ
യാത്രയും ചൊല്ലിയത്ര പോന്നിതങ്ങക്രൂരനും
എത്രയുമേററമുള്ളിൽ വൃത്താന്തമോർത്തോർത്തവൻ
പോന്നുടനന്ധനൃപൻതന്നുടെ സമീപത്തിൽ
ചെന്നു ബന്ധുത്വഭാവമോടിത്ഥം പറഞ്ഞിതു:
''വൈചിത്രവീര്യ! കുരുഭൂപതേ! മഹാമതേ!
വൈചിത്രകീർത്തേ! ഗുണവാരിധേ! കേട്ടീടണം
പൂജ്യനായീടും പാണ്ഡു മരിച്ചശേഷം നീയും
രാജ്യവും വേണ്ടുംവണ്ണം പാലിച്ചുപോരുന്നില്ലേ?
ഭൂപതി ഭൂമിതന്നെ ധർമ്മേണ രക്ഷിക്കേണം
പാപകർമ്മങ്ങൾ ചെയ്തീടാതെ വാഴ്കയും വേണം
രാജാവിനുടെ ഗുണംകൊണ്ടു തൽപ്രജകൾക്ക
യോഗ്യതയുണ്ടാകേണം നല്ലതു ചൊല്ലീടേണം
കർമ്മണാ വാചാ മനസ്സാ നൃപഗുണങ്ങളാൽ
മമത്വമുണ്ടാകേണം മത്സരവിഹീനനായ്
പക്ഷപാതത്തെത്തുടങ്ങീടിന നൃപന്മാരെ-

---

വൈചിത്രവീര്യൻ=വിചിത്രവീര്യൻെറ പുത്രൻ (ധൃതരാഷ്ട്രർ).

ത്തൽക്ഷണം ത്യജിച്ചീടും പ്രജകളറിയേണം.
ഇങ്ങനെയുള്ള ജനത്തിന്നുടെ സ്വഭാവം കേൾ
മംഗലം വരുവാനായ് പാണ്ഡുനന്ദനരേയും
നിന്നുടെ സുതന്മാരെത്തന്നെയുമൊരുപോലെ
നന്ദിച്ചു വളൎത്തു കാരുണ്യേന വാഴ്ക രാജ്യം.
എന്നുടെ ഭാര്യ മക്കളിത്തരം ഭേദഭ്രമം
തോന്നീടുന്നതു മഹാമായയാ ഭ്രമമെടോ!
കൂടിയല്ലല്ലോജനിക്കുന്നതിങ്ങാരും പാൎത്താൽ
കൂടിയല്ലാരുംപിന്നെ മരിക്കുമ്പൊഴും നൃപ!
മദ്ധ്യപക്ഷത്തിൽ ചിലരൊന്നിച്ചു കൂടീടുന്നു
പദ്ധതിമദ്ധ്യത്തിങ്കൽ ജനങ്ങളെന്നപോലെ
പുത്രമിത്രാദി കളത്രങ്ങളെപ്പാലിപ്പാനായ്
എത്രയും ദുഃഖിച്ചു ധൎമ്മേണ മൂഢരാമവർ
വിത്തംമുണ്ടാക്കിവച്ചാലായതു ദിനംദിനം
പുത്രമിത്രാദിയായോർ തിന്നിഹ മുടിച്ചീടും;
വിത്തമെല്ലാമെയൊടുങ്ങീടുമ്പോളിവനെയും
പുത്രാദി മിത്രങ്ങളും ത്യജിച്ചു ദ്വേഷിച്ചീടും.
കഷ്ടമെന്നോൎത്തു താനും വൃദ്ധനായുഴന്നീടും
അഷ്ടികപോലുമില്ലാഞ്ഞേററവും വലഞ്ഞീടും
മുന്നം തൻകുടുംബരക്ഷാൎത്ഥമായ് ദുരിതങ്ങൾ
അന്നന്നു പലതരം ചെയ്തവയെല്ലാംകൊണ്ടും
തന്നുടെ ദേഹംവിട്ടു യമലോകത്തു ചെന്നി–
ട്ടുന്നതനരകത്തിൽ കിടന്നു വലഞ്ഞീടും;
എന്നതുകൊണ്ടു ഞാനെന്നുള്ളതുമെനിക്കെന്നും
എന്നുടെ പുത്രമിത്രകളത്രഭേദഭ്രമം
എന്നിവയൊന്നും നിനയ്ക്കാതെ നിത്യവും സദാ
ഒന്നിനുമൊരുഭേദമാരൊടും നിനയ്ക്കാതെ
കല്മഷകൎമ്മങ്ങളെച്ചെയ്യാതെ വാണീടുന്ന
നിൎമ്മലഭൂപന്മാൎക്കു കീൎത്തിസൗഖ്യങ്ങൾ വരും.
ആകയാൽ ഭവാൻ സർവസമത്വബുദ്ധിയോടും
ആകവേ പാലിക്കേണമതിനാൽ സുഖമുണ്ടാം.
ഈവണ്ണമല്ലെന്നാകിലനൎത്ഥമുണ്ടായ്‌വരും;
ഈവക ഭവാനറിയാഞ്ഞല്ല പറഞ്ഞതും.
സ്നേഹവും നമ്മിലേററമുണ്ടെന്നെന്നുള്ളിലുള്ള
മോഹമുണ്ടാകമൂലം ഞാനിഹ പറഞ്ഞതും.''
ഇത്തരമക്രൂരൻെറ വാക്കുകളെല്ലാം കേട്ടി–
ട്ടുത്തരം ധൃതരാഷ്ട്രനായ മന്നവൻ ചൊന്നാൻ:
''എത്രയും ശുഭമെടോ! ധന്യനാം നിൻെറ വാക്യം

പദ്ധതി = വഴി.

ഇത്തരം കേട്ടിട്ടെനിക്കേതുമേ മനക്കാമ്പിൽ
തൃപ്തിവന്നീല നരന്മാർക്ക പീയൂഷപാനം
ചെയ്യുമ്പോഴിൽ തൃപ്തിവരായെന്നതുപോലെ നിൻെറ
കൈതവഹീനവാക്യമെന്നുള്ളിൽ മായാവശാൽ
പുത്രമിത്രാർത്ഥരാഗവിഷയമാകും ചിത്ത-
മെത്രയും നിറകയാലേൽക്കയില്ലറിയേണം.
മായാവല്ലഭൻ പരൻപുരുഷൻ നാരായണൻ
മായാമാനുഷവേഷം ധരിച്ചു ഭൂമണ്ഡലേ
വൃഷ്ണിവംശത്തിൽ വന്നുപിറന്നു വളന്നൊരു
കൃഷ്ണൻ തൻ മായാവിലാസങ്ങളാക്കറിയാവൂ?
ഈശ്വരാജ്ഞയാ വരുമ്പോലെ വന്നീടുമെന്നു
ശാശ്വതജ്ഞാനമുള്ളിലുറച്ചേന്മഹാമതേ!''
ഈവണ്ണം ധൃതരാഷ്ട്രൻതന്നുടെ വാക്കു കേട്ടു
കേവലമതിനത്ഥമറിഞ്ഞിട്ടക്രൂരനും
നന്ദിച്ചു യാത്രചൊല്ലിച്ചെന്നുടൻ മധുരയിൽ
വന്നു വൃത്താന്തമെല്ലാം മാധവരാമന്മാരെ-
ക്കേൾപ്പിച്ചു മോദത്തോടും വസിക്കും കാലമപ്പോൾ
താല്പര്യമോടു യുദ്ധമുണ്ടായിതതും കേൾക്ക!

## ജരാസന്ധയുദ്ധം

കംസൻെറ ഭാര്യമാരാമസ്തിയും പ്രാപ്തിയുമപ്പോ-
ഴ്കംസനെ കൃഷ്ണൻ കൊന്ന സങ്കടം നിമിത്തമായ്
തങ്ങൾക്കു താതനായി മേവീടും ജരാസുതൻ-
തന്നോടു സങ്കടങ്ങളൊക്കയുമറിയിച്ചാർ.
പുത്രികൾവാക്കു കേട്ടു ക്രുദ്ധനായ് ജരാസുതൻ
സത്വരം യുദ്ധത്തിനു കോപ്പിട്ടു പുറപ്പെട്ടു
യാദവവംശം മുടിച്ചീടുവൻ വേഗമെന്നു
സാദരം വ്യൂഹം ചമച്ചീടിനാൻ വഴിപോലെ.
ഇരുപത്തോരായിരത്തെണ്ണൂറുമെഴുപതും
കരികളത്ര തേരും ചമച്ചതിത്ഥിപ്പിന്നെ
അശ്വങ്ങളറുപത്തയ്യായിരത്തറുന്നൂറും
നിശ്ചയമിതിന്മേലെയശ്വങ്ങൾ പത്തും കൂട്ടി
കാലാളും നൂറെറാമ്പതിനായിരത്തി മൂന്നൂററി-
ന്മേലേയമ്പതു കൂട്ടീട്ടുള്ള സംഖ്യയെത്തന്നെ
ഇമ്പമാമക്ഷൗഹിണിയൊന്നെന്നു പറയുന്നു.
ഇത്തരം വിംശതിയും ത്രയവുമക്ഷൗഹിണി
ചിത്തമോഹനം യുദ്ധോദ്വേഷമായ് ചമഞ്ഞുടൻ

---

കൈതവഹീനം = കള്ളമില്ലാതെ. ഈശ്വരാജ്ഞയാ = ദൈവകല്പിതത്താൽ.
വിംശതി = ഇരുപത്. ത്രയം = മൂന്ന്.

ആനകപടഹാദി വാദ്യഘോഷങ്ങളോടും
മാനമുടക്കൊണ്ടു മഗധാധിപൻ പുറപ്പെട്ടു
മധുരാപുരിചൂഴം വളഞ്ഞിതപ്പിപോലെ.
യാദവന്മാരുമേററമുടംപ്പേടിപൂണ്ടനേരം
യാദവപതി കൃഷ്ണൻ പേടിയാക്കെന്നു ചൊന്നാൻ.
കാരണപൂരുഷനായീടിന കൃഷ്ണനുള്ളിൽ
കാരണാത്മാവുകൊണ്ടു പൂർവ്വവൃത്താന്തമോത്താൻ:
"കാരണാത്മാവായ് പുരുഷോത്തമനാകുന്ന ഞാൻ
കാരുണ്യവശാൽ കാലാവസ്ഥാദി ഗുണങ്ങളാൽ
ജാതനായതിൻമൂലമെന്തെന്നാൽ ഭൂഭാരത്തെ
ചെയ്തീടും ദുഷ്ടനൃപരാദിയെ വധംചെയ്തു
ഭൂമിഭാരത്തെത്തീൎത്തു ധർമ്മരക്ഷയും ചെയ്തു
സാമോദം ശിഷ്ടന്മാരെപ്പരിപാലിപ്പാനല്ലോ.
ആകയാൽ മാഗധനും പടയും വരുന്നതും
ആകവേ മുടിച്ചെന്റെ കാര്യവും സാധിച്ചീടാം.
ആയതുകൊണ്ടു യുദ്ധംചെയ്തു ഞാനക്ഷൗഹിണി-
യാകവേ നശിപ്പിപ്പ"നെന്നുള്ളിൽ നിശ്ചയിച്ച-
ങ്ങിരിക്കും നേരം മഗധാധിപനുടെ പട
പരന്നു വന്നു മധുരാപുരിക്കുപവനേ.
മാഗധാജ്ഞയാ സാല്വൻ കലിംഗൻ ചേദിപനും
വേഗവാൻ ദന്തവക്ത്രൻ പിന്നെയും വിഡൂരഥൻ
ബലവാനലൂകനും വേണുദാൎനും ശൈബ്യൻ
മാലിയററീടുന്നൊരു ദുർമ്മദനിത്യാദികൾ
മധുരാപുരിയുടെ പൂർവദ്വാരത്തിൽ നിന്നു;
മാധവപുരത്തിന്റെ ദക്ഷിണഭാഗത്തിങ്കൽ
വിന്ദനുമനുവിന്ദൻ നരകൻ വിരാടനും
സന്നാഹവീരനേകലവ്യനും ബാൽഹീകനും
വഞ്ചനാദീശ്വരനുമെന്നിവരൊരുമിച്ചു
നിന്നിതു യാദവന്മാർവരവും പാൎത്തുപാൎത്തു;
പൗണ്ഡ്രകൻ ബൃഹൽക്ഷത്രൻ ശല്യനും യുധാജിത്തും
പാണ്ഡിത്യം രണത്തിങ്കലേറിയ ഭൂരിശ്രവാ
രുഗ്മിയും ദ്രുപൻ സുദക്ഷിണനുമിത്യാദികൾ
തിങ്ങസൈന്യങ്ങളുമായ്പശ്ചിമദ്വാരത്തിങ്കൽ;
ദ്രുപദൻ ശിശുപാലൻ ത്രിഗൎത്തൻ ജയദ്രഥൻ
കപടമേറീടുന്ന ശകുനി സോമദത്തൻ
കണിന്ദൻ ജരാസന്ധനെന്നിവരെല്ലാവരും
ഗണങ്ങളൊരുമിച്ചിട്ടുത്തരദ്വാരത്തിങ്കൽ.

---

ആനകം = തപ്പട്ട എന്ന വാദ്യം (ഭടന്മാരെ ഉത്സാഹിപ്പിക്കുന്നത്.) പടഹം = പെരുമ്പറ. ചൂഴം = ചുററും. മാൽ = ദുഃഖം. പൂൎവ്വദ്വാരം = കിഴക്കേവാതിൽ.

സമുദ്രം ഭൂമണ്ഡലം വളയുന്നതുപോലെ
സമസ്തനൃപന്മാരും മഗധനൃപന്താനും
മഥുരാപുരി ചുഴന്നിങ്ങനെ സിംഹനാദം
അധികം ശംഖധ്വനി ഭൈരവഭേരിധ്വനി
മററുമിങ്ങോരോതരം കൊടികറം കൊടിക്കൂറ
അററമില്ലാതെ കാലാറംതന്നുടെ നിലവിളി
എന്നിവകൊണ്ടു ഭൂമി കലുങ്ങിത്തുടങ്ങിനാറം.
അന്നേരം യുഗാന്തേഷു മേഘങ്ങളെന്നപോലെ
പിന്നെയും സമുദ്രങ്ങറംപോലെയും ഘോരഘോരം
മന്നവ! രിപുകുലമിളകീതോരോതരം;
മാനസ നിശ്ചലനാം കൃഷ്ണനമിളകീല.
മഗധാധിപസൃഗാലാദികറം ഘോഷങ്ങളാൽ
മൃഗരാജന തുല്യവിക്രമമൂർത്തിയായ
മാധവനേതുമിളകാതെ രാമനോടിദം
ആധി ഭൂവിന്ന തീർപ്പാനുള്ളൊരു വഴികളെ
ഗൂഢമായറിയിച്ചിതന്നേരം മനക്കാമ്പിൽ
ഗൂഢപാദീശാംശജനേററവും മോദം പൂണ്ടു
നില്ക്കുമ്പോളംബരത്തിൽനിന്നു വന്നിതു തേരും
അക്തേജസ്സെഴു വെല്ലും ചക്രാദ്യായുധങ്ങളും
ഒക്കെ വന്നതു കണ്ടു യദുരാജാജ്ഞയോടും
പുഷ്കരേക്ഷണൻതാനും രാമനുമൊരുമിച്ചു
തേരതിൽക്കരേയേറി യുദ്ധസന്നദ്ധന്മാരായ്
പാരാതെ യദുക്കളുമൊക്കവേയൊരുമിച്ചു
യുദ്ധകോലാഹലേന തിക്കിയും തിരക്കിയി
ട്ടുദ്ധതന്മാരായ് ഭയഹീനരായ് പുറപ്പെട്ടു.
കൃതവർമ്മാവുമുടനുദ്ധവനിത്യാദികറം
അതിവിക്രമംപൂണ്ടു കൃഷ്ണനുമൊരുമിച്ചു
പൂർവ ഗോപുരത്തൂടേ പുറത്തു പുറപ്പെട്ടു;
പൂർവികനുഗ്രസേനൻ പൃഥുവുംവിപൃഥുവും
പിന്നെ യസ്സുദാമാവും ഹരിയുമൊരുമിച്ചു
സന്നാഹത്തോടു തെക്കേഗ്ഗോപുരം പുറപ്പെട്ടു;
സാത്യകി ഗദൻ പ്രസേനനുമങ്ങക്രൂരനും.
സത്യപൂരുഷൻ ഹരിതന്നോടുമൊരുമിച്ചു
പശ്ചിമദ്വാരത്തൂടെ ശത്രുസംഹാരംചെയ്‌വാൻ
നിശ്ചലന്മാരായ്പ്പുറപ്പെട്ടിതുകോലാഹലാൽ;
ഗോവിന്ദൻമഹാതേജോമയമാം രഥത്തോടും
സാരഥിയായി മേവും ദാരുകനോടുകൂടി

---

യുഗാന്തേഷു = യുഗാന്തത്തിൽ. മാനസനിശ്ചലൻ = മനസ്സൈഥര്യമുള്ളവൻ. സൃഗാലം കുറുക്കൻ. ഗൂഢപാദീശാംശജൻ = ആദിശേഷന്റെ അംശത്തിൽ നിന്നു ജനിച്ചവൻ(ബലഭദ്രൻ).

രാമനുമൊരുമിച്ചു കേവലം ജഗദീശൻ
താമസരക്ഷോഗണനാശനശംഖധ്വനി—
പൂരേണ പുറപ്പെട്ടു വടക്കേഗ്ഗോപുരത്തൂ—
ടോരോരോ വഴികളേ പോയൊളിച്ചാർ ദൈത്യവംശം
ഏകനായ് ബഹുവായിട്ടിരിക്കും കൃഷ്ണൻ നാലു—
ഗോപുരത്തൂടെ നാലായ്ത്തീർന്നതെന്തത്യത്ഭുതം!
തേരതിലേറിവന്ന മാധവരാമന്മാരെ—
പ്പാരാതെ നോക്കിക്കണ്ടു ചൈദ്യമാഗധന്മാരും.
പിന്നെയുണ്ടായ യുദ്ധവൈശിഷ്ട്യം ചൊല്ലീടുവാൻ
എന്നാലെളുതല്ലിന്നൊട്ടൊട്ടു ചൊല്ലാമത്രം.
രാമകൃഷ്ണന്മാരൊരുമിച്ചതിശോഭയോടും
ആമയഹീനം വന്ന നേരത്തു നൃപജനം
കോപേന ബാണഗണവർഷവും തുടങ്ങിനാർ;
ഗോവിന്ദരാമന്മാരുമവ്വണ്ണം പൊരുതിതു
തേരുരുധ്വനിനാദവും സിംഹനാദങ്ങളാലും
ഘോരമാം ശംഖധ്വനിപൂരമാരാവത്താലും
പാരിടമിളക്കിയ ശത്രുക്കൾഹൃദയങ്ങൾ
ഓരോരോതരം ഭയപ്പെട്ടിഹ ഭ്രമിച്ചിതു.
പൂർവഗോപുരദ്വാരേ യാദവവീരന്മാരും
ഗർവിതന്മാരാം ശത്രുവർഗ്ഗവുമൊരുമിച്ചു
നാലെട്ടു ദിനമൊരുപോലെ സംഗരംചെയ്തു;
യാദവവീരർ തെക്കേപ്പുറത്തുമതുപോലെ.
അപരദ്വാരി വില്ലാളികളാം യദുക്കളും
അവനി കുലുങ്ങുമാറങ്ങനെ യുദ്ധം ചെയ്തു.
മറ്റുള്ള യാദവന്മാർ രാമകൃഷ്ണന്മാരോടും
തെറ്റെന്നുത്തരഭാഗേ നിന്നു യുദ്ധവും ചെയ്താർ.
പിന്നെയും രാമകൃഷ്ണന്മാരെയും നോക്കിക്കണ്ടു
മന്ദഹാസവും ചെയ്തു ചൈദ്യമാഗധന്മാരും
"ഹേ! കൃഷ്ണ! നരാധമ! നിന്നോടു യുദ്ധംചെയ്‌വാ—
നാഹന്ത! നമുക്കിച്ഛയില്ലെ"ന്നു മാഗധനും
ചൊല്ലിനാൻ "ബാലനല്ലോ കൃഷ്ണ! നീയതുമൂലം
നല്ലതായ്‌വരാ നമ്മിൽ യുദ്ധംചെയ്‌വതു കഷ്ടം!
രാമനും ഞാനുമായിട്ടൊട്ടൊട്ടു രണം കൊള്ളാം
കോമള! നിന്റെ ദേഹം മച്ഛരൈർഭിന്നമാല്ലോം."
പോരുംശ്ശൂരതാവാക്കു ചൊന്ന നിൻ പൗരുഷവും
നേരേ ഞാനൊട്ടറിയുമെന്നു മാധവൻ ചൊന്നാൻ.
ഇത്തരം കൃഷ്ണവാക്യം കേട്ടോരു ജരാസുതൻ

അപരദ്വാരി = പടിഞ്ഞാറേ ഗോപുരവാതില്ക്കൽ. മച്ഛരൈഃ = എന്റെ ശരങ്ങളാൽ.

ക്രുദ്ധനായ് മഹാബലസൈന്യസാരഥിയുതം
മത്തഹസ്തീന്ദ്രൻപോലെ രാമകൃഷ്ണന്മാരോടു
യുദ്ധവും തുടർന്നിതു മാഗധനതുനേരം
ദിക്കുകൾ ദിവി സൂര്യന്താനും ഭ്രരേണുകൊണ്ടു
മറഞ്ഞുചമഞ്ഞിതു വൈരികൾതമ്മിലേററു
നിറഞ്ഞ രോഷമോടെ മഥുരാപുരിതന്റെ
ഗോപുരങ്ങളിൽ സമാശ്രിതങ്ങളായിപ്പട
ഗോവിന്ദൻതന്റെ സൈന്യം മാഗധസൈന്യത്താലെ
അസ്ത്രവർഷങ്ങൾകൊണ്ടു പീഡിക്കുന്നതു കണ്ടു
സത്വരം മാധവനും തേരതിശീഘ്രം കൂട്ടി
യുദ്ധവും തുടങ്ങിനാൻ രാമനുമതുപോലെ
ക്രുദ്ധവൈരേണ സമരത്തിനായൊരുമ്പെട്ടു
ദേവാസുരാദികളാൽ പൂജ്യനായ് മിന്നൽപോലെ
കേവലം ശോഭിക്കുന്ന ചക്രഖഡ്ഗാദ്യായുധം
ഒക്കവേ ധരിച്ചു വില്ലുകളും ഞാൺവലിച്ചു
വിക്രമമായ ശരമെടുത്തു തൊടുത്തിട്ടു
ബാണസഞ്ചയം പ്രയോഗിച്ചു വാരണരഥ
സേനകളെയും നശിപ്പിച്ചു കൊള്ളിമീൻപോലെ
വിളങ്ങും ചക്രമതു ശോഭിച്ചുകാണുന്നിതു
വിളങ്ങും ചന്ദ്രതുല്യതേജസാ മഹാരവ-
പൂരിതമായി ദൈത്യവർഗ്ഗഭീഷണമായി
ട്ടിരിക്കും പാഞ്ചജന്യം വിളിച്ചു ഭഗവാനും
അതിന്റെ രവപൂരാൽ ദൃപ്തമന്നവഹതം
യദുക്കൾ സകലരുമേററവും മുദിതരായ്
പാഞ്ചജന്യത്തിൻ ധ്വനി കേട്ടു മന്നവരെല്ലാം
ചഞ്ചലഹൃദയരായ് ഭീതരായ് വിറച്ചിതു.
യാദവരാജന്താനും വൈരിസൈന്യങ്ങളേയും
ആയുധംകൊണ്ടു യുദ്ധംചെയ്തേററമൊടുക്കിനാൻ
മഥുരാപുരിതന്റെ ഗോപുരേ ചുഴലവും
യുദ്ധത്തെച്ചെയ്തുനില്ലും നൃപന്മാർതമ്മെയെല്ലാം
യാദവവീരന്മാരും നന്ദിച്ചു രണംകൊണ്ടു
യാദവപതി കൃഷ്ണൻ ചൈദ്യന്റെ വിൽ മുറിച്ചാൻ
ഭേസിച്ചു ചൈദ്യന്താനുമടുത്തു കൃഷ്ണനോടു
വത്സ! നില്ലെടാ! കൃഷ്ണ! നില്ലുനില്ലെന്നടുത്താൻ.
അന്നേരം മുകുന്ദനുമേറിയ ബാണങ്ങളെ
നന്നായി വർഷിച്ചതു പിന്നെയും ചൈദ്യൻതന്റെ
ധനുസ്സു മുറിച്ചപ്പോൾ ചൈദ്യനും സിംഹനാദാൽ
പിന്നെയുമഞ്ചു ശരം ക്രോധിച്ചു പ്രയോഗിച്ചാൻ.

---

മഹാബല....യുതം = അതിശക്തമായ സൈന്യത്തോടും തേരാളിയോടും കൂടി. ചൈദ്യൻ = ചേദിരാജാവു്.

മാധവസാരഥിയെപ്പിന്നെയും പത്തു ബാണം
മധുസൂദനന്മേലുമെയ്തിതത്യുഗ്രമായി;
അസ്ത്രങ്ങളതു തട്ടത്തേററവും ബലത്തോടും
ഉത്തമൻകൃഷ്ണനപ്പോഠം മാനിച്ചു ചൈദ്യനോടു
ചൊല്ലിനാ "നെടോ! ചൈദ്യ നീ ബലവാനെത്രയും
ഇല്ല സംശയമതുകൊണ്ടു ദുർബുദ്ധേ! കാൺക
എന്നുടെ ധനുഷ്പ്രയോഗങ്ങളെ രണത്തിങ്കൽ.
എന്നു മാധവനരുഠംചെയ്തു കേട്ടതുനേരം
മന്നവന്മാരെല്ലാരുമെതിർത്തങ്ങടുത്തിതു
നന്നായി ബാണങ്ങളാൽ ഘോരമായ് രണംചെയ്തു
മാധവനവർകളെ പ്രത്യേകമയ്യഞ്ചായി
ബാണങ്ങഠം തന്നാൽ രഥസേനയെ പ്രയോഗിച്ചു
മുമ്മൂന്നു ശരത്താലേ മർമ്മങ്ങഠംതന്നിലെയ്തു
വന്മദനൃപന്മാരെയേകമാം ശരംകൊണ്ടു
വക്ഷസി പ്രയോഗിച്ചു മാധവൻ പിന്നെനന്നായ്-
ത്തീക്ഷ്ണമാമസ്ത്രം ത്രിംശദോരോരോ നൃപന്മാരിൽ
അയച്ചു ഛേദിച്ചിതു മുപ്പതു നൃപന്മാരെ
ആയതുകൊണ്ടു ചൈദ്യഭൂപനും മുകുന്ദന്റെ
നേരേവന്നടുത്തപ്പോഠം ധനുസ്സും ഖണ്ഡിച്ചിട്ടു
പാരാതെ മൂന്നുശരംകൊണ്ടവൻതേക്കൊടിയും
കുടയും ഛേദിച്ചിട്ടു മാധവൻപത്തു ശരം
ഉടനെ ചൈദ്യാംഗത്തിൽ സമസ്തം കല്പിച്ചിട്ടു
അയച്ചിതതുനേരമസ്ത്രങ്ങളരികഠംതൻ-
കായത്തെ ദഹിപ്പതിനുജ്ജ്വലിച്ചടുക്കുന്നു;
ചക്രവുമതുപോലെ ജ്വലിച്ചു തേജോമയാൽ
വിക്രമമോടു ശുഷ്കപത്രേഷു വഹ്നിപോലെ
രിപുവൃന്ദത്തെദ്ദഹിച്ചിങ്ങനെ നടക്കുന്നു
രിപുക്കഠംതന്റെ കണ്ഠേ കരികഠംതന്റെ കണ്ഠേ
സേനകഠംതമ്മെ രഥമെന്നിവയെല്ലാററെയും
ദീനമെന്നിയേ ഖണ്ഡിച്ചകത്തും പുറത്തുമായ്
ഭേദമെന്നിയേ സൂര്യജോതിസ്സായ് വിളങ്ങീട്ടു
താനേ സഞ്ചരിക്കുന്നു മാധവസുദർശനം
കല്പാന്തകാലമേഘവർഷത്താൽമുകുന്ദനും
ശില്പമാമസ്ത്രങ്ങളാൽ ഘോരമായ്വർഷിക്കുന്നു
കല്പാന്തേ മേഘനാദംപോലെ മാധവധനു-
സ്സില്പന്നജ്യാനാദമാമിടിതൻ ധ്വനികളും
കല്പാന്തപവനനാൽ വൃക്ഷപത്രങ്ങഠംപോലെ

---

ശുഷ്കപത്രേഷു = ഉണങ്ങിയ ഇലകളിൽ. കല്പാന്ത....വൽ = പ്രളയകാലമേഘങ്ങഠം വർഷിക്കുന്നതുപോലെ. ജ്യാനാദം = ഞാണൊലി.

കപ്രഭുജനങ്ങളാമരിവൃന്ദങ്ങളെല്ലാം
കല്പാന്തകാലേ ഗിരിമുകളിൽനിന്നു വെള്ള–
മെപ്രകാരത്തിൽ വരുമത്തുപോൽ ശത്രുക്കൾതൻ
മേനിയിൽനിന്നു രക്തവാരിയും പരക്കുന്നു
ഘോരമായ് രണം നേരിട്ടിങ്ങനെ മുറുകുന്നു
സീമയില്ലാതെരിപുവൃന്ദങ്ങൾ മരിക്കുന്നു
സീമയില്ലാതെ ജനം നിന്നടനെതിക്കുന്നു
വില്ലുകൾ ശരങ്ങളും വാളുകൾ പരിഘങ്ങൾ
നല്ലൊരുഗദകളും വേലുകൾ ചുരികകൾ
ചക്രങ്ങൾ ശതഘ്നികൾ കുന്തങ്ങൾ മുസലങ്ങൾ
മുഷ്കരമായമററുമോരോരായുധജാലം
കൈക്കൊണ്ടു നരപതിസേനകളെതിക്കയും
ഉൾക്കരുന്നിങ്കൽ ഭീതിയെന്നിയേ മരിക്കയും
ജീവിതാശയും വിട്ടു പാഞ്ഞു പാഞ്ഞടുക്കയും
കേവലമൂത്തി കൃഷ്ണൻ കൊന്നുകൊന്നൊടുക്കയും
ഭീരുക്കളൊയുള്ളവർ പേടിച്ചു മാറുകയും
ചോരയും പലവഴി പുഴയായൊലിക്കയും
നില്ലെടാ നില്ല നില്ലെന്നങ്ങടനടുക്കുമ്പോൾ
പൊല്ലിക്കൊണ്ടേറ്റു ഭൂമൗ വീണിട്ടു മരിക്കയും
നല്ലൊരു വീരസ്വർഗ്ഗം പുക്കുടൻ സുഖിക്കയും
നല്ലൊരു ഗദായുദ്ധസമത്ഥരായ ജനം
നല്ലൊരു ഘടങ്ങളെത്തച്ചുടച്ചുന്നപോലെ
കരികൾ രഥമിവ തച്ചുടൻ പൊടിക്കയും
ശരങ്ങൾകൊണ്ടു പിളർന്നട്ടഹാസിച്ചും ചിലർ;
അട്ടഹാസിക്കുംമദ്ധ്യേ ജീവനം വിട്ടുപോകും
ദുഷ്ടരായ് പിന്തിരിഞ്ഞു നിന്നെതിർക്കുന്നു ചിലർ;
സംഗരം കാണികൾക്കു കണ്ണുകൾ മറുകുന്നു
സംഗരം കണ്ടു കൊണ്ടാടുകയും പുകഴ്ത്തിയും
ഇന്നിതു പാത്താൽ മഗധാധിപൻ ദുഷ്ടനെന്നു
നിന്ദിച്ചു പറയുന്നു കാണികളായ ചിലർ;
സ്വർഗ്ഗവാസികൾ കണ്ടു സന്തുഷ്ടരായീടുന്നു.
മഗധാധിപപടയൊക്കെയും മരിച്ചിട്ടു
രക്തമാമംബുധിയും പരന്നു ശോഭിക്കുന്നു
രക്തവാരിധിതന്നിൽ ചത്തൊരു സേനാഗണം
മത്സ്യമായ് കല്ലുകളായ് നക്രമായ് ശംഖുമായി
തത്സമമിടകലർന്നങ്ങതിൽ രത്നങ്ങളായ്
ചത്തൊരു ജനത്തിൻെറ വീരഭൂഷണങ്ങളും

---

പരിഘം = പരിച. ശതഘ്നി = ഇരുമ്പാണികൾ തറച്ചിട്ടുള്ള ഒരു ആയുധം: നൂററുകൊല്ലി എന്നും പറയും.

എത്രയും കേശങ്ങളാം ചണ്ഡിയും പുല്ലുമല്ലോ.
വാരിധിതന്നിലുള്ള വസ്തുക്കളെല്ലാമുണ്ടു
വാരിധിയായ രക്തജലത്തിലെന്നേ വേണ്ടു.
സൈന്യനാശത്തെക്കണ്ടു കോപിച്ചു ജരാസന്ധ-
ന്മാന്യനായ് രഥമേറിച്ചെന്നു രാമനുമായി
തമ്മിലുണ്ടായ രണമെത്രയുമത്യത്ഭുതം!
വന്മലതമ്മിൽപ്പോലെ ഹസ്തികളെന്നപോലെ
തങ്ങളിൽ ഗദായുദ്ധമെത്രയുംചെയ്തു ഘോരം
മംഗലരാമന്താനും മാഗധൻതാനുമായി
മാഗധൻ ഗദകൊണ്ടു രാമന്റെ വക്ഷസ്സിങ്കൽ
തുംഗമായോങ്ങിയൊന്നു തല്ലിതു ക്രോധത്തോടെ;
രാമനുമതു തട്ടിപ്പിന്നെയും യുദ്ധചെയ്തു
മാഗധൻ താനും കുറഞ്ഞീടാതെ പൊരുതിതു
പിന്നെയും ഗദായുദ്ധശ്രാന്തനായ് മാഗധനും
ചെന്നുടൻ വില്ലെടുത്തു ശരങ്ങൾ തൂകീടിനാൻ.
രാമനുമതുനേരം സീരത്താൽ രഥത്തേയും
സീമയില്ലാത്ത രുഷാ പൊടിച്ചുകളഞ്ഞിട്ടു
രാമനും മാഗധനെപ്പിടിച്ചു കെട്ടിക്കൊൽവാ-
നായിട്ടു തുടങ്ങുമ്പോൾ കൃഷ്ണനും രാമനോടു
ചൊല്ലിനാൻ കൊന്നീടൊല്ലയിവനെ നാമിപ്പോഴേ
കൊല്ലാതെ വിട്ടാലിവൻമൂലമായ് മററുമുള്ള
ദുഷ്ടരാം നൃപന്മാരും പടയുംവന്നു നമ്മോ-
ടൊട്ടേററം യുദ്ധമുണ്ടാമപ്പോൾ ഞാൻ സൈന്യങ്ങളാൽ
ഭൂമിഭാരവും മററു ദുഷ്ടന്മാരെയും കൊല്ലാം:
താമസമെന്യേയിപ്പോൾ മാഗധം വിട്ടയയ്ക്കു.
ഇത്തരംകേട്ടു രാമൻ മാഗധം വിട്ടയച്ചു
സത്വരം മാഗധനും മാനംകെട്ടങ്ങു പോയാൻ.
വാനവന്മാരാൽ പൂജ്യനായി മാധവൻതാനും
വന്ദിതരായ കൃഷ്ണാദികളാം യദുക്കളാൽ
മടങ്ങിപ്പോയി മധുസൂദനൻതന്നാൽ വിട്ടി-
ട്ടുടനേ തന്റെ പുരംചെന്നു പുക്കിതുപിന്നെ
മാനിയാം നൃപരെല്ലാം മാനഹീനതപൂണ്ടു
യാദവവരന്മാർക്കു മാഗധൻമൂലമായി
നാമെല്ലാം ശത്രുക്കളായ് വന്നതും കർമ്മബന്ധം
എന്നിവ നിരൂപിച്ചു ദുഃഖിച്ചു പോയീടിനാർ.
അംബരംതന്നിൽനിന്നു ദേവകൾ സന്തോഷിച്ചു
നിർമ്മലന്മാരാം രാമകൃഷ്ണന്മാരെയുമേററം

---

ശ്രാന്തൻ = ക്ഷീണിച്ചവൻ. മാനഹീനം = മാനക്കേട്. രുഷാ = കോപ
ത്തോടേ.

സ്തുതിച്ചു പുഷ്പവർഷം ചെയ്തുതുമേററുകൊണ്ടു
മതിമോഹനനൃത്തഗീതവാദ്യാദിയോടും
യുദ്ധത്തിൽ ജയിച്ചോരു വീരഭൂഷണധനം
ബദ്ധമോദത്തോടൊക്കെയെടുപ്പിച്ചാഘോഷത്താൽ
ചെല്ലുന്നനേരം രാജ്യനഗരവാസിജനം
കല്യാണമോടു വാഴ്ത്തിക്കൊടി തോരണത്തോടും
എതിരേറ്റുവന്നു സവ്വാലംകൃതെെ: പൂജിച്ചപ്പോ൦
മതിമോദേന പൗരജനത്തെക്കടാക്ഷിച്ചു
വാദ്യഘോഷങ്ങളോടും ചെന്നു യാദവരാജൻ–
പാദത്തിൽ ബഹുധനം സമപ്പിച്ചിതു വിഭു.
യദുരാജനുമേററമാനന്ദത്തോടുകൂടി
യാദവപതി ജഗന്മംഗലൻ കൃഷ്ണൻതന്നെ
ബഹുമാനിച്ചു ചിത്തേ മാധവരാമന്മാരും
ബഹുമോദേന യദുവൃന്ദവുമൊരുമിച്ചു
നന്നായി വാഴുന്നനാ൦ പിന്നെയും മൂന്നാംമാസേ
ബലിയായ് മഹാരഥനാകിയ നൃപൻ വന്നു
പുലരുന്നതിൻമുമ്പേ പത്മങ്ങൾ വിടരുമ്പോ൦
ജയിച്ചുകൂടാത്തൊരു പടയും വാദ്യഘോഷാൽ
ഹയങ്ങൾ ഗജങ്ങളും രഥവുമേററമായി
മാഗധനൃപൻ വൃത്തവ്യൂഹമായ് ഘോരാരവാൽ
മാഗധകുലജാതിവ്യൂഹവുമൊരുമിച്ചു
മഥുരാപുരി വന്നു വളഞ്ഞു വാരിധിവൽ
അധുനാ പട പരന്നീടിനാർ പുലർകാലേ.
കേൾക്കെടോ! നൃപ! സേന പെരുത്തു വട്ടമിട്ടു
മുഷ്കരന്മാരാം രിപുസൈന്യങ്ങൾ തേരിലേറി
കുതിരമേലുമാനമേലുമായ് നില്ക്കുംമദ്ധ്യേ
പീതവസ്ത്രവും ധരിച്ചങ്ങനെ യദുപതി
പടമദ്ധ്യത്തിൽ പ്രവേശിച്ചതുനേരം നൃപ–
പടവ്യൂഹത്തെക്കണ്ടു ഹനിച്ചാർ ചിലരെല്ലാം.
ഓട്ടമായിതു ചിലരടികൂട്ടിനാർ ചിലർ
മുട്ടിനാർ ചിലർ കാലുംകരങ്ങൾ പോയിച്ചിലർ
കൈ കാലും തുട തോളും മുറിഞ്ഞു ചിലക്കെല്ലാം
ഉൾക്കാമ്പിൽ ക്രോധത്തിനാൽ നേത്രങ്ങൾ ചെമപ്പിച്ചു
വാഹനാദികളിലങ്ങേറിനാർ ചിലരെല്ലാം
വേഗത്തിൽ നിദ്രനാശം ചെയ്തതുമൂലമായി
ചിത്തവൈരവുമുണ്ടായേററമെന്നതേ വേണ്ടു.
എത്രയും പരാക്രമന്മാരായ രിപുക്കളെ
സത്വരമടിച്ചടിച്ചേററവും പൊടിയാക്കി.

---

പീതവസ്ത്രം = മഞ്ഞനിറമുള്ളവസ്ത്രം.

നൃപവൃന്ദങ്ങൾ സേനാനാശം കണ്ടിട്ടു യുദ്ധം
സാവധാനവുമാക്കിക്കാടകം പുക്കാർ ചിലർ.
ഗോവിന്ദനൊരു രഥമേറിച്ചെന്നതിന്മദ്ധ്യേ
പാപികളായ നൃപവൈരിവാരിധിപുക്കു
യുദ്ധസന്നദ്ധരായി വൈരികളായിക്കൊണ്ടു
ഉദ്ധതന്മാരാം യുദ്ധസന്നദ്ധനൃപന്മാരെ
പലരെക്കൊലചെയ്തു രാമനും ബഹുസൈന്യ-
ബലത്താൽ മാഗധന്റെ പടയെ വളഞ്ഞിട്ടു
മാഗധന്തന്നെപ്പിടിച്ചടിച്ചു മർദ്ദിച്ചിതു
വീര്യനാം ശിനീസുതൻ ദക്ഷിണദ്വാരത്തൂടെ
പാരാതെ ചെന്നു ഘോരയുദ്ധവുമുണ്ടായ്‌വന്നു.
പിന്നെയും മത്സ്യ ത്രുപ മാളവ ചേദികുരു
പാഞ്ചാല കേരളനെക്കണിന്ദകുന്തളനെ
അവന്തി കാശി ഗാന്ധാരനെ സൃഞ്ജയനേയും
കലിംഗ കേകയനെ ആനർത്തദശാർണ്ണനെ
അംഗ സൈന്ധവനാദി ത്രിഗർത്തനിത്യാദിയാം
മന്നവന്മാരെയെല്ലാം വിളിച്ചു വഴിപോലെ
പടയാമക്ഷൗഹിണിയിരുപത്തുമൂന്നോടും
കൂടി മാഗധന്മാരെയൊക്കവേയതിക്രമ്യ-
പശ്ചിമദിക്കു നോക്കിപ്പോയി ഭൂപാലന്മാർത-
ന്നശ്വമാതംഗരഥനായകജനത്തെയും
എല്ലാമേയാകർഷിച്ചീടുന്നു പിന്നെയും മേന്മേൽ
നല്ലൊരു മഥുരയെത്തടുപ്പാനായിക്കൊണ്ടു
യമുനാതടത്തിങ്കൽ ശോഭിച്ച നൃപരോടും
സമരചതുരരാം പടസൈനികത്തോടും
സൂത മാഗധ വന്ദിവൃന്ദവ്യൂഹങ്ങളോടു-
മാതപത്രാദിയോടും വസിച്ചു വൈരിജനം.
സാത്യകിതാനും നൃപന്മാരുമായ് പിണങ്ങീട്ടു-
ങ്ങെത്രയുമേററം ധനം പിടിച്ചുപറിക്കുന്നു.
യുദ്ധസന്നാഹോദ്യമം മാഗധസേനാജനം
ബദ്ധഘോഷേണ കേട്ടനേരമിത്തരമോർത്താർ.
മാധവൻ ബലനോടും വസുദേവോദ്ധവാദി
സേനകളോടും രണത്തിന്നായീ വരവെന്നാർ.
ആദിത്യനുദിച്ചപ്പോൾ മാധവൻ യദുവീര-
രാദിയെ വിളിച്ചിട്ടു പടയെ മൂന്നംശമായ്
പകുത്തു ബലനെയും ബലന്റെ സേനയോടും
മാഗധന്തന്നെ നോക്കി വാമമാം മാർഗ്ഗേ വിട്ടു.

ശിനീസുതൻ=ശിനിയുടെ പുത്രൻ; ശൈനേയൻ എന്നും പറയും. സത്യകൻ എന്നാണു് പേരു്. സമരചതുരർ=യുദ്ധസാമർത്ഥ്യമുള്ളവർ. വാമം= ഇടത്തേതു്.

ശൈനേയന്തന്നെപ്പിന്നെ പിപൃഥുവൂദ്ധവനെ
സേനയുമായിട്ടുടൻ ദക്ഷിണമാർഗ്ഗത്തൂടെ
കൃഷ്ണനും കതിപയജനവ്യൂഹവുമായി
ഉഷ്ണാംശുതുല്യതേജോയുതനായ്മാഗധന്റെ
നേരെ ചെന്നിതു മഗധാധിപബഹുസേനാ-
വാരിധിയോടും യമുനാതടത്തിങ്കൽ നന്നായ്
വസിച്ചു തന്റെ സൈന്യം രക്ഷിച്ചു നിൽക്കുംവിധൗ
വാസുദേവന്റെ വരവങ്ങനെ കണ്ടനേരം
സേനകൾ ഭയപ്പെട്ടു മണ്ടിനാർ വേഗമപ്പോൾ.
സാത്യകിതാനും പഞ്ചയോജന മാഗധനെ
സൈന്യത്തെക്കൂടെജ്ജയിച്ചഗ്നിതുല്യങ്ങളായ
വാരണങ്ങളെക്കൊന്നു വിദ്രുതം ഗജ രഥ
തുരഗഭൂഷണങ്ങൾ കൊടികൾ ഛത്രാദികൾ
ഇത്തരം ബഹുവിധം വടിവോടാവോളമ-
ങ്ങെത്രയും വേഗമോടെയെടുത്തു കൊണ്ടുപോന്നു
ബലഭദ്രനും മഗധാധിപസൈന്യദ്രവ്യം
പലതുമാവോളമിങ്ങടങ്ങി വിജയിയായ്
യദുരാജനും കൊണ്ടുവന്നിട്ടു കൊടുത്തിതു
യാദവപതി കൃഷ്ണൻ തന്നോടുമടങ്ങീട്ടു
മാഗധൻ പരവശനായിട്ടു ബലിസുതം
കാണ്മാനായിട്ടുകൊണ്ടു പോയി ശോണിതപുരംപുക്കു
ബാണനെക്കണ്ടു ചൊന്നാനെന്നുടെ രാജ്യം സൈന്യം
ഭീമമാം ഗജങ്ങളും ഭൂഷണാദികളേയും
ഹസ്ത്യശ്വരഥപത്തിസമസ്തത്തെയുമെന്നെ
യുദ്ധേ വെന്നിട്ടു വിഷ്ണു കൊണ്ടുപോയിതങ്ങെന്നു
മാഗധൻ ബാണന്തന്നെ കേൾപ്പിച്ചോരനന്തരം
മാഗധന്താനും ബാണന്തന്നോടു മിത്രത്വമായ്
സല്ക്കാരഭോജനാദിസുഖങ്ങൾ പൂണ്ടു തൃപ്ത്യാ
ഉൾക്കാമ്പിൽ മുദിതനായ്മാഗധൻ പറഞ്ഞിതു:
"ദാനവപതേ! കേൾക്ക ദുർവിനീതന്മാരായി
മാനവുമില്ലാത ധാർമ്മികന്മാരായിരിക്കും
ഗോപന്മാർ രാത്രിയിങ്കൽ പ്രാഭവംകൊണ്ടു ഗജ-
മാദിയായ് രഥമശ്വദ്രവ്യങ്ങൾ ബഹുധനം
ഒക്കെയും കൊണ്ടുപോയി മററുള്ള നൃപജനം
ഒക്കെയുമിനിക്കേററം തുണയും ചെയ്യുപോരും:
ദാനവപ്രഭോ! നീയുംകൂടി മത്സഹായത്തെ
ദീനമെന്നിയേ ചെയ്യവേണ"മെന്നതുകേട്ടു
ബാണനും മാഗധനുമൊന്നിച്ചിട്ടന്തർന്നിശി-

---

കതിപയം = കുറച്ച്.

പ്രാണസമ്മിതരായിപ്പോയിരുന്നനന്തരം
ബാണനും മാഗധൻെറ കൂട്ടരെയെല്ലാരെയും
മാഗധനെയുമേററം മാനിച്ചു സല്ക്കാരവും
ചെയ്തിട്ടു സ്നാനവസ്ത്രഗന്ധഭോജനാദികൾ
ആയതും ചെയ്യിപ്പിച്ചു മാഗധാദികളായ
മന്നവന്മാരാൽ പരിവൃതനായ് സിംഹാസനം
തന്നിലങ്ങിരുന്നവൻ വേണ്ടും വൃത്താന്തമോത്തു
ബാണനും പറഞ്ഞിതു "മാഗധനൃപ! കേൾക്ക
പ്രാണസമ്മിതസത്യമായതു ചൊല്ലുന്നു ഞാൻ
എന്നുടെ രാജ്യധനസൈന്യങ്ങൾ സമസ്തവും
നിന്നുടെയധീനമാമില്ല സംശയമേതും;
എന്നുടെ രാജ്യമെന്നുംനിന്നുടെ രാജ്യമെന്നും
ഭിന്നത്വം നമുക്കില്ല രണ്ടുമൊന്നെന്നു കാൺക."
ഇത്തരം ബാണൻ പറഞ്ഞിങ്ങനെ മാഗധനു
ഹസ്തികളിരുപതിനായിരം ലക്ഷം രഥം
തുരഗം നൂറായിരം പിന്നെയും നൂറായിരം
തുരഗമതു മനോവേഗത്തിനൊത്തതെല്ലാം
എത്രയും മായാവികൾ രണത്തിൽ സമർത്ഥരായ്
ദൈത്യന്മാർ ബാണതുല്യമുള്ളവർമുന്നൂറുപേർ
പല്ലക്കു പലവിധം കൊടികൾ ഛത്രങ്ങളും
വല്ലഭമുള്ള മററും ദിവ്യവസ്തുക്കൾ വാദ്യം
ശയ്യകൾ ഭണ്ഡാരങ്ങളാസനാദിയും നൽകി
വീര്യമന്ത്രികളായ കുംഭാണ്ഡകൂപകർണ്ണ
ന്മാരെയും കൂട്ടിയിവരെല്ലാമേ ബലിസുതൻ
വീരനാം മാഗധനോടൊന്നിച്ചുനിയോഗിച്ചു.
മന്നവ! കേൾക്ക കൂപകർണ്ണനും കുംഭാണ്ഡനും
ഒന്നിച്ചു ദേവാസുരതുല്യമാം യുദ്ധം ചെയ്താർ
യാദവന്മാരോടതും കേൾക്ക ശോണിതപുരേ
മോദേന വാഴും മഗധാധിപർ മററുമുള്ള
ഭൂപതിവരന്മാരുമൊന്നിച്ചു പുറപ്പെട്ടു
മേദിനിയിളകുമാറുള്ളൊരു പടയോടും
ചെന്നിതു ത്രിംശദ്ദിനംകൊണ്ടു മാധവപുരേ
ചെന്നവർ ഗോപുരങ്ങൾ മതിലും കൊടിമരം
എന്നിവയുപവനമുദ്യാനമിത്യാദികൾ
ഭിന്നമാക്കിനാർ ശിലാവൃക്ഷാദി മുസലത്താൽ
കുന്തത്താൽ കുഠാരത്താൽ ചുരുക്കുകുന്താണിയാ-
ലന്തരം വരുത്തിനാർ രാജ്യത്തിൽ സമസ്തവും.
രാമകൃഷ്ണന്മാരേവമറിഞ്ഞു ശീഘ്രമായി
സീമയില്ലാത്ത പടസേനയും കൂട്ടിക്കൊണ്ടു
ആയുധധരന്മാരായ് യുദ്ധസന്നദ്ധന്മാരായ്

ആയാസമോടു തേരിലേറിക്കൊണ്ടെതിത്തിതു.
സാത്യകി കൃതവർമ്മാവുഗ്രസേനാദികളും
ചിത്തചാഞ്ചല്യം വിട്ടിട്ടേവരുമൊരുമിച്ചു
മാഗധാദികളോടു യാദവവീരന്മാരും
ഭീതിയാംവണ്ണം രണംചെയ്തിതു പലതരം
മായായുദ്ധങ്ങൾ കണ്ടു മായാമാനുഷൻ കൃഷ്ണൻ
മായാനാശനവിജ്ഞാനാസ്ത്രമായയെപ്പൂണ്ടു
സാത്യകി കൃതവർമ്മാതന്നോടുമരുൾചെയ്തു
എത്രയും ഘോരമായ യുദ്ധത്തെച്ചെയ്‌വിൻ നിങ്ങൾ.
മാധവനൊരു വില്ലാൽ നൂറു മന്നവരോടു
ബാധയെന്നിയേ നിന്നു യുദ്ധവും ചെയ്തീടിനാൻ.
ചിത്രമെത്രയും യുദ്ധമെന്നു ചൊല്ലിനാർ പലർ
മത്തവാരണങ്ങൾതൻ മസ്തകമററുവീണും
തേരുകൾ തൻെറ കൊടിമരങ്ങൾ മുറിയുന്നു
തേരുകളുടയുന്നു കൊടികൾ തെറിക്കുന്നു
അശ്വങ്ങൾ ഖണ്ഡങ്ങളായ്‌പിളൎന്നു മരിക്കുന്നു
വിശ്വങ്ങൾ മറുകുന്നു ഭടന്മാർ തളരുന്നു
രക്തഭൂഷിതരായിക്കളിക്കുന്നിതു ചിലർ
വ്യഗ്രമാകുന്നു കൈകാൽ ഭിന്നമാകുന്നു ദേഹം
അംഗങ്ങളെല്ലാം പ്ലാശിൻപൂപോലെയായിവന്നു
വില്ലുകൾ തെറിക്കുന്നു ശരങ്ങൾ വിടുന്നിതു
പല്ലുകൾ തെറിക്കുന്നു വസ്ത്രങ്ങൾ പോകുന്നിതു
നൂലുബന്ധങ്ങളേതുമില്ലാതെ ഭടന്മാരും
ബാലരെപ്പോലെ രക്തരൂപരായ്ക്കളിക്കുന്നു
കാലാൾക്കു കാലാളുകൾ രഥിക്കു രഥികളും
ബലവാനോടു ബലി തുരഗത്തിനോടശ്വം
അസ്ത്രത്തിന്നസ്ത്രം ഗദതന്നോടു ഗദകളും
ഹസ്തിക്കു വാരണവുമിങ്ങനെ തരം തരം
ഒന്നിനു പത്തുമടങ്ങിങ്ങനെ ദ്വന്ദ്വയുദ്ധം
ഇന്നവണ്ണമെന്നുരച്ചീടാതവണ്ണം ചെയ്താർ.
ഇത്തരമുള്ള യുദ്ധേ മാഗധൻ രഥമേറി
സത്വരം ചെന്നു ബലഭദ്രനോടെതിരിട്ടു
പൂർവമുള്ളൊരു വൈരമോത്തു കോപേന ശീഘ്രം
ഗർവേണ സ്വൎണ്ണമയമായത്യുന്നതമായ
കൊടിയുമായി വരും മാഗധം കണ്ടു സർവ–
പടുവായ് സർവരിപുദർപ്പാപഹാരി രാമൻ
പർവതതുല്യനായ മാഗധനോടു ചൊന്നാൻ:

---

മത്തവാരണങ്ങൾ = മദയാനകൾ. രക്തഭൂഷിതർ = നിണമണിഞ്ഞവർ.
സർവ്വരിപുദർപ്പാപഹാരി = എല്ലാ ശത്രുക്കളുടേയും അഹങ്കാരത്തെ ശമിപ്പിക്കുന്നവൻ.

''ദുർവിനീതനാം നീയിന്നെന്നുടെ ബലത്തെയും
ആയുധപരാക്രമവീര്യങ്ങളെല്ലാററെയും
ന്യായമായടക്കി നീ ജയിക്കാമെന്നനിൻെറ
ചിത്തവിഭ്രമം ഭോഷാ! കഴികയില്ലോക്ക നീ.''
ഇത്തരം രാമൻ ചൊല്ലി ക്രോധതാമ്രാക്ഷനായി
മുസലമെടുത്തിട്ടങ്ങിടിമിന്നുന്നപോലെ
ബലനമിളക്കിനാൻ സൂര്യസന്നിഭപ്രഭം.
ഇത്തരം മുസലത്തെയെടുത്തു കൈചുഴററി
മത്തവാരണസമം മേദിനിയിളകവേ
നില്ക്കുന്ന രണശൂരരാമരൂപത്തെക്കണ്ടു
ദിക്കുകൾ തോറും മണ്ടിയൊളിച്ചാരരിവൃന്ദം.
ഇത്തരം കണ്ടു മഗധാധിപൻരണ്ടാമത്തും
സത്വരം കോപത്താലെ മൂർച്ഛിതചിത്തനായി
ഇരുമ്പുഗദയെടുത്തങ്ങനെ ചുഴററീട്ടു
പരിചിൽ രാമനോടു നേരിട്ടു തുടങ്ങീടിനാൻ.
മേദിനി കുലുങ്ങവേ ചവുട്ടി രാമന്താനും
മേദിനിതന്നിലങ്ങുമിങ്ങും താണാശു തുങ്ങി
വാങ്ങിയും ചുററിച്ചെന്നു തങ്ങളിലടുത്തിട്ടു
ഓങ്ങിയും തരംകാണാഞ്ഞങ്ങനെ പിൻവാങ്ങിയും
തടുത്തും തല്ലിത്തമ്മിൽ മുസലം തമ്മിൽക്കൊട്ടീ-
ട്ടെട്ടുദിക്കുകൾ പൊട്ടുമാറുള്ള ശബ്ദപൂരം
തട്ടിയും തമ്മിൽ മുട്ടിക്കൂടിയുമടിക്കയും
പൊട്ടി മേദിനികിളുന്നങ്ങനെ പൊടിയാത്തും
മത്തവാരണങ്ങൾപോൽ പർവതസമരംപോൽ
എത്രയും ഘോരഘോരം ഗദായുദ്ധങ്ങൾ പാത്താൽ,
മാഗധനടിച്ചിതു രാമൻെറ വക്ഷഃസ്ഥലേ
രാമനുമതുതട്ടി വക്ഷസി മുസലത്താൽ
മാഗധൻതന്നെയടിച്ചീടിനാൻ രാമൻതാനും
മാഗധൻ വക്ഷോബലംകൊണ്ടതു തടുത്തിതു
അടിച്ചു ചാടിപ്പിന്നെത്തടുത്തു ചേൎന്നുചെന്നു
കൊടുക്കും മൂദ്ധാവിങ്കലങ്ങനെയിരുവരും
തല്ലുകൾകൊണ്ടു രാമൻക്രോധമൂർച്ഛിതനായി
തെല്ലുമേ കുറയാതെ മാഗധശരീരത്തിൽ
പാദാദി കേശാന്തവും കേശാദി പാദാന്തവും
വാദിച്ചു തമ്മിൽത്തമ്മിൽ മർമ്മത്തിലടിയായി;
സന്ധികൾ തമ്മിൽത്തമ്മിലടിച്ചു തെരുതെരെ
ക്രുദ്ധരായ്തമ്മിൽത്തമ്മിൽ വധിപ്പാനിച്ഛിതരായ്

---

ക്രോധതാമ്രാക്ഷൻ = കോപംകൊണ്ടു ചുവന്ന കണ്ണുകളോടു കൂടിയവൻ.
മൂദ്ധാവ് = ശിരസ്സ്. പാദാദി കേശാന്തം = പാദം മുതൽ ശിരസ്സുവരെ.

തങ്ങളിൽ മുസലത്താൽ യുദ്ധംചെയ്തിതു ഭീമ-
മങ്ങനെ പിന്നെ നൂറുനൂറു വില്ലുകളാലും.
ഇങ്ങനെ മാഗധനും ഗദായുദ്ധത്തിനാലെ
പിന്നെയും രാമനോടു സമരഭീതിയാലെ
തളൎന്നു യുദ്ധമതും നിൎത്തിപ്പോയതുനേരം
വിളങ്ങും മുസലത്താൽ രാമനും ഗിരിവൃക്ഷം
തല്ലിയും തകൎത്തിട്ടും മന്നവന്മാരെച്ചെന്നു
തല്ലിനാൻ തച്ചുതകൎത്തേററവും ചൂൎണ്ണമാക്കി;
ഭൂധരേന്ദ്രൻെറ ബലക്രോധത്തെസ്സഹിക്കവാൻ
ഭൂപതിമാരായോൎക്കു സാദ്ധ്യമല്ലെന്നേവേണ്ടു.
തേജസാംമയനായ സാത്യകി കുംഭാണ്ഡനെ
ആജിയിൽ മൂന്നുശരംകൊണ്ടുടൻ പ്രയോഗിച്ചു
കുംഭാണ്ഡൻ ബാണമേററു ക്രുദ്ധനായഞ്ചു ബാണം
സംഭ്രമത്തോടുടൻ സാത്യകിയെക്കൊന്നീടുവാൻ
അയച്ചിതതുനേരം സാത്യകീകുംഭാണ്ഡന്മാർ
നയത്തെ വിട്ടു ഘോരയുദ്ധവും തുടൎന്നിതു
സാത്യകി കുംഭാണ്ഡനെ ബാണത്താൽ മൎമ്മങ്ങളിൽ
എത്രയും പാരമെയ്തു ദിവ്യാസ്ത്രമതിനാലും
തങ്ങളിൽ പൊരുതിതു കുംഭാണ്ഡദീനം കണ്ടു
അന്നേരം കുംഭാണ്ഡൻെറ സാരഥി രഥത്തേയും
തിരിച്ചുകൊണ്ടുപോയീതന്നേരം കൂപകൎണ്ണൻ
തെരിക്കെന്നെഴുന്നേററാടെ കുംഭാണ്ഡൻ രണേ തോററു
മരിച്ചപോലെയുള്ള വൃത്താന്തം കണ്ടു കോപി-
ച്ചുരത്തു കൃതവൎമ്മാതാനുമായ് യുദ്ധമേററു
പോരുകൾ തമ്മിൽ ചെയ്തതെത്രയും ഭയങ്കരം.
ബാണമന്ത്രികൾ കൊണ്ടുവന്നൊരു പടയതും
ക്ഷണത്തിൽ നശിച്ചതിൽ ശേഷിച്ച ബലത്തോടും
കുംഭാണ്ഡകൂപകൎണ്ണന്മാരുമെത്രയും യുദ്ധേ
സംഭ്രമത്തോടെ തോററു പ്രാണസംശയന്മാരായ്
മാഗധം ത്യജിച്ചവർ ബാണമന്ദിരം പുക്കു
ദാനവൻ ബാണന്തൻെറ സൈന്യനാശവുമോൎത്തും
മാനികളായ നൃപന്മാരുടെ നാശമോൎത്തും
മാനസേ മാനഹീനഭാവത്തെപ്പൂണ്ടീടിനാൻ
കേൾക്കെടോ! നൃപ! നൃപന്മാരെയും സൈന്യത്തെയും
വിക്രമശാലി കൃഷ്ണൻതന്നുടെ രണത്തെയും
മാഗധബലത്തെയും കണ്ടിട്ടു മാഗധനെ
വാമപാണിനാ ഹലംകൊണ്ടു രാമനുമേററം

ഭൂധരേന്ദ്രൻ = രാജശ്രേഷ്ഠൻ. (പ്രകൃതത്തിൽ ജരാസന്ധൻ.) ആജി = യുദ്ധം. പ്രാണസംശയന്മാർ = ജീവനുണ്ടോ എന്നു സംശയിക്കപ്പെടേണ്ടവർ. ദാനവൻ = അസുരൻ. ഹലം = കലപ്പ.

വലിച്ചു ബലത്തിനാലിഴിച്ചീട്ടു മാഗധൻെറ
തലയ്ക്കു തല്ലുവാനായ് രാമനും തുടങ്ങുമ്പോൾ
കണ്ടൊരു ജനം രാമൻ മാഗധൻതന്നെയിപ്പോൾ
രണ്ടില്ലപക്ഷം കൊല്ലുമെന്നത്ര നിശ്ചയിച്ചാർ.
അന്നേരമംബരത്തിൽ നിന്നശരീരിവാക്യം
നന്നായികേട്ടു "വിഭോ! ഹേ! രാമ! മഹാമതേ!
നിന്നാലെ ജരാസന്ധൻ വധ്യനല്ലതിനാലെ
നന്നായി സുഖത്തോടെ വസിച്ചീടേണമിന്നും."
ഇത്തരം കേട്ടനേരം രാമനും മാഗധനെ
സത്വരം വിട്ടു യുദ്ധഭൂമിയിൽനിന്നു വേഗം
തേരതിൽ കരയേറി ഗമിച്ചു ബ്രഹ്മർഷികൾ
ഓരോരോ തരം വാഴ്ത്തിസ്തുതിച്ചും വന്ദ്യനായി
മാഗധൻ മററുമുള്ള മന്നവന്മാരാൽ വന്ദ്യ-
നായിട്ടു ജയഭാവാൽശേഷം സൈന്യങ്ങളോടും
കൂടവേ രണത്തിങ്കൽ നിന്നിട്ടു നിവൃത്തനായ്
പാടവമോടെ പോയിത്തന്നുടെ പുരംപുക്ക.
വിശ്വരൂപനാം കൃഷ്ണൻ യാദവസമൂഹേന
ഉത്സാഹമോടു ബഹുദുഷ്ടരാം നൃപന്മാരെ-
ക്കൊന്നിട്ടു സുരന്മാരാൽ സ്തുത്യനായ് മോദമോടേ
വന്ദിതസ്തുതിപാഠനത്തകജനത്താലും
സേവ്യനായ് മഹാവിപ്രവര്യരാം ജനത്താലും
വേദവിൽ സ്പഷ്ടാക്ഷരകീർത്തനസ്തുതിയോടും
മേളമായ്മാഗധനും ബ്രാഹ്മണജനങ്ങളെ
നാളീകദലനേത്രകാരുണ്യകടാക്ഷത്താൽ
അച്ചിച്ച്, കോലാഹലാൽ മധുരാപുരിക്കകം
അച്യുതനാദികളും ചെന്നുപുക്കനന്തരം
പുഷ്ടരായ് തുഷ്ടരായിട്ടിരിക്കും ജനവർഗ്ഗാൽ
ഉന്നതമായിട്ടുള്ള ഗോപുരങ്ങളുമായി
മിന്നീടുമതിൽ മൂന്നും ശോഭിതമുദ്യാനങ്ങൾ
മന്ദവാതവും നല്ല കദളിപ്പെരുംകൂട്ടം
എന്നിവയാദിയായിശ്ശോഭിച്ച രാജമാർഗ്ഗം
എന്നതിൽക്കൂടി മന്ദംനടന്നു ചെല്ലുമപ്പോൾ
തന്നുടെ പുരവാസിജനങ്ങൾ നാരിമാരും
നാനാമോഹനപുഷ്പസുഗന്ധമാല്യാദിയാൽ
ചന്ദനം കളഭകസ്തൂരികൾ പനിനീരും
എന്നിവകൊണ്ടു കോരിയുത്തുകൊണ്ടംഗങ്ങളിൽ
നന്നായി വാഴ്ത്തിക്കൊണ്ടു മാധവനാദികളെ
വന്ദിച്ചു ദിവ്യങ്ങളാം കാഴ്ചകൾ വെച്ചുകൊണ്ടു;
ഇത്തരമെല്ലാം ജഗദീശനായ് വിഷ്ണുവായി-
ട്ടുത്തമനായ കൃഷ്ണൻതന്നെയും മോദിപ്പിച്ചാർ.

ഇങ്ങനെയെല്ലാം യദുസത്തമനായ കൃഷ്ണൻ
മംഗലരാജമാർഗ്ഗത്തൂടേ പോയ് വലുതായ
രാജമന്ദിരസഭതന്നിലേ പ്രവേശിച്ചു
തേജസാംനിധി ദിവ്യമാകിയ സിംഹാസനേ
രാമനുമൊരുമിച്ചു സാത്യകിമുതലായ
ധീമാന്മാർതന്നാൽ പൂജ്യനായ്ക്കൊണ്ടാനന്ദമായി
ദേവകൾ ദേവസഭതന്നിൽ ദേവേന്ദ്രനേയും
മാനിച്ചുനില്ക്കുമ്പോലെ മററുള്ള ജനത്താലും
സേവ്യനായ് ദേവേന്ദ്രനെപ്പോലെ മാധവൻതാനും
ദിവ്യചേതസാ വസിച്ചീടിനാൻ പിന്നെത്തത്ര
ബുദ്ധിമത്തുകളായി മാഹാത്മ്യം ബഹുവായി
ബോധിതന്മാരാമുഗ്രസേനോദ്ധവാക്രൂരാദി
യാകിയ യദുമുഖ്യന്മാരുമായ് വിചാരിച്ചു
മാധവൻ ബലഭദ്രൻതന്നോടും സഹായനായ്
ശ്രേഷ്ഠമാർഗ്ഗമായ്മേവും ഗോമന്തപർവ്വതത്തെ
ശ്രേഷ്ഠനാംകൃഷ്ണൻകാണ്മാനിച്ഛിച്ചു കല്പിച്ചിട്ടു
മഥുരാപുരിതന്നിൽനിന്നു ദക്ഷിണമുഖ
മധുനാ ഗമിച്ചിതു രാമനുമൊരുമിച്ചു
യമുനാനദികടന്നങ്ങനെ ബഹുദേശ-
മിവയും ഗിരികൾതൻ നിമ്നങ്ങൾ സരിത്തുകൾ
കടന്നുകടന്നുപോയ്ച്ചെന്നപ്പോൾ വനദേശേ
വിടപിമൂലേ വസിക്കുന്നിതങ്ങൊരു മുനി
ജടിലമണ്ഡിതനായ് ചീരകൃഷ്ണാജിനത്തെ
വടിവിൽപ്പൂണ്ടു കമണ്ഡലുവും തേജോമയ-
ധരനായ് സമാധിസ്ഥനായ് രവിസമനായി
പുരുഷം ശതശിഷ്യാവൃതനായ് ഫലമൂലം
ഉപജീവനനായിട്ടിരിക്കുന്നതു കണ്ടു
കമലാക്ഷനും രാമൻതാനുമേററവും ഭക്ത്യാ
ബഹുമാനേന മോദമുൾക്കൊണ്ടു വഴിപോലെ
ബാഹുക്കൾ നീട്ടി വീണു നമസ്കാരവും ചെയ്താർ.
മടിക്കൂടാതങ്ങിത്ഥംചെയ്തെഴുന്നേററു പിന്നെ
വിഷ്ടപാധിപൻ കൃഷ്ണൻ മുനിയെ ക്കേൾപ്പിച്ചിതു;
"നമസ്തേ ഭാർഗ്ഗവ! ശ്രീമൻ! ഹേ ജാമദഗ്ന്യായ
നമസ്തേ തപോധന! രാമകൃഷ്ണന്മാർ ഞങ്ങൾ
വസുദേവനായ് ധർമ്മാത്മാവാകുമവനാലെ
വാസരത്തിങ്കലൊരുപ്രാവശ്യം ജാമദഗ്ന്യൻ
എന്നു നിന്തിരുവടിതന്നുടെ കഥ കേട്ടേൻ

---

തേജസാംനിധി = തേജസ്സിന്ന് ഇരിപ്പിടമായവൻ. നിമ്നങ്ങൾ = താഴ്വരകൾ. സരിത്ത് = നദി. വിടപം = വൃക്ഷം. ജടിലമണ്ഡിതൻ = ജടയാൽ ശോഭിക്കുന്നവൻ. രവിസമൻ = സൂര്യതുല്യൻ.

എന്നതുകൊണ്ടു ഞങ്ങളറിഞ്ഞേൻ ഭവാനെയും.''
ഇങ്ങനെ കേട്ടനേരം ജാമദഗ്ന്യനും നേത്രം
നന്നായി മിഴിച്ചിട്ടു രാമകൃഷ്ണന്മാരെയും
സൂക്ഷിച്ചു നഖശിഖാപര്യന്തം നോക്കിക്കണ്ടു
സാക്ഷാൽ വൃത്താന്തമറിഞ്ഞിരിക്കും മുനി ചൊന്നാൻ:
''യാദവശ്രേഷ്ഠ! നിങ്ങൾക്കാവശ്യമെന്തു ചൊല്ലു
വേദവിഗ്രഹന്മാരാം നിങ്ങളെ ഞാനറിയും
കാര്യകാരണപൂർവ്വരൂപമായ് വിഷ്ണുവായി
കാര്യകാരണജഗദാദിപുരുഷനായി-
ട്ടിരിക്കും ഭഗവാനെയറിയും കമലാക്ഷ!
പുരുഷോത്തമ! നമസ്കരിച്ചീടുന്നേനഹം.
ലോകൈകഭാവമൊന്നായെന്തൊന്നിനായിക്കൊണ്ടു
ലോകവന്ദിതന്മാരാം നിങ്ങളിന്നിരുവരും
ഇവിടെ വന്ന''തെന്നു ചോദിച്ചു ജാമദഗ്ന്യൻ.
ഏവമങ്ങരുൾചെയ്തു രാമകേശവന്മാരും:
''ഗോമന്തഗിരിവരം കാണ്മാനിച്ഛയുമു''ണ്ടെ-
ന്നായതു കേട്ടു ജാമദഗ്ന്യനും പറഞ്ഞിതു:
''ഹേ! മഹാബാഹോ! ഗമിച്ചീടുക വഴിപോലെ
ഗോമന്തപർവതത്തിൻചുവട്ടിൽ കരവീര-
നാമമാം രാജ്യം സൃഗാലാഖ്യവാസുദേവനാൽ
പാലിതമായിരിക്കുമപ്പുരിതന്നിൽച്ചെന്നു
ദുഷ്ടനാം സൃഗാലനെക്കൊല്ലണം മടിയാതെ
ശിഷ്ടരക്ഷണമതുകൊണ്ടെ''ന്നു ജാമദഗ്ന്യൻ
ചൊന്നതു കേട്ടു രാമകൃഷ്ണന്മാർജാമദഗ്ന്യൻ-
തന്നുടെയാജ്ഞയോടും ദക്ഷിണമുഖന്മാരായ്
ചെന്നിതു കരവീരപുരത്തിൽ ഗോമന്താദ്രി-
തന്നുടെ ചുവട്ടിലേ രാജ്യവുമത്യുത്തമം.
തുംഗതോരണമായ സ്വർണ്ണഗോപുരങ്ങളും
മംഗലമതു കണ്ടു മാധവൻ പാഞ്ചജന്യം
വിളിച്ചു ശംഖധ്വനി കേട്ടിട്ടു സൃഗാലനും
പുളച്ച മദംകൊണ്ടു ക്രോധവിഹ്വലനായി
വീരനാം മന്നൻ യദുനന്ദനന്മാരോടായി-
പ്പാരാതെ നേരിട്ടിട്ടു വന്നിതു സൈന്യത്തോടും
ആനകൾ കുതിരകൾ തേരുകൾ കൂട്ടത്തോടും
മാനമുൾക്കൊണ്ടു ശരവർഷവും ചെയ്തു മന്നൻ
മാധവരാമന്മാരെയസ്ത്രത്താൽ മൂടീടിനാൻ
'യുദ്ധേസൃഗാല' വാസുദേവനുമതുനേരം
രാമകൃഷ്ണന്മാർ യുദ്ധമെത്രയും ഘോരം ചെയ്തു.
കാമപാലനോടേററു തോററു മണ്ടിനാർ ചിലർ
യുദ്ധത്തിൽ മരിച്ചിതു പലരുമതുനേരം

മാധവൻ സൃഗാലൻെറ മകുടകിരീടവും
ശിരസ്സും കൂടിച്ചക്രംകൊണ്ടു ഖണ്ഡിച്ചു വേഗം
ധരണിതന്നിൽ വീഴ്ത്തിയെന്നതേ പറയേണ്ടു.
രാമഗോവിന്ദന്മാരും കരവീരമാം പുരേ
സാമോദംപുക്ക വിപ്രവണിക്കാദികളാലെ
വേഗേന പൂജിതരായ് നൃപനാം സൃഗാലൻെറ
ധനസഞ്ചയമശ്വരഥങ്ങൾ ഗജങ്ങളെ
ദിവ്യരത്നങ്ങളിവ പലവും കരവീരം
അവിടെ വാഴും ഭൃത്യപൂരുഷന്മാരെക്കൊണ്ടും
എടുപ്പിച്ചിട്ടും മററുമൊക്കെയും മധുരയ്ക്കു
കൊടുത്തുവിട്ടീടിനാർ മാധവരാമന്മാരും.
പിന്നെയേറെശ്രേഷ്ഠമായിട്ടുന്നതലതാവൃക്ഷ-
സംയുതമായിസ്സാലതമാലയുതമായി
ചെമ്പകാശോക കടമ്പീന്തകൾ കവുങ്ങുകൾ
വമ്പിച്ച പുന്നാഗങ്ങളിത്യാദി വിശേഷമാം-
തരുക്കൾതന്നാൽ ലതാദികളാൽ ശോഭിതമായ്
പെരുത്ത കദളികൾ കൂട്ടമായ് മേവുമതിൽ
മത്തകോകിലരതികൂജിതശബ്ദഘോഷ-
യുക്തമായ് ഭ്രമരങ്ങൾ സംഘമായ് മൂളും രവം
എത്രയും ഫലമുള്ള കേരങ്ങൾ ശോഭിച്ചുകൊ-
ണ്ടെത്രയും തെളിവോടു നില്ക്കുന്ന തരുക്കളും
ചോലകൾ പലതരമൊലിച്ചുനില്ക്കുമതിൻ-
നല്ലൊരുശബ്ദപൂരം നിർമ്മലജലങ്ങളും
ഇത്തരം മനോഹരരമ്യമായിരിക്കുന്നോ-
രുത്തമഗോമന്താദ്രിതൻ പ്രദേശത്തെ നന്നായ്
രാമകൃഷ്ണന്മാർ കണ്ടു മോദിച്ചിട്ടനന്തരം
ഗോമന്തപർവ്വതത്തിൻ മൂർദ്ധനിശിഖയായി-
ട്ടിരിക്കും പ്രവർഷണഗിരിയെക്കണ്ടുകൊണ്ടാർ.
ധരിക്ക നിത്യവർഷമുണ്ടെടോ! പ്രവർഷണേ;
ആയമൂലം പ്രവർഷണമെന്നായി നാമം
ആയതമുള്ള പ്രവർഷണമാം ഗിരിക്കെടോ!
പർവ്വതമൂർദ്ധ്നി യദുശ്രേഷ്ഠന്മാരേറിച്ചെന്നു
സർവ്വദിക്കുകൾ സമമായ്ക്കണ്ടുനോക്കും ദിശി
സന്തുഷ്ടന്മാരായ് രാമകൃഷ്ണന്മാർ സമദൃഷ്ട്യാ
ഹന്ത! മറെറാരു ദൃശ്യം കണ്ടീലങ്ങതുകൊണ്ടു
ചിത്തവുമാകാശവും തുല്യമായാനന്ദിച്ചു
ഉത്തമന്മാരാമവർ സുഖിച്ചു നിന്നീടിനാർ

---

**വണിക്കാദികൾ = കച്ചവടക്കാർ മുതലായവർ. ആയതം = നീളമുള്ളതു്. ദൃശ്യം = കാഴ്ച.**

ക്ഷീരസാഗരോന്നതസമമാമദ്രിമൂർദ്ധ്നി
മേരുമോഹനദിശതന്നിൽ മാധവൻതാനും
വസിച്ചിട്ടുപാസിതനായിരിക്കുന്നനേരം
വസിക്കും മഹാബാഹുവായ്ക്കൊണ്ടു ബലവാനാ-
യിരിക്കും വൈരോചനിദേവദേവന്റെ രത്ന-
സ്ഫുരത്തായ് ചിത്രിതമായിന്ദ്രനീലങ്ങളായി
സഹസ്രസംയുക്തമായ് മേവീടും ഗോമേദത്താൽ
അധികോജ്ജ്വലതരരുചിരപ്രഭാശത-
മഹത്താം പുഷ്പരാഗമതിനാൽ മഹാനീല-
മഹത്താം മുക്താജാലശോഭിത പുഷ്യരാഗ-
മഹാപ്രവാള ദ്രവ്യകാഞ്ചനനിർമ്മിതമായ്
ജ്വലിക്കും മഹാമണിനിർമ്മിതം ചിത്രമായി-
ട്ടിരിക്കും കിരീടത്തെദ്ധരിക്കും ഭഗവാന്റെ
സ്ഫുരത്താം കിരീടത്തെ ദാനവവീരന്തന്നാൽ
കൊണ്ടുപോയത്തു പ്രവർഷണമൂർദ്ധ്നി വാണും
ഇണ്ടലെന്നിയേ പുരപാലകനായിക്കൊണ്ടു
മേവീടും വൈനതേയനായത്തുമറിഞ്ഞിട്ടു
വേഗേന ദാനവേന്ദ്രം പ്രാപിച്ചു മഹാഘോര
യുദ്ധത്തെച്ചെയ്തു ദനുജേന്ദ്രനെജ്ജയിച്ചിട്ടു
രത്നനിർമ്മതസൂര്യസന്നിഭകിരീടത്തെ
കൊണ്ടുപോന്നംഭോജാക്ഷരാമന്മാർ വസിക്കുന്ന
സന്നിധൗ ചെന്നുകണ്ടു ഗോമന്തപർവ്വതാഗ്രേ
ഇണ്ടലെന്നിയേ ദിവ്യഭൂഷണകിരീടത്തെ
വെച്ചിട്ടുഭഗവാന്റെ പാദത്തിൽ നമിച്ചിട്ടു
നിശ്ചലഭക്ത്യാ സ്തുതിച്ചീടിനാൻ ഗരുഡനും:
"കാരണപൂരുഷനായ് വിഷ്ണുവായ് സർവ്വാത്മാവായ്
പൗരുഷസകലനായ് ദേവാരിസംഹരനായ്
കാരണനായിസ്സർവ്വസാക്ഷിയായ് നാരായണ-
പൂരുഷനായി ബ്രഹ്മവിഷ്ണുരുദ്രാംശന്മാരായ്
സൃഷ്ടിപാലനസംഹാരങ്ങൾക്കും കർത്താവുമായ്
വിഷ്ണുപാധിപനായ നിൻപാദേ നമസ്കാരം.
നിന്തിരുവടിയുടെ ഭക്തനായ് ഭൃത്യനായി-
സ്സന്തതംവസിക്കുന്ന ഗരുഡനാകുന്നു ഞാൻ.
എന്തു ഞാനിനി വേണ്ടതെന്നരുൾചെയ്കയെന്നും
നിന്തിരുവടിക്കിഷ്ടമെന്തെന്നുമരുൾചെയ്ക."
എന്നുള്ള വാക്കു ചൊല്ലിക്കുമ്പിട്ടു ഗരുഡനും

ഗോമേദം=ഗോമേദകം എന്ന രത്നം;നവരത്നങ്ങളിലൊന്ന്. മുക്താജാലം=മുത്തുമണികളുടെ കൂട്ടം. പ്രവാളം=പവിഴം. രത്നനിർമ്മിത=രത്നത്താൽ ഉണ്ടാക്കപ്പെട്ട. സൂര്യസന്നിഭകിരീടം=സൂര്യനുതുല്യം പ്രകാശിക്കുന്ന കിരീടം.

വന്ദിച്ചു മുകുന്ദന്റെ സന്നിധൗ കൂപ്പിനില്ക്കും
ഗരുഡൻതന്നെക്കണ്ടു മാധവൻ സന്തുഷ്ടനായ്
നരകാരിയാം കൃഷ്ണൻ ഗരുഡന്തന്നെ നന്നായ്
തന്നുടെ പാണിപത്മമതിനാൽ തടവീട്ട
നന്നായിട്ടരുളംചെയ്തു "കേൾക്കെടോ! വൈനതേയ!
വേണ്ടതെല്ലാമേ സാധിച്ചീടിനാനെനിക്കെടോ!"
എന്നിവ പറഞ്ഞിട്ടു രാമകൃഷ്ണന്മാർ പിന്നെ
വൈനതേയനെപ്പോവാനായ്ക്കൊണ്ടു നിയോഗിച്ചാർ.
രാമകൃഷ്ണന്മാർ പിന്നെ ഫലമൂലാദികളും
സാമോദം ഭുജിച്ചിട്ടു ചോലവെള്ളവും സേവി-
ച്ചദ്രിയാം പ്രവർഷണമൂദ്ധ്നിനിന്നു പോന്നു
വിദ്രുതം കരവീരപുരത്തിലവർ പിന്നെ
നാലുമാസവും പാർത്തു മഹത്താം സൈന്യത്തോടും
പാലനപുരുഷന്മാർ മഥുരാപുരിപൂക്കാർ
പിന്നെയും സൃഗാലനെ വധിക്കമൂലമായി
മന്നവൻ മാഗധനും ക്രോധവിഹ്വലനായി
ബഹുസേനയാ വന്നു രാമകൃഷ്ണന്മാരുമായ്
ബഹുഘോരമായ് സപ്തദിവസം രണംചെയ്തു
മാധവന്മാരോടേററു തോററുപോയ് മാഗധനും.
മാധവന്മാരും യുദ്ധവിജയകോലാഹലാൽ
സൂതവന്ദിതനൃത്തപാഠക കോലാഹലാൽ
ചേതസി മോദത്തോടും മഥുരാപുരിപുക്ക
രാമകൃഷ്ണന്മാർ വസിച്ചീടിനാരതുകാലം
മാഗധൻ പതിനേഴാമതുമക്ഷൗഹിണി-
പ്പടയുമായി കൃഷ്ണപാലിതന്മാരായ്മേവും
പടുതയുള്ള യദുവീരരോടേററു തോററു
മാഗധസൈന്യബലം വൃഷ്ണികളാലേ നശി-
ച്ചാതുരരായി കൃഷ്ണചേതസാ നശിക്കയാൽ
മാഗധൻ പോയിപ്പുരിപുക്ക വാണിതു പിന്നെ
വേഗേന പതിനെട്ടാമതുമക്ഷൗഹിണി-
പ്പടയുമായിപ്പുറപ്പെട്ടൊരു നേരത്തിങ്കൽ
ദുഷ്ടനാം യവനനും നാരദവാക്യം കേട്ടു
മാഗധനോടു പടസ്സ്ലായ്ക്കൊണ്ടുവരുംവിധൗ
മാഗധൻതാനും മ്ലേച്ഛരോടുമായൊരുമിച്ചാൻ
പിന്നെയുണ്ടായ യുദ്ധമെത്രയും ഘോരഘോരം
മന്നവ! കേട്ടുകൊൾക യവനയുദ്ധം മുന്നേ
നരാദൻ നാരായണൻ കൃഷ്ണനെന്നിത്യാദികൾ
ഓരോന്നേ ചൊല്ലിക്കേട്ടിട്ടീർഷ്യയാ യവനനും
മാധവന്മനുഷ്യനായ് ബാലനായമിത്രമായ്
ആയുധങ്ങളും വിട്ടേയെൻമുന്നിൽ വന്നുകൂട്ട.

ഇത്തരമെല്ലാമോർത്തു മ്ലേച്ഛവ്യൂഹങ്ങളോടും
സത്വരമക്ഷൗഹിണിപ്പടയുമുറപ്പിച്ചു
കൃഷ്ണനോടെതിർപ്പാനായ്‌വരവു തുടന്നപ്പോൾ
വിഷ്ണുവിശ്വാത്മാ കൃഷ്ണന്തൻ ചിത്തേയിത്ഥമോർത്താൻ
മ്ലേച്ഛജാതികളായ പടയും കൂട്ടിക്കൊണ്ടു
മ്ലേച്ഛനും മൂർച്ഛിതനായ്‌വരുന്നു യുദ്ധത്തിനായ്
രണ്ടുനാൾ പാക്കുന്നേരം മാഗധന്താനും വരും
ഇണ്ടലായ്‌വരും പിന്നെ നമുക്കുമോർത്തുകണ്ടാൽ
മാതുലഭാര്യമാക്കു താതനാം ജരാസുതൻ
ചേതസി വിചാരിച്ചാൽ ബന്ധുവെന്നൊരുപക്ഷം.
മാഗധപുത്രികൾക്കു ജാതരാം പുത്രന്മാക്കു
വേണമീരാജ്യമെന്നു ചിത്തത്തിലുണ്ടവനും.
ആകയാലവൻതന്നെ നാം വധിച്ചീടരുതു
ആകവേയോർത്തുവേണം മറെറാരുത്തരാല്ലോല്ലാം
നാമിപ്പോൾ സമുദ്രത്തിന്മദ്ധ്യത്തിൽ കോട്ട തീർത്തു
താമസമെന്യേ ബന്ധുവർഗ്ഗവും സമസ്തവും
കടത്തിപ്പാർത്തീടുകിലവിടെ വരികയി–
ല്ലടല്ക്കു് ജരാസുതനെന്നുമേയല്ലതാനും
അവിടെ ശത്രുക്കളാൽ ബാധയും നമുക്കില്ല
ഉടനേ വരുവീല വന്നീടിൽ ജയിക്കും നാം.
അംബുധിതന്നിൽ കുശസ്ഥലിയാം ദ്വീപുതന്നിൽ
മുന്നമേയങ്ങു കോട്ട ദുർജ്ജയം ജനങ്ങളാൽ
ആയത്തുമാനത്തന്നേറതാകുന്നു വരുണനും
തോയത്തിൽ മുക്കി തമ്മിൽ വൈരസ്യമാകയാലേ
അവിടമിന്നും വനമായിട്ടു കിടക്കുന്നു
അവിടെത്തീക്കാം കോട്ട നമുക്കെന്നെത്തും നൂനം.
അവിടെച്ചെൽവാൻ സേതു യോജനായതമായി–
ജ്ജലധിതന്നിൽ മുങ്ങിക്കിടപ്പതുണ്ടുതാനും
ശത്രുക്കൾ വരുന്നേരം വെള്ളത്താൽ കൂടും സേതു
മിത്രങ്ങൾതങ്ങൾക്കെന്യേ വരുണൻ വഴി നൽകാ.''
ഇത്തരം ചിന്തിച്ചിദം രാമനെക്കേൾപ്പിച്ചിട്ടു
ചിത്തമോദത്തോടൊരുമിച്ചുടൻ പുറപ്പെട്ടു
മഥുരാപുരിതന്നിൽനിന്നു പശ്ചിമദിശി–
ക്കധുനാ തെക്കേ മൂലയാകിയ ദിശിയൂടെ
ചെല്ലുന്നനേരം നല്ല സേതുവും യോജനയായ്
ജലവും നീങ്ങിനിന്നുകൊടുത്തു വരുണനും
സേതുവിന്മേലേ പോയി യോജന ചെല്ലുന്നേരം

---

അടല്ക്കു് = യുദ്ധത്തിനു്. ദുർജ്ജയം = ജയിക്കാൻ പ്രയാസമായതു്. യോജനായതം = യോജനക്കണക്കിനു് വിസ്തൃതമായി. ദിശിയൂടെ = ദിക്കിൽക്കൂടി.

ചേതോമോഹനകശസ്ഥലിയാം ദ്വീപിൽച്ചെന്നു.
മഥുരാപുരിതൻെറ പശ്ചിമാംബുധൗ നിന്നി-
ട്ടധുനാ ജലം നാലുകാതമുണ്ടദ്ദ്വീപിനും.
ഇത്തരമുള്ള ദ്വീപു പുക്കിതു ഭഗവാനും
ചിത്തത്തിൽ നിരൂപിച്ചു വിശ്വകർമ്മാവുതന്നെ;
വിശ്വകർമ്മാവുതാനുമപ്പൊഴേ വന്നുനിന്നു
വിശ്വനായകപദം കുപ്പിനാനതുനേരം.
വിശ്വകർമ്മാവിനോടു വിശ്വപാലകന്തൻെറ
നിശ്ചയമറിയിച്ചാൻ വിശ്വകർമ്മാവുതാനും
ദിവ്യമാം മുഹൂർത്തത്താൽ നല്ല നക്ഷത്രേതന്നെ
ദിവ്യമാംപുരം നിർമ്മിച്ചീടുവാനുദ്യോഗിച്ചു.
വരുണൻ ഭഗവാൻതന്നാജ്ഞയാ ദുർജ്ജലത്തെ
വിരവിൽ ദൂരെ നീക്കിപ്പത്തുയോജനവഴി
പശ്ചിമാംബുധിമദ്ധ്യേ സ്വച്ഛമാം മരതകം
ഇച്ഛിക്കും ശോഭയോടെ ദ്വീപവുമുണ്ടാക്കിനാൻ
വിസ്താരം ദീർഘസമം ദശയോജനവഴി
അസ്ഥലം ചൂഴമേഴ മതിലും സുവർണ്ണത്താൽ
ഏഴായ മതിലുകൾക്കോരോന്നിൽ നന്നാലായി-
ച്ചുഴവും നന്നാലായിഗ്ഗോപുരമതു തീർത്തു;
ആകവേ ഗോപുരങ്ങളിരുപത്തെട്ടാകുന്നു
ആകാശമേഘമാർഗ്ഗത്തോളമുണ്ടുന്നതിയും.
ചാരുത്രിമകുടങ്ങളോടുമഗ്ഗോപുരങ്ങൾ
മേരുക്കൾ മകുടങ്ങളോടുമെന്നതുപോലെ
ശോഭിതമായിട്ടവ നിർമ്മിച്ചു മഹോജ്ജ്വലം
ശോഭനമായ മണിഗൃഹങ്ങൾ പലതരം.
ഇങ്ങനെ ശതംശതംസഹസ്രഗൃഹങ്ങളും
മംഗലസുവർണ്ണത്താൽ തീർത്താനങ്ങതേ വേണ്ടൂ.
പിന്നെയും മഹോജ്ജ്വലരത്നങ്ങൾ ബഹുവിധം
നന്നായിപ്പതിച്ചിതു ഗൃഹങ്ങൾക്കതൊക്കെയും
ഇന്ദ്രനീലത്താൽ തീർത്ത സൗധങ്ങളോരോതരം
ചന്ദ്രമാർഗ്ഗത്തെച്ചെന്നു തൊട്ടിതെന്നതും തോന്നും.
ഓരോരോതരം രത്നവർണ്ണത്തിൻ പ്രഭകളാൽ
ഓരോരോതരമുള്ള സൗധങ്ങളുണ്ടനേകം
ചിത്രമാം ഗൃഹം ബഹു നർത്തനശാലകളും
എത്രയും വിളങ്ങുന്ന മണ്ഡപജാലങ്ങളും
ചന്ദ്രികാങ്കണങ്ങളും സുന്ദരീനൃത്തശാലാ-
സംഗീതഗൃഹങ്ങളും ചന്ദ്രികാശാലകളും
കേളിമന്ദിരം സ്നാനമന്ദിരം പാനശാല

ചാരുത്രിമകടങ്ങൾ = മനോഹരമായ മൂന്നു എടപ്പുകൾ.

ആളിമന്ദിരം നല്ല ഭോജനശാലകളും
നാനാവർണ്ണികരം തങ്ങരം വാഴുവാനുള്ള ഗൃഹം
ആനകരംക്കുള്ള പന്തി കുതിരപ്പന്തികളും
നിർമ്മലബ്രഹ്മാലയം നല്ല ദേവതാലയം
നിർമ്മലവൈശ്യഗൃഹമാപണവീഥികളും
രാജമാർഗ്ഗങ്ങരം നടക്കാവുകരം പഥിഗൃഹം;
ഈവണ്ണമോരോതരം പൊന്മയസമങ്ങളായ്
കേവലാജ്ഞയാ തീർത്താൻ നിമിഷാദ്ധേന ശില്പി.
സ്വർണ്ണപങ്കേരുഹങ്ങരം പൂർണ്ണമാം കുളങ്ങളും
സ്വർണ്ണസമ്മിതമായ സോപാനമണ്ഡപങ്ങരം
കൂപങ്ങരം പലതരം നദികരം പൊയ്കകളും
പാപനാശനകരമായുള്ള തീർത്ഥങ്ങളും
സ്വച്ഛമാം ജലങ്ങളും പത്മാദികുസുമങ്ങരം
ഇച്ഛയായതിൽ ക്രീഡചെയ്‌വാനായ് ഹംസാദിയാം
പക്ഷികരം ക്ഷീരം തേനമൃത്തമരസംപൂണ്ട
ശിക്ഷയാ വാരിപൂരം ദീർഘമാം നദികളും
സർവ്വർത്തുഫലകുസുമാഢ്യപാദപലതാ-
സർവ്വമോഹനം ശുകഭൃംഗകോകിലാരവം
നാനാപക്ഷികരംനാദംകൊണ്ടതിമനോഹരം
കാനനമൃഗഗണം ചിത്രമാമുദ്യാനങ്ങരം
നന്ദനോദ്യാനം വന്നു സർവദാ സേവിച്ചീടും
വൃന്ദാരകാഢ്യന്മാരും ക്രീഡിച്ചു വാഴും സദാ.
ഇത്തരമുള്ള സ്ഥലമെത്രയും ഗുഹ്യസ്ഥല-
മെത്രയും തീർത്തു പിന്നെ നന്നായി വഴിപോലെ
ദേവദേവേശനായ ഭഗവാനിരിപ്പാനായ്
ശോഭയോടൊരു മണിഗൃഹത്തെയത്യത്ഭുതം
ഇന്ദ്രനീലത്തെക്കൊണ്ടുനല്ലൊരു സൗധമത്രം
ചന്ദ്രധാവള്യതുല്യമായുള്ള ഭിത്തികളും
ജാലരന്ധ്രങ്ങരം മണിവിദ്രുമങ്ങളെക്കൊണ്ടു
മാലകരം മൗക്തികത്താൽ വിളങ്ങും വിതാനങ്ങരം
ദർപ്പണവിലാസമായ് വിളങ്ങും നിലങ്ങളും
സർപ്പനായകരൂപം ചേർത്തൊരു മണിക്കട്ടിൽ
ഫേനവർണ്ണങ്ങരംപൂണ്ട മൃദുശയ്യകരം പല
മാനസാനന്ദം വരുമാറുള്ളോരുപധാനം
വർണ്ണങ്ങരം പലവിധം തോന്നിക്കും മേലാപ്പുകരം
സ്വർണ്ണകുംഭങ്ങരം രത്നദീപങ്ങരം പലതരം

---

നാനാവർണ്ണികരം = വിവിധജാതിക്കാർ. ആപണവീഥി = കച്ചവടത്തെരുവ്, പഥിഗൃഹം = സത്രം. നിമിഷാർദ്ധം = അരമാത്ര. ജാലരന്ധ്രം = കിളിവാതിൽ. വിദ്രുമം = പവിഴം. മൗക്തികം = മുത്ത്. ദർപ്പണവിലാസമായ് = കണ്ണാടിപോലെ. ഫേനവർണ്ണം = കടൽനുരയുടെ നിറം; വെണ്മ.

നല്ലൊരു മരതകാദ്യാദിയാം നവരത്ന
മുല്ലാസത്തോടെ ചേർത്തു ചുഴററിപ്പലതരം-
ആലവട്ടങ്ങൾ വെഞ്ചാമരങ്ങൾ പലതരം
മാലതിപത്മകന്ദദാമങ്ങൾ പലതരം
എന്നുമേ വാടാതുള്ള പുഷ്പങ്ങൾസൗരഭ്യവും
ചന്ദനമകിൽ കർപ്പൂരാദികളിവയെല്ലാം
നിത്യവും ധൂപിക്കാതെ സർവ്വദാ സൗരഭ്യവും
ഉത്തമഹർമ്മ്യങ്ങൾക്ക താഴ്‌വരരത്നഗൃഹം
അങ്കണം മരതകം പത്മരാഗദികൊണ്ടു
പങ്കജേക്ഷണ ഗൃഹേ സോപാനമത്തും തീർത്തു
വജ്രരത്നങ്ങളല്ലോകുഡ്യങ്ങൾ സ്തംഭങ്ങളും
വിജ്ജ്വലിച്ചീടും രത്നമതിന്മേൽ പല ചിത്രം
ഉജ്ജ്വലിച്ചീടുന്നോരു നിർമ്മിതരൂപങ്ങളും
ഭിത്തികൾതോറും പല ചിത്രങ്ങൾ നവരത്ന
ചിത്തമോഹനദീപദർപ്പണജാലങ്ങളും
വേണുവീണകളെല്ലാം താനേ ഗീതങ്ങൾ ചെയ്യും
വാണികൾ പറയാതെ താനേ ശബ്ദിക്കും യന്ത്രം
കാണികൾക്കെല്ലാം ജലനിർജ്ജലഭ്രാന്തികളും
വാണീടിലില്ലയെന്നുമില്ലാസ്ഥിലുണ്ടെന്നതും
ഇങ്ങനെ യന്ത്രഗേഹം ദിവ്യമാം വിമാനങ്ങൾ
മംഗലരത്നശോഭ പൂണ്ടൊരു ധ്വജങ്ങളും
ശോഭിതമതിലുകൾ കിടങ്ങും ഗോപുരങ്ങൾ
ശോഭയായിരിക്കുന്ന യന്ത്രവാതിലും പിന്നെ
ഇത്തരം വേണ്ടതെല്ലാമോരോന്നേ ശില്പിശ്രേഷ്ഠൻ
ചിത്രമായ്ത്തീർത്തീടിനാനെന്നതേ പറയേണ്ടു.
സഹസ്രവദനനും സഹസ്രാക്ഷനുമതിൻ
മഹത്വം പറവാനും കാണ്മാനും പണിയാംപോൽ.
വിശ്വകർമ്മാവും തന്റെ വിസ്മയവിചിത്രങ്ങൾ
വിശ്വത്തിലൊരേടത്തും കാട്ടിയതില്ലീവണ്ണം.
ത്രൈലോക്യവാസി ജനമിപ്പുരിക്കൊത്ത പുരി
ത്രൈലോക്യത്തിങ്കലില്ലെന്നുറച്ചു വിസ്മയിച്ചാർ.
വിശ്വകർമ്മാവു മൂന്നേമുക്കാൽ നാഴികകൊണ്ടു
വിശ്വവിസ്മയം ചമച്ചീടിനാനേവം പുരം.
സർവ്വാത്മാവായ കൃഷ്ണൻതന്നുടെ മായമോർത്താൽ
ഏവമിങ്ങിതിലെല്ലാമെന്തൊരത്ഭുതമെടോ!
വേഗേന മുകുന്ദനെച്ചെന്നു വന്ദനംചെയ്തു
വേഗമോടനുജ്ഞയും നൽകി മാധവൻതാനും

---

ധൂപിക്കാതെ=ഹോമിക്കാതെ. ജലനിർജ്ജലഭ്രാന്തി=വെള്ളമുണ്ടെന്നും ഇല്ലെന്നുമുള്ള വിഭ്രമം. സഹസ്രവദനൻ=ആദിശേഷൻ.

നന്ദിച്ചു വിശ്വകർമ്മാ യാത്രയുംചെയ്തു പിന്നെ
ഇന്ദിരാപതി കൃഷ്ണൻമായമെന്തറിയാവൂ
ആനകരം കുതിരകരം വിപ്രതാപസന്മാരും
മാനവജനത്തേയും രത്നാദിഭൂഷണങ്ങരം
യാദവകുലത്തേയും നാട്ടിലുള്ളവയെല്ലാം
യാദവപതി കൃഷ്ണനാരുമേയറിയാതെ
യോഗയോഗേശനീശൻ യോഗേന കൊണ്ടുപോയി
വേഗത്തിലബ്ധിമദ്ധ്യേ സൃഷ്ടിച്ച രാജ്യത്താക്കി.
അന്നേരമോരോ ഗൃഹം ചെന്നവർ നോക്കുന്നേരം
വന്നൊരാശ്ചര്യമാക്കും ഗണിക്കാവല്ല ന്യനം.
തങ്ങരംതങ്ങരംക്ക ബോധിച്ചീടിന ഗൃഹന്തന്നിൽ
മംഗലംപൂണ്ടു വാഴ്വാൻ കല്പിച്ചു ജഗല്പതി:
ചെന്നവർ മോദത്തോടെ ബോധിച്ച ഗൃഹങ്ങളിൽ
ചെന്നുപുക്കിതു രക്ഷിച്ചിരുത്തി മുകുന്ദനും
സ്വർഗ്ഗലോകത്തു വസിച്ചീടുന്നപോലെതന്നെ
തൽഗൃഹംതോറും സുഖിച്ചിരുന്നിതെല്ലാവരും.
ചെന്താമരാക്ഷന്തൻെറ കാരുണ്യമുണ്ടെന്നാകിൽ
ചിന്തിച്ചവണ്ണം വന്നുകൂടീടുമെല്ലാവർക്കും.
ദേവേന്ദ്രനതുനേരം പാരിജാതത്തോടുടൻ
ദിവ്യമായിരിപ്പോരു സുധർമ്മയതും കൊണ്ടു
ഭക്തിയോടാദരവിൽകൃഷ്ണനുകാഴ്ചവെച്ചു.
ഭക്തവത്സലനിന്ദ്രൻതന്നോടായരുരംചെയ്തു:
"തുഷ്ടനായ്‌വന്നേനഹമിതിനാൽഞാനുമിനി
വിഷ്ടപകാര്യം സാധിച്ചങ്ങോട്ടു പോകുംവിധൗ
ദേവലോകത്തുവരുമിവ"യെന്നതു കേട്ടു
ദേവേന്ദ്രനനുജ്ഞയും കൈക്കൊണ്ടു വാങ്ങീടിനാൻ.
നന്ദിച്ചു കൃഷ്ണന്താനും നല്ലൊരു സുധർമ്മയെ-
ത്തന്നുടെ മന്ദിരത്തിൽ വെച്ചിതു വഴിപോലെ.
ഉത്തമയ യീടുന്ന സുധർമ്മതന്നിൽ വാഴും
മർത്ത്യക്കുമൃത്യുഭയാദികളില്ലെന്നു കേരംപ്പൂ.
ശുദ്ധമായിരിപ്പോരു സ്ഥാനത്തു പാരിജാതം
ശുദ്ധപൂരുഷൻ വച്ചു പാലിച്ചുകൊണ്ടീടിനാൻ
വരുണൻ മനോവേഗതുല്യമായ് ശ്വേതമായ
നിറമായ് ദീർഘവാലായ് ചെവികളേകമായി-
ട്ടിരിക്കും തുരഗങ്ങളായിരം കാഴ്ചവച്ചാൻ
പരമപുരുഷനാം കൃഷ്ണനു ഭക്തിയോടെ.
പുഷ്ടമോദത്തോടെട്ടു നിധിയുമെടുത്തുടൻ
വിഷ്ടപാധിപനായി നല്കി വൈശ്രവണനും

യോഗേന = യോഗാഭ്യാസത്താൽ. ശ്വേതം = വെളുത്തതു്.

മുന്നം ദിക്പാലകന്മാരോരോന്ന മുകുന്ദനും
നന്ദിച്ചു കൊടുത്തവ കൃഷ്ണന്ന കാഴ്ചവച്ചാർ;
നന്ദിച്ചു ദിക്പാലന്മാക്കാശീർവാദവും ചെയ്തു
വന്ദിതപുരുഷനുമയച്ചോരനന്തരം
തന്നുടെ പുരത്തിങ്കൽ തന്നുടെ സാന്നിദ്ധ്യവും
എന്നുമേ നില്ക്കയാലേ മുക്തികൾ ദ്വാരമത്രേ
എന്നുറച്ചപ്പുരിക്ക നാമവും ദ്വാരാവതി-
യെന്നുചൊല്ലിനാൻ സർവസമ്മതമത്രതാനും.
ഇങ്ങനെ ദ്വാരാവതിതന്നിൽ തൻജനങ്ങളെ
മംഗലസുഖത്തോടെ വാഴിച്ചു പിന്നെച്ചെന്നു,

## മുചുകുന്ദമോക്ഷം

തന്നുടെ മഥുരയിൽ രാമനുമൊരുമിച്ചു
പിന്നേടം വേണ്ടതെല്ലാമൊന്നിച്ചു വിചാരിച്ചു
മായയാ മനുഷ്യനായീടിന ജഗല്പതി
ആയുധമില്ലാതെ പോയ് സ്വസ്ഥഭാവത്തെപ്പൂണ്ടു
യവനവ്യൂഹം വന്നു ചുഴലും സഭാമദ്ധ്യേ
കേവലപരമാത്മൻ ചെന്നു നിന്നതുനേരം
കണ്ടിതു യവനനും ചതുർബാഹുക്കളോടും
കൊണ്ടൽവർണ്ണവും ശ്രീവത്സാഭയും വനമാലാ
ഗ്രീവാശോഭയും നല്ല കൗസ്തുഭമണിപ്രഭാ
പീതവാസസ്സും പത്മനേത്രങ്ങളും കുണ്ഡലങ്ങളും
ശോഭിതമൃദുഹാസമാർദ്രമാമാനനവും
ശോഭിച്ചു വിഷ്ണുരൂപമായ്ക്കണ്ടു കൃഷ്ണൻതന്നെ.
അന്നേരം യവനനും നാരദവാക്യമെല്ലാം
ഒന്നൊഴിയാതെകണ്ടു കൃഷ്ണനെന്നുറച്ചിതു
ആയുധമിവനൊന്നുമില്ലാതെ നില്ക്കയാലെ
ആയുധം കൂടാതെ ഞാൻ യുദ്ധത്തെച്ചെയ്കവേണം;
ഏവം ചിന്തിച്ചു പാഞ്ഞണഞ്ഞതിനാൻ യവനനും
ദേവദേവേശനിവനെന്നാലെയവദ്ധ്യനാം
എന്നു നിർണ്ണയിച്ചതി ഭീതിയും ഭാവിച്ചിട്ടു
മന്ദമായ്മണ്ടിക്കൂടെയോടിനാൻ യവനനും.
ചെന്നുടൻ പിടിക്കാമെന്നോർത്തുടൻ പിടിക്കുമ്പോൾ
പിന്നെയുമല്പം ദൂരം കണ്ടീടും മുകുന്ദനെ
പിന്നെയുമോടിച്ചെല്ലുമപ്പോഴങ്ങനെതന്നെ
പിന്നെയുമീവണ്ണമായ് പാഞ്ഞുടൻ നടക്കയും
കിട്ടിയെന്നോർക്കുന്നേരം കിട്ടാഞ്ഞു യവനനും

---

യവനവ്യൂഹം=യവനസേനയുടെ നിര, അവദ്ധ്യൻ=വധിക്കാൻ ആകാത്തവൻ.

രുഷ്ടനായ് ഗോപശിശോ! നില്ക്ക നീ നില്ക്കയെന്നും
നീയെന്യേ യദുവംശേ ജനിച്ച ജനമാരും
പൊയ്യല്ലാ ശത്രുഭീത്യാ മണ്ടീലപണ്ടൊരുമേ.
നില്ലെടാ! നില്ല നീയുമെൻ മുന്നിലരക്ഷണം
വല്ലഭമുള്ള നിൻെറ ചന്തങ്ങൾ കാട്ടിത്തരാം.
ഇത്തരം യവനൻെറ നിന്ദാവാക്കുകളൊന്നും
ചിത്തത്തിൽക്കേട്ടീലെന്നു ഭാവിച്ചുചെന്നു കൃഷ്ണൻ
പർവതഗുഹപുക്കു വഴിയേ യവനനും
ദുർവ്വചനങ്ങളോരോന്നേററവും ചൊല്ലിക്കൊണ്ടു
പിന്നാലെ പാഞ്ഞുചെന്നു പുക്കിതു യവനനും.
അന്നേരം മുകുന്ദനെക്കണ്ടീലങ്ങൊരേടത്തും
രുഷ്ടനായ് പിമ്പേ ചെല്ലും യവനൻ മുകുന്ദനെ
ദൃഷ്ടിവേഗേന തിരഞ്ഞെങ്ങുമേ കണ്ടീലപ്പോൾ.
കണ്ടിതു ഗുഹയ്ക്കകത്തൊരു മാനവവീര-
നിണ്ടൽക്കൂടാതെ കിടന്നുറങ്ങീടുന്നതപ്പോൾ.
കൊണ്ടൽനേർവർണ്ണനിവൻതാനറിയാതെ വന്നു
ഇണ്ടലെന്നിയേയുറങ്ങീടുന്നതെന്നോർത്തിട്ടു
വാങ്ങിനിന്നൊന്നു ചവിട്ടീടിനാൻ യവനനും.
അങ്ങതു കൊണ്ടിട്ടുണർന്നിരുന്നു കണ്ണു രണ്ടും
മിഴിച്ചു ചുഴലവും ഭ്രമിച്ചുനോക്കുന്നേരം
മുഴുത്ത കോപത്തോടെ കണ്ടിതു യവനനെ.
എത്രയും കോപത്തോടെ നോക്കിനാൻ യവനനെ
നേത്രാഗ്നിതന്നിൽ ദഹിച്ചീടിനാൻ യവനനും
ഭസ്മമായ് ധൂളിപ്പോയി യവനനെന്നോർത്തതി-
വിസ്മിതചിത്തന്മാരായ് വന്നിതു ദേവഗണം.
ഇത്തരം മുനീന്ദ്രൻെറ വാക്കുകൾ കേട്ടനേരം
ചിത്തസംശയം പൂണ്ടു ചോദിച്ചു നൃപോത്തമൻ:
"പർവതഗുഹതന്നിലുറങ്ങീടുന്ന പുമാ-
നേവനെന്നതുമവനവിടെയുറങ്ങുവാൻ
കാരണമെന്തെന്നതും കാഠിന്യമവൻതപ-
സ്സാരമൂലവുമരുൾചെയ്ക ശ്രീശുകമുനേ!"
എന്നതുകേട്ടു വ്യാസ നന്ദനനരുൾചെയ്തു:
"മന്നവ! ധന്യനായ മാന്ധാതൃമഹീപതി-
തന്നുടെ പുത്രനവൻ മുചുകുന്ദനെന്നു പേർ
മന്നിടം രക്ഷിച്ചവൻ പണ്ടു വാഴുന്നകാലം
ദേവലോകത്തുചെന്നു ദേവവൈരികളോടു
പോർചെയ്തു ബഹുകാലം നാകവൈരികളേയും
ഒടുക്കിയതുമൂലം നാകികളത്ഥിക്കയാൽ

---

ശത്രുഭീത്യാ=ശത്രുഭയത്തോടേ. ചുഴലും=ചുററും.

പട്ടത്വമോട്ട സ്വർഗ്ഗേ വസിച്ചു ദേവഗണം
സ്കന്ദനെ സേനേശത്വം വസിപ്പിച്ചനന്തരം
നന്ദിച്ചു മുചുകുന്ദനൃപനോടിന്ദ്രൻ ചൊന്നാൻ:
''എത്രയും പരാക്രമശാലിയാം ഭവാൻ സ്വർഗ്ഗേ
എത്രയും കൃപയാലെ വസിക്കനിമിത്തമായ്
എത്രയും സുഖത്തോടെ വാണിതങ്ങിത്രനാളും
ശത്രുസംഹാരം ചെയ്തു മിത്രമായ് ദേവഗണം
രക്ഷിച്ചു ഭവാനിന്നു ചെയ്യേണ്ടതെന്തൊന്നു ഞാൻ
രക്ഷിപ്പതെല്ലാററിലുമുത്തമം നൃപധർമ്മം
തന്നുടെ പിതൃമാതൃകാന്തപുത്രാദിമിത്രം
മന്നവ! നശിച്ചിതു കാലമൊട്ടേറെയായി
സന്താപം ഭവാനിതുകൊണ്ടേതും ഭവിക്കൊലാ
ചിന്തിക്കിൽ കാലഗതികൊണ്ടു ദേവകളുംപോലും
കാലത്തിന്നധീനരായ് നശിച്ചുപോകുന്നിതു;
കാലമാകുന്നതെന്തെന്നാകിലീശ്വരൻതന്നെ.
ആകയാൽ നിനക്കുള്ളിൽ വേണ്ടുന്ന വരങ്ങളെ
വൈകാതെ തന്നീടുവൻ വരിക്ക വേണ്ടതെല്ലാം.
മോക്ഷത്തെയല്ലാത്തവയൊക്കെ നൽകുവനഹം
മോക്ഷത്തെ നൽകീടുവാൻ വിഷ്ണു മററന്യരില്ല.''
എന്നതുകേട്ടു മുചുകുന്ദനാം നൃപവീരൻ
വന്ദിച്ചു ദേവേന്ദ്രനോടിത്തരം പറഞ്ഞിതു:
''കാലമൊട്ടേറെയിപ്പോളം നിദ്രചെയ്തീടായ്കയാ-
ലാലസ്യം നമുക്കുമുണ്ടതിനു വരംവേണം.''
ദേവേന്ദ്രനതുകേട്ടിട്ടേറിയ കാലം ഭവാൻ
മേവുക നിദ്രപൂണ്ടു ബാധയില്ലാരാലുമേ
നിദ്രയ്ക്കു ഭംഗം വരുത്തീടുന്നതാരെന്നാലും
നിദ്രയെ വിട്ടു ഭവാൻ നോക്കുന്ന നേത്രാഗ്നിയിൽ
അപ്പൊഴേ ഭസ്മമായ്പോമില്ല സംശയമെന്നും
ഇപ്രകാരത്തിലിന്ദ്രൻ വരവും കൊടുത്തിതു.
ഇത്ഥം ഭൂപതിയിന്ദ്രദത്തമാം വരത്തോടും
ചിത്തസൗഖ്യേന മുചുകുന്ദനും പോന്നുവന്നു
പർവതഗുഹപുക്കിട്ടുറക്കം തുടങ്ങിനാ-
നീവകയെല്ലാം ഗ്രഹിച്ചീടിന നാരായണൻ
ദുഷ്ടനാം യവനനെക്കൊണ്ടു ഭൂപതിതൻെറ
പുഷ്ടനിദ്രയെ ഭേദിപ്പിച്ചവൻ ഭസ്മമാക്കി.
പിന്നെയും ജഗദീശൻതന്നുള്ളിൽ മുചുകുന്ദ-
മന്നവൻതന്നെക്കണ്ടു മോക്ഷം നൽകേണമെന്നും
ഏവമെല്ലാമേയിതിൻ കാരണമറിയേണം

---

ഇന്ദ്രദത്തം = ഇന്ദ്രനാൽ ദാനംചെയ്യപ്പെട്ടതു്,

കേവലൻ മായാവിചാരങ്ങളാക്കറിയാവു?
യവനൻ ഭസ്മമായിപ്പോയതിന്നനന്തരം
കേവലൻ കൃഷ്ണൻതാനും തത്രചെന്നതുനേരം
എത്രയും തേജോമയനായ മാധവം കണ്ടി-
ട്ടെത്രയും കുതുഹലാൽ ചോദിച്ചു മുചുകുന്ദൻ:
"എത്രയും ചാരുതേജോമയകാരണൻ ഭവാൻ
ഉത്തമനാരെന്നാലും ഞാൻ കണ്ടതത്യത്ഭുതം!
ഇന്ദ്രാഗ്നിചന്ദ്രസൂര്യന്മാരിലേകനാം ഭവാൻ
ചന്ദ്രക്കലാധരനോ? ലക്ഷ്മീവല്ലഭന്താനോ?
ദേവനായകന്മാരിലൊരുത്തൻ ഭവാനെന്നു
കേവലം ഞാനുമെൻെറ മാനസേ ധരിച്ചിതു.
നിന്നുടെ തേജസ്സേററമുജ്ജ്വലിച്ചീടുകയാൽ
ഇന്നിഹ ഗുഹാന്തരേ തിമിരം മറഞ്ഞിതു.
ആരെടോ ഭവാനിവിടത്തിൽ വന്നതുമെന്തു
കാരണമെന്നു പറഞ്ഞീടുക മഹാത്മാവേ!
നിന്നുടെ തേജസ്സുകണ്ടേററവും മമ മനം
തന്നിൽ ഭീതിയുമുണ്ടു ചോദിപ്പാനതുതൊന്നും
ഇക്ഷ്വാകുനൃപവരവംശജനഹമിതു
ഇക്ഷിതിപതി മുചുകുന്ദനെന്നല്ലോ നാമം.
ദേവേന്ദ്രവരത്തിനാൽ നിദ്രയെസ്സേവിച്ചിഹ
മേവുന്നോരെന്നെയൊരു പാപി വന്നുണർത്തിനാൻ.
തന്നുടെ കർമ്മവശാൽ ഭസ്മമായിതുമവൻ
പിന്നെഞാൻ ഭവാനെയുമെൻമുന്നിൽ കണ്ടേനല്ലോ;
എന്നുടെ വൃത്താന്തങ്ങളിത്തരമാകുന്നിതു."
മന്നവ! മുചുകുന്ദവാക്കുകൾ കേട്ടനേരം
മാധവനരുൾചെയ്തി "തെന്നുടെ നാമമോർത്താൽ
വേധാവുതനിക്കുമോർത്തീടിനാലെണ്ണമില്ല.
ജന്മങ്ങൾ കർമ്മങ്ങളുമേററമുണ്ടറിഞ്ഞാലും
നമ്മുടെ നാമകർമ്മജന്മങ്ങളഗണ്യമാം
ഭൂമിയിലുള്ള പൊടിത്തരിധൂളികളെണ്ണി
സീമയിട്ടീടാം ജന്മമേറെയെന്നിരിക്കിലും.
മാമകവൃത്താന്തമിന്നവ്വണ്ണമതു ചൊൽവാൻ
കാമിച്ചാലതു സാദ്ധ്യമായ്‌വരായെന്നാകിലും.
ഇക്കണ്ട വൃത്താന്തങ്ങൾ ചൊല്ലുവൻ കേട്ടുകൊൾക
സൽകൃതിപ്രവരനായീടിന മുചുകുന്ദ?
ദുഷ്ടരാം ദൈത്യനൃപകണ്ടകന്മാരെക്കൊന്നു
ശിഷ്ടരാം ജനത്തേയും ധർമ്മവും പാലിപ്പാനായ്

---

പുഷ്ടനിദ്ര = കനത്ത ഉറക്കം. ഗുഹാന്തരേ = ഗുഹയ്ക്കുള്ളിൽ. തിമിരം = അന്ധകാരം. വേധാവ് = ബ്രഹ്മാവ്. ധൂളി = പൊടി.

ധാതാവു മുന്നമർത്ഥിച്ചീടുക നിമിത്തമായ്
ഭൂതലത്തിങ്കൽ വന്നു പിറന്നു ഞാനമെടോ;
ധന്യനായീടും വസുദേവയാദവന്തൻെറ
നന്ദനൻ ഞാനെന്നതുമറിഞ്ഞീടുക നീയും;
വസുദേവാത്മജനായ്വന്നതുമൂലംകൊണ്ടു
വാസുദേവനെന്നെൻെറ നാമവും പറയുന്നു.
കംസനായ്പിറന്നൊരു കാലനേമിയെക്കൊന്നു
വാസവും ചെയ്തീടിനേൻ മഥുരാപുരിതന്നിൽ.
അവിടെ യവനനും വന്നിതു പടയുമാ-
യവനു ശിവൻ കൊടുത്തീടിന വരത്തിനാൽ
യാദവാന്വയത്തിനാൽ വധ്യനല്ലവനതി-
ന്നാദരാൽ ഭവാനവന്തന്നെക്കൊല്ലുമെന്നോർത്തു
വന്നു ഞാനിവിടേക്കു പിന്നാലെ യവനനും
വന്നിതു ഭവാനവന്തന്നെക്കൊൽകയും ചെയ്തു.
പിന്നെയും ഭവാനെന്നെയേറിയ ജന്മമായി-
ട്ടുന്നതഭക്ത്യാ സേവിച്ചീടുന്നു ദിനന്തോറും,
ആകയാൽ വേണ്ടുംവരം തരുവാനായിക്കൊണ്ടു
മാനവവീര! ഞാനമിവിടെ വന്നീടിനേൻ;
ആകയാൽ നിനക്കിന്നു വേണ്ടതു ചൊല്ലിക്കൊൾക
ശോകവും മമ ഭക്തക്കുണ്ടാകയില്ലയെന്നും.''
ഇത്തരം മുകുന്ദൻെറ വാക്കുകൾ കേട്ടനേരം
ചിത്തവിഭ്രമത്തോടു നൃപനമെഴുന്നേററു
ലക്ഷ്മീവല്ലഭൻതന്നെ നിന്മുന്നിൽ കാണുമെന്നു
സൂക്ഷ്മമായ് ഗർഗ്ഗൻ മുന്നം ചൊന്നതുമോർത്തു മോദാൽ
ഭക്തവത്സലൻതന്നെ ഭക്ത്യൈവ വന്ദിച്ചവൻ
ഉത്തമാംഗേന വീണു നമസ്കാരവും ചെയ്തു.
ഗൽഗ്ഗദഹൃദയനായെഴുന്നേററുടൻ പിന്നെ
ഗൽഗ്ഗദാക്ഷരയുക്തനായ്ക്കൊണ്ടു പറഞ്ഞിതു:
''ശോകഹീനനായ് ജഗല്പതിയാം വിഷ്ണു ഭവാ
നാകുന്നതെന്നുമിപ്പോഴറിഞ്ഞുകൊണ്ടേനഹം.
ഇന്നിഹ ഭവാനെ ഞാൻ കണ്ടതുമൂലമെൻെറ
ജന്മവും സഫലമായ്വന്നിതു തവൽകൃപയാൽ
ത്വന്മായയാവിമോഹിതരാകയാലെല്ലാവരും
ചിന്മയനായ നിന്നെസ്സേവിപ്പോർ കുറഞ്ഞീടും;
ദുർല്ലഭം നരജന്മം സിദ്ധിച്ചുകൊണ്ടീടുവാൻ
നല്ല പുണ്യവാന്മാർക്കേ സാധിക്കൂ, ലഭിക്കില്ലം
സർവമംഗലപ്രദനാകിയ ഭവത്ഭക്തി
സർവദാ വിട്ടു ഗർവിച്ചെന്നുടെ ഗൃഹാർത്ഥങ്ങൾ

---

വദ്ധ്യൻ=വധിക്കപ്പെടേണ്ടവൻ.

നിത്യമെന്നോൎത്തുംകൊണ്ടു പുത്രദാരാന്ധകൂപേ
ചിത്തവിഭ്രമത്തോടുമാഹാരമൈഥുനാദി
നിദ്രവേലയാ ഗമിച്ചങ്ങനെ പശുസമം
ഛിദ്രിച്ചു തമ്മിൽ ഭോഗമോഹഹേതുക്കളാലെ
ശിഷ്ടനായിരിപ്പോരു നൃപതിയെന്നോൎത്തിട്ടു
കഷ്ടകൎമ്മങ്ങൾ ചെയ്തു രാജസം നടിച്ചിഹ
മാനസമദം കാട്ടി നടന്നു മഹാകഷ്ടം!
താനേ പോയിതുകാലമെന്നുടെ ദുൎമ്മോഹത്താൽ
പഞ്ചഭൂതാകാരമായ് ബുൽബുദസമാനമായ്
സഞ്ചിതമായ ദേഹം ഞാനെന്ന നിമിത്തമായ്
ഓരോരോ മോഹങ്ങളും ചിന്തിച്ചു പ്രപഞ്ചത്തിൽ
ഓരോന്നു ചെയ്തുകൊണ്ടു പാൎത്തീടും ദശാന്തരേ
ഓരോരോ ദിനം കഴിഞ്ഞീടുന്നതോൎത്തീടിലോ
പാരാതെ മൃത്യുദിനം വിഴുങ്ങി വരുന്നിതു
മൃത്യുവാകുന്ന ദിനം വിഴുങ്ങി വന്നു വന്നു
എത്തിത്തന്നെയും വിഴുങ്ങീടുന്നിതസംശയം
ഭൂപതിയെന്നാകിലും വിപ്രേന്ദ്രനെന്നാകിലും
പാപിയാകിലും നല്ല സുന്ദരിയെന്നാകിലും
ഞാനെന്നുള്ളൊരു ദേഹം മൃത്യു വന്നീടും പിന്നെ
മാനമുൾക്കൊണ്ടു ശേഷമുള്ളവർ ഭസ്മമാക്കും;
അല്ലെന്നാൽ മണ്ണിൽക്കുഴിച്ചിട്ടു മൃൺമയമാക്കും;
അല്ലെന്നാൽ ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠമാക്കീടും.
തന്മായാനൃപഭാവം നടിച്ചു സിംഹാസനേ
നന്മയോടിരുന്നു ഭൂമണ്ഡലപ്രൗഢിയോടും
വാഴുന്ന ജനങ്ങളെ മായയാനാരികൾക്കു
പാഴതിൽ കളിപ്പിക്കും മക്കടനെന്നപോലെ
നിന്നുടെ മായകൊണ്ടു മോഹിപ്പിച്ചോരോതരം
ഇങ്ങനെ കളിപ്പിച്ചു കാണിച്ചു പലവിധം
ഭൂപനായീടേണം ഞാനെന്നാൽ സൗഖ്യമാമെന്നും
ഭൂപതിയാകിൽ ചക്രവൎത്തിയാകേണമെന്നും
ചക്രവൎത്തിക്കു ദേവാധിപനാകേണമെന്നും
ശക്രനു ബ്രഹ്മനായി വന്നീടവേണമെന്നും
ഇങ്ങനെ മേന്മേൽ മോഹം പോവതിന്നന്തമില്ല
മംഗലനായ നിന്റെ മായയാലിവയെല്ലാം.
ആകയാലെല്ലാവൎക്കും നല്ലതു വരുവാനും
ആകവേ വിചാരിച്ചാൽ സജ്ജനസംഗം നല്ലു.
സജ്ജനത്തോടു ചേൎച്ചയുണ്ടെങ്കിലവൎക്കുള്ളോ—

പുത്രദാരാന്ധകൂപേ = പുത്രർ, ഭാര്യ എന്നിത്യാദി ബന്ധങ്ങളാകുന്ന പൊട്ടക്കിണററിൽ. മൈഥുനം = സംഭോഗം. പശുസമം = മൃഗങ്ങളെക്കണക്കു്. ഛിദ്രിച്ചു് = ഭിന്നിച്ചു്.

രജ്ഞാനങ്ങളും പോയി നിർമ്മലാത്മാക്കളായി
സജ്ജനവൃത്തരായി വന്നീടുമപ്പോഠം തവ
അർജ്ജുനഭക്തിയുണ്ടാം പിന്നെ മറെറന്തു വേണ്ടു?
തവൽക്കാരുണ്യത്താലെൻെറ രാജ്യവു. ബന്ധുക്കളും
ഒക്കെ ഞാൻ ത്യജിക്കാതെ നഷ്ടമായ് ഭവിച്ചതും
ആകയാൽ ദുഃഖമെനിക്കുള്ളത്തിൽ വാരാഞ്ഞതും
താവക പദഭക്തി മറെറനിക്കേതും വേണ്ടാ.
ബന്ധുവിച്ഛേദനാകും നിന്തിരുവടിയോടു
ബന്ധഹേതുക്കാം ജന്മമാരിഹ വഹിക്കുന്നു?
നിന്നുടെ പാദഭക്തിക്കിളക്കം വരായ്വതി-
നിന്നെന്നെയനുഗ്രഹിച്ചീടേണം ദയാനിധേ!
നിന്നുടെ മായാമോഹമോരോന്നേ മേലിലെങ്കൽ
വന്നുകൂടാതെ പാലിച്ചീടുക മോഹഹത്തഃ!''
ഇത്തരം മുചുകുന്ദഭൂപൻെറ വാക്കു കേട്ടി-
ട്ടെത്രയും മോദത്തോടു കൃഷ്ണനരുളംചെയ്തു:
''ചിത്തശുദ്ധിയുമെങ്കലുത്തമഭക്തിയതും
ഉത്തമനായ ഭവാനേററവും വന്നുകൂടി,
നിഷ്കാമമായ ഭക്തിയെപ്പോഠം വന്നുദിപ്പോൾ
മുഷ്കരകാമവരത്തിങ്കലിച്ഛയും വരാ.
ചിത്തത്തിൽ സദാകാലമെന്നെയും ധ്യാനിച്ചു നീ
മുക്തനായ് ഗമിച്ചാലുമുത്തമമഹീപതേ!
ക്ഷത്രിയധർമ്മത്തിനാൽ നായാട്ടുചെയ്തു നീയും
എത്രയും സത്വങ്ങളെ ഹനിച്ച പാപങ്ങളെ
നിത്യവുമെന്നെത്തന്നെ ധ്യാനിച്ചു തപംചെയ്തു
മുക്തമാക്കുക പിന്നെ നിനക്കു വിചാരിച്ചാൽ
ജന്മവുമൊന്നു വേണം വിപ്രനായ്വരുമത്
നിർമ്മലനായ നീയും പിന്നെ സൽക്കർമ്മങ്ങളാൽ
എന്നെയും സേവിച്ചുകൊണ്ടെപ്പൊഴും ധ്യാനിച്ചുകൊ-
ണ്ടെന്നോടു ചേരു''മെന്നു നൃപനോടരുളംചെയ്തു
കേവലന്തന്നോടേവമനുജ്ഞ വാങ്ങിക്കൊണ്ടു
ദേവദേവേശൻതന്നെ വന്ദിച്ചു മുചുകുന്ദൻ
സാദരം മന്ദംമന്ദം നടന്നു ഗുഹവിട്ടു
മോദത്തോടുടൻ പുറത്തിറങ്ങി നോക്കുംനേരം
പർവതവൃക്ഷ തൃണ. ജലജാതിയെ മററും
ഉർവിയിലോരോന്നിവയേററവും ചെറുപ്പമായ്
കണ്ടതി വിസ്മയവും പൂണ്ടു മാനസേയോർത്താൻ:
പണ്ടേതുപോലെയല്ല വന്നിതു കലിയുഗം

---

ബന്ധുവിച്ഛേദൻ = ബന്ധുക്കളെ വേർപെടുത്തുന്നവൻ. മോഹഹത്തഃ! = മോഹങ്ങളെ ഹനിക്കുന്നവനേ! നിഷ്ക്കാമം = ആഗ്രഹമൊന്നും കൂടാതെ.

എന്നിവയോത്തു ബദര്യാശ്രമേ ചെന്നു പിന്നെ
നന്ദിച്ചു വാണു ശ്രദ്ധായുതനായ് നിർമ്മലനായ്
സംഗങ്ങളാം നിവൃത്തനായ് മാധവഭക്തനായി
മംഗലൻ തത്ര തപസ്സാചരിച്ചിരുന്നിതു.

മാധവൻ പിന്നെ വേഗം മഥുരാപുരിപുക്കു
ബാധിച്ച യവനന്റെ സൈന്യമൊക്കെയും കൊന്നു
യുദ്ധത്തിൽ ജയിച്ചവർതന്നുടെ വിത്തമെല്ലാം
ബദ്ധമോദത്തോടെടുപ്പിച്ചു രാമനും താനും
ദ്വാരകാപുരത്തിനു പോവാനായ്ത്തുടങ്ങുമ്പോൾ
പാരാതെ ജരാസുതൻ വിംശതിത്രതീയമാം
ഘോരമാമക്ഷൗഹിണിപ്പടയുമായി വന്നു
ഘോരഘോരമാം യുദ്ധം തുടൎന്ന നേരത്തിങ്കൽ
കേൾക്ക മന്നവ! വിഷ്ണു മാനുഷാകൃതിതന്നെ
കൈക്കൊണ്ടുമൂലം കൃഷ്ണനെന്നു ശങ്കിതനായി
വേഗേന വിത്തമതങ്ങൊക്കെയുമുപേക്ഷിച്ചു
മാഗധനോടു ഭയം കൈക്കൊണ്ടു ശീഘ്രമായി
ഓടിനാനതു കണ്ടു മാഗധൻ ചിരിച്ചിട്ടു
കൂടെത്തന്നുടെ സൈന്യയുക്തനായോടീടിനാൻ
ഓടിപ്പോയ് പ്രവഷ്ണമൂർദ്ധ്നി മാധവനേറി
കൂടെ മാഗധന്താനും പർവതം കരയേറി.
മാഗധൻ പടയോടും പർവതം ചൂഴും വള-
ഞ്ഞാഗമക്കാതൽ തന്നെത്തേടി നോക്കുന്നനേരം
കണ്ടീല പർവതത്തിലാരെയുമതുനേരം
ഉണ്ടായ കോപാൽ ഗിരി ചൂഴവും തീ കൊളുത്തി.
അഗ്നിയും കത്തിജ്വലിച്ചീടിന നേരത്തിങ്കൽ
അഗ്രജനോടുംകൂടി കൃഷ്ണനുമതുനേരം
നന്നായികുതിച്ചു ചാടീടിനാൻ പുറത്തേക്കു
മിന്നലെന്നതുപോലെ പോയിതു ബഹുദൂരം.
ഭൂമിയിൽനിന്നു പതിനൊന്നു യോജനയോളം
ആമിതു പർവതത്തിനുയരമറിഞ്ഞാലും.
സർവാത്മാവായ കൃഷ്ണൻ രാമനുമൊരുമിച്ചു
പർവതേ നിന്നു ദ്വാരാപുരിയിൽച്ചാടിവീണാൻ;
സ്വൈരമായ് ദ്വാരകയിലിരുന്നു മുകുന്ദനും.
ആരുമേയറിഞ്ഞീല, മാഗധാദികൾ പിന്നെ
വൈരവും കൈക്കൊണ്ടിട്ടു വഹ്നിയിൽ ദഹിച്ചിതു
വൈരികളായ രാമകൃഷ്ണന്മാരെന്നോർത്തിട്ടു
മൂഢനാം ജരാസുതൻ സേനയുമൊരുമിച്ചു
പ്രൗഢതപൂണ്ടു മാനം നടിച്ചു ജയഭാവാൽ

---

വിംശതിത്രതീയം = ഇരുപത്തിമൂന്നു്.

മാനമുൾക്കൊണ്ടു ചെന്നുതന്നുടെ പുരിപുക്കു
മാനവും പറഞ്ഞു വാണീടിനാൻ പിന്നെക്കേൾക്ക

രൈവതനായീടുന്നോരാനർത്തനൃപന്തന്റെ
രേവതിയായീടുന്ന പുത്രിയെ മുസലിക്കു
ധാതാവിൻ നിയോഗത്താൽ നൽകിനാൻ നൃപതിയും.
ഹേതുവുമതുമുന്നേ പറഞ്ഞു കേട്ടാനല്ലോ.
ഭീഷ്മകനൃപന്തന്റെ പുത്രിയായ് ലക്ഷ്മിതാനും
രുഗ്മിണിയെന്നു നാമത്തോടിഹ പിറന്നിതു
രൂക്ഷരാം നൃപന്മാരെയൊക്കവേ വെന്നു കൃഷ്ണൻ
രാക്ഷസോദ്വാഹമായിക്കൊണ്ടു വേളിയുംചെയ്താൻ.
മാമുനി ശ്രീശുകന്റെ വാക്കുകളിത്ഥം കേട്ടു
സാമോദം പരീക്ഷിത്തു വന്ദിച്ചു ചൊല്ലീടിനാൻ:
"കേശവന്തന്റെ വിവാഹോത്സവവൃത്താന്തങ്ങ-
ളാശയം തെളിവാനായാവോളം ചുരുക്കാതെ
അരുളിച്ചെയ്തീടേണം ഭഗവൽഭക്തന്മാർക്കു
പരിചിൽ ഹരികഥകേട്ടാൽ തൃപ്തിയുണ്ടാമോ?"
മന്നവൻ പറഞ്ഞതു കേട്ടു വ്യാസാത്മജനും
വന്നൊരു സന്തോഷത്താൽ കേൾക്കെന്നുമരുൾചെയ്തു.

## രുഗ്മിണീസ്വയംവരം

"മന്നവൻ വിദർഭനാം ഭീഷ്മകൻതനിക്കിഹ
നന്ദനന്മാരായഞ്ചുപേരതിൽ മുമ്പൻ രുഗ്മി.
ആറാമതുണ്ടായിതു രുഗ്മിണിയെന്ന പുത്രി
ക്ഷുറവൾ ലക്ഷ്മിതന്റെ വേറല്ലെന്നതുകൊണ്ടു
രുഗ്മിണിയുടെ ചാരുസൗന്ദര്യം ചൊല്ലീടുവാൻ
വാഗ്മിത്വമുള്ളവാഗീശ്വരിക്കും വേലയത്രേ.
കേശവനുടെ ചാരുസൗന്ദര്യവൃത്താന്തങ്ങൾ
ആശയാ പലർ പറഞ്ഞങ്ങനെ കേട്ടിട്ടവൾ
മാധവനെനിക്കിഹ ഭർത്താവാകേണമെന്നു
ബോധവുമുറച്ചു വാണീടിനാൾ രുഗ്മിണിയും.
വിശ്വനായകൻതാനുമങ്ങനെ ചിത്തത്തിങ്കൽ
നിശ്ചയിച്ചിരിക്കുന്നു രുഗ്മിണീലീല കേട്ടും.
സുന്ദരഗാത്രിയാകും രുഗ്മിണിയുടെ താതൻ
തന്നുടെ ബന്ധുക്കളും മാതാവുമെല്ലാവരും
കാമകല്പകനായ കൃഷ്ണനു കൊടുക്കണം
കാമവല്ലിയാമിവൾതന്നെയെന്നിരിക്കുമ്പോൾ

---

രൈവതൻ=രേവതന്റെ പുത്രൻ. ഉദ്വാഹം=വിവാഹം. വാഗീശ്വരി= സരസ്വതി.

,രുഗ്മിയും കൃഷ്ണന്തന്റെ മാഹാത്മ്യമറിയാതെ
കശ്മലൻ കൃഷ്ണനോടു ശത്രുവായ്‌വരികയാൽ
താതമാതാക്കളേയുമേററവും നിന്ദിച്ചവൻ
സ്വാതന്ത്ര്യമുള്ള ശഠൻ ദേഹാഭിമാനി നൃപൻ
തൽബന്ധു ശിശുപാലഭൂപനു നല്കീടേണം
തൽസ്വസാവിനെയെന്നു നിശ്ചയിച്ചതുകാലം
രുഗ്മിണി തന്റെ തോഴി ചൊല്ലിയ വൃത്താന്തങ്ങൾ
വിസ്മയഹീനം കേട്ടു വൈദർഭിയതുനേരം
എത്രയുമിഷ്ടനായ ബ്രാഹ്മണോത്തമൻതന്നെ
ഗുപ്തമായറിയാതെ വരുത്തി വൃത്താന്തങ്ങൾ
ഓരോന്നേ പറഞ്ഞയച്ചീടിനാൾ കൃഷ്ണാന്തികേ
ഖേദിച്ചീടരുതു നിൻകാര്യം ഞാൻ വരുത്തുവൻ
വേദിയവരൻ നന്നായ് വാഴ്‌കെന്നും ചൊല്ലിപ്പോയാൻ.
അൻപിനോടതിവേഗംനടന്നു വിപ്രേന്ദ്രനും
അൻപോടു കൃഷ്ണഗൃഹഗോപുരേ ചെന്നീടിനാൻ.
ഗോപുരപാലൻ കൃഷ്ണൻതന്നേയുമറിയിച്ചു
ഗോവിന്ദൻ കൂട്ടിക്കൊണ്ടു പോരികെന്നതും കേട്ടു
വേദിയൻതന്നെച്ചെന്നു കൂട്ടി കൃഷ്ണന്റെ മുമ്പിൽ
ആദരവോടു വിട്ടു ഗോപുരപാലൻ പോന്നാൻ
വിപ്രനെക്കണ്ടനേരം കൃഷ്ണനുമെഴുന്നേററു
സുപ്രമോദേന ചെന്നു കൈപിടിച്ചാദരേണ
സ്വച്ഛമാം നിജാസനേയിരുത്തിപ്പൂജിച്ചിട്ടു
സ്വച്ഛമാം ഭോജനവും കഴിപ്പിച്ചന്തർഗൃഹേ
സ്വച്ഛയാംശയ്യതന്മേൽ കിടത്തി മുകുന്ദനും
അച്യുതൻതാനുമേററം മോദമോടാദരേണ
പാദശുശ്രൂഷചെയ്തു ചോദിച്ചു വിപ്രനോടു:
"വേദവിത്തമ! ഭവാൻ ദുഃഖങ്ങളുപേക്ഷിച്ചു
സൽക്കർമ്മനിരതനായീശ്വരാജ്ഞയാ വന്നു
കൈക്കലായതുകൊണ്ടു തുഷ്ട്യാ വാണീടുന്നിതോ!
എന്തൊന്നു വരികിലും ധർമ്മത്തിൽ പിഴയാതെ
സന്തുഷ്ടനായിത്തന്നെ വാഴണം ദ്വിജോത്തമൻ.
എന്നുമേ സന്തോഷമായ് വാഴുന്നിതെന്നാകിലും
വന്നീടുമതിനിടെ ശോകമിന്ദ്രനെന്നാലും.
ആത്മലാഭത്തെക്കൊണ്ടു സന്തുഷ്ടചിത്തന്മാരാ-
യാത്മാവുപോലെതന്നെ സമസ്തജനത്തെയും
ചിന്തിച്ചിട്ടറിഞ്ഞഹങ്കാരത്തെ കളഞ്ഞുള്ളോ-
രന്തണന്മാരെ ഞാനും കുമ്പിട്ടീടുന്നു സദാ.

---

ഗുപ്തം = ഗോപനംചെയ്യപ്പെട്ടതു്; മറയ്ക്കപ്പെട്ടതു്. വേദിയവരൻ = ബ്രാഹ്മണ ശ്രേഷ്ഠൻ.

തൽപുത്രമിത്രാദികൾ സുഖമായ് വാഴുന്നിതോ?
സൽപുമാനായ ഭവാൻ ദുർഗ്ഗങ്ങൾ നദി ഗിരി
കടന്നു വന്നീടുവാനെന്തു കാരണമെന്നു
വടിവോടിന്നു കേൾപ്പാനാഗ്രഹമുണ്ടു പാരം;
കേൾക്കാമെങ്കിലോ കേൾപ്പിക്കണം കേൾക്കരുതെങ്കി-
ലുൾക്കാമ്പിലെന്നാലെന്തുവേണ്ടതു ചൊല്ലു ഭവാൻ.''
ഇത്തരം കൃഷ്ണന്തന്റെ വാക്കുകൾ കേട്ടനേരം
ചിത്തമോദത്തോടിത്ഥം പറഞ്ഞു വിപ്രൻതാനും:
''യോഗയോഗേശ്വരനായീടും ത്വദ്രൂപം കാണ്മാൻ
യോഗം വന്നതു പാർത്താലെന്നുടെ ഭാഗ്യമല്ലോ.
എന്തിതില്പരമൊരു കുശലമെനിക്കിഹ
ഹന്ത! മേ ജന്മമതു സഫലമായിവന്നു.
കുണ്ഡിനനൃപൻതന്റെ പുത്രി രുഗ്മിണിയായോ-
രബ്ജരാജവിലോചനതന്നുടെ വാക്യത്തിനാൽ
വന്നതുമിവിടേക്കു ഞാനെന്നുമറിയേണം
ഇന്ദീവരാക്ഷ! കൃഷ്ണ! കാരുണ്യവാരാന്നിധേ!
ഭക്തന്മാർ പറയുന്ന വാക്കുകളേതെങ്കിലും
ഭക്തവത്സലനായ നീ പൊറുത്തീടവേണം
ത്വദ്ഭക്തജനങ്ങളിൽ മൗലിയായ്മേവീടുവാൻ
ഉത്ഭവിച്ചിരിപ്പൊരു സുന്ദരീമൗലിരത്നം
രുഗ്മിണി ചിത്തേ ദുഃഖം പെരുത്തു സഹിയാഞ്ഞു
കാമദനായ നിന്നോടായ്ക്കൊണ്ടു ചൊല്ലീടുവാൻ
സന്ദേശവാക്യമോരോന്നെന്നോടു പറഞ്ഞിതു
ഇന്നു ഞാൻ ഭവാനോടു ചൊല്ലുവനവയെല്ലാം;
നന്നായിച്ചെവിതന്നു കേട്ടുകൊള്ളുക ഭവാൻ.''
എന്നുരചെയ്തു പറഞ്ഞീടിനാൻ വിപ്രന്താനും:
''ലോകൈകസുന്ദരനായ് മേവുന്ന ഭവാന്തന്റെ
ലോകമോഹനമായ മുഖ്യമാം ഗുണഗണം
സജ്ജനമാസ്ഥാദത്താൽ പുകഴ്ത്തുന്നതു കേട്ടു
ലജ്ജ കൈവിട്ടു മമ മാനസം ശങ്കിയാതെ
വന്നു നിൻ മുഖപത്മേ വാഴുന്നു സദാകാലം
എന്നതു പാർത്താലതിന്നുണ്ടൊരു കാരണവും
വിദ്യയും ധനം രൂപം സൗന്ദര്യം ഹൃദ്യങ്ങളാം-
വിദ്യാസംയുതവാക്യപീയൂഷവീര്യശൗര്യം
കുലശുദ്ധിയും ധൈര്യം സാരസ്യം സൗജന്യവും
കുല രീതിയും ഭവാനൊത്തവരില്ലുലകിൽ.
ആകയാൻ യൗവനമായീടുന്ന കാലത്തിങ്കൽ

ദുർഗ്ഗം=കോട്ട. മൗലിയായ് മേവീടുവാൻ=അഗ്ര്യനായി ജീവിക്കാൻ.
മുഖപത്മേ=മുഖമാകുന്ന താമരയിങ്കൽ.

നാകനാരികൾ ദിവ്യകുലസ്ത്രീയെന്നാകിലും
നിന്നെത്താൻ വരിക്കാതെയുള്ളോരു നാരീജനം
ഇന്നു മന്നിടത്തിങ്കലാരുമില്ലോർത്തീടുകിൽ
എന്നതുമൂലം ഞാനും വരിച്ചു ഭവാന്തന്നെ
വന്നിനി വൈകീടാതെ കൊണ്ടുപോകണമെന്നെ.
ചേദിപനായ ശിശുപാലനു നല്കീടുവാൻ
സോദരൻ രുഗ്മിയെന്നെ നിശ്ചയിച്ചിരിക്കുന്നു.
വീരനാം മൃഗാധിപൻതന്നുടെ ഭാഗം വന്നു
പാരാതെ ജംബുകൻതാൻ കൊണ്ടുപോകുന്നപോലെ
ത്വൽഭാഗമാകുമെന്നെ മന്നവൻ ശിശുപാലൻ
തൽഭാഗമെന്നുവച്ചു കൊണ്ടുപോകരുതല്ലോ
ദാനാദി ജപ തപോ ഹോമകർമ്മങ്ങൾ ബഹു
ഞാനിഹ നിത്യം വിഷ്ണുപ്രീത്യർത്ഥം ചെയ്കയാലെ
മാധവപ്രസാദവുമുണ്ടെന്നു വന്നീടുകിൽ
മാധവൻ കൃഷ്ണൻ മമ പതിയായ്‌വരേണമേ.
മാനസകൃപയോടു ചതുരംഗിണിയായ
സേനയോടൊരുമിച്ചു വന്നു ചൈദ്യാദി നൃപ-
വീരരെ വെന്നു ഭവാൻ രാക്ഷസോദ്വാഹമായി
പാരാതെ കൊണ്ടുപോകവേണം മാമസംശയം
എന്നുടെ ബന്ധുക്കൾതന്മദ്ധ്യത്തിലന്തഃപുരേ
എന്നെയും ഗൂഢമായി മറച്ചുപോകമൂലം
തൽബന്ധുജനങ്ങളെ വധിച്ചെന്നിയേ നിന്നെ
മൽബന്ധുവാക്കിക്കൊണ്ടു പോരേണ്ടതെന്നുണ്ടെങ്കിൽ
ശങ്കിക്കവേണ്ട വഴിചൊല്ലുവനതും കേൾക്ക
തന്നുടെ കുലദൈവം കന്യക മുമ്പേതന്നെ
വന്ദനം ചെയ്തീടുന്നതതിനു പോകും ഞാനും;
അന്നേരം തേരിലേററിക്കൊണ്ടു പൊയ്ക്കൊണ്ടീടുവാൻ
സന്ദേഹമില്ല നല്ല സമയമുണ്ടായ്‌വരും
ത്വൽപാദാംബുജരജസ്സുത്തമാംഗത്തിൽച്ചേർപ്പാൻ
സൽഭൂഷണവിധി ശക്രാദി ജനംപോലും
എത്രയും മോഹിച്ചല്ലോ നിത്യവും സേവിക്കുന്നു
അത്ര മാഹാത്മ്യമുള്ള നിന്നുടെ കൃപ നമു-
ക്കെത്തുകയില്ലെന്നാകിൽ പിന്നെയുമൊന്നു ചെയ്‌വൻ
നീഹാരാതപവായുവർഷമിത്യാദി സഹി-
ച്ചാഹാരാദികളേയും ത്യജിച്ചു ഘോരവനേ
വാണു ഞാൻ തപംചെയ്തിട്ടേറിയ ജന്മംകൊണ്ടു
വേണമെന്നാലും പരബ്രഹ്മമാം ഭവൽപ്പദേ
ചേർന്നുകൊള്ളുന്നതുണ്ടു ഞാനുമിന്നവയെല്ലാം

നീഹാരം = മഞ്ഞ്. ആതപം = വെയിൽ.

ചെന്നു കൃഷ്ണനെക്കോൾപ്പി''ക്കെന്നെന്നെ വൈദർഭിയും
ചൊല്ലിയിങ്ങയച്ചിതു മാധവ! ജഗല്പതേ!
മല്ലലോചന! സർവവന്ദിത! മധുരിപോ!
ഇങ്ങനെയെല്ലാമുള്ളോരവസ്ഥയോർത്തു ഭവാൻ
ഇങ്ങിനി വേണ്ടുന്നതു വേഗേന ചൊല്ലുമല്ലോ.''
സുന്ദരിമാരിൽവച്ചിട്ടഗ്ര്യയായിരിപ്പോരു
സുന്ദരി രുഗ്മിണിതൻ സന്ദേശവാക്യം കേട്ടു
മന്ദഹാസവും ചെയ്തു മാധവൻ വിപ്രവരൻ–
തന്നുടെ കയ്യും പിടിച്ചാമോദമോടു ചൊന്നാൻ:
''സുന്ദരിയായയീടുന്ന രുഗ്മിണിക്കെന്നിലേററം
നന്ദിച്ചോരനുരാഗമുണ്ടെന്നങ്ങിരിക്കിലോ
എന്നുടെ ജന്മമിതു സാഫല്യം വന്നു നൂനം
മുന്നമേ ഞാനുമിതു മോഹിച്ചു വസിക്കുന്നു.
പുഷ്കരനേത്രയായ രുഗ്മിണിതന്നിലെന്യേ
ഭോഷ്ക്കല്ല മറെറാന്നിലില്ലിങ്ങെനിക്കിപ്പോൾ ചിന്ത
ബോധമില്ലാത്ത രുഗ്മിക്കെന്നോടു മുന്നേ വൈര–
ബോധമുള്ളതുമിപ്പോൾ രുഗ്മിണിതന്നെയെനി–
ക്കായ്ക്കൊണ്ടു നല്കുന്നതു സമ്മതമല്ലെന്നതും
ഒക്കെയും മുന്നേതന്നെ ഞാനറിഞ്ഞിരിക്കുന്നു.
കായം ഞാനെന്ന ഭാവാലെത്രയുമഭിമാനാൽ
ധ്യേയമെന്നിയേ രജോഗുണഭാവവുംകാട്ടി
നടക്കും രാജാധമന്മാരെയും വെന്നു ഞാനും
പടുത്വമോടു വേഗമെന്നുടെ കാന്തയാകും
വൈദർഭിതന്നെയിങ്ങു കൊണ്ടു ഞാൻ പോന്നീടുവൻ
വേദിയവര! ഇതിനേതും സംശയംവേണ്ടാ.''
ഏവം ചൊല്ലീട്ടു കൃഷ്ണൻ വിപ്രനുമൊരുമിച്ചു
വൈവാഹികാവസരം പാർത്തു തേരതിലേറി;
വേഗേനതേരും തെളിച്ചീടിനാൻ സാരഥിയും.
വേഗത്തിലേകരാത്രംകൊണ്ടിട്ടാനത്തരാജ്യാൽ
വേഗത്തിൽ ദശഘടികൊണ്ടു കുണ്ഡിനംപുക്കാൻ.
ഭീഷ്മകൻ പുത്രസ്നേഹമഗ്നനായ് മകളായ
രുഗ്മിണിതന്നെശ്ശിശുപാലനു നൽകീടുവാൻ
മോദമോടോരോതരം കോപ്പുകൾ കൂട്ടീടിനാൻ
ആദിയിൽ രാജ്യമെല്ലാമേററവും ശോഭിപ്പിച്ചു
കൊടികൾ തോരണങ്ങളൊക്കെയും ശോഭിപ്പിച്ചു
വടിവോടോരോ വിതാനങ്ങളും വിതാനിച്ചു
ദിവ്യധൂപങ്ങൾ ദീപാവലികൾ ജ്വലിപ്പിച്ചു
ദിവ്യപുഷ്പങ്ങൾ നല്ലോരിളനീർക്കുലകളും

അഗ്ര്യ=ശ്രേഷ്ഠ. ദശഘടി=പത്തുനാഴിക. ഇളനീർക്കുലകൾ=കരിക്കിൻ കുലകൾ.

കദളി പഴക്കളെന്നിവ കുലകളാൽ
മുദിതമാകുംവണ്ണം ശോഭിപ്പിച്ചിതു പിന്നെ.
സൽക്കർമ്മത്തിനുവേണ്ടതൊക്കെയുമൊരുക്കീട്ട
സൽക്കർമ്മവരരായ വിപ്രരെ വരുത്തിനാൻ.
കാൽകഴകിച്ചു പൂജിച്ചായവർക്കെല്ലാവർക്കും
ശ്രീകരരത്ന പട്ടവസ്ത്രങ്ങൾ ദാനംചെയ്തു
പിന്നെയും വേണ്ടുന്നതു കൊടുത്തു നൃപവരൻ;
ഉന്നതാനന്ദമവരാശീർവാദവും ചെയ്താർ.
പന്നെയും വിപ്രന്മാരെക്കൊണ്ടോരോ ദേവപൂജ
മന്നവൻ ചെയ്യിപ്പിച്ചു ഘോഷിച്ചു പലതരം.
സുന്ദരിമാരാമന്തഃപുരനാരികൾകൂടി–
ക്കന്യകതന്നെക്കളിപ്പിച്ചലങ്കരിപ്പിച്ചു
നന്നായിട്ടിണപ്പുടയുടുപ്പിച്ചവർ പിന്നെ
നന്നായ്ക്കല്യാണമായി മൂടിയങ്ങിരുത്തിനാർ.
പുണ്യാഹാദികൾ മുതലായവ കന്യകയ്ക്കു
മന്നവൻ ചെയ്യിപ്പിച്ചു മററുവേണ്ടതുമെല്ലാം.
ചേദിപനായീടുന്ന മന്നവൻ ദമഘോഷൻ
മോദേന പുത്രനായ ശിശുപാലനു നന്നായ്
തേജസ്സു വരുംവണ്ണമൊക്കവേ സൽക്കർമ്മങ്ങൾ
പൂജയും മററുമോരോന്നൊക്കെയും ചെയ്യിപ്പിച്ചു
തന്നുടെ രാജ്യവാസിജനവുമാഘോഷമായ്
ഒന്നിച്ചുചെന്നു ചതുരംഗവാഹിനിയോടും
വാദ്യഘോഷങ്ങളോരോ തരത്തിൽ വദിപ്പിച്ചു
ചൈദ്യനും വന്നുപുക്ക കുണ്ഡിനനഗരത്തിൽ.
അന്നേരം ഭീഷ്മകനും രുഗ്മിയും കോലാഹലാൽ
ചെന്നെതിരേററുകൊണ്ടു നല്ലൊരു ഗൃഹത്തിങ്ക–
ലെത്രയും ശോഭയോടേ വസിപ്പിച്ചിതു പിന്നെ
മിത്രാർത്ഥം സൽക്കാരവും ചെയ്തിതു വഴിപോലെ.
അംഗനും കലിംഗനും മാളവൻ കേകയനും
വംഗനും മാഗധനും കോസലൻ സാലചന്ദ്രാനും
കാശിഭൂപനുമവന്തീനൃപൻ നിഷധനും
വാശിയേറീടുന്നൊരു കൊങ്കണൻ ഹേഹയനും
വങ്കനും സിന്ധുരാജൻ സൗവീരൻ മാത്സ്യന്മാരും
ശങ്കരഭക്തൻ ചോളൻ പാണ്ഡ്യനും കേരളനും
സൗരാഷ്ട്രനൃപൻ മററുമിങ്ങനെ നൃപജനം
ഓരോരോ പ്രകാരേണ സേനയോടൊരുമിച്ചു
വാദ്യങ്ങൾ ഘോഷങ്ങളുമായവർക്കാകും വണ്ണം

---

കദളി = വാഴ. മുദിതം = സന്തുഷ്ടം. ശ്രീകര = ഐശ്വര്യസന്ദായകമായ. ചതുരംഗവാഹിനി = ചതുരംഗപ്പട. (ആന, കതിര, തേരു്, കാലാൾ എന്നീ നാലു് അംഗങ്ങളുള്ള പട).

ആദ്യസ്ഥാനവും നടിച്ചെത്തിനാർ കുണ്ഡിനത്തിൽ;
വന്നുവന്നുടൻ നിറഞ്ഞീടിന നൃപന്മാരെ
നന്ദിച്ചു സല്ക്കരിച്ചു ഭീഷ്മകൻ വഴിപോലെ.
വീര്യവിത്താഭിജാത്യാദ്യനുരൂപേണതന്നെ
ഓരോരോമഞ്ചങ്ങളിലിരുത്തി ഭീഷ്മകനും
കോപിയാം സാല്വൻ ജരാസന്ധനും വിഡൂരഥൻ
പാപികരം ദന്തവക്ത്ര പൗണ്ഡ്രകനിത്യാദികരം
ചേദീശൻ ശിശുപാലൻതന്നുടെ പക്ഷക്കാരും
മോദമോടൊരുമിച്ചു നിന്നിതു വഴിപോലെ
മാധവൻ വരുന്നാകിൽ പിണങ്ങീടേണമെന്നു
ബോധിപ്പാനൊരുമ്പെട്ടിട്ടുറച്ചു നിന്നീടിനാർ:
കന്യകതന്നെക്കൊണ്ടു പോരുവാൻ മുകുന്ദനും
വന്നിതു വിരോധിപ്പാൻ മാഗധനാദികളും
സന്നദ്ധരായതൊക്കെ ഗ്രഹിച്ചു ബലഭദ്രൻ
തന്നുടെ സഹോദരവാത്സല്യം മുഴക്കയാൽ
തന്നുടെ സേനയോടും കുണ്ഡിനം പുക്കു രാമൻ.
നന്ദസൂനുവാം കൃഷ്ണൻ വരവും പാർത്തു പാർത്തു
തന്നുള്ളിൽ കൃഷ്ണൻതന്നെധ്യാനിച്ചു വൈദർഭിയും
അന്തണപ്രവരനെയെങ്കിലും കണ്ടീലല്ലോ
എന്തുവാനിനിയെന്നു ദുഃഖിച്ചു ചിന്തചെയ്താരം:
എന്നുടെ പാണിപിടിച്ചീടുവാൻ മുഹൂർത്തവും
വന്നടുത്തിതു നന്ദനന്ദനം കണ്ടീലല്ലോ.
ഭാഗ്യഹീനമാർനാരീജനത്തിൻമുമ്പെനിക്കു
യോഗ്യമായ്‌വന്ന പാർത്താലെന്നു തോന്നീടുന്നിതു
അന്തണന്താനെങ്കിലും വന്നീല വരായ്‌വതി–
ന്നെന്തുകാരണമെന്നതറിഞ്ഞീല്ലല്ലോ ഞാനും
എങ്കലേ ദോഷംകൊണ്ടോ ഞാൻ ചൊന്ന സങ്കടങ്ങരം
പങ്കജേക്ഷണനോടു ബ്രാഹ്മണൻ ചൊല്ലായ്കയോ?
പങ്കജേക്ഷണൻ വരാഞ്ഞീടുക നിമിത്തമായ്
സങ്കടം പെരുകുന്നു മാനസേ സദൈവ മേ
ദൈവമായിരിപ്പൊരു ദേവനാം പരമേശൻ
ദേവിയും വിമുഖരായ് വന്നിതോയെനിക്കിപ്പോരം.
ഈവണ്ണം നിരൂപിച്ചു കണ്ണുനീർ വാർത്തു വാർത്തു
മേവുന്ന രുഗ്മിണിക്കു വാമാംഗം വിറച്ചിതു.
അന്നേരം തന്റെ കാമം സാധിക്കുമെന്നുറച്ചാരം;
അന്നേരം കൃഷ്ണൻ വന്നിതെന്നു വിപ്രനും ചൊൽവാൻ
വന്നതു കണ്ടു വിപ്രമുഖശോഭയെക്കണ്ടു
തന്വംഗീമണി കാര്യം സാധിച്ചിതെന്നോർത്തുള്ളിൽ

വീര്യ....രൂപം=ശൗര്യം, സമ്പത്തു്, കുലശ്രേഷ്ഠത മുതലായവയ്ക്കുതക്കവണ്ണം.

ബോധിപ്പാൻ ചോദിച്ചപ്പോഠം വിപ്രനും പറഞ്ഞിതു!
"സാധിച്ചുപോന്നു കൃഷ്ണൻ വന്നിതാ പാത്തീടുന്നു;
രാമനും സൈന്യങ്ങളും വന്നിതാ പാത്തീടുന്നു;
കാമിനീമണീമൗലേ! ഖേദിച്ചീടുകവേണ്ട.
നിന്നെയും കൈക്കൊണ്ടു പോയീടുവനെന്നു കൃഷ്ണ–
നെന്നോടു സത്യംചെയ്തു ചൊല്ലിയതെന്യേ വരാ.
ഞാൻ പോയകാര്യമെല്ലാം സാദ്ധ്യമായ്‌വരുമെടോ!
തേൻചോരുംവാണി! നീയും കൃഷ്ണനുമൊരുമിച്ചു
ദ്വാരകാപുരത്തിങ്കൽ വാഴുന്നാഠം കാണ്മാനായി
വാരിജേക്ഷണേ! വരുന്നുണ്ടു ഞാൻ ക്ലേശിക്കൊലാ."
ഇത്തരം ചൊല്ലിപ്പിന്നെ കൃഷ്ണൻ ചൊന്നവയെല്ലാം
ചിത്തമോദത്തോടൊക്കെപ്പറഞ്ഞു വിപ്രന്താനും.
വൃത്താന്തമെല്ലാം കേട്ടു സന്തോഷ ചിത്തത്തോടും
വിത്തവസ്ത്രാദി മേന്മേലവന്നു വേണ്ടുവോളം
കൊടുത്തു ഭൂസുരന്നു പോരായിന്നിവയെന്നു
മടുത്തുകിനമൊഴി രുഗ്മിണിതന്നിക്കുള്ളിൽ
കൊടുത്തതൊന്നും പോരായെന്നോത്തു സാഷ്ടാംഗമായ്
തുടന്നു നമസ്കരിച്ചീടിനാഠം വിപ്രൻതന്നെ.
നല്ലതു മേന്മേൽ വന്നുകൂടുമെന്നാശീർവാദം
ചൊല്ലിബ്ഭൂസുരന്താനും നടന്നു യഥാകാമം.
ലോകേശപാദാംബുജം വന്ദിച്ചു വൈദർഭിയും
ശോകവും ത്യജിച്ചു പിൻകാര്യമോത്തിരുന്നിതു
രാമകൃഷ്ണന്മാർ വന്ന വൃത്താന്തം കേട്ടനേരം
സാമോദം പുറപ്പെട്ടു ഭീഷ്മകനെതിരേററു
പൂജിച്ചങ്ങലങ്കരിച്ചേത്രയും മോദത്തോടെ
രാജീവമയമായ ചിത്രമാമുപവനേ
ചിത്രമായ് രണ്ടു ഗൃഹം തീർപ്പിച്ചു വസിപ്പിച്ചി–
തെത്രയും ജനമകത്തേറുക മൂലമായി.
ഉത്തമപുരുഷനാം കൃഷ്ണൻ വന്നതു കേട്ടി–
ട്ടെത്രയും സന്തോഷത്താൽ പുരവാസികളെല്ലാം
എത്രയും വേഗംവന്നു കണ്ടിതു മുകുന്ദനെ;
വിസ്മയമുഖാംബുജം കണ്ടു മോഹിച്ചു നിന്നാർ.
"വല്ലഭമേറുമിവൻ വൈദർഭിതനിക്കിന്നു
വല്ലഭനെന്നാകിലേ ചേർച്ചയുമുള്ളൂ നൂനം.
ഈവണ്ണമുള്ളിവന്റെ കാന്തയാവതിന്നിവഠം
കേവലംതന്നെ വേണം മററാരുമുണ്ടായ്‌വരാ.
ദുർഭഗൻ ശിശുപാലൻതനിക്കു രുഗ്മിണിയെ

---

മടു = തേൻ. യഥാകാമം = ഇച്ഛപോലെ. പിൻകാര്യം = അനന്തരകൃത്യങ്ങഠം. രാജീവമയം = താമരനിറഞ്ഞതു്. ഉപവനം = ഉദ്യാനം. നിർഭരം = ഏററവും.

നിർഭരം കൊടുക്കിലോ ചേർച്ചയില്ലെന്നു ദൃഢം.
മുന്നം നാം നാരായണപ്രീത്യർത്ഥം ചെയ്ത കർമ്മം
ഒന്നൊന്നേ ജഗന്മയൻതൻ പ്രസാദങ്ങളെല്ലാം
ഇന്നിവൾകാന്തൻ കൃഷ്ണനാവതിന്നായിക്കൊണ്ടു
ഇന്നു മാധവൻതന്നെ ഞങ്ങളെ രക്ഷിക്കണം
ഇത്തരമോരോതരം പ്രാർത്ഥിച്ചു പറകയും
ചിത്തവിസ്മയവാദ്യഘോഷങ്ങൾ പലതരം
കൂടവേ കലർന്നിടകൂടി മേളിച്ചു ജനം;
പാടവം വാക്കിനില്ല ചൊല്ലുവാനവയൊന്നും.
അന്നേരമന്തഃപുരസ്ത്രീകളും ദാസിമാരും
ഒന്നിച്ചു പുറപ്പെട്ടു രുഗ്മിണിയോടുംകൂടി
ഗൗരിയെ വന്ദിപ്പാനായെത്രയും മേളത്തോടും
സാരസനേത്രയായ രുഗ്മിണി തന്റെ നാലു-
ഭാഗത്തും നിറഞ്ഞൊരു പൗരനാരികളാലും
വേഗമെന്നിയേ നടന്നങ്ങു പോകുന്നനേരം
കൃഷ്ണപാദാബ്ജമുള്ളിലേററവുമുറപ്പിച്ചു
കൃഷ്ണകൃഷ്ണേതി നാമം ജപിച്ചു വൈദർഭിയും
സംഗീതവന്ദിസ്തുതി പാഠകാദികളോടും
മംഗലമൃദുവാദ്യമേളഘോഷങ്ങളോടും
ഏറിയ പൗരനാരീജനങ്ങൾ ശോഭിച്ചിട്ടു-
ങ്ങേറിയ ഭൂഷണങ്ങളണിഞ്ഞു മന്ദംമന്ദം
ചെന്നിതു ഹൈമവതി തന്നുടെ ഗൃഹോപാന്തേ
ചെന്നു ദേഹവും ശുദ്ധിവരുത്തിയകം പുക്കാർ.
സുന്ദരി തന്നെക്കൊണ്ടുപോന്നീടവേണമെന്നു
നന്നായി നിരൂപിച്ചു കൃഷ്ണനും മുന്നേതന്നെ
ഓരോരോ വിചിത്രങ്ങൾ നടന്നു കണ്ടുകണ്ടു
ഗൗരിതൻ ഗൃഹാന്തത്തിൽ ചെന്നങ്ങു പാർത്തീടിനാൻ
അനന്തരം ഭൂസുരസ്ത്രീജനങ്ങളസംഖ്യമായ്
വന്നിതങ്ങലങ്കാരത്തോടു പാർവതീക്ഷേത്രേ
വൃദ്ധമാരായീടുന്ന ഭൂസുരസ്ത്രീകൾ വന്നു
ബദ്ധമോദേന ക്രമാൽ രുഗ്മിണിതന്നെക്കൊണ്ടു
മന്ത്രമുച്ചരിപ്പിച്ചു സാദരം വന്ദിപ്പിച്ചു
മന്ത്രാർത്ഥസ്വരൂപിണിയാകിയ ഗൗരിതന്നെ.
"രാജവർഗ്ഗങ്ങൾക്കെല്ലാം ദൈവമാം ഹരനേയും
പൂജിതന്മാരായ് മേവും നിന്നുടെ പുത്രരേയും
വന്ദിച്ചു വണങ്ങുന്നേൻ ലോകനാഥയായ് മേവും
നിന്നുടെ പാദാംബുജം വണങ്ങീടുന്നേനഹം.
നന്ദനന്ദനൻ മമ കാന്തനായ് വന്നീടുവാൻ

---

ഹൈമവതീഗൃഹോപാന്തേ = പാർവ്വതീക്ഷേത്രസമീപത്തിൽ.

ഇന്നു നിൻ കൃപ വേണ''മെന്നൊരു ധ്യാനത്താലെ
വന്ദിച്ചു വഴിപോലെ രുഗ്മിണിതാനും പിന്നെ
നന്നായി നമസ്കരിച്ചീടിനാളിത്ഥമോത്തു.
അപ്പങ്ങൾ മലർ പല പായസാദ്യങ്ങൾകൊണ്ടും
പുഷ്പമാല്യാദി ധൂപദീപങ്ങളിവകൊണ്ടും
വിപ്രപത്നിമാർ ഗൗരിതന്നെയും പൂജിച്ചതി-
സുപ്രസാദാത്മാവോടും തീർത്ഥവും പ്രസാദവും
വൈദർഭിതനിക്കണ്ടു കൊടുത്തിതവൾക്കായി
വൈദർഭി വിത്തരത്നവസ്ത്രാദി വേണ്ടുവോളം
ചിത്തമോദത്തോടേറെക്കൊടുത്തിതവർകളും
ചിത്തവും തെളിഞ്ഞേററമാശീർവാദവും ചെയ്തു.
ചെന്താമരാക്ഷൻതന്നെ കാന്തനായ്‌വരികയെ-
ന്നന്തണനാരികളുമേററവുമാജ്ഞാപിച്ചു.
വന്ദിച്ചിട്ടവരോടങ്ങാജ്ഞയും വാങ്ങിക്കൊണ്ടു
പിന്നെത്തൻ മുനിവ്രതത്യാഗവും ചെയ്തുകൊണ്ടു
ഗൗരീവന്ദനംചെയ്തു പുറത്തു പുറപ്പെട്ടു
പാരമാനന്ദത്തോടേ നടന്നു മന്ദംമന്ദം
ഉത്തമരത്നങ്ങളാം മോതിരങ്ങളാൽ ശോഭി-
ച്ചേത്രയും വിളങ്ങുന്ന പാണിപത്മത്തെക്കൊണ്ടു
ഇഷ്ടയായിരിപ്പൊരു തോഴിതൻ പാണി പിടി-
ച്ചഷ്ടലക്ഷ്മികളോടു ലക്ഷ്മിതാൻ വരുംപോലെ
കണ്ടു മന്നവരേററം വിഭ്രമചിത്തന്മാരായ്
കൊണ്ടലും ചന്ദ്രതുല്യവദനസുശോഭയും
ചന്ദ്രിക പരന്നതുപോലെയമ്മുഖാംബുജേ
മന്ദമായ്‌വിളങ്ങുന്ന മൃദുഹാസാഭയോടും
കാമന്റെ ധനുസ്സിനെ വെന്നീടും ചില്ലികളും
കാമുകന്മാർക്കു ചിത്തമിളക്കും കടാക്ഷവും
കുന്ദസൂനങ്ങൾതന്നെജ്ജയിച്ച ദന്തശോഭ
മിന്നുന്ന കുണ്ഡലത്താൽ ശോഭിതഗണ്ഡങ്ങളും
ചെന്തൊണ്ടിപ്പഴം ശോഭിച്ചീടിന പവിഴവും
ചന്തമില്ലെന്നു നാണിച്ചീടിനോരധരങ്ങൾ
വ്യഞ്ജനസ്ഥലങ്ങളിൽ ശോഭിച്ച ഭൂഷണങ്ങൾ
മഞ്ജുളമായ കൃശമധ്യവും ദിവ്യാംബരം-
തന്മീതേയണിഞ്ഞൊരു കാഞ്ചിനൂപുരങ്ങളാൽ
സന്മയപ്രഭ പാദകേശാന്തം മനോഹരം
ഏവം വൈദർഭിതന്റെ സൗന്ദര്യശോഭ കണ്ടു
ഭൂവരന്മാരുമേററം മോഹിച്ചു പറഞ്ഞിതു:

---

ചില്ലി=പുരികക്കൊടി. വ്യഞ്ജനസ്ഥലങ്ങൾ=പ്രത്യേക ലക്ഷണങ്ങളെ എടുത്തുകാട്ടുന്ന ശരീരാവയവങ്ങൾ (പ്രകൃതത്തിൽ മാറിടം).

“ആശ്ചര്യമേററമിദമാശ്ചര്യം ഹാ! ഹാ! ജയ
ആശ്ചര്യം ഹരിഹരി ആശ്ചര്യം ചൊല്ലാവതോ?”
ഇങ്ങനെ പല ജനം പറയും നേരത്തിങ്കൽ
മംഗലസ്വരൂപിണിയാകിയ രുഗ്മിണിയും
വാമമാം കരാംഗുലംകൊണ്ടു തൻ പുരികുഴൽ
കാമിനി ചെററു നീക്കിക്കാമുകം കൃഷ്ണൻ കാണ്മാൻ
മന്ദമാസ്സുടാക്ഷിച്ചു ലജ്ജയാ വൈദർഭിയും
വന്നൊരു നൃപന്മാരെയൊക്കവേ പരക്കവേ,
എന്നതുനേരമവൾ കൃഷ്ണനെക്കണ്ടപ്പോഴേ
മന്ദാക്ഷമോടു മുഖപത്മവും താഴ്ത്തീടിനാൾ.
നല്ലാരിൽ മണിമൗലി രുഗ്മിണിതൻെറ നല്ല
ചില്ലികൾകൊണ്ടു തല്ലുകൊണ്ടു ഭൂപതിവീരർ
തേരിലുമാനമേലും കുതിരമേലും നിന്നു
പാരാതെ ഭൂമിതന്നിൽ പതിച്ചു വിസ്മയിച്ചാർ.
ലോകനായകൻതൻെറ മായാദേവിയെക്കണ്ടോർ
ലോകവാസികൾ ഭ്രമിക്കുന്നതെന്തൊരു ചിത്രം!
കോമളഗാത്രിയാകും കന്യകതന്നെക്കണ്ടു
ഭൂമിപന്മാരും കന്യതന്നെയും നോക്കിനിന്നാർ.
വീരന്മാരായ നൃപഭീരുകളെ കാൺകെത്തന്നെ
ചതുരമായ്ച്ചെന്നു കൃഷ്ണൻ വേഗേന വൈദർഭിതൻ-
പാണിപത്മത്തെപ്പിടിച്ചാദരവോടു ശീഘ്രം
ക്ഷോണിയിൽനിന്നു രഥംതന്നിലങ്ങെടുത്തേററി
മുന്നമങ്ങമരകൾ സഭയിൽനിന്നു സുധ
പന്നഗാരാതി കൊണ്ടുപോന്നോരുകണക്കിനെ
സുന്ദരിതന്നെക്കൊണ്ടു മാധവൻ യദുക്കളോ-
ടൊന്നിച്ചു മന്ദംമന്ദം യാത്രയും തുടങ്ങിനാൻ.
അന്തഃപുരസ്ത്രീജനം ഭീഷ്മകൻ ബ്രാഹ്മണരും
അന്തഃപുരവാസികളായുള്ള ജനങ്ങളും
നന്നുനന്നെന്നു മേന്മേൽ പുകഴ്ത്തിത്തുടങ്ങിനാർ;
വന്നുവീണിതു പുഷ്പവർഷവും മേല്ക്കുമേലേ.
ജംബുകന്മാർതന്മദ്ധ്യേയിരിക്കും സിംഹഭാഗം
ജംബുകർ കണ്ടിരിക്കെക്കൊണ്ടുപോകുന്നപോലെ
കൊണ്ടുപോവതു കണ്ടു മററുള്ള നൃപന്മാരും
കൊണ്ടൽവർണ്ണനാം സിംഹത്തോടപ്പോൾ വ്യഗ്രിച്ചിട്ടു-
വീരനാം ജരാസുതനാദിയാം നൃപന്മാരും
പാരം മാനസഭ്രമം കൈക്കൊണ്ടു ചൊല്ലീടിനാർ:
“കഷ്ടമാഹന്ത! കഷ്ടമിന്നതിഖലനോർത്താൽ

---

വാമമാം കരാംഗുലം = ഇടത്തേ കൈവിരൽ. വൈദർഭി = വിദർഭൻെറ പുത്രി: രുഗ്മിണി.

ദുഷ്ടഗോപാലൻ നാമിന്നൊക്കവേയിരിക്കവേ
കന്യകതന്നെക്കൊണ്ടു ഗമിപ്പതോർത്തുകണ്ടാൽ
വന്നിതു യശോഹാനി നമുക്കിന്നെല്ലാവർക്കും
ഇന്നു വില്ലാളിവീരന്മാരായ നാമൊന്നിച്ചു
ചെന്നു കൃഷ്ണനെക്കൊന്നു പെണ്ണിനെ വീണ്ടീടണം.”
ഇത്തരം പറഞ്ഞവരൊക്കെയുമൊരുമിച്ചു
യുദ്ധസന്നദ്ധന്മാരായ് സത്വരം പുറപ്പെട്ടാർ.
ചെന്നു യാദവന്മാരെത്തടുത്തു നൃപന്മാരും
അന്യൂനകോപത്തോടെ യുദ്ധവും തുടങ്ങിനാർ.
അന്നേരം മുകുന്ദനും രാമനും കോപത്തോടെ
പിന്നെ സാത്യകിമുതൽ യാദവവീരന്മാരും
ഒന്നിച്ചു ശരവർഷം തുടങ്ങി നൃപസൈന്യം
കൊന്നുകൊന്നൊടുക്കിനാർ കോപേന രാമാദികൾ.
സൈന്യനാശത്തെക്കണ്ടു മന്നവന്മാരുമേറ്റം
നന്ദിച്ചു നന്നനന്നെന്നെതിർത്താരതിഘോരം.
യാദവവീരന്മാർക്കു ബാണങ്ങളേല്ക്കമൂലം
മോദവും കുറഞ്ഞുള്ളിൽ ക്ഷീണഭാവത്തെക്കണ്ടു
വൈദർഭി ലജ്ജയോടും മാധവമുഖാംബുജം
വേദനപൂണ്ടു നോക്കി മാഴ്കിനാളതുകണ്ടു,
“ഖേദിക്കവേണ്ട ബാലേ! പേടിയാശ്ശേത്തുമെടോ!
വേദന തീർപ്പൻ ബാണവർഷത്താൽ ക്ഷണം ഞാനും.”
ഇത്തരമരുൾചെയ്തു ഭൂപതിവീരന്മാർക്കു
ചിത്തചാഞ്ചല്യംവരുമാറു ബാണങ്ങളെയ്താൻ
അന്നേരം നൃപതികൾ പ്രാണസങ്കടത്തോടും
നിന്നുകൂടാഞ്ഞങ്ങോടിയൊളിച്ചോരോരോ ദിശി
ഭാര്യയെ മോഹിച്ചതിദുഃഖിതചിത്തത്തോടും
വീര്യവുമുപേക്ഷിച്ചു വാണീടും ശിശുപാലൻ-
തന്നോടു ചൊല്ലീടിനാൻ ക്ഷോണിപൻ ജരാസന്ധൻ:
“ഇന്നിതു നിരൂപിച്ചു ഖേദിക്കവേണ്ടാ ഭവാൻ
ദൈവത്തിൻ ഗതികൊണ്ടു വരുന്നതിവയിതി-
ന്നേവം ഖേദിച്ചീടരുതിങ്ങിനെയുള്ള പാർത്താൽ.
നരന്മാർക്കോർത്താൽ സുഖദുഃഖങ്ങളിടതുടർ-
ന്നിരിക്കുമിതു യന്ത്രചക്രങ്ങൾപോലെയെടോ!
കാലഗതികൾ മേലേ മറിഞ്ഞു മറിഞ്ഞുള്ള
കാലത്തിൻഗതി തടുത്തീടുവാനാവില്ലാർക്കും.
ഇക്കാലം നമുക്കെല്ലാം ദുഷ്കാലമാകമൂലം
ഒക്കെയും നാശമിതു നല്ക്കാലം നമുക്കിഹ
വന്നുകൂടീടുംനേരം സർവ്വവും ശുഭമാകും;

മാഴ്കിനാൾ = അവൾ കരഞ്ഞു. ചിത്തചാഞ്ചല്യം = സംശയം.

നന്ദനന്ദനനേയും ജയിക്കാം താനേതന്നെ
ഏററു ഞാൻ പതിനേഴുസമയം രണമിവൻ
തോററീല പിന്നെയൊരുവിധത്തിൽ ജയിച്ചു ഞാൻ
തോററതും ജയിച്ചതുമോർത്തുള്ളിലെനിക്കേതും
ഏററതില്ലെടോ! മാനമവമാനാദിഭാവം.
ഏവം നീ വിചാരിച്ചു പോയാലും ശോകമായ
ഭാവകുണ്ഠിതംവിട്ടു സൗഖ്യമായ്വാഴ്ക ഗൃഹേ.''
ഇത്തരം ജരാസന്ധവാക്യത്തെക്കേട്ടു ഖേദം
ഒക്കെയും നീക്കി വീര്യം കൈക്കൊണ്ടു ശിശുപാലൻ
ചെന്നു മന്ദിരംപുക്കു വാണിതു നൃപന്മാരും
ഒന്നൊഴിയാതെ തോററ നേരത്തു രുഗ്മിതാനും
കോപേന പറഞ്ഞിതു ''മാധവൻതന്നെക്കൊന്നു
ഭൂപതിമാരേ! മമ ഭഗിനിതന്നെയിങ്ങു
കൊണ്ടുപോന്നീടുവൻ ഞാനല്ലായ്കിലെൻ വില്ലാണ
രണ്ടില്ല കുണ്ഡിനത്തിൽ വാഴ്കയില്ലിനി ഞാനും.''
ഇങ്ങനെ പ്രതിജ്ഞയുംചെയ്തവൻ പടയോടും
മംഗലയദുക്കളോടേററിതു രണം ക്ഷണം
നന്ദനന്ദനൻതന്നോടിങ്ങനെ ചൊല്ലി രുഗ്മി:
''നന്നുനന്നെടോ! നിന്റെ ദുർമ്മോഹമത്യത്ഭുതം!
ചേദിഭൂപാലൻതന്റെ ഭാര്യയാം മത്സോദരീം
മോദേന കട്ടുകൊണ്ടുപോയി നിന്നാലയത്തിൽ
ചെന്നു ജീവനത്തോടും സൗഖ്യമായ് വാഴാമെന്നു
നിന്നുടെയുള്ളിലോർത്താൽ ഗോരസമല്ലിതോക്ക.
ജീവിച്ചു വാഴ്വാനാശ നിന്നുള്ളിലുണ്ടെങ്കിലോ
ചൊവ്വോടെ മത്സോദരിതന്നെയിങ്ങയച്ചാലും;
അല്ലായ്കിൽ യമലോകം ഗമിച്ചു വാഴാമിപ്പോൾ
മല്ലകംസാദികൾപോലല്ല ഞാനെന്നോക്കെടോ!''.
ഏവം പറഞ്ഞു രുഗ്മി വേഗേന മൂന്നു ശരം
കേവലൻ കൃഷ്ണൻതന്റെ മാറത്തു തൊടുത്തിതു
മാധവൻ മന്ദസ്മിതംചെയ്തുടൻ ശരങ്ങളാൽ
ബോധഹീനനാം രുഗ്മിതന്നുടെ വിൽ മുറിച്ചാൻ
പിന്നെയുമൊരു വില്ലെടുത്തു രുഗ്മിയതും
അന്നേരമെല്ലാമുറിച്ചീടിനാൻ മുകുന്ദനും
പിന്നെയുമോരോതരമെടുത്തോരായുധങ്ങളും
മന്ദമെന്നിയേയെല്ലാം മുറിച്ചാൻ കൃഷ്ണൻതാനും
ആയുധമോരോന്നേവം കഴിഞ്ഞോരനന്തരം
പേയായ കോപത്തോടു രുഗ്മിയുമന്നേരം

---

ഭാവകുണ്ഠിതം = വിഷാദഭാവം. ജീവനത്തോടും = ജീവിതസൗകര്യങ്ങളോടും. ഗോരസം = പാൽ തുടങ്ങിയവ. പേയായ = വ്യർത്ഥമായ.

ഖഡ്ഗചർമ്മങ്ങളാം കയ്യിലാണ്ടംബരേ പൊങ്ങീടിനാൻ
നിർഗ്ഗമിച്ചപ്പോളെയ്യ്കളഞ്ഞാൻ കൃഷ്ണൻതാനും
വാളുമിങ്ങെടുത്താശു മാധവൻ രുഗ്മിനേരേ
ചീളെന്നു നോക്കുംനേരം രുഗ്മിയെക്കൊല്ലുമെന്നു
ചേതസി നിരൂപിച്ചു വൈദർഭി ഖേദഭീത്യാ
ചേതസി കാരുണ്യത്താൽ കമലനേത്രൻതന്റെ
പാദപങ്കജേ വീണു കണ്ണുനീരോടുംകൂടി-
സ്സാദരം മുകുന്ദനോടായിദം ചൊല്ലീടിനാൾ:
"ലോകൈകനാഥ! കൃപാവാരിധേ! ദുഃഖാപഹ!
ഏകാത്മൻ! മമ കാന്ത! മാധവ ദുഷ്ടാരാതേ!
മംഗലനായ ഭവാനെന്നെ സ്വീകരിക്കുന്ന
മംഗലമായ ശുഭകർമ്മകാലത്തുവച്ചു
സോദരനിവൻതന്നെക്കൊപിച്ചു വധിക്കൊലാ
ഖേദമിന്നെനിക്കിതുമൂലമായുണ്ടാക്കൊലാ.
ചേതസി പരമാർത്ഥബോധമങ്ങില്ലാഞ്ഞിവൻ
ചെയ്തപരാധമെല്ലാം പൊറുത്തുകൊള്ളേണമേ!"
ഗദ്ഗദവാക്യമിത്ഥം രുഗ്മിണി ചൊന്നനേരം
രുഗ്മിണീകാന്തൻ കൃഷ്ണൻ കേട്ടുടൻ കാരുണ്യത്താൽ
കൊല്ലുന്നില്ലിവനെ ഞാനെന്നുരച്ചതികോപാൽ
മല്ലലോചനൻ കെട്ടിത്തൽക്ഷണം മീശ കേശം
എല്ലാമേ കരിച്ചവൻതന്നെയും വിരൂപിച്ചു
മല്ലലോചനൻ വിശ്വനായകൻ നില്ക്കുന്നേരം
വൈദർഭൻതന്റെ സൈന്യമെല്ലാമേയൊടുക്കീട്ടു
യാദവന്മാരുമായിട്ടവിടെച്ചെന്നു രാമൻ
അന്നേരം വൈരൂപ്യവുംവന്നു ബന്ധനപ്പെട്ട-
തന്നുടെബന്ധുവാകും രുഗ്മിയെക്കണ്ടു രാമൻ
"കഷ്ടമാമിതു കൃഷ്ണ! നീ ചെയ്ത കാര്യമോർത്താൽ
ഒട്ടുമേ നന്നായീല നിശ്ചയമിതു പാർത്താൽ.
ബന്ധുക്കൾ തന്നെ വിരൂപിക്കുകയെന്നുള്ളതു
ബന്ധുക്കൾതന്നെ വധിക്കുന്നതിൻ സമംതന്നെ."
എന്നു ചൊല്ലീട്ടു രാമൻ രുഗ്മിതൻ ബന്ധനത്തെ
മന്ദമെന്നിയേ പോക്കി യാത്രയുമയപ്പിച്ചു.
രുഗ്മിതന്നെയുമയച്ചന്നേരം ബലഭദ്രൻ
രുഗ്മിണിയോടായിത്ഥം പറഞ്ഞു വഴിപോലെ:
"ഇന്നിതുകൊണ്ടു നിന്റെ മാനസംതന്നിലൊട്ടും
വന്നുപോകരുതേതും ശോകവും മനോഹരേ!
മാനാപമാനസുഖദുഃഖാദിഭേദമെല്ലാം
മാനസേ തോന്നീടുന്നതജ്ഞാനമറിക നീ

---

അംബരേ = ആകാശത്തിൽ.

ജ്ഞാനഹീനമാമഹംഭാവമുണ്ടാകമൂലം
മാനുഷജനത്തിന്ന തോന്നുന്നിതിവയെല്ലാം
പഞ്ചഭൂതാത്മകമായുള്ള ദേഹാദികാംക്ക
ചഞ്ചലമില്ല നിത്യമെന്നോൎത്തു ജനങ്ങളും
ഞാനെന്നും നീയെന്നുമിതെനിക്കുള്ളവയെന്നും
ജ്ഞാനമില്ലായ്കകൊണ്ടു തോന്നുന്നു മാനസത്തിൽ
ദേഹാദിലോകമെല്ലാമനിത്യം സുഖദുഃഖ-
മോഹമാനാപമാനമെന്നിവയോൎത്തു കണ്ടാൽ
ആത്മാവിന്നിവയില്ല നിത്യനിർമ്മലമത്രേ
സ്വാത്മാവുകൊണ്ടുതന്നെയാത്മാനമറിയുമ്പോൾ
മായയാ വിചാരമില്ലായ്കയാൽ ഭ്രമംകൊണ്ടു
കായാദി ബന്ധമുണ്ടെന്നുള്ളതും മിഥ്യയെന്നും
ആയതവിലോചനേ! ചിന്തിച്ചു വഴിപോലെ
മായാവിഭ്രമദുഃഖമാദിയെ ത്യജിക്ക നീ.''
ഇത്തരം രാമൻതന്റെ വിജ്ഞാനവാക്യങ്ങളാൽ
ചിത്തവും തെളിഞ്ഞു മേവീടിനാൾ വൈദർഭിയും.
കൊല്ലാതെ കൊലചെയ്തു രുഗ്മിയും പിന്നെയത്ര
നില്ലാതെ വല്ലായ്മയാൽ കുണ്ഡിനാന്തികം പുക്ക
ചിത്രമായ് ഭോജകടമെന്നുപേരായ പുരം
സത്വരം നിർമ്മിപ്പിച്ചുചെന്നതിൽ വാണീടിനാൻ.
മുന്നം താൻ പറഞ്ഞതുപോലെ വന്നീടുവോളം
എന്നുമേ കുണ്ഡിനത്തിൽ പോകയില്ലെന്നു വാണാൻ
ഇത്ഥം ഭൂപതിമാരെജ്ജയിച്ചു മുകുന്ദനും
ഉത്തമനാരീമണി വൈദർഭിയോടുംകൂടെ
യാദവസേനയോടുമൊന്നിച്ചു വേഗേന പോയ്
മോദേന ശ്രീമദ്വാരാവതിയിലകം പുക്കാൻ.
ദ്വാരകാപുരി നന്നായ് ശോഭിപ്പിച്ചലങ്കരി-
ച്ചാരൂഢാമോദത്തോടു ദ്വാരകാവാസിജനം
ഏവരുമൊരുമിച്ചു ചെന്നെതിരേററുകൊണ്ടു
കേവലൻ കൃഷ്ണൻതന്റെ കല്യാണമാഘോഷിച്ചാർ.
മല്ലലോചനനായ മാധവൻ വൈദർഭിയെ
നല്ലൊരു മുഹൂർത്തത്തിൽ വിവാഹം കഴിച്ചിതു
വേദത്തിൻ വിധിപോലെ വേണ്ടുന്ന കർമ്മമെല്ലാം
ആദരവോടു ചെയ്തു വിപ്രാദി സദ്യകളും;
മുന്നമേ ജഗൽപതിയാകിയ നാരായണൻ
ഇന്ദിരതന്നെ വേളികഴിച്ചീടിനപോലെ
എന്നതേ പറയേണ്ടു മാധവൻ മായാമയൻ

---

ജ്ഞാനഹീനം = അറിവില്ലാത്ത. സ്വാത്മാവ് = താൻ. ആത്മാനം = തന്നെ. നില്ലാതെ = നില്ലാതെ.

എങ്ങനെയെന്നാലവരെല്ലാമങ്ങനെതന്നെ.
ബ്രഹ്മചര്യാശ്രമത്തെക്കൈവിട്ടു പരബ്രഹ്മ-
ചിന്മയൻ ദീക്ഷിച്ചിതു ഗൃഹസ്ഥാശ്രമംപിന്നെ.
കല്യാണഘോഷമെല്ലാം കഴിഞ്ഞു വഴിപോലെ
മല്ലാരിയോടും കൂടീട്ടെല്ലാരും വാണീടിനാർ.
ഏറിയകാലം കൊതിച്ചിരുന്ന വൈദർഭിക്കു
സാരസവിലോചനൻ ഭർത്താവായ്‌വന്നമൂലം
മാനിനിമാരിൽമണിരത്നമാം രുഗ്മിണിയും
ആനന്ദാംബുധൗ മുങ്ങി മഗ്നയായ്‌വാണീടിനാൾ
മാധവൻ കാമാരിയാം ശങ്കരൻതന്നാജ്ഞയാ
വൈദർഭിതന്നിൽ കാമൻതന്നെയും ജനിപ്പിച്ചാൻ.

ഇത്തരമരുൾചെയ്തു ശ്രീശുകൻ നൃപനോടു
ചിത്തമോദേന നൃപൻ പിന്നെയും ചോദ്യം ചെയ്താൻ:
"ദേവദേവേശനായി കൈലാസാദ്രിവാസിയായ്
ലോകേ സൗഖ്യദനായിട്ടിരിക്കും ശങ്കരനെ-
ത്തപസാ മോചിപ്പിച്ചു രുഗ്മിണിതന്നിൽക്കാമ-
ദേവനെപ്പുത്രനായി പ്രദ്യുമ്നനാമമായി
വിഖ്യാതഗുണഗണയുക്തനാം കാമോത്ഭവം
ഒക്കെയും കൈലാസാദ്രൗ ചെന്നിട്ടു ശങ്കരനെ-
ക്കണ്ടതും മധുരിപുവന്ദിതശങ്കരനെ-
ക്കണ്ടെന്തുചെയ്തുവെന്നുംതമ്മിലെ സംവാദവും
എങ്ങനെയെന്നുമെന്നെ നന്നായിക്കേൾപ്പിക്കണം;
ഇങ്ങിഹ മമ ചിത്തമതിനായിച്ഛിക്കുന്നു."

## പ്രദ്യുമ്നോൽപത്തി

"കേട്ടാലുമെങ്കിൽ നൃപ! മാധവൻ ശയിക്കുമ്പോൾ
ശ്രേഷ്ഠയാം രുഗ്മിണിയും പുത്രാർത്ഥം വരിച്ചതും
കേട്ടിട്ടുപത്നീയുതം പ്രാതഃകാലത്തു കൃഷ്ണൻ
പുഷ്ടമോദേന പുറപ്പെട്ടുവാനാരംഭിച്ചു
രേവതീസുതൻ ശിനി സാത്യകി കൃതവർമ്മാ-
വാമവർതമ്മെയുഗ്രസേനനെയുദ്ധവനെ
താതനാം വസുദേവരിവരെ രാജ്യം രക്ഷി-
ച്ചേതുമേയിളകാതെയിരിപ്പാൻ നിയോഗിച്ചു
മറ്റുള്ള യദുക്കളോടൊന്നിച്ചു സഭയിങ്കൽ
ചുറ്റുമായ് സിംഹാസനേയിരുന്നു കമലാക്ഷൻ
തന്നുടെയഭീഷ്ടത്തെസ്സാധിപ്പാൻ വൃഷ്ണ്യന്ധക

---

ആനന്ദാംബുധൗ = ആനന്ദസമുദ്രത്തിൽ. പത്നീയുതം = ഭാര്യയൊന്നിച്ച്.
പ്രാതഃകാലം = പ്രഭാതവേള.

രെന്നിവർകളെപ്പുരപാലനമതിനായും
കല്പിച്ചിട്ടനുജ്ഞയും നൽകി മാധവൻതാനും
ഉൾപ്പൂവിൽ പക്ഷീന്ദ്രനെച്ചിന്തിച്ചിതത്തുനേരം.
പക്ഷിപുംഗവൻ വന്നു നമസ്കാരവും ചെയ്തു
കൃഷ്ണനോടിനിയഹംവേണ്ടതു ചൊൽകയെന്നാൻ.
മല്ലാരിയത്തുനേരമരുളിച്ചെയ്തിടിനാൻ:
കൈലാസേ ഗിരീശനെക്കാണേണമിനിക്കെന്നാൻ
അന്നേരം ഗരുഡനും കൈലാസേ പോവാനായി
മെല്ലവേയവൻതൻ കണ്ഠേ മാധവൻതാനും
ഇരുന്നു വ്യോമാന്തികേ പറന്നു വൈനതേയൻ
പരിചിൽ പോകുന്നേരം ദേവകൾ ഋഷികളും
ഗന്ധർവാപ്സരസ്സിദ്ധചാരണ കിന്നരന്മാർ
അംബരചാരിജനമേവരുമൊരുമിച്ചു
വെൺകൊററക്കുടതഴ വെഞ്ചാമരികളോടും
പങ്കജനേത്രൻതന്റെ ലീലകൾ പാടിക്കൊണ്ടു
കീർത്തിച്ചും നമിക്കയും സ്തുതിച്ചും ദേവവാദ്യം
ആർത്തിയെവിട്ടുഘോഷിച്ചങ്ങനെ പുഷ്പവർഷം
മേല്ക്കുമേൽപെയ്തു സ്വർഗ്ഗമാർഗ്ഗേണ പൂജിതനായ്
ചൊല്ക്കൊണ്ട ബദര്യാഖ്യാശ്രമത്തെ പ്രാപിച്ചിതു.
സായാഹ്നകാലേയപ്പോൾ ബദരീപുണ്യസ്ഥലേ
മേവീടും മുനികളും മാധവം ദൃഷ്ട്വാന്തികേ
പാദ്യാർഘ്യാദികളാലും വന്യഭോജനത്താലും
ആദ്യന്തഹീനന്തന്നെപ്പൂജിച്ചാർ ഭക്തിയോടെ.
ഗരുഡൻതന്റെ കണ്ഠേനിന്നിറങ്ങിനാൻ കൃഷ്ണൻ
പരമപുമാൻ മുനിവർഗ്ഗവുമൊരുമിച്ചു
ബദര്യാശ്രമവനത്തിങ്കൽച്ചെന്നതുനേരം
അദ്രികളെല്ലാമേ ദീപജ്വാലപോൽ വിളങ്ങുന്നു.
അന്നേരം മഹാവനേ നായാട്ടുചെയ്തീടുവാൻ
വന്നിതു ഘണ്ടാകർണ്ണനായവൻ ശ്വാക്കളോടും
വന്നിതു പലദിശിനിന്നു പൈശാചരേററം
ഘോരമാം ദംഷ്ട്രകളും നിമ്നമാം നേത്രങ്ങളും
ഘോരമാം ദീർഘജിഹ്വ ചെമ്പിച്ച കേശാദികൾ
ഹാഹാ ഉദഉദ പ്രഭൃതി ഘോരമാം രവത്തോടും
ഹാഹേതിസിംഹവ്യാഘ്രസൂകരാരവഘോരം.
കാനനംതല്ലിത്തള്ളിത്തകർത്തും മഹാഭയം
ശ്വാക്കളും മഹാഘോരം ഭീമമാം ധ്വനിപൂരം
വില്ലുകൾ പലവിധമായുധജാലത്തോടും
എല്ലാരുമൊരുമിച്ചു കാനനമിളക്കുന്നു.

---

ബദര്യാശ്രമം = ബദരീനാഥത്തിലെ സുപ്രസിദ്ധമായ ആശ്രമം.

അന്നേരം മുനികളും മുഗല്യബ്ബരാമവർ-
ത്തമ്മെയും മഹാഭയകർമ്മവും വേഷങ്ങളും
കണ്ടതിഭീതരായിട്ടഗ്നി ഹോത്രാദികർമ്മം
വേണ്ടായെന്നൊഴിച്ചവരെല്ലാമേ കൃഷ്ണനോട്
ബോധിപ്പിച്ചിതുനേരമവിടെയവിടെയും
നിന്നു വന്നീടുന്നൊരു പൈശാചന്മാരെല്ലാരും
നിശയിൽക്കഠിനമാസ്സുരഞ്ഞു ശബ്ദിക്കയും
വിഷ്ണു ഞാൻ വിഷ്ണുശപാനൻ ഹരൻ സൂകരി വിഷ്ണു
ഞാനിഹ ത്രൈവിക്രമൻ സാക്ഷാലെത്രയും മഹാ-
ബലിയെ ബദ്ധനായി ഹൃഷീകേശനമായി
പുരുഷനായി നാരായണനായ് സുരേശനായ്
ഇരിക്കുന്നതുമഹമേവമങ്ങോരോതരം
സ്മരിച്ചു ചൊല്ലിക്കളിച്ചീടിന പിശാചന്മാർ
സാക്ഷാൽ പുരുഷനായിദ്ദേവവന്ദിതനായി
മോക്ഷദനായിരിക്കും കൃഷ്ണനെക്കണ്ടു കുപ്പി-
ക്കൊണ്ടോരോ പിശാചവീരന്മാരെക്കണ്ടുകൊണ്ടു
കൊണ്ടൽനേർവർണ്ണന്മന്ദഹാസവുമല്പം ചെയ്താൻ.
ഓരോന്നേ പിശാചുക്കളന്നേരം മഹീതലേ
വീണു മേല്പോട്ടു ചാടിശ്ശോണിതം കുടിക്കയും
മാംസഭക്ഷണംചെയ്തും കുടൽമാലകൾ പൂണ്ടും
രുധിരപരിപൂർണ്ണതൃപ്തികളായിരിക്കും
ഹാഹാ! ഹീഹീ! യവരെക്കണ്ടിട്ടു മുനിജനം
ആഹന്ത കഷ്ടമെന്നു നിന്ദിച്ചുമോരോതരം.
ഹാഹാവാദികളിലങ്ങൊരുത്തൻ ഗോവിന്ദനെ-
യാഹന്ത! അറിയാതെ പിന്നെയും വേഗം വേഗം
പോകുന്നു ഞാനെന്നതു പറഞ്ഞു മറ്റേവനും
പോകുവാൻ കുറഞ്ഞൊന്നു പാക്ക ഞാനിരിക്കുന്നു.
അന്നേരമന്യൻ നമസ്കരിച്ചു നീയെന്തിനാ-
യിന്നിലത്തിരിക്കുന്നു? എന്നു ചൊല്ലിനാനന്യൻ.
ദേവദേവേശം കാണ്മാൻ ദ്വാരകാപുരിക്കു നാം
വേഗത്തിൽ പോകയെന്നു പുണ്ഡരീകാക്ഷം കണ്ടു
ഘോരമാം ദുഷ്കർമ്മങ്ങൾ വേഗത്തിൽ കളഞ്ഞിട്ടു
പാരാതെ കൃതകൃത്യരാക നാമെന്നിങ്ങനെ
ഓരോരോതരം പിശാചന്മാർതൻ വാക്കു കേട്ടു
വാരിജേക്ഷണൻ ചിത്തവിസ്മയാലരുൾചെയ്തു
ഹാഹാഹീഹീതിയെന്നു രണ്ടുപേരോടുമായി.
"ആഹന്ത! സർവം വിഷ്ണുമയമാസ്സുണ്ടു നിങ്ങൾ

---

ബദ്ധനായി = ബന്ധിച്ചവനായി: ബാധിക്കപ്പെട്ടവനായി. ശോണിതം = രുധിരം; രക്തം.

ബ്രഹ്മസിദ്ധാന്തവാദിവര്യരായ് വികൃതരായ്
കല്മഷകൃതരായ നിങ്ങളാരെന്നും പിന്നെ
എന്തിനായിവിടത്തിൽ വന്നതെന്നതും നാമ-
മെന്തെന്നും പറയേണ''മെന്നരുൾ ചെയ്തനേരം
ഘോരരാം പിശാചന്മാർ ദേവദേവേശനോടു
പാരാതെയുത്തരത്തെച്ചൊന്നതും കേൾക്ക നൃപ!
''ചോദിച്ചീടുന്ന നീയിന്നാരെന്നും പരമാത്ഥം
ബോധിപ്പാൻ ഞങ്ങളോടു ചൊല്ലേ''ന്നു കേട്ടനേരം
ദേവകീസുതൻ പിശിതാശനരോടു ചൊന്നാൻ:
''ഇവർകളെല്ലാവരുമൃഷിപുംഗവന്മാരാം
ക്ഷത്രിയനാകുന്നു ഞാൻ യാദവകുലജാതൻ
സത്യധർമ്മത്തെപ്പാലിച്ചീടുക വ്യാപാരവും
ദുഷ്ടനിഗ്രഹശിഷ്ടപാലനതല്പരൻ ഞാൻ
ദുഷ്ടനിഗ്രഹാത്ഥമായ് വന്നതാനിവിടെയും
ഇത്തരം മമ വൃത്താന്തങ്ങളെന്നറിഞ്ഞാലും;
വ്യക്തമായ് നിങ്ങളുടെ വൃത്താന്തം കേൾപ്പിക്കേണം.''
ഇത്തരംമുകുന്ദൻെറ വാക്കുകൾ കേട്ടനേരം
സത്വരം പിശാചരും ദക്ഷിണമുഖന്മാരായ്
ഉത്തമപുരുഷായ നാരായണായ നമഃ
ഇത്തരം മന്ത്രം ചൊല്ലി നമസ്കാരവും ചെയ്തു
തങ്ങൾതൻ വൃത്താന്തവും ചൊല്ലിനാർ മമ നാമം
മംഗലമൂർത്തേ! ഘണ്ടനാകുന്നിതറിഞ്ഞാലും.
ധർമ്മജ്ഞനായകൃഷ്ണ! ശങ്കരപ്രിയനായി
ശർവഭൃത്യനായ് മേവീടുന്നൊരു പിശാചൻ ഞാൻ.
ദേവദേവേശനായി കല്മഷഹരനായി
കേവലസ്വരൂപനാം രുദ്രൻതന്നാജ്ഞയാലേ
ലോകേശനായി ത്രൈലോക്യാധിപനായിക്കൊണ്ടു
ദേവദേവേശനായ് മൂർത്തിത്രയവിഗ്രഹനായ്
ആനന്ദസ്വരൂപനായദ്വയനായിരിക്കും
ഏകനാം നാരായണനെക്കുറിച്ചിട്ടുമൂലം
തൽപ്രസാദാത്ഥം ദ്വാരാപുരിക്കു പോകുന്നതും
ഇപ്പൊഴുതിവിടേക്കു വന്നതുമതുമൂലം
ദ്വാരകാപുരിപുക്കു കൃഷ്ണം കണ്ടതിശ്രദ്ധം
വരുത്തീടേണം ഞങ്ങൾക്കെന്നോർത്തിച്ഛയാ തന്നെ
ശങ്കരൻതന്നാജ്ഞയുമുണ്ടതിന്നതുമൂലം
ശങ്കയെന്നിയേ പോയീടുന്നിതു ഞങ്ങളെല്ലാം.
ഇങ്ങനെ പറഞ്ഞവർ ബഹുതദ്വവികൃതികൾ
നന്നായിക്കളഞ്ഞിട്ടു ഗോവിന്ദൻ തന്നോടായി
പോപോയെന്നുരച്ചപ്പോൾ മാധവനുത്സാഹിയാം-
ഭാവത്തെ പൂണ്ടനേരം പിശിതാശികളെല്ലാം

പുഷ്പത്തെബ്ഭ്രമൗ വർഷിച്ചിട്ടു ഭൂമിയിൽ നോക്കി
താല്പര്യത്തോടു പത്മാസനസ്ഥനായിരുന്നു
ആകുലമെന്യേ ശ്രോത്രാദീന്ദ്രിയങ്ങളെ നിർത്തി
ശോകഹീനനായ് നാസാഗ്രേക്ഷണയുക്തനായി
തുല്യമാം സമാധിസ്ഥനായിക്കൊണ്ടു ചിത്തേ നന്നായ്-
വല്ലഭമുള്ള സമാധിയിലേ ലയിപ്പിച്ചു.
മാധവൻതന്നെയന്വേഷിച്ചിതു ചിത്തംകൊണ്ടു
മാധവം കാണായ്കയാൽ നേത്രങ്ങൾ തുറന്നപ്പോൾ
കേവലാനന്ദമൂർത്തിതന്നെക്കണ്ടിതുനേരം
ശൈവഭൃത്യരും പറയുന്നിതു നൃപോത്തമ
ഹരിയായ് ശ്വപചനായ്ത്താനായിസ്സകലമായ്
പരമാത്മാവായ് മേവും മാധവം കണ്ടാരെന്നും
പിന്നെയിപ്പിശിതാഹാരികളാം പിശാചന്മാർ
നന്നായി നൃത്തഹാസ്യഗാനങ്ങളതും ചെയ്തു
സുഖമാകുന്നവണ്ണം സന്തുഷ്ട്യാ ഭക്തിയോടും
പിശിതാഹാരന്മാരും വസിച്ചു വാസുദേവം
ഭക്ത്യാ വന്ദിച്ചുകൊണ്ടു ചൊല്ലിനാരവർകളും:
"മുക്തിദനായ മൂർത്തേ! നിന്തിരുപ്രസാദത്താൽ
എന്തൊന്നു ഞങ്ങൾക്കനുഗ്രഹിച്ചീടുന്നു ഭവാൻ?
ചെന്താമരാക്ഷ"യെന്നുനന്നായിട്ടർത്ഥിച്ചവർ.
"നിന്തിരുവടി ഞങ്ങൾതങ്ങളിൽ തുഷ്ടനാക
സന്തതാനന്ദഭക്തിക്കന്തരമുണ്ടാകായ്‌വാൻ.
ശങ്കരകിങ്കരന്മാരാകിയ ഞങ്ങൾ ചെയ്ത
സമസ്തമപരാധമാകവേക്ഷമി" ക്കെന്നാർ.
ജഗദീപതി മുനിമാരോടും മന്ദഹാസാൽ
ഗംഗാകാമുകഭൃത്യന്മാരോടായരുൾചെയ്തു:
"നിർമ്മല ശിവഭക്തരാകിയ നിങ്ങൾക്കൊരു
കല്മഷമൊരുനാളുമില്ലെന്നു മുനീന്ദ്രരാൽ
സമ്മതമതു സർവവേദസമ്മതംതന്നെ
സമ്മതമിതിന്നു സന്ദേഹവുമില്ല നൂനം."
ശങ്കരഭക്തന്മാർക്കു കല്മഷമില്ലെന്നതു
പങ്കജനേത്രനരുൾചെയ്തിതു നൃപോത്തമ!
ഇത്തരമരുൾചെയ്തു മാധവൻ പിശാചുക്കൾ-
ക്കുത്തമസിദ്ധ്യർത്ഥമായ് സ്പർശിച്ചാരവർകളെ
അന്നേരം വികൃതിയാമാകൃതി പോയിപ്പിന്നെ
സുന്ദരരൂപമായി ഹരിയെ വന്ദിച്ചിതു.

---

നാസാഗ്രേക്ഷണയുക്തൻ = മൂക്കിന്റെ അററത്തുനോട്ടം തറപ്പിച്ചവൻ. ശൈവഭൃത്യർ = ശിവന്റെഭൃതഗണം. ശ്വപചൻ = ശ്വാവിനെ പാകംചെയ്യുന്നവൻ (കാട്ടാളൻ). പിശിതാഹാരികൾ = മാംസം ഭക്ഷിക്കുന്നവർ. പിശിതം = നുറുക്കിയ പച്ചമാംസം. ഗംഗാകാമുകൻ = പരമശിവൻ.

പിന്നെയും മുനീന്ദ്രന്മാരായോർക്കും മററുള്ളോർക്കും
മന്നവ! ബദര്യാഖ്യാശ്രമത്തിൽവച്ചുതന്നെ
ദേവദേവേശൻതന്റെ ദർശനം ഹേതുവായി
കേവലം കൃതാർത്ഥത സിദ്ധിച്ചു വഴിപോലെ.
പിന്നെയും ഘണ്ടൻചൊന്നാ'' നെന്നുടെയനുജനായ്
നിന്നുടെ ഭക്തനായി ശങ്കരഭൃത്യനായി
മേവീടും കർണ്ണനെന്നു പേരാകുമിവനെയും
കേവലം ഭവാനനുഗ്രഹത്തെച്ചെയ്തീടണം.''
ഇത്തരം പറഞ്ഞതു കേട്ടൊരു ഗോവിന്ദനും
സത്വരമവനേയും സ്പർശിച്ചാനതുനേരം
സുന്ദരശരീരനായ്‌വന്നിതു ഘണ്ടാകർണ്ണ–
രെന്നിവരിരുവരുമേററവും മോദിതരായ്
വിചിത്രമധുരരായ് സുസ്വരഗീതങ്ങളാൽ
സ്തുതിച്ചു ജയശബ്ദത്തോടും ഗന്ധർവ്വവരർ
രണ്ടുപേർവഴിപോലെ വന്ദിച്ചു ഹരിതന്നെ
കൊണ്ടാടിപ്രസാദിച്ചു ശങ്കരഭൃത്യന്മാരാം
പൈശാചരിരുവരും മററു വർഗ്ഗവുമായി
നിശതന്നന്തത്തിങ്കൽ വേഗേനപുറപ്പെട്ടു
ഭഗവദാജ്ഞയാലെ കൈലാസാചലേ പോയി
ഭഗവന്മാഹാത്മ്യവും പൈശാചചേഷ്ടിതവും
കണ്ടതിവിസ്മിതന്മാരായിതു മുനികളും
കൊണ്ടാടി മുകുന്ദനെപ്പൂജിച്ചു സ്തുതിച്ചിതു.
താപസവരന്മാർക്കു വേണ്ടുമിഷ്ടങ്ങളെല്ലാം
കേവലനാജ്ഞാപിച്ചു കൊടുത്തിട്ടവിടന്നു
രാത്രിയും കഴിഞ്ഞുദയത്തിലേ പുറപ്പെട്ടാൻ
ആശ്രിതപരായണൻ കൈലാസത്തിങ്കലേക്കായ്
ബദര്യാശ്രമവാസിജനമാം മുനിമാരും
സദയം ഭഗവാനും ഗരുഡോപരി ദീപ്ത്യാ
ഇരുന്നു കൈലാസാദ്രിക്കായ്ക്കൊണ്ടു പോകും വിധൌ
മാധവനെയും ഗിരീശനെയും കാണ്മാനായി
വേധാവാദികളായ ദേവകളസുരരും
ഗന്ധർവന്മാരുമിന്ദ്രൻ വഹ്നിയും വരുണനും
ഗന്ധവാഹനന്താനും സൂര്യന്മാർ സോമന്താനും
ധർമ്മരാജനും പിന്നെ നിരൃതി വിദ്യാധര
കിന്നരാപ്സരോ മുനി ചാരണ വൃന്ദങ്ങളും
ഒക്കവേ സ്തുതിനമസ്കാരങ്ങളും പ്രസംഗങ്ങളും
ഉൽക്കൌതുകേന ഹൃഷീകേശനെച്ചെയ്തുകൊണ്ടാർ.

---

മോദിതർ = സന്തോഷിച്ചവർ. പൈശാചചേഷ്ടിതം = പിശാചുക്കളുടെ പെരുമാററങ്ങൾ. ദീപ്ത്യാ = ശോഭയോടേ.

നൃത്തഗീതങ്ങളോടും ദേവവാദ്യങ്ങളോടും
ഏറ്റവും മഹാഘോഷാൽ നൂറുനൂറായിരത്തിൽ
പരമായ് സഹസ്രമായനന്തശംഖധ്വനി-
പൂരിതഘോഷങ്ങളും പണവാനകാദ്യാദി
പതിനെട്ടായ വാദ്യഘോരമംഗലരവ-
മതിവിസ്മയം പുഷ്പവർഷവുമതിപൂർണ്ണം
മാധവൻതൻെറ ഗമനത്തിങ്കൽ വിമാനങ്ങൾ
ആദരവോടു താഴ്ത്തിക്കൂട്ടിനാർ ദേവാദികൾ.
മാന്ദ്യസൗരഭ്യശൈത്യഗുണസംയുതനായി
മന്ദവായുവും നന്നായ്ത്തെളിഞ്ഞു വീശീടിനാൻ
പത്രങ്ങൾ പുഷ്പഫലപല്ലവാദികളോടും
ഏറ്റവുംതെളിഞ്ഞേററം ശോഭിച്ചു ലതാവൃക്ഷം;
ജലങ്ങൾ നിർമ്മലമായ്ഭവിച്ചു ശീതളത്താൽ
ജലജങ്ങളും കുസുമാദിയുംപരിപൂർണ്ണം
സുശബ്ദശീതളത്താലരുവിയാറുകളും
സുശബ്ദത്തോടുമൊഴുകീടുന്ന നദികളും.
കാനനസിംഹവ്യാഘ്രസൂകരാദികളായ
വനസഞ്ചയം വൈരരഹിതമോദാന്വിതം
കളിക്കുന്നതുമിവയൊക്കെയും കണ്ടറിഞ്ഞു
തെളിഞ്ഞു ഗിരീശനും ഘണ്ടാകർണ്ണാദികളും
പറഞ്ഞു വൃത്താന്തവും ഗ്രഹിച്ചു മോദമോടെ
നിറഞ്ഞ മോദത്തോടു പാർവ്വതീസമേതനായ്
തുംഗമാം വൃഷമേറി സ്കന്ദ വാരണാനന-
രെന്നിവരോടുംകൂടി മുകുന്ദം കാണ്മാനായി
ഭൂതസഞ്ചയത്തോടും പൈശാചവൃന്ദത്തോടും
വേതാളയക്ഷോരഗകിന്നരകുബേരാദി
ബ്രഹ്മരാക്ഷസഗുഹ്യകാദിയാൽ വന്ദിതനായ്;
ചന്ദ്രശേഖരൻ പുറപ്പെട്ടിതു കോലാഹലാൽ.
ഭസ്മധൂളിതനായിഭസ്മത്താൽ സർവാംഗനായ്;
വൃഷഭാരൂഢനായിസ്സർപ്പകങ്കണനായി;
സർപ്പകുണ്ഡലനായി സർപ്പത്താൽ കടിസൂത്ര-
കടകമഞ്ജീരനായ് സകലഭൂഷണനായ്
കൃത്തിവാസസ്സായ്ക്കൊണ്ടു ജടിലനായിക്കപാ-
ലിയുമായ്ശൂലിയായിപ്പിംഗലേക്ഷണനായി
ചന്ദ്രശേഖരനായി മംഗലത്രിനേത്രനായ്
തടിദ്ജ്യോതിസ്സമാനനായൈണപാശങ്ങൾ ഖ-

---

പണവാനകാദ്യാദി=പണവം, മിഴാവ്, മുരശ്ശ്, ആനകം (തപ്പട്ട)എന്നി ങ്ങനെയുള്ള വാദ്യങ്ങൾ. കൃത്തിവാസസ്സ്=തോൽ വസ്ത്രമാക്കിയവൻ (ശിവൻ.) പിംഗലേക്ഷണൻ=ചെന്തീ ജ്വലിക്കുന്ന നേത്രത്തോടുകൂടിയ വൻ.

ടാംഗങ്ങളാം ചക്രധരനായിരിക്കുന്ന രുദ്രൻ
സ്കന്ദാദി പുത്രരോടും ഭൂതസഞ്ചയത്തോടും
വരുന്നനേരം പീതവാസസംധൃതവാനായ്
പരിചിൽ ചതുർബ്ബാഹുശംഖചക്രാദ്യായുധ-
ധരനായ് കിരീടിയായ് മകരകുണ്ഡലിയായ്
ഹാരകേയൂരവിഭൂഷിതനായ്മനോഹര-
കങ്കണാംഗദരത്നച്ഛന്നവൈരാജിതനായ്
പങ്കജനേത്രനായി ശ്രീവത്സവക്ഷസ്സായി
ചാരുകൗസ്തുഭപ്രഭോരസ്സനായ് വനമാല്യ-
ചാരുഗ്രീവനായ്ത്താർക്ഷ്യവാഹനനായിക്കൊണ്ടു
സർവദേവാദികളാൽ വന്ദ്യനായ്സ്തുതനുമായ്
ദേവകളാലെ ചൂഴപ്പെട്ടു വാദ്യങ്ങളാലും
സേവിതനായിപ്പുഷ്പവർഷിതാനന്ദനായി
മേവുന്ന മധുരിപുതന്നെയും പശുപതി
കണ്ടുനേരം വൃഷവാഹനം വെടിഞ്ഞിട്ടു
വന്ദിച്ചുകൂപ്പീട്ടർഘ്യപാദ്യമെന്നതുംചെയ്തു
മാധവപാദങ്ങളിൽ കുസുമാർച്ചനംചെയ്തു
ശംഭുവിൻകരം മധുസൂദനൻ പിടിച്ചിട്ടു
പരമേശ്വരൻതന്നെ മാധുര്യവാക്യങ്ങളാൽ
പരമപുരുഷനും സ്തുതിച്ചു വഴിപോലെ.
പിന്നെയും ശിവൻ സ്തുതിച്ചീടിനാൻ മുകുന്ദനെ
വന്ദിതവാക്യങ്ങളാലിത്തരം നൃപോത്തമ:
"ദേവേശ! ബ്രഹ്മയോനേ! ആദിമദ്ധ്യാന്തഹീന!
കേവല! സനാതന! ത്വല്പാദേ നമസ്കാരം.
വ്യക്താവ്യക്തസ്വരൂപനായ് വിശ്വഹേതുവായി
മുക്തിരൂപനാം വിഷ്ണുവിന്നായി നമസ്കാരം.
ബ്രഹ്മരൂപനായ് മഹാവിഷ്ണുരൂപനായ്ക്കൊണ്ടു
നിർമ്മായമായി നമസ്കരിച്ചീടുന്നേൻ ഞാനും.
പുരുഷോത്തമ! വിഭോ! വൈകുണ്ഠ! കമലാക്ഷ!
നാരായണായ വാസുദേവായ മാധവായ
നമസ്തേ ഹൃഷീകേശ! ദേവേശ! ജഗന്നാഥ!
മധുസൂദന! സർവകല്മഷാപഹ! വിഭോ!
ആനന്ദ! നാരായണ! നിന്തിരുപ്പാദാംബുജേ
സാനന്ദം നമസ്കരിച്ചീടുന്നേൻ ഞാനും സദാ.
കൃഷ്ണനായ് വാസുദേവനായ്ക്കൊണ്ടു ഹരനായി
വിഷ്ണുവായ് പരമാത്മാവായ് വിശ്വരൂപനായി
സർവഭൂതനായിരിക്കുന്നൊരു ത്വല്പാദാബ്ജേ

---

നിർമ്മായമായി = സത്യമായി. ത്വല്പാദാബ്ജേ = അങ്ങയുടെ പാദപങ്കജത്തിങ്കൽ

സർവദാ നമസ്കാരം നമസ്തേ നമോസ്തുതേ.
രുദ്രരൂപനായ് ശക്തിരൂപനായിരിക്കുന്ന
ചിദ്രൂപനായിക്കൊണ്ടു ഞാനിതാ വണങ്ങുന്നേൻ.
ഇന്ദ്രനായ് വഹ്നിയായി യമനായ് നിരൃതിയായ്
വരുണനായി വായുരൂപനായ്ക്കുബേരനായ്
സ്സുന്ദരരൂപനായിരിക്കുന്ന നിന്തിരുപ്പാദേ
വന്ദിച്ചീടുന്നേനഹമെപ്പൊഴും നമസ്കാരം
സഹസ്രശിരസ്സായി സഹസ്രനയനനായ്
സഹസ്രബാഹുവായി സഹസ്ര ചരണനായ്
സഹസ്രജിഹ്വനായി സഹസ്രഗുണാധാര-
സഹസ്രനാമാവായി നിത്യനായ് നിത്യാനിത്യ-
ഹേതുവായിരിക്കുന്ന നിന്തിരുവടിക്കായി
സാദരം വീണുനമസ്കരിച്ചീടുന്നേനഹം
നിന്നുടെ മുഖത്തിങ്കൽ നിന്നുളവായി വിപ്രൻ
നിന്നുടെ ബാഹുക്കളിൽ നിന്നു ക്ഷത്രിയൻതാനും
ഊരുവിങ്കേന്നു വൈശ്യൻ പാദത്തിൽനിന്നു ശൂദ്രൻ
സൂര്യനും നേത്രത്തിങ്കൽ മാനസത്തിങ്കൽ ചന്ദ്രൻ
നിന്നുടെ ശിരസ്സായീടുന്നതുമാകാശവും
നിന്നുടെ ശ്രോത്രം ദിക്കുമന്തരീക്ഷത്തിൽ വായു
വായുവിലഗ്നി വായു പ്രാണനായിരുന്നു ഞാൻ
ധാതാവും ശക്രൻ യമൻ പാവകൻമററുമുള്ള
സകല ദേവകളും നിന്തിരുവടിയായി
സകലാത്മക! ഭവിച്ചീടുന്നു വേറെയില്ല.
യാതൊരു വസ്തുക്കൾക്കും നിന്തിരുവടിതന്നെ
പ്രാധാന്യമാകുന്നതു ത്രിദശന്മാർക്കു നൂനം.''
കേൾക്കെടോ! നൃപ! ശിവനിത്തരം ഭഗവാനെ
ഉൾക്കുതുകേന സ്തുതിച്ചീടിനോരനന്തരം
വിഷ്ണുവാം കൃഷ്ണൻ രുദ്രൻതന്നെയും കൃതാഞ്ജലി
ഭദ്രമായ്ച്ചെയ്തു സ്തുതിച്ചീടിനാനീവണ്ണമായ്:
''സർവസംഹാരമൂലമായമൃതാത്മാവായി
സർവനായ് ശുദ്ധനായി സർവദാനന്ദനായി
സുഖവിഗ്രഹനായിസ്സത്യവിഗ്രഹനായി
സുഖസംന്യസ്തനായി സത്യാധാരനായ്വാഴും
ശ്രീപരമേശ്വരനായ്ക്കൊണ്ടിതാ നമസ്കാരം.
ഘോരനായ് ഘോരഘോര രൂപനായ്ക്കൊണ്ടു ജന്മ-
മാദിയായ് മരണാന്തമില്ലാതാത്മ വിഗ്രഹ -
ജനനകാരനായി ജ്ഞാനചിത്സ്വരൂപനായ്
ജ്ഞാനത്താൽ ഗമ്യനായി ജ്ഞാനാധാരനുമായി

ഊരു=തുട. സുഖസംന്യസ്തൻ=സുഖത്തെ പരിത്യജിച്ചവൻ.

പിംഗലനേത്രനായിപ്പുലിത്തോൽ വസ്ത്രനായി
ദക്ഷയജ്ഞാന്തകനായ് നീലകണ്ഠനായുള്ളോണ്ടും
നമസ്തേ നീതന്നെ ഞാൻ ധാതാവുശക്രന്താനും
ദ്യുമണിതാനും പിന്നെ വരുണനൻ കുബേരനും
യമനും സമീരണൻ വഹ്നിയും സോമന്താനും
ഭൂമിയും ശ്രീയായ് മമ വക്ഷസി വസിപ്പതും
നിന്തിരുവടിതന്നെ ദേഹാദ്ധനായീടുന്ന
നിന്തിരുവടിതന്നെ സർവവും കാണുന്നതും
കേൾപ്പതും സൂക്ഷ്മമായിച്ചിന്തിച്ചാൽ ദേവകളും
ഇപ്രപഞ്ചവുമൃഷിവർഗ്ഗവും ഭവാന്തന്നെ.
എന്നുടെ ഭക്തനായി നിന്തിരുവടിതന്നെ
നിന്ദിച്ചീടുന്നതവനെന്നെ നിന്ദിച്ചവൻതാൻ
നിന്തിരുഭക്തനെന്നെ നിന്ദിച്ചാൽ ഭവാന്തന്നെ
സന്തതം നിന്ദിച്ചവനില്ല സംശയമേതും.
രണ്ടെന്നു ശാസ്ത്രങ്ങളെക്കൊണ്ടു നിന്ദിക്കുന്നോവർ
കണ്ടുകൊള്ളുകയില്ല പരമാത്മാർത്ഥത്തെയും."
കേട്ടാലും നൃപവര! മാധവവാക്യമിത്ഥം
കേട്ടോരുനേരമൃഷിവർഗ്ഗവും സുരന്മാരും
കൈകൂപ്പിക്കൊണ്ടു വീണു നമസ്കാരവുംചെയ്തു
ശങ്കരമാധവന്മാർതമ്മെയും സ്തുതിചെയ്താർ:
"ദേവദേവശ! ശംഖചക്രധാരിണേ നമോ
ദേവ! പിഗംലനേത്ര! ശൂലഖട്വാംഗധര!
ശ്രീപരമേശ്വരനായ് സർവദാ നമസ്കാരം.
ശ്രീപതേ!കമലാക്ഷ! കമലനാഭനായി
ശ്രീവത്സവക്ഷസ്സായി വിഷ്ണുവാം ഭഗവാനു
ദേവാദിയായ ഞങ്ങൾ സർവദാനമസ്കാരം
നീലകണ്ഠനായ് ഭസ്മധരനായ് ശംഭുവായി
ശൂലിയാം ഭഗവാനായുള്ളോണ്ടിതാ നമസ്കാരം
കംസഘ്ന!കൈടഭാരേ! നമസ്തേ നമോനമോ
ധ്വംസിത ദക്ഷയജ്ഞ! നമസ്തേ നമോനമഃ
അസുരാപഹ!നമോ നമസ്തേ ശംഭോ!നമഃ
സംസാരവിമോചന! നമസ്തേവിഷ്ണോ! നമഃ"
ഇങ്ങനെ മുനികളും ദേവകളസുരരും
മംഗലന്മാരാം ഹരിഹരന്മാർ തന്റെ പാദേ
നമസ്കാരവുംചെയ്തു നില്ക്കുമ്പോൾ മഹേശ്വര-
നമർത്ത്യവൈരിരിപുതന്നോടു പറഞ്ഞിതു:
"നിന്തിരുവടിയുടെ വാക്കിനാൽ ഞാനുമേററം

---

ദ്യുമണി = ആകാശത്തിൽ രത്നംപോലെ തിളങ്ങുന്നവൻ; സൂര്യൻ. ധ്വംസിത ദക്ഷയജ്ഞ! = ദക്ഷന്റെ യാഗത്തെ തകർത്തവനേ! അമർത്ത്യവൈരിരിപു = അമർത്ത്യരായ ദേവന്മാരുടെ വൈരികളായ അസുരന്മാർക്കു ശത്രു; വിഷ്ണു.

സന്തുഷ്ടനായേൻ വിഭോ! ലോകനായക! വിഷ്ണോ!
നിൻതിരുവടിയിപ്പോൾ ദേവകളോടുംകൂടി
എന്തൊരുമൂലം വന്നിതെന്തൊന്നുവേണ്ടു ഞാനും
ഇത്തരം പരമേശൻതന്നുടെ വാക്കു കേട്ടു
ചിത്തമോദേന ഭഗവാനുമങ്ങരുൾചെയ്തു:
"ഇന്നു ഞാനിവിടേക്കു വന്നതു ഭവാന്തന്നെ
നന്ദിച്ചു കാണ്മതിന്നായെന്നതുമറിഞ്ഞാലും.
ഉക്ഷവാഹനപുത്രാർത്ഥത്തിനായ്ക്കൊണ്ടു ഞാനും
ദക്ഷനാം നിന്നോടൊക്കെക്കേൾപ്പിപ്പാൻ വന്നേനിഹ.
ഇത്തരം ഭഗവാന്റെ വാക്കുകൾ കേട്ടനേരം
ത്ര്യക്ഷനാം പരമേശൻതാനരുൾചെയ്തീടിനാൻ:
"മുന്നമേതന്നെയെന്നാൽ നിനക്കു പുത്രന്തന്നെ
നന്നായിദ്ദത്തമായിട്ടിരിക്കുന്നിതു വിഭോ!
മുന്നമെൻ നേത്രാഗ്നിയിൽ ദഹിച്ചു കാമദേവൻ
തന്നുടെ പത്നി രതി കാംക്ഷയാൽ സേവിക്കയാൽ
പിന്നെയും ജനിപ്പാനായിരിക്കുന്നിതു കാമൻ
നിന്നുടെ പത്നിയായ രുഗ്മിണിതന്നിൽത്തന്നെ.
പ്രദ്യുമ്നനെന്നു നാമം കൈക്കൊണ്ടു യദുവംശേ
വിഖ്യാതപുമാൻ ജനിച്ചങ്ങനെ കല്പാന്തരം
വരുവോളവും കാമൻതന്നുടെ സ്ഥാനത്തിങ്കൽ
പരിചോടിരുന്നീടുമില്ല സംശയമേതും."
മന്നവ! ശിവനേവമരുളി മുകുന്ദന്റെ
നിർമ്മലപാണിപത്മം പിടിച്ചു കൃതാർത്ഥനായ്
മോദിച്ചു തമ്മിൽത്തമ്മിലനുജ്ഞ കൈക്കൊണ്ടിട്ടു
ദേവനാം പരമേശൻ ദേവകളൃഷികളാൽ
സേവിതനായിഗ്ഗൗരിതന്നോടും കുബേരാദി
നന്ദിവൃന്ദങ്ങളോടും സ്കന്ദാദി പുത്രരോടും
തന്നുടെ വാസസ്ഥലേ ഗമിച്ചു ശിവന്താനും.
അന്നേരം ദേവദേവനാകിയ ഭഗവാനും
ദേവഗന്ധർവസിദ്ധസാദ്ധ്യാദിമുനികളാൽ
സേവ്യനായ്ത്താർക്ഷ്യൻകണ്ഠേ ദേവസന്ദോഹത്തോടും
ഇരുന്നുപോന്നു മൂന്നാംദിവസം വന്നീടിനാൻ
നരനാരായണന്മാർ മരുവും മനോഹര-
ബദര്യാഖ്യാശ്രമത്തിൽ പോന്നുവന്നിതു ഹരി-
സേവിതജനങ്ങളാൽ പൂജിതനായിക്കൊണ്ടു
നന്നായി വസിച്ചിതു മാധവനായ കൃഷ്ണൻ.
പിന്നെയും ബദര്യാഖ്യാശ്രമത്തിൽനിന്നു താർക്ഷ്യൻ-

---

ഉക്ഷവാഹനൻ = കാളവാഹനനായ ശിവൻ. ത്ര്യക്ഷൻ = മുക്കണ്ണൻ.
സന്ദോഹം = സമൂഹം; കൂട്ടം.

തന്നുടെ കണ്ണുമേറിപ്പോന്നിട്ട വൃഷ്ണ്യന്ധക-
രെന്നിവരോടുംകൂടി രാമനാൽ പാലിതമാ-
യിരിക്കും ദ്വാരകയെ പ്രാപിച്ചു മുകുന്ദനും
തെരുക്കെന്നെല്ലാവരും ചെന്നെതിർത്താനന്ദത്താൽ
അകത്തുപുക്ക വസുദേവാദി ജനത്തേയും
അകക്കാമ്പിങ്കൽ മോദാൽ വന്ദിച്ചു മുകുന്ദനും.
വൃത്താന്തമെല്ലാവരും ഗ്രഹിച്ചു മോദത്തോടും
ഉത്തമന്മാരാം യദുവൃന്ദവും വാണീടിനാർ.
കേട്ടാലും വാസുദേവൻതന്നുടെയംശമായി
ശ്രേഷ്ഠനായ് ശ്രീപുത്രനായുണ്ടായ കാമൻ മുന്നം
ഇന്ദുശേഖരൻതന്റെ നേത്രത്തിൽ ദഹിച്ചവൻ
വന്നു ദേഹാർത്ഥം കൃഷ്ണൻമാനസേ വസിച്ചിതു.
അക്കാലം രുഗ്മിണിക്ക പ്രഥമഗർഭമുണ്ടാ-
യുടൻ പെറ്റനേരത്തു ശിശുതന്നെ
തൽക്ഷണം ശംബരനാമസുരന്മായയാലെ
ത്രക്ഷഭാവേന കൊണ്ടുപോയിത്തൻമൃതിഭയാൽ
കാമനുണ്ടായീടുന്നാൻ തനിക്കു മൃതിയെന്നു
ശംബരനണ്ടു വരമതുകൊണ്ടൊരുദിനം
വേഗത്തിലബ്ധിതന്നിലെറിഞ്ഞു ബാലം ദൈത്യൻ
വേഗത്തിലൊരു മത്സ്യം ഭക്ഷിച്ചു കുമാരനെ
കൈവർത്തൻതനിക്കപ്പോൾ കിട്ടിനാനമ്മത്സ്യവും
ദൈവത്തിൻ ഗതിയതുകൊണ്ടു ദാശനും വേഗം
ദേവകണ്ടകനായ ശംബരാസുരനായി
കൈവർത്തൻ കാഴ്ചവെച്ചാൻ ശംബരനതുനേരം
പാചകപ്രവൃത്തിചെയ്യുന്നീടിന മായാവതി
പാചകികയ്യിൽ പചിപ്പിപ്പാനായ്ക്കൊടുത്തിതു.
കാമന്റെ കാന്താ രതിയായതു മായാവതി
കാമൻതാൻ നശിച്ചു പിൻ നാരദവാക്യത്തിനാൽ
ശംബരാസുരൻതന്റെ വേശ്മത്തിൽ പാർപ്പിച്ചിതു
നിർമ്മലഗാത്രി പാകംചെയ്യുവയത്യത്ഭുതം!
ശംബരഗൃഹേ, രതിവാഴുവാനൊരു ശാപം
നിർമ്മലഗാത്രി രതിക്കുണ്ടെന്നുണ്ടൊരുപക്ഷം
ശംബരൻതനിക്കവളുണ്ടാക്കും പാനാശനം
നന്മയിൽ രുചികരമേറിയ മോദത്തോടും
വാണിതു മായാവതിതന്മായമറിഞ്ഞീല
പ്രാണനാശനത്തിന്റെ കർമ്മമിതാകമൂലം.
മായയാ നാമം മറച്ചങ്ങനെ വാഴുമൂല-

---

തൻമൃതിഭയാൽ = സ്വന്തദേഹം മരണപ്പെട്ടുപോകുമെന്ന ഭയത്താൽ. കൈവർത്തൻ = ദാശൻ; മുക്കവൻ.

മായിത്തു മായാവതിയിവൾക്കെന്നുള്ള നാമം.
കാമന്റെ പുനർജ്ജന്മം കാമിച്ചിട്ടിരിക്കുന്ന
കാമിനീ രതി മുനി നാരദവാക്യത്താലും
ഇങ്ങനെയിരിക്കുന്ന നാരിയാം മായാവതി
മംഗലശോഭയോടും കണ്ടിതു മത്സ്യത്തിനെ
കീറി നോക്കിയനേരം ശോഭിതബാലം കണ്ടി-
ട്ടേറിയ സംശയ:ത്താടോത്തിരിക്കുന്നനേരം,
നാരദൻ ചെന്നു കാമനുണ്ടായ വൃത്താന്തങ്ങൾ
സാരസാക്ഷിയെ ബോധിപ്പിച്ചുടനെഴുന്നള്ളി
ആരുമേയറിയാതെ ബാലനാം കാന്തൻതന്നെ-
പ്പാരാതെ വളർത്തിതു സാദരം മായാവതി.
കാമദൻ കൃഷ്ണന്തന്റെ നന്ദനൻതാനും പിന്നെ
സീമയില്ലാതെ ഗുണത്തോടും യൗവനം വന്നു
കാമസുന്ദരൻ മുഖപത്മവും നേത്രദ്വയം
കോമളബാഹുക്കളും പാദാദികേശാന്തവും
ശോഭിച്ച മദനന്റെ രൂപലാവണ്യംകൊണ്ടു
വാദിക്കേണ്ടതുമില്ല മോഹനമെന്നേവേണ്ടു.
കാമനാം തന്റെ കാന്തൻ തന്നെക്കണ്ടഥ രതി
കാമലീലകൾ തുടർന്നീടിനാൾ വഴിപോലെ
അന്നേരം കൃഷ്ണാത്മജൻ ചൊല്ലിനാൻ "മമ മാതാ
നിന്നുടെ മോഹമിതു യോഗ്യമല്ലെ" ന്നനേരം
ചൊല്ലിനാൾ മായാവതി വൃത്താന്തം സമസ്തവും:
"മല്ലലോചനൻ കൃഷ്ണൻ നിന്നുടെ താതനെടോ!
മുന്നം നീ കാമദേവൻ ശങ്കരൻതന്റെ കണ്ണിൽ
മുന്നമേ ദഹിച്ചവൻ ശങ്കരാജ്ഞയാലിപ്പോൾ
പങ്കജനേത്രപുത്രനായ്യോണ്ടു പിറന്നിതു
ശങ്കയെന്നിയേ നിന്നെ ശംബരാസുരനിവൻ
തന്നുടെ മരണത്തിൻ ഭീതിയാൽ സമുദ്രത്തിൽ
നിന്നെയുമെടുത്തെറിഞ്ഞീടിനാനതുമപ്പോൾ
വന്നു മത്സ്യവും വിഴുങ്ങീടിനനേരമതു
ചെന്നു ദാശന്റെ വലതന്നിലുമകപ്പെട്ടു
ദാശനും ശംബരനു കാഴ്ചയായ്‌വച്ചാനതു
ഞാനെടുത്തറിയാതെ വളർത്തേനിത്രനാളും.
എന്നുടെ പതിയായ നീ മുന്നം ദഹിച്ചതിൽ-
പ്പിന്നെയിദ്ദൈത്യനായ ശംബരൻ വരം വാങ്ങി
മരിച്ച ജനമിനി വരികയില്ലെന്നോർത്തു
മരണം കാമനുണ്ടാമന്നേയിങ്ങെനിക്കാവൂ.
എന്നതുമൂലം നിന്നെക്കൊലചെയ്‌വതിന്നായി-
ട്ടിന്നിവൻ മുതിർന്നതുമെന്നുരയ്ക്കുന്നു ചിലർ.

ഞാനിഹ നിന്റെ കാന്ത രതിയെന്നറിയണം
നൂനം നാരദമുനി വൃത്താന്തമിവയെല്ലാം
എന്നോടു പറഞ്ഞിതു ഞാനുമിങ്ങിവിടത്തിൽ
നിന്നുടെ വരവിനെപ്പാർത്തിട്ടു മായയാലേ
നിന്നുപോരുന്നു മുനി നാരദവാക്യത്താലും;
നിന്നുടെ മാതാ നിന്റെ ഹേതുവായ് ദുഃഖിക്കുന്നു.
ഇന്നു നീ ശംബരനെ വേഗത്തിൽക്കൊലചെയ്തു
മന്ദമെന്നിയേ ദ്വാരാവതിക്കു പോകെടോ! നാം.
മായാവിയായ ദൈത്യൻ ശംബരന്തന്റെ മായാ
മായയ്ക്കു നാഥയായോരെനിക്കിങ്ങേല്ക്കയില്ല.
അവന്റെ മായയെല്ലാമെനിക്കിങ്ങറിഞ്ഞീടാം
അവനെച്ചെന്നു ദുർവാക്യങ്ങളെച്ചൊല്ലുംനേരം
അവനും മുതിർന്നേററുകൊള്ളുമെന്നറിയേണം.''
ഇത്തരം രതിവാക്യംകേട്ടു കൃഷ്ണാത്മജനും
സത്വരം യുദ്ധത്തിനായ് വിളിച്ചു ശംബരനെ.
എന്നതു കേട്ടവനും കോപിച്ചു യുദ്ധത്തിനായ്
വന്നു സംഗരം തുടങ്ങീടിനാൻ പലതരം.
ഓരോരോതരം ധർമ്മയുദ്ധങ്ങൾചെയ്യുന്നേരം
നേരേ നില്ക്കരുതാഞ്ഞു ശംബരൻ മായകളും
കാട്ടിനാന്മായാസുരവ്യാഘ്രജന്തുക്കളാലും
കൂട്ടമിട്ടോരോതരം കാമനെ നശിപ്പിപ്പാൻ
വരുന്ന മായകളെത്തടുത്തു ദിവ്യാസ്ത്രത്താൽ
തിരക്കിരണംചെയ്തു മടങ്ങീടാതെ നിന്നു
ഘോരമായ് പാരം മായകാട്ടിനാനസുരനും;
പാരമായതിന്മീതേ താൻ കണ്ടു യുദ്ധംചെയ്തു
ദുഷ്ടനാം ശംബരനെ വധിച്ചിതതുനേരം
പുഷ്ടമോദേന പുഷ്പവൃഷ്ടിയുംചെയ്തുസുരർ.
പിന്നെത്തൻ പതിയോടുമൊന്നിച്ചു വ്യോമമാർഗ്ഗേ
ചെന്നു കാമനും വേഗാൽ ദ്വാരകാപുരിപുക്കു.
മിന്നലും മേഘവുമായൊന്നിച്ചു ശോഭിച്ചപോൽ
അന്നേരം ദ്വാരകയിൽ മേവീടും ജനം കണ്ടു
ആരിതു വരുന്നതെന്നോർത്തു വിസ്മയംപൂണ്ടാർ.
കാരണപൂരുഷനാം കൃഷ്ണനെന്നോർത്തു ചിലർ
കണ്ടുകണ്ടവരെല്ലാം നിന്നിതു നില്ക്കും നില.
വണ്ടാർപൂങ്കുഴലാളാം രുഗ്മിണിയതുനേരം
ചിത്തത്തിൽ നിരൂപിച്ചു 'മാധവപ്രതിബിംബം
വ്യക്തമായതുപോലെയാരിവൻ മഹാപുമാൻ?
മൽപുത്രൻ മുന്നമുണ്ടായ്‌വന്നതിന്നുണ്ടെങ്കിലി–

---

കാന്ത രതി = ഭാര്യയായ രതീദേവി. വണ്ടാർപൂങ്കുഴലാളാം = സുന്ദരി.

ന്നിപ്പമാനോട്ടുല്യം വയസ്സും കാന്ത്യാദികം
എന്നുടെ സൂനു മുന്നം പോയവനിവന്താനോ?
ഒന്നുമേയറിയാവതല്ലെൻെറ ഭഗവാനേ!
ചെന്താമരാക്ഷൻതൻെറ തുല്യമായ് വന്നീടുവാൻ
ഒന്നുകൊണ്ടുമേ വരാ മററുള്ളോരാരെങ്കിലും
സുന്ദരനിവൻതന്നെക്കാണുന്നനേരമേററം
എന്നുള്ളിൽ വളരുന്നു സ്നേഹവുമത്രുമല്ല,
എന്നുടെ മുലകളും ചുരന്നാവരുന്നിതു
എന്നല്ല പാണികളുമെടുപ്പാൻ ഭാവിക്കുന്നു.'
എന്നിവ വൈദർഭിയും ചിന്തിച്ചു വാഴുന്നേരം
നന്ദജന്താനും ചെന്നു കണ്ടു മിണ്ടാതെ നിന്നു.
വന്നിതന്നേരം മുനി നാരദൻ കൃഷ്ണന്താനും
വന്ദിച്ചു പൂജിച്ചിതു നാരദനതുനേരം
നന്ദനന്ദനനോടു വാസ്തവമരുരുംചെയ്തു.
പിന്നെയുണ്ടായ കഥ ശംബരവധങ്ങളും
ഒന്നൊഴിയാതെ വസുദേവദേവകീമുതൽ
എന്നിവ യദുവരന്മാരോടുമറിയിച്ചു.
നന്ദജനുടെ പുത്രനിന്നിവൻ ജ്യോതിർമ്മയൻ
എന്നതുകൊണ്ടു പ്രദ്യുമ്നനെന്നുള്ളൊരു പേരും
നന്ദിച്ചു മുനീന്ദ്രനുമരുളിച്ചെയ്തു പിന്നെ
നന്ദിതനായ മുനി നാരദനെഴുന്നള്ളി.
വൃത്താന്തമിവയെല്ലാം കേട്ടൊരു ജനങ്ങാംക്കു
ചിത്താനന്ദത്തെയെന്തുചൊല്ലുന്നു നരോത്തമ?
പുത്രനെച്ചെന്നു വേഗമെടുത്തു വൈദർഭിയും
എത്രയും വേഗത്തോടെ പുണർന്നു മുകർന്നിതു;
ആനന്ദത്തോടും പുണർന്നീടിനാൻ മുകുന്ദനും;
ആനന്ദാന്വിതം പുണർന്നീടിനാൻ രാമന്താനും.
ദേവകീവസുദേവർതനിക്കും പൗത്രസ്നേഹം
ആവോളമുള്ളിൽ വദ്ധിച്ചാനന്ദിച്ചിതു പാരം.
ദ്വാരകാവാസിജനം ദമ്പതിമാരെ വന്നു
പാരമാനന്ദം കൈക്കൊണ്ടാനന്ദിച്ചിതു പാരം.
ദമ്പതിമാരെ വന്നു കണ്ടിതു പലജനം
അന്തരംഗത്തിൽ മോഹമേറുകമൂലമായി
നഷ്ടമായൊരു ദ്യുമ്നം പ്രദ്യുമ്നം ലഭിക്കയാൽ
തുഷ്ടിപൂണ്ടവർകളും വാണിതു ദ്വാരകയിൽ.
പ്രദ്യുമ്നരൂപംകൊണ്ടു തന്നുടെ മാതാക്കാംക്കു
സദ്യസ്സുംഭവിച്ചിതു കന്ദർപ്പവിഭ്രമങ്ങാം.

---

ദ്യുമ്നം = യാഗാദികർമ്മങ്ങളാൽ സ്വർഗ്ഗലോകപ്രാപ്തിയെ സാധിക്കുന്നതു്. പ്രദ്യുമ്നൻ = കാമദേവൻ.

ആകയാല്പിന്നെയുള്ള നാരികാംക്കെന്തേ ചൊൽവു?
ലോകനായകസുതൻ കന്ദർപ്പൻതന്നിലേററം
ലോകത്തിലുള്ള നാരീജനങ്ങളെല്ലാവരും
ഐകമത്യേന രമിച്ചീടിനതെന്താശ്ചര്യം!

## സ്യമന്തകം

കേരംക്കെടോ! സത്രാജിതനായ യാദവമൂഢ-
നോക്കാതെ മുകന്ദങ്കലപവാദങ്ങരം ചൊന്നാൻ.
ആയതുമൂലമവൻ ഭീതനായ്ത്തൻെറ പുത്രി
ആയതവിലോചനയായൊരു സത്യഭാമ-
തന്നെയും സ്യമന്തകമണിയും കൂടിത്തന്നെ
നന്ദനന്ദനൻകൃഷ്ണൻതനിക്കാസ്സാഴ്ച്ചനൽകി
എന്നിവകേട്ടനേരം ചോദിച്ചു പരീക്ഷിത്തു
നന്ദിച്ചു ''സത്രാജിതനെന്തു കൃഷ്ണനെക്കൊണ്ടു
ചൊന്നതെന്നതുമവൻപുത്രിയെ മണിയോടും
ഒന്നിച്ചു കൊടുത്തതും മണിതൻ വൃത്താന്തവും
എങ്ങനെയെന്നു തിരിച്ചരുളിച്ചെയ്തീടണം
ഇങ്ങറിവതി''നെന്നു കേട്ടൊരു മുനിശ്രേഷ്ഠൻ
ചൊല്ലിനാൻ''സത്രാജിതനായ യാദവൻ പണ്ടു
നല്ലവണ്ണമേ വിത്താത്മത്തിന്നായ് സൂര്യൻതന്നെ;
സേവിച്ചു സൂര്യന്താനും മോദിച്ചു സ്യമന്തക-
പാവനമണിരത്നം കൊടുത്തു സത്രാജിതേഃ
''നിത്യവും ഭക്തിയോടെ വിപ്രന്മാർ പൂജിക്കിലോ
നിതവുമെട്ടുഭാരം കനകം മണി നൽകും.''
സത്രാജിത്താകമവനമ്മണി കണ്ഠേ ധരി-
ച്ചെത്രയും ദീപ്ത്യാ വ്യോമമാർഗ്ഗേ സഞ്ചരിക്കുമ്പോരം
ദ്വാരകാവാസികളും വിസ്മയിച്ചക്ഷികളും
പാരമാം തേജസ്സിനാൽ മിഴിച്ചു കൂടായ്കയാൽ
നേത്രങ്ങരം പൊത്തിക്കൊണ്ടു ബാലരും വേഗമോടേ
ആർത്തത്രാണന! ഹരേ! പാഹ്യസ്മാൻ നമോസ്തു തേ!
ശംഖചക്രാബ്ജഗദാധാരിൻ!ഹേ! ദാമോദര!
സങ്കടവിനാശന! യദുനന്ദന! പ്രഭോ!
അക്കനിങ്ങിറങ്ങിവന്നീടുന്നു ജഗൽപ്രഭോ!
നില്ലരുതിവിടത്തിൽ ഞങ്ങരംക്കു ദയാനിധേ!
നിന്തിരുവടിതന്നെക്കണ്ടുപോവതിന്നായി-
ട്ടന്തരാ സൂര്യൻ ദീപ്ത്യാ വരുന്നിതിവിടത്തിൽ

---

സത്രാജിതൻ=സത്രാജിത്ത്; നിഘ്നൻെറ പുത്രൻ; സത്യഭാമയുടെ പി-താവ്.) സത്രാജിതേഃ=സത്രാജിത്തിനായിക്കൊണ്ടു്. പാഹ്യസ്മാൻ= ഞങ്ങളെ രക്ഷിച്ചാലും.

 

സൂര്യരശ്മികൾകൊണ്ടു നേത്രങ്ങൾ പൊട്ടിപ്പോകും
കാരുണ്യാംബുധേ! പാലിച്ചീടുകയെന്നിത്തരം
ചൊന്നതു കേട്ടു കൃഷ്ണൻ ചിന്തിച്ചുകണ്ടറിഞ്ഞു
''വന്നീടുന്നതു സൂര്യനല്ലതിൻ വഴി കേൾപ്പിൻ,
സൂര്യസേവയാ സൂര്യൻ കൊടുത്ത മണിയുമായ്
സൂര്യസന്നിഭശോഭപൂണ്ടൊരു സത്രാജിത-
നാകിയ യദുവരൻ പോകുന്നു ദേവലോകേ''
ലോകർക്കും മണിയുടെ മഹത്വം കേൾപ്പിച്ചിതു
''ഇമ്മണിയിരിപ്പേടത്തുടക്കയില്ല ദോഷം.
ദുർമ്മരണങ്ങളാധിവ്യാധികൾ ജരാ ഭ്രാന്തി,
നമ്മണിദിനമെട്ടുഭാരം ദ്രവ്യത്തെ നൽകും
എന്നു''മിത്തരമെല്ലാമരുൾ ചെയ്തിതു കൃഷ്ണൻ,
സത്രാജിത്താകുമവൻതന്നോടായൊരിക്കലേ
ഉത്തമപൂരുഷനാം കൃഷ്ണനും വഴിപോലെ
ചോദിച്ചാൻ ''മഹാമണി മന്നവന്മാർക്കു യോഗ്യം
മോദമുണ്ടാകും യദുരാജനു നല്കീടുകിൽ.
ആകയാൽനിനക്കിന്നു വേണ്ടുന്ന ധനമെല്ലാം
ആകവേതരുവൻ ഞാനില്ല സംശയമേതും.''
ഇത്തരം സത്രാജിത്തു കേട്ടു സൂര്യാജ്ഞയില്ലി-
ങ്ങിത്തരംചെയ്‌വാൻ കൊടുത്തീടുകയില്ലെന്നതും
ചൊല്ലിനാൻ ദ്രവ്യലോഭാൽ, മാധവനതിന്നേതും
ചൊല്ലീല പോന്നു സത്രാജിത്തും ചൊല്ലീലയേതും
അങ്ങനെയിരിക്കുന്ന കാലത്തു സത്രാജിത്തു
തന്നുടെ സഹോദരനാകിയ പ്രസേനനും
ഉല്ലാസമാകും മണി കണ്ഠത്തിൽ ധരിച്ചിട്ടു
നല്ലൊരു കുതിരതൻ മുകളിലേറിക്കൊണ്ടു
വിക്രമത്തോടു നായാട്ടിന്നവൻ വനംപുക്കു
അന്യനു ധരിപ്പാനായ് നല്കീല മണി രവി
ഇന്നതുമൂലം സത്രാജിതനു വന്നു ദോഷം.
ഉൾക്രമിച്ചീടും മണിശോഭകണ്ടേററം കോപാൽ
വിക്രമവീരസിംഹം വന്നുടൻ പ്രസേനനെ
കുതിരയോടും കൊന്നു മണിയുംകൊണ്ടു സിംഹം
അതിശോഭയാ പോകുന്നേരമങ്ങതു കണ്ടു
വീരനായീടുന്നൊരു ജാംബവാൻ കപിശ്രേഷ്ഠൻ
പാരാതെ കണ്ടു സിംഹംതന്നെയും കൊന്നുവേഗം
ചാരുതകലന്നൊരുമണിയുംകൊണ്ടു തന്റെ
ചാരുത്വംചേർന്ന ഗുഹപുക്കു തൻപുത്രനാകും
വാനരസൂനുസുകുമാരനു കളിപ്പാനായ്
വാനരവീരൻ കൊടുത്തിരുന്നു തപസ്സോടും.
കാനനേ നായാട്ടിനായ്പോയൊരു പ്രസേനന്താൻ

വന്നതില്ലതിനാലെ തിരഞ്ഞു സത്രാജിത്തും
കാടതിൽ തിരഞ്ഞെങ്ങും കാണാഞ്ഞു ദുഃഖത്തോടും
വീടതിൽ വന്നു പറഞ്ഞീടിനാൻ രഹസ്യമായ്:
"മുന്നമെന്നോടു മണി ചോദിച്ചിതൊരു പുമാൻ
തന്നീടുകെന്നു കൊടുത്തീലന്നു ഞാനുമിപ്പോൾ
എന്നുടെ സഹജനെക്കൊന്നവൻ മണിയത്തും
ഇന്നു കൊണ്ടങ്ങു പോയി മററാരുമല്ല നൂനം.
ബാലനായുള്ളനാളിൽ ശീലിച്ച തൊഴിലെല്ലാം
കാലമേറവേ നൃണാം ചെൽകിലും പോകയില്ല
ബാലനായീടുംനാളേ കവൎന്നടന്നൊരു
ശീലമുള്ളാളുകളാമിച്ചെയ്തതെന്നേവരു.
വിത്തത്തിനാഗ്രഹങ്ങൾ വിത്തേശനെന്നാകിലും
ചിത്തത്തിൽ മതിവരാ ഉത്തമരെന്നാകിലും.
നല്ലൊരുവിളകളെ വേലിതാനിനിമേലിൽ
തെല്ലുമേ മടിയാതെ തിന്നീടുമെന്നേവേണ്ടു.
രക്ഷിച്ചുപുലരേണ്ടുമാളുകൾ മുതിൎന്നിട്ടു
ഭക്ഷിച്ചുതുടങ്ങിയാല്പിന്നെയെന്തൊന്നുചെയ്‌വൂ?
ഇങ്ങനെയിരിക്കുന്ന രാജ്യത്തു വസിക്കയിൽ
മംഗലമിനി മുതിയെന്നതേവൎക്കും പാൎത്താൽ."
ഇത്തരമോരോതരം ശങ്കായുക്തങ്ങൾ ചേൎത്തു
ചിത്തസന്ദേഹാലേകകൎണ്ണത്തിൽ സത്രാജിതൻ
ചൊല്ലിനാനതുപിന്നെ മറേറവൻ മറേറവനോ-
ടെല്ലാടമിതുപോലെ പരന്നിതപവാദം
ആരുമേബഹിർഭാഗേ കണ്ടാൽ മിണ്ടുകയില്ല
ചാരത്തും കോണതിലും വിസ്താരമായി നീളേ,
ചൈതന്യസ്വരൂപനായീടുന്ന മുകുന്ദനും
ചേതസിവിചാരിച്ചങ്ങറിഞ്ഞാനവസ്ഥകൾ.
രാജ്യവാസികളോടും നായാട്ടിനായിക്കൊണ്ടു
യജ്ഞപൂരുഷൻ പുരുഷോത്തമൻ പുറപ്പെട്ടു
ഘോരമാംവനം പുക്കു തിരഞ്ഞു നോക്കുന്നേരം
പാരാതെ കണ്ടീടിനാൻ ചത്തൊരു പ്രസേനനെ.
കുതിരയോടും ചത്തു കിടക്കുന്നതു കണ്ടു
പതിഞ്ഞു കാണായിതു സിംഹത്തിൻ പാദത്തെയും
കണ്ടവൻ സിംഹമിവൻതന്നെക്കൊന്നതു ദൃഢം
രണ്ടില്ലെന്നോൎത്തു സിംഹംതന്നുടെ പാദംനോക്കി-
ച്ചെന്നപ്പോൾ മഹാവനേ കണ്ടിതു കൃഷ്ണാദികൾ
ഉന്നതസിംഹം ചത്തുകിടക്കുന്നതും പിന്നെ

---

നൃണാം = മനുഷ്യൎക്കു്. ശങ്കായുക്തങ്ങൾ = സംശയാസ്പദങ്ങൾ. ഏകകൎണ്ണത്തിൽ = ഒരു ചെവിയിൽ. ബഹിർഭാഗേ = വെളിയിൽ. യജ്ഞപൂരുഷൻ = യജ്ഞത്താൽ പ്രത്യക്ഷപ്പെടുത്തുവാൻ അന്വേഷിക്കപ്പെടുന്നവൻ.

അവിടെയാരാഞ്ഞപ്പോഠം വാനരപദം കണ്ടു
അവിടെക്കപി സിംഹം കൊന്നിതെന്നോൎത്തു പിന്നെ
പാരാതെ വാനരത്തിൻ പാദലാഞ്ഛനം നോക്കി
നേരേചെന്നപ്പോഠം മഹാഗഹ്വരം കണ്ടീടിനാർ.
ഘോരമാം ഗുഹയിതിലേററവുമന്ധകാരാൽ
വീരന്മാരായ യദുക്കളുട്ടവും ഭടന്മാരും
പേടിച്ചുനിന്നീടിനാരന്നേരം മുകുന്ദനും
പേടിക്കവേണ്ട നിങ്ങഠം നില്പിനിങ്ങിവിടത്തിൽ
എന്നരുഠംചെയ്തു കൃഷ്ണൻ ഗുഹയിൽക്കടന്നുപോയ്
മന്ദമെന്നിയേയേറെ നടന്നോരനന്തരം
കണ്ടിതങ്ങൊരു കപിബാലകൻ മിന്നും മണി
കൊണ്ടു ക്രീഡിച്ചു വസിക്കുന്നതു മുകുന്ദനും
വേഗത്തോടടുക്കുന്ന മാനുഷരൂപം കണ്ടു
വേഗത്തിൽ പേടിക്കമാറലറി കപിസൂനു
ഊററമാം ക്രന്ദിതത്തെക്കേട്ടൊരുനേരത്തിങ്കൽ
തെറെറന്നു ജാംബവാനും ചെന്നുടൻ നോക്കുന്നേരം
മർത്ത്യവേഷമെന്നോർത്തിട്ടടിച്ചാൻ ജാംബവാനും;
സത്വരം കൃഷ്ണൻതാനും കുത്തിനാൻ ജാംബവാനെ.
പിന്നെത്തങ്ങളിൽച്ചെയ്ത രണത്തിൻ വൈദഗ്ദ്ധ്യങ്ങ-
ളിന്നവണ്ണമേയെന്നു ചൊല്ലുവാൻപണിതുലോം.
മുഷ്ടിപാഷാണവൃക്ഷമെന്നിവകൊണ്ടേററവും
പുഷ്ടകോപേന പൊരുതീടിനാരതിഘോരം.
എട്ടുമൊരിരുപതും ദിവസമൊരുപോലെ
മുഷ്ടിയുദ്ധങ്ങഠംചെയ്തു നിന്നിതു ദിവാനിശം;
മുഷ്ടികഠംതന്മേലേററു തളൎന്നു കപിവീരൻ
പെട്ടെന്നു ഭൂമിതന്നിൽ മോഹിച്ചു വീണശേഷം
തന്നുടെയുള്ളിൽ പൂർവവൃത്താന്തമോരോതരം
നന്നായി വിചാരിച്ചു വിരിഞ്ചൻ ചൊന്ന വാക്കും;
"സകല ഭൂതങ്ങഠംക്കും കാരണനായിക്കൊണ്ടു
സകല സൃഷ്ടിസ്ഥിതിസംഹാരകർത്താവായി-
പ്പരമപുരാണപൂരുഷനായിരിക്കുന്ന
പരമാത്മാവാം വിഷ്ണുഭഗവാനെന്യേ മററു-
മൊരു പൂരുഷന്മാരുമെന്നെയും ജയിപ്പീല,'
എന്നിരിക്കയാലെന്നെജ്ജയിച്ച ഭവാനിന്നു
നിർണ്ണയം പരമാത്മാവായ്ക്കാലരൂപനായി
ട്ടിരിക്കും വിഷ്ണുഭവാൻ നിന്തിരുവടിയെന്നു
അറിഞ്ഞുകൊണ്ടീടിനേൻ ഞാനെന്നുമത്തുമല്ല,

---

പാദലാഞ്ഛനം = പാദം പതിച്ച അടയാളം. ഗഹ്വരം = ഗുഹ. ക്രന്ദിതം = കരച്ചിൽ. ദിവാനിശം = രാപ്പകൽ.

നക്രങ്ങളം തിമിംഗലാദ്യാദി ജന്തുഭിര്യുതം
അബ്ധിയെച്ചിറകെട്ടി സ്വർണ്ണശോഭിതമായി–
ട്ടിരിക്കം ലങ്കതന്നിൽ ഗമിച്ചു തവൽബലത്താൽ
ഘോരരാക്ഷസന്മാരെക്കൊന്നതും ഭവാൻതന്നെ
ഇങ്ങനെയെല്ലാമുള്ള ഭഗവാൻതന്നെയിന്നു
ഇങ്ങു വന്നെന്നെജ്ജയിച്ചാനെന്നമറിഞ്ഞു ഞാൻ.''
ജാംബവാൻതന്റെ വാക്യമിങ്ങനെ കേട്ടനേരം
കല്മഷഹരൻ കൃപാവാരിധികൃഷ്ണൻ മോദാൽ
ദീനഭീതികരംതീർത്തു വരങ്ങളം നൽകും കയ്യാൽ
വാനരവീരന്തന്നെ നന്നായിത്തലോടിനാൻ.
അന്നേരമാലസ്യവും തീൎന്നു സന്തുഷ്ടനായി
വന്ദിച്ച കപിയോടു കൃഷ്ണനരുളിച്ചെയ്തു:
''ഉത്തമമായീടുന്ന രത്നമാം സ്യമന്തകം
ഓർത്തു ഞാനിവിടേക്കു വന്നിതെന്നറിക നീ.
ദുഷ്കീർത്തി സ്യമന്തകം മൂലമായെനിക്കുണ്ടു
ദുഷ്കൃതിയതുമിതു തന്നു നീക്കുക ഭവാൻ.''
എന്നതു കേട്ടനേരം മോദേന കപീന്ദ്രനും
ചെന്നു തൽപുത്രിയായ കന്യകാരത്നേന വ–
ന്നുത്തമം സ്യമന്തകമണിയും ജാംബവതി
യുത്തമസ്ത്രീരത്നവും കൃഷ്ണനു നല്കിപ്പിന്നെ
ഭക്തിയോടേററം തൊഴുതടിയിൽ വീണു കുപ്പി
ഭക്തവത്സലൻ നന്നായ്‌വരികെന്നരുളം ചെയ്തു.
കന്യകാരത്നത്തെയും മണിയും കൈക്കൊണ്ടഥ
നന്ദജൻ ഗുഹയിൽനിന്നാൻപോടു പുറംപുക്കു
നോക്കുന്ന നേരം യദുവൃന്ദത്തെക്കണ്ടീലെങ്ങും
വെക്കത്തിൽ ദ്വാരാവതിക്കങ്ങനെ ചെന്നു കൃഷ്ണൻ
യാദവവീരന്മാരും സേനയും ഗുഹാമുഖേ
ദ്വാദശദിനം നിന്നു മോദമെന്നിയേ പിന്നെ
കൃഷ്ണനെക്കാണാഞ്ഞേററം ദുഃഖിതചിത്തത്തോടും
തൽക്ഷണം ദ്വാരാവതി പുക്കു വൃത്താന്തമെല്ലാം
യദുക്കളോടും വസുദേവദേവകിമാക്കും
വേദിപ്പിച്ചിതു പിന്നെ ഖേദിച്ചു യദുക്കളും
ഖേദിച്ചു വസുദേവദേവകീരുഗ്മിണ്യാദി
വേദനപ്പെട്ടു സത്രാജിതനെശ്ശപിച്ചിതു.
പിന്നെയും ദുർഗ്ഗതന്നെസ്സേവിച്ചു ദുഷ്കാലവും
ഭിന്നമായ് ഗ്രണങ്ങളുംക്കു കൃഷ്ണനിങ്ങെത്തുവാനും
ദേവിയെപ്പൂജചെയ്തു ദക്ഷിണാസമയത്തു

---

ജന്തുഭിർയുതം = ജന്തുക്കളോടുകൂടി. കന്യകാരത്നേന = കന്യകാരത്നത്തോടു കൂടി. ദ്വാദശം = പന്ത്രണ്ട്.

ദേവകീസുതൻ മണിരത്നവും സ്ത്രീരത്നവും
കൈക്കൊണ്ടു ദ്വാരാവതിപുക്കു തൽസഭയിങ്കൽ
ഉൾക്കുതുകേന കണ്ടോർ ദേവക്യാദികൾക്കപ്പോൾ
ചിത്തത്തിലുണ്ടായ്‌വന്ന മോദമെങ്ങനെ ചൊൽവൂ?
സത്യപൂരുഷൻ വൃത്താന്തങ്ങൾ തത്സഭയിങ്കൽ
എത്രയും പരസ്യമായ് ചൊല്ലിയങ്ങറിയിച്ചു
സത്രാജിത്താകും നൃപൻതന്നെയും വരുത്തീട്ടു
ഉത്തമമണി കൊടുത്തീടിനാനവൻകയ്യിൽ
വൃത്താന്തമതുമൊക്കെപ്പറഞ്ഞു കേൾപ്പിച്ചപ്പോൾ
വക്ത്രവും കുമ്പിട്ടവനെത്രയും ഭയത്തോടും
ചിത്തശോകവും പൂണ്ടു മണിയുംവാങ്ങിക്കൊണ്ടു
ചിത്തചഞ്ചലത്തോടും ചെന്നുതൻ മന്ദിരത്തിൽ
ചിന്തിച്ചു പലതരം പാർത്തു ഞാനെന്തു വേണ്ടു
ചെന്താമരാക്ഷനോടു പിഴച്ചുപോയേനല്ലോ.
സത്യഭാമാഖ്യയായ പുത്രിയും സ്യമന്തക-
രത്നവുംകൂടികൃഷ്ണൻതനിക്കു കാഴ്ചവച്ചു
കാല്ക്കൽവീണപേക്ഷിച്ചെന്നപരാധങ്ങൾ തീർക്കാം.
നീക്കമില്ലതിനെന്നു ചിന്തിച്ചു സത്രാജിതൻ
സത്യഭാമയാം പുത്രിതന്നെയും രത്നത്തേയും
സത്യരൂപനാം കൃഷ്ണൻതനിക്കു കാഴ്ചവച്ചു.
ചെയ്തപരാധം പൊറുക്കെന്നു ചൊല്ലീട്ടു വീണു
കൈതൊഴുതൊരുനേരം ചിന്തിച്ചു മുകുന്ദനും
ആസ്ഥയാ പല നൃപന്മാരിവൾതന്നെച്ചെന്നു
പ്രാർത്ഥിച്ചു ലഭിയാതെയിരിക്കുമിവൾതന്നെ
തനിക്കു ലഭിക്കയാൽ സന്തോഷം പൂണ്ടു കൃഷ്ണൻ
നിനച്ചു സത്രാജിതനോടേവമരുൾചെയ്തു:
"നിന്നുടെ മണിയിനിക്കാഗ്രഹമില്ലയെടോ!
നിന്നുടെ കയ്യിൽത്തന്നെയിരുന്നാൽ മതിതാനും.
പുത്രിയെയെനിക്കു നീ തന്നതുകൊണ്ടുള്ളത്തിൽ
എത്രയും പ്രിയംവന്നു മിത്രമായ് വന്നേനല്ലോ;
അപ്രിയമിനിയില്ലെന്നല്ല മുന്നമേയില്ല
സുപ്രീതനായി ഭവാൻ പോയാലും മണിയുമായ്.
മിത്രനാൽ ദത്തമായ മണി നിന്നുടെ ഗൃഹേ
എത്രയും മോദത്തോടെ വസിപ്പിച്ചതിൻഫലം
മിത്രഭക്തനാം ഭവാൻതന്നെ തദ്ഭോഗകർത്താ
ആകയാൽ മോദത്തോടെ പോക"യെന്നരുൾചെയ്തു
വൈകാതെ സത്രാജിതൻ മണിയുംകൊണ്ടുപോയാൻ.
മല്ലലോചനൻ പിന്നെക്കന്യകമാരെ മോദാൽ

---

ആസ്ഥയാ = താല്പര്യപൂർവ്വം.

കല്യാണം കഴിച്ചവരെല്ലാരും മോദത്തോടെ
നല്ല ദ്വാരകതന്നിൽ വസിച്ചു സുഖത്തോടും
മല്ലലോചനനോടുമങ്ങനെ നൃപോത്തമ!
കുന്തിയും പാണ്ഡവരും ജാതുഷഗൃഹത്തിങ്കൽ
വെന്തുപോയെന്നുള്ളതു കേൾക്കയാൽ രാമൻതാനും
എല്ലാമേ മുന്നമറിഞ്ഞിരിക്കും മല്ലാരിയും
അല്ലൽപൂണ്ടൊരുമിച്ചു ഹസ്തിനം പുക്കീടിനാർ.
ഇഷ്ടൻ വിദുരൻ ഭീഷ്മ ഗാന്ധാരി ദ്രോണൻ ധൃത-
രാഷ്ട്രരെന്നിവരെയും തുല്യദുഃഖേന കണ്ടു
വാണീടുന്നതുകാലമക്രൂരൻ കൃതവർമ്മാ
പ്രാണസ്നേഹേനയവരിരുവരൊരുമിച്ചു
അന്ധനാം ശതധന്വാവായ യാദവഗൃഹേ
ബന്ധുവായ്ചെന്നു ചൊന്നാരവരുമൊരുദിനം:
"കേട്ടാലും ശതധന്വസ്സാകിയ യദൂത്തമ!
കേട്ടീലേ സത്രാജിതൻതന്നുടെ വൃത്താന്തവും
കശ്മലനവന്തന്റെ പുത്രിയെ ഞാനും ചെന്നു
ഇച്ഛയാ ചോദിച്ചിതിങ്ങെനിക്കു നല്കീടുവാൻ
താൻചെയ്തോരപരാധാൽ പേടിച്ചു പുത്രിതന്നെ
ചഞ്ചലബുദ്ധ്യാ കൊണ്ടുക്കൊടുത്തു മുകുന്ദനും
എത്രയും ശഠനവൻതന്നെയും കൊന്നു നീയും
ഉത്തമരത്നമതും കൊണ്ടുപോരാഞ്ഞതെന്തേ?
കേശവൻതന്നോടവൻ പാപങ്ങൾ ചെയ്കമൂലം
കേശവൻ നിന്നോടേതും കോപിക്കയില്ലതിന്നും.
എന്നിരിക്കിലും കൃഷ്ണൻ കോപിച്ചിതെന്നാകിലും
നിന്നുടെ പക്ഷത്തിന്നു ഞങ്ങളുമുണ്ടുതാനും.
ഇത്തരം കേട്ട ശതധന്വാവുമിതു പാർത്താൽ
എത്രയും നന്നെന്നോർത്തു രാത്രിയിൽ മടിയാതെ
സത്വരം ചെന്നു സത്രാജിതനെക്കൊന്നീടിനാൻ
വിത്തവർദ്ധനമായ മണിയും കൊണ്ടു പോന്നാൻ.
താതനെക്കൊന്നമൂലം സത്യഭാമയും വേഗാൽ
താതദേഹത്തെ തൈലത്തോണിയിലിട്ടു പിന്നെ
താതതാതേതി വിലാപിച്ചു സത്വരം ചെന്നു
ഹസ്തിനമായ പുരി പുക്കു കൃഷ്ണനെക്കണ്ടു
വാർത്തകളവളെല്ലാം ഖേദത്തോടറിയിച്ചാൾ.
അന്നേരം മുകുന്ദനും രാമനും ബദ്ധപ്പെട്ടു
ഇന്നുവൈകാതെപോകെന്നാശു യാത്രയും ചൊല്ലി
പോന്നവരിങ്ങു വന്നുചിന്തിച്ചു നിശ്ചയിച്ചാർ

---

ജാതുഷഗൃഹം = അരക്കില്ലം. ശതധന്വാവ്, ശതധന്വസ്സ് = ഹൃദീകന്റെ പുത്രനായ ഒരു യാദവരാജാവ്.

ഇന്നിനി ശതധന്വാവാകിയ ദുഷ്ടൻതന്നെ-
ക്കൊന്നിനിക്കാര്യമെന്നു കൃഷ്ണനും രാമൻതാനും
ഒന്നിച്ചു തേരിൽക്കരേറീട്ടടൻ പുറപ്പെട്ടു.
ആയതുസമയത്തു പാഞ്ചാലനൃപന്തൻെറ
പുത്രിയാം പാഞ്ചാലിതൻ കല്യാണമറിയിച്ചു
എത്രയും വേഗം ചെൽവാൻ ദൂതനും വന്നനേരം
പാഞ്ചാലപുരംപുക്ക വിപ്രരാം പാണ്ഡവരെ
വാഞ്ഛയാ കണ്ടു രാമൻതനിക്കും കാണിച്ചിതു;
രാമനുമപ്പോൾ ചിത്തശോകവും കളഞ്ഞിതു.
കാമദൻ കൃഷ്ണൻ ചെന്നു കുംഭകാരാലയത്തിൽ
താതസോദരിയായ കുന്തിയെക്കണ്ടു ചൊല്ലി
ചേതസി നിശ്ചയിച്ചു പിന്നേടമവിടന്നു
പാഞ്ചാലൻതന്നെക്കണ്ടു പോന്നിതു രാമനുമായ്
അഞ്ചിതകൃഷ്ണൻ പോന്നു ദ്വാരകാപുരിതന്നിൽ
പിന്നെയശ്ശതധന്വാതന്നെത്തേടിനാൻ ജവം
തന്നെക്കൊൽവതിന്നായി വരുന്നു സീരികൃഷ്ണ-
രെന്നതു കേട്ടശ്ശതധന്വാവും ഭീതിയോടെ
ചെന്നുടനക്രൂരനോടെന്നെ രക്ഷിക്കയെന്നു
ചൊന്നതു കേട്ടു കൃതവർമ്മാവുമക്രൂരനും
ഒന്നിച്ചു ഭയപ്പെട്ടു ചൊല്ലിനാർ "കേട്ടാലും നീ.
രാമകൃഷ്ണന്മാരോടു പോർചെയ്തുകൊണ്ടീടുവാ-
നാമല്ല മൂന്നുലോകത്തിങ്കലുള്ളോരുത്തർക്കും.
ലോകേശാധിപന്മാരായീടിനോരീശന്മാരോ-
ടാകാസ്സു കാട്ടീടുവാനാരുള്ളു ലോകത്തിങ്കൽ
ഓരോരോ വിശേഷങ്ങൾ മാധവൻ ഗോകുലത്തി-
ല്പാരമായ്ച്ചെയ്തതൊന്നും കേട്ടതില്ലയോ ഭവാൻ?
വീരനാം കംസൻ പിന്നെ മാഗധനിവർതൻെറ
കാരിയമെല്ലാം നീയുമറിയുന്നില്ലേ? പാർത്താൽ.
ബാലന്മാർ കൂണെടുത്തു പിടിക്കുന്നതുപോലെ
ബാലഗോപാലൻ ഗിരി പൊങ്ങിച്ചു സപ്തദിനം.
നമസ്തേ കൃഷ്ണായ തേ അത്ഭുതകർമ്മണേ തേ
നമസ്തേ ജഗൽസൃഷ്ടിസ്ഥിതിനാശനമൂർത്തേ!
ആദ്യന്തമില്ലാതനന്താത്മനേ കൂടസ്ഥായ
വേദ്യമല്ലാത പരമാത്മനേ കൃഷ്ണായതേ."
ഇങ്ങനെ പറഞ്ഞവർ പിന്നെയും ചൊല്ലീടിനാ-
"രിന്നു നീ വല്ലേടവും വേഗേന പോയീടെടോ!"
ഇത്തരം കേട്ടു ശതധന്വാവും ഭയത്തോടു

---

കുംഭകാരാലയം = കുശവൻെറ വസതി. അനന്താത്മനേ = അനന്താത്മാവിനായി. കൂടസ്ഥായ = അഗ്ര്യഗനായിക്കൊണ്ടു്.

സത്വരമക്രൂരങ്കൽ മണിയും സമർപ്പിച്ചു
നൂറു യോജനദിനം പായുന്ന വാജിയേറി
നീറുന്നോരുള്ളവുമായ് പാഞ്ഞിതു പല ദിശി.
ഗരുഡദ്ധ്വജമേറിസ്സീരിയും കൃഷ്ണൻതാനും
ഒരുമിച്ചെത്തുന്നിതുവഴിയേയെന്നേവേണ്ടു.
മിഥിലാപുരം പുക്കനേരത്തു കുതിരയും
പഥിതാൻ മരിച്ചിതു ശതധന്വാവുതൻെറ
അപ്പൊഴുതവിടേക്കു കൃഷ്ണനും രാമൻ താനും
ഒപ്പമായെതിർത്തടുത്തീടുന്നതതു കണ്ടു
സത്വരമോടിശ്ശതധന്വാവുമതുനേരം
സത്വരം തേരിൽനിന്നങ്ങിറങ്ങി മുകുന്ദനും
സത്വരമോടിയോടിത്തൊട്ടിട്ടും തൊടാതെയും
മിഥിലാരാജ്യത്തിൻെറയുത്തരഭാഗത്തിങ്കൽ
ശോഭിച്ചോരുപവനസീമനി ചെന്നനേരം
പിടിച്ചു ശതധന്വാവാകിയ ഗുരുദ്രുഹം
കടുക്കെന്നെതികോപാൽ വധിച്ചു മുകുന്ദനും.
ചക്രത്താൽ ശതധന്വസ്സാകിയ ദുഷ്ടനേയും
ചക്രപാണിയും വധിച്ചീടിനോരനന്തരം
ചത്തുവീണവൻ തൻെറ ശീലയിൽ സൂക്ഷ്മശീല
ചിത്രമാം വില്ലിന്മേലും മണിയെ നോക്കി കൃഷ്ണൻ
തിരഞ്ഞു കാണാഞ്ഞിട്ടു രാമനോടായിക്കൃഷ്ണൻ
പറഞ്ഞു "വൃഥാലിവൻതന്നെ നാം കൊന്നു കഷ്ടം!
ഇവൻെറ കയ്യിൽ മണിരത്നത്തെക്കാണ്മാനില്ല."
ഏവം കൃഷ്ണൻെറ വാക്യംകേട്ടു രാമനുമുള്ളിൽ
ഏതുമേ ബാധിക്കാഞ്ഞു ചിന്തിച്ചു പറഞ്ഞിതു:
"ചേതസ്സിലോർത്താലൊന്നു തോന്നുന്നിതെനിക്കിപ്പോം
മററൊരു പുരുഷങ്കൽ രത്നത്തെയിവൻതാനും
ഉററവിശ്വാസത്തോടേ ഭീതികൊണ്ടെന്നാകിലോ
കൊടുത്തിതെന്നു മമ നിശ്ചയമതിന്നു നീ
പടുത്വമോടുമങ്ങു പോയ്ച്ചെന്നു മണിയതു
വരുത്തീടുക ഞാനും മിഥിലൻതന്നെക്കണ്ടു
വരുവൻ വൈകീടാതെ"യെന്നു രാമനും ചൊല്ലി
ചെന്നിതു വിദേഹൻെറ മന്ദിരേയതുനേരം
ചെന്നു സല്ക്കാരംചെയ്തു മോദേന വിദേഹനും
തന്നുടെ രാജ്യത്തിങ്കലിരുത്തി വിദേഹനും;
അന്നു രാമങ്കൽനിന്നു പഠിച്ചു ദുര്യോധനൻ
മംഗലഗദായുദ്ധമെത്രയും ശിക്ഷയോടും.
മംഗലമൂർത്തി കൃഷ്ണൻ ദ്വാരകപുക്കു വേഗം
തന്നുടെ വർഗ്ഗങ്ങളോടിക്കഥയറിയിച്ചു
പിന്നെത്താൻ മണി കണ്ടീലെന്നതും ചൊല്ലിശ്ശേഷം

സ്യമന്തകമണിയെക്കൊണ്ടിട്ടവാംതൻ പിതാവിന്നു
ഉത്തമമായ പിതൃകർമ്മാദിചെയ്യിപ്പിച്ചു
പിന്നെത്താന്മണിയേയുമന്വേഷിച്ചംഭോജാക്ഷൻ
തന്നുടെ പുരത്തിങ്കലിരുന്നു മോദത്തോടും.
അന്നേരമക്രൂരനും കൃതവർമ്മാവുംകൂടി
വന്നൊരു ഭീത്യാ പോയിക്കാശിയിൽ ഗൂഢമായി
വാണിതു പിന്നെപ്പല യാഗമങ്ങക്രൂരനും
ക്ഷീണതയെന്യേ ബഹുദക്ഷിണയോടുംകൂടി–
ച്ചെയ്തിതങ്ങനെ വസിച്ചീടുന്ന കാലത്തിങ്കൽ
കാണായി ദ്വാരകയിലനൎത്ഥം പലവിധം
ആധിഭൗതികദൈവികങ്ങളാൽ വർഷാദിയാൽ
ചേതസി ദുഃഖം പൂണ്ട ദ്വാരകാവാസികളും
വൃദ്ധന്മാരായ യദുകുലങ്ങളും വിചാരിച്ചു
മുഗ്ദ്ധലോചനനോടു ചൊല്ലിനാർ പുരാവൃത്തം:
"കാശീശൻ ദ്വാദശാബ്ദം വർഷമില്ലാഞ്ഞമൂലം
ദേശവാസികളോടും ദുഃഖിച്ചു പിന്നേയവൻ
മുഖ്യനാം ശ്വഫല്ക്കനെക്കൊണ്ടുപോയ് രാജ്യത്തിങ്കൽ
മുഖ്യമായ്‌വച്ചാനപ്പോൾ വർഷവുമുണ്ടായ്‌വന്നു;
ദുഃഖങ്ങൾ തീർന്നീടുവാൻ കാശിഭൂപതിതൻെറ
വിഖ്യാതഗുണയായ ഗാന്ദിനിതന്നെയന്നു
നല്കിനാൻ ശ്വഫല്ക്കനുതൻ പുത്രനക്രൂരനും
ആകയാലിവന്മഹാമതിമാൻ ഭാഗ്യവൃദ്ധൻ
താതൻെറ ഗുണങ്ങളിലേതുമേ കുറവില്ല
ചേതസിധരിക്ക നീയക്രൂരനറിഞ്ഞാലും
ആകയാലക്രൂരനങ്ങിരിക്കുമവിടത്തിൽ
ശോകങ്ങളൊന്നുമുണ്ടായ് വരികയില്ലതാനും
ആകയാലവനെന്നെത്തിരഞ്ഞു വരുത്തേണം
ശോകങ്ങളൊന്നിനാലും പിന്നേടം നമുക്കില്ല."
ഇത്തരം കേട്ടു കൃഷ്ണൻ സത്വരമക്രൂരനെ
ചിത്തമോഹേന കാണ്മാൻ വരുത്തിയതുനേരം
എത്രയും ഭയംപൂണ്ടു മേവുന്നോരക്രൂരനെ
ചിത്തമോദേന കണ്ടു കൃഷ്ണനും ചൊല്ലീടിനാൻ:
"നിന്നെക്കണ്ടതുമൂലം ഞങ്ങൾക്കുള്ളൊരു ദുഃഖം
ഒന്നൊഴിയാതെ തീർന്നു സൗഖ്യമായ്‌വന്നിതിപ്പോൾ
യജ്ഞങ്ങളെല്ലാമൊരു വിഘ്നവും വന്നീടാതെ
അജ്ഞാനമെന്യേ സമാപ്തികളും സാധിച്ചിതോ?
നിന്നുടെ കയ്യിൽ മണിയിരിക്കുന്നതുമെല്ലാം

---

ആധിഭൗതികദൈവികങ്ങൾ=ഭൂതങ്ങളിൽനിന്നും ദൈവത്തിൽനിന്നും ഉണ്ടാകുന്ന ദുഃഖങ്ങൾ. പുരാവൃത്തം=കഴിഞ്ഞകഥ. സമാപ്തി=സമാപനം.

മുന്നേ ഞാനറിഞ്ഞിരിക്കുന്നിതു മഹാമതേ!
സത്രാജിത്തിനു പുത്രരില്ലായ്കനിമിത്തമായ്
പുത്രിതൻ പുത്രന്മാർക്കു തന്മണിക്കവകാശം
എന്നിരിക്കിലും മററുമാർക്കുമേ മണിയിതു-
തന്നുടെ കണ്ഠേ ധരിച്ചീടുന്നതല്ലായ്കയാൽ
നിന്നുടെ കണ്ഠേ മണി ധരിച്ചുകൊണ്ടീടുക
എന്നുമേ മമ ജ്യേഷ്ഠൻ രാമനും ജനങ്ങൾക്കും
ഇന്നിനിസ്സംശയങ്ങൾ തീരുവാനായിക്കൊണ്ടു
എന്നുടെ കരംതന്നിൽ തന്നാലും മണിയതു
ഇന്നിവർക്കാശു കാട്ടി നിങ്കയ്യിലപ്പോൾ തരാം.''
ഇത്തരമക്രൂരനും കേട്ടുതൻ ശീലയിൽനി-
ന്നുത്തമമായ മണിയെടുത്തു കൃഷ്ണൻ കയ്യിൽ
കൊടുത്താനതുനേരം യാദവർക്കെല്ലാവർക്കും-
ഉടനേ സംശയവും തീർന്നിതങ്ങനന്തരം
രാമനെ വേഗം വരുത്തീടിനാൻ കൃഷ്ണൻതാനും
രാമനുമിവ കേട്ടു സന്ദേഹം തീർന്നു മോദാൽ
സാമോദം പുണർന്നിതു കൃഷ്ണനെ രാമൻതാനും
അഞ്ചാറു സംവത്സരം പിരിഞ്ഞു വാണമൂലം
തഞ്ചിനോരന്തസ്താപം തീർന്നു രാമന്റെ കയ്യിൽ
കൊടുത്തു കാണിച്ചിതു രത്നവുമതു പിന്നെ-
പ്പുട്ടതപമോടും കൃഷ്ണനക്രൂരൻ കയ്യിൽ നൽകി-
ഹേ നൃപ! മാധവനും സത്യഭാമൻതൻ പുത്ര-
ക്കാകുമേ മണിയെന്നു രാമനോടുരച്ചപ്പോൾ
മാധവൻതന്നോടായി രാമനും പറഞ്ഞിതു:
''ബോധിക്ക നമുക്കിവയൊന്നുമോർക്കേണ്ടതില്ല
ജാംബവാൻ പുത്രിയോടെ നൽകിനാനിവിടേക്കു
ജാംബവതിതൻ പുത്രന്മാർക്കുതാൻ വേണ്ടു''തെന്നു
പറഞ്ഞിട്ടക്രൂരന്റെ കരത്തിൽ പിന്നെ രത്നം
പറഞ്ഞവണ്ണം പ്രത്യർപ്പിച്ചിതു മഹാവിഭു
യാതൊരു ഭഗവാനായ് വിഷ്ണുവാമീശൻതന്റെ
യാതൊരു കഥയിഹ വൃജിനഹരമായി
മംഗലമാകുമിതു കേൾക്കിലും ചൊല്ലീടിലും
തന്നുടെ ചിത്തേ ചിന്തിച്ചീടിലുമവർതന്റെ
ദുഷ്കീർത്തി മഹാപാപമൊക്കെയും ശാന്തമായി
സൽക്കീർത്തിപ്രവരരായ് വന്നീടുമെന്നു നൂനം.

---

തഞ്ചിനോരന്തസ്താപം = തഞ്ചിന ഒരന്തസ്താപം. തഞ്ചിന = തങ്ങിനിന്ന. അന്തസ്താപം = മനോദുഃഖം = പ്രത്യർപ്പിച്ചു = തിരിച്ചുകൊടുത്തു. വൃജിന ഹരം = ദുഃഖത്തെ ഇല്ലായ്മ ചെയ്യുന്നതു്.

## കാളിന്ദീവിവാഹം

കേട്ടാലും പാണ്ഡുപുത്രർ ദഹിച്ചുപോയുള്ളവർ
വാട്ടമില്ലാതെയുണ്ടു ഖാണ്ഡവപ്രസ്ഥത്തിങ്കൽ
വാഴുന്നിതെന്നു കേട്ടു,സാത്യകിവീരരോടും
തോഷമായ് പുറപ്പെട്ടു ചെന്നിതു കൃഷ്ണൻതാനും.
ജീവനായിരിപ്പൊരു കൃഷ്ണനെക്കണ്ടു വേഗം
വിശ്വാസമേറീടുന്ന ധർമ്മജനാദികളും
സംഭ്രമിച്ചെഴുന്നേററു ചെന്നു സമ്മോദത്തോടെ
അംഭോജാക്ഷനെ നന്നായ് സല്ക്കരിച്ചനന്തരം
സാത്യകിവീരരേയും സല്ക്കരിച്ചിതു നന്നായ്.
പാർത്ഥഭീമാദികളും കൃഷ്ണനും വേഗം ചെന്നു
കുന്തിയെ മോദാൽ വന്ദിച്ചീടിനാർ കൃഷ്ണൻതന്നെ
ചിത്തലജ്ജയാ വണങ്ങീടിനാൾ കൃഷ്ണതാനും.
കുന്തിയും യദുകുലവൃത്താന്തം ചോദിച്ചിതു:
"സന്തതികളുമെൻെറ സോദരന്മാരുമെല്ലാം
സന്താപമെന്യേ വസിച്ചീടുന്നിതല്ലീ ചൊൽ നീ"
കുന്തിയോടേവം പറഞ്ഞിത്തരം ചൊന്നാൻ കൃഷ്ണൻ:
"ചിന്തിച്ചീലിനി തമ്മിൽക്കാണുമെന്നതു ഞാനോ.
ദൈവവിശ്വാസം നിങ്ങൾക്കുണ്ടാകമൂലംതന്നെ
ദൈവംതാൻ തുണയുണ്ടു നിങ്ങൾക്കെന്നേതുമൂലം."
ഇങ്ങനെ കേട്ടനേരം കുന്തിയും ചൊല്ലീടിനാൾ:
"എങ്ങൾക്കു തുണ നീയേ മററാരില്ലൊരുനാളും.
ഹസ്തിനേ ഞങ്ങൾ മുന്നം ദുഃഖേന വാഴുന്നനാൾ
ചിത്തകാരുണ്യാൽ നീയുമക്രൂരൻതന്നെയിങ്ങു
നന്നായിപ്പറഞ്ഞയച്ചന്നുനാൾമുതൽതന്നെ
വന്നിതു മമ മനസ്സിങ്കൽ മോദവും, വിഭോ!"
പിന്നെ ധർമ്മജൻ പറഞ്ഞീടിനാൻ മുകുന്ദനോ-
"ടിന്നിഹ ഭവാൻ വന്നകാരണംകൊണ്ടെന്നുടെ
വംശവും ശുദ്ധമായിവന്നിതു മമ ജന്മം
സംശയമില്ല മുഖ്യസഫലമായിവന്നു.
യോഗേശനായ ഭവദ്ദർശനം ലഭിക്കുവാൻ
യോഗീന്ദ്രന്മാരാം ഭക്തന്മാർക്കും ദൗർല്ലഭ്യമല്ലോ.
ഇങ്ങനെയിരിക്കുന്നേ നിന്തിരുവടിയെ ഞാൻ
ഇങ്ങനെ കണ്ടമൂലം മൽഭാഗ്യമെന്തുചൊൽവൂ?"
ഇങ്ങനെ പറഞ്ഞവരെല്ലാരുമൊരുമിച്ചു
നന്നായിസ്സുഖിച്ചു വാണീടിനാൻ കൃഷ്ണൻതാനും.
അന്നല്ലോ വഹ്നി വന്നിട്ടർത്ഥിച്ചമൂലം പാർത്ഥൻ

---

ഖാണ്ഡവപ്രസ്ഥം = ഇന്ദ്രപ്രസ്ഥം. ഹസ്തിനേ = ഹസ്തിനപുരത്തിൽ.

നന്ദനന്ദനനോടു ഖാണ്ഡവദാഹത്തിനായ്
ചെന്നവർ വനംപുക്ക വഹ്നിയും പിടിപെട്ടു
നന്നായി വനമൊക്കെ വെന്തു ഭസ്മമായ്ക്കൂടി;
ഇന്ദ്രനും വന്നു വർഷം തുടങ്ങിയതുനേരം
നന്ദജൻ കൃഷ്ണന്തന്നെസ്സാരഥിയാക്കിക്കൊണ്ടു
വർഷത്തെ ശരംകൊണ്ടു തടുത്തുനിർത്തി വഹ്നി
തോഷത്തോടടവിയും ദഹിച്ചു പാർത്ഥനായി
ഗാണ്ഡീവമായ വില്ലുമക്ഷയതൂണീരവും
പാണ്ഡവനായ പാർത്ഥൻതനിക്കു വഹ്നി നൽകി
പാർത്ഥനും കൃഷ്ണനും വന്നിന്ദ്രപ്രസ്ഥവും പുക്കു.
പാർത്ഥിവൻ ധർമ്മാത്മജൻ തനിക്കു കൃഷ്ണൻതാനും
വിശ്വവിസ്മയകരമാകിയ പുരമത്ര
വിശ്വകർമ്മാവുതന്നെക്കൊണ്ടന്നു തീർപ്പിച്ചിതു.
ഖാണ്ഡവദാഹത്തിങ്കൽ മയനാം ശില്പിതന്നെ-
പ്പാണ്ഡവൻ രക്ഷിക്കയാൽ സന്തോഷിച്ചവനൊരു
സഭയും നിർമ്മിച്ചിതു പാർത്ഥനു നൽകീടിനാൻ;
സഭയിൽ ജലസ്ഥലഭ്രാന്തിയുമുണ്ടാക്കിനാൻ.
ദേവകളുടെ സഭയാകിയ സുധർമ്മയും
കേവലമിതിനോടു തുല്യമായ്‌വരാ പാർത്താൽ
ഇസ്സഭതന്നിൽ ധർമ്മനന്ദനൻ വഴിപോലെ
മത്സരമെന്യേ വാണു ഭൂമിയെപ്പാലിക്കുന്നാൾ
നന്ദജൻ പാർത്ഥന്താനുമൊന്നിച്ചു തേരിലേറി-
ച്ചെന്നു കാനനംപുക്കു ദുഷ്ടജന്തുക്കൾതന്നെ-
ക്കൊന്നുടൻ നടക്കുമ്പോൾ ദാഹത്തെത്തീർപ്പാനായി-
ച്ചെന്നു കാളിന്ദീതീരേ ജലപാനവും ചെയ്തു
ഫൽഗുനൻ നില്ക്കുന്നേരം കണ്ടിതന്നദീതീരേ
സ്വർഗ്ഗനാരികൾപോലും മാനിക്കുമൊരുത്തിയെ.
"ആരുനീയിവിടത്തിൽ വസിപ്പാനെന്തുമൂലം
നേരോടേ പറ"കെന്നു പാർത്ഥവാക്യങ്ങൾ കേട്ടു
ചൊല്ലിനാളവൾ "മമ കാളിന്ദിയെന്നു നാമം
അല്ലീവല്ലഭൻ മമ താതനെന്നറിഞ്ഞാലും;
അക്കനാമെൻെറ താതനീ ഗൃഹം നൽകിയതു;
പാർക്കുന്നു പലനാളുണ്ടിവിടെത്തപസാ ഞാൻ.
ഉത്തമപുരുഷനാം മാധവൻതാനല്ലാതെ
മർത്ത്യരെപ്പരിഗ്രഹിക്കയില്ല ഞാനും;
ആയതു വരായ്കിൽ ഞാൻ സേവിച്ചു തല്പദാന്തേ
മായമെന്നിയേ ചേർന്നുകൊള്ളുവ"നെന്നിത്തരം

അടവി = വനം. അക്ഷയതൂണീരം = അമ്പ് ഒടുങ്ങാത്ത ആവനാഴി.
അല്ലീവല്ലഭൻ = സൂര്യൻ.

ചൊന്നതു കേട്ട പാർത്ഥൻ വേഗേന കൃഷ്ണനോട
ചെന്നു ചൊല്ലിനാനിവ കേട്ട കാരുണ്യത്തോടും
ചെന്നു കാളിന്ദിതന്നെത്തേരതിലേററിക്കൊണ്ടു
പോന്നു ഖാണ്ഡവപ്രസ്ഥം പുക്കിതു മുകുന്ദനും.
പാണ്ഡവന്മാൎക്കു മോദം വരുത്തിത്തത്ര കൃഷ്ണൻ
ഖാണ്ഡവപ്രസ്ഥേ നാലു മാസം പാൎത്തിതു പിന്നെ
യാത്രയും ചൊല്ലിച്ചെന്നു ദ്വാരകാപുരിപുക്കു;
എത്രയും മോദംപൂണ്ടു ദ്വാരകാവാസികളും.
നല്ലൊരു മുഹൂൎത്തത്തിൽ കാളിന്ദീ മനോഹരി-
തന്നുടെ കല്യാണവും കഴിച്ചു കൃഷ്ണൻതാനും;
മോദമോടെല്ലാവരും സുഖമായ് വാഴുന്നനാൾ
ഉത്തമമായീടുന്നോരവന്തി ഭൂമണ്ഡലേ
ഉത്തമനായ തന്റെ താതസോദരിയായ
ധന്യയാം രാജാധിദേവിക്കുള്ളമകളായി
വിന്ദാനുവിന്ദർതന്റെ സഹജയായ മിത്ര-
വിന്ദയും കൃഷ്ണന്തന്നെ വരിച്ചമൂലമായി-
ട്ടന്നവർ സഹോദരൻ ധൃതരാഷ്ട്രജൻപക്ഷം
നിന്നതു നിഷേധിച്ചു മേവുകനിമിത്തമായ്
ഖേദിച്ചു വസിക്കുന്നിതവളുമതുമൂലം
ചെന്നവൾസ്വയംവരേ കേവലൻ പോന്നുവന്നു
മന്നരെ വെന്നു കന്യതന്നെയും കൈക്കൊണ്ടുടൻ
ഇങ്ങു പോന്നിതു കൃഷ്ണനവൾതന്നെയും വേട്ടു
മിത്രവിന്ദയാ സാകം സുഖമായ് വസിക്കുന്നാൾ,
ഭാഗ്യവാൻ കോസലനാം മന്നവൻ നഗ്നജിത്തു
യോഗ്യരാം നൃപരുടെയുന്നതവീര്യംതന്നെ
നന്നായിപ്പരീക്ഷിച്ചു മൽപുത്രിയായീടുന്ന
സുന്ദരി സത്യതന്നെ നല്കുവനെന്നെല്ലാടം
അറിയിച്ചേററം മത്തവാരണതുല്യങ്ങളായ്
ഘോരമായ് നമുക്കുള്ള സപ്തകാളകൾതമ്മെ-
ക്കെട്ടുകിലവൎക്കു പുത്രിയെ നല്കുമെന്നും
കേട്ടൊരു നൃപന്മാരും ചെന്നേററം പിണങ്ങിയാർ.
വൃഷങ്ങളുടെനേരേ കുത്തുകൾ വ ടികളും
വിഷമം സഹിക്കയില്ലെന്നെല്ലാമശക്തരായ്
ഒഴിച്ചാർ നൃപർ പലൎക്കംഗഭംഗങ്ങൾ വന്ന-
ങ്ങഴൽപ്പെട്ടേററം നാണംകെട്ടു പോയിതു ചിലർ.
ഇങ്ങനെ പല നൃപർ തോററുപോയ് ചിലരിതു-
മംഗലമല്ല നമുക്കെന്നു പോയിതു ചിലർ,
ഇക്കഥ കേട്ടു കൃഷ്ണൻ പാർത്ഥനുമൊരുമിച്ചു

മിത്രവിന്ദയാ സാകം = മിത്രവിന്ദയോടുകൂടി.

ചിക്കനെച്ചെന്ന മന്നൻ കോസലരാജ്യം പുക്കാൻ.
തത്ത്വമെല്ലാമേ മുന്നമറിഞ്ഞു കോസലനും
സത്യരൂപനാം കൃഷ്ണൻതന്നെയും പൂജിച്ചിതു.
സത്യയും കൃഷ്ണൻതന്നെക്കണ്ടു മാരമാൽ പൂണ്ടു
പ്രാർത്ഥിച്ചു കുലദൈവമായ ഗൗരിയെബ്ഭക്ത്യാ:
"ശങ്കരപ്രിയേ! കാർത്ത്യായനിയാം ഭഗവതി!
പങ്കജനേത്രൻ കൃഷ്ണൻ മല്പതിയാക ദേവി!"
മന്ദഹാസവും ചെയ്തു മാധവൻ നൃപനോടു
മന്ദമായ് പറഞ്ഞിതു സത്തുക്കളായുള്ളോർക്കു
ഉത്തമവൃത്തമത്രേ ചിന്തിക്കിലർത്ഥിയാതെ
നിത്യവുമിരിപ്പത്രേ നിന്ദിതമർത്ഥിപ്പതും;
എന്നിരിക്കിലും മുഖ്യനായ നിന്നോടുകൂടി
വന്നീടവേണം മൈത്രി നമുക്കുമതുകൊണ്ടു
നിന്നുടെ പുത്രിയായ സുന്ദരിതന്നെ മമ
തന്നീടവേണമേതും മടിച്ചീടൊലാ ഭവാൻ;
എന്നാകിൽ ഭവാനേററം ഗുണങ്ങളും വന്നുകൂടും.
എന്നതു കേട്ടു നൃപൻ ചൊല്ലിനാൻ മോദത്തോടേ:
"പാരിരേഴിനും മൂലമാകിയ വിഷ്ണുവെന്നു
നേരേ ഞാനറിഞ്ഞിരിക്കുന്നിതു ഭവാനെയും
ലോകൈകമൂർത്തിയായ നിനക്കു മൽപുത്രിയെ
വൈകാതെ തന്നീടുവാനെനിക്കു ഭാഗ്യമുണ്ടോ?
ഇന്നിതിനിങ്ങു യോഗം വന്നുകൂടീടുന്നാകിൽ
ഇന്നിതിന്മീതേയൊന്നും വന്നുകൂടേണ്ടതില്ല
സപ്തകാളകൾതന്നെബ്ബന്ധിച്ചീടുന്നവർക്ക-
ങ്ങപ്പൊഴേ മൽപുത്രിയെ നല്കുവനെന്നു സത്യം
മുന്നം ഞാൻ പറഞ്ഞതുമൂലമായ് നൃപന്മാരും
വന്നു മാനവുംകെട്ടു പോയിതു വിഷണ്ണരായ്.
എന്നുടെ വാക്കു സത്യമാക്കിവയ്ക്കുതിനിന്നു
നിന്നുള്ളിൽ നിരൂപിച്ചാലേതുമേ ദണ്ഡമില്ല."
ഇത്തരം കേട്ടനേരം സപ്തരൂപമായ് കൃഷ്ണൻ
സത്വരം പാശങ്ങളുമെടുത്തു മാല്യമായി
കാളകളേഴിനേയും ബന്ധിച്ചു തുല്യകാലം
നാളീകവിലോചനൻ മേഘഗംഭീരശബ്ദാൽ
നിന്നപ്പോൾ കാളകളും കരഞ്ഞു മദംവിട്ടു
മന്നിങ്കൽ വൃഷങ്ങളും ചരിഞ്ഞു പതിച്ചിതു.
ആശ്ചര്യമാശ്ചര്യമിതെന്നു ഘോഷിച്ചു ജന-
മച്യുതൻതന്നെ വാഴ്ത്തി നിന്നിതു മോദത്തോടെ.

---

ചിക്കനെ = പെട്ടെന്നുതന്നെ. തുല്യകാലം = ഒരേസമയത്ത്. മേഘഗംഭീര ശബ്ദാൽ = ഇടിമുഴക്കംപോലെയുള്ള ശബ്ദത്തോടേ.

എത്രയും മോദത്തോടും ഭൂപതിപ്രവരനും
പുത്രിയെ മുകുന്ദനു നല്കിനാനത്തുനേരം.
സുന്ദരിയായുള്ളൊരു സത്യയാം കന്യകയ്ക്കു
ഇന്ദിരാപതി പതിയാകയാലന്തഃപുരേ
രാജനാരികൾ നൃപന്താനുമാനന്ദം പൂണ്ടു
രാജവൃന്ദങ്ങളോടുമുത്സവം ഘോഷിച്ചിതു.
വിത്തവസ്ത്രാഭരണപശുക്കൾ ദേശങ്ങളും
ഉത്തമരത്നങ്ങളും ദാസികൾ മൂവായിരം
ആനകൾ രഥങ്ങളും കുതിരപ്പടകളും
ആനന്ദംപൂണ്ടു കന്യാരത്നവും നല്കി നൃപൻ.
കന്യകാധനങ്ങളെക്കൈക്കൊണ്ടു മുകുന്ദനും
നന്നായ് ഘോഷിച്ചു യാത്രയയച്ചു കോസലനും
യാത്രയും പുറപ്പെട്ടനേരത്തു നൃപന്മാരും
എത്രയും കോപാൽ വന്നു യുദ്ധവും തുടങ്ങിനാർ.
അസ്ത്രങ്ങൾകൊണ്ടു വർഷം തുടങ്ങി വിജയനും
വിത്രസ്തരായി നൃപന്മാരുടനോടിപ്പോയാർ.
പാരാതെമുകുന്ദനും പാർത്ഥനുമൊരുമിച്ചു
ദ്വാരകാപുരിപുക്കു സൗഖ്യമായെല്ലാവരും
ഉത്സവംപൂണ്ടു സത്യതന്നെയും വേളികഴി-
ച്ചുത്സവാൽ ചേർന്നുവാണു മുകുന്ദനെല്ലാരുമായ്.
തന്നുടെ പിതൃഷ്വസാവാകിയ ശ്രുതകീർത്തി-
തന്നുടെ മകൾ ഭദ്രയാകിയ കൈകേയിയാം
സുന്ദരി ഭ്രാതാക്കളാൽക്കൊടുക്കപ്പെട്ടിട്ടു താൻ
പിന്നെയമ്മുകുന്ദനും വേട്ടിതു വഴിപോലെ
മദ്രാധിപതിസുതയാകിയ ലക്ഷ്മണതൻ
ഭദ്രമാം സ്വയംവരേ ചെന്നു തേരതിൽ വച്ചു
പന്നഗാരാതി സുധാകുംഭംകൊണ്ടെന്നപോലെ
പന്നഗശായി കൃഷ്ണൻ വേട്ടിതങ്ങവളേയും.

## നരകാസുരവധം

പിന്നെയും മുന്നം നരകാസുരൻ നൃപവര-
കന്യകമാരേ ബലാൽ പിടിച്ചുകൊണ്ടുപോയി
പാരാതെ കാരാഗൃഹം തന്നിലിട്ടതിൽപിന്നെ
വാരിജനേത്രൻ കേട്ടുപോയ് നരകനെക്കൊന്നു
കന്യകമാരെയെല്ലാം മാധവൻ കൊണ്ടുപോന്നു
നന്നായി വിവാഹവുംകഴിച്ചുകൊണ്ടീടിനാൻ.

---

വിത്രസ്തരായി = ഭയപ്പെട്ടവരായി. പിതൃഷ്വസാവ് = പിതാവിന്റെ സഹോദരി.

നാരിമാർ പതിനാറായിരവുമുണ്ടു നൃപ!
കാരണപുമാൻതൻെറ മായാവൈഭവം ചിത്രം!
ഇത്തരം കേട്ടനേരം മന്നവൻ ചോദ്യംചെയ്തു:
"ഉത്തമപുമാൻ കൃഷ്ണൻ നരകൻതന്നെക്കൊൽവാൻ
എന്തുകാരണമിവനാരുടെ പുത്രനെന്നും?
എന്തിത്ര കന്യാജനം ബന്ധിച്ചു കാരാഗൃഹേ,
എന്തവന്തൻെറ ബലവീര്യശൗര്യങ്ങളെന്നും?
നിന്തിരുവടിയരുൾ ചെയ്തിവ കേൾപ്പിച്ചെൻെറ
ചിന്താസംശയങ്ങളെ തീർത്തരുൾചെയ്യേണമേ."
എന്നതു കേട്ടു മുനി മന്ദഹാസവുംചെയ്തു
നന്ദിച്ചു നൃപനോടു "കേൾക്ക നീയിവ"യെന്നാൻ.
"മുന്നമങ്ങൊരു നൃപപത്നിമാർ കന്യകമാ-
രൊന്നിച്ചു പതിനാറായിരവും നൃപനുമായ്
ഇരിക്കുംവിധൗ വിഷ്ണുഭഗവാൻ ഭിക്ഷുവായി-
ച്ചരിച്ചുചെന്നു നൃപസന്നിധൗ തേജോമയൻ,
നാരിമാർ നൃപനേയും വിട്ടു ഭിക്ഷുവിൻവശം
ചേരുവാൻ കാമിച്ചപ്പോൾ ശപിച്ചു നൃപന്താനും;
പിന്നെയും നാരിമാർക്കു വരവുമുണ്ടു പുരാ-
വന്നീടും ഭർത്താവായി വിഷ്ണുവാം കൃഷ്ണനെന്നും
ചൊല്ലീടുമൊരുപക്ഷം മുന്നേവനായ നൃപ-
നല്ലോ പിന്നെയുംവന്നു ജനിച്ചു നരകനായ്
എന്നതും പറയുന്നു, നാരിമാർ വിരിഞ്ചനെ
നന്നായിസ്സേവിച്ചിതു നാരദാജ്ഞയാലെന്നും
അന്നു ധാതാവു നൽകി വരമെന്നൊരുപക്ഷം;
പിന്നെ നാരദവാക്യാനുഗ്രഹമെന്നുമുണ്ടു;
പോകവയെല്ലാം പൂർവ്വകാരണമല്ലോ സർവം;
ലോകനായകൻ മഹാമായയാക്കറിയാവൂ?
മുന്നമേ നാരായണൻ ഭൂമിയെ സ്ഥാനത്താക്കി
ഉന്നതൻ ഹിരണ്യാക്ഷൻതന്നെക്കൊന്നെന്നുള്ളതു
മുന്നമേ ചൊന്നേനന്നു മാധവഘോണാശൃംഗ-
സംഗേന ഭൂമിക്കന്നു പുത്രനുമുണ്ടായിതു.
ദാനവസ്പർശ്ശത്തിനാൽ ശുദ്ധമല്ലായ്കയാലും
ദീനയായ് മുഷിഞ്ഞതി ദുഃഖിതസമയത്തു
പുത്രനുണ്ടാകയാലേയപ്പൊഴേ ഭൂമിദേവി
പുത്രനെ രക്ഷിക്കേണമെന്നു മാധവനോടു
അർത്ഥിച്ചാൾ മഹാവിഷ്ണു തെളിഞ്ഞു നരകനും
അത്ര നാരായണാസ്ത്രം നൽകിപ്പിന്നെയും ചൊന്നാൻ:

മാധവഘോണാശൃംഗസംഗേന = ശ്രീകൃഷ്ണനാകുന്ന വരാഹത്തിൻെറ തേററ
യുടെ സംഗമ. കാരണത്താൽ.

"ആക്രമേയൊരുനാളും നൽകീടാതൊരു ശരം
ഓക്ക നീ മൽപ്രിയാർത്ഥം ഗ്രഹ്യമാമിതുതന്നെ
എത്രയുംസാരമിദം മററൊരുത്തനുനേരേ
ഓർത്തയച്ചീലോ ഉരുതരമായ് ഫലിച്ചീടും.
എന്നും നിന്നുടെ കയ്യിലസ്ത്രമിതിരിക്കിലോ
നിന്നെ ഞാനെന്യേ കൊല്ലയില്ലെന്നു ധരിക്ക നീ."
എന്നരുൾചെയ്തു മുന്നം മറഞ്ഞു നാരായണൻ.
വന്ന മോദത്തോടുടൻ നരകൻ വന്നു പിന്നെ
വേഗേന പ്രാഗ്ജ്യോതിഷമെന്നുള്ള രാജ്യത്തിങ്കൽ
യോഗ്യമായൂർജ്ജിതമാം പുരവും ചമച്ചിതു.
പിന്നെയങ്ങതിന്നുപുറേ തന്നുടെ മായയാലേ
ഉന്നതദുർഗ്ഗങ്ങളും തീർത്തിതു ചുഴലവും.
അസ്ത്രത്താൽ ഗിരിജല പവനദുർഗ്ഗങ്ങളും
എത്രയുംഘോരം മുരപാശമാം ദുർഗ്ഗമതും
ഭേദിച്ചീടുകയില്ലയാരുമേ ദുർഗ്ഗങ്ങളെ
മേദിനിതൻെറ വരശക്തികൊണ്ടറിഞ്ഞാലും;
ഇഷ്ടനാം മുരനോടും ദൈത്യവർഗ്ഗങ്ങളോടും
തുഷ്ട്യാ വാണിതുനന്നായ് നരകൻ പ്രാഗ്ജ്യോതിഷേ
പിന്നെയങ്ങവനോരോ ദുഷ്ടത തുടങ്ങിനാൻ;
ചെന്നവനോരോ നൃപന്മാരെയും കൊലചെയ്തു
പാരാതെ രാജകന്യമാരെയും കൊണ്ടുപോന്നു.
ആവശ്യമില്ലാതവൻ കൊണ്ടുപോയ്ക്കാരാഗൃഹേ
കേവലമാക്കി ദൈത്യവർഗ്ഗവുമൊരുമിച്ചു
ഗോവധം വിപ്രവധമിത്യാദി ദുഷ്ടകർമ്മം
ആവോളം ചെയ്തുചെയ്തു കഴിഞ്ഞു പലയുഗം.
അന്നേരമൊരുദിനം ചെന്നിട്ടു സുരലോകം
വെന്നു ദേവേന്ദ്രനാദി ദേവകൾ തമ്മെപ്പിന്നെ
വാനവർകോൻ തന്മാതൃകുണ്ഡലം തട്ടിപ്പറി-
ച്ചിന്ദ്രച്ഛത്രവും കൊണ്ടുപോന്നിതു നരകനും.
ഇന്ദ്രനതു സഹിച്ചീടായ്കമൂലം വന്നു
ഖിന്നതയോടുദ്വാരാവതി പുക്കണത്തിച്ചാൻ.
പന്നഗശായി കൃഷ്ണൻ ഭാമയോടൊരുമിച്ചു
പന്നഗാരാതികണ്ഠമേറിപ്പോയ് പ്രാഗ്ജ്യോതിഷം
എന്നുള്ള പുരത്തിൻെറ സന്നിധൌ ചെന്നു നിന്നു,
നന്നായിട്ടപ്പുരിതൻ വൃത്താന്തമറിഞ്ഞിട്ടു
ഗദയാലദ്രിദുർഗ്ഗം സായകചക്രാലഗ്നി-
ജലവായുക്കളായ ദുർഗ്ഗങ്ങൾ സംഹരിച്ചു,

---

ഉരുതരം = അത്യന്തം; ശ്രേഷ്ഠം. ഇന്ദ്രച്ഛത്രം = ഇന്ദ്രൻെറ വെൺകൊററക്കുട. പ്രാഗ്ജ്യോതിഷം = ഒരു നഗരം. കാമരൂപം എന്ന രാജ്യത്തിലെ രാജധാനി. അദ്രിദുർഗ്ഗം = പർവ്വതമാകുന്ന കോട്ട.

മുരപാശത്തെ വാളാൽ ശംഖനാദേന യന്ത്രം
പെരിയ ദുർഗ്ഗഹ്രദമാദിയെഗ്ഗദകൊണ്ടും
പ്രാകാരാദികരം തകർത്തീടിനാൻ പാഞ്ചജന്യം
പകരെപ്പകരവേ വിളിച്ചു തൽധ്വനിയാൽ
ഉന്നതദുർഗ്ഗങ്ങളെഗ്ഗദാചക്രങ്ങരംകൊണ്ടും
ഭിന്നമതാക്കിക്കടെന്നകത്തു ചെന്നീടിനാൻ.
അന്നേരം മുരാസുരൻ ശയിക്കുന്നതും വിട്ടു
വന്നു വേഗത്താൽ പഞ്ചമസ്തകൻ ത്രിശൂലേന
ക്രുദ്ധനായ്ക്കൊണ്ടു ഘോരയുദ്ധവും തുടങ്ങിനാൻ
മുഗ്ദ്ധലോചനൻതാനും ദൈത്യനുമൊരുപോലെ.
തങ്ങളിൽപ്പൊരുതപോരെത്രയും ഘോരംഘോരം
ക്രുദ്ധിതനായിത്താർക്ഷ്യൻ നാഗത്തെക്കീറുമ്പോലെ
ക്രുദ്ധനാം മുരന്തൻെറ മുഖങ്ങരം കീറീടിനാൻ
ശൂലത്താൽ താർക്ഷ്യൻതന്നെക്കുത്തിനാൻ ദൈത്യന്താനം
ശൂലത്തിന്മുകളിലും നിന്നു പോർചെയ്തു താർക്ഷ്യൻ
മാധവന്താനം മുരന്താനമായ് ശരങ്ങളാൽ
ബാധിച്ചു രണംചെയ്തു ലോകങ്ങരം കലുങ്ങവേ
ആയുധമോരോതരമെടുത്തു മുരാസുരൻ
മായയാ രണംചെയ്തു മാധവൻതാനമപ്പോരം
ശസ്ത്രത്താൽ കരങ്ങളും മുറിച്ചു മുരന്തന്നെ-
യെത്രയുംവേഗാൽ ചക്രംകൊണ്ടു കൊന്നദ്രിപോലെ
വീണങ്ങു കിടക്കുന്ന താതനെക്കണ്ടു പുത്രർ
ക്ഷീണതപൂണ്ടു ക്രോധമുജ്ജ്വലിച്ചടുത്തിതു.
താമ്രനമന്തരീക്ഷൻ ശ്രവണൻ വസു വിഭാ-
വസുവും നഭസ്വാനമരുണനേഴു പുത്രർ
മുഖ്യന്മാരവർ പടയോടും വന്നേററു രണം.
ഉദ്യോഗത്തോടു രണേ മാധവനവരെയും
കൊന്നിതു മുരനടെ പുത്രന്മാരെല്ലാരെയും
എന്നിവ കേട്ടു കോപാൽ നരകൻ പുറപ്പെട്ടു
വന്നിതു പടഹവാദ്യാദിഘോഷങ്ങളോടും
ഗരുഡോപരി സത്യഭാമാസംയുതോജ്ജ്വലം
പരമപുരുഷനാം കാർവ്വർണ്ണം കണ്ടു വേഗാൽ
സേനകളോടും ദൈത്യവീരരുമൊരുമിച്ചു
നന്ദനന്ദനനോടു നരകൻ യുദ്ധമേററു.
വൈനതേയനും യുദ്ധമാംവണ്ണം തുടങ്ങിനാൻ.
സേനകളേയും സേനാനായകന്മാരുമായി
വാനലോകത്തു പറഞ്ഞയച്ചു രണേ കൃഷ്ണൻ.

ഹ്രദം = കിടങ്ങ്; കയം. ക്രുദ്ധിതനായി = ക്രുദ്ധഭാവത്തോടുകൂടിയവനായി. ഗരുഡോപരി = ഗരുഡൻെറ പുറത്ത്. സത്യഭാമാസംയുതം = സത്യഭാമയോടുകൂടിയ.

സേനകൾ നശിച്ചതു കണ്ടൊരു നരകനും
ദൈന്യകോപങ്ങൾപൂണ്ടു യുദ്ധസന്നദ്ധനായി
ഐരാവതാഖ്യകുലജാതികളായുള്ളൊരു
വാരണയൂഥത്തോടുമൊത്തു വന്നിതു ദൈത്യൻ.
ഉണ്ടവനറുപത്തുനാലു വാരണമതു
കണ്ടുകൊണ്ടാലും ഗിരിസന്നിഭമവർരൂപം
കൊമ്പുകൾ നാലതാകുമേവക്കും വേഗം പാർത്താൽ
അമ്പിനെക്കാളുമുണ്ടു വാരണമെല്ലാററിനും.
ഉന്നതവാരണത്തിൻ പുറത്തു മാനമോടു
വന്നിട്ടു നരകനും ബാണങ്ങൾ തൂകീടിനാൻ
ദൈത്യനും ദൈത്യാരിയും തങ്ങളിലത്യുഗ്രമായ്
ഭീതി കാണികൾക്കുണ്ടായ്‌വരുമാറുള്ള രണം
ചെയ്തിതു തമ്മിലസ്ത്രശസ്ത്രാദി വർഷങ്ങളാ-
ലെയ്തിതുതമ്മിൽത്തമ്മിൽ പ്രത്യേകമായും ശരം.
ഇങ്ങനെയുള്ള രണമെങ്ങുമേയുണ്ടായീല
മുന്നംനാളിലുമെന്നു പുകഴ്ത്തീ കാണികളും.
പക്ഷിനായകൻ വീരമത്തരാം ഗജങ്ങളെ
പക്ഷംകൊണ്ടെടുത്തെറിഞ്ഞീടിനാൻ ദ്രാഗംബരേ.
ഹസ്തികൾ തൻെറമുഖം ചവിട്ടിക്കൊത്തിപ്പിള-
ന്നക്ഷണം ഗജങ്ങളുമാത്തരായ്മന്തി പുക്കാർ.
താർക്ഷ്യനാൽ സേനാനാശം കണ്ടൊരു നരകനും
തൽക്ഷണം വജ്രം പ്രയോഗിച്ചിതു പിന്നെ വേഗം
ശൂലവുമെടുത്തെടുത്തീടിനാൻ നരകനും
ശൂലിതാൻ കൊടുത്തതുമയച്ചു കൃഷ്ണന്തന്നെ
വധിപ്പാനതുതന്നെ മാധവൻ ചക്രത്തിനാൽ
വധിച്ചു നരകനെഗ്ഗജത്തിൻ കഴുത്തോടും
ഛേദിച്ചു ചക്രമതും ജ്വലിച്ചു പോന്നു പിന്നെ
വേദവിഗ്രഹൻതൻെറ സന്നിധൗ പുക്കുനിന്നു.
മിന്നും കുണ്ഡലങ്ങളും നരകൻ തലയോടും
മന്നിടത്തിങ്കൽ വീണനേരത്തു ദേവാദികൾ
ആശ്ചര്യമെന്നു ഘോഷിച്ചെത്രയും പുഷ്പവർഷം
ഈശ്വരൻ മൂദ്ധ്നിചെയ്തു വാദ്യഘോഷങ്ങളോടും;
അപ്സരഃസ്ത്രീകളെല്ലാം നൃത്തവും തുടങ്ങിനാർ;
ചിൽപുമാൻതന്നെ സ്തുതിച്ചീടിനാർ ദേവാദികൾ;
പ്രത്യക്ഷയായിവന്നു ഭൂമിയുമതുനേരം
പുത്രപുത്രനാം ഭഗദത്തപൌത്രനുമായി
ഛത്രവും കുണ്ഡലങ്ങൾ രത്നങ്ങളിവയോടും
ഉത്തമപുരുഷനു കാഴ്ചയും വച്ചു ഭൂമി

യൂഥം = കൂട്ടം. ഗിരിസന്നിഭം = പർവ്വതതുല്യം. ദ്രാക്ക് = പെട്ടെന്ന്; തൽക്ഷണം.

മാധവപദത്തിങ്കൽ വീണു കൈകൂപ്പികൊണ്ടു
മാധവപത്നി സ്തുതിച്ചീടിനാളിത്ഥം ഭക്ത്യാ:
"നമസ്തേ ദേവദേവ! ശംഖചക്രാബ്ജധര!
നമസ്തേ ഭക്തഭാവരൂപായ പരമാത്മൻ!
നമസ്തേ പത്മനാഭ! നമസ്തേ പത്മയോനേ!
നമസ്തേ കമലാക്ഷ! കമലമാല്യധര!
നമസ്തേ പത്മപാദ! വാസുദേവായ വിഷ്ണോ!
നമസ്തേ പുരുഷായ ആദിരൂപായ നമഃ
നമസ്തേ പൂർണ്ണബോധ! നമസ്തേ ബ്രഹ്മരൂപ!
നമസ്തേ അജായ തേ അനന്തശക്തായ തേ
നമസ്തേ പരാപരമാത്മഭൂതാത്മനേ തേ
നിന്തിരുകടാക്ഷത്താൽ രാജസത്തിനാൽ സൃഷ്ടി
നിന്തിരുവടി തമോഗുണത്താൽ സംഹാരവും
സത്വമാം ഗുണത്തിങ്കൽനിന്നു രക്ഷയും ഭവാൻ
ഇത്രിഗുണത്തിൽ കർത്താവായതും ഭവാൻതന്നെ.
കാലമായതും പ്രധാനാത്മപുരുഷൻ നീയേ
ലീലയാ ഭൂമി ജലമഗ്നി വായുവും വ്യോമം
മാത്രകളനാദിയാ മിന്ദ്രിയങ്ങൾക്കും കർത്താ
നിത്യാനിത്യാദ്യഖിലജംഗമാജംഗമങ്ങൾ
ഒക്കെയും ഭവാൻതന്നെ വേറെയെന്നുള്ള ഭ്രമം
ചിത്തേ തോന്നരുതതിന്നായടി വണങ്ങുന്നേൻ.
നമസ്തേ ഭീതാപഹ സന്തോഷ പാലയ മാം
സമസ്തകർമ്മങ്ങളാലതിന്നു നമസ്കാരം."
ഇങ്ങനെ ഭൂമി സ്തുതിച്ചനേരം മുകുന്ദനും
വന്നൊരു മോദത്തോടെ ഭൂമിയെയയച്ചിതു.
ഭൗമമന്ദിരം പുക്കു ഭഗദത്തനാം വീരം
ഭൂമിപനാക്കിവച്ചു മാധവനനന്തരം
മുന്നമേ നരകനു നൽകിയോരസ്ത്രമതു
ഒന്നുമേയുപകാരിയായ്ക്കയാലതുപിന്നെ
പിന്നേവനായ ഭഗദത്തനമതുപോലെ
നന്ദജൻ പറഞ്ഞങ്ങു കൊടുത്തു വേഗത്തോടും:
മുന്നംദാനവൻ ബന്ധിച്ചീടിന കന്യാജനം
തന്നെ ബന്ധനംനീക്കീട്ടൻപോടു ജനാർദ്ദനൻ
കന്യകമാരെ നന്നായ് പറഞ്ഞു മോദമാക്കി.
കന്യകമാരും കൃഷ്ണന്തന്നെക്കണ്ടതുമൂലം
കാമപീഡിതരായിട്ടിന്നിവൻ ഭർത്താവാക-
യസ്മാകമപേക്ഷയെന്നർത്ഥിച്ചാർ മനസ്സിങ്കൽ.

---

നിത്യാ...ജംഗമങ്ങൾ = അനശ്വരങ്ങളും നശ്വരങ്ങളുമായ എല്ലാ സ്ഥാവര ജംഗമങ്ങളും. ഭീതാപഹ! = ഭീതിയെ കളയുന്നവനേ? അസ്മാകം = ഞങ്ങളുടെ.

അവ്യാജഭക്തിയോടെ കന്യകമാരെല്ലാരും
അവ്യയൻ കൃഷ്ണന്തന്നെച്ചിന്തിച്ചിതറികെടോ!
വിധിമോദേന സ്നാനപാനാശനംചെയ്യിച്ച
മാധവൻ കന്യകമാക്കൊക്കെവേ വസ്ത്രാദ്യങ്ങൾ
തൃപ്തിയാംവണ്ണം കൊടുപ്പിച്ചുടൻ ശിബികമേൽ
സപ്തമങ്ങളെയെടുപ്പിച്ചു ദ്വാരകയ്ക്കായി
അയച്ചു ജഗൽപ്പതി മാധവൻ നാരായണൻ
മായാമാനുഷൻ ക്ഷീരവാരിധിജാതങ്ങളായ്
ധവളവർണ്ണമായി നാലു കൊമ്പുകളോടും
പർവതതുല്യങ്ങളായീടിന ഗജങ്ങളിൽ
ഒന്നിനെ ഭഗദത്തൻ തനിക്കും നൽകിശ്ശേഷം
നിന്നീടുമറുപത്തുമൂന്നിനെ ദ്വാരകയ്ക്കായ്
കൊടുത്തുവിട്ടീടിനാനത്ഥഭൂഷണത്തോടും
കടമാന്മിഴിമാരും ചെന്നു ദ്വാരകപുക്കാർ.
വാരിജേക്ഷണൻ സത്യഭാമയുമൊരുമിച്ച
പാരാതെ ദിവംപുക്ക വന്ദിച്ചാനദിതിയെ.
കുണ്ഡലമദിതിക്കു നല്കിയനേരമവൾ
നന്നായിവരികെന്നു ചൊല്ലിനാൾ മോദത്തോടെ.
ഇന്ദ്രനും കൃഷ്ണന്തന്നേപ്പൂജിച്ചു ഭക്തിയോടും
ഇന്ദ്രാണി ഭാമതന്നെസ്സൽക്കരിച്ചിതു മോദാൽ
യാത്രയുംചൊല്ലിപ്പോരുന്നേരത്തു മുകുന്ദനോ–
ടാസ്ഥയാ സത്യഭാമ കല്പകാശയാ ചൊന്നാൾ:
''ഇന്നിതു നമുക്കങ്ങുകൊണ്ടുപോകയും വേണം''
എന്നവൾ താല്പര്യമായ് പറകമൂലം കൃഷ്ണൻ
പാരിജാതാഗരുവും പകുത്തുകൊണ്ടു വേഗം
ആരൂഢമോദത്തോടു നടന്നു തുടങ്ങിനാൻ.
കേൾക്കെടോ! ബഹുദിവ്യകുണ്ഡലച്ഛത്രമതും
നീക്കമെന്നിയേ കൊടുത്തിങ്ങു പോരുന്നനേരം
പാരിജാതത്തിൻകൊമ്പു കൊണ്ടുപോന്നതുകൊണ്ടു
പാരിച്ച കോപമോടെ ചെന്നിതു മഹേന്ദ്രനും.
ഐശ്വര്യമത്തമോദാലിങ്ങനെ കുസുമത്താൽ
ഈശ്വരനോടു യുദ്ധം തുടന്നു ചിത്രം! ചിത്രം
ദേവതാഗണത്തെയും ജയിച്ചു മുകുന്ദനും
കേവലം മോദാൽ ചെന്നു ദ്വാരകാപുരം പുക്കു.
കോമളമായുള്ളൊരു പാരിജാതത്തെ സത്യ–
ഭാമതൻ ഗൃഹത്തിങ്കൽ വച്ചിതു വഴിപോലെ.
അത്തരുകുസുമത്തിൻ സുഗന്ധം പരന്നീടും

---

ശിബിക=പല്ലക്ക്. സപ്തമങ്ങൾ=(പ്രകൃതത്തിൽ കോശങ്ങൾ എന്ന് അത്ഥം ഗ്രഹിക്കണം, 'നരയാനൈർമഹാകോശാൻ രഥാശ്വാൻ ദ്രവിണം മഹൽ' എന്നു മൂലശ്ലോകം.)

പത്തു യോജനാദിശി സാന്ദ്രമായൊരുപോലെ;
തന്നുടേ ഗൃഹേ മണി വസ്ത്വാസ്തമൂലം ഭാമ
തന്നുള്ളിൽ ശോകം തീർപ്പാനാമിതെന്നൊരുപക്ഷം
മുന്നമിങ്ങയച്ചൊരു രാജകന്യകമാരെ
നന്ദജൻ കൃഷ്ണനോരോ നാരിമാക്കോരോ രൂപം
ധരിച്ചു വേട്ടീടിനാൻ ഷോഡശസഹസ്രമ-
ങ്ങൊരുമിച്ചൊരുദിനമേകദാമുഹൂർത്തത്താൽ
എല്ലാക്കുമോരോ മണി ഗൃഹങ്ങൾ തീർപ്പിച്ചതിൽ
എല്ലാ നാരികളോടും കൂടി മാധവൻതാനും
അല്ലലെന്നിയെ വസിപ്പിച്ചു വാണിതു കൃഷ്ണൻ.
കല്യാണിമാരുമായി നിസ്സംഗൻ നാരായണൻ
നല്ലൊരു ഗൃഹസ്ഥനായ് വാണിതു വഴിപോലെ.
ലജ്ജയുമനുരാഗസന്തോഷസൗഖ്യങ്ങളോ-
ടബ്ജപത്രേക്ഷണമാർ ലോകൈകപതിയായ
കാന്തനുമൊരുമിച്ചു വാണിതുനാരീജനം
ചിന്തയിൽ വൈരത്തിനു ബന്ധവുമുണ്ടായീല;
എന്നല്ലയനുരാഗം മേല്ക്കുമേലുണ്ടായ്വന്നു;
എല്ലാ നേരവുമെന്നോടൊന്നിച്ചെൻ ഗൃഹത്തിങ്കൽ
മല്ലലോചനൻ വസിക്കുന്നതെന്നോക്മൈ ലം.
എന്നിലെന്നിലേ രതി മററില്ല കൃഷ്ണനെന്നു
സുന്ദരിമാക്കു തോന്നി വൈരമില്ലതിനാലെ.
സർവാത്മാ പരിപൂർണ്ണൻ തന്നുടെ മായയാലെ
നിർവികാരാത്മാവിങ്കലീവണ്ണം തോന്നിച്ചോരോ
ഭേദവിഭ്രമാൽ കളിപ്പിച്ചിതു പാക്കിൽപ്പിന്നെ
ഭേദമേതുമേയില്ലെന്നാകിലും തോന്നിച്ചീടും
ബോധരൂപനായ് പരബ്രഹ്മമംബരതുല്യൻ
മാധവൻ മായാമയൻ മായാതീതനാം വിഷ്ണു
മാനിനിമാരായുള്ളോക്കിത്തരം തോന്നിച്ചതു
മാനസേ വിചാരിച്ചാലെന്തൊരത്ഭുതമെടോ!

## ദമ്പതീവിനോദം

ഇങ്ങനെ വാണീടുന്നകാലമങ്ങൊരുദിനം
അംഗനാരത്നമായ രുഗ്മിണിയാകുമവൾ
തന്നുടെ ഗൃഹേ മൃദുമോഹനശുഭശയ്യ-
തന്നുടെമേലേ ശയിച്ചു സുഖനിദ്രയോടും.
ബാലചന്ദ്രന്റെ ശോഭ പരിപുഷ്ടമായിക്കൊണ്ടു
ജാലരന്ധ്രങ്ങളൂടെ മന്ദവായുവുമേററു
ലോകനായകനായ കാന്തനാം കൃഷ്ണൻതന്നെ
ലോകമോഹിനിയായ വൈദർഭി തോഴിമാരും

ഒന്നിച്ച് മുകുന്ദനെശ്ശുശ്രൂഷിച്ചിരിക്കുമ്പോൾ
തന്നുള്ളിലുൾപ്രേമവും ഭക്തിയും വർദ്ധിക്കയാൽ
സുന്ദരി വൈദർഭിയും രത്നമണ്ഡിതയായി
ആലവട്ടവുമെടുത്തൻപോടു മുകുന്ദനെ-
പ്പാലോലുംമൊഴി വീയിത്തുടങ്ങിയത്തുനേരം.
അവ്യാജഭക്തിരൂപലാവണ്യങ്ങളും നല്ല
ദിവ്യങ്ങളായ വിഭൂഷണശോഭകൾകൊണ്ടും
മന്ദാക്ഷവീക്ഷണവും മന്ദഹാസാഭകൊണ്ടും
തന്നിലെ പ്രേമംകൊണ്ടും ഭക്തിവിശ്വാസംകൊണ്ടും
എന്നിവയെല്ലാംകൊണ്ടു മാധവൻ മോദത്തോടു
തന്നുള്ളിൽ വിചാരിച്ചാനെന്നിലിന്നിവൾക്കേററം
എന്നുമേയിളകാത്ത ഭക്തിയുണ്ടെന്നാകിലും
എന്നേരത്തെങ്കിലും ഞാനൊന്നിച്ചിട്ടിരിക്കയാൽ
എന്നോളമിഷ്ടമില്ല മാധവനാരോടുമേ
എന്നിൽ മാധവൻതാനും വശനായെന്നുള്ളൊരു-
മാനഭാവവും വരുമപ്പൊഴേ ഭക്തിക്കേററം
ഹാനിയും വരുമത്തുമൂലമാപത്തുമുണ്ടാം.
ആയതിനിന്നുതന്നെയിവൾതൻ ഗർവ്വത്തെയും
വ്യയവുമാക്കി നന്നായ് ശുദ്ധിയും വരുത്തേണം.
ഇത്തരം ഭക്തി വർദ്ധിച്ചീടുവാൻ ദയാപരൻ
ഭക്തവത്സലൻ കരുണാംബുധി നാരായണൻ
സുന്ദരിയായീടുന്ന വൈദർഭിതന്നോടിദം
മന്ദഹാസമോടരുൾചെയ്തിതു മുകുന്ദനും:
"സുന്ദരിമാരിൽ മണിമൗലിയാം സുബാലികേ!
ഇന്ദുസന്നിഭമുഖി! കഞ്ജാക്ഷി! ശുഭശീലേ!
ദീനവത്സലനായ ഭീഷ്മകനൃപനുടെ
മാനസത്തിന്നു പൂർണ്ണഭാഗ്യസർവ്വാത്ഥസാരേ!
ശുദ്ധവംശവുമേററം യശസ്സും ധനങ്ങളും
ബുദ്ധി വിദ്യയും വീര്യശൗര്യസൗന്ദര്യാദിയും
സർവ്വരാൽ വന്ദ്യം തവ പൂജ്യാദി സമസ്തവും
ഉർവ്വിയിൽ പ്രസിദ്ധരായ്ദിക്പാലതുല്യരായ
മന്നവന്മാരെല്ലാരും ശൈശവേതന്നെ നിന്നെ
തന്നുള്ളിൽക്കൊതിച്ചിരിക്കുന്നതെന്നിരിക്കുമ്പോൾ
ഒന്നിനാലുമേ തവ തുല്യതയില്ലാതെന്നെ
ഇന്നു നീ വരിപ്പതിനെന്തു കാരണം ബാലേ!
എത്രയുമേററം ബലവാന്മാരാം നൃപരോടും
അത്യന്തം വിപരീതംചെയ്തു ഞാൻ പലവിധം .

---

രത്നമണ്ഡിത = രത്നംകൊണ്ട് അലങ്കരിക്കപ്പെട്ടവൾ. മന്ദാക്ഷം = ലജ്ജ.
വ്യയവുമാക്കി = ഇല്ലാതാക്കി.

പിന്നെയും നൃപവരന്മാരെയും ഭയപ്പെട്ടു
വന്നിഹ സമുദ്രത്തിൻമദ്ധ്യേ പത്തനം തീൎത്തു
ഇന്നിഹ ഭീതിയോടും വാഴുന്നു ഞാനും പുന-
രെന്നുമേയില്ല നൃപചിഹ്നവും ഞങ്ങൾക്കെടോ!
പാക്കിലിന്നെനിക്കൊരു ലൗകികമത്തുമില്ല
ആക്കമേ മാൎഗ്ഗങ്ങളുമറിഞ്ഞുകൂടാതാനും.
ഇങ്ങനെയിരിപ്പവരോടുകൂടീട്ടെന്നൊരു
മംഗലയുവതികൾക്കെന്തുള്ള സൗഖ്യമെടോ!
എത്രയും നിഷ്കിഞ്ചനൻ ഞാനമെന്നിരിക്കയാൽ
വിത്തവാന്മാരായുള്ളോർ സേവിക്കെന്നെത്തുമില്ല.
ചിത്തവുമാഭിജാത്യ സൗന്ദര്യ ശൃംഗാരാദി-
വാദ്യസംഗീതമിവയാദിയാം ഗുണമെല്ലാം
പരിപൂൎണ്ണമാം നിനക്കൊക്കെയെന്നിരിക്കുമ്പോൾ
ഒരു ധർമ്മത്തിൻ ഗുണലേശമൊന്നുമില്ലാത്തോ-
രെന്നോടൊന്നിച്ചിരിപ്പാനെന്തു സൗഖ്യവും തവ?
നിന്നുടെ ചിത്തരൂപജാത്യാദി ഗുണംപോലെ
ഇരിക്കുന്നവരോടു സംവാദവിവാഹാദി-
കരിക്കെന്നതു സർവ്വലോകസമ്മതമെടൊ!
എന്നിരിക്കുമ്പോൾ സർവഗുണവുമില്ലയാത്തോ-
രെന്നുടെയവസ്ഥകളൊന്നുമോരാതെ വൃഥാ
ഭിക്ഷുജാതികൾ പുകഴ്ത്തുന്നതു കേട്ടു മോദാൽ
ദാക്ഷിണ്യശീലേ! എന്നെ നീ വരിച്ചതും ചിത്രം!
എന്നുടെ വൃത്താന്തങ്ങളൊന്നുമേയറിയാതെ
നിന്നുടെ ബാല്യമോഹാലെന്നെനീ വരിക്കയാൽ
ഇന്നു നിന്നുടെ ചിത്തേ ധന്യേ! സംശയമുണ്ടു
എന്നതങ്ങിരിക്കിലോ നിനക്കു യോഗ്യനായ
മന്നവവീരൻതന്നെച്ചെന്നു നീ വരിച്ചാലും:
നിനക്കു നല്ല സുഖമതിനാൽ വരുമെങ്കിൽ
എനിക്കു ദുഃഖമില്ലിന്നപരഗുണത്തിനാൽ
അന്ധന്മാരായ സാല്വശിശുപാലരും ജരാ-
സന്ധനും ദന്തവക്ത്രൻ രുഗ്മി നിൻ സഹോദരൻ
എന്നിവർ മമ രിപുവീരന്മാൎക്കുള്ളിലുണ്ടു
തന്നോളം പരാക്രമശാലികളില്ലെന്നതു.
ആയതു കളയുവാൻ ദുർമ്മാർഗ്ഗശീലരാം-
നായ ഞാൻ വേഗം മുന്നം നിന്നെക്കൊണ്ടിങ്ങുപോന്നു
പുത്രമിത്രാൎത്ഥഗൃഹകളത്രാഭിലാഷങ്ങൾ
ചിത്തത്തിൽ നമുക്കേതുമില്ലെന്നതറികെടോ!
ആത്മാഭിമാനഗൃഹാദികളുമെനിക്കില്ല

---

നിഷ്കിഞ്ചനൻ = ദരിദ്രൻ. ആഭിജാത്യം = കുലീനത

ആത്മലാഭാനന്ദത്താൽ സന്തുഷ്ടൻ ഞാനുമെടോ!
ഇന്നു ഞാൻ പറഞ്ഞവ സത്യമെന്നറികെടോ!
കന്യകാമണിമൗലേ! സംശയമതിനില്ല''.
ഇത്തരം വൈദർഭിയോടരുളിച്ചെയ്തു കൃഷ്ണൻ
ചിത്തചഞ്ചലമില്ലാതങ്ങനെ കിടക്കുമ്പോൾ
ത്രൈലോക്യ നാഥനാകും തന്നുടെ കാന്തൻ തൻെറ
ലീലാവാക്യങ്ങളിത്ഥം കേൾക്കയാൽ രുഗ്മിണിയും
മാനസഭീതി ലജ്ജാഖേദചിന്തയും പൂണ്ടു
മാനസമാലസ്യമായ് നിന്നു സ്തംഭിതയായി
മുന്നമീവണ്ണം വാക്കുകേട്ടറിവില്ലായ്കയാൽ
സ്വർണ്ണ കുംഭസ്തനത്തിൽ മേവിന കുങ്കുമങ്ങൾ
കണ്ണുനീർകൊണ്ടു നനച്ചേററവും പാരവശ്യാൽ
തന്നുടെ പാദാംബുജദലത്താൽ ധരണിയിൽ
മെല്ലവേ വരച്ചു നിന്നീടുന്ന നേരത്തിങ്കൽ
അല്ലൽകൊണ്ടംഗം ശോഷിച്ചൂരി വീണിതു ഭ്രമൗ
കങ്കണാദിയും പിന്നെ വിറച്ചു മോഹിച്ചവൾ
തങ്കലേ നില്ക്കും നിലയോടുവേഗേന വീണു
തന്നുടെ മനസ്സിനെ മാധവൻ പരീക്ഷിപ്പാൻ
എന്നിവ പറഞ്ഞതെന്നറിഞ്ഞീടായ്കമൂലം
ഖേദേന വീണു ഭ്രമൗ മോഹിച്ചു വൈദർഭിയെ
വേദാന്തവേദ്യൻ ചെന്നങ്ങെടുത്തിതാദരേണ;
ബന്ധംവിട്ടഴിഞ്ഞങ്ങു കിടക്കും കാർകുന്തലും
ചന്തമായ്ക്കെട്ടിപ്പിച്ചു കൃഷ്ണൻതന്നുടെ ഹസ്ത-
പത്മത്താൽ കണ്ണുനീരും തുടച്ചു വാത്സല്യത്താൽ
പത്മലോചനൻ പുണർന്നീടിനാൻ തുല്യഭാവാൽ.
പങ്കജനേത്രയായ സുന്ദരി വൈദർഭിക്കു
തങ്കലുള്ളോരു സ്നേഹനിർബന്ധഭക്തികൊണ്ടു
മല്ലലോചനൻ തെളിഞ്ഞീവണ്ണം രുഗ്മിണിയോ-
ടല്ലൽ പോവതിനായി മെല്ലവേ ചൊല്ലീടിനാൻ:
''ലോകസുന്ദരീ! നാഥേ! സദ്ഗുണാലയേ! ശുഭേ!
ശോകത്തെക്കളഞ്ഞാലും കേളെടോ!! പരമാർത്ഥം.
എന്നിലേ നിനക്കുള്ള ഭക്തിവിശ്വാസമെല്ലാം
മുന്നമേ ഞാനും നന്നായറിഞ്ഞിട്ടിരിക്കുന്നു.
ഞാനിന്നിപ്പറഞ്ഞതിന്നുത്തരം നിൻെറ വാക്യം
ആനന്ദം കേൾപ്പതിന്നും നിന്നുടെ പ്രേമകോപ-
ശോഭയുമധരവും മുഖപത്മവും കാണ്മാൻ
ശോഭനശീലേ! ഇവ രണ്ടിനും കൊതിച്ചു ഞാൻ

---

പാദാംബുജദലത്താൽ = കാൽത്താമരയുടെ ഇതൾ(വിരൽ)കൊണ്ടു്.

ഇത്തരം പറഞ്ഞതു മത്തകാശിനി! നിൻെറ
ചിത്തത്തിലന്യഥാത്വം തോന്നരുതെടോ ബാലേ!
സുന്ദരീമൗലിയായ കാന്തയോടൊരുമിച്ചു
നന്ദിച്ചു നർമ്മങ്ങളും പറഞ്ഞു നന്മയോടേ
വാണീടുന്നതു ഗൃഹസ്ഥാശ്രമികൾക്കു ജന്മ-
സാഫല്യം വിചാരിച്ചാൽ വേറെ മറെറന്തുള്ളു?''
എന്നിവ മുകുന്ദൻെറ വാക്കുകൾ കേട്ടനേരം
സുന്ദരി രുഗ്മിണിക്കുമുള്ളമൊട്ടാശ്വസിച്ചു
മാധവൻ പറഞ്ഞതു ഹാസ്യമെന്നറിഞ്ഞവൾ
ബോധവും തെളിഞ്ഞതി സുന്ദരീ രുഗ്മിണിയും
വല്ലഭൻ കൈവെടിയും തന്നെയെന്നുള്ളിലുള്ളൊ-
രല്ലലും ഭീതിദുഃഖം കൈവെടിഞ്ഞതുനേരം
മന്ദാക്ഷഭാവത്തോടും കമ്പിട്ടു മുഖാംബുജം
വന്ദിച്ചു കൃഷ്ണനോടങ്ങിത്തരമുരചെയ്തു:
''സർവേശനായ ഭവാൻ ചൊന്ന വാക്കുകളോർത്താൽ
സർവവും സത്യമാകുമില്ല സംശയമേതും
നാനാത്വവിധമായ മായയ്ക്കുമധീനനായ്
ജ്ഞാനാത്മസ്വരൂപനായ് വിഷ്ണുവാകുന്നു ഭവാൻ
മോഹനമായ തവ മായയാമൂടിസ്സദാ
ദേഹാഭിമാനദുഃഖതാപസന്തപ്തമായി
ജ്ഞാനലേശംപോലുമുള്ളിലില്ലാത്ത മാനുഷസ്ത്രീ
ഞാനെന്നതതുകൊണ്ടു നാംതമ്മിൽ നിരൂപിച്ചാൽ
സമത്വമല്ലെന്നതുമരുൾചെയ്തിതു ഭവാൻ
സമമല്ലതുമരുൾചെയ്തതു പരമാർത്ഥം
യോഗജ്ഞന്മാരായ് ശുദ്ധരാകിയ മുനികളും
യോഗേശനായ് തവമാർഗ്ഗത്തെയറിയുമോ?
ആകയാൽ തവമാർഗ്ഗം മാനുഷരറികയി-
ല്ലാകയാലതും മുന്നമരുൾചെയ്തതും സത്യം
നിന്തിരുവടിയുടെ തത്വങ്ങളറിയാതെ
മന്ദബുദ്ധികളായിമേവീടുന്നവർക്കെല്ലാം
ലൗകികമല്ലെന്നതു തോന്നീടുന്നിതു ധ്രുവം.
ലോകങ്ങൾക്കധീനനായിരിക്കും തവ കർമ്മം
ക്രോധലോഭങ്ങൾ ശോകമോഹങ്ങൾ കാമങ്ങളും
ആധിദേഹാഭിമാനമീവകയോർത്താലില്ല;
ആയതുനിമിത്തമായ് നിഷ്കിഞ്ചനനാം ഭവാൻ
തോയജേക്ഷണ! ഭവാനിച്ചൊന്ന വാക്കു സത്യം
ഐശ്വര്യമദംകൊണ്ടു കണ്ണുകാണാതെമേവും

മത്തകാശിനി =സൗന്ദര്യവും വശീകരണശക്തിയും ഉള്ളവൾ (മദ്യപാനം ചെയ്യാതെ തന്നെ മത്തയെപ്പോലെ കാശിക്കുന്നവൾ, ശോഭിക്കുന്നവൾ).

 

തുച്ഛബുദ്ധികരാം സർവ്വോത്തമനാം ഭവാന്തന്നെ
ചിത്തത്തിൽ സ്മരിക്കയുമില്ലെന്നുള്ളതേവത്ര.
ചിത്തശുദ്ധിയും വന്നു സംസാരസന്തപ്തരായ്
കർമ്മങ്ങരം നിഷ്കാമമായ് ചെയ്തതി വിശുദ്ധരായ്
നിർമ്മലന്മാരായീടും സംന്യാസിജനങ്ങളും
നിത്യവും നിത്യനാകും നിന്നെയും കീർത്തിച്ചു കേ-
ട്ടുത്തമപുമാൻ ഭവാനെന്നു ഞാനറികയാൽ
നിർഗ്ഗുണാത്മകനാകും നിന്നെ ഞാൻ വരിച്ചതു
സദ്ഗുണാംബുധേ! സത്യം മുന്നം നീ പറഞ്ഞതും.
ഭക്തരാം ജനങ്ങരംക്കു മുക്തിയും നല്കീടുന്ന
ഭക്തവാത്സല്യരൂപനായ നിൻ പാദപത്മ-
സദ്ഗന്ധമൊരുദിനമൊരിക്കലെന്നാകിലും
ദുർഗ്ഗതിഹരം ഘ്രാണിച്ചീടിന നാരി പിന്നെ
നിന്നെക്കൈവിട്ടു പുനർമ്മന്നിങ്കൽ ജീവച്ഛവ-
മന്നവന്മാരെച്ചെന്നിട്ടാരിഹ വരിക്കുന്നു?
ഭക്തരാം ജനങ്ങരംക്കഞ്ങ്ങത്രയുമനുരൂപൻ
ഉത്തമൻ ഭവാൻ ഭക്തന്മാരിദം ചൊല്ലിക്കേരംപ്പൂ;
തൽപാദഭക്തി മമ മുഴുത്തുവരികയാൽ
ഉല്പലവിലോചന! നിന്നെ ഞാൻ വരിച്ചിതു
സ്വാത്മനി സ്വാത്മാവിനാൽ രമിക്കും ഭവാൻ പിന്നെ
സ്വാത്മജകാന്തധനാദ്യങ്ങളാമവസ്തുവിൽ
ചിത്തത്തിൽ പ്രസക്തിയില്ലെന്നതു പറഞ്ഞതും
എത്രയും സത്യമതിനില്ല സംശയമേതും;
ചാപജ്യാനാദംകൊണ്ടു ഭൂപതിമാരെയാട്ടി-
ച്ചാപല്യമെന്യേ വേഗം ശ്വാക്കരംതന്മദ്ധ്യത്തിങ്കൽ
മേവീടും സിംഹത്തിൻെറ ഭാഗത്തെക്കണക്കിനെ
കേവലനായ ഭവാൻ കൊണ്ടെന്നെ മുന്നം പോന്നു;
അങ്ങനെയിരിക്കുന്ന നാഥനാം ഭവാനിന്നു
മംഗലഹീനദുഷ്ടഭൂപരെബ്ഭയപ്പെട്ടു
വാരിധിമദ്ധ്യത്തിങ്കൽ പുരവും തീർത്തു വാണു-
പോരുമെന്നതും ചൊന്നതായതും സത്യംതന്നെ.
കാശീശപുത്രിയാകുമംബയെന്നതുപോലെ
ആശയംതന്നിൽ മോഹം ചിലക്ക്ങ്ങുണ്ടായ്വരും
നല്ലൊരു കാന്തൻ വിവാഹംചെയ്തങ്ങിരിക്കിലും
നല്ലവണ്ണമായ് ഭോഗം സിദ്ധിച്ചിട്ടിരിക്കിലും
ചെല്ലുമേ പുംശ്ചലിക്കു നൂതനപുരുഷരിൽ
അല്ലലെന്നിയേ മനമെന്നു കേരംപ്പുണ്ടു ഞാനും.

---

ദുർഗ്ഗതിഹരം = തെററായ മാർഗ്ഗത്തെ ഇല്ലായ്മചെയ്യുന്നതു്. ഘ്രാണിക്കുക = മണക്കുക. സ്വാത്മനി = തൻെറ ആത്മാവിൽ; തന്നിൽ.

ആകയാൽ സുഖാർത്ഥിയായ് മേവീടുമവൻ ചെന്നു
സ്വീകരിക്കരുതല്ലോ പുംശ്ചലിയായവളെ
മോഹിച്ചുചെന്നു വരിച്ചീടുകിലതുമൂലം
ഐഹികപാരത്രികമൊക്കെയും നഷ്ടമാകും
സർവജ്ഞനായ ഭവാൻ ഞാനൊന്ന വാക്യാർത്ഥങ്ങൾ
സർവവും നന്നായറിഞ്ഞീടുമെന്നതു നൂനം
ആകയാൽ ഭവല്പാദപങ്കജം നന്നായ് നിത്യ-
മേകാന്തഭക്ത്യാ സദാ ശുശ്രൂഷിച്ചിരിപ്പാനായ്
നൽകീടുകനുഗ്രഹമെന്നിയേയഭിലാഷം
ലോകനായക! എനിക്കില്ലെന്നു ധരിച്ചാലും.''
ഇങ്ങനെ രുഗ്മിണിയും ചൊന്നതു കേട്ടു കൃഷ്ണൻ
മംഗലവാചാ മോദാലരുളിച്ചെയ്തീടിനാൻ:
''ഇത്ഥം നിൻവാക്കു കേട്ടു മോദിപ്പാനായിക്കൊണ്ടി-
ങ്ങുത്തമേ! നർമ്മവചനങ്ങൾ ഞാൻ പറഞ്ഞതും
നിർമ്മലശീലേ! ഖേദിച്ചീടരുതേതുമെടോ!
നന്മയോടെന്റെ വാക്യാർത്ഥത്തെ നീയറിഞ്ഞിതു;
നീയല്ലാതാരുമെന്റെ വാക്കിനുള്ളർത്ഥം ഭുവി
മായാമാനുഷരാരുമറികയില്ലയെടോ!
എന്നിലുള്ളൊരു ഭക്തി വർദ്ധിക്കനിമിത്തമായ്
സുന്ദരീ! വേണ്ടതൊക്കെ വന്നിതു നിനക്കെടോ!
ഉത്തമപതിവ്രതാധർമ്മവും ചിത്തശുദ്ധി
ഭക്തിയും നിന്നോളമില്ലിന്നൊരുനാരികൾക്കും;
എന്നതുമേറെപ്പരീക്ഷിച്ചു ഞാനറിഞ്ഞിതു
സുന്ദരീ! നാരിമാർക്കു തപസ്സു ദാനം വ്രത-
മെന്നിവകൊണ്ടുമെന്നെസ്സേവിച്ചു വഴിപോലെ
എന്നുടെ മായകൊണ്ടു മോഹിച്ചുപോകയാലെ
എന്നെയും വരിക്കുന്നു കാന്തനായ്‌വന്നീടുവാൻ
മുക്തിയെദ്ദാനംചെയ്യുപോരുമീശനാമെന്നെ
അർത്ഥകാമിതത്തിനായ് ഭജിച്ചു ജനങ്ങളും
അർത്ഥങ്ങൾ നേടിക്കൊണ്ടു സുഖിച്ചുവസിച്ചുടൻ
വ്യർത്ഥമായ്ക്കളയുന്നു ജന്മങ്ങളിവരെന്നും
കർമ്മത്തിൻനാശംതന്നെ വരുത്തിക്കൊള്ളാത്തൊരു
മന്ദഭാഗ്യന്മാരിവരെന്നതുമറിക നീ.
എത്രയും ഭാഗ്യമുണ്ടായ്‌വന്നതുനിമിത്തമായ്
ചിത്തമോഹങ്ങളെല്ലാംവെടിഞ്ഞു നീയുമേററം
ഭക്തിയോടെന്നെയിന്നു വരിച്ചമൂലമായി
മുക്തിയും കൈവന്നീടുമില്ല സംശയമേതും.

---

അർത്ഥകാമിതത്തിനായ് = ആഗ്രഹസിദ്ധിക്കായി.

മത്തത്ത്വമശേഷവുമറിഞ്ഞു നീയും മോദാൽ
മത്തഭൂപതിമാരെ ത്യജിച്ചു സത്സംഗത്തിൽ
ഇച്ഛയാ ഭൂസുരേന്ദ്രം മത്സമീപത്തു വിട്ടി-
ട്ടെത്രയും വരിക്കായാൽ നിന്നോട്ടു തുല്യമാരായ്
എന്നുടെ ഭാര്യമാരിലൊരുമില്ലറിഞ്ഞാലും
നിന്നുടെ സോദരനാം രുക്മിയെജ്ജയിച്ചു ഞാൻ
മുന്നമേ വിരൂപിച്ചങ്ങയച്ചു നീ കാൺകവേ
പിന്നെയും പുത്രൻതന്റെ കല്യാണോത്സവത്തിങ്കൽ
നിന്നു നിൻ സോദരനെക്കൊന്നിതു മമാഗ്രജൻ.
ചൂതിങ്കലസത്യത്തെ വദിക്കമൂലമത്ത-
മേതുമൊന്നിലുമെന്നോടപ്രിയം ചൊല്ലീല നീ.
ആകയാൽ ശ്രദ്ധയായ ഭക്തികൊണ്ടെന്നെ നീയു-
മേകനിഷ്ഠയാ ജയിച്ചീടിനാനം മനോഹരേ!
ഇന്നു ഞാൻ പറഞ്ഞതു സത്യമെന്നതു നൂനം
മംഗലശീലേ! നർമ്മവാക്കുകളല്ലയെടോ!''
ഇങ്ങനെയോരോന്നരുളംചെയ്തു തങ്ങളിലവർ
മംഗലൻ കൃഷ്ണൻതാനും വൈദർഭിതാനുമായി
ഒന്നിച്ചു രമിച്ചു വാണീടിനാനെടോ! നൃപ!
സുന്ദരിമാരായീടും കാന്തമാരോടും കൃഷ്ണൻ
നന്ദ്യാ രമിച്ചു കാന്തമാരുമായവ്വണ്ണമേ
കാലരൂപനാം കൃഷ്ണൻലീലയാ മോഹിച്ചവർ
കാലം പോയതുമുള്ളിലറിഞ്ഞീലാരുമെടോ!
ഭർത്തൃശുശ്രൂഷാകർമ്മമൊക്കെയും വേണ്ടുംവണ്ണ-
മെത്രയും മോദത്തോടെ നിത്യവും ചെയ്തുകൊണ്ടു
കാമിച്ചവണ്ണമെല്ലാം ലഭിച്ചു ബഹുവിധം
കാമാദി സുഖത്തോടും വസിച്ചാരവർകളും.
മുന്നമിന്നാരീജനം മാധവൻ കാന്തനാവാ-
നുന്നതതപംചെയ്തു ഫലത്തെക്കൊടുക്കുന്നു.
നാരിമാർ പതിനാറായിരമെട്ടതിൽ മുഖ്യ-
മാരായ സുന്ദരിമാരെട്ടുപേരൊരോതരം
ഭർത്താവുതന്നെയേററം രമിപ്പിച്ചീടുവാനാ-
യെത്രയുമോരോതരം കാമതന്ത്രങ്ങളാലും
ഓരോരോതരം രമിച്ചീടിനാനെന്നാകിലും
കാരണപൂരുഷന്റെ മാനസം ചലിച്ചീല
പാരിടങ്ങൾക്കും കർത്താവായ ചിന്മയൻതന്റെ
ഏകദ്വൈതങ്ങളററ ജ്യോതിസ്സാം മനസ്സിനെ

മത്തത്ത്വം = എന്റെ യാഥാർത്ഥ്യം. സുഖാർത്ഥി = സുഖത്തെ അർത്ഥിക്കുന്നവൻ, യാചിക്കുന്നവൻ. മത്തഭൂപതിമാർ = മദിച്ച രാജാക്കന്മാർ. ഭൂസുരേന്ദ്രം = ബ്രാഹ്മണനെ. വിരൂപിച്ച് = വിരൂപം വരുത്തിവച്ച്. ഏകനിഷ്ഠയാ = ഒരേയൊരു ദൃഢനിശ്ചയത്തോടെ. നന്ദ്യാ = സന്തോഷത്തോടെ.

ലോകത്തിലാരെന്നാലുമില്ലക്കാനുണ്ടോ നൃപ?
സുന്ദരിമാരാമവക്കു നന്ദനന്മാരു-
മൊന്നൊന്നിൽ പത്തുപ്പത്തുപേരുമുണ്ടായിതാനും.
നന്ദനന്ദനൻതൻെറ സൗന്ദര്യവീര്യാദികൾ
നന്ദനന്മാക്കും കുറവില്ലൊരുത്തക്കുമൊന്നും.
നന്ദനന്മാർതമ്മുടെ പേരുകൾ പറയുവാ-
നെന്നാലെത്രയും പണി വിസ്താരമേററമുണ്ട.
ആകയാൽ പ്രധാനികൾതമ്മെയൊട്ടൊട്ട ചൊല്ലാ-
മേകനായകപത്നി മുമ്പു വൈദർഭിതൻെറ
മക്കളിൽ മുന്നേവനാകുന്നതു പ്രദ്യുമ്നനു-
മക്കുമാരൻെറ വൃത്തം മുന്നേ ഞാൻ ചൊന്നേനല്ലോ.
ചാരുദേഷ്ണനും പിന്നെ മൂന്നാമൻ സുദേഷ്ണനും
ചാരുദേഹനും പിന്നെ സുചാരു ചാരുഗുപ്തൻ
ഭദ്രചാരുവും ചാരുചന്ദ്രനമതിചാരു
ഭദ്രനായീടുന്നൊരു ചാരുതാൻ പത്താമവൻ.
കേട്ടാലും സത്യഭാമാപുത്രന്മാരുടെ നാമം:
ശ്രേഷ്ഠനാം ഭാനു പിന്നെ സുഭാനു സ്വർഭാനുവും
പിന്നേവൻ പ്രഭാനുവും ഭാനുമാൻ ചന്ദ്രഭാനു
പിന്നേതു ബൃഹദ്ഭാനു ഹവിർഭാനുവും പിന്നെ
ശ്രീഭാനു പ്രതിഭാനുയെന്നിവർ പത്തുപേരും
വൈഭവമേറും സത്യഭാമതൻ പുത്രരെടോ!
സാംബനും സുമിത്രാദി പത്തുപേർ തനയന്മാർ
ജാംബവൽപുത്രിയായ ജാംബവത്യാഖ്യയ്ക്കുള്ള
സത്യതന്മക്കൾ പത്തുപേരതിൽ മുന്നേവനാം
ഉത്തമനായ ഭാനുചന്ദ്രാദി നന്ദനന്മാർ.
പിന്നെയും ശ്രുതാദികൾ പത്തുപേർ കാളിന്ദിതൻ
നന്ദനന്മാരായുള്ള കേട്ടാലുമിനിയും നീ.
ലക്ഷണതനിക്കുള്ള നന്ദനന്മാരിൽ മുമ്പൻ
ലക്ഷണയുക്തൻ പ്രഘോഷാദികൾ പത്തുപേരും.
പിന്നെയും വൃകഹംസനാദികൾ പത്തു മിത്ര-
വിന്ദയ്ക്കു പുത്രന്മാരെന്നറിക പിന്നെബ്ഭൂപ!
ഭദ്രയ്ക്കു സംഗ്രാമചിത്താദികൾ പത്തുപേരും
ഭദ്രന്മാർ മുകുന്ദൻെറ മക്കളിതെൺപതുപേർ.
അക്കാലം രുഗ്മിതൻെറ മകളായുണ്ടായിതു
ചേൽക്കണ്ണി രുഗ്മാവതിയെന്നവളുടെ നാമം.
രുഗ്മിണീസുനു പ്രദ്യുമ്നനെന്നുള്ളൊരു പുമാൻ
രുഗ്മാവതിതന്നെയും വേട്ടുകൊണ്ടിങ്ങുപോന്നു

---

നന്ദനൻ = പുത്രൻ. 'അതിചാരു' എന്നതിനു് ചിലഗ്രന്ഥങ്ങളിൽ 'വിചാരു' എന്നും കാണുന്നുണ്ടു്. ലക്ഷണയുക്തൻ = നല്ല ലക്ഷണമൊത്തവൻ.

പ്രദ്യുമ്നന്തന്റെ പുത്രനനിരുദ്ധനമുണ്ടായ്.
അഥ ആയൻ കൃഷ്ണൻ പുത്രപൗത്രമിത്രാഭിവൃദ്ധ്യാ
എത്രയും സുഖിച്ചിരുന്നീടിനാൻ സനാതനൻ
മിത്രാദി സമസ്ത വർഗ്ഗങ്ങളുമൊരുപോലെ.''
ഇത്തരം മുനീന്ദ്രന്റെ വാക്കുകൾ കേട്ടനേരം
ഉത്തരമുരചെയ്തു ഭൂപതി വിഷ്ണുരാതൻ:
''മാധവൻ തന്റെ ശത്രുവായ രുഗ്മിയും തന്റെ
ബോധേന രുഗ്മാവതിതന്നെ പ്രദ്യുമ്നനായി
കൊടുത്തുവെന്നുള്ളതു ചേരുന്നീലതുമിന്നു
വിടത്തു പറഞ്ഞറിയിക്ക മേ! ദയാനിധേ!''
ഇത്തരം നൃപവാക്യം കേട്ടിട്ടു വ്യാസാത്മജ-
നെത്രയും മോദത്തോടു പിന്നെയുമരുൾചെയ്തു:

## രുഗ്മിവധം

''മുന്നം മാധവൻ രുഗ്മിതന്നെയുമവമാനി-
ച്ചന്നു രുഗ്മിയും പിന്നെക്കൈലാസവാസി ഹരൻ-
തന്നെയും മൂന്നുവർഷം തിഗ്മമാം തപംചെയ്തു;
അന്നേരം ശിവന്താനും ശത്രുസംഹാരത്തിനായ്
നന്ദിച്ചു രുഗ്മിക്കൊരു ചാപവും നൽകീടിനാൻ.
''വന്ദ്യനാം നാരായണൻതന്നോടീ വില്ലുകൊണ്ടു
നേരിട്ടിതെന്നാകിലോ വില്ലിതു മുറിഞ്ഞീടും
പരന്മാരായ ശത്രുവർഗ്ഗം നീ ജയിച്ചാലും''
ഇത്തരമരുൾചെയ്തു ശങ്കരന്മറഞ്ഞിതു.
ചിത്തമോദേന വില്ലുമെടുത്തു മാനമോടേ
പിന്നെയും ഭോജകടേ രുഗ്മിയും വസിക്കുന്നു.
ഉന്നതപ്രൗഢിയോടും മന്നരെജ്ജയിച്ചിതു
പിന്നെ മാധവന്തന്നോടേററീല ധനുസ്സുതു-
തന്നുടെ നാശഭയംകൊണ്ടു സംശയത്താലെ
പിന്നെയും കൃഷ്ണനോടു വൈരവും രുഗ്മിക്കുള്ളിൽ
മന്ദിച്ചു ശങ്കരനെ ധ്യാനിക്കമൂലമെടോ!
പിന്നെയും തത്സോദരിതന്നിലെ പ്രേമംകൊണ്ടും
തന്നുടെ മകൾ പ്രദ്യുമ്നനേയും മോഹിച്ചിതു.
ഏവമെല്ലാമേ വിചാരിച്ചു രുഗ്മിയും വൈര-
ഭാവത്തെയെല്ലാമുള്ളിൽ മറച്ചു മകൾതന്റെ
കല്യാണമതു കഴിപ്പിച്ചു പ്രദ്യുമ്നനായി-
ട്ടുല്ലാസത്തോടു മററും നൃപന്മാരൊരുമിച്ചു-
വന്നു സംഗരം തുടങ്ങീടിനാരവരെയും

പുത്രപൗത്രമിത്രാഭിവൃദ്ധ്യാ = പുത്രന്മാരുടെയും. പുത്രപുത്രന്മാരുടെയും മിത്രങ്ങളുടെയും അഭിവൃദ്ധിയോടെ. തിഗ്മം = കടുത്ത.

വെന്ന പ്രദ്യുമ്നനേകരഥനായ് യുദ്ധംചെയ്തു.
ഉത്തമയായ രുഗ്മാവതിയെക്കൊണ്ടുപോന്നു
സത്വരം പുരംപുക്ക കല്യാണോത്സവം പൂണ്ടു
കന്യകതന്റെ പാണിപിടിച്ചു വഴിപോലെ
പിന്നെ വൈദർഭിതന്റെ നന്ദനാ ചാരുമതി
തന്നെയും കൊടുത്തിതു കൃതവമ്മാവുതന്റെ
നന്ദനൻതനിക്കായി സ്ത്രീധനാദികളോടും.
പ്രദ്യുമ്നതനയനാമനിരുദ്ധനെപ്പിന്നെ
ഉദ്യോഗത്തോടും ചിത്രലേഖതാൻ കൊണ്ടുപോയി
ബാണന്റെ മകളായോരുഷയോടൊന്നിപ്പിച്ചു
ബാണപുത്രിയെ നന്നായ് കല്യാണം കഴിപ്പിച്ചു.
പിന്നെയും രുഗ്മിതന്റെ പുത്രന്റെ മകളായ
സുന്ദരി രോചനയെ വൈരങ്ങൾ കളഞ്ഞിട്ടു
മന്നവൻ രുഗ്മിനന്ദിച്ചനിരുദ്ധനു നൽകി.
അന്നല്ലോ മുസലിയും കൃഷ്ണാദി യദുക്കളും
സുന്ദരഗാത്രിയായ വൈദർഭിതാനുമായി
ഒന്നിച്ചു ഭോജകടമായ മന്ദിരം പുക്ക
നന്ദിച്ചു കല്യാണവുമാഘോഷിച്ചു വാഴുന്നനാൾ
അന്നു രുഗ്മിയും നന്നായ് സല്ക്കാരമത്രം ചെയ്തു
അങ്ങനെയിരിക്കുന്നാൾ രുഗ്മിയോടുരചെയ്തു
മന്നവൻ കലിംഗനും ഗൂഢമായിത്ഥമപ്പോൾ:
"ചൂതിങ്കൽ ജയിക്ക നീ രാമനെ"യെന്നു "മിന്നു
ചൂതിങ്കൽ പരിചയമില്ലെടോ! രാമ"നെന്നും
"ഇന്നിതല്ലാതെ നാമിന്നവരെയവമാനം
ഒന്നിലും ചെയ്യുന്നതു യോഗ്യമല്ലിനിയെടോ!"
എന്നതു കേട്ടു രുഗ്മി നന്നുനന്നെന്നു ചൊല്ലി
നന്നായി രാമനുമായ് ദേവനം തുടങ്ങിനാൻ.
നൂറുമായിരം പിന്നെപ്പതിനായിരമഥ
പാരമായ് വാതു പറഞ്ഞീടിനാരിരുവരും.
വെച്ചതുവെച്ചതെല്ലാം തോററിതു ബലഭദ്രൻ
ഉച്ചത്തിൽ ചിരിച്ചിതു കലിംഗൻ പല്ലുകാട്ടി.
കോപിച്ചു രാമൻ ലക്ഷമിന്നിനിപ്പണയമെ-
ന്നാകാംക്ഷയോടും ചൊല്ലിശ്ശിക്ഷയായ്വെച്ചു പിന്നെ.
അന്നേരം രാമൻ ജയിച്ചീടിനാൻ രുഗ്മിതന്നെ;
ഇന്നിതു ജയിച്ചതും ഞാനെന്നു രുഗ്മി ചൊന്നാൻ.
അന്നേരമസത്യത്തെക്കേട്ടു കോപിച്ചു രാമൻ
പിന്നെയുമേററം ചൊല്ലിപ്പണയമതിൽനിന്നു
ധന്യനാം രാമൻ രുഗ്മിതന്നെയും ജയിച്ചിതു.

---

ദേവനം = ചൂതുകളി. വാതു് = പന്തയം.

അന്നേരം മുന്നേപ്പോലെ രുഗ്മിയും ചൊല്ലീടിനാൻ:
"ഇന്നും ഞാൻ ജയിച്ചിതു സംശയമില്ലയെന്നും
അല്ലായ്കിൽ കണ്ടനില്ക്കുമന്യരാം ജനം ചൊൽവിൻ."
എന്നപ്പോ൦ നൃപരെല്ലാം രുഗ്മിതൻ പക്ഷം ചൊന്നാർ
അന്നേരമശരീരിവാക്യവുമുണ്ടായ്‌വന്നു:
"രുഗ്മിയെജ്ജയിച്ചിതു രാമൻ സംശയമില്ല
രുഗ്മിയും തോററു രാമൻതന്നോടു ചൂതുതന്നിൽ."
ഇത്തരമശരീരിവാക്കും സമ്മതിയാതെ
മൃത്യുതൻ സമയമങ്ങാകയാൽ രാമനോടു
പിന്നെയുമസത്യവാൻ രുഗ്മിയിങ്ങനെ ചൊന്നാൻ:
"നന്നായിജ്ജയിക്കണം മാനത്തെ വേണമെന്നാൽ
കാടകംതന്നിൽ വാഴും ഗോപാലനായ ഭവാ-
നീടെഴും ചൂതിലേതും ശീലമില്ലതുമല്ല
പോരുതന്നിലും ചൂതുതന്നിലും പരിചയം
വീരരാം മന്നോർക്കുണ്ടായ്‌വന്നീടുമോർക്ക സഖേ!"
ഇത്തരം രുഗ്മിതൻെറ വാക്യത്തെ കേട്ടനേരം
എത്രയും കൈകൾ കൊട്ടിച്ചിരിച്ചു നൃപന്മാരും.
എത്രയും കോപത്തോടു രാമനുമെഴുന്നേററു
ചിത്രമായിരിപ്പൊരു പരിഘമെടുത്തിട്ടു
രുഗ്മിതന്നെയുംതച്ചു കൊന്നിതങ്ങതുകണ്ടു
രുഗ്മിതൻ സഹായരാം നൃപന്മാർ മണ്ടീടിനാർ.
വേഗത്തിൽച്ചാടി രാമൻ പിടിച്ചു കലിംഗനെ
വേഗത്തിൽ ദന്തമിടിച്ചയച്ചു യമപുരേ.
പിന്നെയും ദുഷ്ടന്മാരാം ഭൂപരെച്ചെന്നു രാമൻ
ഒന്നൊന്നേയടിച്ചതുകൊണ്ടവർ ശിരസ്സുകൾ
പാണികൾ നേത്രങ്ങളും പാദങ്ങൾ തോളോരോന്നായ്
വീണുപോയ് ചോരയൊലിച്ചോടിപ്പോയ് നൃപന്മാരും
ഭീതിപൂണ്ടൊക്കെയോരോ ഗൃഹകൾ പുക്കൊളിച്ചു
ചൂതിങ്കലവയെല്ലാം കണ്ടു കൃഷ്ണനുമപ്പോൾ
ഒന്നുമേ മിണ്ടീലതു നന്നായിതെന്നു ചൊന്നാൻ.
തന്നുടെ വൈദർഭിക്കു പ്രിയമായ്‌വരായിതു;
നല്ലതല്ലെന്നു ചൊന്നാൽ രാമനും പ്രിയമല്ല;
വല്ലതെന്നാലുമൊന്നും മിണ്ടാതെ മുകുന്ദനും
അനിരുദ്ധനും ഭാര്യമാരുമായ്ത്തേരിലേറി-
ത്തന്നുടെ ദ്വാരാപുരിപുക്കു വാണിതു നന്നായ്.
രാമനുമവിടത്തിൽ ഭീഷ്മകാദികളോടും
സാമോദം വാണു സർവാത്ഥാദികൾ സമസ്തവും

---

കാടകംതന്നിൽ = കാട്ടിനുള്ളിൽ. നീടെഴും = ഭംഗിയുള്ള.

മാധവൻതങ്കൽ സമർപ്പിച്ചവർ സൗഖ്യമായി
മാധവാശ്രയമായി വാണിതു നൃപന്മാരും.

## ബാണയുദ്ധം

കേൾക്കെടോ! ബാണാസുരൻതന്മകൾതന്നെ വേട്ടാ-
നാക്കമേറീടും പ്രദ്യുമ്നാത്മജനനിരുദ്ധൻ.
ഉത്തമൻ മഹാബലിതനിക്കു നൂറുപുത്രർ
ഉത്ഭവിച്ചതിൽ മൂമ്പൻ ബാണനെന്നറിഞ്ഞാലും.
ശങ്കരനൃത്തകാലേ മുരജ്രവാദ്യങ്ങളാൽ
ശങ്കരം വിശേഷമായ് സേവിച്ചു ബലിപുത്രൻ.
ഭക്തവത്സലൻ ഹരൻ സന്തുഷ്ടനായിട്ടപ്പോൾ
ഭക്തനാം ബാണൻതനിക്കായിരം ബാഹു നൽകി.
പിന്നെയുമരുൾചെയ്തു വേണ്ടുന്ന വരങ്ങളെ
നന്നായി വരിച്ചുകൊൾകെന്നിതു ശിവൻതാനും.
അന്നേരമപേക്ഷയായെന്നുമേ ഗൃഹം കാത്തു-
മെന്നെ രക്ഷിച്ചുകൊൾകവേണമെന്നർത്ഥിച്ചിതു.
അന്നേരം ഗുഹഗണേശാദി ഭൂതങ്ങളോടും
പന്നഗവിഭൂഷണൻ പാർവതീയുക്തനായി-
ച്ചെന്നു ബാണൻെറ പുരഗോപുരേ വാണീടിനാൻ.
ചന്ദ്രശേഖരം വന്ദിച്ചുദ്ധതവീര്യമദം
തന്നുള്ളിൽ വളർന്നു ചൊല്ലീടിനാൻ ബാണാസുരൻ:
"നിന്തിരുവടി തന്ന ഹസ്തങ്ങളെനിക്കിന്നു
സന്തതം ഭാരമായിവന്നിതു സഹസ്രവും;
എന്നോടു യുദ്ധംചെയ്‌വാൻ നിന്തിരുവടിയൊഴി-
ഞ്ഞിന്നോർത്താലൊരുവനുമില്ലല്ലോ ലോകങ്ങളിൽ."
ഇത്തരം ബാണവാക്യം കേട്ടു കോപിച്ചു ശിവൻ
സത്വരം ചൊന്നാൻ "കേട്ടുകൊള്ളുക ബലിസുത!
നിന്നുടെ കേതു മുറിഞ്ഞീടുന്ന നാളിൽവരും
എന്നോടു തുല്യനേകൻ നിന്നോടു പൊരുതവൻ
നിന്നുടെ ബലമദമടക്കു"മെന്നു കേട്ടു
നന്ദിച്ചു ബലിസുതൻ മാനസേ ദർമ്മദത്താൽ
മാനിച്ചു കേതുതന്നെദ്ദിവസം നോക്കിനോക്കി
വാണിതങ്ങൊരുദിനം ബാണൻെറ മകളായ
ഏണാങ്കമുഖിയവൾ ശിവനെ വന്ദിപ്പാനായ്
ചെന്നു വന്ദിച്ചിതപ്പോൾ ശങ്കരനനുജ്ഞയും
നന്നായിവരികെന്നു നൽകിയ നേരമവൾ
ശങ്കരൻതന്നങ്കത്തിലിരിക്കും ഗൗരിതന്നെ

---

ശങ്കരം = ശങ്കരനെ; ശിവനെ. ഉദ്ധതവീര്യമദം = ഉദ്ധതമായ (വർദ്ധിച്ച) വീര്യമദാദികളോടെ. കേതു = കൊടിമരം.

പങ്കജമുഖിയുഷ കണ്ടു ചിന്തിച്ചു ചിത്തേ:
"എനിക്കുമിതുപോലെ നല്ല കാന്തനുമായി
രമിച്ചു വസിപ്പതിനെന്നു കൈവരു"മെന്നു
നിനച്ച കന്യകതൻ ചിത്തത്തെക്കണ്ടു ദേവി
മന്ദഹാസവും പൂണ്ടങ്ങുഷയോടരുൾചെയ്തു:
"സുന്ദരി! തവ ചിത്തം ഞാനറിഞ്ഞിതുമെടോ!
ഇന്നേക്കുമുതൽ മൂന്നു ദിനത്തിലകം സ്വപ്നേ
നിന്നെയും രമിപ്പിച്ചു പോയീടുമൊരു പുമാൻ
നിന്നുടെ കാന്തനവന്താനായിവരുമതി-
നൊന്നുമേ സന്ദേഹമില്ലെ"ന്നതു കേട്ടനേരം
വന്ദിച്ചു ലജ്ജയോടും ചെന്നുഷ ഗൃഹംപുക്കാൾ;
ചണ്ഡികാദേവിവാക്യം ചിന്തിച്ചു ചിന്തിച്ചുള്ളിൽ
ചണ്ഡിക പറഞ്ഞുള്ള മൂന്നനാൾ ചെന്നശേഷം
വിഭ്രമത്തോടു തളർന്നുറങ്ങിയവളപ്പോൾ
സുഭ്രൂവായുള്ള പുമാൻ വന്നവൾകിനാവിങ്കൽ
ഒന്നിച്ചു രമിപ്പിച്ചിതെന്നുകണ്ടുഷതാനും
ചിത്തവിഭ്രമത്തോടു പുണർന്നാളവൾ തദാ
ചിത്തമോഹനകാമസുന്ദരം കാണായ്കയാൽ
അയ്യയ്യോ! ചതിച്ചിതോ? എൻകാന്ത! ഭവാനെന്നു
മയ്യേലുംമിഴി മുറയിട്ടിതു ദുഃഖത്തോടെ,
അന്നേരം ബാണമന്ത്രിയാകിയ കുംഭാണ്ഡാഖ്യ-
നെന്നവൻതന്റെ പുത്രി ചിത്രലേഖയാം തോഴി
രോദനം കേട്ടിട്ടവളുണർന്നങ്ങുഷയോടു
മോദമോടുരചെയ്താൾ മന്ദഹാസവും പൂണ്ടു:
"എങ്ങുപോയിതു നിന്റെ കാന്തനാം മനോഹരൻ
സുന്ദരി! വിവാഹവും ചെയ്തതാരെടോ! ചൊല്ലു?
നിന്നെയും ചതിച്ചങ്ങു പോയ കാന്തനങ്ങേവൻ?
സുന്ദരീ ഞാനുമറിഞ്ഞീലതു പറയണം"
എന്നതു കേട്ടനേരമുഷയും ചൊല്ലീടിനാൾ:
"നിന്നുടെ ഹാസ്യമല്ലയെന്മനസ്താപം പാരം
സുന്ദരനായീടുന്ന പുരുഷനോടുംകൂടി
കന്ദർപ്പലീലപൂണ്ടു കിടന്നേൻ കിനാവിൽ ഞാൻ.
ചിത്തവിഭ്രമത്തോടങ്ങുണർന്നു നോക്കുന്നേരം
ചിത്തജതുല്യന്തന്നെക്കണ്ടേതുമില്ല ഞാനും.
സുന്ദരനായീടുന്നോരവനെപ്പിരിഞ്ഞിനി-
യെന്നുമേ ജീവിച്ചിരുന്നീടുകയില്ല ഞാനും."

സ്വപ്നേ=സ്വപ്നത്തിൽ. ചണ്ഡികാദേവിവാക്യം=പാർവ്വതിയുടെ വാക്കുകൾ. സുഭ്രൂ=സുന്ദരൻ. മയ്യേലുംമിഴി=മഷിയണിഞ്ഞ കണ്ണോടുകൂടിയവൾ; സുന്ദരി. കുംഭാണ്ഡാഖ്യൻ=കുംഭാണ്ഡനെന്നു പേരുള്ളവൻ. ചിത്തജതുല്യൻ=കാമസദൃശൻ.

ഇത്തരമുഷാവാക്യം കേട്ട കുംഭാണ്ഡപുത്രി
ചിത്തസാമർത്ഥ്യമേററമുള്ളവളതുനേരം
ചിത്രരൂപമായോരോ പുരുഷന്മാരെയെല്ലാം
എത്രയും തുല്യമായിട്ടെഴുതി ചിത്രലേഖാ.
ദേവവംശങ്ങളേയും മാനുഷവംശത്തേയും
ദേവരാം കൃഷ്ണരാമപ്രദ്യുമ്നരിവരെയും
നന്നായിട്ടെഴുതിനാളെന്നതിൽ പ്രദ്യുമ്നനെ
സുന്ദരിയുഷ കണ്ടു ലജ്ജയാ നില്ക്കുന്നതു
കണ്ടതുനേരം ചിത്രലേഖയുമനിരുദ്ധം
കണ്ടതുപോലെ ചിത്രമെഴുതിക്കാണിച്ചപ്പോൾ
സുന്ദരിയുഷ മമ കാന്തനിപ്പുമാനെന്നാ-
ളന്നേരം ചിത്രലേഖ ചൊല്ലിനാൾ; ഖേദിയാതേ;
നിന്നുടെ കാന്തം വരുത്തീടുവനിപ്പോൾ ഞാനും.
എന്നു കുംഭാണ്ഡപുത്രി പറഞ്ഞു പുറപ്പെട്ടു
അന്യന്മാരാരുമറിയാതവൾ മായയാലേ
ദ്വാരകാപുരിപുക്ക നിദ്രയിലനിരുദ്ധം
പാരാതെ കൊണ്ടുപോന്നു സഖിക്കു നൽകീടിനാൾ.
കാമനന്ദനൻതന്റെ കായവൈഭവം ചൊൽവാ-
നാമല്ല പണിപണിയെന്നതേ പറയേണ്ടു.
സുന്ദരനാകുമവനൊന്നിച്ചു ബാണപുത്രി
തന്നുടെ ദുഃഖംവിട്ടു വാണിതു സുഖത്തോടേ.
സുന്ദരിയോടുമനിരുദ്ധനമതുപോലെ
അന്യോന്യം ചേർന്നു രാഗം വദ്ധിച്ചു വാണമൂലം
കാലംപോയതുമേതുമറിഞ്ഞതില്ലന്നവർ.
മാലോകരറിയാതെ ഗൂഢമായിരുവരും
രമിച്ചു വസിക്കുന്നാൾ കന്യകാചിഹ്നങ്ങളാൽ
ഗണിച്ചു പുരസ്ത്രീകൾ കന്യകയിവൾക്കോർത്താൽ
പുരുഷസംഗമുണ്ടു സംശയമില്ലയെന്നു
പുരവാസികൾ തമ്മിൽ രഹസ്യവാക്യമായി.
കന്യകതന്റെ കാവൽക്കാരായോരൊരുദിനം
സുന്ദരമനിരുദ്ധം കണ്ടു കന്യകയോടും
ചിത്തത്തിൽ ഭയംപൂണ്ടു ബാണനോടവസ്ഥകൾ
ചിത്തവിഭ്രമത്തോടു ചൊല്ലിനാർ രക്ഷിവൃന്ദം.
ദൂഷണവാക്യം കേട്ടു ദുഃഖേന ബാണാസുരൻ
രോഷവുംപൂണ്ടു കന്യതന്നുടെ ഗൃഹംപുക്കു
സുന്ദരപ്രവരനായീടുന്ന പുമാനോടും
ഒന്നിച്ചു വസിക്കുന്ന പുത്രിയെക്കാൺകയാലേ

---

കാന്തം = കാന്തനെ. കായവൈഭവം = ശരീരകാന്തി. കന്യകാചിഹ്നങ്ങൾ = കന്യകയിൽ കാണപ്പെട്ട അടയാളങ്ങൾ. രക്ഷിവൃന്ദം = കാവൽസംഘം.

എത്രയും വിസ്മയത്താൽ കോപവും പൂണ്ടു ബാണൻ
സത്വരം ബന്ധിപ്പിനെന്നിങ്ങനെ പറഞ്ഞിതു
ദൈത്യേന്ദ്രവാക്യത്താലെ ദൈത്യരങ്ങടുത്തപ്പോൾ
എത്രയും കോപത്തോടുമനിരുദ്ധനും വേഗം
മെച്ചമേറീടും വട്ടപ്പരിഘമെടുത്തിട്ടു
തച്ചുകൊന്നൊടുക്കിനാൻ ദൈത്യഭൃത്യരെയെല്ലാം.
സൈന്യങ്ങൾ നശിച്ചതു കണ്ടൊരുനേരം ബാണൻ
ദൈന്യവുംപൂണ്ടു കോപാലടുത്തു യുദ്ധംചെയ്താൻ.
പിന്നെയങ്ങവർ തമ്മിലുണ്ടായ യുദ്ധങ്ങളെ
ഇന്നു ചൊല്ലുവാനേററം പണിയുണ്ടതുകൊണ്ടു
ബാണനും കുറഞ്ഞൊന്നു പൊരുതോരനന്തരം
ക്ഷീണതപൂണ്ടു വാങ്ങിപ്പിന്നെത്തന്മായാബലാൽ
നാഗാസ്ത്രമെയ്തു ബന്ധിച്ചീടിനാനനിരുദ്ധം
വേഗേന കെട്ടിയിട്ടു ബാണനും ഗൃഹം പുക്കു
സുന്ദരനനിരുദ്ധനായ കാന്തനെ ബന്ധി-
ച്ചെന്നു കേട്ടുഷതാനുമെത്രയും ശോകത്തോടെ
കരഞ്ഞുകരഞ്ഞവൾ വാണിതു ദുഃഖത്തോടു.
വീരനാമനിരുദ്ധൻ നാഗാരിവാഹനനെ
സ്മരിക്കമൂലംകൊണ്ടുമുഷയും ഗൗരിതന്നെ
സ്മരിച്ചു ഭർത്തൃരക്ഷവരുത്തികൊണ്ടീടുവാൻ.
ആകയാലനിരുദ്ധനേതുമേ നാഗാസ്ത്രത്തിൻ
ശോകമൊന്നുമേയേററതില്ലവനറിഞ്ഞാലും.
സുന്ദരനായീടുന്നോരനിരുദ്ധനെപ്പിന്നെ
എങ്ങുമേ കാണായ്കയാൽ ദുഃഖിച്ചു ദ്വാരകയിൽ
എല്ലാരും തിരഞ്ഞെങ്ങും കാണാഞ്ഞു ദൈവഗതി-
യെല്ലാമെന്നുറച്ചു വാണീടിനാർ നാലുമാസം.
അക്കാലം ദ്വാരകയിൽ നാരദൻതാനും ചെന്നു;
സല്ക്കരിച്ചിതു മുകുന്ദാദികളതുനേരം
വൃത്താന്തമെല്ലാമറിയിച്ചിതു കൃഷ്ണനോടും
ഉത്തമന്മാരാം യദുവീരന്മാരെല്ലാരോടും
വാർത്തകൾകേട്ടു കൃഷ്ണൻ ചീർത്തകോപവും പൂണ്ടു
സാത്യകി പ്രദ്യുമ്ന സാംബാദികളെല്ലാവരും
രാമനും യദുസൈന്യമൊക്കെയും പുറപ്പെട്ടു
ഭൂമിയും കീഴ്മേലാശു മറിയുമാറിങ്ങനെ.
അന്നു ശോണിതപുരേ ബാണൻെറ കേതുവതു
ഭിന്നമായതുകണ്ടു ബാണനും സന്നദ്ധനായ്
നിന്നിതു യാദവന്മാർ സൈന്യസമ്മേളത്തോടും

നാഗാരിവാഹനൻ=വിഷ്ണു. ചീർത്ത=വളൎന്ന. ശോണിതപുരേ= ബാണൻെറ രാജധാനിയിൽ.

ചെന്നിതു ബാണന്തൻെറ രാജ്യത്തു കടന്നവർ.
കോട്ടതൻ മതിൽകിടങ്ങെന്നിവ തകർത്തവർ
കൂട്ടമിട്ടാർത്തുചെല്ലും വരവു കണ്ടു ബാണൻ
യാദവസൈന്യത്തോടങ്ങാർത്തടുത്തിതുവേഗം
മോദമോടേററമ്മദമുരംക്കൊണ്ടു സൈന്യത്തോടും
എതിർത്തു തമ്മിൽ യുദ്ധം തുടങ്ങിയോരോതരം
എതിർത്തു ശിവഗണഭൂതവൃന്ദങ്ങളെല്ലാം
ബാണനു ബന്ധുവായ ശങ്കരഗണങ്ങളും
ഏണാങ്കചൂഡൻതാനുമെതിർത്തു ശിവ! ശിവ!
ബാണസൈന്യവും ശിവസൈന്യവും യദുസൈന്യം
പ്രാണസംശയംവിട്ടു തുടന്ന സംഗ്രാമത്തെ
ചൊല്ലുവാനാക്കമെളുതല്ലെന്നേ ചൊല്ലിക്കൂട്ടു.
ബ്രഹ്മാദി ദേവഗണമംബരേ നിറഞ്ഞിതു
വന്ദനീയന്മാർതമ്മിലെന്തെന്ന ശങ്കയോടും.
ശങ്കരഗണങ്ങളും മാധവൻതാനുമായി
ശങ്കയെന്നിയേ യുദ്ധംചെയ്തിതു പലതരം
ദിവ്യാസ്ത്രങ്ങളുമോരോന്നാവോളം പ്രയോഗിച്ചു
ദിവ്യന്മാരൊന്നിനൊന്നു തുല്യമായ് പൊരുതിതു
തങ്ങളിൽപ്പിന്നെ ദ്വന്ദ്വയുദ്ധങ്ങൾ തുടന്നിതു
പൊങ്ങിനകോപത്തോടെ സീരിയും മുസലത്താൽ
കൊന്നു കൂപാണ്ഡകൂപകർണ്ണന്മാരായോരെയും
ഒന്നൊഴിയാതെയവർസൈന്യവും നശിപ്പിച്ചു.
ഗുഹനും പ്രദ്യുമ്നനുമേററിതു രണമതിൽ
ഗുഹനും വിമുഖനായ് പ്രദ്യുമ്നനോടു തോററാൻ.
ബാണനന്ദനൻ സാംബന്തന്നോടുമേററീടിനാൻ;
ബാണങ്ങളേററവനുമോടിയങ്ങൊളിച്ചിതു
ബാണനും സാത്യകിയും തങ്ങളിലെതിർത്തിതു
ക്ഷീണതയെന്യേ രണം ചെയ്തിതു വഴിപോലെ
ശങ്കരൻതൻെറ ബാണം മാധവൻ ഖണ്ഡിക്കയാൽ
ശങ്കരൻ കോപിച്ചേററു മാധവൻതന്നോടായി
മാധവഗിരീന്ദ്രജാകാമുകന്മാരും തമ്മിൽ
ബാധിച്ചു ചെയ്ത രണമാരിഹ പറയുന്നു!
ശങ്കരഭൃത്യരായ പ്രമഥഭൂതഗുഹ്യ-
ഡാകിനിയപസ്മാര വേതാള വിനായക-
ഭൂതമാതൃക്കരം പിശാചാദി കൂശ്മാണ്ഡബ്രഹ്മ-
രാക്ഷസാദികളായോർ തുടന്നു യുദ്ധമതും
എത്രയും ഘോരം മഹാഘോരമിതത്യത്ഭുതം!

---

ഏണാങ്കചൂഡൻ = ശിവൻ. സംഗ്രാമം = യുദ്ധം. ഗുഹൻ = സുബ്രഹ്മണ്യൻ.
ഡാകിനി = കാളിയുടെ ഭൂതഗണങ്ങളിൽ ഒരു തരം.

ചിത്രമെത്രയുമെന്നേ ചൊല്ലാവൂ നമുക്കെല്ലാം.
ശങ്കരനാരായണന്മാരുടെ യുദ്ധം കണ്ടു
പങ്കജാസനൻതാനും കഷ്ടമെന്നുരചെയ്താൻ.
ദിവ്യാസ്ത്ര മോരോതരം തുടങ്ങി ശിവൻതാനും
ദിവ്യനാം കൃഷ്ണൻ താനുമങ്ങനെയെയ്തീടിനാൻ.
അഗ്ന്യസ്ത്രേ പാശിനാസ്ത്രമിന്ദ്രാസ്ത്രമാസുരത്താൽ
മഗ്നമാകുന്ന ബ്രഹ്മാസ്ത്രത്തിനെ ബ്രഹ്മാസ്ത്രത്താൽ
വായവ്യേ പാർവ്വതാസ്ത്രം പാർജ്ജന്യേ പാശുപതം
മായാസ്ത്രത്തിനു മായയിങ്ങനെ പൊരുതവർ;
ജൃംഭണാസ്ത്രത്താൽ ശിവന്തന്നെ മാധവന്താനും
സ്തംഭനമാക്കി വേഗം ബാണന്റെ സൈന്യങ്ങളെ
ഒക്കെയുമൊടുക്കിനാനന്നേരം ബാണാസുരൻ
ചിക്കെന്നു വന്നു കൃഷ്ണന്താനുമായേററീടിനാൻ.
അഞ്ഞൂറു കരങ്ങളിലഞ്ഞൂറു വില്ലും ധരി-
ച്ചഞ്ഞൂറു കരങ്ങളിലഞ്ഞൂറു ബാണത്തോടും
അഞ്ജനശൈലംപോലെ വന്മദത്തോടു വന്നു
കഞ്ജലോചനനായ മാധവൻ തന്നോടേററാൻ
ബാണങ്ങൾ കല്പാന്തത്തിൽ വർഷത്തെപ്പോലെ കൃഷ്ണൻ
ബാണനുനേരെ ചൊരിഞ്ഞീടിനാനവന്താനും.
ബാണവർഷത്തെച്ചെയ്തു തങ്ങളിൽ നില്ക്കുന്നേരം
ബാണമല്ലാതെ ദിശി കാണ്മാനില്ലറിഞ്ഞാലും.
ബാണന്റെ ധനുസ്സുകൾ തേരതുമിവയെല്ലാം
ബാണംകൊണ്ടാശു കൃഷ്ണൻ പൊടിച്ചു കളഞ്ഞപ്പോൾ
ബാണനെ കൃഷ്ണൻ കൊല്ലുമെന്നോർത്തു ബാണമാതാ
നാണമെന്നിയേ കേശമഴിച്ചു നഗ്നയായി
കേശവൻമുമ്പിൽവന്നു നിന്നു കോട്ടവിതന്നെ
കേശവൻ നോക്കീടാതെ പിന്നോക്കി വാങ്ങീടിനാൻ
ധർമ്മയുദ്ധത്തിലിത്ഥംവന്നു നിന്നീടുന്നേരം
ധർമ്മവുമല്ല പിന്നെയന്നേരം യുദ്ധമത്രെ.
വില്ലുകൾ തേരുമെല്ലാം നശിച്ചു ബാണൻ ചെന്നു
വല്ലാതെ പുരംപുക്കു വാണിതു വിഷണ്ണനായ്.
അന്നേരം ശിവജ്വരം ത്രിശിരസ്ത്രിപാദേന
വന്നുടൻ യാദവന്മാർതമ്മെയും ബാധിച്ചിതു.
അന്നേരം കൃഷ്ണൻ ശിവജ്വരത്തെ ബാധിപ്പാനായ്
നന്നായി വിഷ്ണുജ്വരംതന്നെയുമയച്ചിതു
പാരമായ്പ്പൊരുതിതു ജ്വരങ്ങൾ തമ്മില്പിന്നെ
പാരാതെ ശിവജ്വരം തോററുമണ്ടുന്ന നേരം

അഗ്ന്യസ്ത്രേ പാശിനാസ്ത്രം = ആഗ്നേയാസ്ത്രത്തിന്റെ നേക്ക് വരുണാസ്ത്രം. വായവ്യേ = വായവ്യാസ്ത്രത്തിൽ. പാർജ്ജന്യേ = മേഘാസ്ത്രത്തിൽ. കോട്ടവി = നഗ്നയായ സ്ത്രീ.

പിന്നാലെ വിഷ്ണുജ്വരം ചക്രതേജസാ ചെന്നു
ഖിന്നമായ് ശിവജ്വരം പാഞ്ഞു പാഞ്ഞാർത്തനായി
രക്ഷിപ്പാനാരുമില്ലെന്നുള്ളത്തിലുറച്ചവൻ
രക്ഷിപ്പാൻ കൃഷ്ണാന്തികേ പുക്കു വന്ദിച്ചു കൃഷ്ണം.
"നമസ്തേ സർവ്വാത്മകായനന്തശക്തേ പരം
നമഃ കേവലജ്ഞപ്തിമാത്രായ നമോനമഃ
വിശ്വത്തിൻ സൃഷ്ടിസ്ഥിതിസംഹാരഹേതുവായ
വിശ്വരൂപായ ബ്രഹ്മരൂപായ ശാന്തായതേ
നമസ്തേ കാലാത്മനേ കർമ്മജീവസ്വഭാവ!
നമസ്തേ ക്ഷേത്രപ്രാണദേഹസംഘായ നമഃ
സകലജാതബീജനാദിയായീടുന്നതും
സകലജാതങ്ങളെ മോഹിച്ചു നില്ക്കുന്നതും
ഏകനായീടും നിന്റെ ലീലയാ നാനാ ഭാവം
ഏകനായകനായി ദേവസാധുക്കളേയും
ലോകധർമ്മങ്ങളായ ഹേതുക്കൾ വിഭാഗിച്ചും
ആകവേ നിയമിച്ചു മോക്ഷമാർഗ്ഗങ്ങളേയും
സൃഷ്ടിക്കും സ്ഥിതിലയങ്ങൾക്കും കാരണനായി
വിഷ്ണുപേശ്വരനാകും നിന്തിരുവടിയുടെ
അത്യുഷ്ണമായിരിക്കും ജ്വരത്തെക്കൊണ്ടിന്നു ഞാൻ
സന്താപപ്പെട്ടു നമസ്കരിച്ചു തവ്വപാദാബ്ജേ
സന്താപമെത്രനാളുണ്ടത്രനാളേയ്ക്കുമഹം
നിന്തിരുവടിയുടെ പാദാബ്ജേ നമസ്കാരം.
നിന്നുടെ പാദാംബുജം വണങ്ങീടുന്നതാകിൽ–
പ്പിന്നെയങ്ങവർക്കൊരു താപങ്ങളുണ്ടാകുമോ?
ഇന്നു നിന്തിരുവടിതന്നുടെ ജ്വരത്തിങ്കൽ–
നിന്നെന്നെ വേർപെടുത്തു പാലിക്ക ലക്ഷ്മീപതേ!"
ഇങ്ങനെ കേട്ടനേരം കൃഷ്ണനും കാരുണ്യത്താൽ
നന്നായി ശിവജ്വരം തന്നോടരുൾചെയ്തു:
"നിന്നെക്കുറിച്ചു ഞാനും സന്തുഷ്ടനാകയാലെ
എന്നുടെ ജ്വരത്തിനെപ്പേടിക്കവേണ്ട നീയും
എന്നെ നീ ഭക്തിയോടും സ്തുതിചെയ്തതുതന്നെ
നന്നായിജ്ജപിക്കുന്ന ഭക്തരാം ജനങ്ങൾക്കും
നാംതമ്മിലുള്ള സംവാദങ്ങളാമിവയെല്ലാം
സ്വാന്തത്തിൽ നിനയ്ക്കുന്ന ജനങ്ങൾക്കൊരുനാളും
പിന്നെയിജ്ജ്വരഭയമുണ്ടാകയില്ലയല്ലോ
നന്നായിവരും നിന"ക്കെന്നതു കേട്ടനേരം
വന്ദിച്ചു ഗമിച്ചിതു ജ്വരവുമതുനേരം
വന്നിതു തേരിലേറിപ്പിന്നെയും ബാണാസുരൻ

സ്വാന്തത്തിൽ = മനസ്സിൽ.

ശസ്ത്രാസ്ത്രജാലമേററം വർഷവും തുടങ്ങിനാൻ;
എത്രയും കോപത്തോടു കൃഷ്ണനമത്തുനേരം
ചക്രവുമെടുത്തുടൻ ബാണൻെറ ഹസ്തങ്ങളെ
ഒക്കെയും ഛേദിപ്പിത്തു കണ്ടു ശങ്കരൻതാനും
ഭക്തവാത്സല്യംപൂണ്ടു കൃഷ്ണനനിൽ ഭക്തിയോടും
ഇത്തരം പറഞ്ഞിതു ശിവനമത്തുനേരം:
"നിന്തിരുവടി ബ്രഹ്മപരമജ്യോതിർഗ്ഗൂഢം
സന്തതം പ്രണവാത്മാ സർവ്വദാ ഹംസതത്വ-
നിർമ്മലാകാശംപോലെ സർവ്വാത്മാ സനാതന-
നിർമ്മലാത്മാവാം ഭവാൻ കേവലം ബ്രഹ്മരൂപം
നിന്തിരുവടിയുടെ നാഭിയായതു വ്യോമം
അന്തരമില്ല മുഖമഗ്നി രേതസ്സു ജലം
വാക്കുകഠം ഛന്ദസ്സുകഠം പൃഥിവി പാദമല്ലോ
മനസ്സു ചന്ദ്രനക്കൻ നയനമാത്മാവഹം
സമുദ്രം ജഠരവും പാണികളിന്ദ്രാദികഠം
രോമങ്ങളെല്ലാമൗഷധങ്ങളായീടുന്നതും
അംബുവാഹങ്ങഠം കേശം ശിരസ്സു വിധാതാവും
നിർമ്മലധിഷ്ണനും വിസർഗ്ഗം പ്രജാപതി
നിർമ്മലഹൃദയമാകുന്നതുമറിഞ്ഞാലും
സകല ധർമ്മങ്ങളും നിന്തിരുവടിതന്നെ
സകല ലോകങ്ങളും നിന്നുടെ രൂപംതന്നെ
ലോകത്തിൽ സമസ്തവും ഭവിക്കുന്നതു പാത്താ-
ലേകനാം ഭവാനുടെ ഭാവിതഭാവംതന്നെ.
നിന്തിരുവടിതന്നെയദ്വിതീയനമായി
സത്യപൂരുഷനായി മൂത്തിഭേദങ്ങളായും
നിന്നീടും തന്മായയാ വൈകാരരൂപനായി
നാനാത്വഗ്ഗുണപ്രസിദ്ധികളെ സിദ്ധിപ്പാനായ്
കാര്യവും സ്വച്ഛായയാ രൂപങ്ങഠം തോന്നിക്കുമ്പോഠം
കാരണനായ നിൻെറ ഗ്ഗുണത്താൽ ഗ്ഗുണങ്ങളെ
നീളയുമുണ്ടാക്കീട്ടു ഗ്ഗുണങ്ങഠംക്കെല്ലാമൊരു
മേളമായ് പ്രദീപമായിരിക്കും ഭവാന്തൻെറ
മായയാ മോഹിതാത്മാദികളായുള്ള ജനം
ജായാപുത്രാദിദേഹാത്ഥങ്ങളിൽ മുങ്ങീടുന്നു.
ഇതിങ്കൽ വിമുഖരായ് സവ്വും ഭവാനെന്നു
മതിയിൽ ബോധിതരായ്മാനുഷലോകത്തിലും
സകലേന്ദ്രിയവിഷയങ്ങളിൽ ജാതരായി
സകലജ്ഞരായിരുന്നീടുന്ന ജനങ്ങഠംക്കു

---

പ്രണവാത്മാ = ഓംകാരസ്വരൂപൻ. ഹംസതത്വം = പരബ്രഹ്മതത്വം.
അംബുവാഹങ്ങഠം = മേഘങ്ങഠം.

മോക്ഷവിഗ്രഹനായി മേവീടുന്നതും ഭവാൻ.
സാക്ഷാലിന്ദ്രിയതത്ത്വഗ്രഹണം കൂടാതെയും
ആത്മവഞ്ചകനായി ദേഹാഭിമാനിയായി
ആത്മാവാമീശ്വരങ്കൽ വിമുഖന്മാരായ്ക്കൊണ്ടും
വിഷയവൃദ്ധിഭാവം ജനിക്കുന്നതും ഭവാൻ.
വിഷയമെന്യേ വിബുധന്മാരും മുനികളും
അമലാശയന്മാരായ് ബ്രഹ്മോഹമെന്നിങ്ങനെ
സമബോധിതന്മാരായ് മുക്തന്മാരാകുന്നതും
നിന്തിരുവടിതന്നെ സകലജനത്തിനും
സന്തുഷ്ടനാകുന്നതുമീശ്വരനായിക്കൊണ്ടും
ലോകത്തിൽ സൃഷ്ടിസ്ഥിതിസംഹാരഹേതുവായും
സമനായ് പ്രശാന്തനായ് പുണ്യാത്മാവായുള്ളോക്കു
ആത്മാവായേകനായി ദ്വൈതഹീനനുമായി
സ്വാത്മാവായ് ലോകേശനായ് ജന്മാദിഹരനായി-
ട്ടിരിക്കും ത്വല്പാദത്തെ ഭജിച്ചീടുന്നേനഹം.
ധരിക്കയെൻെറയിഷ്ടനായ്ക്കൊണ്ടു ദൈത്യനായി-
ട്ടനുവർത്തിയായിരുന്നീടുന്നോരിവനെയി-
ന്നാനന്ദസ്വരൂപനായ് വരദശീലനായി
മേവീടും ഭഗവാൻെറ മാനസപ്രസാദത്തെ
ദേവവൈരികൾകുലേ ജാതനെന്നിരിക്കിലും
നൽകീടവേണ''മെന്നു ശങ്കരവാക്യം കേട്ടു
ഏകനാം കൃഷ്ണൻ മോദാലിത്തരമരുൾചെയ്തു:
''നിന്തിരുവടിയുടെ ഹിതമെങ്ങനെയെന്നാൽ
അന്തരമതിനില്ലയെല്ലാമങ്ങനെ''യെന്നാൻ
പിന്നെയുമരുൾചെയ്തു കൃഷ്ണനും മോദാന്വിതം:
''ധന്യനിന്നിവനെന്നു നിശ്ചയിച്ചിതു ഞാനും.
ത്വൽക്കാരുണ്യവുമിവനീവണ്ണം വന്നമൂലം
എത്രയും ഭാഗ്യവാനാമസുരനിവൻ പ്രഭോ!
നിന്നുടെ വംശംതന്നിൽ ജനിച്ച ദൈത്യന്മാരെ
എന്നുമേ കൊല്ലുന്നില്ല ഞാനെന്നു മുന്നേ വരം
ഭക്തനാം പ്രഹ്ലാദനു കൊടുത്തേനതുകൊണ്ടു
ഇന്നിവൻതന്നെക്കൊൽകയരുതെന്നതുമല്ല
ത്വത്ഭക്തനിവൻ പിന്നെത്വത്ഭക്തൻ മത്ഭക്തനും
ഇത്തരം ഭേദമില്ലെന്നുത്തമമിത്ഥമെന്നും
ചിന്തിക്കിൽ ഭവാനുമിങ്ങിത്തരംതന്നെ ഞാനും
അന്തരമില്ല രണ്ടുമൊന്നൊന്നതെന്നാകയാൽ
രണ്ടായിച്ചിന്തിക്കുന്നു സദ്വേഷിയായ ജനം
രണ്ടായിട്ടറിയുന്നിതജ്ഞാനമദത്താലെ,
അജ്ഞാനമദത്തിനാൽ നരകം ഫലപ്രദം
വിജ്ഞാനിജനമദ്വൈതാത്മാക്കൾ ഭക്തോത്തമ!

ആകയാൽ തൻെറ പാർഷദോത്തമനാകുമിവ-
നേതുമേ ഭീതിയുണ്ടായ്‌വരികയില്ലതാനും.
നാലു ബാഹുക്കളിവനുണ്ടാകുമിനി മഹി
പാലിച്ചു വസിച്ചീടും കാരുണ്യവാരാന്നിധേ!
എത്രയും മദമിവനുള്ളതു കളവാനായ്
ഹസ്തങ്ങളെല്ലാം മുറിച്ചിന്നു ഞാൻ കളഞ്ഞതും
ഭൂഭാരം തീർത്തീടുവാൻ സൈന്യത്തെയൊടുക്കിയേൻ
ഭക്തന്മാർ ദുഷ്ടതകരം കാട്ടിയതെല്ലാറെറയും
ഭക്തവാത്സല്യമുള്ള നാമല്ലോ മാറേറണ്ടതും."
ഇത്തരം കൃഷ്ണവാക്യം കേട്ടു ശങ്കരൻതൻെറ
ചിത്തകാരുണ്യാജ്ഞയാ ബാണനും വേഗംചെന്നു
ബദ്ധനാമനിരുദ്ധൻതന്നെയും വേർപെടുത്തു
ബന്ധുഭാവേന തൻെറ പുത്രിയാമുഷയേയും
മാധവൻതൻെറ കാല്ക്കൽവച്ചു കൈവണങ്ങിനാൻ;
ആദരഭക്ത്യാ വീണു നമസ്കാരവുംചെയ്താൻ;
നന്നായിവരികെന്നു കൃഷ്ണനുമരുരംചെയ്തു.
പിന്നെ ബാണനുമേററം ധനരത്നങ്ങളെല്ലാം
കന്യകാധനം നൽകി മാധവനവയെല്ലാം
അന്യൂനാനന്ദം പരിഗ്രഹിച്ചു ഹരനോടു
യാത്രയും ചൊല്ലിപ്പുറപ്പെട്ടു മാധവൻതാനും
പ്രീത്യാ ദൈത്യേന്ദ്രനേയും കണ്ടു യാത്രയുംചൊല്ലി
ഘോഷമായ് പുറപ്പെട്ടു പോന്നിതു യദുക്കളും.
തോഷമായ് ശിവൻ ബാണൻതന്നുടെയരികത്തു
വാണീടുമനിശവും സർവഗനല്ലോ ശിവൻ.
പ്രാണവല്ലഭയോടുമനിരുദ്ധാദികളും
കാർവർണ്ണൻതാനും വന്നു ദ്വാരകാപുരിപുക്ക
കാർവേണിയുഷയുടെ കല്യാണഘോഷം പൂണ്ടു
പിന്നെയങ്ങെല്ലാവരുമുത്സവത്തോടെ വാണാർ;
ചൊല്ലുള്ളയുഷയനിരുദ്ധനുമൊരുമിച്ചു
അല്ലലെന്നിയേ വസിച്ചീടിനാരം സുഖത്തോടും.
പിന്നെ യാദവന്മാരും രാമകൃഷ്ണന്മാരുമ-
ങ്ങൊന്നിച്ചു മോദത്തോടെ വാണിതങ്ങെല്ലാവരും.
ബാണനെ കൃഷ്ണൻ വെന്ന കഥയെപ്പിന്നെ ശിവൻ
ബാണനുവേണ്ടി യുദ്ധം ചെയ്തതുമിവയെല്ലാം
ചിത്തത്തിൽ പ്രാതഃകാലേ ചിന്തിപ്പോർക്കേതുമൊരു
ശത്രുക്കരംപീഡയില്ല സകല ജയംവരും.

---

പാർഷദോത്തമൻ=ഉത്തമഭൃത്യൻ. അന്യൂനാനന്ദം=വദ്ധിച്ച സന്തോഷത്തോടെ. സർവ്വഗൻ=എല്ലായിടത്തും വ്യാപിച്ചിട്ടുള്ളവൻ.

## നൃഗമോക്ഷം

കേട്ടാലുമൊരുദിനം സാംബാദി ബാലന്മാരും
കൂട്ടമായ് നല്ലോരുപവനത്തിൽപ്പുക്കീടിനാർ.
ബാലന്മാർ പലരുമായ്ക്കളിക്കും നേരത്തിങ്കൽ
എല്ലാരും വെയിൽകൊണ്ടു ദാഹത്തെപ്പൂണ്ടനേരം
ചെന്നിതങ്ങൊരു കൂപേ നിർജ്ജലമതു കണ്ടി-
തുന്നതമായൊരോന്തു കിടക്കുന്നതുനേരം
ബാലന്മാരൊരുമിച്ചിട്ടാശ്ചര്യാലോന്തുതന്നെ-
പ്പാലിക്കവേണം കൂപാൽ കയററിയെന്നോർത്തവർ
എല്ലാവരുമൊരുമിച്ചു നന്നായി പ്രയത്നങ്ങൾ
ആവോളം ചെയ്തിട്ടതു സാധിക്കാഞ്ഞതുനേരം
വേഗേന മാധവനോടറിയിച്ചതുനേരം
ആഗമാന്താർത്ഥവേദ്യനറിഞ്ഞു വൃത്താന്തവും
മന്ദമെന്നിയേ കൂപസന്നിധൗ ചെന്നു കൃഷ്ണൻ
മന്ദമായ്ക്കരംകൊണ്ടങ്ങെടുത്തു കരേററിനാൻ.
ഘോരനാമോന്തുതന്നെ മാധവൻ ദീനമെന്യേ
പാരാതെ കയററിയതോർത്തു മോദിച്ചു ബാലർ
പങ്കജനേത്രപാണിസ്പർശനാലോന്തുതാനും
പങ്കങ്ങളകന്നോന്തുവേഷവും വെടിഞ്ഞഥ
നല്ല മാനുഷവേഷംപൂണ്ടതി ശോഭയോടും
നല്ല ഭൂഷണങ്ങളും പൂണ്ടതിദിവ്യനായി-
ക്കണ്ടതുനേരം സർവജനവുമാശ്ചര്യമായ്-
ക്കൊണ്ടതുനേരമൊന്നുമറിയാത്തവൻപോലെ
കൊണ്ടൽനേർവർണ്ണൻ ചോദിച്ചീടിനാൻ ദിവ്യനോടു:
"നീയാരാകുന്നതെന്തു നിന്ദ്യമാം കൃകലാസ-
മായ വേഷത്തെദ്ധരിച്ചീടുവാൻ ദേവോപമ!
നിന്നുടെ വേഷം കണ്ടാൽ മാനുഷനല്ല നൂനം.
ഇന്നു നിൻ പരമാർത്ഥം പറ"കെന്നതു കേട്ടു
വന്ദിച്ചു മുകുന്ദനോടിത്തരമുരചെയ്തു:
"മന്നവനിക്ഷ്വാകുവാമവൻതന്നനുജൻ ഞാൻ
ഉത്തമപ്രഭോ! നൃഗനെന്നാകുമെൻെറ നാമം.
മൂന്നുലോകത്തും മഹാദാനശീലരിൽ മുമ്പൻ
എന്നെന്നെക്കേട്ടിരിപ്പാനവകാശവുമുണ്ടു.
എന്നതെല്ലാമേ ഭവാനറിയുമെന്നാകിലും
എന്നുടെ പരമാർത്ഥം ചൊല്ലേണമെന്നു ഭവാൻ
എന്നോടിന്നരുൾചെയ്തമൂലം ഞാൻ പറഞ്ഞിടാം.
ഞാൻ മുന്നം ഭൂമിയേയും നന്നായിപ്പാലിച്ചിട്ടു

---

കൂപാൽ = കിണററിൽനിന്നു്. ആഗമാന്താർത്ഥവേദ്യൻ = വേദാന്തസാരത്താൽ അറിയപ്പെടുന്നവൻ. പങ്കം = പാപം. കൃകലാസം = ഓന്തു്.

നിർമ്മലദാനങ്ങളേറെവും ചെയ്തപിന്നെ
മാനസേ വിചാരിച്ചേൻ വർഷധാരകളെല്ലാം
ന്യൂനമായ് ഗണിച്ചെത്ര മഴത്തുള്ളികളത്ര
പശുക്കറെതന്നെദ്ദാനം ചെയ്യേണം ബ്രാഹ്മണർക്കെ-
ന്നാശയാലവ്വണ്ണമായ് ചെയ്തപോരുന്ന നാളിൽ
മുന്നമേ ദാനംചെയ്ത വിപ്രൻെറയൊരു പശു
വന്നെൻെറ പശുക്കളിലൊപ്പമായ്ക്കൂടിയത്തു
ഞാനേതുമറിയാതെയപ്പശുതന്നെദ്ദാനം
ചെയ്തിതു മററുമൊരു വിപ്രന മോദമോടെ.
ദാനവുംവാങ്ങി വിപ്രൻ മോദേന പശുവുമായ്
താനഥ പോകുംമാർഗ്ഗേ തല്പശുവുടയവ-
നാകിയ ഗോസ്വാമിയും വന്നു തല്പശുവിനെ
ആകാംക്ഷയോടും പിടിച്ചുന്നതകോപത്തോടും
ചൊല്ലിനാനെൻെറ പശു മോഷ്ടിച്ചു കൊണ്ടുപോകും
കള്ളനാം നിൻെറ മോഹമെത്രയുമത്യത്ഭുതം!
ഇത്തരം ഗോസ്വാമിതൻ വാക്കുകൾ കേട്ട വിപ്ര-
നെത്രയും കോപിച്ചിത്ഥം പറഞ്ഞു കേൾക്ക വിപ്ര!
നിന്നുടെ പശു കട്ടതല്ലതാൻ നൃഗനൃപ-
നിന്നെനിക്കിതു ദാനംചെയ്തിതു മൂഢാത്മാവേ!
ഇത്തരമവർ തമ്മിൽ ഭർത്സനകലഹവും
എത്രയും ചെയ്തു മമ മന്ദിരതലമേറി
ചിത്തകോപവും പൂണ്ടിട്ടെന്നോടിത്തരം ചൊന്നാൻ:
"ഉത്തമനല്ല ഭവാൻ ചെയ്തതൊക്കെയും വൃഥാ
നിന്നുടെബലാൽ പരദ്രവ്യത്തെപ്പറിച്ചു നീ
മന്നവനെന്നു നടിച്ചെന്തിനു നമുക്കിപ്പോൾ
മറെറാരു വിപ്രൻതൻെറ ധേനുവെ നമുക്കായി
ചെററു സംശയമെന്യേ ദാനം ചെയ്തിതു വിഭോ!"
ഇത്തരം പശുദ്ദാനം വാങ്ങിയ വിപ്രവാക്യം
അത്രയും കേട്ട പിന്നെ ഗോസ്വാമിവിപ്രഞ്ചൊന്നാൻ:
"എന്തൊരു ഫലം പരദ്രവ്യദാനത്തെക്കൊണ്ടു
ചിന്തിക്ക നൃപ! കീർത്തിപുണ്യവുമിതിനില്ല.
ഇങ്ങനെ ദാനംചെയ്താൽ ദുഷ്കീർത്തി പാപം ഫലം
മംഗലമല്ല ദാനം സ്വദ്രവ്യമല്ലായ്കിലോ
തന്നുടെ ദ്രവ്യമൊട്ടുങ്ങീടിനാലപ്പോൾ ദാന-
മന്നുമാററീടവേണമുത്തമനായുള്ളവൻ.
അന്യൻെറ ധനമെടുത്തീടാതെയിരിക്കേണ-
മെന്നിരിപ്പവർ ദാനംചെയ്യേണ്ടു ഗുണവാന്മാർ."
ഇത്തരമവരുടെ വാക്കുകൾ കേട്ട ഞാനും
എത്രയും ദുഃഖംപൂണ്ടു ഭീതനായ് വിപ്രന്മാരെ
വന്ദിച്ചു നമസ്കരിച്ചിത്തരം പറഞ്ഞിതു:

"ഞാനറിയാതെ ചെയ്തതൊക്കെയും ക്ഷമിക്കേണം
ദീനവത്സലന്മാരാം നിങ്ങളോർത്തറിയണം.
കൊമ്പുകരം കളമ്പുകരം സ്വർണ്ണത്താൽ കെട്ടിപ്പിച്ച
സമ്പ്രതി സ്വർണ്ണസൂത്രാഭരണങ്ങളും ചേർത്തു
സംഖ്യയില്ലാതെ പശുനൽകുവൻ നിങ്ങൾക്കു ഞാൻ
സാംഖ്യതത്ത്വന്മാർ നിങ്ങൾ ക്ഷമിച്ചീടേണമെങ്കൽ
ആരെന്നാകിലുമതിന്നായി ഞാൻ വണങ്ങുന്നേൻ
ആരണരായ നിങ്ങൾക്കായിതാ നമസ്കാരം!"
ഇത്തരംവീണ കൂപ്പിച്ചൊല്ലിനേ "നല്ലെങ്കിലോ
സത്വരമെൻെറ രാജ്യമൊക്കെയും നൽകാ"മെന്നും
ചൊല്ലിനേ "നിത്തു നിങ്ങളൊക്കെയും ക്ഷമിച്ചിട്ട
വല്ലാസ്യ തീർത്തു നന്നായനുജ്ഞ ചെയ്യാസ്സിലോ
ഘോരമാം നരകത്തിൽ വീണുപോമഹം നൂനം
കാരുണ്യാത്മാക്കൾ നിങ്ങളായതിങ്ങാക്കീടൊല്ലാ."
ഇത്തരമർത്ഥിച്ചു ഞാനന്നേരം ഗോസ്വാമിയും
ഉത്ഥാനംചെയ്തു "നമുക്കില്ല രാജ്യത്തിലിച്ഛാ
നിന്നുടെ ബലാൽ നമുക്കുള്ളതിന്നപഹരി-
ക്കെന്നുള്ളതില്ലെന്നാകിൽപ്പോരുമിങ്ങെനിക്കെടോ!
ഇന്നിമേൽ പ്രതിഗ്രഹംവാങ്ങുകയില്ല ഞാനും."
എന്നുരചെയ്തു പോയ് ഗോസ്വാമിയായ വിപ്രൻ.
മറേറവൻ പുറപ്പെട്ടു "നമുക്കു മററൊരുത്ത-
നററു നൽകിയ പശു വേണ്ട"യെന്നവൻ പോയാൻ.
പിന്നെ ഞാൻ യമപുരേ പോയൊരുനേരം തത്ര
നന്നായി വിചാരിച്ചു ശ്രാദ്ധദേവനും ചൊന്നാൻ:
"ഇന്നൊരു ഗോമൂലമായുണ്ടു നിൻ ദുഷ്കർമ്മവും
പിന്നേടം ശുഭമെല്ലാമേതു വേണ്ടതു മുന്നേ?"
എന്നതു കേട്ടനേരം മുന്നം ദുർഷ്കർമ്മമെന്നു
മന്ദമെന്നിയേ ചൊന്നേൻ ഞാനുമങ്ങതുനേരം.
ഇങ്ങനെ കൃകലാസവേഷമായ്കിണററിൽ ഞാൻ
വന്നിഹ പതിച്ചിതു പിന്നെയന്നൊന്നു കേട്ടു.
സഹസ്രവത്സരവുമിവിടെക്കിടക്കനീ
സഹസ്രപത്രോത്ഭവസേവ്യന്മാധവൻ നിന്നെ
തൊടും നീയന്നു ശാപമോക്ഷവും വന്നുപിന്നെ
ഉടനെയിവിടത്തിൽ വന്നുകൊണ്ടീടുമല്ലോ,
ഭവിക്കും ചെയ്ത പുണ്യഫലമെന്നതുമൂലം
ഭവൽകാരുണ്യത്താൽ ഞാനായതു മറക്കാതെ
നിന്നെയും ധ്യാനിച്ചിന്നേവരയ്ക്കും വാണീടിനേ-

സ്വർണ്ണസൂത്രം = സ്വർണ്ണച്ചരട്. സാംഖ്യതത്വന്മാർ = സാംഖ്യശാസ്ത്രത്തിൻെറ രഹസ്യം അറിയുന്നവർ. ഉത്ഥാനംചെയ്തു = എഴുന്നേററു. സഹസ്രപത്രോത്ഭവസേവ്യൻ = ബ്രഹ്മാവിനാൽ സേവിക്കപ്പെടുന്നവൻ.

നിന്നുനിൻ പാണിസ്പൃശം പൂർവ്വഭാഗ്യങ്ങളാലെ
വന്നതുമൂലം മമ ജന്മവും സഫലമായ്
മായയാലിനിയെന്നെ മോഹിപ്പിക്കരുതേതും
മായാമോചന! കാത്തുകൊള്ളുക ജഗൽപ്രഭോ!
ത്വല്പാദാംബുജഭക്തിക്കിളക്കമിനിമേലിൽ
അല്പജ്ഞനാകുമെനിക്കുണ്ടാകാതിരിക്കണം
ആയതിന്നനുഗ്രഹം നൽകണം ദേവദേവ!
തോയജോത്ഭവവന്ദ്യ! ഗോവിന്ദ ജഗല്പതേ!
പുരുഷോത്തമ! പുണ്യപൂരുഷ! ഹൃഷീകേശ!
നാരായണാത്മൻ! വിഷ്ണുനാമകാച്യുത! മമ
ആജ്ഞാപിക്കേണം ദേവ! ഗതികൾ മടിയാതെ
പ്രാജ്ഞരൂപായ സർവ്വഭാവായ നമോനമഃ
അനന്തശക്തയേതേ ബ്രഹ്മണേ കൃഷ്ണായതേ
അനന്താപതേ! വാസുദേവായ യോഗേശായ
നമസ്തേ കൃഷ്ണ! കൃഷ്ണ! പാഹിമാ''മെന്നു മുഹു-
ർന്നമിച്ചു കൃഷ്ണാജ്ഞയും കൈക്കൊണ്ടു നൃപോത്തമൻ
സർവ്വരുംകാൺകത്തന്നെ ശോഭിതരൂപത്തോടേ
ദിവ്യമാം വിമാനവുമേറിപ്പോയ് ദിവംപുക്കാൻ.
അന്നേരം വിസ്മയിച്ചു കൃഷ്ണനെമാനിച്ചിതു
നിന്നോരു സർവ്വജനമന്നേരം മുകുന്ദനും
ചൊല്ലിനാനേവരോടും ''കേൾപ്പിനിന്നെന്റെ വാക്യം
നല്ലവണ്ണുമായ് നിങ്ങൾ ചിത്തത്തിൽ ചിന്തചെയ്‌വിൻ.
ബ്രഹ്മാണ്ഡമെല്ലാം ദഹിച്ചീടുന്ന ദഹനനും
ബ്രഹ്മസ്വമെന്നുള്ളതു ദഹിക്കയില്ലാതാനും
വഹ്നികൾ ദഹിക്കരുതാതവസ്തുവാമതു
മന്നവന്മാർക്കു പാർത്താൽ ഗ്രഹിച്ചുകൂടീടുമോ?
വിഷവും വിഷമല്ല നന്നായി നിരൂപിക്കിൽ
വിഷത്തിന്നോർക്കിൽ പ്രതിക്രിയയുമുണ്ടു കേൾപ്പിൻ
ബ്രഹ്മസ്വമെന്നുള്ളതു വിഷത്തിൻ വിഷമല്ലോ
ബ്രഹ്മസ്വമെന്നുള്ളതു വിഷമെന്നത്രേ ചൊൽവൂ.
ബ്രഹ്മനുപോലുമതിനില്ലല്ലോ പ്രതിക്രിയാ
ബ്രഹ്മസ്വമെന്നുള്ളതു സകലത്തിലും മീതേ.
സംശയമില്ല വിഷം സേവിപ്പോൻ മരിച്ചീടും,
സംശയമില്ല ജലംകൊണ്ടഗ്നി ശാന്തമാകും
ബ്രഹ്മസ്വമായ വഹ്നി വന്നിഹ പിടിച്ചീടിൽ
ഉന്മൂലനാശം വരുമില്ല സംശയമേതും.
മാനസേ നല്ലവണ്ണം സമ്മതമില്ലാതെയും
മൗനാനുവാദത്തോടും യാതൊരു ബ്രാഹ്മണനും

അനന്താപതേ! = ഭൂമിയുടെ ഭർത്താവേ! ദഹനൻ = അഗ്നി.

ദീനതയോടും കൊടുത്തീടുന്ന ധനമത്ര
മാനവന്മാരുമനുഭവിച്ചീടുന്നതാകിൽ
മേലിലും കീഴിലും മുപ്പുരുഷാന്തരമത-
ക്കാലത്തോളവും താനേ ദഹിക്കും പിതൃക്കളും.
വിപ്രന്റെ വിത്തം ബലാൽ ഹരിച്ചു ബ്രാഹ്മണന്റെ
നേത്രാംബു ഭുവി വീണു നനഞ്ഞ രേണുസംഖ്യാ
എത്രയുണ്ടത്രകാലം കുംഭീപാകമായ് മേവും
ഉഗ്രമാം നരകവും ഭുജിച്ചു കൃമിയായി-
ട്ടായിരം സംവത്സരം വിഷ്ഠയിൽ കിടന്നുഴ-
ന്നാകുലപ്പെടും നൂനമേവരുമറിഞ്ഞാലും.
ബ്രാഹ്മണദ്രോഹികളായീടുന്ന നൃപന്മാരും
നന്മയെന്നിയേയല്പായുസ്സുകളായ് ഭവിക്കും
ബ്രാഹ്മണശാപം ഹേതുവായിട്ടു ദോഷം വരും
ബ്രാഹ്മണൻതന്നെസ്സമാഹിതന്മാരായിക്കൊണ്ടു
വന്ദിച്ചീടുവിൻ നിങ്ങൾ ബ്രാഹ്മണശാപത്തിനാൽ
നിന്ദിതന്മാരായധഃപതിക്കുമറിഞ്ഞാലും.
ആയത്തു വന്നീടാതെയിരിക്കവേണമതി-
ന്നായിട്ടു വിചാരിച്ചു നടക്കവേണമല്ലോ.
ഇത്തരം നിജപുത്ര സാംബാദി ജനങ്ങളെ
ശിക്ഷയും ചെയ്തു കൃഷ്ണൻ തൽപുരി പുക്കീടിനാൻ.
ബ്രാഹ്മണമാഹാത്മ്യങ്ങൾ കേട്ടവരെല്ലാവരും
ബ്രഹ്മജ്ഞന്മാർക്കായപ്പോൾ നമസ്കാരവും ചെയ്തു
പിന്നെയങ്ങെല്ലാവരും തങ്ങൾ തങ്ങൾക്കുള്ളൊരു
മന്ദിരം പുക്കു മോദാൽ വസിച്ചിതെല്ലാവരും.

## പൗണ്ഡ്രകവധം

കേൾക്കെടോ! നൃപ! ജഗന്നായകൻ ത്രികാലവു-
മോർക്കുമ്പോ ളറിയുന്ന മാധവൻ സാംബാദിയെ
ശിക്ഷചെയ്തുടൻ വസിച്ചീടുന്ന മായാമയൻ
സാക്ഷാലീശ്വരനേകൻ ദ്വൈതവർജ്ജിതൻ പരൻ
നാമരൂപാദി വർണ്ണഭേദങ്ങൾ ശൂന്യനായി
ചിന്മയനായിരിക്കും മാധവൻമഹാമായ
മന്നവ! തിരിച്ചറിയാവല്ലെന്നറിഞ്ഞീടാം.
പോകവയെല്ലാം കഥാശേഷവും കേട്ടീടുക.
ഗോകുലം പുക്കു നന്ദാദികളെക്കണ്ടീടുവാൻ

---

മുപ്പുരുഷാന്തരം = മൂന്നു പുരുഷാന്തരങ്ങൾ. കുംഭീപാകം = ഒരുതരം നരകം. വിഷ്ഠം = മലം. സമാഹിതന്മാരായിക്കൊണ്ടു = മനസ്സമാധാനം വരുത്തിയവരായി. ദ്വൈതവർജ്ജിതൻ = രണ്ട് എന്ന ഭാവമില്ലാത്തവൻ (ഏകൻ).

സീരിയുമകക്കാമ്പിൽച്ചിന്തിച്ചു നിശ്ചയിച്ചു
പാരാതെ കൃഷ്ണാദികൾതമ്മോടു യാത്രചൊല്ലി
വേഗേന പുറപ്പെട്ടു ഗോകുലം പുക്കീടിനാൻ.
വേഗത്തിൽ നന്ദൻ മോദാൽ രാമനെപ്പുണൎന്നിതു;
രാമനുമേററം സുഖമുണ്ടായിയതുനേരം.
കാമിനി യശോദയും രോഹിണി താനുമേററം
ആമോദാൽ രാമൻതന്നെ മുകൎന്നു തലോടിനാർ.
രാമനും തന്റെ താതമാതാക്കൾപാദാന്തികേ
പ്രേമമുൾക്കൊണ്ടു വന്ദിച്ചീടിനാൻ വിനീതനായ്.
എത്രയുമാഹ്ലാദത്താൽ നന്ദാദിജനങ്ങളും
ചിത്തമോദേന കുശലങ്ങളും വിചാരിച്ചാർ.
"മാധവസഹായനാം നീയും കൃഷ്ണനുമായി
ബാധകൾ തീൎന്നു പുത്രപൌത്രാദിവൎഗ്ഗത്തോടും
നന്നായി വാഴുന്നിതോയെന്നിവയെല്ലാം തമ്മിൽ
അന്യോന്യവൃത്താന്തങ്ങൾ പറഞ്ഞു വഴിപോലെ
പുത്രരായീടും നിങ്ങൾ ഞങ്ങളെപ്പാലിച്ചാലും."
ഇത്തരം പല മോദവാക്യങ്ങളുരചെയ്തു
പിന്നെഗ്ഗോപികമാരും രാമനെ വന്നുകണ്ടു
നന്നായിസ്സല്ക്കാരവും ചെയ്തിതു വഴിപോലെ.
കോമളന്മാരായീടും വയസ്യന്മാരുമേവം
രാമനെ വന്നുകണ്ടു കുശലം വിചാരിച്ചാർ
ഗോപവൃന്ദത്തെക്കണ്ടു രാമനും വന്ദിച്ചിതു
ഗോപിമാർ രാമൻ സ്വസ്ഥനായിരിക്കുന്ന നേരം
ചെന്നു ചോദിച്ചാർ "കമലേക്ഷണൻ കാന്തമാരും
ഒന്നിച്ചു സദാനന്ദം പൂണ്ടുവാഴുന്നുവല്ലോ."
ഇത്തരം പറഞ്ഞവർ കരയും നേരത്തിങ്കൽ
ചിത്തമാശ്വസിപ്പിച്ചു രാമനും കൃഷ്ണൻതന്റെ
സന്ദേശവാക്യങ്ങളെക്കൊണ്ടവൎക്കാശ്വാസവും
നന്നായിവരുത്തിക്കൊണ്ടിനിയുമുണ്ടാകിലോ
എന്നു രാമനുമോൎത്തു ഗോകുലംതന്നില്പിന്നെ
നന്നായി രണ്ടുമാസം പാൎത്തിതു ബലഭദ്രൻ.
അക്കാലം വസന്തമാം കാലവുമാകയാലെ
മുഖ്യമാം വൃന്ദാവനേ രാത്രിയിൽ രാമൻതാനും
ഗോപികാജനത്തോടും നന്ദിച്ചു വനംപുക്കു
ശോഭിച്ചു വനമതു ചന്ദ്രിക പരന്നേററം
കുന്ദമന്ദാരമാദി കുസുമശോഭയോടും
മന്ദവാതവുമിവ ശോഭകൾ കണ്ടുകണ്ടു
നിത്യവും കാമരസ ക്രീഡകൾ ചെയ്തുകൊണ്ടു
തത്ര രാമനും നാരീജനവുമൊന്നിച്ചൊരു

യാമിനി കളിക്കുമ്പോറം വാരുണീമധ്വമന്ദ-
ഗന്ധവും പാരമായിപ്പരന്നതോൎത്തു രാമൻ
ചെന്നുകണ്ടിതത്തരുകോടരേ വരുന്നതു
നന്ദിച്ചു സുഗന്ധിയാം മദ്യം സേവിച്ചു രാമൻ
സുന്ദരിമാൎക്കും നന്നായ്ക്കൊടുത്തു തെളിഞ്ഞിതു.
ചന്ദ്രനും താരങ്ങളും കണക്കേ ഹലായുധൻ
സുന്ദരിമാരുമൊരുമിച്ചു വാണതിധൈര്യാൽ.
രക്തനേത്രാഭയോടുന്മത്തനാം രാമൻതാനും
ഉത്തമനാരീമണിമാർമദ്ധ്യേ വിളങ്ങിനാൻ.
ദേവകറം വിമാനവുമായ് വന്നംബരത്തിങ്കൽ
ദേവവാക്യങ്ങളാലും വാഴ്ത്തിനാർ ബലഭദ്രം
പുഷ്പവർഷവുംചെയ്തു മൂൎദ്ധനി രാമൻതന്നെ
പുഷ്പമാല്യങ്ങളാലുമെത്രയും വർഷിച്ചിതു
മത്തവാരണസമാനൈകകുണ്ഡലത്തോടും
എത്രയും ശോഭിച്ചിതു ദിവ്യമാല്യാഭരണാൽ
പാരാതെ നാരിമാരുമായ് ച്ചെന്നു യമുനതൻ-
തീരത്തു കളിപ്പാനായ് വിളിച്ചു കാളിന്ദിയെ;
മത്തനാമിവനെന്നതോൎത്തു ചെന്നീലവളും.
ചിത്തകോപേന സീരമെടുത്തു കാളിന്ദിയെ
കൊളുത്തി വലിച്ചപ്പോറം നിന്നുകൂടാഞ്ഞവളും
കാളുന്നോരുള്ളത്തോടും ചെന്നിതു രാമാന്തികേ
വീണുടൻ നമസ്കരിച്ചീടിനാറം കാളിന്ദിയും:
"ത്രാണനംചെയ്ക രാമ! രാമ! ഹേ! മഹാബാഹോ!
ധീമാനാം രാമ! മമ സകലമപരാധം
ക്ഷമിക്ക ദയാനിധേ! വിശ്വാത്മാവായ ഭവാൻ
വിശ്വധാരിണേ പാഹി നമസ്തേ നമോസ്തുതേ
വിശ്വകാരണായാനന്തായ തേ നമോനമഃ"
ഇത്തരം വണങ്ങീടും കാളിന്ദിതന്നെ രാമൻ
ചിത്തകാരുണ്യാലഭയം കൊടുത്തനന്തരം
കാളിന്ദീജലംതന്നിലിറങ്ങിജ്ജലക്രീഡ
നാളീകനേത്രമാരുമായിച്ചെയ്തിതു രാമൻ
തീരത്തു കരേറിയ നേരത്തു യമുനയും
ചാരുവാം നീലവസ്ത്രം നിലരത്നത്താൽ മാല്യം
ആഭരണാദി നൽകിയവയും വാങ്ങിദ്ധരി
ച്ചൻപോടു ജംഭാരിതൻ കുംഭീന്ദ്രസമൻ രാമൻ
കമ്പമെന്നിയേ നാരീജനവുമൊരുമിച്ചു
ഭാവസമ്മോദാലേററം ശോഭിതവിഗ്രഹനായ്

---

വാരുണീമധ്വമന്ദഗന്ധം = വാരുണീമധു + അമന്ദഗന്ധം = മദ്യത്തിന്റെ
രൂക്ഷമായഗന്ധം. തരുകോടരേ = മരത്തിന്റെ പൊത്തിൽ.

പോന്നുഗോകുലം പുക്ക വാണിതു നൃപോത്തമ!
ഇന്നുമുണ്ടെടോ! രാമൻ നാരീഭിർ യമുനയിൽ
കളിച്ച സ്ഥലത്തിങ്കൽ വാഴുന്നു യമുനയും.
ഹരിതൻ വീര്യമത്തു ശോഭിച്ചുകൊണ്ടുവാനിഹ
രാമനും താതമാതൃഗോപികാ ഗോപന്മാരെ
ആമയമെന്യേ മോദിപ്പിച്ചു ഗോകുലേ രണ്ടു
മാസവും വസിക്കുന്ന കാലത്തു ദ്വാരകയിൽ
വസിക്കും കൃഷ്ണാന്തികേ കാശീശനൃപനായ
പൗണ്ഡ്രകവാസുദേവൻ ദൂതനെയയച്ചിതു
പുണ്ഡരീകാക്ഷനോടു വൃത്താന്തമറിയിപ്പാൻ.
പാരാതെ ദൂതൻചെന്നു കൃഷ്ണൻതൻ സഭയിങ്കൽ
ധീരതയോടു കൃഷ്ണൻതന്നോടു പൗണ്ഡ്രകന്റെ
സന്ദേശവാക്യമെല്ലാമിത്തരം ചൊല്ലീടിനാൻ:
''മന്നവ! ദീനജനപാലനാം വാസുദേവൻ
ഞാനിന്നതാകുന്നിതു, നീയിന്നു വാസുദേവൻ
ഞാനെന്നു മിത്ഥ്യാനാമം കൈക്കൊണ്ടു ശംഖചക്ര-
മാദിയാം ചിഹ്നങ്ങളും ധരിച്ചു വാണീടുന്ന-
താകയാൽ ത്യജിച്ചെന്റെ പാദപങ്കജേ വീണു
ശരണം ചെയ്തുകൊൾകതല്ലായ്കിൽ വഴിപോലെ
ധീരനായ്‌രണംചെയ്തുകൊള്ളേണമല്ലെങ്കിലോ
സത്വരം യമപുരത്താക്കുവൻ വൈകീടാതെ-
സത്വരമിവ ചെന്നു ചൊല്ലെന്നു ഭൂപാലനും
ഇത്തരം പറഞ്ഞയച്ചീടിനാനെന്നു ദൂതൻ
ഉത്തമനായ കൃഷ്ണസഭയിൽ പറഞ്ഞപ്പോൾ
ഉച്ചത്തിൽ ചിരിച്ചിതങ്ങുഗ്രസേനാദികളും
അച്യുതന്താനും പറഞ്ഞീടിനാ ''നിവരണ്ടിൽ
ഏതൊന്നാകിലുമൊന്നു ചെയ്തുകൊള്ളുവൻ ഞാനും
ഇത്തരം നൃപനോടു പറ''കെന്നരുൾചെയ്തു.
ദൂതനും നടകൊണ്ടു കൃഷ്ണനും രഥമേറി
ആതങ്കമെന്യേ സേനാസംഘവും പുറപ്പെട്ടു-
ചെന്നിതു കാശീശാധിഭൂപാലൻ പൗണ്ഡ്രകന്റെ
സന്നിധിയിങ്കൽ കൃഷ്ണനന്നേരം പൗണ്ഡ്രകനും
തന്നുടെ ബന്ധുവായ കാശീശനൃപനുമായ്
മന്ദമെന്നിയേ ചെന്നു യുദ്ധവും തുടങ്ങിനാൻ.
സേനകൾ തമ്മിലേററു പൗണ്ഡ്രക നൃപന്റെ
സേനകൾ നശിച്ചതു കണ്ടു മന്നവന്താനും
തേരതിലേറിവന്ന നേരത്തു മാധവനും
വീരനാം പൗണ്ഡ്രകന്റെ രൂപവും കണ്ടീടിനാൻ.

---

നാരീഭിഃ = സ്ത്രീകളോടുകൂടി.

നാലു ബാഹുക്കളോട്ടം കൗസ്തുഭവനമാല
പാലനത്തിനു ശംഖശാർങ്ഗചക്രാദ്യായുധ–
പീതവാസസ്സു മീനകുണ്ഡലം പൊൻകിരീടം.
ചേതസാ വിഷ്ണുരൂപം കണ്ടു മോദേന കൃഷ്ണൻ
മന്നവൻതന്നോടിത്ഥം പറഞ്ഞു ഗംഭീരമായ്:
"നിന്നുടെ പദചിഹ്നമൊക്കവേ ധരിച്ചു ഞാ–
നായവ നിനക്കെല്ലാം വച്ചു കൈവണങ്ങുന്നു
ന്യായമായതു കാൺകെ"ന്നരുളി സുദർശനം–
കൊണ്ടവനുടെ കണ്ഠം മുറിച്ചാനെന്നേവേണ്ടു.
ഉണ്ടായിതവർതമ്മിൽ യുദ്ധവുമേററമേററം
വിഷ്ണുവിൻ സ്വരൂപത്തെ ധരിച്ചു ധ്യാനിക്കയാൽ
വിഷ്ണുപാദവുംചേൎന്നു പൗണ്ഡ്രകനറിഞ്ഞാലും.
കാശീശൻതന്റെ കണ്ഠം മാധവൻ ബാണത്തിനാൽ
ഛേദിച്ചു കാശീപുരിനഗരാന്തികത്തിങ്കൽ
ശിരസ്സു കൊണ്ടേവീഴ്ത്തി കേശവൻ വേഗത്തോടെ
ദ്വാരകാപുരിപുക്കു സുഖിച്ചു വസിച്ചിതു;
സൈന്യങ്ങൾ കോലാഹലാൽ വന്നിതു ദ്വാരകയിൽ
ചെന്നു കാശീശൻ പുരേ വീണൊരു ശിരസ്സിനെ
ചെന്നുകണ്ടവൻ പത്നിമാരും പുത്രരുമെല്ലാം
തന്നുടെപതി താതശിരസ്സെന്നുറച്ചിതു
കുണ്ഡലമതു കണ്ടിട്ടറിഞ്ഞു ദുഃഖത്താലെ
നന്നായി വിലപിച്ചു പിന്നെത്തൻ പുത്രനായ
മന്നവൻ സുദക്ഷിണൻ താതസംസ്കാരമെല്ലാം
ചെയ്തിതു പിന്നെ വേണ്ടും കർമ്മങ്ങളൊക്കെച്ചെയ്തു
ചേതസി ദുഃഖത്തോട്ടം താതനെക്കൊന്നമൂലം
ശത്രുവെജ്ജയിപ്പാനായ് വീരനാം സുദക്ഷിണൻ
മുഖ്യമാം വാരാണസിപുരിയിൽ ക്ഷേത്രവാസി–
യായ ശങ്കരന്തന്നെപ്പെരികെഘ്ഘോരമായ–
തപസ്സുചെയ്യുംകാലം ഭക്തവത്സലൻ ശംഭു
വരദൻ സുദക്ഷിണഭക്തികൊണ്ടേററമുള്ളിൽ
പെരികെ മോദാലപ്പോൾ പ്രത്യക്ഷനായിവന്നു
ഭക്തനാം നൃപനോടായരുളിച്ചെയ്തീടിനാൻ:
"ചിത്തത്തിൽ വേണ്ടുംവരം വരി"ക്കെന്നതുനേരം
മന്നവൻ സുദക്ഷിണൻ വന്ദിച്ചു പറഞ്ഞിതു:
"എന്നുടെ താതന്തന്നെക്കൊന്ന ദുഷ്ടനെക്കൊൽവാൻ
തന്നീടവേണം വര"മെന്നതുകേട്ടു ഹരൻ
ഇന്നിനിവൈകാതെ നിൻഗൃഹത്തിൽചെന്നു മോദാ–

---

പതിതാതശിരസ്സ് = ഭർത്താവിന്റെയും പിതാവിന്റെയും തല. ചേതസാ = മനസ്സുകൊണ്ട്. വാരണാസി = കാശി.

ലാരണന്മാരുമായിട്ടാഭിചാരാർത്ഥമായ്
പാരാതെ ദക്ഷിണാഗ്നൗ രാത്രിയിൽ വേണ്ടും കാര്യം
ചിന്തിച്ചു ഹോമിച്ചീടിൽ ഘോരയാം കൃത്യയുണ്ടാ-
മന്തരമില്ല നിന്റെ താതശത്രുവേ കൃത്യ
സംഹരിച്ചീടു''മെന്നുമരുളിച്ചെയ്തു പിന്നെ
സംഹാരമൂർത്തിതാനും മറഞ്ഞോരനന്തരം
വേഗേന സുദക്ഷിണൻ ഹോമവുമാരംഭിച്ചു
ആഗമജ്ഞന്മാരായോരൃത്വികാദികളോടും.
തന്നുടെ ഹൃദി വേണ്ടുമഭിലാഷവും പ്രാർത്ഥി-
ച്ചുന്നതഭക്തിയോടും സ്തുതിച്ചുവാഴും വിധൗ
അഗ്നികുണ്ഡത്തിൽനിന്നു പൊങ്ങീതങ്ങൊരു കൃത്യ
അഗ്നിയെക്കാളുമേററം ജ്വലിച്ച തേജസ്സോടും.
ഘോരമാം ദംഷ്ട്രങ്ങളും ചെമ്പിച്ചകേശത്തോടും
പാരമായ് ജ്വലിക്കുന്ന നേത്രങ്ങൾ മൂന്നുമായി
ദിക്കുകളെല്ലാമേററമെരിയും പ്രഭയോടും
ഉൾക്കോപമോടുമൊരുശൂലവും കൈക്കൊണ്ടിട്ടു
പൊങ്ങികണ്ടേതുനേരമേവരും പ്രാണഭീത്യാ
അങ്ങുമിങ്ങുമായോടിയൊളിച്ചാരെന്നേവേണ്ടു
കൃത്യയുമത്യുഗ്രമായ് ദ്വാരകപുക്കിതപ്പോൾ
എത്രയും ഭയപ്പെട്ടു ദ്വാരകാവാസികളും
ലോകങ്ങൾ ദഹിപ്പിച്ചു കാലാഗ്നി വരുന്നിതു
വേകുന്നിതുവരുംവഴിയുമെന്നുമേവം
ചൊല്ലിക്കൊണ്ടോടി പരിഭ്രമിച്ചു ജനങ്ങളും
വല്ലാതെ ഭ്രമിച്ചേററം ദ്വാരകാവാസിജനം
ഭീതരായ് ഘോരയായ കൃത്യതാനെന്നാർ ചിലർ
ചേതസി ഭീത്യാ മണ്ടി മാധവം ഗ്രഹിപ്പിച്ചാർ
സർവ്വദുഃഖത്തിനുമൊരമൃതാം ഭഗവാനും
ദേവനംചെയ്തീടുന്നു തന്നുടെ ഭാര്യയുമായ്
ദ്വാരകാപുരം ദഹിച്ചീടുന്നിതെന്ന ഘോഷം
പാരമായ് കേട്ടു വേദവിഗ്രഹൻ സർവ്വാത്മകൻ
എന്തതിൻ മൂലമെന്നു ചിന്തിച്ചിട്ടറിഞ്ഞിതു
അന്തർഭാഗവും ബഹിർഭാഗവും പൂർണ്ണമായി
സന്തതം വിളങ്ങുന്ന സാക്ഷിയാം മായാവിഭു
ചിത്തത്തിലറിഞ്ഞിട്ടങ്ങവയെത്തടുപ്പാനായ്
ഉത്തമപുമാൻതന്റെ പാർശ്വസ്ഥമായിരിക്കും-
ചക്രത്തെപ്പറഞ്ഞയച്ചീടിനാൻ സുദർശനം

---

ആഭിചാരാർത്ഥമായി = ആഭിചാരപ്രവൃത്തിയാകുന്ന കാര്യത്തിനായിട്ട്. ആഗമജ്ഞന്മാർ = വേദജ്ഞാനികൾ. പ്രാണഭീത്യാ = ജീവനിലുള്ള പേടികൊണ്ട്. കാലാഗ്നി = പ്രളയാഗ്നി. ദേവനം = ചൂതുകളി. പാർശ്വസ്ഥം = സമീപത്തിൽ ഇരിക്കുന്നത്.

വിക്രമത്തോടും കോടി കോടി മാർത്താണ്ഡദീപ്ത്യാ
കാലാഗ്നിപ്രഭയോടു ജ്വലിച്ചു ദിക്കുകളും
ചാലവേ ജ്വലിപ്പിച്ചു ദുഷ്ടഹന്താവായുള്ളോണ്ടു
എരിഞ്ഞു വരുന്നതുകണ്ടൊരു കൃത്യതാനും
വിരണ്ടുമണ്ടി വാരാണസിയും പുക്ക വേഗാൽ.
കൂടവേ വാരാണസി പുക്കിതു സുദർശനം
പാടവമോടേ സുദക്ഷിണനെക്കൃത്യയോടും
ദഹിച്ചു ഹോതാക്കളെശ്ശങ്കരക്ഷേത്രമെന്യേ
ദഹിച്ചു വാരാണസീരാജ്യവും ഗോപുരങ്ങൾ
ദഹിച്ചു ഗൃഹങ്ങളും സേനകൾ സർവ്വത്തെയും
ഹർമ്മ്യങ്ങളങ്ങാടികളന്യമായ്ക്കണ്ടതെല്ലാം
ചിന്മയസുദർശനം ദഹിപ്പിച്ചെന്നേ വേണ്ടു.
എല്ലാമേ ദഹിച്ചിട്ടു ശോഭയാ സുദർശനം
വല്ലഭമോടു പോന്നു മാധവാന്തികം പുക്ക.
മന്നവ! കാശീശന്റെ രാജ്യത്തെസ്സമസ്തവും
എന്നതിലുള്ള തൃണാദ്യങ്ങളായ് സകലവും
ജന്തുക്കളേയും ദഹിപ്പിട്ടു സുദർശനം
പിന്തിരിഞ്ഞിങ്ങു പോന്നിട്ടബ്ഭൂമി തന്നിൽനിന്നു
നൂറു യോജനമേല്പോട്ടങ്ങനെ കീഴ്പ്പോട്ടേക്കും
മാറീല ചൂടു കാശീപുരമതോരായിരം
വത്സരമെന്നു ചൊൽവതെത്രയുമത്യത്ഭുതം!
ചിത്സ്വരൂപനാം കൃഷ്ണമ്മായയെന്തരുതാത്തു?
നിത്യാത്മാവായ കൃഷ്ണന്തന്നുടെ പരാക്രമം
എത്രയുമത്യത്ഭുതമിക്കഥ ദിനംതോറും
ചൊല്ലുകയും കേൾപ്പിക്കയും കേൾക്കയും ചെയ്യുന്നോർക്കു
പോകയുംചെയ്യും സർവ്വപാപവും ദുഃഖങ്ങളും
മംഗലനായ മുനി ശ്രീശുകനിവയെല്ലാം
മംഗലനായുള്ളഭിമന്യുജനൃപനോടു
കേൾപ്പിച്ചതൊട്ടൊട്ടു ഞാനിങ്ങനെ ചൊല്ലീടിനേൻ—
കേൾപ്പിപ്പാനിനി നാളെയാമെന്നാൾ കിളിപ്പെണ്ണും.

വരികരികിലിരിശ്ശുകമേ! വരദനഖിലാത്മകൻ
വാരിജാക്ഷൻകഥ ചൊല്ലുമേലേടവും.
ജഗദമലകരമമിതജന്മസാഫല്യദം
ജാതമോദം മടിയാതെ കേൾപ്പിക്കനീ
അതുപൊഴുതു കിളിമകളുമറിവതിന്നു ചൊല്ലിനാൾ
അത്യാദരേണ മധുരിപുതൻ കഥ.
നരകരിപുനളിനദലനേത്രൻ ദയാപരൻ

---

ജഗദമലകരം = ലോകത്തെപാവനമാക്കുന്നതു്.

നാരായണൻ കൃപാമൃത്തിയാം കൃഷ്ണനും
ബലമിയലുമരിവരരിലതികമതിപൗണ്ഡ്രക-
ബന്ധു കാശീശസുതന്മാരെയും കൊന്നു
മണികനകരചിതമതിശോഭിതമാകിയ
മന്ദിരമാം ദ്വാരകാപുരിതന്നിലും
പരമസുഖമതിരമണി യുവതികളൊടൊന്നിച്ച
പാരമാനന്ദേന വാണിതു മോദമായ്.
ഇതികഥകൾ മുദിതമൊടു മുനിവരനമാദരാൽ
മർത്ത്യരിലിന്ദ്രനാകും പരീക്ഷിത്തിനോ-
ടരുളിയതു പൊഴുതിലതികൗതുകമൊടു മന്നവൻ
ഹരിചരണപങ്കജം ചിത്തേയുറപ്പിച്ച
മുനിവരപദാംബുജം കുപ്പി വിനീതനായ്
മാന്ദ്യഹീനം വഴിപോലെ പറഞ്ഞിതു:
''മുസലധരനുടെ കഥകൾ സകലമരുളേണമേ
മാമുനീന്ദ്ര!''യെന്നു ചോദിച്ച മന്നവൻ
മുനിവരനമതുപൊഴുതു മോദേന ചൊല്ലിനാൻ:

## വിവിദവധം

മൈന്ദസഹജനായശ്വിനീപുത്രനായ്
ഭുവനതലമടയെ പുകൾപെരിയ കപി സുഗ്രീവ-
ഭൃത്യനായ് ദുഷ്ടനരകനങ്ങിഷ്ടനായ്
കപികൾവരനതിദുരിതശീലൻ വിവിദനും
കശ്മലനാം നരകം കൊന്നതു കേട്ട
രുഷിതനവനതിഝടിതി ദ്വിജസുരഗൃഹങ്ങളും
രോഷേണ തീവെച്ചു ഭസ്മമാക്കിപ്പിന്നെ
മുനിജനതപോവിഘ്നമഗ്നികുണ്ഡത്തെയും
ഉന്നതനാശം വിവിദൻ വരുത്തിനാൻ
ബലമവനൊരയുത ഗജമതിവിപുലനബ്ധിയിൽ
ബദ്ധവേഗം ചെന്നിറങ്ങിക്കരങ്ങളാൽ
തെരുതെരെ ജലം രുഷാ കോരിയങ്ങൂത്തുത്ത
തീരവാസീജനാൻ തജ്ജലേ മുക്കിനാൻ
തരുണികുലവൃന്ദമെല്ലാമുപരോധിച്ച
തച്ചും തകർത്തും ദിശിദിശി ചെന്നവൻ.
നരയുവതി ശിശുനിവഹമമിതബലവൃദ്ധരെ
നേരേ പിടിച്ചുടൻ കാനനഗഹ്വരേ

---

മാന്ദ്യഹീനം = മന്ദത കൂടാതെ. അയുതഗജം = പതിനായിരം ആന. തീരവാസീജനാൻ = കരയ്ക്കു പാർക്കുന്ന ജനങ്ങളെ. ദിശിദിശി = എല്ലാദിക്കിലും. നിവഹം = കൂട്ടം.

ഝടിതി ഹൃതകൃപരഹിതമായിഗ്ഗൃഹാദ്വാരം
ഝടിതിയിലടച്ചുപോന്നീടുമതിശാൻ.
കടുകിനൊടു ഭ്രമരസമവടിവുടയകീടത്തെ-
ക്കൊണ്ടുപോയ്ക്കൂടതിൽ വച്ചും കണക്കെടോ!
ഇവ പലവുമതിദുരിതമനവധികരം ചെയ്തവൻ
ഇമ്പമൊടേ രൈവതകാദ്രി പുക്കിതു!
അതുപൊഴുതു മൃദുനിനദഗാനങ്ങളും കേട്ടുടൻ
അമ്പോടു കണ്ടിതു നാരീജനത്തെയും.
മദരസവുമനവരതമൊഴുകി മദവാരണം
മദകരിണിമാർമദ്ധ്യേ വാഴുന്നതുപോലെ,
മദമിയലുമതിസുഭഗമദ്യവും സേവിച്ചു-
മാദിഭ്രുതൻ ബലഭദ്രനും മത്തനായ്
തരുണിമണിയവർകളുടെയിടയിൽ മരുവുന്നതും
തത്ര കണ്ടാശു വിവിദനും ചെന്നൊരു
തരുശിഖരമുകളിലൊരു ചലനകൃതി പൂണ്ടേറി
തരുണികളൊടവനധികഭീഷണി കാട്ടിനാൻ;
കലശമതു മദ്ധ്യത്തിൽവെച്ചു ബലൻതാനും
കണ്ണുചിമ്മിപ്പരമാനന്ദമായ് വീണു.
മുസലധരബലസഹിത വിക്രമസ്നേഹേന
മുഗ്ദ്ധാക്ഷിമാർ ഹാസ്യഭാവം നടിക്കയാൽ;
രുഷിതമൊടു വിവിദനതുസമയമതിവേഗേന
രാമാന്തികേയിരിക്കുന്ന കലശത്തെ
മദരസമൊടകമലിവൊടാനന്ദചിത്തനാം
മുസലധരനകമലരിലേതുമറിയാതെ
മദകലശമതിഝടിതി കൈക്കൊണ്ടു വാനരൻ
മന്ദമെന്യേ വൃക്ഷമേറീ രവത്തോടും.
അതുപൊഴുതു ബലനുടനെറിഞ്ഞിതു കല്ലിനാൽ
അപ്പോളതും പിടിച്ചൊക്കെപ്പൊടിച്ചവൻ
ചപലനവനരിശമൊടു മദ്യവും സേവിച്ചു
ചഞ്ചലമെന്യേ കലശവും പൊട്ടിച്ചു
പല കലശശകലമതു ദിശിദിശിയെറിഞ്ഞിതു
പല ചലിതചിത്തനായ്ക്കോപിച്ചു വാനരൻ
തരുവതു പിടിച്ചു കുലുക്കിപ്പുരിചൊടു
തരുണിമണിമാൎക്കു കാട്ടീ ഗുദം വാനരൻ.
അതുപൊഴുതു രാമനും കണ്ടു ക്രോധാക്ഷനായ്
അതിനുസമമങ്ങനെ വാനരവീരനും
മുസലമതു തൻകയ്യിലാക്കീട്ടു രാമനും

---
ഹൃതകൃപരഹിതം = നിൎദ്ദയമായി അപഹരിക്കപ്പെട്ടതു്. ഭ്രമരസമവടിവു് = വണ്ടിന്റെ ആകൃതി.

ഉൾക്കോപമോടെഴുന്നേററു കുംഭീന്ദ്രവൽ
വിവിദനുടനതുപൊഴുതു തരുവതു പറിച്ചിട്ടു
ചീറോടു രാമന്റെ മൂദ്ധ്നി തച്ചിതു.
തരുവതിനെ ബലനുമഥ തട്ടിപ്പൊടിച്ചിതു
തത്ര കണ്ടേററവും കോപിച്ചു വാനരൻ
ഗിരികൾ തരുശിലകൾ പല തെരുതെരെയടുത്തിട്ടു
ഗണ്യമില്ലാതവണ്ണം രണം ചെയ്തിതു.
അവ പലതുമതിനിമിഷമൊക്കെപ്പൊടിച്ചഥ
അല്ലലെന്യേ നിന്ന രാമനെക്കണ്ടവൻ
തരുശിലകൾ പലതരികിലില്ലായ്കമൂലമായ്
കാലതുല്യനവൻ കൈകൊണ്ടടിച്ചിതു.
മുസലധരഹൃദയമതിലതിബലമിയന്നൊരു
മുഷ്ടരൻതല്ലു തട്ടിക്കൊണ്ടു രാമനും
മുനിവിനൊടു കുപിതനതി വാനരൻതന്നുടെ
മൂർദ്ധനി തല്ലിനാനൊന്നതു കൊണ്ടവൻ
തലയതു തകർന്നുപോയ് പല ശകലമായിതു
തത്ര മരിച്ചു വീണീടിനാൻ ഭൂതലേ.
അതുപൊഴുതു സുരമുനികൾ നാരദനാദികൾ
ആരാവപൂരൈർബ്ബലനെ സ്തുതിച്ചുടൻ
മനസി ബഹുമുദിതമൊടു പുഷ്പവർഷം ചെയ്തി–
താനന്ദമോടേ ദിവംപുക്കു മേവിനാർ.
ദുരിതകരവിവിദവധവും ചെയ്തു രാമനും
ദുഃഖമെന്യേ നാരിമാരുമായ് മന്ദിരേ
കുതുകമൊടു പോന്നു വാണീടിനാൻ ധീരനായ്.

## സാംബോദ്വാഹം

അതുസമയമൊരു ദിവസമാശു ദുര്യോധനൻ–
മകളധികസുമുഖിയാം ലക്ഷണതന്നുടെ
മംഗല്യകോലാഹലേ കൃഷ്ണനന്ദനൻ
സുഭഗനതി ബലപതി വിശേഷനാം സാംബനും
സുന്ദരി ലക്ഷണതൻ കരം കൈക്കൊണ്ടു.
അതു പൊഴുതു കൗരവന്മാരും പറഞ്ഞിതു:
"അതിദുരിതശാലിയാം സാംബൻ ശിശു ശഠൻ
പുകൾപെരിയ നമ്മെയും ധിക്കരിച്ചിത്തരം
വികൃതികൾ കരിച്ചതിനിന്നവൻതന്നെ നാം
ഝടിതി പിടിപെട്ടിട്ടു ബന്ധനം ചെയ്യണം.
ഝടിതിയതുമൂലമായ് യാദവസൈന്യവും

---

കുംഭീന്ദ്രവൽ = ആനത്തലവനെപ്പോലെ. ദുരിതകരവിവിദവധം = ദുഃഖകാരിയായ വിവിദന്റെ വധത്തെ. പുകൾ = കീർത്തി.

കൃതികരം പെരുത്തുള്ളൊരു കൃഷ്ണനും വന്നിഹ
കൃതരണമതാകുകിലെന്തുചേതമിഹ?
പടകരം രണകൗശലമസ്ത്രശസ്ത്രങ്ങളും
പടയിൽ വിരുതേതും നമുക്കങ്ങെതില്ലയോ?''
ഇവ ശകുനി കർണ്ണനും ഭൂരിശ്രവാദിയാ-
യപനയമുറച്ചു ദുര്യോധനൻ താതനോ-
ടനുസരണമാക്കിയീവണ്ണം തുടർന്നിതു.
രണമതുതുടർന്നവരൊക്കവേ തോററിതു
രണപടുതയുള്ളോരു സാംബനോടന്നേരം.
രഥമതു പൊടിച്ചിതു കൗരവർ സാംബൻെറ
രഥികളവർ കൃഷ്ണസാദ്ധ്യേന സാംബന്തന്നെ
അടൽപൊരുതി ബന്ധിച്ചു ഹസ്തിനമാം പുരേ
വടിവിനൊടു മാനേന വാണാരവർകളും.
അതുസമയമഖിലമതു കൃഷ്ണാന്തികേ ചെന്നു
അതിരഭസമൂചേ സമാഗമ്യ നാരദൻ.
കഥകളിതി വിവിധമതു കേട്ടു മുകുന്ദനും
രഥികളൊടു സൈന്യകോലാഹലസംഗരം
അതു കരുതിയുഗ്രസേനാജ്ഞയാ കൗരവർ-
നഗരവുമുടൻ നശിപ്പിപ്പാൻ ഗമിക്കുമ്പോരം
അരികരം കുലകാലനായുള്ളോരു രാമനും
അന്തരംഗത്തിലോർത്തൊന്നു ചെയ്താനെടോ!
കുരുകുലമതിന്നൊരു ബന്ധുവായ് നിന്നിട്ടു
കുരോടു സന്ധിചെയ്തീടുവാനപ്പൊഴേ
യദുവരസമേതനാം കൃഷ്ണനെത്തന്നെയും
ഐകമത്യംചെയ്തു മോദേന രാമനും
ഉടമയൊടു തേരതിലേറിപ്പുറപ്പെട്ടു
ഉദ്ധവ യാദവവൃന്ദവുമൊന്നിച്ചു
ഉടനെ കുരുകുലമതു വസിക്കുന്ന ഹസ്തിനേ
ഉടമയൊടു പുക്കു തദ്വാരിദേശാന്തരേ
രഥവുമതു നിർത്തി രാമൻ പുനരുദ്ധവ-
രഥികനെയയച്ചിതു കൗരവസന്നിധൗ.
വിരവിനൊടുചെന്നു നീ ചൊല്ലു ഞാൻ വന്നിഹ
പരിചിനൊടിരിക്കുന്നതെന്നതു കേട്ടവൻ
പരിചിനൊടു ചെന്നിട്ടു വീരനാമുദ്ധവൻ.
കുരുകുലവരദ്രോണഭീഷ്മാദികളെയും
കുരുപതി സുയോധനൻ കർണ്ണനേയും കണ്ടു
ഉടനെ കഥ സർവവും രാമാഗമനവും

---

ഊചേ = പറഞ്ഞു. സമാഗമ്യ = വന്നുചേർന്നിട്ട്. രഥികൻ = തേർ നയിക്കുന്നവൻ.

വടിവിനൊടുമുദ്ധവർ ചൊല്ലി രാമാന്തികം
ഉടനെ ഗമനംചെയ്യുന്നിന്നു വഴിപോലെ.
ബലനടയ ഗമനമതു കേട്ടു ദുര്യോധനൻ
പലതുമതു സല്ക്കരിച്ചീടുവാൻ കോപ്പുകരം
ഉടമയൊടൊരുക്കി വേഗേന രാമാന്തികം
വടിവിനൊടു പൂക്കൾ കൂപ്പി ഗുരുവാകയാൽ.
കുമതി ദുരിയോധനഭാവമറിഞ്ഞിട്ടു
കുമതികരം കുരുക്കളും വന്ദിച്ചു രാമനെ.
കുരുപതിയെയടുത്തുപൊഴുതു രാമനും മോദമോ-
ടുരുതരമൃദുസ്മിതത്തോടുമനുഗ്രഹം
അതുപൊഴുതു ചെയ്യിതു കൗരവവീരരെ
അൻപോടു കൗരവർ പൂജിച്ചു രാമനെ
കുശലവചനങ്ങളാൽ കൗരവന്മാരെയും
മുസലിയുമനുഗ്രഹം ചെയ്തു യോജിച്ചഥ
മുസലിയുമുരച്ചിതീവണ്ണം കുരുക്കളോ
ടുടമയൊടു ഞാൻ വന്ന കാരണം കേട്ടാലും:
"നൃപതികരംശിരോരത്നമുഗ്രസേനാജ്ഞയാ
നിരവധികവാത്സല്യബന്ധുക്കരം നിങ്ങളെ
സുഖമൊടിഹ കണ്ടു ഞാൻ നൃപതിവരകല്പന
സുഖമിഹ വരുത്തുവാൻ ചൊല്ലുവൻ കേരംക്കതും;
പലരുമൊരുമിച്ചൊരു ബാലനെ വഞ്ചിച്ചു
ബലമൊടു പിടിച്ചു ബന്ധിച്ചതു ധർമ്മമ-
ല്ലതുമിഹ സഹിച്ചു ഞാൻ നമ്മിലെബ്ബാന്ധവാ"-
ലിതിബലവചസ്സുകരംകേട്ടുകുരുക്കളും
ഈർഷ്യയോടിത്തരം തമ്മിൽപ്പറഞ്ഞിതു:
"മതിമതിയിതാശ്ചര്യമാശ്ചര്യമെത്രയും
മിണ്ടുവാനോക്കിലിന്നൊന്നുമില്ലെങ്കിലും
പരമശിവ! കാലഗതിവൈഭവമാമിതു
പാരിൽ ക്രമങ്ങരം സമസ്തം മറഞ്ഞിതു
അതിവിമല രത്നങ്ങരം ചേർത്ത കിരീടങ്ങരം
അധികബലഭൂപതിമസ്തകേ വാഴുന്നു:
അതിനുടെ പദസ്ഥാനമാഗ്രഹിക്കുന്നിതു
മെതിയടി ചെരിപ്പു നാണമിതു കേരംക്കിലോ
ഇന്നു തമ്മിൽ ചില ബന്ധുത്വമോർത്തു നാ-
മൊന്നുമിളക്കാതിരുന്നു നൃപാസനം
എന്നിവയും കൊടുത്തൊപ്പമായ് ഭാവിച്ചു
ഒന്നിനും നിന്ദ്യം പുറത്തു പറയാതെ
കുടകരം തഴ വെഞ്ചാമരാദി നൃപക്കുള്ള-
തിടയിഹ ധരിച്ചിരിക്കുന്നിതു വൃഷ്ണികരം.
ഉടമയൊടു നാമൊന്നിളക്കാതിരിക്കയാൽ

ഊററം നടിച്ചവരിത്രമേലായതും
ഉരഗശിശുവെപ്പാൽ കൊടുത്തു വളൎക്കിലോ
ഊക്കനൊയ് രക്ഷിപ്പവൻ പിന്നെ വമ്പിനാൽ
പടുതയൊടു പന്നഗത്താൽക്കടിപെട്ടവൻ
ഉടനെ മൃതിയാകുന്നു പാൽ കൊടുക്കുന്നവൻ.
അതിനുസമമിന്നിവർ മത്സരിപ്പാനായി
മതിയിൽ ദൃഢരായി വന്നിന്നു തുടങ്ങിയാൽ
മതിമതിയിവൎക്കീ നൃപതികൾ പദസ്ഥാന-
മിതു സകലമില്ലെന്നതാക്കിവെക്കേണമേ.
ചപലതകളിവ പറകിൽ നന്നായ്‌വരാ ദൃഢം
ചഞ്ചലമില്ലിവൎക്കെന്നതു നിൎണ്ണയം.
നൃപവരനഹം മമ കല്പനയെന്നതും
നൃപതികൾ പറഞ്ഞതെന്നാലതു ശോഭനം
നാണവുമില്ലാതെയീവക ചൊൽവതു
കോണിൽനിന്നിത്തരം വേണമെന്നാകിലാം.
ശാന്തനവദ്രോണകൎണ്ണ ശല്യനൃപർ
അന്തമില്ലാതെ ബലികൾ നാമിന്നിഹ
ഭുവനമതിലിരിക്കുന്നകാലമിവൎക്കിഹ
ഭുവനസുഖഭോഗമോടേ വസിക്കാമല്ലോ
മനമതിൽ വിചാരിക്കവേണ്ടുന്നതെ''ന്നിതി
മദബലവചസ്സുകൾ കൗരവർ ചൊന്നു പിൻ
അതിമദദുരുക്തികളോൎത്തുപോയ് ഹസ്തിനേ
അതിദുരിതശാലികൾ വീടുപുക്കൻപോടു
മരുവിനതുപൊഴുതിലഥ കോപിച്ചു രാമനും
പരിചിലിദമോൎത്തു ചിന്തിച്ചു പറഞ്ഞിതു:
''മദമതു വളൎന്നവർ തന്നെ ദണ്ഡിപ്പതു
മദശമമഹൗഷധം മററുമില്ലേതുമേ.
യദുവരരുമെന്നുടെ സോദരൻ കൃഷ്ണനും
ഏററം രുഷാ രണം ചെയ്‌വാൻ പുറപ്പെട്ടു
അരുതരുതിവർ നല്ല സാധുക്കളെന്നോൎത്തു
പരിചിനൊടു ശാന്തിയും ചെയ്തു പോന്നേനഹം
ഇവിടെയിവർ ശമമതു വെടിഞ്ഞു ദുൎമ്മാൎഗ്ഗികൾ
ഇവരൊടു ശമം ചൊന്നതേററമെൻ സാഹസം.
കുതുകമതുമല്ലപോൽ നൃപശിരോരത്നമി-
ക്കുമതി കുരുവീരർപോൽ പാദുകാ വൃഷ്ണികൾ.
അതുമധികമല്ലപോലിവരുടെയബാന്ധവാൽ
മതിസുഖമൊടവനിയതിൽ വാഴ്കമാനേനപോൽ.

ഉരഗം = പാമ്പ്. പടുത = സാമൎത്ഥ്യം. മദശമമഹൗഷധം = അഹങ്കാരം ശമിപ്പിക്കാനുള്ള സിദ്ധൗഷധം. രുഷാ = രോഷത്തോടെ; കോപിച്ച്. കുമതി = ദുഷ്ടൻ. ഇദം = ഇപ്രകാരം.

അതിവിമലരാജ്യം സുധർമ്മയും നല്ലൊരു
മതിസുഖമതേകുന്ന പാരിജാതമത്തും
പലതുമിഹ സിദ്ധിച്ചു ഭുവനമതിൽ മേവുന്ന
ബലമിയലുമുഗ്രസേനൻ നൃപനല്ലപോൽ.
അമരവരരാദിയായ് ബലികളിഹ നൽകുന്നു
അമരസുഖ ഭുഭോഗമൊക്കെവേ തുച്ഛമായ്
സകലഭുവി വിജയമൊടു വാഴുന്നു യാദവർ
സകലപതിയുഗ്രസേനൻതന്നെ നിർണ്ണയം
ഇതിവസതി സകലനൃപചിഹ്നമടക്കിക്കൊ-
ണ്ടിക്ഷിതിയിൽ ബുദ്ധിമാനാം നൃപേന്ദ്രനും
കുമതി കുരുവരരിവർപോൽ നൃപതിവരചിഹ്നങ്ങൾ
കൃപയൊടു കൊടുത്തതെന്നാകിലും കേട്ടിഹ
മനസി ശമമത്തു വരികയില്ല നമുക്കിഹ
മനസിയിവരോടെനിക്കില്ലൊരു സ്നേഹവും.
ഇവപലവുമുള്ളത്തിലോർത്തിട്ടു കോപിച്ചു
‘ഇന്നു ഞാൻ നിഷ്കൗരവം ഭൂമിയാക്കുവൻ’
ഇതി കരുതി രോഷേണ നേത്രങ്ങൾ വക്ത്രവും
ഏറ്റവും ശോഭിച്ചു രക്തപ്രഭപോലെ
മുസലവുമെടുത്തു വേഗേനയെഴുന്നേറ്റു,
മുസലിയുടെ വേഷമാലോക്യ ഭയത്തോടും
സുരരുമഥ മുനിവരരുമിന്നു ഭൂമണ്ഡലം
അരനിമിഷമിടയിലിഹ ഭസ്മമാമെന്നോർത്തു
അമരമുനിവൃന്ദമോരോതരം വാഴ്ത്തുമ്പോൾ
ഹലിയുമിഹ സീരാഗ്രം ഹസ്തിനമാം പുരേ
ഊന്നിക്കൊളുത്തി വേഗം വലിച്ചീടിനാൻ;
ഉടനെ പുരി ജാഹ്നവി നോക്കിച്ചരിഞ്ഞിതു:
അതുപൊഴുതു ഹസ്തിനേ ബാലവൃദ്ധാദികൾ
പതിതമൊടു നിലവിളികൾ ഘോഷിച്ചു സർവ്വരും
ഝടിതി ഹലധരനുടയ കാൽക്കൽ വീണൻപോടു
പാരമായ് രാമനെ വാഴ്ത്തിസ്തുതിച്ചിതു:
“അവനിതരനനന്തനാകും ഭവാൻതന്നുടെ
മഹിമകളതെന്തെന്നതോരാതെ ഞങ്ങളും
പലപിഴകളുരചെയ്തതൊക്കെ ക്ഷമിച്ചിഹ
കുരുകുലമിതാശു പാലിക്ക നീ മന്നവ!
കൃപപെരുത ജനനിവഹമുഖ്യനാകും ഭവാൻ
കൃപണരിവർ ചൊന്നതെല്ലാം ക്ഷമിക്കേണമേ
സകലജഗദുദയലയ പാലനാത്മാ ഭവാൻ

നിഷ്കൗരവം = കൗരവന്മാരോടു കൂടാത്തതു്. ആലോക്യ = കണ്ടിട്ടു്.
സീരാഗ്രം = കലപ്പയുടെ അഗ്രം. ഓരാതെ = അറിയാതെ. കൃപപെരുത = കാരുണ്യമേറിയ.

സത്യസ്വരൂപ! മഹാബലവിക്രമ!
തവ മഹിമ ലോകത്തിലാരറിയും വിഭോ!
തത്ത്വവിത്തുക്കളും കുറഞ്ഞൊന്നറിയുമോ?
അഖിലധരിത്രീഭവസംഹാരകാരണ!
അഖിലമപരാധം ക്ഷമിക്ക മഹാബാഹോ!''
ഇവപലതു ഭീഷ്മാദി മുഖ്യരർത്ഥിക്കയാൽ
ഇഷ്ടമഭയവും നൽകി ബലഭദ്രൻ
കുരുനൃപതിവരനഗരമസ്തിനമിന്നുമേ
കമ്പിട്ടുയൎന്നു കാണാം ദക്ഷിണപുരം.
കുരുപതി സുയോധനൻ മോദിച്ചു തൽക്ഷണം
പരിചിനൊടു പുത്രിയെ സാംബനോടൊന്നിച്ചു
മുസലധരനാം ഗുരുതൻപദേ വച്ചുടൻ
ഉത്സവം കൈക്കൊണ്ടു കൈവണങ്ങീടിനാൻ.
മദഗജമതൊരുപരിചിൽ പന്തിരണ്ടായിരം
മോദമേകീടുമശ്വങ്ങളയുതവും
കനകമയമതി വിശദരഥമതാറായിരം
കനകമണിവസനമതു സംഖ്യയില്ലാതെയും
കനകമനവധിയണിഞ്ഞുള്ള തരുണികൾ
കന്യകാദാസികളായിരമിത്തരം
മകളുടയ മമതയതുകൊണ്ടു ദുര്യോധനൻ
അകമലർ തെളിഞ്ഞു നൽകീടിനാനാദരാൽ.
ഇവ പലവുമുടമയൊടെടുപ്പിച്ചുരാമനും
ഇഷ്ടം പുറപ്പാടു ചൊല്ലി ദ്വാരാവതി–
ക്കഴകൊടു വരുന്നനേരത്തുള്ള ഘോഷങ്ങൾ
അഴകിനൊടു ചൊല്ലുവാൻ വേലയത്യത്ഭുതം!
കമലദലനേത്രയാം ലക്ഷണാതന്നുടെ
കാമുകനായ സാംബൻെറ വിവാഹവും
പൊലിമയൊടു ഘോഷമായ്ചെയ്തു യദുക്കളും,
പൊലിമയൊടു സൗഖ്യമായ്വാണിതെല്ലാവരും.

## നാരദപരീക്ഷ

അതുസമയമൊരുദിവസമമലമുനി നാരദൻ
അതികുതുകമുള്ളത്തിലോൎത്താനവസ്ഥകൾ.
നരകവധമതിദ്ധടിതി ചെയ്തു മുകുന്ദനും
നാരികളെത്തമ്മെപ്പലതു വേട്ടീടിനാൻ.
ഒരുപൊഴുതു ദ്വൈതമില്ലാതൊരേകൻ പരൻ
നരകപുരിസന്നിധൗ പോയിവയൊക്കെയും

തത്ത്വവിത്തുകൾ = പൊരുൾ അറിയുന്നവർ.

അറിയണമിതെന്നോൎത്തു നാരദൻ ചെന്നിതു
അമരപതിസദനമതിലേററം വിളങ്ങുന്നോ-
രാണ്മയാം ദ്വാരകാമന്ദിരം കണ്ടുക-
ണ്ടതികൗതുകചിത്തനായ്മന്ദമന്ദം നട-
ന്നഖിലപതി വാഴും പുരികഠ ചെന്നീടിനാൻ.
പൃകാംപെരിയ ദ്വാരകതന്നുടെ വൈഭവം
പാൎത്താലവർണ്ണ്യമെന്നാകിലുമൊട്ടു ഞാൻ
അറിവതിനു ചൊല്ലിനേൻ നിന്നോടു മുന്നമേ
അത്യത്ഭുതം വിശ്വകൎമ്മാവു തീൎത്തവ.
അവ പലതുമോരോന്നു കണ്ടിതു നാരദൻ
അംഭോജലോചനൻ മന്ദിരംകാക്കുന്ന
വമ്പരായുള്ളവർ കഞ്ചുകമൃഷ്ണീഷം
അൻപോടുപൂണ്ടതി വീരഭാവത്തോടും
വാഴുന്ന ഗോപുരപാലകന്മാരെയും
കോഴയൊഴിഞ്ഞു കണ്ടെങ്ങും തടയാതെ
വടിവിനൊടു രുഗ്മിണിതന്നുടെ മന്ദിരേ
പടുതയൊടു മുനിവരനമങ്ങനെ ചെന്നപോ-
തമലമൃദുശയ്യയിൽ പരിചിനൊടു രുഗ്മിണി-
തന്നോടു യുക്തനായ് മോദേന മാധവൻ
സുഖമൊടുകിടക്കുന്നു നാരദം കണ്ടപോ-
ളുടനെയെഴുന്നേററു തൽപാദം കഴുകിച്ചു
വിനയമൊടു സ്വൎണ്ണാസനത്തിലിരുത്തീട്ടു
പൂജിച്ചു വന്ദിച്ചു മാധവൻ ചൊല്ലിനാൻ:
"അനവധി സുഖത്തിനു പാത്രമായേനഹം
അൻപോടു നിൻ തിരുമേനി ദർശിക്കയാൽ
ബഹു സുകൃതമായുള്ളതിന്നു ലഭിക്കയാൽ
ദേഹികളിൽപ്പരിശുദ്ധനായ്‌വന്നു ഞാൻ.
അഹമിതി നിനച്ചു ദേഹാദി സംബദ്ധരാം
ദേഹികാംക്കിങ്ങനെയുള്ള ജനങ്ങളെ
പരിചിനൊടു സല്ക്കരിപ്പാൻ കൈവരികിലാ-
സ്ത്രീപുമാന്മാൎക്കു പിൻദുഃഖമുണ്ടായ്‌വരാ
ഇവ പലവുമങ്ങു പറഞ്ഞുകേംപ്പുണ്ടു ഞാൻ
അവ പലവുമിന്നു ഭവദ്ദർശനാൽ വന്നു.
അതിസുകൃതമിന്നിദം വന്നിതു നിൎണ്ണയം
അതിവിമലമായ്‌വന്നു സല്ക്കൎമ്മജന്മവും
മമ സദനവംശവും ശുദ്ധമായ്‌വന്നിതു
മൽഭാഗ്യമെത്രയും ചൊല്ലരുതേതുമേ.
സകലവുമെനിക്കിന്നു വന്നു മഹാമതേ!

ഭവദ്ദർശനാൽ = അങ്ങയെ കാൺകമൂലം.

സകലഗുണപൂർണ്ണനാകം ഭവാനെന്തു ഞാൻ
സപദിയിഹ ചെയ്യേണ്ട''തെന്നു മുകുന്ദന്റെ
സാധുവാക്യം കേട്ടു ചൊന്നാൻ മുനീന്ദ്രനും.
വിനയമൊടു മാധവം വന്ദിച്ചു മാമുനി
വിശ്വമൂർത്തേ! ഞാൻ പറയുന്ന കേൾക്കെന്നാൻ:
''ജഗതി സകലാത്മാ വിഭിന്നനേകൻ വിഭോ!
ജാതയാം മായാപരൻ വഹ്നിധൂമവൽ
തവ കഥിതമായതിന്നുത്തരം ചൊല്ലുവാൻ
തവ വിഭവലോകത്തിലാരുമുണ്ടായ്‌വരാ.
ജഗതി സൃജരക്ഷസംഹാരകർത്താ ഭവാൻ
ജഗതിപതിയാം ഭവാനെന്തരുതാത്തതും?
തവപ്രകൃതിവൈഭവം കണ്ടുകൊണ്ടീടുവാൻ
തമ്പുരാനേ! നിൻപദാംബുജം സർവദാ
മമ മനസി ധ്യാനിച്ചു സഞ്ചരിച്ചീടുവാൻ
മമ വരമതേകുക മററു വേണ്ടീലിഹ.''
ഇതി വചനമോരോന്നുരച്ചിതു നാരദൻ
ഈശ്വരൻ കൃഷ്ണൻ വസിച്ചിതു സൗഖ്യമായ്
അതിഝടിതി മാമുനി ഭാമാഗൃഹം പുക്കു;
അതുപൊഴുതു മാധവൻ സത്യഭാമാന്വിതം
അതികുതുകമോടു ചെയ്തീടുന്നു ദേവനം.
മുനിയെയഥകണ്ടപ്പോതുദ്ധവനോടുമായ്
കനിവിനൊടു വന്ദിച്ചു മാധവൻ ചൊല്ലിനാൻ:
''മുനിവര! മഹാഭാഗ! ഭാഗവതോത്തമ!
മനസി സുഖമല്ലയോ ഞാനെന്തു വേണ്ടതും?
സകലവുമലംബുദ്ധിവന്നു മഹാമതേ!
സകലഗുണരാശേ! സമസ്തകാമൻ ഭവാൻ,''
ഭഗവദനുചരിതഗിരമിങ്ങനെ കേട്ടിട്ടു
ഭാഗവതാഢ്യൻ നടന്നു മുദിതനായ്
ഝടിതി മറുമന്ദിരം പുക്കു നോക്കും വിധൗ
മടിയിൽ നിജപുത്രരെ വച്ചു ലാളിപ്പതും
മുദിതമതി നാരദൻ കണ്ടു പോയ് മററൊരു
മന്ദിരം പുക്കു മുകുന്ദനെക്കണ്ടിതു
കളിസമയത്തുപൊഴുതു മററൊന്നിൽ നോക്കിനാൻ
കളികളുമതെന്നിയേ ഹോമകർമ്മത്തിനായ്
മധുരിപു വസിക്കുന്നു മററൊരു മന്ദിരേ
മാധവഭക്തൻ മുനി ചെന്ന നേരത്തു
അതികുതുകമാരണൻപൂജയെച്ചെയ്യുന്നി—

---

ധൂമവൽ പുകയെന്നപോലെ. തവ കഥിതമായതു് = നിന്നാൽ പറയപ്പെട്ടതു്. അലംബുദ്ധി = സംതൃപ്തിഭാവം = സംതൃപ്തഭാവം.

 

തതിമുദിതമനന്യമാം മന്ദിരേ പോയ് മുനി
അതുപൊഴുതു മാധവൻ സന്ധ്യയെ വന്ദിച്ചു
മതിദമമിയന്നു ജപിക്കുന്നിതന്നേരം.
ഉടനെ മുനി മറെറാരു മന്ദിരം പുക്കപോ–
തുടനെ മുരവൈരിയുമായുധാഭ്യാസമായ്
വടിവിനൊടു കണ്ടുകണ്ടന്യനാരീഗൃഹേ
ഉടനെ മുനി ചെന്നപോതാരണാർത്ഥൻ പരൻ
ജലമതിലതി പ്രീതിപൂണ്ടു ഭാര്യായുത,
ജഗതിപതി ക്രീഡിച്ചു മേവുന്നു സൗഖ്യമായ്
പലവിധവുമിങ്ങനെ കണ്ടു മുനീന്ദ്രനും
പങ്കജനേത്രനെന്നാരിമാർമന്ദിരേ.
ജഗതിപതി കാന്തമാർ തന്നുടെ മന്ദിരേ
ജാതമോദം പല കർമ്മാനുസാരിയായ്
പരമപുരുഷൈകനായ്ക്കണ്ടു മുനീന്ദ്രനും
പാരം കുതൂഹലം പൂണ്ടു ഭക്ത്യായുതം
തരുണിമണി രുഗ്മിണിതന്നുടെ മന്ദിരേ
തീർത്ഥപാദൻ പോയ്‌വണങ്ങി മുകുന്ദനെ
അതിമധുരമാശ്ലുറഞ്ഞാനിവണ്ണം മുനി;
"അത്ഭുതമത്ഭുതം! നിന്നുടെ മായകൾ
തവ കൃപയതെന്നിലൊരല്പമുണ്ടാകയാൽ
താവകമായതൻ വൈഭവം കണ്ടതും
സകലദിശി പൂർണ്ണനാം നിന്നെയൊഴിഞ്ഞൊന്നും
സർവ്വദാ കാണ്മാനുമില്ലെന്നു കണ്ടു ഞാൻ
തവചരിതമഖിലദിശി പാടിനടപ്പതി–
നിവനിനിയൊരാജ്ഞയും ചെയ്‌വതിന്നാഗ്രഹം."
മുനിവചനമിദമകമെ കേട്ടു മുകുന്ദനും
മന്ദസ്മിതംചെയ്തിവണ്ണമരുൾചെയ്തു:
"കനിവിനൊടു ധർമ്മോപദേശങ്ങൾ ചെയ്‌വതും
അതിനെ വഴിപോലെ പാലിച്ചിരിക്കുന്നതും
അതിവിമലരായുള്ളവർക്കു ഗുണങ്ങളെ
മാർഗ്ഗമോടേ കൊടുത്തീടുന്നതുമഹം.
വഴികൾ പിഴയാതെ ധർമ്മം ഭുവിയേവർക്കും
വാക്കിനാൽ ചൊൽകയും നാമസങ്കീർത്തനം
അറിവിനൊടു ചെയ്കയുമെന്നുടെ ലിംഗങ്ങൾ
കനിവിനൊടു കണ്ടു വന്ദിക്കയും ചെയ്തിഹ
മുനിവര! യഥാഹിതം സഞ്ചരിക്ക ഭവാൻ
അതു സകലമംഗലം നല്ലമസംശയം."

---

മതിദമം = മനസ്സംയമനം. ഭാര്യായുതം = ഭാര്യയോടുകൂടി. താവകം = അങ്ങയുടെ. യഥാഹിതം = ഇഷ്ടപ്രകാരം.

ഇത്ഥമാജ്ഞാപിച്ചു പോകെന്നു കൃഷ്ണനും
മുനിവരനനുജ്ഞയും കൈക്കൊണ്ടു കൃഷ്ണേതി
കനിവിനൊടു ജപിച്ചു പോയീടിനാനംബരേ.
നരകരിപു നാരീവൃന്ദേന മോദാന്വിതം
നന്നായ്‌രമിച്ചു വസിച്ചാൻ മുകുന്ദനും
പ്രകൃതികൃതിയതിലവതരിച്ച മായാമയൻ
പ്രകൃതിപുരുഷോത്തമൻ കൃഷ്ണൻ ജഗല്പതി-
യുടെ കഥകൾ കേൾക്കയും ചിന്തിക്ക സേവിക്ക-
യനവരതമിടയിടയതെങ്കിലും നാമങ്ങൾ
വഴിയെ ജപശീലനം തൽക്കഥ ചൊൽകയും
കഴിവരികിലേവനും ഭക്തിവർദ്ധിക്കമീ
വഴികളിത്തു ഭക്തിമുക്തിക്കെടോ മന്നവ!
ആഴിവർണ്ണൻകഥ ചൊല്ലുവനിന്നിയും.
ജഗതിപതി മാധവൻ യുവതിമണിമാരുമായ്
ജാതമോദം വസിക്കുന്നാളൊരു ദിനം
നിശയിലഥ യുവതിമണിമാർ മുകുന്ദൈർയുതം
നിശ്ചലരായിസ്സുതിക്കുന്നതുനേരം
ഉദയഗിരിമുകളിലരുണേനസാകം രവി
ഉദ്ദിശ കാലമാകുന്ന സമയത്ത-
ങ്ങഴകിനൊടു വഴിവഴിയെ കോഴികൾ കൂകുമ്പോ-
ളഴകിനൊടു കുക്കുടം തന്നെശ്ശപിച്ചവർ
ഉടനെയെഴുന്നേററിട്ടു കൃത്യം തുടങ്ങിനാർ.
ഉടനെയെഴുന്നേററിതു ബ്രാഹ്മമുഹൂർത്തഗേ
കടൽമകൾപതി കളിച്ചർഘ്യവും ചെയ്തഥ
നിർമ്മലബ്രഹ്മവും ധ്യാനിച്ചു മാധവൻ
രവിമഥ വണങ്ങി ഗോവിപ്രമുനിമാരെ
രഭസമൊടു കൂപ്പി ശുദ്ധാന്തഃകരണനായ്
ഖുരവുമഥ കൊമ്പുകൾ ഹേമത്തിനാൽ കെട്ടി
അഖില പരിഭൂഷിതത്തോടു പശുക്കളെ
സ്വർണ്ണസൂത്രങ്ങളുമിട്ടു ശിശുയുതം
എണ്ണുമിതീരണ്ടു കൂട്ടി വഴിപോലെ
വിധിവഴിയെ ഗോദാനമായതും ചെയ്തിട്ടു
വിധിവഴിയെ മാനിച്ചു യാദവവൃദ്ധരെ
മണികനകമയവിമലമാകും കിരീടവും
മാനിച്ചു പൂണ്ടു മററും ബഹുഭൂഷണം.
കുറിയുമഥ തിലകവുമതൊക്കെയലങ്കരി-
ച്ചുറിവതിനു ദർപ്പണം നോക്കി മോദാന്വിതം

---

ജാതമോദം = ഉണ്ടായ സന്തോഷത്തോടുകൂടി. മുകുന്ദൈർയുതം = മുകുന്ദനോടു കൂടി. അരുണേനസാകം = അരുണനോടൊത്ത്. രഭസം = വേഗം. ഖുരം = കുളമ്പ്. ഹേമം = സ്വർണ്ണം.

കളമൊഴികരം മിത്രഭൃത്യാദി ജനങ്ങരംക്കും
കളമറ്റു വരുത്തുവാൻ വേണ്ടതു നൽകീട്ടു
കളമൊഴികരംയുവതിമണിമൗലിമാർനേത്രത്തിൽ
കളമൂനസുമാല്യവും ധൃത്വാ ജനാർദ്ദനൻ
ചതുരനഥ രഥമതിലതേറി സാമന്താദി
ചതുരത ചതുവ്വാദ്യഘോഷസ്തുതിയൊടും
കടകരംതഴയാലവട്ടങ്ങരം വെഞ്ചാമരം
വടിവിനൊടു നാലുഭാഗത്തും വിളങ്ങിയ-
ങ്ങതിവിമലമാകും സുധർമ്മയാമാസ്ഥാന-
മതിലതിവിമോഹനരത്നസിംഹാസനേ
പരമപുരുഷൻ മഹാവിഷ്ണു നാരായണൻ
പരിചിനൊടു ചെന്നിരുന്നീടുന്ന നേരത്തു
അതികുതുകമെല്ലാവരുംചെന്നു കൂപ്പിനാർ.
അതിവിമലനൃത്തസംഗീതശൃംഗാരസൗ-
ഭഗസുഖമതാകിയ വാദ്യാദിഘോഷവും
അതിവിമലവെങ്കൊററച്ഛത്രമതാദിയായ്
പലരുമഥ വന്നു മുകുന്ദം ജഗന്മയം
പലവിധവുമായ് ശുഭസേവ തുടങ്ങിനാർ.
മണികനകരത്നസിംഹാസനേ മന്ത്രിഭി-
മ്മണി വിമലശോഭയാ ബ്രാഹ്മണസംയുതം
ജഗദുദയകാരണൻ സന്താപനാശനൻ
ജാതമോദം വസിച്ചീടും ദശാന്തരേ.

## രാജസൂയം

പരിചിനൊടു ദൂതനും വന്നു പുരദ്വാരി
പാരാതെ ദ്വാരപാലൻ ചെന്നുണർത്തിനാൻ.
അതുപൊഴുതു ദൂതനെക്കൊണ്ടുവന്നീടുവാൻ
ആനന്ദമൂർത്തിയും കല്പിച്ചതുനേരം
വിരവിനൊടു ദൂതനെക്കൃഷ്ണാന്തികത്തിങ്കൽ
വാമ്പോടു കൊണ്ടുവന്നാക്കി വന്ദിച്ചവൻ
ഉഴറിയഥ ഗോപുരപാലനതുനേരം
വഴിയെ ജഗദീശനെ വന്ദിച്ചു ദൂതനും.
അതുപൊഴുതു മാധവൻ ചോദിച്ചു ദൂതനോ-
''ടാരുടെ ദൂതനാകുന്നു നീയുമിഹ?
വരുവതിനു മൂലവും ചൊൽ''കെന്നു കേട്ടിട്ടു
വന്ദിച്ചു ദൂതനും നന്നായുരഞ്ഞിതു:
''വരുവതടിയൻ ജരാസന്ധഭൂപാലൻെറ
സദനമതിൽനിന്നു സത്യം ജഗല്പാലക!

---
ധൃത്വാ = ധരിച്ചിട്ട്.

ഇവിടെയുഴറീട്ടു ഭവദ്ദർശനം ചെയ്വു.
ഇഷ്ടകാര്യമുണർത്തിപ്പാൻ ജഗൽപ്രഭോ!
ഭുവനപതിവീരരേ വീരൻ ജരാസന്ധൻ
ഭീതി വളർത്തു പിടിച്ചുകെട്ടിക്കൊണ്ടു
ദുരിതകരമാകിയ കാരാഗൃഹത്തിങ്കൽ
ദുർന്നയനിട്ടു വലയ്ക്കുന്നതുമൂലം,
പെരുകിനൊരു പരവശതയാലവർ ചൊൽകയാൽ
പരമപുരുഷപ്രഭോ! വന്നേനടിയനം
നൃപതികൾ പറഞ്ഞിങ്ങയച്ച വൃത്താന്തവും
നൃപതികൾപതേ! സർവ്വപാലക! കേൾക്കേണം;
"ദുരിതകൃതവർഗ്ഗങ്ങളെയൊട്ടൊക്കവീട്ടുടൻ
പരിചിനൊടു ധർമ്മവും ലോകവും രക്ഷിപ്പാൻ
പ്രകൃതിയതിനാൽ ഭവാൻ ജാതനായി ഭുവി
പ്രകൃതിപതിയാം വിഷ്ണുവല്ലോ ഭവാൻ ദൃഢം.
തവചരണപങ്കജം ഞങ്ങൾക്കു സേവിപ്പാൻ
താവകമായയാലെത്താഴ്സ്സമൂലമായ്
ജനിമരണവിഭ്രമാബ്ധൌവുഴന്നിങ്ങനെ
ജന്മമായ്പ്പൊങ്ങിയും മൃത്യുവായ് മുങ്ങിയും
ദിവസവുമലഞ്ഞതിൽ പേടികൊണ്ടേററവും
ദാരാർത്ഥപുത്രജനനിവഹങ്ങളാം—
വലിയ ചുഴി നക്ര തിമംഗലാദ്യാദികൾ—
വായിൽ കടപ്പെതും മൃത്യു ഭവിക്കയും
ഉടനെയതിൽ ജാതരായ് പിന്നെയുമിങ്ങനെ
ഊർമ്മിയായ് സംസാരവാരിധിജാതർതൽ—
ജനനഹരനായിരിക്കുന്ന ഭവാനുടെ
ജീവവാത്സല്യകടാക്ഷാനുകമ്പയാ
പരിചിനൊടു ഞങ്ങളെക്കെട്ടി വലിച്ചിട്ടു
മറുകരകരേറുവാൻ തൽകൃപയേകുക.
തുണയതു സദാ കൃപയെന്നിയില്ലേതുമേ
തത്ത്വമൂർത്തേ! സകലാത്മക! മാധവ!
പ്രകൃതിപരവശതയാ ബദ്ധരായീടിലും
താപകരൻ ജരാസന്ധനെക്കൊന്നിഹ
തവകരുണയാലിന്നു ഞങ്ങളെപ്പാലിക്ക.
തീവ്രശീലൻ ജരാസന്ധനായ നൃപൻ
ദയയൊഴികെയിങ്ങു പാശത്താലെ ബന്ധിച്ചു
അന്നപാന സ്നാന നിദ്രാദിയില്ലാതെ
പരവശതയാ ദുഃഖബദ്ധരാം ഞങ്ങളെ

---

ജനിമരണവിഭ്രമാബ്ധൌ = ജനനമരണവിഭ്രമമാകുന്ന സമുദ്രത്തിൽ. ഊർമ്മി = തിര. താപകരൻ . = ദുഃഖമുളവാക്കുന്നവൻ. ബന്ധവിച്ഛേദൻ = ബന്ധത്തെ ഇല്ലാതാക്കുന്നവൻ.

പരമപുരുഷ! ബന്ധവിച്ഛേദനാം ഭവാൻ
പരിചിനൊടു ബന്ധനമോചനം ചെയ്തിട്ടു
പരിചൊടിഹ പാലിക്കവേണ''മെന്നിങ്ങനെ
ജഗതിപതിയാം ഭവാൻതന്നോടു ചൊല്ലുവാൻ
അഗതിപതിമാർ നൃപന്മാരയച്ചാരെന്നെ
നരപതികരം ചൊന്നതു സത്യമുണർത്തിഞാൻ
നരകഹര! നീയിതിന്നുത്തരമെന്നോടു
അരുളിയതു കേട്ടുകൊണ്ടാലതും ചെയ്തിടാം.''
നരപതികരം ദൂതനിവണ്ണം പറഞ്ഞപ്പോരം
ഗഗനമതിൽനിന്നൊരു തേജസ്സു കാണായി
ഗഗനമതിൽ നിന്നക്ഷൈനന്നാർ സഭാജനം.
മനസി നിരൂപിച്ചിതു മാധവൻ തുഷ്ടനായ്
മുനിവരനതാകിയ നാരദനെന്നുള്ള
വിവരമതടുത്തുകണ്ടപ്പോളറിഞ്ഞിതു-
വേഗമെഴുന്നേററു തത്സഭാവാസികരം
സപദിമുനിതന്നെ വണങ്ങിനാരേവരും.
സപദിയെഴുന്നേററു മുകുന്ദൻ മുനീന്ദ്രനെ
വടിവൊടുമുദാ ക്ലൃപ്തിയർഗ്ഘ്യപാദ്യാദിയാൽ
വടിവൊടു പൂജിച്ചു സിംഹാസനംതന്നിൽ
മുനിവരനെ വാസവും ചെയ്യിച്ചരുരംചെയ്തു:
''ഇവിടെ മരുവീടിന ഞങ്ങരംക്കു മംഗലം
ഇപ്പൊഴേ നൽകുവാനിങ്ങെഴുന്നള്ളിയ
തവഗമനമെല്ലാടവുമുണ്ടതുകൊണ്ടും
തത്തുവൃത്താന്തമഖിലമറിഞ്ഞീടും
മുനിവര! മഹാമതേ! വൃത്താന്തമുള്ളതും
മുദിതമൊടു ഞങ്ങളോടൊക്കെയരുരം ചെയ്ക
സകല ഭുവനങ്ങളും പാലനംചെയ്യുവാൻ
സർവജ്ഞനാം ഭവാൻ സഞ്ചരിക്കുന്നതും
കനിവിനൊടു ഖാണ്ഡവപ്രസ്ഥേ ഗമിച്ചിതോ?
കാലാത്മജാദികരംവൃത്താന്തമെന്തുള്ളു?''
ഇദമഖിലജഗതിപതിവാക്കു കേട്ടന്നേരം
ഇത്തരം നാരദൻതാനരുരം ചെയ്തിതു:
''സകലഭുവനങ്ങളും തീർത്ഥങ്ങളുമെല്ലാം
താവകപാദതീർത്ഥേന ശുചികളായ്
മരുവുമതുമല്ല നിൻനാമസങ്കീർത്തനാൽ
പരമപദമാശു സാധിക്കും സമസ്തരും.
അതിനു തവതിരുനാമസങ്കീർത്തനേന ഞാൻ
താവകാജ്ഞാവശാലേവം ഗമിക്കുന്നു.
സകലകഥയറിവതിനു ലോകത്തിലൊക്കെയും
സാനന്ദമോടേ നടന്നുവന്നേനഹം,

തവ പ്രകൃതിയാം മായയല്ലാതെ മററൊന്നും
യത്രതത്രാപി കാണ്മാനില്ല കേൾപ്പാനും.
സകലവുമറിഞ്ഞിരിക്കുന്നു നീയെങ്കിലും
സർവോപകാരാർത്ഥമൊന്നു ചൊല്ലുന്നു ഞാൻ
അനവരതവും ഭവത്ഭക്തൻ യുധിഷ്ഠിരൻ
അന്തർമ്മനസി നിരൂപിച്ചിരിക്കുന്നു
കഴിവരുമോ രാജസൂയത്തിനായ്ക്കൊണ്ടതു
കഴിവതു വരുത്തുകവേണം ഭവാനതും
പറവതിനു വന്നു ഞാനിപ്പോൾ ജഗൽപ്രഭോ!
പാർത്ഥിവൻ ത്വദ്ഭക്തരിൽ പ്രഭു ധർമ്മജൻ
ത്വൽപാദപങ്കജം സേവിപ്പവർക്കു നീ
ചിത്തത്തിലാഗ്രഹമെന്തൊന്നതു നൽകും
മഹിമപെരുതാകിയ രാജസൂയാന്തരേ
മുനികളുമമർത്ത്യരും മററുള്ള ഞങ്ങളും
നൃപരുമവിടേയ്ക്കു വന്നീടും ഭവാനെയും
നല്ലവണ്ണം കണ്ടു മോദിക്കയാമെല്ലാം
വിമല! തവനാമശ്രവണാദികൊണ്ടിഹ
വന്നീടുമേ പാപശാന്തിയെല്ലാവർക്കും.
പരമപുരുഷാ! ഭവദ്രൂപസന്ദർശനം
പുണ്യവാന്മാർക്കു വന്നാലെന്തു ചൊൽവതും?
തവചരണപങ്കജതീർത്ഥാംബുനാ ലോകം
താല്പര്യമോടു ശുദ്ധംവരുത്തീടുവാൻ
ത്രിദിവമതിൽ മന്ദാകിനിയെന്നുപേർ പെററി-
തത്ര ഭൂലോകത്തിൽ ഗംഗയായ് വാഴുന്നു.
പുനരഥ രസാതലേ ഭോഗവതിയെന്നും
പാലനംചെയ്‌വാനിവണ്ണം ജഗത്തിങ്കൽ
കനിവിനൊടു പണ്ടു നീയുണ്ടാക്കി തല്പദാൽ
കല്മഷംതീർന്നു വിശ്വം സദാ ശുദ്ധമായ്.
തവമഹിമയോരോന്നിവണ്ണമുള്ള ഭവാൻ-
തന്നുടെ മായയാ താനതിൽ മഗ്നനായ്
ജനിമൃതികളൊന്നുമില്ലാത പൂർണ്ണനിഹ
ജന്മം മനുഷ്യനായ് വന്നതത്യത്ഭുതം!
ഇതിലധികമാശ്ചര്യമൊന്നു കണ്ടീല ഞാൻ.''
ഇത്തരം നാരദൻ ചൊന്നോരനന്തരം
ഹൃദി മുദിതനായി മുകുന്ദൻ പറഞ്ഞിതു:
''ഹൃത്തുല്യനുദ്ധവ! മന്ത്രിയല്ലോ ഭവാൻ
സകല ഗുണജാലവും കാലദേശങ്ങളും
സകല ഗുരുലഘുതവും കാര്യമകാര്യവും

---

യത്രതത്രാപി = ഒരിടത്തും. രസാതലേ = പാതാളത്തിൽ. ഹൃദി = മനസ്സിൽ.

 

ചതുർവിധമുപായങ്ങളും സന്ധ്യാദി ഷണ്ണയ–
ചാതുര്യമേറെയുള്ളോരു നീയിപ്പൊഴേ
മുനിവരനരച്ചതും നൃപതികളയച്ചതും
ഓർത്തു നീയിന്നിതിനെന്തു നാം വേണ്ടതും.
മതിയിലിവയോർത്തു ചൊല്ലേണ''മെന്നിത്തരം
അരുളിയ മുകുന്ദന്റെ ഭാവത്തെയോർത്തിട്ടു
യജനചരിതങ്ങളും നാരദചിത്തവും
യമസുതവിചാരവും നൃപതികൾവിചാരവും
സകലജനചിത്തവും സത്തുക്കൾചിത്തവും
സകലവുമറിഞ്ഞിരിക്കുന്ന മതിമാനായ്
സമമതിവിശുദ്ധനായ് ജ്ഞപ്തിസ്വരൂപനായ്
സാത്വികനായ്സത്യനിർമ്മലശുദ്ധനായ്
കവിവരരിലുത്തമനുദ്ധവൻ ചൊല്ലിനാൻ
കല്മഷനാശനൻ കൃഷ്ണനോടായിദം:
''ജയജയമുകുന്ദ! ഞാൻ ചൊൽവതു കേൾക്കേണം
ജഗതിപതിയാം ഭവൽഭക്തനായ് ശാന്തനായ്
നൃപതിമണിമൗലിയാം ധർമ്മജൻതന്നുടെ
നിർമ്മലചിത്തത്തിലോർത്ത യാഗത്തെയും
കനിവിനൊടു നന്നായ്കഴിപ്പിക്ക വേണമേ
കർമ്മമിദം മുമ്പിൽ വേണ്ടതാകുന്നതും
കാര്യം ഭാവനതുകൊണ്ടനേകം വരും
ആര്യയാം ഭൂമിയുമേററം തെളിഞ്ഞിടും.
സ്വജനജനമോദവുമാശ്രിതരക്ഷയും
സ്വയമരിവിനാശവും ശാശ്വതകീർത്തിയും
പലഗുണമതിങ്കൽനിന്നുണ്ടായ്‌വരും ദൃഢം
സകലഗുണമൂലമാം രാജസൂയത്തിനാൽ
അഖിലനൃപരെജ്ജയിക്കേണമേ മുമ്പിനാൽ
അതിനിഹ ജരാസന്ധനെജ്ജയിക്കേണമേ
അവനെ ബഹുസൈന്യയുദ്ധേ ജയിക്കായ്‌വരാ
അമിതബലമുടയവനെ ദ്വന്ദ്വയുദ്ധേ മററും
ആഹവേയാക്കുമേവെന്നുകൂടാ ദൃഢം.
അതിനു വഴിയുണ്ടതും ചൊല്ലുവനിന്നു ഞാൻ
അന്തണഭക്തിയും ദാനമിത്യാദികൾ
അഖിലപരിവൃഢനഹമിതെന്നു ഭാവിച്ചുടൻ
അന്തർമ്മനസിമാനിച്ചു ചെയ്യും നൃപൻ
പ്രഭുജനമതിൽ മുഖ്യനാകുന്നു നീയെന്നു

ഷണ്ണയം = ഷഡ് + നയം = ആറു നയങ്ങൾ. (സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സമാശ്രയം). യജനചരിതങ്ങൾ = യാഗവൃത്താന്തങ്ങൾ. ജ്ഞപ്തിസ്വരൂപൻ = ബോധസ്വരൂപൻ. ആര്യ = ശ്രേഷ്ഠ. ആഹവേ = യുദ്ധത്തിൽ.

പാരം നൃപൻ തന്നെ മാനിച്ചു ചോദിച്ചാൽ
ബഹുമതിയെ മാനിച്ചു മന്നൻ ജരാസന്ധൻ
ചോദിച്ചതെല്ലാം കൊടുക്കുമസംശയം.
ധരണിസുരവരനുടയ വേഷവും കൈക്കൊണ്ടു
ധർമ്മാത്മജാനുജൻ ഭീമൻ മടിയാതെ
വടിവിനൊടു ദ്വന്ദ്വയുദ്ധം വേണമിന്നിഹ
വാഞ്ഛിച്ചു ചൊന്നാലതു കൊടുക്കുമവൻ.
അവിടെയഥ ഭീമനെക്കൊണ്ടു കൊല്ലാം നൃപ-
മപ്പോൾ ജരാസന്ധനാശവും വന്നിതേ.
നൃപതികൾകുലത്തിനു മൗലി ധർമ്മാത്മജൻ
നൃപതികൾ സമസ്തരും കരമതുകൊടുത്തുപോം.
അതിവിമലകീർത്തിയും താവകകാര്യവും
അല്പവും സംശയമില്ല വരും ദൃഢം.
ഝടിതി നൃപധർമ്മജരാജസൂയത്തിനു
ജാതമോദം പുറപ്പെട്ടുകൊൾക ഭവാൻ.
ഇഹ സകലമോക്കിലിന്നിത്തരമെന്നുടെ
ഇച്ഛയിതാകുന്നിതിന്നു നിരൂപിച്ചാൽ
സകലജഗദധിപതി സനാതനനാം നിന്റെ
സമ്മതമാരറിയുന്നു ജഗൽപ്രഭോ!''
മതിവിമലനുദ്ധവവാക്യങ്ങളിത്തരം
അതിനു സദൃശങ്ങൾ മാർഗ്ഗങ്ങൾ യുക്തങ്ങളും
ഇതി വിവിധമിങ്ങനെ കേട്ടു മുകുന്ദനും.
മുനിയുമഥ സഭ്യരുമേററം പുകഴ്ത്തിനാർ.
നിജമനസി ചിന്തിച്ചപോലെ മന്ത്രീശ്വരൻ
നിശ്ചയമോതി മോദിച്ചു മുകുന്ദനും
നൃപതികളയച്ചു വന്നോരു ദൂതം നോക്കി
നാരായണൻ കൃഷ്ണനേവമരുൾചെയ്തു:
‘‘നൃപതികളെയെല്ലാമേ പാലിച്ചുകൊള്ളുവൻ
നിശ്ചയമെങ്കലവർ മനംവച്ചുയാൽ
കല്മഷതയവർക്കിനിയുണ്ടാകയില്ലേതും
കർമ്മബന്ധം തീർന്നു നല്ലരായാരവർ.
മമ ഭജനമുടയവരെ ദുഃഖിപ്പതിനുള്ള
മാർഗ്ഗമായീടുകയില്ല പോയ് ചൊല്ലു നീ!
മഗധനൃപനവനെയുമുടൻ വധിപ്പിച്ചു ഞാൻ
മുന്നിൽനിന്നാശു ബന്ധം വിടർത്തീടുവൻ
അനൃതവുമതല്ലിതു സത്യമെന്നുള്ളതും
അൻപോടു ഭൂപരോടിത്ഥം പറക നീ.''

---

ദൂതംനോക്കി = ദൂതനെനോക്കി. അനൃതം = അസത്യം. ജാതമോദം = സന്തോഷത്തോടെ.

ജഗതിപതിവചനമിതി കേട്ടു ദൂതൻ തദാ
ജാതമോദം മുകുന്ദൻപദം വന്ദിച്ചു
ഉടനെ നടകൊണ്ടു പോയ് ഭൂപതിവീരരോ-
ടുണ്ടായവൃത്താന്തമെല്ലാമറിയിച്ചു.
നൃപവരരുമതുപൊഴുതു മാധവധ്യാനേന
നിത്യവുമീദൃശം ചിന്തിച്ചു മേവിനാർ.
നരകരിപുതന്നെ വന്ദിച്ചഥ നാരദൻ
നാരായണാജ്ഞയാ പോയി മറഞ്ഞിതു.
യദുപതിയെയഴകിനൊടു വന്ദിച്ചു കൃഷ്ണനം
ഇച്ഛയാ താതമാതാക്കളെംപാദത്തെയും
അഴകിനൊടു കൂപ്പിയനുജ്ഞയും കൈക്കൊണ്ടു
ആണ്മയിൽ രാമനെച്ചെന്നു വന്ദിച്ചഥ
വടിവിനൊടനുജ്ഞയും വാങ്ങി രാജ്യത്തെയും
വീരൻ ബലഭദ്രൻ സാത്യകിയാദിയാം
യദുകുലവരന്മാരെയേല്പിച്ചു കാപ്പതി-
ന്നേകനാം കൃഷ്ണൻ പുറപ്പെട്ടു വേഗേന
മണിരഥമതിൽ ചെന്നു സത്വരമേറിനാൻ.
മാധവൻ കാന്തമാരായ ജനത്തെയും
തനയരെയുമഴകിനൊടു ശിബികകളിലേററിച്ചു
താനും പുറപ്പെട്ടു നാനാരവത്തോടും.
ബഹുതരവിശേഷമാമായുധധാരികൾ
ബലമിയലും ഹസ്ത്യശ്വപത്തി രഥ ഗണം
കുടതഴകൾ വെഞ്ചാമരങ്ങൾ കൊടികളും
കൗതുകമേറീടുമാലവട്ടങ്ങളും
തുരഗരഥഗജവൃഷഭ ജനബഹുനിനാദവും
സ്തുതികൾ ജയശബ്ദഗീതങ്ങൾ പലതരം
തുമുലതരപറകൾ പല വാദ്യഘോഷങ്ങളും
താണ്ഡവമേള ശൃംഗാരലീലാരസം
മുനികളുടെ വേദവേദാന്തഘോഷങ്ങളും
മുദിതമൊടു വിപ്രവരരുടെ ഘോഷവും
പരമപുരുഷൻപുത്രൻ പ്രദ്യുമ്നനാദികൾ
പാരം പരാക്രമയാദവഘോഷവും
ഇവപലതുമുടനുടനെ രാജസൂയം കാണ്മാൻ
ഇമ്പമോടേ കൂടി മന്ദം നടന്നുപോയ്.
ദുരിതഹര സകലഗുണഭുക്തിമുക്തിപ്രദൻ
ദാമോദരനോടുകൂടിഗ്ഗമിക്കുന്ന
ജനനിവഹസന്തോഷഭാഗ്യം പറയുവാൻ

---

വൃഷഭം = കാള   തുമുലതര = കൂടുതൽ മുഴക്കത്തോടുകൂടിയ.

ജന്മികരംക്കൊക്കുമെളുതല്ല മന്നവ!
ബഹുവിധകൃതങ്ങളാമുത്സവം കണ്ടിടാം
ബഹുധനതരന്തരം ദാനങ്ങരം ലാഭമാം
ബഹുവിധകൃതം ഭുക്തിതൃപ്തിയും വന്നിടും
ബഹുവിധകൃതം ദോഷമൊക്കെയും പോയിടും
സകലശുഭശോഭിതം സജ്ജനം കണ്ടിടാം
സകലകരണേന്ദ്രിയതുഷ്ടിയും ലഭ്യമാം
സകലഗുണരാശിയായ് മേവുന്ന മാധവം
സർവ്വദാ കണ്ടുകൊണ്ടാടിബ്ഭജിച്ചിടാം
ഇവ പലതുലാഭമായ്ക്കൂടും ജനത്തിൻെറ
ഇഷ്ടയാം യാത്രകൊണ്ടെന്തുചൊൽവൂ നൃപ!
ഗിരികരം പല നഗരമത്ര രാജ്യങ്ങരം കാനന-
ഗംഭീരമാം നദി പൊയ്കകരം പിന്നിട്ടു
പൊലിമയൊടു ദൃഷദ്വതി പിന്നെക്കമുദ്വതി
പുണ്യമേറുന്ന സരസ്വതിയെന്നതും
പാഞ്ചാലമാത്സ്യരാജ്യങ്ങരം കടന്നുപോയ്
വടിവിനൊടു ഖാണ്ഡവപ്രസ്ഥമകംപുക്ക.
വന്നിതു മാധവനെന്നതു കേരംക്കയാൽ
പെരുകിനൊരു മുദിതമൊടു വാദ്യഘോഷത്തൊടും
പാണ്ഡവന്മാർ ബന്ധുവർഗ്ഗവുമൊന്നിച്ചു
കമലദലനേത്രനെച്ചെന്നെതിർത്തൻപോടു
കാലാത്മജൻ മുകുന്ദം മുദാ പുൽകിനാൻ.
കലുഷഹരനുടെ മൃദുശരീരസംഗത്തിനാൽ
കാലുഷ്യമെല്ലാമകന്നൊരു ഭൂപനും
നയനമതിലൊഴുകിവരുമാനന്ദബാഷ്പവും
നന്നായി വാർത്തുനിന്നീടിനാനവ്വണ്ണം
അനിലജനമതുപൊഴുതു കൃഷ്ണനെയവ്വണ്ണം
അനിലജയുതം ധർമ്മപുത്രരും വന്ദിച്ചു
വിബുധപതി നന്ദനനപ്പോരം മുകുന്ദനെ
വിശ്വാസമോടു പുണർന്നു കൈക്കൊണ്ടിതു
നകുലസഹദേവരും മാധവൻതൻപദം
നന്നായ് നമസ്കരിച്ചപ്പോരം മുകുന്ദനും
വിനയമൊടുവിപ്രരെ വന്ദിച്ചു പിന്നെയും
വിശ്വാസമോടു ഗുരുക്കളെ വന്ദിച്ചു
നൃപവരരതാകിയ സൃഞ്ജയകേകയ-
നരപതികരം കൗരവന്മാരെയും മാനിച്ചു
സകലജനവിവിധതരവാദ്യഘോഷത്തൊടും
സർവ്വാത്മകനെയാവോളവും സേവിച്ചാർ

ജന്മികരം = ജീവനുള്ളവർ; ജന്മംകൈക്കൊണ്ടവർ.
അനിലജയുതം = ഭീമനോടൊത്തു്. വിബുധപതിനന്ദനൻ = അർജ്ജുനൻ.

അതികുതുകമന്തണർ നൃത്തകോലാഹലാൽ
ആനന്ദമൂർത്തിയെ വാഴ്ത്തിനാരേററവും
വിവിധനരജനനിവഹമൊന്നായ് മുകുന്ദനം
ദാക്ഷിണ്യശീലധർമ്മാത്മജാദ്യൈരന്വിതം
വിവിധതര കോലാഹലേന മന്ദം മന്ദം
വാസ്തവമോടേ ഗൃഹാന്തേ വരുന്നേരം
ജഗതിപതി മാധവൻ വന്നതു കേൾക്കയാൽ
ജാതമോദം പുരവാസി നാരീജനം
നിജ നിജ പ്രവൃത്തികൾ കൈവെടിഞ്ഞപ്പൊഴേ
നിർമ്മലഹർമ്മ്യങ്ങളേറി നോക്കീടിനാർ.
അതുപൊഴുതു കാന്തമാരോടും മുകുന്ദനെ
ആനന്ദമോടു വരുന്നതു കണ്ടവർ
അലിവിനൊടു പുഷ്പവർഷം ചെയ്തു മേല്ലുമേൽ
അന്തർമ്മനസി ഗാഢം പുണർന്നീടിനാർ.
നയനമതുകൊണ്ടു വിശേഷം പറഞ്ഞവർ
നന്നായി തങ്ങളിലിത്തരം ചൊല്ലിനാർ:
"മനസിജനു മൂലമാം മാധവൻതന്നുടെ
മാനിനിമാരുടെ പുണ്യം പുകഴ്ത്തുവാൻ
ഒരുപൊഴുതുമാരാലുമോർത്താൽ കഴിവരാ.
ഓരോന്നിവണ്ണം പറഞ്ഞു തരുണിമാർ
കമലദളനേത്രനെ നോക്കിനിന്നീടിനാർ
കാരുണ്യശീലനെക്കണ്ടപ്പുരജനം
പലവിധമതായുള്ള കാഴ്ചയാ വന്ദിച്ചു
പരിചിനൊടു മന്ദിരസന്നിധൗ ചെന്നപോ-
തതിസുഭഗമാരായ നാരീജനം വന്നു
അത്യന്തമോദാലെതിരേററു കൊണ്ടുപോയ്
പുരമതിനകത്തു പുകിച്ചിതു മാധവം
പുരമതിൽ വരുന്നതിൻ മുന്നമേ ധർമ്മജൻ
പരിചിനൊടു നന്നായലങ്കരിച്ചുള്ളവ
പറവതിനവർണ്യമെന്നേ പറയാവിതും.
സുഖമൊടു സഹോദരപുത്രനെക്കണ്ടിട്ടു
സൗജന്യയാം കുന്തി സത്വരം ശയ്യയിൽ
വടിവൊടെഴുന്നേററിരുന്നൻപോടു ചെന്നിട്ടു
പാപനാശം മുകുന്ദം പുണർന്നീടിനാൾ.
അഖിലജഗദീശ്വരൻതന്നുടെ മൂദ്ധ്നി
ആനന്ദബാഷ്പവർഷം ചെയ്തു കുന്തിയും.
അതുപൊഴുതു കുന്തിയെ വന്ദിച്ചു മാധവൻ
ആശീർവചനവും ചെയ്തിതു കുന്തിയും;

സത്വരം = വേഗത്തിൽ

അതുപൊഴുതു പാഞ്ചാലി പിന്നെസ്സുഭദ്രയും
അൻപോടു ലജ്ജയാ കൃഷ്ണനെ വന്ദിച്ചു.
പരമശിവയോഗികൾക്കും ബഹുദുർല്ലഭം
പാർത്താൽ ലഭിപ്പാൻ പണിയുള്ള മാധവൻ
നിജസദനേയഴകിനൊടു വന്നതുമൂലമായ്
തത്ര പൂജിപ്പാനശക്തനായ് ധർമ്മജൻ
ജഗതിപതിതന്നെ മനസ്സിലുറപ്പിച്ചു
ജാതമോദം നൃപൻ പൂജിച്ചു കൃഷ്ണനെ
മണിസദനമതിലഥ വസിപ്പിച്ചു മാധവം
ആനന്ദസല്ലഥാസല്ലാപവും ചെയ്തു
അഴകൊടു വസിപ്പിച്ചു ധർമ്മജനർജ്ജുനൻ
ആനന്ദമൂർത്തിയോടൊന്നിച്ചു വന്നൊരു
സകലരെയുമൻപിൽ യഥാക്രമം പൂജിച്ചു.
സാക്ഷിഭൂതൻതൻെറ ഭാര്യമാർ തങ്ങളെ-
ക്കനിവിനൊടു കുന്തിതൻ വാക്കിനാല്പാഞ്ചാലി
കാലുഷ്യമെന്നിയേ പൂജിച്ചു സാദരം
അവരവർ വസിപ്പതിന്നോരോ ഗൃഹങ്ങളിൽ
ആനന്ദമോടെ വസിപ്പിച്ചു പാഞ്ചാലി
വസനമതുമാഭരണാദി മററും വേണ്ട-
വാഞ്ഛിതമെല്ലാമറിഞ്ഞു നൽകീടിനാൾ.
ഇവ പലതുമുചിതവിധി ചെയ്തിതു പാണ്ഡവർ
ഈശ്വരനോടുമൊരുമിച്ചു സൗഖ്യമായ്
മരുവിനതുകാരണം സന്താപവും തീർന്നു
ആനന്ദമോടേ പുരവാസിവൃന്ദവും
സകലരുമൊരുമിച്ചു വാഴുന്ന നാളഥ
സഭയതു മയൻ മുദാ മുന്നം കൊടുത്തതിൽ
ജഗതിപതി മാധവൻ ധർമ്മാത്മജാദിയും
ജാതമോദം മററു ബന്ധുഭൃത്യാദിയും
സകലഗുണശാലികൾ സത്തമന്മാരുമായ്
സർവസാരാർത്ഥസിദ്ധാന്തജ്ഞവിപ്രരും
പലരുമൊരുമിച്ചു വാഴുമ്പോൾ യുധിഷ്ഠിരൻ
പരമപുരുഷം കുപ്പി മെല്ലവേ ചൊല്ലിനാൻ:
"ജയ ! ജയ! മുകുന്ദ! പത്മാക്ഷ! കൃപാംബുധേ!
ജയജയ! ജയ! കൃഷ്ണ! നാരായണ! ശുഭ!
ജയജയ! ജഗൽപതേ! നാഥ! നമോസ്തു തേ!
ജഗദിദമശേഷം പരിപാലനാർത്ഥമായ്
ജനനമരണാദികളൊന്നുമില്ലാത്ത നീ
ജന്മമെടുത്തു നിൻ മായാഗുണങ്ങളാൽ

ഭവഭയവിഹീനനാം വിഷ്ണു ഭവാൻ മമ
ഗൃഹമതിലതിന്നിങ്ങു വന്നതുമൂലമായ്
മമജനനസാഫല്യമൊക്കെയും വന്നിതു
മൽക്കുലത്തോടെ പരിശുദ്ധനായി ഞാൻ.
തവചരണപങ്കജേ ഭക്തനാമെന്നുടെ
താല്പര്യകാമങ്ങൾ തന്നുവല്ലോ ഭവാൻ.
സകലസുഖഭോഗങ്ങളുണ്ടെന്നിരിക്കിലും
സമ്മോഹമുണ്ടാം നരന്മാക്കതില്പരം
ഒരുപൊഴുതു കാമത്തിനററമില്ലായ്കയാൽ
ഒന്നുണ്ടപേക്ഷിപ്പതിന്നു മഹാമതേ!
തവകുലകളിന്ദ്രാദിയായവയൊക്കെയും
തത്ര ജയം വരുവാൻ രാജസൂയത്തെ
യജനമതു ചിന്തിതം മാമകമിങ്ങതും
ഈശ്വരനാം ഭവാൻ സാധിച്ചു തന്നിഹ
ഭഗവദനുചരരുടയ ഭാഗ്യം ജഗത്തിങ്കൽ
ഭക്തപ്രിയപ്രഭോ! സാധിക്കവേണമേ!''
ഇതി നൃപതിവചനമതു കേട്ടു മുകുന്ദനും
''ഇന്നു നിൻ ചിന്തിതമാശ്ചര്യമാ''മെന്നാൻ.
''മുനികൾസുരപിതൃ നൃപതിമാർ ഞാനുമേററവും
മോദിക്കുമുണ്ടാം നിനക്കു സൽകീർത്തിയും.
ഇതിനുടനെ ദിഗ്ജയം വേണമേ മുമ്പിനാൽ
ഇച്ഛയാം രാജസൂയത്തിനു വൈകാതെ
തവ സഹജവീരരമ്പോടു പോയീടുക
സംശയമെന്നിയേ ദിക്കു ജയിപ്പാനായ്.
ഒരുവരുമിതെന്നെജ്ജയിക്കയില്ലെന്നു നീ
ഓക്കെടോ! ഭക്തികൊണ്ടെന്നെജ്ജയിച്ചിതു.''
കൃപയൊടിതി കൃഷ്ണവാക്യം കേട്ടു ധമ്മജൻ
കൃപയൊടു സഹോദരന്മാരെ ദിശിദിശി
വിമലമതി ധർമ്മജൻ മാനിച്ചയച്ചിതു.
വീര്യവാനജ്ജുനൻ തന്നെ വടക്കോട്ടും
ബലമുടയ ഭീമനെ പൂവ്ദിക്കിന്നുമായ്
ബുദ്ധിമാനാം സഹദേവനെത്തെക്കോട്ടും
നകുലനഥ പശ്ചിമദിക്കിനും പോയിതു
നാനാപടജ്ജനത്തോടുമൊരുപോലെ
ദിശി ദിശിയസംശയം ചെന്നവർ മന്നരെ
ദിഗ്ജയംചെയ്തസംഖ്യം ധനസഞ്ചയം
പരിചിനൊടു കൊണ്ടുപോന്നഗ്രജൻതൻ പദം

---

ഭവഭയവിഹീനൻ = സംസാരഭയമില്ലാത്തവൻ. (സംസാരം = ഭൗതിക ജീവിതം). തവ കലകൾ = അങ്ങയുടെ അംശങ്ങൾ.

 

പാരാതെ നാൽവരും വന്നു വണങ്ങിനാർ.
വലിയബലമുടയ നൃപവീരൻ ജരാസന്ധൻ
വന്നീലയെന്നതുകേട്ടു ധർമ്മാത്മജൻ
മനസിയുരുചിന്തയുംപൂണ്ടു വാഴും വിധൗ
മാധവനദ്ധവർ ചൊന്നവയൊക്കെയും
കനിവിനൊടു ധർമ്മജനോടറിയിച്ചിതു
കാര്യം ജയിച്ചിതെന്നോർത്തു ധർമ്മാത്മജൻ
ഉടനെ കമലാക്ഷനും ഭീമനമർജ്ജുന-
നവർ വടിവൊടന്തണരൂപം ധരിച്ചഥ
നൃപവരജരാസന്ധവിപ്രപ്രിയൻ മുൻപിൽ
നിന്നു വിനീതരാ, യത്ഥിച്ചു മാധവൻ:
"നൃപതിമതിമൻ! കേരംക്ക ദാനശീല! പ്രഭോ
നാണും പരാധീനമെന്നുള്ളതുകൊണ്ടു
അകലവെ കളഞ്ഞുള്ളിലോരോരോ മോഹേന
ആർത്ത്യാ നടക്കമതിഥികരം ഞങ്ങളും
പുകരംപെരിയ നിന്നുടെ കീർത്തികേട്ടെത്രയും
പാരതിൽ ദൂരത്തുനിന്നങ്ങു വന്നിതു.
തവ നിനവിൽ ഞങ്ങരംതൻ കാര്യമിതല്പമാം
തന്നീടവേണമത്ഥിച്ചവ ഞങ്ങരംക്കും
അനൃതവുമതില്ല കേരം മുന്നം ഹരിശ്ചന്ദ്രൻ
അസുരവരനാം ബലി രന്തിദേവൻ ശിബി
നൃപതിവരർ മററു വ്യാധൻ കപോതനിവർ
നന്നായഭീഷ്ടദാനത്തിനാൽ മുക്തിയും
പരിചിനൊടു സിദ്ധിച്ചിതെന്നു കേരംപ്പില്ലയോ?
പാത്ഥിവമംഗലശീലനാം മാഗധ!"
ഇവ പലതുമുചിതമിഹ കൃഷ്ണവാക്യം കേട്ടു
ഈശ്വരമായയിൽ മോഹിച്ച മാഗധൻ
അതിഥികളെയേററവും സൽക്കരിച്ച് പിന്നെയും
അൻപോടു നോക്കിയോർത്താനിദം മാഗധൻ:
"ഇവരുടയ കരവിരലിൽ ഞാൺതഴമ്പുണ്ടല്ലോ
ഈശ്വരതുല്യതേജോബലവാക്യവും
ബലമിയലുമൊച്ചയും ഭാവഗാംഭീര്യവും
ബുദ്ധിപ്രഭാവാദി ലക്ഷണമോക്കുമ്പോരം
അകമലരിലന്തണരല്ലെന്നു തോന്നുന്നു
അന്നന്നു കണ്ടു പരിചയം തോന്നുന്നു
ഇവപലവുമോക്കിലിങ്ങിന്നിവർ മന്നവർ
നിശ്ചയമെങ്കിലുമിന്നവർ ചൊന്നതു
വിരവിനൊടു നല്കുവാനില്ലൊരു സംശയം

തവനിനവിൽ = നിൻെറ വിചാരത്തിൽ.

വേണമെൻ ജീവനെന്നാലതും നല്കുവൻ.
നൃപതിയുടെ ജീവനം മിത്രരക്ഷാർത്ഥമാം
നിർണ്ണയംപൂണ്ടു മഹാവിഷ്ണുവാമനൻ
ബലിയസുരനവനുടയ സർവ്വം നല്കിനാൻ
ബലിയുടയ സൽക്കീർത്തിയിന്നും നടക്കുന്നു
അസുരനവനൊന്നറിയാഞ്ഞതല്ല ചെയ്തതും
അർത്ഥിച്ചതു കൊടുക്കുന്നവനുത്തമൻ.''
ഇതി പലവിധം നിജചിത്തേ വിചാരിച്ചു
''ഇച്ഛിച്ചതെന്തു ചൊൽകെ''ന്നു മുകുന്ദനോ-
ടനുസരണവാക്കു ചൊല്ലീടിനാ''നെന്നുടെ
അംഗമൂർദ്ധാവതു വേണമെന്നാകിലും
തരുവനതിനില്ല കില്ലേതും മടിയാതെ
താല്പര്യമുള്ളവ ചൊല്ലുവിൻ വിപ്രരേ''!
ഇതി മഗധവാക്കു കേട്ടപ്പോൾ മുകുന്ദനും
ഇച്ഛയായുള്ളതിനായരുൾ ചെയ്തിതു:
''മനസി തവ സംശയം വേണ്ട കേൾ മന്നവ!
മാനശീല! വിപ്രരല്ലയീ ഞങ്ങളും
നൃപതികളതാകുന്നു നിന്നോടു വന്നിഹ
നല്ലൊരു ദ്വന്ദ്വയുദ്ധം വരിച്ചീടിനേൻ.
അതുനിമിഷമിന്നിഹ തന്നീടുക ഭവാൻ.
അർജ്ജുനനിങ്ങിവൻ ഭീമനിവനെടോ!
അഹമതു തവശത്രു കൃഷ്ണനെന്നോർക്ക നീ.''
ആശ്ചര്യമാശ്ചര്യമെന്നിതു മാഗധൻ
പരിചിനൊടു കോപിച്ചു ചൊല്ലിനാനിത്തരം:
''പണ്ടു പലവട്ടമെന്നോടു തോററു നീ
ജലധിയിലൊളിച്ചു വാഴുന്ന മൂഢപ്രഭോ!
ജളത പെരുതുണ്ടു നാം ദ്വന്ദ്വയുദ്ധം ചെയ്കിൽ
അരികളതു തോററുപോയോടിയൊളിക്കിലോ
അരുതരുതവരോടു യുദ്ധമധർമ്മമാം.
അബലനിവനർജ്ജുനൻ പോരാ നമുക്കേതും
ആവശ്യമുണ്ടെങ്കിൽ ഭീമനൊട്ടാകിലാം.''
ഇതി കഥിതമോടുടൻ മാഗധൻ തൻഗദ
ഇമ്പമോടേ രണ്ടെടുത്തു കൊണ്ടുവന്നു
ബലമുടയ ഭീമനു നല്കിനാനൊന്നതു
ബലമൊടു ധരിച്ചു തുങ്ങീടിനാൻ മാഗധൻ
വടിവിനൊടു തെക്കുവടക്കുമായ് തുള്ളിയും
വടിവൊടു കിഴക്കും പടിഞ്ഞാറുമായിട്ടും

---

ജീവനം = ജീവൻ നിലനിർത്തുന്നതു് (പ്രാണൻ). മിത്രരക്ഷാർത്ഥം = ബന്ധുക്കളെ രക്ഷിക്കുന്നതിനായി. കില്ലു് = സംശയം.

തെരുതെരെയടുത്തു ചെന്നാശു തരംനോക്കി
തരമതുവരാഞ്ഞങ്ങുമിങ്ങുമൊഴിക്കയും
ഇവരുടെ മഹാരണമെങ്ങനെ ചൊല്ലുന്നു
ഈശ്വര! ഹാ! ഹാ! വിചിത്രമെന്നാകിലാം.
രുഷിതമവർ തങ്ങളിൽത്തല്ലി മുറിഞ്ഞിട്ടു
രുധിരമതു ഗിരിമുകളിൽ മാരിപെയ്യും വിധൌ
പെരുകിയൊഴുകീടുന്നു നിർഝരവാരിയിൽ
പാരമായങ്ങനെ പാരിലൊലിക്കയും
പെരുകുമിടിതങ്ങളിൽത്തട്ടും ഗദാധ്വനി
പെരുമയൊടു ഗഗനമതിലെങ്ങും പരന്നിതു.
അടികളതു കൈഗദകൊണ്ടു തട്ടിത്തമ്മിൽ
അപ്പൊഴുതാശു കൈ ഞെട്ടിത്തരിക്കയും
അതുപൊഴുതു വാങ്ങിയും ഭൂരേണുവിൽക്കരം
അൻപോടു കൂട്ടിത്തിരുമ്മിയങ്ങാക്കയും
അടവുകളവർ ചെയ്‌വതൊക്കെവേ കണ്ടോരു-
മാശ്ചര്യമാശ്ചര്യമെന്നു പുകഴ്ത്തിയും
ഇടപുറവലംപുറം പാദാദികേശവും
ഈർഷ്യയാ കേശാദിപാദവും മേനിയിൽ
കരുതിയവർ മർമ്മത്തിലംഗസന്ധുക്കളിൽ
കാലുഷ്യമോടു കരുതിയടിക്കയും
അതിനിടയിൽ ഗദകളതുരണ്ടും പൊടിഞ്ഞുപോയ്
അപ്പൊഴുതേ മുഷ്ടിയുദ്ധം തുടങ്ങിനാർ.
അതിനുടയസദൃശമിഹ ചൊല്ലാവതല്ലേതു-
മദ്രിവീരന്മാരെതിർത്തതുപോലെയും
അതിരുഷിത മദകരികൾതമ്മിൽപ്പൊരുംപോലെ
അബ്ധികൾതമ്മിൽ മുട്ടീടുന്നപോലെയും
കഠിനമൊടു കൈകാൽ ഞെരിച്ചുമിടിക്കയും
കഠിനമൊടു കൈത്തലം കൊണ്ടങ്ങടിക്കയും
ഇടിനിനദസമമവർകൾ സിംഹനാദങ്ങളും
ഇറുമിയവർ ദന്തങ്ങൾ തൽദ്ധ്വനിപൂരവും
അതിലൊരു കുറവവർക്കില്ലെന്നതുമല്ല
അനിലസുതനുണ്ടെന്നു സംശയിച്ചാർ ചിലർ.
അതുപൊഴുതു മാധവൻ തന്നുടെ തേജസ്സു-
മനിലജനു നൽകി വേഗേന ജരാസന്ധം
വധമതുകഴിക്കുവാൻ തണ്ടു പൊളിച്ചിരു-
വിധമതിനെയാക്കി വിട്ടീടുവാനായ്ക്കൊണ്ടു
അനിലജനു മാധവൻ സംജ്ഞയാ കാട്ടിനാൻ.

---

ഭൂരേണു = മൺപൊടി. അതിരുഷിതമദകരികൾ = അത്യന്തകോപത്തോടു കൂടിയ മദയാനകൾ. സംജ്ഞയാ = അടയാളമായിട്ട്.

അർജ്ജുനൻ പച്ചില കീറിയും കാട്ടിനാൻ.
അനിലജനമകതളിരിലെല്ലാമറിഞ്ഞിട്ടു
അതിനു തരമോർത്തു നോക്കിപ്പൊരുതും വിധൗ
അതുസമയമാശു ജരാസന്ധഭൂപനെ
അനിലസുതനർവിയിൽ തള്ളിയിട്ടീടിനാൻ.
അനിലസുതനതിഝടിതി മാഗധൻകാലൊന്നു
വൻപോടു തൽക്കരംകൊണ്ടു പിടിച്ചുടൻ
ആശയാനന്ദേന മാഗധൻതൻ പദേ
ഏറിനിന്നാശു ചീന്തീടിനാൻ രണ്ടായി.
കരിവരനതെത്രയും ക്ഷുത്തിനാൽ മൂർച്ഛിച്ചു
പരിചിനൊടിളമ്പന ചീന്തും കണക്കിനെ
മഗധനൃപതീന്ദ്രനെച്ചീന്തിയെറിഞ്ഞിതു
ഭാഗദ്വയം വ്യസ്തരൂപമായ് ദൂരവേ.
പദവുമൊരുപൊളി തലയുമിങ്ങനെ മററതും
പാപിയീവണ്ണം മരിച്ചുവീണപ്പൊഴേ
ജനനിവഹമാഹേതി ഘോഷമായേററവും
ജാതാനുമോദേന ഘോഷിച്ചിതു ചിലർ,
ശിവ! ശിവ! ഹരി! ഹരി! യെന്നു പുകഴ്ത്തിനാർ.
ശീഘ്രംമുകുന്ദൻ വിജയനുമൊന്നിച്ചു
അനിലജനെ വേഗം പുണർന്നു മോദാന്വിതം,
അത്ര ജരാസന്ധപുത്രൻ സഹദേവൻ
അവനെയുമനന്തരം വാഴിച്ചു മാധവൻ
അത്ര നൃപതികൾബന്ധനം പോക്കീട്ടു
പരിചൊടു പുറത്താക്കി മാധവൻ മന്നരെ.
പാർത്താലിരുപതിനായിരത്തെണ്ണൂറു
നൃപരുടയ ബന്ധനമോചനം ചെയ്തോരു
നാരായണൻതന്നെക്കണ്ടിതവർകളും
സുമുഖമൃദുഹാസവും പൊൻകിരീടപ്രഭാ-
സുന്ദരഗണ്ഡയുഗ്മം മണികുണ്ഡലം
ചതുർഭുജശംഖചക്രാദി ശാർങ്ഗങ്ങളും
ചാർവ്വായതമാർവനമാല കൗസ്തുഭം
ഭൃഗുമുനിപദാങ്കിതം രത്നവിഭൂഷണം
ഭൂതഭൃതിവാദ്യബ്രഹ്മാണ്ഡോദരാഭയും
തുടർമണികൾ കാഞ്ചികൾ പീതവസനവും
തുമ്പങ്ങൾ തീർക്കും പദപങ്കജാഭയും
ഇതി വിവിധമഴകൊടു മുകുന്ദരൂപാമൃതം
ഈശ്വരഭക്ത്യാ കനിഞ്ഞു നൃപതികൾ

ഭാഗദ്വയം = രണ്ടുഭാഗം. ഭൃഗുമുനിപദാങ്കിതം = ഭൃഗുമുനിയുടെ കാലുകളാൽ അടയാളപ്പെടുത്തപ്പെട്ടതു്. ഭൂതഭൃതിവാദ്യബ്രഹ്മാണ്ഡോദരാഭ = ഭൂസ്വർഗ്ഗാദി ബ്രഹ്മാണ്ഡത്തെ താങ്ങിയിരിക്കുന്ന ഉദരത്തിന്റെ ശോഭ. തുമ്പം = ദുഃഖം.

പരിചൊടു പുകഴ്ത്തി വാഴ്ത്തി വണങ്ങീടിനാർ:
"പത്മനേത്രാ! പാഹി പാഹി നമോസ്തു തേ!
മഗധനൃപനെങ്ങളെ ബന്ധിച്ചതുമൊരു
ആനന്ദസാദ്ധ്യമായ്‌വന്നു ജഗല്പതേ.
തവ വിമലഗുണമിയലുമത്ഭുതരൂപത്തെ
താവകകാരുണ്യമോടു കണ്ടീടുവാൻ
ഇതുസമയമൊരു കഴിവുവന്നതുമൂലമായ്
ഇന്നു മഹാഭാഗ്യശാലികൾ ഞങ്ങളും.
തവ പ്രകൃതിതന്റെ ഗുണത്താൽ വിമോഹിച്ചു
താൻതാനഭിമാനമോടു നൃപനഹം
ഇതി വിവിധമദമനസി പോയിതു കാലവും
ഈശ്വരാ! നിൻപദം ചിത്തേ നിനയാതെ.
ഇതുസമയം ത്വൽകൃപാലേശമുണ്ടാകയാൽ
ഇപ്പോൾ ഭവിച്ചിതു ത്വൽഭക്തി ഞങ്ങൾക്കും.
ഇനിയിതിനൊരഴിനിലയുമരുതു ഞങ്ങൾക്കിഹ
ഇന്നിതിനായിട്ടനുഗ്രഹം നൽകണം."
ഇദമവനിവരരവരുരച്ചു വണങ്ങിനാർ
ഇന്ദിരാകാന്തനരുൾചെയ്തിതന്നേരം:
"മനസിയഴലൊക്കെയും കൈവിട്ടു വാണാലും
ഇന്നുമുതൽ മമഭക്തിയും വർദ്ധിക്കും.
സകലധനമദമനിശശാന്തിവരികയും
ധർമ്മേണ നിത്യം പ്രജാപരിപാലനം
സകലസുഖദുഃഖങ്ങൾ നന്നായ് സഹിക്കയും
സൽക്കർമ്മമെങ്കൽ സമർപ്പിച്ചു ചെയ്കയും
മനസിമുഹുരെന്നെയും ധ്യാനിച്ചു വാഴ്കിൽ
മന്നരേ! എന്നോടുചേരുമസംശയം.
സകലമദമതു പെരുകി മുന്നം നഹുഷനും
സുരരിപു ദശാനനൻ ഹേഹയഭൂപനും
നരകനമവർ പലരൈശ്വര്യമത്തരായ്
നാശം ഭവിച്ചതുമെന്നറിഞ്ഞീടുവിൻ."
വിവധമിതി നന്നായ് മുകുന്ദൻ പറഞ്ഞുടൻ
നിർണ്ണയിപ്പിച്ചു നരവരന്മാരെയും
ദയവിനൊടു കളിയശനവസ്ത്രാഭരണാദി
ദാമോദരൻ നൃപന്മാൎക്കു വേണ്ടുന്നവ
നൃപതിസഹദേവനെക്കൊണ്ടു സല്ക്കാരവും
നല്ലവണ്ണം കൊടുപ്പിച്ചു പോയീടുവാൻ
രഥമതു വിശേഷമായോരോന്നു നല്കിച്ചു
രാജ്യത്തു പോയ് രാജസൂയത്തിനായ്ക്കൊണ്ടു
സുഖമൊടു വരേണമെന്നെല്ലാമറിയിച്ചു
സൗഖ്യമായ് മന്നവന്മാരെയയപ്പിച്ചു.

രജനിചരനാശനൻ സാക്ഷിഭൂതൻ പരൻ
രാമാനുജൻ ഭീമപാർത്ഥരുമൊന്നിച്ചു
പരിചിനൊടു പോന്നഥ ഖാണ്ഡവപ്രസ്ഥത്തിൽ
പാരാതെവന്നു ശംഖം വിളിച്ചീടിനാൻ.
കമലദളനേത്രന്റെ ശംഖനാദം കേട്ടു
കാര്യവുംസാധിച്ചു വന്നിതെന്നേവരും
ഒരുമയൊടു ചെന്നെതിർത്തീടിനാർ മന്നവ-
രൊക്കെയും ധർമ്മജനോടറിയിച്ചിതു.
അതുപൊഴുതു ധർമ്മജൻചിത്തം മുകുന്ദനിൽ
ഭക്ത്യാ ലയിച്ചു സന്തോഷാശ്രുപൂർണ്ണനായ്
പാരം പരവശമോടു മിണ്ടീടുവാൻ
പാത്രമല്ലാതെ കുറഞ്ഞൊന്നുഴന്നിതു;
സകലജനമതുപൊഴുതു മോദവും പൂണ്ടിതു.
സാധുധർമ്മാത്മജൻ പിന്നെ മോദത്തോടും
ജഗതിപതി മാധവനോടു പറഞ്ഞിതു:
"ജന്മാദിയില്ലാത ചിന്മയ! നിന്നുടെ
മഹിതഗുണമസുരസുരബ്രഹ്മാദിയായോർക്കും
ഓർത്താലറിയരുതാകയാൽ നിൻപദേ
സതതമഖിലാർത്ഥം സമർപ്പിച്ചു സേവിച്ചു
സർവ്വാത്മകനാം ഭവാനെ ഭജിക്കുന്നു.
അഖിലവുമനാരതം സൃഷ്ടിച്ചുരക്ഷിച്ചും
അൻപോടു സംഹാരമായതും ചെയ്തിട്ടു
തവ പ്രകൃതിസദ്ഗുണങ്ങൊണ്ടു സംയുക്തനായ്
തന്നോടു തദ്ഗുണബന്ധംവിനാ നിന്നും
തവ ഭജനശീലർക്കു മുക്തിദനായ്ക്കൊണ്ടും
തത്ര നില്ക്കും പരബ്രഹ്മ ജ്യോതിർമ്മയ!
പരമപുരുഷ! പ്രഭോ! നിൻകൃപമൂലമായ്
പാരിൽ ചിലർ തവ മാഹാത്മ്യമോർത്തോർത്തു
സകലജനമാനസസംസ്ഥിതനാം നിന്നെ
സകലദിശി തേടിയാത്മാവിങ്കലും പാർത്തു
പരിചിനൊടു കണ്ടുകൊണ്ടാത്മാനമാത്മനാ
പാർത്തറിയാവതല്ലെന്നറിഞ്ഞമ്പോടു
അഖിലവുമനാരതം നിന്നെയൊന്നല്ലാതെ
അങ്ങുമിങ്ങുമെങ്ങുമില്ലെന്നു നിശ്ചിത്യ
അകമലരിലനവരതമോർത്തു സേവിക്കുന്നു.
അത്ര മഹിമയതുള്ള ഭവാനിന്നു
ഇവിടെ മരുവീടുന്ന ഞങ്ങൾക്കു നിൻകൃപാ-
മൂലമായ് ഭൃത്യകർമ്മങ്ങൾ വഹിപ്പതും

---

ഗുണബന്ധംവിനാ = ത്രിവിധഗുണങ്ങളോടു ബന്ധമില്ലാതെ.

പരമപുരുഷാത്മക! മോക്ഷപ്രദ! പ്രഭോ!
പാർത്താൽ തവ കൃപയുള്ള ജനങ്ങൾക്ക
പരമപുരുഷാർത്ഥനായ് മേവും ഭവാനോക്കിൽ
പാർത്തലത്തിങ്കലെന്തൊന്നരുതാത്തുള്ളു?
തവ പ്രകൃതിയാൽ സർവ്വമെന്നിരിക്കും വിധൌ
തൽപ്രകൃതിപുമാനായ് സർവസാക്ഷിയായ്
തനുകരണമാദി സർവ്വത്തിനും മൂലമായ്
തത്വാർത്ഥനാം ഭവാനെന്തരുതാത്തതും?
ഒരു പൊഴുതുമൊന്നിലുമൊന്നുമില്ലേതുമേ
ഒന്നും ഭവാനൊഴിഞ്ഞേതുമില്ലെന്നുമേ."
ഇവ പലതു വന്ദിച്ചു ചൊല്ലി ധർമ്മാത്മജൻ
ഈശ്വരനായ കൃഷ്ണാജ്ഞയാ വൈകാതെ
യജനമതു ചെയ്യുവാനൃത്വിക്കുകളെയും
ഏവമുള്ളോരെ വരിച്ചു നൃപവരൻ.
പരമപുരുഷാംശകം വ്യാസം പരാശരം
പൈല സുമന്തു ധൌമ്യ ഭരദ്വാജാദീ-
നസിതമഥ ഗൗതമം വീതിഹോത്രം കണ്വം
അംഗിരോദേവലൌ മൈത്രേയ കശ്യപ-
കലശഭവ ഗർഗ്ഗ വസിഷ്ഠ ജാബാലി സൽ-
കീർത്തിമാനാകും മഹാമുനി നാരദൻ
ഇവർ പലരുമററുമങ്ങേററം മഹാപൂജ്യർ
ഈശ്വരതുല്യരെദ്ധർമ്മാത്മജൻ നൃപൻ
പരിചൊടു വരിച്ചതുനേരം നൃപതികാം
പാരാതെ ചെന്നു നിരന്നു തുടങ്ങിനാർ.
നൃപതിധൃതരാഷ്ട്രനും പുത്രരും വന്നിതു
നല്ല കൃപർ ദ്രോണ ഭീഷ്മ കർണ്ണാദിയും
വിമലനതിദമനിയമശാലി വിദുരരും
വന്നിതു ഗാന്ധാരിയാദിയാം നാരിമാർ.
ചാതുര്യമോടു ചാതുർവർണ്യവർഗ്ഗവും
ചിത്തമോദേന വന്നേററം നിറഞ്ഞിതു.
അനവധി സുവർണ്ണപാത്രങ്ങൾ പാത്രങ്ങളും
ആശ്ചര്യമോരോന്നു കണ്ടു ജനങ്ങളും
ജഗതിപതി ചിന്മയൻ തന്നെയുമാദരാൽ
ജാതമോദം ധർമ്മനന്ദനൻതന്നെയും
പലരുമിഹ പലവിധമതായിപ്പുകഴ്ത്തീട്ടു
പാരമാനന്ദേന നിന്നിതെല്ലാവരും.
മുനികളുടെയാജ്ഞയാ മോദേന ധർമ്മജൻ
മൌനേന ശാലയിൽപ്പുക്കു ദീക്ഷാർത്ഥമായ്

---

പരമപുരുഷാംശകം = വിഷ്ണുവിൻെറ അംശമായ.

പരിചിനൊട്ട പാഞ്ചാലിയും പുക്ക ശാലയിൽ
പാരാതെ യജ്ഞകർമ്മം തുടങ്ങീടിനാർ.
പുകഠംപെരിയ മുനികളവർ സഭയതിലിരുന്നിട്ട
പൂവ്വവേദക്രമംചെയ്യും ദശാന്തരേ
അമരകളുമിന്ദ്രാദിയൊക്കെ സത്രാന്തരേ
ആനന്ദമോട്ട വന്നൊക്കെ നിറഞ്ഞിതു.
അതുപൊഴുതു യജ്ഞമൂലം ലോകമൊക്കെയും
അൻപോട്ട മംഗലമായിച്ചമഞ്ഞിതു.
അതിവിമലമന്നപാനാദികൊണ്ടേവരും
ആനന്ദമായിതെന്നേ പറയാവിതും.
സമഹൃദയ സത്തമനായ യുധിഷ്ഠിരൻ
സത്തമന്മാരായൊരൃത്വിക്കുകളേയും
അതിവിമല ചിത്തനായ് പൂജിച്ചു സല്ക്കരി-
ച്ചന്തണേന്ദ്രന്മാക്ക ചിത്തം തെളിഞ്ഞവർ
വരികതവ മേല്ക്കുമേൽ വേണ്ടുന്നതൊക്കെയും
വന്ദ്യരെന്നിത്ഥമാശിസ്സും കൊടുത്തിതു.
അതുസമയമഗ്ര്യപൂജസ്സു യോഗ്യരിതിൽ
ആരെന്നു തങ്ങളിൽ ചോദ്യം തുടങ്ങിനാർ.
അതുസമയമുത്തമനാകും സഹദേവൻ
അത്ര പറഞ്ഞിതു ''സംശയമെന്തിനു്?
ജഗതിപതി മാധവൻ താനിരിക്കെപ്പിന്നെ
ജാതരിലാരെയും പൂജിക്കവേണമോ?
സകലഗുണകർമ്മധർമ്മങ്ങഠം ചരാചര-
സവ്ലോകം സവ്ജീവചൈതന്യവും
സകലവുമഖണ്ഡനാനന്ദനാത്മാ പരൻ
സവ്ഗൻ മാധവനെന്നു വേദങ്ങളും
വിവിധതരമുപനിഷത്താദി ശാസ്ത്രങ്ങളും
വിവിധ തരമായിപ്പറയുന്നിതു ദൃഢം
വരദനഖിലേശ്വരൻ വിഷ്ണു പരബ്രഹ്മം
വിശ്വേശനാം സർവമെന്നു സർവമതം.
അതുകരുതിനിവിടെ ഹൃദി മാധവൻ വാഴ്കയാൽ
അന്തരംഗത്തിലെന്തിന്നു സന്ദേഹവും?
സകലസൃജപാലന ശീലലീലാമൂലൻ
സർവാത്മകൻ താനതല്ലാതെ വേറൊന്നും
ഒരുപൊഴുതുമൊന്നുമേയില്ലാതെ കേവലൻ
ഒന്നുരണ്ടെന്നുമില്ലാതെ പരബ്രഹ്മം
പരമപുരുഷൻ മഹാമായതൻ വൈഭവം

---

സത്രാന്തരേ=യാഗത്തിൽ. ഋത്വിക്കുകഠം=യാഗത്തിൽ കർമ്മം ചെയ്യുന്ന ആചാര്യന്മാർ.

പ്രത്യക്ഷനായിരിക്കുന്നതു കൃഷ്ണനായ്;
അതുകരുതിയിവിടെയിഹ മാധവൻതന്നുടെ
അംഭോജസന്നിഭമായ പദത്തിങ്കൽ
സർവം സമർപ്പണംചെയ്താൽ സമസ്തവും
സർവകാലം തെളിഞ്ഞീടുമല്ലോ ദൃഢം.
വിവിധതരശാഖയാ മേവും തരുവിനു
വീഴ്ത്തുന്നു മൂലേ ജലമതുമൂലമായ്
തരുവുമഥ ശാഖയും ദലവുമഥ പുഷ്പവും
തത്ര തളിർത്തു വീർത്തും ഫലമാമതും.
ഇവ പലവിധം ശ്രുതിയുക്തിയനുഭവം
ഇന്നു കാണുന്നിതുകൊണ്ടു സകലവും
ജഗതിപതി സാക്ഷാൽ പരമബ്രഹ്മസന്നിധൌ
ജാതരായുള്ളവർ സർവകർമ്മങ്ങളും
അനവരതമർപ്പിച്ചു വാഴുന്നവൎക്ക മ-
റ്റാഗമകർമ്മങ്ങൾ മറ്റു വേണ്ടാ ദൃഢം.
സകലവുമഖണ്ഡാത്മനി പരബ്രഹ്മണി
സർവദാ ചെയ്തുകൊണ്ടീടുന്നവൎക്കിനി
ഒരു പൊഴുതു ബന്ധവും വന്നീടുകയുമി-
ല്ലൊന്നിനും വൈഷമ്യമില്ല മോക്ഷം വരും."
മഹിതവചനം സഹദേവൻ പറഞ്ഞതു-
മൃത്വിക്കുകൾ കേട്ടു മാനിച്ചിതേവരും.
അതിവിമലമതിവിമലമാശ്ചര്യമെന്നിതും
അത്ര പുകഴ്ത്തിയതു കേട്ടു ധർമ്മജൻ
ഭൃശമതിമുദാന്വിതം മാധവൻതൻപദ-
മാനന്ദത്തോടെ കഴുകിച്ചു ചിത്രമാം
മണികനകസിംഹാസനേ വെച്ചു മാധവം
മിത്രഭാര്യാപുത്രസോദരന്മാരൊടും
ജഗതിപതിതന്റെ പാദാബ്ജം കഴുകീട്ടു
ജാതമോദം ധർമ്മനന്ദനനാദികൾ
ജനനമരണാപഹം പാദതീർത്ഥോദകം
മൂർദ്ധ്നി ചേർത്തിട്ടവർ പിന്നെയുമംബര-
കനകമണിഭൂഷണാദ്യങ്ങളാൽ മേല്ക്കുമേൽ
കൌതുകമോടു പൂജിച്ചു മുകുന്ദനെ.
അതിവിമലശോഭിയായാസനേ വാഴുന്നോ
രാനന്ദമൂർത്തിയാം നാഥനെ ധർമ്മജൻ
അഴകിനൊടു കണ്ടു ചിത്താനന്ദബാഷ്പവും
അൻപൊടു വീഴ്ത്തിയചഞ്ചലം നിന്നുപോയ്

---

ആഗമകർമ്മങ്ങൾ = വേദത്തിൽ വിധിച്ചിട്ടുള്ള കർത്തവ്യങ്ങൾ. അഖണ്ഡാത്മനി പരബ്രഹ്മണി = അഖണ്ഡാത്മാവായ പരബ്രഹ്മത്തിൽ. ഭൃശം = ഏററവും. അതിമുദാന്വിതം = വർദ്ധിച്ച സന്തോഷത്തോടെ.

സകലജഗദധിപതി മുകുന്ദധർമ്മാത്മജൗ
സർവരുമൻപോടു വാഴ്ത്തീനില്ലും വിധൗ
ജഗതിപതി കൃഷ്ണനെ വാഴ്ത്തുന്നതു കേട്ടും
ജാതമോദം നൃപൻ പൂജിച്ചതുകൊണ്ടും
കുമതി ശിശുപാലനും കോപിച്ചെഴുന്നേററു
കുത്സിതവാക്കുകളിത്തരം ചൊല്ലിനാൻ:
"മലമിയലുമൊരു ശിശു പറഞ്ഞതു കാര്യമായ്
മറയവരുമിഹ കാലവേഗമോരാതെ,യും
ഇവിടെ മരുവും വൃദ്ധവൃന്ദത്തൊടൊന്നിച്ചു
ഏററമപൂജ്യനാം യാദവകൃഷ്ണനെ
വടിവിനൊടു വന്ദിച്ചു പൂജിപ്പതും കണ്ടു
വാഴുന്നിതസ്ഥലേയെത്രയുമത്ഭുതം!
ഇവിടെ ബഹുമഹിമയൊടു വിജ്ഞാനബോധരാം
ഈശ്വരതുല്യർ മുനികളും രാജർഷികളും
പലരുമിവർ മാന്യരെ നിന്ദിച്ചു കശ്മല-
പാപി ഗോപാലം പരിചോടുപൂജിച്ചി-
തലമലമിതെത്രയും നിഷ്ഫലം യാഗവും
അഗ്ര്യപൂജയ്ക്കിവൻ യോഗ്യനല്ലെന്നല്ല
വിധിവിഹിതമുള്ളതില്ലാതെയാകുമിവൻ
വർണ്ണഭേദാചാര ധർമ്മമിത്യാദിയും
ഒരു പൊഴുതുമില്ലവനൊന്നിലും ഭേദവും
ഓർത്താലഗമ്യഗമനവും ചെയ്തിഹ
ഒരുപൊഴുതു സത്യവും ശൗചവുമില്ലല്ലോ
ഓർത്താലൊരു ഗുണലേശവുമില്ലല്ലോ
അതിദുരിതനാമിവനുണ്ടു സ്ത്രീഹത്യയും
അത്രയുമല്ല ഗോഹത്യയും സ്തേയവും
കലഹതകനിവനിവിടെ സൽപാത്രമെന്നോർത്തു
കുമ്പിട്ടു പൂജിപ്പവർക്കു നിരൂപിച്ചാൽ
ഫലമതു ലഭിക്കുമാകല്പകാലാം ശുഭം
പാപമിതു പാർക്കിലേററം മഹാകഷ്ടം!"
പലവുമിതി കുമതി ശിശുപാലവാക്യം കേട്ടു
'ഇഷ്ടിസദസ്യ സുരോത്തമർ ചൊല്ലിനാർ:
"ഇതി ദുരിതവചനമതു കഷ്ടമാമെത്രയും
ഇന്നിവൻ ദുഷ്ടനതിന്നില്ല സംശയം.
സകലപതി കൃഷ്ണനെ നിന്ദിച്ച മൂലമായ്
സർവ്വകാലമിവൻ നാരകേ വാണിടും.
സുരഗുരുജനങ്ങളെ നിന്ദചെയ്യുന്നതു

---

വർണ്ണഭേദാചാരധർമ്മമിത്യാദി = ബ്രാഹ്മണക്ഷത്രിയാദി വർഗ്ഗവ്യത്യാസം, ആചാരമുറകൾ, അവയുടെ ധർമ്മങ്ങൾ മുതലായവ. അഗമ്യഗമനം = പോകാൻ പാടില്ലാത്തിടത്തെ പോക്കു്. സ്തേയം = മോഷണം.

സ്വസ്വകൎണ്ണേ കേരംക്കിലപ്പൊഴേ പോകണം.
ഇതു കഴിവുചെയ്യാതെ വാണാൽ നരകമാം.''
എന്നു പറഞ്ഞു പോയാരവർ ദൂരവേ.
പരമപുരുഷൻ നിന്ദാവാക്കുകരം കേട്ടതിൽ
പാരമിളകാതിരുന്നാനതുനേരം.
പരമപുരുഷൻനിന്ദാവാക്കുകരം കേരംക്കയാൽ
പാരാതെഴനേററു ഫൽഗുനൻ വീറോടെ
വികൃതിയതി ദൎബ്ബുദ്ധിതന്നെ വധിക്കുവാൻ
വേഗേന വില്ലെടുത്തെത്തി വിജയനും.
അതുപൊഴുതു ഭീമാദി പാഞ്ചാലവീരരും
അമ്പോടടുത്തതുകണ്ടു ശിശുപാലൻ
പരിചിനൊടു വാളും പരിചയും കൈക്കൊണ്ടു
പാൎത്ഥാദികളെ ഭൎത്സിച്ചു നിന്നീടിനാൻ.
ഇവരിഹ രണം തുടങ്ങീടുന്ന നേരത്തു
യജ്ഞഭംഗം വരുമെന്നോൎത്തു മാധവൻ
വിരവൊടു സുദൎശനമങ്ങയച്ചിട്ടുടൻ
വീരൻ ശിശുപാലകണ്ഠവും ഛേദിച്ചു.
അതുപൊഴുതു നൃപതി ശിശുപാലദേഹത്തിൽ നി-
ന്നൻപോടൊരു പ്രഭ പൊങ്ങീട്ടു മാധവം
കനിവിനൊടു ചേൎന്നിതു ദിവ്യവൽ തുല്യമായ്.
തത്ര കണ്ടിട്ടു വാഴ്ത്തീ ജനം മാധവം:
''ജയജയ മുകുന്ദ! നാരായണ! മാധവ!
ജന്മനാശാദിഹീന! ജഗല്പാലകാ!
തവപ്രകൃതിലീലകളെങ്ങനെ ചൊല്ലുന്നു?
തമ്പുരാനേ! ഭേദമില്ലാത്ത ദേവ! നീ
പലഗുണവിധത്തിനാൽ നിൻപദം ചേൎക്കുവാൻ
പാരിൽ പലതരം നിന്മഹാമായയാൽ
പല വഴികരം കാട്ടിക്കളിപ്പിച്ചു തല്ലദേ
പാപങ്ങരം തീൎത്തു ചേൎക്കും പരമാത്മനേ!
ജയജയ ജഗൽപ്രഭോ! പാലയ''യെന്നേവം
ജാതമോദം പുകഴ്ന്നാർ നാരദാദികരം.
അതുപൊഴുതു ചേദീശപക്ഷമായുള്ളവർ
എത്രയും മണ്ടിബ്ഭയേന വനംപുക്കാർ.
രിപുതയൊടനാരതം മാനസേ മാധവം
രാജാ ശിശുപാലൻ ധ്യാനിക്കമൂലമായ്
ജനിമരണവിച്ഛേദമാധവസായൂജ്യം
ജന്മങ്ങരം മൂന്നുകൊണ്ടങ്ങു ചേൎന്നീടിനാൻ.
വടിവിനൊടു ധൎമ്മജനൂതപിക്കുദസ്യൿ

---

പരമാത്മനേ! = പരമാത്മാവേ. രിപുത = ശത്രുത.

വന്ദിച്ചു ദക്ഷിണചെയ്തു മോദാനപിതം
അതിവിമലമവഭൃഥസ്നാനവും ചെയ്തവർ
ആനന്ദമോടു സഭാന്തരേ മേവിനാർ.
നൃപതികുലമവരവൎക്കൊക്കെ വേണ്ടുന്നതു
നൃപതിപതിധർമ്മജൻ പൂജിച്ചയച്ചിതു
അതിമഹിത രാജസൂയത്തെയും മാധവ-
പദവികളതും ധർമ്മജൻതൻ പ്രഭാവവും
പരിചൊടു യഥേഷ്ടമായ് വാഴ്ത്തിനാരേവരും
പാരമാനന്ദേന സാകം ബഹുവിധം
അവരവർവഴികൾ പോയ്ത്തത്തൽഗൃഹം പുക്കു.
അച്യുതൻ ഭക്താഭിലാഷവും നല്കീട്ടു
കമലദളനേത്രനും ധർമ്മജാനുജ്ഞയാ
കാമദൻ ചെന്നു ദ്വാരാവതി പുക്കിതു.
നൃപതിവര ചേദീശജന്മതൻ കാരണം
നിന്നോടു സപ്തമസ്കന്ധേ പറഞ്ഞു ഞാൻ.
പരമപുരുഷൻതന്റെ ഭക്തനാം ധർമ്മജൻ
പാരതിൽ പാൎത്ഥിവശ്രേഷ്ഠസൽകീൎത്തിയും
പരമഗുണധനവുമിഹ വന്നതു ചിന്തിച്ചു
പാർത്ഥിവൻ ദുര്യോധനന്നു സഹിച്ചീല.
അവനു മനസി മോദമില്ലെന്നുമല്ല കേൾ
മാനസേ ശോകവും വർദ്ധിച്ചു വാണിതു.
കുരുകുലവരന്മാരുമെന്യേ സകലരും
കൗതുകത്തോടെ നിജാലയേ വാണിതു.
സകലജയമാകിയ രാജസൂയത്തെയും
സൎവ്വാത്മകൻ ചൈദ്യമോക്ഷം കൊടുത്തതും
ദിവസമിഹ രവിയുദയേ ചിന്തിപ്പവൎക്കൊരു
ദുഃഖനരകങ്ങളുണ്ടായ്വരാ ദൃഢം.
ഇതി കഥിതമഴകിനൊടു ചൊന്ന മുനീന്ദ്രനോ-
ടിച്ഛയാ ശ്രീപരീക്ഷിത്തു ചോദിച്ചിതു:
"അതിവിമലമാകിയ രാജസൂയംകൊണ്ടു
അന്തർമ്മനസി ദുര്യോധനനേററവും
അഹിതവുമമർഷവും വദ്ധിച്ചതിൻമൂലം
അൻപോടരുൾചെയ്യവേണം ദയാനിധേ!"

## ദുര്യോധനന്റെ മാനഹാനി

മുനിവരനുമതുപൊഴുതു ചൊല്ലിനാൻ ധർമ്മജൻ
തന്റെ സുഹൃജ്ജനമായ നൃപന്മാരെ
വിരവിനൊടു രാജസൂയത്തിനു മുമ്പിനാൽ

---

അവഭൃഥസ്നാനം = യാഗദീക്ഷ പൂർണ്ണമാക്കിയ ശേഷമുള്ള കുളി.

 

പരിചിനൊട്ട വേണ്ടും ശ്രമത്തിനാക്കീടിനാൻ.
സകല ധനമായത്തും കാപ്പാൻ സുയോധനം
സദ്യസ്സു വെപ്പിന്നധിപതി മാരുതി
അമരപതിനന്ദനനർജ്ജുനനും പിന്നെ
അശ്വികാംപുത്രൻ സഹദേവവീരനും
പരിചിനൊട്ട സജ്ജനപൂജ ശുശ്രൂഷണം
പരാതെ ചെയ്‌വതിനാക്കിയനന്തരം
രവിസുതനെ ദാനങ്ങൾചെയ്‌വതിന്നായ്‌ക്കൊണ്ടും
രംഭപത്രാദി നാനാ പദാർത്ഥങ്ങളും
നകുലനവ വരുത്തുവാൻ നന്ദജൻ മാധവൻ
നന്നായ് മറയവർപാദം കഴകിപ്പാൻ
ദ്രുപദനൃപനാദി മററുള്ള ബന്ധുക്കളെ
ദോഷഹീനം മററുമോരോന്നിനാക്കിനാൻ.
ജഗതിപതി മാധവൻ ധർമ്മജഭൃത്യനായ്
ജാതമോദം കർമ്മമോരോന്നു ചെയ്യുമ്പോൾ
ഭുവനമതിൽ ജാതരായുള്ള ജനം പിന്നെ
ഭൂപതേ! ചെയ്‌വതെല്ലാം പറയേണമോ?
ഇവ സകലമേല്പിച്ചു ധർമ്മജൻ ശാലയിൽ
ഈശ്വരഭക്ത്യാ കടന്നിതെന്നോക്ക നീ,
സകലജനഹൃദയമതു മോദിച്ചു മേന്മേലെ
സർവ്വരും ധർമ്മാത്മജം പുകഴ്ത്തീടിനാർ
കുമതി ശിശുപാലനെക്കൊന്നോരനന്തരം
കൂടലർകാലനവഭൃഥസ്നാനവും
കഴിവതിനു യാത്രയായീടുന്ന നേരത്തു
കാണികൾക്കുത്സവമെന്തു ചൊല്ലാവതും?
ഗജതുരഗരഥ സൈന്യകാലാളസംഖ്യമായ്
ഗാനസംഘങ്ങൾ വാദ്യങ്ങൾ ബഹുതരം
പരിചിനൊട്ട ഘോഷിച്ചു വാഴ്ത്തി സ്തുതിക്കയും
പാടവസങ്കീർത്തനാദി ജയശബ്ദം
യുവതിജനവും നവഭൂഷണാലങ്കൃതൈ-
രേവം യമാത്മജൻ ഗംഗാതടംപുക്ക
സകലജനചിത്തം കുളിത്തു മോദാന്വിതം
സകലസുഖ ഗന്ധതൈലങ്ങളും കുങ്കുമം
പരിചിനൊട്ട ഗോരസാജ്യാദി ജാലങ്ങളും
പാരമായ്ത്തങ്ങളിലൂത്തു തുടങ്ങിനാർ.
അതുസമയമാത്മപത്ന്യാസമം ധർമ്മജ-
നതു കുളിച്ചുടൻ നാനാ ജനങ്ങളും

---

അശ്വികാം = അശ്വിനീദേവന്മാർ. രവിസുതൻ = കർണ്ണൻ. മറയവർ = ബ്രാഹ്മണർ.

സകലജനമംഘമത്തു കളഞ്ഞു തൻ സ്ഥാനേന
സകല സുരയുവതികളോടൊത്തു ദേവഗണം
പരിചിനൊടു പുഷ്പമാല്യങ്ങൾ വർഷിച്ചതി-
പാരമാനന്ദേന വാഴ്ത്തിപ്പുകഴ്ത്തിനാർ.
വടിവിനൊടു ധർമ്മജൻ പിന്നെപ്പുരംപുക്ക
വന്നുനിറഞ്ഞൊരു നാനാ ജനത്തൊടും
സകലരെയുമവരവരെയുചിതമതുപോലെയും
സർവവും തൃപ്തിവരുത്തിയയച്ചിതു.
വിനയമൊടു ധർമ്മജൻ തന്റെ ബന്ധുക്കളെ
വാസവുംചെയ്യിച്ചു സല്ക്കരിച്ചീടുവാൻ
അതുപൊഴുതുമാധവൻ ധർമ്മാത്മജൻതന്റെ
അന്തരംഗം പ്രസാദിപ്പാൻ യദുക്കളെ
വടിവിനൊടു യാത്രയാക്കിപ്പിന്നെ മാധവൻ
വാണിതു ധർമ്മജമന്ദിരേ കേൾക്കെടോ!
ജഗതിപതിയാകുന്ന പോതേന ധർമ്മജൻ
ജന്മികൾക്കേററം പ്രയാസമാം കാര്യത്തെ
സപദിയിഹ ധർമ്മജൻ സാധിച്ചനന്തരം
സുരവരജനത്തിനും സിദ്ധിയായുള്ളൊരു
ധനമതു പെരുത്തതു കണ്ടു കണ്ടേററവും
മനസി ശുചിധൈര്യമില്ലാതെ ദുര്യോധനൻ
ജ്വരമതുവളർന്നിതു നിത്യമതും പിന്നെ
ജാതമോദം ധർമ്മനന്ദനൻതന്നുടെ
സഹജജനബന്ധുഭൃത്യാദികൾ ചുഴവേ
സഭയതിലശേഷസാമ്രാജ്യലക്ഷ്മീയുതം
ജഗതിപതിമാധവം വന്ദിച്ചിരിക്കുമ്പോൾ
ജാത്യന്ധനന്ദനൻ ദുര്യോധനൻതാനും
സഹജരൊടുമൊന്നിച്ചു നന്നായലംകൃത്യ
സാധുധർമ്മാത്മജം കാണ്മതിന്നായ്ച്ചെന്നു.
അതുപൊഴുതു നിർജ്ജലം ജലമയമതെന്നതു
മത്ര സ്ഥലേ ജലമെന്നും ഭ്രമിച്ചവൻ
നിലമതിൽ നടന്നിതു വസ്ത്രം കയററീട്ടു
നല്ലജലത്തിൽ നടന്നു ജലേ വീണാൻ.
അതുപൊഴുതു കൈകൊട്ടിയാർത്തിതു ഭീമനും
അത്ര പാഞ്ചാലി ഹസിച്ചിതറിയാതെ
അതുപൊഴുതു ധർമ്മജൻ ചൊല്ലിനാനാക്കമേ
ഹാസ്യമരുതെന്നു കേട്ടു മുകുന്ദനും
അനുസരമതിന്നതു കണ്ടു സകലരും
ആർത്തു ഹസിച്ചതുനേരം സുയോധനൻ

---

അംഘം = പാപം. നിർജ്ജലം = ജലമില്ലാത്തിടം.

വദനഹൃദമിളിവിനൊടു ചേൎന്നു ദുഃഖാന്വിതം
ഹസ്തിനമായ പുരി പുക്കു മേവിനാൻ
ഇവകരുതി ധൎമ്മജൻ കഷ്ടമെന്നോൎത്താൎത്തു
ഈശ്വര! സൗഖ്യമില്ലെന്നു വാണീടിനാൻ.
പരമപുരുഷൻ തന്മനസിയോൎത്താനിദം
പാൎത്തലേ ഭാരാപഹാരത്തിനെത്രയും
പെരുകിനൊരു വഴി ഇതെന്നോൎത്തു മോദിച്ചിതു
പാപി സുയോധനനിത്തരമീൎഷ്യയും
പെരുത്തു യമനന്ദനനാദികളിൽ വന്നു.
പാൎത്ഥിവ! കേൾക്കെന്നു മാമുനി ചൊല്ലിനാൻ.

## സാല്വവധം

കമലനയനൻ ശിശുപാലനെക്കൊന്നതു
കേട്ടു സഹിയാഞ്ഞയാലഥ സാല്വനും
നൃപസദസി കോപമൊടു യദുകുലമൊടുക്കുവാൻ
നന്നായ് പ്രതിജ്ഞയും ചെയ്തു ഗമിച്ചവൻ
വിമലതരഗഹനമതിൽ വിരവിനൊടു ചെന്നുടൻ
ഗംഗാധരനെത്തപസ്സു തുടങ്ങിനാൻ.
ഭുവനപതിചരണമതു ഹൃദി കരുതി നിത്യവും
ഭൂമിപരാഗൈകമുഷ്ടി ഭുജിച്ചവൻ
അനലനുടെ നടുവിലഥ രവികിരണവും സഹി-
ച്ചങ്ങനെ കാലമോരാണ്ടു ചെല്ലുംവിധൗ
അധികതരകരുണയൊടുമവനുടയ ഭക്തി ക-
ണ്ടഭേൎന്ദുശേഖരൻ പ്രത്യക്ഷനായിതു.
അതുപൊഴുതു നൃപതികുലതിലകനടി വന്ദിച്ചു
ആനന്ദബാഷ്പാകുലാക്ഷനായ് ചൊല്ലിനാൻ:
''മനുജ സുര രജനിചരജാതികളാക്കുമേ
എന്നെജ്ജയിക്കരുതെന്നതും പിന്നെതു
മനുജജനമൊന്നുമേ കാണാതെ നല്ലൊരു
മാനസതുല്യവിമാനവും നൽകണം;
ഇദമവനുമഖിലപതി ശങ്കരൻതന്നോടു
കാംക്ഷയാ ചോദിച്ചനേരം നൃപനൊടു
തവ ഹിതമതൊക്കയും വന്നുകൂടുമെന്നു
ചൊല്ലി മറഞ്ഞിതു ശങ്കരനന്നേരം
ശിവനുടയ വാക്കിനാൽ മയനുമഥ സാല്വനു
ശോഭനമായ വിമാനവും നൽകിനാൻ
നൃപനുമതിലേറി വന്നത്ര നിജ സൈന്യം

ഗഹനം = വനം. ഭൂമിപരാഗൈകമുഷ്ടി = ഒരുപിടി മണ്ണു്. മനുജസുരരജനി ചരജാതികൾ = മനുഷ്യ, ദേവ, രാക്ഷസവൎഗ്ഗങ്ങൾ,

നാനാവിധം വിമാനത്തിലേററിക്കൊണ്ടു
ദനുജബലബഹുലമൊടു വ്യോമനി പോയ്ചെന്നു
ദ്വാരകപുക്കു ശരങ്ങൾ വർഷിച്ചിതു.
അതിനിഗളമങ്ങനെ പെയ്യുംകണക്കിനെ
അത്ര കണ്ടാശു യദുവരന്മാരുമായ്
മുസലധരനമിതബലപ്രദ്യുമ്നസംയുതം
ബഹുപരുഷ കോപമോടാകാശലക്ഷ്യമായ്
തെരുതെരെയയച്ചിതു ബാണശസ്ത്രാദികൾ
തത്ര കരശിരഃപാദങ്ങളററഥ
ഭുവി ഝടിതി പതിതരായ് സാല്വസൈന്യങ്ങളും
ഭൂപതി സാല്വനതു കണ്ടു കോപേന
പരിചൊടു വിമാനവും ഭൂമിയിൽ താഴ്ത്തിനാൻ
പാരമാശ്ചര്യമായ്തുണ്ടു യദുക്കളും
നൃപതിശാനിവനറിക സാല്വനെന്നേവരും
നിശ്ചയിച്ചേററം ശരവർഷവും ചെയ്താർ
കുമതിനൃപവൃത്തമെല്ലാം കണ്ടു രാമനും
കോപമുണ്ടായതു ചൊല്ലുവാനാമല്ല
അതുപൊഴുതു സാല്വനും യാദവന്മാരുമാ-
യത്ര രണം ചെയ്തതേററവുമത്ഭുതം!
ഇരുപുറവുമുള്ളൊരു സൈന്യങ്ങളേററവും
ഇമ്പമോടേ രണംതന്നിൽ മരിച്ചിതു.
നൃപതിയുടെ ശരനിരകളേററു പ്രദ്യുമ്നനും
നന്നായി മോഹിച്ചു വീണോരനന്തരം
അവനുടയ സൂതനും തേർതിരിച്ചോടിച്ചു
അൻപോടു നിന്നനേരം മുകുന്ദാത്മജൻ
ഹൃദയമതു തെളിഞ്ഞു ചൊന്നാനിദം "സൂത! നീ-
യാഹവേ തേർ തിരിച്ചോടിച്ചതോർക്കിലോ
നൃപകുമതികൾക്കെന്നെ നിന്ദിപ്പതിന്നു നീ
നല്ലതല്ലിച്ചെയ്തതെന്നുടെ സാരഥേ!
യദുവരരിലൊരുവരൊരു രണസമയമെങ്കിലും
യുദ്ധേ തിരിച്ചു നീ കണ്ടിതോ ചൊല്ലെന്നാൻ.
അനയമിതതിന്നിനി വൈകാതെയിന്നിഹ
അൻപോടു മദ്രഥം കൂട്ടു രിപുമദ്ധ്യേ"
കമലദലലോചനനന്ദനൻ പ്രദ്യുമ്ന-
കഥിതമിവ കേട്ടു തൽസൂതനതുനേരം
അരികുലവധത്തിനായ് രഥമരികൾതന്നേരേ-
യമ്പിനോടോടിച്ചു നേരത്തു പ്രദ്യുമ്നൻ
ശരവരിഷബഹുലമതു ചെയ്തുചെയ്തങ്ങനെ

---

മദ്രഥം = എന്റെ തേരു്.

ശോഷിച്ച സാല്വസൈന്യങ്ങളതുനേരം
ശരനിരകൾകൊണ്ടതിക്രോധേന പ്രദ്യുമ്നൻ
സാല്വസേനാഗണം കൊന്നതുകാരണം
അതിരുഷിതമതി നൃപതി പ്രദ്യുമ്നനുമായി
അതികഠിനമായ് രണം ചെയ്തിതതിഘോരം.
മതിതെളിവൊടിരുവരുമഹർന്നിശമൊന്നുപോൽ
മൂവ്വൊമ്പതു നാൾ രണംചെയ്തനന്തരം
ജഗതിപതി ദുരിതഹരനായ മുകുന്ദനും
ജാതമാം ദുർന്നിമിത്തങ്ങളെക്കൊണ്ട്കയാൽ
യമതനയ വിജയവരരേവരോടും കൃഷ്ണൻ
യാത്രയും ചൊല്ലിപ്പുറപ്പെട്ടു സത്വരം
അനിലജവസമമൊടു മുകുന്ദനും തൻഗൃഹേ
അമ്പോടു ചെന്നനേരത്തു സാല്വം കണ്ടാൻ.
ഭവനമുപവനവുമഥ വിമലപരിഘങ്ങളും
ഭേദിച്ചതു കണ്ടു കോപിച്ചു മാധവൻ
അതിജവമൊടിവനെയിനി രണമതിൽ വധിപ്പനെ-
ന്നൻപോടു സാല്വനോടെത്തിനാൻ കൃഷ്ണനും.
സപദി നൃപവരനുമൊരു വിപുലഗദയാ കൃഷ്ണ-
സാരഥിതന്നുടെ നേരേയെറിഞ്ഞിതു.
സപദി യദുപതിയുമതു തിലസദൃശമാക്കിനാൻ
സാല്വനേയും പുനരെയ്തു പിളർന്നിതു.
വിഗതഭയമഥ നൃപനുമൊരു ശരമെടുത്തുടൻ
വാമകരേയവനെയ്തിതു കൃഷ്ണൻെറ
തദനു ഹരികര കലിത കനകമയശാർങ്ഗവും
താഴത്തുവീണിതു ചിത്രമത്രേ തുലോം;
സകല ജനമതുപൊഴുതു ഭയവിവശചിത്തരായ്;
സാല്വനുമപ്പോൾ ചിരിച്ചു ചൊല്ലീടിനാൻ:
"കുമതിവര! രണശിരസി സദസി ശിശുപാലനെ-
ക്കൊന്നീലയോ നീ ചതിച്ചു ജളമതേ!
വിഗതഭയമിഹ സമരഭുവി കിമപി നില്ക്കിലോ
വൈകാതെ ചെന്നു നീ വാഴും യമാലയേ,"
ഇതി നൃപതിവചനമതി പരുഷമൊടു കേൾക്കയാ-
ലിന്ദീവരാക്ഷനവനോടു ചൊല്ലിനാൻ:
"അരികളൊടു പടപൊരുതുമളവിലതിനിന്ദ്യമാം
ആത്മപ്രശംസയാ കിംഫലം? ദുർമ്മതേ!
സമരമതു വിഗതഭയമഴകിനൊടു ചെയ്ക നീ
സംസാരമാർഗ്ഗേണ യുദ്ധേ ജയം വരാ."

---

സാല്വസേനാഗണം = സാല്വൻെറ സേനാസമൂഹത്തെ. അനിലജവസമം = വായുവേഗത്തിനുതുല്യം.

ഇതി വചനമുടനെ മധുരിപു നൃപതിയോടുര-
ച്ചുന്നതമാം ഗദകൊണ്ടെറിഞ്ഞീടിനാൻ.
നിജശിരസി കഠിനതരഗദയതു പതിക്കയാൽ
നിന്നു വിറച്ചു മറിഞ്ഞിതു സാല്വനും.
ശിവനുടയവരബലമൊടിത്തരം മായകാ൦
ശത്രുവാം സാല്വനും കൃഷ്ണനായ്ക്കാട്ടിനാൻ
ഗദയുമഥ മൂർദ്ധനി കൊണ്ടു മോഹേന പോയ്
ഗഗനമതിൽ മറഞ്ഞ സാല്വം നോക്കി മാധവൻ
അതുപൊഴുതിലൊരു പുരുഷനഥ കമലനേത്രനോ-
ടത്യന്തദുഃഖേന വന്നു ചൊല്ലീടിനാൻ:
"തവ ജനനിവചനമതു കേട്ടുകൊണ്ടീടു നീ
താതനെബ്ബന്ധിച്ചു സാല്വനും കൊണ്ടുപോയ്."
നിജ ജനനി ചൊന്നതു സകലമഥ കേൾക്കയാൽ
ഇത്തരം ചിത്തത്തിലോർത്തു മുകുന്ദനും:
'മഹിതബലവാൻ മമ സഹജനെദ്ദവീരരും
മൽസുതൻ പ്രദ്യുമ്നനും യുയുധാനനും
പലരുമിവരതിബലികളവിടെ മരുവും വിധൗ
പാപിയാം സാല്വൻ തൊടുമോ ജനകനെ?'
മനസി ബഹുവിവശതയൊടിവ പലതുമോർത്തതി-
മന്ദനായ് കൃഷ്ണൻ വസിക്കും ദശാന്തരേ
നിജ ജനകസഹിതമതി കപിതമതി സാല്വനും
നില്ക്കുന്നതു കണ്ടു പുഷ്കരവീഥിയിൽ
അഥ കമതി നരപതിയുമധികതരഹാസമോ-
ടംബുജലോചനൻതന്നോടു ചൊല്ലിനാൻ:
"അയി! കപടഹൃദയ! തവ ജനകനെ നിരാകുലം
ആശു ഞാനിന്നു വധിപ്പതു കാൺക നീ
ജളതയൊടു ജനകവധമരുമയൊടു കണ്ടഹോ!
ജീവിച്ചിരിക്കുന്നതെന്തിനു നീ വൃഥാ?
പരിഭവവുമതിനു തവ ഭുജബലവുമുണ്ടെങ്കിൽ
പാലിച്ചുകൊൾക നീ മൂഢ! ജളപ്രഭോ!"
കുമതികളിൽ വിരുതുടയ നൃപനിവ പറഞ്ഞാശു
കൊന്നിതു മാധവൻ കാൺകവേ താതനെ.
ജനകനുടെ തലയുമഥ സവിധഭുവി വീണിതേ,
ജല്പിച്ചു നിന്നൊരു സാല്വൻ മറഞ്ഞിതു.
ഹൃദയമതിൽ വളരുമൊരു വ്യഥയൊടഥ കൃഷ്ണനും
ഹാഹാ! ഹതോസ്മീതി മോഹിച്ചു വീണിതേ.
തദനു മുരമഥനനഥ നിജ മനസി മോഹവും

---

നിജ ജനകസഹിതം = തന്റെ പിതാവിനോടുകൂടി. പുഷ്കരവീഥിയിൽ = ആകാശമാർഗ്ഗത്തിൽ. ഹതോസ്മീതി = ഞാൻ കൊല്ലപ്പെട്ടുവെന്നു്.

തീർന്നെഴുന്നേററാശു നോക്കും ദശാന്തരേ
പുരുഷമപി ജനകന്റെ തലയുമൊരു ദിക്കിലും
പേർത്തു കാണായ്കയാൽ വിസ്മയിച്ചീടിനാൻ.
മധുമഥനനതുപൊഴുതു ശാല്വപതിതന്നുടെ
മായമെന്നുള്ളതറിഞ്ഞു കോപത്തോടും
നിരവധിക ശരനിരകൾ ഗഗനമതിൽ വിട്ടിതു
നീളവേ ചെന്നു ശരങ്ങൾ നിറഞ്ഞിതു
സപദി കരചരണഗളരഹിതമഥ സംഗരേ
സാല്വസൈന്യങ്ങളും ചത്തു വീണീടിനാർ.
സപദി ഹരികരകലിത മഹിത ഗദകൊണ്ടുടൻ
സാല്വബലം തകർത്തീടിനാൻ തൽക്ഷണം
തദനു നരപതിയുമൊരു നിശിതഗദ കൈക്കൊണ്ടു
തൽക്ഷണം കോപേന യുദ്ധം തുടങ്ങിനാൻ.
കഠിനതര കലഹമതിലഥ നൃപതിതന്നുടെ
കണ്ഠം മുറിച്ചിതു ചക്രേണ മാധവൻ.
പുതുമലരുമതുപൊഴുതു നരകരിപുമൂർദ്ധനി
പൂരിച്ചു നന്നായ് സ്തുതിച്ചാരമരരും
അഖിലയദുവരരുമഥ മുരഹരനെ വാഴ്ത്തിനാർ
അക്കഥ കേട്ടൊരു ദന്തവക്ത്രൻ നൃപൻ
അയുതഗജ ബലനവനുമൊരുഗദയുമായ് വന്നു
അംഭോജലോചനനോടെതിർത്തീടിനാൻ.
അതുപൊഴുതു മാധവൻതന്റെ ഗദയുമായ്
അമ്പോടു ദന്തവക്ത്രൻ മുമ്പിൽ നിന്നിതു
മധുമഥനനൊടു നൃപനുമുച്ചമുരച്ചിതു:
''മാതുലനെ വധംചെയ്ത മൂഢപ്രഭോ!
തവ മനസിയൊരുവരെയുമൊരു കൃപയുമില്ലാതെ
തൽബന്ധുവർഗ്ഗം ഹനിച്ചതുമൂലമായ്
തവ മരണമിന്നു വരുത്തുന്നതുണ്ടു ഞാൻ
താപമെനിക്കതിനില്ലൊരു തെല്ലുമേ.''
ഇതി വചനമോരോന്നു മാധവൻ തന്നോടു
ഈർഷ്യയാ കാരൂശഭൂപൻ പറഞ്ഞഥ
ഝടിതി ഗദകൊണ്ടടിച്ചീടിനാൻ കേശവം
പടുതയോടു കൃഷ്ണൻ തടുത്തൊന്നടിച്ചിതു
കലുഷതരനവനുമതുകൊണ്ടു ശിഥിലമായ്
കാലാലയം പുക്കിതക്കഥ കേൾക്കയാൽ
കുമതിനൃപദന്തവക്ത്രന്റെ സഹോദരൻ
കോപിച്ചു വന്നു വിഡൂരഥനെന്നവൻ

---

കരചരണഗളരഹിതം = കയ്യ്, കാല്, കഴുത്ത് ഇവ കൂടാതെ. കരകലിത = കയ്യിൽ ധരിച്ച. കാരൂശഭൂപൻ = ദന്തവക്ത്രൻ.

അതുപൊഴുതു മാധവൻ ചക്രേണ വീരൻെറ
കണ്ഠവും ഛേദിച്ചു ഭൂമിയിൽ വീഴ്ത്തിനാൻ;
ഇതി നൃപതി കുമതിവരരെക്കൊന്നു സത്വരം
ഇന്ദിരാകാന്തൻ ഗൃഹംപുക്കു മേവിനാൻ;
അഖിലജനമഴകിനൊടു കൃഷ്ണനെ വാഴ്ത്തിനാർ
ആനന്ദമോടെ വസിച്ചിതെല്ലാവരും

## വല്ക്കലവധം

തദനു കുരുവരരുമഥ ശമനസുതനാദിയും
തമ്മിൽ കലഹമടുത്തതു കാണ്കയാൽ
കലിഹരണനമലമതി രാമനുമമ്പോടു
ആനന്ദമോടു തീർത്ഥങ്ങളാടീടുവാൻ
പരിചൊടു ഗമിച്ചതു കല്മഷനാശന-
പുണ്യതീർത്ഥങ്ങളുമാടി വഴിപോലെ
വിമലമുനിജനമതു വസിക്കുന്ന മംഗല-
വന്ദിത നൈമിശാരണ്യത്തിൽ രാമനും
ഗമനമതുചെയ്തതു കണ്ടു മുനിവരർ
ഗാഢമോദം രാമനേയും വഴിപോലെ
പരിചിനൊടു സല്ക്കരിച്ചത്ര പാർപ്പിച്ചിതു
അതുപൊഴുതു വിഗതഭയ സകലമുനിമദ്ധ്യഗേ
തത്ര വീരാസനേ സൂതനിരിപ്പതും
പരിചിനൊടു കണ്ടു കോപിച്ചു ഹലായുധൻ
പാർത്ഥിവണ്ണം നിജ മാനസേ ചിന്തിച്ചാൻ:
''സകലമുനിസദസി വീരാസനേ സൗഖ്യമായ്
സംശയമെന്യേ വാഴുന്നൊരു സൂതജൻ
അധമനിവനേററവും കഷ്ടമിതത്ഭുതം!
ആധിക്യവും സൂതസാരഥ്യമേയുള്ളൂ
അമൃതമഥനാന്തരേ അപ്സരസാംഗണൈ-
രുച്ചൈഃശ്രവോയുതജാതകുലോത്ഭവൻ
ഇവനിവടെ സൂതനാകുന്നിതെന്നും ചിലർ
നിശ്ചയം ചൊല്ലും ചിലരതു നില്ക്കട്ടെ.
അനവധി വിവേകവേദങ്ങളും സമസ്തവും
ആരാഞ്ഞു പാർത്തതിൻ സാരമോരോതരം
വടിവൊടു ഗ്രഹിച്ചൊരു ബുദ്ധിമാനാമിവൻ
വ്യാസനു ശിഷ്യനിവ സകലം വൃഥാ.
നയവിനയമിവനു നഹി ധർമ്മമില്ലൊട്ടുമേ
നമ്മെയുമേതും ബഹുമാനമില്ലഹോ!

---

വിഗതഭയസകലമുനിമദ്ധ്യഗേ = ഭയമില്ലാത്തവരായ സർവ്വ മഹർഷിമാരുടെയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതു്.

സകലജനപൂജ്യരായുള്ള ജനങ്ങളും
സാധുമാർഗ്ഗം ബഹുമാനിച്ചു നമ്മെയും
ദമരഹിതനിവനധിക ദുരിതമിതു ചെയ്കയാൽ
ദുഷ്ടനിവനതിനില്ലൊരു സംശയം.
കലികലുഷശീലരെ നാശമാക്കീടുവാൻ
കോപ്പിട്ടുവന്നു പിറന്നു ഞാനിപ്പൊഴേ.
ഇവനെയിഹ കൊല്ലുവ''നെന്നുറച്ചൻപോടു
ഈർഷ്യയാ നല്ലകുശതൃണാസ്ത്രത്തിനാൽ
പരിചിനൊടു സൂതനെക്കൊന്നോരനന്തരം
വന്ദിതരാം മുനിവൃന്ദം ദയാന്വിതം
മനസി ബഹുപരവശതയാ കഷ്ടമാമിദം
മാമുനിമാരുമീവണ്ണം പറഞ്ഞിതു
ബലനൊടഥ സകലമുനിവരരുമരുൾ ചെയ്തിതു:
''ബ്രഹ്മാസനം ഞങ്ങൾ സൂതനു നൽകിനാർ
ദനുജരിപുമഹിതകഥ സതതമതു ചൊല്ലുവാൻ
ദീർഘമായുസ്സും കൊടുത്തിതു ഞങ്ങളും.
ബഹുസുകൃതമെഴുമിവനെ വിരവൊടു വധിക്കയാൽ
ബഹുമതിയുമായ്‌വരാ ദോഷവും വന്നിതു.''
ഇതി മുനികൾവചനമതു കേട്ടു ഹലായുധൻ
ഇമ്പമെന്യേ പരാധീനനായ് ചൊല്ലിനാൻ.
''കരുണയൊടു മമ ദുരിതശമമതിനു നിങ്ങളും
കല്പിച്ചതെല്ലാമേ ചെയ്യുന്നതുണ്ടു ഞാൻ
മുനിജനവചസ്സുകൾ സഫലത വരുത്തുവൻ
ഇന്നിവനിപ്പൊഴേ ജീവനുണ്ടാക്കുവൻ''
ബലവചനമിതി മുനികൾ കേട്ടോരനന്തരം
ബഹുമോദം മുനിമാരുമരുൾചെയ്തു:
''അഖിലജഗദധിപ തവ വരവുമിഹ ഞങ്ങൾത
ന്നാഖ്യാനവുമിവ നിഷ്ഫലമാക്കൊലാ.
അതിനു തരമൊരുവഴി വിധിക്കവേണം ഭവാൻ
അഖിലജഗദീശ്വരനെന്തരുതാത്തതും?''
മുനികളുടെ വചനമിതി കേട്ടു ബലഭദ്രൻ
മാനിച്ചു പിന്നെയുമിത്തരം ചൊല്ലിനാൻ:
''സകലജനസമ്മതം സർവ്വജന്തുക്കൾക്കും
സ്വാത്മാവു പുത്രനെന്നല്ലൊ വേദോക്തിയും;
സകലഗുണസഹിതമൊരു തനയനിവനിപ്പൊഴേ
സത്യമിവന്റെ ദേഹത്തിൽനിന്നുണ്ടാകും;
അവനഖിലഹരികഥകളഴകൊടുരചെയ്തിടും
മററുമെന്താഗ്രഹം നിങ്ങൾക്കു ചൊല്ലുവിൻ.''
അതുപൊഴുതു മുനികളഥ ഹലിയൊടുരചെയ്തിതു
അല്പമിനിയുമമൊരാഗ്രഹമുണ്ടു കേൾ:

"അസുരവരനധികബലശ്ശൂരൻ ദയാഹീനൻ
അത്യന്തദുഷ്ടനായുള്ളൊരു വല്ക്കലൻ
ഇരവുപകലിടരൊഴികെ ദിശിദിശി നടന്നവൻ
ഇഷ്ടികാലേ ഞങ്ങടെസന്നിധൌ വന്നിട്ട
അതിസുഖമൊടധികശഠനവനതി പുരീഷവും
മാംസരുധിരവമനമൂത്രാദിയും
അസുരനിവ വർഷിച്ചു നിത്യയജ്ഞമത്രും
അത്രമുടക്കുന്നവനെബ്ഭവാനിന്നു
കൃപ മുനിജനങ്ങളിലിലുണ്ടായ് വധിക്കണം;
കർമ്മങ്ങടെ നന്നായ്‌വരും പിന്നെ ഞങ്ങൾക്കും.
തവമനസി ഹരിയുടെയ രൂപവും ധ്യാനിച്ചു
തത്രതത്ര ഹരിശങ്കരക്ഷേത്രത്തിൽ
പരിചൊടു നടന്നഥ ഭാരതവർഷത്തിൽ
പാപശാന്ത്യർത്ഥതീർത്ഥങ്ങളുമാടിയാൽ
തവ കലുഷപാപവും പോയ് ശുദ്ധമായ്‌വരും."
താപസന്മാരുമീവണ്ണമുരചെയ്താർ.
അതുപൊഴുതു ഹലധരനുമത്ര വസിച്ചിതു
അന്ത്യം വരുത്തുവാനായിട്ടു വല്ക്കലം.
അതുപൊഴുതു മുഖ്യമാം പർവ്വവും വന്നിതു
അതുസമയമസുരനഥ ഗഗനഭുവി നിന്നുടൻ
അൻപോടു രക്താദിവർഷം തുടങ്ങിനാൻ.
അസുരനുടെ തനുവതു ഗിരിക്കുതുല്യം കണ്ടു
ആയുധത്തെച്ചിന്ത ചെയ്തിതു രാമനും.
അതിഝടിതി ഹലവുമഥ രാമൻകരേ വന്നു;
അസുരരിപു രാമനും വല്ക്കലം കൊന്നിതു.
ഝടിതി ഹലധരനുടയ സീരാഗ്രഘട്ടനാൽ
ഝടിതി നിശിചരനുമഥ കാലന്നൂർ പുക്കപ്പോൾ
അഖിലമുനിവരരുമഥ ഹലധരനെ വാഴ്ത്തിനി-
ന്നൻപോടു വാടാത്ത പങ്കജമാലയും
ഹലധരനു നല്കിനാർ മാല്യം ധരിച്ചിട്ടു
ഹലധരനുമെത്രയുമേററം വിളങ്ങിനാൻ.
നയവിനയ സഹിതമഥ മുനികളൊടു യാത്രയും
നന്നായ് പറഞ്ഞു ഗമിച്ചിതു രാമനും.
ബലവചനസത്യേന സൂനുവും ജാതനായ്
ബഹുവിധ വിവേക വിദ്യാദി ഗുണാന്വിതം.
സകലദിശി വിലസുമൊരു വിമലബഹു തീർത്ഥവു-
മാടിപ്പിതൃദേവതർപ്പണവും ചെയ്തു

ഇഷ്ടികാലേ = യാഗവേളയിൽ. മാംസരുധിരവമനമൂത്രാദി = മാംസം, രക്തം, ഛർദ്ദിൽ, മൂത്രം മുതലായവ. വല്ക്കലം = വല്ക്കലാസുരനെ. പർവ്വം = വെളുത്തവാവ്.

വസനമണികനക പശുവഖിലപദ വസ്തുക്കൾ
വിപ്രവരന്മാൎക്ക ദാനമസംഖ്യമായ്
പരിചിനൊടു നല്കി രാമൻ ഹരിശങ്കര-
പുണ്യനിലയനലിംഗങ്ങൾ കണ്ടുക-
ണ്ടതികതുകമോടു നമിച്ചു ലോകത്തിങ്കൽ
കലികൃതവിനാശം വരുത്തിത്തപസ്സിനാൽ
പരിചിനൊടു ഭുവി നടന്നീടും ദശാന്തരേ
പാരാതെ കേട്ടാൻ കുരുപതിവീരരും
രണമനുഭവിച്ചതിലേററം ജനങ്ങളും
രണ്ടുപക്ഷത്തിലുമുള്ള യോദ്ധാക്കളും
പലരുമിഹ ചത്തതും കേട്ടു ഹലായുധൻ
പൃഥ്വീഭാരംതീൎന്ന സൗഖ്യമായെന്നോൎത്താൻ.
ഇതി കരുതിയപ്പോളശരീരി കേട്ടിതു:
"ഇപ്പോൾ രണം ഭീമദുൎയ്യോധനന്മാരും
അതിരുഷിതമേററി" തെന്നാശു കേട്ടഞ്ജസാ
അകതളിരിലേ ദയകൊണ്ടു ചെന്നീടിനാൻ.
അതുപൊഴുതു മാനിച്ചു ദുൎയ്യോധനാദികൾ;
അഗ്രജൻതൻ പദം കൂപ്പിമുകന്ദനും.
അലിവിനൊടു നന്നായ്ത്തൊഴുകിനാൻ മാധവം
അപ്പോൾ ബലനും പറഞ്ഞാൻ വഴിപോലെ:
"നയസഹിതമിതു മമ വചസ്സു കേട്ടീടുവിൻ
നന്നല്ല തമ്മിൽപ്പൊരുതുകയെന്നതും
ഒരുവനിഹ ബലസഹിതനൊരുവനഥ ശിക്ഷയും
ഒക്കമിരുവൎക്കമാൎക്കം ജയംവരാ."
അതികുപിതമതികളവരിതി ഹലധരോക്തിക-
ളല്പവുമാദരിയാഞ്ഞതുമൂലമായ്
വിധിവിഹിതമിതികരുതി മനസി ബലഭദ്രനും
വീണ്ടുപോയ് നൈമിശാരണ്യമുൽപ്പുക്കിതേ.
മുനിവരരുമതുപൊഴുതു മോദേന രാമനെ
മാനിച്ചു പൂജിച്ചു സൽക്കരിച്ചങ്ങനെ
മനസി സുഖസഹിതമഥ രാമനുമന്നാളിൽ
മുഖ്യയജ്ഞങ്ങളും ചെയ്തു വഴിപോലെ
അനവരതമവിടെ മരുവീടും തപസ്വികൾ-
ക്കാത്മവിജ്ഞാനമതും നല്കി രാമനും
പരിചിനൊടു നിജ പുരിയിലാണ്മയായ്ച്ചെന്നിതു
പാരാതെ ബന്ധുക്കൾ കണ്ടു പൂജിച്ചിതു
വിവിധമിതി ബലചരിതമഖിലമപി കേൾക്കിലോ

---

അതിരുഷിതം = ഏററവും കോപത്തോടുകൂടി. നയസഹിതം = നീതിയോടു കൂടിയ. ശിക്ഷ = അഭ്യാസം. ഉൽപ്പുക്കിതേ = ഉൾപ്പൂകുകയുണ്ടായി.

 

വിഷ്ണുപാദാംബുജഭക്തിയുണ്ടായ്‌വരും.
ബലചരിതമിങ്ങനെ ശ്രീശുകമാമുനി
ബഹുവിധഗുണം പൂണ്ട ശ്രീപരീക്ഷിത്തായ-
നരവരനു ചൊല്ലിനാനപ്പോലെ സൂതനും
നന്നായി മാമുനി ശൌനകാദ്യന്മാൎക്കി-
ന്നറിവതിനു ചൊല്ലിനാനെന്നു കിളിപ്പൈതൽ
അൻപോടു ചൊല്ലി വാണീടിനാൾ മോദമായ്.

ചൊല്ലെടോ! ശാരികേ! സൽക്കഥാശേഷവും
അല്ലൽ തീൎന്നൻപോടു മുക്തിയും സാധിക്കും.
എന്നതുകൊണ്ടു വൈകാതെ കേൾപ്പിക്ക നീ
എന്നതു കേട്ടു പറഞ്ഞിതു പൈങ്കിളി.
നല്ലൊരു സൽക്കഥ ചൊല്ലാമതെങ്കില-
മല്ലീമകാൾമണവാളൻെറ സല്ലീല
ചൊല്ലുകയുമതു ചിന്തിക്ക കേൾപ്പിക്ക
എല്ലാററിലും മുമ്പു മുക്തി സാധിക്കുവാൻ.
ഇല്ല നമുക്കിനി സംസാരമെങ്കിലും
മല്ലവിലോചനൻതങ്കലേ ഭക്തികൊ-
ണ്ടല്ലയോ സംസാരമില്ലെന്നു ചൊൽവതും?
അല്ലാതെയല്ലതുകൊണ്ടു ചൊല്ലുന്നു ഞാൻ
കല്യാണശീലൻ മുകുന്ദൻെറ സൽക്കഥ
ചൊല്ലുക കേൾക്ക ഭക്തിക്കുമൂലം ദൃഢം.
മുല്ല ബാണാരിസേവ്യൻകഥ മേലേടം
ഉല്ലാസമോടു ചൊല്ലുന്നുണ്ടതിങ്ങതിൽ
എല്ലാൎക്കുമുള്ളിലില്ലേതും രസമെങ്കിൽ
ഇല്ലൊരു ചേതം നമുക്കുണ്ടേതുമതി.
ചൊല്ലിനില്ലേതും രസമെന്നിരിക്കില-
മില്ല രണ്ടൊന്നെന്ന ചിൽഘനൻസല്ലീല
വല്ലപ്രകാരവും ശീലിക്കയെന്നതു
നല്ലതു നാരായണനല്ലോ സൎവ്വം;
എന്നു ചൊല്ലുന്നിതു വേദങ്ങളും മുനി-
വൃന്ദവുമാകയാലില്ലൊരു സംശയം.
ചൊല്ലുവൻ മാമുനി ശ്രീശുകൻതന്നോടു
കല്യനാകും നൃപൻ ഭക്ത്യൈവ ചോദിച്ചു:
"മാധവലീലകൾ കേട്ടാൽ മതിവരാ
ബോധം വരുത്തും ഹരികഥ സാധുക്കൾ
ഭക്ത്യാ നിനയ്ക്കയും കേൾക്കയും ചെയ്കിലോ
ഭക്തൎക്കു മറെറാന്നിലാശയുണ്ടാകുമോ?

---

ചിൽഘനൻ = വിജ്ഞാനസമ്പൂർണ്ണൻ.

തൽകൃപകൊണ്ടിനിയും ഹരിസൽക്കഥ
ഒക്കെയുമെന്നെയരുൾചെയ്തു കേൾപ്പിക്ക.''

## കുചേലഗതി

ഇത്ഥം നൃപോക്തികൾ കേട്ടു മുനീന്ദ്രനും
ചിത്തത്തിൽ നാരായണനെ സ്മരിച്ചഥ
ചൊല്ലിനാൻ മാധവതുല്യനായെത്രയും
നല്ലൊരു ഭൂസുരനായ കുചേലനും
നിത്യം യമനിയമാദി സമസ്തവും
ഭക്ത്യാ പ്രവർത്തിച്ചു കൃത്യം പിഴയാതെ
നിർമ്മലനാകും കുചേലനു മാനസേ
വന്നിരിക്കുന്നിതിഹപരം വൈരാഗ്യം.
ഇങ്ങനെയുള്ളവൻ നിത്യകർമ്മങ്ങളും
മംഗലഭക്ത്യാ പരങ്കൽ സമർപ്പിച്ചു
ചെയ്തുപോരുന്നനാളങ്ങവൻഭാര്യയും
ചേതസി പാരം ദരിദ്രത വായ്ക്കയാൽ
നിർദ്ധനനാകും പതിയോടു ചൊല്ലിനാൾ.
''പൃത്ഥ്വീസുരോത്തമ! സർവൈകസമ്മത!
സൽഗ്ഗുണമൂർത്തേ! സർവജ്ഞ! മമ കാന്ത!
നിർമ്മലയാമെൻെറ വാക്കുകൾ കേൾക്കണം.
വിത്തവും ധാന്യവും ബന്ധുക്കളും ബഹു-
വിത്തവാന്മാരായ് നമുക്കില്ലൊരുത്തരും.
ആകയാൽ തവൽപുത്രരന്നാശനമില്ല
ആകയാൽ ഞാനും തപിച്ചു മഹാമതേ!
കൈകാലുടലും തളരുന്നിതേററവും
പൈകൊണ്ടു നില്പാനരുതെനിക്കൊട്ടുമേ.
പാരം വിശന്നു കരയും കിടാവിൻെറ
പാരവശ്യം കണ്ടുരുകുന്നു മാനസം.
നല്ലവസനകനകാഭരണങ്ങൾ
എല്ലാമേ കാമിക്കുമല്ലോ തരുണിമാർ
എന്നിവയൊന്നിലുമില്ലെനിക്കാഗ്രഹം
അന്നമൊരിക്കലൊരുദിനമാം മതി.
തവൽകൃപയുണ്ടെങ്കിലൊക്കെയും സാധിക്കും
ഉൾക്കാമ്പിലോർത്താലതിനില്ല സംശയം
ദുഷ്ടവിനാശനനിഷ്ടഫലപ്രദൻ
വിഷ്ടപാധീശൻ ഭജനീയകാമദൻ
ചെന്താമരാക്ഷനസുരാരിതാപഹ
ചിന്തിക്ക സബ്രഹ്മചാരി ലക്ഷ്മീപതി

---

വൈരാഗ്യം=വിരക്തി. സബ്രഹ്മചാരി=സഹപാഠി.

പുഷ്ടകീർത്ത്യാ നിജ ദാരകാമന്ദിരേ
ദുഷ്ടവിനാശനൻ വാഴുന്നതില്ലയോ?
സന്തതം തന്നുടെ ഭക്തജനത്തിനു
ചിന്തിക്കിലാത്മാവുപോലും കൊടുത്തിടും—
ചെന്താമരാക്ഷൻെറ പാദസരോജത്തെ
സന്തതം ചിന്തിച്ചു വാഴും ഭവാനിഹ
ചിന്തിക്കിലിഷ്ടസഖനത്രേ മാധവൻ
അന്തണേന്ദ്രൻ ഭവാനെന്തസാദ്ധ്യം ഭുവി?
ഇന്നു ഭവാൻ ചെന്നു മാധവം കാണുകിൽ
ഇന്നു നമുക്കു ദാരിദ്ര്യവും തീൎന്നീടും.''
ഏവം ഗൃഹിണിതൻ വാക്കു കേട്ടന്നേരം
ദൈവഗതിയോൎത്തു ചൊല്ലിനാൻ വിപ്രനും:
''വിപ്രകുലോത്തമേ! നീ ചൊന്ന വാക്കുകൾ
സുപ്രിയമൊക്കെയും യോഗ്യമത്രദ്ധം,
അൎത്ഥത്തിലാഗ്രഹമില്ലെനിക്കെങ്കിലും
വ്യൎത്ഥമാക്കീടാതെ നിന്നുടെ വാക്കിനു—
വേണ്ടി ഞാൻ നാളീകലോചനനന്തികേ
രണ്ടില്ല പോയ്‌വീണ്ടു വന്നീടുവനിഹ.
പാരം സുഹൃത്താമഖിലജഗല്പതി
നാരായണം ചെന്നു കാണുന്നനേരത്തു
വല്ലതെന്നാലും പുരാബന്ധുവാത്സല്യം
ഉല്ലസിപ്പാനൊന്നു കാഴ്ചവെക്കേണ്ടയോ
ആയതിന്നിന്നു നീ പ്രാഭൃതം നല്കുകിൽ
ആയതുകൊണ്ടു ഞാൻ കല്യാണി! പോകുവൻ.''
ഇത്ഥം രമണൻെറ വാക്കുകേട്ടന്നേരം
സത്വരം നാലു ഗൃഹേ ചെന്നു യാചിച്ചു
പത്നിയുമപ്പൊഴേ നാലു ഗൃഹസ്ഥരും
പത്നിക്കു നാൽപിടി നെല്ലവിൽ നൽകിനാർ.
അപ്പോളതുമൊരു ഛിന്നവസനത്തിൽ
ഉല്പലാക്ഷി പത്നി കെട്ടിക്കിഴിയാക്കി
ചിത്തമോദേന മുകുന്ദനു നൽകുവാൻ
ഭൎത്താവുതന്നുടെ കയ്യിൽ നൽകീടിനാൾ
സത്വരമായതും കൈക്കൊണ്ടു വിപ്രനും
ചിത്തമോദേനപോകുംവിധൌ ചിന്തിച്ചാൻ:
''ചെന്താമരാക്ഷൻെറ ദർശനമിന്നുമേ
ചിന്തിക്കിലിങ്ങു സാധിക്കുമസംശയം.''
എന്നിവ ചിന്തിച്ചു ചിന്തിച്ചു മോദിച്ചു

ഇഷ്ടസഖൻ = ഇഷ്ടനായ സുഹൃത്തു്. അർത്ഥം = ധനം. പ്രാഭൃതം = കാഴ്ചദ്ര വ്യം. ഛിന്നവസനം = കീറത്തുണി.

ചെന്നുകുചേലനും മാധവമന്ദിരേ.
മാധവമന്ദിരം സ്വർണ്ണമയം മനോ-
ബോധമാനന്ദേന കണ്ടുകണ്ടങ്ങനെ
ചെന്നു കടന്നിതു ഗോപുരം പിന്നെയും
ഉന്നതവാരണപ്പന്തി പത്തിഗൃഹം
നല്ല മതിലുകൾ നല്ല ദ്വാരങ്ങളും
നല്പോർമണികൾഗൃഹങ്ങൾ പല കണ്ടു
ചെന്നു കുചേലനൊരു ഗൃഹം പുക്കിതു
മന്ദിരമങ്ങതു രുഗ്മിണിതന്നുടെ.
അപ്പോൾ മുകുന്ദനും വിപ്രവര്യൻതന്നെ
ഉൾപ്രേമമോടു കണ്ടേററം സസംഭ്രമം
വേഗേന ചെന്നു പ്രിയസഖൻതന്നെയും
ആഗമാന്താർത്ഥൻ പുണർന്നു വഴിപോലെ
പാണിയും കൈക്കൊണ്ടു നിന്നു മുകുന്ദനും
പ്രാണപ്രിയസഖസംഗേന രോമാഞ്ചാൽ
പ്രാണിപതി ബാഷ്പബിന്ദുക്കൾ വർഷിച്ചു
നിന്നിതപ്പോൾ വിപ്രവര്യനും മാധവ-
സംഗേന ശ്രദ്ധനായ് മോദിച്ചു നിന്നിതു
പിന്നെ മുകുന്ദനും വിപ്രേന്ദ്രപാദങ്ങൾ
നന്നായ്ക്കഴുകിയ തീർത്ഥം ശിരസ്സിങ്കൽ
സർവ്വപാപാപഹനായ ജനാർദ്ദനൻ
നിർവ്വാണദൻ ധരിച്ചീടിനാൻ പിന്നെയും
ആരണേന്ദ്രന്റെ കരംപിടിച്ചൻപോടു
ചാരുതരമായ തന്നുടെ മെത്തമേൽ
നന്നായിരുത്തി സുരദ്രുമപുഷ്പങ്ങൾ
നന്നായണിയിച്ചു ദിവ്യാംഗരാഗവും;
പിന്നെ വിരവോടു പൂജിച്ചു മാധവൻ.
അന്നേരമത്ര വൈദർഭി മുതലായ
നാരിമാരാലവട്ടങ്ങൾ വീയീടിനാർ.
''വിപ്രപ്രവരനിവനതിനിസ്ത്രപൻ
എത്രയും മാലിന്യശാലി കറുത്തവൻ
അംഗംമെലിഞ്ഞു മലിനാംബരനിവൻ-
തന്നിലഖിലേശനു ബറ്റവാത്സല്യം
ഇന്നു വരുവതിനെന്തൊരു കാരണം?
നന്നുനന്നെത്രയുമോർത്താൽ വിചിത്രമാം.
ഓർത്താലഖിലഗുണമന്ദിരൻ വിപ്രൻ
ആർത്തിവിനാശനൻതന്നുടെ കാരുണ്യം

---

പത്തിഗൃഹം = കാലാൾപ്പടകളുടെ വാസഗൃഹം. നിർവ്വാണദൻ = മോക്ഷത്തെ കൊടുക്കുന്നവൻ. വൈദർഭി = രുഗ്മിണി. അതിനിസ്ത്രപൻ = തീരെ ലജ്ജയില്ലാത്തവൻ.

പേത്തുമിവങ്കൽ വസിക്കുന്നതുമൂലം
എത്രയും ഭാഗ്യവാന്മാരിലഗ്രേസരൻ''
ഇത്തരം നാരികരാ മന്ദം പറയുമ്പോരാ
ഉത്തമവിപ്രൻെറ പാണി പിടിച്ചിട്ട
മല്ലാരിതാനും കുശലം വിചാരിച്ചു
നല്ലൊരു ക്കുറോട്ട പിന്നെയും ചോദിച്ചു:
''എത്രയും ബുദ്ധിമാനുത്തമഭ്രസുര-
സത്തമനാം മേ സഖാവാം ഭവാനിഹ
ഇഷ്ടാനുരൂപയായീടുന്ന പത്നിയെ
ഇഷ്ടകാര്യാത്ഥമായ് വേട്ടിതോ? ചൊൽകെടോ!
നിഷ്കാമകർമ്മങ്ങരാ ചെയ്തു വാഴുന്നിതോ?
നിഷ്കല്മഷനാം സഖേ! തവ മാനസേ
ഭാര്യാസുതധനസംസാരമെന്നതിൽ
കാര്യമോഹം ഭവാനില്ലെന്നു മുന്നമേ
ഞാനറിഞ്ഞത്രേയിരിക്കുന്നതെങ്കിലും
ലൗകികമായുള്ള കർമ്മങ്ങളോരോന്നു
ലോകോപകാരമായ്ച്ചെയ്കയും വേണമേ.
ബ്രഹ്മചര്യംപൂണ്ട നാം ഗുരുപത്തനേ
ബ്രഹ്മസൗഖ്യത്തോട്ട തുല്യം വസിച്ചനാരാ
തമ്മിൽക്കഴിഞ്ഞ വൃത്താന്തങ്ങളൊക്കെയും
നിർമ്മല! നിന്നുള്ളിലുണ്ടോ മറന്നിതോ?
സദ്ഗുരുപത്നിതൻ വാക്കിനാൽ നാം ചെന്നു
സത്വരം കാടകം പുക്കു വിറകിനായ്
അപ്പോരാ നിശീഥിനീകാലവും വർഷവും
കെല്പോട്ട വന്നു വനാന്തരേ പെട്ട നാം
വന്നു നിശീഥിനി കാററും മഴയുമായ്
നിന്നു കുളിരും പൊറുത്തു വലഞ്ഞേററം
പിന്നെക്കരങ്ങളും തമ്മിൽപ്പിടിപെട്ട
ഭിന്നമായ് ധൈര്യവുംവിട്ടറങ്ങീടാതെ
അപ്പോരാ വനചരജാതികളാൽ നമു-
ക്കുല്പന്നമായ ഭയത്തെ മറന്നിതോ?
പിന്നെപ്പുലർന്ന സമയം ഗുരുവരൻ-
തന്നുടെ കാരുണ്യമോട്ട നമ്മെത്തിര-
ഞ്ഞെത്തിപ്പിടിച്ചു പുണർന്നതുമോത്തുകാ-
ൺകനു ഗുരുവരുരാചെയ്തു നിങ്ങരാക്കിന്നു
വന്നു സമസ്തഗുണങ്ങളെന്നുള്ളതും
നാനാഗുണകീത്തി വിദ്യാ സമസ്തവും
നന്നാസ്ഫുരിപൂണ്ണമായ് വരുമെന്നതും.

---

നിശീഥിനീകാലം = രാത്രിസമയം

ഇത്തരം മോദേന സദ്ഗുരു നമ്മോട്ട-
മെത്രയുമേററമാശിസ്സു നൽകീലയോ?
ഇന്നുമോരോന്നു നാമന്നു കളിച്ചത്തു
നന്നായ് മറന്നിതോ? തോന്നുന്നിതോ സഖേ!
സദ്ഗുരുതന്നുടെ കാരുണ്യമുണ്ടെങ്കിൽ
സദ്ഗുണമൊക്കെയും വന്നുകൂട്ടും നൃണാം.''
ഇത്തരം മാധവവാക്യങ്ങരം കേരംക്കയാൽ
ഉത്തമഭൂസുരൻ മെല്ലവേ ചൊല്ലിനാൻ:
''നാനാനിഗമസകലകലാവിദ്യ
നാദവിന്ദുക്കരം സമസ്താത്മകൻ ഭവാൻ
നാനാചരാചരലോകത്തിനൊക്കെയും
സ്ഥാനമായ് നില്ക്കും പരമഗുരു ഭവാൻ
സാന്ദീപനിഗൃഹേ വിദ്യ പഠിപ്പതി-
ന്നൊന്നിച്ചുവന്നതുമത്ഭുതമെത്രയും.''
ഇത്ഥം കുചേലൻ ജഗല്പതിതന്നോടും
ഉത്തരം ചൊന്നതു കേട്ടു മോദത്തൊടും
അച്യുതൻ വിപ്രേന്ദ്രനോടിദം ചൊല്ലിനാൻ:
''നിശ്ചലസൽഗുണവാരിധേ! നീയിഹ
പോരുന്നനേരം നമുക്കു നല്കീടുവാൻ
ചാരുവാം പ്രാഭൃതംകൊണ്ടിങ്ങു പോന്നിതോ?
ആയതു നല്കുക നീയിനിയിപ്പൊഴേ
ആയതുമൂലമേററം ഗുണമായ്വരും;
മത്ഭക്തരായവർ നല്കുന്നതൊക്കെയും
അപ്പൊഴേ ഞാൻ ഭുജിച്ചീടുമറിയണം
നല്ല ഫല ജലം നല്ല കസുമങ്ങരം
നല്ലൂസത്ഭക്തരായുള്ളവർ നല്കുകിൽ
നല്ലവണ്ണമിഷ്ടമായ് വരുമിങ്ങെടോ!
അല്ലാതെ ഭക്തിഹീനന്മാർ ത്രിലോകാദി
സത്വരം നല്കിലും മോദിക്കയില്ല ഞാൻ.''
ഇത്തരം വാക്കുകരം കേട്ടു വിപ്രൻ തദാ
ഉത്തമനാകും മുകുന്ദനു തന്നുടെ
കക്ഷേയൊളിച്ചുവച്ചീടും പൃഥുകത്തെ
തൽക്ഷണം നാണിച്ചു നല്കാതിരുന്നിതു.
അപ്പോരം മുകുന്ദനും മാനസേ ചിന്തിച്ചു:
''സല്പുമാനാമിവനർത്ഥത്തിനെന്നെയും
ചിത്തേ ഭജിച്ചതില്ലർത്ഥത്തിനേതുമേ
ചിത്തത്തിലാശയില്ലിന്നിവനെങ്കിലും
തൽപത്നിതന്നുടെ വാക്കിനാലർത്ഥത്തി-

---

നാനാനിഗമം = പല വേദങ്ങളും. പൃഥുകം = അവൽ.

ന്നിപ്പോളിവിടെ വരികകൊണ്ടിന്നു ഞാൻ
ദേവകൾക്കും ലഭിയാത ധനങ്ങളെ
കേവലം ഭക്തവിപ്രന്നു നല്കീടുവൻ."
ഇത്ഥം വിചാരിച്ചു മാധവൻ വിപ്രനോ-
ടുത്തമനാം നിൻകിഴിയെന്തിതിലെന്നും
ചോദിച്ചു ഭാണ്ഡം പിടിച്ചഴിക്കും വിധൗ
മോദിച്ചു മാധവനങ്ങവിൽ കാൺകയാൽ.
"നിർമ്മലമായുള്ളവിൽ കണ്ടു മൂലമായ്
നിർമ്മായമേററവും തൃപ്തനായേനഹം."
എന്നു പറഞ്ഞു ജഗന്മയനീശ്വരൻ
തന്നുടെ കയ്യാലൊരുമുഷ്ടി വാരിയ-
ങ്ങേററമാനന്ദേന തിന്നു പുനരതിൽ
എററവും നന്നായൊരു മുഷ്ടി വാരീട്ടു
തെററെന്നു വായ്ക്കൊൾവതിന്നു തുടന്നപ്പോൾ
തെററെന്നു കാരുണ്യശാലി കമലാക്ഷി
ഇന്ദിരയാകിയ രുഗ്മിണി മാധവൻ-
തന്നുടെ കൈപിടിച്ചൻപോടു ലജ്ജയാ
മന്ദാക്ഷമോടു പറഞ്ഞിതതുനേരം.
"ഇന്നു മതി! മതി വിപ്രോത്തമന്നിഹ
എന്നും സുരന്മാക്കുപോലുമസാദ്ധ്യമായ്
മേവുമൈശ്വര്യം ഭവിച്ചവനിന്നിഹ
ഈശ! നീ ഭക്ഷിച്ചതുകൊണ്ടു മോക്ഷവും
വന്നിതിവന്നിതുപോരു"മെന്നോതിനാൾ.
പിന്നെ വിപ്രേന്ദ്രനെപ്പൂജിച്ചു മാധവൻ
തന്നുടെ മെത്തമേലത്ര ശയിപ്പിച്ചു
പാദശുശ്രൂഷയും ചെയ്തു വന്ദിച്ചിതു
മോദേന സൽക്കഥ ചൊല്ലി രമിച്ചിതു.
അങ്ങനെ രാത്രി കഴിഞ്ഞോരനന്തരം
മംഗലവിപ്രനർഘ്യാദികർമ്മം കഴി-
ച്ചൻപോടു ലോകേശനോടു യാത്ര പറ-
ഞ്ഞുമ്പരിലുത്തമവിപ്രൻ നടന്നിതു.
പോകുന്ന മാർഗ്ഗത്തിലോരോന്നു ചിന്തിച്ചു:
'ഏകനാഥൻെറ വൃത്താന്തമതിശയം
അന്തണഭക്തിയുമേററമത്യത്ഭുതം
ചെന്താമരാക്ഷൻ സുഭഗസമ്മോഹനൻ
ഞാനായതേററം മലിനൻ തമോമയൻ
ആനന്ദരൂപനെന്നെപ്പുണർന്നീടിനാൻ.

---

നിർമ്മായം = വ്യാജംകൂടാതെ. അർഘ്യാദികർമ്മം = കാൽകഴുകുക മുതലായ കർമ്മം.

ദേവാസുരാദി സകലരുമൈശ്വര്യം
ആവോളമാർജ്ജിച്ചതോർത്തുകണ്ടീടുകിൽ
കേവലം തൽപ്രസാദത്താലതെത്രയും.
സേവിപ്പവർക്കു സകല സമ്പത്തുകൾ
സേവാഫലപ്രദൻ മാധവൻ നല്കുന്നു.
അർത്ഥത്തിനായിട്ടു വന്നു ഞാനായതും
അർത്ഥിക്കയെന്നതുമില്ലാതെ പോന്നു ഞാൻ
മൽഗൃഹേ പത്നി കരുണയാലേ വര-
വാഗ്രഹിച്ചത്ര നോക്കിക്കൊണ്ടിരിക്കുന്നു.
എന്തു ഞാനങ്ങവളോടു പറയുന്നു?
ചിന്തിക്കിൽ സർവ്വജ്ഞനല്ലോ ജഗന്മയൻ
എന്തു നമുക്കു ധനമിങ്ങു നല്കാഞ്ഞു?
ചിത്തേ ധനമദാലിന്നു നമുക്കുള്ള
കൃത്യവും ഭക്തിയും പോമെന്നു ചിന്തിച്ചോ
നിത്യസ്വരൂപനിങ്ങർത്ഥം തരാഞ്ഞതും!'
ഇങ്ങനെയോരോന്നു ചിന്തിച്ചു വിപ്രനും
ചെന്നിതു തന്നുടെ പത്തനസന്നിധൌ.
അപ്പോളനേക മണിഗൃഹജാലവും
ശില്പമാം മാളികക്കൂട്ടവും കാണായി;
നല്ല രത്നങ്ങൾ വസനങ്ങൾ ഭൂഷണം
എല്ലാം പരിപൂർണ്ണമായ പുട്ടഗൃഹം
ഏററം കനകമയമാമ്മതിലുകൾ
മുററങ്ങൾ നല്ലൊരുപവനജാലങ്ങൾ
ചിത്രധ്വജപതാകകൾ സുവർണ്ണമായ്
എത്രയും നല്ല പത്മങ്ങളോടൊത്തതി-
നിർമ്മലമായ ജലസ്ഥലവാപികൾ
നിർമ്മലകൂപാദി മററുമോരോവിധം
ദേവേന്ദ്രമന്ദിരതുല്യം മണിമയം
ദേവകൾപോലും വണങ്ങും പുരുഷരും
അപ്സരസ്ത്രീകൾ നമിക്കുന്ന നാരിമാർ
അപ്പുരശോഭകൾ കണ്ടു വിപ്രോത്തമൻ
പാരം പരിഭ്രമിച്ചങ്ങു നില്ക്കും വിധൌ
പാരാതെ പിന്നെയും കണ്ടിതു വിസ്മയം.
നിർമ്മലമായ കനകമണികളാൽ
നിർമ്മലഭൂഷണം കൊണ്ടു മൂടി മുദാ
മക്കളും ദാസിമാർതമ്മോടു ശോഭയാ
മൈക്കണ്ണിമൗലിയാം പത്നി സുമംഗലാ

---

ധനമദാൽ = ധനംകൊണ്ടുള്ള അഹങ്കാരത്താൽ. പത്തനസന്നിധൌ = ഗൃഹത്തിനടുത്ത്.

മോദേന മന്ദാക്ഷമൂ൦കൊണ്ടു വന്ദിച്ചു
ഭൂസുരം ചെന്നെതിത്തപ്പോ൦ സവിസ്മയം
ഒക്കെയുമോത്തു നിരൂപിച്ചു വിപ്രനും
ഇക്കളി മാധവമായയെന്നു ദൃഢം.
എല്ലാം ഹരിചരണങ്ങ൦ഗതി നമു-
ക്കില്ലൊരു സംശയമെന്നുറപ്പിച്ചഥ
ചെന്നു ഗൃഹംപുക്ക സൗഖ്യമായ്‌വാണിതു
നന്ദനഭാര്യാദിയോടു വിപ്രോത്തമൻ.
ചിന്മയനായ മുകുന്ദനെച്ചിന്തിച്ചു
നന്നായ്‌വസിച്ചാനനുദിനം പിന്നെയും
നിത്യസ്വരൂപനെച്ചിന്തിച്ചു മുക്തിയും
അന്ത്യകാലത്തിൽ ലഭിച്ചു നരോത്തമ!
സവ്വാത്മകനഖിലൈകപരൻപുമാൻ
സവ്വം ഭക്തജനങ്ങ൦ക്ക നൽകുമേ.
എല്ലാ സുഖങ്ങളും നന്നായ്ക്കൊടുക്കുന്ന
മല്ലാരിതന്നെബ്ഭജിപ്പിനെല്ലാവരും.
സർവാത്മകൻചരിതമിതു നിത്യവും
സവ്വജനങ്ങളും ചൊല്ലിലും കേ൦ക്കിലും
സവ്വ ധനസുഖം വേഗമുണ്ടായ്‌വരും
സവ്വാത്മകൻകൃപ സാധിച്ചുകൊള്ളുവിൻ.

## തീർത്ഥയാത്ര

മന്നവ! മാധവൻ ദ്വാരകാമന്ദിരേ
തന്നുടെ മാതൃപിതൃകളത്രാദിയും
സവ്വസമ്പത്സമൃദ്ധീകൃതമായ്ക്കൊണ്ടു
സവ്വേശ്വരൻ വസിച്ചീടുന്ന കാലത്തു
സവ്വദോഷാപഹമെത്രയും പുണ്യമായ്
ഉർവിയിലിന്നു സൂര്യോപരാഗമതും
ഉണ്ടായ്‌വരികയാൽ സവ്വജനങ്ങളും
കൊണ്ടാടും പുണ്യപ്രദേശം മഹാതീർത്ഥം
നല്ല സമന്താദിപഞ്ചകം പുക്കിതു
ചൊല്ലുവൻ കേ൦ സമന്തപഞ്ചകോത്ഭവം:
മുന്നം ഭൃഗുകുലംതന്നിൽ മഹാബലൻ
വന്നുപിറന്നു പരശുധരനിഹ.
കൊന്നിതു മൂവേഴവട്ടം നൃപകുലം
അന്നു തദ്രക്തജലത്തിനാൽ തീത്തിതു
വന്ദിതമഞ്ചു ഹ്രദമതിൽ രാമനും
തന്നുടെ മാനസവൈരമകറ്റുവാൻ

---

സൂര്യോപരാഗം = സൂര്യഗ്രഹണം.

നന്നായതിൽക്കളിച്ചാശു താല്പര്യമായ്
നാനാമുനിസുരന്മാർക്കും പിതൃക്കൾക്കും
സർവ്വൈകസമ്മതം തർപ്പണം ചെയ്തിതു.
ഭൂവരന്മാരെക്കൊലചെയ്ത കല്മഷം
തീരുവാനായിട്ടു യജ്ഞങ്ങളും ചെയ്തു
പാരമാഘം കളഞ്ഞങ്ങനെ തുഷ്ടനായ്.
ഇങ്ങനെയുള്ള തീൎത്ഥങ്ങളതാകയും
മംഗലരാമൻ ജഗല്പതിതന്നുടെ
നിർമ്മിതമത്തീർത്ഥമാകയാലും ഭുവി
നിർമ്മലതീൎത്ഥങ്ങളിലിതുമുഖ്യമാം.
ഇത്തരമോൎത്തു സമസ്തജനങ്ങളും
ചിത്തമോദാൽ ഭക്തികൈക്കൊണ്ടു മുന്നമേ
സൂര്യോപരാഗം കരുതി സമന്തപൂ-
ർവ്വാര്യമാം പഞ്ചകതീർത്ഥമാടീടുവാൻ
കാത്തിരിക്കുന്നു സകലരുമന്നാളിൽ
ചിത്തമോദേന വന്നെത്തിത്തുടങ്ങിനാർ
നാനാമുനികളും വിപ്രരും സംന്യാസി
മാനവവീരരും ദ്രോണർ ഭീഷ്മാദിയും
കൗരവന്മാരും യദുവരന്മാരുമായ്
പാരാതെ കൃഷ്ണനും പാണ്ഡവവീരരും
മാധവപത്നിമാർ തത്സഖിവൃന്ദവും
മാധവതാത സഹോദരി പാഞ്ചാലി
ഗാന്ധാരിയുമവർസംബന്ധിവർഗ്ഗവും
ബാന്ധവമോടു മററുള്ള നൃപാംഗന-
മാരും ധരണീസുരസ്ത്രീജനങ്ങളും
പാരമാനന്ദേന ഗോപാലഗോകുല-
നാനാജനങ്ങളും ശകടരഥത്തിലും
ആനകുതിരയാന്ദോളത്തിലേറിയും
വൈശ്യശൂദ്രാദി സമസ്തവർഗ്ഗങ്ങളും
വിശ്വൈകസമ്മതം തീൎത്ഥാന്തികം പുക്ക
വേണ്ടും ധനങ്ങളെടുപ്പിച്ചു മോദേന
വേണ്ടുന്ന ഭൂഷണമെല്ലാമണിഞ്ഞിട്ടു
നാനാരസമേളകോലാഹലത്തോടും
ആനന്ദമോടു പരക്കെ നിറഞ്ഞിതു.
ദേവകളും ദേവാംഗനമാരുമായിച്ചെ-
ന്നേവരുമംബരേ വാണിതു മോദേന,
സർവ്വരുമപ്പോൾ ഭൃഗുവരതീർത്ഥത്തിൽ

---

സമന്തപൂർവ്വാര്യമാംപഞ്ചകതീർത്ഥം = സമന്തപഞ്ചകമെന്ന ദിവ്യതീർത്ഥം
ഭൃഗുവരതീൎത്ഥം = ഭാർഗ്ഗവതീർത്ഥം.

സർവദോഷാപഹം സ്നാനവും ചെയ്തഥ
നന്നായുപവാസവുംചെയ്തു സർവരും
വന്ദിച്ചവരവക്കാംവണ്ണമായുള്ള
ദാനങ്ങരം ചെയ്തിതു ഭൂസുരന്മാക്കവർ
ആനന്ദമോടെ ചെയ്യുന്നു ചിലർ ദാനം
വിത്തമനവധിരത്നമനവധി
ചിത്തശുദ്ധ്യാ പശുവാരണാശ്വങ്ങളും
വസ്ത്രതിലാദി സകല ദാനങ്ങളും
അത്രയോരോതരം ചെയ്താഘശോഷണം
ചെയ്തവർ പിന്നെ ഭുജിച്ചു സകലരും
മോദച്ചു തന്നുടെ ബന്ധുക്കളെക്കണ്ടോർ.
ഏറിയകാലമായിട്ടുകാണാതിരിക്കയാൽ
ഏറിയ മോദാൽ പുണന്നു പുണന്നതി-
മോദമോടശ്രുക്കരം വീഴ്ത്തീക്കശലങ്ങരം
ആദിയെകണ്ടനാളദ്ദിനമന്തമായ്
ചെയ്തു വസിക്കുന്ന നേരത്തു കുന്തിയും
പെയ്തു മോദേന വസുദേവയാദവം
കണ്ടു വൃത്താന്തം പറഞ്ഞിദം ചൊല്ലിനാരം:
“ഉത്തമനാം നീ മമ സുതന്മാരെയും
ഉരംത്താരിലെന്നയുമോരാതെ പോയിതോ?
നിൻസഹജ സുത പൗത്രാദികളോടു
നൽസുഖത്തോടും വസിക്കുന്നതില്ലയോ?
സോദരിതന്നെപ്പിതൃജനമാദിയായ്
സാദരം നിർഭാഗ്യകാലേ മറക്കുമോ?”
ഇത്തരം കുന്തി പറഞ്ഞതു കേട്ടൊരു
ബുദ്ധിമാനായ വസുദേവരന്നേരം
അശ്രുകണങ്ങളും വാർത്തു പറഞ്ഞിതു:
അശ്രാന്തഖേദമരുതു നിൻ മാനസേ
എന്നുടെ സോദരിയാര്യയാകും നിന്നെ
എന്നുമേ ഞാൻ മറന്നീടുകയില്ലല്ലോ.
പാരുഷ്യമെന്നിൽ നിനക്കും ഭവിക്കൊലാ
ചാരുശീലേ വിധികല്പിതമൊക്കെയും.”
എന്നുപറഞ്ഞു വസുദേവർ കുന്തിതൻ
ഖിന്നഭാവം കളഞ്ഞുള്ളം തെളിയിച്ചു
പിന്നെ യദുജനകൗരവന്മാരെയും
സാദരം പൂജിച്ചു സല്ലാപവും ചെയ്തു.
ചെന്താമരാക്ഷനോടൊന്നിച്ചു സൗഖ്യമായ്

---

സർവ്വദോഷാപഹം = എല്ലാദോഷങ്ങളെയുംകളയുന്നതു്. അഘശോഷണം = താപത്തെ നശിപ്പിക്കുന്നതു്. അശ്രാന്തഖേദം = ഇടവിടാതുള്ള ദു:ഖം.

സന്തതം വാഴുന്ന യാദവവീരരെ
സർവജനങ്ങളുമേററം പുകഴ്ത്തിനാർ.
സമ്മോദമോടഥ നന്ദനുമന്നേരം
വന്നൊരാനന്ദേന വേഗാൽ യദുക്കളെ-
ച്ചെന്നുകണ്ടു വസുദേവനതുനേരം
ആമോദമോടു തന്നാത്മസമനായ
നന്ദനെച്ചെന്നു പുല്കീടിനാനാസ്ഥയാ.
രാമനും കൃഷ്ണനുമേററമാനന്ദേന
സാമോദമായി വന്ദിച്ചിതു നന്ദനെ.
അപ്പൊഴേ നന്ദനും നന്ദനന്മാരെയും
ഉൾപ്പുളകാംഗേനയാശ്ലേഷവുംചെയ്തു
തന്റെ മടിയതിൽ വച്ചോരനന്തരം
തന്റെ ജനനിയെ വന്ദിച്ചു വൈകാതെ
നന്ദനന്മാരെ യശോദയും പുൽകിനാൾ.
അപ്പോൾ യദുകുലനാരീജനങ്ങളും
ഉൾപ്രേമമോടെ യശോദയെത്തൽക്ഷണം
സല്ക്കരിച്ചാശു കുശലം വിചാരിച്ചു
തൽക്ഷണമങ്ങനെ രോഹിണിയാദികൾ
സാരസനേത്രൻ കഥകളോരോതരം
പാരമാനന്ദേന ചൊല്ലി വസുദേവർ
നന്ദനുമൊന്നിച്ചു വാണാരതങ്ങനെ.
പിന്നെ ഹൃദയത്തിലേറിയ ശോകേന
മുന്നം പിരിഞ്ഞുള്ള ഗോപികമാരവർ-
തന്നുള്ളിലുള്ള മോദക്ലേശവിഭ്രമാൽ
ചെന്താമരാക്ഷൻമുഖാംബുജവും പാർത്തു
സന്തോഷമോടു നേത്രാംബു തൂകിക്കൊണ്ടു
നിന്നാരതു കണ്ടു ഭക്താർത്തിനാശനൻ
ചെന്നിതു ഗോപികമാരുടെ സന്നിധൗ
വന്ദനീയൻ മോദഹാസസംയുക്തനായ്
നല്ല കുശലമവരോടു ചൊല്ലിനാൻ.
മല്ലാരി പിന്നെ വിജനവനാന്തരേ
പുണ്യമിയന്നുള്ള തന്റെ തരുണിമാർ-
തന്നെ മോദേന പുണർന്നു ജനാർദ്ദനൻ.
അപ്പോളവർകളും മാധവസംഗേന
സൽപ്രഭാവാനന്ദസിന്ധൗ മുഴുകിനാർ.
പാപാപഹാരിതന്നോടു പിരിഞ്ഞൊരു
താപവും ഗോപിമാർക്കൊക്കെയൊഴിഞ്ഞഥ

---

മോദക്ലേശവിഭ്രമാൽ = സന്തോഷവുംസന്താപവുംകൊണ്ടുള്ള പരിഭ്രമത്താൽ.
വിജനവനാന്തരേ = ആളുകളില്ലാത്ത വനമദ്ധ്യത്തിൽ.

മാനസകാരുണ്യമോട്ട മുകുന്ദനം
മാനിനിമാൎക്ക ജ്ഞാനോപദേശം ചെയ്തു:
"നാനാപ്രപഞ്ചങ്ങൾ നിഷ്പ്രപഞ്ചമത്തു
നാനാവചനവാക്യാർത്ഥസമസ്തവും
വാങ്മനഃകായ നിനവും മറപ്പത്തു
നിർമ്മലബ്രഹ്മമൊന്നെന്നറിഞ്ഞീടുവിൻ.
ഇക്കണ്ട ലോകാദി സർവ്വവും നിങ്ങളും
ഇക്കണ്ട ഞാനും പരബ്രഹ്മബോധമാം.
വേറെയൊരു വസ്തുവില്ല സർവ്വജ്ഞാന-
പൂരിതമല്ലോ ഹൃദയേ നിനപ്പവ.
തോന്നും നിനവുകൾ സർവ്വവും ചിന്മാത്രം
തോന്നുകയില്ലെന്നതും ചിത്തിനാൽതന്നെ.
ആകയാൽ ചിന്മയമൊന്നതല്ലാതെയി-
ല്ലായതുകൊണ്ടതിന്നന്യമുദിയാതെ
താനായിത്തന്നെയുമോരാതെ നിന്നിടും
ആനന്ദമാം പരബ്രഹ്മമാകുന്നു ഞാൻ;
ആയതുകൊണ്ട സമസ്തത്തിലുമഹ-
മായതുകൊണ്ട ഞാനാകുന്നു നിങ്ങളും.
സർവ്വവും ഞാൻ സമസ്തങ്ങളുമെന്നിലും
ഏവമെന്നാൽ മഹാകാശേ സമസ്തവും
മേവുന്നു വ്യോമമെല്ലാററിലും പൂൎണ്ണമായ്
മേവുന്നതോൎത്താൽ സമസ്തമാകാശമാം.
വ്യോമത്തെയോരോവിധം ഭൂതമാദിയായ്
നാമം പറയുന്നപോലെയെന്നിലഹം
ലോകങ്ങൾ നാനാപ്രപഞ്ചനാമങ്ങളും
ഒക്കവേ സ്ഥാണുപുരുഷവൽകല്പിതം,
കല്പിതവാക്കുകൾ ശബ്ദമാത്രംതന്നെ
അല്പവും വേറല്ല സ്വം പരബ്രഹ്മം.
ദേഹാദി ലോകമാകുന്നതും ഞാൻതന്നെ
ദേഹാദിലോകമല്ലാത്തതും ഞാനല്ലോ.
ആകയാൽ നിങ്ങളും ഞാനുമൊരിക്കലും
ഏകമല്ലാതെ വേർപാടില്ലറിഞ്ഞാലും.
ചിത്തേ നിനപ്പതെല്ലാമേ ഞാനാകയാൽ
ചിത്തേയൊരിക്കലിന്നെന്നെ സ്മരിപ്പവ-
ൎക്കെന്നെയല്ലാതെ സ്മരിപ്പാനിടമില്ല;
എന്നതുകൊണ്ടവരെന്നോട്ട ചേൎന്നിതു.
തന്നെ മറന്നോരറിവു തോന്നീടിലോ
പിന്നെ മറവിയൊരുകാലവും വരാ

---

സ്ഥാണുപുരുഷവൽകല്പിതം = തൂണിൽപുരുഷനെകല്പിക്കപ്പെടുന്നപോലെ.

താനിന്നവണ്ണമെന്നുള്ളൊരു ചിന്തനം
നൂനമറുതിയതിനുള്ളിലോർത്താലും
താനിന്നവണ്ണമെന്നില്ലാത ജ്ഞാനത്തി-
ന്നൂനമില്ല പരമാത്മാവതാമഹം
എന്നിരിക്കെപ്പിന്നെയെന്തൊരജ്ഞാനാദി
വന്നു ബാധിപ്പാനിരിപ്പില്ലയൊന്നുമേ.
ഒന്നിരിക്കുന്നതെന്നാലതെല്ലാമഹ-
മെന്നിരിക്കെ നല്ല സംസാരവിഭ്രമം.
ഇങ്ങനെ തത്ത്വാത്ഥമാകയാൽ നിങ്ങളു-
മെന്നോടു വേറെയല്ലെന്നുറച്ചീടുവിൻ.''
ചിൽപ്പുമാനിത്തരം ചൊന്നോരനന്തരം
അപ്പൊഴുതേററമാനന്ദമായ് ഗോപിമാർ
അപ്രകാരം പരമാർത്ഥസ്വരൂപനായ്
ചില്പുരുഷൻ ഭൂമിഭാരാപഹാരനാം
മാധവൻ ധർമ്മജൻതന്നോടു പിന്നെയും
ബദ്ധമോദം കുശലങ്ങൾ വിചാരിച്ചു
നിർമ്മലൻ ധർമ്മാത്മജൻ മുകുന്ദൻപദം
നന്നായ്‌വണങ്ങി ഹർഷാശ്രുണാ ചൊല്ലിനാൻ.
''ചെന്താമരാക്ഷനാം നിൻ കരുണാവശാൽ
സന്തതം സൗഖ്യമായ്‌വാഴുന്നു ഞങ്ങളും;
നിന്തിരുപാദഭക്തന്മാർക്കു മാനസേ
സന്താപലേശമുണ്ടാമോ ജഗൽപതേ!''
ഇത്ഥം പല പല സല്ക്കാരവാക്കുകൾ
ചിത്തമോദാൽ ചൊല്ലി വാണിതെല്ലാവരും.
കൗരവസ്ത്രീകൾ മുകുന്ദകാന്താജനം
പൗരുഷമോദസല്ക്കാരമതുംചെയ്തു
നല്ലൊരു സൽക്കഥാവാക്കുകൾ കേൾപ്പതി-
ന്നെല്ലാവരോടുമായ് പാഞ്ചാലി ചൊല്ലിനാൾ:
''ഭൂമണ്ഡലത്തിലുള്ളോരു നാരികളിൽ
സീമയില്ലാത പുണ്യത്തോടു കൃഷ്ണൻെറ
കാന്തമാരായോരു നിങ്ങളെയൊക്കെയും
സന്തതാനന്ദനഖിലജഗല്പതി
പുണ്യപുരുഷൻ പുരുഷോത്തമൻപരൻ
പാണിഗ്രഹണം കഴിച്ച വൃത്താന്തങ്ങൾ
ചൊല്ലുവി''നെന്നതു കേട്ടവർ തങ്ങളും
ചൊല്ലിനാർ മാധവവേളിവിശേഷങ്ങൾ.
അന്നേരമാശ്ശു പറഞ്ഞിതു ലക്ഷ്മണാ:

---

ഹർഷാശ്രുണാ= സന്തോഷബാഷ്പത്തോടുകൂടി. മുകുന്ദകാന്താജനം= ശ്രീകൃഷ്ണൻെറ ഭാര്യമാരെ.

“എന്നെ മുകുന്ദൻ വരിച്ചതു കേട്ടാലും
യജ്ഞഗുണഗണമേറുമെൻ താതനും
അജ്ഞാനികളെ വെന്നെന്നെ മുകുന്ദനു
നല്കുവാനായ് പിതാ തന്റെ ഗൃഹത്തിങ്കൽ
നാകവിമോഹനമായൊരു ലക്ഷ്യവും
ഉണ്ടാക്കിനാനതു കാൺകയില്ലാരുമേ
കണ്ടുകൂടാ ചിലനേരം ജലമതിൽ
ആരെങ്കിലുമതു ഖണ്ഡിച്ച ഭൂപനു
പാരാതെ മൽപുത്രിതന്നെക്കൊടുത്തിടും.
ഇത്തരം ചൊല്ലി പല നൃപവീരരും
അസ്ത്രങ്ങളെല്ലാ മടങ്ങിനില്ക്കും വിധൌ
വില്ലാളിവീരൻ വിജയനെയ്തീടിനാൻ
തെല്ലുപോലും മുറിഞ്ഞീല ലക്ഷ്യമതും.
അപ്പോൾ മുകുന്ദനൊരു വരബാണവും
കെല്പോടയച്ചാശു ലക്ഷ്യവും ഭേദിച്ചു
വീഴ്ത്തിനാനെന്നുടെ താതനുമന്നേരം
ചിത്തമോദാലെന്നെ നല്കി മുകുന്ദനായ്.
മന്നവന്മാരും ചെറുത്താരതുനേരം
മന്ദമെന്യേവെന്നു വേഗം മുകുന്ദനും
സദ്ഗുണഗണപൂർണ്ണമായ് മേവിടും
ഗീർവ്വാണലോകതുല്യം ദ്വാരകപുക്കു.”
ഇത്തരം മോദേന ലക്ഷ്മണതന്നുടെ
ഭർത്താവു വേട്ട വൃത്താന്തം പറഞ്ഞിതു
സർവ്വരും മാധവപത്നിമാർഭാഗ്യത്തെ
ആവോളമേററം പറഞ്ഞു പുകഴ്ത്തിനാർ.
മുന്നമേ ലക്ഷ്മണതന്റെ സ്വയംവര-
വർണ്ണനമീവർണ്ണമെന്നറി മന്നവ!
ഇങ്ങനെ നാരിമാർ തങ്ങളിൽ മോദേന
പിന്നെയുമോരോന്നു ചൊല്ലി വസിച്ചിതു.
അപ്പോൾ സകലമുനികൾ മോദത്തോടും
ചില്പുമാൻസന്നിധൌ വന്നതു കാൺകയാൽ
മന്നവന്മാരും മുകുന്ദനും വന്ദിച്ചു
വന്ന മുനികളെപ്പൂജിച്ചിരുത്തിനാർ.
മാധവൻ മാമുനിമാരോടു ചൊല്ലിനാൻ:
“ബോധികളാം നിങ്ങളെക്കാൺകമൂലമായ്
മൽകൃതനാനാവിധദുരിതങ്ങളും
ഒക്കെയും നഷ്ടമായ് ജന്മം സഫലമായ്

---

വരബാണം = ശ്രേഷ്ഠമായ ബാണം. ഗീർവ്വാണലോകം = സ്വർഗ്ഗം. ബോധികൾ = ജ്ഞാനികൾ.

ഒട്ടൊഴിയാതെ ജനദുരിതാപഹം
ശിഷ്ടമല്ലോ ഭുവി തീർത്ഥങ്ങളായതും.''
ഇങ്ങനെ മാധവമാധുര്യവാക്യത്താൽ
മംഗലഭക്തരാം മാമുനിവർഗ്ഗവും
സർവാത്മകനാം വരദപദദ്വയം
സർവമുനികരം തൊഴുതു വാഴ്ത്തും വിധൗ
ആനന്ദമോടു വസുദേവനന്നേരം
വന്ദിച്ചു മാമുനിമാരോടു ചൊല്ലിനാൻ:
''സർവജ്ഞരായ് സദാ മേവുന്ന നിങ്ങളോ-
ടീവണ്ണമൊന്നു ചോദിക്കുന്നു ഞാനിഹ
അംഭോജസംഭവൻതന്നാൽ ജനിതരായ്
സംഭവിച്ചുള്ള ചരാചരജാലങ്ങൾ
കർമ്മപാശേന ബദ്ധന്മാർ ഭുവിയൊക്കെ
കർമ്മനികരവും ജന്മമരണവും
പിന്നെ നരകമിവ സമസ്തങ്ങളും
നന്നായ് നശിപ്പതിനെന്തൊരു കർമ്മത്തെ
ഇന്നു ചെയ്യേണ്ടുന്നതെന്നരുൾചെയ്യേ''ന്നു
നല്ല വിനയനയവാക്യമിത്തരം
എല്ലാവരും കേട്ട നേരത്തു മാനിച്ചു
നാരായണഭക്തരായ്മഹത്തുക്കളാം
നാരദാദ്യന്മാരൊരുമിച്ചു ചിന്തിച്ചാർ:
'സത്യസ്വരൂപനസുരാരി മാധവൻ
അത്രൈവ തൽപുത്രനെന്നതോർത്തിത്തരം
ദിവ്യനാകും വസുദേവനിച്ചൊന്നതു-
മീവണ്ണമെല്ലാം വരും ദിവ്യസംസർഗ്ഗം
എല്ലാർക്കുമൊഴമൊരുപോലെയിരിക്കിലോ
എല്ലാവർപോലെയെന്നാസ്ഥ കുറഞ്ഞുപോം.
ദിവ്യനല്ലാതവനും ദിവ്യനായോനും
കേവലം ദേഹകർമ്മങ്ങളൊന്നാകയാൽ
പാപഹരണമാം തീർത്ഥസമീപത്തു
പാപമിവിടെയെന്നോർത്തു പുണ്യത്തിനായ്
പോകുന്നതിദ്ദിശി വിട്ടു ബഹുദൂരെ
കാമലാഭത്തിനായജ്ഞാനികൾപോലെ
ദേവദേവൻ തൻെറ പുത്രനെന്നോർത്തിട്ടു
ദേവദേവൻപിതാ ചൊന്നതുമിത്തരം
ആശ്ചര്യമാശ്ചര്യമാശ്ചര്യമെ'ന്നോർത്തു
ഈശ്വരമായാവിചിത്രമോർത്തീടിനാർ.
ഇത്തരമാശ്ചര്യമോടു മുനീന്ദ്രരും

ജനിതർ = ജനിക്കപ്പെട്ടവർ. കർമ്മനികരം = കർമ്മസമൂഹം.

ഉത്തമൻ ശൗരിയെ മാനിച്ചു ചൊല്ലിനാർ:
"സർവഗുണനിധേ! യാദവേന്ദ്ര! കേൾക്ക
സർവകർമ്മങ്ങൾ ക്ഷണം നശിച്ചീടുവാൻ
ഉണ്ടൊരു കർമ്മം ഹരിചരണമത്രെ
വേണ്ടുന്നവണ്ണം മനസ്സിലുറപ്പിച്ചു
ചിത്തത്തിലന്യഫലമൊന്നുമോരാതെ
നിത്യസ്വരൂപനാം പാപഹാരീപദം
തന്നുള്ളിലച്യുതപ്രീത്യർത്ഥമോക്കെടോ!
പിന്നെ സമസ്തകർമ്മങ്ങൾ ഭഗവാങ്കൽ-
ത്തന്നെ സമർപ്പണം ചെയ്തുചെയ്തീടുക
പിന്നെ സമസ്തവാക്യം ഹരിസൽഗുണം
എന്നുറച്ചുച്ചരിച്ചീടുകയെങ്കിലോ
പിന്നെജ്ജനിമൃതി കർമ്മനരകങ്ങൾ
ഒക്കെയും നഷ്ടമായ്‌വന്നുകൂടും ദൃഢം.
ഓർക്ക മനുജൻ ഭുവി ജനിച്ചീടിലോ
മുന്നൃണത്തോടുകൂടി വരുമേവരും.
എന്നതിൽ ബ്രഹ്മചര്യത്താലൃഷി കടം
പിന്നെപ്പിതൃകടം പുത്രനാലും തഥാ
തീർക്ക യജ്ഞത്താലെ ദേവകൾതൻ കടം
മിക്കതുമെല്ലാമൊടുങ്ങി വരുമതിൽ.
സർവ്വഭാഗ്യാംബുധേ! നിൻപുത്രനല്ലയോ
സർവ്വലോകേശൻ ജഗന്മയനീശ്വരൻ?
ഇന്നു നീ ചിന്തിക്കിലെന്തസാദ്ധ്യമിഹ
നിന്നുള്ളിലോർക്ക ബ്രഹ്മം സർവ്വകാരണം
പാർത്താൽ പരബ്രഹ്മമൂർത്തി നിൻ നന്ദനൻ
ഓർത്താൽ നിനക്കിനിയെന്തൊന്നു വേണ്ടതും?
സർവൈകകാരണനായ നിൻപുത്രനിൽ
സർവദാ നിൻ ദേഹവാക്കർമ്മമർപ്പണം."
സർവ്വമുനീന്ദ്രരുമിത്ഥമരുൾചെയ്ത-
തീവണ്ണമത്ര കേട്ടോരു വസുദേവൻ
അപ്പോളവരെ വരിച്ചു യജ്ഞാർത്ഥമായ്
ക്ഷിപ്രമവർ തത്ര യാഗവും ചെയ്യിച്ചു
സർവ്വപതി മുകുന്ദം ഹൃദി ചിന്തിച്ചാൻ.
നിർവൈരമാനസൻ ശൗരിയുമന്നേരം
ദേവകീരോഹിണിയെന്നിവരാദിയാം-
ദേവിമാരും മുതിർന്നേററം തെളിഞ്ഞിതു.
അഷ്ടഭാര്യാജനത്തോടുമൊരുമിച്ചു

പാപഹാരീപദം = പാപത്തെ കളയുന്ന ശ്രീകൃഷ്ണന്റെ പാദത്തെ. ജനി... നരകങ്ങൾ = ജനനം, മരണം, പ്രവൃത്തി, നരകം ഇവ. യജ്ഞാർത്ഥമായ് = യാഗത്തിനായിട്ട്.

പുഷ്പമോദം ദജ്ഞയീക്ഷയും ചെയ്തിതു.
ചെന്താമരാക്ഷനും യജ്ഞപദാർത്ഥങ്ങൾ
അന്തമില്ലാതവണ്ണം കൂട്ടി മോദമായ്.
നാനാജനങ്ങളും മാനുഷസ്ത്രീകളും
നാനാ വിഭൂഷണ കോലാഹലത്തൊടും
സർവസാര രസഭോജനം മൃഷ്ടമായ്
സർവരുമാനന്ദമോടുകഴിച്ചിതു,
ദേവകൾ തൃപ്തരായ് വാദ്യഘോഷത്തൊടും
ആവോളവും പുഷ്പവർഷത്തും ചെയ്തു.
അന്നവിടെയുള്ള വിസ്മയമെങ്ങനെ
ഇന്നു പറയുന്നതാവല്ലെന്നതേ
ചൊല്ലാവൂ യജ്ഞം ശ്രവിക്കുന്നതോർക്കിലോ
മല്ലവിലോചനനെന്തസാദ്ധ്യം നൃപ!
സർവമുനികളുമിത്തരം യജ്ഞവും
മൂവുലകിലിതിനൊത്തതില്ലെന്നതു
ചൊല്ലിപ്പുകഴ്ത്തി സകല ജനങ്ങളും
അല്ലലെന്യേയങ്ങവഭൃഥസ്നാനവും
ചെയ്തു വിശുദ്ധനായ് പിന്നെ വസുദേവൻ
പെയ്തുമോദേന ദാനത്തിനു കോപ്പിട്ടു.
ഗോക്കൾ വസന ധനങ്ങൾ മണിരഥം
ആക്കമേറും ഗജമിത്യാദി ദാനങ്ങൾ
പാരാതെ ചെയ്തു വസുദേവർ പിന്നെയും
പാരമാനന്ദേന കൈക്കൊണ്ടവരെല്ലാം
മോദഭരേണ ഭരിച്ചുകൊണ്ടാശ്ചര്യ-
മോദമുൾക്കൊണ്ടു വാഴ്ത്തിപ്പോയ് സമസ്തരും.
മന്നവന്മാരെയും സല്ക്കരിച്ചൻപൊടും
ഉന്നതനാനന്ദമയച്ചു വസുദേവൻ.
എത്രയും മോദേന നന്ദനുമക്കാലം
അത്രൈവനിന്നു പോകേണമെന്നൂഹിച്ചു
തത്ര മുകുന്ദവിരഹമോർത്തെത്രയും
അത്ര മാസദ്വയം പാർത്തോരനന്തരം
ചില്പുമാൻ നന്ദനപത്നീസമേതനായ്
ഉൾപ്രേമമോടു ബഹുജനസംയുതം
എത്രയും മോദേന യാത്രയയച്ചിതു;
യാത്രപോയ് ഗോകുലം പുക്കിതവർകളും.
പാണ്ഡവന്മാരെ വിദുരരുമായഥ
പാണ്ഡിത്യവാക്യമാനേനയയച്ചിതു.

---

സർവ്വസാര രസഭോജനം = എല്ലാശ്രേഷ്ഠരസങ്ങളും ചേർന്ന ഭക്ഷണം. ഉന്നതാനന്ദം = വർദ്ധിച്ച സന്തോഷത്തോടെ. അത്ര = ഇവിടെ. മാസദ്വയം = രണ്ടു മാസം. ബഹുജനസംയുതം = ജനസമൂഹത്തോടുകൂടി.

സർവ്വരും തത്തൽഗൃഹംപുക്കു മോദേന
സർവലാഭങ്ങളും വന്നു വസുദേവൻ
സർവ്വയദുക്കളുമായ്മുദാ വാണിതു.
അക്കാലമംബുജനേത്രൻ വസുദേവൻ-
കാല്ക്കൽ വീണാശു വണങ്ങി നില്ക്കും വിധൗ
മാമുനിമാരുടെ വാക്യങ്ങളോർത്തതി
മോദേന പുൽകി വസുദേവനും ചൊന്നാൻ:
''സർവ്വചരാചര ഭൂതലോകങ്ങളും
സർവ്വവിമോഹിനി നിന്നുടെ മായയാൽ
സർവ്വരും സൃഷ്ടിസ്ഥിതിലയം ചെയ്യുന്ന
നിർവാണമൂർത്തിയല്ലോ ഭവാൻ കേവലം
നിന്നുടെ വൈഭവമെല്ലാം മുനിജനം
ഇന്നു പറകയാൽ സത്യമറിഞ്ഞു ഞാൻ
സർവ്വജഗൽപരിപാലനാർത്ഥം ഭവാൻ
ഈവണ്ണമിങ്ങു ജനിച്ച സമയത്തു
സൂതികാമന്ദിരംതന്നിൽ നിന്നെന്നോടു
കൈതവഹീനമരുൾചെയ്തതൊക്കെയും
ചേതസ്സിൽനിന്നു മറന്നുപോയേനഹം
ഏതുമേ തോന്നീല നിൻ മറിമായയാൽ.
ഇന്നു മുനികൾവചനങ്ങൾ കേൾക്കയാൽ
നന്നായുണർന്നീടിനേൻ മമ മാനസേ.
എന്നുടെ മാനസേ നിന്മഹാമായയാൽ
ഇന്നി മോഹമുളവാക്കരുതേതുമേ.
ആയതിനിന്നു നിൻ പാദേ വണങ്ങുന്നേൻ
നീയൊഴിഞ്ഞാരുമെനിക്കില്ലൊരു ഗതി
ത്വച്ചരണങ്ങളെൻ മാനസേ സർവ്വദാ
നിശ്ചലം തോന്നീടുവാനരുളേണമേ.''
ഇത്തരം താതൻെറ വാക്കുകൾ കേൾക്കയാൽ
ഉത്തമപൂരുഷൻ കൃഷ്ണൻ പറഞ്ഞിതു:
''സർവഗുണനിധേ! മല്പിതസ്ത്വദ്വാക്യം
സർവവും സത്യമതിനില്ല സംശയം.
ദേവതിര്യങ്ങ്മനുഷ്യാദി സർവങ്ങളും
ഏവമെൻ ജ്യേഷ്ഠനും താതനുമന്യനും
ഞാനും സകലവുമൊന്നായ് നിറഞ്ഞൊരു
ആനന്ദബ്രഹ്മ പരൻപുരുഷൻതന്നെ
ഇന്നതിനേതുമേ സംശയമില്ലൊട്ടും;

സർവ്വവിമോഹനം=എല്ലാവരെയും മോഹിപ്പിക്കുന്നതു്. സൃഷ്ടിസ്ഥിതിലയം=സൃഷ്ടിയും, സ്ഥിതിയും സംഹാരവും. സൂതികാമന്ദിരം=പ്രസവഗൃഹം, ഈററില്ലം. ത്വച്ചരണങ്ങൾ=അങ്ങയുടെ കാലുകൾ. മല്പിതഃ=എൻെറ പിതാവേ?

ഭിന്നമായ് തോന്നുന്നതൊക്കെയും മായയാൽ.
എല്ലാപ്പോഴുമേകനാത്മാ ഹരിപദം
നല്ലവണ്ണം ഹൃദി ചിന്തിച്ചുകൊള്ളുകിൽ
എല്ലാപ്പദത്തിലും മേലായി നില്ക്കുന്ന
ദുർല്ലഭമുക്തിയും വന്നു സംസാരവും
തീരുമതിനേതുമില്ലൊരു സംശയം.''
ചാരുമുകുന്ദവാക്യമിദം കേൾക്കയാൽ
ശൗരിയും ദ്വൈതഭ്രമം തീർന്നു സൗഖ്യമായ്
പാരമാനന്ദേന വാണോരനന്തരം.
മാധവൻതന്റെ ജനനിയാം ദേവകി
ബോധമോടേ പറഞ്ഞീടിനാൾ ''മാധവ!
നിങ്ങളിരുവരുമീശ്വരന്മാരെന്നു–
മെന്നുടെ മാനസേ നന്നായറിഞ്ഞു ഞാൻ
ദേവാരികളെയൊടുക്കി ഭൂമണ്ഡലം
കേവലം രക്ഷിപ്പതിന്നു ധാതാവിനാൽ
പ്രാർത്ഥിക്കമൂലമെൻ നന്ദനന്മാരായി
പൃത്ഥ്വിയിൽ വന്നു പിറന്നിതു നിങ്ങളും.
നിന്നുടെ പാദാംബുജമൊഴിഞ്ഞേതുമേ
എങ്ങുമെനിക്കൊരു ബന്ധുവില്ലേതുമേ
നിന്നുടെ ഭക്തയാം ഞാനൊന്നു ചൊല്ലുന്നു
നിന്നുടെ മാനസേ തേറവേണം വിഭോ!
മുന്നം മരിച്ചുപോയോരു ഗുരുസുതൻ
തന്നെ ഗുരുവിനു നന്നായി നീയിഹ
നിന്നുടെ കാരുണ്യമോടു നൽകീടിനാ–
നെന്നുള്ള വാർത്തകൾ കേട്ടു ഞാനുമെടോ!
നിർമ്മരിയാദകൻ കംസൻ മഹാശഠൻ
നിന്നുടെ പൂർവജന്മാരാം മമ പുത്രർ–
തന്നെ വധിച്ചതു നിൻമൂലമാകയാൽ
എന്നുടെ ദുഃഖം സഹിക്കുന്നതില്ലേതും.
ഇന്നവർതന്നെ നീ നിൻകരുണാവശാൽ
ഇന്നു നമുക്കു കാണ്മാനവകാശവും
നന്നായ് വരുത്തുകിൽ നന്നായിരുന്നുതേ.''
എന്നതു ദേവകി ചൊന്നോരനന്തരം
രാമനുമൊന്നിച്ചു കൃഷ്ണൻ സുതലത്തിൽ
താമസമെന്യേ നടന്നുചെന്നീടിനാൻ.
അപ്പോളതിഭക്തിപൂണ്ടു മഹാബലി
ഉല്പലനേത്രനെ നന്നായ് വണങ്ങിനാൻ.
തന്നുള്ളിലെല്ലാപ്പൊഴും വസിക്കും ഹരി

ദ്വൈതഭ്രമം = രണ്ടെന്നുള്ള ഭ്രാന്തി.

തന്നെയുംകണ്ടു മോദേന ബഹുധന-
മെന്നിവകൊണ്ടു പൂജിച്ചു സ്തുതിച്ചിതു:
"ആനന്ദരൂപായാനന്തായതേ നമഃ
ആദ്യന്തഹീന മഹതേ നമോ നമഃ
കൃഷ്ണായ സാംഖ്യയോഗാത്മനേ തേ നമഃ
വിഷ്ണോ! പരബ്രഹ്മമേ! പരമാത്മനേ!
സർവജഗല്പതേ! പാഹി ജയജയ.
സർവവും സാഫല്യമായിതെനിക്കിഹ
നിർഭയനായ തവ പദം കൺകയാൽ
ഇബ്ഭുവനത്തിലത്യുത്തമനായി ഞാൻ.
സർവചരാചരാചാര്യൻ ഭവാനേത്തും
മൂവുലകിൽ ലഭിക്കേണ്ടതില്ലെങ്കിലും
നിന്നുടെ കാരുണ്യമോടെന്നുടെ മുൻപിൽ
വന്നതുമെന്തിനെന്നെന്നോടരുൾ ചെയ്ക."
അപ്പോൾ മുകുന്ദൻ ബലിയോടു ചൊല്ലിനാൻ
സൽപുമാനായ നീ കേട്ടുകൊൾകെങ്കിലോ:
ബ്രഹ്മാത്മജനാം മനുസുതരാറുപേർ
നിർമ്മലന്മാരുളരായാർ പ്രസിദ്ധരായ്
ധാതാവവരെയും കണ്ടു കോപിക്കയാൽ
ചേതന വേറിട്ടു മൃത്യുവന്നാരവർ
ശാന്തിയില്ലാതവർ ദൈത്യരാകുന്നഥ
ശാന്തനാം ബ്രഹ്മൻ ശപിച്ചോരനന്തരം
വന്നു ജനിച്ചു ഹിരണ്യകശിപുതൻ
നന്ദനന്മാരായവരെയെൻ മാതാവു-
തന്നുടെ ഗർഭത്തിലാക്കി മമാജ്ഞയാ
എന്നുടെ മായയുമപ്പോൾ ക്രമാലവർ
മന്നിടംതന്നിൽ ജനിച്ചു വളരുമ്പോൾ
വന്നു കൊന്നീടിനാൻ കംസനും തൽക്ഷണേ
പിന്നെയവർ നിൻെറ സന്നിധൗ വാഴുന്നി-
തുന്നതന്മാരവർതന്നെയുമിന്നു ഞാൻ
കൊണ്ടുപോകുന്നിതെൻമാതാവുതന്നുടെ
കണ്ഠിതപുത്രശോകത്തെക്കളവാനായ്
ഇന്നിവർതന്നെത്തരിക വൈകീടാതെ
ഇന്നു ഭുവനകാര്യമവരാൽ വന്നു;
പിന്നെയിവരുടെ ശാപവും തീർന്നിതു
ഇന്നിവർക്കിത്തരമെല്ലാമെന്നാജ്ഞയാ
വന്നിതവർക്കു മല്ലാദേ ചേർന്നിട്ടിനി
വാഴുവാനുള്ള കാലമതുകൊണ്ടു നീ

ബ്രഹ്മാത്മജൻ = ബ്രഹ്മാവിൻെറ പുത്രൻ.

കോഴയൊഴിഞ്ഞു തന്നീടവരെയത്ര-
മൂലമായ് നല്ലതു വന്നുകൂടുന്നിന-
ക്കീഷലില്ലേതുമസുരകുലോത്തമ!''
ഇത്തരം കേട്ടതുനേരം ബലി മുദാ
സത്വരമാറുപേരെ ക്ഷണം നൽകിനാൻ.
വന്ദിച്ചുനിന്ന ബലിയോടു യാത്രയും
നന്ദാത്മജൻ ഹരി ചൊല്ലി മുസലിയും
ഒന്നിച്ചു ജ്യേഷ്ഠരേയുംകൊണ്ടു പോന്നിഹ
തന്നുടെ മാതാവിനാശു കാട്ടീടിനാൻ.
ദാനവരൂപികളെക്കണ്ടു മാനസേ
ദീനമുണ്ടായിപോൽ ദേവകിക്കന്നേരം
നന്ദനന്മാർമുഖം കണ്ടൊരു ദേവകി
തന്നുടെ പുത്രരെന്നോററവും നിശ്ചിത്യ
തന്നെയുംകൂടെ മറന്നിതു പുത്രരെ
ചെന്നെടുത്തശ്രുക്കരം വീക്ഷിച്ചുണർന്നിതു;
അന്നേരമാശു മുലയും ചുരന്നിതു.
നന്നായിത്തന്മടിതന്നിൽ വച്ചേവക്കും
നന്നായ്മുദാ മുല നൽകിയാവോളവും
തന്നുടെ പുത്രർ മരിച്ചനിമിത്തേന
വന്ന ദുഃഖം വിട്ടു വാണിതു ദേവകി.
അപ്പോരം കുമാരരും നിർമ്മലാത്മാക്കളായ്
സല്പുമാന്മാർ മാതൃപാദം വണങ്ങീട്ടു
മോദേന പോയ്ദിവംപുക്കിതു സർവരും.
ആദിപുരുഷൻ പരന്മായയിക്കണ്ട-
തൊക്കെയുമെന്നു നിനച്ചിതു കണ്ടവർ
ഒക്കെയുമല്ലാതെയെന്തറിയുന്നതും?
ഇങ്ങനെയോരോന്നു മാധവൻ ചെയ്തവ
എങ്ങനെ ചൊല്ലുന്നു മററുമോരോവിധം
മാധവൻ ചെയ്തവ ചൊൽകിലും കേരംക്കിലും
ബോധമുണ്ടാം നരകങ്ങളും തീർന്നിടും.
ഷരംക്കുമാരന്മാക്കു ജന്മം വരുവാനും
ഇക്കണക്കേ ശാപമോക്ഷം വരുവാനും
മാധവൻതന്നുടെയാജ്ഞയാലിങ്ങനെ
വേധാവു ചെയ്തതുമെന്നറിഞ്ഞീടു നീ.''
ഇത്ഥം ശുകോക്തികരം കേട്ടു നൃപോത്തമൻ
ചിത്തമോദേന വന്ദിച്ചു ചോദിച്ചിതു:
''എന്നുടെ താതമാതാവിനെ മൽപിതാ-
തന്നുടെ താതൻ വിവാഹം കഴിച്ചവ

---

നിശ്ചിത്യ=നിശ്ചയിച്ചിട്ട്.

നന്നായരുളംചെയ്തു കേരംപ്പിക്കവേണമേ!''
എന്നതു കേട്ടു പറഞ്ഞിതു ശ്രീശുകൻ:

## സുഭദ്രാഹരണം

അജ്ജുനൻ തീർത്ഥങ്ങളാടുവാൻ പോയനാരം
മജ്ജനംചെയ്തു മഹാശുദ്ധതീർത്ഥേഷു
പിന്നെ പ്രഭാസമാം തീർത്ഥാന്തികം പുക്കി-
തന്നു സുഭദ്രതൻ സൗന്ദര്യവും ഗ്ഗുണം
ഒന്നൊഴിയാതെ പലരും പറവതു
കേട്ടു മദനമാൽ പൂണ്ടോരു ഫൽഗ്ഗുനൻ
ശ്രേഷ്ഠമാം ദ്വാരകതന്നിലകം പുക്
സന്യാസിതന്നുടെ വേഷം ധരിച്ചിട്ടു.
സന്യാസിവര്യനും വന്നോരനന്തരം
യാദവന്മാരും ബലഭദ്രനും ചെന്നു
മോദേന വന്ദിച്ചു സന്യാസിതന്നെയും
കന്യകയായ സുഭദ്രതൻ മന്ദിരേ
സന്നിധൗ മാനിച്ചു വാഴിച്ചിതു യതി-
തന്നെയും നന്നായി സല്ക്കരിച്ചീടുവാൻ
പിന്നെ സുഭദ്രയെ കല്പിച്ചു രാമനും.
സന്യാസിവര്യനു ശുശ്രൂഷണത്തിനു
നന്നായ്പറഞ്ഞങ്ങു പോയിതു രാമനും
ചെന്താമരാക്ഷിതൻ വക്ത്രാദ സൗജന്യ
മന്തമില്ലാതെ ഗ്ഗുണമിവയൊക്കെയും
കണ്ടു മദനമാലേററവും പൂണ്ടുള്ളി-
ലിണ്ടലും പൂണ്ടു വസിച്ചിതു സന്യാസി.
കാമസമാനനാം സന്യാസിയെക്കണ്ടു
കാമിനിയാം സുഭദ്രയ്ക്കുമവ്വണ്ണമായ്.
അക്കാലമങ്ങു ബലഭദ്രൻ, തന്നുടെ
മുഖ്യനാം ശിഷ്യൻ ദുര്യോധനനായി
സോദരിയായ സുഭദ്രയെ നൽകുവാൻ
മോദേന ഭാവിച്ചതു കണ്ടു മാധവൻ
അംബുധിമദ്ധ്യേ തടേ നല്ലൊരുത്സവ-
മംബുജാക്ഷൻ നിയമിച്ചതിനൻപോടു
രാമനും യാദവന്മാരും പുറപ്പെട്ടു
താമസമെന്യേ ഗമിച്ചോരനന്തരം

---

മഹാശുദ്ധതീർത്ഥേഷു = ഏററവും വിശുദ്ധമായതീർത്ഥങ്ങളിൽ. മദനമാൽ = കാമംകൊണ്ടുള്ള മനോദുഃഖം. അംബുധിമദ്ധ്യേ തടേ = സമുദ്രമദ്ധ്യത്തിലുള്ള തടപ്രദേശത്തു്.

ചെന്താമരാക്ഷൻസഹജയെ മാധവ-
ചിത്തമറിഞ്ഞു തേരേററിനാനർജ്ജുനൻ.
അപ്പോഠം യദുഭടരൊക്കെയെറിഞ്ഞിട്ടു
വെക്കമേ ചെന്നു തടുത്തു രഥത്തെയും
അപ്പോഠം വിജയനവരെയും വെന്നിട്ടു
ഉഠംപ്രേമമോടു പുരം പുക്കനെന്തരം
വൃത്താന്തമൊക്കെയും കേട്ടു ബലഭദ്രർ
ഉഠംത്തുന്ന കോപേന വേഗം പുറപ്പെട്ടാൻ
അപ്പോഠം യദുക്കളും മാധവൻ ദേവകി
സൽപുമാനാം വസുദേവരിത്യാദികഠം
നല്ലവണ്ണം പറഞ്ഞാശ്വസിപ്പിച്ചഥ
നല്ല മോദേന ബലഭദ്രർ ശൗരിയും
കന്യാധനങ്ങഠം കൊടുത്തയച്ചീടിനാർ;
നന്നായ്‌വസിച്ചു വിജയൻ സുഭദ്രയാ.
പിന്നെ രാമൻ പാണ്ഡവന്മാർ മരുവീടും
മന്ദിരം പുക്കു വസിച്ചു പോന്നീടിനാൻ.
ഇത്തരമർജ്ജുനൻതൻെറ കഥയത്ര
ചിത്തമോദേന പറഞ്ഞു മുനിവരൻ.

## ശ്രുതിധരവർണ്ണനം

പിന്നെ മുകുന്ദചരിതം പറഞ്ഞിതു
മന്നവ! മാധവഭക്തൻ മഹാഗ്ഗുണ-
വന്ദിതൻ വിപ്രവര്യൻ ശ്രുതദേവനം
ദാമോദരൻചരണങ്ങഠം മനഃപത്മേ
ആമോദമോടുറപ്പിച്ചു പൂജിച്ചിഹ
വാണിതു നല്ല മിഥിലയാം രാജ്യത്തിൽ
വാണിതു മൈഥിലനായ ബഹുലാശ്വ-
വീരൻ വിവേകിയാകുന്ന നൃപൻതാനും
പാരമാനന്ദേന വാഴുന്നതുകാലം,
ഭക്തജനപ്രിയൻ മാനവനങ്ങവൻ
ചിത്തമോദം ഫലം നൽകുവാനായ്ക്കൊണ്ടു
ചെന്നിതു മൈഥിലരാജ്യത്തിനന്നേരം
നന്ദാത്മജൻ നരകാരി നാരായണൻ
മാമുനിവൃന്ദവും കണ്ടിതു മാർഗ്ഗത്തിൽ
ആമോദമോടു മുകുന്ദനെയന്നേരം
വന്ദിച്ചവരവക്കുള്ള ധനങ്ങളാൽ
നന്ദിച്ചു കാഴ്ചവച്ചീടിനാർ കൃഷ്ണനായ്.

---

ചെന്താമരാക്ഷൻസഹജ = ശ്രീകൃഷ്ണൻെറസഹോദരി; സുഭദ്ര. മനഃപത്മേ = മനസ്സാകുന്നതാമരയിൽ.

അപ്പോഠം മുകുന്ദനവരെയനുഗ്രഹി-
ച്ചുല്ലന്നമോദം മിഥില പുക്കീടിനാൻ.
അപ്പോഠം മുനീന്ദ്രനും മൈഥിലമന്നനും
ഒപ്പമേ ചെന്നെതിരേററാരനന്തരം
അത്യന്തഭക്തരായ് നിർമ്മലന്മാരവർ
അത്ര നിമന്ത്രണംചെയ്താരിരുവരും.
അപ്പോഠം മുകുന്ദനവർക്കു ഹിതാർത്ഥമായ്
ചില്പുമാൻ രണ്ടുരൂപം പൂണ്ടവരുടെ
മന്ദിരം പുക്കതുനേരമവർകളും
നന്ദിച്ചു വിശോകനാഥനെയും മുനി-
വൃന്ദത്തെയും സല്ക്കരിച്ചു സ്തുതിച്ചഥ
നിത്യം ഹരിപദഭക്തനാം ഭൂസുര-
സത്തമൻ ഹർഷാശ്രുനേത്രനായ് മാധവം
ഇത്ഥം സ്തുതിച്ചു വാഴ്ത്തീടിനാനേററവും:
"ചെന്താമരാക്ഷ! ജയജയ മാധവ!
ചിന്തിതചിന്താമണേ! കൃപാവാരിധേ!
എന്നുടെ കല്മഷമൊക്കെയും നഷ്ടമായ്-
വന്നിതു മാനുഷജന്മസാഫല്യവും
നിൻപാദസേവാഫലമിന്നു സിദ്ധമായ്
അൻപോടിനിയെന്തു വേണ്ടു ഞാൻ നിൻ കൃപാ-
സംഭവത്തി"നെന്നു ചൊന്നതു കേട്ടൊരു
ശംഭുവന്ദ്യൻ ജഗന്നായകൻ കൃഷ്ണനും
ബ്രാഹ്മണൻതന്റെ കരവും പിടിച്ചിദം
ആമോദമോടു ചിരിച്ചരുഠംചെയ്തിതു:
"സർവ്വമുനിവിപ്രപൂജയെച്ചെയ്ക നീ
സർവസന്തോഷമെനിക്കില്ലതിന്മീതേ,
സർവമുനി വിപ്രവർഗ്ഗങ്ങളൊക്കെയും
കേവലമെൻ രൂപമില്ലൊരു സംശയം.
വിപ്രമുനിജനമായോരെപ്പൂജിക്ക
മൽപ്രിയമില്ലതിന്മീതെയെന്നോക്ക നീ.
എന്നെയും പൂജിച്ചു മാമുനിവിപ്രരെ
നന്നായ്പൂജിക്കയുമില്ലയെന്നാലഹം
മോദിക്കയുമില്ലയെന്നെ മാനിക്കാതെ
മാമുനിമാരെയും വിപ്രരായോരെയും
പൂജിപ്പവങ്കൽ പ്രസാദിപ്പു ഞാനേററം
പൂജിച്ചുപോരു ഞാനും മുനിവർഗ്ഗത്തെ.
ആകയാൽ മാമുനിവിപ്രജനത്തെയും
ഏകനാമെൻ പ്രസാദാർത്ഥം ദിനംപ്രതി

---

ശംഭുവന്ദ്യൻ = പരമശിവനാൽ വന്ദിക്കപ്പെടുന്നവൻ.

പൂജിക്കതിനാൽ സകലവും വന്നിടും
വ്യാജമെന്യേ തവ ഭക്തി കണ്ടേററവും
മോദിച്ചു ഞാനെന്നു മാധവവാക്യേന
മോദിച്ചു പൂജിച്ചു വിപ്രൻ മുനികളെ.
മന്നവനും വിപ്രവര്യനും മോദേന
നന്നായനുഗ്രഹം നൽകി നാരായണൻ.
മാമുനിമാരവർ സർവരുമൊന്നിച്ചു
ദാമോദരൻ ദ്വാരകയുമകം പുക്ക
സന്തോഷമോടു വസിച്ചിതു മന്നവ!
ചെന്താമരാക്ഷൻ സകലാത്മകനിഹ
രണ്ടുരൂപംധരിച്ചിത്തരം ചെയ്തതു-
കൊണ്ടു വിശേഷമെന്തൊന്നു പറയുന്നു?
ബ്രാഹ്മണൻതാനും മിഥിലാനൃപേന്ദ്രനും
ദാമോദരൻ മഹാമായയോതത്ത്വവും
താല്പര്യമോടു മുകുന്ദൻ പരബ്രഹ്മ-
മൂർത്തിയെന്നേററവും നിർണ്ണയിച്ചങ്ങനെ
മാധവൻതൻ പദപങ്കജം സേവിച്ചു
ബോധമോടേ വസിച്ചീടിനാർ മോദമായ്.
ഇക്കഥ ചിന്തിക്ക ചൊല്ലിലും കേൾക്കിലും
ഭക്തരായ് വന്നുകൂടുമവർ നിർണ്ണയം.''
ഇത്ഥം മുനീന്ദ്രൻെറ വാക്കുകൾ കേൾക്കയാൽ
ചിത്തമോദാൽ നൃപൻ വന്ദിച്ചു ചോദിച്ചാൻ:
നാനാശ്രുതിസ്മൃതി വേദങ്ങളെല്ലാമേ
നൂന, സഗുണങ്ങളായിരിക്കുന്നതും
നിർഗ്ഗുണമായിട്ടസത്തിനും സത്തിനും
വർഗ്ഗങ്ങളെല്ലാററിലുംനിന്നു വേർപാടായ്
നിർണ്ണയമെന്യേയനിർദ്ദേശ്യമായ് നില്ക്കും
സാക്ഷാൽ പരബ്രഹ്മണി ഗുണവൃത്തികൾ
എങ്ങനെ സഞ്ചരിക്കുന്നതെന്നുള്ളതും
ഇങ്ങുള്ള സംശയം തീർത്തരുളേണമേ.''
എന്നു നൃപൻതൻെറ ചോദ്യമതു കേട്ടു
മന്ദഹാസേന പറഞ്ഞിതു ശ്രീശുകൻ
''ആത്മാവുതൻെറ ജനനത്തിനായ്ക്കൊണ്ടും
ആത്മാവു തൽക്കർമ്മവാസനമൂലമായ്
നാനാജനനത്തിനും പ്രാണബുദ്ധ്യാദികൾ
നൂനം വിധാതാവു മായയാ സൃഷ്ടിച്ചാൻ.
ഇത്ഥമിരിക്കുന്ന ബ്രഹ്മവേദം പൂർവ്വ-
സത്തുക്കളാൽ ശ്രദ്ധയോടും ധരിച്ചതു

അനിർദ്ദേശ്യം = നിർദ്ദേശിക്കാനാവാത്തതു്. പൂർവ്വസത്തുക്കൾ = പണ്ടുണ്ടായ സജ്ജനങ്ങൾ.

സ്വല്പമെന്നാലും കളയാതെ വൃത്തിയായ്
ഉത്ഭവമായിരിക്കുന്നിതിവിടത്തിൽ
എന്നുള്ളതിന്നു ഞാൻ നിന്നോടു ചൊല്ലുവൻ
നന്നായി നാരായണാനപിതഗാഥയെ
മുന്നം നാരായണനനായ്ക്കൊണ്ടിതു ചൊന്നാൻ
വന്ദിതനാം നരനാരായണമൂർത്തി;
അങ്ങനെയുള്ളൊരുപദേശഗാഥയെ
മംഗലനാം ഭവാൻ കേട്ടുകൊണ്ടീടുക:
"മുന്നം ഭഗവൽപ്രിയൻ മുനിനാരദൻ
മന്നിടത്തിങ്കൽ നടന്നു നടന്നുപോയ്
എങ്ങും പരിപൂർണ്ണനായ നാരായണം
നന്ദിച്ചു കാണ്മതിനായ്ക്കൊണ്ടു മാമുനി
ചെന്നു ബദര്യാശ്രമത്തിൽ വസിക്കുന്ന
നിർമ്മലപൂരുഷം കണ്ടിതത്യത്ഭുതം!
ശ്രേഷ്ഠമാം ഭാരതവർഷത്തിൽ മാനുഷ-
ർക്കിഷ്ടലാഭത്തിനും സൽഗതിക്കായ്ക്കൊണ്ടും
ധർമ്മവിജ്ഞാന തപോമയയുക്തനായ്
നിർമ്മലനിഷ്ഠയാ കല്പാന്തരത്തോളം
ചൊല്ലിയലും കലാപിഗ്രാമമങ്ങതിൽ
നല്ലവണ്ണം വസിച്ചീടുമൃഷികളാൽ
മററും പ്രണതനായ്മേവും ഭഗവാനും
ചുററുമായ് നാരദം കണ്ടു സന്തുഷ്ടനായ്
മോദേന നാരദനോടരുൾ ചെയ്തിതു
ആദിഭൂതൻ നരനാരായണൻ നൃപ!
നല്ല ജനലോകവാസികളായ്മേവും
വല്ലഭമുള്ള പൂർവ്വന്മാരവരുടെ
യാതൊരു ബ്രഹ്മവാദം കേട്ടുകൊള്ളുക
ചേതസി സർവ്വസന്ദേഹങ്ങൾ പോമെന്നാൽ.
മുന്നം ജനലോകവാസികളന്നിലേ
നന്നായി ബ്രഹ്മസത്രം ചെയ്തതുകാലം
അന്നവിടെ മഹാമുഖ്യമുനികൾക്കു
നന്നായിക്കാണ്മതിന്നായ്ക്കൊണ്ടു മാധവം
ശ്വേതദ്വീപത്തെഗ്ഗമിച്ചിരിക്കും വിധൗ
ചേതോവിമോഹന ബ്രഹ്മവാദശ്രുതി
ഓരോതരം മുനീന്ദ്രന്മാർ ശ്രവിച്ചിതു.
നേരാകുമിശ്രുതികൊണ്ടനുജീവികൾ
ആയവർക്കേററവും ബോധവും വന്നിടും
ന്യായമാകും ശ്രുതിക്കർത്ഥവും ചൊല്ലുവൻ.

---

വല്ലഭം = സാമർത്ഥ്യം.

നിന്മഹാമായാഗ്ഗുണങ്ങളാൽ സൃഷ്ട്യാദി
നിന്മഹാമായതന്നന്തത്തിൽ സവ്വം
നന്നായ് ഹരിച്ചിരിക്കും പരൻതാൻ ശ്രുതി-
തന്നിലെയർത്ഥം ശ്രുതിയുമിതാകുന്നു.
തുല്യശ്രുതിതപശ്ശീലരായ്മേവുന്ന
നല്ല മുനികളാൽ സേവിതനായിട്ടും
വല്ലഭമുള്ള സനന്ദൻ മുനിമുഖ്യൻ
എല്ലാ മുനികളോടും കൂടിയിത്തരം
ചൊന്ന ശ്രുതിയത്ര കേട്ടുകൊണ്ടീടുകിൽ
പിന്നെദ്വൈതഭ്രമമുണ്ടാകയുമില്ല.
യോഗികൾക്കും ജയിച്ചീടാത ദോഷത്തെ
നാശം വരുത്തുവാനായ് സൽഗ്ഗുണമായി
വേറല്ലതും നിന്തിരുവടി താൻതന്നെ;
വേറായ്‌വിരുദ്ധനാകുന്നതും നീതന്നെ;
ഭിന്നമായും സമമാകുന്നതും ഭവാൻ;
പിന്നെസ്സുഖദുഃഖമെന്നിവയൊക്കെയും
സർവ്വത്തിനും ശക്തിഭോഗസ്വരൂപനായ്
നിർവ്വാണവിഗ്രഹനാകുന്നതും ഭവാൻ.
ഒന്നിനാലും ജയിപ്പാനരുതാത്തതായ്
നിന്നീടുമാത്മസ്വരൂപനായുമഥ
എന്നുമരചനായാത്മാവിനാൽത്തന്നെ
നിന്നു ചരിക്കുന്നതും വേദമായതും
നാനാ ഗുണലബ്ധവിഗ്രഹാംഗങ്ങളും
ന്യൂനമാമാത്മസ്വരൂപങ്ങളും ഭവാൻ;
ഉദയാസ്തമയദ്വന്ദ്വങ്ങൾ വികൃതികൾ
ആദിയന്തം മുതി വൈരകൃതങ്ങളും
വാങ്മനഃകായാദി ഭേദവിഭ്രാന്തികൾ
എങ്ങനെ മന്നിൽ ഭവിക്കുന്നിതു് ന്നുണ്ടാം
ഉണ്ടാകയില്ലെന്നു വിദ്വജ്ജനമറി-
ഞ്ഞിണ്ടലെന്യേ സവ്ലോകൈകനാഥനായ്
മേവുന്ന നിൻ കഥാപീയൂഷവാരിധൗ
കേവലം മുങ്ങിത്തപസ്സുകൾ ചെയ്യുന്ന
പിന്നെ സ്വധാമകലകൊണ്ടു മാനസം
നന്നായ്ത്തെളിഞ്ഞിരിക്കുന്ന ഗുണവാന്മാർ
എല്ലാല്ലൊഴും പരമാനന്ദരൂപനായ്
എല്ലാല്ലൊഴും വിളങ്ങും ഭവൽപാദാബ്ജം
നന്നായ് ഭജിക്കുന്നു പിന്നെയതിവേലം

---

നിർവ്വാണവിഗ്രഹൻ = മോക്ഷസ്വരൂപൻ: ഉദയാസ്തമയദ്വന്ദ്വങ്ങൾ = ഉണ്ടാകുക, നശിക്കുക തുടങ്ങിയ ഭിന്നഭാവങ്ങൾ. വികൃതികൾ = വികാരങ്ങൾ; മാററങ്ങൾ. വാങ്മനഃ കായാദി = വാക്കു്, മനസ്സു, ദേഹം തുടങ്ങി.

നന്നായ് കൃതകൃത്യരായും ഭവിക്കുന്നു
ആകയാൽ നിത്യം തവാനുഗ്രഹന്മാരായ്
ആകാംക്ഷയെന്യേ സത്തുക്കൾ വഴിപോലെ
ജീവിച്ചിടുന്നിതല്ലാതെയുള്ള ജനം
കേവലം ചർമ്മപാത്രംപോൽ ശ്വസിക്കുന്നു,
താവകാനുഗ്രഹംകൊണ്ടു മഹദഹം-
കാരാദികളണ്ഡമുണ്ടാക്കിടുന്നതും
അന്നമയമാദിയായ ശരീരേഷു
തന്നുള്ളിൽ മോഹരഹിതൈകനിഷ്ഠരായ്
നിന്നുടെ സൃഷ്ടിവചനമാർഗ്ഗങ്ങളെ
നന്നായി ദർശിതരായിട്ടു സൂര്യവൽ
ശോഭിതതുല്യ തവ പദശീലരായ്
സേവിച്ചു തൻ ഹൃദയത്തിലനന്തമായ്
ശോഭിതമാം ഭക്തിവാരിധൗ മഗ്നരായ്
പ്രാഭവത്തോടു യാവർ ചില സത്തുക്കൾ
കാലൻെറ മുമ്പിൽഗ്ഗമിക്കാതെ പിന്നെയും
നല്ലൊരു യോനികളിൽ വച്ചു നല്ലവ
നല്കുന്നു പിന്നെസ്സുകൃതാനുസൽകൃതി
ഏകനാം നിൻ പദധാമ്നി രമിച്ചിട്ടു
ഏകരസത്തെ ഗ്രഹിച്ചു സുകൃതിക-
ളാകും പുരുഷരിലാന്തരജ്ഞന്മാരായ്
മംഗലമാം ഭവൽ പാദം ഭജിക്കുന്ന-
തിങ്ങനെയോർത്തു കവികൾ വേദത്തെയും
മംഗലാത്മാവായ നിൻ പദപത്മവും
മംഗലാത്മാക്കൾ ഭജിച്ചിരിക്കുന്നതും.
യാവർ ചിലർ മഹത്തായ വ്രതൈർയുതം
ഏവം പരിശ്രവണന്മാരതായ്ക്കൊണ്ടും
ആത്മതത്വ നിഗമ ശ്രുതരായ്ക്കൊണ്ടും
ആത്മാവതായ തവ പദം സേവിച്ചു
സർവ്വവും തൽപാദപങ്കജേ ചേർത്തിട്ടു
നിർവ്വാണമാത്രം ഭജിക്കുന്നിതു ചിലർ
തൽപാദപത്മ ഹംസകുലസംഗത്തെ-
യെപ്പോഴുമുണ്ടായി നല്ല മാർഗ്ഗത്തുടെ
ആത്മപ്രിയരായ് ചരിക്കുന്നിതു ചിലർ.
ആത്മനാ തല്പാദപങ്കജം ദർശിച്ചു
അന്തമില്ലാതെ ഭോഗൈർയുത ചിത്തരായ്
സന്തതം ഞങ്ങളും നിൻ കൃപകൊണ്ടിഹ

---

ശരീരേഷു=ശരീരങ്ങളിൽ. മോഹരഹിതൈകനിഷ്ഠർ=മോഹം കൂടാതെ ഏകനിഷ്ഠയുള്ളവർ. വ്രതൈർയുതം=വ്രതത്തോടുകൂടി. ആത്മതത്വ നിഗമ ശ്രുതർ=ആത്മാവിൻെറ തത്വത്തെ വദിക്കുന്ന വേദം കേൾക്കുന്നവർ.

സാമ്യമതികളായ്ക്കല്മഷഹാരിയാം
നിന്റെ സമദൃഷ്ടി പാദപത്മാമൃത-
ലബ്ധരായ് വേദപരന്മാരതായ്ക്കൊണ്ടു
നീക്കമെന്യേ ജന്മലീനാഗ്രമാം പദ-
പ്രാപ്തരാകുന്നു നിൻ കാരുണ്യലേശേന
പ്രാപ്തമായിപ്പദം സർവജനത്തിനും
പിന്നെച്ചിലർ കാലദേശാസ്ത്രങ്ങളെ
നന്നായനുകരിച്ചെപ്പോളിരിക്കുന്നി-
തത്രനാളും ജന്മനാശമായ് മേവുന്നു.
ചിത്തഭ്രമമാമസൽസ്മൃതിയാത്മാവിൽ
തോന്നി വരും ഭേദചിന്തയുമുണ്ടാകും
തോന്നിപ്പതും രജസ്താമസവൃത്തികം
ദ്വൈതം ജനിപ്പിപ്പതും ത്രിഗുണങ്ങളാൽ
ദ്വൈതത്രിഗുണപുമാന്മാർ ദ്വിഭേദമായ്
ദ്വൈതസഗുണത്തെ നിങ്കലോക്കുന്നതും
ദ്വൈതവന്മാൎക്കും ഗുണത്രയം നിങ്കലേ
ദ്വൈതബുദ്ധ്യാ പ്രവേശിക്കുന്നു ചിത്തത്തി
ലായതുകൊണ്ടു ഗുണവശാൽ മാനുഷർ
ജാതരായ് കീഴ്പ്പോട്ടുതന്നെ പതിക്കുന്നു;
ദ്വൈതമായുള്ള ഗുണങ്ങൾ വികൃതമെ-
ന്നാകയാലായതു നീക്കുന്നു സത്തുക്കൾ.
ആത്മാവുതന്റെ ഗുണങ്ങളെ പ്രാപിച്ചു
ആത്മാവിനോടുകൂടും സമചിത്തന്മാർ
ആനന്ദമായിട്ടിരിക്കുന്നു പിന്നെയും
ആനന്ദമദ്വൈതസിദ്ധിയാകുന്നതും.
ദേവകളും മിഥ്യമായാഗുണങ്ങളെ
കേവലം നന്നായതിക്രമിപ്പിച്ചിട്ടു
കേവലാത്മാ പരിപൂൎണ്ണനായ് ജ്യോതിസ്സായ്
ദേവദേവേശനാം നിങ്കലേ സൗഹൃദ-
ന്മാരായിരിക്കുന്നവരെയും പാലനം
നേരോടെ ചെയ്തു പോരുന്നിതു ത്വദ്ബലാൽ
ആദ്യന്തമില്ലാതെ നിന്നിൽ മഹാഗൂഢ-
വേദ്യമല്ലാതൊരു നിന്റെ മഹത്വങ്ങൾ
ലോകത്തിൽ മേവും ക്ഷിതിപതിമാരായ
ലോകേശനാദികളാലും ധരിക്കുന്നു.
സർവ ജഗൽപതിയാകുന്നതും ഭവാൻ
കേവലം ത്വന്മായയാലറിവീലതും.
നിന്നിൽനിന്നുണ്ടായിരിക്കും ഗുണങ്ങളാൽ-

---

രജസ്താമസവൃത്തികം = രജസ്തമോഗുണങ്ങളുടെ പ്രവൃത്തികം.

ത്തന്നെ ചരാചരജാതി നരന്മാരും
നിന്നാലെ സൃഷ്ടമായുള്ള രജോഗുണ-
സംഗേന ബദ്ധരാകുന്നു ചിലരെല്ലാം.
നിശ്ചലന്മാരായ് ഗുണരഹിതരവർ
നിശ്ചയിച്ചീടരുതാത മായാഗുണം
ത്വൽകൃപകൊണ്ടു നീക്കിക്കളഞ്ഞൻപോടു
മുക്തിയും സാധിച്ചു പോരുന്നിതു നൂനം.
മൃത്തിൽ ഘടോത്ഭവംപോലെ പ്രകൃതിയും
സത്യപ്രമാണമീരണ്ടും ഭവാൻതന്നിൽ
മായാപ്രകൃതി പുരുഷദ്വയം ജലേ
പോളകളുംപോലെ ഭവാങ്കൽ ഭവിച്ചൊരു
ദേവതിര്യങ്മനുഷ്യാദി വിവിധമാം
നാമഗുണങ്ങളും രൂപങ്ങളും സമസ്തവും
സീമയില്ലാത്തുളളവായടങ്ങും നിങ്കൽ
ഓരോവിധം നദി ഗംഗാർണ്ണവംപോലെ
സാരമാകും രസംതന്നിൽ രസംപോലെ
മേവുന്ന നിന്റെ തത്ത്വാത്ഥമറിയാതെ
ഭേദഭ്രമം തവ മായാമഹിമയാൽ
മോഹിച്ചു നിന്നിൽ ഭ്രമിക്കുന്ന മൂഢരായ്
മോഹബുദ്ധ്യാ ദ്വൈതബുദ്ധികളായവർ
ബോധികളായ വിദ്വജ്ജനം നിങ്കലേ
സംഭവിക്കുന്ന ഭാവത്തെ ധരിക്കുന്നു.
എങ്ങനെയെന്നാൽ ജനിമൃതിയുണ്ടായി
എങ്ങനെ സൃഷ്ടി ഭവിപ്പതെന്നുള്ളതും
ചിന്തിച്ചു നിൻ ചരണത്തിൽ ഭയം വെച്ചു
ഇന്ദ്രിയങ്ങളും കരണങ്ങളും പ്രാണാദികളും
വായുതുല്യം ഗമിക്കുന്ന കുതിരപോൽ
വായുസംയുക്തം ഭവാനിൽ തിരിയുന്നു.
സൂര്യനും തൽപ്രഭയുംപോലെ മേവുന്നു
സൂര്യാദി സർവപ്രകാശനാം നിങ്കലേ
താപത്രയാദിയായുള്ള വ്യസനേന
താപവും പൂണ്ടു വസിക്കുന്നവർ ഗുരു-
പാദം തിരഞ്ഞു കണ്ടെത്തി വന്ദിച്ചഥ
വേദസാരജ്ഞഗുരോരുപദേശമാം
തോണി തുഴയുമായ് സംസാരവാരിധൗ
വാണിരിക്കുന്ന സ്വജന സുത ദാര-
മിത്രാത്മമാദികളൊക്കെയും നിങ്കലേ

---

മൃത്തിൽ ഘടോത്ഭവം = മണ്ണിൽനിന്നും കുടം ഉണ്ടാക്കുന്നതു്. ഗുരോരുപദേശം = ഗുരുവിന്റെ ഉപദേശം.

ദത്തവും ചെയ്തു നൃക്കാക്കു സർവ്വാനന്ദ-
മായിരിക്കുന്നോരാത്മാവിലിരിപ്പവർ
കായവിഷയ രസദ്വയഹീനരായ്
നിത്യമനിത്യമെന്നുള്ള ഭേദഭ്രമം
ചിത്തത്തിൽ നഷ്ടമായ് വാഴുന്നു സർവദാ.
ഇത്തരമുള്ള സത്തുക്കാം സുഖദുഃഖ-
വ്യക്തഭേദം ഹൃത്തുതന്നിൽ ധരിപ്പീല.
ഏകപുണ്യാശ്രമന്മാരായ് മദഹീന-
രായിരിക്കുന്ന മുനികാം ഭവല്പാദ-
പങ്കജതീർത്ഥവിന്ദുക്കാം ധരിക്കുന്നു.
പങ്കമകന്നവർ നിത്യസുകർമ്മാക്കാം
നിത്യസുഖാത്മാ സ്വരൂപനാം നിങ്കലേ
നിത്യസുഖമോടിരുന്നവർ സേവിച്ചു
സാരമില്ലാത്ത വർഷത്തിങ്കൽ ദ്വൈത നി-
സ്സാരമാം തക്കം പറഞ്ഞു വസിച്ചിട്ടും
വാദിച്ചു സംശയബുദ്ധികളായ്ക്കൊണ്ടു
ഭേദഭ്രമാലബ്ധപാരം പരായുതം
സംസാരസാഗരംതന്നിൽ ഭ്രമിക്കുന്നു
സംസാരമൂലമറിയാതെ മായയാൽ.
ബുദ്ധിമാന്മാർ ദ്വൈതസംഭ്രതവിഭ്രമം
ചിത്തത്തിൽനിന്നു കളഞ്ഞേകസാരമായ്
മേവുന്ന നിന്നിലേ ശോഭിച്ചിരിക്കുന്നു.
കേവലാത്മാക്കളൊയുള്ള മഹത്തുക്കാം
ബോധമില്ലാതവർ സംശയമാർഗ്ഗേണ
യോജിച്ചിരിക്കും മനോവികാരസ്മൃതി-
തന്നെ സ്മരിച്ചു ഗുണസ്വരൂപത്തോടു
ചേന്നു യോജിച്ചവസാനേ മൃത്യുവശം
ചെന്നു ചേരുമതിനില്ലൊരു സംശയം.
തത്തൽഗുണ നിർഗ്ഗുണ ദ്വയസംഭ്രമാൽ
വന്നുകൂടുന്നിതു ബന്ധമോക്ഷഭ്രമം.
നല്ല മഹാഗുണാത്മാക്കളാം യോഗികാം
എല്ലായ്പ്പൊഴും ശുദ്ധനിർമ്മല ഹൃത്തിങ്കൽ
കോമളമായ കരചരണാദിയായ്
കോമളരൂപനാകുന്ന ഭവാനെയും
ഭാവിച്ചു നിൻെറ മായാവൈഭവങ്ങളാം
ഈവക പിന്നെയറിയുന്നതുമില്ല;
മായാസഗുണദ്വയ സ്മൃതി പോകുമ്പോാം
മായയും നിർഗ്ഗുണവിഭ്രമവും പോകും.

---

നൃക്കാം = മനുഷ്യർ.

ബ്രഹ്മസ്വരൂപ ശുഭാശുഭത്തിങ്കലും
നിന്നു ഗുണവിഗുണങ്ങൾ സമൂഹത്തിൽ
നൂനം ശരീരവസ്തുക്കളൊയുള്ളോർക്കും
താനേ മറഞ്ഞിരിക്കുന്നു നിന്മായയാൽ.
പിന്നെ രജോഗുണയുക്തരായ് സൽശ്രുതി-
തന്നോടുകൂടെ ഭജിച്ചു ഭവൽപ്പദം
നന്നായ് സഗുണം ഭവിച്ചു ഗുണാതീതം
വന്നു ഭവല്പദം ചേരുന്നു ശുദ്ധരായ്.
ഒന്നിനാലും ജയിച്ചീടരുതാതെയായ്
തോന്നും ജഗത്താദി മായാഭ്രമദോഷ-
ശാന്തിവരുത്തുവാനായ് ഗുണാത്മാവതായ്
സന്തതം നില്പതു നിർഗ്ഗുണാത്മാവെന്നും
അല്ലാതെ വേറേ സഗുണഭ്രമാദികൾ
ഇല്ലയെന്നേററവും നിർണ്ണയവാക്യങ്ങൾ.
ഇങ്ങനെ ബ്രഹ്മപുത്രന്മാർ സദാനന്ദ-
ചിന്മയനായ നാരായണൻമുമ്പാകെ
നന്നായനുശാസിതമാം ശ്രുതികളെ
നന്നായ് സമാധാനമാർഗ്ഗമോരോതരം
കേട്ടറിഞ്ഞാത്മഗതിയുമറിഞ്ഞുടൻ
ഒട്ടൊഴിയാതൊരാമ്നായ പുരാണാദി
ഓരോവിധമാമുപനിഷത്തുകൾ ത-
ത്സാരവും പൂർവജന്മാർ പറഞ്ഞേററവും
ബോധം വരുത്തിയ കാമവിച്ഛിന്നമാം
ബോധശ്രുതിയെ ഗ്രഹിച്ചു വഴിപോലെ
മാധവൻതങ്കൽ സമർപ്പിച്ചു സർവ്വവും
ബോധസ്വരൂപികൾ പോയാർ യഥേച്ഛയാ.
പാലനരൂപനാം മാധവൻ മോദേന
പാലാഴിപുക്കു ലക്ഷ്മീയുതം വാണിതു.
കേൾക്കെടോ! മന്നവാ! മുന്നം ഗുരുവിനാൽ
സാക്ഷാലിവണ്ണം പറഞ്ഞതു കേട്ടിട്ടു
ആത്മവിജ്ഞാനിയായ്ക്കൊണ്ടു പൂർണ്ണശ്രുതി
സ്വാത്മനി ധൃത്വാ ഗുരുപദം വന്ദിച്ചു
നാരദൻ പിന്നെ വണങ്ങിനാനീവണ്ണം:
"കാരണപൂരുഷനായുള്ള കൃഷ്ണനായ്
ഏതൊരു സർവഭൂതങ്ങൾ കലയായും
ഭാവമായും സർവഭൂതധരനായും
ഇങ്ങനെയെല്ലാമിരിക്കും ഭഗവാനായ്
പിന്നെയും പിന്നെയും വീണു വണങ്ങിനാൻ."

അനുശാസിതം—നിർദ്ദേശിച്ചിട്ടുള്ളതു്.

ഏവമെല്ലാമുപദേശിച്ചു നാരദ-
മാമുനിയോട്ട പിന്നെശ്ശിഷ്യവൎഗ്ഗവും
ഒന്നിച്ചു പോയവർ തങ്ങൾതന്നാശ്രമം
ചെന്നു പുക്ക വസിച്ചാർ മുനിവൎഗ്ഗവും.
നാരായണവാക്യമാകുമിവയെല്ലാം
നേരോടെ മല്പിതാവാകിയ വ്യാസനും
ശ്രീഭഗവാൻതൻെറയാകൃതിയാദികൾ
സംഭാവവൎണ്ണനമിങ്ങറിയിച്ചിതു.
ആയതുപോലെ നിന്നോട്ട ചൊന്നേൻ നൃപ!
മായാവിമുക്തമായ് നിൎണ്ണയഹീനമായ്
നിർദ്ദേശ്യമല്ലാത നിൎഗ്ഗുണബ്രഹ്മണി
സദ്ഗുണദ്വന്ദ്വങ്ങൾ തോന്നിച്ചിരിക്കുന്നു.
വേദഭേദശ്രുതി ഭേദം പറഞ്ഞു ഞാൻ
ഭേദമില്ല ബ്രഹ്മമല്ലോ സഗുണവും.
നിൎഗ്ഗുണ ബ്രഹ്മണി മായാസഗുണങ്ങൾ
നിൎമ്മലബ്രഹ്മത്തിൽ വേറെയില്ലേതുമേ.
അംബുധി വെള്ളമാകുന്ന തിരകളും
അംബുവെന്യേ തിര വേറെയില്ലേതുമേ
പാൎക്കിൽ സഗുണവും നിൎഗ്ഗുണവും ബ്രഹ്മം;
നീക്കമില്ലൂൎമ്മിയുമംബുധിയും ജലം.
ഏവമെല്ലാം വിചാരിച്ചു വഴിപോലെ
കേവലാത്മാനമുറച്ചുകണ്ടീടെടോ!
ആദിയും മദ്ധ്യവുമന്ത്യവും ബ്രഹ്മമാം
ആദിമദ്ധ്യാന്തങ്ങളൊന്നെന്നിരിക്കയാൽ
ആദിമദ്ധ്യാന്തമില്ലാത ബ്രഹ്മം ഹരി
ആദിപുമാനെസ്സദാ ഭജിച്ചീടെടോ!
ഇങ്ങനെയുള്ള ശ്രുതിധരവൎണ്ണനം
അങ്ങുഷഃകാലേ ചിന്തിപ്പവൻ ജ്ഞാനിയാം.
ഏവം മുനീന്ദ്രൻെറ വാക്കുകൾ കേൾക്കയാൽ
ഭേദഭ്രമം തീൎന്നു നിൎമ്മലാത്മാവായി
കേവലഭക്തനാകും പരീക്ഷിത്തഥ
കേവലാത്മാനന്ദചിത്തനായ് ചോദിച്ചാൻ:
''സർവജനങ്ങളും സംഹാരമൂൎത്തിയാം-
ശർവനെസ്സേവിക്കിൽ ഭോഗസമൃദ്ധികൾ
വേഗത്തിൽ വന്നു കാണുന്നിതു മാമുനേ!
യോഗേശനാകിയ മാധവം ചിന്തിക്കിൽ
തന്നുടെയൎത്ഥങ്ങൾ നാശമായ്കാണുന്നു

---

സ്വാത്മനി ധൃത്വാ = തൻെറ ആത്മാവിൽ ധരിച്ചിട്ട്. നിൎഗ്ഗുണ ബ്രഹ്മണി = ഗുണരഹിതമായ ബ്രഹ്മത്തിൽ.

പിന്നെ പ്രസാദിപ്പതിന്നും ബഹുകാലം.
രക്ഷകർത്താവതാകുന്ന മഹാവിഷ്ണു;
ശിക്ഷകർത്താവതാകുന്ന മഹേശ്വരൻ;
ഈശ്വരന്മാരിവർതങ്ങളെസ്സേവിച്ചാൽ
ഇച്ഛ സിദ്ധിക്കും ശിവൻവിഷ്ണുതന്നുടെ
പാലനകർമ്മാത്മകനായ് വരുമെന്നോ?
പാലനാത്മാ ശിവൻതൻ ഗുണമാമെന്നോ?''
ഇത്തരം മന്നവൻ ചോദിച്ചതു കേട്ടു
ചിത്തമോദേന മുനീന്ദ്രനരുൾ ചെയ്തു:
''ശങ്കരൻ മായാഗുണബദ്ധനാണ്ണൊണ്ടു
സന്തതം വാണു തത്സേവകന്മാർക്കെല്ലാം
മായാഗുണപദാർത്ഥങ്ങളായ് നില്ക്കുന്നു
മായാസമൃദ്ധികൾ നല്കുന്നു മന്നവാ!
നിർഗ്ഗുണൻ മായാവിരഹിതൻമാധവൻ
സദ്ഗുണം സേവിക്കിൽ നിർഗ്ഗുണം സാധിക്കും.
മായാഗുണങ്ങളായുള്ള സമസ്തത്തിൽ
ജ്ഞാനവും സിദ്ധിച്ചു നാനാപദാർത്ഥവും
നിർഗ്ഗുണനാമ്മഹാവിഷ്ണുവായ്ക്കണ്ടിട്ടു
സദ്ഗുണഭേദമായാഭ്രമചിത്തങ്ങൾ
എല്ലാററിലുംനിന്നു നിസ്സംഗചിത്തനായ്
എല്ലാമേ അദ്വൈതമാം പരമാത്മാവു-
താനൊഴിഞ്ഞേതുമേയില്ലെന്നു ബോധിയാ-
യാനന്ദനായ് ഗുണസംഗിയെന്നാകിലും
നൂനമവൻ നിർഗ്ഗുണനായ്‌വരുന്നതും
വാനിതെല്ലാററിലുംകൂടിയെന്നാകിലും
നാനാപദാർത്ഥത്തിലുംനിന്നു വേറിടാ.
വാനിലെല്ലാം വാനതെല്ലാററിലും മയം
ജ്ഞാനിയാകുന്നവൻതന്നിലായിത്തരം
ആകയാൽ നിർഗ്ഗുണാത്മാ പരം സേവിക്കിൽ
ഏകനാം മുക്തിയും ഭോഗവും വേറില്ല
എന്നിരിക്കേ ഭോഗസിദ്ധികൾ വേറായി
തോന്നിയാലും ഭേദമായറിവീലവൻ.
ഇങ്ങനെയുള്ള ബോധേന സേവിപ്പവൻ-
തന്നുള്ളിൽ ബുദ്ധിക്ഷയങ്ങളില്ലൊന്നുമേ.
ഇങ്ങനെ നിർഗ്ഗുണം സേവിച്ചു നന്നായി
ധന്യനാവാൻ ശിക്ഷചെയ്യുന്നു മാധവൻ.
ആയതിന്നൊന്നു ചൊല്ലുന്നു ഞാൻ ഭൂപതേ!

---

നിസ്സംഗചിത്തൻ = യാതൊന്നുമായും ചേർച്ചയില്ലാത്ത മനസ്സോടുകൂടിയവൻ. വാന് = ആകാശം.

മായാമയൻ കൃഷ്ണവാക്യമിതാകുന്നു.
നിർമ്മലൻ ധർമ്മജൻ രാജസൂയത്തിങ്കൽ
ധർമ്മപരായണനൻ മാധവൻതന്നോടു
സർവകർമ്മഗുണധർമ്മങ്ങടം ചോദിച്ചു
നിർവാണദൻ കൃഷ്ണനങ്ങരുടംചെയ്തിതു:
"മൽപദം ഭക്ത്യാ ഭജിക്കുന്നവക്കു ഞാൻ
അപ്പൊഴേ മാനമർത്ഥാദി നശിപ്പിക്കും
അർത്ഥം നശിപ്പിച്ചനർത്ഥങ്ങടം തീർത്തിടും
അർത്ഥമുണ്ടായാൽ മദിച്ചുപോമേവരും;
തന്നുടെ ദ്രവ്യം നശിക്കുന്ന നേരത്തു
തന്നുടെ ബന്ധുക്കടം കൈവെടിഞ്ഞീടുമേ.
അർത്ഥം നശിച്ചു മിത്രങ്ങടം വെടിയുമ്പോടം
അർത്ഥഹീനനവനെൻ ഭക്തസംസർഗ്ഗം
എത്തുമപ്പോടം ഞാൻ പ്രസാദിച്ചു മത്ഭക്തി
സത്യവും നല്കി നിത്യാനിത്യനിർണ്ണയം
ഇത്യാദിയും തെളിയിച്ചുടൻ സർവവും
സച്ചിദാത്മാനമർത്ഥാദികടം വേറില്ല
സച്ചിദാത്മാവഹമീശനും സർവവും
ഇത്ഥമുറപ്പിച്ചു ഭേദഭ്രമങ്ങളാം
മിത്ഥ്യാവിചാരം ഹൃദയചാഞ്ചല്യങ്ങടം
ശാന്തി വരുത്തിസ്സുഖിപ്പിപ്പവനെന്തു
അന്തർമ്മനസ്സി വേണ്ടും മോഹമൊക്കെയും
താനേ ഭരിച്ചു ജീവൻമുക്തനായ്ക്കൊണ്ടു
തന്നുടെ ദേഹാന്തേ മുക്തിയും വന്നിടും;
എന്നതിന്നേതുമേ സംശയമില്ലല്ലോ.
എന്നെ വേറേ ധനാദ്യാദികടം വേറെയായ്
തോന്നിയുമെന്നെയോരാതൊരു മൂഢരെ
നന്നായി ശിക്ഷിച്ചു പിന്നെ മമ പദം
നന്നായി നൽകുമതിനില്ല സംശയം.
എല്ലാമേ ഞാനെന്ന ജ്ഞാനഭക്ത്യാദിയിൽ
നല്ലവണ്ണും കണ്ടു സേവിപ്പവരുടെ
പിന്നാലെ നിന്നവർ പാദത്തെസ്സേവിച്ചു
തന്നെ കാമങ്ങളവരെയടയുന്നു.
എന്നുടെ ഭക്തക്കു കാമമില്ലെങ്കിലും
എന്നെവേണ്ടിസ്സർവ സിദ്ധികാമങ്ങളും
എന്നുടെ ഭക്തരെച്ചെന്നു സേവിച്ചിടും;

---

മാനമർത്ഥാദി = അഭിമാനം, സമ്പത്തു് തുടങ്ങിയവ. നിത്യാനിത്യനിർണ്ണയം = ശാശ്വതമേതു് നശ്വരമേതു് എന്നു് ഉറപ്പിക്കൽ. ദേഹാന്തേ = ശരീരം നശിക്കുമ്പോടം.

എന്നെബ്ഭജിയാതവർക്കൊന്നുമേ വരാ.
അജ്ഞാനികളായ്ക്കിടന്നു വലഞ്ഞിട്ടും
വിജ്ഞാനസിദ്ധിക്കവരെ ഞാൻ ശിക്ഷിച്ചു
എന്നുടെ കാരുണ്യമുണ്ടാവതിന്നിഹ
മന്നതിൽ പാരം പരാധീനമെന്നോർത്തു
സർവദായെൻമായയാ ഗുണബദ്ധരായ്
ശർവധാതൃസുരേന്ദ്രാദിയായുള്ളോരു
മായാഗുണന്മാരെ വേഗേന സേവിച്ചു
മായയാ ക്ഷിപ്രപ്രസാദികരാംതമ്മോടു
വേണ്ടും ധനങ്ങൾ കാമങ്ങൾ ലഭിച്ചുടൻ
ഇണ്ടലോടേ ഭവസാഗരേ മഗ്നരായ്
വാഴുന്നി''തെന്നു ധർമ്മാത്മജൻതന്നോടു
ആഴിവർണ്ണനരുൾചെയ്തിതു ഭൂപതേ!
മൂർത്തികൾ മൂവരും ശാപവരപ്രദ-
രോർത്താലതിൽ ശിവൻ ധാതാ:വുമൻപോടു
ശാപവരങ്ങൾ കൊടുക്കും ക്ഷണംകൊണ്ടു
പാപഹാരീ ജഗന്മംഗലൻ മാധവൻ
നല്ലവരത്തിനും ശാപത്തിനും ബഹു
ചെല്ലുമേ കാലവുമെന്നറിഞ്ഞീടെടോ!
സാത്വികനായി നിഷ്കാമനിലയനൻ
സത്യസ്വരൂപനാം വിഷ്ണുവറിയേണം;
നിഷ്കാമസത്വം ഭജിയാതെയാരാലും
മുക്തിനൽകീടുവാനാമല്ല നിർണ്ണയം.
ആയതുകൊണ്ടു മുകുന്ദഗുണത്തെയും
മാധവനേയും ഭജിക്കാതെ മുക്തിയു-
മാരാലുമേ കൊടുത്തീടുവാനാമല്ല
പാരിതിലെന്നു ദൃഢത്തെപ്പറഞ്ഞതും
ദോഷങ്ങൾ മുമ്പേ കളഞ്ഞു മഹാവിഷ്ണു
തോഷിച്ചു നാശമില്ലാത പദം നൽകും;
സേവിച്ചവർതൻ ഗുണദോഷമോരാതെ
സേവിച്ചു കാമം കൊടുപ്പൂ മററവരും
ഇന്നു ശിവൻതൻ ചരിതമതും കേൾക്ക:

## വൃകാസുരവധം

മുന്നം വൃകാസുരനായ ശകുനിജൻ
ദുഷ്ടനവൻ സുരലോകമടക്കുവാൻ
ഇഷ്ടമോടേ മുനി നാരദൻതന്നോടു
ചോദിച്ചു 'വേഗം പ്രസാദിപ്പതിന്നിഹ

ഭവസാഗരേ = ഭൗതികജീവിതമാകുന്ന കടലിൽ.

വേദവിത്തുക്കറം ത്രിമൂൎത്തികറം മൂവരിൽ
ആരു പറ’കെന്നു ചോദിച്ചതു കേട്ടു
നാരദൻ മാരാരി നല്ലതെന്നോതിനാൻ.
അപ്പോറം വൃകാസുരൻ ശങ്കരൻതന്നെയും
കെല്പോടു ഘോരം തപം തുടങ്ങീടിനാൻ.
ദേവകളുമസുരന്മാർ ബലത്തിനാൽ
കേവലംമണ്ടും വൃകാസുരൻതന്നോടു
ഉന്നതൻ നിർഘൃണൻ ഘോരൻ വൃകാസുരൻ
തന്നുടെ മാംസമറുത്തു ഹോമിച്ചുടൻ
നന്നായ്ത്തപംചെയ്തു കാലാരിതന്നെയും
മുന്നിലാമ്മാറവൻ പ്രത്യക്ഷനായിട്ടു
കാണാഞ്ഞമൂലമേഴാംദിനമങ്ങവൻ
ക്ഷീണതയെന്യേ കഴുത്തറുത്തീടുവാൻ
വാറംകൊണ്ടു തൽഗളേ വെട്ടുന്നനേരത്തു
വൈകാതെ കാരുണ്യശാലി ശിവൻ തത്ര
വഹ്നിയിൽനിന്നു പൊങ്ങീടിനാനന്നേരം
ജഹ്നുജാകാന്തനസുരൻകരത്തെയും
തന്നുടെ കൈകൊണ്ടു വേഗം പിടിച്ചപ്പോറം
ഉന്നതദാനവദേഹവും പോഷിച്ചു.
ദാനവനാം നിനക്കിന്നു വേണ്ടുംവരം
ഞാനിന്നു നൽകുവൻ വൈകാതെ ചൊൽക നീ.’’
എന്നു ഹരനരുറംചെയ്തോരു നേരത്തു
ഉന്നതനാമവൻ വീണു വണങ്ങിനാൻ
പിന്നെ വരവുമപേക്ഷിച്ചിതീവണ്ണം:
‘‘ചന്ദ്രചൂഡാമണേ! മല്ക്കരംകൊണ്ടിട്ടു
മൂൎദ്ധ്നി തൊട്ടാലവൻമരിച്ചീടണം.’’
അദ്ധേന്ദുചൂഡനതു കേട്ടു ശങ്കയാ
അങ്ങനെ വന്നീടുമെന്നരുറംചെയ്തുടൻ
പിന്നെഗ്ഗമിപ്പാൻ തുടങ്ങുന്ന നേരത്തു
വേഗം പുരാരിതൻ മൂൎദ്ധ്നി തന്നുടെ
പാണി വെപ്പാനായ് വൃകാസുരൻ ചെന്നതു-
നേരം നിനച്ചിതു ശങ്കരനിന്നിവ-
നാരുമറിയാതെയീവരം ഞാനിഹ
നൽകിയമൂലമിവനെ ഞാൻ കൊൽവതു
യോഗ്യമല്ലെന്നു നിശ്ചിത്യ പുരാരിയും
വേഗം വൃഷഭമേറീ ശിവനന്നേരം
നാകവാസീജനം കഷ്ടമെന്നോതിനാർ.

---

നിർഘൃണൻ = കാരുണ്യമില്ലാത്തവൻ. തദ്ഗളേ = അവന്റെ കഴുത്തിൽ.
ജഹ്നുജാകാന്തൻ = ഗംഗാകാമുകനായ ശിവൻ.

വീരനസുരൻ കരവുമുയർത്തിട്ടു
പാരാതെ ശങ്കരൻപിമ്പേ ദിവം പുക്ക.
നാനാദിഗന്തരം പാഞ്ഞു പുരാരിയും
ദീനനായ് വൈകുണ്ഠലോകമകം പുക്ക.
നാരായണൻ കഥയെല്ലാമറിഞ്ഞിട്ടു
പാരാതെ നല്ലൊരു ബാലവേഷത്തോടും
ചെന്നു നിന്നാൻ വിരവോടെ ശകുനിജൻ
പാഞ്ഞു വരുന്ന മാർഗ്ഗത്തിലത്തുനേരം.
പാഞ്ഞു വരുന്നോരസുരനോടിത്തരം
മായാമയൻ മധുവൈരിയരുൾചെയ്തു:
"പായുന്നതെന്തു നീ? ദൈത്യചൂഡാമണേ!
മായമെന്യേ ചൊൽക ചൊൽക നീയെന്നോടു
ഞാനും നിനക്കു സഹായങ്ങൾ ചെയ്യുവൻ."
ദാനവനിത്തരം കേട്ടോരനന്തരം
ദാനവാരേർ മഹാമായയിൽ മോഹിച്ചു
ദാനവൻ ചൊന്നാൻ പരമാർത്ഥമൊക്കവേ,
മാനവൈരം വാക്കു കേട്ടു മഹാവിഷ്ണു
ദാനവവീരനോടായിട്ടരുൾചെയ്തു
പാരം ചിരിച്ചു ചൊന്നാനിദം "ദാനവ-
വീര! സുമുഖ! ശൃണു മമ വാക്കുകൾ
പാരം പരിഭ്രാന്തിവന്നിതോ നിൻ ചിത്തേ?
വീര! വിചാരമില്ലാഞ്ഞിതോ മാനസേ?
ശങ്കരൻ ദക്ഷയജ്ഞം നശിപ്പിച്ചവൻ
വൻകോപമോടു ദക്ഷൻ ശപിച്ചിട്ടിഹ
പ്രേതമായ്‌വന്നിതു ഭ്രാന്തചിത്തമത്രും
ചേതസി ശുദ്ധമില്ലായ്‌കതുമൂലമായ്
എല്ലായ്‌പൊഴും ചത്തു ചുട്ട ചുടലയിൽ
മല്ലബാണാരി നൃത്തംചെയ്തു വാഴ്കയാൽ
മുന്നമുള്ളീശ്വരത്വമത്രും പോയിതു.
ഇന്നുമൊരുത്തൻ ഹരം ഭജിച്ചമ്പോടു
വേണ്ടും വരങ്ങൾ വരിക്കയില്ലെന്നുമേ
കണ്ടനവൻ കൊടുത്താൽ ഫലമായ്‌വരാ
മത്സഖ! ശങ്കരവാക്യമസത്യമാം
നിസ്സംശയം ഞാൻ പറഞ്ഞതു സത്യമോ
എന്നു പരീക്ഷിച്ചു നോക്കു നീ വൈകാതെ
നിന്നുടെ ചിത്തേയവിശ്വാസമുണ്ടെങ്കിൽ
സംശയം തീർന്നറിയാമതിനായ്ക്കൊണ്ടു

ശകനിജൻ = വൃഷാസുരൻ. ദാനവാരേഃ = ദാനവാരിയുടെ; ശ്രീകൃഷ്ണന്റെ. ഹരം = ശിവനെ.

സംശയമെന്യേ നിൻ പാണി നിൻ മൂർദ്ധ്നി
വച്ചാലതു പരമാർത്ഥമറിഞ്ഞിടാം
മെച്ചമേ പിന്നെ നമുക്കു പരീക്ഷയും
ഒപ്പിച്ചുകൊണ്ടു ചതിചെയ്തു ശങ്കരം
ഒപ്പമായ്ക്കൂടി നമുക്കു വധിക്കണം.''
ദാനവാരാതേർ മധുരവാക്യം കേട്ടു
ദാനവൻതൻ മൂർദ്ധ്നി കരം വച്ചിതു;
അപ്പോൾ ഹരൻതൻ മഹിതവരബലാൽ
അപ്പോൾ വൃകാസുരൻ ചത്തുവീണീടിനാൻ.
അപ്പോൾ വിബുധരും മാമുനിവർഗ്ഗവും
ഉല്ലലനേത്രനെ വേഗേന വാഴ്ത്തിനാർ;
കല്പകസൂനങ്ങൾ വർഷിച്ചു ദേവിമാർ
ഉല്പന്നമോദേന നൃത്തം തുടർന്നിതു.
അപ്പോൾ മുകുന്ദൻ ശിവനോടു ചൊല്ലിനാൻ:
''സൽപുരുഷ! ഭവാനാത്മനാ ചിന്തിച്ചാൽ
കെൽപ്പുപെരുത്തോരസുരൻ മരിച്ചതും
ഇച്ചെയ്തതും തവ മാനസകല്പിതം
യാതൊരു ദേവാസുര നര പന്നഗ-
ജാതരാരെങ്കിലും സജ്ജനദ്വേഷങ്ങൾ
ചെയ്തിതെന്നാകിൽ മരണമവർക്കുതും
ചെയ്തകർമ്മത്തിനു രൗരവമാദിയും
വന്നുപോമീശ്വരദ്വേഷത്തിനോർക്കിലോ
പിന്നെപ്പറയേണമെന്നതില്ലേതുമേ.''
ഇത്തരംവാക്കുകൾ കേട്ടു ശിവനഥ
സത്വരം മാധവൻതന്നെ മാനിച്ചിട്ടു
യാത്രയുംചൊല്ലിഗ്ഗമിച്ചിതു കൈലാസേ
തത്ര സുഖേന വസിച്ചിതു ശങ്കരൻ.
ഇത്തരം ശങ്കരൻ ദാനവഭീതിയെ
സത്വരം മോചിച്ചു സല്ക്കഥ മാനസേ
ഭക്തിയോടെചൊല്ലു കേൾക്കയും ചെയ്കിലോ
ചിത്തഭയങ്ങൾ സകലവും തീർന്നുപോം;
ഉത്തമന്മാരായ്വരുമില്ല സംശയം.
മന്നവ! മാധവലീലകളിന്നിയും
നന്നായ്പുറയുവൻ കേട്ടീടു ശേഷവും.
നല്ല സരസ്വതീതീർത്ഥതീരത്തിങ്കൽ
എല്ലാ മുനികളുമൊത്തു നിരൂപിച്ചു

---

മഹിതവരബലാൽ=പൂജ്യമായ വരത്തിന്റെ ശക്തിയാൽ. ആത്മനാ= തനിയെ. ദേവാസുരനരപന്നഗജാതർ=ദേവന്മാരുടെയും അസുരന്മാരുടെയും മനുഷ്യരുടെയും, സർപ്പങ്ങളുടെയും വംശത്തിൽ ജനിച്ചവർ.

നല്ലോരു സത്രം തുടങ്ങിയത്രു കാലം
എല്ലാവരും തമ്മിൽ വാദിച്ചിതിങ്ങനെ:
"മാരാരിയോ വിധാതാവോ മുരാരിയോ
പാരം മഹത്വമേറുന്നതാരോക്ക്ണെം?"
എന്നു നിനച്ചു മുനികരം ഭൃഗുമുനി
തന്നെയയച്ചിതു ചെന്നു ഭൃഗുമുനി
മുന്നമേ ധാതാവുതന്നുടെ സന്നിധൗ
നിന്നു തൻ താതപാദങ്ങരം വണങ്ങാതെ
നന്നായ്പരീക്ഷിപ്പതിന്നു മുനിജന-
വൃന്ദമദ്ധ്യേ വിധി വാഴുന്ന സന്നിധൗ
ധന്യസിംഹാസനമേറി വിരിഞ്ചനു-
തന്നെ സമാനമിരുന്നോരനന്തരം
അംഭോജസംഭവനേററം കുപിതനായ്
സംഭാവനംചെയ്യതു കണ്ടു വേഗേന
പോന്നു ഭൃഗു ശിവനന്തികേ ചെന്നിതു
വന്ദ്യനാകും ശിവൻതന്നെപ്പരീക്ഷിപ്പാൻ.
അപ്പോരം നിജ സഹജം മുനിം ശങ്കരൻ
ക്ഷിപ്രം മുദാ പുണന്നീടുവാൻ ഭാവിച്ചാൻ;
അപ്പോളനുജൻ ഭൃഗുമുനി ചൊല്ലിനാൻ:
"മുപ്പുരാരാതേ! ബ്രഹ്മഘ്ന! തൊട്ടീടൊലാ."
അപ്പോരം ശശിധരൻ കോപിച്ചു വേഗേന
കെല്ലോടു ശൂലമെടുത്തു മുനിതന്നെ-
ക്കൊന്നീടുവാനായടുത്തൊരു നേരത്തു
ചെന്നു ഹിമഗിരികന്യ തടുത്തഥ
ശങ്കരൻതന്നെപ്പറഞ്ഞടക്കീടിനാരം.
ശങ്കയെന്യേ മുനി പാൽക്കടൽ പുക്കിതു
ബ്രഹ്മാവുതങ്കൽനിന്നുണ്ടായ രുദ്രക്ക
പിന്നെ ഭൃഗു ജനിച്ചാനെന്നതും ചൊല്ലു ;
ആകയാൽ രുദ്രസഹജനെന്നാകിലാം
ഏകനാഥൻ ശിവൻ രുദ്രനാകുന്നതും
ഏകനാമീശൻ ബഹുവിധമായ്ക്കൊണ്ടും
ഏകനായും വസിപ്പാനെന്തു വൈഷമ്യം?
നില്ക്കവ പാല്ക്കടൽ പുക്കു മുകുന്ദനെ
വെക്കമേ നോക്കുന്ന നേരം മുനീന്ദ്രനും
കണ്ടിതു മാധവനിന്ദിരതമ്പടി-
തന്നിൽ തലവെച്ചഴകോടുറങ്ങുന്നു.
ചെന്നു ഭൃഗുമുനി മാധവസന്നിധൗ
നിന്നു മുകുന്ദൻെറ മാറിടത്തിങ്കല-
ങ്ങൊന്നു ചവിട്ടിനാനപ്പോരം മുകുന്ദനും
തന്നുടെ നിദ്രയിലായതു കൊരംകയാൽ

വേഗമുണന്നു മുനീന്ദ്രനെക്കണ്ടിട്ടു
വേഗം വണങ്ങിയതുലംചെയ്തു കേശവൻ:
"അംഭോജസംഭവപുത്ര! മുനിശ്രേഷ്ഠ!
കിം ഭവാനിപ്പോരം സുഖമായിരിപ്പിതോ?
സവ്വപാപാപഹമാകും തവ പാദ-
ദ്വന്ദ്വരേണുക്കളാലിപ്പോരം മമ ഗൃഹം
ശുദ്ധമായ്‌വന്നിതു മാമുനീന്ദ്ര! ഭവാൻ
ഇപ്പോരം വരുന്നതോത്തീടാതെ ഞാനിഹ
മൂഢരെപ്പോലെയുറങ്ങിക്കിടന്നോരു
മൂഢത കാരുണ്യമോടു ക്ഷമിക്കണം
എന്നുടെ പാപശാന്ത്യത്ഥമെൻ വക്ഷസി
നിന്നുടെ പാദചിഹ്നം സദാ മാനിച്ചു
ഞാനുമെന്നും ധരിച്ചീടുവ"നെന്നതു
മാനിച്ചു മാധവൻ ചൊന്നതു കേരംക്കയാൽ
മാമുനിതാനുമാനന്ദാബ്ധൗ മഗ്നനായ്
മാനസേ വിഷ്ണുപദദ്വയമുറപ്പിച്ചു
മോദേന ചെന്നു മുനിജനസന്നിധൗ
സാദരം മാധവവാക്യങ്ങളൊക്കെയും
മുന്നമുണ്ടായവയെല്ലാമറിയിച്ചു
നന്ദിച്ചു മാമുനിമാർ ഭൃഗുവാക്യമാം
ഉന്നതശക്തിയോടേ നിനച്ചാരിദം:
"സത്വപ്രധാനൻ ഹരിയെന്നു നിർണ്ണയം"
ഇത്ഥമുറച്ചു ഹരിമുകുന്ദൻപദ-
ദ്വന്ദ്വകമലമുറപ്പിച്ചു സത്രവും
നന്നായ് ജയിച്ചു മോക്ഷം ലഭിച്ചീടിനാർ.
സത്വഗുണപ്രധാനൻ ഹരിയാകയാൽ
സത്വഗുണം ഭജിച്ചാൽ ഭുക്തി മുക്തിയും
രണ്ടും ലഭിക്കുമല്ലാതെ മോക്ഷം വരാ;
രണ്ടായ് ഭ്രമിപ്പതജ്ഞാനമതമല്ലോ.
നിർമ്മലാത്മാവേ മറച്ചതു താമസം
നിർമ്മലാത്മാ വിളങ്ങുന്നു സത്വത്തിനാൽ
സത്വഗുണം നിർമ്മലമായിരിക്കയാൽ
സത്യസ്വരൂപനാത്മാവതും നിർമ്മലം
രണ്ടുമെളുപ്പമൈക്യത്തിന്നതുകൊണ്ടു
രണ്ടായതൊന്നെന്നുറപ്പാൻ ഹരിഗുണം
സേവിച്ചവക്കു മോക്ഷം വരും ഭോഗരംങ്ങ

---

സവ്വപാപാപഹം = എല്ലാ പാപത്തെയും നശിപ്പിക്കുന്നതു്. പാദദ്വന്ദ്വരേണുക്കരം = രണ്ടു പാദങ്ങളിലെ പൊടികരം. പാപശാന്ത്യത്ഥം = പാപം ശമിക്കുന്നതിനായി.

ഭാവിക്കവേണ്ട താനേ വന്നണഞ്ഞിടും.
ആയതുകൊണ്ടു ബന്ധങ്ങളും വന്നിടാ
യാതൊരുത്തന്നും ഹരിഗ്ഗുണം സേവിക്കിൽ
ശങ്കരനാദികരാംകളം കൊടുക്കും മുക്തി
ശങ്കരനും ഭജിക്കുന്ന സത്വഗ്ഗുണം.
ആയതുകൊണ്ടു ഹരിഗ്ഗുണം മുക്തിക്ക
യാതൊരു വേദവേദാന്താദിശാസ്ത്രങ്ങരാം
നിശ്ചയിച്ചിട്ടു സത്വഗ്ഗുണം നിഷ്കാമ-
നിശ്ചയം സേവിക്കിൽ മോക്ഷം വിധിക്കുന്നു
ആകയാൽ നിഷ്കാമസത്വം ഭജിച്ചീടിൽ
ഭോഗസിദ്ധിക്കും കുറവില്ല മുക്തിക്കും.

## സന്താനഗോപാലം

ദാനവാരാതിതൻ ദ്വാരകാമന്ദിരേ
ആനന്ദമോടു വാഴുന്നാളൊരുദിനം
ഏകനാം വിപ്രനൊരു സുതനുണ്ടായി
ചാകയുംചെയ്തു ജനിച്ച നേരംതന്നെ
ബാലശവത്തെയെടുത്തു വിപ്രൻ ചെന്നു
പാലാഴിവാസൻ വസിക്കുന്ന ദ്വാരകാ-
മന്ദിരംതന്നുടെ ഗോപുരേ വച്ചിട്ടു
ക്രന്ദനംചെയ്തു ദുഃഖേന യദുക്കളോ-
ടൊന്നൊഴിയാതെ പറഞ്ഞോരനന്തരം
ഒന്നുമൊരുത്തർ പറഞ്ഞതുമില്ലല്ലോ.
ആരുമേ മിണ്ടായ്കകാരണമന്തണൻ
പാരമഴൽപൂണ്ടു ചൊല്ലിനാനിത്തരം:
"എല്ലായ്പ്പൊഴും വിഷയാനന്ദചിത്തനായ്
നിർലജ്ജനായ് വിപ്രവിദ്വേഷവും ചെയ്തു
ലോഭിയായ്മേവും ശഠനൃപന്തന്നുടെ
ലോഭാദി പാപകർമ്മങ്ങരാം നിമിത്തമായ്
മൽസുതനിന്നു മരിച്ചതു നിർണ്ണയം
വത്സക്ക നാശമുണ്ടാമോ നൃപഗ്ഗുണാൽ?
ദാനവാരിനൃപൻതന്നുടെ രാജ്യത്തു
സ്ഥാനമായ്വാഴും പ്രജകരാംക്ക ദുഃഖമ-
ങ്ങെല്ലായ്പ്പൊഴുമിങ്ങനുഭവിക്കുന്നതും
അല്ലാതെ മറെറന്തു ചെയ്യുന്നിതിജ്ജനം."
ഇത്തരമാരണൻ ചൊന്നതു കേട്ടഥ
ചിത്തകാരുണ്യാലെ മിണ്ടീലൊരുത്തരും.

---

നിഷ്ക്കാമസത്വം = ആഗ്രഹമില്ലാത്ത സത്വഗ്ഗുണത്തെ. വിഷയാനന്ദ ചിത്തൻ = വിഷയസുഖങ്ങളിൽ ആനന്ദിച്ച മനസ്സോടുകൂടിയവൻ.

ആയത്തുമൂലമങ്ങാരണന്ൻ ബാലൻെറ
കായമെടുത്തു തന്നാലയം പുക്കഥ
ദുഃഖിച്ചു വീണു പിന്നെജ്ജനിച്ചു സുതൻ
ദുഃഖവും പൂണ്ടിതത്തു മൃതനാകയാൽ
പിന്നെയും മുന്നേക്കണക്കേ വിപ്രോത്തമൻ
ഖിന്നനായ് ദ്വാരക പുക്ക പറഞ്ഞിതു.
അന്നുമൊരുത്തരും മിണ്ടാഴ്കകാരണം
പോന്നു വിപ്രൻ ദുഃഖമുൾക്കൊണ്ടു വാണിതു.
ഇങ്ങനെ വിപ്രന്റെ പുത്രരങ്ങെട്ടുപേർ
വന്നു ജനിച്ചവരൊക്കെ മുന്നേത്തുപോൽ
പിന്നെ നവമസുതൻതന്നെയും കൊണ്ടു-
വന്ന ദുഃഖേന മുകുന്ദഗൃഹംതന്നിൽ
നിന്നു ദുഃഖിക്കുന്നനേരത്തു യാദവ-
രൊന്നുപോലുമുരിയാടിയതില്ലാരും.
അന്നവിടെയൊരു യജ്ഞക്രിയ പൂണ്ടു
നന്ദാത്മജൻ വസിക്കുന്ന സമയമാം
അണ്ടർകോൻനന്ദനൻ വീര്യവാനർജ്ജുനൻ
ഇണ്ടലെന്യേ പറഞ്ഞീടിനാനിത്തരം:
"ഇന്നിവിടെ വിപ്രരക്ഷണം ചെയ്യുവാൻ
മന്നവന്മാരായൊരുത്തരുമില്ലയോ?
യാദവന്മാരിന്നു ഭൂസുരരായിതോ
മോദേനയാഗവും ചെയ്തു വാണീടുവാൻ?
സാമർത്ഥ്യമോടു മറയവർരക്ഷണം.
ഭൂമിപൻ ചെയ്യാഴ്കിൽ ഗർദ്ദഭസന്നിഭൻ.
വിപ്രോത്തമ! ഭവാനിന്നും സുതനിഹ
ഉത്ഭവിച്ചീടിൽ ഗാണ്ഡീവധന്വാവിഹ
രക്ഷിച്ചു നല്കുവനില്ലൊരു സംശയം
രക്ഷണീയനവൻ സത്യമറിക തേ:
തൽപുത്രരക്ഷണം ചെയ്തു നല്കീടായ്കി
ലപ്പൊഴേ വഹ്നിയിൽ വില്ലുമായ്ച്ചാടുവൻ"
ദാക്ഷിണ്യമോടും വിജയൻെറ വാക്കുകൾ
തൽക്ഷണം കേട്ടു സന്ദേഹമോടും ദ്വിജൻ
ചൊല്ലിനാൻ "കേൾക്കെടോ! വീര! വിജയ! നീ
വല്ലഭമേല്ല ബലകൃഷ്ണപ്രദ്യുമ്ന-
വീരരനിരുദ്ധനെന്നിവർ പാക്കിലോ
പാരം മഹാബലവീര്യപുരുഷന്മാർ

മറയവർരക്ഷണം = ബ്രാഹ്മണരുടെ പാലനം. ഗർദ്ദഭസന്നിഭൻ = കഴുതയ്ക്കു തുല്യൻ. ഗാണ്ഡീവധന്വാവ് = ഗാണ്ഡീവം എന്ന വില്ലോടുകൂടിയവൻ; പാർത്ഥൻ.

എന്നുടെ പാപകർമ്മത്തിൻ ബലത്തിനാൽ
ഒന്നിനും പാത്രമല്ലാതിരിക്കും വിധൗ
നിന്നുടെ ബാല്യമദമാനഹേതുനാ
ചൊന്നതുമെന്നുടെ മാനസേ ബോധവും
വന്നീല, സംശയമുണ്ടു മഹാബല-
വൃന്ദങ്ങൾ വാങ്ങിയിരിപ്പതും കാൺക നീ.''
അപ്പോൾ വിജയൻ സരഭസം ചൊല്ലിനാൻ:
''വിപ്ര! ഞാൻ രാമകൃഷ്ണാദികളല്ലെടോ!
യുദ്ധേ പരമേശനെജ്ജയിച്ചൻപോടു
സിദ്ധിച്ചിതീശപ്രസാദമറികെടോ!
നാനാദിശി നൃപവീരരെ വെന്നൊരു
മാനവേന്ദ്രനഹമർജ്ജുനനോർക്കെടോ!
വിപ്ര! മതിമതി മാനസസംശയം
ക്ഷിപ്രം യമനെയും വെന്നു ഞാൻ നൽകുവൻ.''
വീരൻ വിജയന്റെ വാക്കുകളിത്തരം
ധീരതയോടു കേട്ടൊരു ദ്വിജോത്തമൻ
ഏററവും ബന്ധുവാത്സല്യേന തൽഗൃഹേ
തെറെറന്നു പാർത്ഥനെ വാഴിച്ചു പാലിപ്പാൻ.
പത്നിക്കു ഗർഭവുമുണ്ടായിതക്കാലം
പത്ന്യാപരി വിജയൻവചനത്തെയും
വിശ്വസിച്ചിങ്ങു പ്രസവകാലത്തിങ്കൽ
വിശ്വവീരൻ വിജയാന്തികം സംഭ്രമാൽ
പുക്കു പറഞ്ഞു ''വിജയ! മമ സഖേ!
പുത്രനെക്കാത്തു തരിക വഴിപോലെ.''
അപ്പൊഴേ വേഗമർജ്ജുനൻ മാധവ-
പൊല്പാദപത്മം നിനച്ചു ശരങ്ങളാൽ
സൂതികാമന്ദിരേ ചുഴവുമെയ്തെയ്തു
ഏതുമേ രന്ധ്രമില്ലാതെ നിർത്തീ തദാ.
ദിവ്യാസ്ത്രമെയ്തു നൽപഞ്ജരം തീർത്തിട്ടു
സവ്യസാചി കാത്തുനില്ക്കും ദശാന്തരേ
പുത്രൻ പിറന്നു മറഞ്ഞു ദേഹത്തോടും;
അത്ര നാരീജനം വാവിട്ടലറിനാർ.
രോദനം കേട്ടു മുറയിട്ടു വിപ്രനും
പാരമൊലിക്കുന്ന കണ്ണുനീർകൊണ്ടുടൽ
ഒക്കെ മുഴുകി ക്രോധാഗ്നി കത്തിജ്ജ്വലി-
ച്ചമ്പർകോൻപുത്രനോടിത്തരം ചൊല്ലിനാൻ:
''മൂഢ! ജളപ്രഭോ! നിന്ദിതപൂരുഷ!

---

ബാല്യമദമാനഹേതുനാ = ബാല്യകാലത്തിലുള്ള അഹങ്കാരം, അഭിമാനം എന്നിവകളാൽ. പഞ്ജരം = കൂട്° (ശരക്കൂടം).

പ്രൗഢനിസ്സാര! നിൻ വാക്കുകൾ കേട്ടു ഞാൻ
മാനസതുഷ്ട്യാ വസിച്ചുപോയീടിനേൻ
മാനമൗഢ്യം ചെറുതല്ലെനിക്കിങ്ങഹോ!
സർവജഗല്പതിമാർ നിനച്ചീടിലും
നിർവഹിപ്പാനസാധ്യമിദമായതു
ദുർമ്മോഹിയായ നീ ചൊന്നതു കാര്യമായ്
സമ്മതിച്ചങ്ങു യദുകുലമദ്ധ്യത്തിൽ
നിന്നെയുമേററം പ്രമാണിച്ചുകൊണ്ടതു
നന്ദനന്നെത്രയും വിസ്മയമെന്മോഹം
'സോമാന്വയത്തിൽ ജനിച്ചു ഞാൻ വീര്യവാൻ
കാമാരിയോടു വരങ്ങൾ വാങ്ങീടിനേൻ'
ഇത്തരംമററും പല ഗുണപ്രൗഢിയും
ചിത്തേ ജനനിന്ദയെങ്ങുപോയീ? ജള!
വീര്യദുർമ്മാർഗ്ഗങ്ങളങ്ങു വെച്ചിങ്ങിഹ
കാര്യത്തിനായി വന്നായോ? നരാധമ!
കള്ളവാക്കിത്തരം ചൊൽവതിനേററവും
ഭള്ളും വിരുതുമുടയ ദുർമ്മാനസ!
നിന്നുടെ വാക്കു കേട്ടീടുകമൂലമായ്
നന്ദനദേഹവും കാണാതെപോയിതു
പാരാതെചെന്നു പതിക്ക നീ വഹ്നിയിൽ
കാര്യമില്ലിങ്ങനെയുള്ളോരിരിക്കിലും.''
ഇത്തരം വിപ്രന്റെ വാക്കുകൾ കേൾക്കയാൽ
സത്വരം ജാള്യാംബുധൗ മുങ്ങി ഫൽഗുനൻ
പാരുഷ്യമോടു ധനർബാണവുമേന്തി
പാരാതെ ചെന്നന്തകാഗാരമുൾപ്പുക്കു
നോക്കിനാൻ വിപ്രസുതനെയും കണ്ടീല
ദിക്പാലമന്ദിരമൊക്കെത്തിരഞ്ഞെങ്ങും
കാണാഞ്ഞു പോന്നഗ്നിതന്നിൽ പതിക്കുവാൻ.
ബാണധനസ്സോടും ഫൽഗുനൻ ഭാവിച്ചു
ചാടുവാനായിത്തുടങ്ങുന്ന നേരത്തു
കൈടഭാരാതി കൃപാംബുധി കൃഷ്ണനും
പാരാതെ ചെന്നു വിജയൻ കരംപിടി-
ച്ചാരാൽ മൃദുഹാസമോടുമരുൾ ചെയ്തു:
''വീര! വിജയ! വിരവിൽ ദ്വിജസുത
മാരാഞ്ഞു കാട്ടിത്തരുവൻ നിനക്കെടോ!
കൗരവവീര! നിനക്കതുമൂലമായ്
പാരിലെന്നും കീർത്തിയുണ്ടായ്‌വരും സഖേ!''
ഇത്തരം ചൊല്ലി മുകുന്ദൻ വിജയനും
ഒത്തു തേരേറീട്ടു പോയിതു പശ്ചിമേ.
നാനാ വനഗിരി പിന്നിട്ടു പോയ്ച്ചെന്നു

ദീനമെന്യേ സാഗരങ്ങളും പിന്നിട്ടു
വായുവേഗേന രഥം നടത്തിച്ചെന്നു
സായാഹ്നകാലേ നിശയിലുടൽപ്പുക്കിതു
കണ്ണു കാണാഞ്ഞു തുരഗങ്ങളേററം വി-
ഷണ്ണരായ്ത്തപ്പി നടപ്പതു കാൺകയാൽ
കല്പാന്തകാലത്തനേകസൂര്യപ്രഭ
ഒപ്പമായുണ്ടാകുമായതു വെന്നിടും
തേജോമയമായ തന്നുടെ ചക്രത്തെ
തേജോനിധി കൃഷ്ണനുള്ളിൽ നിനച്ചിതു
അപ്പോളതിവേഗമോടു സുദർശനം
സ്വപ്രകാശാന്തർഭവിച്ചു ശോഭിച്ചിതു;
അപ്പോളതിപ്രകാശാദികളും ജ്വലി-
ച്ചപ്പോൾ നയനമടച്ചിതു പാർത്ഥനും
പിന്നെപ്പവനൈസ്സമം ഗിരിസന്നിഭം
വന്നു തുള്ളും തിരമാലകൾ കാണായി
അപ്പൊഴുതാശ്ചര്യമാകിയോരംബുധി
ശില്പമതിൻ നടുവിൽ മണിസന്മയ-
മന്ദിരം കണ്ടാരതിൽ രജതാദ്രിവൽ
പന്നഗവീരൻ സഹസ്രഫണത്തൊടും
നന്നായ്‌വിളങ്ങുമനന്തനാം മെത്തമേൽ
ഇന്ദ്രനീലമണി ക്കൂപ്പും നിറത്തോടും
നന്നായ്ശയിക്കുന്ന വിഷ്ണുസ്വരൂപവും
നന്ദജൻ പാർത്ഥനും കണ്ടാരതിശയം.
നല്ലമണിമകുടവലയങ്ങളും
ഉല്ലസിക്കും വനമാലകൾ കുണ്ഡലം
കൌസ്തുഭശോഭയും പത്മനേത്രങ്ങളും
ഹസ്തങ്ങൾ നാലിൽ സുദർശനാദ്യായുധം
കാർമേഘവർണ്ണവും മൃദുമന്ദഹാസവും
കോമളമാഭരണാദി ബഹുവിധം
നാനാമുനിജനം ദേവാസുരാദിയും
ആയുധമൂർത്തികളും സുനന്ദാദിയും
നാനാവിധ സ്തോത്രവന്ദിതപൂരവും
ഇന്ദിരാദേവിയുമെന്നിവരൊക്കെയും
ആനന്ദമോടു സേവിച്ചു നില്ക്കുന്നതും
മാനമോടർജ്ജുനൻ കണ്ടോരു നേരത്തു
എത്രയും ചിത്തകുതൂഹലസംഭ്രമാൽ
സത്വരം പാർത്ഥനും കൃഷ്ണനും വേഗേന

പവനൈഃസമം = കാററുകളോടുകൂടി. ഗിരിസന്നിഭം = പർവ്വതതുല്യം. രജതാദ്രിവൽ = വെള്ളിക്കുന്നുപോലെ.

വീണു നമസ്കരിച്ചേററവും ഭക്തിയാൽ
പാണികൾ കൂപ്പി വിനയസമന്വിതം
നിന്നനേരമരുൾചെയ്തു മഹാവിഷ്ണു
മന്ദഹാസേന കുശലങ്ങളമേവം
ചൊല്ലിനാൻ ''വീര! വിജയ! യദൂത്തമ!
നല്ലരാം നിങ്ങളെക്കാണ്മതിന്നായഹം
വിപ്രബാലന്മാരെയിങ്ങു കൊണ്ടന്നതും
മൽപ്രഭതേന്നംശികളത്രെ നിങ്ങളും
ഭൂഭാരമൊക്കെയും തീർത്തു വൈകീടാതെ
പ്രാഭവത്തോടു മൽസന്നിധൗ പോരുവിൻ.
വേദധർമ്മങ്ങളാം സർവസൽകർമ്മവും
മോദേന നിത്യവും ചെയ്തു ഗതാഗതം
വാഴുലോകത്തെയും ശിക്ഷിച്ചു രക്ഷിച്ചു
പോക ദ്വിജസുതൻ പത്തുപേരോടുമായ്
ചെന്നു സുഖിച്ചു വസിപ്പി''നെന്നിങ്ങനെ
മംഗലലോകൈകനാഥവാക്യം കേട്ടു
അങ്ങനെതന്നെയെന്നൻപോടു കൃഷ്ണനും
മംഗലൻ പാർത്ഥനും കൂടിപ്പുറപ്പെട്ടു
വിഷ്ണുപദം വണങ്ങിക്കുമാരന്മാരും
കൃഷ്ണനമൊന്നിച്ചു പോന്നിതെല്ലാവരും
മാധവപാദാംബുജം കണ്ടുമൂലമായ്
ബോധിയാമർജ്ജുനൻമോദം പറയാമോ?
വാസവനന്ദനനോടുമൊരുമിച്ചു
വാസുദേവൻ വിപ്രപുത്രദശത്തെയും
കൊണ്ടക്കൊടുത്തതുനേരം ദ്വിജോത്തമ-
നുണ്ടായ മോദേന ചൊല്ലിനാനിത്തരം:
''മാനവവീര! വിജയ! മഹാമതേ!
ധന്യനത്രേ ഭവാനില്ലൊരു സംശയം
ചാപല്യമോരോന്നു ദുഃഖേന ഞാൻ ചൊന്ന
കോപകാഠിന്യമൊക്കെ ക്ഷമിക്ക ഭവാൻ.
ആർത്തിവിനാശന! കൃഷ്ണസഖ! നിൻെറ
കീർത്തിയും കല്പാവസാനമുണ്ടായ്‌വരും.''
പിന്നെ ദ്വിജൻ ജഗന്മംഗലൻ മാധവൻ-
തന്നോടു മോദേന ചൊല്ലിനാനിങ്ങനെ .
''ദാനവാരാതേ! ജനാർദ്ദനായ നമഃ!
ദീനപാല! തവ മാഹാത്മ്യമോരാതെ
ചൊല്ലിയതെല്ലാം പൊറുത്തുകൊള്ളേണമേ.''
അല്ലലകന്നു വിപ്രോത്തമനിത്തരം

---

മൽപ്രഭതേന്നംശികൾ=എൻെറ തേജസ്സിൻെറ അംശമായുള്ളവർ.

ചൊല്ലിസ്സുഖത്തോടു വാണു തന്മന്ദിരേ;
നല്ല ദ്വിജൻമോദമെങ്ങനെ ചൊല്ലുന്നു?
മല്ലാരിയെബ്ഭജിച്ചൻപോടു വാണിതു
വല്ലഭയോടും സുതരോടുമങ്ങനെ.
ലോകനാഥൻ പരബ്രഹ്മമൂർത്തിഹരി
ലോകസ്വരൂപൻ പ്രകൃതിവിലാസങ്ങൾ
ലോകങ്ങളിത്തരം തോന്നിച്ചു കാത്തഴി-
ച്ചേകനായ്‌വാഴുന്ന തന്മായാവൈഭവം
എങ്ങനെയെന്നാകിലവ്വണ്ണമാമെന്നേ
ഇങ്ങു നമുക്കു ചൊല്ലാവൂ നരോത്തമ!
മാധവനിത്തരമോരോരോ ലീലകൾ
സാധുമാർഗ്ഗംചെയ്തു സർവജനത്തിനും
സർവാത്ഥസൗഖ്യസന്താനസൽകീർത്തിയും
സർവവും തുഷ്ടിവരുത്തി ദാമോദരൻ
സർവമുനികളോടൊന്നിച്ചു യജ്ഞങ്ങൾ
സർവേശ്വരൻ മുദാ ചെയ്തു പലതരം.
ലോകരക്ഷാത്ഥം നൃപതിശന്മാരെ
ലോകോത്തമൻ പാത്ഥനോടുമൊരുമിച്ചു
സൈന്യസമേതം വധിച്ചും വധിപ്പിച്ചും
ക്ഷോണീഭാരമതും നീക്കി വഴിപോലെ
സർവജനത്തിനും സൗഖ്യവും നൽകിനാൻ
ഉർവിയിലെങ്ങും പരത്തിസൽകീർത്തിയും
സർവസൽക്കർമ്മവും രക്ഷിച്ചു മേവിനാൻ.
സർവേശ്വരൻതനിക്കെന്തസാദ്ധ്യം? നൃപ!
പങ്കജനേത്രൻചരിതം ശുഭമിതു
ചിന്തിക്ക കേൾക്കയും ചെയ്യും ജനത്തിനു
സന്താനസൗഖ്യസർവാർത്ഥലാഭം വരും.
സന്തോഷമോടു ജനാർദ്ദനൻ പിന്നെയും
സന്താനലാഭങ്ങൾ സർവസമ്പത്തുകൾ
സന്തതം വൃദ്ധിയോടുംകൂടി മോദേന
ദ്വാരകാമന്ദിരേ വാഴുന്ന നാളതിൽ
പാരം സമൃദ്ധി പലതുമതു നൃണാം
നല്ലാർമണികൾ നല്ലാഭരണങ്ങളും
ഉല്ലാസമോടണിഞ്ഞെല്ലാസുഖത്തൊടും
ബാലവൃദ്ധാദി സമസ്തരും സ്വൈരമായ്
ശീലഗുണത്തോടു വാണിതു മോദമായ്
തേരും കുതിര ഭടജനം വാരണം
പാരമാനന്ദേന രാജമാർഗ്ഗത്തൂടെ
നീളെ നടന്നു വൈശ്യാദി ധനാത്ഥികൾ
മേളമായ് വാദ്യഘോഷേണ നൃത്തങ്ങളും

ചെയ്തുകൊണ്ടിങ്ങനെ നൃത്തഗാനത്തോടും
പെയ്ത മധുകസുമഫലസംയുതം
ഷട്പദശാരികാദ്യൈർന്നാമമംഗലം
ഉല്പന്നമോദപൂരത്തോടുമുദ്യാനേ
വാഴുന്നിതു ഭയഹീനം സമസ്തരും
കോഴയൊഴിഞ്ഞു സന്തോഷസൗവർണ്ണമായ്;
സുന്ദരിമാരുമങ്ങാളീസമൂഹവും
നന്ദനതുല്യമുദ്യാനേ കളിക്കുന്നു.

## ജലക്രീഡ

അന്നൊരുനാളം നന്ദനന്ദനനീശ്വരൻ;
സുന്ദരിമാരായ കാന്തമാരോടൊത്തു
ഓരോരോ ഭാര്യമാർക്കോരോരോ രൂപമായ്
വാരിലീലയ്ക്കു നദിയിലിറങ്ങിനാൻ–
അപ്പോളം വിബുധരുമംബരമാർഗ്ഗത്തിൽ
ഉല്പന്നമോദേന വന്നു നിറഞ്ഞിതു.
മല്പവിലോചനൻ മല്പാക്ഷിമാരുമായ്
നല്ല ജലക്രീഡചെയ്തുതുടങ്ങിനാൻ.
നിർമ്മലമാം ജലേ ആനന്ദമുൾക്കൊണ്ടു
നമ്മയിൽ നീന്തിത്തുടിച്ചവർ പാടിയും
അത്യന്തമോദമോടെ തൻ രമണനെ
ഭക്ത്യാ തഴുകിയും നന്നായ് രമിക്കയും
നിർമ്മലമാം ജലം കൈകൊണ്ടു കോരിയും
തമ്മിലൂത്തും പിണങ്ങീട്ടും ചിരിക്കയും
ഓരോരോ നാരിമാർ കാന്തനോടൊന്നിച്ചു
ഓരോതരമൊത്തു നന്നായ് രമിച്ചിതു.
നിർമ്മലവാരിയിൽ വാരിജാദ്യങ്ങളാം–
നിർമ്മലപുഷ്പത്തിൽനിന്നു പവനനും
മന്ദമായ്‌വീയീട്ടു കല്ലോലസംയുതം
മെല്ലെയിളകുന്ന പുഷ്പസുഗന്ധവും
ശീതളവായുക്കളേററു തരുണിമാർ
ചേതോമലിനമകന്നു മോദിക്കയും
സർവാത്മകൻ ജഗന്നായകൻതന്നോടു
സർവ്വദാ വാണു രമിച്ചോരു നാരിമാർ–
തമ്മുടെ ഭാഗ്യം വിചാരിച്ചുകാണുകിൽ

---

മധുകസുമഫലസംയുതം = തേൻനിറഞ്ഞ പുഷ്പം, കായ് എന്നിവയോടു കൂടിയതു്. ഷട്പദശാരികാദ്യൈഃ = വണ്ടു്, പഞ്ചവർണ്ണക്കിളി തുടങ്ങിയവയാൽ. കല്ലോലസംയുതം = തിരമാലയോടുകൂടി. ചേതോമലിനം = മനസ്സിലുള്ള അഴുക്കു്.

മന്നവ! ചൊല്ലേണ്ടതെന്തതിവിസ്മയം!
വാരണനാരിമാർ പാര മദത്തോടും
വാരിയിൽ ലീലചെയ്യുന്നതിൻ മദ്ധ്യത്തിൽ
മത്തഗജം വാരിലീലചെയ്യുമ്പോലെ
ഉത്തമൻ കൃഷ്ണൻ കളിച്ചിതു വാരിയിൽ.
ദേവകരം പൂമലർ ദേവവാദ്യൈരവൃതം
ആവോളമാനന്ദമോടു വർഷിച്ചിട്ടു
മാധവൻതന്നെ വാഴ്ത്തിസ്തുതിച്ചീടിനാർ
ബാധയൊഴിഞ്ഞോരമരൗഘമന്നേരം.
വാരിയിൽനിന്നു കരേറിയനേരത്തു
ചാരുതരവസ്ത്രമാഭരണാദികരം
വേണ്ടതു മേന്മേലെ നല്ലിയവയെല്ലാം
കൊണ്ടൽവർണ്ണൻതാൻ പരിഗ്രഹിച്ചൻപോടു
വിത്തവസനങ്ങരം ഭൂഷണാദ്യങ്ങളും
ചിത്തമോദം ശ്രുദ്രജാതിക്കു മാധവൻ
നന്നായ്ക്കൊടുത്തിതു കാന്തമാരുമഥ
തന്നുടെ ശ്രുദ്രികരംകളും മററുമങ്ങനെ
വേണ്ടുന്നവയതും നല്കിത്തരുണിമാർ
ഉണ്ടായ മോദേന മാധവൻതന്നുടെ
മാധുര്യവാക്യകടാക്ഷഹാസങ്ങളും
മാധുര്യശീല വിലാസസാരസ്യവും
മന്മഥരൂപം ജയിക്കും ശരീരവും
നിർമ്മലശോഭയും കണ്ടു മദനമാൽ
പാരം വളൎന്നു മുകന്ദകാന്താജനം
ധീരതവിട്ടു തന്നെത്താൻ മറന്നിട്ടു
ഉന്മത്തവാക്കുകളോരോന്നു ചൊല്ലിനാർ
നന്മയോടോരോതരമവരേവരും.
കാമലീലാവിലാസഭ്രമവാക്കുകരം
കാമിനിമാർ പറഞ്ഞേററം രമിച്ചിതു;
മാധവപത്നിമാർ സംഭ്രമവാക്കുകരം
ബോധിപ്പതിന്നു സന്ദേഹമുണ്ടായ്‌വരും,
കാമവികാരത്തിലന്യമറിയാതെ
കാമിനിമാൎക്കോ പറയേണ്ടതില്ലല്ലോ.
കാമനു മൂലമായുള്ള മുകുന്ദൻെറ
കോമളാംഗത്തിൻ വിശേഷങ്ങരം കേരക്കിലോ
നാരിമാൎക്കുള്ളിൽ മദനമാൽ ഭക്തിയും
പാരമുണ്ടാകുന്നതെന്നങ്ങിരിക്കുമ്പോരം

വാരണനാരിമാർ=പിടിയാനകരം; കരിണികരം. ദേവവാദ്യൈരവൃതം= പെരുമ്പറ തുടങ്ങിയ ദേവവാദ്യങ്ങളോടുകൂടി. ശ്രുദ്രികരം=ശ്രുദ്രഭാര്യമാർ.

സർവദാ കണ്ടു വസിപ്പവൾക്കിത്തരം
സർവവിഭ്രാന്തിയുണ്ടായതെന്തത്ഭുതം!
സർവാത്മകൻതൻെറ കാന്തമാരാമവർ
സർവദാ ജാഗരസ്വപ്നാദ്യവസ്ഥയിൽ
മാധവനോടു ചിത്തം രമിപ്പിച്ചിട്ടു
ബാധയെന്യേ സുഖിച്ചാരെന്നതേ വേണ്ടു
ലോകരക്ഷാപതി സർവേശനച്യുതൻ
ഏകനഖണ്ഡമാം ജ്യോതിർമ്മയൻ സ്വയം
കാന്തനെന്നോർത്തു സദാ പാദസേവയാ
ചെന്താമരാക്ഷങ്കൽ നില്ക്കും തരുണിമാർ
ചെയ്ത തപഃശുദ്ധി യോഗവിശേഷങ്ങൾ
ചേതസി ചിന്തിക്കിലെന്തു ചൊല്ലാവതും?
സർവാത്മകൻ ഹരി നാനാജനരക്ഷ
സർവശിക്ഷാ സർവധർമ്മങ്ങളും ചെയ്തു
സർവസൗഖ്യേന വസിച്ചു മുകുന്ദനും
നിർവാണദൻ വനക്രീഡ ജലക്രീഡ
ദിവ്യഹർമ്മ്യക്രീഡ മൂന്നു രതികളും
ദിവ്യനാം കൃഷ്ണൻ പ്രവർത്തിച്ചു നിത്തിനാൻ.
സർവേശ്വരൻപാദസന്നിധൗ മേവുന്ന
സർവമനോഹരമാരായ കാന്തമാർ
നിർവാണതുല്യസുഖേന വിനോദിച്ചു
യൗവനമാണ്ടു മോദാൽ വസിക്കുന്നവർ
എട്ടുമൊരു ഷോഡശായിരമുള്ളവർ
പുഷ്ടമോദം പെററു പുത്ര, രോരോന്നതിൽ
പത്തുപേരുണ്ടായതിൽ മഹാശക്തരായ്
പത്തുമൊരെട്ടുപേർ പ്രദ്യുമ്നനാദികൾ
ആയതിലേററം മഹാരഥൻ പ്രദ്യുമ്നൻ
മായാമയസമൻ വീര്യപരാക്രമൻ
തൽസുതനാകുമനിരുദ്ധനായതും
വജ്രനനിരുദ്ധനന്ദനനായവൻ
സജ്ജനങ്ങൾ യദുവംശമൊടുക്കത്തു
നാശംഭവിച്ചിതയസ്സാം മുസലത്താൽ.
വംശകർത്താവന്നു വജ്രനറികെടോ!
ബാഹുബലം ധനകീർത്തി സൗന്ദര്യവും
ബാഹുല്യവിദ്യയും ബ്രാഹ്മണഭക്തിയും
മററുമോരോ ഗുണം യാദവവംശമാം
കൃഷ്ണകുലത്തിലില്ലാത വരില്ലല്ലോ.
വീരരാകുമിവർവംശം ഗണിപ്പതി–

---

എട്ടുമൊരു ഷോഡശായിരം = പതിനാറായിരത്തെട്ട്. അയസ്സ് = ഇരുമ്പ്.

ന്നാരാല്യമാമല്ല ദേവോത്തമന്മാക്കും
മാധവപുത്രപൗത്രാദി കുമാരരിൽ
ബോധിതരായ് മഹാ മുഖ്യ പ്രസിദ്ധരായ്
വിജ്ഞാനവും നയസൽഗ്ഗുണയുക്തരാ
യജ്ഞരെല്ലാത യദുകുലവീരരിൽ
നാല്യകോടിക്കുമാചാര്യരുണ്ടുപോൽ
വേല ഗണിപ്പതിനിത്തരമുള്ളൊരു
യാദവവംശത്തിലാഹ്ലകനെന്നവൻ
യാദവരാജനായ്വന്നതറിക നീ.
ഭൂമിയിൽ ദൈത്യരേററമുളവാകയും
ഭൂമിയിൽ ജാതരെ ദ്വേഷിക്കയും മൂലം
നാരായണാജ്ഞയാ ദേവകരം ഭൂമിയിൽ
ഓരോതരം യാദവരായ്പിറന്നു തേ.
നിർമ്മലനീതിസഹിതരവർകളും
നന്മയിൽ നൂററൊന്നു വംശമായ്വന്നുതേ.
യാദവവംശം മഹാബലമങ്ങതിൽ
വേദാന്തവേദ്യനഖിലജഗല്പതി
വന്നു ജനിച്ചു മുകുന്ദനോരോവിധം
തന്നുടെ മായയാ ലോകരക്ഷാൎത്ഥമായ്
തന്നുടെ വംശരാം യാദവരെക്കൊണ്ടും
കർമ്മങ്ങരം ചെയ്യിച്ചു കാര്യവും സാധിച്ചു
നിൎമ്മലം തദ്വംശയാദവരൊക്കെയും
തമ്മെ മറന്നു സേവിച്ചിതങ്ങാസ്ഥയാ
നന്ദാത്മജൻ നരമൂൎത്തിമാനീശ്വരൻ
ധന്യരാം യാദവന്മാർഭാഗ്യമത്ഭുതം.
മല്ലാരി മാധവൻ ലോകരക്ഷാൎത്ഥമാ-
യല്ലോ കുരുക്ഷേത്രപുണ്യമാം ഭൂമിയിൽ
നല്ല മുനിവരന്മാരുമായാസ്ഥയാ
നല്ല യജ്ഞങ്ങരം പന്ത്രണ്ടു സംവത്സരം
ചെയ്യവസിച്ചു ജഗല്പരിശുദ്ധ്യൎത്ഥം
ചേതോമലാപഹ ഗംഗയ്ക്കു തല്പാദ-
രേണുനാ വിന്ദ്വംബുനാ ശുദ്ധിയേകിയ
ത്രാണനിപുണൻ പരൻ പുരുഷോത്തമൻ
പ്രാണികരംക്കുള്ളും പുറവുമൊന്നായവൻ-
തന്നോടു വൈരമായെങ്കിലും തൽക്കഥ
തന്നുള്ളിലോൎക്കുന്നവൎക്കു മുക്തിപദം
സത്വരം നൽകുന്ന ഭക്തപ്രിയൻതന്റെ-

---

ആഹ്ലകൻ = വസുദേവൻ. ജഗൽപരിശുദ്ധ്യൎത്ഥം = ലോകങ്ങളുടെ പരിശുദ്ധിക്കായിക്കൊണ്ടു്. ചേതോമലാപഹ = മനോമാലിന്യത്തെ കളയുന്നവരം.

ഉത്തമലീല കലിനാശനിര്മ്മലം
കേൾക്കിലും ചൊൽകിലും പാപം കെടുപ്പവൻ
സാക്ഷാൽ ചരാചരലോകങ്ങളൊക്കെയും
സർവ്വാത്മകൻതന്റെ മായയാ സൃഷ്ടിച്ചു
സർവ്വത്തിലും തന്മയമായ് നിറഞ്ഞിട്ടു
രക്ഷിച്ചു സംഹരിച്ചീടും പരൻപുമാൻ
ഇക്ഷിതിഭാരം കളഞ്ഞതെന്തത്ഭുതം!
ബ്രഹ്മാദി ദേവകളൎത്ഥിക്കമൂലമായ്
നിര്മ്മലൻ സാധുരക്ഷാർത്ഥം ജനിച്ചൊരു
നാരായണനസുരാംശനൃപന്മാരെ
ഓരോതരം സംഹരിച്ചു സത്തുക്കളെ-
പ്പാലനംചെയ്തു തൻ മിത്രജനത്തോടും
പാലിച്ചു ധർമ്മങ്ങൾ കർമ്മസമന്വിതം
കല്മഷനാശനൻ സർവ്വദേവ നര-
രെന്നിവരാൽ സ്തുത്യനായി ദ്വാരാവതി-
തന്നിൽ സുഖത്തോടു പുത്രപൗത്രാദിയോ-
ടൊന്നിച്ചു സർവ്വസമ്പത്സമൃദ്ധിയുതം
നാരായണൻ പരൻ കൃഷ്ണൻ ജഗന്മയൻ
കാരുണ്യമൂർത്തി വാണീടിനാൻ മോദമായ്.
സർവ്വജഗല്പതിതൻ കഥയിത്തരം
ആവോളവും കേട്ടുകൊൾകിലവൎക്കെല്ലാം
സമ്പത്സമൃദ്ധിസൗഖ്യങ്ങൾ രിപുജയം
കമ്പമെന്യേ കീർത്തി സന്തതിസൗഭാഗ്യം
നാനാവിധം വിഭവങ്ങൾ ഫലം ബഹു-
മാനവും വീര്യവിദ്യായുരാരോഗ്യവും
സർവ്വജനബഹുമാനമതിശുദ്ധി
സർവ്വവേദിത്വം മഹാജനപൂജ്യത്വം
ജന്മജന്മാന്തരാലാര്ജ്ജിതപാപങ്ങൾ
കല്മഷമുന്മൂലനാശനം ക്ഷാന്തിയും
ബ്രഹ്മഹത്യാദി മഹാപാപവും പോകും
നിർമ്മലവിഷ്ണുപദഭക്തിവാഞ്ഛയും
സർവദാ ഭക്തിയും മുക്തിയും സിദ്ധിക്കും
സർവജനത്തിനുമില്ലൊരു സംശയം.
ഇക്കഥ സർവവും മാനുഷർ കേൾക്കിലോ
ഒക്കെയും നല്ലതുതന്നേ വരും ദൃഢം:

---

സർവ്വസമ്പത്സമൃദ്ധിയുതം = എല്ലാ സമ്പത്തുകളുടെയും വർദ്ധനവോടുകൂടി. സർവ്വജനബഹുമാനമതിശുദ്ധി = എല്ലാ ജനങ്ങളുടെയും ബഹുമാനം മനഃശുദ്ധി ഇവ. ജന്മജന്മാന്തരാലാര്ജ്ജിതപാപങ്ങൾ = ഈ ജന്മത്തിലും കഴിഞ്ഞ ജന്മത്തിലും സമ്പാദിച്ചിട്ടുള്ള പാപങ്ങൾ.

ഇക്കഥ സർവവും മാനസേ തോന്നുകിൽ
ദുഷ്കൃതനാശനൻ കൃഷ്ണഭക്തന്മാരിൽ
എത്രയുമുത്തമനാമില്ല സംശയം.
ചിത്രം യദുവംശജാതൻ മുകുന്ദന്റെ
ഇക്കഥതന്നിലൊരു കഥയോക്കിലോ
മുഷ്ടരകാലദൂതന്മാരടുത്തിടാ.
ദുഷ്ടരനായോരജാമിളനോരാതെ
ദുഷ്കൃതനാശനൻ നാരായണൻതന്റെ
നാമം വിളിച്ചതുമൂലം ഹരിപദം
സാമോദമോടു ചേർന്നാനതു പാക്കിലോ
സർവവുമിക്കഥ കേൾക്കതൊനോക്തൊൻ
സർവദാ ചിന്തിക്ക സ്വപ്നത്തിലെങ്കിലും
ചെയ്വവക്കെന്തു ഫലം പറയേണ്ടതി-
ല്ലേവമെന്നോത്തതിന്നുള്ള ഫലത്തെയും
ചേതസി ചിന്തിക്കിലററമില്ലെന്നതും
ചേതസി ചിന്തിച്ചുറച്ചു ശാന്തിപദം
പ്രാപിച്ചിരിക്കുന്ന ജ്ഞാനമെന്നുള്ളതേ
പാപഹാരിചരിതഫലം ചൊല്ലാവൂ.
സർവദാ നാരായണപദം ചിന്തിച്ചു
സർവേശ്വരങ്കൽ സദാ ഭക്തി കൈക്കൊണ്ടു
ഇക്കഥയൊക്കെയും കേൾക്കിൽ ജനിമൃതി-
ദുഷ്കൃതം പോയ് മുകുന്ദപദം ചേരുമേ.
മന്നവന്മാർകുലമൗലിമാണിക്യമേ!
നന്നായിദം കഥ ചിന്തിക്കിലോ ഭവാ-
നിന്നു വന്നീടും വിശുദ്ധയാം ഭക്തിയും.''
എന്നു ശുകമുനി ശ്രീപരീക്ഷിത്തിനോ-
ടിങ്ങനെ ചൊന്നാൻ ദശമകഥകളെ.
നന്നായതിഭക്തിപൂണ്ടിവ കേട്ടൊരു
മന്നവൻ, മാധവൻതൻ ചരിതാമൃതം
നന്ദിച്ചു സേവിച്ചു പീയൂഷസാഗരേ
മുങ്ങിയുണന്നു രോമാഞ്ചസംയുക്തനായ്
മംഗലമാനന്ദബാഷ്പാകുലാക്ഷനായ്
ശ്രേഷ്ഠമാം ബ്രഹ്മപദം ഹൃദി ചിന്തിച്ചു
വാട്ടമെന്യേ വസിച്ചാനതിഭക്തനായ്.
ത്രാണനിപുണൻ ജനാർദ്ദനൻതന്നുടെ
ക്ഷോണിരക്ഷാ ദശമംകഥ മിക്കതും
ശൗനകനാദി മുനികളോടിങ്ങനെ
ആനന്ദമോടു സൂതൻ പറഞ്ഞീടിനാൻ.

---

പാപഹാരിചരിതഫലം = പാപഹാരിയായ കൃഷ്ണന്റെ കഥകളുടെഫലം.

തൊണ്ണൂറുമൊന്പതുമദ്ധ്യായമാമതിൽ
നിർണ്ണയിച്ചിട്ടു പറഞ്ഞതറിഞ്ഞാലും.
അദ്ധ്യായമുണ്ടു തൊണ്ണൂറു ദശമത്തിൽ
സിദ്ധമെന്നും പറഞ്ഞീടാമൊരുപക്ഷം.
ഏതെങ്കിലും ദശമംകഥയൊക്കെയും
ചേതസി നന്നായറിവതിന്നായ്ക്കൊണ്ടു
ചൊല്ലിനേനെന്നുടെ ദേശികാനുഗ്രഹാൽ
മല്ലാരിഭക്തർ പൊറുക്ക ചൊല്ലിൻ പിഴ.
ശേഷമിന്നും കഥ മേലേടമുള്ളതു
വൈഷമ്യമുണ്ടു പറവതിനെങ്കിലും
കേൾക്കണമെങ്കിലതും പറഞ്ഞീടുവൻ
സല്ക്കഥ നാളെയെന്നാൾ കിളിപ്പൈതലും.

ഇതി ശ്രീമഹാഭാഗവതേ
ദശമസ്കന്ധം സമാപ്തം

# ഏകാദശസ്കന്ധം

പരമജ്ഞാനാമൃതം പാനംചെയ്തലസാതെ
പരമാനന്ദമോടെ വസിക്കും കിളിപ്പെണ്ണേ!
മധുവും ഗുളം പഞ്ചതാരയും തരുവൻ ഞാൻ
മതിവന്നീടുവോളമെടുത്തു ഭുജിച്ചിന്നും
മധുവൈരിയാം വിഷ്ണു നരകവിനാശനൻ
യദുനായകൻ ശൗരി ദുരിതവിനാശനൻ
കരുണാവാരിരാശിയാകിയ കൃഷ്ണൻതന്റെ
ചരിതരസം പറഞ്ഞീടെടോ! മടിയാതെ.
നരജന്മത്തിൻഫലം വരുവനായ്ക്കൊണ്ടിഹ
പറയാംകേട്ടുകൊൾവിനെന്നിതു പൈങ്കിളിയും
ശ്രീമഹാഭാഗവതം ദശമാന്തത്തോളവും
ആമോദാൽ കേട്ടു ചിത്താനന്ദേന ശൗനകാദി
മാമുനീന്ദ്രന്മാർ സൂതൻതന്നോടു ചോദിച്ചിതു
നിർമ്മലകഥാശേഷം കേൾപ്പിക്കെന്നപ്പോൾ സൂതൻ
ചൊല്ലിനാനേകാദശസ്കന്ധത്താൽ മോക്ഷം ചൊല്ലും
കല്യാണമതിന്മുമ്പു വൈരാഗ്യസിദ്ധ്യർത്ഥമായ്
യാദവകുലത്തിന്റെ നാശകാരണം മുന്നം
വദിച്ചു പിന്നെ വസുദേവൻ നാരദൻതാനും
തമ്മിലേ സംവാദമിക്കർമ്മികളായുള്ളോർക്കു
നിർമ്മലപുരുഷാർത്ഥം സാധിപ്പാനെന്തു നല്ലൂ?
എന്നു നാരദനോടു ചോദിച്ചോരനന്തരം
നന്ദിച്ചു മുനീന്ദ്രനും വസുദേവരോടായി
നിമിയാം നരപതി നവയോഗികളോടു
നിർമ്മലയജ്ഞത്തിങ്കൽ ചോദിച്ച സംവാദത്തെ
കേൾപ്പിച്ചാനതിൽ നിമിയൊമ്പതു ചോദ്യംചെയ്തു
താല്പര്യമോടു ഭാഗവതമാം ധർമ്മം മുമ്പിൽ
പിന്നേതു ഭാഗവതന്മാരേയും മായാതത്ത്വം
മൂന്നാമതല്ലോ മായാതിക്രമം നാലാമതും
ബ്രഹ്മത്തെയഞ്ചാമതു ഭഗവൽപൂജ പിന്നെ
നിർമ്മലൻ നാരായണൻതന്നവതാരങ്ങളും
ഭഗവൽഭക്തിയില്ലാതവർതൻഗതിയേയും
യുഗങ്ങൾതോറുമുള്ള പൂജകൾവിശേഷവും
ഇവയൊമ്പതു ചോദ്യം ക്രമത്താലുത്തരങ്ങൾ
നവയോഗികളേവം ചൊല്ലിനാർ മോദത്തോടും

---

വദിച്ചു = പറഞ്ഞു.

''സകല കർമ്മങ്ങളെ ഭഗവദർപ്പണത്തെ-
ചെയ്കയെന്നതു ഭാഗവതത്തിൻ ധർമ്മമല്ലോ
രാഗാദിയഭിമാനഹീനന്മാരായിക്കൊണ്ടു
ഭഗവത്സേവാരതരെല്ലാം ഭാഗവതന്മാർ:
നിത്യമല്ലാതവസ്തു സത്യമായ്ത്തോന്നിയതിൽ
നിത്യസംഗവുമായിട്ടിരിപ്പു മായാതത്ത്വം
ഭഗവന്മായയതിൻ നാശകാരണമായ
ഭഗവൽഭക്തിയോടു സത്ഭക്തിചിന്തനത്തെ
അകമേയുണ്ടെങ്കിലോ മായയെജ്ജയിച്ചീടാം
സകലതത്ത്വജ്ഞാനമില്ലാഞ്ഞാൽ ജയം വരാ.
സർവത്ര വ്യാപ്തമായ നിഷ്കളവസ്തുബ്രഹ്മം
നിർവാണാത്മകൻപൂജാവേദതന്ത്രസംയുതം
ജഗൽക്കാരണപുമാൻ തുടങ്ങിയുള്ളതെല്ലാം
ഭഗവാൻതൻെറയവതാരമെന്നറിയിച്ചു
സംസാരബന്ധം ഭക്തിഹീനരാം ജനത്തിനു
സംസാരപരിത്യാഗം ഭക്തന്മാർക്കുള്ള ഗതി.
ധ്യാനമാം കൃതയുഗേ യജ്ഞമാം ത്രേതായുഗേ
അർച്ചനം ദ്വാപരയിൽ കീർത്തനം കലിയിങ്കൽ.
ഇത്തരം മുനീന്ദ്രന്മാർ ചൊന്നവയെല്ലാം മുനി-
സത്തമൻ നാരദങ്കൽനിന്നു കേട്ടനന്തരം
നാരദൻപക്കൽനിന്നു ജ്ഞാനവും ഗൃഹീതനായ്
പാരമാം മോഹം നീക്കിത്തെളിഞ്ഞു വസുദേവൻ.
എന്നതിന്നനന്തരം ബ്രഹ്മാദി ദേവകളാൽ
നന്നായി സ്തുത്യനായി മാധവനവരോടായ്
അരുളിച്ചെയ്തു''യദുകുലമാം ഭൂഭാരവും
വിരവിൽ കളഞ്ഞു ഞാൻ വൈകാതെ വന്നീടുവൻ.''
എന്നരുളിച്ചെയ്തവരെയയച്ചു പിന്നെക്കണ്ടു
ദുർന്നിമിത്തങ്ങൾ കണ്ടു രാമനുമായ് പറഞ്ഞു
നന്ദനന്ദനൻ ജഗന്മംഗലൻ യദുകുലം-
തന്നുടെ നാശത്തിനും തൻ ദേഹനാശത്തിനും
ആശയംതന്നിൽ കല്പിച്ചുറച്ചു വസിക്കുന്നോ-
രീശനാം കൃഷ്ണൻതൻെറയാരംഭം കണ്ടനേരം
ഭഗവൽഭക്തനാകുമുദ്ധവനെന്നെക്കൂടി
ഭഗവല്ലോകത്തേക്കു കൊണ്ടെഴുന്നള്ളുകെന്നു
പറഞ്ഞോരുദ്ധവനോടരുളിച്ചെയ്തു നീയും
അറിക ദേഹാദികളാകിയ പ്രപഞ്ചങ്ങൾ
മായയാൽ മായമെന്നതറിഞ്ഞു സമബുദ്ധ്യാ

---

ഭഗവത്സേവാരതർ = ശ്രീകൃഷ്ണഭജനത്തിൽ താല്പര്യമുള്ളവർ. നിത്യസംഗം = എന്നുമുള്ള ചേർച്ച. മുനിസത്തമൻ = മഹർഷിശ്രേഷ്ഠൻ. ദുർന്നിമിത്തങ്ങൾ = ദുശ്ശകുനങ്ങൾ.

മായാവിച്ഛിന്നബോധാൽ സഞ്ചരിച്ചാലുമെടോ
എന്നതു കേട്ടനേരമുദ്ധവരുടെ ചോദ്യം
മുന്നമേ സംഗം കളഞ്ഞീടുവാനെന്തുപായം?
ലോകതത്ത്വത്തെ വിമർശിക്ക സംഗങ്ങരം പോവാ-
നായതിന്നവധൂത യദുസംവാദമെല്ലാം
വഴിയേയരുരംചെയ്തനേരമുദ്ധവർചോദ്യം
വിഷയങ്ങളിൽ വർത്തിച്ചീടിന യോഗിക്കിഹ
വിഷയങ്ങളാൽ ബന്ധമില്ലാതെയിരിപ്പതും
വിഷയങ്ങളാൽ ബന്ധമുണ്ടാകും വിവരവും
അരുരംചെയ്കെന്നു കേട്ട ബന്ധമോക്ഷങ്ങരം ഭേദാൽ
വരുന്നു മോക്ഷം വിദ്യാബന്ധമിതവിദ്യയാൽ.
വിദ്വാന്മാരായ മഹത്തുക്കളോരെന്നു ചൊല്ലു:
വിദ്വാന്മാർ ജിതേന്ദ്രിയന്മാരായി ഭാഗവത-
ന്മാരായി ബോധികളായ് ലോകാനുഗ്രഹപര-
രായവർ മഹത്തുകളെന്നറിഞ്ഞീടു നീയും.
ഭക്തിയാകുന്നതേതെന്നുദ്ധവർ ചോദിച്ചപ്പോരം
ഭക്തിയായതു മനോവാക്കുകായങ്ങളാലും
യാതൊരു പ്രകാരവും സർവവും സദാകാലം
യാതൊന്നാം ഭഗവാങ്കൽ ഭക്തിയാൽ ചെയ്യുതന്നെ
ഭക്തിയാകുന്ന,തതുകൊണ്ടു മോക്ഷവും വരും.
''ബന്ധമോക്ഷങ്ങരംക്കേവൻ വിഷയമാകുന്നതു?''
ബന്ധമോക്ഷങ്ങരംക്കെല്ലാം വിഷയം പരമാത്മാ-
താൻതന്നെയനാദിയാം മായയാ ബദ്ധമായി
സന്തതം വിഷയനായിരിക്കും ജീവൻതൻെറ
മായാബന്ധത്തെ സാത്വികോപാസനേന പോക്കി
ന്യായമായ്ത്തെളിയേണം ജീവനെന്നരുരംചെയ്തു.
വിഷയമാപത്തിനു മൂലമായ്കണ്ടിരിക്കേ
വിഷയങ്ങളെ സേവിച്ചീടുവാനെന്തു ചൊൽക?
ആത്മാവല്ലാതദേഹാദികളിലഹംബുദ്ധി
ആത്മനി നില്ക്കമൂലം രാജസംയുക്തം ചിത്തം-
തന്നാലെ ഗുണധ്യാനകാരണം കാമമുണ്ടാം
എന്നതു ഗുണാതീതാത്മാവിനെ ധ്യാനിച്ചിട്ടു
മാനസരജോഗുണം കളഞ്ഞീടണമെന്നു
നൂനമെന്നതിൽ ഹംസസനകസംവാദത്തെ
കേട്ടതുമൂലമതു കേരംപ്പാനായിച്ഛിച്ചൊരു
പുഷ്ടഭക്തനാമുദ്ധവരോടങ്ങരുരംചെയ്തു:
അന്യോന്യം ചേർന്നിരിക്കും വിഷയമനസ്സുകരം-

മായാവിച്ഛിന്നബോധാൽ = മായ വേർപെട്ടു എന്നുള്ള അറിവുകൊണ്ടു്. വിമർശിക്കുക = ഗാഢമായി ചിന്തിക്കുക. അവധൂതൻ = സർവ്വസംഗപരി ത്യാഗി. രാജസംയുക്തം = രജോഗുണത്തോടുകൂടിയതു്.

തന്നുടെ വേർപാടേവമെന്നു നാന്മുഖനോടു
സനകാദികൾ ചോദ്യംചെയ്തതിന്നുത്തരത്തെ
തനിക്കു തോന്നാഞ്ഞെന്നെ സ്മരിച്ചു വിധാതാവും;
ഞാനപ്പോൾ ഹംസമായിട്ടവതാരത്തെച്ചെയ്തു.
സാനന്ദം ഭയാതീതനായിരിക്കുന്നോരെന്നെ
ആശ്രയിച്ചിട്ടു വിഷയമനോവേർപാടതും
നിശ്ചയം വരുത്തേണമെന്നരുൾചെയ്തവാറും;
ഹംസസംവാദം പലതുണ്ടവകളിലേറ്റു
പ്രാധാന്യമുള്ളതെന്നങ്ങുദ്ധവർ ചോദിച്ചപ്പോൾ,
ഭക്തിമാർഗ്ഗമേ ശ്രേയസ്സാകുന്നതെന്നും ചൊല്ലി;
പ്രസ്തുത ധ്യാനമാർഗ്ഗം ചോദിച്ചിതുദ്ധവരും.
പ്രാണവായുവെജ്ജയിച്ചിട്ടു തൻ ഹൃൽപത്മത്തെ
നന്നായി വിലയിച്ചു തന്നുടെ കർണ്ണികയ്ക്കു
കാളമേഘത്തിൻനിറം ചതുർബ്ബാഹുക്കളോടും
വ്യാളിപര്യങ്കശയം സവ്ശോഭിതരൂപം
ധ്യാനംചെയ്കയും വേണമെന്നതു കേട്ടനേരം
ധ്യാനത്താൽ ഫലസിദ്ധി വിദ്വാന്മാർ ചെയ്‌വതെല്ലാം
കേൾക്കേണമെന്നുമണിമാദികൾ കേൾപ്പിച്ചതും
ഒക്കെയും തന്നംശമെന്നരുളിച്ചെയ്തവാറും
സവ്വാംശം ത്വത്സ്വരൂപമഹത്വം ചോദിച്ചതും
സർവ്വവസ്തുവിൻ ഗുണാതീതം ഞാനെന്നു ചൊല്ലി
ആശ്രമവർണ്ണയുക്തരായവർക്കെല്ലാം ഭക്തി
ആശ്രയമതുകൊണ്ടു വർണ്ണമാശ്രമധർമ്മം
ഉത്ഭവങ്ങളുമതിൻ ഭക്തിസാധനങ്ങൾ ത-
ന്നുത്ഭവമിവയതുമാശ്രമവർണ്ണികൾക്കു
ഭക്തിസാധനമായ കർമ്മമിതെന്തെന്നതു
വക്തവ്യമായങ്ങരുൾ ചെയ്കയെന്നതു കേട്ടു
നാനാവസ്തുക്കൾതന്റെയേകാത്മജ്ഞാനം കാൺക
നൂനമങ്ങതിൻ യുക്തിചിന്തനവിജ്ഞാനവും
ലോകങ്ങൾതന്റെ കർമ്മബഹുത്വം കണ്ടു ദൃഢ-
മാകിയ വൈരാഗ്യവും ചരിതശ്രദ്ധാ നാമ-
കീർത്തനമതും ഭക്തിസാധനമെന്നു ചൊല്ലി.
ഇത്തരം കേട്ടു ചോദിച്ചീടിനാനുദ്ധവരും
യമനിയമങ്ങൾ ശമദമസാധനങ്ങളെ.
യമമാദികൾ ഹിംസകൂടാതെയിരിപ്പതും
ഇന്ദ്രിയനിഗ്രഹവും ബുദ്ധിതന്നടക്കവും
എന്നിവ ശമാദികളെന്നു കേട്ടനന്തരം
ദോഷവും ഗുണംരണ്ടും ഭേദമായ് ചൊൽവൂ വേദം

---

വ്യാളിപര്യങ്കശയം = സർപ്പമാകുന്ന മെത്തയിൽ ശയിക്കുന്നവനായ.

ഈഷലുണ്ടതിൽ ദ്വൈതകാരണം വേദമെന്നോ?
ജ്ഞാനവും ഭക്തികർമ്മം മൂന്നിഹ പുരുഷാർത്ഥ-
സാധനമാം വിരക്തമായിട്ടു ജ്ഞാനകാണ്ഡം
കാമിക്കു കർമ്മമനഃശ്ശുദ്ധി വന്നകക്കാമ്പിൽ
കാമം പോകാതെ വന്ന ഭക്തിയെന്നതും ചൊല്ലി
ജ്ഞാനത്തിന്നഭേദവും കർമ്മത്താൽ ഗുണദോഷ-
ജ്ഞാനം വൈരാഗ്യകർമ്മവിരുദ്ധമില്ല ഭക്തി
ജ്ഞാനമാം വിവേകത്തിനായ്ക്കൊണ്ടീ വിധിയെന്നും
ജ്ഞാനവിഗ്രഹൻ കൃഷ്ണനരുളിച്ചെയ്തവാറും;
തത്ത്വസംഖ്യകൾ പലർ പലതായ് പറയുന്നി-
തത്രയും കേൾപ്പാനായിട്ടിപ്പിച്ചോരുദ്ധവനായ്
തത്ത്വങ്ങൾ മായാകാര്യമാകയാൽ പലവിധം
യുക്തിമാന്മാരാൽ വിധിയെന്നതു മരുൾചെയ്തു.
പ്രകൃതിപുരുഷന്മാർഭേദം ചോദിച്ചു പിന്നെ
സകലഭേദം തോന്നിച്ചീടുന്ന പ്രകൃതിയും
സകലചൈതന്യാത്മാ സർവ്വഗൻ പുമാനെന്നും
പ്രകൃതിപുമാൻ രണ്ടുമേകമെന്നരുൾ ചെയ്തു.
ജനനമരണമാം സംസാരഹേതുക്കളെ-
ങ്ങറിവാൻ ചോദിച്ചതു മാധവനരുൾചെയ്തു:
കർമ്മസംയുത മനസ്സോരോരോ ശരീരത്തിൽ
ചെന്നു വ്യാപിച്ചു വിട്ടീടുന്നതു ജനിമൃതി;
പൂർവദേഹത്തിൻതോന്നൽ തനിക്കില്ലാതെയാകും
കേവലമരണവുമെന്നതുമറിക നീ.
നേരേ പിന്നെയുമൊരു ദേഹം ഞാനെന്നു കണ്ടു
കാരണം ധരിപ്പതു ജനനമിതു പാർത്താൽ
തന്നുടെ പരമാർത്ഥജ്ഞാനത്തിലിവയില്ല
എന്നരുൾചെയ്തു കേട്ടിട്ടഭിമാനത്തെ നീക്കാൻ
നന്നായിട്ടിരിപ്പതെന്തെന്നതു ചോദിച്ചപ്പോൾ
സംസാരത്തിന്റെ പരമാർത്ഥചിന്തനംകൊണ്ടു
സംസാരാഭിമാനങ്ങൾ കളയാമെന്നതിന്നു
സംസാരവിവേകാർത്ഥമാകിയ ഭിക്ഷുഗീത
കംസാരിതാനരുൾചെയ്തിതു വഴിപോലെ
സംസാരാദികൾ ഗുണമയമായ്ത്തോന്നുമെന്നു
കംസവൈരിയും സാംഖ്യംകൊണ്ടവിടത്തിൽ നന്നായ്
മായയാം ഗുണവൃത്തിയരുളിച്ചെയ്തു ഗുണ-
മയമാം വിഷയത്തിൽച്ചേരാതെ ഗുണമായ-

---

പ്രകൃതിപുരുഷന്മാർഭേദം = മായയുടെയും പുമാന്റെയും ഭേദം. കർമ്മസംയുതമനസ്സ് = പ്രവൃത്തിയോടു ചേർന്ന മനസ്സ്. ജനിമൃതി = ജനനവും മരണവും. സംസാരവിവേകാർത്ഥം = ജനനമരണരൂപമായ സംസാരത്തെ തിരിച്ചറിയുന്നതിനായിട്ട്.

വിഷയം വിട്ടീടുകിൽ മായാഹീനനായ്പിന്നെ
പുരുഷാർത്ഥത്തെസ്സാധ്യമില്ല സംശയമെന്നു-
മായതിന്നൈലൻതന്റെ കഥയുമരുൾചെയ്തു.
പിന്നെയും ഭഗവൽപൂജാവിധി ചോദിച്ചിതു;
നന്നായിപ്പൂജാവിധിസ്ഥാനങ്ങളരുൾ ചെയ്തു.
ആകുമ സംസാരമാത്മാതന്നിക്കോ ദേഹത്തിനോ?
കേൾക്കണമെന്നു ചോദിച്ചായതിന്നരുൾചെയ്തു:
ആത്മാവും ദേഹംതമ്മിൽ സംബന്ധസംസാരമെ-
ന്നാത്മാവാം കൃഷ്ണനരുൾചെയ്തതു കേട്ടശേഷം
മാനസജയത്തിന്നാശ്രയമായ് സർവ്വോത്തമ-
മായിരിക്കുന്ന ഭക്തിയോഗത്തെച്ചോദിച്ചിതു.
സർവഭൂതങ്ങളേയുമീശ്വരാത്മകമായി-
ട്ടൗപാസിപ്പതു ഭക്തിയോഗമെന്നരുൾചെയ്തു.
ഇങ്ങനെ ചോദ്യോത്തരമിരുപത്തൊന്നാകുന്നു
മംഗലം ഭഗവാനുമുദ്ധവർതാനുമായി
ഇങ്ങനെ ഭഗവാനാലനുശാസിതനായി
മംഗലനുദ്ധവരും നമസ്കാരവുംചെയ്തു
ഭഗവദാജ്ഞയാലെ ഭക്തനാമുദ്ധവരും
ഭഗവദ്ധ്യാനത്തോടും ബദര്യാശ്രമംപുക്കു
തപസ്സുചെയ്തു ഭഗവൽപാദാംബുജേ ചേൎന്നാൻ.
താപസവരന്മാരേ! കേട്ടുകൊള്ളുവിൻ! ശേഷം
ദുൎന്നിമിത്തങ്ങൾ തീർപ്പാൻ യാദവവീരന്മാരും
ചെന്നിതു പ്രഭാസതീൎത്ഥാന്തികേ സ്നാനത്തിനായ്
സ്നാനകർമ്മങ്ങൾ ചെയ്തു ബ്രാഹ്മണശാപത്തിനാൽ
അന്യോന്യം മദ്യം സേവിച്ചന്ധരായ് രണംചെയ്താർ
തങ്ങളിലെല്ലാം നശിച്ചീടിനോരനന്തരം
മംഗലസമുദ്രതീരത്തിങ്കൽ യോഗസ്ഥനായ്
ഇരുന്നു ബലഭദ്രൻ തന്നുടെ യോഗബലാൽ
ഹരിച്ചു ദേഹം തന്റെ കാരണേ ചേൎന്നുകൊണ്ടാൻ.
ഏവമെല്ലാമേ കണ്ടു മാധവൻ ദേഹത്യാഗം
ചെയ്‌വതിന്നരയാലിൻകീഴേ ചെന്നിരുന്നിട്ടു
തൃക്കൈകൾ നാലും മററു വൈഷ്ണവവേഷത്തോടും
അക്തേജസ്സു വെല്ലും ശോഭയാ യോഗസ്ഥനായ്
ഇരിക്കും നേരമിരുമ്പുലക്കതന്റെ ശേഷാൽ
ശരവും കൈക്കൊണ്ടിട്ടു വരുന്ന കാട്ടാളനും
ഭഗവദനുജ്ഞയാ ഭഗവൽപാദം കണ്ടു
മൃഗമെന്നോൎത്തു ശരമയച്ചിതുനേരം

ഔപാസിപ്പതു് = ഉപാസിക്കുന്നതു്. അനുശാസിതൻ = നിയുക്തൻ. പ്രഭാസതീൎത്ഥാന്തികേ = പ്രഭാസമെന്ന പുണ്യതീർത്ഥത്തിന്റെ സമീപത്തു്. കാരണേ = മൂലകാരണമായ അനന്തനിൽ.

ജഗതീപതിപദംതങ്കൽ ചേർത്തിതു ബാണം;
ജഗല്ക്കാരണൻമായാമയത്വമാക്കറിയാം?
ഭഗവാൻതന്നാജ്ഞയാ കാട്ടാളൻ സ്വർഗ്ഗം പുക്കു.
ഭഗവാൻതന്റെയന്വേഷണത്തെച്ചെയ്തുകൊണ്ടു
ദാരുകൻ വന്നു കണ്ടു വൃത്താന്തമെല്ലാമറി-
ഞ്ഞാരണാന്താർത്ഥാജ്ഞയാ ദ്വാരകതന്നിൽ ചെന്നു
വൃത്താന്തമറിയിപ്പാൻ പോന്നോരു നേരത്തിങ്കൽ
ധാതാവാദികളായ ദേവകൾ സ്തുതിച്ചതും
കേട്ടതിസന്തുഷ്ടനായ്ത്തന്നുടെ യോഗബലാൽ
തിഷ്ഠതിയിങ്കൽതന്നെ ദേഹവും ദഹിപ്പിച്ചു
ചെന്നു തൻ സ്വധാമത്തെ പ്രാപിച്ചു ജഗന്നാഥൻ.
തന്നുടെ മായയാലേ ജന്മാദിയിവയെല്ലാം
കേവലം പരബ്രഹ്മമൂലമാം കൃഷ്ണനൊരു
ഭാവവുമഭാവവുമൊരുകാലത്തുമില്ല.
ജന്തുക്കൾതമ്മെപ്പോലെ സംസാരദുഃഖാദികൾ
അന്തമാദിയുമില്ലാതിരിക്കും ബ്രഹ്മത്തിങ്കൽ
ഉണ്ടെന്നു തോന്നുന്നതു മായയാലെന്നേ വേണ്ടു:
രണ്ടില്ലാതിവിടത്തിലെന്തു സംസാരബന്ധം?
ഭഗവദാജ്ഞയാലേ ദാരുകൻ ദ്വാരാവതി-
ക്കകത്തുചെന്നു വൃത്താന്തങ്ങളെയറിയിച്ചാൻ;
അന്നേരമവിടത്തെ വൃത്താന്തമെന്തു ചൊൽവൂ!
ഖിന്നരാം സ്ത്രീബാലവൃദ്ധാവധി ജനമെല്ലാം
ചെന്നു തന്നുടെ ഹതരായവർതമ്മെക്കണ്ടു
വന്ന ദുഃഖത്താൽ വസുദേവർ ദേവകി പിന്നെ
രോഹിണിയിവർ തങ്ങൾ ദേഹത്തെയുപേക്ഷിച്ചു
മോഹിത്ത നീക്കി മുക്തരായാരെന്നതേ വേണ്ടു.
മററുള്ളനാരീജനം തത്തൽ ഭർത്താക്കളോടു
ചുററുമാ യഗ്നിപ്രവേശത്താലെ ചേർന്നുകൊണ്ടാർ.
ശ്രീകൃഷ്ണകാന്തമാരാം രുഗ്മിണി മുതലായോർ
ശ്രീകൃഷ്ണം ധ്യാനിച്ചഗ്നിതന്നിലേ പ്രവേശിച്ചു
ചെന്നുതൽക്കാരണത്തിൽ ചേർന്നിതു സമസ്തരും;
വഹ്നിയിലാണയന്നതോർത്താലംഭസി മുങ്ങി
നന്നായിപ്പൊങ്ങിപ്പോന്നു സുഖിക്കുന്നതുപോലെ.
പിന്നെയർജ്ജുനൻ കൃഷ്ണവിരഹാൽ ദുഃഖിതനായ്
മുന്നം മാധവനുപദേശിച്ചിട്ടുള്ളിലുള്ള
ജ്ഞാനത്താൽ വിവേകിച്ചു ദുഃഖത്തെക്കളഞ്ഞിട്ടു
ഹതരാം ബന്ധുക്കൾക്കു വേണ്ടുന്ന ശേഷക്രിയ
സഹസാ കഴിപ്പിച്ചു നില്ക്കുമ്പോൾ സമുദ്രവും

---

സഹസാ = വേഗത്തിൽ.

  

ക്ഷോഭിച്ച ദ്വാരാവതി മിക്കതും മുക്കുന്നതിൻ–
പ്രാഭവം കണ്ടു ശേഷിച്ചുള്ള യാദവരേയും
നാരികളേയുമിന്ദ്രപ്രസ്ഥത്തിലാക്കി വജ്രം
പാരാതെ രാജാവാക്കിവച്ചവൻ ഹസ്തിനമാം
പുരിയിൽചെന്നു ധർമ്മാത്മജനാദികളോടു
പരമാത്മാവാം കൃഷ്ണവൃത്താന്തം സമസ്തവും
അറിയിച്ചതുനേരം ധർമ്മജന്മാദികളും
പുറപ്പെട്ടവർ നടന്നങ്ങനെ പുരുഷാർത്ഥം
സാധിച്ചിതെന്നുമിവയെല്ലാമേയേകാദശ–
സ്കന്ധത്തിൽ വേദവ്യാസനരുൾ ചെയ്തിരിക്കുന്നു,
മോക്ഷസാധനമായ വൃത്താന്തമിതിലല്ലോ.
സംക്ഷേപിച്ചറിയിച്ചേൻ മാമുനിവരന്മാരേ!
അദ്ധ്യായമതിൽ മുപ്പത്തൊന്നതും ചൊല്ലീടിനേൻ
സാദ്ധ്യമെന്തിനിയൊന്നു മോക്ഷമാർഗ്ഗത്തിന്മീതേ?
എന്നതു കേട്ടനേരം ശൗനകാദികൾ സൂതൻ–
തന്നോടുപറഞ്ഞിതു സാക്ഷാൽ മോക്ഷൈകഫലം
സംക്ഷേപിച്ചറിയിച്ചതേതുമേ മതിവരാ
സംക്ഷേപിക്കേണ്ടതോരോന്നുണ്ടതിക്കഥയല്ല;
സകലമതും മുക്തിസാധനമായിട്ടുള്ളൂ
സകലസാരമോക്ഷവിസ്താരം ചുരുക്കാതെ
പറഞ്ഞു കേൾപ്പിക്കണം ഞങ്ങൾക്കിന്നിതിലാശ
പറഞ്ഞാലൊടുങ്ങീടാ കേൾക്കിലേ മതിയാവൂ.
പലക്കുമിതു രസിച്ചീടുവാനുള്ള ഹേതു
ചിലർക്കെന്നാലുമ്പോരുമില്ലാസ്ഥിൽ ഞങ്ങൾപോരും.
ശ്രദ്ധാഭക്തികളോടുമിങ്ങനെ മുനീന്ദ്രന്മാർ
ബുദ്ധിമാനായസൂതൻതന്നോടു ചൊന്നശേഷം
ചൊല്ലിനാൻ കേൾപ്പിൻ! ചൊന്നാലന്തമില്ലെന്നാകിലും
ചൊല്ലും ചൊല്ലാത്തതായുമല്ലോ കേവലമാത്മാ.
ആയതുകൊണ്ടു ചൊല്ലിലേതുമേ കുറവില്ല
ഏകാത്മാ കൃഷ്ണൻകൃപ രണ്ടെന്നാകിലുമുണ്ടാം;
ചൊൽവതു കുറവെന്നാൽ കാരുണ്യാൽ കാത്തുകൊള്ളും
ചൊല്ലു വല്ലഭമെന്നാൽ മോദിച്ചും പാലിച്ചീടും.
ബന്ധമോക്ഷങ്ങൾ രണ്ടും മായയാലെന്നു കൃഷ്ണ–
നന്തർമ്മനസി തെളിഞ്ഞരുൾ ചെയ്തിരിക്കുന്നു
സംസാരം മായാമയമെന്നതങ്ങിരിക്കിലും
സംസാരവിനാശനൻതൻ കഥ ചൊല്ലിക്കൊണ്ടും
കേൾക്കയും കേൾപ്പിക്കയും നല്ലതു സംസാരത്തെ–

---

വജ്രം=വജ്രനെ. മോക്ഷൈകഫലം=മോക്ഷമാകുന്ന മുഖ്യഫലത്തോടുകൂടിയതു്. സകലസാരമോക്ഷവിസ്താരം=എല്ലാററിലും ശ്രേഷ്ഠമായ മോക്ഷത്തിന്റെ വിവരണം.

ത്തീക്കുവാനെളുതെന്നുമായതുമൂലമായി
തങ്ങൾതങ്ങൾക്കു വശമുള്ളതുപോലെ ജഗ-
ന്മംഗലാത്മാവുതന്നെസ്സേവിച്ചാൽ നന്നായ്‌വരും;
എന്നരുൾ ചെയ്തിരിക്കുമാത്മാരാമനാം ഗുരു-
തന്നുടെവൃത്താന്തവേദാന്തസംഗ്രഹസാരം
ആദിയേ സംക്ഷേപിച്ചു ചൊന്നതിൻ ക്രമംപോലെ
വേദിച്ചുകൊൾവിനെന്നു പറഞ്ഞു സൂതൻ ചൊന്നാൻ:
ധർമ്മസ്ഥാപനകരനാകിയ നാരായണൻ
നിർമ്മലൻ യദുകുലേ വന്നവതാരം ചെയ്തു
ഒന്നൊന്നേ ചരിത്രങ്ങൾ ചെയ്തവ കേട്ടുകേട്ടു
സന്ദേഹമകന്നൊരു മന്നവൻ വിഷ്ണുരാതൻ
വന്ദിച്ചു ചോദ്യംചെയ്തു ശ്രീശുകമുനിയോടു:
"നന്ദനന്ദനൻ ജഗന്മംഗലൻ നാരായണൻ
അന്യമൊന്നില്ലെങ്കിലും മാധവരാജ്യസ്ഥിതി-
തന്നുടെ മനോമയംകൊണ്ടു ചെയ്തിരുന്നതിൽ
പിന്നെയങ്ങാചരിച്ചതെന്തെന്നും സംഹാരവൃ-
മിങ്ങറിയിച്ചീടണ"മെന്നതു കേട്ടനേരം
മന്ദഹാസവുംചെയ്തു ശ്രീശുകനരുൾ ചെയ്തു:
"മന്നവ! കേട്ടുകൊൾക മോക്ഷസാധനക്രമം.
ഭൂപതി ദയാപതി സല്പതി സതാമ്പതി
ശ്രീപതി ദ്വാരാവതിതന്നിൽ മേവുന്നകാലം
മേദിനീഭാരമെല്ലാം താൻ തീർത്ത പ്രകാരവും
മേദിനീപതേ! കേട്ടുകൊള്ളുക വഴിപോലെ.
ശ്രീകൃഷ്ണൻ യദുക്കളോടൊന്നിച്ചു സരാമനാ-
യാകുലമെന്യേ ദൈത്യവധത്തെച്ചെയ്തിട്ടുടൻ
ഭൂമിക്കുണ്ടായ ഭാരം പിന്നെയും തീർത്തീടുവാൻ
ഭൂമിപാലകന്മാരാം ധൃതരാഷ്ട്രജന്മാരെ
പാണ്ഡുനന്ദനന്മാരോടേററവും സ്പർദ്ധിപ്പിച്ചു
പാണ്ഡവപത്നിയായ പാഞ്ചാലി ഹേതുവായും
ദ്യൂതഹേളനകചഗ്രഹണാദികൾകൊണ്ടും
മാധവന്മററുമോരോന്നിത്തരമുണ്ടാക്കീട്ടു
അവരോടൊന്നിച്ചു കൂടീടിന ദുഷ്ടന്മാരാം-
നൃപതിവരന്മാരെക്കൊന്നിട്ടു ഭൂഭാരത്തെ
സകലം കളഞ്ഞിതു ഭാരതസമരത്താൽ
സകലകലാനിധിയപ്രമേയാത്മരൂപൻ;
ഏവമെല്ലാമേ മുന്നേ നിന്നോടു ചൊല്ലീടിനേൻ;
കേവലൻ ദ്വാരകയിൽ സ്വൈരമായ്‌വസിക്കുന്നാൾ

---

ദ്യൂതഹേളനകചഗ്രഹണാദികൾ = ചൂതു്, നിന്ദ, പാഞ്ചാലിയുടെ തലമുടി പിടിച്ചുഴിച്ചതു് തുടങ്ങിയവ.

യാദവകുലമേററം വർദ്ധിച്ചു വരികയാൽ
മേദിനിതനിക്കവെരാലും ഭാരമായ്‌വന്നു:
അന്നേരം യദുകുലകല്മഷഭാരം തീർപ്പാൻ
നന്ദനന്ദനൻ സത്യസങ്കല്പൻ നാരായണൻ
ചിന്തിച്ചു 'വേണുതമ്മിലുരുമ്മീട്ടുണ്ടാമഗ്നി-
യന്തരം വരുത്തുന്ന വേണുകാനനമെല്ലാം
എന്നതുപോലെ വിപ്രന്മാരുടെ ശാപാദികൊ-
ണ്ടിന്നു യാദവകുലമൊട്ടൊട്ടൊടുക്കുവ'നെന്നു
ചിന്തിച്ചു ജഗന്മയനാകിയ ലോകനാഥൻ.
നിന്തിരുവടിയുടെ മായമാക്കറിയാവൂ?
അന്നേരം പരീക്ഷിത്തു ചോദിച്ചു ശുകമുനി-
തന്നോടു "കൃഷ്ണഭക്തന്മാരായ വൃഷ്ണികൾക്കു
ശാപമിങ്ങനെ ഭവിച്ചീടുവാനെന്തുബന്ധം?
ശാപനാശനൻ കൃഷ്ണൻ വംശജോത്തമനല്ലോ.
യാതൊരു നിമിത്തമായുണ്ടായി വിപ്രശാപം?
ഏതൊരുവിധമതുമരുളിച്ചെയ്യേണമേ!"
സർവാത്മാവായി സർവകർമ്മാചാരാത്മാവായി
സർവപുണ്യഫലകർമ്മമൂലകാരണനായി
ചിത്സ്വരൂപനായ്ത്തന്റെ ത്രിവിധകരണത്താൽ
തത്സ്വയംകീർത്തിധാമനാമകർമ്മാദികളാൽ
സകല കലിമലദോഷസംഹാരം ചെയ്യും
സകലാത്മകൻ വസുദേവമന്ദിരത്തിങ്കൽ
സകലഗുണനിധി വസിക്കും കാലത്തിങ്കൽ
സകലാത്മകചിന്തയറിഞ്ഞു മുനീന്ദ്രന്മാർ
കശ്യപഭൃഗുഭരദ്വാജരും വസിഷ്ഠരി-
ത്യാദ്യന്മാരാകും മുനിമാർ പലരൊരുമിച്ചു
ആദ്യനാം കൃഷ്ണൻതന്നെക്കാണ്മാനായെഴുന്നള്ളി.
വേദവേദാന്തവേദ്യന്മാരാകും മുനികളെ
ഭഗവൽപുത്രൻ പലരിവരെക്കണ്ടനേരം
അകമേ നിരൂപിച്ചാരവരെച്ചതിക്കാനായ്.
അതിനു സാംബൻതന്നെഗ്ഗർഭിണിവേഷമാക്കി
മതിമാന്മാരാമിവരോടു ചോദിച്ചീടുക
"പറവിനിവൾ പെറുന്നതു പുത്രനോ പെണ്ണോ?"
അറിവേറീടും മുനിമാരോടു ചോദിച്ചപ്പോൾ
കാലാത്മമതറിഞ്ഞന്നേരം മുനീന്ദ്രന്മാർ
ബാലന്മാരെല്ലാരെയും ഗർഭിണിയവളെയും
നോക്കിക്കൊണ്ടവർതമ്മിലന്യോന്യമീക്ഷിച്ചുടൻ

---

വേണുകാനനം = മുളങ്കാട്. വംശജോത്തമൻ = യാദവവംശത്തിൽ ജനിച്ചവരിൽവച്ചു ശ്രേഷ്ഠൻ. സർവ്വപുണ്യഫലകർമ്മമൂലകാരണൻ = എല്ലാ പുണ്യകർമ്മങ്ങൾക്കും ആദികാരണമായിട്ടുള്ളവൻ.

"ഓക്കമ്പോളടുത്തിതു പ്രസവമിവൾക്കെ"ന്നാർ.
കാഠിന്യമേറെയുള്ളോരായസമുസലത്തെ
ഗാഢവേദനയോടെ പ്രസവിച്ചീടും നൂനം.
അതിനാൽ നിങ്ങൾവംശനാശവും വന്നുകൂടും;
അതിനേതുമേയില്ല സംശയമോർത്തുകണ്ടാൽ
മതിമാന്മാരാം മുനിമാരുടെ വാക്കു കേട്ടി-
ട്ടതിനിന്ദിതത്തോടെ ഹസിച്ചു പോയാരവർ.
പെററിതു സാംബൻ പുനരിരുമ്പാം മുസലത്തെ
പെററ ഖേദത്താലെല്ലാമറിഞ്ഞു യദുക്കളും
യദുരാജനുമത്തു രാകിയ ചൂർണ്ണമെല്ലാം
ഉദധിതന്നിൽക്കലക്കീടുവാൻ കല്പിക്കയാൽ
വേഗേന യദുകുലവീരന്മാരതു ചെയ്താ-
രാഗമജ്ഞോത്തമന്മാർശാപകാരണംകൊണ്ടും
ദേവദേവേശൻ തന്റെയാജ്ഞയെ ലംഘിപ്പതി-
ന്നേവരാലൊരുനാളുമരുതു വിചാരിച്ചാൽ
മോദമില്ലിനിക്കുലനാശവും വരുമെന്ന
ഖേദവുമടക്കി വാണീടിനാർ യദുകുലം.
അയസ്സിൻ ഖണ്ഡമൊന്നു ശേഷിച്ചതാഴിതന്നിൽ
ഭയത്തോടെറിഞ്ഞതിൽ വസിക്കും മത്സ്യം ഗ്രഹി-
ച്ചതു കൈവർത്തൻകയ്യിൽ ലഭിച്ചിട്ടുടൻ പുന-
രതു കാട്ടാളൻതനിക്കായ്ക്കൊണ്ടു നൽകി ദാശൻ.
അതിനാലൊരു ശരം തീർപ്പിച്ചു കാട്ടാളനും
അതിമോദേന വസിച്ചീടിനാനീശാജ്ഞയാ.
ജലത്തിൽ കലക്കിയ ചൂർണ്ണങ്ങൾ തിരയുടെ-
യലച്ചു കരപററി മുളച്ചിതെയ്യാമ്പുല്ലായ്
യാദവകുലനാശം വരുവാൻ വൈരാഗ്യേണ
യാദവപതി കൃഷ്ണൻ ചിന്തിച്ചപ്രകാരവും
യാദവകുലത്തിന്റെ നാശകാരണമതു-
മീദൃശമെന്നു ധരിച്ചീടുക നൃപോത്തമ!
കേട്ടാലും നൃപോത്തമ! മാധവപ്രിയഭക്ത-
ശ്രേഷ്ഠനാം നാരദനും കൃഷ്ണനെക്കാണ്മാനായി
ദ്വാരകതന്നിൽ ചെന്നനേരത്തു മുകുന്ദനും
നിര്യാണകാലഭാവാരംഭമായതുമൂലം
മാധവമന്ദിരത്തിൽ ചെല്ലാതെ മുനീന്ദ്രനും
സാദരം കൃഷ്ണചിത്തമൊക്കവേയറിഞ്ഞിട്ടു
ദേവർഷിപ്രവരനാം നാരദനതുനേര-
മാവിർമ്മോദേന വസുദേവമന്ദിരത്തിങ്കൽ

---

അയസ്സിൻഖണ്ഡം = ഇരുമ്പിന്റെ തുണ്ടു്. ദാശൻ = മുക്കുവൻ. നിര്യാണകാലഭാവാരംഭം = മരണകാലമടുത്തു എന്ന ഭാവത്തിന്റെ തുടക്കം.

ആഗതനായ മുനിതന്നെക്കണ്ടുള്ള നേരം
വേഗേന വസുദേവരെഴുന്നേററുടൻ ഭക്ത്യാ
പാദ്യാർഗ്ഘ്യാസനാദികൾകൊണ്ടു പൂജിച്ചിട്ടഭി
വാദ്യവും ചെയ്തു മുനിതന്നോടു പറഞ്ഞിതു:
"നിന്തിരുവടിയിവിടേക്കു വന്നതുമൂല-
മന്തസ്താപങ്ങൾ തീൎന്നു ശുദ്ധമായ് മമ കുലം
എന്നല്ല ഭവാനുടെ സഞ്ചാരം നിമിത്തമായ്
മന്നിടത്തിങ്കൽ സുഖംവരുന്നു ശരീരിണാം
ഉത്തമാധമന്മാരായിരിക്കും പുത്രന്മാൎക്കു
സത്തമനാകും പിതാവെന്നതുപോലെതന്നെ
ഉത്തമന്മാൎക്കു തവ ചരിതം സുഖമായും
ഉത്തമേതരന്മാൎക്കു ദുഃഖദമായുംവരും
കൎമ്മികളായുള്ളവൎക്കെങ്ങനെ മോക്ഷംവരും?
മംഗലമതേ! പറഞ്ഞീടുക വഴിപോലെ."
ഇത്തരം വസുദേവൻതന്നുടെ വാക്കു കേട്ടു
ചിത്തകൗതുകത്തോടു നാരദനരുൾചെയ്തു:
"കേട്ടുകൊള്ളുക മുന്നം ധാതാവിൻ പുത്രനായി
വാട്ടമെന്നിയേ ഭവിച്ചീടിനാൻ സ്വായംഭുവൻ
തൽസുതൻ പ്രിയവ്രതൻ തൽസുതനഗ്നീദ്ധ്രനും
തൽസുതൻ നാഭി പിന്നേതൃഷഭനവൻപുത്രൻ
തൽസുതന്മാരായ് നൂറു പുത്രന്മാരുണ്ടായ്വന്നു
വത്സന്മാരതിൽ മുമ്പനായതു ഭരതൻപോൽ
ഭരതാനുജന്മാരിലൊമ്പതുപേരുമോൎത്താൽ
പെരികെ പ്രസിദ്ധന്മാർ നവയോഗികളല്ലോ.
എന്നതിൽ മുന്നേവനായുള്ളവൻ കവിയല്ലോ
പിന്നേവൻ ഹരിതാനുമന്തരിക്ഷനും പിന്നെ
പ്രബുദ്ധൻ പിപ്പലായനനാവിൎഹോത്രൻ പിന്നെ
സുബുദ്ധി ദ്രമിഡനും ചമസൻ കരഭാജൻ
ഭഗവദ്രൂപമായിട്ടിരിക്കുന്നൊരു വിശ്വം
സദസദാത്മകമായെന്നതുമറിഞ്ഞുള്ളിൽ
എത്രയും തേജോമയന്മാരവർ ലോകങ്ങളിൽ
ഉത്തമഗുണവാന്മാരൊന്നിച്ചു നടക്കുമ്പോൾ
മൈഥിലനായ നിമിനൃപനങ്ങൊരു യാഗം
ചെയ്തീടുന്നേരം നവയോഗികൾചെന്നു തത്ര
ആത്മാനുരൂപന്മാരാം യോഗികൾതമ്മെക്കണ്ടു
സ്വാത്മനാ നിജ പുരോഹിതനുംകൂടിപ്പൂജി-
ച്ചാത്മാനന്ദത്തോടേ ചോദിച്ചിതു വിദേഹനും

ശരീരിണാം=പ്രാണികൾക്കു്. സുഖബുദ്ധി=നല്ല ബുദ്ധിയോടുകൂടിയവൻ. സദസദാത്മകം=സത്തും അസത്തുമായ (ഉണ്ടെന്നും ഇല്ലെന്നുമുള്ള) ആത്മാവോടുകൂടി.

ആത്മജ്ഞാനികളായ യോഗികൾതമ്മോടായി.
അങ്ങനെയുള്ള നിമിസംവാദംകൊണ്ടു ഞാനും
ഇന്നിഹ ഭവാനോടങ്ങെപ്പേരുമറിയിക്കാം.
മന്നവൻ നിമി നവയോഗികളോടു ചൊന്നാൻ:
"മന്നിടത്തിങ്കലീശന്മാരായ നിങ്ങളെല്ലാം
വിഷ്ണുഭക്തന്മാരായി വിഷ്ണുസന്മയലോകേ
വിഷ്ണുബോധേന ലോകം പാവനമാക്കീടുവാൻ
സഞ്ചരിക്കുന്ന നിങ്ങൾ ദേഹത്തെക്കൊണ്ടേറ്റം
ചഞ്ചലഹൃദയന്മാരാകിയ മാനുഷർക്കു
ദുർല്ലഭം കണ്ടെത്തിയാൽ ദുരിതമെല്ലാം നീങ്ങി
കില്ലില്ല സംസാരത്തിൻ ഭ്രമവും തീരും നൂനം.
സത്സംഗംതന്നെ സർവദോഷശാന്തിയെ ചെയ്യും
സത്സംഗം ഭാഗവതധർമ്മത്തെയിനിക്കിപ്പോൾ
ഒക്കവേ നിങ്ങളുപദേശിച്ചു തന്നീടണം
ഭക്തവത്സലന്മാരാം നിങ്ങൾക്കു നമസ്കാരം."
ഏവം നിർവ്യാജഭക്തിയോടപേക്ഷിച്ചു നിമി
സേവിച്ചനേരമവരുപദേശിച്ച വഴി
കേട്ടാലുമെന്നു വസുദേവനോടതുനേരം
ശ്രേഷ്ഠനാം മഹാമുനി നാരദനരുൾചെയ്തു.
നവയോഗികൾമുമ്പൻ കവിതാൻ നിമിയോടു
ഈവണ്ണം ഭാഗവതധർമ്മത്തെയറിയിച്ചാൻ:
"അസത്തായിരിക്കുന്ന പ്രപഞ്ചം സത്യമെന്നു
മുഴുത്തു തോന്നും ബുദ്ധിനിവൃത്തി വരുവാനായ്
അച്യുതപാദാംബുജോപാസന വഴിപോലെ
നിശ്ചലബുദ്ധ്യാ മുമ്പിൽ ചെയ്യേണം നൃപോത്തമ!
അവിദ്വാന്മാരായുള്ളോരജ്ഞാനിജനങ്ങൾക്കു-
ങ്ങവിദ്യാനാശം വന്നിട്ടാത്മാനമറിവാനായ്
ഭാഗവതാദ്ധ്യമിദം ഭഗവാനരുൾചെയ്തു
ഭോഗികളായ കർമ്മമാർഗ്ഗികൾ മുക്തരാവാൻ."
എങ്ങനെയെന്നാൽ മനോവാക്കുകായങ്ങൾകൊണ്ടു-
മങ്ങിഹ ചെയ്യും കർമ്മമൊക്കയും നാരായണൻ-
തല്പദേ സമർപ്പിച്ചുകൊള്ളണം ദ്വൈതഭ്രമം
എപ്പേരും പോവാനപ്പോൾ ഭയകമ്പാദി തീരും;
കർമ്മങ്ങളീശ്വരങ്കൽനിന്നു വേർവിട്ടു തോന്നും
നിർമ്മലമായോരീശൻതന്നുടെ മായാവശാൽ.
അജ്ഞാനിജനങ്ങൾക്കു തോന്നുന്ന ഭേദബുദ്ധി
സുജ്ഞാനസ്വരൂപനാമീശങ്കലില്ല നൂനം.
ആചാര്യമറിയായ്കകൊണ്ടീശചൈതന്യവും

---
ആചാര്യം = ഗുരുവിനെ.

ശാശ്വതം തെളിഞ്ഞു ശോഭിക്കയുമില്ലയല്ലോ.
ഈശനും പ്രപഞ്ചവും രണ്ടായിത്തോന്നുന്നതും
വാസനാസങ്കല്പാദി വികല്പങ്ങളുമെല്ലാം
സ്വപ്നതുല്യമെന്നുള്ളിലറിഞ്ഞു വിദ്വാനായി
വിഘ്നമാം ദ്വൈതഭ്രമമൊക്കെയും മിഥ്യയെന്നും
ദേഹവുമിന്ദ്രിയാദി സംഘവും പഞ്ചഭൂതം
ഐഹികലോകം ചരാചരങ്ങളെല്ലാമൊന്നായ്
ഈശ്വരമയമെന്നങ്ങറിഞ്ഞു സദാനന്ദ-
നിശ്ചലഭക്ത്യാ മത്തോന്മത്തന്മാരെന്നപോലെ
നിത്യവുമീശ്വരങ്കൽ സർവവും സമർപ്പിച്ചു
ചിത്തവുമുറപ്പിച്ചു വസിച്ചീടുന്നതല്ലോ
ഉത്തമഭാഗവതധർമ്മമെന്നറിക നീ.''
ഇത്തരം കവി, നിമിയോടുപദേശിച്ചപ്പോൾ
ഉത്തമൻ നിമിനൃപൻ പിന്നെയും ചോദ്യം ചെയ്താൻ:
''ഭാഗവതന്മാരായ ഭഗവദ് ഭക്തരുടെ
യോഗവൈഭവയശോധർമ്മാചാരങ്ങളെല്ലാം
എങ്ങനെ?''യെന്നു നൃപൻവാക്കുകൾ കേട്ടനേരം
മംഗലൻ ഹരിതാനുമുത്തരമരുൾ ചെയ്തു:
''സർവഭൂതങ്ങളിലുമാത്മനാ ഭഗവാനെ
സർവദാ കാണുന്നവർ ഭാഗവതോത്തമരാം.
സർവഭൂതങ്ങളിലും ഭഗവാൻതാനെന്നതും
സർവഭൂതങ്ങൾ സദാ ഭഗവാൻതങ്കലെന്നും
സർവദാ കാണുന്നവർ ഭാഗവതാഢ്യരല്ലോ
മൂഢനും രിപു മിത്രം ഭക്തനുമഭക്തനും
പ്രൗഢനമപ്രൗഢനും ബദ്ധനും മുമുക്ഷുവും
എന്നിവരെല്ലാം വിഷ്ണുമായയെന്നറിയുന്നോ-
രുന്നതഭക്തൻതാനും ഭാഗവതോത്തമനാം.
ദേഹങ്ങളിന്ദ്രിയങ്ങൾ പ്രാണങ്ങൾ കരണങ്ങൾ
മോഹാദിഷഡ്ദോഷങ്ങൾപിന്നെയഷ്ഷഡൂർമ്മികൾ
ഏവമാദിയായുള്ള സംസാരധർമ്മങ്ങളാൽ
ഏവനെന്നാലുമൂഹ്യമാനനായ്ഹരിതന്നെ !
സ്സേവിക്കുന്നവന്താനും ഭാഗവതോത്തമനാം.
യാതൊരുത്തൻെറ ചിത്തേ കാമകർമ്മാദിബീജം
ഏതുമേ ജനിയാതെ മാധവമയനായി
ഭക്തനാകുന്നവനും ഭാഗവതോത്തമനാം.

---

സദാനന്ദനിശ്ചലഭക്ത്യാ=എല്ലായ്പോഴുമുള്ള ആനന്ദത്താൽ ഇളകാത്ത ഭക്തികൊണ്ട്. ഷഡൂർമ്മികൾ=പ്രാണൻെറ ബുഭുക്ഷ, പിപാസ, മനസ്സിൻെറ ശോകം, മോഹം, ശരീരത്തിൻെറ ജര, മൃത്യു, ഇവ ആറ്. ഊഹ്യമാനൻ=ഊഹിക്കപ്പെടാവുന്നവൻ.

വ്യക്തമാം ജന്മകർമ്മാദ്യാശ്രമ വർണ്ണങ്ങളാം–
ദേഹാഭിമാനങ്ങളും വിത്താദി മോഹം നീക്കി
ദേഹാദി സർവഭൂതകാരുണ്യ ശാന്തനായി
മേവീടുന്നവൻതാനും ഭാഗവതോത്തമനാം
കേവലസംന്യസ്തനായ് ജീവവത്സലനായി
കേശവന്തങ്കൽ ഗാഢചിത്തനായ് ലോകത്രയം
പാദരേണുക്കൾകൊണ്ടു പാവനമാക്കിശ്ശോഭി–
ച്ചാതുരമായ ഭവദുഃഖമൂലങ്ങൾ തീർപ്പാൻ
വൈകുണ്ഠസ്മൃതിയോടും ലോകേഷു സഞ്ചരിച്ചു
ലോകേശസുരാസുരാദികളാൽ വിമൃഗ്യമാം–
ഭഗവൽപാദാരവിന്ദങ്ങളെ നിമിഷവും
അകമേ മറക്കാതെ തല്പദപ്രകാശത്താൽ
മാനസം കളിത്തു ദുഃഖങ്ങളുമൊക്കെ നീക്കി–
ട്ടാനന്ദമയനായോൻ ഭാഗവതോത്തമനാം.
ഈവണ്ണം ഭാഗവതന്മാരുടെയവസ്ഥകൾ.''
ഏവം കേട്ടൊരു നിമിയന്നേരം ചോദ്യംചെയ്തു:
''മായാതത്ത്വമതിൻ ലക്ഷണങ്ങളുമെല്ലാം
മായമെന്നിയേയരുൾ ചെയ്കെ''ന്നു കേട്ടനേരം
അന്തരിക്ഷനമപ്പോളന്തർമ്മോദേന ചൊന്നാൻ:
''ചിന്തിക്ക നിമിനൃപ! ബന്ധങ്ങളകലുവാൻ
നിർഗ്ഗുണകേവലാത്മാതന്നിൽനിന്നിഹ തോന്നും
സദ്ഗുണഭ്രമമല്ലോ മായയെന്നറിഞ്ഞാലും.
ദേഹേന്ദ്രിയാത്ഥങ്ങളായ് തോന്നീടുന്നതു ജാഗ്രൽ
മോഹമാം സ്വപ്നമന്തഃകരണഭ്രമമല്ലോ.
സുഷുപ്തി തദ്വാസനയാം ബീജമെന്നറിയണം
ജ്ഞപ്തിയാം തുര്യമതിൻ കാരണമറിക നീ.
വിശുദ്ധജ്ഞാനന്തന്നെ മായയാ ത്രിവിധമായ്
അശുദ്ധമവസ്ഥകളായിട്ടു തോന്നീടുന്നു
ജാഗ്രദ്വാസനതന്നെ സ്വപ്നമായ് തോന്നീടുന്നു
ആഗ്രഹം സ്വപ്നജ്ഞാനമെന്തെന്നാലതു ഫലം;
തൽഫലം കർമ്മമതു ചിന്തിച്ചാൽ മിഥ്യാഭൂത–
കല്പിതമവസ്ഥകളാത്മനി തോന്നീടുന്നു
എങ്ങനെയെന്നാൽ മനോരഥമാകുന്ന സ്വപ്ന–
മിങ്ങുള്ളിൽ തോന്നുന്നതുപോലെയെന്നറിക നീ.
മാനസസ്ഫുരണകളോക്കുമ്പോൾ മിഥ്യയല്ലോ
മാനസസ്മൃതി പോയാൽ മായയുമില്ല പിന്നെ.
ആത്മാവിൻ വൈഭവങ്ങളറിഞ്ഞു മോക്ഷത്തിനാ–

ഭവദുഃഖമൂലങ്ങൾ=സംസാരത്തിന്റെ ദുഃഖകാരണങ്ങൾ. വിമൃഗ്യം=അന്വേഷിക്കപ്പെടുവാൻ യോഗ്യം.

യാത്മനാ ലോകങ്ങളെത്തന്മയമായികണ്ടു
സ്വപ്രകാശാത്മാ മായകൊണ്ടിഹ മഹാഭൂത-
മുത്ഭവിപ്പിച്ചിട്ടതിലുളവാം പഞ്ചഭൂതം.
അഞ്ചുഭൂതത്തെക്കൊണ്ടു പത്താക്കിപ്പിന്നെയതിൽ
അഞ്ചിനെ നന്നാലാക്കിപ്പഞ്ചവിംശതിതത്ത്വം
എന്നതിൽ നിന്നീടുന്ന ചൈതന്യം ജീവാത്മാവായ്
വന്നീടുന്നിതുമന്തഃകരണഭാസനായി
നിന്നിഹ മനസ്സായിക്കർമ്മങ്ങൾ ചെയ്കമൂലം
വന്നിതു ശരീരവും തത്തൽ കർമ്മണാം ഫലം
ഗ്രഹിച്ചു സ്സുഖദുഃഖഭാവേന ഭ്രമിക്കുന്നി-
തിഹത്തിലനാദിയായെന്നതുമറിക നീ.
ഇക്കണ്ട പഞ്ചഭൂതഭൗതികചരാചര-
മൊക്കെയും കാലാന്തരാൽ മിഥ്യയായ്‌വരും നൂനം.
ഭൂതാദിക്രമാൽ വരുമഗ്നി വദ്ധിച്ചു മേന്മേൽ
ആതപമയമാകും ലോകവുമതുകാലം
നൂറുവത്സരം മഴ പെയ്കയില്ലതിനാലെ
നീറായിബ്ഭവിച്ചീടും മേദിനിയെല്ലാമപ്പോൾ
പാതാളേ വസിച്ചീടും ശേഷൻതൻ മകുടങ്ങൾ
ആതപംകൊണ്ടു വെന്തു തദ്വിഷാഗ്നിയുംകൂടി
ശേഷ സൂര്യാദികളും ലോകവും ഭസ്മമാക്കി
ശേഷിപ്പിച്ചൊരു വഹ്നിതന്നിൽനിന്നുളവാകും
സപ്തമേഘങ്ങൾ പിന്നെ നൂറു സംവത്സരവും
ഹസ്തിതൻ കരതുല്യകണങ്ങൾ വർഷിച്ചിഹ
തജ്ജലേ ലയിക്കുന്നു മുന്നമുള്ളോരു ഭസ്മ-
മജ്ജലം തന്നിൽ വിരാട്ടുണ്ടായിതെന്നു കേൾപ്പൂ.
തദ്വിരാൾപുമാൻതാനും തജ്ജലേ ലയിച്ചീട്ട
മദ്വയമായീടുന്നോരവ്യക്ത സ്ഥൂലസൂക്ഷ്മ-
ഭൂതങ്ങൾ ലയിച്ചീടുമിന്ധനാഗ്നികൾപോലെ
മേദിനി ഗന്ധമെന്യേയംഭസി ലയിച്ചീടും
ജലവും രസമെന്യേയഗ്നിയിലടങ്ങീടും
വിലയം വരും രൂപാപേതനായഗ്നിവായൗ
മാരുതൻ സ്പർശഹീനമാകാശേ ലയിച്ചീട്ട-
മാരവഹീനം വിണ്ണും കാലാത്മാഗുണങ്ങളും
കേവലം മായാ പരമാത്മനി ലയിച്ചീടും
ഈവണ്ണം ദേഹകരണേന്ദ്രിയാദികളെല്ലാം
ആത്മാവുതന്നെ വേറായ്‌ത്തോന്നുന്നു സമസ്തവു-

തദ്വിഷാഗ്നി = അതിന്റെ വിഷമാകുന്ന തീയ്. ഹസ്തിതൻ കരതുല്യ കണങ്ങൾ = ആനയുടെ തുമ്പിക്കൈയ്ക്കു തുല്യങ്ങളായ വെള്ളത്തുള്ളികൾ. ഇന്ധനാഗ്നി = വിറകിലുള്ള അഗ്നികൾ (വിറകിൽത്തന്നെ ലയിക്കുന്ന പോലെ എന്നു സാരം.) ബോധോദയേ = ജ്ഞാനം ഉദിക്കുമ്പോൾ.

മാത്മാവെന്നറിഞ്ഞുടൻ ദൃഢതരംവരാസ്സയാ-
ലാത്മാവു വേറേ ഞാനെന്നോൎത്തിഹ നശിക്കുന്നു.
എന്നല്ലാ മോഹ ക്ലേശഭയ ചാപല്യാദികാം
വന്നു സംഭവിക്കുന്നിതാത്മനി മായയാലെ
ആത്മാവിൽനിന്നു വേറായ് ത്തോന്നുന്ന ലോകാലോകം
ആത്മാവല്ലാതെയില്ല തോന്നുകിൽ സ്വപ്നതുല്യം
സൂര്യനങ്ങുദിക്കുമ്പോളസത്താമന്ധകാരം
ഛായയില്ലാതപോലെ വന്നീടും ബോധോദയേ!
ബോധമില്ലാതെ വരുന്നേരത്തങ്ങുളവായി
ബാധയായസത്തായിട്ടിരിക്കും മായതന്നെ
സൎഗ്ഗവും സ്ഥിതിലയം ചെയ്യുന്നിതറിഞ്ഞാലും
നിൎഗ്ഗുണേ സിതരക്ത കൃഷ്ണവൎണ്ണിനി മായാ.''
ഇത്തരം മായാതത്ത്വമൊക്കയുമന്തരിക്ഷൻ
ഉത്തമ നിമിനൃപൻതന്നോടു കേൾപ്പിച്ചപ്പോൾ
'ദുസ്തരയായ മായയകൃതാത്മാക്കൾ കട-
ന്നെത്രയും തെളിയുന്ന വഴിയേക്കേൾപ്പിക്കേണം.'
ഇത്ഥം മായാതിക്രമം കേൾക്കണമെന്നു കേട്ടി-
ട്ടുത്തരം പ്രബുദ്ധനും നൃപനോടരുൾ ചെയ്തു:
''കൎമ്മികൾക്കുള്ള സുഖദുഃഖാദി ഭേദമെല്ലാം
നിൎമ്മലമതേ! പറഞ്ഞീടുവൻ കേട്ടാലും നീ
ശ്രീ വിത്ത ഗൃഹ പുത്ര പശുക്കൾ ധാന്യാദികൾ
ആവോളമാൎജ്ജിച്ചതിലേറിയ മോഹത്തോടും
മായാനിൎമ്മിതമായ ലോകാദിചരാചര
കായങ്ങൾ നിത്യമെന്നു ചിന്തിക്കനിമിത്തമായ്
മാനസം ചലിച്ചുടൻ ജനനമരണത്താൽ
ദീനനായ് ദുഃഖപ്പെട്ടുങ്ങുഴലുന്നിതു നിത്യം.
ശ്രീവിത്തഗൃഹ ലോകദേഹാദി നിത്യമല്ലെ-
ന്നാവോളമോൎത്തറിഞ്ഞു സൽഗ്ഗുരുഭക്തനായി
രാഗാദിവിഹീനനായ് സാധനസമ്പത്തോടും
ഭാഗവതാഗ്രഹനായ് ശാന്തനായിരിപ്പവൻ
ബ്രഹ്മചര്യത്തിങ്കൽനിന്നവ്യാജവൃത്തിയോടും
നിൎമ്മലഭാഗവതധൎമ്മജ്ഞനായശേഷം
ദേവതാചാര്യാത്മാവിങ്കക്തി സന്തോഷത്തോടു
കേവലാത്മാവുതന്നെ സൎവ്വത്ര വിഷ്ണുവെന്നും
സൎവ്വസംഗങ്ങളിലും നിവൃത്തിശീലനായി
സൎവ്വദാ ശുദ്ധാത്മാവായഹിംസാപരനായി
സ്വാദ്ധ്യായതപോമൗനശീലനായിഷ്ടാനിഷ്ട-
പ്രാപ്തിക്കു തുല്യഭാവാൎജ്ജവ സംയുക്തനായി
ശീതോഷ്ണസമബുദ്ധ്യാവിവിക്തദേശസ്ഥനായ്

വിവിക്തദേശസ്ഥൻ = ആളുകളില്ലാത്തിടത്തു് സ്ഥിതിചെയ്യുന്നവൻ.

സാധുസംഗമംകൊണ്ടു സന്തുഷ്ടാത്മാവായ് നിത്യം
ഭാഗവതാദിശാസ്ത്രശീലനായനദിനം
ഭോഗമോഹാദി നിന്ദായുതനായ് സമബുദ്ധ്യാ
ശ്രവണം ധ്യാനം പിന്നെ കീർത്തനം ഹരിയുടെ
അവതാരാദി കർമ്മഭേദങ്ങളോർത്തുള്ളത്തിൽ
ജന്മകർമ്മങ്ങളിഷ്ടമനിഷ്ടം ഗൃഹദാര–
ധർമ്മസന്തതി പ്രാണാദികളെ ഭക്തിയോടു–
മീശ്വരാർപ്പണം ചെയ്തു വാഴുന്ന ഭക്തൻ തനി–
ക്കീശ്വരമായ തന്നെജ്ജയിക്കാമറിക നീ.
മുന്നം ചൊല്ലിയ മിത്ഥ്യാവസ്തുക്കൾ സത്യമെന്നു
തന്നുള്ളിൽ തോന്നുകയുമതിങ്കൽ സംഗംകൊണ്ടും
രാഗാദിഹീനനായിബ്ഭഗവത്സേവകൊണ്ടും
ശോകനാശനഭക്തിവിശ്വാസംകൊണ്ടുംതന്നെ
ദുസ്തരമായുള്ളൊരു വിഷ്ണുമായയെക്കട–
ന്നത്തലും നീക്കി മായാതീതനായ് വാഴാമെടോ!
ഇങ്ങനെ മായാതീതം കേട്ടു മന്നവൻ നിമി
മംഗലവാചാ ചോദിച്ചീടിനാൻ മോദത്തോ ടെ:
"പരമാത്മാവായീടും ബ്രഹ്മത്തിൻ ലക്ഷണങ്ങൾ
പരിചിൽ പറ" കെന്നുമന്നവനപേക്ഷിച്ചാൻ.
പിപ്പലായനനന്തു കേട്ടുടനരുൾചെയ്തു
ചിൽപ്രകാശമാം ബ്രഹ്മലക്ഷണം വഴിപോലെ:
"ഉത്ഭവസ്ഥിതി സംഹാരങ്ങൾക്കു കാരണമായ്
നില്പതു മഹേതുവായുള്ളതും ബ്രഹ്മംതന്നെ.
അവസ്ഥാത്രയത്തിലും ദേഹേന്ദ്രിയങ്ങളിലും
ജീവനായ്‌വന്നു വിചേഷ്ടിപ്പതും പരബ്രഹ്മം.
ത്രിഗുണങ്ങളിൽ പരിപൂർണ്ണമായ് സൂത്രാത്മാവായ്
വിഗതമഹത്തത്ത്വാഹങ്കാര തത്ത്വങ്ങളും
എല്ലാമേ താനായതിൻ ചൈതന്യമാകുന്നതും
എല്ലാ വസ്തുവിൻ മൂലമായതും ബ്രഹ്മംതന്നെ.
സത്തിന്നുമസത്തിന്നും പരമായിരിക്കുന്ന
നിത്യമാം പരമത്തു ബ്രഹ്മമെന്നറിഞ്ഞാലും.
ആദിത്യൻ ലോകങ്ങളെച്ചേഷ്ടിപ്പിച്ചതുകളിൽ
ആദിത്യൻതന്നെയെങ്ങും ശോഭിച്ചു നിബദ്ധനായ്
ലോകകർമ്മങ്ങൾക്കെല്ലാം സാക്ഷിയായ് നില്ക്കുമ്പോലെ
ഏകമായ് സർവ്വത്തിന്നും കാരണം ബ്രഹ്മംതന്നെ.
സദ്ഗുണമായും പിന്നെ നിർഗ്ഗുണമായും തഥാ
സദ്ഗുണനിർഗ്ഗുണങ്ങളല്ലെന്നുള്ളതും ബ്രഹ്മം"
ഇങ്ങനെ ബ്രഹ്മസൂക്ഷ്മം കേട്ടൊരു വിദേഹനും

---
ദുസ്തരം = കടക്കാൻ പ്രയാസമുള്ളതു്.

മംഗലഭഗവാൻതൻ പൂജയെക്കേൾപ്പിക്കെന്നോൻ.
ഇത്തരം നൃപവാക്യം കേട്ടടനാവിർഹോത്രൻ
ഉത്തമനായ നൃപൻതന്നോട്ട ചൊല്ലീടിനാൻ:
"മുന്നമങ്ങൊരു മുനിപുത്രന്ന വിഷ്ണുപൂജ
നന്നായിട്ടുപദേശിച്ചീടിനാനതു ഞാനും
ഇന്നുപദേശിച്ചീടാം കേട്ടുകൊണ്ടാലുമെങ്കിൽ
നന്നായി വിചാരിക്കിൽ കർമ്മവുമകർമ്മവും
പിന്നേതു വികർമ്മവുമെന്നിവ മൂന്നു വിധി
നന്നായിട്ടിരിക്കുന്ന പരമാത്മനി വേദ-
ഭിന്നകല്പനയെല്ലാം ലൗകികപൂർവ്വപക്ഷം
ചൊന്നതുകൊണ്ടു വിദ്വാന്മാരൊക്കെ മോഹിക്കുന്നു
ആയതങ്ങപരോക്ഷവിധി ബോധിക്കുന്നേരം
പോയീടും പരോക്ഷമായുള്ളൊരു വേദവിധി
അജ്ഞാനിജനങ്ങൾക്കു ദോഷകർമ്മങ്ങൾ നീക്കി
വിജ്ഞാനം വരുത്തുവാൻ വിധിച്ചു സൽക്കർമ്മങ്ങ-
ളജ്ഞാനിജിതേന്ദ്രിയനായിട്ടു ദോഷകർമ്മം
പ്രജ്ഞാനംകൊണ്ടു നീക്കി നിഷ്കാമസൽക്കർമ്മങ്ങ-
ളീശ്വരാർപ്പണം ചെയ്തു മാനസശുദ്ധിയോടും
ഈശ്വരാനുഗ്രഹേണ സദ്ഗുരു ലഭിച്ചുടൻ
ശാസ്ത്രപാഠാർത്ഥഗ്രഹണംചെയ്തു ഗുരുതത്ത്വം
ഓർത്തു വൈഷ്ണവപൂജ ചെയ്യേണം വഴിപോലെ
മാനസശുദ്ധ്യാ സുമുഖാസനസ്ഥിതനായി
ധ്യാനാദ്യഷ്ടാംഗയോഗാൽ ദേഹശുദ്ധിയും ചെയ്തു
അംഗന്യാസങ്ങൾ ചെയ്തു പവിത്രം ധരിച്ചഥ
മംഗലക്ഷിത്യാത്മലിംഗങ്ങളെക്കല്പിച്ചുടൻ
പാദ്യാർഘ്യാദികളുപചരിച്ചു സമബുദ്ധ്യാ
സാദ്ധ്യമായുള്ളോരുപചാരംകൊണ്ടലംകൃത്യ
മൂലമന്ത്രവും ചിത്തേ ധ്യാനിച്ചു സാംഗോപാംഗ-
പാലനമൂർത്തികളെ മൂലമന്ത്രേണ തഥാ
പിന്നെയും സ്നാനവസ്ത്രാഭരണാദികളാലും
വന്ദിതാനന്ദത്തോടെ ജലഗന്ധാദികൊണ്ടും
ഈവണ്ണം പാർഷദന്മാരോടുകൂടീടുന്നൊരു
ദേവൻ കേവലം സർവവ്യാപ്തനാകുന്ന വിഷ്ണു-
ദേവനെപ്പൂജിച്ചുടൻ കീർത്തിച്ചു വഴിപോലെ
സേവിച്ചു പിന്നെശ്ശിരസ്സിങ്കലുദ്വാസിപ്പിക്കും.
ഇത്ഥം മാനസത്തിലുമപ്പിലുമഗ്നിയിലും
നിത്യനായീശ്വരനായീടുന്നോരാത്മാവിനെ

---

അലംകൃത്യ=അലങ്കരിച്ചിട്ട്. ഉദ്വാസിപ്പിക്കുക=ഉന്നതിയിൽ ഉറപ്പിച്ചു നിർത്തുക.

നിത്യവും ഭക്തിയോടെ പൂജിച്ചീടുന്നവർക്കു
സത്വരം മുക്തിപദം സിദ്ധിക്കുമസംശയം.''
ഇങ്ങനെ കേട്ടനേരം മംഗലനായ നൃപൻ
തിങ്ങിനോരാനന്ദത്താൽ പിന്നെയും ചോദ്യം ചെയ്തു:
''മന്നിടത്തിങ്കൽ പരബ്രഹ്മമാം പരമാത്മാ-
വന്നവതരിച്ചോരു മൂർത്തിഭേദങ്ങളെല്ലാം
ക്രമത്താൽ കേൾപ്പിക്കേണ''മെന്നു കേട്ടൊരു മുനി
ദ്രമിഡനതുനേരത്തീവണ്ണമരുൾ ചെയ്തു:
''അനന്ത ഗുണവാനാമനന്തൻഗുണങ്ങളെ
മനസ്സാലെണ്ണിക്കേണമെന്നിച്ഛയോടും
അജ്ഞാനിയായ പുമാൻ ഭൂമിതൻ രേണുക്കളെ
പ്രജ്ഞയാലെണ്ണിക്കഴിച്ചീടാമെന്നതുപോലെ
ശ്രീനാരായണസ്വാമിതന്നുടെയവതാരം
മാനസേ വിചാരിച്ചാലൊടുക്കമില്ലതാനും
എങ്കിലും നിൻെറ ചോദ്യംകൊണ്ടു ഞാൻ പുളകമൊയ്
ശങ്ക പോവതിന്നിപ്പോളൊട്ടൊട്ടു ചൊല്ലാമല്ലോ.
അഖിലശക്തിധാമമയമാം ബ്രഹ്മത്തിൽ നി-
ന്നഖണ്ഡാത്മനാ സൃഷ്ടമായുള്ള പഞ്ചഭൂതം-
തന്നിലുണ്ടായി വിരാൾപുരുഷൻ പണ്ടേയതിൽ-
നിന്നുളവായി മഹാപുരുഷൻ നാരായണൻ
സാത്വികഗുണാശ്രയനായിട്ടു ലോകത്തിങ്കൽ
സത്വരക്ഷണത്തിനായറിക ധാത്രീപതേ!
തന്നംശമാകുന്നതു ദേഹങ്ങളിന്ദ്രിയങ്ങൾ
അന്നവാഹനൻ രജോഗുണ സംഭൃതനായി
വിഷ്ടപങ്ങളെയെല്ലാം തല്ക്കർമ്മഭേദംപോലെ
സൃഷ്ടിച്ചീടുന്നു; രുദ്രൻ താമസോദ്ഭൂതനായി
ലോകസംഹാരം ചെയ്തീടുന്നിതു ജഗന്നാഥൻ.
ദക്ഷപുത്രിയിൽ പണ്ടു വിഷ്ണുതാൻ ജനിച്ചിതു
ദക്ഷരാം നരനാരായണന്മാരായി മുന്നം
ദക്ഷപുത്രിയാം മൂർത്തിതാനും ധർമ്മനുമായി
സാക്ഷാൽ നിർമ്മലയജ്ഞം ചെയ്തതുമൂലമായി
നരനാരായണന്മാർ പുത്രരായുത്ഭവിച്ചു
ധരണിതന്നിൽത്തപം ചെയ്തിതു നിഷ്കാമരായ്
നിഷ്കാമകർമ്മതപോബലത്തെക്കേട്ടിന്ദ്രനു-
മുൾക്കാമ്പിൽ ഭീതനായിത്തന്നുടെ പദഭ്രംശാൽ.
ആയതുമൂലം നാരായണൻെറ തപോവിഘ്നം
ചെയ്‌വതിനായി ഗന്ധർവാപ്സരസ്സാദികളെ

---

പ്രാജ്ഞയാൽ = ബുദ്ധിപ്രകർഷത്താൽ. സത്വരക്ഷണം = ജീവികളെ രക്ഷിക്കൽ.

അയച്ചിതപ്പോരം ശക്രനതിനെയാദിദേവൻ
ഗ്രഹിച്ചു ദേവാദികളോടരുരംചെയ്തു വിഭു:
"നിഷ്കാമകർമ്മ തപോബലത്തെ നശിപ്പിപ്പാ-
നാരക്കാമ്പിൽ നിരൂപിച്ചാൽ സാദ്ധ്യമല്ലൊരുവക്കും
കാമകർമ്മമാം തപോബലത്തെക്കാമങ്ങളായ്
കാമികളായുള്ളോക്കു പോക്കീടാമറിഞ്ഞാലും."
ഇത്ഥം ശ്രീനാരായണനരുളിച്ചെയ്തനേരം
ചിത്തത്തിൽ ലജ്ജപൂണ്ടു കാമദേവാദികളും
നമിച്ചു ചൊന്നാരവർ "നിന്തിരുവടിയുടെ
പാദത്തെ ലംഘിപ്പതാർ സന്തതം ത്വല്പാദത്തെ
ഞങ്ങരം സേവിക്കമൂലം സ്വർഗ്ഗത്തിൽ വാണു തങ്ങരം-
തങ്ങരംതൻ ബലഭോഗമൊക്കെയുമനുഭവി-
ച്ചിരിപ്പു ത്വൽകൃപയാ ക്ഷുത്തൃഷ്ണാ വായു ലിംഗാ-
ദീന്ദ്രിയങ്ങളായുള്ളോരബ്ധിയെക്കടന്നിട്ടു
ക്രോധികളായിച്ചിലർ വിഫലകാമമായ
കോപഗോഷ്പദജലേ സഫലമെന്നി മുങ്ങി
തപസ്സും നശിക്കുന്നു ദുശ്ചരം ഭഗവാനേ!"
ഇങ്ങനെ വിബുധന്മാർ വാഴ്ത്തിനില്ക്കുന്നനേരം
മംഗലരൂപകളായ് മേവും സ്ത്രീജനങ്ങളെ
ദേവകരം കണ്ടു രൂപലാവണ്യമാല്യഗന്ധ-
ലേപനാദികരംകൊണ്ടു മോഹിച്ചിതതുനേരം
അവരോടൊരുത്തിയെ വരിപ്പിനെന്നു പറ-
ഞ്ഞവക്കു സുവർണ്ണാദി സ്വർണ്ണഭൂഷണം നൽകി
അയച്ചിതതുനേരമവരും ഭഗവാനെ
നയത്താൽ വീണു കുമ്പിട്ടുർവ്വശിയോടുകൂടി
സ്വർഗ്ഗത്തേ പ്രവേശിച്ചു ശ്രീനാരായണബലം
ശക്രനോടറിയിച്ചു ശക്രനും വിസ്മയിച്ചു.
ധന്യനാം നാരായണനീവണ്ണം ജനിച്ചിട്ടു
സന്യാസം ചെയ്തു ലോകേ സഞ്ചാരം ചെയ്തു പിന്നെ
ധന്യനാം ജഗല്പതി വൃത്രനെക്കൊന്നീടുവാ-
നിന്ദ്രബന്ധുവായതും ഗരുഡൻ ദേവേന്ദ്രനോ-
ടുന്നതയുദ്ധംചെയ്തു ജയിച്ചു പോരുന്നേരം
മാർഗ്ഗത്തിൽ പ്രത്യക്ഷനായ് ഗരുഡം വഹിച്ചതും
സൽഗുണ കപിലനാകുന്നതും വിഷ്ണ്വംശമാം.
ശ്രീമാനാം സനല്ക്കുമാരൻമുനി ചോദ്യത്തിനാൽ
കോമളഹംസമായാൻ ബ്രഹ്മനു സഹായമായ്
ഋഷഭനൃപൻ ദത്താത്രേയനും സ്വായംഭുവൻ
ഋഷിയാം നാരദനും വാമനൻ പ്രഹ്ലാദനും

---

പോക്കീടാം = കളയാം. അബ്ധി = മഹാസമുദ്രം. ലേപനം = പുരട്ടൽ.

ശേഷനും ഗരുഡനുമിന്ദ്രനും സൂര്യന്താനും
തോഷമാനസമുഖി ശചിയുമുർവശിയും
മററുള്ളയപ്പരസ്സ്ത്രീവർഗ്ഗവും കല്പകവും
ഉത്തമധന്വന്തരിയായതു വിഷ്ണ്വംശം കേൾ.
മത്സ്യമായ് കമഠമായ് സൂകരമൂർത്തിയായി
ചിത്സ്വരൂപകൻ നരസിംഹമായ് ജനിച്ചതും
മോഹിനീരൂപമായി പക്ഷിരൂപവുമായി
മോഹനരൂപന്മാരാം കൃഷ്ണരാമന്മാരുമായ്
രാമനായ്ക്കാർത്തവീര്യാർജ്ജുനനെ വധിച്ചതും
രാമനായ് ദശരഥപുത്രനായ് ജനിച്ചതും
കേവലം ബുദ്ധനായും കല്ക്കിയായ് ജനിപ്പതും
ഏവം വിഷ്ണുതന്നംശോത്ഭവന്മാരറിഞ്ഞാലും.
ലോകേഷു വിഷ്ണ്വംശോത്ഭവന്മാരായുള്ളോരെ
ഏകദേശമായൊട്ടൊട്ടിങ്ങനെ പറഞ്ഞിതു.
ബ്രഹ്മാവാദികൾ ദേവ മാനുഷ രാക്ഷസരും
ഇമ്മഹീവാസ സർവ്വ ജന്തുവർഗ്ഗവും പിന്നെ
ലോകങ്ങളലോകങ്ങൾ സർവവും നാരായണൻ
ആകുന്നതെന്നുമറിഞ്ഞീടുക വഴിപോലെ.''
ഇത്തരമവതാരഭേദങ്ങളൊക്കെക്കേട്ടു
ചിത്തകൗതുകത്തോടേ നിമിയും ചോദ്യംചെയ്തു:
'ഭക്തിയില്ലാതെ ശാന്തിഹീനരായ് കാമികളായ്
സക്തരായവർജിതാത്മാക്കളായ് ഹരിതന്നെ
ചിത്തത്തിൽ ഭജിക്കാതെയുള്ളവരുടെ ഗതി
ഉത്തമനായ ഭവാനൊക്കവേ കേൾപ്പിക്കണം.'
ഇത്തരം നൃപവാക്യം കേട്ടൊരു ചമസനും
സത്വരം നൃപനോടു പറഞ്ഞു തുടങ്ങിനാൻ:
''ധാതാവിൻ മുഖ കര തുട പാദേഷു പുരാ
ജാതരായിതു നാലു വർണ്ണങ്ങളാശ്രമങ്ങൾ
ബ്രാഹ്മണാദികളവർ സാക്ഷാലീശ്വരൻതന്നെ-
യാത്മകർമ്മങ്ങൾകൊണ്ടു ഭജിച്ചീടായ്കയാലെ
തത്തൽസ്ഥാനത്തുനിന്നു കീഴ്പോട്ടു പതിക്കുന്നു
ചിത്തത്തിൽ ഹരികഥാചിന്തനം ചെയ്യീടാതെ
നാരികൾ ശൂദ്രാദികളായോരു ഭവാദൃശ-
ന്മാരുടെ കൃപാപാത്ര;മീശ്വരപ്രസാദേന
വിപ്രക്ഷത്രിയവൈശ്യജാതികളായിജ്ജനി-
ച്ചുൾപ്രസന്നാത്മാക്കളാം മാധവപാദഭക്തി-
യുക്തരായ് പ്രാപ്തമായി വന്നൊരു നരജന്മം
സിദ്ധിച്ചീടിലും വേദവാദികളായിട്ടവർ

---

ലോകേഷു = ലോകങ്ങളിൽ. ഭവാദൃശന്മാർ = നിങ്ങളെപ്പോലെയുള്ളവർ.

കർമ്മത്തിൽ ബന്ധിച്ചുടനജ്ഞന്മാരായിപ്പിന്നെ
കല്മഷാത്മാക്കളായി മൂർഖരായുദ്ധതരായ്
വിദ്വാന്മാരെന്നുള്ളഭിമാനസംയുക്തന്മാരായ്
നിത്യവും മിഥ്യാവചനങ്ങളും ചൊല്ലിക്കൊണ്ടു
രാജസപ്രൗഢന്മാരായ് തക്ശീലന്മാരായി
കായാഭിമാനികളായ് പാപസംയുക്തന്മാരായ്
ഭഗവത്ഭക്തന്മാരെ നിന്ദിതഹാസന്മാരായ്
മൃഗജാതികൾപോലെ കാമുകരായി നിത്യം
തരുണീമണികളിൽ മൈഥുനപരന്മാരായ്
മരുവീടുന്നു പരനിന്ദിതന്മാരായവർ
ശ്രീവിഭൂതികൾകൊണ്ടും ബലകർമ്മങ്ങൾകൊണ്ടും
സർവജ്ഞന്മാരെ വിദ്വാനല്ലെന്നു ത്യജിക്കയും
അന്ധബുദ്ധികളായിട്ടീശ്വരനിന്ദകരായ്
ബന്ധിച്ചു സർവത്തിലും ഖലന്മാരവരല്ലോ
ഭക്തിഹീനരായുള്ളോർഗതിവൃത്തികളേവം;
ഭക്തിയുള്ളവരുടെ വൃത്തിമാർഗ്ഗങ്ങൾ കേൾക്ക:
വാക്യജാലങ്ങൾകൊണ്ടു ജീവേശജഗൽഭ്രമ-
ഭേദങ്ങളറിയുന്നു സത്തുക്കളായ ജനം
സത്യവാന്മാരായ് മാംസമദ്യാദി സേവാരതി
ചിത്തത്തിൽ വിനാവിവാഹാദിയജ്ഞാഗ്രഹേണ
പ്രവൃത്തിചെയ്തീടുന്നു നിവൃത്തികളിപ്പുന്മാരായ്
സുവൃത്യാ ധനധർമ്മ ഫലമെന്നറിയുന്നു
തൽജ്ഞാനം സുവിജ്ഞാനമതിനാൽ മനഃശാന്തി
അജ്ഞാനദേഹഗൃഹ കളത്ര വർഗ്ഗങ്ങളിൽ
സക്തിഹീനരായ് മൃത്യുഭയഹീനരായ് പിന്നെ
ഭക്തിയുക്തന്മാരായിട്ടിരിക്കുന്നവരല്ലോ
സത്തുക്കളെവരുടെ ധർമ്മമിങ്ങനെ നൂനം.
സംസാരഭക്തന്മാരായഭിമാനികളായി
സംശയബുദ്ധികളായ് ജന്തുഹിംസകന്മാരായ്
മാംസമദ്യാദി ഭുക്തിപാന സക്തന്മാരായി-
ട്ടേഷണബദ്ധന്മാരായ് കൃത്യഹീനന്മാരുമായ്
സ്വാത്മാവാം ഹരിതങ്കലേററവും വിമുഖരായ്
ആത്മാവല്ലാതൊരനിത്യങ്ങളിൽ സത്യബുദ്ധ്യാ
അജ്ഞാനത്തിങ്കൽ ജ്ഞാനം നടിച്ചു കാലം വൃഥാ
പ്രജ്ഞയാ മനോരഥമോരോന്നിൽ വിഭ്രമിച്ചു

---

കല്മഷാത്മാക്കൾ = പാപമനസ്സുകൾ. വാക്യജാലങ്ങൾ = വേദവാക്യങ്ങൾ. ജീവേശ ജഗദ്ഭ്രമഭേദങ്ങൾ = ജീവൻ, നാഥൻ, ലോകം ഇങ്ങനെയുള്ള ഭ്രമത്തിൻെറ ഭേദങ്ങൾ. മാംസമദ്യാദി ഭുക്തിപാന സക്തന്മാർ = മാംസം മുതലായവ ഭക്ഷിക്കുന്നതിലും മദ്യം മുതലായവ കുടിക്കുന്നതിലും താല്പര്യമുള്ളവർ.

പുത്രമിത്രാത്ഥ ഗൃഹധന സംപൂർണ്ണഭാവാൽ
എത്രയും തപസ്സിങ്കൽ പ്രാപിച്ച ഭേദബുദ്ധ്യാ
കേവലജ്ഞാനമോക്ഷമില്ലെന്നു മൂഢന്മാരായ്
മേവുന്നോരല്ലോ ബ്രഹ്മഹന്താക്കളെറിഞ്ഞാലും.
ഇങ്ങനെയുള്ള സംസാരങ്ങളെ ത്യജിപ്പതും
മംഗലഭക്തന്മാക്കു ഗതിയെന്നറിഞ്ഞാലും
ബ്രാഹ്മണജന്മം ജനിച്ചാത്മജ്ഞാനാദി ധർമ്മ-
ബ്രഹ്മജ്ഞാനവും ഭക്തിയെന്നിയേയിരിപ്പവ-
രെത്രയും കീഴ്പോട്ടേക്കു പതിക്കുമവരെന്നു
ചിത്തത്തിൽ നന്നായറിഞ്ഞീടണമെന്നീയത്ഥം
യാതൊരു ജനങ്ങളും ഭക്തിയെന്നിയേ ചിത്ത-
സംസാരബന്ധംതന്നിൽ വസിക്കുന്നവക്കെല്ലാം
മേല്പോട്ടു ഗതിയില്ല സംസാരംതന്നെ ഫലം
ഇപ്രകാരമാമതിൻ സാരമെന്നതു നൃനം."
ഇത്തരം ചമസൻെറ വാക്കുകൾ കേട്ടു നിമി-
യെത്രയും മോദത്തോടു ചോദിച്ചിതതുനേരം:
"ഓരോരോ കാലത്തിങ്കൽ ഭഗവദ്വർണ്ണഭേദ-
ചാതുരൂപങ്ങൾ നാമധ്യാന പൂജാദിവിധി
പാരതിൽ നരന്മാരാൽച്ചെയ്യേണ്ടും ക്രമങ്ങളെ
പാരാതെയരുൾചെയ്യുവേണ"മെന്നതു കേട്ടു
ഓരോരോ യുഗന്തോറുമുള്ള പൂജാദിവിധി
പാരമാനന്ദത്തോടെ കരഭാജനൻ ചൊന്നാൻ:
"കേൾക്കെടോ! കൃതയുഗേ ശാന്തരായ് നിർവൈരരായ്
സൽകൃതന്മാരായ് സമബുദ്ധികളായി നിത്യം
തപസാ ശമദമസാധനസംയുക്തരായ്
വിപുലഗുണവാന്മാരായുള്ള മാനുഷന്മാർ
ശുക്ലവർണ്ണനായ് ചതുർബ്ബാഹുക്കളോടുകൂടി
വല്ക്കലാംബര ജടാധാരിയായ് കൃഷ്ണാജിന-
പൂണനൂൽ ദണ്ഡകമണ്ഡലുക്കളെല്ലാം ധരി-
ച്ചാനന്ദ സമന്വിതം ഗുരുഢോപരി ദീപ്ത്യാ
ധർമ്മസ്ഥാപനകരൻ യോഗേശൻ ജഗല്പതി
നിർമ്മലൻ പുരുഷനവ്യക്തനീശ്വരൻ ദേവൻ
പരമാത്മാവെന്നിത്ഥം സ്തുതിച്ചു വൈകുണ്ഠനെ
പരമാനന്ദത്തോടേ സേവിച്ചു പൂജിക്കുന്നു.
ത്രേതയാം യുഗത്തിങ്കൽ വേദവിദ്യകൾകൊണ്ടു
സാധുധർമ്മിഷ്ഠന്മാരായ് ബ്രഹ്മവാദികളായ
മാനുഷർ രക്തവർണ്ണനായ് ചതുർഭുജത്തോടും

---

ഭഗവദ്വർണ്ണഭേദ ചാതുരൂപങ്ങൾ=ഭഗവാൻെറ വർണ്ണഭേദം. മനോഹരമായരൂപം ഇവകൾ.

ശോണിത കേശത്രിമേഖലാ സംയുക്തനായി
വേദാത്മാ സ്രുവസ്രുഗാദ്യപലക്ഷണനായി
പൃശ്നിഗർഭസ്ഥ ദേവ ജയന്തവൃഷാകപി–
പൃശ്നസംയുതം വിഷ്ണരിത്യേവം സ്തുതിചെയ്തു
സർവദേവതാമയനാകിയ ദേവൻതന്നെ
സർവദാ ഭക്തിയോടു നിത്യവും പൂജിക്കുന്നു.
ദ്വാപരയുഗത്തിങ്കൽ വേദതന്ത്രങ്ങൾകൊണ്ടു
പാപഹീനന്മാരുമായ് പരിജിജ്ഞാസുക്കളായ്
മർത്ത്യന്മാർ ശ്യാമവർണ്ണനായ് ചതുർഭുജങ്ങളിൽ
ഉത്തമ ശംഖചക്രാദ്യായുധധരനായി
പീതവാസസാ ശ്രീവത്സാങ്കിതാദ്യാഭയോടും
മാധവസ്വരൂപത്തെ ധ്യാനിച്ചു വഴിപോലെ
വാസുദേവായ പുരുഷാത്മനേ ഭൂതാത്മനേ
വാസവാദ്യമരൗഘാരാധിതാംഘ്രയേനമഃ
നമസ്തേ ഭഗവതേ നാരായണായ നമോ
നമസ്തേ വിശ്വായ വിശ്വേശ്വരായതേ നമഃ
അനിരുദ്ധായ പ്രദ്യുമ്നായ മുക്തായനമോ
മുനയേ സങ്കർഷണമൂർത്തയേ നമോ നമഃ
ഇങ്ങനെ സ്തുതിച്ചതി ഭക്തിയോടനുദിനം
മംഗലം മഹാരാജ ലക്ഷണം ചിൽപ്പുരുഷം
ജഗദീശ്വരം ജന്മരഹിതം ജനാർദ്ദനം
ഭഗവൽപ്പദം പൂജിച്ചീടുന്നു നൃപോത്തമ!
കേൾക്കെടോ കലിയുഗേ കൃഷ്ണവർണ്ണനായൊരു
പാല്ക്കടൽവാസം കൃഷ്ണം പാർഷദാസ്ത്രാംഗോപാംഗൈഃ
സർവദാ പരിഭവനാശനമഭീഷ്ടദം
സർവതീർത്ഥാസ്പദമായ് ശർവവിശ്വസൃങ്നതം
ഭക്താർത്തിഹരം ഭവസംസാരാർണ്ണവപോതം
മുക്തിദം ചിൽപൂരുഷമീവണ്ണം സ്തുതിചെയ്തു
യജ്ഞങ്ങൾകൊണ്ടും തുലോം കീർത്തനങ്ങളെക്കൊണ്ടും
വിജ്ഞാനിജനം പൂജിച്ചീടുന്നിതറിഞ്ഞാലും
സുഖദുഃഖങ്ങളിഹ പരങ്ങളുപേക്ഷിച്ചു
മഖദാനാദി ധർമ്മതല്പരന്മാരായ് പിന്നെ
സദ്ഗുരു വചനത്താലരണ്യം പ്രാപിച്ചുടൻ
ഇക്കണ്ട മായാമൃഗദാരാദി പാശങ്ങളെ
വെടിഞ്ഞു കലിയുഗത്തിന്നനുരൂപമായ
വടിവാം ഹരി ജഗദീശ്വരൻ ഭഗവാൻതൻ–

---

സ്രുവസ്രുഗാദ്യപലക്ഷണൻ = സ്രുവം, സ്രുക് തുടങ്ങിയയാഗലക്ഷണങ്ങളോടു കൂടിയവൻ. പാർഷദാസ്ത്രാംഗോപാംഗൈഃ = ഭൃത്യന്മാരോടും അസ്ത്രങ്ങളോടും അംഗങ്ങളോടും ഉപാംഗങ്ങളോടുംകൂടെ. ശർവവിശ്വസൃങ്നതം = പരമശിവനാലും ബ്രഹ്മാവിനാലും സ്തുതിക്കപ്പെട്ടവനായ.

മഹിമ ഗുണങ്ങളെക്കീർത്തിച്ച പാദാംബുജം
അകമേ ധരിച്ചിഹ പരമാനന്ദത്തോടും
യുഗവത്തികളായ മനുജന്മാരാൽ നിത്യം
ജഗദീശ്വരൻതാനും പൂജിക്കപ്പെട്ടുന്നിതു.
കലികാലത്തെസ്സഭാജനം ചെയ്തീടുന്നുടൻ
ചലനഹീനന്മാരായ് ഗുണവാന്മാരായതി-
സാരജ്ഞന്മാരായാര്യന്മാരായ മനുജന്മാർ
സാരമാം ഭഗവൽ കീർത്തനങ്ങൾകൊണ്ടുതന്നെ
സർവധർമ്മാത്ഥ കാമമോക്ഷങ്ങൾ സാധിക്കുന്നു
സർവാത്മാ ജഗൽപതിതന്നനുഗ്രഹത്താലെ
ഇതിങ്കൽ വിമുഖന്മാരായുള്ള ജനമെല്ലാം
അതിലോഭികളായി മൂഢന്മാരായിട്ടവർ
ശാന്തിഹീനരായ് സംസാരത്തിങ്കലുഴന്നതി-
ഭ്രാന്തമാനസന്മാരായ് നശിച്ചീടുന്നു വൃഥാ.
ചൊല്ലേറാണ്ട കൃതയുഗാദികളാം മൂന്നിങ്കലു-
മുത്ഭവിച്ചിരിക്കുന്ന പ്രജകൾ കലിയിങ്കൽ
മാനുഷജന്മം ലഭിച്ചീടുവാനിച്ഛിക്കയാൽ
മാനുഷരായി ലോകഭക്തരായ് ഭവിക്കുന്നു
ആയതിൽച്ചിലർ വിഷ്ണുഭക്തരായ് തീർത്ഥസ്നാനം
ആചരിക്കുന്നു ഭക്ത്യാ ഭൂപ്രദക്ഷിണം ചെയ്തു
ഭഗവദ്ഭക്ത്യാ ശ്രേഷ്ഠന്മാരായി സർവകർമ്മം
ഭഗവൽസമർപ്പണം ചെയ്തു ശുദ്ധന്മാരായി
മത്ത്യന്മാർ മുനിദേവ പിതൃമാനുഷന്മാക്കും
കൃത്യമായുള്ള കർമ്മമൊന്നുമേ ചെയ്യാഞ്ഞിലും
ദോഷമേതുമേയില്ല ശോകബന്ധവുമില്ല
വാസുദേവനാം പരൻ സവ്കർമ്മണ്യൻ നൂനം.
ആകയാൽ സർവജഗന്മൂലമായിരിക്കുന്ന
ലോകേശൻപാദപത്മം ഭജിച്ചു കാലാന്തരാൽ
ഭവിച്ചു സത്തുക്കളായ് ജനിച്ചു ബ്രഹ്മപദം
ലഭിച്ചീടുന്നു നരജന്മത്തിൻ ഫലം നൂനം
ഇങ്ങനെ യുഗംതോറും ഭഗവൽപൂജാമാർഗ്ഗം
മംഗലം കലിയിങ്കൽ ഭഗവൽസങ്കീർത്തനം
മുഖ്യമെന്നതുമറിഞ്ഞീടുക മനതാരിൽ
വിഖ്യാതഗുണനിധേ! മിഥിലാനൃപോത്തമ!''
ഇങ്ങനെ നിമിയോടു യോഗികളരുൾചെയ്തു
മംഗലമതേ! വസുദേവ! കേട്ടീടു ശേഷം.
ധ്യാനവും യജ്ഞം പിന്നെയർച്ചനം കീത്തനവും
ഈവണ്ണം യുഗക്രമപൂജകളോടുംകൂടി

സർവ്വകർമ്മണ്യൻ = എല്ലാ പ്രവൃത്തികളും ചെയ്യാൻ സമത്ഥൻ.

 

ഭഗവദ്ധർമ്മങ്ങളെ മിഥിലേശ്വരനിത്ഥം
അകമേ കേട്ടു ധരിച്ചാനന്ദസമന്വിതം
യജ്ഞാവസാനത്തിങ്കൽ നവയോഗികളായ
വിജ്ഞാനിമുനികളെയാചാര്യനോടും കൂടി
പൂജിച്ചു യോഗികളുമന്തർദ്ധാനവുംചെയ്തു
രാജാവും ധർമ്മിഷ്ഠനായ്‌വാണിതു യഥാസുഖം.
പരമാത്മനി പിന്നെ തത്തപോബലജ്ഞാനാൽ
പരബ്രഹ്മത്തെ പ്രാപിച്ചീടിനാൻ നിമി പിന്നെ.
നീയുമിശ്രുതങ്ങളായീടിന ഭാഗവത-
മായ ധർമ്മങ്ങളോടും ശ്രദ്ധാസംയുക്തനായി
മേവുക മഹാഭാഗനായുള്ള വസുദേവ!
കേവലൻ മഹാവിഷ്ണു തല്പുത്രനായി വന്നു
ദർശനാലിംഗനാലാപങ്ങളെക്കൊണ്ടു പിന്നെ
സ്പർശനാസനശയനാദികളാലും കൃഷ്ണേ
പുത്രസ്നേഹത്താലുള്ള കൗതുകംകൊണ്ടു നിത്യം
ഭർത്തൃഭാര്യമാർ നിങ്ങൾ യശസ്സുകൊണ്ടു ലോകം
ഒക്കെയും പൂർണ്ണമായി ഭവിച്ചതറികെടോ!
സൽഗ്ഗുണനിധേ! കൃഷ്ണേ വൈരാനുബന്ധംകൊണ്ടു-
ശിശുപാലാദികളാം നൃപന്മാർ ഗതി ലഭി-
ച്ചുശ്രുഭമണയാതെ ദേവസ്ത്രീകളും മററും
പല നാരീഭിരനുലാളിത വിലോകന-
ലളിതവിലാസങ്ങൾകൊണ്ടു സൽഗതി വന്നു.
സർവാത്മാവായ വിഷ്ണുഭഗവാൻ പരമാത്മാ
നിർവൈരചിത്തന്മായാമാനുഷവേഷംപൂണ്ടു
ഭൂഭാരാസുരജന ഹന്താവായവതരി-
ച്ചുർവ്വിയിലെല്ലാം യശസ്സുണ്ടാക്കീടുന്നു നാഥൻ.''
നാരദവാക്യമേവം കേട്ടൊരു വസുദേവൻ
ആരൂഢാനന്ദത്തോടു പൂജിച്ചു മുനീന്ദ്രനെ;
സാദരം പ്രസാദിച്ചു നാരദമുനിതാനും
മോദമോടതുനേരമന്തർദ്ധാനവും ചെയ്തു.
നവയോഗികൾ നിമിക്കുപദേശിച്ചതെല്ലാം
ഇവിടെ വസുദേവരോടു നാരദൻ ചൊന്നാൻ.
ഇങ്ങനെ പരീക്ഷിത്തിനോടു ശ്രീശുകമുനി
മംഗലമായ കഥ കേൾക്കെന്നാനിനിശ്ശേഷം:
"ഇത്തരം കേട്ടു മഹാഭാഗനാം വസുദേവൻ
ചിത്തവിസ്മിതനായി ദേവകീദേവിതാനും
മാനസമോഹം ത്യജിച്ചാനന്ദസമന്വിതം

---

നാരീഭിഃ...വിലാസങ്ങൾ = സ്ത്രീജനങ്ങളാൽ ലാളിക്കപ്പെട്ട ദർശനംകൊണ്ടും മനോഹരമായ ക്രീഡകൾകൊണ്ടും. ഭൂഭാരാസുരജനഹന്താ = ഭൂമിക്കു ഭാരമായിത്തീർന്ന അസുരജനങ്ങളെ കൊന്നവൻ.

വാണിതു സഭാര്യനായ് വസുദേവരുമഹോ!
നാരദവസുദേവ സംവാദം പുണ്യമിദം
സാരമാം കഥാമൃതം ഗ്രഹിച്ചീടുന്ന ജനം
സമബുദ്ധികളായി നിർമ്മലാത്മാക്കളായി-
ട്ടമൃതാനന്ദപദം പ്രാപിക്കുമസംശയം.
കോൾക്കെടോ! നൃപോത്തമ! വാസവിയതുകാലം
പാർത്തുടൽവാസം കാണ്മാൻ ദ്വാരകയകം പുക്ക
അങ്ങനെയിരിക്കുന്നാൾ ശംഭുവും വിധാതാവും
മംഗലന്മാരാമൃഷിവർഗ്ഗവും ദേവേന്ദ്രനും
ആദിത്യന്മാരുമ്മരുദ്ദേവകളശ്വിനികൾ
മോദത്തോടേകാദശരുദ്രന്മാർ വിശ്വദേവ
സാദ്ധ്യകിന്നരാപ്സരോഗന്ധർവ ഗുഹ്യകന്മാർ
സിദ്ധചാരണ വിദ്യാധരന്മാർ മുനികളും
പിതൃക്കൾ മററുമുള്ള ദേവതാഗണങ്ങളും
മധുദ്വേഷിയെക്കാണ്മാൻ ഗമിച്ചു ദ്വാരകയെ
സ്വർഗ്ഗോദ്യാനോത്ഭവങ്ങളാകിയ മാല്യങ്ങൾ കൊ
ണ്ടാകവേയലങ്കരിച്ചോരു നിർഗ്ഗുണമൂർത്തി
മായാമാനുഷവേഷത്തോടു മാനുഷലോകേ
മായാമാനസരമനാകിയ ഭഗവാൻതൻ
യശസ്സുകൊണ്ടു സർവലോകകല്മഷമെല്ലാം
നശിപ്പിച്ചീടുന്നൊരു കൃഷ്ണനെദ്ദേവകളും
കണ്ടു തൃപ്താക്ഷന്മാരായത്ഭുതവദ്ദർശനം
കണ്ടിതഹരം യദുസത്തമം വാസുദേവം
ശ്രീകൃഷ്ണം ജഗദീശം വിചിത്രപദങ്ങളാൽ
നാകവാസികൾ വാഴ്ത്തിസ്തുതിച്ചു തുടങ്ങിനാർ:
''നാഥനായീടും തവ പാദപങ്കജം ഞങ്ങൾ
പാഥോജവിലോചന! സന്തതം വണങ്ങുന്നു
മോക്ഷകാമികളാലേ ഭാവയുക്തരായ്ക്കൊണ്ടു
സൂക്ഷ്മമാം ബുദ്ധീന്ദ്രിയ പ്രാണാവസ്ഥാദികളാ-
ലന്തർഭാഗത്തു ഭക്ത്യാ നിത്യവും ധ്യാനിച്ചുടൻ
ചിന്തിച്ചു വസിക്കുന്ന നിന്തിരുപ്പാദാംബുജം.
ആത്മനി കർമ്മപാശ ബന്ധമില്ലാതെ ത്രിഗു-
ണാത്മരൂപിയാം മായാവ്യക്തമായീടും വിശ്വം
സൃജിച്ചും ഹരിപ്പൂ തൽഗ്ഗുണത്തിൽ സംസ്ഥിതനായ്
നിർഗ്ഗുണനായീടുന്നീയജിതനഖിലേശൻ
ബന്ധിച്ചു വ്യവഹാരരതനെന്നറിയാതെ
ചിന്തയിൽ ദുരാചാരന്മാരായ മനുഷ്യർക്ക്

---

മായാമാനസരമൻ = മായകൊണ്ടു് മനസ്സിനെ രമിപ്പിക്കുന്നവൻ. തൃപ്താക്ഷന്മാർ = കണ്ണിനു സംതൃപ്തി വന്നവർ.

ശുദ്ധിയില്ലാതെ മനസ്സേററവും മൂഢതയാൽ
അന്ധത ഭവിക്കുന്നു സന്തതമപി ചിരാൽ,
ആയതു വിദ്യാശ്രുതാദ്ധ്യയനം ദാനം തപ-
സ്സായ കർമ്മങ്ങൾകൊണ്ടു സത്വബുദ്ധിമാന്മാരായ്
നിന്തിരുവടിയുടെ യശസി സുശ്രദ്ധയാ
സന്തതം തവ നാമസ്മരണയുണ്ടായ്‌വരും
അതിനാൽ മതിതെളിഞ്ഞാത്മശുദ്ധിയുമുണ്ടായ്
മൃതിസംഭവേ യമദണ്ഡപാശവുംതീർന്നു
നിന്തിരുപ്പാദാംബുജം പ്രാപിച്ചീടുന്നു സർവ-
ബന്ധങ്ങൾ തീർന്നു വസിച്ചീടുന്നു നിർമ്മലന്മാർ
അശുഭാശയധൂമഹേതുവായ് ഭവിക്കണം
അശുഭനാശകരമാകിയ തവ പദം.
മാമുനികളാൽ ക്ഷേമത്തിന്നായ്ക്കൊണ്ടന്തർഭാഗേ
സാമോദമൂഹ്യമാനമാകുന്ന ഭവൽപ്പദം
സാത്വതന്മാരായുള്ളോരാത്മജ്ഞാനികളാലെ
ചിത്തത്തിലൂഹിച്ചർച്ചിച്ചീടുന്ന തവ പാദം.
കർമ്മയോഗികളഗ്നൗ വിധിവദ് ഭവൽപ്പദം
നിർമ്മിച്ചു പൂജിക്കുന്നു യോഗികളാത്മാവിങ്കൽ;
അങ്ങനെയിരിക്കുന്ന നിന്തിരുപ്പാദാംബുജം
മംഗലം വരുവാനായ് കൈക്കൂപ്പീടുന്നു ഞങ്ങൾ
ദേവദാനവ മനുജാദികളെല്ലാവർക്കും
കേവലം ഭയാഭയ ദാനതല്പരൻ ഭവാൻ
സത്തുക്കളായോരെയും ഖലന്മാരെയും ക്രമാൽ
ശുദ്ധരാക്കീടുന്നിതു തല്പാദ തീർത്ഥംകൊണ്ടു.
ബ്രഹ്മാവാദികളാലെ പൂജിതനായ ഭവാൻ
നിർമ്മലൻ മായാപുരുഷന്മാർക്കും പരനല്ലോ.
കാലരൂപനായ് പുരുഷോത്തമനായ ഭവാൻ
പാലിച്ചീടേണം നിത്യം ഞങ്ങളെദ്ദയാനിധേ!
തല്പാദതീർത്ഥംകൊണ്ടു ശുദ്ധമാക്കീടുവാനായ്
ചില്പുമാനായ ഭവൽകാരുണ്യമുണ്ടാകേണം.
സർവഹേതുവായ് സൃഷ്ടിസ്ഥിതി സംഹാരകൃത്താ-
യവ്യക്തമഹത്തത്ത്വാഹങ്കാരനിയമിയായ്
ജീവനായ്ക്കാലാത്മാവായഖിലപ്രവൃത്തനായ്
കേവലസ്വരൂപനായുത്തമപൂരുഷനായ്
മേവീടും നിന്നെ മായാവരണശക്തി മറ-
ച്ചാവോളം നിൻെറ ചൈതന്യത്തെയുമാശ്രയിച്ചി-
ട്ടേവം ബ്രഹ്മാദികോശ സകല ജനത്തിനും

---

അശുഭാശയ ധൂമകേതു = ദുഷ്ടബുദ്ധികളെ നശിപ്പിക്കുന്നവൻ. ഭയാഭയദാന തല്പരൻ = ഭയത്തെയും അഭയത്തെയും കൊടുക്കുന്നതിൽ താല്പര്യമുള്ളവൻ.

ആധാരസ്വരൂപമായ് നിന്നുടെ മായകൊണ്ടു
ബോധരൂപനായ് ഗുണരൂപനായ് നിർഗ്ഗുണനായ്
ഗുണലിപ്തനായ്മേവും ഭഗവൽകടാക്ഷമാം
അനംഗബാണങ്ങളാൽപ്പതിനാറായിരത്തിൽ-
പ്പരമെട്ടുള്ള നാരിമാരുടെ ചരണങ്ങൾ
പരിചിൽപ്പതിപ്പിച്ചിട്ടവരെ വശമാക്കി-
ത്തന്നുടെ പാദശുശ്രൂഷാദികൾകൊണ്ടവർക്കു-
മുന്നതഭക്തിശ്രദ്ധാചരിത ശ്രുതികൊണ്ടും
അംഗസംഗമംകൊണ്ടും ത്വല്പാദതീർത്ഥംകൊണ്ടും
മംഗലനാകും നിന്റെ യശസ്സുകൊണ്ടും ലോകേ
നാരിമാരെയും നരന്മാരെയും ലോകത്തെയും
പാരാതെ ശുദ്ധമാക്കി ദ്വാരകാപുരിതന്നിൽ
മേവുന്ന ഭവല്പാദപങ്കജയുഗം നിത്യം
സേവിച്ചു നമസ്കരിച്ചീടുന്നു ഞങ്ങൾ നാഥാ!''
മന്നവ! ദേവഗണമിങ്ങനെ മുകുന്ദനെ
വന്ദിച്ചു നമസ്കരിച്ചംബരാശ്രിതന്മാരായ്
നിന്നപ്പോൾ വിധാതാവും സ്തുതിച്ചു തുടങ്ങിനാൻ
ഉന്നതഭക്ത്യാ പരമാത്മാവാം കൃഷ്ണപദം:
''ഭൂഭാരാപഹരണത്തിന്നായിട്ടാണ്ടെന്നാൽ മുന്നം
കാമദനായ ഭവാനോടെല്ലാമുണർത്തിച്ചേൻ.
നിന്തിരുവടിയെന്നാലതർത്ഥിക്കപ്പെട്ടതിനെ
അന്തരംവരാതെ സാധിപ്പാനുമധർമ്മത്തെ
ദൂരവേ നീക്കി ധർമ്മസ്ഥാപനം ചെയ്തു സത്യം
പാരാതെ പരിപാലിച്ചീടിന ഭവാനുടെ
സർവ കല്മഷനാശകാരിണിയായ കീർത്തി
സർവേശ! ലോകത്തിങ്കൽ വർദ്ധിപ്പിച്ചീടുവാനും
യാദവകുലത്തിങ്കലവതാരം ചെയ്തോരു
മാധവ! തവ കഥാലീലകൾ കലിയിങ്കൽ
സാധുക്കളായുള്ളോരു മാനുഷർ ദിനേദിനേ
ചേതസ്സിലോർത്തുകൊണ്ടു കീർത്തിച്ചും തമസ്സിനെ
കടന്നും വിശുദ്ധരായ് പരമാർത്ഥജ്ഞന്മാരാ-
യുടനേ മോക്ഷത്തേയും ലഭിച്ചീടുന്നു നൂനം.
യദുവംശത്തിലവതീർണ്ണനായിരിക്കുന്ന
മധുവൈരിയാം തവ മായയാ ദേവകാര്യം
സാധിപ്പാൻ യദുകുലം വിപ്രശാപത്തെക്കൊണ്ടു-
ണ്ടാദരവെന്യേ നഷ്ടമാകവാൻ ഭാവിച്ചോരു
നിന്തിരുവടിയിപ്പോളിക്കണ്ട ലോകത്തെയും
സന്തതം കിങ്കരന്മാരായുള്ള ഞങ്ങളേയും

---

അംബരാശ്രിതന്മാർ = ആകാശത്തെ പ്രാപിച്ചവർ.

ലോകപാലക! പരിപാലിച്ചുകൊള്ളേണമേ
ശോകനാശനദേവ! ദേവേശ! ദയാനിധേ!''
ബ്രഹ്മാദിദേവകളാൽ സ്തുതനായിതി പര-
ബ്രഹ്മമാം ഭഗവാനുമേററവും സന്തുഷ്ടനായ്
മന്ദഹാസവും പൂണ്ടു നാന്മുഖാദികളോടു
പന്നഗശായി പരൻപുരുഷനരുൾചെയ്തു:
''നിങ്ങൾക്കവേണ്ടും കാര്യമൊക്കെയും ചെയ്തു ഞാനു-
മിന്നിപ്പോൾ യദുക്കൾക്ക വീര്യശൗര്യാദി മദം
വന്നു വദ്ധിച്ചു നടന്നീടുന്നതോർത്തുകണ്ടാൽ
ഇന്നിപ്പോൾ ഭൂഭാരമായ് വന്നിതു യദുക്കളും.
വിപ്രശാപത്തെക്കൊണ്ടു തങ്ങളിൽ സ്പദ്ധിപ്പിച്ചു
ക്ഷിപ്രം ഞാൻ യദുക്കളെ നശിപ്പിച്ചനന്തരം
ദ്വാരകാപുരത്തേയുമംബുധിതന്നിൽ മുക്കി
പാരാതെ വേണ്ടുംകാര്യം ചെയ്യുവ''നെന്നിങ്ങനെ
ഉത്തമപുരുഷൻെറയരുളപ്പാടു കേട്ടി-
ട്ടുത്തമന്മാരാം ബ്രഹ്മാദികളും കൃഷ്ണൻതന്നെ
ചിത്തമോദേന നമസ്കരിച്ചു വാഴ്ത്തികൊണ്ടു
സത്വരമവരവർനിലയം പുക്കീടിനാർ.
അന്നേരം വ്യോമ്നിനിന്നു കൊള്ളിമീൻ വീണും മററും
നന്മയല്ലാത നിമിത്തങ്ങളെക്കണ്ടു കൃഷ്ണൻ
ജ്യേഷ്ഠനും യദുശ്രേഷ്ഠന്മാക്കുമതറിയിച്ചു
വിഷ്ടപാധിപനതിൻ ശാന്തിയും ചൊന്നാനിത്ഥം
മന്നവ! കേട്ടുകൊൾക കേവലനതുനേരം
തന്നുടെ ദ്വാരാവതീവാസികളായുള്ളോരു
വന്ദിതന്മാരാം വൃദ്ധാമാത്യാദി ജനത്തോടും.
വന്ദനീയനാം കൃഷ്ണൻ ചിത്തത്തിലോർത്തു ചൊന്നാൻ
ബ്രാഹ്മണരുടെ ശാപം നമ്മുടെ കുലത്തിനു
നന്മയല്ലതു നാശകാരണമായ്ഭവിച്ചു.
ആയതുമൂലംതന്നെയിക്കണ്ട ദുന്നിമിത്ത-
മായവ കാണുന്നതുമീവകയെല്ലാമോർത്താൽ
തദ്ദോഷശാന്തിക്കായിക്കൊണ്ടു നാമെല്ലാവരും
സത്വരം പ്രഭാസതീർത്ഥസ്നാനം ചെയ്തീടണം
പണ്ടുമിപ്രഭാസതീർത്ഥസ്നാനംകൊണ്ടു പല-
രിണ്ടൽതീർന്നിരിക്കുന്നിതായതു കേട്ടുകൊൾവിൻ!
ദക്ഷശാപത്താൽ ശശിതാനിദം തീർത്ഥസ്നാനാൽ
ദക്ഷനായ്ത്തൻെറ കലാശുദ്ധനായ് പ്രകാശിച്ചു
ഇങ്ങനെ മററും ചിലർ കല്മഷം പോക്കീടിനാർ
വന്ദിതതീർത്ഥസ്നാനമെന്നതുകൊണ്ടിന്നു നാം

---

വ്യോമ്നി = ആകാശത്തിൽ.

ചൊല്ലൊണ്ടും പ്രഭാസതീർത്ഥസ്നാനം കഴിച്ചുടൻ
വിപ്രദാനങ്ങൾ പിതൃദേവ പൂജകളേയും
ചെയ്തു കല്മഷമായ വാരിധിതന്നെദ്ദാന-
മാദിസൽക്കർമ്മമായ കപ്പലാൽ കടക്കണം
ആപദംബുധി കടന്നീടണമതിന്നിപ്പോൾ
യാദവന്മാരെല്ലാരും പുറപ്പെട്ടീടവേണം
ഇങ്ങനെ ഭഗവാൻതന്നരുളപ്പാടു കേട്ടു
മംഗലന്മാരാം യദുവീരന്മാർ പുറപ്പെട്ടു
സ്യന്ദനങ്ങളുമൊരുമിപ്പിച്ചു നില്ക്കുന്നേരം
വന്നു കൃഷ്ണനെ വന്ദിച്ചുദ്ധവർ പറഞ്ഞിതു:
''നിന്തിരുവടി വിപ്രശാപത്തെക്കളവതി-
ന്നന്തരമേതുമില്ല സമർത്ഥനെന്നാകിലും
സാമർത്ഥ്യമില്ലെന്നതു ഭാവിച്ചു വാഴും തവ
കോമളപാദപത്മം പിരിഞ്ഞു വാഴ്‌വാനൊട്ടും
സാമർത്ഥ്യമിനിക്കില്ല സച്ചിദാനന്ദമൂർത്തേ!
കാമദ! തവ ദേഹാലംകൃതമാല്യഗന്ധ-
വസ്ത്രഭോജനോച്ഛിഷ്ട ദാസ്യകർമ്മങ്ങൾകൊണ്ടും,
എത്രയും തപോവൃത്തി യോഗാദി കർമ്മത്താലെ
ത്വന്മായാഹീനന്മാരായ് ത്വല്പദാംബുജം ചേർന്നി-
ട്ടുത്ഭവമൃതിദുഃഖം തീർക്കുന്നു മുനിമാരും;
ഞങ്ങളുമിഹ കർമ്മവിഭ്രമചിത്തന്മാരായ്
മംഗലനാകും ഭവദാത്താകീർത്തനധ്യാനം
എന്നിവ ചെയ്തുകൊണ്ടും ദുസ്തരമായീടുന്ന
നിന്നുടെ മായാതമസ്സംസാരം കടക്കുന്നു.''
ഉദ്ധവവാക്യമേവം കേട്ടൊരു ഭഗവാനും
ബദ്ധമോദേന ഭൃത്യനാകിയോരുദ്ധവനെ
സത്വരമേകാന്തമായ്‌വിളിച്ചിട്ടരുൾ ചെയ്തു:
''സത്യമായതു പറഞ്ഞീടുവൻ കേട്ടുകൊൾക
ബ്രഹ്മാദി ദേവഗണം സ്വർഗ്ഗകാംക്ഷിതന്മാരായ്
നമ്മോടു ദേവകാര്യം മുന്നമിങ്ങറിയിച്ചാർ
ബ്രഹ്മാവർത്ഥിച്ച കാര്യമൊക്കെയും സാധിപ്പാനായ്
നമ്മുടെ മായയാലേ ഞാനവതരിച്ചിട്ടു
ദേവകാര്യങ്ങളെല്ലാം സാധിച്ചു വഴിപോലെ;
ഭൂഭാരമായതിപ്പോൾ യാദവകുലമതു.
ബ്രാഹ്മണശാപത്തിനാൽ യാദവവീരന്മാരെ
തമ്മിൽ കൊല്ലിച്ചു നശിപ്പിച്ചു ദ്വാരകാപുരം
അംബുധൌ മുക്കിക്കളഞ്ഞിക്കണ്ടേ ലോകമെല്ലാം

---

ആപദംബുധി = ആപത്താകുന്നസമുദ്രം. ഉത്ഭവമൃതിദുഃഖം = ജനനമരണാദി
കൾകൊണ്ടുള്ള ദുഃഖം.

മംഗലവിഹീനമായ് വന്നീടുമറിക നീ
നമ്മാലിമ്മഹീതലം ത്യജിക്കപ്പെട്ടന്നേരം
ധർമ്മഹീനരായ്‌വരും ജനങ്ങൾ കലിയിങ്കൽ
നിർമ്മലഭക്തന്മാരായ്ത്തീരുന്ന സാധുക്കൾക്കു
മംഗലംവരും കലിദോഷവും വരാ നൂനം.
സ്വജനബന്ധനമായിരിക്കും സ്നേഹത്തെയും
ത്യജിച്ചു സർവ്വം നീയുമെങ്കൽ പ്രാപിച്ചു മനം
പാഴാക്കി സമദൃക്കായ്‌വിചരന്നാലുംകൊണ്ടുടൻ
അഴലെന്നിയേ മനോവാക്കു ചക്ഷുസ്സുകളാൽ
ഗ്രഹിച്ചു നാനാത്മമായിരിക്കുന്നതിനേയും
ഗ്രഹിക്ക നശ്വരമിതെന്നു നീ വഴിപോലെ.
മായാമാനസത്തോടു യുക്തനാകുന്ന പുമാൻ
നാനാത്വഭ്രമഗുണദോഷേഷ്വ കൃതനായി
കർമ്മാകർമ്മവും പിന്നെ വികർമ്മമെന്നിങ്ങനെ
കർമ്മണാ ഗുണദോഷബുദ്ധിഭേദങ്ങളോടും
കൂടുകകൊണ്ടിന്ദ്രിയഗ്രാമസംയുക്തചിത്ത-
നാടകമാടിക്കൊണ്ടു വാഴുമായതുമൂലം
ഇക്കണ്ട ജഗത്തെല്ലാമീശ്വരമയമായി
നില്ക്കുന്നൊരാത്മാവിങ്കൽ ജ്ഞാനവിജ്ഞാനയുക്ത്യാ
ആത്മതുല്യാനുഭവതുഷ്ടരായുള്ളവർക്കി-
ല്ലാത്മീയകാര്യങ്ങൾക്കു വിഘ്നമെന്നറിഞ്ഞാലും.
ദോഷബുദ്ധ്യോഭയങ്ങൾക്കതീതനായി നിത്യം
പാഴായ നിഷേധകർമ്മങ്ങളിൽ നിവൃത്തനായ്
നല്ലൊരു ഗുണബുദ്ധിയെന്യേ ചെയ്യേണ്ടതെല്ലാ-
മല്ലലില്ലാതെ ബാലൻ ചെയ്യുന്നപോലെ ചെയ്ക.
പാരാതെ സർവഭൂതസുഹൃത്തായ് ശാന്തനായി
ചാരുവിജ്ഞാനജ്ഞാനനിശ്ചലനായിക്കൊണ്ടു
എന്മായയായിരിക്കും വിശ്വത്തെക്കൊണ്ടു നന്നായ്
തന്നുള്ളിലിതു മദാത്മകമായ്‌നിരൂപിച്ചു
തുല്യദർശനനായി ദേഹാദി പ്രപഞ്ചങ്ങ
ളെല്ലാമേ മായാമയമെന്നുള്ളിലറിവോടും
സമബുദ്ധിയായ്‌ പെരുമാറുക നീയു''മെന്നു
ഭഗവാനരുളിച്ചെയ്തതു കേട്ടൊരുശേഷം
കേട്ടാലും നൃപോത്തമ! ഭഗവദ്വാക്യം കേട്ടു
ശ്രേഷ്ഠനാമുദ്ധവനും വന്ദിച്ചു ചോദിച്ചിതു:
''യോഗയോഗേശ! യോഗാത്മകനായീടും നാഥ!
കേവലം ഭവാനെന്നോടരുളിച്ചെയ്തതോർത്താൽ

മംഗലവിഹീനം = മംഗളമില്ലാത്തതു്. കർമ്മാകർമ്മം = കർമ്മവും (വിഹിതമായ പ്രവൃത്തി) കർമ്മോലോപവും. വികർമ്മം = നിഷിദ്ധമായ കർമ്മം. ഉഭയങ്ങൾ = ഗുണദോഷങ്ങൾ.

സംഗത്തെക്കളെവാനായുള്ള സംന്യാസചിഹ്നം
സംഗികളായ വിഷയാത്മാക്കരം കാമങ്ങളെ
ത്യാഗം ചെയ്കീടുവതിന്നോർത്താൽ ദുഷ്കരംതന്നെ
ഭോഗപാശത്താലവനിവനെന്നതും പിന്നെ
എൻെറയെന്നതുമെനിക്കെന്നതും മൂഢാത്മാവായ്
നിൻെറ മായയാലാത്മാവിങ്കൽ ബന്ധനംകൊണ്ടും
നിന്തിരുവടിയരുരം ചെയ്തിരിക്കുന്ന തത്ത്വം
ചിന്തിച്ചിട്ടറിഞ്ഞനുഭവിച്ചുകൊണ്ടീടുവാൻ
അന്തരംഗത്തിലോർത്താലെത്രയുമസാധ്യമെ-
ന്നന്തർമാനസത്തിങ്കൽ തോന്നുന്നിതെനിക്കിപ്പോരം
ബ്രഹ്മാവാദികളായ ദേവകരം ബഹിരർത്ഥ-
കർമ്മികളായിത്തവ മായയാ മോഹിച്ചേററം
ചിത്തവിഭ്രമന്മാരായ് തത്ത്വത്തെയറിയാതെ
അത്തൽപൂണ്ടുഴലുന്ന സംസാരമഗ്നന്മാരായ്
ഏതൊരു സൂക്ഷ്മയുക്തികൊണ്ടു നിന്തിരുപ്പാദം
ചേതസ്സിലറിയുന്നു എങ്ങനെ നിസ്സംഗമം
സംസാരതപ്തന്മാരായ് ജ്ഞാനഹീനരായുള്ള
സംസാരശ്രേഷ്ഠന്മാരായിരിക്കും ജനങ്ങളും
സത്സംഗംകൊണ്ടും സൂക്ഷ്മസൂക്തിചിന്തനംകൊണ്ടും
ചിത്സ്വരൂപനായനവദ്യനായനന്തനായ്
അനന്തപരനായിട്ടീശനായ് സർവജ്ഞനാ-
യനന്തഗ്ഗുണവാനായ് നരനാരായണനാ-
യിരിക്കും ഭഗവാനെസ്സുരണം പ്രാപിക്കുന്നു.
യാതൊരു പുമാന്മാക്കുമിങ്ങനെ പ്രയാസമായ്
മുന്നം ചൊല്ലിയ സംഗമെങ്ങനെ കളയുന്ന-
തെന്തുപായത്താലെന്നുമെന്നോടിങ്ങരുരംചെയ്ക.
ഉദ്ധവർതൻെറ ചോദ്യമിങ്ങനെ കേട്ടനേര-
മുത്തമനായ കൃഷ്ണനന്നേരമരുരം ചെയ്തു:
"ലോകേഷു തുലോം ലോകതത്ത്വജ്ഞമാനുഷന്മാ-
രേകാന്തശുഭാശയാലാത്മാനമാത്മാവിനാൽ
കണ്ടിടുന്നാത്മാക്കരംക്കു പ്രത്യേകം പുരുഷനു
രണ്ടില്ലാതൊരു ഗുരുവാത്മാവുതന്നെയത്രേ
പ്രത്യക്ഷാൽ മാനസത്തിലറിയും നരന്മാരായ്
മുഖ്യരാം സാംഖ്യയോഗജ്ഞാനികളായുള്ളവർ
പ്രത്യക്ഷാനമാനത്താൽ പുരുഷനാകുമെന്നെ
നിത്യാത്മാവഹമെന്നങ്ങറിയും മാർഗ്ഗത്തെക്കാരം
പുരുഷസാന്നിദ്ധ്യം കൊണ്ടനന്തശക്തിയായി-

ബഹിരർത്ഥകർമ്മികരം = പുറമേയുള്ള വിഷയങ്ങരംക്കായി കർമ്മം ചെയ്യു ന്നവർ. അനവദ്യൻ = നിർദോഷൻ.

ട്ടിരിക്കും മായാപരമേകദൈവതാഖ്യങ്ങളായ്
നാനാസൃഷ്ടികൾ ചെയ്തിതായതു ഹേതുവായി
നാനാത്വഗുണങ്ങളെക്കൊണ്ടും ദേഹങ്ങൾകൊണ്ടും
മാനസാദികൾകൊണ്ടുമഗ്രാഹ്യമായിരിക്കും
മാനസം സർവ്വസാക്ഷിയായുള്ളോരീശ്വരനെ
അനുമാനത്തിൽനിന്നിട്ടുണ്ടെന്നുമുറയ്ക്കുന്നു.
അതിനു പുരാതനമായുള്ളോരവധൂത-
യദുസംവാദമായിട്ടിരിക്കുമിതിഹാസ-
മുദിതം മുദാ വചിക്കുന്നേൻ ഞാനതു കേൾക്ക:
അവധൂതനായെല്ലാദിക്കിലും സഞ്ചരന്നായ്
ഭയഹീനനായ് വിദ്വാനായിരിക്കുന്ന ദ്വിജം
ധർമ്മവിത്തവാനായിട്ടിരിക്കും യദു കണ്ടു
നിർമ്മലൻതന്നെപ്പൂജിച്ചർച്ചിച്ചു ചോദിച്ചിതു:
"ലോകപൂജിതനാകും വിപ്രസത്തമ! ഭവാൻ
ലോകേഷു ബാലന്മാരെപ്പോലെ സഞ്ചരിപ്പതും
കാരണമെന്തെന്നതും കർത്തവ്യമെന്തെന്നതു-
മാരണേന്ദ്രനാം ഭവാൻ തെളിഞ്ഞു ചൊല്ലീടുക.
മാനുഷജനമേററം ധർമ്മാർത്ഥകാമത്തിനു-
മാനന്ദിച്ചായുസ്സിനും കീർത്തിസിദ്ധികൾക്കായും
ഇച്ഛിച്ചുപോരും ഞായമാകയാൽ ഭവാനിന്നു
വിശ്വത്തിൽ ശ്രേഷ്ഠനായി വിദ്യാദക്ഷനുമായി
സുപ്രസന്നാത്മാവായി സുഭഗനായ ഭവാൻ
സുപ്രിയാമൃത ഭാഷ്യയുക്തനായിവിടത്തിൽ
അല്പമെങ്കിലുമൊന്നും ചെയ്യാത്ത ജളോന്മത്ത-
വത്സദാ പിശാചവൽ ബധിരാന്ധനെപ്പോലെ
കാമലോഭാദ്യാദികളാകിയ ദാവാനല-
താമസംകൊണ്ടു ലഭിച്ചീടുന്ന ജനങ്ങളിൽ
വേർപെട്ടു വിമുക്തനായംഭസി മുഴകിയോ-
രാനയെന്നതുപോലെയാത്മാനന്ദാബ്ധൗ മുങ്ങി
പരമാനന്ദമായിട്ടിരിക്കും ഭവാനിന്നു
പരമാനന്ദം നൽകും വസ്തുവാം പരമാർത്ഥം
പരമാനന്ദമിങ്ങു വരുവാനായിക്കൊണ്ടു
പരമാനന്ദത്തോടെ വഴിയേ ചൊല്ലു ഭവാൻ."
ഇങ്ങനെ യദു മഹാഭാഗനാമവധൂത-
മംഗലബ്രാഹ്മണനോടർത്ഥിച്ചോരനന്തരം
നിർമ്മലനായമഹാബ്രാഹ്മണൻ പറഞ്ഞിതു:

---

സുപ്രിയാമൃതഭാഷ്യയുക്തൻ=ഏററവും പ്രിയമായും അമൃതിനു തുല്യമായുമിരിക്കുന്ന വചനത്തോടുകൂടിയവൻ. ജളോന്മത്തവൽ=ജളനെയും ഭ്രാന്തനെയുംപോലെ. ബധിരാന്ധൻ=ചെകിടനും കുരുടനുമായവൻ.

നിർമ്മലനായ യദുരാജ! നീ കേട്ടീടെടോ!
എനിക്കു ബഹുഗുരുക്കന്മാരുണ്ടവരെ ഞാൻ
നിനച്ചു ബുദ്ധികൊണ്ടങ്ങാശ്രയിക്കുന്നു സദാ.
അവരാരെന്നു നിനക്കിന്നു കേൾക്കണമെങ്കിൽ
പരിചിൽ ക്രമമായിച്ചൊല്ലുന്നു കേൾക്ക ഭവാൻ.
അവനി വായു വ്യോമം ജലവുമഗ്നി ചന്ദ്രൻ
രവിയും കപോതമജഗരം സമുദ്രവും
പതംഗം ഭൃംഗം ഗജം മധുഹാമൃഗം മത്സ്യം
പിംഗലാ കുരരവുമർഭകൻ കുമാരികാ
ശരകൃൽ സർപ്പമൂർണ്ണനാഭിയും സുപേശകൃൽ
ഗുരുക്കളെനിക്കിരുപത്തുനാൽവരുമിവർ.
ഹേ! നഹുഷാത്മജ! കേളിവിടെ മനസ്സിൻെറ
ദീനത്തെത്തീർപ്പാനിരുപത്തുനാലുപേരുടെ
വൃത്തികൾകൊണ്ടൊക്കെയും ശോധനചെയ്യുന്നു ഞാൻ
വൃത്തികളേതെന്നാകിലായതു കേട്ടുകൊൾക:
അവ്യക്തം മഹത്തത്വമഹങ്കാരാദി തത്വം
സുവ്യക്തമായിട്ടറിയുന്നിതാചാര്യവാക്യാൽ
ഭൂമ്യാദിഭൂതങ്ങളാലാക്രമിച്ചീടും മാർഗ്ഗം
ധീമാനായറിഞ്ഞതി ദൈവകാരുണ്യവശാൽ
ചഞ്ചലവിഹീനനായേകാന്തസംഭവനായ്
ചഞ്ചലേന്ദ്രിയപ്രിയരഹിതനായി നിത്യം
ജ്ഞാനവൃദ്ധനായതി നിർമ്മലഹൃദയനായ്
ആനന്ദനായിട്ടുള്ള യോഗിയാം മഹാപുമാൻ
വിഷയവ്യാപാരധർമ്മങ്ങളോടിട ചേൎന്നു
വിഷയത്തിങ്കൽ വസിച്ചീടിലും ബന്ധമില്ല.
ദുർഗ്ഗന്ധത്തോടുകൂടിയിരിക്കും വായു പിന്നെ
ദുർഗ്ഗന്ധം വിട്ടുപോയാലതിനാൽ ബന്ധിക്കുമോ?
അങ്ങനെ ദേഹേന്ദ്രിയ വിഷയ വ്യാപാരേണ
സംഗതനായി വസിച്ചീടിലും ബന്ധമില്ല.
ആത്മജ്ഞാനിയായ് മഹായോഗിയായിരിക്കുന്ന
ആത്മാരാമനങ്ങൊരു ബന്ധമില്ലെന്നുകൊണ്ടും
ആയതുകൊണ്ടെനിക്കു പവനൻ ഗുരുവല്ലോ
മായമെന്നിയേ കേട്ടുകൊള്ളുക ധരാപതേ!
അന്തർഭാവവും ബഹിർഭാവവുമാത്മഭാവാൽ
അന്തരംഗത്തിലൊന്നായ്ക്കൊണ്ടു നിസ്സംഗനായി
അപരിച്ഛേദ്യനായിട്ടാകാശംപോലെ വ്യാപി-
ച്ചവസ്ഥാത്മാനുഭവരസികനല്ലോ യോഗി.
വായുനാ മേഘങ്ങളെ സഞ്ചരിപ്പിക്കുംപോലെ

കപോതം = മാടപ്രാവ്.

കായാതിവിഷയങ്ങളൊക്കെയും പ്രാണനാലെ
വ്യാപരിച്ചീടുന്നതും മേഘവായുക്കൾ രണ്ടും
വ്യാപരിച്ചിട്ടുമാകാശത്തിനില്ലൊരുബന്ധം
എന്നതുപോലെ ദേഹപ്രാണധർമ്മങ്ങളൊന്നും
എന്നുമേ പററുന്നീല പരമാത്മനി നൂനം;
ആകയാലൊരു ഗുരുവാകാശമെന്നറിക;
ശോകനാശനകരമീദൃശം കാൺക ഭവാൻ
ഏവമാദികളായ മായാവൈഭവഗുണ–
ഭാവങ്ങളറിഞ്ഞു നിത്യാനന്ദശീലനായി
കാലസൃഷ്ടികളായ പ്രകൃതി ഗുണങ്ങളാം
ലീലകളോടുക്കൂടാതിരിക്കുമാത്മയോഗി–
സന്തോഷശീലനായി മധുരവാക്കുമായി
സന്തതം ജനപാപസംഘാതം നശിപ്പിപ്പാൻ
സർവ്വലോകങ്ങളിലും സഞ്ചരിച്ചീടും ഭക്ത്യാ
ഗർവ്വഹീനനായ് സർവ്വ ബ്രഹ്മണി ലയിപ്പിച്ച.
ഈക്ഷണസ്പർശന സൽകീർത്തനാദികൾകൊണ്ടു
മോക്ഷമാർഗ്ഗത്തെച്ചെയ്‌വാൻ മേദിനീതീർത്ഥങ്ങൾപോൽ
സർവ്വവും നശിച്ചതി ശുദ്ധനിർമ്മലനായി–
ട്ടുർവ്വിയിൽ നിർവ്വാണാത്മരൂപനാകുന്ന യോഗി.
അതുകൊണ്ടല്ലോ തീർത്ഥഭൂമികൾ രണ്ടുമിനി–
ക്കധികം പ്രിയാചാര്യന്മാരെന്നതറിഞ്ഞാലും.
പിന്നെയുംതപസ്സുകൊണ്ടഗ്നിപോലുജ്ജ്വലിച്ചു
വന്നാശു സർവ്വലോകകുക്ഷിപാത്രവുമായി
അന്നാദി സർവ്വം ഭക്ഷിച്ചേകാന്തവാസനായി
സർവ്വപാപവും നശിപ്പിച്ചു താൻ വ്യക്താത്മാവായ്
നിർവ്വാണ സ്വരൂപനായിരിക്കും യോഗിപുമാൻ
ഒരിക്കൽ തെളിഞ്ഞുടൻ മറഞ്ഞു വെണ്ണീററില–
ങ്ങിരിക്കുമഗ്നിപോലെയിരിക്കുമാത്മയോഗി
മാനുഷജനത്തിന്റെ മാനസമലിനങ്ങൾ
ഊനമാക്കീടുന്നിത്യമഗ്നിപോലെന്നറിക.
ത്രിഗുണോത്ഭവമായ ലോകഭസ്മത്താൽ മൂടി
ത്രിഗുണനാശേ പരമാത്മാവു ശോഭിക്കുന്നു;
ഈശ്വരന്മായകൊണ്ടിജ്ജഗത്തെ സൃഷ്ടിച്ചുടൻ
ആശ്ചര്യന്താനും പ്രപഞ്ചാത്മകനായിട്ടിഹ
ഇന്ധനത്തിങ്കലഗ്നിപോലെയുമിരിക്കുന്നു
ബന്ധമാം ജനനാദിമരണശ്മശാനാന്തം
ആത്മാവല്ലാതെയുള്ള ദേഹാദി വസ്തുക്കളിൽ
ആത്മാവാല്ലാലരൂപനായീടുന്നതുമീശൻ.

---

ശോകനാശകരം = ദുഃഖത്തെ ഇല്ലായ്മചെയ്യുന്നതു്.

പ്രപഞ്ചസംയുക്തനായിരുന്നു കാഷ്ഠാഗ്നിവൽ
പ്രപഞ്ചനാശേ വഹ്നി സാക്ഷിയായ് വിളങ്ങുന്നു.
ആകയാലഗ്നിതന്നെ ഗുരുവൊന്നെനിക്കിഹ
രാകേന്ദുവൃദ്ധിക്ഷയകലകളംപോലെ നിത്യം
കേവലാത്മാവാമീശൻതങ്കലിജ്ജഗത്തെല്ലാം
ആവിർഭൂതമായ് ക്ഷയിച്ചീടുന്നു മായാവശാൽ
ചന്ദ്രനങ്ങെല്ലാദിനത്തിങ്കലും സമവൃത്തം
തന്നുടെ ശരീരത്തിനേതുമേ കുറവില്ല.
ഉണ്ടെന്നു തോന്നുന്നതു സൂര്യനിൽ മറകയാൽ
ഇണ്ടലില്ലതുപോലെയാത്മാവും പ്രപഞ്ചവും;
അതിനാൽ ചന്ദ്രനെന്റെ ഗുരുവൊന്നായിവന്നു.
മതിമാനായ നൃപനന്ദന! കേൾക്ക ഭവാൻ
അവ്യക്തസ്വരൂപനാമീശ്വരൻ കാലരൂപൻ
സുവ്യക്തപ്രപഞ്ചഭൂതമായ് ചേൎന്നുകൊണ്ടു
നിത്യവുമനിത്യവുമായിട്ടു കാണുന്നതു
ചിത്തത്തിലോൎത്തുകണ്ടാലഗ്നിയിൽ ധൂമംപോലെ
ആത്മാവിൽനിന്നു പ്രപഞ്ചോല്പത്തിയുണ്ടാകുന്നു
ആത്മനി ഗുണാദ് ഗുണം കാലേന കാലത്തെയും
ഉണ്ടാക്കിപ്പിന്നെയതുമില്ലാഌചെയ്യു സാക്ഷ്യം
പണ്ടുപണ്ടനാദ്യനായീടുന്നോരവിദ്യയിൽ
എന്നതുപോലെ പരമാത്മയോഗിയാം പുമാൻ
ഇന്ദ്രിയങ്ങളോടിട ചേൎന്നും ചേരാതെകണ്ടും
ഇരുന്നു നിത്യം പിന്നെ ലോകത്തെച്ചേഷ്ടിപ്പിച്ചും
അരുണകിരണനെന്നതുപോലിരിക്കുന്നു;
അതുകൊണ്ടക്കനെന്റെ ഗുരുവായ്യോണ്ടേനഹം.
മായാവ്യാപാരങ്ങളെ നിനയ്ക്കിലജ്ഞാനത്താൽ
സ്ഥൂലബുദ്ധികളായി കാലവിഭ്രാന്താത്മാക്കൾ
ചാലവേ ഭേദബുദ്ധികൊണ്ടിഹ പരാത്മാനം
തോയത്തിൽ കാണും പ്രതിബിംബാക്കരൂപംപോലെ
മായയാ ഭ്രമംകൊണ്ടു രണ്ടെന്നേ ധരിക്കുന്നു.
ഇങ്ങനെ ഭ്രമബുദ്ധി ചിന്തയാ ദീനപ്പെട്ടും
അങ്ങനെ ബോധമില്ലാത്തജ്ഞന്മാർ കപോതംപോൽ
ഭ്രമിയാതിരുന്നുതാനിജ്ജഗത്തിങ്കലേററം
മമത വിട്ടു സംഗഹീനനായ്സ്സുത്താവായി
ഒരുദിക്കിലുമൊന്നും ചെയ്യാതെ വാഴകിലും
പരിചിൽ താൻ ചെയ്യുന്നിതെന്നുള്ളദീനബുദ്ധ്യാ
പ്രവൎത്തിക്കുന്നിതെന്നും പ്രവൎത്തിക്കുന്നില്ലെന്നും

കാഷ്ഠാഗ്നിവൽ = വിറകിലെ തീയെന്നപോലെ. രാകേന്ദുവൃദ്ധിക്ഷയകലകൾ = പൂൎണ്ണചന്ദ്രന്റെ വൃദ്ധിയോടും നാശത്തോടും കൂടിയ കലകൾ.

നിവൃത്തജ്ഞാനബുദ്ധ്യാ ചെയ്യണം ബുധജനം.''
എങ്കിലോ കപോതത്തിൻ കഥ നീ ചൊല്ലീടുക
ശങ്ക പോവതിനെന്നു ചോദിച്ചു നൃപോത്തമൻ.
അപ്പൊഴാ യതിവരനപ്പൃഥിവീന്ദ്രനോടു
ജല്പിച്ചു കപോതമാം മാടപ്രാവെന്ന പക്ഷി
പല്ലവപത്രപുഷ്പഫലവല്ലികളോടു-
മുല്ലസിച്ചുള്ള വൃക്ഷജാലസംയുക്തവനേ
ഭാര്യയാം കപോതിയോടെന്നിച്ചു ഗൃഹസ്ഥനായ്
സ്വൈരമോടതിസ്നേഹ ഹൃദയബദ്ധരായി
നടനക്രീഡാശന ശയനാദികളിലും
പടുതയോടുംകൂടിയൊന്നിച്ചു വസിക്കുന്നാറ
ജായതന്നഭീഷ്ടങ്ങളേതുപോലെന്നാലവ-
നായതു സാധിപ്പിച്ചു കൊടുക്കും വഴിപോലെ
അങ്ങനെ കപോതം തൻ പത്നിക്കു വശനായി
തിങ്ങിനോരിന്ദ്രിയനിഗ്രഹമില്ലാതെ നിത്യം
വാഴുന്നാറ കപോതിയുമണ്ഡങ്ങറ പ്രസവിച്ചി-
തീശൻെറ മായാരചിതങ്ങളാലണ്ഡങ്ങളും
വിരിഞ്ഞു പുത്രന്മാരുമുണ്ടായിതതുകാലം
പരിചിൽ തന്നു രോമസൗന്ദര്യാദികളോടും
ജനിച്ച പുത്രന്മാരിൽ വാത്സല്യം ദമ്പതിമാ-
ക്കനെർഘലമുണ്ടായ്‌വന്നു മധുരശബ്ദങ്ങളാൽ.
പക്ഷരോമങ്ങളുടെ സ്പർശനങ്ങളാലുമ-
ങ്ങച്ഛവക്ത്രങ്ങറകൊണ്ടും നല്ല ചേഷ്ടകറകൊണ്ടും
സന്തോഷമുണ്ടായ് വന്നിതതുകാലത്തു പിന്നെ
സന്തതികളിലേററം സ്നേഹബദ്ധരുമായി
ദമ്പതിമാരുമതി സ്നേഹബന്ധത്തോടുകൂ-
ടൻപോടേ വിഷ്ണുമായാമോഹിതരായി നിത്യം
സന്തതികളെ രക്ഷിച്ചിരിക്കുന്നതുകാലം
ചിന്തിച്ചു പ്രജാപരിപാലനം ചെയ്‌വാനായേ
താനേ സന്തതികളെ തൽഗൃഹേ വസിപ്പിച്ചു
താനും തൻ ഭാര്യയുമായ് പോയിതു വനത്തിങ്കൽ
സഞ്ചരിക്കുന്നനേരം ലുബ്ധകനെന്ന വന-
സഞ്ചരൻ പ്രജകളെപ്പിടിച്ചു കൊണ്ടുപോയാൻ.
ഭക്ഷണപദാൎത്ഥങ്ങളൊക്കവേ സമ്പാദിച്ചു
തൽക്ഷണം ഗൃഹേ വന്നു നോക്കിനാർ കപോതങ്ങറ
കണ്ടീല ശിശുക്കളെയന്നേരമവർകളും
കുണ്ഠിതമനോവ്യസനത്തോടുംകൂടിത്തദാ
ഹാഹേതി പ്രലപിച്ചു കരഞ്ഞു മായാഗുണ-

---

അച്ഛവക്ത്രങ്ങറ = നിർമ്മലങ്ങളായ മുഖങ്ങറ.

മോഹിതബദ്ധരായി വീണു വിഭ്രമിച്ചവർ
ചിന്താചഞ്ചലരായി ബോധഹീനരായവർ
അന്ധരായ് ബത! ഭവിച്ചീടിനാരല്ലോ പിന്നെ
ഭാര്യയെ നോക്കിപ്പറഞ്ഞീടിനാൻ കപോതവും:
"ആര്യേ! ദുർമ്മതിയായ പാപിയാമെൻെറ കർമ്മം
ഇങ്ങനെ വന്നതെന്നുമറികമനോഹരേ!"
ഇങ്ങനെ കപോതവും കരഞ്ഞു തുടങ്ങിനാൻ.
"ഹാ! ഹാ! ബാലകന്മാരേ! എന്നെയും ഭാര്യയേയും
ഹാഹന്ത! വെടിഞ്ഞെങ്ങു പൊയ്ക്കൊണ്ടു നിങ്ങളിപ്പോഠം?"
എന്നിവ പറഞ്ഞു ദുഃഖിച്ചുതൻ പുത്രഹീന-
മന്ദിരത്തിങ്കൽ ഭാര്യതാനുമായ്‌വാഴുന്ന നാഠം
ഭാര്യയും മരിച്ചുപോയ് പുത്രരുമില്ലാതെയായ്
കാര്യമെന്തിനി ഞാനിങ്ങിരുന്നാൽ ഫലമില്ല
എന്നു ചിന്തിച്ചു പിന്നെ ദുഃഖിതനായിട്ടവൻ
സന്നധൈര്യേണ വസിച്ചീടിനാൻ കപോതവും.
ഈവണ്ണം കുടുംബത്തെ രക്ഷിച്ചു പോഷിപ്പാനായ്
ചാപല്യം കലർന്നേററം ബദ്ധനായ് കൃപണനായ്
ശാന്തികൂടാതെ ദ്വൈതരമനായിരിപ്പവൻ
ബന്ധനഗൃഹത്തിങ്കൽ പക്ഷിപോലലഞ്ഞീടും.
ഇങ്ങനെയിരിപ്പവനാരൂഢമുക്തിദ്വാര-
മങ്ങറിയാതെ കീഴ്പ്പോട്ടേക്കിഹ പതിക്കുന്നു.
മംഗലാത്മാക്കളായി മേവീടും മുക്തന്മാരാൽ
ഇങ്ങനെതന്നെ ചൊല്ലപ്പെടുന്നു നൃപോത്തമ!
എന്നതുകൊണ്ടെനിക്കു ഗുരുവായ്ക്കപോതവും.
മന്നവ! ദേഹികഠംക്കു നരകസ്വർഗ്ഗങ്ങളിൽ
ഇന്ദ്രിയസംബന്ധേന സുഖദുഃഖങ്ങഠം രണ്ടും
വന്നുകൂടീടുന്നൊരു ഹേതുവായിരിപ്പൊരു
സുഖദുഃഖങ്ങഠം രണ്ടുമിച്ഛിക്കുന്നീല ബുധൻ.
സകലമനിത്യമായിരിക്കകൊണ്ടുതന്നെ
മഹത്തായിരിക്കുന്ന സർപ്പത്തെപ്പോലെയവൻ
ഇഹത്തിൽ യദൃച്ഛയാ വന്നതു ഗ്രഹിച്ചീടും
ഭൂരിയായിട്ടും സ്വല്പമായിട്ടും ലഭിച്ചാലും
പോരായെന്നതുമില്ല മതിയെന്നതുമില്ല
ഇഷ്ടഭോജനത്തെയും ലഭിച്ചു സദാകാലം
പുഷ്ടിയോടജഗരസർപ്പങ്ങഠംപോലെതന്നെ
സുഖദുഃഖങ്ങഠം രണ്ടിലേതു വന്നണഞ്ഞാലും

---

തൻ പുത്രഹീനമന്ദിരത്തിങ്കൽ = തൻെറ പുത്രന്മാരോടു കൂടാത്ത ഗൃഹത്തിൽ. സന്നധൈര്യേണ = നഷ്ടപ്പെട്ടധൈര്യത്തോടെ. ദ്വൈതരമൻ = രണ്ടെന്നുള്ള അവസ്ഥകൊണ്ടുസന്തോഷിക്കുന്നവൻ. ആരൂഢമുക്തിദ്വാരം = ഉണ്ടായ മോക്ഷത്തിൻെറ വാതിൽ.

സുഖമേയനുഭവിച്ചെല്ലാം നശ്വരമെന്നും
നിശ്ചലഹൃദയനായീടുന്ന മഹായോഗി
സച്ചിദ്ധ്യാനമാനസൻ വസിക്കുമെല്ലാനാളും;
ഇങ്ങനെ മുനിവൃത്തിയാകയാലജഗരം
തുംഗപന്നഗവുമെന്നാചാര്യനറിഞ്ഞാലും.
അധികം തേജോബലമുള്ള ദേഹത്തെബ്ഭരി-
ച്ചതി സുഹൃന്നെപ്പോലെയിന്ദ്രിയവിഹീനനായ്
പ്രസന്നഗംഭീരനായനന്താപരനായി
പ്രസന്നജ്ഞാനബോധാൽ ദുർവൃത്തിഹീനനായി
അക്ഷോഭ്യനായിച്ചലിച്ചീടാതെസിന്ധുപോലെ
അക്ഷയബുദ്ധിവിസ്താരിതനായകാമനായ്
ശ്രീനാരായണധ്യാനതല്പരനായിട്ടേററം
ജ്ഞാനിയാം മഹാമുനി സർവകർമ്മങ്ങൾ ചെയ്തു
സർവ്വബാഹ്യേന്ദ്രിയേഷു ബന്ധിക്കാതേറാതഹോ
സർവ്വകാലവും ശോഷിച്ചീടാതോരബ്ധിപോലെ
ഇരിക്കുമാത്മാനന്ദയോഗിയാം മഹാപുമാൻ
ധരിക്ക ഗുരു നമുക്കതിനാലബ്ധി നൂനം.
ഇന്ദ്രിയനിഗ്രഹമില്ലാതെകണ്ടജ്ഞാനികൾ
ചന്ദ്രബിംബാനനാഭാ ഹിരണ്യാംബരധരാ
മായാരൂപിണി ബാലായുവതീമണിതന്റെ
കായശോഭിതഭാവവൈഭവങ്ങളെക്കണ്ടു
മോഹിതന്മാരായീടുമഗ്നിയിൽ ശലഭങ്ങൾ
ആഹാരം നിനച്ചു പോയ്പതിക്കുന്നതുപോലെ,
മായാസംഭൃതമായിട്ടിവ്യമാമന്ധകാരം
ആയിരിക്കുന്ന തമോഗുണത്തിൽച്ചാടി മൂഢൻ
സത്വരം ഭോഗത്തിനായ് തമസി പതിക്കുന്നു;
ശലഭമതിനാലേ ഗുരുവാമല്ലോ മമ.
ചലിതനല്ലാതുള്ള യോഗിയാം മഹാപുമാൻ
കുറഞ്ഞ ഭോജനത്തെ ഗ്രഹിക്കും ദേഹമുള്ള-
വരസ്സും ഗൃഹവാസിജനഹിംസകളില്ല;
എന്തുപോലെന്നാലതു മധു മക്ഷികപോലെ
ബോധത്തിന്നൊരു ഗുരു മധുമക്ഷികയല്ലോ.
അണുവായ് വലുതായിട്ടിരിക്കും ശാസ്ത്രങ്ങളെ
മനസാ ഗൃഹീതനായ് കുശലനായ നരൻ
സർവ്വത്തിങ്കലുമുള്ളരസത്തെ ഗ്രഹിച്ചീടും
സർവ്വപുഷ്പത്തിൻ മധുവുണ്ണും ഷൾപ്പദംപോലെ
സർവ്വശാസ്ത്രവും ഗ്രഹിച്ചീടുന്നതെന്തിനെന്നാൽ
നിർവ്വാണപദരസ പരമാനന്ദാത്മത്തെ

ഹിരണ്യാംബരധര = സ്വർണ്ണാഭരണവും വസ്ത്രവും ധരിച്ചവൾ. മധു മക്ഷിക = തേനീച്ച.

ഗ്രഹിപ്പാനായിട്ടല്ലോ വിധാനം മഹാപുമാൻ
ഗ്രഹിച്ചു സർവ്വജ്ഞനായ് സായുജ്യം പ്രാപിക്കുന്നു
അതിനാൽ മധുപനും ദേശികനെനിക്കിന്നു
മതിമാനായ ഭിക്ഷു പാണിമാത്രോദരനായ്
ക്ഷുദ്വിനാശാർത്ഥം ഭക്ഷിച്ചീടുന്നു മഹായോഗി
ക്ഷുത്തു തീർന്നീടിലിച്ചുപോലെ ഭക്ഷിക്കയില്ല
ഭക്ഷിക്കുന്നതുകൊണ്ടു തൽക്ഷണം നശിച്ചുപോം
ഭിക്ഷു നാരിയെ സ്പർശിക്കരുതെന്നുപോലെന്നാൽ
അഗ്നിയീ ജഗത്തെല്ലാം സ്പർശിച്ചങ്ങിരുന്നാലും
അഗ്നിയെത്തൊടുന്നീല ലോകങ്ങളെന്നപോലെ.
യോഗി നാരിയെ സ്പർശിച്ചീടുകിലാനപോലെ
ശോകിയായ് ബന്ധിക്കുന്നു മാനസമറിഞ്ഞാലും
ബുദ്ധിമാൻ സ്ത്രീയെ സ്പർശിച്ചീടിലുമാനപോലെ
ബദ്ധനായ് മൃത്യു ഭവിച്ചീടുന്നിതെന്നു നൂനം.
ഏറ്റവും ബലത്തോടുകൂടിയ മഹാഗജ-
ക്കൂററന്മാരോടുകൂടിയിരിക്കും ഗജശ്രേഷ്ഠൻ
വനത്തിലൊരു ദിക്കിൽ കൂട്ടത്തെ വേറിട്ടഹോ!
കനത്ത മദത്തോടു ഭക്ഷണം ചെയ്യുന്നേരം
അന്യമാതംഗക്കൂട്ടം ചെന്നതിലതിക്രമി-
ച്ചന്നതു ഭക്ഷിക്കയാൽ മത്തമാതംഗവരൻ
ദുഃഖപ്പെട്ടീടുംപോലെ ദുഃഖിക്കുമൊരു പുമാൻ
ദുഃഖിച്ചുണ്ടായ വിത്തദാര പുത്രാദികളെ
വഴിയെയനുഭവിച്ചീടുകയില്ലന്യന്മാർ
പഴികൊണ്ടുപദ്രവം ചെയ്കയാൽ ദുഃഖം ഫലം
മാതംഗമതിനാലെ മമ സദ്ഗുരുവല്ലോ.
ഗീതവാദ്യാദി ഗ്രാമ്യസ്ത്രീകൾതൻ നൃത്തങ്ങളും
കേൾക്കയും ദർശിക്കയുമോർക്കയുമരുതുതാൻ.
ചൊൽക്കൊണ്ടൊരൃശ്യശൃംഗമാമുനിയെപ്പോലെയും
മാനിനെപ്പോലെയും കേൾ ശബ്ദാദി വിഷയത്തിൽ
മാനസബദ്ധന്മാരായ് സർവരും നശിക്കുന്നു
അതിനാലൊരു ഗുരു മൃഗമെന്നറിഞ്ഞാലും.
അധുനാ ജിഹോപസ്ഥരസമോഹിതന്മാരായ്
മർത്ത്യന്മാർ രസേച്ഛയാ ബളിശം ഗ്രഹിച്ചൊരു
മത്സ്യങ്ങൾപോലെ മരണത്തെയും പ്രാപിക്കുന്നു;
മത്സ്യമിങ്ങതിനാലെ മൽഗുരുവരനല്ലോ.
മർത്ത്യന്മാർ ചിലർ നിരാഹാരന്മാരായിട്ടിഹ
രസത്തെ വർജ്ജിച്ചുടനിന്ദ്രിയങ്ങളെജ്ജയി-

---

ദേശികൻ = ഗുരു. പാണിമാത്രോദരൻ = കയ്യിലടങ്ങുന്നതുമാത്രം ഭക്ഷിക്കുന്നവൻ. ക്ഷുദ്വിനാശാർത്ഥം = വിശപ്പടക്കുന്നതിനായിട്ട്. മൃഗം = മാൻ. ബളിശം = ചൂണ്ടൽ (ചൂണ്ട).

ച്ചസൗഖ്യനിരസനാൽ രസത്തിൽ വദ്ധിക്കുന്നു
പുരുഷനെത്രകാലം രസത്തെജ്ജയിക്കാതെ
ഇരിക്കിലത്രകാലം ജയിക്കില്ലിന്ദ്രിയാണി;
രസത്തെയെത്രകാലം ജിതമാക്കുന്നതെന്നാൽ
അസത്താമിന്ദ്രിയാണി ജയിക്കാമത്ര കാലം.
അതിനിന്നൊരു കഥ കഥനം ചെയ്യീടുവൻ
മിഥിലാപുരത്തിങ്കൽ പിംഗലയെന്നു പേരായ്
തരുണീമണിയായ വേശ്യയുമുണ്ടായ്വന്നു.
തരുണകാലത്തവളിരുന്ന വൃത്താന്തങ്ങൾ
പരിചിൽ കുറഞ്ഞൊന്നു പറവൻ കേട്ടുകൊൾക.
സരസീരുഹാക്ഷിയാലേ ഞാൻ ശിക്ഷിക്കപ്പെട്ടു
അതുമെങ്ങിനെയെന്നാലൊരിക്കൽ വേശ്യാമണി
അതിമോഹനവേഷം കൈക്കൊണ്ടു കാമുകിയായ്
നിദ്ധനന്മാരെ ത്യജിച്ചർത്ഥവാന്മാരെക്കൊതി–
ച്ചദ്ധരാത്രിയിലവൾ സങ്കേതേ വസിക്കുമ്പോൾ
ചെന്നിതു ഞാനുമത്ര സങ്കേതസ്ഥലത്തിങ്കൽ
അന്നവൾ ബഹിർദ്വാരേ വസിക്കുന്നതു കണ്ടു
പല വിത്തവന്മാരെ വരുത്തിയവരെയും
പല ലീലയാ കാമതന്ത്രത്താൽ വശമാക്കി
അർത്ഥസമ്പാദ്യംചെയ്തു വസിക്കുന്നപ്പോളൊരു
വിത്തവാൻ മഹാശഠൻ വന്നിതങ്ങദ്ധരാത്രൗ
അവനെ വരിച്ചവൾ സങ്കേതേ ഭുജിപ്പാനായ്
യുവതീമണി ദാസിമാരുമായ്ത്തുടങ്ങുമ്പോൾ
കോപിയായ് ശഠനായി ദ്രവ്യസ്ഥനായുള്ളൊരു
പാപിതാൻ വേശ്യ ചെല്ലാഞ്ഞേററവും ക്രുദ്ധനായി
പുറപ്പെട്ടുതുനേരം തെരിക്കെന്നവൾ ചെന്നു
കരത്തെപ്പിടിപെട്ടു പെരുത്ത മോഹത്തിനാൽ
അധികം ദ്രവ്യം തരുന്നവനിന്നുപേക്ഷിച്ചി–
ട്ടധുനാ പോകുന്നിതെന്നിങ്ങനെ ദുരാശയാ
നിദ്രകൂടാതെയവളവനെയാശ്രയിച്ചി–
ട്ടദ്ധരാത്രിയിൽ പുറപ്പെട്ടിതു പാരവശ്യാൽ.
അകത്തുപോകുമുടൻ പുറത്തുവരുമപ്പോൾ
അകക്കാമ്പിങ്കലർത്ഥമോഹപാശത്താലവൾ
കോപിയാം ദ്രവ്യസ്ഥനും പോയതുനേരമതി–
വേപഥുപൂണ്ടുനിന്നു ചിന്തിച്ചു വേശ്യാനാരി
ശുഷ്കവക്ത്രയായ് പല വചനം ചൊല്ലീടിനാൾ:
“ദുഷ്കൃതമഹോ കഷ്ടമെന്നുടെ മോഹം കാൺക!

---

ഇന്ദ്രിയാണി = ഇന്ദ്രിയങ്ങളെ. അർത്ഥമോഹപാശം = ദ്രവ്യത്തിലുള്ള അത്യാഗ്രഹമാകുന്ന ബന്ധനം.

അജ്ഞാനിയായിട്ടു ഞാൻ കാമപാശേന ബദ്ധാ!
സുജ്ഞാനസ്വരൂപനായ് നഷ്ടചിത്താനന്ദനായ്
ഹൃദിസ്ഥനായ രതിപ്രദനെ ത്യജിച്ചു ഞാൻ
മദത്താൽ ശോകമോഹപ്രദമായിരിക്കുന്ന
തുച്ഛമോഹത്തെയിച്ഛിച്ചതിനെ ത്യജിക്കുന്ന-
തച്യുതപാദഭക്തിയില്ലായ്കതന്നെ നൂനം.
അത്രമല്ലിഹ കഷ്ടമാത്മാവു പരിതപി-
ച്ചതികാമാർത്ഥാശയാ മോഹിതയായിട്ടു കാൺ
വെറുതേ പരിഭ്രമിച്ചുഴലുന്നിതുമിപ്പോൾ.
പെരുത്ത ദുഃഖത്തിനായ് സങ്കേതവൃത്തികൊണ്ടും
നശ്യമായിരിക്കുന്ന വിത്തത്തെസ്സമ്പാദിച്ചു
വിശ്വസിച്ചിരിക്കുന്ന സുഖവും നഷ്ടം കഷ്ടം!
അസ്ഥിമാംസാദിയാലെ നിർമ്മിതമായ ദേഹം
എത്രയും ദുർഗ്ഗന്ധമായ് നഖരോമങ്ങളോടും
നവദ്വാരേണ മലമൂത്രപാത്രമായൊരു
വപുസ്സും നിത്യമല്ലാതതിനാലിഹ ഞാനും
മുഗ്ദ്ധധീയായിട്ടിപ്പോൾ ജനകരാജ്യത്തിങ്കൽ
ആടൽപൂണ്ടുഴലുന്നു മായാവൈഭവത്തിനാൽ.
നിദ്രയിൽ സ്വപ്നംപോലെയിരിക്കും ദേഹാദികൾ-
ക്കെത്രയും കർത്താവായോരാത്മാവുതന്നെ നിത്യം
സകലഭർത്താവായിട്ടിരിക്കുന്നതിനാലെ
സകലമാത്മാവിനാൽ രമിക്കുന്നിതു ഞാനും.
അതിനാലെന്റെ ഭർത്താവായതു പരമാത്മാ
മതിയില്ലായ്കകൊണ്ടങ്ങുഴന്നേനിത്രകാലം.
ആകയാൽ സർവ്വ നാരീപുരുഷന്മാരെ രക്ഷി-
ച്ചഖിലേശ്വരയനാവിഷ്ണു മത്ഭർത്താ നൂനം.
ഭഗവാനെന്നിൽ പ്രീതനായ് വരുമതിന്നിനി
വിഗതൈഷണയായി സൽക്കർമ്മം ചെയ്തീടുകിൽ
ദുഷ്കർമ്മവശയായി മന്ദഭാഗ്യയായതി-
ദുഷ്കൃതയായോരെന്റെ ദുഷ്കർമ്മം നശിച്ചീടും
യാതൊന്നുകൊണ്ടുള്ളൊരു ചിന്തയും നശിച്ചീടും
യാതനാദികളായ നരകങ്ങളും തീരും''
ഇങ്ങനെ ചിന്തിച്ചതി ഭക്തയായവൾ പിന്നെ
മംഗലയായ്‌വന്നിതു പിംഗലയതുകാലം.
പിന്നെയും വിവേകത്താലോരോന്നു ചിന്തിച്ചിതു
മന്നവ! വഴിപോലെ കേട്ടുകൊള്ളുക ഭവാൻ:
''ഗൃഹസ്ഥന്മാരായവർ ദുർമ്മാർഗ്ഗാശയെ ത്യജി-
ച്ചഹങ്കാരത്തെ വിട്ടങ്ങീശ്വരാനുഗ്രഹത്താൽ

---

നവദ്വാരേണ = ഒൻപതു ബഹിർഗ്ഗമനമാർഗ്ഗങ്ങളാൽ. ധീ = ബുദ്ധി.

വരുന്ന ഭോജ്യങ്ങളെബ്ഭുജിച്ചു, വരാത്തതിൽ
ഒരുനേരവും ചിന്തകൂടാതെ വസിക്കണം.
എങ്കിലീശ്വരൻതന്റെ തുഷ്ടിയുണ്ടാകുമപ്പോൾ
പങ്കങ്ങളകന്നീടുമീശ്വരപ്രസാദത്താൽ
പിന്നെയുമീശ്വരനെ ശരണം പ്രാപിക്കണ-
മെന്നു വേദോക്തമതുപോലെ ഞാനിനി നിത്യം
സന്തുഷ്ടയായി യഥാലാഭേന ജീവിക്കുന്നു
ചിന്തയില്ലാതെ മുനി വാഴുന്നപോലെതന്നെ
ആത്മാനമാത്മാവിനാൽ കണ്ടു ഞാൻ രമിക്കുന്നു
ആത്മാവെയറിയാതെ സംസാരകൂപേ നിത്യം
പതിതമായി വിഷയേന്ദ്രിയവ്യാപാരേണ
സതതം കാലാഗ്നിയാൽ ഗ്രസ്തമായിരിക്കുന്ന
ജീവനെയീശ്വരനല്ലാതെ കണ്ടൊരുവർക്കു
മാവതുമില്ല രക്ഷിച്ചീടുവാനിഹ ലോകേ.
പരമാത്മാവാകുന്നോരീശ്വരൻതന്നെ വേണം
പരമാത്മാവെ രക്ഷിച്ചീടുവാൻ മററില്ലാരും;
ജീവാത്മാ പരമാത്മാ രണ്ടുമൊന്നെന്നു കണ്ടു
ഭാവാനുഭാവസ്വാത്മാ രണ്ടുമൊന്നെന്നു നൂനം.
അഖിലങ്ങളെയറിഞ്ഞീടുന്നോരറിവാത്മാ;
നിഖിലപദാർത്ഥങ്ങളാത്മാനമറിവീല.
ഈയറിവിനേയും കാലാഗ്നിയാൽ ഗ്രസ്തമായ
ഈ ജഗത്തേയുമറിഞ്ഞീടുന്നിതാത്മജ്ഞാനം.
അപ്രമത്തനായവൻ നിരഹങ്കാരനായി
വിഭ്രമഹീനം പരമാർത്ഥാത്മജ്ഞാനയോഗി.''
ഇങ്ങനെ പലതരം ചിന്തിച്ചു പറഞ്ഞിതു
പിംഗലയായ വേശ്യാനാരിയും നൃപോത്തമ!
ഇത്തരം പ്രവൃത്തയായ് കാന്തതർഷജയായ
ചിത്തദുർവിഷയാശാവൃത്തിയെച്ഛേദിച്ചവൾ
അധികം ശമവൃത്യാ കിടക്കും മണിയറ-
യതിലങ്ങകംപുക്കു മെല്ലവേ ശയിപ്പാനായ്
ദുർവിഷയാശയല്ലോ പരമദുഃഖപ്രദം;
ദുർവിഷയാശാത്യാഗം നൈരാശ്യം സുഖപ്രദം;
അതിനാൽ വേശ്യയായ പിംഗലയായ നാരി
മതിയിൽ ദുഃഖപ്രദമായ കാന്താശ വിട്ടു
സുഖമാകുന്നവണ്ണം കിടന്നങ്ങുറങ്ങിനാൾ
അകമേയൊരു ഗുരു പിംഗലയെന്നോർത്തു ഞാൻ.
ചിത്തത്തിലത്യാഗ്രഹം മർത്ത്യന്മാർക്കൊക്കെ ദുഃഖം

---

കാന്തതർഷജം = കാന്തനിലുള്ള അതിമോഹത്തിൽനിന്നും ഉണ്ടായവ.
ദുർവിഷയാശാത്യാഗം = ദുഷ്ടകാര്യങ്ങളിലുള്ള ആഗ്രഹത്തെ ഉപേക്ഷിക്കുക എന്നതു്.

എത്രയും പ്രിയാഗ്രഹം ദോഷമെന്നറിയുന്ന-
ഉത്തമൻ വിദ്വാനവനനന്തസുഖം പ്രാപി-
ച്ചത്തലൊക്കെവേ തീൎന്ന സൗഖ്യമായ്‌വാഴും നൂനം.
എങ്ങനെ പ്രിയമോഹം ദോഷമാകുന്നുവെന്നാൽ
മംഗലമതേ! ഒരു വാനരകഥ കേൾക്ക:
"പണ്ടൊരു വാനരന്റെ കരത്തിൽ മാംസഖണ്ഡം
കണ്ടപ്പോൾ പരുന്താദി പക്ഷികളൊക്കെക്കൂടി
വാനരകരാൽ മാംസം വാരിയ നേരത്തിങ്കൽ
വാനരൻ മാംസഖണ്ഡം മുറുക്കിപ്പിടിക്കയാൽ
വക്രതുണ്ഡങ്ങൾ നഖപങ്ക്തികൾകൊണ്ടുമേറ്റം
വക്ത്രവും കീറി രക്തഭൂഷിതമായി പക്ഷി
അന്നേരം കരസ്ഥമാം മാംസവും സ്വമാംസവു-
മൊന്നിച്ചു പക്ഷിഗണം ഭക്ഷിച്ചങ്ങൊക്കെപ്പോയാർ"
പിന്നെയുമിതുപോലെ മുന്നമങ്ങൊരു പക്ഷി-
തന്നുടെ കരേ മാംസം കണ്ടു പക്ഷികളെല്ലാം
ചെന്നുടൻ മാംസം വലിച്ചിഴച്ചു കടിച്ചവർ
കൊന്നിതു കുരരത്തെ മറ്റുള്ള പക്ഷികളും
എന്നതുപോലെ വിഷയാശയോടേറ്റംകൂടീ-
ട്ടെന്നുമേ വിഷയത്തെ ത്യജിച്ചീടാതപുമാൻ-
തന്നുടെ പ്രാണനാശാദ്യനൎത്ഥദുഃഖാദികൾ
വന്നനുഭൂതമാകുമില്ല സംശയമേതും.
എന്നതുകൊണ്ടു മാംസമയമായിരിക്കുന്ന
തന്നുടെ ദേഹപുത്രകളത്രാദികളാലും
മോഹം വൎദ്ധിച്ചീടുന്ന ജനങ്ങൾക്കൊരുനാളും
ശോകനാശവും വരാ മോക്ഷവും വരാ നൂനം.
സകലമീശ്വരങ്കലർപ്പിച്ചു വരുന്നൊരു
സുഖത്തെ പ്രാപിക്കണമല്ലായ്കിൽ സുഖം വരാ;
അതുകൊണ്ടെനിക്കൊരു ഗുരുവാം കുരരവും.
അതിനാലെനിക്കു മാനാപമാനങ്ങളില്ല
ഗൃഹപുത്രാദി വൎഗ്ഗചിന്തയുമില്ലയെനി-
ക്കഹങ്കാരാദി ബുദ്ധി വേറിട്ടു ലോകങ്ങളിൽ
ബാലനെപ്പോലെയാത്മരതനായ്പരമാത്മ-
ലീലാതല്പരനായിച്ചിന്തകൂടാതെ നിത്യം
പരമാനന്ദാബ്ധിയിൽ മുങ്ങി മത്തനായ് ഞാനും
പരമമുക്തനായിസ്സഞ്ചരിക്കുന്നു സദാ
മൂഢനായ് ജളനായി ബാലനെങ്കിലുമവൻ
ശുദ്ധമാമതു വിചാരിച്ചു സഞ്ചരിപ്പവൻ
മായാവൈഭവത്രിഗുണങ്ങളിൽനിന്നു വേർപാ-

---

കുരരം = ഞാറപ്പക്ഷി. ആത്മരതൻ = തന്നിൽത്തന്നെ രമിക്കുന്നവൻ.

ടായുള്ള പരമമാം പദത്തെഗ്ഗമിച്ചീടും;
ആകയാൽ ബാലൻ മമ ഗുരുവായ് ചമഞ്ഞിതു.
ശോകഭേദാദി ബഹുത്വങ്ങളോരാതെതന്നെ
കേവലന്താനെന്നൊരുമാത്രമായ്ത്തൽസുഖിയായ്
മേവുന്ന ബാലൻ ചിത്തമന്യമൊന്നറിയാതെ
ഏകമാമതിനാലെ ബാലനും ഗുരുതന്നെ.
ശോകനാശനകരമിനിയും കേട്ടുകൊൾക:
നല്ലൊരു കുമാരികയെന്നുള്ള പുഴുവതു
തന്റെ നൂൽകളെക്കൊണ്ടു കൂടു തീർത്തതിനുള്ളിൽ
ഇരുന്നു കൂടും താനുമൊന്നായി ബന്ധിച്ചുടൻ
തിരഞ്ഞു ഭോഗങ്ങളെ നടക്കും കൂടുംകൊണ്ടേ.
എന്നതുപോലെ വ്യവഹാരത്തിനായ്ക്കൊണ്ടല്ലോ
തന്നുടെ ബുദ്ധ്യാ ജീവൻ ധരിച്ചീടുന്നു ദേഹം
കുശവൻ മണ്ണുകൊണ്ടു ചക്രത്താൽ ഘടാദിയെ
കുശലബുദ്ധ്യാ തീർക്കുന്നതുപോലെയും പിന്നെ
ശംഖം തൻദേഹമായോരോട്ടിന്റെയുള്ളിലിരു-
ന്നങ്കുരിച്ചീടുന്നിതു ഭുജിപ്പാനായി നിത്യം
ഭുജിച്ചു തൃപ്തനായാൽ ശംഖവും ശംഖിനകേ
ലയിച്ചീടുന്നുപോലും ബന്ധിച്ചു നിസ്സംഗനായ്
ഇരിക്കുന്നതു ജീവൻ ദേഹത്തിലെന്നുമോക്ക.
മരിക്കും തൽകർമ്മഭോഗാന്ത്യേ മറ്റൊന്നിനായി
ജനിക്കുമതു പാർത്താലെത്രയുമത്യത്ഭുതം
തനിക്കു ബന്ധമില്ല തന്നുടെ ദേഹത്തിങ്കൽ
ഈവണ്ണമൊക്കെ ധരിച്ചിരുന്നു ചെയ്തീടിലും
സർവ്വകാലവും തന്റെ മനസ്സങ്ങേകാഗ്രമായ്
യോജിച്ചുജിതേന്ദ്രിയനായ് ജിതശ്വാസനായി
ഓജസ്സോടതിവൈരാഗ്യാഭ്യാസയോഗത്തോടും
മാനസം മെല്ലെമെല്ലെ പരമാത്മാവിൽ ചേർത്താൽ
മാനസകർമ്മരേണു നശിക്കുമപ്പോൾത്തന്നെ.
സാത്വികേ രജസ്തമോഗ്ഗുണങ്ങളടങ്ങീട്ടു
സാത്വികാംശമായുള്ള മാനസം നിർവാണത്തെ
പ്രാപിക്കേണ്ടതിന്നിഹ മാനസത്തിനെത്തന്നെ.
വ്യാപിപ്പിച്ചപവിദ്ധ ചിത്തമായഖിലവും
അന്തർഭാവവും ബഹിർഭാവവുമറിയാതെ
അന്തരംഗത്തിലാത്മദർശനമുണ്ടായ്‌വരാ;
മാനസമടങ്ങാതെ മായയുമൊടുങ്ങീടാ;
മാനസമടങ്ങുമ്പോൾ മായയുമില്ല നൂനം;
മായയില്ലാതെ പോയാൽ മായാകല്പിതമില്ല;

ബഹുത്വം = ധാരാളത. ഘടാദി = കുടം തുടങ്ങിയവ. അപവിദ്ധം = ഉപേക്ഷിക്കപ്പെട്ടതു്.

മായാകല്പിതം പോയാൽ മാനസം നിർവാണമാം
ആയതുകൊണ്ടു ഗുരുവായതു കുമാരികാ
മായാകല്പിതമെല്ലാം കാലവൈഭവമല്ലോ
ഏകനായ് നാരായണനായിരിക്കുന്ന ദേവ-
നാകവേ ലോകാത്മാവായ്ത്തൻമായകൊണ്ടുതന്നെ
സൃഷ്ടിച്ചു പാലിച്ചു കല്പാന്തത്തിലഴിക്കയാൽ
വിഷ്ണുപേശ്വരനെന്ന നാമത്തെദ്ധരിച്ചിതു.
ഒന്നായി നിന്നവൻതാൻ രണ്ടായി ഭവിച്ചിഹ
തോന്നുന്നതേകമെന്നതറിക ധാത്രീപതേ!
ആയതുതന്നെ കാലാത്മാവായിബ്ഭവിച്ചുടൻ
മായാസത്വാദി ഗുണത്രിതയശക്തികളിൽ
തുല്യമായ്ക്കലർന്നഹോ പ്രകൃതിപുരുഷനെ-
ന്നല്ലോ ചൊല്ലുന്നു പ്രധാനാഖ്യപൂരുഷനെന്നും
സല്പുമാൻ പരാപരനായ്പരമാത്മാവായി
ചില്പുമാൻ കൈവല്യസംജ്ഞിതനായ് നിരീഹനായ്
കേവലമാത്മാനന്ദാനുഭവസന്തുഷ്ടനായി
സർവാത്മാവായി നിരുപാധികേശ്വരനായി
സർവ്വത്ര വ്യാപ്തനായിട്ടിരിക്കുമീശ്വരൻതാൻ
കേവലാത്മാനുഭാവംകൊണ്ടാദൗ ഗുണവശാൽ
സൃഷ്ടിച്ചീടുന്നിതതുകൊണ്ടു സ്രഷ്ടാവായിതു
വിഷ്ണുപത്തിങ്കലാദിപുരുഷനെന്നും ചൊല്ലും.
സൂത്രരൂപകമായ വിശ്വത്തെ പ്രോതമാക്കി
സാത്വികാദികളായ ഗുണങ്ങൾകൊണ്ടു നിത്യം
സമ്യക്കാംവണ്ണം രമിച്ചീടുന്ന കാലാത്മാവും
തന്മായകൊണ്ടു വിശ്വം തങ്കലങ്ങടക്കുന്നു;
നിർമ്മലമായ ശരത്താദിയാം കാലഭേദം
ഒന്നിലൊന്നനുഭവിച്ചു ലയിച്ചു വരുംപോലെ
ഒന്നായകാലം പല കാലമായ് തോന്നുമ്പോലെ.
പിന്നെയുമൂർണ്ണനാഭിയായിടുന്നൊരു ജന്തു
തന്നുള്ളിൽനിന്നു പുറപ്പെടുന്ന തന്തുകൊണ്ടു
വലകൾ കെട്ടിയതിലിരുന്നു വരും ഭോജ്യം
പലതുമനുഭവിച്ചിരുന്നു രമിച്ചുടൻ
വലകളായ തന്തുതങ്കൽ താൻ ലയിപ്പിച്ചു
വലയാം നൂലുമൂർണ്ണനാഭിതന്നെയുമൊന്നായ്
ഏകാത്മാവായ കാലരൂപനാം ഭഗവാനും
മായയും ജഗത്തുമിക്കാണുന്നതെല്ലാമേകം;
ആയതുകൊണ്ടുതന്നെ കാലവുമൂർണ്ണനാഭി-

---

നിരീഹൻ = ആഗ്രഹങ്ങളില്ലാത്തവൻ. ഊർണ്ണനാഭി = ചിലന്തി (നാഭിയിൽ നൂലുള്ളത്.)

യായ ജന്തുവും മമഗുരുവെന്നറിഞ്ഞാലും.
സന്തതം സ്നേഹഭയദ്വേഷഹേതുക്കളാലെ
ചിന്തയിലിജ്ജന്മത്തിലെന്തൊന്നാകുന്ന ഭാവം
ആയതുപോലെ വരും പിന്നെജ്ജന്മവുമെടോ!
മായാവൈഭവാലതുമെത്രയും ചിത്രം! ചിത്രം!
യാതൊരേടത്തു മനോവാസനയാകുന്നിതു
ചൈതന്യരൂപമതുപോലെയായ്‌വരും നൂനം.
പുഴ വേട്ടാളനേയും സ്മരിച്ചു പേശകൃത്തായ്
ചുഴലെപ്പുറന്നു കാണുന്നതുപോലെതന്നെ
ആത്മാവും പൂർവരൂപം ത്യജിച്ചു മനോരൂപ-
സാമ്യമായുള്ള രൂപം കൈക്കൊള്ളുന്നതു നൂനം.
പരമാത്മാവാമജൻതങ്കൽ ഭൂതാദികളെ
പരിചിലജ്ഞാനേന സ്മരിക്ക നിമിത്തമായ്
പ്രപഞ്ചസ്വരൂപമായീടുന്ന പരമാത്മാ
പ്രപഞ്ചവിലക്ഷണമാകിയോരാത്മാവിനെ
ആത്മനാതന്നെ ചിന്തിച്ചീടുകിലാത്മപ്രാപ്തി
സ്വാത്മനി വരുമപ്പോൾ കൈവല്യാത്മാവായ്‌വരും;
ആകയാലൊരു ഗുരു വേട്ടാളനെനിക്കിഹ
ആകവേയിരുപത്തുനാലുപേരെയും ചൊന്നേൻ;
ഇവരാലെന്റെ ബുദ്ധി ശിക്ഷിക്കപ്പെട്ടു നൃപ!
ഇവണ്ണമെന്റെ ദേഹമായതും ഗുരുവല്ലോ.
എങ്ങനെ ദേഹം ഗുരുവായതു കേട്ടുകൊൾക:
സംഗേന വിഷയേഷു ബന്ധിച്ചു ദുഃഖിക്കയാൽ
ഭക്തിവൈരാഗ്യാദികൾകൊണ്ടുടൻ വിവേകത്തി-
നെത്രയും കാരണമാകുന്നതും ദേഹമല്ലോ
എങ്ങനെ വിരക്തനായീടുന്നിതതും ചൊല്ലാം
ഇങ്ങു ജന്തുക്കളെല്ലാം നശിച്ചുകാൺകകൊണ്ടും
ഇക്കണ്ട പ്രപഞ്ചമതൊക്കെയും നാശമെന്ന-
തുൾക്കാമ്പിൽ വിചാരിച്ച വിവരം കേട്ടുകൊൾക:
മുന്നമുണ്ടായ ബ്രഹ്മാവാദി ലോകങ്ങളൊന്നും
ഇന്നു കാണ്മാനുമില്ല കാണ്മതിൽച്ചിലതെല്ലാം
നശിച്ചുകാൺകകൊണ്ടുമിന്നിക്കാണുന്ന ഭൂതം
നശിച്ചീടുന്നു ലോകപ്രളയകാലത്തിങ്കൽ
ഇങ്ങനെയിരിക്കയാലുണ്ടാകുന്നവയൊക്കെ
തിങ്ങിന മായാമയം നശിച്ചീടുന്നു നൂനം.
ഭൂതവും വർത്തമാനം ഭവിഷ്യൽകാലത്രയം
ചേതസി നിത്യമല്ലെന്നറിഞ്ഞു വിവേകത്താൽ
സഞ്ചരിക്കുന്നു സദാ സംന്യാസവൃത്തിയോടും

---

അജന്തങ്കൽ = ബ്രഹ്മാവിൽ. സ്വാത്മനിവരും = തന്റെആത്മാവിലുളവാകും.

ചഞ്ചലവിഹീനനായെന്നതുമറികെടോ!
ഭാര്യാപുത്രാത്ഥ പശു ഗൃഹ ഭൃത്യാദികളാൽ
ഹാര്യനായ് സംഗയായിക്കൊണ്ടതിപ്രീതനായി
യാതൊരു പുമാൻ വത്തിച്ചീടുന്നിതവനുള്ളിൽ
ദൈവതമായീടും ബീജമായ്വരുമവർ നൂനം.
വൃക്ഷധർമ്മത്തെപ്പോലെ ദേഹധർമ്മവുമെടോ!
വൃക്ഷം ബീജത്തിലടങ്ങീടുന്നിതതുപോലെ
പുത്രമിത്രാത്ഥാദികൾ ദേഹമാം വൃക്ഷത്തിനു
വിത്തായതെന്നുമറിഞ്ഞീടുക നരപതേ!
ആയതെങ്ങനെയെന്നാൽ നാവിനു രസേ രസം;
ആയതുനേരം ഗ്രഹ്യം വിഷയമിച്ഛിക്കുന്നു:
കേൾക്കേണമെന്നു ശ്രോത്രം ചൊല്ലേണമെന്നു നാക്കും
നോക്കേണമെന്നു നേത്രം; പോകേണമെന്നു പാദം;
ത്വക്കിനു സ്പർശമല്ലോ; പാണികൾ തൊടുവാനും;
മൂക്കിനു ഘ്രാണേച്ഛയും, ഭക്ഷണം വയററിനും;
വിസർജ്ജിക്കേണമെന്നുമന്നേരം ഗുദത്തിനും;
ഉച്ഛ്വാസം പ്രാണനപ്പോൾ; നിശ്വാസമപാനനും;
മനസ്സു സംശയിക്കും; ബുദ്ധി നിശ്ചയിച്ചീടും;
തനിച്ചു ചഞ്ചലിക്കും ചിത്തവുമതുനേരം.
ഞാനെന്നോരഭിമാനം നടിക്കുമഹങ്കാരം
ജ്ഞാനമോരോന്നു വേറായറിവാനിച്ഛിച്ചീടും
ശ്രോത്രങ്ങൾ നേത്രങ്ങളുമുദരം നാക്കും മൂക്കും
നേരൊത്തൊരു ത്വക്കും പ്രാണാപാനന്മാർ കരണങ്ങൾ
മായാവൈഭവകർമ്മശക്തിയാൽ ബഹിർഭാഗേ
ഓരോരോതരം ശ്രോത്രാദികളും തൃഷ്ണകൊണ്ടും
ഓരോരോ പ്രവൃത്തിയാൽ ജീവനെ ഭ്രമിപ്പിക്കും
അതുമെന്തുപോലെന്നാൽ പത്നികളേററമുള്ള
പതിയെപ്പോലെ നാനാവിധമായലയുന്നു;
അതിനാൽ വിരക്തനായ് ശാന്തനായ് ശമദമ-
സാധനയുതനായിപ്പെരുമാറുക നൂനം.
ഈശ്വരൻതന്നെ ശക്തികൊണ്ടജനായിബ്ഭവി-
ച്ചാശ്ചര്യം ബഹുവിധമായുള്ള ലോകങ്ങളെ
സൃഷ്ടിച്ചിട്ടതിൽ ദേവതിര്യങ്മാനുഷന്മാരെ
വിഷ്ടപങ്ങളിൽവച്ചു രക്ഷിക്കുന്നതുമീശൻ
ഈവണ്ണം ലോകദേഹാദികളെ സൃഷ്ടിചെയ്തും
ആവോളമതിൽ ബന്ധിപ്പിച്ചുടൻ രമിപ്പിച്ചു
ബന്ധത്തെ ദുഃഖമാക്കിക്കാണിച്ചായതുകൊണ്ടു

---

ഘ്രാണേച്ഛ = മണക്കുന്നതിനുള്ള ആഗ്രഹം. ശമദമസാധനയുതൻ = ശമം (അകമേയുള്ള ഇന്ദ്രിയങ്ങളുടെ അടക്കം), ദമം (പുറമേയുള്ള വൃത്തികളുടെ അടക്കം) ഇവയുടെ പരിശീലനത്തോടുകൂടിയവൻ.

സന്തതമുഷ്ണമാക്കിച്ചമച്ചു നീതികളാൽ
വൈരാഗ്യം പ്രപഞ്ചത്താലുണ്ടാക്കി വിവേകവും
കാര്യകാരണശാസ്ത്രാദികളാൽ ബോധിപ്പിച്ചു
ജീവാത്മ പരമാത്മ ജഗദീശ്വരഭേദം
കേവലമൊന്നെന്നുള്ള കൈവല്യപദം ചേൎന്നു–
കൊള്ളുകെന്നാജ്ഞാപിച്ചുതന്നൊരു മാനുഷ്യകം
ദുർല്ലഭമതു ലഭ്യമായീടും ഭോഗികൾക്കു
മോക്ഷത്തിലിച്ഛയില്ല വൈരാഗ്യാദിയുമില്ല
സാക്ഷാൽ ജ്ഞാനവുമില്ലാതായിതു മായാവശാൽ
മോക്ഷസാദ്ധ്യത്തിന്നായിട്ടുള്ളൊരു ദേഹം വൃഥാ
മോചിച്ചു മൃത്യുവശം പ്രാപിക്കുന്നിതു മൂഢൻ;
അതിനാൽ മമ ദേഹം ഗുരുവെന്നറിക നീ.
മതികൊണ്ടിരുപത്തുനാലുപേരുടെ വൃത്യാ
കണ്ടുകൊണ്ടവരേയുമിജ്ജഗദ്ദേഹാദിയും
കണ്ടതൊക്കെയും ഗുരുവാത്മാനസ്വരൂപകം
എന്നറിഞ്ഞിട്ടു ഞാനും വൈരാഗ്യാദികളോടും
ഒന്നിച്ചിമ്മഹീതലേ മുക്തനായ് നടക്കുന്നു''
ഏവം ബ്രാഹ്മണനായോരവധൂതൻെറ വാക്യം
ഭൂപതി യദു കേട്ടു ഭക്തിയോടുടൻ ചൊന്നാൻ:
''ഹേ ഗുരോ! സ്വാമിൻ! നമുക്കറിവില്ലയ്യോ! നാഥ!
ഭോഗത്തിലിച്ഛ വൎദ്ധിച്ചീടുന്നു ദിനംപ്രതി;
ആയതു നശിപ്പാനായെനിക്കു പൂൎണ്ണമായി
മായാനാശനകരമാകിയോരദ്വൈതത്തെ
ഉപദേശിക്കണമെന്നജ്ഞാനം നീക്കീടുവാൻ
ഉപദേഷ്ടാവേ! അതിന്നിന്നു കൈവണങ്ങുന്നേൻ.''
ഇങ്ങനെ യദുരാജൻ വന്ദിച്ചു ചോദിച്ചപ്പോൾ
മംഗലനവധൂതനെപ്പേരുമറിയിച്ചു;
യദുരാജനുമതു കേട്ടതി ധീരാത്മാവായ്
മുദിതസമചിത്തനായിതു വഴിപോലെ.
സംന്യാസിവരനായോരവധൂതനെ വന്ദി–
ച്ചന്നേരമൎത്ഥിച്ചിതു വന്നൊരാനന്ദത്താലെ
പ്രീതനായവധൂതവാക്കിനെ ശ്രവിച്ചിട്ടു
ചേതസി നിസ്സംഗനായ് മുക്തനായ്ഭവിച്ചിതു
ഭഗവാനുദ്ധവരോടിങ്ങനെയരുൾ ചെയ്തു
സകലകലാനാഥൻ പിന്നെയുമരുൾചെയ്തു:
''ജഗത്താമിപ്രപഞ്ചമുണ്ടായിക്കാൺകയാലേ
ജഗല്ക്കാരണമങ്ങൊന്നില്ലാതെയുണ്ടാകുമോ?
അതിനാലിപ്രപഞ്ചകാരണം ബ്രഹ്മംതന്നെ;
കാരണംകൂടാതെകണ്ടുണ്ടാകയില്ല കാര്യം;

കാരണമായ മൃത്തില്ലെന്നാകിൽ ഘടമില്ല.
പ്രത്യക്ഷമായിജ്ജഗത്തിങ്ങു കാണുന്നുവല്ലോ
പ്രത്യക്ഷമതിനാലെ കാരണമൊന്നുണ്ടെന്നും
പർവ്വതംതന്നിൽ ധൂമം കാൺകയാലതുകൊണ്ടു
പർവ്വതംതന്നിലഗ്നിയുണ്ടെന്നു നിശ്ചയിക്കാം.
ഇന്നുകാണുന്ന പ്രപഞ്ചത്തിലെ ദുഃഖമോരോ-
ന്നൊന്നിനൊന്നാഗ്രഹമായേററവും ബന്ധിക്കയാൽ
ബന്ധത്തെ നിവർത്തിപ്പാൻ ശിക്ഷാകർമ്മങ്ങൾകൊണ്ടും
ബന്ധിച്ചു ലോകം ഭേദബന്ധകർമ്മങ്ങൾകൊണ്ടും
പ്രാണികർമ്മങ്ങളാലും ലോകതത്വങ്ങളെല്ലാം
ജ്ഞാനേന വിചാരിച്ചു നോക്കുന്ന നേരത്തിങ്കൽ
ബന്ധനം ചെയ്തു നിർത്തീടുന്നതും ലോകംതന്നെ
ബന്ധമോചനത്തിനും ലോകചിന്തനംതന്നെ;
ആയതുകൊണ്ടു ലോകം ഗുരുവെന്നകതാരിൽ
മായവേറിട്ടു ചിന്തിച്ചീടുകിലസാദ്ധ്യമാം
നിസ്സംഗം വരുത്തുവാൻ ലോകതത്വങ്ങളെല്ലാം
വിശ്വാസബുദ്ധ്യാ നിനക്കവധൂതന്റെ ഗീതാ
യദുസംവാദംകൊണ്ടു ബോധിപ്പിച്ചീടിനേൻ ഞാൻ;
മതിയിൽ നിസ്സംഗത്വമതിനാൽവരും നൂനം.
പ്രത്യക്ഷപ്രപഞ്ചമിങ്ങുള്ളതായ്ക്കാൺകയാലെ
നിത്യമാകുന്ന സാക്ഷികാരണമൊന്നുണ്ടെന്നു
അനുമാനത്താലതു ചൊല്ലിനേനിപ്രപഞ്ചം
മനസാ ചിന്തചെയ്യും നിത്യമല്ലെന്നു കണ്ടാൽ
ഭൂതഭൗതികമാക്കിക്കല്പിച്ചതെല്ലാം മായാ-
ബോധയുക്തിക്കായ്ക്കൊണ്ടെന്നറിഞ്ഞു വഴിപോലെ
അനൃതജഡദുഃഖമാകിയോരിപ്രപഞ്ചം
അനിത്യം പ്രത്യക്ഷമായ്ക്കാണ്മതുമായാമയം.
ഇത്ഥം പ്രത്യക്ഷമാക്കിക്കണ്ടു താൻ മുക്താത്മാവായ്
സക്തിയേറീടുന്നതി പ്രത്യക്ഷപ്രപഞ്ചത്തെ
ചിന്തിച്ചു മനതാരിലുറയ്ക്ക കാരണത്താൽ
സന്തതം ലോകതത്വ ചിന്തനം പ്രത്യക്ഷമാം.
ഏവം പ്രത്യക്ഷാനുമാനത്തിനാലാത്മാവായ
കേവലം പുരുഷനാമെൻ പരമാർത്ഥം ചൊന്നേൻ.
എന്നാൽ ചൊല്ലിയ സ്വധർമ്മങ്ങളിലഹങ്കാരം
ഒന്നുമില്ലാതെ കാമരഹിതാത്മാവായതി-
വിഷയാത്മാക്കളായ ദേഹികളെല്ലാരിലും
വിശുദ്ധാത്മാവാമവൻ തത്വജ്ഞാനേന നിത്യം,

---

മൃത്ത് = മണ്ണ്. നിവർത്തിക്കാൻ = മോചിപ്പിക്കാൻ. അനൃതജഡദുഃഖം = അസത്യവും ജീവനില്ലാത്തതും ദുഃഖവുമായ. പ്രത്യക്ഷപ്രപഞ്ചകം = കാണാകുന്ന ലോകം.

ത്രിഗുണങ്ങളില്ലുള്ളോരാരംഭം സുപ്തനുടെ
അകമേ സ്വപ്നം ധ്യാനംതന്നിലെ മനോരഥം
ഏതുപോലെന്നാലതുപോലെ വർണ്ണാശ്രമാദി
ഭേദാചാരത്തെയനുഷ്ഠിക്കുമെന്നറിഞ്ഞാലും.
നാനാത്വഹേതുവായി ഭേദാത്മബുദ്ധ്യാ മൂഢൻ
നാനാകർമ്മങ്ങൾകൊണ്ടും ത്രിഗുണനിവൃത്തിയെ
വരുത്തിക്കൊണ്ടീടുവാൻ സേവിച്ചീടുന്നു വൃഥാ.
ഒരുത്തൻ മല്പരനായറിവോടുടൻ ചെന്നു
ചരിതക്രിയായോഗ ജ്ഞാനകാരണമായ
കർമ്മങ്ങൾ ചെയ്തു നിയമങ്ങളെ ശാന്താത്മാവായ്
സന്മാർഗ്ഗമാകുംവണ്ണമനുഷ്ഠിക്കുന്നു പിന്നെ
ഒരുവനെങ്കൽ ഭക്ത്യാ ശ്രുത്യർത്ഥഗ്രഹണനായ്
പെരികെ ദൃഢബുദ്ധ്യാ രാഗാദി വിഹീനനായ്
നിർമ്മലവാക്യസത്യ വിശ്വാസ സമ്പന്നനായ്
കല്മഷകർമ്മത്യാഗാൽ ശാന്തിയേയുപാസിച്ചു
മത്സ്വരൂപനായ് മായാവിച്ഛിന്ന ബോധാത്മാവായ്
ചിത്സ്വരൂപകനായ ഗുരുവേ പ്രാപിച്ചുടൻ
വിശ്വാസഭക്ത്യാ സേവിച്ചീടുന്നിതെപ്പോളവ-
നിച്ഛാജായാർത്ഥ പുത്ര ക്ഷേത്രവർഗ്ഗാദികളിൽ
ഏററവുമുദാസീനനായ് ഭവിച്ചീടും പിന്നെ
ഏററവും സമബുദ്ധ്യാ സമമായ്ക്കാണുമല്ലോ.
നേതിനേതീതി വാക്യകാരണം സൂക്ഷ്മസ്ഥൂലം
ആദിദേഹങ്ങളിലും ജ്ഞാനവൈലക്ഷണ്യമായ്
ആത്മദർശിതനായീടുന്നതു സൂദ്രക്കായി-
ട്ടാത്മാവാം തൻെറ സ്വാർത്ഥത്തെയും കാണുമവൻ
എങ്ങനെയെന്നാലഗ്നി ദാരുക്കളോടുകൂടി
മങ്ങീടാതതു ദഹിപ്പിച്ചുടൻ സ്വയമായി
തടവില്ലാതെ പ്രകാശിപ്പതുപോലെതന്നെ
ഉടലാം സ്ഥൂലസൂക്ഷ്മകാരണ ദേഹങ്ങളെ
ദഹിപ്പിച്ചീടുമാത്മാവാകുന്നോരഗ്നി സർവ്വം
ദഹിപ്പിച്ചഖണ്ഡമായ് നിർമ്മലപ്രകാശമായ്
സർവ്വസാക്ഷിയായ് സർവ്വാത്മാവായിസ്സദാകാലം
സർവവും താനായ് പൂർണ്ണാനന്ദ കൈവല്യാത്മാവായ്
നിർമ്മലപരബ്രഹ്മമംബരസദൃക്കായി
തന്മയമായിത്തന്നെ ശോഭിച്ചു നിന്നീടുന്നു.
ഇങ്ങനെയിരിക്കുന്ന പരബ്രഹ്മത്തിൽനിന്നു
തിങ്ങിയുണ്ടായ മായാഗുണത്തെ സ്വീകരിച്ചു
കാലരൂപനാം പരമാത്മാവു സനാതനൻ

സുപ്തൻ = ഉറങ്ങിയവൻ.

സ്ഥൂലസൂക്ഷ്മങ്ങളാദിയാകിയ ദേഹങ്ങളെ
കൈക്കൊണ്ടീടുന്നതെന്നുമറിഞ്ഞുകൊൾക നീയും.
ചൊല്ലേറും മായാഗുണസംസാരമാത്മാവിങ്കൽ
ബന്ധിക്കയില്ല ബന്ധം തോന്നുന്നതജ്ഞാനത്താൽ
ബന്ധബുദ്ധിയെ നിരസിക്കുമാചാര്യൻ നൂനം.
ഗുരുവായുള്ളോരുത്തമാരണി മേൽഭാഗത്തും
പരിചോടിഹ ശിഷ്യാരണി കീഴ്ഭാഗത്തിലും
രണ്ടുമൊന്നിച്ചുരുമ്മീട്ടനുസന്ധാനമായി-
ട്ടുണ്ടായ വചനജ്ഞാനാഗ്നിയാലിഹ ശിഷ്യൻ
പടുവായ് വിമുക്തനായ് സുഖസംയുക്തനായി-
ട്ടുടനേ മഹാമായതന്നെയും നശിപ്പിക്കും.
ദഹനൻ സമിദാദി വർഗ്ഗങ്ങളെല്ലാററെയും
ദഹനം വരുത്തുംപോലെന്നറിഞ്ഞാലും ഭവാൻ
ത്രിഗുണരൂപിയായ മായയെദ്ദഹിപ്പിക്കും
ത്രിഗുണരഹിതനാമാത്മാവു സനാതനൻ.
മായാകർത്തൃത്വകർമ്മബഹുഭോക്തൃത്വമായ
കാര്യമായ് ലോകാലോക സുഖദുഃഖാദി സ്വ-
ഭാവജന്മാദികളായ് കാലാവയവങ്ങളായ്
ഭാവിത ഭവ്യഗദപീഡാരൂപങ്ങളായി
ജന്തുക്കളെന്തർഭാഗേ ജീവരൂപമായിരു-
ന്നന്തരാത്മാവായുള്ള പരമാത്മാവുതന്നെ
ഭാവനപോലെ ഭവിച്ചീടുമെന്നറിഞ്ഞാലും.
ഭാവനകൊണ്ടുതന്നെ ജന്മവുമുണ്ടാകുന്നു
ഭാവനയല്ലോ പതിന്നാലു ലോകവും നൂനം
ഭാവനകൊണ്ടുതന്നെ സർവവുമുണ്ടാകുന്നു
കർമ്മങ്ങൾ മനോഭാവംകൊണ്ടുളവായീടുന്നു
കർമ്മകർത്താവങ്ങസ്വതന്ത്രനായീടും പിന്നെ.
ഇങ്ങനെ ദീനഭാവം കൈക്കൊള്ളും കർമ്മകർത്താ-
വങ്ങിഹ സുഖദുഃഖകർമ്മത്താലുള്ള ഫലം
ഏതൊന്നു വിശേഷമായ് നിത്യമായുണ്ടായെന്നു
ചേതസി വിചാരിച്ചാലൊന്നുമേ നിത്യമില്ല.
വിദ്വാന്മാരായ ശരീരികൾക്കു സുഖദുഃഖം
എത്രയുമനിത്യമെന്നകമേ ബോധിക്കയാൽ
മുക്തന്മാർ സുഖദുഃഖബന്ധമോക്ഷങ്ങളെല്ലാം
നിത്യമല്ലെന്നറിയും ധ്യാനയോഗാത്മാക്കളായ്

---

ബന്ധബുദ്ധി = ബന്ധമുണ്ടെന്നുള്ള തോന്നൽ. അരണി = അഗ്നി കടഞ്ഞെടുക്കാനുള്ള മുട്ടി അഥവാ മരത്തുണ്ട്; ഇതു രണ്ടെണ്ണമുണ്ടായിരിക്കും. ഉത്തമാരണിയെന്നും അധമാരണിയെന്നും. സമിദാദി = ചമത തുടങ്ങിയവ. മായാ...ഭോക്തൃത്വം = മായയാൽ ചെയ്യപ്പെടുന്ന കർമ്മങ്ങളിലൂടെ കണക്കില്ലാതെയുണ്ടാകുന്ന അനുഭവങ്ങളുടെ അവസ്ഥ.

സുഖദുഃഖങ്ങളാം രണ്ടും മംഗലമല്ലെന്നോൎത്തു
സുഖമായ്‌വസിക്കുന്നു ധൈര്യബുദ്ധ്യാത്മാക്കളായ്.
മൂഢന്മാരഹങ്കരിച്ചകമേയജ്ഞാനത്താൽ
ഗൂഢമായൊരു പരമാത്മബോധമെന്നിയേ
മോക്ഷത്തെ ദുഃഖമാക്കിക്കൈക്കൊണ്ടങ്ങുഴലുന്നു
സാക്ഷാൽ മുക്തന്മാർ ദുഃഖസുഖങ്ങളുടെ ലാഭം
നിത്യമല്ലെന്നറിഞ്ഞിട്ടിരിക്കുന്നതുകൊണ്ടു
മുക്തന്മാർ ദുഃഖരഹിതന്മാരായിരിക്കുന്നു.
മുക്തന്മാരന്തികത്തിൽ മൃത്യു വന്നടുത്താലും
ചിത്തത്തിൽ ദുഃഖിക്കയില്ലധികം സന്തോഷിക്കും
ആയതെങ്ങനെയെന്നാലതു നീ കേട്ടുകൊൾക
മായാവൈഭവമതി വിചിത്രം! ചിത്രം! ചിത്രം!
മുക്തന്മാർ സുഖദുഃഖബന്ധമോക്ഷങ്ങളെല്ലാം
നിത്യമല്ലെന്നുള്ളത്തിലറിഞ്ഞു യോഗധ്യാനം
നശ്യമല്ലതു പാൎത്താലെത്രയും നിർവിഷയം
ആശു ബോധിച്ചു മൃത്യുതന്നെയും ഭയമെന്യേ
മൃത്യുജന്മാദി ഭേദാഭേദവിച്ഛിന്നരായി
ചിത്തത്തിൽ ഭയം കൂടാതാനന്ദിച്ചിരിക്കുന്നു.
മററുള്ള മൂഢന്മാൎക്കു ഭയരൂപമാം മൃത്യു
ചെററില്ല ദിനംപ്രതിയടുത്തു വരുന്നതും
മുക്തനിക്കാണപ്പെട്ടീടുന്നതും കേൾക്കായതും
ചിത്തത്തിലോൎക്കുന്നതും വൈരവുമസൂയയും
വരവും ചെലവും നാനാത്വമായിരിപ്പതും
ത്വരിതം നശിപ്പതുമിരിപ്പുള്ളതുമുള്ളിൽ
ഒക്കവേയിച്ഛാവിരഹിതത്വകാമംകൊണ്ടു
സൽകൃഷിപ്രവൃത്തിപോൽ ഫലമായ്‌വരുന്നവ
എടുത്തിട്ടാ ഫലത്തെത്തള്ളുന്നു പിന്നെയവൻ
പടുത്വമോടു ധൎമ്മപരിപാലനം ചെയ്യും;
ഇങ്ങനെ നിഷ്കാമകൎമ്മത്തിനാലാത്മയോഗ്യ-
മംഗലമേററം യോഗ്യപുരുഷന്മാൎക്കുപോലും
സാദ്ധ്യമല്ലാതെ സൎവ്വജിതമാം മുക്തിസ്ഥാനം
ആസ്ഥയാ പ്രാപിക്കുന്നതെങ്ങനെയെന്നു കേൾക്ക.
ദേവകൾക്കായ് യജനം ചെയ്കതിന്റെ കർമ്മഫലം
ദേവനായ് ഭവിച്ചുടൻ പരത്തിൽ ഭുജിക്കുന്നു
എത്ര പുണ്യം ചെയ്കീടിലത്രകാലവും സ്വൎഗ്ഗേ
ചിത്തമോദേന വാഴുമില്ല സംശയമേതും;
ധർമ്മപാലനം ചെയ്തു വസിച്ചാലിതു ഫലം.
ധർമ്മാചാരങ്ങളാം വിട്ടിട്ടധൎമ്മാചരനായാൽ
നരകത്തിങ്കൽനിന്നു കയറീടാതെ പിന്നെ
ത്വരിതമവശനായ് ദുഃഖസംഭവമായ

കർമ്മങ്ങൾകൊണ്ടു ജന്മം മേല്ക്കുമേൽ നികൃഷ്ടമാം
കല്മഷരൂപമർത്ത്യദേഹത്താലെന്തു ഫലം?
സൽക്കർമ്മങ്ങളെക്കൊണ്ടു ദേവനായ് ഭവിച്ചീടും
ദുഷ്കർമ്മങ്ങളെക്കൊണ്ടു ഹീനനായ് ഭവിച്ചീടും
സ്വർഗ്ഗവും നരകവും തന്നുടെ കർമ്മങ്ങളാൽ
ഒക്കവേ ദേഹമൂലം ദേഹമോ കർമ്മമൂലം
ഇങ്ങനെ കർമ്മദേഹകാരണബന്ധത്തിനാൽ
ഇങ്ങനുഭവം സ്വർഗ്ഗനരകം കാണുന്നീലേ?
തന്നുടെയുള്ളിൽ കർമ്മവാസനാബന്ധംകൊണ്ടു
വന്നു കൂടീടുന്നിതു ദേഹാദി സുഖദുഃഖം
കാമകർമ്മങ്ങളാലെ നരകസ്വർഗ്ഗങ്ങളും
കാണുമതുകൊണ്ടുതന്നെ നിഷ്കാമകർമ്മികൾക്കു
നരകസ്വർഗ്ഗ സുഖദുഃഖ ദേഹാദികളും
വരികയില്ലെന്നതു നിശ്ചയമറിഞ്ഞാലും.
ആകയാൽ മുന്നേ ചൊന്ന നിഷ്കാമകർമ്മയോഗ്യ–
ലോകധർമ്മാചാരാഢ്യ കർമ്മങ്ങൾ ചെയ്കിലും
നിത്യമല്ലിവയൊന്നുമെന്നു ചിന്തിച്ചു ചിത്തേ
നിത്യവുമാചരിച്ചു വരുന്ന കർമ്മബീജം
ഭസ്മമായ്ശോകമൂലം കർമ്മത്താലില്ല ബന്ധം
വിസ്മയമതിനാലെ മുക്തനാമവൻ നൂനം
ആപത്തായിരിപ്പൊരു ദേഹത്തെബ്ഭജിച്ചിട്ടു
താപമെന്നിയേ സുഖമെന്തുള്ളു നരന്മാർക്കു്?
ജനനമരണാദി ദുഃഖസൗഖ്യങ്ങൾ തരും
തനുവിന്നായിക്കാമകർമ്മബന്ധങ്ങൾ വിട്ടു
മോക്ഷാനുഭവസിദ്ധിക്കായ്വന്ന നരദേഹാൽ
നിഷ്കാമകർമ്മം ചെയ്തു മുക്തിയേസ്സിദ്ധിക്കേണം.
മുക്തനു ഭയമൊരുനാളുമില്ലൊന്നിനാലും
സക്തനല്ലവൻ ദേഹോത്ഭവമാം കർമ്മങ്ങളിൽ.
മുക്തനെന്നിയേ മററു ജന്മികൾക്കെല്ലാവർക്കും
ചിത്തത്തിൽ ഭയമുണ്ടാം കാമകർമ്മങ്ങളാലെ
ലോകവാസികൾക്കുമാകല്പജീവികളായ
ലോകപാലകന്മാർക്കുമുൾഭയമുണ്ടു പാരം.
ദ്വിപരാർദ്ധത്തിൽ പരമായുസ്സാം ബ്രഹ്മാവിനും
വിവശമബ്ഭയംകൊണ്ടൊക്കവേ സൃഷ്ടിക്കുന്നു.
സൃഷ്ടിയിൽ ഗുണമുണ്ടാമിന്ദ്രിയാദ്യങ്ങളുണ്ടാം

---

കല്മഷരൂപമർത്ത്യദേഹം = പാപസ്വരൂപമായ മനുഷ്യശരീരം. ആഢ്യം = ശ്രേഷ്ഠം. താപം = ദുഃഖം. ആകല്പജീവികൾ = പ്രളയാന്തം ജീവിക്കുന്നവർ. ദ്വിപരാർദ്ധം = രണ്ടു പരാർദ്ധം (പരാർദ്ധമെന്നാൽ ഒന്നു് എന്ന സംഖ്യയോടു് പതിനേഴ പൂജ്യം ചേർത്താൽ കിട്ടുന്ന നീണ്ട സംഖ്യയെന്നർത്ഥം)

തുഷ്ടിയോടപ്പോൾ ജീവൻ ഗുണസംയുക്തനായി
കർമ്മങ്ങൾചെയ്തു കർമ്മഫലങ്ങളെല്ലാററെയും
ചിന്മയനായ ജീവൻ ഭുജിച്ചീടുന്നു നിത്യം.
എത്രനാളാത്മാഗുണസംബന്ധനായീടുന്നി–
തത്രനാളേകൾക്കും നാനാവിധത്വം ഭവിക്കുന്നു;
നാനാത്വമെത്രകാലമാത്മാവിനെന്നാകിലോ
നൂനമത്രകാലവും സ്വാതന്ത്ര്യത്വവും വരാ;
എത്രനാൾ സ്വാതന്ത്ര്യത്വമില്ലാതെയിരിക്കുന്നി–
തത്രനാളീശ്വരങ്കൽ ഭയവുമുണ്ടായീടും.
ഈശനെയുപാസിച്ചു മോഹിച്ചീടുന്നു ജീവൻ
ഈശനും താനുമൊന്നെന്നുള്ള ബോധംകൂടാതെ
കാലാത്മാഗമലോക പ്രകൃതിധർമ്മമിത്ര
കാലഭേദംകൊണ്ടെന്നെ ബഹുവായ് ചൊല്ലീടുന്നു''
മാധവവാക്യമേവം കേട്ടോരുദ്ധവൻ പിന്നെ
മാധവനോടു ചോദിച്ചീടിനാൻ രണ്ടാമത്തും:
''ഗുണസംഭൃതങ്ങളാം ദേഹജങ്ങളിൽ ദേഹി
ഗുണസംയുക്തനായി ബന്ധിച്ചീടുന്നുവെന്നും
ഗുണങ്ങളോടു ബന്ധമില്ലെന്നും ഭവാനെന്നോ–
ടനുമോദത്തോടരുൾ ചെയ്തിരിക്കുന്നുവല്ലോ
വിഷയാദികളോടും കൂടിയ ദേഹിക്കിഹ
വിഷയങ്ങളിൽ ബന്ധമില്ലാതായിരിപ്പതും
ബന്ധമുണ്ടാകുന്നതുമെങ്ങനെയെന്നുമെനി–
ക്കന്തരംഗത്തിലേററം സംശയമുണ്ടു പാർത്താൽ;
നിത്യമുക്തനെന്നതും നിത്യബദ്ധനെന്നതും
സത്യമായ് ചിത്തത്തിങ്കലധികം ഭ്രമിക്കുന്നു.''
ഇത്തരം രണ്ടാമതും ചോദിച്ചോരുദ്ധവനോ–
ടുത്തരം ഭഗവാനുമപ്പൊഴെയരുൾചെയ്തു;
''ബദ്ധനെന്നതും മുക്തനെന്നതുമെന്നിൽ ഗുണ
ബന്ധംകൊണ്ടുണ്ടായതല്ലാതിനിക്കൊന്നുമില്ല;
ആകയാൽ ദേഹം ഗുണംകൊണ്ടു കർമ്മത്താലുണ്ടായ്
ശോകമോഹാദി സുഖദുഃഖങ്ങൾ മായാമൂലം
സ്വപ്നംപോലാത്മാവിങ്കൽ ജാതമായ് സംസാരവും
സ്വപ്നം വാസ്തവമെങ്കിൽ സംസാരം സത്യംതന്നെ
ഉദ്ധവ! മഹാമതേ! ദേഹികൾക്കെല്ലാം മമ
വിദ്യാവിദ്യാത്മാ മായാമോക്ഷബന്ധകാരിണി
ആദികാലത്തെന്നുടെ മായകൊണ്ടുണ്ടാകിയ
ബോധരൂപമാമെന്മാംശകമായിരിക്കുന്ന

ഗുണസംയുക്തൻ = ക്ഷുത്പിപാസാദി ഗുണങ്ങളോടു ചേർന്നവൻ. വിരുദ്ധ ധർമ്മികൾ = സദാചാരവിരുദ്ധമായ ധർമ്മങ്ങളുള്ളവർ.

ജീവാത്മാവിനു ബന്ധമുണ്ടായിതവിദ്യയാ;
ജീവനു മോക്ഷം പിന്നെ വിദ്യയാലുണ്ടായതും.
ബദ്ധമുക്തന്മാരുടെ ലക്ഷണം ചൊല്ലുന്നു ഞാൻ
അന്തരംഗത്തിൽ കേട്ടു ധരിക്ക മഹാമതേ
വിരുദ്ധധർമ്മികളായയീടിന മൂഢരോടും
പെരുത്ത സംസർഗ്ഗത്താലാത്മാവു രണ്ടെന്നോർത്തു
ദേഹസ്ഥനല്ലെങ്കിലും ദേഹസ്ഥനെന്നു തോന്നും
മോഹത്താൽ സ്വപ്നം സത്യമെന്നോർക്കുന്നതുപോലെ
പുത്രമിത്രാർത്ഥകളത്രാദി വസ്തുക്കളിലും
എത്രയും സക്തരായയീടുന്നിതു ദിനംതോറും
പ്രവൃത്തിരതന്മാരായയീടുന്നു ബദ്ധന്മാരും
പ്രവൃത്ത്യാദികൾ നിവർത്തിക്കുന്നു മുക്തന്മാരും
അവിദ്യോത്ഭവദേഹേ വസിച്ചീടിലും വിദ്വാൻ
വിഭക്ത്യാ സ്വപ്നം കാണുന്നതുപോലിരുന്നീടും
മോഹത്തെ ത്യജിച്ചിരുന്നീടുകകാരണത്താൽ
ദേഹസ്ഥനെന്നാകിലും ദേഹസ്ഥനല്ല മുക്തൻ.
ഇന്ദ്രിയങ്ങളെക്കൊണ്ടും ഗുണങ്ങൾകൊണ്ടും പിന്നെ
ഇന്ദ്രിയാർത്ഥങ്ങളിലും ഗുണങ്ങളിലുമഹ-
ങ്കരിച്ചീടാതെയറിഞ്ഞന്യഭാവത്തെത്യജി-
ച്ചിരിക്കുമവിക്രിയനായ് സദാ സത്തായവൻ
ദൈവാധീനമായുള്ളോരിശ്ശരീരത്തിൽ ഗുണ-
ഭാവകർമ്മണാ വർത്തമാനനായിരുന്നാലും
ബുധനായവനതു കർത്താവാകുന്നു ഞാനെ-
ന്നധികം ബന്ധിക്കയില്ലതിനാൽ ബദ്ധനല്ല
ഈവണ്ണം വിരക്തനായ്ശയനാസനാടന-
പ്രവൃത്തോന്മജ്ജനേപി ദർശന സ്പർശനേപി
ഘ്രാണഭോജന ശ്രവണാദികളിലും തഥാ
മാനേന ബന്ധിക്കയില്ലൊട്ടുമേ മുക്തൻ നൂനം
പ്രകൃതി ഗുണയുതനെങ്കിലുമസംയുക്തൻ
ജഗതി യഥാ സവിതാവിലാകാശങ്ങൾ പോൽ
ബന്ധമില്ലാതെയിരുന്നീടുന്നു മുക്തൻ സദാ
ബന്ധിച്ചു തോന്നിയാലും ബന്ധിക്കയില്ലേതുമേ
വിശദജ്ഞാനിയായി സംഗബുദ്ധ്യാ വിചാരിന്ന-
സംശയബുദ്ധ്യാ ബുധൻ സ്വപ്നവൽ നാനാത്വത്തെ
നിവർത്തിക്കുന്നു മുക്തനിന്ദ്രിയമനോധിയാ
പ്രവൃദ്ധ സങ്കല്പങ്ങൾ മോചിച്ചിട്ടവൻ പിന്നെ
ദേഹസ്ഥനെന്നാകിലും തൽ ഗുണങ്ങളോടുകൂ-

അവിദ്യോത്ഭവദേഹേ = അജ്ഞാനത്താൽ ഉണ്ടാകുന്ന ദേഹത്തിൽ. സവിതാവ് = സൂര്യൻ.

ടാഹന്ത വസിച്ചാലും ജീവൻമുക്തനായീട്ടും.
ഒരുവൻതന്നെ നിന്ദിച്ചീടിലും ഹസിക്കിലും
പെരികെ ക്ലേശസുഖങ്ങളുമില്ലതിനാലേ
പൂജിച്ചീടിലുമില്ല സന്തോഷമവനൊട്ടും
പൂജിക്കാഞ്ഞാലുമില്ല ദുഃഖവുമൊരുനാളും
ഗുണദോഷങ്ങരം രണ്ടും വജ്ജിച്ച സമദൃക്കായ്
മുനിയാമവനൊന്നും ചെയ്കയുമില്ലെന്നുമേ
എന്നല്ല കുറഞ്ഞൊന്നു ചൊൽകയും ധ്യാനിക്കയും
ഒന്നുമേ ചെയ്കയില്ല സാധുവായെല്ലാനാളും
ആത്മാരാമനായ്പരബ്രഹ്മണി സദാകാലം
സ്വാത്മാനംലയിപ്പിച്ചു സഞ്ചരിക്കുന്നു ബുധൻ.
ബ്രഹ്മതല്പര ശ്രമംകൊണ്ടുള്ള ഫലം കേരം നീ
നിർമ്മലമായ തവ ഗോവിനു പുല്ലും നല്ല
വസ്ത്രോലുമിട്ടു രക്ഷിച്ചീടുന്ന ശ്രമഫലം
മിക്കതും തരും ക്ഷീരംകൊണ്ടല്ലോ കുടുംബത്തെ
നീ പുലർത്തീടുന്നതുകൊണ്ടല്ലോ ശ്രദ്ധമോക്ഷ
ബ്രഹ്മതല്പരശ്രമമിതുപോൽ വിശ്വമെല്ലാം
നിർമ്മലമാക്കീടുന്ന മുക്തനാമെൻെറ ഭക്തൻ
ബ്രഹ്മതല്പരനേയും പ്രത്യേകം രക്ഷിക്കും ഞാൻ
എന്നതുമറിഞ്ഞാലുമുദ്ധവ! വഴിപോലെ.
ഏവമൊക്കവേയറിഞ്ഞീടിനമഹാബുധൻ
ആവോളം നാനാഭ്രമമാത്മാവിലുണ്ടാകാതെ
ധീരനായെങ്കൽത്തന്നെ മാനസമുറപ്പിച്ചു
പാരാതെ സർവകർമ്മങ്ങളെയും വഴിപോലെ
നിരപേക്ഷകനെങ്കൽ സമർപ്പിക്കയും ചെയ്തും
പെരികെ ശ്രദ്ധാലുവായ് സല്പുമാനെൻെറ കഥാ-
ശ്രവണഗാന സ്മരണാദിഷു കർമ്മജന്മ-
പ്രവൃത്തയായിജ്ജനിച്ചുടനേ പുനശ്ശൂന്യ-
മദത്താൽ ധർമ്മകാമാത്ഥങ്ങളെയാചരിച്ചു
വിദഗ്ദ്ധൻ നിശ്ചലയാം മത്ഭക്തി പ്രാപിക്കുന്നു.
മതിമാൻ സത്സംഗേന ലഭിച്ച ഭക്തികൊണ്ടു
സതതമെന്നെയുപാസിക്കുന്നിതതുനേരം
സത്തുക്കളാലെ ദർശിക്കപ്പെട്ട മല്പദത്തെ
വിദ്രുതം ഭക്തനാലും പ്രാപ്തമാകുന്നു നൂനം.
അവിദ്വാനായവന്നു വിഷയങ്ങളാൽ ബന്ധം
ഭവിച്ചു സംസാരവും നിത്യമായ്തോന്നുമെന്നും
വിദ്യയാലവിദ്യയെ നിത്യമല്ലെന്നു കണ്ടു
വിദ്വാനാമവൻ നിത്യമുക്തനായ്വാഴുകെന്നും
വിദ്യയുമവിദ്യയുമെന്നുള്ള ഭേദംകൊണ്ടു്
വിദ്വാന്മാർ ബന്ധമോക്ഷം രണ്ടായിച്ചൊല്ലുമെന്നും

ബന്ധമോക്ഷങ്ങളും രണ്ടും ചിന്തിച്ചാൽ മായയാലെ-
ന്നന്തരംഗത്തിലറിഞ്ഞിരിക്കും മഹായോഗി
വിഷയങ്ങളിൽ വർത്തിച്ചീടിലും ബന്ധമില്ലെ-
ന്നീഷൽ പോവതിനിവ നിന്നോടു ചൊല്ലീടിനേൻ.''
ഭഗവാനേവം ചൊന്നതോരോന്നേ കേട്ടശേഷം
ഭഗവൽഭക്തനായോരുദ്ധവൻ ചോദിച്ചിതു:
''സാധുവാകുന്നതേവനെങ്ങനെ ഭക്തി നിങ്കൽ
മാധവ! ഭവിക്കുന്നതെല്ലാമേയരുൾ ചെയ്ക.
നിന്തിരുവടി സാക്ഷാൽ പരബ്രഹ്മാഖ്യൻ പരൻ
ചിന്തിച്ചാൽ പ്രകൃതികാരണപൂരുഷനല്ലോ.
സ്വേച്ഛയാലവതീർണ്ണനായ് ഭവാൻ ശരീരിയാ-
യിച്ഛാബന്ധത്തെ ഭക്തന്മാർക്ക് തീർത്തീടുവാനായ്
ഭവത്ഭക്തനാമെന്റെ മന്ദത തീർത്തിന്നിയും
ഭവനാശനമരുൾചെയ്കെ''ന്നു മൂന്നാമതും
ഇത്ഥമർത്ഥിച്ചനേരം ഭഗവാനുദ്ധവരോ-
ടുത്തരമായിട്ടരുൾ ചെയ്തിതു സാധുവൃത്തം:
''സർവ്വദേഹികളിൽവച്ചേററവും കൃപാലുവായ്
സർവോപകാരകനായ് രഹിതകാമനായി
തിതിക്ഷയോടുംകൂടെ നിത്യവുമനീഹനായ്
മൃദുഭാഷണനായിശ്ശാന്തനായ് മുനിവൃത്ത്യാ
ദാന്തനായ് മിതഭുക്കായപ്രമത്തനായതി-
ഗംഭീരാത്മാവായ് കൃതിയായ് ജിതഷഡ്ഗുണനായ്
സംഭ്രമവിരഹിതം മാനിയായ് വിദ്വാനായി
മായാകല്പിതങ്ങളാം ഗുണദോഷങ്ങളേയും
മായമെന്നറിഞ്ഞുടൻ ധർമ്മാചാരങ്ങളേയും
ഒക്കവേ ത്യജിച്ചിട്ടു സമദൃക്കായസാധു
സദ്ഗുണനിധിയവനെന്നെസ്സേവിക്കുമെന്നും
എന്നുടെ തത്വമറിഞ്ഞിട്ടവനെന്നെത്തന്നെ
പിന്നെയുമനന്യഭാവമെന്നിയേ സേവിക്കുന്നു.
തത്ഭക്തജനദൃഷ്ടി സ്പർശനാർച്ചനാലിംഗം
മത്ഭക്ത്യാ പരിചര്യാ സ്തുതി കീർത്തനധ്യാനം
മല്ക്കഥാശ്രദ്ധാശ്രവണാദികളെല്ലാമെന്നിൽ
സദ്ഗുണവൃത്ത്യാ സർവം സമർപ്പിച്ചീടുകയും
എന്നുടെ ജന്മകർമ്മകഥനം മമ ധർമ്മം
നന്നായി മോദിക്കയും ഗീതനൃത്താദികളാൽ
മദ്ഗൃഹോത്സവയാത്രാബലിസംവിധാനവും

---

രഹിതകാമൻ = ആഗ്രഹങ്ങളൊഴിഞ്ഞവൻ. തിതിക്ഷ = ക്ഷമ (പ്രതികാരബുദ്ധികൂടാതുള്ള സഹനശക്തി.) ജിതഷഡ്ഗുണൻ = വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മൃത്യു ഇവയെ ജയിച്ചവൻ. അമാനി = മാനത്തിൽ ആഗ്രഹമില്ലാത്തവൻ.

അഗ്ര്യപൂജയും സർവ്വപാർഷദപൂജകളും
ചെയ്തു സന്തോഷത്തോടും കൈതവരഹിതനായ്
ഉത്തമനായിട്ടതിവൃത്തവാനായിസ്സദാ
പർവകാലേഷു വേദതന്ത്ര ദീക്ഷാദിവ്രത-
സർവകർമ്മണാ മമ പൂജയാ ശ്രദ്ധയോടും
ഉദ്യോഗിയായിസ്സാധുബുദ്ധിയായ് പ്രസന്നനായ്
ഉദ്യാനേ ഉപവനേ വാ പുരേ മന്ദിരേ വാ
മായമെന്നിയേ മമ ദാസഭാവേന നിത്യം
ന്യായേന പൂജാസ്ഥലശുദ്ധ്യാദി മൂർത്തിലിംഗം
സ്ഥാപിച്ചു മാനഡംഭാദികളെ ത്യജിച്ചുടൻ
ദീപധൂപാദി കീർത്തനാദികൾകൊണ്ടു ഭക്ത്യാ
പൂജിച്ചു തന്നഭീഷ്ടസാധനം മററുകൊണ്ടും
പൂജിച്ചീടേണമെനിക്കായ്ക്കൊണ്ടു സർവ്വത്തെയും.
സൂര്യാഗ്നി വിപ്ര പശു വൈഷ്ണവാകാശ വായു-
ഭൂതാത്മ ജലം സർവ്വഭൂതം മൽപൂജാസ്ഥാനം.
സവിതാവിങ്കൽ വിദ്യകൊണ്ടെന്നെ യജിക്കണം
ഹവിഷാഗ്നിയിലാതിഥ്യേന വിപ്രന്മാരെയും
ഗോഷ്ഠസ്ഥാനേഷു പശുതന്നെയും തൃണാദ്യേന
ശ്രേഷ്ഠവൈഷ്ണവേ ബന്ധുസൽക്കാരംകൊണ്ടു പിന്നെ
ധ്യാനങ്കൊണ്ടാകാശത്തിൽ ധീകൊണ്ടു വായുവിങ്കൽ
മാനമെന്നിയേ പല ദ്രവ്യങ്ങൾകൊണ്ടു ജലേ
സ്ഥണ്ഡിലത്തിങ്കൽ മന്ത്രങ്കൊണ്ടുമാത്മാവിലാത്മ-
നിർണ്ണയബോധങ്കൊണ്ടും ക്ഷേത്രജ്ഞം സർവഭൂത-
വർഗ്ഗങ്ങൾകൊണ്ടും സമചിത്തനായ് യജിക്കേണം.
മല്ലുലാരൂപധ്യാനമിന്നിയും കേട്ടുകൊൾക:
ശംഖചക്രാബ്ജ ഗദാശോഭിത ചതുർഭുജം
പങ്കജവിലോചനം പരമാനന്ദരൂപം
മാമേവം ധ്യാനിച്ചർച്ചിച്ചീടാമേവനും നൂനം;
ആമയനാശമതു ഭക്തികാരണമല്ലോ.
യാതൊരു വസ്തുക്കളും സർവ്വാത്മാ വിഷ്ണുവെന്നും
ചേതസി ധ്യാനത്തോടു യജിക്ക വേണമല്ലോ.
ഭക്തിയോഗേന സാധുസേവയാ മൽസ്മൃതിയും
സിദ്ധമായ്‌വരുമപ്പോളുദ്ധവ! മഹാമതേ!
ഇങ്ങനെയെല്ലാം ചെയ്തുമറിഞ്ഞും സേവിക്കുന്ന
മംഗലന്മാരാം മഹത്തുക്കളെന്നറിഞ്ഞാലും;
മത്ഭക്തികൊണ്ടുംസാധുസംഗതികൊണ്ടുമെന്യേ
മല്പദപ്രാപ്തി മററു സാമർത്ഥ്യത്താലേ വരാ.

---

പർവ്വകാലേഷു = ജന്മാഷ്ടമി തുടങ്ങിയ കാലങ്ങളിൽ. സാധുസംഗതി = ഉത്തമന്മാരുമായുള്ള അടുപ്പം.

മദ്ഭക്തി സാധുസംഗം സർവ്വം വിഷ്ണുവെന്നു
സത്ഭാവം സദാ വന്നാൽ മല്പദപ്രാപ്തിലാഭം
വരുവാനായിക്കൊണ്ടു ചൊല്ലുന്നു സകലവും
പരമാത്മാത്ഥജ്ഞാനസിദ്ധ്യത്ഥമെന്നീയർത്ഥം.''
ഇത്തരം ജഗന്നാഥനരുളിച്ചെയ്തനേരം
ഉദ്ധവന്താനും ചോദിച്ചീടിനാൻ വഴിപോലെ:
''ശുദ്ധഭക്തികൊണ്ടല്ലോ നിന്തിരുപ്പദം പ്രാപി-
ച്ചത്തൽതീരുന്നതെന്നരുൾചെയ്തിഹ കേട്ടു
എങ്ങനെയുള്ള ഭക്തികൊണ്ടിഹ തൽപ്പദത്തെ
മംഗലകരം പ്രാപിക്കുന്നതുമരുൾചെയ്ക.''
ഇത്തരം നാലാമത്തുമുദ്ധവർ ചോദിച്ചതി-
നുത്തരം ഭഗവാനുമീവണ്ണമരുൾ ചെയ്തു:
''നരനെന്നുടെ ഭക്തിയോഗത്തെ ധരിക്കുന്നു
പെരികെ ദുഃഖാവഹമാകിയ സത്സംഗേന
മററു സാംഖ്യാദി ധർമ്മസ്വാദ്ധ്യായ തപോയോഗാ
ദ്യററമില്ലാതെ ദ്രവ്യദക്ഷിണാ വ്രത യജ്ഞ-
തീർത്ഥസ്നാനങ്ങൾ യമനിയമവേദാംഗാദി-
ശാസ്ത്രപാഠങ്ങളാലും മത്ഭക്തിയുണ്ടായ്‌വരാ.
സത്സംഗംകൊണ്ടു യക്ഷ രാക്ഷസ മൃഗ ഖഗാ-
ദ്യപ്സരോ നാഗ ഗന്ധർവ്വാദി ഗുഹ്യക സിദ്ധ-
ചാരണ വിദ്യാധര മാനുഷ വൈശ്യ ശൂദ്ര-
നാരീചണ്ഡാലാദികളാകിയ ശരീരികൾ
രാജസതാമസങ്ങളാകിയ പ്രകൃതിയെ
വ്യാജമെന്നിയേ ത്യജിച്ചുടനേ യുഗംതോറും
മല്പദം പ്രാപിച്ചിതു ബഹു ദേഹികളഹോ!
ആരെല്ലാമെന്നാലവർ തങ്ങളെക്കേട്ടുകൊൾക
സാരന്മാർ ദേവാസുരന്മാരാദി പ്രബലരെ.
വൃഷപർവ്വാവു ബലി ബാണനും മയാസുരൻ
ഭീഷണഹീനൻ വിഭീഷണനും സുഗ്രീവനും
ഹനുമാനൃക്ഷൻ ഗജൻ ഗൃദ്ധ്രൻ വാണിഭൻ വ്യാധ-
നനഘലാകുബ്ജാ ഗോപനാരികൾ വിപ്രസ്ത്രീകൾ
മററുമിത്യാദി മഹാദേഹികളെന്നെബ്ഭക്ത്യാ.
മുററീടും ശ്രുതിരൂപദർശനസംസർഗ്ഗേണ
എന്നെ പ്രാർത്ഥിക്കുന്നതല്ലാതൊരു തപോവ്രതാ-
ദ്യന്യകർമ്മങ്ങൾകൊണ്ടുമെന്നെ പ്രാപിക്കുന്നീല.
കേവലഭാവംകൊണ്ടു ഗോപികൾ പശുക്കളും
ഏവം നാഗാദി കരിമൃഗപക്ഷികളെല്ലാം

വാണിഭൻ = തുലാധരൻ. തപോവ്രതാദ്യന്യകർമ്മങ്ങൾ = തപസ്സ്, വ്രതം തുടങ്ങിയ മററു കർമ്മങ്ങൾ.

പ്രാപിച്ചിതെന്നെ മററു മൂഢന്മാരായ ബഹു-
കോപികരം വേഗമെന്നെ പ്രാൎത്ഥിച്ചു ഭയഭക്ത്യാ
യോഗ ദാനാദി വ്രത സ്വാദ്ധ്യായ സംന്യാസൈക-
യോഗകൎമ്മണാ സദായത്നവാനെന്നാകിലും
മല്പദം പ്രാപിക്കയില്ലുരംപ്പുവിൽ മമ പദ-
സത്ഭക്തികൊണ്ടല്ലാതെ മുക്തി സാധിക്കയില്ല.
അക്രൂരൻ മററു ബഹുദേഹികരം വൃന്ദാവനേ
നില്ക്കുന്ന വൃക്ഷവല്ലീവനഗോചരങ്ങളും
കല്പകവൃക്ഷതുല്യമായ് ധരിച്ചവരെന്നെ
ഉരംപ്പുവിലുള്ള താപമൊക്കവേ തീൎത്തീടിനാർ.
മത്ഭക്തമാരായോരു നദികരംക്കെല്ലാം മഹ-
ദബ്ധിയായീടുമെന്നെ പ്രാപിച്ചീടുന്നിതവർ;
നാമരൂപങ്ങളാലെ ധ്യാനിച്ചു ശുദ്ധമായി
കാമിനി ജാരൻതന്നെ പ്രാപിച്ചീടുന്നപോലെ
മദ്രൂപപ്രാപ്തന്മാരായ് ബ്രഹ്മമാം മല്പദത്തെ
വിദ്രുതം പ്രാപിക്കുന്നു ഭക്തികൊണ്ടെല്ലാവരും.
അതിനാലുദ്ധവ! കേളെന്നുടെ ഭക്തിതന്നെ
മതി മുക്തിയെസ്സാധിച്ചീടുവാനറിഞ്ഞാലും.
പ്രവൃത്തനിവൃത്ത ശ്രോതവ്യങ്ങരം വെടിഞ്ഞുടൻ
നിവൃത്തിക്കൊരു മൂലമാകുന്നോരെന്നെത്തന്നെ
ശരണംപ്രാപിക്കുന്നു സൎവ്വ ദേഹികളെല്ലാം.
ത്വരിതം നീയുമെന്നെ സൎവ്വാത്മഭാവംകൊണ്ടു
ശരണം പ്രാപിക്കെടോ! പിന്നെയെന്തൊരു ഭയം?
പരമാത്മാവിലൈക്യഭാവേന മോക്ഷം നൂനം
വാങ്മനഃകായങ്ങളാലെന്നെസ്സേവിക്കെന്നതു
കല്മഷഹരഭക്തി സത്സംഗാൽ മുക്തിയെന്നും
ചൊല്ലിനേനേവം കൃഷ്ണനരുരംചെയ്തതു കേട്ടു
നല്ലനാമുദ്ധവനും ചോദിച്ചിതഞ്ചാമതും:
"ആത്മസംബന്ധം മോക്ഷം രണ്ടിനും കൎത്താവായ-
താത്മനി വിചാരിച്ചാൽ സംശയമുണ്ടു നാഥ!"
എങ്കിലോ കേരംക്ക ബന്ധമോക്ഷങ്ങരം രണ്ടുംകൂടി
ശങ്കയെന്നിയേയേകനുണ്ടായ വഴി കേരംക്ക:
"ആദ്യനായവ്യക്തനായേകനായവേദ്യനായ്
ആദ്യന്തഹീനനായ പരമാത്മാവുതന്നെ
മായയാലനാദിയായ് നിൎഗ്ഗുണ ബിംബിതനായ്
കായരൂപിയായ് ജീവൻ പ്രാണനായ് പ്രസവിക്കു-
മെന്നുള്ള പുരാതനശ്രുതിൎഘോഷേണ ജീവൻ

---

പ്രവൃത്തനിവൃത്തശ്രോതവ്യങ്ങരം = തുടങ്ങിയതു്, അവസാനിച്ചതു്, കേരംക്കാൻ യോഗ്യമായതു് എന്നിവ.

തന്നുടെ ചിദാകാശഗുഹയെ പ്രവേശിച്ചു
സൂക്ഷ്മരൂപമായുള്ള മാനസമയമായി
തൽക്ഷണം മാത്ര സ്വര സൂത്ര വർണ്ണ രൂപാദി
ഘ്രാണവും രസരൂപസ്പർശനശ്രുതികളും
മാനസേ സങ്കല്പവിജ്ഞാനാഭിമാനങ്ങളും
ഈവക പൂർവകർമ്മരതിയാലുണ്ടായ്‌വരും:
ജീവനമതിനാലെ ബലവുമുണ്ടായ്‌വരും.
വാതാഗ്നിവിയത്തുകളന്യോന്യം ബന്ധങ്ങളാൽ
ചേതനമുളവാകം സ്ഥൂലസൂക്ഷ്മാംശങ്ങൾക്കും;
അരണി കരങ്ങളാൽ മഥിച്ചീടുന്നനേരം
ത്വരിതമതിലണുവായുണ്ടാമഗ്നിപോലെ.
ഈവണ്ണം സത്വരജസ്തമസാം വികാരേണ
ജീവനം കർമ്മഭേദാൽ ബ്രഹ്മാവാദികളായി-
ബ്ഭവിക്കുന്നിതു ബഹുവിധമായ്മായയാലെ
ഏതുപോലെന്നാലതു തന്തുകൊണ്ടുണ്ടാകുന്ന
നൂതന പടമെന്നപോലെയെന്നറിഞ്ഞാലും.
പൂർവകർമ്മാത്മാവായിസ്സംസാരതരുവായി
മേവുന്ന പരമാത്മാ മായയാ ജീവനായി
സംസാരതരു പുഷ്പഫല മൂലമായ് പഞ്ച-
രസപല്ലവമായി പഞ്ചമസ്കന്ധവുമായ്
പത്തു നാഡിയായ് പന്ത്രണ്ടിലയായ് ത്രിനാഡിയായ്
വിസ്തൃതമായി മൂന്നു വല്ക്കലമായി രണ്ടു
ഫലമായിരിക്കുന്ന സംസാരദേഹവൃക്ഷ-
ഫലത്തെ നന്നായശിച്ചീടുന്നു ഗ്രാമേചരൻ.
ഒരുവൻ ഫലം ഭക്ഷിക്കാതെകണ്ടരണ്യത്തിൽ
ഇരുന്നീടുന്നിതേകഭക്തനായ് സദാകാലം
പരമാത്മാവുതന്നെ വനവാസിയാമവൻ
പിരിഞ്ഞു ഗ്രാമേചരൻ ജീവാത്മാവറിക നീ.
ഇങ്ങനെയിരിക്കുന്ന സംസാരവൃക്ഷംതന്നെ
മംഗലസത്വഭക്തി ജ്ഞാനവെണ്മഴുകൊണ്ടു
ധീരനായവനടൻ ഛേദിച്ചു കളഞ്ഞീടും
ധൈര്യേണ പരമാത്മാ ജീവൈക്യബോധാലഹോ!
സാത്വിക രജസ്തമസ്സെന്നിവ മൂന്നു ഗുണം
ബുദ്ധിക്കല്ലാതെ പരമാത്മാവിനില്ലെന്നുമേ.
സാത്വികംകൊണ്ടു രജസ്താമസങ്ങളെ നീക്കി
ബുദ്ധിയിൽ കാമസുഖവൃത്തിയെശ്ശുദ്ധതത്വ-

---

പൂർവ്വകർമ്മരതി = മുൻപുചെയ്ത കർമ്മങ്ങളിലുള്ള താല്പര്യം. തന്തു = നൂല്. നൂതനപടം = പുതുവസ്ത്രം. പഞ്ചരസങ്ങൾ = ശബ്ദാദി വിഷയങ്ങൾ. പഞ്ചസ്കന്ധങ്ങൾ = പഞ്ചഭൂതങ്ങൾ.

ബുദ്ധിയാൽ ത്യജിച്ചുടൻ ധർമ്മവാനായിട്ടേററം
ശുദ്ധനായുള്ള പുമാൻ നിർമ്മലഭക്തനായി
ത്രിഗുണാതീതഭക്ത്യോപാസനകൊണ്ടു ഗുണ-
നിഗ്ഗതമായ ധർമ്മം നശിച്ചു ധർമ്മവാനായ്
ആഗമാത്ഥപ്രശസ്തനായ് പ്രജാദേശകാലാ-
ദ്യാഗമ കർമ്മധ്യാനമന്ത്രസംസ്കാരമിവ
പത്തിഹ ഗുണം സാത്വികത്തിനുള്ളൊരു ഹേതു
വൃത്തിയായ് നിന്ദിക്കുന്നു രജസ്താമസങ്ങളെ.
സാത്വികഗുണമെന്നിയന്യമാം ഗുണങ്ങളെ
ചിത്തത്തിലുപാസിക്കയെന്നുള്ളതില്ല പുമാൻ.
സത്വവൃത്തിയാൽ ധർമ്മം ധർമ്മത്താൽ ജ്ഞാനം പിന്നെ
സിദ്ധമാമപ്പോറം സ്മൃതിവിസ്മൃതികളും തീരും
വേണുസങ്കർഷാൽ വഹ്നി ജ്വലിച്ചു വേണുവനം
ക്ഷീണതയെന്നി ദഹിച്ചഗ്നിയും ശമിക്കുമ്പോറം
ഗുണവൈപരീത്യജ വേദജീവാത്മകർമ്മ-
ഗുണസത്വവും ഭക്തിജ്ഞാനവും നശിക്കുന്നു.
ഇങ്ങനെയാത്മസ്ഥനായുള്ളവൻ ബന്ധത്തിനും
മംഗലം മോക്ഷത്തിനും കത്താവെന്നറിഞ്ഞാലും
പരമാത്മാവു പരമായയാലനാദിയായ്
പരമാത്ഥത്തെയറിഞ്ഞീടാതെ ബദ്ധനായി
ജീവനായ്‌വന്നിതെന്നുമായതു സാത്വികത്താൽ
ആവോളമുപാസിച്ചു മായയെക്കള''കെന്നും
ഇങ്ങനെ കൃഷ്ണവാക്യമാദരവോടു കേട്ടു
മംഗലനുദ്ധവനുമന്നേരം ചോദ്യംചെയ്തു:
''മത്ത്യന്മാർ ചില വിഷയങ്ങളെയാപത്തെന്നു
ചിത്തത്തിലറിഞ്ഞിരുന്നവ ശ്വഖരാജവൽ
സേവിച്ചു ഭുജിപ്പതിനെന്തു കാരണം കൃഷ്ണ!
കേവലമതു കഥിച്ചീടു''കെന്നാറാമതും
ചോദിച്ചനേരമരുറംചെയ്തിതു യദുപതി:
''ആദിയില്ലാതോരനാത്മാവായ ദേഹാദിയിൽ
ഞാനെന്നിങ്ങനെ വേറിട്ടുള്ളഭിമാനബുദ്ധ്യാ
മാനസം രജോഗുണയുക്തമായ് മനസ്സിൻെറ
സങ്കല്പവികല്പത്താലുണ്ടാകുന്നിതു കാമം
പങ്കമാം ഗുണയുക്തകാമത്താൽ കർമ്മങ്ങളിൽ
വശനായ് ജിതേന്ദ്രിയനല്ലാതെ ദുഃഖമുണ്ടാം.
രാജസഗുണവിമോഹിതനായ് രജസ്തമ-
സ്സാകുന്ന ഗുണങ്ങളിൽ ബുദ്ധി സംബന്ധിക്കയാൽ
വിഷയങ്ങളുമെല്ലാം സുഖമെന്നുള്ളിൽത്തോന്നും

---

വേണുസങ്കർഷാൽ = മുളകറംതമ്മിൽക്കൂട്ടിയുരുമ്മുന്നതിനാൽ. വേണുവനം = മുളങ്കാടു്. ശ്വഖരാജവൽ = നായ്ക്കറം, കഴുതകറം, ആടുകറം ഇവയെപ്പോലെ.

അഴലുണ്ടാകും വഴി ഗ്രഹിച്ചീടുകയില്ല
പിന്നെത്താനതീന്ദ്രിയമനസ്സായപ്രമത്തൻ
ഉന്നതമനഃകർമ്മമൈല്ലാമേയെങ്കൽത്തന്നെ
സമർപ്പിച്ചുടൻ ജിതാസനനായ് ജിതശ്വാസ-
സമസ്തനായിപ്പിന്നെ നിഷ്കാമഹൃദയനായ്
തച്ചിത്തേ നിർഗ്ഗുണാത്മാവാകുമെന്നുടെ ധ്യാന-
നിശ്ചലംകൊണ്ടു രജോമാനസഗുണദ്ധ്യാനം
ത്യജിച്ചു മച്ഛിഷ്യരാം സനകാദികരംപോലെ
ഭജിച്ചു നിർഗ്ഗുണത്തെസ്സർവ്വമെങ്കൽ ഭക്ത്യാ
ലയിച്ചു സമർപ്പിച്ചു ദുഃഖത്തെക്കളയേണം
വിഷയങ്ങളെയാപത്തെന്നറിഞ്ഞിരിക്കവേ
വിഷയസക്തിയുണ്ടാകുന്നതിനുള്ള മൂലം
രാജസഗുണദ്ധ്യാനദേഹാഭിമാനംകൊണ്ടെ-
ന്നായതുകൊണ്ടു കാമമുണ്ടായീടുന്നതെന്നും
അതിനെക്കളയണം നിർഗ്ഗുണദ്ധ്യാനംകൊണ്ടെ-
ന്നതു നീയറിഞ്ഞുള്ളിൽ ദുഃഖത്തെ ത്യജിച്ചാലും.''
ഇത്ഥം മാധവനരുൾചെയ്തതു കേട്ടനേരം
ഉദ്ധവർതാനും ചോദിച്ചീടിനാനേഴാമതും:
''നിന്തിരുവടിയുടെ ശിഷ്യരെന്നല്ലോ ചൊല്ലി
ബന്ധമുക്തന്മാരായ സനകാദികളവർ-
തന്നുടെ സംവാദവൃത്താന്തങ്ങളെല്ലാമിപ്പോൾ
എന്നോടു വഴിപോലെയരുളിച്ചെയ്യേണമേ!''
''കേട്ടാലും ബ്രഹ്മാവിൻെറ പുത്രന്മാർ സനകാദി-
ശ്രേഷ്ഠമാമുനിമാരുമൊരുനാളച്ഛനോട-
ങ്ങേകാന്തമായിസ്സൂക്ഷ്മരൂപമായിരിക്കുന്ന
യോഗമാർഗ്ഗത്തെയൊക്കെ വഴിയേ ചോദിച്ചിതു.
അന്യോന്യം വിഷയങ്ങളോടു ചേർന്നിരിക്കുന്നോ-
രുന്നതമനസ്സിൻെറ വേർപാടെങ്ങനെയെന്നും
ത്രിഗുണങ്ങളിൽ പ്രവേശിക്കുന്ന ചിത്തം പിന്നെ
ത്രിഗുണങ്ങളും ചിത്തേ പ്രാപിക്കുന്നിതു രണ്ടും
അന്യോന്യം ത്യജിക്കുന്നതെങ്ങനെ മുമുക്ഷുക്കൾ?
എന്നതു ഞങ്ങളോടുമരുളിച്ചെയ്കയെന്നും
സനകാദികളുടെ വാക്യത്തിനുത്തരവും
മനസ്സിലുണ്ടാകായ്കകാരണം വിധാതാവും
കാരണനായ നാരായണനാമെന്നെദ്ധ്യാന-
കാരണാലഹം ഹംസരൂപേണ തദന്തികേ
ഗമിച്ചിതപ്പോളെന്നെക്കണ്ടിട്ടു പാദങ്ങളിൽ

---

മച്ഛിഷ്യർ = എൻെറ ശിഷ്യന്മാർ. മുമുക്ഷുക്കൾ = മോക്ഷത്തെ ആഗ്രഹിക്കുന്നവർ. തദന്തികേ = അതിൻെറ സമീപത്ത്

നമിച്ചു ബ്രഹ്മാവിനെയഗ്രഭാഗത്തു നിർത്തി
ചോദിച്ചു ഭവാനാരെന്നിങ്ങനെ മുനികളും
ആദരവോടുമെന്നോടായതു കേട്ടു ഞാനും
തത്ത്വജ്ഞന്മാരാം സനകാദി മാമുനിമാരോ-
ടുക്തമായുള്ള തത്ത്വം കേട്ടാലുമുദ്ധവ! നീ.
ആത്മവസ്തുവിനില്ലാ നാനാത്വമതെങ്ങനെ
ആത്മാവു പഞ്ചാത്മക ഭൂതേഷു സമാനമായ്
ഏകമായിരിക്കുന്ന വസ്തുതാനെന്നല്ലയോ
ആകയാലാരെന്നുള്ള ചോദ്യോത്തരങ്ങൾ വൃഥാ
അർത്ഥമില്ലാതെ ചോദ്യോത്തരത്താലെന്തു ഫലം
സിദ്ധിച്ചീടുന്നു? ഭവാന്മാരതു ധരിച്ചാലും
ഞാനൊന്നുതന്നേയെന്നെയൊഴിഞ്ഞില്ലന്യമെന്നു
മാനസേ ദൃഢതരമായറിയേണം നിങ്ങൾ.''
''എങ്കിലോ നാനാവിധമായല്ലോ കാണുന്നതു
ശങ്ക പോവതിന്നരുൾചെയ്യണം ഹംസരാജ!''
''ഞാനൊന്നെന്നതുമന്യമില്ലെന്നുമറിയാതെ
മാനസവാക്യ നേത്രാദ്യേന്ദ്രിയങ്ങളാലഹോ
വേഗേന ഗുണങ്ങളിൽ ചേതസ്സു പ്രാപിക്കുന്നി-
താകവേ ഗുണങ്ങളും ചേതസി പ്രകാശിച്ചു
നാനാത്വമായി ഗ്രഹിക്കുന്നതു ചിത്തമതു
ജ്ഞാനമില്ലായ്കയാലെന്നറിവിനിഹ നിങ്ങൾ
മദ്രൂപമായ ജീവാത്മാവിൻെറ രണ്ടു ദേഹം
ചിത്തവും ഗുണങ്ങളും പാലും വെള്ളവുംപോലെ
ജാഗ്രത്തും സ്വപ്നസുഷുപ്തികളും ബുദ്ധിവൃത്തി-
വർഗ്ഗമാം ഗുണവശാലുണ്ടായിതാത്മാവിങ്കൽ
ഇവററിനെല്ലാം വിലക്ഷണനാകുന്ന ജീവൻ
നിവൃത്തൻ സാക്ഷിജ്ഞാനവിജ്ഞാനബുദ്ധ്യാ പിന്നെ
മദ്രൂപമായ രണ്ടു ദേഹവുമുപേക്ഷിക്കും
ചിദ്രൂപതത്ത്വജ്ഞാനമത്ര വർദ്ധിച്ചും വരും
എത്രനാളാത്മാവിനു ഗുണവൃത്തിയാൽ ബന്ധ-
മത്രനാളേക്കും തുര്യാത്മാവായോരേകൻതന്നെ
ഇരുന്നു തൽഗുണചേതസ്സുകളുടെ ത്യാഗം
വരുത്തിക്കൊണ്ടീടേണം മാമുനിമാരേ നിത്യം.
ഞാനെന്നുള്ളഹങ്കാരബന്ധമാത്മാവിനതു
ജ്ഞാനനാശനമേററമനർത്ഥപ്രദമല്ലോ
വിദ്വാൻ സംസാരചിന്ത വിട്ടു തുര്യസ്ഥനായി
നിത്യാത്മരതനായി ത്യജിക്കുമല്ലോ ബന്ധം.

---

ഉക്തം = പറയപ്പെട്ടതു്. നാനാത്വം = പലതായിരിക്കുന്ന അവസ്ഥ. പഞ്ചാത്മകഭൂതേഷു = പഞ്ചഭൂതങ്ങളിൽ. ജ്ഞാനനാശനം = ജ്ഞാനത്തെ ഇല്ലാതാക്കുന്നതു്.

എത്രനാരം പുരുഷനു നാനാത്വബുദ്ധി ശ്രുതി-
യുക്തികരംകൊണ്ടു നിവർത്തിക്കാതെയിരിക്കുന്നു
അത്രനാളേക്കുമവനജ്ഞാനിതന്നെ നൂനം.
ബുദ്ധിയിൽ സ്വപ്നകാലേ ജാഗ്രത്തു തോന്നുംപോലെ
സിദ്ധമാസ്സോന്നീടുന്നു മായാവിഭ്രമം ലോകേ
ഉണൻ വസിക്കിലും പരമാർത്ഥമായോത്താൽ
ഉണൻ വസിക്കുന്നോനല്ലവനഹോ നൂനം.
ആത്മാവിന്നസത്തായോരന്യഭാവങ്ങളാലെ
ആത്മാവിനെന്തുകാര്യം സ്വപ്നം കണ്ടവനപ്പോരം
യാതൊരാത്മാവു ബഹിർഭാഗത്തു ജാഗ്രത്തിങ്കൽ
മോദേന ക്ഷണികങ്ങളാം വിഷയങ്ങളെല്ലാം
ഭുജിക്കുന്നിതു കരണങ്ങളെക്കൊണ്ടു ഏദി
ഭുജിക്കുന്നിതു സ്വപ്നേ തദ്വിഷയങ്ങളേയും
സ്മൃത്യന്വയേന ഗുണവൃത്തീന്ദ്രിയേശദൃക്കായ്
സുപ്തനായ് സംഹരിച്ചീടുന്നിതു സുഷുപ്തിയിൽ.
ഏവം ജീവനും ഗുണവശത്താലിഹ മന-
സ്സാവിർഭൂതമായവസ്ഥാത്രയമെങ്കലുണ്ടായ്
മന്മായയാലേയെന്നു നിശ്ചിതജ്ഞാനികളായ്
നിർമ്മലന്മാരായൊരു വിദ്വാന്മാർ സദാകാലം
അജ്ഞാനമനന്തമാന യുക്തികളാലേ തീക്ഷ്ണ-
വിജ്ഞാനാസിനാ ഛേദിച്ചിട്ടെന്നെ ബ്ഭജിക്കുന്നു.
മാനസവിലാസമിക്കാണുന്നതൊക്കെ ഭ്രമം
മാനസേ ചിന്തിപ്പതും കാണ്മതുമെല്ലാം നഷ്ടം
തീക്കൊള്ളി വട്ടം വീയുന്നേരത്തങ്ങധികമായ്
തീ കലർന്നിഹ വട്ടം തോന്നുമ്പോലിപ്രപഞ്ചം
അല്പമെങ്കിലും മായാഭ്രമത്താലധികമായ്
തല്പരമാർത്ഥമറിയാസ്സയാൽ തോന്നീടുന്നു.
അജ്ഞാനമായ ഗുണവിസർഗ്ഗവികല്പിതം
വിജ്ഞാനമൊന്നുതന്നെ പൂർണ്ണമായ് ശോഭിക്കുന്നു.
അതിനാലിപ്രപഞ്ചസൃഷ്ടിയെ നിവർത്തിച്ചി-
ട്ടതിങ്കലുള്ള തൃഷ്ണാ നിവൃത്തനായിട്ടുടൻ
തൂഷ്ണീംഭൂതനായ് നിരീഹാത്മാവായ് നിജ സുഖ-
പൂർണ്ണാനുഭവമനുഭവിക്കും നിത്യം വിദ്വാൻ
സമ്യക്കാംവണ്ണം ചിലനേരത്തിപ്രപഞ്ചത്തെ
സന്മയമെന്നു തോന്നിക്കാണുന്നുവെന്നാകിലും
അവസ്തുവെന്നും ബുദ്ധ്യാ ത്യജിക്കും ഭ്രമിക്കയി-
ല്ലവിദ്യാനാശാൽ ബോധം ലയിക്കുന്നാരംവരയ്ക്കും

---

വിജ്ഞാനാസിനാ = വേദേതിഹാസങ്ങളിലുള്ള ജ്ഞാനമാകുന്ന വാള കൊണ്ട്. തൃഷ്ണാനിവൃത്തൻ = ആഗ്രഹങ്ങളെ അവസാനിപ്പിച്ചവൻ. അവിദ്യാനാശാൽ = അജ്ഞാനത്തിന്റെ നാശത്താൽ.

നശ്വരമായ ദേഹമെത്രനാളിരുന്നാലും
വിശ്വാസമില്ല നടന്നീടിലും കിടക്കിലും
ദേഹമുണ്ടെന്ന ബോധമുണ്ടാകയില്ല വിദ്വാ-
നാഹന്ത! ശരീരത്തെ നോക്കയുമില്ലൊട്ടുമേ
മദ്ദേഹം ദൈവവശാലുണ്ടായി കർമ്മംകൊണ്ടേ
തദ്ദേഹം ദൈവവശാലല്ലോ വേർപെടുന്നതും;
മദിരാമദാന്ധനായുള്ളോരു പുരുഷൻെറ
വസനബന്ധംപോലെയൊരിക്കലൊരു ദിശി
അറിയാതിദ്ദേഹവുമഴിഞ്ഞു പോകുമെന്നോ-
ർത്തറിവോടിരുന്നീടുമാത്മയോഗിയാം വിദ്വാൻ.
ഇശ്ശരീരവും കർമ്മവശഗമല്ലോകർമ്മം
നശിപ്പതത്രേ കാലമത്രനാളേക്കു ദേഹം
ഏവമിപ്രാണനോടുകൂടവേ കാണും പ്രാണൻ
പോവോളം സ്വാരംഭകം ദിവസംപ്രതി നൂനം
സ്വപ്നസന്നിഭം ദേഹപ്രപഞ്ചമായതിനെ
സ്വപ്നത്തിൽപോലുമോർക്കമാറില്ല മഹാവിദ്വാൻ.
അധിരോഹന്നായ് സമാധിസ്ഥ യോഗത്തെ വസ്തു
പ്രതിബോധിച്ചു ഭജിച്ചിടുന്നു യോഗി ബുധൻ.
ഹേ! വിപ്രന്മാരേ! എന്നാലുക്തമായതു സർവം
ഗോപനീയകമിതു സാംഖ്യയോഗൈക്യസാരം
ആഗമശാസ്ത്രയജ്ഞ ജപഹോമാദി കർമ്മ-
യോഗശ്രീ കീർത്തിദമതേജസാമാശ്രയം ഞാൻ.
നിർഗ്ഗുണനായി നിരപേക്ഷകനായി നിത്യം
സദ്ഗുണസുഹൃത്തായി പ്രിയനായാത്മാവായി
സംഗാസംഗാദികളിൽ സമനായിരിക്കുന്ന
മംഗലനായോരെൻെറ ഗുണങ്ങളെല്ലാമെന്നെ-
ബ്ഭജിച്ചീടുന്നതെന്നുമങ്ങനെ ചൊന്നേനെല്ലാം.
നയത്തോടപ്പോൾ സനകാദികൾ കേട്ടു നന്നായ്
സന്ദേഹമെല്ലാം തീർന്നു പരമഭക്തിയോടും
വന്ദിച്ചിട്ടവരാലെ സ്തുതിക്കപ്പെട്ടു ഞാനും
എന്നല്ല പൂജിതനായ് ബ്രഹ്മാവു കാൺകെത്തന്നെ
ചെന്നു ഞാൻ വൈകുണ്ഠത്തിൽ വസിച്ചിതുദ്ധവ! കേൾ
ഇങ്ങനെ സർവസാക്ഷിയാമെന്നെയാശ്രയിച്ചു
തിങ്ങിന ഗുണബദ്ധമാകിയ മനസ്സിനെ
വിഷയഗുണങ്ങളിൽനിന്നു വേർപെടുത്തേണം
വിഷമമതിനില്ല മദ്ഭക്തജനത്തിനു.''
മല്ലലോചനനേവം ചൊന്നതെല്ലാമേ കേട്ടു

---

വസനബന്ധം = വസ്ത്രബന്ധം. ബുധൻ = വിദ്വാൻ. പ്രതിബോധിക്ക = പരമാത്മവസ്തുവിനെ മനസ്സിലാക്കുക. ഗോപനീയകം = അത്യന്തം രഹസ്യമായി സൂക്ഷിക്കേണ്ടതു്.

മെല്ലവേയെട്ടാമതുമുദ്ധവർ ചോദിച്ചിതു:
"പരമഹംസസനകാദി സംവാദംപോലെ
പലതുണ്ടവയെല്ലാം ശ്രേയസ്സുകളെന്നല്ലോ
ചൊല്ലുന്ന ബ്രഹ്മജ്ഞന്മാരതുകളുടെ ഭേദം
ഉള്ളതുമതിൽ പ്രധാനത്വവും പിന്നെയതിൽ
ഒന്നുമുഖ്യമോ? മററുള്ളവയും പ്രധാനമോ?
എന്നതുമരുൾചെയ്തീടേണമേ ഭഗവാനേ!
മാനസം സർവസംഗം നിരസിച്ചിട്ടു നിങ്കൽ
ആനന്ദം ഭക്തിയോടുമെങ്ങനെ പ്രാപിച്ചീടും?"
ഇത്ഥമുദ്ധവർ ചോദ്യംചെയ്തൊരു നേരത്തിങ്കൽ
മുഗ്ദ്ധലോചനൻ കൃഷ്ണൻ പിന്നെയുമരുൾചെയ്തു:
"കാലംകൊണ്ടില്ലാതതാം പ്രളയേ വേദമാദി-
കാലത്തു ബ്രഹ്മാവിനാലുക്താണ്ടെന്നാലുക്തമായി
മത്സ്വരൂപകമായ ധർമ്മവും വിരിഞ്ചനാൽ
തൽസുതനായ മനുവിന്നായ്ക്കൊണ്ടുക്തമായി
പിന്നെയും സപ്തർഷികൾ തദ്ധർമ്മം ഗ്രഹിച്ചിതു
പിന്നെയങ്ങവർ തങ്ങൾപുത്രന്മാക്കറിയിച്ചാർ
ദേവദാനവ സിദ്ധ ഗന്ധർവ്വ വിദ്യാധര-
രേവം പിന്നെയും യക്ഷകിന്നര മർത്ത്യന്മാരും
ഇങ്ങനെ ധർമ്മാശ്രയന്മാരായി സർവ്വജനം
മംഗലന്മാരായ് ഭവിച്ചീടുന്നതറിഞ്ഞാലും.
മായാമോഹിതധീകളാകിയ പുരുഷന്മാർ
മായാനിർമ്മിതഗുണത്രിതയ ഭേദഭാവാൽ
ഭൂതജാതകഭിന്നകർമ്മവാസനാഭേദ-
ചേതോവിഭ്രമങ്ങളാലോരോരാശയം ചേൎന്നു
വേദങ്ങളോരോതരം ഭേദിച്ചു തക്കിച്ചിട്ടു
ഭേദവിഭ്രമാൽ പാഷണ്ഡികളായ് വത്തിച്ചിട്ടു
വേദമാർഗ്ഗങ്ങളായ ധർമ്മത്തെ വിരോധിച്ചു
വാദിച്ചു വേദാത്ഥത്തെ ഗ്രഹിയാതുഴലുന്നു.
പുരുഷശ്രേഷ്ഠന്മാരായുള്ളവർ ശ്രേയസ്സുകൾ
പെരികെവിധ കർമ്മരൂപമായ് വദിക്കുന്നു.
ശ്രേയസ്സാകുന്നതൊന്നു ധർമ്മം പിന്നെയും യശ-
സ്സായതു ശ്രേയസ്സെന്നും ചൊല്ലുന്നു ചില ജനം.
ശ്രേയസ്സാകുന്നതത്ഥമെന്നു ചൊല്ലുന്നു ചിലർ
ശ്രേയസ്സു ശമം ദമം സത്യമാമെന്നും ചിലർ
ത്യാഗം ഭോജനം പിന്നെക്കാമമവുമെന്നും ചിലർ
യാഗദാനാദി തപോവ്രതങ്ങളെന്നും ചിലർ
വദിച്ചീടുന്നതിത്ഥം ധർമ്മാർത്ഥകാമമോക്ഷം
വദിപ്പൂ നാലുംകൂടി ശ്രേയസ്സെന്നിതും ചിലർ
വിധിച്ചീടുന്ന ശ്രേയസ്സീവണ്ണം പലതരം

വദിച്ചീടുന്നിതിവയാദ്യന്തബന്ധംതന്നെ
താമസനിഷ്ഠന്മാരായുള്ളൊരു ജനമെല്ലാം
താമസകർമ്മങ്ങളായീടിന ദുഃഖങ്ങളും
സത്യരൂപനാമെങ്കലർപ്പിച്ചീടാതെ പിന്നെ
ചിത്സ്വരൂപനാമെൻെറ സുഖത്തെ ലഭിക്കുമോ?
വിഷയാത്മാക്കളായുള്ളവർക്കെങ്ങനെ സുഖം
വിഷയമനുഭവിച്ചീടുവാനറിഞ്ഞാലും
ദാന്തനായ് ശാന്തനായിസ്സമചേതസ്സായെന്നാൽ
സന്തുഷ്ടമനസ്സായാൽ സുഖത്തെ പ്രാപിച്ചീടും
വിധിക്കും മഹേന്ദ്രനും സാർവഭൗമനാം നര-
പതിക്കും പുനർജ്ജന്മമില്ലാത്ത സിദ്ധിയോഗം
ലഭിക്കയില്ല കർമ്മമൊക്കെയുമെങ്കലർപ്പി
ച്ചഭിജ്ഞനായാലവനുണ്ടാകും മത്ഭക്തിയും.
ആത്മയോനികളായ ശങ്കരസങ്കർഷണ-
സ്വാത്മനാഥയാമെൻെറ ശ്രീയും മൽബന്ധുവർഗ്ഗ-
മിവരെക്കാട്ടിലേററം പ്രിയനാമെനിക്കിനി
യീവണ്ണം പ്രിയനന്യനുദ്ധവ! നമുക്കില്ല.
എന്നുടെ ഭക്തൻതന്നെയെന്നിയേ മററു പ്രിയ-
മൊന്നില്ലമൊരുനാളുമെനിക്കില്ലതുകൊണ്ടു
നിരപേക്ഷനായ് മുനിവൃത്തിയായ് ശാന്തനായി
വൈരഹീനനായ് സമദർശനനായവൻെറ
അംഘ്രിരേണുക്കൾകൊണ്ടു നിത്യം ഞാൻ ശുദ്ധനാകും
നിഷ്കിഞ്ചനന്മാരായി മത്സക്തചിത്തന്മാരായ്
ശാന്തരായ് മഹാത്മാരായ് ജീവവത്സലന്മാരായ്
സന്തതം കാമൈരനാലബ്ധചിത്തന്മാരായി
സത്തുക്കൾ നിരപേക്ഷമാകിയോരെൻെറ സുഖം
നിത്യവുമനുഭവിച്ചീടുന്നിതുദ്ധവ! കേൾ
മത്ഭക്തൻ വിഷയങ്ങളാലേ ബദ്ധനാകില്ലം
സത്ഭക്ത്യാ ജിതേന്ദ്രിയൻ വിഷയങ്ങളോടുടൻ
ബന്ധിക്കയില്ല വഹ്നി സമിദാദികളെയും
അന്തരമില്ല ഭസ്മീകരിക്കുന്നതുപോലെ
ഇന്ദ്രിയങ്ങളെയൊക്കെജ്ജയിച്ച ദഹിപ്പിക്കു-
മെന്നതിന്നൊരു ഭേദമില്ലെന്നതറിഞ്ഞാലും
സാധിക്കയില്ലെന്നുടെ ധർമ്മവും സാംഖ്യയോഗ-
സ്വാദ്ധ്യായ തപസ്സിനാൽ ഭക്തിഹീനനു നൂനം."
"യാതൊരുവിധം ഭക്തിയെന്നതുമെനിക്കിപ്പോൾ
മാധവ! മഹാമതേയരുളിച്ചെയ്യേണമേ!"

---

താമസനിഷ്ഠന്മാർ=തമോഗുണത്തിൻെറ നിഷ്ഠയോടുകൂടിയവർ. അംഘ്രി രേണുക്കൾ=പാദത്തിലെ പൊടികൾ. മത്സക്തചിത്തന്മാർ=എന്നിൽ ചേർന്ന മനസ്സോടുകൂടിയവർ.

"ഏകമായ് ഗ്രാഹ്യമായി ശ്രദ്ധയാം സത്ഭക്തിയും
ശോകനാശനമത്രെ ശുദ്ധമാക്കുന്നു സർവം
ധർമ്മവും സത്യം ദയാ വിദ്യയും തപസ്സിവ
നിർമ്മലമാകും ഭക്തിതന്നംഗമിവയെല്ലാം
ഭക്തിഹീനാത്മാവിനെ ശുദ്ധമാക്കുന്നീലല്ലോ
ഭക്തിസാധനരോമഹർഷചേതസാ വിനാ.
ആനന്ദാശ്രുക്കൾ പിന്നെ ഗൽഗദവാക്കുകളും
മൗനഹീനത ചിത്താർദ്രതയുമുണ്ടാം ഭക്ത്യാ.
ഭക്തിസംയുക്തനായീടുന്നൊരു പുരുഷന്റെ
ചിത്തം നിത്യവുമേററം ദ്രവിക്കുമതിനാലെ,
ചില നേരത്തു ദുഃഖിച്ചീടുന്നിതേവം പിന്നെ
ചില നേരത്തു ചിരിച്ചീടുന്നു ശുദ്ധഭക്തൻ
പാട്ടുപാടുന്നു ചിലനേരത്തു കളിക്കുന്നു
പൊട്ടനെപ്പോലെ ലജ്ജിച്ചീടുന്നു ചിലനേരം
മത്ഭക്തിയുക്തനേററം ശുദ്ധമാക്കുന്നു ലോകം!
അല്പകല്മഷം പോലുമഗ്നിഹേമമലംപോൽ
കർമ്മാനുസാരമായ രൂപത്തെ ഭജിക്കുന്നു
കർമ്മബന്ധത്താലാത്മഭക്തിയോഗേന പിന്നെ
എന്നെയും ഭജിക്കുന്നു ജനങ്ങൾ നാനാത്വമായ്
പിന്നെയും മൽപുണ്യഗാഥാശ്രവണാഭിധാനൈഃ
ആത്മാവു ഭജിക്കുന്നതെപ്രകാരമെന്നാകിൽ
ആത്മനി തഥാ തത്ത്വസൂക്ഷ്മത്തെ ദർശിക്കുന്നു
വിഷയങ്ങളെ സ്മരിച്ചീടുന്ന ചിത്തം സദാ
വിഷയങ്ങളിൽത്തന്നെ യോജിച്ചീടുന്നു നൂനം
എന്നെദ്ധ്യാനിക്കും ചിത്തമെങ്കൽ ചേർന്നീടുന്നിതു
നിർണ്ണയമതിനാലെയസത്താം ധ്യാനമെല്ലാം
സ്വപ്നസന്നിഭമെന്നു തള്ളി മാനസമെങ്കൽ
എപ്പോഴും മത്ഭാവിതഭാവത്തോടിരിക്കണം
സ്ത്രീസംഗം തത്സംഗിനാം സംഗവും ത്യക്ത്വാ ദൂരെ
തോഷമാനസയുതവിവിക്താസനനായി
മടികൂടാതെയെന്നെച്ചിന്തിച്ചീടിനാലവ-
നുടനേ നശിച്ചീടും ക്ലേശബന്ധാദികളും;
സർവദാ മനോഹരിയായൊരു നാരിയോടും
അവ്വണ്ണം പുമാൻ വസിച്ചൈക്യമായ് വാഴുംപോലെ
തത്സംഗം ചെയ്കീടണമുത്തമജനമേററം
ഉത്സാഹത്തോടുമെന്നതറികവേണമെടോ!
ശ്രേയസ്സു പലവകയെങ്കിലും ഭക്തിതന്നെ

---

ഗ്രാഹ്യം = അറിയപ്പെടേണ്ടതു്. ഹേമമലം = സ്വർണ്ണത്തിലുള്ള അഴുക്കു്.
തോഷമാനസയുതവിവിക്താസനൻ = സന്തോഷമുള്ള മനസ്സോടുകൂടി
വിജനദേശത്തിലിരിക്കുന്നവൻ.

ശ്രേയസ്സാകുന്നതെന്നു ധരിച്ചീടുദ്ധവ! നീ.”
ഇത്തരം കൃഷ്ണനരുൾചെയ്തു കേട്ടുദ്ധവനും
പ്രസ്തുതധ്യാനമാർഗ്ഗമൊമ്പതാം ചോദ്യംചെയ്തു:
“അരവിന്ദാക്ഷ! നിന്നെയെങ്ങനെ മുമുക്ഷുക്കൾ
പരമാനന്ദഭക്ത്യാ ധ്യാനിക്കുന്നതും വിഭോ!
ഇത്ഥമുദ്ധവർ ചോദിച്ചീടിനോരനന്തരം
സത്വരം ഭഗവാനും ധ്യാനയോഗത്തെച്ചൊന്നാൻ:
“സമമായുള്ളാസനേ സമകായനായിരു-
ന്നമലഹൃദയനായ് സുഖമാകുന്നവണ്ണം
ഹസ്തങ്ങൾ രണ്ടുമുത്സംഗത്തിങ്കൽ വെച്ചു നാസാ-
ഗ്രത്തിലീക്ഷണനായി പ്രാണന്റെ മാർഗ്ഗത്തേയും
പൂരക കുംഭക രേചക വായുക്കൾകൊണ്ടു
പാരാതെ വിപര്യയംകൊണ്ടും ശോധയേന്നിത്യം
മെല്ലവേയഭ്യസിച്ചു വിജിതേന്ദ്രിയനായി-
ട്ടല്ലലെന്നിയേ ഹൃദി മണിനാദമായുള്ള
പ്രണവസ്വരത്തേയും താമരനൂലുപോലെ
പ്രാണനെക്കൊണ്ടു പ്രവേശിപ്പിച്ചു ചൊല്ലിപ്പിന്നെ
പ്രണവയുക്തമായ പ്രാണായാമത്തെയേവം
വിനയത്തോടു പത്തു സംഖ്യ ശീലിച്ചു നിത്യം
ഒരുമാസത്തിലകമങ്ങനെയഭ്യസിച്ചു
വിരവിൽ പ്രാണവായുതന്നേയും ജിതനായ
ഹൃല്പത്മമദ്ധ്യസ്ഥനായൂർദ്ധ്വനാളമായ് മുഖം
കീഴ്പോട്ടായുന്നിദ്രമായഷ്ടപത്രമായുള്ള
പത്മത്തെ ധ്യാനിച്ചിട്ടങ്ങുടനേയതിന്മദ്ധ്യേ
പത്മകർണ്ണികതന്നിൽ രവിചന്ദ്രാഗ്നികളെ
സ്മരിച്ചിട്ടഗ്നിമധ്യത്തിങ്കലെന്നുടെ രൂപം
സ്മരിച്ചിടേണമത്തു ധ്യാനമംഗലം കേൾക്ക
പ്രസന്ന ശമം ശാന്തമിന്ദുസന്നിഭംമുഖം
സ്മിതചന്ദ്രികാപ്രഭം സുന്ദരം സുകപോലം
ശംഖരാജിതഗളം മീനകുണ്ഡലപ്രഭം
ശംഖചക്രാബ്ജഗദാശോഭിത ചതുർഭുജം
ശ്രീവത്സശ്രീസമേതം കൗസ്തുഭവനമാലാ
ശോഭിതമുരസ്ഥലം ഘനശ്യാമളവർണ്ണം
കടകകടിസൂത്രവലയാംഗദൈര്യുതം
കടിപീതവാസസം ശോഭിതം മനോഹരം

---

പൂരകം=വലത്തേ മൂക്കു അടച്ചുകൊണ്ടു ഇടത്തേതിൽക്കൂടി ശ്വാസം കരേറുക. രേചകം=പ്രാണവായുവിൽ അപാനനെ ഹോമിക്ക. പ്രണവയുക്തം=ഓം എന്ന മന്ത്രാക്ഷരത്തോടുകൂടിയ.

ചരണപത്മയുഗേ നൂപുരൈരലംകൃതം
പരമാനന്ദം കിരീടാദ്യലംകൃതരൂപം
പാദാദി കേശാന്തവും കേശാദി പാദാന്തവും
ചേതസി വിചാരിച്ചിട്ടേവം ധ്യാനിച്ചീടേണം.
ഇന്ദ്രിയാർത്ഥങ്ങളിൽനിന്നിന്ദ്രിയങ്ങളേത്തിരി-
ച്ചുന്നതമനസാപി മാനസം ത്യജിച്ചുടൻ
സാരഥിയായ ബുദ്ധ്യാ നയിച്ചീടണമെങ്കൽ
ധീരനായ് സർവകാലം സർവവ്യാപകമായ
ചിത്തത്തേജ്ജയിച്ചൊരേടത്തു നിർത്തീടവേണം
നിത്യവും മറ്റൊന്നുമേ ചിന്തിച്ചീടരുതല്ലോ.
പിന്നെയും സുസ്മിതമാമെന്നുടെ മുഖപത്മം
നന്നായിട്ടന്തർഭാഗേ ഭാവിച്ചു തച്ചിത്തത്തെ
അംബരത്തിങ്കലാക്കീട്ടതിനെ ത്യക്ത്വാ മമ
നിർമ്മലരൂപേ ലയിപ്പിച്ചൊന്നും ചിന്തിയാതെ
ഏവമാത്മാനമാത്മന്യേവ സന്ദൃഷ്ട്വാ സമ-
ഭാവേന സമാഹിതമായെങ്കൽ സർവകാലം
യോഗികൾമാനസവും തീവ്രമാം ധ്യാനംകൊണ്ടു
യോഗദർശനം ജ്യോതിർമ്മയമേകാത്മരൂപം
നിർവാണപദം പ്രാപിച്ചീടുന്നു മഹാമതേ!
നിത്യമല്ലാത ദ്രവ്യവസ്തുഭേദങ്ങളാലും
വ്യക്തമാം കർമ്മമാർഗ്ഗഭേദജ്ഞാനത്തിനാലും
സത്തു ചിത്താനന്ദമാം മുക്തി സിദ്ധിക്കയില്ല
മുക്തിലക്ഷ്യത്തിന്നിവയൊക്കെയും ഭ്രമംതന്നെ
ധ്യാനയോഗവുമേവം ധരിക്ക വഴിപോലെ
ആനന്ദകരമിതു സർവസിദ്ധിദം നൂനം
ജിതശ്വാസനായ് മഹായോഗധാരണനായി
ജിതഗോചരയുക്തനാകിയ യോഗിയുടെ
ചേതസി വസിക്കുന്നു സിദ്ധികളനേകങ്ങൾ.''
ആദരാലേവം കൃഷ്ണനരുൾചെയ്തതു കേട്ടു
ബുദ്ധിമാനദ്ധവനമന്നേരം പത്താമതും
വിസ്തരിച്ചാദരേണ പിന്നെയും ചോദ്യംചെയ്തു:
''ഏതൊരു ധാരണയാലെങ്ങനെ സിദ്ധികളും
മാധവ! എത്രവിധമെന്നതുമരുൾചെയ്ക;
യോഗികൾക്കെല്ലാം സിദ്ധി ദാനം ചെയ്യുന്ന സർവ-
യോഗേശ! ഭവാനല്ലാതാരുള്ളതിതു ചൊൽവാൻ?''
ഭഗവാനതുനേരമുദ്ധവനോടു നന്നായ്
അകതാർ തെളിവാനായ് പിന്നെയുമരുൾ ചെയ്താൻ
''സിദ്ധികളഷ്ടാദശവിധമാമോരോതരം
ഉക്തമായിതു യോഗപാരഗസിദ്ധന്മാരാൽ.
അതുകളെല്ലാററിലുമെട്ടു മൽ പ്രധാനമാം

അതുകൂടാതെ പത്തും ഗുണഹേതുക്കളെല്ലോ.
അണിമാ മഹിമയും ലഘിമാ ഗരിമയും
ഗുണദ പ്രാകാശ്യവുമീശിത്വം വശിത്വവും
പ്രാപ്തിയുമിവയെട്ടുമിങ്ങനെ സൗമ്യങ്ങളാം
പ്രാപ്തമാമിവയെട്ടിൻ ഗുണഹേതുക്കൾ കേൾക്ക.
ദൂരദർശനശ്രവണത്വവും മനോജവം
പരകായത്തിൽ പ്രവേശനവും നാലാമതു
ദേവദർശനം ഭാവസങ്കല്പ സംസിദ്ധിയും
ഭാവിച്ചപോലെ സ്വച്ഛന്ദത്വമായ് സ്മരണയും
ആജ്ഞയപ്രതിഹതാഗതിയും കാലത്രയ-
വിജ്ഞേയമാകും പരചിത്താഭിജ്ഞത്വം പിന്നെ
വിഷ സൂര്യാഗ്നി ജലാദ്യാദി ഭൂതങ്ങളാലേ
വിഷമം ഭവിക്കയില്ലെന്നതു പത്താമതും;
ഇങ്ങനെ പതിനെട്ടുവിധമാം സിദ്ധികളെ
മംഗലകരം വേറെ വേറെ ചൊല്ലുവൻ കേൾക്ക.
കായത്തിന്നണിമയും മഹിമാ ലഘിമയും
ആയവ മൂന്നുമുണ്ടാം പ്രാപ്തിയിന്ദ്രിയങ്ങളാൽ
പ്രാകാശ്യമെന്ന സിദ്ധി ശ്രുതസൃഷ്ടങ്ങളിലും
ആകുന്നു പ്രാണത്തിന്നീശിത്വശക്തിയും പിന്നെ
ത്രിഗുണങ്ങളിലസംഗത്വമാം വശിത്വവും
ആകവേയിച്ഛാലാഭമിങ്ങനെയെട്ടു വിധം.
യാതൊരു ഭാവനയാ ഭവിക്കുന്നൊരു സിദ്ധി
ഏതൊരു വിധമെന്നാലായതു കേട്ടുകൊൾക.
ഭൂതസൂക്ഷ്മാത്മകനാമെങ്കൽ ഭൂതാദികളെ
ചേതസി തന്മാത്രകളായിട്ടു ധരിക്കുമ്പോൾ,
അണിമയെന്ന സിദ്ധി ലഭിക്കുന്നിതുപിന്നെ
മാനസേതന്മാത്രോപാസകനായ് നിർമ്മലമാം
മഹത്തത്ത്വാത്മാവിങ്കൽ മനസ്സു വച്ചീടുമ്പോൾ
മഹത്വമായീടുന്ന മഹിമ ലഭിക്കുന്നു.
ഭൂതങ്ങളെല്ലാം പരമാണുവാമെങ്കൽത്തന്നെ
ചേതസ്സു യോജിപ്പിച്ചാൽ കാലസൂക്ഷ്മാർത്ഥതയാ
ലഘിമയെന്ന സിദ്ധി സംപ്രാപിക്കുന്നിതപ്പോൾ.
അകമേ മഹത്തത്ത്വമാകുന്നോരെങ്കൽത്തന്നെ
മാനസം യോജിക്കുമ്പോൾ സർവേന്ദ്രിയങ്ങൾക്കെല്ലാം
താനേ വന്നാത്മത്വമാം പ്രാപ്തിയും ലഭിക്കുന്നു.
സർവാത്മാ മഹത്തത്ത്വസൂത്രാത്മാവായോരെങ്കൽ
സർവദാ ചേതോധാരണേന പ്രാകാശ്യസിദ്ധി
എന്നല്ല വ്യക്തജന്മമാമെൻെറ പാരമേഷ്ഠ്യം

പരചിത്താഭിജ്ഞത്വം = അന്യരുടെ മനസ്സറിയുക എന്നതു്. പാരമേഷ്ഠ്യം = ഏററവും ശ്രേഷ്ഠമായ സത്യലോകത്തിൽ ഇരിക്കുന്നവൻെറ അവസ്ഥ.

വന്നുകൂടിടുമതിനില്ല സംശയമേതും.
കാലാത്മാവായി ലോകവിഗ്രഹനായീടുന്ന
ത്രൈലോക്യാധീശ്വരനായുള്ളൊരു വിഷ്ണുവിങ്കൽ
ചിത്തധാരകനീശിത്വാഖ്യസിദ്ധിയും വരും
ക്ഷേത്രജ്ഞേ തുരീയാഖ്യ ശ്രീനാരായണേ മയി
ചിത്തം സംയോജിപ്പിച്ചാൽ വശിത്വം പ്രാപിക്കുന്നോ
നിർഗ്ഗുണബ്രഹ്മമായോരെങ്കൽ ധാരണയായി
സദ്ഗുണഗരിമാനന്ദത്വവും പ്രാപിക്കുന്നു
എന്നല്ല കാമമൊക്കെസ്സാധിച്ചീടുന്നു യോഗി
തന്നുടെ ബ്രഹ്മദ്ധ്യാനനിഷ്ഠയാ ശാന്താത്മാവായ്.
ഇത്യേവം ധാരണയാ സിദ്ധികളെട്ടും വരും;
പത്തു മററവയുടെ ധാരണ ചൊല്ലുന്നു കേൾ.
ശുദ്ധമായ് ധർമ്മമയമായൊരു ശ്വേതദ്വീപ-
പതിയാമെന്നിൽ ചിത്തധാരണയായാലവൻ
ശോകമോഹാദി ഷഡൂർമ്മികളുമൊക്കെത്തീൎന്നു
വേഗേന പൂതനാകുമില്ല സംശയമേതും.
അനന്താത്മാവായ് പ്രാണനാകുന്നോരെങ്കൽ സിദ്ധൻ
മനസാ ശബ്ദത്തെയും ധരിച്ചിട്ടത്ര പിന്നെ
ഭൂതങ്ങളുടെ ഹംസൻ വാക്കിനെക്കേൾക്കുന്നതും
ചേതസി സർവം ഹംസമന്ത്രാത്മാവായിക്കൊണ്ടു
കണ്ണിന്നു പ്രകാശത്തിന്നാധാരം രവിയെന്നു
കണ്ണിനാൽ സർവം കാണും ജ്യോതിസ്സു സൂര്യൻതന്നെ.
ആകയാൽ നേത്രം സൂര്യൻ രണ്ടുമന്യോന്യമൊന്നാ-
യാകവേ തോന്നും ചിത്തം ചിദ്രൂപം ഞാനെന്നുററു
മാനസംകൊണ്ടു യോഗിയായീടുന്നവനെന്നെ
ധ്യായന്നായ് വിശ്വം സൂക്ഷ്മദൃക്കായിക്കണ്ടീടുന്നു.
മാനസമെങ്കൽ നല്ലവണ്ണമായ് യോജിച്ചിട്ടു
പിന്നെദ്ദേഹവും വായുകൊണ്ടു മൽ ധാരണയാ
ഊനമില്ലാതോരാത്മാനുഭവംകൊണ്ടുമാത്മാ-
വെവിടെയെവിടെ മാനസമായ് വരുമപ്പോൾ
അവിടവിടെ മനോരൂപമായിരിക്കുന്ന
യാതൊരു രൂപങ്ങളെ മനസ്സാൽ നിർമ്മാണമായ്
ചേതസ്സിലിച്ഛിപ്പതേതങ്ങതാമപ്പോൾ ദേഹം
എന്നുടെ യോഗബലമാശ്രിതനായിട്ടല്ലോ
വന്നീടുന്നിതു പരകായപ്രാപ്തിയും കേൾക്ക.
എന്നുടെ യോഗത്തിങ്കൽ പിണ്ഡമാം ദേഹംവിട്ടു
പിന്നെയും ഏദാത്മാനം പ്രാപിച്ചീടുമ്പോൾ പ്രാണൻ

ചിത്തധാരകൻ = മനസ്സിനെ ധരിച്ചിരിക്കുന്നവൻ. ശോകമോഹാദി ഷഡൂൎമ്മികൾ = ശോകമോഹങ്ങൾ, ക്ഷുത്പിപാസകൾ, ജരാമൃത്യുക്കൾ എന്നീ ആറു തിരകൾ. ഏദാത്മാനം = ഏത്താകുന്ന മനസ്സിനെ.

വായുഭൂതമായ്പ്പെട്ടപോലെ മററൊരു കായേ
മായമെന്നിയേ സിദ്ധൻ ശോഭിക്കുമത്രനേരം.
കാലിൻെറ വിരൽകൊണ്ടു ഗുദത്തെയടച്ചിട്ടു
ചാലെ പ്രാണനെ ഹൃദയാൽനിന്നു മസ്തകാന്തം
മേല്പോട്ടു കയററീട്ടു ബ്രഹ്മരന്ധ്രത്തിലൂടെ
ചിൽപ്രകാശമാം ബ്രഹ്മസാക്ഷിത്വം തന്നിലാക്കി
കായത്തെയുപേക്ഷിച്ചീടുന്നവൻ സുരലോകേ
മായമെന്നിയേ വിമാനസ്ഥിതസഞ്ചാരനായ്
ശുദ്ധസാത്വിക സുരസ്ത്രീകളോടൊരുമിച്ചു
ശുദ്ധസാത്വിക സുരന്മാരുമായ് ക്രീഡിക്കുവാൻ
സന്തോഷത്തോടും സത്വമായിരിക്കുന്നോരെന്നെ
സന്തതം ചിത്തത്തിങ്കൽ ചിന്തനം ചെയ്തീടേണം
മൽപരനായിരിക്കുമവൻെറ ബുദ്ധിയിങ്കൽ
എപ്രകാരമായ്കല്പിച്ചീടുന്നിതപ്രകാരം
സത്യരൂപനാമെങ്കൽ മാനസം യുക്തമായി-
ട്ടൊത്തതുപൊലെ ഭവിച്ചീടുമെന്നറിഞ്ഞാലും,
മത്ഭാവപ്രാപ്തരവരെങ്കിലങ്ങവരുടെ
സത്ഭാവാജ്ഞയെ ലംഘിച്ചീടുവാനാരുമില്ല,
അല്പമാനീശിത്വവും വശിത്വമിവ ലഭ്യം
തപ്പില്ലങ്ങൊരേടത്തും ത്യജിക്കയില്ലവനെ.
മൽഭക്തികൊണ്ടു ശുദ്ധതത്ത്വനായ്ധാരണയാ
ചിത്തമായിരിക്കുന്ന യോഗിക്കു ത്രികാലവും
ജന്മവും മരണവും ബുദ്ധികൊണ്ടറിഞ്ഞീടാം.
നിർമ്മലൗദാസീന്യേന പ്രകൃതിഗുണവൃത്തി
കർമ്മണാപരനായി ചിന്മയനാകുമെങ്കൽ
ധാരണചെയ്യും ചേതസ്സിന്നു ദ്വന്ദ്വങ്ങളാല-
ങ്ങോരോരോ ബാധകളുമുണ്ടാകയില്ലതാനും
സർവഭൂതങ്ങളിലും ഹൃദിസ്ഥമായിസ്സദാ
സർവസാക്ഷിയായാത്മാവായീടുമെന്നെച്ചിത്തേ
ധ്യായന്നായിരിപ്പവൻ പരന്മാരുടെ ചിത്തേ
തോന്നീടും വൃത്താന്തങ്ങൾ സർവവുമറിഞ്ഞീടും
മദ്യോഗശ്രദ്ധാചിത്തനായിരിക്കുന്ന മുനി
തദ്യോഗമയമായിട്ടിരിക്കും ശരീരത്തെ
അഗ്ന്യാദിഭൂതങ്ങൾക്കും നശിപ്പിക്കാവതല്ലാ
വിഘ്നമായ്വരാ വാരിയാദസ്സുകൾക്കു നൂനം
മദ്രൂപശ്രീവത്സാദിഭൂഷണദ്ധ്വജചിത്ര-
മുദ്രകളോടുംകൂടി മേവീടും മദ്വിഭൂതി

---

മസ്തകാന്തം = ശിരസ്സുവരെ. ദ്വന്ദ്വങ്ങൾ = സുഖദുഃഖാദികളായ വിപരീത ഭാവങ്ങൾ.

ധ്യായന്നായ് സർവ്വജിത്തായ്ഭവിച്ചീടുന്നു യോഗി.
ഇങ്ങനെയെന്നെ യോഗധാരണയോടുംകൂടി
മംഗലമുപസ്ഥനായ് സൂക്ഷ്മദൃക്കായിരിക്കും
മുനിക്കു മുൻചൊല്ലിയ സിദ്ധികളെല്ലാമുടൻ
കരസ്ഥമായിരിക്കുമെന്നതിൻ സിദ്ധാന്തവും.
ഇന്ദ്രിയജിത്തുമായിശ്ശാന്തനായനുക്രമാൽ
ഭിന്നമെന്നിയേ ശ്വാസംതന്നെയും ജിതമാക്കി
സന്ദേഹച്ഛിന്നാത്മാവായെന്നുടെ ധാരണയേ
ധാരണനായിരിക്കും മുനിക്കു സിദ്ധി പാർത്താൽ
പാരാതെ വേണ്ടുംവണ്ണം ലഭിക്കുമെന്നീയർത്ഥം.
അന്തരായങ്ങളേയും വധിച്ചീടുന്ന കോലാക്കെ
ചിന്തിക്കിലുത്തമമായിരിക്കും യോഗമെന്നാൽ
സമ്പാദിപ്പോന്ന കാലക്ഷപണഹേതുവല്ലോ
ഇമ്പമെന്നിയേ ജന്മൗഷധങ്ങൾ തപോമന്ത്രം
എന്നിവകൊണ്ടു സിദ്ധിയുണ്ടായി വരുന്നിതു-
മെന്നിവ യോഗംകൊണ്ടു യോഗം മറ്റൊന്നാൽ വരാ
യാതൊരു സിദ്ധികൾക്കും ഹേതുവും പതിയും ഞാൻ
ചെയ്തീടും ധർമ്മകർമ്മ സാംഖ്യയോഗാദികൾക്കും
ബ്രഹ്മവാദികളായ സർവദേഹികളിലും
ബ്രഹ്മമായന്തർബ്ബഹിർവ്യാപ്തനായാത്മാവായി
പുറത്തു ഭൂതങ്ങളായവററിന്നകം പുറം
നിറഞ്ഞുനിൽപ്പു സർവപതിയാം ഞാനെന്നറി.''
ഇത്തരമണിമാദി സിദ്ധികൾ കേട്ടു പിന്നെ
തത്ത്വഭൂതാത്മാ സർവപതിയും ഞാന്താനെന്നും
നിശ്ചയിച്ചുരുൾചെയ്ത നിശ്ചലമുകുന്ദനോ-
ടച്യുതപാദഭക്തനുദ്ധവരിത്ഥം ചൊന്നാൻ:
''നിന്തിരുവടി പരബ്രഹ്മമായ് സാക്ഷാലനാ-
ദ്യന്തഹീനനായപാവൃതമായെല്ലാററിലും
പ്രാണനായവ്യക്തനായ് ഭൂതഭുജ്ജയനായി
ത്രാണകാരകനായിട്ടകൃതാത്മാക്കളാലെ
സേവിക്കപ്പെടുന്ന ഹേ ഭഗവൻ! തവ പദം
സേവിപ്പതെപ്രകാരം ഭൂസുരൻ സത്യമായി
യാതൊരു ജനം നിന്നെ യാതൊരു ഭാവങ്ങളാൽ
ചേതസി സേവിക്കുന്നു പരമമുനികളും ?
സിദ്ധിദനായ നിന്നെസ്സേവിച്ചു വഴിപോലെ
സിദ്ധികൾ സമ്പാദിക്കും വഴിയും ചൊല്ലേണമേ !
ഭൂതങ്ങളുള്ളത്തിലും ഭൂതാത്മാവായിക്കൊണ്ടു

---

സന്ദേഹച്ഛിന്നാത്മാവ് = സംശയമൊഴിഞ്ഞ ആത്മാവ്. അന്തരായങ്ങൾ = തടസ്സങ്ങൾ. അനാദ്യന്തഹീനൻ = ആദിയും അന്തവും ഇല്ലാത്തവൻ.

ഭൂതഭാവനനായി ശുദ്ധനായ്ചരിക്കുന്ന
നിന്നെയൊന്നൊഴിഞ്ഞന്യേ വേറിട്ടു കാണുന്നില്ല
നിന്നാൽ കണ്ടിരിക്കുന്ന ഭൂതലോകാദികളിൽ
നിനക്കു മനസ്സിങ്കൽ കൗതുകമാകുമല്ലോ.
നിന്നുടെ ഭക്തന്മാക്കുമവ്വണ്ണംതന്നെയല്ലോ.
നിന്നെ ഭൂതങ്ങളൊന്നും കണ്ടറിവതുമില്ല
സർവ്വവസ്തുക്കളിലും സന്തതം വാഴും നിന്റെ
സർവ്വമാം വിഭൂതിയെക്കേൾപ്പിച്ചീടണമെന്നെ.
അതിനു ഭവൽകൃപയെന്നിലുണ്ടായീടേണം
അതിനായ്ത്തീർത്ഥാംഘ്രിപത്മേ വീണു കുപ്പിടുന്നേൻ"
എന്നുടൻ നമസ്കാരം ചെയ്തിട്ടീവണ്ണം പതി-
നൊന്നാം ചോദ്യത്തെച്ചെയ്തോരുദ്ധവർതന്നോടായി
ആദ്യന്തഹീനൻ പരൻപുരുഷൻ പരമാത്മാ
വേദാന്തവേദ്യൻ കൃഷ്ണനീവണ്ണമരുൾചെയ്തു:
"ചോദിച്ചിട്ടറിയുന്ന ജനത്തിൽ മുഖ്യനായി
വേദാന്താഗ്രഹനായോരുദ്ധവ കേട്ടാലും നീ.
രാജ്യഹേതുവായധാർമ്മികന്മാരായി മേവും
രാജാക്കന്മാരാം ദുര്യോധന കർണ്ണാദികളാം
ദുഷ്ടന്മാരെയും മററു ശിഷ്ട ഭീഷ്മാദിയേയും
ഇഷ്ടബന്ധുക്കൾ ഗുരുവര്യഭൂസുരനായ
ദ്രോണാചാര്യരെശ്ശല്യരാദിയാം ജ്ഞാതികളെ
പ്രാണനാശനംചെയ്തു ധർമ്മത്തെ രക്ഷിപ്പാനും
ഭാരതസമരത്തിൻ മധ്യേയർജ്ജുനനുള്ളിൽ
പാരംദുഃഖിതനായി ജ്ഞാതികൾവധംചെയ്വാൻ
ശക്തനല്ലഹമെന്നങ്ങിരുന്നാൻ തേരിലപ്പോൾ
യുക്തികൾകൊണ്ടു ഞാനുമവന്റെ സംശയത്തെ-
ക്കളഞ്ഞു തെളിയിച്ചു സംഗരപ്രവൃത്തനായ്
വിളങ്ങിയതു കൊണ്ടന്നവനു ചൊന്നപോലെ
ചൊല്ലുവൻ നിന്നോടു ഞാൻ കേട്ടാലും മമ തത്ത്വം.
എല്ലാമെൻ മയമായിട്ടുള്ളൊരു വിഭൂതിയെ.
സർവഭൂതാത്മാക്കൾക്കും ബന്ധുവും ജീവനും ഞാൻ
സർവേശസർവഭൂതമായതും ഞാൻതാനല്ലോ.
ഭൂതങ്ങളുടെ സൃഷ്ടിപാലകസംഹാരിയും
യാതൊരു കാലക്രിയാഗതികൾ ഗതിയും ഞാൻ
കലനകൃത്തുക്കൾക്കു കാലമായതുമഹം
മേലായമഹത്തിനു മഹത്തായതുമഹം
ഗുണത്തിൽ സാത്വികം ഞാൻ ഗുണിയിൽ ഗുണവും ഞാൻ
ഗുണികൾതന്നിൽവച്ചു സൂത്രമായതുമഹം

---

ജ്ഞാതികൾ = ബന്ധുക്കൾ. സംഗരപ്രവൃത്തൻ = യുദ്ധത്തിനൊരുമ്പെട്ടവൻ.

സൂക്ഷ്മങ്ങളാംതന്നിൽവച്ചു ജീവനായതുമഹം
ദുർജ്ജയങ്ങളിൽവെച്ചു മാനസമായതും ഞാൻ
സജ്ജനദേവന്മാരിൽ ഹിരണ്യഗർഭനല്ലോ
വേദങ്ങൾക്കെല്ലാമഹമായതു പ്രണവവും
ഉദിക്കുമക്ഷരത്തിൽവച്ചു ഞാനകാരവും
വേദത്തിൽ ഗായത്രി ഞാനമരന്മാരിലിന്ദ്രൻ
ആദിത്യന്മാരിൽ വിഷ്ണു ഹവ്യവാട് വസുക്കളിൽ
രുദ്രന്മാർ തന്നിൽവെച്ചു നീലലോഹിതനഹം
ഭദ്രബ്രഹ്മർഷികളിൽ ഭൃഗുവായതുമഹം
രാജർഷികളിൽ മനു നാരദൻ ദേവർഷിയിൽ
യജ്ഞനശ്രദ്ധിചെയ്യും പശുവിൽ കാമധേനു
സിദ്ധേശന്മാരിൽവച്ചു കപിലനായതഹം
ഉത്തമഗജങ്ങളിൽവച്ചു ഞാനൈരാവതം
പക്ഷിയിൽ താർക്ഷ്യൻ പ്രജാപതികൾതന്നിൽവച്ചു
ദക്ഷനായതുമഹമര്യമാ പിതൃക്കളിൽ
ദൈത്യരിൽ പ്രഹ്ലാദൻ നക്ഷത്രൗഷധീനാം സോമൻ
വിത്തേശൻ യക്ഷരക്ഷസ്സുകളിൽവച്ചു ഞാനും
യാദസാമ്പതികളിൽ വരുണനായതഹം
വേദിച്ചീടുഷ്ണങ്ങളിൽവച്ചു ഞാൻ സൂര്യനല്ലോ
നരരിൽ നൃപനഹമശ്വത്തിലുച്ചൈശ്രവാ
ധാതുവു കാഞ്ചനവും യമനും ദണ്ഡികളിൽ
നാഗേന്ദ്രന്മാരിൽ ശേഷൻ സർപ്പത്തിൽ വാസുകിയും
മൃഗത്തിൽ സിംഹംതന്നെപിന്നെയു കേട്ടുകൊൾക.
ആശ്രമങ്ങളിൽവച്ചു സംന്യാസം വർണ്ണങ്ങളിൽ
നിശ്ചലം ബ്രാഹ്മണനാകുന്നതുമഹമല്ലോ.
അനർഘതീർത്ഥങ്ങളാം സ്രോതസാം ഗംഗതാനും
അനന്തസരസ്സിൽവച്ചബ്ധിയെന്നറിഞ്ഞാലും
ആയുധങ്ങളിൽ വില്ലും വില്ലിൽ ത്ര്യൈയംബകം ഞാ-
നായതഗിരികളിൽ മേരുപർവ്വതമഹം
കാനനങ്ങളിൽവച്ചു ഹിമവാനായതഹം
മുനിയിൽവച്ചു നാരായണനുമഹമല്ലോ
നല്ലൊരു വനസ്പതികളിലശ്വത്ഥമഹം
എല്ലാമോഷധികളിൽവച്ചു ഞാൻ യവസവും
വസിഷ്ഠൻ പുരോധസാം ഗുരുവും ബ്രഹ്മിഷ്ഠാനാം
വസിച്ചിതഹം സ്കന്ദനായിട്ടു സേനാനിഷു
അഗ്രഗണ്യരിലജൻ യജ്ഞത്തിൽ ബ്രഹ്മയജ്ഞം
അഗ്ര്യമാം വ്രതങ്ങളിലഹിംസയായതഹം

---

പ്രണവം = ഓം എന്ന മന്ത്രം. യാദസാംപതി = സമുദ്രം. സ്രോതസാം = നദികൾക്ക്. യവസം = പൈപ്പുല്ല്,

വായു വഹ്നിയുമംബുവാഹാത്മാ ശോധകേഷു
മായമെന്നിയെ ശുചിതന്നിൽ ശുദ്ധവുമഹം
യോഗത്തിലാത്മയോഗം മന്ത്രത്തിൽ ഗായത്രിയും
യോഗകൗശലങ്ങളിലഹമങ്ങന്വീക്ഷികീ
ഖ്യാതിവാദികളിൽ ഞാൻ വികൽപമതാകുന്നു
ചേതോമോഹനപുഷ്പംതന്നിൽ ഞാൻ പാരിജാതം
സ്ത്രീകളിൽ ശതരൂപാ പുംസാം ഞാൻ സ്വായംഭുവൻ
ഏകബ്രഹ്മചാരിണാമായതു കുമാരനും
ധർമ്മത്തിൽ സംന്യാസവും സ്ത്രീപുമാന്മാരിലജൻ
ക്ഷേമമാണാമബാഹ്യധി ഗുപ്തത്തിൽ സത്യമൗനം
നിമിഷങ്ങളിൽവച്ചു വത്സരമായതും ഞാൻ
ഋതുവിൽവച്ചു മധുമാധവമാസങ്ങൾ ഞാൻ
യുഗത്തിൽ കൃതയുഗം നക്ഷത്രമഭിജിത്തും
മാർഗ്ഗശീർഷവുമിവ ഞാനെന്നതറിയേണം
ധീരന്മാരതിൽവച്ചു ദേവലൻ വ്യാസന്മാരിൽ
പാരാശര്യാഖ്യൻ കൃഷ്ണദ്വൈപായനനുമഹം
കവികൾതന്നിൽ കാവ്യൻ ഭഗവാന്മാരിൽ വാസു-
ദേവനും പുരാണത്തിൽ ഭാഗവതവുമഹം.
കിംപുരുഷരിൽ ഹനുമാൻ ഞാന്താൻ വിദ്യാധര-
മുമ്പരിൽ സുദർശനൻ രത്നത്തിൽ പത്മരാഗം
പത്മത്തിൽ സ്വർണ്ണപത്മം ദർഭയിൽ കുശയും ഞാൻ
ഹോമദ്രവ്യത്തിൽ പശുതന്നുടെ യാജ്യമഹം
വ്യവസായികൾക്കഹം ലക്ഷ്മിയാം കിതവനു
കേവലം ഛലഗ്രഹമായതുമഹംതന്നെ
ദാരുക്കൾതന്നിൽവച്ചു കല്പകമായതഹം
ഘോരമത്സ്യത്തിൽവച്ചു മകരമത്സ്യമഹം
തിതിക്ഷുജനങ്ങൾക്കു തിതിക്ഷനായതും ഞാൻ
ബലമുള്ളവറ്റിന്റെ ബലത്തിനെല്ലാറ്റിനും
ബലമോജസ്സുതന്നെ ഞാനെന്നതറിഞ്ഞാലും.
സാത്വികന്മാരാമവർ ചെയ്യും കർമ്മവുമഹം
സാത്വതന്മാർക്കു നയമൂർത്തിയിലാദ്യനഹം
ഗന്ധർവ്വാപ്സരസ്സുകൾതന്നിൽ ഞാൻ വിശ്വാവസു
സിദ്ധിയേറിയ പൂർവ്വചിത്തിയുമഹമല്ലോ
ഭൂധരങ്ങളിൽ സ്ഥൈര്യം മേദിനിതന്നിൽ ഗന്ധം
വിദ്ധിയുദ്ധവ! ജലംതന്നിൽ ഞാൻ രസമല്ലോ.
സൂര്യേന്ദു താരകാഗ്നി സമസ്ത പ്രകാശവും
സ്ഥിരമായഹമൊന്നെന്നോർത്താലും വഴിപോലെ.

---

ശതരൂപാ = സ്വായംഭുവമനുവിന്റെ ഭാര്യ (സാവിത്രി) കിതവൻ = ചതിയൻ. ഭൂധരങ്ങൾ = പർവ്വതങ്ങൾ.

വ്യോമനി ശബ്ദമഹം ബ്രഹ്മണ്യർതന്നിൽ ബലി
ധീരരാം വീരന്മാരിലർജ്ജുനനഹമല്ലോ.
ഭൂതങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരമഹം
ഗതിയുമുത്സർഗ്ഗോപാദാനമാനന്ദ സ്പർശ
വീക്ഷണമാസ്വാദന ശ്രുത്യപല്ല്രാണമസ–
മീക്ഷണേന്ദ്രിയ സകലേന്ദ്രിയങ്ങളുമഹം
പൃഥ്വ്യാദി ഭൂതങ്ങൾക്ക മഹത്താമാകാശം ഞാൻ
മഹത്വമെല്ലാററിനുമുള്ളതിൽ മഹാനഹം.
പുരുഷനായി രജസ്സത്വ താമസങ്ങൾക്കും
പരമായ് വ്യക്തമായിട്ടിരിക്കുന്നതു മഹം.
ഇതിന്റെ പ്രസംഖ്യാനതത്വ നിശ്ചയജ്ഞാനം
ഇതിനെല്ലാമേ ഈശനായിട്ടും ജീവനായും
ഇരിക്കമെന്നാൽ ഗുണംകൊണ്ടെന്യേ സർവ്വാത്മാക്കൾ–
ക്കൊരു ഭാവവുമൊരേടത്തുമുണ്ടാകുന്നില
പരമാണുവായിട്ടങ്ങിരിക്കുമെന്നാൽത്തന്നെ
പരിചിൽ കാലംകൊണ്ടെല്ലാമുണ്ടാക്കിച്ചെയ്യുന്ന
മദ്വിഭൂതികളിൽവച്ചണ്ഡകോടികളെന്നാൽ
ഉദ്യോഗത്തോടെ സൃഷ്ടിചെയ്യുന്നതറിഞ്ഞാലും
ഉത്തമം വിഭൂതിയെ സർവ്വസംക്ഷേപണാർത്ഥം
കീർത്തിക്കുന്നവരേററം നല്ലരായ്‌വന്നുകൂടും;
തേജഃകീർത്ത്യൈശ്വര്യ ശ്രീവൈരാഗ്യ ചിത്തശ്രദ്ധി
ഓജസ്സു സൗഭാഗ്യവും വിദ്യയും ക്ഷാന്തി ധൈര്യ
വിജ്ഞാനമിവയൊക്കെ മദംശമതിനാലെ
വിജ്ഞാനിജനത്തിനോ ചെല്ലേണ്ടതില്ലയല്ലോ
ഇച്ചൊന്നവികാരങ്ങൾ മാനസവികാരത്താൽ
ഉച്ചരിക്കുന്നതെന്നും മാനസം വചഃപ്രാണൻ
ഇന്ദ്രിയങ്ങളുമിവയവററിന്നവസ്ഥ പോ–
ലെന്നതല്ലാത്മാവുതന്നവസ്ഥപോലീവണ്ണം
അല്ലാതെ മറെറാന്നുമേ വേണ്ടതില്ലെന്നീവണ്ണം
മനോവാക്കുകൾകൊണ്ടു കല്പിപ്പതവനുടെ
അഭിമാനാദിയൊന്നും വഴിയേ കല്പിക്കാതെ
ഭിന്നബുദ്ധിയാമവൻ സംന്യാസിയെന്നാകിലും
അവന്റെ തപോവ്രതജ്ഞാനമൊക്കെയും വൃഥാ
ആമകുംഭാംബുപോലെ സ്രവിച്ചു പോകമല്ലോ.
അതിനു സമസ്തവുമെന്മയമായിക്കണ്ടു
മതിമാൻ കർമ്മേന്ദ്രിയകാരണജ്ഞാനേന്ദ്രിയേ
സമർപ്പിച്ചവറെറയും തൻമൂലകാരണത്തി–

---

വ്യോമനി = ആകാശത്തിൽ. ഉത്സർഗ്ഗോപാദാനം = കൊടുക്കലും വാങ്ങലും
ആമകുംഭാംബു = പച്ചക്കുടത്തിലെ വെള്ളം.

 

ലമത്തു കരണങ്ങളും സാക്ഷാൽ ജ്ഞാനത്തിലാക്കി
സമസ്ത ജ്ഞാനമെന്നായിരിക്കുമെങ്കൽത്തന്നെ
സമസ്തത്തിലും സമർപ്പിച്ചിട്ട വഴിപോലെ
മാനസവചഃപ്രാണാദ്യൈന്ദ്രിയ ഭേദഭാവം
മാനസേ ഇച്ഛിക്കാതെ മല്പരായണനായി
മത്ഭക്തിയുക്തരായ ബുദ്ധികൊണ്ടനന്തരം
എപ്പോരുമെങ്കൽ സമർപ്പിക്കയും വേണം നൂനം
നാനാവസ്ഥകളിലും കാരണശ്രേഷ്ഠൻ ഞാനെ-
ന്നാകയാൽ സമസ്തവുമെന്നുടെയംശം നൂനം
ആയതുകൊണ്ടു ജഗദ്രൂപമായ് തോന്നീടിലും
ഞാനെന്നല്ലാതെ മറെറാന്നേതുമേ തോന്നിക്കൂട
കാരണംകാര്യം രണ്ടും ഞാനേകനെന്നാകയാൽ
ധാരയാസർവം പരബ്രഹ്മമാം ഞാൻതാനല്ലോ
ഇത്തരമിരിക്കുമ്പോൾ ചിത്തചഞ്ചലസ്മൃതി
ചിത്താനന്ദമായ് വിചിന്താത്മകബോധാംബുധൗ
മഗ്നമാഷ്ഠരാപരമായ് ദ്വൈതാദ്വൈത ഭ്രമ-
വിഘ്നങ്ങൾ തീൎന്നു മമ സായൂജ്യം പ്രാപിച്ചീടും
യാതൊരേടത്തു ഗുണാതീതമാകുന്ന വസ്തു-
വേതെന്നാലതു ജ്ഞാനമെന്നതെൻ വിഭൂതികൾ.
ഗുണത്തിന്നതീതം ഞാനെന്നതു വരികയാൽ
ഗുണവുമെന്നിൽനിന്നെന്നാകയാൽ ഗുണവും ഞാൻ
എന്നതുകൊണ്ടു ഗുണനിൎഗ്ഗുണമൊന്നായ ഞാ-
നൊന്നേയെന്നറിയുമ്പോൾ മാനസം ബ്രഹ്മംതന്നെ.''
ഇത്തരം കേട്ടു പിന്നെ പന്ത്രണ്ടാമതു മെല്ലെ
ഉദ്ധവർ ചോദ്യംചെയ്തു കൃഷ്ണനോടാദരേണ:
''നിന്തിരുവടിചൊന്ന ത്വത്ഭക്തിലക്ഷണവും
സന്തതം ധർമ്മാചാരവസ്തുക്കളുടെ ധർമ്മം
സർവമാനവന്മാൎക്കുമെങ്ങനെ നിങ്കലുണ്ടാം
സർവാത്മാവായ ഭവാനായതും കേൾപ്പിക്കേണം.
ത്വത്ഭക്തിയുക്തന്മാരാം ബ്രാഹ്മണരായവൎക്കു
സംഭവിക്കേണം യമമതിനും ചൊല്ലേണമേ.
സാത്വിക ഭക്തിബോധം ദാനം ചെയ്തീടുന്നൊരു
സത്തുക്കൾതന്നെക്കാലാതിക്രമംകൊണ്ടുമേററം
ദുൎജ്ജന കർശനത്താൽ സജ്ജനം നിന്ദിതമായ്
ദുൎജ്ജനമേറീ ലോകം താമസപ്രായം കാലേ
ധർമ്മത്തെ നടത്തുവാൻ ശാസിതാവായും പിന്നെ
ധർമ്മത്തെപ്പറവാനും നീയെന്യേയാരുമില്ല.

---

മല്പരായണൻ=എന്നിൽ തല്പരൻ. ധാരയ=അറിഞ്ഞാലും. വിചിന്താത്മക ബോധാംബുധൗ=വിശേഷമായ ചിന്തയെ ഉൾക്കൊള്ളുന്ന ബോധമാകുന്ന സമുദ്രത്തിൽ.

സത്യസഭയായീടുന്ന വിരിഞ്ചസഭയിലും
തത്സമം കർമ്മങ്ങൾക്കു കർത്താവും വക്താവുമായ്
മൂർത്തിമാനാകും മധുസൂദന! നിന്റെ പിന്നെ
സത്ത്വരക്ഷണം ചെയ്‌വാനാരുള്ള മർത്ത്യലോകേ?
കാലംകൊണ്ടവനിയിൽ മർത്ത്യന്മാർ ഭക്തി ധർമ്മ-
പാലനഹീനന്മാരായ് പോകുമെൻ ഭഗവാനെ!
സർവധർമ്മജ്ഞ! നിന്റെ ഭക്തി ലക്ഷണധർമ്മം
സർവകർമ്മപ്രകാരം വിധികളും വഴി ചൊൽക.
എങ്ങനെ വർണ്ണാശ്രമയുക്തരാം ജനത്തിന്നു
മംഗലഭക്തി സാധിച്ചീടുന്ന കർമ്മത്തെയും
വർണ്ണാചാരാശ്രമാദി സ്വധർമ്മോല്പത്തിഭക്തി
നിർണ്ണയം വരുവാനായ് വിസ്തരിച്ചരുൾചെയ്ക.''
ഇത്തരം ചോദ്യം കേട്ടു മാധവൻ പ്രീതിയോടും
ഉത്തമഭക്തനായോരുദ്ധവനോടു ചൊന്നാൻ:
''എന്നാൽ വർണ്ണാശ്രമാചാരവതാം നൃകൾക്കെല്ലോ
മുന്നതമോക്ഷകരമായ നിൻ പ്രശ്നം ധർമ്മ്യം
കേൾക്കെടോ കൃതയുഗമാദികാലത്തു നര-
ന്മാർക്കു വർണ്ണത്തെ ഹംസമെന്നിത്ഥം സ്മൃതമല്ലോ.
കൃതകൃത്യരായ്‌മേവും പ്രജകൾ ജനിക്കയാൽ
കൃതമാം യുഗമെന്നു സത്തുക്കൾ പറയുന്നു.
മുമ്പിനാൽ വേദമത്രേ പ്രണവമത്രേ ധർമ്മം
അമ്പോടു വൃഷരൂപം കൈക്കൊണ്ടു ഞാനുമത്രേ
സർവരാൽ സേവ്യനായിടുന്നതു കൃതയുഗേ
സർവരും തപോനിഷ്ഠാംഗാദി സേവനംകൊണ്ടു
സർവ കല്മഷം നീക്കി മംഗലം പ്രാപിക്കുന്നു.
പിന്നെയും ത്രേതായുഗേ മഹത്താമെന്റെ പ്രാണൻ-
തന്നിൽനിന്നുണ്ടായിതു വേദങ്ങൾ പ്രണവവും.
പിന്നെയും ഹൃദയത്തിൽനിന്നു ത്രൈവിദ്യയത്രേ
പിന്നെ വൈരാജനാകുമെൻമുഖേ വിപ്രനുണ്ടായ്
ബാഹുവിങ്കേന്നു ക്ഷത്രനൂരുവിങ്കേന്നു വൈശ്യൻ
ആഹന്ത! പാദത്തിങ്കൽനിന്നു ശൂദ്രനുമുണ്ടായ്.
പിന്നെയുമാത്മാചാരലക്ഷണങ്ങളുമുണ്ടായ്-
വന്നിതു ബ്രഹ്മചര്യം ഹൃദയത്തിങ്കൽനിന്നും
നിർമ്മലജഘനത്തിൽ ഗൃഹസ്ഥാശ്രമമുണ്ടായ്
നിർമ്മലവക്ഷഃസ്ഥലേ വാനപ്രസ്ഥവുമുണ്ടായ്
പിന്നെയും ശിരസ്സിങ്കൽനിന്നല്ലോ സന്ന്യാസവും
നിർണ്ണയം ജന്മഭൂമ്യനുസാരണംകൊണ്ടല്ലോ
വർണ്ണങ്ങളാശ്രമങ്ങളിങ്ങനെയുണ്ടായ്‌വന്നു.
ഇത്തരം പ്രകൃതിയാൽ നൃക്കളും പലതരം
ഉത്തമോത്തമ! നീചാധമന്മാരായിവന്നു

സന്തോഷം തപശ്ശൗചമോക്ഷ ശാന്തിയും പിന്നെ
സന്തതമാർജ്ജവവും ബ്രാഹ്മണപ്രകൃതികഠം,
തേജസ്സും ധാരണയും ശൗര്യവും തിതിക്ഷയും
ഓജസ്സുമുദ്യോഗമൗദാര്യസ്ഥൈര്യം ബ്രാഹ്മണ്യ-
മൈശ്വര്യമിവയെല്ലാം ക്ഷത്രിയപ്രകൃതികഠം.
വൈശ്യനങ്ങാസ്തിക്യവും ധ്യാനനിഷ്ഠയും പിന്നെ
വിപ്രസേവയും വേണം വാണിഭം പശുരക്ഷ
ഇപ്രകാരങ്ങഠം വൈശ്യപ്രകൃതിയറിയേണം.
ദേവ ഗോ വിപ്രന്മാരെ ശുശ്രൂഷിക്കയുമപ്പോഠം
ആവോളമുണ്ടായൊരു ലാഭത്താൽ സന്തോഷവും
ഇത്തരം ശൂദ്രൻതന്റെ പ്രകൃതിയിന്നും കേഠംക്ക
ഉത്തമമല്ലാതൊരു നീചവൃത്തികളല്ലോ
ശൗചമില്ലായ്ക തഥാ കളവുമസത്യവും
നീചന്ന പിന്നും കാമക്രോധാദി വൃത്തികളും.
ചൊല്ലുവനിനിസ്സർവ്വ വർണ്ണധർമ്മങ്ങളത്ര-
മല്ലലാം കാമക്രോധാദികളുമില്ലായ്കയും
അഹിംസാ പിന്നെസ്സത്യം കക്കായ്ക ഭൂതപ്രിയം
വിഹിതവാക്യമിവ സർവ്വവർണ്ണധർമ്മങ്ങഠം
ബ്രാഹ്മണൻ മുമ്പിലുപനയനത്തെച്ചെയ്തിട്ടു
ബ്രഹ്മചാരിയായ് ഗുരുകുലത്തിലദാന്തനായ്
മേഖലാജിന ദണ്ഡാക്ഷബ്രഹ്മസൂത്രത്തോടും
ശ്രൗഘല്യ കുണ്ഡികാകുശാജടിലരക്താസന-
മെന്നിവ ധരിച്ചു ധൗതാംബര ദന്തനായി
തന്നുടെ സ്നാനഭുക്തി ഹോമകർമ്മങ്ങളിലും
നന്നായി ജപംവേണം പിന്നെത്തൻ നഖരോമം
ഒന്നുമേ ഛേദിക്കൊല്ല ജിഹ്വയെ വടിക്കേണം
ബ്രഹ്മമാം വ്രതധരൻ ശുദ്ധനായ് നിദ്രാസ്നാന-
കർമ്മവും ചെയ്തു ബ്രഹ്മചര്യേണ സ്വസ്ഥനായി
ജപഭോജനനായാചാര്യാക്കാഗ്നി ഗോഗുരു-
വിപ്രവൃദ്ധൗഘസുരന്മാരെയും നമസ്കരി-
ച്ചൊത്തിരുന്നിട്ടു സന്ധ്യ രണ്ടിലും ജപിക്കേണം
എന്നെയാചാര്യനെന്നതുള്ളത്തിൽ നിനക്കേണം
നിന്ദിച്ചീടരുതൊരുനേരവും ഗുരുവിനെ
ദേശികൻ മനുഷ്യനെന്നോക്കൊലാ ബുദ്ധികൊണ്ടു
ദേശികൻ സർവ്വദേവമയനാമെന്നോർത്തിട്ടു
ദേവസമ്മയഗുരുതന്നെസ്സേവിച്ചീടണം
ഈവണ്ണമോർത്തു പ്രാതഃകാലത്തും സന്ധ്യയിലും
അന്നന്നു ഭിക്ഷയേററു ഗുരുപൂജയും ചെയ്തു
പിന്നെത്തൻ ഗുരൂച്ഛിഷ്ടം ഗുരുവിന്നാജ്ഞയാലെ
ഭുജിച്ചു ഗുരുവിനോടൊന്നിച്ചു വസിച്ചിട്ടു

ഭജിക്ക യാനശയ്യാസനസ്ഥാനങ്ങളിലും
ദൂരവേ കൃതാഞ്ജലിചെയ്തു വന്ദിച്ചു നിന്നു
ഗുരുവെസ്സേവിക്കണം നീചൻ ഞാനെന്ന ഭാവാൽ.
ഏവം വൃത്തവാനായി സദ്ഗുരുകുലത്തിങ്കൽ
ഭോഗവജ്ജിതനായി വാഴേണമഭ്യാസാന്തം.
ഇങ്ങനെ വിദ്യാഭ്യാസം ചെയ്തു തദ്വ്രതേ നിന്നു
മംഗലമാകും സമാവത്തനകർമ്മം വേണം.
വേദങ്ങളാലോകനംചെയ്തുകൊള്ളുവാനായി
മോദമോടാരംഭിച്ചുകൊള്ളണം സ്വാദ്ധ്യായവാൻ.
സ്വാദ്ധ്യായവ്രതധരനായിട്ടർപ്പിച്ചു ദേഹം
മേദ്ധ്യമാം ബ്രഹ്മാസനസ്ഥിതനായ് ഗുരുവിങ്കൽ
ഇരുന്നിട്ടെന്നെഗ്ഗുരുവിങ്കലുമഗ്നിയിലും
പരമാത്മാവിങ്കൽ സർവഭൂതേഷ്വന്തർദ്ദിശി–
ഏകമായുപാസിച്ചുകൊള്ളുക ബ്രഹ്മചര്യ–
മാകാര്യംചെയ്യും സ്ത്രീകളവരെദ്ദശ്നവും
സ്പശ്നസല്ലാപസന്തോഷാദി ത്യജിക്കേണം.
പുംശ്ചലീകുലപരസ്ത്രീകളെ പൂർവം ത്യക്ത്വാ
ഇഷ്ട്വാ ഭക്ഷണവാർത്ത വജ്ജിച്ചീടുകവേണം
ശൗചമാചമനവും സ്നാനം സന്ധ്യോപാസനം
അച്ചനമെന്റെ തീത്ഥസേവനം ജപമന്ത്രം
സർവവും യുക്തമായി സർവ ഭൂതങ്ങളിലും
സർവദാ മത്ഭാവിതനായിട്ടു മനോവാക്കു–
കായങ്ങളടക്കീട്ടു ബ്രഹ്മചര്യത്തെ ധൃത–
നായ ബ്രാഹ്മണനഗ്നിപോലെയുജ്ജ്വലനായി
മത്ഭക്തനായിത്തീവ്രതപസ്സാലഘമൊക്കെ–
ദഹിപ്പിച്ചാവശ്യമായുള്ള വേദാദി സർവം
ഗ്രഹിച്ചു ഗുരുവിനെ വേണ്ടും ദക്ഷിണചെയ്തു
ദേശികാമോദാജ്ഞയാ പത്തനേ വനേ പുന–
രാശു പോന്നകം പുക്കുകൊള്ളേണം ദ്വിജോത്തമൻ.
ആശ്രമം വിട്ടു മറെറാരാശ്രമം ക്രമത്താലെ
ആശ്രയിക്കേണം ക്രമംവിട്ടു പോകരുതെന്നും.
ആശ്രമം വിട്ടു മറെറാരാശ്രമം ഗമിക്കയും
അശ്രദ്ധാപരന്മാരിലുണ്ടായിട്ടിരിക്കേണം.
ആശ്രമാർത്ഥിയായ് വയോവണ്ണതുല്യതയായി
സശ്രീയായിരിക്കുന്ന ഭാര്യയെ വേൾക്കാം പിന്നെ.
വേദങ്ങൾ പഠിക്കയുംപഠിപ്പിക്കയും പിന്നെ
യാഗം ചെയ്കയും ചെയ്യിപ്പിക്കയും ചെയ്യാമല്ലോ.

---

അഭ്യാസാന്തം = പഠിത്തക്കാലംവരെ. പുംശ്ചലി = വേശ്യ. അന്തർദ്ദിശി = ഉള്ളിൽ. ത്യക്ത്വാ = ഉപേക്ഷിച്ചിട്ട്. സശ്രീ = ഐശ്വര്യമുള്ളവൾ.

ദാനംചെയ്കയും ദാനമൊത്തവരോടു വാങ്ങാം;
ന്യൂനമിങ്ങനെയാറുകർമ്മങ്ങളാം ബ്രാഹ്മണക്കം.
ദാനം വാങ്ങുമ്പോരാം ശുഭം വരുവാനനുഗ്രഹം
ദാനംചെയ്യീടാം തപസ്സേജസാ യശസ്സകരം
ഇങ്ങനെയന്യങ്ങളാം ജീവിതകർമ്മങ്ങളാൽ
നന്നായിദ്ദോഷശാന്തി വന്നീടുമെല്ലാവക്കം.
ബ്രാഹ്മണതേജസ്സിങ്കൽ ക്ഷുദ്രകർമ്മങ്ങളൊന്നും
ബ്രഹ്മതേജസാരക്ഷിച്ചീടുകയില്ലതാനും.
മന്ത്രോപാസനതപോവ്രതങ്ങളിതിനാലും
അന്തമില്ലാതെ സുഖവാഞ്ഛയാലുഞ്ഛവൃത്യാ
സന്തുഷ്ടചിത്തത്തൊടും ധർമ്മത്തെ ഹനിക്കാതെ
അന്തണന്തൻെറയാത്മഗൃഹപുത്രാദി സർവം
ബ്രഹ്മമാമെങ്കലർപ്പിച്ചീശ്വരപ്രപഞ്ചത്തിൽ
ശക്തനായിരുന്നാലും ശാന്തിയെ പ്രാപിക്കുന്നു.
ഇത്തരമല്ല സംസാരത്തിൽനിന്നുണ്ടാകുന്ന
സന്താപാനലനിൽനിന്നമ്പോടു വേറിട്ടീടും
മല്ലരായണനായീടുന്നവൻ ക്ഷണംകൊണ്ടു
ആപദംബുധി കടന്നാനന്ദം പ്രാപിച്ചീടും;
സന്തതം കീഴ്മേൽ മറിഞ്ഞുഗ്രജന്തുഭിര്യുതം
വൻതിരാഷ്ണ്ണവത്തിങ്കൽ കപ്പലെന്നതുപോലെ
സജ്ജനസൽക്കർമ്മത്തിൻ പ്രാഭവവ്യാപ്യംകൊണ്ടു
ദുർജ്ജനക്ഷുദ്രകർമ്മമവക്കു മാരണമായ്
ഭവിച്ചു ദുർമ്മാർഗ്ഗികരംതന്നെയും വിരോധിച്ചു
നശിപ്പിച്ചുളവായേടത്തുമൊടുങ്ങീടും.
സർവസന്മാർഗ്ഗത്തുടെ ക്ഷത്രിയൻ സമബുദ്ധ്യാ
ഉർവിയുമതിലുള്ള പ്രജകരംതങ്ങളേയും
എത്രയും വ്യസനേന താതനെന്നതുപോലെ
യുത്തമധീരനാത്മാവതിങ്കലാത്മാവിനെ
രക്ഷിക്കുന്നതുപോലെ ഭൂപതി രക്ഷിക്കണേം.
ധീരനാം നൃപതിക്കു കരുണയില്ലെന്നാകിൽ
പാരിലെ പ്രജാമൂലം വ്യസനമുണ്ടായ്വരും.
ധർമ്മത്തിൻ ബലംകൊണ്ടു വൈരിയെജ്ജയിക്കണം
സാമദാനാദിഭേദ നീതിജ്ഞനാകവേണം.
ഇത്തരം നരപതി സൽക്കർമ്മബലത്തിനാൽ
എത്രയും തേജോമയമാകിയ വിമാനേന
അക്കതേജസാ ജഗത്തൊക്കെ ശോഭിക്കുമ്പോലെ

---

ഉഞ്ഛവൃത്യാ=ഉഞ്ഛവൃത്തികൊണ്ടു് (നിലത്തു പൊഴിയുന്ന ധാന്യം പെറുക്കിയെടുത്തു് അതുകൊണ്ടു് അരിഷ്ടിച്ചു് ഉപജീവനം കഴിക്കുന്നതിനാണ് ഉഞ്ഛവൃത്തി എന്നു പറയുക).

ദിക്കുകൾ നൃപതേജസ്സതിനാൽ ശോഭിച്ചിട്ടു
ദോഷങ്ങൾ നശിപ്പിച്ചിട്ടിന്ദ്രസന്നിഭനായി
തോഷത്താൽ ശോകത്തിങ്കൽ വർണ്ണധർമ്മങ്ങൾവിനാ
വിപ്രശൂദ്രന്മാർ വൈശ്യവൃത്തിയാചരിയാതെ
വിപ്രന്മാർ മൃഗയയങ്ങൊന്നുമേ ചെയ്തീടാതെ
വൈശ്യവൃത്തിയെ നൃപക്ഷത്രിയന്മാർ ചെയ്തീടാതെ
നിശ്ചലമാകുംവണ്ണം രക്ഷിക്ക ക്ഷത്രധർമ്മം.
തനിക്കു ദോഷമെന്യേ രാജാവും ശിക്ഷിക്കിലോ
തനിയേ തന്നാൽത്തന്നെ രാജ്യദോഷവും വരും.
കൃഷിയും ഗോരക്ഷയും വാണിഭമിവ മൂന്നും
അശുഭമണയാതെ ചെയ്യേണം വൈശ്യന്താനും.
വേദാദ്ധ്യയന മന്ത്രമിവകൾ കൂടാതെക-
ണ്ടാദരാൽ ദേവപിതൃഭൂദേവാദികളെയും
കേവലമെൻെറ രൂപമായുടൻ ധ്യാനിച്ചിട്ടു
കേവലം യജിക്കേണം വൈശ്യനെന്നറിഞ്ഞാലും.
വൈശ്യങ്കൽനിന്നു വൃത്തിക്കായ്ക്കൊണ്ടു ശൂദ്രന്താനും
വിശ്വാസബുദ്ധ്യാ കൃഷിയാദിയും ചെയ്തുകൊണ്ടും
യദൃച്ഛാലാഭതുഷ്ട്യാ കൈതവഹീനനായി-
ട്ടാർജ്ജിച്ചുണ്ടാക്കീടുന്ന ധനധാന്യാദികൊണ്ടും
പീഡകൂടാതെ വസിച്ചെന്നെയാർജ്ജിക്കുന്നി-
തീഡിതനവന്തന്നെ പ്രഭുവാം ഞാനെന്നോർത്തു
സേവിച്ചു ബ്രാഹ്മണർക്കു ശുശ്രൂഷാദികൾ ചെയ്തു
കേവലം ഭക്തനായിക്കുടുംബബന്ധം വിട്ടു
അപത്തു സമ്പത്തുകൾ ഗുണദോഷങ്ങൾ ദൃശ്യം
ഏവം കാണുന്നതെല്ലാംനശ്വരമനർത്ഥകം
ഏവമോർത്തോരോന്നു കാണുന്നവ കണ്ടീലെന്നു
ചിത്തഭാവേന പുത്രദാരാദിസംബന്ധങ്ങൾ
ചിത്തത്തിൽ പെരുവഴിപോക്കർസംബന്ധംപോലെ
ചിന്തിച്ചും ദേഹാദികൾ സ്വപ്നംപോലെന്നുകണ്ടു
അതിഥിപോലെ വാണു സംസാരം സർവം സ്വപ്ന-
സദൃശമെന്നുറച്ചു മാർഗ്ഗവേശ്മങ്ങൾതന്നിൽ
വസിക്കുംപോലെ ഗൃഹേ മത്ഭക്തിയോടുംകൂടി
വസിക്കും ശൂദ്രൻതനിക്കെന്നെറിഞ്ഞീടവേണം.
മന്ത്രമുച്ചരിയാതെ തന്ത്രത്താൽ പിതൃകർമ്മം
അന്തരാത്മനി ഭക്ത്യാ ചെയ്തീടാം ശൂദ്രനെടോ!
നിരഹങ്കാരിയായി നിർമ്മമനായി ബന്ധം
ഒരുനേരവും പററീടാതെ കർമ്മങ്ങൾതന്നിൽ
സക്തരായിരുന്നാലും ഗൃഹസ്ഥാശ്രമിയെല്ലാം

---

കൈതവഹീനൻ = കള്ളമില്ലാത്തവൻ. മാർഗ്ഗവേശ്മങ്ങൾ = വഴിയമ്പലങ്ങൾ.

ഭക്തിമാനായിട്ടിരുന്നീടണമെന്നീയർത്ഥം.
നാലു ജാതിക്കും വേണ്ടും ഗൃഹസ്ഥാശ്രമം ചൊല്ലി
മേലാം വിപ്രാദികിനി വേണ്ടുമാശ്രമം ചൊല്ലാം.
സന്തതി ഉണ്ടായ്‌വന്നാലപ്പൊഴേ പുറപ്പെട്ടു
സന്താപനാശനാർത്ഥം തീർത്ഥസ്നാനാടനവും
ചെയ്തരണ്യവും പുക്ക താപസവേഷത്തോടും
കൈതവമെന്യേ വാനപ്രസ്ഥനായ്‌വസിച്ചിട്ടു
സംന്യാസാശ്രമമവലംബിച്ചു സത്യധർമ്മം
ഒന്നുമേ പിഴയാതെ ബ്രഹ്മജ്ഞാനവും വന്നു
തന്നുടെ വിവേകത്താൽ മോക്ഷത്തെ സാധിച്ചീടാ-
മെന്നതു ഗൃഹസ്ഥന്റെ ധർമ്മമെന്നറിഞ്ഞാലും.
ഇത്തരമല്ലാതെകണ്ടുള്ളൊരു ജനമെല്ലാം
ചിത്തത്തിൽ ഗൃഹസക്തമതിയായേഷണത്തിൽ
ആതുരനായിട്ടല്പബുദ്ധിയാൽ മൂഢനായി
ചേതസ്സിലെൻറയെന്നുമെനിക്കെന്നുള്ള ബന്ധാൽ
കഷ്ടമെൻ മാതാപിതാ വൃദ്ധരാമെന്നും പിന്നെ
ഇഷ്ടയാം ഭാര്യാ ബാല, പുത്രന്മാർ ബാലരെന്നും
ഞാനല്ലാതവർക്കൊരുമുററവരില്ല മമ
പ്രാണാന്തം വന്നാലിവരൊക്കെയുമനാഥരാം;
ഇത്തരം വിചാരിച്ചിട്ടേററവും ദുഃഖികളായ്
ചിത്തതാപേന ജീവിക്കുന്നിതു മൂഢരെല്ലാം
ഈവണ്ണം ഗൃഹാശ്രയാക്ഷിപ്തനായ് മൂഢഹൃത്തായ്
ഭോഗങ്ങളിൽതന്നിൽ തൃപ്തിവന്നിടാതതുകളെ
ധ്യായന്നായ് താമസാന്ധകാരത്തെ പ്രാപിക്കുന്നു;
മാനസേ മദ്ഭക്തിയാം ധർമ്മത്തെ വിട്ടു മൂഢൻ.
ബ്രഹ്മധ്യാനത്തെസ്സിദ്ധിച്ചുത്തമമോക്ഷസിദ്ധി
വന്നുകൂടുവാൻ വർണ്ണാശ്രമങ്ങളെന്നീയർത്ഥം.
കേട്ടാലും വാനപ്രസ്ഥാരംഭത്തിനായിക്കൊണ്ടു
വാട്ടമെന്നിയേ വിപ്രൻ പുത്രങ്കൽ ഭാര്യതന്നെ-
ബ്ഭരമേല്പിച്ചു പിന്നെത്തപസാ വാഴാമെങ്കിൽ;
നാരിയും താനുംകൂടി വനവാസവും ചെയ്യാം.
ശാന്തചിത്തനായ് യോഗധാരണായുഷ്മാനായി-
ട്ടന്തരമെന്യേ വാണു വന്യഭോജനങ്ങളാം
കന്ദമൂലങ്ങളും ഫലമെന്നിവകൊണ്ടു നന്നായ്
സന്ദേഹമെന്യേ തൻെറ വൃത്തിയും രക്ഷിക്കേണം
വല്ക്കലതൃണപർണ്ണാദ്യജിനാംബരമായും
തല്ക്കാലമിവകളിൽ വാസവും ചെയ്തുകൊണ്ടു

ഗൃഹസക്തമതി = വീട്ടുകാര്യങ്ങളിൽ ലയിച്ച ബുദ്ധിയോടുകൂടിയവൻ.
അജിനം = മാൻതോൽ.

കേശവും നഖരോമമൊക്കെയും കളയാതെ
മീശയും നീട്ടിജ്ജടാധാരനായ് ശോഭിക്കേണം
സഞ്ചാരമത്തുമേററം ചെയ്യാതെ ജലസ്നാനം
അഞ്ചാതെ നീർകോരിത്താൻ കളിക്കവേണന്താനും
മൂന്നുകാലത്തും; നിലം മെഴുകി നിലമതിൽ
സന്ദേഹമെന്യേ ശയിച്ചീടുകവേണംതാനും
ഗ്രീഷ്മകാലത്തു നന്നായ് പഞ്ചാഗ്നിമദ്ധ്യത്തിലും
വഷത്തിൽ മഴയേററും വർഷകാലവും പോയാൽ
ശിശിരകാലേ കഴുത്തോളം വെള്ളത്തിൽ നിന്നു
നിശ്ചലമാനസനായ്ത്തപസ്സു ചെയ്തീടേണം
അഗ്നിപക്വവും കാലപക്വവും സമശ്നയാൽ
വിഘ്നമെന്നിയേ യശ്ശുക്കുടേ വാപ്യുലൂഖലേ
വിദ്ധ്രതം ദന്തേനാപി ചൂർണ്ണിക്ക വൃത്തിദ്രവ്യം.
തന്നുടെ വൃത്തിക്കെല്ലാം താൻതന്നെയാജ്ജിച്ചുടൻ
ദേശകാലാദികളെത്തന്നെയും വഴിപോൽത്ത-
ന്നാശയേയറിഞ്ഞന്യദാ ഹൃതം നാ ദദീത.
അന്യമാം സവ്ത്തേയുമഴിച്ചുനിന്നു കണ്ടും
പിന്നെ വന്യങ്ങരം പുരോഡാശങ്ങളാലും നിജ-
കാലത്തെക്കഴിച്ചിതശ്രുതിമാർഗ്ഗങ്ങരംപോലെ
ആലസ്യമെന്യേ പശ്ശുകൊണ്ടു മാം യജിക്കൊലാ.
വാനപ്രസ്ഥനാമവനഗ്നിഹോത്രവും പൗർണ്ണ-
മാസിയും പൂവ്ംപോലെ ചാതുർമ്മാസ്യവും വേണം
ഈവണ്ണം തപസ്സോടും വാനപ്രസ്ഥനാം മുനി
കേവലം തപോമയനാമെന്നെയാരാധിച്ചു
സാനന്ദമൃഷിലോകം പ്രാപിച്ചീടുന്നുതാനും.
വാനപ്രസ്ഥത്തിൽനിന്നു മോഹത്തെ ത്യജിച്ചിട്ടു
സംന്യാസത്തെയും ചെയ്തു മുക്തിയും ലഭിച്ചീടാം.
യാതൊരു തത്ത്വങ്ങളെച്ചിന്തിച്ചു പണിപ്പെട്ടു
ചേതസാ ശാന്തനായി മുക്തനാകുന്നുമുനി
അജ്ഞാനകാമാദികളാലെയുമസത്ഭേദ-
വിജ്ഞാനമെന്യേ ഗർഭവാസാദി ഭേദഭ്രമാൽ
ഭീതനായാത്മാവിങ്കലാദ്ധ്യാത്മികാദിയായ
ആതപാഗ്നിയെസ്സമാരോപിപ്പിച്ചാത്മാവിനെ
തപിപ്പിച്ചെന്നെച്ചിന്തിച്ചഗ്നിയിലാവേശിച്ചു
തപസ്വി ലോകകർമ്മബന്ധപാശാദികൊണ്ടും
.വൈരാഗ്യം വഴിപോലെ സംഭവിച്ചീടുന്നാകിൽ
പെരിയ വ്രതം വഹ്നിയാഗാദി കർമ്മങ്ങളും
ത്യജിച്ചു തത്ത്വമസിവാക്യവിജ്ഞാനം ധരി-
ച്ചെജിച്ചിട്ടിരിക്കുന്ന മൽസ്വരൂപനാം ഗുരും
ഭജിച്ചു തത്ത്വമസിവാക്യാർത്ഥ വിജ്ഞാനത്തെ

നയത്തോടറിഞ്ഞു സാക്ഷിത്വ ബോധസ്ഥനായി-
ട്ടഗ്നിയെത്തൽ പ്രാണങ്കലാവേശിച്ചുടൻ പിന്നെ
വിഘ്നമെന്നിയേ നിരപേക്ഷനായുള്ള വിപ്രൻ
സംന്യാസംചെയ്തു ദേവദാരാദി നാരികളാൽ
സംന്യാസത്തിന്നു വിഘ്നംകൂടാതെയിരിപ്പോനായ്
കൗപീനാച്ഛാദനാദി ദണ്ഡും പാത്രങ്ങളെന്യേ
സർവസാധനങ്ങളുമാപത്തെന്നുപേക്ഷിച്ചു
കണ്ണാകും ജ്ഞാനം ബുദ്ധിയിങ്കൽ വച്ചിട്ടു നോക്കി-
കണ്ണിന്നു ശുദ്ധംതോന്നുന്നേടത്തുപാദം വച്ചും
ശുദ്ധമാം ജലപാനം സത്യശുദ്ധമാം വാക്കും
ശുദ്ധമായുള്ളതിനെയാചരിക്കയും വേണം
മന്ദതാ ഇച്ഛ പ്രാണായാമങ്ങരം ദണ്ഡവാക്കും
താനെന്ന ദേഹബുദ്ധിയില്ലെന്ന വാക്കുമില്ല
വചനസംഗീതവീണാവാദ്യശൃംഗാരേച്ഛാ
ഉചിതതര കരണത്രയജിതനായി
ഭേദമെന്നിയേ ഭിക്ഷു നാലുവർണ്ണങ്ങളിലും
മോദേന തുല്യഭാവാൽ ഭിക്ഷയെയെടുക്കേണം.
നിന്ദയുമരുതല്ലോ തന്നുടെയാത്മാ പിന്നെ
തന്നെയെന്നിയേയൊന്നും കാണ്മാനില്ലെന്ന ഭാവാൽ
യദൃച്ഛാലാഭത്തിങ്കൽ തുഷ്ടനായ് മുനിഗ്രാമാൽ
പുറത്തുപോന്നു നല്ല ജനസ്ഥാനവും പുക്ക
അവിടെവെച്ചു ഭിക്ഷ കിട്ടിയതെല്ലാം ഭുക്ത്വാ
ഏവം നിസ്സംഗനായിട്ടേകനായ് നടക്കേണം
ഭക്ഷിച്ചു കുക്ഷിനിറഞ്ഞന്ധനാകരുതൊട്ടും
ഭക്ഷിക്കാം രുചികെടാതായ്പ്രാസസിദ്ധിക്കായി.
കിട്ടിയതെല്ലാം ഭുജിക്കേണമെന്നുറപ്പത്തും
ഇഷ്ടത്താൽ മുട്ടീടൊല്ലാ മൃഷ്ടമാകയും വേണം
എന്നതിന്നായാസത്തെ വിട്ടു ഭോജനം ചെയ്ക
എന്നതുമരുതെന്നേ മുൻചൊന്ന സിദ്ധാന്തവും.
ഇന്ദ്രിയജിതനായിട്ടാത്മക്രീഡനായാത്മാ-
നന്ദത്തിൽ രതനായി സമദർശനനായി
വിവിക്തദേശേ മദ്ഭാവാമലമാനസനായ്
കേവലം ശാന്ത്യാ ഭേദചിത്തമാനസനായി
ഏകാത്മാവാകുമെന്റെയാത്മാനം ചിന്തിക്കേണം
ഏകഭാവേന സമം സംന്യാസിയാത്മാവിന്റെ
ബന്ധമോക്ഷത്തെ ജ്ഞാനനിഷ്ഠയാലറിയേണം
അന്ധത്വമാകുമറിയാഞ്ഞാലെന്നറിയേണം

---

കരണത്രയജിതൻ=മൂന്നു കരണങ്ങളെയും ജയിച്ചവൻ. വിവിക്തദേശം =വിജനസ്ഥലം. ഇന്ദ്രിയവിക്ഷേപണം=ഇന്ദ്രിയങ്ങളെ തുറന്നു വിടുക. (ഊർജ്ജിതമായി പ്രവർത്തിപ്പിക്കുക).

ഇന്ദ്രിയവിക്ഷേപണം ബന്ധമാമെന്നു കണ്ടും
ഇന്ദ്രിയനിഗ്രഹത്തെ മോക്ഷമെന്നതു കണ്ടും
അരിഷഡ്വർഗ്ഗങ്ങളാം കാമക്രോധാദികളെ
ഹരിച്ചു മൽഭാവേന നടക്കവേണം മുനി.
കാമാദി വിലക്ഷണമായുള്ളഹത്താകും സുഖം
ആത്മാവിൽ ലഭിച്ചിട്ടു മന്ദിര ഗ്രാമ രാജ്യേ
വാനപ്രസ്ഥത്തിലും താൻ ഭിക്ഷുവായ് നടക്കേണം
മന്നിലും പുണ്യദേശ പുണ്യശൈലങ്ങൾ വേശ്മം
എന്നിവ മററും ഗംഗാപുണ്യതീർത്ഥങ്ങളിലും
വന്ദ്യനാം മുനി നടന്നീടണം പലേടത്തും
സിദ്ധിച്ചിട്ടുള്ള മോഹമൊക്കെയും ത്യജിച്ചിട്ടു
ശുദ്ധമായുള്ളാണെന്നവയെല്ലാററിലസംഗമാം
ചിത്തത്തോടിഹ പരസ്വർഗ്ഗാദിയാത്മാവിലും
സത്യമായ്ത്തോന്നുന്നതും കാണ്മതും സർവ്വമെങ്കൽ
മിത്ഥ്യയാം മായയാലെന്നിങ്ങനെ തക്കത്തോടും
സ്വസ്ഥമായുള്ളായാമയമല്ലാത്ത പരമാത്മാ-
വസ്തുവെത്തന്നെ സ്മരിച്ചീടേണം ദൃഢജ്ഞനായ്
നിഷ്ഠനായ് വിരക്തനായ് പരമഭക്തനായി
ഇഷ്ടേച്ഛാശ്രമലിംഗമിവയും ത്യജിച്ചിട്ടു
ഇന്ദ്രിയ ഗോചരനായ് വിദ്വാനായ് ബാലനെപ്പോൽ
സന്ദേഹഹരിന്നാത്മാവായ് ക്രീഡയാ കുശലനായ്
സുജഡഗമനായിസ്സംശയച്ഛിന്നവാക്യാൽ
വിജയി വിദ്വാൻ ഗോപ്യമെന്നിയേ നടക്കേണം
വേദവാദികളായിട്ടന്നാർത്ഥം പാഷണ്ഡികൾ
വാദിച്ചീടുന്ന ഹേതുശൂന്യനായിരിക്കേണം.
വേദവേദാന്തജ്ഞനാരാധനത്തിനും
മോദിച്ചു നടക്കയുമരുതു മുനി നൂനം.
കിളിയെപ്പോലെ വാദത്തോടൊട്ടും കൂടീടാതെ
വെളിവാമദ്വൈതപക്ഷാശ്രയനായി ധൈര്യാൽ
ദ്വൈതരാം ജനജയം വാചാ ചെയ്‌വതിന്നായി-
ട്ടതിവാദത്തെ ത്യജിച്ചീടണം വിദ്വാനായാൽ.
ദ്വൈതികളതിവാദംചെയ്തു നിന്ദിച്ചിതെന്നാൽ
തിതിക്ഷതന്നാലപമാനത്തെ സഹിക്കേണം
മാനവുമവമാനമൊക്കെയും ദേഹാദിയെ
മാനിച്ചിട്ടാകുമതു മിത്ഥ്യയെന്നറിയാതെ
പശുവെപ്പോലെ വൈരം കൈക്കൊണ്ടീടരുതൊട്ടും
സംശയമെന്യേ ഏകനായിട്ടും നടക്കേണം
ആത്മാവുപരനേകൻ ഭൂതങ്ങളുള്ളും പുറം

---

അന്നാർത്ഥം = വയറുപിഴപ്പിനായി.

ആത്മാവുതന്നെയിരിക്കുന്നതെന്നറിഞ്ഞിട്ടു
ആത്മാവല്ലാതെ വേറേ ഭൂതാദിയില്ലായ്കയാ–
ലാത്മരക്ഷാർത്ഥമൊന്നും ലഭിച്ചീലെന്നാകിൽത്താൻ
കാലത്തെക്കഴിച്ചിട്ടു വാ[illegible]ന്നു ലഭിച്ചാലും
കാലത്തെത്തന്നെയശിച്ചിരിപ്പതെന്ന ബുദ്ധ്യാ
ആത്മാവു കാലംതന്നെയശിച്ചിട്ടിരിക്കുന്നു
ആത്മാവല്ലാതെ മറ്റൊന്നില്ലെന്നു ധീരനായി
സർവ്വജ്ഞനായി പ്രാണധാരണസ്സാഹാരവും
ഏവം പ്രാണനും തത്ത്വചിന്തനകാര്യത്തിനും
ഏവമെല്ലാമേ സ്വപ്നംപോലെ കണ്ടറിഞ്ഞിട്ടു
ഉർവ്വിയിലെല്ലാം നടന്നാത്മചിന്തനംകൊണ്ടു
പരമാർത്ഥജ്ഞനായി മുക്തനാകുന്നു മുനി.
യാതൊന്നു ബ്രഹ്മജ്ഞാനമാകുമെന്നറിയേണം
യദൃച്ഛാലാഭമായി വസ്ത്രാന്നാദികളേയും
വിദഗ്ദ്ധൻ യതി കൈക്കൊണ്ടീടുന്നു ചിലനേരം;
ശൗചസ്നാനാചമന ഭക്ഷണമിവയൊന്നും
ആചരിച്ചീടാതെയും നടക്കും മുനി പിന്നെ
അന്യമായിരിക്കുന്ന നിയമങ്ങളെയെല്ലാം
ജ്ഞാനലീലയാലെല്ലാമീശ്വരനഹമെന്നും
നിശ്ചയിച്ചെല്ലാ നിയമങ്ങളും ചെയ്യുന്നതു
സംശയിച്ചിട്ടുമിഷ്ടത്തിനുമങ്ങല്ലതാനും.
നാശമെന്നിയേ ദേഹാന്തത്തോളമേവം ചെയ്യും
ആശീർവാദവും ചെയ്യുമതിനാൽ ചിലർക്കെല്ലാം
കീർത്തിയും ധനധാന്യവൃത്തി ശുദ്ധ്യാദി വേണ്ടും
പുത്രസന്തതി വിദ്യാസമ്പത്തുമുണ്ടാകുന്നു.
കാമങ്ങളായിരിക്കും ദുഃഖാബ്ധൗ വീണു തുലോം
വേദന പൂണ്ടിട്ടാത്മജ്ഞാനിയായ്‌വിജ്ഞാനേന
സദ്ഗുരുവതു മുനിയെന്നു പ്രാപിക്കും പിന്നെ
സദ്ഗുണനായിട്ടസൂയാദികൾ വിട്ടു ഭക്ത്യാ
ശ്രദ്ധാസംയുതനായിട്ടെത്രനാൾ ഗുരുവിനെ
ബുദ്ധിമാൻ പരിപാലിച്ചീടുന്നിതത്രത്തോളം
ബ്രഹ്മത്തെയറിഞ്ഞിട്ടു ഞാൻതന്നെ ഗുരുവെന്നു
നിർമ്മായമാദൃതനായിട്ടു വാണീടും മുനി
ഷഡ്വർഗ്ഗം ജയിച്ചുടൻ ചണ്ഡമാമിന്ദ്രിയങ്ങൾ
നിർഗ്ഗമത്തിനു മുഖ്യ സാരഥിയായി ജ്ഞാന–
വൈരാഗ്യാദികളോടു യുക്തനായാത്മാവിനെ
അറിഞ്ഞു മോദത്തോടെ ത്രിദണ്ഡമുപജീവ്യ–
സ്വരജീവാത്മാനാത്മാവെന്നെയുമാത്മധർമ്മ–

---

ത്രിദണ്ഡം = ഒന്നായി രൂപീകരിച്ചിരിക്കുന്ന മൂന്നു വടി.

പരമൊക്കെയും തള്ളി സത്താസത്തത്തും വിട്ടു
സന്നദ്ധൻ പകപകാഷായംബരം കൈക്കൊള്ളുന്നു.
സംന്യാസി തൻെറ ധർമ്മം ശമവുമഹിംസയും
പിന്നെയും തപസ്സീക്ഷാ കാനനൗകസ്സംഗ്രാഹ്യ-
മന്നിതിൽ ഭൂതരക്ഷയിവയെന്നറിയേണം
കർമ്മിയാം ദ്വിജധർമ്മമാചാര്യസേവ പിന്നെ
ബ്രഹ്മചര്യവും തപശ്ശൗചവും സന്തോഷവും
നിർമ്മായം ഭൂതങ്ങളിൽ ബന്ധുഭാവവും വേണം
നിർമ്മല ഗൃഹസ്ഥൻെറ ധർമ്മത്തെക്കേട്ടുകൊൾക:
ഗൃഹസ്ഥാശ്രമം നന്നായ്പാലിച്ചീടുകവേണം
അഹങ്കാരത്തെ വിട്ടു മദുപാസനം വേണം
സർവജന്തുക്കളിലുമാർദ്രതയുണ്ടാകേണം
സർവദായനന്യഭാഗ്ഭാവത്തെ വെടിയാതെ
നിത്യവും ഭജിക്കണമെന്നെയീവണ്ണംതന്നെ
ചിത്തത്തിൽ സർവഭൂതങ്ങളിലും മദ്ഭാവനാൽ
എത്തീടും മത്ഭക്തിയും കുറയെക്കാലംകൊണ്ടു-
ങ്ങിത്തരം ഗൃഹസ്ഥൻെറ ധർമ്മമിതറിഞ്ഞാലും.
പൂർണ്ണഭക്തികൊണ്ടേററം സ്വധർമ്മനിഷ്ഠനായി
വിജ്ഞാനസമ്പന്നനായ് വിരക്തനായ പുമാൻ
സർവലോകേശ്വരനായ് സൃഷ്ടിസ്ഥിത്യന്താത്മാവാം
സർവകാരണബ്രഹ്മപദത്തെ പ്രാപിക്കുന്നു
മത്ഭക്തികൊണ്ടുതന്നെ മുക്തിയും സാധിക്കുന്നു
മത്ഭക്തിവിഹീനനു മുക്തി സാധിപ്പാൻ പണി.
കേൾക്കെടോ! യാതൊരുത്തൻ വിദ്യാശ്രുത്യർത്ഥ ദ്രവ്യം
കയ്ക്കലങ്ങാക്കികൊണ്ടിട്ടാത്മജ്ഞാനവാനായി
അനുമാനമാം പ്രമാണത്തിനാൽ മായാവിശ്വം
അനുമാനമാമിതു മായയെന്നറിഞ്ഞിട്ടു
പിന്നെത്താൻ ജ്ഞാനത്തെയുമെങ്കൽ സംന്യസിച്ചിട്ടു
വന്ദനീയനാം ജ്ഞാനിതന്നെയങ്ങേററമിഷ്ടൻ
എന്നുടെ പ്രിയവാക്യം ഹേതുവായ് സമ്മതനായ്
അന്യാർത്ഥങ്ങളും സ്വർഗ്ഗമോക്ഷവും സർവമെങ്കൽ
അർപ്പിതക്രിയനായി ജ്ഞാനവിജ്ഞാനസിദ്ധ്യാ
ചില്പദശ്രേഷ്ഠമാകും മല്പദം കണ്ടീടുന്നു
ജ്ഞാനത്താൽ വിഭക്തിമാനായെനിക്കേററം പ്രിയ-
നായിട്ടെന്നെയും ലോകംതന്നെയും ഭരിക്കുന്നു.
തപസ്സും ജപം തീർത്ഥസ്നാനവും നല്ലവണ്ണം
സല്പുമാനവൻ ചെയ്തിട്ടതിനാൽ ജ്ഞാനത്തൊടും
തന്നുടെയാത്മാവിനെയറിഞ്ഞു വഴിപോലെ

മദ്ഭാവനാൽ = ആത്മാവെന്ന ഭാവനകൊണ്ടു്.

ജ്ഞാനവിജ്ഞാനസമ്പത്തോടവനെന്നെ ഭക്ത്യാ
ഭാവിതനാക്കിജ്ഞാനവിജ്ഞാനയജ്ഞംകൊണ്ടു
കേവലാത്മാനമാത്മാവിങ്കലേ യജിച്ചിട്ടു
സർവയജ്ഞങ്ങൾക്കെല്ലാമ്പതിയായ് സാക്ഷിയായി
നിർവാണാത്മാവാമെന്നെ മുനികൾ പ്രാപിക്കുന്നു.
ത്രിവിധവികാരത്തെയാശ്രയിക്കുന്നു കേൾക്ക
അവൻതാന്മായാന്തരത്തിങ്കലേ പതിക്കുന്നു
സ്ത്രീവശൻ സംസാരാബ്ധിമദ്ധ്യത്തിൽ ഭവിക്കുന്നു
അവനു ജന്മാദികൾ വരുന്നു മോക്ഷം വരാ.''
''വിശ്വമൂർത്തിയായ് വിശ്വേശ്വരനാം ഭഗവാനെ
വിശുദ്ധം വിപുലമാം ജ്ഞാനവൈരാഗ്യം പിന്നെ
വിജ്ഞാനയുതമായ വൃത്താന്തമതു ചൊല്ലി
വിജ്ഞാനസ്വരൂപനാം ത്വദ്ഭക്തിയോഗത്തെയും
അരുൾചെയ്തതു കേട്ടേനെങ്കിലും താപത്രയാൽ
പെരികെ വലഞ്ഞതിസന്താപമാനസനായ്
ഇരിക്കുന്നൊരു ഞാനുമെപ്പൊഴും ഭവാനെയും
അറികെക്കൊണ്ടന്നതുമില്ലല്ലോ ഭഗവാനേ!
നിന്തിരുവടിയുടെ പാദപത്മങ്ങളാകും
ആതപത്രവും കൃപാമൃതവർഷവുമെന്യേ
ദുഷ്ടരായ് സംസാരത്തിൽ വീണുഴന്നുഴൽപെട്ടു
ക്ലിഷ്ടരായ് കാലാഹിനാഗ്രസ്തരായ് സുഖമെന്യേ
ഇരിക്കും ജനത്തിനു കൃപയാ മോക്ഷം കൊടു-
ത്തിരിക്കും വാക്കുകൊണ്ടു മഹൽഭാവനനായു-
മിരിക്കും ഭവാൻ സംസാരാംബുധൗ പതിതനായ്
മരിക്കുമെന്നെക്കരെയേററീട്ടു തണുപ്പിക്ക-
വേണ''മെന്നേവം പറഞ്ഞീടിനോരുദ്ധവന്റെ
ക്ഷീണത കളവാനായരുളിച്ചെയ്തു കൃഷ്ണൻ:
''ഭാരതയുദ്ധം കഴിഞ്ഞപ്പൊഴേ ധർമ്മാത്മജൻ
പാരാതെ ദുഃഖിതനായ് ബന്ധുനിഗ്രഹംമൂലം
അന്നു ധർമ്മങ്ങൾ ചോദിച്ചറിഞ്ഞു ഭീഷ്മരോടു
പിന്നെയും മോക്ഷധർമ്മം ചോദിച്ചു യുധിഷ്ഠിരൻ.
സാരനാം ഭീഷ്മർമുഖത്തിങ്കൽ നിന്നന്നു ചൊന്ന
വൈരാഗ്യ ശ്രദ്ധാ ഭക്തി സംയുതങ്ങളായുള്ള
ജ്ഞാനവിജ്ഞാനമിന്നു ഞാൻ ചൊൽവൻ കേട്ടുകൊൾക.
നവവുമേകാദശ പഞ്ചത്രിഭാവാനതും
ഏവം യാതൊന്നു സർവഭൂതത്തിൽ കാണുന്നതും
അതുതാനല്ലോ ജ്ഞാനമീയറിവിനാൽത്തന്നെ
അധുനാ ദേഹേന്ദ്രിയവൃത്തികൾ വിജ്ഞാനവും

കാലാഹിനാ = കാലമാകുന്നസർപ്പത്താൽ. ഗ്രസ്തൻ = ഗ്രസിക്കപ്പെട്ടവൻ; വിഴുങ്ങപ്പെട്ടവൻ.

സർവവസ്തുക്കളെയുമറിയും ജ്ഞാനംതന്നെ
സർവസാക്ഷിയായ് സർവവൃത്തിവിജ്ഞാനമായു
രണ്ടും വിജ്ഞാനമെന്നായിങ്ങനെ സർവജ്ഞാന
ഇണ്ടലെന്നിയേയവയൊന്നുതാനായിരുന്നു.
ത്രിതയഗുണാത്മക ഭാവമാകുന്നു സൃഷ്ടി-
സ്ഥിതിനാശങ്ങളെല്ലാം കാണ്മതും വിജ്ഞാനമാം
ആദിമദ്ധ്യാന്തസൃഷ്ടിസ്ഥിതിസംഹാരങ്ങളും
വേദിതമായിരുന്നീടുന്നതുമതുതന്നെ
അന്യമില്ലവയെല്ലാമാത്മാവുതന്നെയല്ലോ
ഭിന്നവുമാദ്യന്തവും മറ്റൊന്നല്ലാത്മാവല്ലോ
തോന്നലാമൊരു ജ്ഞാനമാകാശംപോലെ നില്പ-
തൊന്നല്ലോ മിന്നൽപോലെ തീപ്പൊരിക്കണംപോലെ
ശോഭിച്ചു ചലനമായ് ശ്രോത്രാദിവൃത്തിയായി
ഭാവിതചലനമായ് നില്ക്കുന്ന തത്വജ്ഞാനം
ഉരുകുനെയ്യുറിയങ്ങുറയ്ക്കുന്നതുപോലെ
പെരുത്ത മഞ്ഞുകട്ടിയായുറയ്ക്കുന്നപോലും
മഴയിൽ വെള്ളമുറച്ചാലിപകങ്ങൾപോലും
വഴിപോലുറച്ചതി സ്ഥൂലമായ് ജാഗ്രത്തായി
പ്രപഞ്ചബ്രഹ്മാണ്ഡമായ് നിശ്ചയിച്ചുറപ്പാനായ്
അൻപിനോടോരോ മൂർത്തിഭേദമായിന്ദ്രാദിയായ്
മാനുഷതിര്യക്കാദി നാനാഭേദങ്ങളായി
തോന്നീടുന്നതു സർവമേകമായരൂപനായ്
നില്ക്കുന്ന പരമാത്മാ പലതായ് തോന്നിപ്പത-
ങ്ങക്കരശ്മികൾപോലെ ചലനമറിഞ്ഞാലും.
അഭ്രത്താൽ വീർപ്പു തോന്നുന്നതുപോലേകജ്ഞാനം
അഭ്രവൽ സ്ഥൂലമായീടുന്നതും മറ്റൊന്നല്ല
സ്ഥൂലമായ്ത്തോന്നും ജ്ഞാനം സൂക്ഷ്മമാം ജ്ഞാനംതന്നെ
സ്ഥൂലം വാസനാസൂക്ഷ്മം സൂക്ഷ്മജ്ഞാനമാം സ്ഥൂലം
സ്ഥൂലത്തിലുള്ള കർമ്മം സൂക്ഷ്മത്തിൽച്ചൊല്ലുമെല്ലാം
സ്ഥൂലത്തിൽ സ്ഥിരന്തോന്നും സൂക്ഷ്മമെത്രയും ക്ഷണം
സൂക്ഷ്മവൃത്തികളാലേ തോന്നുന്നു സ്തംഭം സ്ഥൂലം
സൂക്ഷ്മമല്ലാതെ വേറെയില്ല ശബ്ദമേ സ്ഥൂലം.
നെയ്യും നീഹാരഖണ്ഡമാലിപകവുമലി
ചെയ്യുമ്പോൾ നേർത്ത ജലമാകുന്നപോലെതന്നെ
സ്ഥൂലവൃത്തികൾ ലീനമാകുമ്പോൾ സൂക്ഷ്മജ്ഞാന-
ലീലയാ സൂക്ഷ്മവൃത്തിജ്ഞാനവും ലയിക്കുമ്പോൾ
സ്ഥൂലസൂക്ഷ്മങ്ങളെന്നു ശബ്ദഭേദങ്ങൾ രണ്ടു
കാലവുമരൂപമായിരുട്ടായ്ത്തോന്നുന്നതും.

---

അഭ്രം = ആകാശം. ആലിപകം = ആലിപ്പഴം. നീഹാരഖണ്ഡം = മഞ്ഞുകട്ടി.

മുമ്പു രണ്ടവസ്ഥകൾ വെളിച്ചമാകകൊണ്ടു
പിമ്പു പിന്നന്ധകാരമായീടുമഭാവവും
പാർത്തീടിലരൂപമാം ജ്ഞാനജ്യോതിസ്സുതന്നിൽ
നേർത്തുപോയ് സർവം ജ്യോതിർമ്മയമെന്നതേയുള്ളു.
ആകയാൽ സ്ഥൂലംമുതൽ സർവാത്മപ്രപഞ്ചവും
ഏകാത്മജ്ഞാനമൊന്നേ സർവസാക്ഷിയുമതേ.
ഇത്തരമിരിക്കുന്ന ദൃശ്യാത്മാതന്നെ ഭൂത-
മാത്രാദി സർവ്വശബ്ദാൽ മൂടിത്താനതിനുള്ളിൽ
നില്ക്കുന്ന ലോകം മഹൽസ്ഥൂലമായിട്ടു പാർത്താൽ
അർക്കന്റെ കിരണങ്ങൾ നാനാവാസ്സിനുമ്പോലെ
അല്ലാതെ ജ്ഞാനാത്മാനം വിട്ടു വേറൊന്നുമില്ല
എല്ലാം താൻതനിക്കു പേരോരോന്നു ബഹുവിധം
ചൊല്ലുന്നു ഗുണംമുതൽ പ്രകൃതി നാനാവണ്ണം
ഉല്ലാസമോടേ വേറെ വേദാദി പുരാണങ്ങൾ
എല്ലാ ശബ്ദവും ശബ്ദമാത്രമതല്ലാതെ വേ-
റില്ല വന്ധ്യാത്മജന്റെ നാമത്തിനില്ല രൂപം.
ആകയാൽ പ്രപഞ്ചാദി നാമശബ്ദങ്ങൾതന്നെ
ഏകാത്മാവിന്റെ നാമം താനെന്യേ വേറെയില്ല.
ജ്ഞാനമാം പ്രപഞ്ചനാമങ്ങളെ രൂപമാക്കി
നാനാത്വമാക്കി ഗ്രഹിച്ചിരിപ്പതജ്ഞാനത്താൽ
നാനാത്വം ശബ്ദമാത്രം ജ്ഞാനാത്മാതന്നെ സർവം
താനായിട്ടിങ്ങനെ താൻ കാണ്മതു ബ്രഹ്മജ്ഞാനം
ബ്രഹ്മോഹമെന്നിങ്ങനെ നില്ക്കുന്ന തങ്കൽതന്നെ
നിർമ്മൂലഭേദനാമഭ്രമവുമീടേ വരും
ആയതുകൊണ്ടു ബ്രഹ്മം നിർഗ്ഗുണം നിർവികാരം
മായാവിചാരിന്നം ദ്വൈതാദ്വൈതവർജ്ജിതമെന്നും
നിർവാണം നിർവികല്പമേററവുമരൂപകം
ഈവണ്ണമെന്നതെല്ലാം വിസ്മരണാനന്ദമാം
വാക്കു മാനസത്തിന്നുമെത്താത്തതഗോചരം
ഓക്കിലൊരഹങ്കാരഭാവനാമവുമല്ല
ഭാവവുമഭാവവുമസത്തും സത്തുമല്ല
കേവലസ്ഥാനുഭവമെന്നറിവതുമല്ല.
ജ്ഞാനവുമജ്ഞാനവും വിധിയും നിഷേധവും
ആനന്ദദുഃഖങ്ങളും വിദ്യയുമല്ലയെന്നും
ഇങ്ങനെ മററും ബ്രഹ്മം സർവലക്ഷണഹീനം
എന്നല്ലോ വേദശാസ്ത്രമുച്ചത്തിൽ ഘോഷിക്കുന്നു.
ഓർത്തീടിൽ ബ്രഹ്മോഹമെന്നുള്ളൊരു ശബ്ദമാത്ര-
മാം ബ്രഹ്മം മായ രണ്ടു ശബ്ദമേയുള്ളു നൂനം.
അല്ലാതെ വേറേ പാർത്താലൊന്നുമേ കാണ്മാനില്ല
ശബ്ദവും ഞാനെന്നൊന്നു നിന്നു ശബ്ദിപ്പതല്ലോ

ഞാനാരെന്നവനാരെന്നിങ്ങനെ നോക്കുന്നേരം
ജ്ഞാനമാം തനിക്കന്യരൊന്നുമേ കാണ്മാനില്ല.
ജ്ഞാനമായ് ബ്രഹ്മമാകും തൽഗ്ഗുണമോക്കുന്നേരം
തനിക്കു നാമംപോലുംതന്നെയും കാണ്മാനില്ല.
ഞാനെന്നു ചിത്തസ്മൃതിയൊക്കെയും ജനനമാം;
ഞാനെന്നതെല്ലാം മറന്നീടുന്നതല്ലോ മൃതി.
പിന്നെയും ഞാനെന്നുള്ള മായാവാസനകൊണ്ടു
വന്നീടും ജനനവും മരണമജ്ഞാനത്താൽ
ഞാനാകുന്നവനാരെന്നിങ്ങനെ ജ്ഞാനത്താലെ
താനേയാരാഞ്ഞുകണ്ടാൽതന്നെയും ജ്ഞാനത്തെയും
കാണ്മാനില്ലതുനേരം ജനിച്ചതാരോ കഷ്ടം!
കാണ്മാനില്ലാത്തവനോ മരണം വിധിക്കുന്നു?
ജനിച്ചീടാതെ പുമാൻ മരിച്ചിതെന്നു ചൊൽവു
നിനച്ചാൽ ജനിമൃതിയെന്നു ചൊല്ലേണ്ടതില്ല.
ഏതാനമുണ്ടെങ്കിലുമില്ലെന്നതെന്നാകിലും
ചേതന പരമാത്മാവൊന്നെന്നേ പറയേണ്ടു.
വെറുതേ വേറെയെന്നു ഭ്രമത്താൽത്തോന്നീടുന്നു
വേറായി ശബ്ദപ്രമാണത്തിനാൽ പ്രത്യക്ഷത്താൽ
ഐതിഹ്യമനുമാനം ശ്രുതിയും നാലുവിധം
ഇത്യേവം പ്രമാണത്താൽ നിന്ന കർമ്മങ്ങളുടെ
പരിമാണത്വത്താലും വികല്പാദികൾകൊണ്ടും
വിരിഞ്ചൻതന്റെ ലോകസൗഖ്യമൊന്നായീടിലും
വിദ്വാന്മാർ നശിപ്പോന്നാൽ വിപത്തായെണ്ണീടുന്നു.
അദൃഷ്ടമെന്നാകിലും വേറായിട്ടെണ്ണുന്നീല
ഭക്തിയോഗത്താലതു തൽപ്രിയം മുമ്പേ ചൊന്നേൻ
ഭക്തിക്കു കാരണവുമെന്തെന്നു കേട്ടാലും നീ.
മൽക്കഥാമൃതശ്രദ്ധാ മൽക്കഥ കീർത്തിക്കയും
മൽപൂജാ ശ്രദ്ധാസ്തുതി മൽപരിചരണവും
സകല പ്രതീകത്താൽ വന്ദിക്ക മത്ഭക്തരെ
അകതാരഴിഞ്ഞു പൂജിക്കയും നമസ്കാരം
സർവ്വഭൂതങ്ങളിലും മന്മതിയുണ്ടാകയും
കേവലമെന്റെ കാര്യത്തിന്നായി ദേഹംകൊണ്ടു
പണിചെയ്കയും വാക്കുകൊണ്ടു മൽഗ്ഗുണജാലേ
രണമെന്നതും രതിയിങ്കലേ അർപ്പിക്കയും
മാനസേ സർവ്വകാമവർജ്ജനമെന്റെ കാര്യേ
ധനത്തെച്ചെലവിട്ടു ഭോഗസൗഖ്യാത്ഥമെങ്കൽ
മനസ്സോമഷേണ സമർപ്പണത്തെച്ചെയ്കീടുക
അത്ഥവാനെന്നാലതുകൊണ്ടെന്നെസ്സേവിക്കേണം

---

മന്മതി = എന്റെ ബുദ്ധി (ഞാനെന്ന ഭാവം).

അത്ഥമില്ലെന്നാൽ ദേഹംകൊണ്ടു കീർത്തനധ്യാനം
ഈവകകൊണ്ടുമതിനാലാവതല്ലെന്നാകിൽ
കേവലംബുദ്ധ്യാ സർവം ഞാനെന്നു ഭാവിക്കേണം.
ആയതിന്നാവതില്ലെന്നാശ്ശ തോന്നലും പിന്നെ
ചെയ്യവ തോന്നാത്തതും രണ്ടും കേവലംതന്നെ–
എന്നുറച്ചെല്ലാമേകമാകിയ പരബ്രഹ്മം–
തന്നിലർപ്പിച്ചു മേവീടുന്നതുമത്യുത്തമം.
ഇഷ്ടവും ദത്തം ഹുതം ഭക്തവും മദത്ഥം യൽ
ശിഷ്ടമാം വ്രതം തപസ്സാത്മനി സമർപ്പിക്കും
മാനുഷരുടെ ധർമ്മമൊക്കെയുമെങ്കൽത്തന്നെ
താനേ യോജിക്കുമെന്നതറിഞ്ഞീടുദ്ധവ! നീ
ഇതിനു ഭക്തിയൊഴിഞ്ഞൊന്നുമേ വേണ്ടതില്ല
മതിമാനെങ്കിൽ സർവമെങ്കലർപ്പിതനായി
ശാന്തമായിരിക്കുന്ന ചിത്തം സാത്വികമായി–
ട്ടന്തരമെന്യേ ധർമ്മജ്ഞാനവൈരാഗ്യൈശ്വര്യം
വദ്ധിച്ചു വരുമവനിന്ദ്രിയങ്ങളാലപ്പോഠം
ബുദ്ധിമോദേന സർവമെങ്കലർപ്പിക്കയെന്നാൽ
ഇന്ദ്രിയവികല്പങ്ങളപ്പൊഴേ പോയീടുന്നു
സന്ദേഹമതിനില്ല ശുദ്ധനായ്‌വരുമവൻ
രാജസഗുണചിത്തം ധർമ്മത്തിൻ വിപര്യയം
രാജസമതു സദാ ചഞ്ചലമറിഞ്ഞാലും
നാനാത്വമായിരിക്കും പ്രപഞ്ചമെല്ലാററിന്റെ
ഏകാത്മതത്വം കണ്ടീടുന്നൊരജ്ഞാനമിതും,
ഇജ്ഞാനം വരുത്തുവാനുള്ളൊരു യുക്തങ്ങളും
വിജ്ഞാനമതും ശോകകർമ്മാത്മതത്ത്വം ദൃഢം
ഉണ്ടാകും വൈരാഗ്യവും മദ്‌വൃത്തശ്രുവണവും
കൊണ്ടാടും സല്ക്കീർത്തനം നാമസങ്കീർത്തനവും
ഇവയൊക്കെയും ഭക്തിസാധനമറിക നീ
കേവലമിനി ഭക്തിതന്നുടെ ധർമ്മം ചൊൽവൻ:
മത്ഭക്തികൊണ്ടു ജ്ഞാനമേകാത്മദർശനവും
സംഭവിച്ചീടും ഗുണത്തിങ്കൽ നിന്നസംഗത്വം
വൈരാഗ്യമൈശ്വര്യവുമണിമാദികളിവ
പാരാതെ നൽകുന്നതു മത്ഭക്തിധർമ്മമല്ലോ.''
ഇങ്ങനെ വർണ്ണാശ്രമാചാരഭക്തികളെല്ലാം
മംഗലൻ കൃഷ്ണനരുഠംചെയ്യതു കേട്ടനേരം
ചോദിച്ചു പിന്നെപ്പതിമൂന്നാമതുദ്ധവനും
വേദിപ്പാൻ യമനിയമാദിശാസനങ്ങളെ.

---

ദത്തം = ദാനംചെയ്യതു്. ഹുതം = ഹോമിച്ചതു്. വികല്പങ്ങഠം = സംശയങ്ങഠം; ഭ്രമങ്ങഠം.

“യമമാകുന്നതെത്ര നിയമമെത്രയെന്നും
ശമം ശൗര്യവും ദമമെങ്ങനെ തിതിക്ഷയും
ധൃതിയെങ്ങനെ ദാനം തപസ്സാകുന്നതെന്തോ?
സത്യവും മൗനം ശൗചം ത്യാഗമെന്തെന്നും ധനം
ഇഷ്ടവും യജ്ഞമെന്തോ ദക്ഷിണയെന്തെന്നതും
വിഷ്ടപേശ്വര! പുമന്മാർക്കുള്ള ബലമെന്തോ?
ലാഭമെന്തെന്നും വിദ്യയെന്തെന്നും ഹ്രീയും ശ്രീയും
ശോഭിതസുഖമെന്തോ? ദുഃഖമെന്തെന്നും പിന്നെ
വിദ്വാനേവനെന്നതും മൂർഖനാമവനേതു?
വഴിയും വഴികേടും സ്വർഗ്ഗവും നരകവും
ബന്ധുവും ഗുരുഗൃഹമാഢ്യനും ദരിദ്രനും
ബുദ്ധിസംഗ്രഹൻ വിപരീതനും കൃപണനും
ഈവക വിവരങ്ങളരുളിച്ചെയ്യേണ”മെ-
ന്നേവമുദ്ധവവാക്യം കേട്ടരുൾചെയ്തു നാഥൻ
“കേട്ടാലുമഹിംസയും നേരതും കക്കായ്കയും
പുഷ്ടശുദ്ധിയുമസംഗത്വവുമസംശയം
ആസ്തിക്യം ബ്രഹ്മചര്യം മൗനം സ്ഥൈര്യവും ക്ഷമ
നാസ്തിഭീതിയും ശൗചം ജപവും തപം ഹോമം
ശ്രദ്ധയുമാതിഥ്യവുമെന്നുടെയർച്ചനയും
ശ്രദ്ധയെന്നിയേ പരാർത്ഥേഷു തീർത്ഥാടനവും
പരന്മാർക്കുപകാരം ചെയ്കയും സന്തോഷവും
പരിചിലാചാര്യനെസ്സേവിക്കയിവയെല്ലാം
യമങ്ങളിതുതന്നെ നിയമമെന്നും ചൊല്ലാം
സമമീവക രണ്ടും പാർത്താൽ ദ്വാദശവിധം
പുരുഷർക്കെല്ലാമുപാസിപ്പതും മുക്തിപ്രദം
ധരിക്കയിതു ശമം പിന്നെ മന്നിഷ്ഠായോഗം
ബുദ്ധിക്കു ദമം പിന്നേതിന്ദ്രിയസംയമനം
ബുദ്ധിയിലറിഞ്ഞാലുമിതുതാനല്ലോ ദമം
തിതിക്ഷയാകുന്നതു ദുഃഖത്തെസ്സഹിക്കയും
ധൃതിയാകുന്നു ജിഹ്വോപസ്ഥങ്ങൾ ജയിപ്പതും
ദണ്ഡന്യാസത്തില്പരം ദാനമില്ലറിഞ്ഞാലും
നിർണ്ണയം കാമത്യാഗം തപസ്സാകുന്നതാനും
ശൗര്യമാവതു സ്വഭാവത്തെത്താൻ ജയിപ്പതു
കാര്യകാരണസമദർശനം സത്യമല്ലോ.
സൂനൃതമഹോ സത്യവാക്കുതാൻ പരികീർത്ത്യാ
നന്നായിശ്ശോഭിപ്പിച്ചീടുന്നതുമതുതന്നെ.
കർമ്മങ്ങളോടു നിസ്സംഗത്വമാവതു ശൗചം

---

ഹ്രീ = ലജ്ജ. അസംഗതൻ = സംബന്ധിക്കാത്തവൻ. ദണ്ഡന്യാസം = ദണ്ഡം ഉപേക്ഷിക്കുക (ജന്തുഹിംസ ചെയ്യാതിരിക്കുകയാണ് ഏററവും വലിയ ദാനം)

നിർമ്മായം ത്യാഗമെന്നതാകുന്നു സംന്യാസവും.
ധർമ്മവുമിഷ്ടം ധനം നൃക്കൾക്കു ഭക്തിയജ്ഞം
നിർമ്മലം ജ്ഞാനവാക്യം ദക്ഷിണയാകുന്നതും.
പ്രാണായാമമാം ബലമീശ്വരൻ സർവമെന്നു
നിർണ്ണയം ലാഭമെന്നതറിഞ്ഞീടുദ്ധവ! നീ.
ആത്മബോധത്തെക്കൊണ്ടിട്ടെത്രയുമഭേദത്വം
നിർമ്മലവിദ്യയെന്നതുള്ളത്തിലറിഞ്ഞാലും.
കർമ്മസൂജ്ജുഗുപ്സാ ഹ്രീ ശ്രീയും കേൾ ഗുണങ്ങളി-
ലനപേക്ഷിതാ സുഖം കാമസൗഖ്യേച്ഛാ ദുഃഖം
ബന്ധമോക്ഷങ്ങൾ രണ്ടും ജ്ഞാനത്താലറിഞ്ഞുടൻ
ബന്ധമില്ലെന്നു കണ്ടു വാണീടുന്നവൻ വിദ്വാൻ
ദേഹോഹമെന്ന ബുദ്ധിയുള്ളവനല്ലോ മൂർഖ-
നാഹന്ത! വഴി മമ നിഗമപുരാണങ്ങൾ
ഉൽപഥമാകുന്നതു ചിത്തവിക്ഷേപമല്ലോ
ഉൽപഥം കരണാദി മാർഗ്ഗമെന്നൊരു പക്ഷം
സത്വമാം ഗുണോദയം സ്വർഗ്ഗവും നൽകുമല്ലോ;
സത്വമല്ലാതെ തമോഗുണത്തിന്നുദയമാം
ഉത്സാഹം ബന്ധു ഗുരുവായതു ഞാൻതാനല്ലോ
തച്ഛരീരമാം ഗൃഹം മാനുഷ്യം ഗുണാഢ്യകം
സന്തോഷമില്ലാതവൻ ദരിദ്രൻ മഹേന്ദ്രിയ-
നന്തരമേതുമില്ല കൃപണനവനല്ലോ.
ഗുണത്തിലസംഗതൻ ബുദ്ധിമാനറിയണം
ഗുണത്താൽ സംഗി വിപര്യയനെന്നറിഞ്ഞാലും.
ഉദ്ധവ! ഇനി നിൻെറ ചോദ്യത്തിൻ ക്രമംപോലെ
സിദ്ധമാമുത്തരങ്ങൾ നന്നായി നിരൂപിക്ക.
ബഹുവായ് ഗുണദോഷവർണ്ണലക്ഷണത്താലെ
ഇഹയെന്തൊരു ഫലം ഗുണദോഷങ്ങൾ പാർത്താൽ.
ദോഷങ്ങളുടെ ഭയവർജ്ജനംതന്നെയല്ലോ
ദോഷവർജ്ജിതമാകും ഗുണമെന്നറിയേണം.
അഹിംസാദികൾ യമനിയമമെന്നുള്ളതും
മഹിമാനമാം ബുദ്ധിതന്നുടെയടക്കവും
ശമമാകുന്നതെന്നുമിന്ദ്രിയാദികൾതൻെറ
ശമനംചെയ്തു നിർത്തീടുന്നതു ദമമല്ലോ.''
ഇത്തരമെല്ലാമരുൾചെയ്തതു കേട്ടു പിന്നെ
ചിത്തമോദേന പതിന്നാലാമതുദ്ധവനും
ചോദിച്ചാൻ ''ഭഗവാനെ! സർവക്കും സവ്വവേദം
വേദിപ്പാനൊരു ദൃക്കാകുന്നതും ഭവാൻ കേൾക്ക,
വിധിയും നിഷേധവും ഗുണവും ദോഷകർമ്മം

ദൃക്ക് = ദൃഷ്ടി, കണ്ണ്.

സാധുത്വം വർണ്ണാശ്രമഭേദദ്രവ്യങ്ങൾ കാലം
ദേശവും വയഃസ്വർഗ്ഗ നരക ഭേദങ്ങളും
പാശബന്ധവും മോക്ഷഭേദാദി ഗുണദോഷം.
ഇങ്ങനെ ഭേദമായി വിധിക്കുന്നതു വേദം
മംഗലമെന്യേ വിധി ദോഷമതൊന്നില്ലെന്നും
ചൊല്ലുന്ന വേദമിതു രണ്ടും പാർക്കുമ്പോൾ വേദ-
മല്ലാതാകുവാനെന്നോ ഗുണദോഷങ്ങൾഭേദം
ഇതുകൾ രണ്ടും തിരിച്ചരുളിച്ചെയ്യേണമേ!
മതിവിഭ്രമമിതുകൊണ്ടെനിക്കേറ്റമുണ്ടു."
എന്നതുകേട്ടു ജഗന്നായകനരുൾചെയ്തു:
"മാനവന്മാർക്കു മറ്റൊന്നാവതില്ലാദ്ധ്യമൂലം
ഉത്തമമെന്നാൽ മൂന്നു യോഗത്തെ മനുഷ്യർക്കു
മുക്തിസിദ്ധിപ്പാനല്ലോ വേദാന്തസാരമായി
ചൊല്ലിനേൻ ജ്ഞാനം ഭക്തി കർമ്മവുമിവ മൂന്നും
ചൊല്ലുന്ന പുരുഷാർത്ഥസാധനമിവയെന്നും
ഇതു മൂന്നിലും നിന്നിട്ടുള്ള ഭേദങ്ങളാലെ
വിധിയും നിഷേധവും രണ്ടായിച്ചൊൽവു വേദം.
അധികാരികൾതന്റെ ഭേദങ്ങൾ ഗുണദോഷ-
വിധിയും ഗ്രഹിച്ചിട്ടു ശാന്തസത്വരായ്‌വന്നാൽ
ഗുണദോഷത്തിൽ ദോഷമില്ലെന്നു ചൊല്ലും പിന്നെ
ഗുണവാൻ ഗുണം മെന്മേലോതു നിർഗ്ഗുണനാകും
ഗുണത്തെ ത്യജിച്ചന്യഗുണത്തെ കൈക്കൊള്ളുമ്പോൾ
ഗണിച്ചു വിട്ടാൽ ഗുണം ദോഷമായ്ത്തോന്നിക്കൂടും
ഗുണത്തെത്തിരിഞ്ഞു മേൽ ചൊല്ലുന്ന മനോഗുണം
ഗണിച്ചു വിട്ടാൽ ഗുണം നിർഗ്ഗുണമെന്നായ്‌വരും
നിർഗ്ഗുണഗുണാഗുണാഭേദാഭേദവും വരും
നിർഗ്ഗുണം ഗുണമെന്യേയില്ലെന്നു ചൊല്ലും പിന്നെ.
ഇങ്ങനെ വരുവാനമെന്തതിൻഭേദം ചൊൽവൻ
മംഗലമതു കേട്ടുകൊള്ളുക വഴിപോലെ.
നിവൃത്തഗൃഹനായി വൈരാഗ്യസംയുക്തനാ-
യവനു ജ്ഞാനയോഗം വിധിച്ചതറിഞ്ഞാലും
നിവൃത്തിക്കിച്ഛയില്ല കാമത്താൽ കർമ്മികളാ-
യവർക്കു കർമ്മയോഗം വിധിച്ചു വേദമെടോ!
ഏകദേശമായ്മനശ്ശുദ്ധി വന്നിതു പിന്നെ
ശോകവിച്ഛിന്ന വൈരാഗ്യവും വന്നീലയെന്നാൽ
അവർക്കു ഭക്തിയോഗം വിധിച്ചതതിൻ ക്രമം
കേവലം ചൊല്ലാം ജ്ഞാനത്തിങ്കലംഗഭേദമാം.

---

നിവൃത്തഗൃഹൻ = ഗൃഹസംബന്ധമായ സർവ്വകാര്യങ്ങളിൽനിന്നും മോചനം നേടിയവൻ.

അദ്വൈതാനന്ദസിദ്ധി വിദ്യയായ്‌വരുന്നിതു
അദ്വൈതമെന്ന്യേ കർമ്മത്തിങ്കലാം ഗുണദോഷം.
ഭക്തിമാർഗ്ഗത്തിൻ സ്നാനകർമ്മങ്ങൾക്കവിരോധ-
യുക്തമായ്‌വിവേകത്തിന്മാർഗ്ഗമാം ഫലം വരും.
യാതൊരു പുമാനിഹ യദൃച്ഛാജാതനായി
ചേതസാ മുമ്പിലെന്റെ സൽക്കഥാ ശ്രദ്ധനായാ-
ലവന്നു ഭക്തിയോഗം സിദ്ധിക്കുമതല്ലാതെ,
ഏവൻ കർമ്മത്തിൽ സക്തനവന്നു മുക്തിയില്ല.
മുമ്പിനാലെന്റെ കഥാശ്രദ്ധനായെത്രത്തോളം
അമ്പിനാലത്രത്തോളം സ്വധർമ്മനിഷ്ഠനായി
ജ്ഞാനബുദ്ധിയും പിന്നെയുണ്ടാകും ജ്ഞാനംവന്നാ-
ലൂനമാം സ്വർഗ്ഗ നരകങ്ങൾ രണ്ടവനില്ല
മറെറാന്നുമവൻ പിന്നെയാചരിക്കയുമില്ല
മുററുമീ ലോകത്തിങ്കൽ വർത്തമാനങ്ങളായ
ധർമ്മനിഷ്ഠന്നു ദുരിതാദികൾ ശാന്തമായി
നിർമ്മലശ്രദ്ധനായി വിശുദ്ധജ്ഞാനന്തന്നെ
ഉണ്ടാക്കീടുന്നു മമ യുക്തിയും യദൃച്ഛയാ
കണ്ടു കണ്ടിരിക്കവേ വന്നു സംഭവിക്കുന്നു
സ്വർഗ്ഗവാസികൾ മമ ഭക്തിയും ജ്ഞാനത്തേയും
സൽഗ്ഗതിക്കായിട്ടിച്ഛിച്ചങ്ങനെ വസിക്കുന്നു
മററുള്ള മൂഢന്മാരാം ലോകവാസികളെല്ലാം
മുററുമോരോന്നാലോരോ ലോകങ്ങളിച്ഛിക്കുന്നു
ജ്ഞാനഭക്തികൾകൊണ്ടു മാനവൻ സ്വർഗ്ഗാദിയും
തന്നുടെ ലോകം നരകത്തേയുംകാംക്ഷിപ്പീല
ദേഹാദി ബന്ധാൽ ഭ്രാന്തചിത്തനായിഹ പരം
ആഹന്ത നരകവും മാനവൻ പ്രാപിക്കുന്നു.
മുമ്പിനാൽ വിദ്വാൻതന്റെ ജനനമരണങ്ങ-
ളമ്പോടു ശൂന്യമാവാനീവണ്ണം ചൊല്ലുന്നു കേൾ
വിദ്വാനായിരിപ്പവനപ്രമത്തനായിട്ടു
വിദ്യാർത്ഥസിദ്ധിദമായിരിക്കുമജ്ഞാനത്തെ
അറിഞ്ഞു മുമ്പേ ചൊന്ന മോഹപാശാദികളെ
അറുതി വരുത്തീട്ടു യമിയായ് ഭവിക്കുന്നു.
വൃക്ഷാഗ്രേ കൂട്ടിൽ മുട്ട വച്ചിരിക്കുന്ന ഖഗം
ഇക്ഷിതിതന്നിൽ ചിത്തവേപഥുഗാത്രത്തോടും
സങ്കേതത്തിങ്കൽനിന്നു ശാന്തിയാൽ പുറപ്പെട്ടു
ശങ്കയാ സാമർത്ഥ്യത്തെ വിട്ടു സഞ്ചരിച്ചിട്ടു
മെല്ലവേയഹോരാത്രം കൂടതിൽ കിടക്കുമ്പോൾ
മുക്തിസംഗേന ബുദ്ധ്യായേററം സഞ്ചരിക്കാതെ

സങ്കേതം = ആശ്രയസ്ഥാനം.

മുക്തനായ്‌വിദ്വാൻ ബുദ്ധിയിങ്ങനെ ശമിപ്പിക്ക
മാനുഷജന്മം ശ്രേഷ്ഠമായതു ലഭിച്ചവൻ–
താനിഹ സുദുർല്ലഭമെഞ്ചുഭനരുപ്പവം
ഗ്ഗുരുവാന്തുഴയുമായനുകൂലമായജ്ഞൻ
തരണം ചെയ്യയില്ലിജ്ജനനമായാണ്ണവം
യാതൊരു നിവൃത്തനായിരിക്കുന്നൊരു യോഗി
ചേതസി വിരക്തനായഭ്യാസാൽ ജിതേന്ദ്രിയ–
നായവൻ നിശ്ചലനായ്പടിക്കൂടാതെ മാഗ്ഗം
ആയതോടിടചേൎന്നിട്ടാത്മാവിൻ വശം ചേരും
മാനസഗതി പുറമ്പോകാതെ നിൎത്തിപ്പിന്നെ
പ്രാണനെജ്ജിതനായിട്ടിന്ദ്രിയം ജിതനായി
സമ്പത്തു സമ്പന്നമായിരിക്കും ബുദ്ധികൊണ്ടു
സത്വമാനസമാത്മവശത്തെ പ്രാപിക്കുന്നു.
ഇങ്ങനെ പരമയോഗസ്ഥനായ് മനസ്സിനെ
സംഗ്രഹസ്മൃതനായി മാനസഗ്രഹണത്തെ
ഇച്ഛിച്ചമദം മേന്മേൽ പിന്നെയും വഞ്ചരിക്കുന്നു
സ്വച്ഛഭാവനായ് തൻെറ സൽഭാവങ്ങരംകൊണ്ടും
സകലത്തെയും പ്രതിലോമവുമനുലോമം
അകമേയേവനനുധ്യായന്നാമവന്മനം
സന്തുഷ്ടി ഭവിക്കുന്നു നിവൃത്തനായിക്കൊണ്ടു
സന്തതം വിചാരജ്ഞനായേററം വിരക്തനാ–
യിരിക്കും പുരുഷൻെറ മനസ്സുകാഠിന്യത്തെ
ധരിക്കയില്ല ഘനം ത്യജിക്കുമസംശയം.
ഏവമാദികളായ യോഗമാഗ്ഗങ്ങരംകൊണ്ടും
വിമലാന്വീക്ഷക്യാദി വിദ്യകരംകൊണ്ടുമെൻെറ
അർച്ചനോപാസനാദിയെന്നിയേ ഭക്തിയോഗം
നിശ്ചയം വരികയില്ലിന്ദ്രാദി സുരന്മാക്കും
യോഗിയായവൻ പ്രമാദത്താലേ നിന്ദിതമാം
ഭോഗാദികർമ്മംതന്നെ ചെയ്യതെന്നിരിക്കിലും
യോഗത്തിൻ മഹിമകൊണ്ടതിനെദ്ദഹിച്ചപോം
യോഗജ്ഞാനത്തിന്മീതേ പ്രയത്നം മററു വേണ്ടാ.
കർമ്മികളായവക്കും ജാത്യശുദ്ധക്കുമവർ
തന്നുടെയധികാരത്തിന്നുടെയവസ്ഥപോൽ
യാതൊരുനിഷ്ഠകളും സദ്ഗുണമായിച്ചൊല്ലും
ഇതുകൊണ്ടല്ലോ നിയമങ്ങളുമുണ്ടായ്‌വന്നു
ഗുണദോഷങ്ങളായ വിധികരം രണ്ടുകൊണ്ടും
ഗുണമാമെൻെറ കഥതന്നിൽ ശ്രദ്ധാലുവായി

സംഗ്രഹസ്മൃതനായി = മനസ്സിനെ അടക്കുന്ന കാര്യത്തെക്കുറിച്ച ബോധവാനായി. പ്രമാദം = മൂഢത; തെററ്.

വന്നിതു സർവകർമ്മങ്ങളിലെ ശ്രദ്ധകളും
നന്നായി നിവർത്തിച്ചു വേദദൃശ്യാത്മാവായി-
ട്ടിരിക്കും കാമങ്ങളെയേററവും ത്യജിച്ചിട്ടു
സ്മരിച്ചു പിന്നെപ്പുനരെന്നെയും ഭജിക്കണം
പ്രീതനായ് ദയാലുവായ് ദൃഢസൗഹൃദനായി
ചേതസി ദുഃഖസമ്പൎക്കങ്ങളാം കാമങ്ങളെ
നിന്ദിതനായിട്ടെന്നാൽച്ചൊല്ലപ്പെട്ടൊരു ഭക്തി
യോഗത്താൽ ഭജിക്കുന്ന മുനിതൻ കാമങ്ങൾ പോം.
ഹൃദയഗ്രന്ഥിയുള്ളോൻ സർവദായെൻെറ ഹൃദി
മുദിതസ്ഥിതനായി സകല ഹൃൽഗ്രന്ഥിയെ
നശിപ്പിച്ചഖിലസന്ദേഹങ്ങൾ ഛേദിക്കുന്നു.
ദിശി സർവാത്മകനായിരിക്കുമെങ്കൽത്തന്നെ
ദൃഢമായിരിക്കുന്ന വ്യാപാരത്തിങ്കലവൻ
ഇഷ്ടകർമ്മങ്ങൾ സർവകർമ്മവും നശിക്കുന്നു
അതിനാൽ മത്ഭക്തിസംയുക്തനാകുന്ന യോഗി-
ക്കതിമുഖ്യമാം ജ്ഞാനംകൊണ്ടെന്നുമല്ലതാനും
വൈരാഗ്യഹേതുവായിട്ടേററവും ശ്രേയസ്സുണ്ടാം
ധരിക്ക സകലകർമ്മങ്ങളെക്കൊണ്ടും പിന്നെ
തപസ്സുകൊണ്ടും ജ്ഞാനവൈരാഗ്യയോഗംകൊണ്ടും
ദാനധർമ്മങ്ങൾകൊണ്ടും സർവകർമ്മങ്ങൾകൊണ്ടും
വരുന്ന ശ്രേയസ്സുകളൊക്കെയും വേണ്ടുംവണ്ണം
തിരഞ്ഞു വന്നുകൂടുമെന്നുടെ ഭക്തിയോഗാൽ
എന്നുടെ ഭക്തനതിനില്ല സംശയമേതും
എന്നിടം സ്വൎഗ്ഗമോക്ഷാൎത്ഥിക്കുടൻ ലഭിക്കുന്നു
ധീരന്മാരായ സാധുജനങ്ങൾ മത്ഭക്തരായ്
പരിചിലേകാന്തസ്ഥരായെന്നെ വാഞ്ഛരിക്കുന്നു
എന്നാലെ പുനർജ്ജന്മമില്ലാതെ നിരപേക്ഷാ-
നന്ദമാസ്പദമായിട്ടിരിക്കും മോക്ഷത്തെയും
ഞാന്തന്നെ കൊടുക്കുന്നതെന്നതു ഹേതുവായി
ചിന്തയിലാശാവിരഹിതയാകുന്ന ഭക്തി
നിരപേക്ഷകനാകുമവനു ഭവിക്കുന്നു
ഏകാന്തഭക്തരായി സാധുവായ് സമചിത്ത-
രാകുന്നോൎക്കെല്ലാം വേണ്ടും ഗുണങ്ങൾ വന്നുകൂടും.
ഇത്തരമെന്നാൽ ചൊല്ലപ്പെട്ടതു ചെയ്യുവോൎക്കു
ചിത്തായിപ്പരമായി ബ്രഹ്മമായിരിക്കുമെൻ-
സ്ഥാനത്തെഗ്ഗമിച്ചീടാം കേട്ടാലും വഴിപോലെ
മാനസവികല്പങ്ങൾ ദൂരെപ്പോയ് നശിച്ചീടും

---

എന്നിടം = എൻെറ സ്ഥലം (വൈകുണ്ഠം). സ്വൎഗ്ഗമോക്ഷാർത്ഥി = സ്വൎഗ്ഗ മോക്ഷങ്ങളെ യാചിക്കുന്നവൻ.

ഭക്തിപ്രജ്ഞ്ഞാനക്രിയാത്മകങ്ങളായിരിക്കും
ഇതുകരം മമ ബ്രഹ്മസ്ഥാനമാർഗ്ഗങ്ങളല്ലോ.
ദുഷ്ടനിഗ്രഹശിഷ്ടപാലനോപായത്താലെ
വിഷ്ടപജനം സന്മാർഗ്ഗത്തിങ്കൽ രമിപ്പാനും
ഓരോരോ ജനത്തിൻെറയധികാരങ്ങൾ നോക്കി
നേരായി യാതൊന്നിൻെറ നിഷ്ഠകരം പലതരം
സഗ്ഗുണമായും വിധി പറയുമതുകൊണ്ടു
സഗ്ഗുണം നിർഗ്ഗുണവുമൊന്നായിട്ടറിയേണം
വിതഥമല്ല രണ്ടുമൊന്നെന്നു വന്നുകൂടും
ദ്വൈതമായറിഞ്ഞു രണ്ടിങ്കലും വിപരീതം
ചേതസി ഭവിച്ചീടിൽ ശൂന്യമായ്‌വരും നൂനം.
ശത്രുവെജ്ജയിപ്പാനും ക്ഷുദ്രകർമ്മാദികരംകൾ
എത്ര താൻ ഗുണമെന്നതാകിലോ ഗുണത്തിങ്കൽ
നിന്നീടും നിർഗ്ഗുണത്തിൽനിന്നു തൻ കർമ്മത്തിലും
നിന്നീടും ദോഷമത്രം വരുമെന്നറിഞ്ഞാലും.
സഗ്ഗുണത്തോടു വിപരീതമായിരുന്നാലും,
നിർഗ്ഗുണസഗ്ഗുണങ്ങൾ രണ്ടിലുമിരുന്നിട്ടു
വർഗ്ഗമായ്‌വന്നുകൂടും ദോഷമെന്നതു നൂനം
സഗ്ഗുണമായിട്ടുള്ള സമസ്തപ്രപഞ്ചവും
ജഗതി വാഴേണ്ടുകിൽ സഗ്ഗുണം ഭജിക്കേണം
ജഗത്തു ഗുണമായ സംസാരബന്ധദുഃഖം
ജഗതിനിന്നു മോക്ഷം വേണമെന്നാകിലവൻ
നിർഗ്ഗുണാത്മകം സേവിച്ചവൻെറ സഗ്ഗുണമാം
വിഗ്രഹാദികൾ സർവം ബ്രഹ്മണി സമർപ്പിച്ചു
നിത്യമല്ലാത മിഥ്യമായതൻ ഗുണം മൂന്നും
നിത്യാത്മാവെന്നു കണ്ടു നിർഗ്ഗുണശബ്ദം വിട്ടാൽ
സത്താസത്തുകൾഭേദം ദ്വൈതാദ്വൈതങ്ങൾ പോയി
മുക്തനായ് നാലാംപദം പ്രാപിച്ചുകൊള്ളും തന്നെ
വ്യക്തമാം മായാഗുണംപൂക്കു മൽഭക്തനതു
വ്യക്തമായ്ത്തിരഞ്ഞറിഞ്ഞെന്മായാഗുണത്തിനെ
തങ്കലേയടക്കിക്കണ്ടിട്ടു വിശ്വവുമെല്ലാം
തങ്കലേ ചേർത്തു താനുമെൻ ഗുരു മായയെന്നു
കണ്ടഭിന്നമായ് ഗുണം നിർഗ്ഗുണംതന്നിൽ ചേർത്തു
രണ്ടുമൊന്നെന്നുമില്ലാതിരിക്കും മൽഭക്തനു
രണ്ടായിച്ചൊല്ലും ഗുണമൊന്നിലും വിരോധവും
ഉണ്ടാകയില്ല രണ്ടുണ്ടെന്നാകിലതു വേറാ-
യുണ്ടാകയില്ല മമ ഭക്തനും ഞാനും ബ്രഹ്മം
നിർഗ്ഗുണോപാസകത്വം വശമല്ലെന്നാകിലും

---

വിതഥം = അസത്യഭാഷണം.

സദ്ഗുണാത്മകനാകുമെന്നെ സ്വർഗ്ഗാദികാമ്യം
ഇവകൂടാതെ മുക്തിസിദ്ധ്യർത്ഥം ഭക്തിജ്ഞാന
വഴിയും പാർത്ത് സേവിപ്പവനുമെൻെറ ഗുണാ-
ജ്ജവതവർണ്ണനത്തെ മോക്ഷബന്ധങ്ങൾക്ക ഭേദ-
സജ്ജനായ്മത്ഭക്തിയിൽ പരിജല്പിച്ചു കൊള്ളും
വിവിധവേദാന്ത സാരാർത്ഥവാക്യങ്ങൾ കേട്ടി-
ട്ടവനും നിർഗ്ഗുണാത്മാവിങ്കൽ വൈരവുമില്ല
ഗുണകാമികളായിട്ടെന്നെസ്സേവിപ്പവർക്കും
ഗുണവർജ്ജിതവാക്യ രസമല്ലെന്നാകിലോ
നിർഗ്ഗുണോപാസനയാൽ സഗുണമായവനും
സ്വർഗ്ഗാദിസർവ്വകാമ്യഫലവും വേണമെങ്കിൽ
ആയത്തു വരുമെന്നു ചൊല്ലുന്നു വേദമത്രും
ആയത്തുകൊണ്ടുമോർത്താൽ നിർഗ്ഗുണസഗുണത്തി-
ന്നേതുമേ വിരോധത്തിന്നവകാശവുമില്ല.
ആയത്തുകൊണ്ടു സഗുണോപാസം നിർഗ്ഗുണവും
മായയാ സേവിക്കാതെ രണ്ടിനും വിരുദ്ധനാ-
യാലവനൊരു ഗതിയില്ല കാമവും വരാ
കായവും നന്നായ്വരാ ജന്മവും നന്നായ്വരാ
ദേഹാഭിമാനം പോകാ ഹീനജന്മവും വരും
തന്നുടെയഭിമാനം പോകണമെന്നാകിലോ
ദേഹാഭിമാനം പോകാനാകുന്നിതുപാസനാ
പിന്നെയൊന്നിനെ മേലേസാക്ഷിയായ് സേവിക്കേണം
എന്നാൽ ജന്മവും മേന്മേലേറെച്ചെന്നന്യമില്ല
തന്നോടു ചേർന്നു സംസാരമുടൻ തീരും നൂനം.
സഗുണസേവ്യൻ സഗുണാത്മകനുടൻ ജന്മ-
സ്വാഗതം ഗുണധർമ്മമിവയുമറിയേണം
പാദാദികേശാന്തവും കേശാദിപാദാന്തവും
ആദരാലനുലോമപ്രതിലോമവുമായി-
ട്ടറിഞ്ഞു ഗുണമൂർത്തിതന്നുടെ ഗുണത്തിൻെറാ
വിരഹമത്രും നന്നായോർത്തു സേവിക്കവേണം
നിർഗ്ഗുണോപാസകനും നിർഗ്ഗുണത്തിങ്കൽനിന്നു
വിഗതഗുണ ജാതമദ്ധ്യാരോപാദിമാർഗ്ഗേ
വിവരമറിഞ്ഞദ്ധ്യാരോപത്തിന്നടക്കമൊം
അപവാദത്തെക്കാര്യകാരണമായടക്കി
നിർഗ്ഗുണത്തിങ്കൽ ചേർത്തു പ്രതിലോമാനുലോമം
ജഗത്താദിയേ ചിന്തിച്ചുഴിച്ചു സേവിക്കേണം
സഗുണമാകുന്നതു മായാനുകൂലമെന്നു-

---

മുക്തിസിദ്ധ്യർത്ഥം = മുക്തി സിദ്ധിക്കാൻവേണ്ടി. അനുലോമപ്രതിലോമ ങ്ങൾ = അനുകൂലവും (ക്രമവും) പ്രതികൂലവും (വിപരീതവും) ആയുള്ള.

മത്തു മോചിച്ചാൽ ബ്രഹ്മം നിർഗ്ഗുണമെന്നേയുള്ളൂ
മായയാ സഗ്ഗുണവും നിർഗ്ഗുണം ബ്രഹ്മമെന്നു
വേദം ചൊല്ലുന്നതോർത്താൽ സഗ്ഗുണം ബ്രഹ്മമല്ലോ
ബ്രഹ്മലക്ഷണം സഗ്ഗുണത്തിനു കല്പിക്കുമ്പോൾ
നിർമ്മലസഗ്ഗുണവും നിർഗ്ഗുണമെന്നേ വരൂ.
ആയതുകൊണ്ടു സഗ്ഗുണോപാസം നിർഗ്ഗുണവും
ജ്ഞേയമായ് രണ്ടും ജ്ഞാനിഭക്തനു ഭേദമില്ല
സഗ്ഗുണോപാസനയും നല്ലതെന്നതേ വേണ്ടു
സഗ്ഗുണം സാരൂപ്യമാം ജ്ഞാനത്താലതു കണ്ടാൽ
നിർഗ്ഗുണം ബ്രഹ്മയോഗമതു സായുജ്യമുക്തി
സഗ്ഗുണനിർഗ്ഗുണങ്ങൾ രണ്ടും കല്പിച്ചു സേവി-
പ്പവനുമെന്നെത്തന്നെ ജ്ഞാനമായ്ക്കണ്ടാലപ്പോൾ
സമസ്തമാത്മമയമവനുമെങ്കൽ ചേന്നു
സമസ്തജ്ഞാനഭക്തി കർമ്മസാഫല്യം വന്നു
അധികാരികൾ ഭേദംകൊണ്ടു ദോഷവും ഗുണം
വിധിക്കുന്നതു രണ്ടായ് വേദങ്ങളിത്ഥമതിൽ
ശുദ്ധിയുമശുദ്ധിയും ഗുണവും ദോഷം ശുഭം
ശുദ്ധമല്ലാതോരശുഭമതുമാചാരവും
ഭേദമായ് വിധിച്ചതിൻസാരം ചൊല്ലുവൻകേൾക്ക
വേദിച്ചീടിതു ദ്വൈതസന്ദേഹം തീരും ഹൃദി.
എത്രയും സമാനമായിരിക്കും വസ്തുക്കളിൽ
ശുദ്ധിയെന്നതുകൊണ്ടിട്ടശുദ്ധി വിധിക്കുന്നു
സമത്വം ശുദ്ധിഭേദമാകുന്നിതശുദ്ധിയും
സമത്വമായാലേതുമശുദ്ധിയില്ലയല്ലോ
ബ്രഹ്മമുണ്ടില്ലെന്നതും ബ്രഹ്മത്തിൻ ലക്ഷണവും
തമ്മനംതന്നിൽ സന്ദേഹിപ്പതു ഗുണദോഷം
ബ്രഹ്മസന്ദേഹം തീന്നാൽ ഗുണദോഷവുമില്ല
ജാതിധർമ്മവുമതിനടുത്ത കർമ്മങ്ങളും
ചേതസിയറിഞ്ഞു ചെയ്യേററവും ഭക്തിമാനായ്
നില്പതു ശുഭമിത്ഥമില്ലാത്തതശുഭവും
കല്പിതമിതുകൊണ്ടു ജാത്യാഭിമാനകർമ്മം
ഇല്ലെന്നാൽ ശുഭാശുഭം രണ്ടുമില്ലാതെവന്നു.
ചൊല്ലുവനിനിയാചാരങ്ങളെ വിധിച്ചതും
ജാതിധർമ്മത്തെക്കൈക്കൊണ്ടീടുക നിമിത്തമായ്
പാതകംതീന്നു ശുദ്ധ നിർമ്മലമറിവാനും
ആചാരങ്ങളെ വിധിച്ചീടുന്നതറിഞ്ഞാലും
ആചരിച്ചീല ജാതിധർമ്മാഭിമാനം പാപം
എന്നിരിക്കിലോ പിന്നെയാചാരമതുമില്ല

---

ദ്വൈതസന്ദേഹം = രണ്ടെന്ന ഭാവത്തെക്കുറിച്ചുള്ള സംശയം.

എന്നിവയെല്ലാം സാക്ഷിവസ്തുവിന്നുദ്ദേശത്താ–
ലായതുകൊണ്ടു ധർമ്മകർമ്മാചാരങ്ങളിവ
ചേതസി പാർത്താൽ ബ്രഹ്മജ്ഞാനമാർഗ്ഗങ്ങളല്ലോ
ബ്രഹ്മത്തെ വേദിച്ചിട്ടു ചെയ്താലും ചെയ്യുതല്ലെ–
ന്നുണ്മകളെല്ലാം മുമ്പേ പറഞ്ഞു തന്നേനല്ലോ
ബ്രഹ്മവാദികളായ സ്ഥാവരജംഗമങ്ങൾ
ഖണ്ഡസംയുതമായ ദേഹാദിസമസ്തവും
പഞ്ചഭൂതങ്ങളുടെ ധാതുക്കൾതന്നെയല്ലോ
കിഞ്ചനപോലും പഞ്ചഭൂതമല്ലാതെയില്ല
സമമായിരിക്കുന്ന സർവഭൂതാത്മാക്കളെ
നാമരൂപങ്ങളായി വേറായിച്ചൊല്ലും വേദം
ഏകമായിരിക്കുന്ന തങ്ങൾതൻ സ്വാത്മംതന്നെ
ഏകമായ് സിദ്ധിപ്പാനായ് ഭേദമായ് കല്പിക്കുന്നു
നാനാത്വം കണ്ടറിയും താനേകസ്വാർത്ഥമാകും
നാനാത്വമില്ലാതാകിലേകത്വമറിയുമോ?
ദേശകാലാദിഭാവമാകും വസ്തുക്കളുടെ
ഗുണദോഷങ്ങളെല്ലാം വിധിക്കുന്നതു പാർത്താൽ
കർമ്മങ്ങൾക്കായും നിയമങ്ങൾക്കുമായിക്കൊണ്ടും
നിർമ്മലമല്ലാതെയാം ദേഹാദിയില്ലെന്നാകിൽ
അകൃഷ്ണസാരബ്രഹ്മണ്യത്വമാം ദേശം നീചം
സകലേശ്വരൻ തന്റെ കഥ ചൊല്ലാത്ത ദേശം
അശുചി പിന്നെ കൃഷ്ണസാരസംയുതേപി സ–
ദ്വിശുദ്ധജലഹീനം കർമ്മായ വിപരീതം
സംസ്കൃതത്തിങ്കലറിവാലെ വാഴുന്നവനും
നിഷ്കാമകർമ്മൻ ധർമ്മകർമ്മണ്യ ഗുണവാനും
കാലവസ്തു താനിവൻ കാലവസ്തുവിൽനിന്നു
ചാലവേയെന്നി നിവൃത്തന്മാരാകയും ചെയ്തു
കർമ്മങ്ങൾചെയ്തു മററും കർമ്മങ്ങൾ സമ്പാദിക്കാം
നിർമ്മലമതേ! പറഞ്ഞീടുവൻ കേട്ടാലും നീ.
വസ്തുവിൽ ശുദ്ധികൊണ്ടും ശുദ്ധിയിൽ ദ്രവ്യംകൊണ്ടും
തത്ത്വവാക്യത്താൽ സംസ്കാരത്തിനാൽ കാലംകൊണ്ടും
മഹത്തത്ത്വത്താലല്പത്താലുമശക്യാശക്തി–
സഹിതബുദ്ധികൊണ്ടും സമൃദ്ധികൊണ്ടുമാത്മാ–
തന്നുടെയന്യങ്ങളാൽ ശുചിത്വം വന്നീടുന്നി–
തെന്നതുപോലെ ദേശാവസ്ഥാനുസാരിയായോർ
തങ്ങൾ യാതൊന്നു ഭുജിക്കുന്നിതായതുകൊണ്ടു
മംഗലജല ഗന്ധപുഷ്പധൂപങ്ങൾ ദീപം

---

കിഞ്ചന = അല്പം. അകൃഷ്ണസാരബ്രഹ്മണ്യം = കൃഷ്ണസാരവും ബ്രാഹ്മണ്യവു മില്ലാത്തതു്. കൃഷ്ണസാരം = കറുത്ത മാൻ. കൃഷ്ണസാരസംയുതേപി = കൃഷ്ണ സാരത്തോടുകൂടിയതാണെങ്കിലും. കർമ്മായ = കർമ്മത്തിനായിട്ടു്.

എന്നിവകൊണ്ടു നന്നായലങ്കാരങ്ങളാലും
നന്ദിതം പച്ചപ്പുഴ വിഷ്ണാദി ശുദ്ധാശുദ്ധ-
മാകിയ ഗന്ധമെന്യേ നന്നായി ഹരിതന്നെ
ലോകവാസികരം ഭജിച്ചീടുന്നിതേവം പിന്നെ
തന്നുടെ പ്രകൃതിയെ സ്നാനപാനാദി തപ-
സ്സെന്നിവാത്മസ്ഥവീര്യം സംസ്കാരകർമ്മത്താലെ
അഭ്യാസത്തിങ്കൽനിന്നു ലഭിക്കും മനഃശുദ്ധി
അതുകൊണ്ടിട്ടും കർമ്മമാചരിക്കയും വേണം.
ദ്വിജന മന്ത്രപരിജ്ഞാനത്താൽ കർമ്മശുദ്ധി
സകലകർമ്മമെങ്കൽത്തന്നെയായർപ്പിച്ചതു
ധർമ്മസമ്പാദ്യമിതുതന്നെയെന്നറിയേണം
ധർമ്മമതാറു വിധങ്ങളിലതറിഞ്ഞാലും.
ഗുണജം സംഗമത്ര സകർമ്മാവരണവും
ഗുണസാമ്യത്താൽ ദോഷമില്ലെന്നതഞ്ചാമതു
ഗുണനാശത്താലധഃപതനമെന്നുമിത്ഥം
ഗുണധർമ്മങ്ങരം വിപരീതമാമതിനാലെ
ഒരിക്കൽ ഗുണമതു ദോഷമായ് ഭവിക്കുന്നു
ധരിക്ക ഗുണത്തെത്താൻ ദോഷമായ് വിധിക്കുന്നു
ഗുണമാകുന്നതെന്തെന്നാലതു ധരിക്കേണം
ഗുണദോഷാത്ഥഗ്രഹണത്തിൻെറ നിയമനം
ഗുണദോഷങ്ങരം രണ്ടും ചിന്തിക്കും നേരത്തിങ്കൽ
ഗുണദോഷങ്ങരം രണ്ടാം ഭേദത്തെക്കളയുന്നു
ഗുണചിന്തനജ്ഞാനാൽ ഗുണത്തെ പൂർവാപരം
ഗണിച്ചിട്ടോരോ ഗുണമെടുത്തു മറേറതിനെ
വിടിത്തുംനേരം വിട്ട ഗുണവും ദോഷമാസ്സോം
പിടിച്ച ഗുണമതുമിങ്ങനെ മേന്മേൽപ്പോയി-
ച്ചെല്ലുമ്പോരം പിരിച്ചെടുത്തീടും മാനസജ്ഞാനം
നല്ല സത്വമാം ഗുണമതിന്നു മേലേ നില്ക്കും
നിർഗ്ഗുണബ്രഹ്മം ഗുണാതീതമവ്യയത്തിങ്കൽ
സഗുണം പോക്കി ഗുണനിർഗ്ഗുണഭേദം തള്ളി
നില്ക്കുമ്പോരം ഗുണമെല്ലാം ദോഷമായ്വന്നുകൂടി
ഇക്കണക്കിങ്കൽ ഗുണമെല്ലാമേ ദോഷമല്ലോ.
ആകയാൽ ഗുണം വിവേചിച്ചു നോക്കുന്നനേരം
ഏകമാം ഗുണദോഷം രണ്ടില്ലെന്നറിയുമ്പോരം
ഗുണദോഷങ്ങരം ചിന്തിച്ചതു രണ്ടിൻെറ ഭേദം
തനിയേയതുകളാൽത്തന്നെ പോകയും ചെയ്യും
കർപ്പൂരദീപംപോലെ ഗുണചിന്തനാൽ ഗുണം
ഒപ്പമായ് നിർഗ്ഗുണാത്മമയമായ് പോയീടുന്നു.
സമമാകുന്ന കർമ്മാചരണത്തിങ്കലൊരു-
കർമ്മദോഷങ്ങളേതുമില്ലെന്നതറിയേണം.

ഗ്ഗുണങ്ങളംതന്നാൽ ഗ്ഗുണോൽപത്തിയും ഗ്ഗുണോത്സംഗം
ഗ്ഗുണനാശത്താലധഃപതനമത്രം തന്നാൽ
ഏതൊന്നാലെന്നാകിലുമതതിൽനിന്നു മേലേ
ചേതസി സർവം നിവൎത്തിച്ചിരിക്കേണംതാനും
ഹരിതൻപദേ നിന്നിട്ടസത്തും നിവർത്തിക്കം
പരമധൎമ്മം നരന്മാൎക്കിതു ക്ഷേമമല്ലോ.
ശോകമോഹാദി ഭയമൊക്കെപ്പോമതിനാലെ
ശോകാദി ദോഷഗ്ഗുണം ഗ്ഗുണത്തെയുണ്ടാക്കുന്നു
വിഷയങ്ങളാൽ ഗ്ഗുണാരോപമായ് പുമാന്മാൎക്കു
ദോഷമാം ഗ്ഗുണത്തിൽനിന്നുത്ഭവിക്കുന്നു സംഗം
സംഗത്തിൽനിന്നു കാമം കാമത്തിൽനിന്നു കലി
കല്മഷത്തിങ്കൽനിന്നു വൈഷമ്യമായ ക്രോധം
അതിങ്കൽനിന്നു തമോഗ്ഗുണവും താമസാംശ
മതിമാന്മാരായ നരന്മാൎക്കും ചേതനാനാശം
വരുന്നു തമോഗ്ഗുണകാരമാം ജന്തു ശ്രൂന്യം
വരുന്നിതതിങ്കൽനിന്നവനു തത്ത്വഭ്രമ-
മായ്ക്കൊണ്ടു മൂർച്ഛിതനായ് വിഷയാഭിനിവേശാൽ
മൃതനായാത്മാവിനെച്ചേതനാപരമായ
മരപ്പാവയെപ്പോലെ ജന്മവും വ്യൎത്ഥമാകും
നരന്മാൎക്കീച്ചൊല്ലിയ ശ്രുതിയും ശ്രേയസ്സല്ലോ.
വാതപിത്തശ്ലേഷ്മങ്ങളതിൽ നിന്നിട്ടു രോഗം
ജാതമെന്നോൎത്തു സൂക്ഷ്മവൈദ്യമെന്നതുപോലെ
ജന്മകാമേഷു സ്വജനേഷു ദേഹപ്രാണേഷു
ഭജനനായിട്ടേററം സക്തനായിരിക്കുന്ന
മർത്ത്യമാനസം തനിക്കനൎത്ഥഹേതുവല്ലോ.
ദേഹാദ്യങ്ങളിൽ ബുധൻതനിക്കു കാമംകൊണ്ടു
മോഹമാം തമസ്സിനെ പ്രാപിച്ചീടുന്നതില്ല.
ഈവണ്ണം കുബുദ്ധികളാകുന്നോരജ്ഞാനികൾ
കേവലമറിയായ്ക്കകൊണ്ടു ചൊല്ലുന്നു ഞാനും.
അഗ്നിയിൽ പുകസ്സുള്ളിൽ പെട്ടുടൻ വലയുമ്പോൾ
ഭേദബുദ്ധിയാൽ ധൂർത്തരായേററമഭിമാനാൽ
തന്നുടെ ലോകം സ്വർല്ലോകത്തെയുമറിയാതെ
മന്ദരായ്‌വിഫലമാം ശ്രുതിയാം കുസുമത്തെ
ഫലമെന്നോൎത്തു വേദസിദ്ധാന്തമറിയാതെ
പലതുമറിഞ്ഞേനെന്നാപത്തിനായിച്ചൊല്ലി
കാമികളായി കൃപണന്മാരായ് ലുബ്ധന്മാരായ്
നിർമ്മലഫലഗ്രഹണത്തെയുമറിയാതെ
കുസുമങ്ങളിൽ ഫലമെന്നോൎത്തു പുഷ്പം മുഖ്യ-

---

ശ്ലേഷ്മം = കഫം. കൃപണന്മാർ = ദുഷ്ടന്മാർ; (ദരിദ്രരെന്നും).

മസന്ദേഹേനയെന്നെ ശ്രുപമായറിഞ്ഞിട്ടു
ഹൃദിതാൻ യാതൊന്നതു കൂടം മന്ത്രം പ്രണവം
വദിച്ചു നീഹാരത്തിൽ ദൃഷ്ടിയെത്താതവണ്ണം
മായയാ മൂടിയെന്റെ മതമെന്നതുമുള്ളിൽ
ന്യായമായറിയാതെ പൂർവ്വമാം പരോക്ഷത്തെ
മുഖ്യമെന്നോർത്തിട്ടപരശ്രുതി വിട്ടു പിന്നെ
വിഖ്യാതപരോക്ഷമാം നാനാത്വശ്രുതികളെ
നിശ്ചയിച്ചതിൽ വിഷയാത്മകന്മാരായിട്ടു
വിശ്വാസാൽ പശുക്കളെ വെറുതെ വ്രതത്തിനാൽ
ഹിംസിച്ചീടുന്നു ഹിംസാവ്രതമേതെന്നാകിലും
ഹിംസയാ കാമം ഭവിച്ചീടുന്നതെന്നുണ്ടെങ്കിൽ
കൊന്നൊരുപശുശേഷം പചിക്കെന്നതും പിന്നെ
തിന്നേണമെന്നുമില്ല വേണമെന്നുണ്ടെങ്കിലോ
യജ്ഞത്തിൽ ഹിംസചെയ്തു ഹോമിക്ക ഭുജിക്കെന്നെ-
തജ്ഞാനം ഹോമത്തിനു ചെറ്റുമിതല്ലയല്ലോ.
മുന്നേ താൻ വേദധ്വനി കേട്ടിട്ടു ബുദ്ധികൊണ്ടു
നന്നായി കർമ്മങ്ങളിൽ തത്ഭോഗ സുഖേച്ഛയാ
ഹിംസയാ കളിപ്പാനായാധീന്യലാഭത്തിനും
പശുക്കൾതന്നെ ഹതംചെയ്തിട്ടു യജിക്കുന്നു.
പശുക്കൾപോലെ വാഴും ഖലന്മാരായ ജനം
പശുപ്രാണികൾതമ്മിൽനിന്നല്ലോ വാഴ് ഞായം.
ദേവതായജനമിതെങ്കിലോയിതുകൊണ്ടു
കേവലം പിതൃഭൂതപതിയെ യജിക്കയും
വേണമോ ദേവയജ്ഞാൽഖലന്മാർ യജിച്ചിഹ
കാണുന്ന പിതൃഭൂതപതിയെ മറ്റും പാർത്താൽ
സ്വപ്നതുല്യമാം സ്വർഗ്ഗം ശ്രവണപ്രിയലോകം
വിഘ്നമാമിതു മനസ്സിങ്കലേ സങ്കല്പിച്ചു
രാജസ തത്ത്വതമോ നിഷ്ഠന്മാരായിരിക്കു-
മജവാസവർ മുമ്പാം ദേവകളവർതന്നെ
രാജസ തത്ത്വതമോ ബുദ്ധികളായിട്ടിത്ഥം
യജിച്ചുമുപാസിച്ചു സ്വർഗ്ഗം പുക്കവിടന്നും
പതിച്ചു പുണ്യശേഷാലിവിടെ മഹാകുലേ
ജനിച്ചു മഹാശാലരായിട്ടും പുനഃപുന-
രേവം പുഷ്പിതം പൂർവ്വവേദവാക്യങ്ങൾകൊണ്ടും
അവനിതന്നിൽ നൃക്കൾതന്നുടെ ഹൃച്ചഞ്ചലാൽ
ബദ്ധരായ് സംസാരത്തിൽ മഗ്നരായതിലതി-
ബുദ്ധിഹീനരായ് പരവിഷയങ്ങളിൽ നോക്കി

---

അജവാസവർ=ബ്രഹ്മാവും ഇന്ദ്രനും. മഹാശാലർ=വലിയ ഗൃഹസ്ഥന്മാർ (സമ്പന്നർ).

നില്ക്കുന്ന ജനങ്ങളിൽ പരമാത്മകമായി
നില്ക്കുന്നോരെന്റെ പരമാത്മമാം വാക്കും യജ്ഞം
ഇവക്ക് ശോഭിക്കുന്നതില്ലതുമേററം ധ്രുവം
ഇവക്ക് ദൃശ്യമല്ലാതോക്കുകിൽ പ്രത്യക്ഷമാം
ബ്രഹ്മാത്മവിഷയങ്ങളാകിയ വേദങ്ങളും
കർമ്മകാണ്ഡവുമുപാസനകാണ്ഡവും പിന്നെ
ജ്ഞാനകാണ്ഡവുമിത്ഥം മൂന്നു കാണ്ഡമായുണ്ടു
മുന്നേതാൻ പരോക്ഷവാക്യങ്ങളാം വേദങ്ങളെ
ഋഷികൾ പരോക്ഷകാര്യങ്ങളാമിവയെന്നു
വിഷമമെന്യേ വിഷമിച്ചിട്ടുമറിയുന്നു.
ജന്മംവന്നതു കർമ്മഭോഗങ്ങൾ പോരായ്കയാൽ
ജന്മത്താൽ കർമ്മമോഹം വർദ്ധിച്ചു പെരുകുന്നു.
ജന്മകർമ്മങ്ങൾ തൃപ്തിവന്നീടാത്തതെന്തെന്നാൽ
തന്നുടെയജ്ഞാനത്താലെന്നതേ പറയേണ്ടു
ആയതുകൊണ്ടു കർമ്മഭോഗങ്ങൾ നിലപ്പിച്ചു
ചേതസി ജ്ഞാനം വരുത്തീടുവാനായിക്കൊണ്ടു
ചെയ്കിതു പരോക്ഷമാം കർമ്മകാണ്ഡത്തെ മുമ്പിൽ
കൈതവമെന്യേ വർണ്ണംതിരിച്ചു നിർത്തിവേണ്ടും
ഭോഗങ്ങൾ ഭുജിപ്പിനെന്നാകിലും നില്ക്കായ്കയാൽ
ഭോഗങ്ങളിന്നുജാതിക്കിന്നതേ ചെയ്യാവിതു
എന്നു കല്പിച്ചു മദ്യമാംസങ്ങൾ യജ്ഞത്താലും
നന്ദനലാഭത്തിനു സ്ത്രീസംഗം വേളിചെയ്തു
ഇഷ്ടിയോടാനന്ദമായിരുന്നുകൊൾവിൻ പിന്നെ
ഇഷ്ടിശേഷത്തെ ഭുജിക്കുന്നതു യോഗ്യമല്ല
ഘ്രാണിച്ചും ഹോമിച്ചിട്ടും കളവിൻ മററു വേണ്ടാ
പ്രാണവല്ലഭതന്നെപ്പുത്രങ്കലാക്കീടുവിൻ!
വേഗേന തപസ്സിനു വനത്തിൽ പോവിനെന്നും
ഭോഗത്തെക്കുറിച്ചുപാസനയെക്കല്പിച്ചിതു.
ബ്രഹ്മമൊന്നുണ്ടു ചിത്തമടക്കി നോക്കിക്കൊൾവിൻ!
നിർമ്മലമെന്നതിനാൽ ചിത്തമേകാഗ്രമാക്കി
അതിലും ബഹുവിധമുണ്ടല്ലോ വൈരാഗ്യങ്ങ-
ളതിലും സ്വർഗ്ഗാദിഭേദങ്ങളുണ്ടെന്നു ചൊല്ലി
മതിയിൽ കർമ്മസക്തി ഭോഗസക്തിയും നേർപ്പി-
ച്ചതിനാൽ ബ്രഹ്മം കാണാതിരിക്കും നേരത്തിങ്കൽ
ദണ്ഡപാത്രങ്ങൾ യജ്ഞമഗ്നിയജ്ഞോപവീതം
ദണ്ഡമെന്നിയേ ശിഖ മുതലായ് സർവ്വത്തെയും
ത്യജിപ്പിൻ സംന്യാസത്തെക്കൈക്കൊൾവിനെന്നും ചൊല്ലി
യജനംവിട്ടു സംന്യാസത്തിങ്കലാക്കിവെച്ചു
പിന്നെയും ബ്രഹ്മം കാണാഞ്ഞന്ധരായിരിക്കുമ്പോൾ
മൂന്നാമതായ് വിജ്ഞാനകാണ്ഡത്തെ കാട്ടിയതിൽ

തന്നെത്തന്നാലെയെണ്ണി സാക്ഷിയും സവ്സാക്ഷി-
തന്നേയും തത്ത്വപാദാൽ ജഗത്തിന്നനിത്യവും
നന്നായിട്ടുകാര്യകാരണവും കാട്ടി മായ-
തന്നെയുമറിയിച്ചു സവ്വും താനായ്ക്കൊണ്ടു
എന്നപ്പോൾ ഭേദം ചൊല്ലും പൂർവകാണ്ഡങ്ങൾ രണ്ടും
ഭിന്നമായ് പരോക്ഷമായ് ദുർബലമായിപ്പോയി
അന്നേരമപരോക്ഷ ജ്ഞാനവും വന്നു ബ്രഹ്മം
ഒന്നേ സർവ്വവും ശോഭിച്ചീടുന്നതെന്നുകണ്ടു
ഇങ്ങനെ പരോക്ഷാപരോക്ഷങ്ങളാലെ ബ്രഹ്മം
സന്മയം തെളിഞ്ഞദ്വൈതാനന്ദം വരുത്തുന്നു
മൃൽഘടശബ്ദംപോലെ വ്യോമനി മേഘംപോലെ
ദുർഘടമായ ഭേദം തോന്നുന്നു ബ്രഹ്മത്തിങ്കൽ
ബ്രഹ്മമാം തങ്കൽ തോന്നിയഴിയും മായാശബ്ദം
നിർമ്മലം തന്മനസ്സിൽ തോന്നുന്നു നിനവിങ്കൽ
മായതന്നഴിവെന്നുമുത്ഭവസ്ഥാനമെന്നും
മായമെന്നിയേ ബ്രഹ്മമൊന്നെന്നു നില്ക്കൊണ്ടും
കേവലം ഭാവസ്വയം തന്നാലെ നോക്കിക്കണ്ടും
കേവലം താനിന്നവസ്തുമെന്നില്ലെന്നറിഞ്ഞു
കാര്യകാരണജ്ഞാനാജ്ഞാനദ്വന്ദ്വങ്ങൾ പോക്കി
സ്വൈരമായ്വാണു പിന്നെച്ചെയ്വതും ചെയ്യാത്തതും
സമസ്തം ബ്രഹ്മകർമ്മം ബ്രഹ്മോപാസനബ്രഹ്മം
സമസ്തയജ്ഞം ബ്രഹ്മയജ്ഞമാണെന്നറിഞ്ഞു.
സമസ്തകർമ്മകാണ്ഡവിധികൾ വർണ്ണാശ്രമ-
സമസ്താചാരമുപാസനഭേദങ്ങളെല്ലാം
പുഷ്പമാം ഫലമല്ല നിത്യമല്ലവയൊന്നും
പുഷ്പം പോം ഫലം വളർന്നീടുമ്പോളെന്നു നൂനം.
ആയതുകൊണ്ടു കർമ്മോപാസന ഭേദകാണ്ഡം
കൈതവമധികാരിഭേദത്താലിവയെല്ലാം.
അതിനാൽ പൂവ്കാണ്ഡം രണ്ടും സംസാരബന്ധം
അതിനാൽ ഫലശ്രുതിയല്ലവയെന്നു കണ്ടു
ഇതിന്റെ സാരാത്ഥമാം ജ്ഞാനകാണ്ഡത്തിൽനിന്നി-
ട്ടതിനെത്തള്ളി സത്യമല്ലെന്നു നിശ്ചയിച്ചു
ജ്ഞാനകാണ്ഡവുമതുപോലെ താനറിഞ്ഞിട്ടു
താനൊന്നിൽ ബന്ധിയാതെ ചെയ്യും കർമ്മങ്ങളെല്ലാം
ബ്രഹ്മാകാരമായതുകൊണ്ടുടൻ മേന്മേൽ സവ്വം
ബ്രഹ്മജ്ഞാനവുംവരും സവ്വും ഫലമാകും
ബ്രഹ്മവിത്തുക്കളുടെ കർമ്മങ്ങൾ ലോകത്തിങ്കൽ

---

പരോക്ഷജ്ഞാനം = പ്രത്യക്ഷമല്ലാത്ത ജ്ഞാനം. മൃത്ഘടശബ്ദം = മണ്ണ്, കടം എന്നീ ശബ്ദങ്ങൾ. ജ്ഞാനാജ്ഞാനദ്വന്ദ്വങ്ങൾ = ജ്ഞാനം, അജ്ഞാനം എന്നിങ്ങനെയുള്ള ദ്വന്ദ്വഭാവങ്ങൾ.

ബ്രഹ്മജ്ഞാനദമായും മററുപകാരമായും
വരുമെന്നല്ലോ സർവ്വേദാർത്ഥസാരമോർത്താൽ
പരമമുപദേശമില്ലിതിന്മീതേയൊന്നും.
പരിശുദ്ധരാമൃഷിവർഗ്ഗങ്ങൾ നിശ്ചയിച്ച
പരമാർത്ഥജ്ഞാനത്താൽ തള്ളുന്ന പരോക്ഷത്തെ
നിർമ്മലജ്ഞാനകാണ്ഡമഹിമയറിയാതെ
നിർമ്മലജ്ഞാനബുദ്ധിയില്ലാതെ പൂർവ്വശ്രുതി-
തന്നെയും പ്രമാണിച്ചു കർമ്മോപാസനങ്ങളിൽ
മന്ദിച്ചു നില്ക്കുകൊണ്ടുമെന്നുടെ പരമാർത്ഥം
ഇന്നവണ്ണമെന്നറിയാതെകണ്ടന്യശ്രുത്യാ
എന്നുടെ ഭജനത്താൽ ഭക്തിജ്ഞാനയോഗവും
വന്നീടുമപ്പോൾ സർവ്വം ഞാനായിട്ടറിഞ്ഞീടും
എനിക്കും പ്രിയമതേ ശബ്ദബ്രഹ്മം ദുർബോധം
ഇന്ദ്രിയ പ്രാണമനോമയമായ് പരോക്ഷമായ്
അനന്തപരമായിഗ്ഗംഭീരമായിട്ടേററം
പ്രയത്നദുഃഖത്താലെ ഗ്രഹിപ്പാൻ യോഗ്യമായി
സമുദ്രംപോലെയഗാധവുമായ് മായായുത-
സമത്വമായിരിക്കും ബ്രഹ്മത്തിന്നനന്തമാം-
ശക്തികൊണ്ടല്ലോ ഭൂതസഞ്ചയങ്ങളിൽ ശബ്ദം
വ്യക്തമായ് രൂപത്തോടുമവ്വണ്ണം നില്പതു കേൾ
ഊർണ്ണനാഭിതൻ ഹൃദി തന്തുനാ വല കെട്ടും-
വണ്ണമേ നിരാകാശേ ശബ്ദരൂപാകാശത്തിൽ
നിന്നിട്ടു പ്രാണൻ മനഃസ്പർശരൂപകനായി
വന്നിട്ടു ഛന്ദോമയമായമൃതവുമായി
ലോകേശൻ സഹസ്രാർത്ഥപദവിയായികൊണ്ടു
ഓങ്കാരത്തിങ്കൽ ശബ്ദസ്പർശവൈചിത്ര്യഭാഷ-
യാകുന്ന ഗായത്രിയുമനുഷ്ടുപ്പാദിയായ
ഛന്ദസ്സുമിവയെല്ലാമുണ്ടായിവരും പിന്നെ
ഇക്കാണും പ്രപഞ്ചവുമുണ്ടായിതറിഞ്ഞാലും.
മന്ത്രങ്ങൾ തന്ത്രങ്ങളും നാനാ ഭാഷകൾ ബഹു-
പംക്തികളോരോതരം തന്നുടെ ഹൃത്തിൽനിന്നും
സ്രഷ്ടാവിനാലെ ചൊല്ലപ്പെട്ടോരു വേദങ്ങളും
ഇഷ്ട്യാദികർമ്മങ്ങളും വൈദികവിധികളും
സകല ജനങ്ങളാലൊക്കെയുമനുസരി-
ച്ചുകമേയെന്നാലുക്തമാകിയ വേദസാരം
ബോധിച്ചീടാതെ മായാകാര്യത്തെയെല്ലാമുള്ളിൽ
ബോധിച്ചു വലയുന്ന ബദ്ധനായ് സദാകാലം

ബ്രഹ്മജ്ഞാനദം = പരബ്രഹ്മജ്ഞാനത്തെ കൊടുക്കുന്നതു്, ഊർണ്ണനാഭി = ചിലന്തി.

അതിനെ നിഷേധിച്ചു ചില വിദ്വാന്മാർ സദാ
മതിയിൽ വേദസാരമാകിയോരപരോക്ഷ-
വിധിയെ ഗ്രഹിച്ചു വിജ്ഞാനികളായി നിത്യം
വിധിയും നിഷേധവും മിഥ്യയെന്നറിഞ്ഞവർ
സർവവും മായാമയമെന്നുള്ളിൽ നിശ്ചയിച്ചു
നിർവാണപദം പ്രവേശിച്ചു വാഴുന്നു നൂനം.
വേദങ്ങൾ ഗുണദോഷം രണ്ടായി വിധിച്ചതിൽ
വേദസാരങ്ങൾ കേട്ടു ഗുണങ്ങൾതന്നെ ദോഷം
വേറിട്ടിട്ടില്ല ഗുണസംസാരമയമെന്നും
വേറിട്ടുകൊൾക ഗുണത്തിങ്കൽനിന്നതിനുള്ള
കാരണം ഭക്തിജ്ഞാന വൈരാഗ്യമിവയെന്നും
ധീരനായ് സമ്പാദിച്ചാൽ വേണ്ടും കർമ്മങ്ങൾചെയ്തു
ഭേദമെന്നിയേയണുകർമ്മവിച്ഛേദം വന്നു
മോദേന ദേഹാന്തത്തിൽ മുക്തിയും വരു''മെന്നു
നിശ്ചയിച്ചരുൾ ചെയ്തുകേട്ടോരുദ്ധവൻതാനും
വിശ്വേശനോടു പതിനഞ്ചാമതും ചോദിച്ചു:
''വിശ്വേശ! പ്രഭോ തത്ത്വസംഖ്യകൾ ഋഷിവർഗ്ഗം
വിശ്വത്തിൽ നവമേകാദശവുമഞ്ചും മൂന്നും
ഇരുപത്താറിരുപത്തഞ്ചെന്നുമെഴുപത്തും
പരിചോടെട്ടും തൊണ്ണൂറാറെന്നും നാല്പതെന്നും
പതിനേഴെന്നും പത്തൊൻപതെന്നും പതിനാറും
പതിമൂന്നെന്നും പതിനൊന്നെന്നും പലതരം
പറയുന്നിതുമത്ര രണ്ടു പക്ഷമായ്ക്കൊണ്ടും
പറഞ്ഞുകേൾപ്പിച്ചനേകങ്ങളാം സംശയത്തെ-
ക്കളഞ്ഞുതരേണ''മെന്നിത്തരം ചോദിച്ചപ്പോൾ
തെളിഞ്ഞു കൃഷ്ണൻ സർവതത്ത്വാർത്ഥമരുൾചെയ്തു:
'വിഷമം മായാതത്ത്വ ദുർഘടമറിവാനെ-
ന്നൃഷികളെല്ലാവരുമെല്ലാദിക്കിലും ചൊൽവൂ.
എങ്കിലുമഹമിത്ഥം ചൊല്ലുന്ന ഹേതുവായി
സങ്കല്പമയമായ നാനാത്വമെന്നാകിലും
ശമവും ദമമിവരണ്ടിലടങ്ങടക്കുവാൻ
നമിതമായതന്നെ തത്ത്വസംഖ്യകളായി-
'പ്പലരും പലവിധം ചൊല്ലിവച്ചടക്കിയാ-
ലലയാം മായാതത്ത്വമേററമെന്നിരിക്കിലും
അടങ്ങുന്നിതു ജ്ഞാനേന്ദ്രിയനിഗ്രഹത്തിലും
അടങ്ങുന്നിതു മനോനിഗ്രഹത്തിലും മായാ.
യാതൊരു തത്ത്വങ്ങളും പ്രകൃതിപുമാന്മാരിൽ
ജാതമായതു ബഹു തത്ത്വമെന്നിരിക്കിലും
പ്രകൃതിതന്നിൽ തത്ത്വമടക്കം പുമാൻതങ്കൽ
പ്രകൃതിയടക്കവുമെന്നു വന്നിരിക്കുമ്പോൾ

പ്രകൃതിപുരുഷങ്കൽ പുരുഷനതിങ്കലും
സകലമിവരണ്ടുമൊന്നായിട്ടടങ്ങുന്നു.
ആത്മപ്രാപ്തിയിൽ പ്രാപ്തമായിട്ടു നിന്നീടുമ്പോ-
ളാത്മാവിന്നറിവതും പ്രകൃതിയതുമില്ല.
ഇത്തരമിരിക്കയാൽ തത്ത്വഭേദങ്ങളെന്തേ?
ചിത്തവിഭ്രമം മായാപ്രകൃതിപുമാനെന്തേ?
മായയാലറിവാകുമാത്മാ മായയുമായി
കായമായ്ത്തോന്നലായി തത്ത്വാദിഭേദങ്ങളായ്
തോന്നീടും നിനവുകൾകായമായറിവുള്ളിൽ
തോന്നീടുമതിൽ സാക്ഷിജ്ഞാനവുമായിക്കാണും
ചിന്തനം തോന്നുന്നതിലൊരു കായവും തോന്നും
ചിന്തിതമക്കായത്തിൽനിന്നു സാക്ഷിയും തോന്നും
കായവുമറിവുമൊന്നായിട്ടു ജനിച്ചിത-
ങ്ങായതുകൊണ്ടു പുമാൻ പ്രകൃതി രണ്ടായതും
പ്രകൃതി പുരുഷനും രണ്ടുമൊന്നായിത്തോന്നും
പ്രകൃതിപുമാന്മാരും കർപ്പൂരദീപംപോലെ
പ്രകൃതിപുമാന്മാരെത്തിരഞ്ഞു വേർപെടുത്താൽ
പ്രകൃതിപുമാൻ രണ്ടും വേറായിട്ടില്ലയല്ലോ.
മായാലോകവും ബ്രഹ്മജ്ഞാനവുംകൂടി ജാതം
മായാതത്ത്വത്തെയെന്യേ ബ്രഹ്മത്തെയറിവീല
മായ പോയ്പറയുമ്പോൾ ബ്രഹ്മശബ്ദവും പോകും
തത്ത്വങ്ങൾകൂടാതെയുമറിയാം പുരുഷനെ
തത്ത്വാർത്ഥമറിയുമ്പോൾ പുരുഷൻ സാക്ഷിയല്ലോ
തത്ത്വത്തിൽനിന്നു വേറായറിഞ്ഞു വേറുപെട്ടു
തത്ത്വവും താനുമില്ലാതാകുന്നു വിചാരാന്തേ
പ്രകൃതിപുമാന്മാരിൽ തത്ത്വങ്ങളുണ്ടായ്‌വന്നു
പ്രകൃതിപുമാനെന്ന തത്ത്വമെന്നതു പോരും
ബഹുവായ്ത്തത്ത്വങ്ങളെ പ്രത്യേകം നോക്കിപ്പോയി
ബഹിർഭാഗത്തുഴന്നു തത്വവിഭ്രാന്തന്മാരായ്
മായാകാര്യങ്ങളെല്ലാമനന്തം നില കാണാം
മായാകാരണം മാത്രഗ്രഹണം ഫലമല്ലോ.
വൃക്ഷത്തിൽനിന്നുണ്ടായി കൊമ്പുകൾ പത്രാദികൾ
വൃക്ഷത്തിൻ മുകളെണ്ണിനോക്കിയാൽ നില വരാ.
വൃക്ഷവും ബീജമതും കാര്യകാരണമിത്ഥം
സൂക്ഷ്മം വേദിച്ചാല്ലോരും സാരജ്ഞനെന്നാകിലോ
തത്ത്വഭേദങ്ങളെല്ലാമാത്മജ്ഞാനങ്ങളല്ലോ
തത്ത്വജ്ഞാനത്തിന്നൊരുവക തത്ത്വങ്ങൾപോരും.

---

തത്വവിഭ്രാന്തന്മാർ = പൊരുളിൽ വിഭ്രാന്തിയോടുകൂടിയവർ. അനന്തം = അവസാനമില്ലാത്തത്.

ആദിയില്ലാതോരവിദ്യായുതപുരുഷനെ
വേദിക്കയെല്ലോ തത്വം ചിന്തിച്ചാൽ വരേണ്ടതും
തത്വത്തിന്നടക്കത്തെ നോക്കുന്നതല്ലോ യുക്തി
തത്വനാനാത്വം നോക്കിപ്പോവതു സാരമല്ല
പ്രകൃതിതൻെറ ഗുണമല്ലാതെ മററൊന്നില്ല
പ്രകൃതിതൻെറയന്യവസ്തുസംഗ്രഹത്തിനും
പ്രകൃതിതന്നെയറിഞ്ഞീടുവാനുമിന്നുമി-
പ്രകൃതിതന്നെ വേണം സർവ്വത്തെയറിവാനും
പ്രകൃതിതന്നെ വേണം പുരുഷൻതന്നെക്കൊണ്ടോ-
നാകയാൽ പുമാൻതാനും തൽ പ്രകൃതിയുമായി
ലോകാദി സർവമുള്ളതതിനാലിവ രണ്ടും
വേദിച്ചീടുന്നതല്ലോ സർവ തത്വങ്ങൾസാരം
വേദികം പ്രകൃതി പുരുഷസംയുക്തതത്വം
അജ്ഞാനാൽ പ്രകൃതിപുരുഷന്മാർതൻെറ ഭേദം
വിജ്ഞാനമില്ലായ്കയാൽ ജ്ഞാനവിജ്ഞാനമായും
സകലം നിശ്ചലമായ് ഞാനെന്ന ഭേദമായും
സകലം തോന്നുന്നതു പ്രകൃതിതൻെറ ഗുണം
പ്രകൃതിഗുണവൈലക്ഷണ്യനായുള്ള പുമാൻ
പ്രകൃതിയുടെ ഗുണസാമ്യാവസ്ഥയിൽപാർത്താൽ
പ്രകൃതിതനിക്കൊരു ഗുണങ്ങളുമില്ല
പ്രകൃതിപുരുഷൈക്യതത്വവുമറിഞ്ഞീടാം.
അപ്പൊഴുതാത്മാവിനു ഗുണങ്ങളാകുന്നതു
ചില്പുമാൻതങ്കൽ ഗുണമിരിപ്പതജ്ഞാനത്താൽ
ഈ ഗുണംതന്നെയാത്മപ്രകൃതിയെന്നും ചൊല്ലും
ആ ഗുണപ്രകൃതിയും സാത്വികം രാജസവും
താമസമെന്നും മൂന്നു നാമവുമായിട്ടേഹ-
ജീവേശഭേദത്തോടു വിഷ്ണുപാധീശന്മായാ-
ഭേദവും സമസ്തസർഗ്ഗസ്ഥിതിലയം മററും
ഹേതുവായിരിപ്പതു ഗുണഹേതുക്കൾന്യനം
സത്വമാം ഗുണജ്ഞാനം രാജസകർമ്മമല്ലോ
തത്വമല്ലാതതമസ്സജ്ഞാനമെന്നും ചൊൽവൂ
ഗുണത്തിൽനിന്നു കാലം തത്സ്വഭാവാനുരൂപ-
ഗുണസൂത്രത്തെപ്പോലെ വ്യക്തമാം പ്രകൃതിയാൽ
നില്ക്കുന്ന ചൈതന്യംതാൻ പുരുഷനഹങ്കാരം
ഉത്ഭവം മഹാകാശം ലോകവാനെന്നപോലെ
ഞാനെന്നുണ്ടായ നേരമാകാശം വായു വഹ്നി-
തന്നിലെ ജലം മണ്ണുമിങ്ങനെയഞ്ചുണ്ടായി
തത്വങ്ങളിവയെന്നു ചൊല്ലുന്നിതൊരുപക്ഷം

---

വേദിക്കുക = അറിയുക.

തത്ത്വമിതഞ്ചും പൂർവ്വസൂത്രത്താൽ കലന്നിതു
അന്നേരം ശ്രോത്രം ത്വക്ക ചക്ഷുർജിഹ്വയും ഘ്രാണ-
മെന്നിവജ്ഞാനേന്ദ്രിയശക്തികളഞ്ചുണ്ടായി
വാക്പാണി പാദപായൂപസ്ഥങ്ങൾ കർമ്മേന്ദ്രിയം
സൂക്ഷ്മമാനസം ശബ്ദസ്പർശരൂപങ്ങൾ രസം
ഗന്ധവുമെന്നിങ്ങനെ ജ്ഞാനത്തിൻ വിഷയങ്ങൾ
ബന്ധമായ് നനാത്മമായിങ്ങനെയിരിക്കുന്നു.
സൃഷ്ട്യാദികാലത്തിങ്കൽ പ്രകൃതിതന്റെ നില
ഇഷ്ടയായ്കാരണാദി രൂപിണിയായും കാര്യം
കാരണതുല്യതയായിട്ടുടൻ ദ്വൈതികൾക്ക
കാര്യമായ്ക്കൊണ്ടുനിന്നു കാരണം സംഗ്രഹിക്കും
കാരണമെന്യേ കാര്യമില്ലെന്നു തോന്നിച്ചിട്ടു
കാര്യകാരണമൊന്നാം പ്രകൃതി നില്പതോർത്താൽ
സംസാരികനെന്തമായ് തോന്നിച്ചു ശക്തിയായി
സംസാരച്ഛിന്നം തനിക്കേകമായ് ശൂന്യമായി
കേവലമാത്രമായി നില്ക്കുന്നു നിരൂപിച്ചാൽ
കേവലം രണ്ടുമില്ല പ്രകൃതിയെന്നുമില്ല
ഇത്തരം ജ്ഞാനശക്തിയായിട്ടു മുക്തന്മാർക്കും
നിൽക്കുന്ന പ്രകൃതി തദവസ്ഥ ചിത്രമോർത്താൽ.
പൃഥിവി നാനാ ശബ്ദഭേദകാര്യങ്ങളായി
പൃഥക്കായ് മൃദ്ഘടാദി ശബ്ദമ്പോൽ ദ്വൈതികൾക്ക
കാര്യമായ് തോന്നിച്ചിഹ കർമ്മമൂലമായ് നിൽപ്പൂ.
കാരണജ്ഞാനികൾക്കും മണ്ണായിബഭേദശബ്ദം
നാസ്തിയായ് തോന്നിച്ചതു രണ്ടിനും ഹേതുവായി
സ്വസ്ഥയായ് നിർവികാരയായിരിക്കുന്നു ഭൂമി;
ഇങ്ങനെ പ്രകൃതിതന്നവസ്ഥയറിഞ്ഞാലും.
അങ്ങതിൽവാഴും പുമാൻതന്നവസ്ഥയും ചൊല്ലാം:
സത്വാദി ഗുണയുക്തനായിസ്സർവഗനായി
വ്യക്തനായിരിക്കുന്ന പുരുഷനറിഞ്ഞാലും.
മണ്ണോരോ കാര്യഭേദനാനാവായതിലെല്ലാം
വിണ്ണൊന്നേ ഭേദമായും ഭേദമെന്നിയേ നിൽപ്പൂ.
പുരുഷൻതന്നീക്ഷണവ്യക്തമാം ചൈതന്യങ്ങൾ
പരിചിലോരോ വീര്യരൂപചേഷ്ടാലാഭത്താൽ
ബഹുവും ശക്തികളായണ്ഡങ്ങൾ സൃഷ്ടിക്കുന്നു.
ഒരു പുരുഷൻതന്നീക്ഷണങ്ങൾ ബഹുപുമാൻ
പ്രകൃതിപുംബലത്താൽ സപ്തധാതുക്കളേയും
ആകാശാദികളായ പഞ്ചഭൂതങ്ങളേയും

വാക്പാണിപാദപായൂപസ്ഥങ്ങൾ=വാക്ക്, കയ്യ്, കാല്, മലദ്വാരം, ഗുഹ്യം ഇവ. പൃഥക്=വെവ്വേറെയുള്ളത്. മൃദ്ഘടാദി ശബ്ദം=മണ്ണ്, കുടം എന്നിങ്ങനെയുള്ള ശബ്ദം.

ഉണ്ടാക്കീടുന്നു ജ്ഞാനപ്രകൃതിയാത്മാവിന്നു
രണ്ടിന്നുമുഭയമാമാധാരമായി നിൽപ്പൂ.
സൃഷ്ടിപ്പാൻ മായയോടും മുക്തികൾ ബ്രഹ്മത്തോടും
ഇഷ്ടമായ് നിന്നു രണ്ടും കൂടാതെ പൂർണ്ണജ്ഞാനം
നിൽക്കുന്നതതിൻ പാതിജ്ഞാനം സൃഷ്ടികൾമായി
നിൽക്കുന്നു പാതിജ്ഞാനം സർവസാക്ഷിയുമായും.
ഇങ്ങനെ സ്വരൂപമാം ജ്ഞാനമെന്നതു ചൊല്ലാം
പാതിയെ വൃത്തിജ്ഞാനമെന്നതും ചൊല്ലാമെടോ!
ഏകമാം ജ്ഞാനം രണ്ടായല്ലോ തത്ത്വങ്ങളായും
ഏകാത്മാഭേദരൂപ സർവസംയുതമായും
സൃഷ്ടിപാലനലയ നാനായോഗികളായും
സൃഷ്ടി വാസന ജ്ഞാനപൂരുഷൻ പലതായും
ജാതനായേകാദശതത്ത്വപൂരുഷനായി
ഭൂതങ്ങളിന്ദ്രിയങ്ങളിങ്ങനെ പതിനൊന്നായ്
പ്രാണന്മാർ ദേഹേന്ദ്രിയ മനസ്സും ബുദ്ധിയോടു
ഗണിച്ച പതിനേഴാം തത്ത്വമെന്നൊരുപക്ഷം
ബുദ്ധിയെ നീക്കിപ്പതിനാറതിലൊരുപക്ഷം
സിദ്ധിച്ച പ്രാണനൊന്നായ് പതിനഞ്ചൊരുപക്ഷം
പതിമൂന്നെന്നുമിരുപത്തിനാലെന്നും മാത്ര-
യുതമായ് ഋഷി കല്പിച്ചിതു പലതുമിവ
എല്ലാമായിരിക്കുന്ന ജ്ഞാനതത്ത്വങ്ങൾതന്നെ
ചൊല്ലുന്നു പലവിധമെന്തതിനൊരു ഭേദം?
ഏകാംശമായി ജ്ഞാനം നില്പിതു സർവസാക്ഷി-
യായതിൽച്ചെന്നു ചേർന്നുകൊള്ളുവാൻ തത്വസ്ഥിതൻ
സവ്തത്ത്വങ്ങളേയും നേതിനേതിയാൽ നോക്കി
സവ്തത്ത്വവും താനായ് ഭേദമെന്നിയേ ചെന്നു
തന്നുടെ മൂലസ്വരൂപജ്ഞാനംതന്നിൽച്ചേർന്നു-
നിന്നുകൊള്ളുന്നനേരം തത്ത്വങ്ങൾ മായാമയം
ചിദ്ഘനജ്ഞാനം സർവസാക്ഷിയുമിതുതന്നെ
മൃദ്ഘടശബ്ദംപോലെ തത്ത്വങ്ങൾ വേറെയില്ല.
ഏകപൂരുഷൻതന്നെ പ്രകൃതിതത്ത്വമായും
ഏകനായ് നില്ക്കയാലെ പ്രകൃതിതത്ത്വശബ്ദം
പ്രകൃതിതത്ത്വഭേദമില്ലെന്നു വരികയാൽ
ഏകപൂരുഷനെന്ന നാമവുമുണ്ടായ്‌വരാ.
ആകയാൽ പൂരുഷനും പ്രകൃതി രണ്ടും ശബ്ദം
ഭേദമേതേകജ്ഞാനമേതെന്നങ്ങിരിക്കുമ്പോൾ
പ്രകൃതി പുരുഷന്മാർ തത്ത്വമെന്നതേ മതി
സകല തത്ത്വങ്ങളുമതിനെയറിവാനായ്
ഓരോരോതരമോരോ ജനങ്ങൾ ചൊന്നതെല്ലാം
സാരന്മാരവരവർ ബോദ്ധ്യയുക്തികളല്ലോ

തത്ത്വങ്ങൾ മായാകാര്യമാകയാൽ തന്റെ തന്റെ
യുക്തികൾപോലെ സാംഖ്യനിയമമെന്നേയുള്ളു.
സംഖ്യയില്ലാത്ത മായാതത്ത്വത്തെസ്സംഖ്യയിട്ടു
സാംഖ്യയോഗികളാത്മപ്രകൃതിയറിവാനായ്."
ഇത്തരമരുൾചെയ്തനേരത്തു ചോദിച്ചിതു
ഉത്തമനുദ്ധവനും പതിനാറാമതേവം:
"പ്രകൃതി പുരുഷനുമാത്മാവും വേർപാടായും
തമ്മിലന്യോന്യാശ്രയഹേതുവെന്നിരിക്കിലും
ആത്മാവിൽനിന്നു വേറെയൊന്നു തോന്നുന്നതിവ
ആത്മാവു പ്രകൃതിയിൽ പ്രകൃതിയാത്മാവിലും
തോന്നുന്നതിവററിന്റെ വേർപാടെങ്ങനെയെന്നു
മാനസേ സന്ദേഹമതേററവുമുണ്ടു നാഥ!
നിർമ്മലമൂർത്തേ! ജീവനാക്കിവയറിവാനും
ധർമ്മജ്ഞാനങ്ങളായ നിപുണവാക്യങ്ങളാൽ
പരൻതൻ വൃത്താന്തവും ത്വന്മായാഗതിയേയും
പറഞ്ഞുതരേണമേ മാധവ! ദയാനിധേ!"
പ്രകൃതിപുരുഷന്മാർ ഭേദത്തെക്കേട്ടീടുവാൻ
അകമേയിച്ഛിച്ചിരിക്കുന്നോരുദ്ധവന്തന്റെ
ഉത്തമചോദ്യം കേട്ടിട്ടന്നേരം ജഗദേക-
വിത്തായ കൃഷ്ണനരുൾചെയ്തിതു വഴിപോലെ:
"പുരുഷൻ പ്രകൃതിയെന്നുള്ളൊരു വികല്പത്തെ
നിരൂപിച്ചീടിൽ ഗുണത്തോടു ഭിന്നാത്മകനാം-
പുരുഷൻ പ്രകൃതിഭേദങ്ങളായ് സംസാരമാ-
യിരിക്കും വികാരസർവ്വമതാകുമല്ലോ
ആകയാൽ പ്രകൃതിക്കുമാത്മാ രണ്ടിനും മദ്ധ്യേ
നില്ക്കുന്ന വിജ്ഞാനംതാൻ പ്രകൃതിപുമാനെന്നും
വന്നതുകൊണ്ടു ലോകമന്യമല്ലായ്കമൂലം
വന്നിതു പ്രജ്ഞാനത്തിന്നാത്മലക്ഷണമെല്ലാം
പ്രകൃതിതാനാകയാൽ തനിക്കന്യവുമില്ല
പ്രകൃതികാര്യം പോയാൽ സാക്ഷിത്വം തനിക്കില്ല
മായാസാക്ഷിത്വാലാത്മാ വേറെയെന്നുരച്ചതും
മായാമോചനമായാൽ വിജ്ഞാനമാത്മാതന്നെ.
ഏകമാം ജ്ഞാനം ലോകപ്രകൃതിതത്ത്വമായും
ലോകകാരണനായും സർവസാക്ഷിയായ്ക്കൊണ്ടും
താനെന്യേയില്ലായ്കയാൽ പരതത്വമായ സാക്ഷി
ജ്ഞാനവും നിർമ്മുക്തമായ്ക്കേവലമാത്മജ്ഞാനം
പുരുഷൻ പ്രകൃതിയും രണ്ടെന്ന ഭേദമോർത്താൽ
പെരികെ ഭേദബുദ്ധി തോന്നിക്കും പ്രകൃതികൾ

---

വികല്പം = മഹാവ്യത്യാസം. പ്രജ്ഞാനം = ഈശ്വരപരമായ ജ്ഞാനം.

ചേതനനായിക്കൊണ്ടു സർവ്വഗൻ സർവ്വസാക്ഷി
മീതേ നില്പതു പുമാനെന്നതുമറിഞ്ഞാലും.
വൈകാരസദ്ഗുണമാകുന്ന പ്രകൃതിയും
വൈകാരസദ്ഗുണവ്യക്താത്മാ പുരുഷനായ്
എന്നുടെയാത്മാ മായയ്ക്കുനന്ത ഗുണന്തന്നാൽ
തന്നുടെ ഗുണങ്ങളാൽ വികല്പബുദ്ധിതന്നെ
ഉണ്ടാക്കീടുന്നു വികാരങ്ങളും ത്രിവിധമാ-
യുണ്ടായിതദ്ധ്യാത്മികമാധിദൈവികം പിന്നെ
ആധിഭൗതികം മൂന്നുമിവററിൻ ദൃഗ്രൂപമായ്
ശുദ്ധമായ് ഖദ്യോതനജ്യോതിവൽ സർവ്വവ്യാപ്തം
ആകുന്ന പരമാത്മചൈതന്യമേകവത്തും
ഏകനെന്നറിയാതെ മായയാ ഗുണങ്ങളായ്
ഭേദമായ് വികല്പിച്ചുകല്പിക്കഹേതുവായി-
ട്ടന്യോന്യമാത്മാവിനു ഗുണവും ഗുണങ്ങളിൽ
ആത്മാവുമിരിക്കുന്നതെന്നു തോന്നുന്നു രണ്ടായ്
ആത്മാവുതന്നെ രണ്ടായ് കല്പിക്കനിമിത്തമായ്
ഗുണങ്ങൾക്കെല്ലാററിനും താന്തന്നെയാദ്യനായി
അനുഭൂതികൾക്കെല്ലാമഖിലസിദ്ധനായും
ഇരിക്കുമാത്മാവേകമവന്താൻ തന്നിലേററം
പിന്നെയും ജ്ഞാനേന്ദ്രിയ ചിത്താദി ഗുണക്ഷോഭാ-
ലുണ്ടാകുന്നിതു വികാരങ്ങളാലിവയെല്ലാം
ഉണ്ടായിതാദി മൂലകാരണപ്രധാനാഖ്യേ
മഹത്തത്ത്വവുമതിൽനിന്നിട്ടങ്ങഹങ്കാരം
സഹസാ വികാരിയാം തൈജസനിന്ദ്രിയങ്ങൾ
ഉണ്ടായിതാത്മജ്ഞാനമയമായസ്തി നാസ്തി
രണ്ടായ് ഭേദാർത്ഥനിഷ്ഠനായ്‌വിവാദാത്മാവായി
വേറായിത്തോന്നീടുന്നമൂലമെൻ മായയാലെ
വെറുതേ ദ്വൈതം വ്യവഹരിപ്പതുദ്ധവ! കേൾ
പ്രകൃതിപുമാനെന്ന രണ്ടു വാചകം ചൊൽവു
സകലാത്മകൻ തനിക്കല്ലാതെ വേറിട്ടില്ല.
മായാബുദ്ധികളെല്ലാം രണ്ടായി ഭ്രമിക്കുന്നു
മായാലോകങ്ങൾ പല ഭേദമായറിയുന്നു.''
ഇത്തരം പ്രകൃതി പുരുഷന്മാർഭേദം കേട്ടി-
ട്ടുദ്ധവർ സംസാരികൾതന്നുടെ വൃദ്ധിക്ഷയം
വിസ്തരിച്ചറിവാനായ് പതിനേഴാമതിത്ഥം
വസ്തുവാം മുകുന്ദനോടാദരാൽ ചോദ്യംചെയ്തു:
''കാര്യാദിസൃഷ്ടിയെല്ലാം ഞങ്ങൾതൻ കർമ്മമെന്നു

വൈകാരം = വികാരസംബന്ധം. ഖദ്യോതനജ്യോതിവൽ = സൂര്യപ്രകാശം പോലെ. പ്രധാനം = മൂലപ്രകൃതി.

മായാവൃത്തികളായ മൂഢരും പറയുന്ന
ഇതിനെ ലോകത്തിങ്കൽ വിദ്വാന്മാർ വഞ്ചിതരായ്
മതിയിൽ കർമ്മബന്ധഹീനരായ് ഭവിക്കുന്നു.''
ഇത്തരം കേട്ടനേരം മാധവൻതന്റെ ഭക്ത-
നദ്ധവനോടു മോദാൽ പിന്നെയുമരുൾചെയ്തു:
''കേൾക്കെടോ! പഞ്ചേന്ദ്രിയയുക്തമായൊരു മനം
നൃക്കൾക്കു കർമ്മമയമായിരിക്കുന്നു നൂനം
മാനസംപോലെ യനുവർത്തിച്ചുകൊള്ളുമാത്മാ
മാനസം ദൃഷ്ടശ്രുതവിഷയദ്ധ്യാനനായി
ചിന്തിച്ചു പുനഃപുനഃചെയ്യുന്ന കർമ്മതന്ത്രം
സ്മൃതിയാമതു മററൊന്നായാൽ മറേറതു ശമം
വിഷയനിവേശത്താൽ മാനസമാത്മാവിനെ
വിഷയംവിട്ടു സ്മരിച്ചീടുകയില്ലതാനും
പൂർവ്വദേഹങ്ങൾതന്റെയത്യന്തവിസ്മൃതിയെ
കേവലം മരണമെന്നുള്ളതുമറിക നീ
വിഷയമൊന്നുതന്നെ ഭുജിച്ചിട്ടതു വിട്ടാൽ
വിഷയമൊന്നു മരിക്കുന്നിതെന്നറിഞ്ഞാലും.
വിഷയമൊന്നിനാരംഭിച്ചതു സിദ്ധമാമ്പോൾ
ജനനമൊന്നുവന്നതില്ല സംശയമേതും.
വിഷയം മനസ്സിനു ജനനമരണങ്ങൾ
വിഷയത്യാഗം മനഃസംസാരമററതല്ലോ.
സ്മൃതിയാം ദേഹാന്തരം ഞാനെന്നു കൊള്ളുന്നതു
അതിനെ ജനനമെന്നിങ്ങനെ ധരിച്ചാലും.
ജനിച്ചഭാവംകൊണ്ടു ജനങ്ങൾ ബഹുവായി
മനസ്സാൽ വിഷയങ്ങൾ സ്വീകരിക്കുന്നു പാർത്താൽ.
സ്വപ്നസന്നിഭമല്ലോ തന്മനോരഥമാകും
സ്വപ്നത്തെത്തന്നെ കഴിഞ്ഞതു ചിന്തിപ്പീലല്ലോ
ഇത്തരമിവിടത്തിൽ പൂർവഭാവാവസ്ഥയിൽ
ചിത്തത്തിലിനി വന്നീടുന്നതും നോക്കിക്കണ്ടു
ഇന്ദ്രിയവിഷയത്താൽ തൃപ്തിയില്ലായ്മമൂലം
നിന്നു ശോഭിക്കുന്നിതു വസ്തുവാകുന്ന തന്നിൽ
ബഹിർബുദ്ധികൾപോലും സജ്ജനമെന്നപോലെ
ബഹിർഭാഗത്തുമന്തർഭാഗത്തുമിവ മൂന്നും
ഭൂതാദിശരീരങ്ങൾ നിത്യമായ്ഭവിക്കുന്നു.
ചേതസി ബഹിർമ്മുഖമന്തർമ്മാനസനില്ല.
കാലലക്ഷ്യങ്ങൾ വേഗാൽ സൂക്ഷ്മാത്മമറിവീല
ബാലന്മാർപോലെ മായാവശന്മാരായുള്ളവർ
ജ്വാലപോലഗ്നൗ വൃക്ഷന്തന്നിലേ ഫലങ്ങൾപോൽ
കാലാത്മാതന്നിൽ സൂക്ഷ്മമായിരിക്കുന്നുതാനും.
സർവ്വഭൂതങ്ങൾ വയോവസ്ഥാദി യാതൊന്നതു

സർവവും മായാകൃതം പൂരുഷൻ ദീപംപോലെ
മായയായത്തു ധൂമം ജ്വാലപോൽ ധ്രുവം പുമാൻ.
ഏവമിങ്ങനെ മായാപ്രകൃതിയെന്നിതെല്ലാം
മിത്ഥ്യാബുദ്ധികാംതൻെറ ചിന്തിതമിവയെല്ലാം
ആദ്യമാം പുമാൻതൻെറ കർമ്മബീജത്തെക്കൊണ്ടു
ജനിക്കുന്നിതു ദാരുസംയുതവഹ്നിപോലെ
മാനസഭ്രാന്തികൊണ്ടു മരണം ഭവിക്കുന്നു
അഗ്നിപോൽ പുമാൻ കർമ്മബീജമാനസം കഷ്ടം!
അഗ്നിതാൻദഹിച്ചൊപ്പമദ്വൈതമടയുന്നു
കേൾക്കെടോ! നിഷേകവും ഗർഭവും ജനനവും
ആക്കമാം ബാല്യം പിന്നെക്കൗമാരം യൗവനവും
വാർദ്ധക്യം ജരാ മൃത്യു നാശം ദേഹത്തിന്നിവ
വിധിപ്പു നവം പിന്നെ ഹിതവും മനോരഥം
എൻേറതു നിൻേറതെന്നു വാദിച്ചീടുന്നിതതും
തന്നുടെ ദേഹത്തിൻെറ ധർമ്മങ്ങൾതന്നെയല്ലോ.
ആത്മാവിന്നിഹ ഗുണസംഗത്തിൽനിന്നുതന്നെ
സ്വാത്മഭാര്യാദി പുത്രകളത്ര പിതൃമിത്ര-
ബന്ധങ്ങൾ കൂടുന്നതും വേർപെടുന്നതും ഭവ-
ബന്ധവും മൃത്യുവസ്തുഭേദങ്ങൾ നാനാത്വമാം.
അറിവും ദ്വൈതമായ ലക്ഷണമിവയെല്ലാം
തരുവിൻ ബീജംപോലെ യാതൊരു ഗുണങ്ങളാം
കാരണമിതു പാർത്താൽ തരുവിങ്കേന്നു ബീജം
വേറിട്ടിട്ടിരിക്കുമ്പോൾ തരുവിങ്കേന്നു വേറായ്
ഇരിക്കുന്നിതു ഗുണമീവണ്ണമറിയാഞ്ഞും
പരമാത്മാവുതന്നെച്ചിന്തിച്ചിട്ടറിഞ്ഞതിൽ
പരമാത്മമാം തത്ത്വഗ്രഹണമില്ലായ്കയാൽ
സംസാരാദികൾ പുമാന്മാർക്കെന്നറിഞ്ഞാലും
സംസാരമൂലം ഗുണബന്ധമെന്നതേ വേണ്ടു.
സാത്വികസംഗഹേതുവായിട്ടു ദേവമുനി
ചിത്തവിഭ്രമാൽ രജോഗുണത്താൽ നരാസുര-
താമസാൽ തിര്യക്കാദിവർഗ്ഗങ്ങൾ ഗുണത്രയ-
കർമ്മങ്ങൾകൊണ്ടു ഭ്രമിച്ചീടുന്നിതേവരെന്നാൽ
ഗായകജനമനുനർത്തകന്മാരെന്നപോൽ
മതിയും ഗുണയുക്തമായിട്ടു ജലംതന്നിൽ
പ്രതിബിംബിച്ച വൃക്ഷമിളകുംപോലെതന്നെ
നേത്രത്തിൽ നാനാബന്ധം കാണ്കയാൽ ഗുണബന്ധം
മതിയുമിളക്കീട്ടു ഭ്രമിച്ചു കാണുന്നിതു

---

മിത്ഥ്യാബുദ്ധികൾ = മൂഢ (അജ്ഞാന) ബുദ്ധികൾ. ഗായകജനമനുനർത്തകന്മാർ = പാട്ടുകാരെ അനുസരിച്ച് നൃത്തംചെയ്യുന്നവർ.

മാനസരതിബുദ്ധിതന്നനുഭവം നൂനം
എങ്ങനെയെന്നാൽ മിഥ്യാസ്വപ്നദൃശ്യമ്പോലാത്മ-
സംസാരഗ്ഗുണമത്രം തന്നുടെ സ്വപ്നത്തിങ്കൽ
കാമമാമർത്ഥാഗമമെങ്ങനെയത്രപോലെ
അർത്ഥാശാബുദ്ധി നിവൃത്തിക്കയുമില്ല പാർത്താൽ
മിഥ്യാസ്വപ്നവൽ ഭ്രമിച്ചീടുന്നു വിഷയംപോൽ
ഉക്ത്വാ തദ്ധ്യാനനായിട്ടിരിക്കമെത്ര പാർത്താൽ
വെറുതേ ഫലമില്ല ഭ്രമിക്കെന്നേതേ ഫലം
ഹതമായസത്തായ വിഷയനാനാത്വത്തിൽ
ക്കുട്ടകകൊണ്ടു സത്തായിരിക്കമാത്മാവത്ര-
മാടലായ് വികല്പമായ് ഭ്രമിച്ചതെന്നു കാൺക;
അതിനാൽ വികല്പവിഭ്രമത്തെ നശിപ്പിച്ച
സത്തുക്കറം ദേഹേന്ദ്രിയപ്രപഞ്ചവിഷയങ്ങറം
കളയുന്നിത്ര ശാപവചനം തല്ലുകൊണ്ടും
കളവും പറയുന്നേനെന്നുള്ള പരിഹാസം
അജ്ഞാനമലമൂത്രത്തിങ്കൽനിന്നോരോന്നത്രം
അജ്ഞാനജനഹേത്ര ചലനമതികളെ
ത്യജിച്ചും മോക്ഷാർത്ഥിയായേററവും പണിപ്പെട്ടു
ആത്മാനമാത്മാവിനാൽ ചിന്തിച്ചു തെളിഞ്ഞിട്ടു
സ്വാത്മാരാമന്മാർ വിളങ്ങീടുന്നതറിക നീ.
ജനനമരണാദി സവ്വും പരമാർത്ഥ--
ജ്ഞാനത്തിലെല്ലാം മായാകാര്യമെന്നറിക നീ.''
ഇത്തരമരുളംചെയ്ത നേരത്തു പതിനെട്ടാം
ചിത്തസംശയത്തിനു ചോദിച്ചിതുദ്ധവനും:
''എങ്ങനെ ബുദ്ധികൊണ്ടു മഹത്താം മായയേയും
മംഗലാത്മാവിലസത്തായീടുമഭിമാന-
ദേഹാദ്യേന്ദ്രിയങ്ങളാം ദുസ്സംഗവിഷയങ്ങറം
മോഹമാമിവ നീക്കിയറിഞ്ഞു ശാന്തരായി
മുനികറം നിൻെറ ചരണാലയം പുകുന്നതും
എനിക്കു തെളിവാനായരുളിച്ചെയ്യേണമേ.''
എന്നതു കേട്ടനേരം നന്ദനന്ദനൻ കൃഷ്ണൻ
ഇന്ദിരാപതി പരബ്രഹ്മചിന്മയൻ ഹരി,
തന്നുടെ ഭക്തനായിബ്ഭാഗവതോത്തമനായ്
നിർമ്മലശിഷ്യനായോരുദ്ധവൻതന്നോടായി
നന്നായിട്ടരുളംചെയ്ത വാക്യമാം മഹാസാരം
നന്ദനന്ദനസഹോദരീനന്ദനസൂനോ!
മന്നവ! മഹാമതേ! കേട്ടുകൊള്ളക ശേഷം;
സന്ദേഹമെല്ലാം തീരുമില്ല സംശയമേതും.

---

അർത്ഥാശാബുദ്ധി = ദ്രവ്യത്തെ ആഗ്രഹിക്കുന്ന ബുദ്ധി.

സത്യപൂരുഷനൊരു ഭിക്ഷുസത്തമൻതൻെറ
വൃത്താന്തമുദ്ധവനോടായരുരാംചെയ്തിതേവം:
"അവന്തിരാജ്യത്തൊരു പൂരുഷൻ സാധുവായി
ദുർവൃത്തിതന്നിൽനിന്നു വേർപെട്ടു സമഭാവാൽ
സഞ്ചരിക്കുമ്പോളൊരു ദുർവൃത്തൻ ദയാഹീനൻ
സഞ്ചരിപ്പതു കണ്ടു ജന്തുക്കരംതൻ മർമ്മണി
ബാണങ്ങരം പ്രയോഗിച്ചു ചെന്നൊരു ദന്തിതന്നെ
ബാണത്താൽ മർമ്മങ്ങളിലെയ്തതു കണ്ടു കോപാൽ
സാധുവായവൻ ശിക്ഷാവാക്കുകരം പറഞ്ഞിതു
ബോധമില്ലാതവനോടാവക ബോധസാര-
മായ പുണ്യമാം കഥയിവിടെ ഞാൻ ചൊല്ലുവ-
നായതു ചിലർ ഭിക്ഷുഗീതയെന്നതും ചൊല്ലും.
ഇക്കഥകൊണ്ടുജനം ശ്രദ്ധരായ്‌വരുന്നിതു
ഉരംക്കാമ്പിൽ വഴിപോലെയുദ്ധവ! കേട്ടീടെടോ!
അവന്തിരാജ്യത്തിങ്കലുണ്ടായിതൊരു ദ്വിജൻ
അവനെത്രയും ശ്രീമാനാഢ്യൻ ദാനേച്ഛയില്ല;
എത്രയും വാചാലകൻ കാമി കോപനശീലൻ
ചിത്രം ബന്ധുക്കരംതൻെറ വാക്കുശല്യത്താൽത്തന്നെ
ത്യജിച്ചു കാലംകൊണ്ടു ദ്രവ്യസ്ഥനായുള്ളവൻ
ദുശ്ശീലൻ ധർമ്മഹീനനായ്‌വന്നാനവനുടെ
പുത്രമിത്രാദി കളത്രങ്ങളുമവൻതൻെറ
അർത്ഥത്തെ ദ്രോഹിക്കുന്നിതർത്ഥവുമൊടുങ്ങുമ്പോരം
എല്ലാരുമുപേക്ഷിച്ചിട്ടായതുമൂലമായി-
ട്ടല്ലലും പരിഭ്രമക്ലേശമൃത്യുവും വരും
ഒട്ടു ദ്രവ്യത്തെ പുത്രകളത്രാദികളായോർ
ഒട്ടുദൈവത്താൽ കാലാൽ ബ്രഹ്മബന്ധത്താൽ നൃപാൽ
നഷ്ടമായ്‌വന്നിട്ടെല്ലാരാലുമങ്ങുപേക്ഷ്യനായ്
ക്ലിഷ്ടനായ് ചിന്താപരിഭ്രാന്തനായ് വന്നുകൂടി
ഇത്തരം മുൻചൊല്ലിയ ദ്വിജനും ദുഃഖിതനായ്
ചിത്തവിഭ്രമത്തോടെ സഞ്ചാരശീലനായി
കാമത്താൽ പ്രയത്നേന പണിപ്പെട്ടർത്ഥം നേടി
ശ്രീമാനെങ്കിലും ന്യായാർജ്ജിതമെന്നിരിക്കിലും
അർത്ഥത്താൽ ധർമ്മം ചെയ്യാഞ്ഞാലിതുപോലെ വരും
ചിത്തത്തിലിതുവരായെന്നതോക്കരുതാരും.
അർത്ഥത്താൽ ദുഃഖമല്ലോ സർവ്വർക്കും സുഖമില്ല
അർത്ഥവാനെന്നാൽ സദാ ദുഃഖചിന്തനംതന്നെ
ഇതിനാലാത്മനാശം നരകം ഫലമെന്നു

---

വാചാലകൻ കാമി = ക്രമാധികമായി സംസാരിക്കുന്നവനും കാമിയുമായിട്ടുള്ളവൻ. ഉപേക്ഷ്യൻ = ത്യക്തൻ. ന്യായാർജ്ജിതം = ന്യായമായിനേടിയതു്.

മതിയുണ്ടെങ്കിലറിഞ്ഞീടണം മനുഷ്യരും.
യശസ്സും ഗുണം പല ഗുണമെന്നിരിക്കിലും
നശിപ്പിക്കുന്നു ലോഭം ശ്വിത്രമംഗത്തെപ്പോലെ.
അത്ഥമുണ്ടാക്കീടുമ്പോഠ രക്ഷണേ വ്യയത്തിങ്ക-
ലർത്ഥനാശഭാവത്തിങ്കലുള്ളോരു ഫലമത്രെ
ആയാസം ഭ്രമം നരന്മാക്കിത്തന്നേയുള്ളു.
ആയത്തുമല്ല കളവസത്യം കാമം ക്രോധം
മദവും ഡംഭം ദർപ്പം വൈരവും വ്യസനവും
ഭേദവുമവിശ്വാസമസൂയ വിപരീതം
ഭയവും ഹിംസയിത്ഥം പതിനഞ്ചനർത്ഥവും
വന്നീടുമർത്ഥമൂലമിതിലുമനത്ഥങ്ങഠ
മാനവന്മാക്കു തങ്ങളേത്തുമേയറിയാതെ
വന്നുകൂടീടും മേന്മേൽ മുമുക്ഷുവായുള്ളവൻ
അർത്ഥവാനത്ഥാശ തന്മാനസത്തിങ്കൽനിന്ന-
ങ്ങേത്രയും ദൂരെ ത്യജിക്കേണം സംശയമില്ല.
ഭ്രാതൃബന്ധുക്കഠ ഭാര്യാതാതനെ ഇഷ്ടബന്ധു
യാതൊരു ജനത്തേയും ശത്രുവാക്കുന്നു ദ്രവ്യം.
അർത്ഥത്താൽ പ്രാണഹാനി ബന്ധുവർജ്ജനമത്രെ
അത്ഥത്താൽ ചിലർ പുണ്യംചെയ്തു ദേവനാകുന്നു.
മാനുഷജന്മമത്രെ സ്വാർത്ഥവും ത്യജിച്ചിട്ട-
ങ്ങൂനഹീനമാം നല്ല ഗതിയെച്ചേരും ചിലർ.
ആപത്തിൻ ഭവനമാമത്ഥത്തിങ്കലേനിന്നു
ദേവർഷി പിതൃഭൃതജനങ്ങഠ മററുള്ളോരും
അർത്ഥബന്ധത്താലധഃപതിച്ചു വെറുതേ പോം
ഉത്തമകുശലന്മാർ സർവവുമുപേക്ഷിച്ചും
മുക്തിയെ സാധിക്കുന്നു മൂഢൻ സാധിക്കയില്ല.
അതിനാലർത്ഥത്തിനാൽ വിദ്വാനും വൃഥാ ക്ലേശം
ഭവിച്ചീടുന്നു സുഖത്തിങ്കലിച്ഛയാതന്നെ
കേവലാത്മാവുതൻെറ മായാമോഹത്താൽ നൂനം
കേവലജ്ഞാനമുള്ളിലേതുമില്ലായ്കയാലെ
കർമ്മമൂലമായ് മൃത്യുതന്നാലെ ഗ്രസ്തമായ
ജന്മത്താലെന്തുഫലം ജന്മികളായുള്ളോക്കും?
വേണ്ടതെന്തെന്നാൽ മോക്ഷം ജന്മികഠക്കെല്ലാം നൂനം
സകലഗുണം വരും ഭഗവൽപ്രസാദത്താൽ
സകലക്ലേശമായ സംസാരം കടക്കേണം
അതിനു മററൊന്നിനാൽ വഴിയുമുണ്ടായ്വരാ.
അപ്രമത്തനായഹമഖിലാത്ഥങ്ങളാലും

ശ്വിത്രം = വെളുത്ത കുഷ്ഠം. അംഗത്തെപ്പോലെ = ദേഹാവയവത്തെ എന്നു പോലെ. ഊനഹീനം = ദുഃഖമൊഴിഞ്ഞതു്.

ഉദംപ്പൂവിൽ സിദ്ധനായി വൻതപോവശനായി
ദേഹത്തെക്കളെയുന്ന കഷ്ടമേ മുഹൂർത്തത്താൽ
മോഹത്തെ വിട്ട ബ്രഹ്മം പ്രാപിച്ചു ഖട്വാംഗനും.
കേട്ടാലുമുദ്ധവ! നീയിത്തരം വിചാരിച്ചു
വാട്ടമെന്നിയേ ദ്വിജസത്തമൻ ഹൃദിഗ്രന്ഥി
വേർപെടുത്തതിയായി മുനിയായ് ഭവിച്ചിട്ട
താപമെന്നിയേ ഭിക്ഷാർത്ഥത്തിനായ് ഭൂതലത്തിൽ
നഗരഗ്രാമങ്ങളിലസംഗചിത്തനായി
ഭഗവൽഭക്തനവധൂതനായ് നടക്കുമ്പോൾ
ദുർജ്ജനപരിഹാസാക്ഷേപങ്ങൾ സഹിച്ചവൻ
കിഞ്ചന സഞ്ചാരംചെയ്തീടിനാൻ ചില തീർത്ഥം
ഉത്തമക്ഷേത്രങ്ങളും വന്ദിച്ചു മന്ദംമന്ദം
ഉത്തമം ത്രിവേണിയിൽ ചെന്നു സ്നാനവും ചെയ്തു
പാത്രങ്ങൾ കമണ്ഡലു പീഠവും കുശയജ്ഞ-
സൂത്രവും പാദുകയുമെന്നിവ ദാനം ചെയ്തു
ക്ഷേത്രവന്ദിതനായിട്ടമ്മുനിയന്നമത്രം
ഭിക്ഷയാ വാങ്ങിയശിച്ചന്നദീതീരേ വാണു
അക്കാലം ചിലരവൻമൂർദ്ധ്നി മലമൂത്രം
മുഷ്കരന്മാരായവരേല്പിച്ചു നിന്ദാവാക്കും
പറഞ്ഞു പിടിച്ചുമത്തറഞ്ഞു ചിലരപ്പോൾ
വരിഞ്ഞു പാശത്തിനാൽ ബന്ധിപ്പാനൊരുമ്പെട്ടാർ
പറഞ്ഞാനതിലപ്പോളൊരുവനിവന്മഹാൻ
പെരികെക്കള്ളത്താകുമെന്നറിഞ്ഞു വീട്ടീടിനാർ.
ദ്രവ്യനാശാനന്തരം ബന്ധുക്കളിപ്രകാരം
ദിവ്യനാം വിപ്രൻതന്നെ ത്യജിച്ചിട്ടവധൂത-
വൃത്തവാനായി വന്നിതാശ്ചര്യമിതുപോലെ
ഉത്തമനായി നിരീഹാശനായ് ഗിരീന്ദ്രവൽ
ധൃതിമാനായി മൗനംകൊണ്ടു വന്നീടും ഫലം
ഏതെന്നും തന്നുള്ളിലേ കരുതി ബകംപോലെ
ദൃഢനിശ്ചയനായിപ്പുരുഷാർത്ഥത്തെ മൗനാൽ
ഗാഢമായിട്ട സാധിച്ചീടുന്നു ബുദ്ധിമാന്മാർ.
ഇങ്ങനെയിരിക്കുന്ന വിപ്രസത്തമം മായ-
യെങ്ങനെ ബന്ധിക്കുന്നതീവണ്ണമുള്ളോരെയും
ബന്ധിക്കയില്ലിങ്ങനെ ഈശ്വരാർപ്പണം ചെയ്തു
ആദ്ധ്യാത്മികാധിദൈവികാധിഭൗതിക ഭൃത്യാ
യാതൊരുത്തനും ബന്ധമുണ്ടാകയില്ലതാനും.
യാതൊരുത്തനുമിമാം കഥയെധ്യാനം ചെയ്താൽ
പാതകങ്ങളും തീർന്നു സ്വധർമ്മനിഷ്ഠനായി
സാത്വിക ഗുണവാനായ് ഭവിക്കുമെന്നു നൂനം.
ഇനിയും ഭിക്ഷുവിൻെറ ചിന്തനം കേട്ടുകൊൾക:

"എനിക്കു സുഖദുഃഖഹേതുവിജ്ഞനിയല്ലോ;
ദേവതാത്മാവായുള്ള ഗ്രഹം കർമ്മവും കാല-
മേവമിതൊന്നുമല്ലാ, സംസാരചക്രദുഃഖ-
മൂലകാരണമാകും മനസ്സുതന്നെ നൂനം
മാനസഗുണത്തിങ്കൽനിന്നിട്ടു സൃഷ്ടിയെല്ലാം
മാനസത്തിങ്കൽനിന്നു വേറിട്ടുനില്ക്കുംഗുണം
നീലശോണിതശുക്ലഗുണസൃഷ്ടിയും മനം
മാനസകാമഗുണജാതലിംഗങ്ങൾതന്നിൽ
താനൊന്നായ് ചെന്നു നിൽപ്പു മാനസമൊന്നായിട്ടും
നിർവികാരാത്മാ പരൻ നിർഗ്ഗുണൻ ജ്യോതിർമ്മയ-
നേവം മാനസത്തിൻെറയകത്തും പുറത്തുമായ്
നില്ക്കുന്നിതത്തു മനംകൊണ്ടു താൻ മറഞ്ഞിട്ടു
നില്ക്കുന്നു മനോഗുണം തങ്കലാരോപമായി
നില്ക്കുമ്പോൾ മനസ്സൊന്നേ കണ്ടുകൂടുകയുള്ളൂ:
നില്ക്കും നിർമ്മലേ നല്ല ശോണിതാരോപംപോലെ.
മാനസഗുണത്തോടു കൂടുകമൂലമാത്മാ-
താനിഹ ഗുണമയജാതനാശാദിയുണ്ടായ്
ഗുണകാമാത്മാവിനെ മാനസമെന്നു ചൊൽവൂ
ഗുണകാമങ്ങൾ പോയാൽ മാനസംതന്നെയാത്മ
സൂചിയും കാന്തം രണ്ടും നിശ്ചലം നിർവികാരം
ഏശുമ്പോൾ ചേഷ്ടയുണ്ടാമെന്നതുപോലെയിവ
മാനസഗുണം കാമം കാമത്തെ ത്യജിക്കിലോ
മാനസമസദ്ബന്ധം തീർന്നു നിർമ്മലമാകും.
മാനസശാന്തി വന്നാൽ ദാനകൃത്യങ്ങളെന്തേ?
യാതൊരുത്തനു മനം നശിച്ചാൽ നാശം നൂനം.
നൂനം വന്നിതു മനം നിനക്കു വശമായാൽ
ശ്രുതവും കർമ്മം വ്രതം യോഗം മററന്യമായ
ശ്രുതിവേദാദി മനോവിഗ്രഹത്തിങ്കലോളം
പിന്നെയൊന്നുമേ വരാനില്ലൊന്നും വേണ്ടതില്ല
അന്യങ്ങളെല്ലാം ദ്വൈതമുണ്ടെങ്കിലല്ലോ വേണ്ടു
രൂപകാമങ്ങൾ പോയാൽ താമസരാജസം പോയ്
കേവലമരൂപധാവല്യമായല്ലോ സത്വം
ആയതു സൂക്ഷ്മചിത്താമതു നിർമ്മലബ്രഹ്മ-
മായയാമഹോ ചിത്തിൻ ചലനമെന്നു കണ്ടു.
ചലനസമുദ്രത്തിലൂർമ്മിപോൽ വികാരമാം
ചലനം നിശ്ചലാത്മാവിന്നില്ലെന്നുള്ളം വിട്ടാൽ
നിർമ്മലം തോന്നീടിലും തോന്നാതെയിരിക്കിലും
സകല പാപമേതും തന്നിലേയടങ്ങീടും

---

ശോണിതം = ചുവപ്പ്. ഊർമ്മി = തിര.

മാനസമടങ്ങുമ്പോഠം മായയും ബ്രഹ്മചിന്ത
താനേതാൻ തന്നിലമന്നദ്വൈതാനന്ദം വരും.
മാനസജയത്തിൽനിന്നപരമൊന്നുമില്ല
മാനസമന്യവശാൽ സംസാരബന്ധദുഃഖം
ഭീതി മോഹാദി സംഗയോജ്യതകൊണ്ടു മനം
ഏതൊരു വശം ചേരുമങ്ങനെ ഭവിക്കുന്നു.
മാനസമൊന്നിൽ വശമായാലന്യത്തിലിച്ഛ
തനിക്കു ഭവിക്കയില്ലപ്പോഠം മററു വൈരം
സമ്മിശ്രമായും വരുമതിനാൽ രാഗദ്വേഷം
എന്നിവ വരുത്തുന്നു മാനസമാന്യവശാൽ;
മാനസമാന്യവശമായിട്ടു മർത്ത്യന്മാക്കു
തന്നുടെ മിത്രരിപുഭാവങ്ങഠം ഭവിക്കുന്നു.
മൂഢന്മാർ മനോമാത്രമായിരിക്കുന്ന ദേഹം
ദൃഢമായെൻെറയെന്നു ബദ്ധരായ് മനുജന്മാർ
ഞാനെന്നുമന്യനെന്നുമെനിക്കുമെൻേറതെന്നും
മാനസഭ്രമാൽ ഭ്രമിച്ചററമില്ലാതൊരന്ധ-
കാരമാം വാരിധിയിൽ ഭ്രമിച്ചു കളിക്കുന്നി-
തോരോരോതരമേവം ലീലയാ കാലംപോക്കും
നേരേ താനാരെന്നറിയാഞ്ഞുകൊണ്ടെന്നേ വേണ്ടു.
ജനങ്ങഠം ദുഃഖഹേതുവാകുന്നതെന്നാകിലോ
ജനനവിഹീനാത്മാവിന്നെന്തു ജനാൽ ദുഃഖം?
ജിഹ്വയും പല്ലുംപോലെയാത്മാവും ദുഃഖവുമീ-
ജിഹ്വതൻ രസം പല്ലിനേതുമേയില്ലയല്ലോ.
ദന്തത്തിൻ പ്രവൃത്തിയാൽ ജിഹ്വയ്ക്കില്ലൊരു ദുഃഖം
ചിന്തിച്ചാൽ ജനിദുഃഖമാത്മാവിനില്ല നൂനം.
ആത്മാവു ദുഃഖഹേതുവെന്നാകിൽ ജനമെല്ലാം
നന്മയാം സുഖമല്ലോ കോപിപ്പാനാരോടിഹ?
ദുഃഖമിതിവിടത്തിൽ തത്സ്വഭാവത്വമെന്നാൽ
ദുഃഖമാമന്യങ്ങളാലാത്മാവിനെന്തു ദുഃഖം?
ഇല്ലല്ലോ പിന്നെയാരോടായിട്ടു കോപിക്കേണ്ടു
ഇല്ലതിനാലെ സുഖദുഃഖഭേദങ്ങളൊന്നും.
സുഖവും സുഖത്തെപ്പോൽ ദുഃഖവും ദുഃഖത്തെപ്പോൽ
സുഖദുഃഖത്തെച്ചിന്തിച്ചെന്തൊരു സുഖദുഃഖം?
സുഖദുഃഖങ്ങഠം ഗ്രഹനിമിത്തമെന്നാകിലോ
വിഗതജനത്തിനുമാത്മാവുതനിക്കെന്തേ?
ഗ്രഹങ്ങഠംകൊണ്ടു ഗ്രഹത്തിനു താനെന്നാകിലോ
ഗ്രഹമില്ലാതെ വാഴും ജനത്തോടെന്തു കോപം?
സുഖദുഃഖങ്ങഠം കർമ്മഹേതുവെന്നിരിക്കിലോ

ജനനവിഹീനാത്മാ = ജന്മമില്ലാത്ത ആത്മാവ്.

സുഖദുഃഖാതീതാത്മാവകർമ്മനെന്തു ചേതം?
ദേഹമായതു ജഡമറിവീലവയൊന്നും
ദേഹവൈലക്ഷണ്യാത്മാവജഡൻ നിർവികാരി
ആകയാൽ ജഡാജഡങ്ങൾക്കെന്തു സുഖദുഃഖം?
ആകയാൽ ജനത്തോടു കോപിപ്പാനെന്തുമൂലം?
ആകയാൽ കർമ്മമൂലം സുഖദുഃഖവുമില്ല.
കാലമോഹേന സുഖദുഃഖത്തിനെന്നോർക്കിലോ
കാലംതന്നംശമാകുമാത്മാവിനതിനെന്തേ!
അന്യമാം കാലത്തിനാൽ തനിക്കെന്തൊരു ഭേദം
അഗ്നിതൻ വികാരമാം തപനമാകും താപം
അഗ്നിക്കോ തപിക്കാതെയിരിപ്പാൻ കഴിവില്ല.
അതിനാൽ മററൊരുത്തൻ തന്നോടെന്തൊരു കോപം
പ്രതിയായിരിക്കുന്ന വസ്തുക്കൾതന്നിലുള്ള
സുഖദുഃഖങ്ങൾ സർവമതതിൽ നില്ക്കയെന്യേ
വിഗതനായിരിപ്പോനേതുമേയില്ലയല്ലോ.
ആയതുകൊണ്ടു സുഖദുഃഖങ്ങൾ തമ്മിൽ തമ്മി-
ലേതും കൂടുന്നീലവയിവററിൽ വേർപാടായി-
ട്ടിരിക്കുമാത്മാവിനിസ്സുഖദുഃഖസ്വഭാവം
ധരിക്കുന്നീലതാനൊട്ടിവററിൽ സംഗനല്ല
ഭൂതങ്ങൾ ജന്മമൃതിദേഹമിന്ദ്രിയമോരോ-
ന്നേതുപോൽ തങ്ങൾ സ്വഭാവങ്ങളാമതുപോലെ
നില്ക്കുന്നു ഭേദമെന്യേ ഒന്നൊന്നിൽപിഴയാതെ
ഓർക്കുമ്പോൾ കോപിപ്പതാരോടതു ക്രോധത്തിൻെറ
ശീലമായതുമഹങ്കാരത്താലഹങ്കാരം
ശീലമാം മായതൻെറ വൈകാര്യസ്വഭാവങ്ങൾ
സുഖദുഃഖങ്ങൾ സർവം തോന്നലും തത്സ്വഭാവം
സുഖദുഃഖങ്ങൾ ഭേദവിക്രമമെന്തേ പിന്നെ?
തോന്നലും തോന്നാത്തതും മായതൻ സ്വഭാവങ്ങ-
ളെന്നതുകൊണ്ടു സുഖദുഃഖങ്ങളെന്തു പിന്നെ?
ലോകഭേദങ്ങൾ ജന്മമൃതികൾ സ്വഭാവമി-
താകുന്നതെന്നാലത്ര സഹസാ സുഖമെങ്കിൽ
ഈവക സ്വഭാവവും സുഖവുമല്ലയെങ്കിൽ
കേവലം സുഖത്തിലേക്കിതുകൊണ്ടെന്തു ചേതം?
ആത്മാവുസുഖസ്വാഭാവികമിതെന്നാകിലോ
ആത്മാവല്ലാത്തതിനാലെന്തൊരു ചേതമിങ്ങും?
ആത്മാവു ലോകങ്ങളിൽ കൂടും തത്സ്വഭാവത്തെ
സ്വാത്മനി സുഖമെന്നാൽ വേർപെട്ടാലെന്തു പിന്നെ
നിനവും സ്വഭാവമെന്നാകിലോ നിനവല്ലാ

---

സുഖദുഃഖാതീതാത്മാവ് = സുഖദുഃഖങ്ങളെ അതിക്രമിച്ച ആത്മാവ്.

അതിനാലെന്തു ചേതം? നിനവേ സുഖമല്ലോ
നിനവിനന്യം സുഖമായിട്ടും സ്വഭാവമെ-
ന്നാകിലോ നിനവിനാലെന്തു സംഭ്രമം പിന്നെ?
ദുഃഖങ്ങൾ സ്വഭാവമിതാകുന്നതെന്നാകിലോ
ദുഃഖസമ്മിശ്രഭേദസംഭ്രമം വേണ്ടായല്ലോ
സുഖമാം സ്വഭാവമിതാകുന്നതെന്നാകിലോ
ദുഃഖഭേദങ്ങൾകൊണ്ടിട്ടെന്തു വിഭ്രമം പിന്നെ?
സുഖദുഃഖങ്ങൾ രണ്ടും സുഖമിതല്ലെങ്കിലോ
സുഖദുഃഖങ്ങൾതന്നാൽ പിന്നെയെന്തൊരു ഭ്രമം?
സൃഷ്ടിയും സ്ഥിതിലയം തത്സ്വഭാവത്വമെന്നാൽ
തുഷ്ട്യാ വാണീടാമിതുകളിലജ്ഞാനന്ദിച്ചു
ഇവയൊന്നുമേ സ്വഭാവത്വമിതല്ലെന്നാകിൽ
കേവലം സ്വഭാവമായ്‌വാഴാമിങ്ങിവയെന്തേ?
യാതൊന്നു സ്വഭാവമായ്ക്കരുതീടുന്നുവെന്നാൽ
ആയതിനന്യങ്ങളാലെന്തു സംഭ്രമം പിന്നെ?
യാതൊന്നു സ്വഭാവമായ്ക്കരുതുന്നില്ലയെങ്കിൽ
യാതൊരു സ്വഭാവത്താലേതും വിഭ്രമമില്ല.
നിശ്ചലം സ്വാഭാവികമഴിവില്ലാത്ത വസ്തു
ശാശ്വതാത്മാനമേതുപോലെന്നാലതുപോലെ
നിർണ്ണയിപ്പതു സ്വാഭാവികമല്ലെന്നു കണ്ടു
നിർണ്ണയമനിർണ്ണയമുഭയമെന്നല്ലാതെ
കേവലസ്വഭാവത്താൽ തോന്നും സംഭ്രമം സർവ്വം
കേവലം മായാമയമതതിൻ സ്വാഭാവികം
തോന്നുന്നതെല്ലാമതുകൊണ്ടെന്തു തോന്നിയാലും
തോന്നാതെപോയാലുമിങ്ങെന്തൊരു ചേതമുള്ളൂ?
തോന്നീടുന്നതു സർവ്വം സംഭ്രമസ്വാഭാവിക-
മായതുകൊണ്ടു നമുക്കേതുമേ ഭ്രമമില്ല.
മായയാ ഭ്രമിച്ചാലുമതിൻെറ സ്വാഭാവിക-
മൊന്നു രണ്ടെന്നുമൊന്നായ്ക്കണ്ടിരിപ്പതു ബ്രഹ്മ-
മെന്നതു പാർത്താലിന്നവണ്ണമേയെന്നൊന്നില്ലാ-
തൊന്നതിനില്ലെന്നതുമവയും സ്വഭാവവും
താൻതന്നെ മായയാലെ വേറായിത്തോന്നിയറി-
ഞ്ഞന്തരംഗത്തിലൊന്നുമറിയാതാത്മാവിനും
ഒന്നുരണ്ടെന്നുമൊരുകാലത്തുമൊരേടത്തും
ഒന്നിനാലൊരുത്തനാൽ പരങ്കലില്ലയല്ലോ.
ഈവണ്ണം പ്രബുദ്ധനായിരിക്കുന്നൊരു ബുധൻ
കേവലനായി ഭ്രമമില്ലാതെ വാണീടുന്നി-
തിപ്പരമാത്ഥം പരമാത്മനി നിഷ്ഠന്മാരായ്
കേവലമൃഷിജനമറിയുമതിനാലെ
ഞാനിഹ ദുരന്തമായറിയായ്കയാലേററം

ശൂന്യമാമന്ധകാരം ശുദ്ധവിഭ്രമംതന്നെ
ആനന്ദസ്വരൂപനാം മുകുന്ദപാദാംബുജം
സേവിക്കകൊണ്ടുതന്നെ കടന്നീടുവനെന്നു
നിശ്ചയിച്ചോരു മഹാ ബ്രാഹ്മണൻതന്റെ ബുദ്ധി
നിശ്ചയം വന്നുകൂടി കേട്ടാലുമുദ്ധവ! നീ.
നഷ്ടദ്രവ്യനായ് മഹത്തുക്കളാലപേക്ഷ്യനായ്
വിഷ്വപപ്രദക്ഷിണനായിട്ടു സ്വധർമ്മത്തെ
ചലനംകൂടാതെയും സഞ്ചരിച്ചതുകേൾക്ക
ചലനസുഖദുഃഖം മറെറാന്നാലല്ലേവക്കും
ആത്മാവിൻവിഭ്രമത്താൽതന്നെയെന്നതു നൂനം.
ആത്മവിഭ്രമാൽ മിത്രമൗദാസീനനും രിപു
എന്നിവ സംസാരവും മാനസമാശ്രിതമായ്
വന്നുകൂടുന്നിതതുകൊണ്ടിട്ടെല്ലാവയാലും
ബ്രഹ്മനിഷ്ഠമായിരിക്കുന്നൊരു ഭിക്ഷുഗീത
നന്മയായ്വഴിപോലെ ധരിക്ക ശ്രവിക്കയും
ചൊൽകയും കേൾപ്പിക്കയും ചെയ്യുവരുടെ ചിത്തം
ഏകമാം പദം ചേരും ദ്വന്ദ്വാന്ധകാരം പോകും
ഉദ്ധവ! ഗുണമയം സംസാരമെന്നീയത്ഥം
സിദ്ധിച്ചിതിനിശ്ശേഷം ചൊല്ലുവൻ കേട്ടുകൊൾക.
പൂർവ്വനിശ്ചിതമായിട്ടിരിക്കും സാംഖ്യത്തെ ഞാ-
നേവം ചൊല്ലുവൻ നിനക്കൊട്ടൊക്കൊണ്ടങ്ങറിഞ്ഞാലും.
യാതൊരു പുമാന്മാരുമിതിനെയറിഞ്ഞിട്ടു
ചേതസി വികല്പങ്ങളാം ഭ്രമം ക്ഷണംപോകും
ആദിയിലവികല്പമായിക്കൊണ്ടേകമായി
വേദാത്ഥരൂപമാകും ജ്ഞാനവുമുണ്ടായ്വന്നു.
ആദിയാം കൃതയുഗേ നിപുണവിവേകന്മാ-
രാകിയ ജനം മായാഫലരൂപത്തെക്കൊണ്ടു
കേവലം നിവ്വികല്പമായിരിക്കുന്ന ജ്ഞാനം
ഭവിച്ചു വല്ലതായി വാങ്മനോഗോചരമായ്
ദ്വൈതമായതിൽനിന്നു മായാനിർവികല്പൈക്യം
യാതൊന്നിന്നർത്ഥമതെന്നുള്ളതുമറിക നീ.
രണ്ടായിത്തോന്നുന്നതു പ്രകൃതിജ്ഞാനമല്ലോ
രണ്ടിന്നന്യമായ്തോന്നും ജ്ഞാനം പൂരുഷനല്ലോ
എന്നാൽ പ്രക്ഷോഭ്യമാണയാകിയ പ്രകൃതിക്കു
വന്നു സംഭവിച്ചിതു ത്രിഗുണനാമധേയം
താമസം രാജസവും സത്വവുമെന്നിങ്ങനെ
നാമമാമതിൽ പുമാൻ തന്നനുമതംകൊണ്ടു

---

വിഷ്വപപ്രദക്ഷിണൻ = ലോകം ചുററിനടക്കുന്നവൻ. ദ്വന്ദ്വാന്ധകാരം = സുഖദുഃഖാദി ദ്വന്ദ്വങ്ങളാകുന്ന ഇരുട്ട്.

ഗുണത്തിൽനിന്നു സൂത്രം ഭവിച്ചു പുമാനായി
ഗുണസംയുതം മഹാസൂത്രത്തോടിടകൂടി
ഇരിക്കും സൂത്രത്തിങ്കൽനിന്നഹങ്കാരമുണ്ടായ്
പരിചിൽ വൈകാരികനാകും തൈജസന്താനും
താമസത്തിങ്കൽനിന്നു ഞാനാകും ത്രിവിട്ടത്തും
ഇത്തരം മൂന്നുണ്ടായിവന്നു തന്മാത്രകാരാക്കും
ചിത്താദ്യേന്ദ്രിയങ്ങൾക്കും മാനസത്തിനും മൂലം
ചിന്മയമായിരിക്കും ചിത്തുകാരണംതന്നെ
താമസത്തിങ്കൽനിന്നിട്ടിന്ദ്രിയങ്ങളുമുണ്ടായ്
താമസം രാജസത്തിലെന്നുമുണ്ടൊരുപക്ഷം.
ഓജസ്സാലെൻെറ സർവഭാവത്താലണ്ഡത്തെയും
ഉണ്ടാക്കിയതുമെൻെറ ദേഹമായതിൽ ജല-
മണ്ഡലസമണ്ഡിതയായിരിക്കുന്നേടത്തിൽ
ഉണ്ടായിതൊരു പത്മമപ്പുവിൽ ചതുർമ്മുഖൻ
ഉണ്ടായിതവൻ മഹാതാപസസിദ്ധനായി-
ട്ടെന്നുടെയനുഗ്രഹാൽ രാജസഗുണംകൊണ്ടു
നന്നായി ലോകങ്ങളും ലോകപാലന്മാരെയും
ഉണ്ടാക്കി മനുഷ്യക്ക് ഭൂലോകം സിദ്ധമാക്കീ-
ട്ടുണ്ടായി സിദ്ധലോകമസുരനാഗങ്ങൾക്കും
പാതാളം വാസസ്ഥലമിങ്ങനെയാക്കിവച്ചു
ധാതാവാദികളായ ത്രൈലോക്യവാസികളും
ത്രിഗുണസ്വരൂപമായിരിക്കും കർമ്മംകൊണ്ടേ
ത്രിഗുണമായും ത്രിവർഗ്ഗങ്ങളായ് വന്നതല്ലോ
തപസ്സു യോഗത്തിനും നിർമ്മലം ഫലമല്ലോ
പാപവർജ്ജിതജ്ഞാനാൽ തപസാ ഭക്തിയോഗാൽ
മദ്ഗതിയതു ഫലമെന്നതുമറിക നീ.
എന്നിരിക്കിലും കാലാത്മാവാകും ധാതാവിനാൽ
കർമ്മയുക്തമായി നിന്നീടിനോരിപ്രപഞ്ചം
ത്രിഗുണപ്രവാഹസിന്ധുവിലേ മുങ്ങിപ്പൊങ്ങി
വിഗതാംഗതമനവരതം കിടക്കുന്നു.
അണുവായ് വലുതായിക്കൃശമായേതുയേതു
നിനവു ഭാവം ഭാവിക്കുന്നവ സകലവും
പ്രകൃതിപുരുഷ സംയുക്തമായാദിമദ്ധ്യ-
വിലയമായി വ്യവഹാരത്തിനായിക്കൊണ്ടു
ഭേദമാം വികാരങ്ങൾ സംഭവിക്കുന്നതാനും
യദുസംവാദത്തിങ്കൽ ചൊല്ലിയോരുപാദാന-
ഭേദബോധമോ നിനക്കുള്ളത്തിലുണ്ടല്ലോ കേൾ

സൂത്രം = ക്രിയാശക്തിയുള്ള ആദ്യവികാരം. മഹാസൂത്രം = മഹത്തത്വം.
വൈകാരികം = വികാരത്തോടു കൂടിയതു്. ഉപാദാനം = പ്രത്യാഹാരം
(ഇന്ദ്രിയങ്ങളെ അതതുകളുടെ വിഷയങ്ങളിൽനിന്നു പിന്മടക്കുക).

യാതൊരുപാദാനഭാവം മുൻപു ചെയ്തീടുന്നു
യാതൊരു ചൈതന്യത്തിൽ കല്പിച്ചിതാദ്യന്തന്നെ
അതിൻെറ പരമാത്മം ചൊല്ലുവൻ വഴിപോലെ
വദിച്ചൊരുപാദാനം പ്രകൃതിതന്നെയല്ലോ
ആയതിന്നാധാരമാകുന്നൊരു പുരുഷങ്കൽ
കാലവുമുണ്ടായതിൽനിന്നഹം ത്രിവിധമായ്
സൃഷ്ടിക്കു ബ്രഹ്മനായി സ്ഥിതിക്കു ഞാനായിട്ടും
വിഷ്ണുപങ്ങളാംതൻ ലയത്തിന്നഹം വിരാണ്മയൻ.
സർവലോകവും സർവം താനായ് സങ്കല്പമായി
സർവാത്മാ വിരാട്ടിങ്കൽ കല്പിതപ്രപഞ്ചങ്ങളം
സൃഷ്ടിപ്പതെല്ലാം രക്ഷാസംഹാരം പ്രമാണമായ്
സൃഷ്ടിയും തങ്ങളം പ്രമാണേന രക്ഷയുമല്ലോ
മററുരണ്ടവസ്ഥകളംതാൻ പ്രമാണവുമായി
മററുമെല്ലാമേ ലയിക്കുന്നിതു വിരാണ്മയൻ.
അവിശേഷകമായ പഞ്ചതത്വത്തിനാലുണ്ടു
ഭുവനത്തോടുകൂടെ ലയിപ്പിച്ചതും കേൾക്ക
അന്നത്തിങ്കലേയെല്ലാം ലയിച്ചു മാനുഷന്മാ-
രന്നം ഭൂമിയിൽ ലയം ഭൂമി ഗന്ധത്തിൽ ലയം
ഗന്ധവുമപ്പിൻ ലയം ജലവും രസത്തിങ്കൽ
അന്തരമാകും രസമഗ്നിയിലഗ്നിരൂപേ
രൂപവും വായുവിങ്കൽ വായുസ്പർശത്തിൽ ലയം
ഏവം സ്പർശവും വിണ്ണിൽ വ്യോമവും ശബ്ദത്തിങ്ക-
ലിന്ദ്രിയങ്ങളുമവർതങ്ങളം തൻ യോനികളിൽ
യോനികളം സൗമ്യമായ മനസ്സിൽ മനമീശേ
ഈശ്വരനായ മഹാൻതന്നുടെ ഗുണങ്ങളിൽ
നിശ്ചയം ഗുണങ്ങളുമവ്യക്തത്തിങ്കൽത്തന്നെ
ലയിപ്പൂ കാലം മായാമയമജ്ജീവങ്കലും
ജീവനമാത്മാവിങ്കലാത്മാവിനില്ല ലയം
കേവലാത്മാവു വികല്പത്തിലും നാശത്തിലും
ഏകമങ്ങെല്ലാററിനും സർവദാ വിലക്ഷണ-
നങ്ങനെയെന്നെക്കൊണ്ടന്നവക്കു ക്ഷണംപോലും
എങ്ങനെ വികല്പമാം ഭ്രമങ്ങളുണ്ടാകുന്നു?
മാനസേ, ഹൃദി കഥമിരിപ്പതർക്കോദയേ
വ്യോമനിയന്ധകാരം നശിക്കുന്നതുപോലെ
സകല തിമിരമാമജ്ഞാനങ്ങളും തീരും
സകല സംശയങ്ങളം ദഹിപ്പാനഗ്നിയായി
സ്ഥിതിക്കു സാംഖ്യവിധിയിതിനെയനുലോമ-
പ്രതിലോമവുമായിട്ടെന്നാൽ പ്രോക്തങ്ങളായി.
സർവവുമെങ്കൽനിന്നു പ്രാപ്തമായിരിപ്പതും
സർവവും ദഹിപ്പതും സർവസാക്ഷിയും ഞാനെ-

ന്നറിഞ്ഞാൽ പിന്നെയെന്നെയെന്യേ കാണ്മതുമില്ല
അറിയുന്നാകിലതും ഞാനായിത്തോന്നിവരും.
ഗുണവൃത്തികളുടെ വിധിയെച്ചൊല്ലുന്നു കേരം
ഗുണധർമ്മജ്ഞരിവ ധരിച്ചിട്ടിരിക്കുന്നു
ശമവും ദമം തപസ്സത്യവും തിതിക്ഷയും
ദയയും ധൃതി തുഷ്ടി ത്യാഗവും ശ്രദ്ധാ ശ്രദ്ധി
അസ്പൃഹാ ക്ഷമാ ധൃതിയസ്മൃതിയിവയെല്ലാം
നിഷ്ഫലമല്ലാതൊരു സാത്വികവൃത്തിയല്ലോ
കാമവുമിച്ഛാ മദം തൃഷ്ണാ സ്തംഭവും ഭേദം
ആശീർഭിദാസുഖത്വം മാനസോത്സാഹം യശഃ
പ്രീതിഹർഷവും വീര്യം ബലമുദ്യോഗമിവ
ചേതസി ധരിക്ക നീ, രാജസപ്രകൃതികരം.
ക്രോധവും ലോഭം കളവസത്യം ഹിംസ യശോ
ഡംഭവും തളർച്ചയും കലി ശോകവും മോഹം
നിദ്രയും വിഷാദവുമുത്സാഹഹീനമാർത്തി
ഭദ്രമല്ലിവ തമോഗുണവൃത്തികളെല്ലാം.
ഇനിയും സന്നിപാതംതന്നെയും ചൊല്ലുന്നു കേരം
ഞാനെന്നുമെൻേറതെന്നുമുള്ളവൻ സന്നിപാതി
മാനസമാത്രേന്ദ്രിയാദികളാൽ സംയുക്തനായ്
താനല്ലോ വ്യവഹാരസന്നിപാതവുമെടോ!
ധർമ്മത്തിങ്കലുമധർമ്മത്തിലും കാമത്തിലും
തന്മനഃപരിനിഷ്ഠൻ ഗുണങ്ങരം സന്നികർഷൻ
കേളെടോ! ശ്രദ്ധാ രതി ധനവാനഹമെന്നും
ചാലവേ പ്രവൃത്തിയിൽ ലക്ഷണനിഷ്ഠനല്ലോ
ആശ്രമത്തിലും ഗൃഹസ്ഥധർമ്മത്തിലും നിഷ്ഠൻ
വിശ്വത്തിൽ ത്രിഗുണസ്ഥനവനെന്നുരയ്ക്കുന്നു.
ശമമാദികരം തത്ത്വസംയുതമാകുമല്ലോ.
കാമാദികൊണ്ടു രജോയുക്തനായ്‌വരുന്നിതും
ക്രോധാദി തമോയുക്തരിവരാകുന്നവല്ലോ
ബോധമൂലമാം സത്വഗുണലാഭത്തെച്ചൊൽവൻ
യാതൊരു സമയത്തു സുകർമ്മങ്ങളാൽ പുമാൻ
ഭക്തിസംയുതനിരപേക്ഷനായെന്നെത്തന്നെ
സേവിക്കുന്നവനപ്പോരം സത്വമാം ഗുണം വരും.
ദേവർ മാനുഷർ പുമാൻ സ്ത്രീകളെന്നിരിക്കിലും
ആശയാ യുക്തനായി സ്വകർമ്മങ്ങളാലെന്നെ
പൂജിക്കുന്നവക്കപ്പോരം രാജസവൃത്തി സിദ്ധി
ഹിംസാബുദ്ധികളായി സ്വകർമ്മത്താലെയപ്പോരം
പൂജിപ്പിതെന്നതപ്പോരം താമസഗുണപ്രാപ്തി

---

സന്നിപാതം = സമ്മിശ്രം (ഗുണങ്ങളുടെ കൂടിക്കലർച്ച)

ഏവമാംസാത്വികരാജസ താമസഗ്ഗുണം
ജീവനാമെനിക്കിങ്ങതല്പവുമില്ല നൂനം.
ചിത്തജാതമാം ഗ്ഗുണകർമ്മങ്ങളിവയാലെ
ചിത്തബിംബിതൻ ജീവൻ ബദ്ധനായ് വന്നീടുന്നു.
ജനങ്ങൾ രാജോയുക്തമായിട്ടു യശസ്സായി
നിന്നീടും കർമ്മംകൊണ്ടു സുഖത്തെ യോജിക്കുന്നു.
ജനങ്ങൾ തമോഗ്ഗുണയുക്തരായ് ശോകമോഹ-
മെന്നിവ നിദ്രാഹിംസാദികളിൽ കൂടും ചിത്തം
ഇന്ദ്രിയനിവൃത്തധീയായിട്ടു ദേഹഭയ-
മെന്നിയേ ധീരനായി മാനസസംഗം വിട്ടു
ഇരിക്കുന്നതു സത്വഗ്ഗുണമെന്നറിയേണം.
ധരിക്ക ദേഹം ബുദ്ധിയഭിമാനവും പിന്നെ
മാനസഭ്രമമതും രാജസവികാരങ്ങൾ
മാനസ നഷ്ടം ചിന്താഹീനവും താമസമാം
സാത്വികഗ്ഗുണംമൂലം ദേവകൾക്കറിഞ്ഞാലും
സത്വമല്ലാത രജസ്താമസമസുരക്കും
സത്വമാം ഗ്ഗുണം ജാഗ്രദ്രാജസം സ്വപ്നമെന്നും
എത്രയും തമോഗ്ഗുണം സുഷുപ്തിയാകുന്നതും.
തുര്യമാമതു മൂന്നുഗ്ഗുണവും കൂടിയതു
മര്യാദയോടു ജനം സത്വത്താലൂർദ്ധ്വപ്രാപ്തി
രാജസഗ്ഗുണത്തിനാൽ മാനവനായും വരും.
രാജസത്തിനാൽ ജനമന്തരചാരികളാം
താമസാൽ കീഴ്പോട്ടേക്കുമിങ്ങനെ ഗ്ഗുണഗതി
സാത്വികഗ്ഗുണാശ്രയാൽ സ്വർഗ്ഗപ്രാപ്തിയും വരും.
ചിത്തേ രാജസലയാൽ മനുഷ്യലോകം വരും
താമസഗ്ഗുണാശ്രയംകൊണ്ടുണ്ടാം നരകവും
കാമാനുഭവത്തിനുമിങ്ങിവയതു കഷ്ടം
നിർഗ്ഗുണാലയന്മാരിങ്ങെന്നെയും പ്രാപിക്കുന്നു.
സൽഗ്ഗുണവാന്മാരേവമെങ്കലേ സകലവും
അർപ്പിക്കും കർമ്മമെല്ലാം സാത്വികമായി പൂർണ്ണ-
നിർവികല്പമായ്‌വരും ഫലവുമതിനാലെ
രാജസകർമ്മഫലം വികല്പമല്ലോ പിന്നെ
താമസകർമ്മഫലം നാശമാകയും ചെയ്യും
സാത്വികജ്ഞാനം മോക്ഷം രാജസജ്ഞാനമതു
ചിത്തസംശയഭ്രമം താമസജ്ഞാനം ചൊല്ലാം.
പ്രാകൃതഫലമാകും പിന്നേതു നിർഗ്ഗുണമാം
ജ്ഞാനത്താൽ ചലനഹീനത്വമാമെന്റെ നിഷ്ഠ

---

ഇന്ദ്രിയനിവൃത്തധീ=ഇന്ദ്രിയങ്ങളുടെ വികാരങ്ങളിൽനിന്നു മോചിച്ച ബുദ്ധി. അന്തരചാരികൾ=മദ്ധ്യത്തിൽ (ഭൂമിയിൽ) ചരിക്കുന്നവർ.

വന്നീടുമിനി വാസസ്ഥാനവും കേട്ടുകൊൾക.
വനവാസമാമത്രു സാത്വികമറിഞ്ഞാലും
രാജസം ഗ്രാമവാസം മൃതപത്തനവാസം
താമസം പിന്നെ ക്ഷേത്രവാസം നിർഗ്ഗുണമല്ലോ.
സാത്വികാധിപനവനസംഗി പിന്നേവനാം
ചിത്തചഞ്ചലം രജോഗ്ഗുണകത്താവു സംഗി
താമസാധിപൻ ഭ്രഷ്ടൻ കേട്ടാലുമിനിയും നീ.
നിർഗ്ഗുണാശ്രിതനെങ്കലാശ്രിതനദ്ധ്യാത്മത്തിൽ
എത്രയും ശ്രദ്ധയുള്ളോൻ സാത്വികനറിയേണം;
കർമ്മശ്രദ്ധവാനല്ലോ താമസനെന്നു നൂനം;
എന്നുടെ സേവാശ്രദ്ധൻ നിർഗ്ഗുണനാകുന്നതും;
നന്ദിതശുദ്ധപദാർത്ഥം പത്ഥ്യം സാത്വികനും;
പാപമാം വിഷയത്തിൽ പത്ഥ്യം രാജസമല്ലോ.
താമസന്നശുദ്ധവസ്തുക്കളിൽ പത്ഥ്യമുള്ളൂ.
യാതൊരു പദാത്ഥത്തിൽ ശ്രദ്ധയെന്നിയേ വാഴും
ചേതസി നിർഗ്ഗുണനെന്നുള്ളത്തിൽ ധരിക്ക നീ
സാത്വികനാത്മാവിൽനിന്നാകുന്നു സുഖം പിന്നെ
വിഷയങ്ങളിൽനിന്നു സൗഖ്യം രാജസനുള്ളൂ.
താമസനോത്താൽ മോഹദൈന്യത്തിന്നുള്ള സുഖം.
താമസപ്പിന്നനാകും നിർഗ്ഗുണനെങ്കൽ സുഖം.
കേൾക്ക നീ ദ്രവ്യം ലേശം ഫലവും കാലം ജ്ഞാനം
കർമ്മവുമാധിപത്യംശ്രദ്ധാവസ്ഥാദിയത്രും
ആകൃതിനിഷ്ഠകളും ഗുണങ്ങൾക്കിക്രമേണ
ആകുന്നു സവ്ത്തിനുമിങ്ങനെതന്നെയല്ലോ.
സാത്വികം ഗുണം വേണമതിനെ വേർതിരിച്ചു
സത്വവൃത്തവാന്മാക്കു ചൊല്ലുന്നു കേട്ടുകൊൾക.
ശമമാദികൾ ഭക്തി നിസ്സംഗം സ്വകർമ്മവും
കാമമെന്നിയേ യൂർദ്ധ്വഗതി ചിന്തനം പിന്നെ
ഗുണത്തിലസംഗത്വം നിർഗ്ഗുണജ്ഞാനചിന്താ
വിവിക്തവാസം ക്ഷേത്രവാസവും കൊള്ളാമല്ലോ.
അദ്ധ്യാത്മചിന്തനവും മാനസനിഗ്രഹവും
ശുദ്ധമാം പദാത്ഥത്തിൽ വേണ്ടതിനിച്ഛു കൊള്ളാം.
ആത്മാനന്ദത്തിൻമീതേ സൗഖ്യമില്ലെന്നു ബോധം
സ്വാത്മബോധത്തിനിവയൊക്കെ വേണ്ടതുതാനും.
മറേറതൊക്കെയും തമോ രാജസമറിഞ്ഞാലും
ചെററിഹ വേണമെങ്കിൽ സാത്വികം വേണ്ടതല്ലോ
ഇച്ചൊന്നഗുണമായ ഭാവങ്ങൾ സകലവും
ചില്പുമാൻതങ്കൽനിന്നു വേറിട്ടുള്ളവ സർവം
ബുദ്ധിയിൽ തോന്നുന്നതും കാണ്മതും കേൾക്കുന്നതും
ചിത്തത്തിൽ സ്ഫുരിപ്പതും യാതൊരു ഭാവങ്ങളും

ഒക്കെയും ചില്പുരുഷൻതങ്കലില്ലവയെന്ന-
തുരക്കാമ്പിൽ വഴിപോലെയുദ്ധവ! നിശ്ചയിക്ക.
പുരുഷന്മാക്കും സംസൃതികരം നിർഗ്ഗുണകർമ്മ-
കാരണനിബന്ധനമെന്നോക്ക വഴിപോലെ.
ചിത്തജങ്ങളായിരിക്കന്നോരിഗ്ഗുണകർമ്മ-
ബന്ധങ്ങളെല്ലാം സൗഖ്യമായിട്ടു ജയിച്ചിട്ടു
ഭക്തിയോഗങ്ങരംകൊണ്ടു മല്പരായണനായാൽ
മത്ഭാവം പ്രാപിച്ചീടാമില്ല സംശയമേതും.
ജ്ഞാനവിജ്ഞാന ജാതകാരണമായീടുന്ന
കായത്തെ ത്യജിച്ചിട്ടു ഗുണസംഗത്തെ ത്യക്ത്വാ
നിസ്പൃഹന്മാരായ്വിലക്ഷണരായ്വഴിപോലെ
നിസ്സംഗനാകുമെന്നെത്തന്നെയും ഭജിക്കേണം.
അപ്രമത്തനായ്വിദ്വാൻ രാജസതമസ്സിനെ
സല്പുമാൻ ജയിച്ചുകൊണ്ടിന്ദ്രിയജിതനായി
സാത്വികഗുണ സേവായുക്തനായ് മുനിയായി
ശാന്തധീയായി നിരപേക്ഷനായ് മായാഗുണ-
ബന്ധമോചനനായിട്ടെന്നെയും ഭജിച്ചിട്ടു
ജീവന്മുക്തനായ് ബ്രഹ്മപീയൂഷാംബുധൗ മുങ്ങീ-
ട്ടന്തർഭാഗവും ബഹിർഭാഗവുമേകമായ്ക്ക-
ണ്ടന്തരമെന്യേ വസിച്ചീടുന്നു യഥേച്ഛമായ്.
മമ ലക്ഷണമായിട്ടിരിക്കുമിദ്ദേഹത്തെ
ലഭിച്ചു മദ്ധർമ്മപാരഗനായാനന്ദനായ്
പരമായിരിക്കുന്നോരാത്മാനം പ്രാപിക്കുന്നു
പരമഭക്തനായുള്ളവനുദ്ധവ! കേരം
വിദ്വാനാമവൻ ഗുണമയനായിരിക്കുന്ന
ജീവനെ ജ്ഞാനനിഷ്ഠകൊണ്ടറിഞ്ഞനന്തരം
മായാമാത്രമായ് ദൃശ്യമാനങ്ങളായിരിക്കും
ഗുണങ്ങരം തന്നിലുള്ള വസ്തുതയറിഞ്ഞതിൽ
വത്തമാനനായിരിക്കുന്നതെന്നിരിക്കിലും
വിദ്വാനാമവൻ ജീവന്മുക്തനായ് ഭവിക്കുന്നു.
യാതൊരുത്തരും ശിശ്നോദരമോഹിതന്മാരായ്-
പാതകികളായേററമസത്താമവരോടു
സംസർഗ്ഗം ചെയ്യീടൊലാ ചെയ്യിതെന്നിരിക്കിലോ
സംസാരമായോരന്ധകൂപത്തിൽ വീഴും ദൃഢം.
എന്നതുപോലെ യജ്ഞാനാന്ധകാരത്തിൽ വീഴും
മുന്നമൈളനായ ഭൂപതികഥ കേരക്ക:
"ഉവ്വശീവിരഹത്താൽ ശോകമോഹിതനായി-
ട്ടുവ്വീശൻതൻെറ നിയമങ്ങളുമുപേക്ഷിച്ചു
ഉവ്വിയിലെല്ലാമവരംതന്നെയും തിരഞ്ഞുകൊ-

ണ്ടുവ്ശീശനന്മത്തവൽ നഗ്നനായ് ദുഃഖിയായി-
ക്കാമത്താൽ പരവശനായിട്ടു ദിവാരാത്രം
കാമിനീകാമൻ നീഹാരാതപവഷ്മേററു
തിരഞ്ഞു നടന്നുഴന്നന്നേരം നൃപതിക്കു
തിരിഞ്ഞു തൻെറ ദുഃഖകാരണമേവമോത്താൻ:
'കഷ്ടമെൻ മോഹത്തിൻെറ വിസ്താരം വലുതല്ലോ
ക്ലിഷ്ടനായഹങ്കാരകശ്മലചേതസ്സായി
ദൈവത്തിൻഗതിയറിയാഞ്ഞു ദേവ്യാഗ്രഹനാ-
യീവണ്ണം കണ്ഠിതനായിട്ടായുഃഖണ്ഡിതനായ്
മോഹപാശത്താൽ ബന്ധിച്ചെന്നെയുമറിയാതെ
ആഹന്ത! പ്രമാണത്തിൽ ശ്രുന്യദൃഷ്ടിയുമായി
തത്ത്വാർത്ഥമോത്ത്ു ശോഭിച്ചീടാതെ മൂഢാത്മാവായ്
തത്ത്വചിന്തനമെന്യേ സൂര്യനെ നോക്കീടാതെ
മന്ദിച്ചിതാശ്ചര്യമെന്നാത്മമോഹേന നാരി-
തന്നുടെ വരനായി ക്രീഡാവാനരംപോലെ
കളിക്കുന്നതു ചിത്രം ചക്രവത്തിയാം നൃപ-
നൈളനാമെന്നെയുമെന്നാത്മാവാമതിനെയും
തൃണവൽ സന്ത്യജിച്ചംഗനയെ പ്രാപിപ്പാനായ്
നാണമില്ലാതെ നഗ്നോന്മത്തവൽ നടക്കുന്നു.
ഈശ്വര! ഭഗവാനേ! ത്വത്ഭാവ വൈഭവങ്ങ-
ളാശ്ചര്യം പുനഃ പുനഃ ഖരംപോൽ നാരിതൻെറ
കാലടി കണ്ടുകൊണ്ടുമവളെ പ്രാപിപ്പാനായ്
മേല്ലുമേൽ തോന്നുന്നിതു ചിത്രമെത്രയുമിദം!
ബുദ്ധിവിദ്യാദി തപഃശ്രുതി മൗനങ്ങളാലെ
സാദ്ധ്യമൊന്നുമേയില്ല സ്ത്രീകളാലിവൻതൻെറ
മാനസമാഹൃതമായ് വന്നീടിൽ ഫലമില്ല;
വിദ്യയാ വിദ്വാനെന്നതാകിലും ഫലമില്ല.
പണ്ഡിതമാനനായിദ്ധീരനായീശ്വരങ്കൽ-
നിന്നുതൻ പ്രസാദത്താലുത്തമനായോരു ഞാൻ
സ്ത്രീകളാൽ ഗോചരവൽജിതനായുവ്ശീയോ-
ടാക്കുതം വരാഞ്ഞിടക്കൂടിയുമവരംതൻെറ
അധരാമൃതപാനാദികളിൽ തൃപ്തിവരാ-
ഞ്ഞധികമാഹുതിയാൽ വഹ്നിപോലേററം കാമ-
വദ്ധിതനായി പരസ്ത്രീയാൽ ചിത്തത്തെയപ-
ഹൃതമാകുന്നതിനെക്കളവാനായിക്കൊണ്ടു
ഈശനായ്ക്കൊണ്ടങ്ങധോക്ഷജനായാത്മാരാമേ-
ശ്വരനായിരിക്കുന്ന ഭഗവാൻതന്നെയിഹ

ഉന്മത്തവൽ = ഭ്രാന്തനെപ്പോലെ, നീഹാരാതപവർഷം = മഞ്ഞ്, വെയിൽ, മഴ ഇവ. പണ്ഡിതമാനൻ = പണ്ഡിതനെന്നു സ്വയം അഭിമാനിക്കുന്നവൻ.

പ്രാപിച്ചീടുന്നേനെന്റെ ദുർബ്ബോധഭ്രമമെല്ലാം
കേവലേശ്വരവാക്യാൽ കളഞ്ഞു തരേണമേ!
മാനസഗതമായിട്ടിരിക്കും മനോമോഹം
മാനസവശാത്മകൻതന്നിക്കേ ഭവിച്ചീട്ടു;
മാനസജിതാത്മാവിനേതുമേയില്ലയല്ലോ
ഈശ്വരൻതന്റെ മായാകൃതങ്ങളെല്ലാറേറയും.
നിശ്ചയിക്കുന്ന വിദ്വാൻ രജ്ജുസർപ്പധീപോലെ
ജ്ഞാനിഹ ജിതേന്ദ്രിയനല്ലാതെ മലിനനായ്
ദുർഗ്ഗന്ധാത്മകമായിട്ടശുചിയായിരിക്കും
കായമാകുന്നതവിദ്യാകൃതമതിനാലെ
മായാഹങ്കാരത്താലെന്നറിയുന്നതു വിദ്യാ.
കായത്തിന്നേതു ഗുണം ദേവകരും നരന്മാക്കും
മായയാമിതു മിഥ്യയെന്നറിയുന്നു വിദ്വാൻ.
താതനും ഭാര്യാഭർത്താ സ്വാമിയെന്നിവക്കെല്ലാം
ജാതമാം ദേഹത്തിങ്കലെന്തു സംബന്ധമുള്ളു?
അഗ്നിയിൽ ദഹിക്കിലാം ഗൃദ്ധ്രാദി ഭക്ഷിക്കിലാം
വിഘ്നമായ്മണ്ണിൽ ചേർന്നുപോയീടും ദേഹത്തിനാൽ
എന്തൊരു സാരമുള്ള ബന്ധുക്കൾക്കതിനാലെ
ചിന്തിക്കിലാത്മാവിനും തങ്ങൾക്കും കളേബരം
സാരമേതുമേയില്ലാ ദേഹത്തെയോർത്താൽ ചിത്രം!
ചോരയും ത്വങ്മാംസാസ്ഥിമജ്ജയും മേദഃസ്നായു–
സംയുതമായിരിക്കുമതിനെ സുസ്ഥിതമായ്
പൂയമാം മുഖം ചന്ദ്രസദൃശമോഹമാത്രം
വിൺമൂത്രപൂയം കൃമിസംയുതം നശ്യമായി
നിർമ്മലമതെന്നിയേയിരിക്കുന്നൊരു കായം
ശ്രേഷ്ഠമതെന്നു ചിന്തിക്കുന്നതു ചിത്രം! ചിത്രം!
തന്നുടെ പരമാത്ഥഗ്രഹണനായുള്ളവൻ
കളത്രപുത്രാത്ഥ ദേഹാദികളിലീയിച്ഛ
ഉള്ളത്തിലുണ്ടാകാതെ തുല്യനായ് വാണീടുന്നു.
വിഷയേന്ദ്രിയസംഗാൽ മാനസം ബഹിഃക്ഷോഭം
വിഷയങ്ങളിൽ ദൃഷ്ടശ്രുതമില്ലെന്നാലതിൽ
സക്തി സംഭവിക്കയെമില്ലതുമൂലംതന്നെ
ഭക്ത്യാ നിശ്ചലമനസ്സായുള്ള പുമാനവൻ.
അർത്ഥപുത്രാദി സമസ്തേന്ദ്രിയ വിഷയത്തിൽ
കർത്തവ്യമല്ല സംഗം വിദ്വാന്മാരായവക്കും
ഷഡ്വർഗ്ഗങ്ങളുമെല്ലാം വർജ്ജ്യമാകുന്നതെ'ന്നു
ഷഡ്വിധലിംഗത്താലുമറിഞ്ഞീടുദ്ധവ! നീ.
ഇത്തരമൈളനായ ഭൂപതിശ്രേഷ്ഠന്താനും

---

രജ്ജുസർപ്പധീ = കയറ് സർപ്പമാണെന്ന ബുദ്ധി. പൂയം = ചലം.

ചിന്തിച്ചുവ്'ശീലോഭാലുവ്'ശിതന്നിലുള്ള
ചിന്തയും ത്യജിച്ചാത്മാവിങ്കലാത്മാനം ചേത്തി-
ട്ടെങ്കലേ രമിച്ചാത്മജ്ഞാനേനാത്രുഢനായി
ശങ്കയില്ലതിനാലെ ദുസ്സംഗം ത്യജിച്ചിട്ട-
ങ്ങുത്സജ്ജം ചെയ്തീടേണം ബുദ്ധിമാന്മാരായുള്ളോർ
സത്തുക്കാം മനോബന്ധസംഗത്തെ മോചിക്കുന്ന
സത്തുക്കളായിരിക്കുമീശ്വരബുദ്ധിമാന്മാർ.
ശാന്തന്മാരായി സമദർശികളായിക്കൊണ്ടു
നിർമ്മമരായ് നിരഹങ്കാരികളായ്ക്കൊണ്ടു
നിർദ്വന്ദ്വന്മാരുമായിട്ടപരിഗ്രഹന്മാരായ്
അദ്വൈതന്മാരായിരിക്കുന്നോരു മഹാന്മാരിൽ
നിത്യവും മല്ക്കഥകാം ഭവിക്കും ഹിതമായി
എത്രയും പാപാർജ്ജിതമൊക്കെയും കളഞ്ഞിട്ടു
ശുദ്ധമാക്കീടുന്നിതു സജ്ജനം മല്ക്കഥകാം
ശ്രദ്ധാമല്ക്കഥയിലെന്നാകിൽ ഭക്തിയും വന്നു
മത്ഭക്തിയുള്ളവക്കു മറെറാന്നും വരേണ്ടതി-
ല്ലതുഭവമൃതിയില്ലാതാനന്ദമനുഭവം.
പൂണ്ണാത്മാവായിഗ്ഗുണമനന്തമായി നിത്യ-
മാമെങ്കൽ ലയിച്ചീടും മത്ഭക്തന്മാരായവർ:
ഭക്തിഹീനന്മാരായ മൂഢന്മാർ ഘോരമായി
അത്തലാം ഭവമൃതിസമുദ്രേ മുങ്ങിപ്പൊങ്ങി-
ക്കിടക്കുമിതെന്നിയേ ബ്രഹ്മജ്ഞന്മാരായുള്ള
സത്തുക്കാം സംസാരാബ്ധൗ മുങ്ങുകയില്ലതാനും.
പ്രാണിനാമന്നമഹം ജന്തുസൽപ്രാണനഹം
ത്രാണനമാർത്തന്മാക്കു നൃക്കാംക്കു ധർമ്മമഹം
ഏതു സത്തുക്കാംചൊല്ലും വിത്തമായതുമഹം
നേത്രങ്ങാംക്കെല്ലാം ജ്യോതിസ്സായതു ദേവതകാം
ബന്ധുക്കാം സത്തുക്കാംക്കും താതമാതാക്കളഹം
ഐളനാം നരവരനുർവ്വശീമോഹം ത്യക്ത്വാ
വെളിവാന്നാത്മാരാമനായിട്ടു ഭൂമിയിങ്കൽ
സഞ്ചാരമതും ചെയ്യുവാണിതു യഥാസുഖം."
സംസാരം വിവേചിച്ചാലഭിമാനത്തെപ്പോക്കാം
സംസാര ഗുണമയമെന്നുമീ രണ്ടർത്ഥത്തെ
ഭിക്ഷുഗീതയാ സാംഖ്യത്താലും ചൊന്നതിൻപിമ്പു
സൂക്ഷ്മമാം ഗുണമയ വിഷയസംഗങ്ങളെ
ത്യജിച്ചു പുരുഷാർത്ഥം സിദ്ധിക്കെന്നതിനൈളൻ
ത്യജിക്കാഞ്ഞുഴന്നതും ത്യജിച്ച വൃത്താന്തവും
അരുാംചെയ്യതു കേട്ടിട്ടുദ്ധവർ ഭക്തിയോടും
പരിചിൽ പത്തൊമ്പതാം ചോദ്യമീവണ്ണംചെയ്തു:
"ശ്രീമൻ നിന്തിരുവടിയരുാംക ക്രിയായോഗം

നിർമ്മലന്മാരായീടും സത്തുക്കരം ഭഗവാനെ
എന്തോന്നുകൊണ്ടു പൂജിക്കുന്നിതു തൽ പൂജയാ-
ലന്തരമില്ല നൃക്കരംക്കേററവും ശ്രേയസ്സെന്നും
ചൊല്ലുന്നിതതുകൊണ്ടു നാരദ വ്യാസാദികരം
വല്ലഭമുള്ള വ്യാഴൻ ശുക്രബ്രഹ്മാദിപുത്രർ
സർവവർണ്ണാശ്രമികരം തങ്ങരംക്കും സമ്മതമായ്
കേവലമുരുതരമോക്ഷദമായിക്കൊണ്ടു
സ്ത്രീശൂദ്രന്മാക്കുമാനന്ദവുമായ് കർമ്മബന്ധ-
വിച്ഛേദമായിരുന്നീടുന്നോരിക്രിയാമാർഗ്ഗം
വിശേഷാ! ഭവാൻഭക്തനായിക്കൊണ്ടരുരംചെയ്ക;
വിശ്വത്തിൽ മററാരുള്ളതീവകയരുരംചെയ്വാൻ?''
''ചിന്തിക്കിലന്തമില്ലാതിരിക്കും കർമ്മയോഗം
സംക്ഷേപമായിട്ടിഹ ചൊല്ലുവൻ കേട്ടുകൊരംക
വൈദികം താന്ത്രികവും രണ്ടും സമ്മിശ്രമായും
വേദിച്ചീടുക മൂന്നുവിധമായുള്ള മഖം
മൂന്നിനായിഷ്ടത്തോടുമെന്നെയർച്ചിക്കവേണം.
എന്നു പൂരുഷൻ ദ്വിജത്വത്തെത്താൻ പ്രാപിക്കുന്നി-
തന്നവൻ നിഗമോക്ത മാർഗ്ഗേണ ഭക്തിയോടും
എന്നെപ്പൂജിക്കവേണമതിന്റെ വിധി കേരംക്ക:
''സ്ഥണ്ഡിലേ വഹ്നിതങ്കലർച്ചിക്കാം സൂര്യങ്കലും
അണ്ഡത്തിൽ ഹൃത്തിങ്കലും ദ്വിജന്മാർ ഭക്തിയോടു
ദ്രവ്യങ്ങരംകൊണ്ടു പൂജിച്ചീടാം തദ്ഗുരുവിനെ
കേവലം ഞാനെന്നുററു പൂജിക്ക മമാജ്ഞയാ
ദന്തശോധനാദികരം സ്നാനവുംചെയ്തു പിന്നെ
മന്ത്രങ്ങരംകൊണ്ടുമംഗശുദ്ധിയുംചെയ്തു പിന്നെ
മൽഗ്രഹണത്തിനാലും ശുദ്ധനായ്വഴിപോലെ
സൽഗ്ഗുണ സന്ധ്യോപാസനാദികളായതെല്ലാം
വേദോക്തംപോലെ ചെയ്തു നിത്യകർമ്മങ്ങളേയും
സാദരം പിന്നെ വേണ്ടും കർമ്മത്തിനായിക്കൊണ്ടും
ദർഭയാലാസനത്തെ കല്പിച്ചു വസിച്ചതിൽ
സൽപ്പുമാൻ സങ്കല്പത്തെ പ്രാച്യമായ് കല്പിക്കേണം
ശിലയും ദാരു ലോഹം ലേപ്യലേഖ്യ സൈകതി
വിലസും മണിസ്വർണ്ണമിങ്ങനെയെട്ടുവിധം
പ്രതിമതന്നിൻ പ്രതിഷ്ഠിച്ചുകൊള്ളേണമെന്നെ
പ്രതിമതന്നിൽ പ്രതിഷ്ഠിപ്പതും രണ്ടുവിധം.
മന്ദിരത്തിങ്കലാവാഹിച്ചിട്ടു സ്ഥിരാർച്ചനം
സ്ഥണ്ഡിലേ കല്പിച്ചുദ്വസിപ്പതാമസ്ഥിരവും.

---

വൈദികം=വേദസംബന്ധം. നിഗമോക്തമാർഗ്ഗേണ=വേദവിധിയനുസരിച്ച്. സ്ഥണ്ഡിലം=യാഗശാലയിലെ ചതുരശ്രഭൂമി (ഇതിൽ അഗ്നികരം സ്ഥിതിചെയ്യുന്നതിനാൽ ഈ പേരുണ്ടായി).

പ്രതിഷ്ഠിച്ചുദ്വാസനമില്ലാത്തതല്ലോ സ്ഥിരം
പ്രതിഷ്ഠിച്ചുദ്വാസനംചെയ്‌വതങ്ങസ്ഥിരവും
സ്നാപനം വിലേപനം പരിമാർജ്ജനമിവ
അസ്ഥിരത്തിനും ചൊന്ന പ്രതിമതന്നിൽ വേണം
ദ്രവത്താലെന്നെ പ്രസിദ്ധവുമായ് യജിച്ചീടാം
സേവയാമത്രയാഗം പിന്നെയും പ്രതിമാസ്ഥ
മത്ഭക്തനെപ്രകാരം ഭാവത്താൽ മനസ്സിങ്കൽ
ഏല്പിച്ചവണ്ണം സ്നാനാദ്യലങ്കാരങ്ങൾകൊണ്ടും
അർച്ചിക്കാ'മതിനേതും സംശയമില്ലുദ്ധവ!
സ്ഥണ്ഡിലത്തിങ്കൽ തത്ത്വന്യാസേന വഹ്നിയിങ്ക-
ലാജ്യത്താൽ ഹവിസ്സിനാൽ സൂര്യേയർണ്ണത്താലേതാൻ
യോജ്യമായതുകൊണ്ടു ശ്രദ്ധാഭക്ത്യാദിയോടും
ജലഗന്ധങ്ങൾ പുഷ്പധൂപദീപാന്നാദ്യാദി-
പലതാൽ ശോഭനത്താൽ പൂജിക്കാമെന്നെയെടോ!
പൂജാസാധനമെല്ലാം മുമ്പിലേ സംഭരിച്ചു
പൂജസ്സു ദർഭാസനസ്ഥിതനായ് ദിഗ്ബന്ധത്താൽ
പൂജിച്ചു സമ്മുഖനായംഗന്യാസവുംചെയ്തു
യോജിച്ചു ചിത്തത്തോടും പാണികൾകൊണ്ടർച്ചിക്ക
അർച്ചനംചെയ്തു ദ്വിജൻ കലശമേവം യവ-
ദൂർവാദികൊണ്ടു സാധിച്ചങ്ങനെയെന്നാലത്തും
പൂജിച്ചു മൂന്നുപാത്രം വച്ചിട്ടങ്ങതിലുപ-
സാധിച്ചുവച്ചുള്ളോരു ദ്രവ്യങ്ങളതുകൊണ്ടും
പൂജിച്ചർച്ചിക്കാമത്ര ദേവതാപൂജയല്ലോ.
പൂജാപദ്ധതി പിന്നെ വേണ്ടതു ചൊൽവൻ കേൾക്ക
പാദ്യാർഘ്യാചമനത്തിനായ്ക്കൊണ്ടു മൂന്നു പാത്രം
സപുഷ്പം പൂർവംവച്ചു ദേശികൻ ഹൃത്തുകൊണ്ടു
ശിക്ഷയായ് ശീലിപ്പിച്ചിട്ടിരിക്കും ഗായത്രിയാൽ
ശിക്ഷയോടഭിമന്ത്രിച്ചീടുകവേണംതാനും
പിണ്ഡത്തിങ്കലനിലവഹ്നികൾതമ്മെക്കൊണ്ടു
നന്നായിശ്ശുദ്ധമാക്കി ഹൃൽസ്ഥമായിരിക്കുന്ന
കലയേയെന്റെ ജീവകലയായ് ധ്യാനിച്ചുടൻ
പരിചിൽ നാദാന്തത്തിൽ സിദ്ധഭാവിതമായി
ആത്മഭൂതമായിരിക്കുന്നതിനോടുകൂടി
ആത്മപിണ്ഡത്തിൽ വ്യാപ്തം സമമായ്കൈശ്വര്യതം
പരനെയാവാഹിച്ചിട്ടർച്ചനാദികളിൽ മാം
പരമായ് സ്ഥാപിച്ചിട്ടു പൂജിക്കാമലങ്കാരാൽ
എന്നുടെ നവകർമ്മാദികളാൽ കല്പിച്ചെന്റെ

---

പ്രാച്യം = കിഴക്കേദിക്കിൽ ലേപ്യ = മണ്ണ്, ചന്ദനം മുതലായവയാലുള്ളതു്. ലേഖ്യ = ലേഖനവസ്തുക്കളാലുള്ളതു്. ഉദ്വാസിക്കുക = ബഹിഷ്കരിക്കുക. സൈകതി = സികതയാലുള്ളതു് (സികത = മണൽ.)

ആസനത്തെയുമഷ്ടദളപത്മമായതിൻ-
കർണ്ണികതന്നിൽ പുഷ്പകേസരോജ്ജ്വലമായി
പാഞ്ചജന്യവും സുദർശനവും ഗദാ വാളും
ധനുസ്സും മുസലവും കൌസ്തുഭം ശ്രീവത്സവും
നന്നായിപ്പൂജിക്കേണം നന്ദം സുനന്ദനെയും
പ്രചണ്ഡം ചണ്ഡം പിന്നെ ഗരുഡം മഹാബലം
ബലനെക്കുമുദത്തെ കുമുദേക്ഷണൻതന്നെ
ദുർഗ്ഗയെ വിനായകം വിഷ്വക്സേനനെ വ്യാസം
സ്വർഗ്ഗനായകൻ ഗുരുൻ ദേവകളിവരെയും
തങ്ങൾക്കു തങ്ങൾക്കുള്ള സ്ഥാനാഭിമുഖമായി
മംഗലമാകുംവണ്ണമിരുന്നുകൊണ്ടു പിന്നെ
ചന്ദനകർപ്പൂരോശീരാഗരുകുങ്കുമങ്ങൾ
എന്നിവകൊണ്ടും പ്രോക്ഷിച്ചമ്പൊടു പൂജിക്കേണം
സുഗന്ധസലിലത്താൽ സ്നാനമന്ത്രങ്ങളാലും
നിത്യമായിരിക്കുന്ന വിഭവങ്ങളെക്കൊണ്ടും
സ്വർണ്ണധർമ്മാനുവാകാൽ മഹദ്പുരുഷവിദ്യാ
എന്നിവയാലും സൂക്തസാമ പുരുഷസൂക്ത്യാ
നീരാജനാദി വസ്ത്രാഭരണ പൂർണ്ണതയാൽ
ചാരുപുഷ്പങ്ങളാലും സുഗന്ധലേപനത്താൽ
ഏവമങ്ങലങ്കരിച്ചേററവും മോദത്തോടും
ഏവനെൻ ഭക്തനെന്നെയേററവും യഥോചിതം
ഗുളപായസസർപ്പിശ്ശഷ്കുല്യാപൂപാദ്യേന
വള്ളരെദ്ധിസൂപനൈവേദ്യം സങ്കല്പയേൽ.
ദന്തധാവനാഭ്യംഗാദ്യഭിഷേകങ്ങൾചെയ്തു
സന്തതമെന്നും നിവേദ്യംമുതൽ ഗീതനൃത്ത-
വാദ്യാലങ്കാരങ്ങളാൽ പർവ്വണിവിധിപോലെ
വഹ്നികുണ്ഡത്തിൽ യജിച്ചീടേണം സ്ഥണ്ഡിലേപി
പിന്നെ നൽപരിസ്തരണാദിഭിരഗ്നിയിലും
വിധിപോലുള്ള ബഹു സൽപദാർത്ഥങ്ങൾകൊണ്ടും
സതതം ശുഭബുദ്ധ്യാ ചലനരഹിതനായ്
തപ്തജാംബൂനദാഭപോലെ മാമഗ്നൗ രൂപം
ചിത്തത്തിൽ സങ്കല്പിച്ചു ഭക്തിയോടനുദിനം
ശംഖചക്രാബ്ജഗദാശോഭിതചതുർഭുജം
പങ്കജകിഞ്ജല്കാഭവാസസം പരം ശാന്തം
ശോഭിതകിരീടവും കടകകടിസൂത്ര-
ശോഭിതാംഗദവലയങ്ങൾ ശ്രീവത്സവക്ഷോ-
ദേശവും കൌസ്തുഭവും വനമാലയിത്യാദി-

നന്ദം = നന്ദനെ(നന്ദാദികളായവിഷ്ണുപാർഷദന്മാരെ). മഹദ്പുരുഷവിദ്യ = 'ജിതം തേ പുണ്ഡരീകാക്ഷ' എന്നു തുടങ്ങുന്ന മന്ത്രം. തപ്തജാംബൂനദാഭ = ചുട്ടുപഴുപ്പിച്ച സ്വർണ്ണത്തിന്റെ ശോഭ.

ശോഭിതരൂപനാകുമെന്നെ ധ്യാനിച്ചർച്ചിച്ചാ-
ലാനന്ദാൽ ഹവിസ്സിനാൽ ഘൃതത്താലോരോതര-
മൊന്നിച്ചു ഷോഡശോപചാരാദ്യർത്ഥങ്ങളാൽകൊണ്ടു
മൂലമന്ത്രത്താൽ ധർമ്മാദികളാൽ സംയുക്തനായ്
ഞായമെങ്ങനെയെന്നാലവ്വണ്ണം മന്ത്രത്താലും
ബോധജ്ഞനർച്ചിച്ചിട്ടു നമസ്കാരവുംചെയ്തു
പാഷദന്മാർക്കായ്ക്കൊണ്ടു നൈവേദ്യാർച്ചനംചെയ്തു.
മൂലമന്ത്രത്തെജ്ജപ്ത്വാ ബ്രഹ്മത്തെ സ്മരിച്ചിട്ടു
മൂലമാം നാരായണനായിരിക്കുന്ന വിഷ്വ-
ക്സേനനായ്ക്കൊണ്ടും ശേഷമുപചാരങ്ങൾ ദാനം
ചെയ്തു സങ്കൽപിച്ചു പൂജിക്കുക ഭക്ത്യാ പിന്നെ
വക്ത്രവാസത്തിന്നായിത്താംബൂലനിവേദ്യവും
ഭക്തിമാൻ ചെയ്തുപിന്നെ മുക്തിസമ്പാദിപ്പാനായ്
മൽകഥ കേട്ടു നൃത്തം ചെയ്തുയും മുഹൂർത്തത്താൽ
സൽകഥാമാനനായിസ്സങ്കൽപരൂപങ്ങളാം
പ്രാകൃതന്മാരാം പൗരാണികന്മാരുച്ചരിക്കും
കേവലസ്തവങ്ങളാൽ സ്തുതിച്ചു സന്തുഷ്ടനായ്
വന്ദിതനായി നൃത്തം ചെയ്തിട്ടുമൽപദത്തെ
വന്ദിച്ചുവീണു നമസ്കരിച്ചു ബാഹുക്കളാൽ
പരിരംഭണമായി പ്രാർത്ഥിച്ചീടേണമെന്നെ:
''പരമജഗൽപ്രഭോ! പരബ്രഹ്മമേ! പോററി!
ജനനമരണാദി സംസാരാർണ്ണവേ നിന്നു
തരണംചെയ്തീടുവാൻ കരുണയരുളുക.''
ഇത്തരമർച്ചിച്ചതി ഭക്തിസംയുക്തമെന്നാൽ
ദത്തമായിരിക്കുന്നോരുത്തമപ്രസാദത്തെ
ധൃത്വാ മസ്തകേ പിന്നെയാദരവോടുകൂടി
ഉദ്വാസിപ്പിക്കേണമെന്നിരിക്കിൽ കേവലാത്മാ
ജ്യോതിരൂപകമായിട്ടിരിപ്പോരെങ്കൽത്തന്നെ
ചേതസാ ഉദ്വാസിപ്പിച്ചീടുക ശാന്തനായി
അച്ചനാദികളേവമേവൻ യാതൊരേടത്തു-
മർച്ചിക്കുന്നാകിലതു ശ്രദ്ധയായർച്ചിക്കേണം
സർവാത്മാവാകുമഹം സർവ്വഭൂതങ്ങളാലും
സർവ്വഭൂതാത്മാവായും താൻതന്നെയിരിക്കുന്ന-
തെന്നറിഞ്ഞേവം ക്രിയായോഗകർമ്മങ്ങൾകൊണ്ടും
വൈദികതാന്ത്രികങ്ങൾകൊണ്ടുമർപ്പയന്നായി
ഇഹലോകവും പരലോകവും സാധിക്കുന്നി-
തിഹയെന്നുടെ സേവാർച്ചനയ്ക്കു പുഷ്ടോദ്യാനേ

ബാഹുക്കളാൽ പരിരംഭണമായി = ബാഹുക്കൾ കൂട്ടിപ്പിണച്ച്. ധൃത്വാ മസ്തകേ = ശിരസ്സിൽ ധരിച്ചിട്ട്.

നദീതീരത്തും ക്ഷേത്രങ്ങളിലും ഗ്രാമങ്ങളിൽ
വനദേശത്തും രാജമന്ദിരം ബ്രഹ്മലോകം
ഉത്തമനെന്നെത്തന്നെ നിരപേക്ഷകനായി
ഭക്തിയോഗത്താൽ പൂർണ്ണനായിരിക്കുന്നോരെന്റെ
ഭക്തിയോഗത്തെ ലഭിച്ചീടുന്നിതിപ്രകാരം
യാതൊരുത്തനുമെന്നെപ്പൂജിക്കുന്നിതവനാൽ
സദ്വൃത്തയായും പരദത്തയായിരിക്കുന്ന
വൃത്തിയെ വിട്ടു സുരവിപ്രന്മാരുടെ വൃത്തി-
യുക്തനായ്‌വരുന്ന തദപൃത്തവാനായുള്ളവൻ
അയുതായുതവർഷം ഭക്തനായ് സർവകർമ്മ-
ഫലസിദ്ധനായ്‌വന്നതില്ല സംശയമേത്തും.
പരന്റെ സ്വാഭാവികമായ കർമ്മങ്ങൾ സ്തുതി-
ക്കരുതു നിന്ദിക്കയും ചെയ്യരുതറിഞ്ഞാലും.
ഏകാത്മാവായിരിക്കും വിശ്വമാമിതുകൊണ്ടും
പ്രകൃതിപുരുഷാത്മാവായിരിക്കുന്ന പരൻ
തത്സ്വഭാവങ്ങളായ കർമ്മങ്ങൾകൊണ്ടുമേവം
പ്രശംസിക്കയും നിന്ദിക്കയും ചെയ്തീടുന്നവൻ
വേഗമോടസത്താകുമിരുട്ടുതന്നിൽ ചെന്നു
ശോകമോഹിതനായി സംഭ്രമിക്കുന്നുതാനും.
നിദ്രാസംയുക്തനായിട്ടിരിക്കും തൈജസനും
പിണ്ഡസ്ഥനായി നഷ്ടചേതനനായിക്കൊണ്ടു
മായയെ പ്രാപിക്കുന്നു മൃത്യുതന്നെയും ചേരും.
നാനാർത്ഥദൃക്കായ് പുമാൻ പ്രാപിക്കുന്നതുപോലെ
നല്ലതുമാകാത്തതും രണ്ടും ഭേദങ്ങളൊന്നു-
മില്ലല്ലോ അദ്വൈതമായിരിക്കും വസ്തുവിനു
ഒന്നുമില്ലതുകൊണ്ടെന്നുരപ്പതസത്യമാം.
മാനസധ്യാനംതന്നെ വേറെയൊന്നുമേയില്ല
ആഭാസനായിച്ഛായാരൂപനാം തൈജസൻതാൻ
നശിച്ചുപോകുന്നിതു വേറില്ലെന്നറിഞ്ഞിട്ടും
ഈവണ്ണം ദേഹാദിയാം ഭാവങ്ങൾ ശാന്തിവന്നാ-
ലവനു മൃത്യുവിങ്കൽനിന്നേതും ഭയംവേണ്ടാ
ആത്മാവുതന്നെ വിശ്വം സൃഷ്ടിച്ചീടുന്നതത്തും
ആത്മാവാം പ്രഭു സൃഷ്ടിച്ചീടുന്നതില്ലൊന്നുമേ,
വിശ്വാത്മാതന്നെ രക്ഷിക്കുന്നതും സംഹാരവും
വിശ്വാത്മാതന്നിൽ യുഷ്മദസ്മദ്വൈതങ്ങളില്ല
ഉണ്ടെന്നു തോന്നുന്നതു ത്രിഗുണമയഭേദം
രണ്ടെന്നു തോന്നുന്നതു മായാവൈഭവംതന്നെ.

---

നാനാർത്ഥദൃക് = ചപലവസ്തുക്കളിൽ കണ്ണുള്ളവൻ. (ചഞ്ചലദൃഷ്ടി). യുഷ്മ ദസ്മൽദ്വൈതങ്ങൾ = നിന്റേതു്, എന്റേതു് എന്നീ ദ്വന്ദ്വങ്ങൾ.

ജ്ഞാനവിജ്ഞാന നിപുണത്വമാം മദ്ഭക്തത്തെ
ജ്ഞാനിയാമവൻ ഗ്രഹിച്ചിട്ടുടനിഷ്ടാനിഷ്ട-
ഭേദമെന്നിയേ ലോകേ സൂര്യനെപ്പോലെ നിത്യം
ചേതസി ഭേദാഭേദമെന്നിയേ സദാകാലം
പ്രത്യക്ഷാനുമാനമാം നിഗമങ്ങളെക്കൊണ്ടു
പ്രത്യക്ഷാത്മാവായ്കണ്ടു സർവവുമറിഞ്ഞുതാൻ
നിസ്സംഗനായി സർവദിക്കിലും സദാകാലം
സത്സംഗംകൊണ്ടു നിത്യം കഴിച്ചു സഞ്ചരിക്കും."
ഭഗവൽപൂജാവിധി കേട്ടിരുപതാം ചോദ്യം
ഭഗവാനോടു ചോദിച്ചീടിനാനുദ്ധവനും:
"ആത്മാവിനില്ല ജനിമൃതി ദേഹത്തിനെന്നും
ആത്മാവല്ലാതെ ദേഹേന്ദ്രിയങ്ങൾക്കെല്ലാം സാക്ഷി-
യായിട്ടവ്യയമായി നിർഗ്ഗുണ സ്വയം ജ്യോതി-
സ്സായഗ്നിദാരുസംയുതംപോലെയല്ലോ ദേഹ-
സംബന്ധിയായിക്കൊണ്ടു സംസൃതി തോന്നീടുന്നു.
ആയതുകൊണ്ടു ശരീരത്തിനോ ആത്മാവിനോ
ആർക്കു സംസാരം പറയേണ്ടതു ചൊല്ലു"കെന്ന
വാക്യത്തെക്കേട്ടിട്ടരുൾചെയ്തിതു മുകുന്ദനും:
"എത്ര നാളേയ്ക്കു ദേഹേന്ദ്രിയ പ്രാണാദിയോടു
യുക്തമായാത്മാവിനു സംസാരബന്ധം തോന്നും
അത്രനാൾ സംസാരത്തിൻ ഫലവാനായിത്തോന്നും
ചിത്തത്തിലാത്മാനാത്മജ്ഞാനമതില്ലായ്കയാൽ-
അവിവേകികളായുള്ളവർക്കു പരമാർത്ഥ-
ജ്ഞാനത്തെയറിയാതെ സംസാരം പോകയില്ല
മാനുഷസ്വപ്നത്തിങ്കൽ ധനലാഭത്തെപ്പോലെ
ഈ വിഷയങ്ങൾ ധ്യാനനായനേകാനർത്ഥങ്ങൾ
ബുദ്ധ്യാ താനനുഭവിക്കുന്നവൻ പരമാർത്ഥ-
ബോധം കൂടാതെ മോഹത്തിന്നായിക്കൊണ്ടു സർവ്വം
കല്പിക്കുന്നതു ശോകം ഹർഷവും ഭയം ക്രോധം
ലോഭം മോഹവുമിച്ഛയെന്നിവയെല്ലാം പാർത്താ-
ലഹങ്കാരത്താലത്രേ കാണുന്നു ജന്മാദിയും
അഹങ്കാരത്തിന്നിവയാത്മാവിനൊന്നുമില്ല.
ദേഹാദ്യഭിമാനിയായന്തരാത്മാവാം ജീവൻ
മോഹമാം ഗുണരൂപമൂർത്തിയായ് സൂത്രരൂപ-
നായിട്ടു സംസാരിയായിരിക്കുന്നതു കാലം
മായതൻ തന്ത്രാകൃതി രൂപഭാവത്താലെടോ!
ബഹുരൂപവും മനോവചനപ്രാണദേഹം

സംസൃതി = സംസാരം. ഗുണരൂപമൂർത്തി = ഗുണങ്ങളും രൂപങ്ങളും തന്റെ ശരീരമായുള്ളവൻ.

ബഹുകർമ്മങ്ങളെല്ലാം ജ്ഞാനവാളിനാൽ മുന്നം
ഛേദിച്ചു മോഹമെന്യേ സഞ്ചരിച്ചീടും ചിത്ത-
ജ്ഞാനവും വിവേകവും നിഗമം തപസ്സേവം
പ്രത്യക്ഷാനുമാനവുമാദ്യന്തം ബ്രഹ്മംതന്നെ.
യാതൊന്നു സമസ്തവും കേവലമവനല്ല
കാലവും ഹേതുക്കളും സർവ്വവും ബ്രഹ്മംതന്നെ.
ലീലാഭേദങ്ങൾ സർവബന്ധവും ഭ്രമണംപോൽ.
സൃഷ്ടിക്കു മുമ്പും പിമ്പും മദ്ധ്യവും ബ്രഹ്മംതന്നെ
സൃഷ്ടിക്കു ഭ്രമണങ്ങൾ സർവദാ സ്വപ്നമല്ലോ
വ്യവഹാരത്തിൻ നാനാവിധ വാച്യമായുള്ള
വ്യവഹാരമാം വാച്യഭ്രമണം നാനാവായി-
ട്ടിരിക്കുംപോലെയേകവിജ്ഞാനമെന്നാകിലും
പിരിച്ചു വാച്യമായിട്ടവസ്ഥാത്രയമത്രും
ത്രിഗുണമായും കാര്യകാരണ കർത്തൃഭേദം
സ്വഗതമായി വാച്യാൽ നാനാത്വം തോന്നുന്നതും
സാക്ഷിത്വമായിരിക്കും യാതൊരു തുര്യഭാവം
സാക്ഷാലായതുകൊണ്ടുതന്നെയെന്നറിഞ്ഞാലും
ആദിമദ്ധ്യാന്തം മൂന്നും താൻതന്നെയെന്നാകിലും
മാത്രകൾ ഭൂതങ്ങളായ് യാതൊന്നു ശോഭിക്കുന്നു
യാതൊന്നാമതു വിദ്യാമാനമായ് രജോഗുണ-
സർഗ്ഗമായ് വികാരമായ് ശോഭിക്കുന്നതിനു മേൽ
കേവലനായും ജ്യോതിഃപരമാത്മാവാം ബ്രഹ്മം
ശോഭിക്കുന്നിതു സർവ വസ്തുക്കൾക്കെല്ലാം വേറായ്
ദേഹാദ്യൈന്ദ്രിയാത്മാത്മാ വൈകാരചിത്രമേവം
മോഹത്തെ വിട്ടു സ്പഷ്ടമാംവണ്ണം വിവേകിച്ചും
അറിഞ്ഞിട്ടപവാദവാക്യ സംഗ്രഹണമാം
കാര്യകാരണജ്ഞാനംകൊണ്ടു സന്ദേഹമെല്ലാം
ഛേദിച്ചിട്ടാത്മാനന്ദസന്തുഷ്ട്യാ സർവകാമ-
ന്മാരിൽവച്ചെല്ലാം കാമസിദ്ധനായ് രമിക്കേണം
ഇന്ദ്രിയദശകവും ദേഹവുമാത്മാവല്ല
പ്രാണനും വായു ജലം പൃഥിവി വഹ്നി വ്യോമം
മനസ്സും മാത്രകളും ബുദ്ധിയും ഗുണങ്ങളും
മാനാഹങ്കാരമിവയാത്മാവല്ലെന്നു നൂനം.
അഹങ്കാരത്താൽ ഗുണത്രൂപങ്ങളാകുമന്ത-
ക്കരണങ്ങളും മാത്രാദികളും ഗുണങ്ങളാൽ
അക്ഷരാത്മക രൂപനായീടുമാത്മാവിനെ
നശ്വരമിവയൊന്നും സ്പർശിക്കുന്നതുമില്ല

നിഗമം = വേദം. കാര്യം = അധിഭൂതം. കാരണം = അദ്ധ്യാത്മം. കർത്തൃ = അധിദൈവം.

ഏവംസംഗങ്ങരംതന്നിൽനിന്നു സംഗഹീനനാ-
യേവം വജ്ജിതനായിഗ്ഗുണങ്ങരംതന്നിൽനിന്നും
മായ രഞ്ജിത സർവ വസ്തുക്കരംതന്നിൽനിന്നും
കേവലം വിരക്തനായവ്വളവാത്മഭക്തി
യോഗത്താൽ ദൃഢമായി രാജസ ഗ്ഗുണചിത്തം
കേവലം നിരസിപ്പതെത്രത്തോളവുമപി
രോഗിക്കു വൈദ്യൻ കഷായങ്ങരം കല്പിപ്പതുപോൽ
ഭോഗസംഗമരോഗിക്കാമയം പോവാനായി
മേന്മേലേ മനഃശാന്തി വരുവാനായിക്കൊണ്ടു
മേന്മേലക്കഷായകർമ്മങ്ങളാമൗഷധങ്ങരം
കല്പിക്കും വേദം സംസാരാമയവൈദ്യമായി
കല്പിച്ചതെല്ലാം മനോജയത്വം വന്നീടുവാൻ.
യാതൊന്നു ചിലർ യോഗിയായവർ പരമാത്ഥം
ചേതസി ഗ്രഹിച്ചു പിൻ മാനവ ദേവകളാൽ
നിർമ്മിച്ചു ചൊല്ലും യോഗകർമ്മങ്ങളവയെല്ലാം
മുന്നമഭ്യാസമാകകൊണ്ടത്രും ചെയ്യുന്നീല.
ആയത്നുകൊണ്ടു വിദ്വാൻ പ്രകൃതിസ്ഥിതൻതന്നെ.
എങ്കിലും മോഹമൊക്കെ നിവൃത്തമാക്കിക്കൊണ്ടും
തന്നുടെ സുഖാനുഭൂത്യാനന്ദനായിക്കൊണ്ടും
ശയനാഗമനാദി ഭോജന നാനാകർമ്മം
ആചരിക്കുമ്പോരം സ്വാനുഭാവഭവാനുഭവം
മേന്മേലേ ക്രമമനുഭവമായിരിക്കുന്നു
ഇന്ദ്രിയകാരണാത്ഥങ്ങളേയുമനുമാനാൽ
നന്നായ്ക്കണ്ടറിഞ്ഞിട്ടു സ്വപ്നവൽ സർവേന്ദ്രിയ-
വിഷയവ്യാപാരങ്ങരം കണ്ടാലും കേരംക്ക ചെയ്തു
വിഷയമനുഭവിച്ചാലും സക്തനുമല്ല
ഒന്നിലും സ്പശിക്കയില്ലാത്മാവെങ്ങനെയെന്നാൽ
മന്നിടത്തിങ്കൽ സൂര്യൻ ലോകത്തെയെന്നപോലെ
സവ്വും കണ്ടീടിലുമജ്ഞാനബുദ്ധിയിങ്കൽ
കൈവരാ നിപുണനായ് സ്വയംജ്യോതിസ്സുമായി
അജനായപ്രമേയനായ് മഹാഭൂതിയായി
വിജയമായിട്ടെല്ലാമനുഭൂതാത്മാവായി
ഏകനായദ്വിതീയനായാത്മാരാമനായി
ആകവേ താനായ്ക്കൊണ്ടു സഞ്ചരിക്കുന്നു ജ്ഞാനി.
കേവലത്തിങ്കലെത്ര കാലം സമ്മോഹമെന്നാ-
ലാവിർഭൂതമാമത്രകാലവും ദ്വൈതഭ്രമം
ദ്വൈതമില്ലല്ലോ തനിക്കോരത്തോളം നാമാകൃതി-
യാതമാം നാമാകൃതിയാശ്രമവണ്ണങ്ങളാൽ
നന്നവയെല്ലാം വേറായതിവണ്ണാശ്രമിയായ്
തന്നുള്ളിൽ നിസ്സംഗനായ് നില്ക്കുന്ന ജ്ഞാനവാനും

അന്യമില്ലകക്കാമ്പിലായതു മൂലമായി
ജാതമായ്ക്കാണ്മതെല്ലാം വ്യോമനി ലേഖ്യതുല്യം.
ജാതമാം പഞ്ചവർണ്ണമെന്നറികതുതന്നെ
മായാലോകമാമതിനാലെ ബാധയുമില്ല
മായാസാക്ഷിയായ് മേവുമാത്മാവു തനിക്കെന്നും.
ഇത്തരമറിഞ്ഞുള്ളിലേററവും ദൃഢജ്ഞനായ്
വിത്തായിട്ടതി ശാന്തനായിരിക്കുന്ന ജ്ഞാനി.
പണ്ഡിതമാനികൾക്കു തോന്നുന്നോരഭിമാനം
രണ്ടെന്നു ചൊല്ലീടുന്നോരർത്ഥവാദങ്ങൾ വൃഥാ.
പരമാനന്ദാത്മാനുഭവയോഗിയാമവൻ
വരവുമിഷ്ടാനിഷ്ടകായ വേദാദി വിധി
യോഗധാരണകൊണ്ടു സർവ്വ സങ്കല്പങ്ങളെ
വേഗേന ദഹിപ്പിക്കുമില്ല സംശയമേതും.
യാതൊരു ഭാവകർമ്മ വികല്പാവസ്ഥാദികൾ
ചേതസി തോന്നിച്ചെയ്തു ഭുജിച്ചീടുന്നതെല്ലാം
അഗ്നിയിൽ പദാർത്ഥങ്ങൾ ദഹിക്കുന്നതുപോലെ
വിഘ്നമെന്നിയേ ജ്ഞാനപാവകൻ ദഹിച്ചീടും
എന്നുടെ ധ്യാനംകൊണ്ടും കീർത്തനാദികൾകൊണ്ടും
പിന്നേതു യോഗവൃത്തികൊണ്ടുമിങ്ങശുഭങ്ങൾ
ശുഭങ്ങൾകൊണ്ടു കളഞ്ഞീടേണം വഴിപോലെ.
ശുഭമാം ഭക്തിയോഗാൽ ചിലർതന്നുടെ ദേഹം
നശിയാതിരിപ്പാനായ് നോക്കീടുന്നിതു ചിലർ
ആശയാധീരന്മാരായ്ത്തന്നുടെ ശരീരത്തെ
പലതാമുപായത്താൽ സിദ്ധിയായ് യോജിക്കുന്നു.
ചിലരിദ്ദേഹം നിത്യമല്ലെന്നു നിശ്ചയിച്ചു
വൃക്ഷത്തിന്നിഹ ഫലമെങ്ങനെയതുപോലെ
വൃക്ഷമാം ദേഹത്തിനു യോഗമാം ഫലമെന്നു
നിശ്ചയിച്ചിട്ടു ഭക്തിയോഗത്തെസ്സേവിക്കുന്നു.
ഇച്ഛാദി ശരീരത്തെസ്സൗഖ്യങ്ങൾ വിട്ടു ചിലർ
സശ്രദ്ധമായി ദേഹഭോഗേച്ഛാഗ്രഹമെന്യേ
വിശ്വാസത്തോടുമെന്നെയാശ്രയിച്ചിട്ടു ഭക്ത്യാ
യോഗസ്ഥനായിരുന്നീടുന്നവൻ വൃദ്ധിക്ഷയം
ആഗതം ചെലവുകൾ വ്യാപാര സുഖാദിയും
ചിത്തത്തിൽനിന്നു നീക്കി വസിക്കുന്നിതു നന്നായ്
ഉത്തമനവനിച്ഛാനിച്ഛാദി ദ്വൈതമില്ല
ആത്മാവും ദേഹേന്ദ്രിയ പ്രാണാദി തമ്മിലുള്ളോ-
രാത്മസംബന്ധംതന്നെ സംസാരമെന്നും ചൊൽവൂ.

---

വ്യോമനി ലേഖ്യതുല്യം = ആകാശത്തിലെ എഴുത്തുപോലെ. വിത്തായിട്ട് = അറിഞ്ഞവനായി. ആശയാധീരന്മാർ = മനസ്സിൽ ധൈര്യമില്ലാത്തവർ. ആഗതം = വരവ്.

ആത്മാവും ദേഹാദിയും ഭേദമായ്തോന്നിത്തമ്മിൽ
സമ്മിശ്രസംസാരമായ് സംബന്ധമശുഭത്തെ
ഭക്തിയോഗാത്മൈക്യജ്ഞാനത്തിനാൽ തീർത്തിടേണം
ഭക്തിയോഗാത്മകനാമെന്നെയാശ്രയിച്ചെടോ!''
ഇത്തരമരുൾചെയ്തനേരത്തുദ്ധവൻതാനും
ചിത്തമോദത്തോടിരുപത്തൊന്നാഞ്ചോദ്യംചെയ്തു:
''അന്യമാമനാത്മയോഗങ്ങളാൽപുമാൻ ജ്ഞാന-
മെങ്ങനെ വേഗം സിദ്ധിച്ചീടുന്നിതതു ചൊൽക?
മാനസജയം വരുത്തീടുവാനല്ലോ യോഗം
മാനസജയത്തിന്നങ്ങാശ്രയമായിക്കൊണ്ടു
മുത്തമോത്തമമായി സകലത്തിനുമെല്ലാം
ഭക്തിയോഗത്തെയരുൾചെയ്യണ''മെന്നിങ്ങനെ
ചോദിച്ചോരുദ്ധവൻെറ വാക്കുകൾ കേട്ടു കൃഷ്ണൻ
മോദേന മന്ദസ്മിതം ചെയ്തരുൾചെയ്ത വാക്യം
കേട്ടുകൊള്ളുക നൃപതീമണേ! വഴിപോലെ
ശ്രേഷ്ഠനാമുദ്ധവനോടായിട്ടു കൃഷ്ണൻ ചൊന്നാൻ:-

## ഭഗവദ്ധർമ്മകഥനം

''എന്നുടെ ധർമ്മങ്ങളെ വർണ്ണിച്ചീടുന്നു കേൾക്ക
എന്നുടെ ധർമ്മത്തിനാൽ മാനവൻ ശ്രദ്ധയോടും
ജയിച്ചു കൂടാതൊരു മൃത്യുവെജ്ജയിക്കുന്നു
ജയിപ്പാൻ സർവകർമ്മമെങ്കലർപ്പണംചെയ്തു
മെല്ലവേ മനനംകൊണ്ടെൻെറ ധർമ്മാത്മാവിങ്കൽ
നന്നായി മനോരതനായിട്ടു തന്നെസർവ-
കർമ്മങ്ങൾചെയ്തു പുണ്യദേശമാശ്രിതനായി
നിർമ്മല ഭക്തന്മാരാം സാധുക്കളോടുംകൂടി
ദേവദൈതേയനരന്മാരിൽ ഭക്തന്മാരായി-
ക്കേവല ചരിതത്താൽ സത്രത്താൽ വേറായിനി-
ക്കാണ്ടൊണ്ടുത്സവങ്ങളെ ചെയ്കയും ഗീതംനൃത്തം
ആദിയായ് മഹാരാജ വൈഭവേ വിഭൂതിയാൽ
സേവിക്ക സർവഭൂതത്തിങ്കലുമെന്നെത്തന്നെ
വ്യോമംപോലകം പുറം സർവത്ര വ്യാപ്തമായി
പൂർണ്ണമായ്ക്കണ്ടു മലവിച്ഛിന്നാശയനായി
കാണേണമാത്മാവിനെയാത്മനാ സർവം തത്ത്വം.
ഇങ്ങനെ സർവഭൂതങ്ങളേയും മത്ഭാവത്തിൽ
ഒന്നായിക്കാണുന്നേരം ദ്വൈതഭേദവുമില്ല
സർവവും ഞാനായ്ക്കാണും ഭാവസംയുക്തനായി

മലവിച്ഛിന്നം = അഴുക്കിൽനിന്നു വേർപെട്ടത്.

സർവവും ജയിച്ചറിഞ്ഞന്യമില്ലെന്നു കണ്ടു
കേവലജ്ഞാനമത്തുതന്നെയും പ്രാപിക്കണം
ബ്രാഹ്മണങ്കലും ചണ്ഡാലങ്കലും സൂര്യനെപ്പോൽ
സമദൃക്കായിക്കണ്ടു വിദ്വാനായ് നരന്മാരിൽ
ഏററവും മത്ഭാവനാലഹങ്കാരങ്ങൾ നീക്കി
മുററീടും ഭക്ത്യാ സർവ ജനങ്ങളാത്മദൃക്കായ്
ലജ്ജകൂടാതെ നമസ്കരിച്ചു ഗോചണ്ഡാല-
തുരംഗ ഖരാദികൾ സർവ്വവും സമമെന്ന
തുല്യതയായ ഭാവം ജ്ഞാനത്താൽ സിദ്ധിക്കേണ-
മെല്ലാവസ്തുക്കളിലും മത്ഭാവം വന്നീടാതെ
തുല്യമില്ലാതെയെത്ര നാളിരിക്കുന്നതെന്നാൽ
അത്രനാളേക്കം മനോവാക്കകായങ്ങളായ
വൃത്തികൾകൊണ്ടു തുല്യദേവോപാസന വേണം.
സർവ്വം ബ്രഹ്മാത്മകമായി വിദ്യയാകണ്ടു
സർവ്വത്തിങ്കലുംനിന്നു ബന്ധമുക്തനുമായി
സർവ്വഭൂതങ്ങളിലും വാങ്മനഃകായവൃത്യാ
സർവ്വവും ഞാൻതാനെന്നു ഭാവിച്ചു വഴിപോലെ
സർവ്വകാലങ്ങളിലുമിതുപോൽ മമ മത-
മെന്നതല്ലാതെയില്ലെന്നറിഞ്ഞു മത്ഭാവേന
സർവ്വഭൂതേഷു മനോവാക്കകായങ്ങളാലെ
ദുർവ്വിഷയങ്ങളായ രാഗാദിയഭിമാനം
അക്രമങ്ങളും ഹിംസാദികളാംദോഷങ്ങളും
വക്രങ്ങൾ വിട്ടു നല്ല സന്മാർഗ്ഗപരനായി
തെളിഞ്ഞിട്ടെൻെറ ധർമ്മംതന്നിലുത്തമനായി
വിളങ്ങും വിവേകേന നിർഗ്ഗുണനിഷ്കാമനായ്
സർവ്വുമെങ്കൽ സമർപ്പണത്തെച്ചെയ്യുന്നേരം
ആയതിലുളവാകം കർമ്മങ്ങൾഫലമെല്ലാം
കേവലം ഫലാഗ്രഹിയായിട്ടു കർഷകൻപോൽ
ചെയ്‌വതിൻ സാരം നിർവൃത്യർത്ഥമെന്നതുതന്നെ.
എല്ലാ വസ്തുക്കളിലും സാരത്തെ ഗ്രഹിപ്പവ-
നല്ലോ ബുദ്ധിമാന്മാരിൽവെച്ചതിബുദ്ധിയുള്ളോൻ
കാര്യകർമ്മങ്ങൾചെയ്യും ഫലത്തെയറിയാതെ
കാര്യമേ ഫലമെന്നതായവനബുദ്ധിമാൻ
യാതൊരു ഫലജ്ഞനായ് സത്യവാനവനിഹ
യാതൊരു അമൃതത്തെ പ്രാപണം ചെയ്തിടുന്നു
എല്ലാവസ്തുവിന്മേലാം ബ്രഹ്മത്തെ പ്രാപിച്ചതും
എല്ലാ വസ്തുക്കളിലും മുഖ്യമാം ഫലമല്ലോ.

---

വിവേകേന=വിവേകത്താൽ. നിർവൃത്യർത്ഥം=മോക്ഷത്തിനായിട്ട്.
പ്രാപണംചെയ്യുക=പ്രാപിക്കുക.

യാതൊരർപ്പണാൽ ജ്ഞാനവിജ്ഞാനതല്പരമാ-
മതിനെയറിഞ്ഞിട്ടു സംശയരഹിതനായ്
മതിമാൻ ബ്രഹ്മത്തെയും പ്രാപിച്ചീടുന്നതെടോ!
ബ്രഹ്മത്തെ വഴിപോലെ സംഗ്രഹപ്രതിപാദ്യ-
നിർമ്മലവ്യാസവിധികൊണ്ടു ദേവാദികൾക്കും
ദുർല്ലഭമായിശ്ശാന്തിപദമായ് നാശശൂന്യ-
നിർണ്ണയജ്ഞാനമേററം സ്പഷ്ടമാം യുക്തികൊണ്ടും
ജ്ഞാനവിജ്ഞാനം രണ്ടും മോചിക്കും വിജ്ഞാനത്താൽ
നൂനംപൂരുഷൻ നഷ്ടസംശയനായീടുന്നു.
ശോഭിതവിവിക്തത്തിൽ നിൻ പ്രശ്നമെൻെറ വാക്കും
ഏവം ചിത്തത്തിൽ ധരിക്കുന്നവൻ സനാതന-
മായീടും ഗുഹ്യം പരബ്രഹ്മത്തെ പ്രാപിച്ചീടും
എന്നുടെ ഭക്തന്മാർക്കു വിജ്ഞാനം ദാനംചെയ്തു
ഭിന്നമെന്നിയേ ദ്വൈതഹീനമായിരിക്കുന്ന
ബ്രഹ്മത്തെപ്പവിത്രമായ് പരമായ് ശുചിയായി
നിർമ്മലജ്ഞാനദീപം ദർശയന്നായിക്കൊണ്ടു
നിത്യവും പൂജിക്കുന്നോരുത്തമനവൻതന്നെ
നിത്യവും പൂജിക്കുന്നു ബ്രഹ്മവാദികളെല്ലാം.
തോന്നീടുന്നതു സർവ്വം ചിന്മയദൃശ്യവസ്തുവായ്
തോന്നീടുന്നതു ബ്രഹ്മം പൂജയെന്നറിയേണം.
ഇതിങ്കൽ ശ്രദ്ധായുക്തനായിട്ടു വ്യക്തനായി
നിത്യവും കേൾക്കുന്നോരു മാനവനെങ്കൽ ഭക്തി-
യുക്തനായ്‌വരും കർമ്മത്തിങ്കലില്ലൊരു ബന്ധം
നിന്നാലും ബ്രഹ്മമറിഞ്ഞഖിലശോകമോഹം
മാനമത്സരാദിയാം മാനസദോഷം നീക്കി
നീയുമിങ്ങാശാദ്യാദി ശൂന്യനായ് ഭക്തിയോടും
ദുർവിനീതാദിഹീനനായഹംഭാവം ഡംഭം
നാസ്തിക്യം ശഠതയും ദേഹമോഹാഹംഭാവം
അസത്യമശ്ശുശ്രൂഷാദികൾ ചെയ്യാതെകണ്ടു
ശാന്തനായ് ക്രൂരാക്രൂരസമബുദ്ധിമാനായി
സന്തതം സർവ്വാത്മക ബുദ്ധിയായിരിക്കുന്ന
ബ്രാഹ്മണപ്രിയനായിക്കൊണ്ടു വാഴുന്ന സാധു
നിർമ്മലൻ തനിക്കു ശുദ്ധിക്കായും ഭക്തിയുള്ള
ശൂദ്രനായാലും നാരിയായാലും മടിയാതെ
ഭദ്രമാം ബ്രഹ്മജ്ഞാനം ഗ്രഹിപ്പിക്കയുംവേണം
മോക്ഷസാധന ഫലമാകുമിജ്ഞാനംതന്നെ
മോക്ഷേച്ഛുക്കൾക്കു സാക്ഷാൽ ജ്ഞാനികൾ നല്കവേണം
പിന്നെയും ജ്ഞാനാമൃതം പാനം ചെയ്താനന്ദമായ്

---

അർപ്പണാൽ = അർപ്പണത്താൽ, നഷ്ടസംശയൻ = ശങ്ക തീർന്നവൻ.

ജ്ഞാനകർമ്മങ്ങളാം യോഗമവധാരണം നാലും
മാനവന്മാർക്കുമിഹ ധർമ്മമെന്നാകുന്നിതു-
മാദിയായ് സർവകർമ്മമാത്മാവുതങ്കൽത്തന്നെ
നന്നായി നിവേദിച്ചു സമർപ്പിച്ചാത്മജ്ഞാനാ-
നന്ദപീയൂഷംതന്നെ പിന്നെയും ചൊല്ലികൊണ്ടു
നന്നായി വസിക്കുന്നിതുത്തമജ്ഞാനിയവൻ.
സർവ്വഭൂതങ്ങളേയുമീശ്വരാത്മകത്വേന
സർവദാ കണ്ടു സേവിച്ചീടുകെന്നരുളം ചെയ്തു
സർവവും നാരായണബ്രഹ്മമെന്നാകയാലേ
കേവലം സേവിച്ചീടും താനുമായതുതന്നെ
സകലത്തിലും ശ്രേഷ്ഠം കേവലജ്ഞാനമൊ'' ന്നെ-
ന്നേകനായകനരുളംചെയ്തിതു വഴിപോലെ.
കേട്ടാലും നൃപോത്തമ! മാധവൻതങ്കൽനിന്നു
ശ്രേഷ്ഠമാം യോഗമാർഗ്ഗമിങ്ങനെ കേട്ടുദ്ധവൻ
ആനന്ദബാഷ്പം പൊഴിഞ്ഞേററവുമിടർ മുട്ടി
ധൈര്യത്തോടേററം ബഹുമാനഭക്തിമാനായി
പിന്നെയും കമലാക്ഷൻ ചരണപത്മങ്ങളിൽ
നന്നായി നമസ്കരിച്ചാനന്ദചിത്തത്തോടും
മന്നവ! പറഞ്ഞിതങ്ങുദ്ധവർ കൃഷ്ണനോടു:
''മോഹമാമന്ധകാരാശ്രിതനായിരിക്കും ഞാ-
നിഹ നിന്തിരുവടിതന്നുടെ സന്നിധാനേ
നിന്നിട്ടു സൂര്യൻതന്റെ സന്നിധൗ തിമിരങ്ങൾ
ശൂന്യമാകുന്നപോലെ എന്നുടെ ചേതസ്സൊക്കെ
നശിച്ചു തെളിഞ്ഞു ഞാൻ നിർമ്മലചിത്തനായി
വിശദജ്ഞാനിയായി സംശയശൂന്യനായി
ബ്രഹ്മാവാദികളിലും പൂജ്യനായ്‌വന്നേനഹം
സർവ്വാത്മാവായ ഭവൽസന്നിധിദർശനത്താൽ
നിന്നുടെ ഭക്തനായോരെനിക്കു വിജ്ഞാനമാം-
മംഗലപ്രദീപത്തെദ്ദാനം ചെയ്കതുമൂലം
നിന്തിരുവടിയുടെ പാദപത്മങ്ങളാംമൂലേ
ചെന്താമരാക്ഷ! നമസ്കരിച്ചീടുന്നു മേന്മേൽ.
നിന്നുടെ സംബന്ധികളായി സ്നേഹിതരായി
നീന്നീടും വൃഷ്ണ്യന്ധകസാത്വതരായുള്ളോർക്കും
ത്വന്മായാവിരഹിതബോധമാം വിവേകത്തെ
ചിന്മയനായ ഭവാൻ ദാനത്തെച്ചെയ്തുകൊണ്ടു
നന്നായിശ്ശുദ്ധരാക്കിവയ്ക്കുയും ചെയ്തുവല്ലോ.
മഹത്താം യോഗിയായിട്ടിരിക്കും തേ നമോസ്തു
മഹത്താം ത്വൽപ്പാദത്തെശ്ശരണം പ്രാപിക്കുന്നേൻ
മോഹമാമപായത്തെക്കൂടാതെ പ്രാപിക്കണെ-
മാഹന്ത! ത്വൽപ്പാദാബ്ജസേവനരതി മമ.''

ഇത്തരം പറഞ്ഞു കൂപ്പീടിനോരുദ്ധവനോ-
ട്ടുത്തമപൂമാൻ ജഗന്നായകനരുൾ ചെയ്തു:
"നീയിനി ബദര്യാഖ്യമാമെൻറയാശ്രമത്തെ
പ്രാപിച്ചു മല്പാദതീർത്ഥസ്നാനശുദ്ധനായി
കല്മഷഹീനനായി വല്ക്കലാംബരനായി
നിർമ്മലവന്യഭുക്കായ് സുഖനിസ്സ്പൃഹനായി
തിതിക്ഷാത്മാവായ് ശീതോഷ്ണാദികൾ സഹിപ്പവായ്
മൃദുശീലനായ് ജിതേന്ദ്രിയനായ് ശാന്തനായി
ജ്ഞാനസംയുക്തനായി സമബുദ്ധിമാനായി
എന്നുടെ ശിക്ഷപോലെ വിവിക്തദേശസ്ഥനായ്
എങ്കലേ ചിത്തംവച്ചു മദ്ധർമ്മനിരതനായ്
സങ്കടമെന്യേ വസിപ്പതാക ശാന്തിയോടും.
സംസാരവിച്ഛിന്നമാം മല്പരപദപ്രാപ്തി
സംശയമില്ല ശാന്ത്യാവന്നീടും നിനക്കെടോ!"
കേൾക്കെടോ നൃപ! ഏവമുക്തനാമുദ്ധവനും
പാല്ക്കടൽമകൾമണവാളൻതൻ പാദത്തിങ്കൽ
നമസ്കാരവും ചെയ്തു വന്ദിച്ചു പ്രദക്ഷിണം
ക്രമത്താൽചെയ്തു പുത്രമിത്രാദി ബന്ധമെല്ലാം
ത്യജിച്ചു കൃഷ്ണൻപദം മേന്മേലേ നമസ്കരി-
ച്ചകക്കാമ്പിങ്കൽ ജഗല്പാലകനുടെ വാക്യം
നന്നായി ശോഭിപ്പിച്ചു നരനാരായണന്മാർ-
തമ്മുടെയാശ്രമത്തെഗ്ഗമിച്ചു വഴിപോലെ.
ലോകൈകബന്ധുവായ മാധവനുപദേശാൽ
ഏകഭക്തനാമവൻ തപസാ ദിനംപ്രതി
വാണു സൽഗതി വന്നു ഭാഗ്യവാനുദ്ധവനും.
ഭൂമിപാലക! ഭാഗവതത്തിൻമുഖ്യം കേൾക്ക:
"പരമാനന്ദധരജ്ഞാനപീയൂഷമായി
പരയോഗേശപദം സേവ്യനായ് നിർമ്മലനായ്
പരിശുദ്ധനായ് മേവീടും ഭാഗവതനായി
പരമാത്മാവാം കൃഷ്ണൻതന്നാലെ ചൊല്ലപ്പെട്ടി-
ട്ടിരിക്കുമിതിൽ ശ്രദ്ധായുക്തനാം യാതൊരുത്തൻ
ധരിച്ചിട്ടിദം ജ്ഞാനാമൃതത്തെ സേവിക്കുന്നു;
അവനിജ്ജഗന്മായതന്നെയും മോചിക്കുന്നു"
ജ്ഞാനവിജ്ഞാനതത്ത്വസാരമാം പരമാത്മ-
ജ്ഞാനാപീയൂഷം ജനിമരണനാശത്തിനായ്
പാനം ചെയ്തിരിക്കുന്ന തദ്ഭൃത്യവര്യൈരൃതം

---

വല്ക്കലാംബരൻ = മരവുരി വസ്ത്രമാക്കിയവൻ. വിവിക്തദേശസ്ഥൻ = വിജനസ്ഥലത്തിരിക്കുന്നവൻ. മദ്ധർമ്മനിരതൻ = എൻെറ ധർമ്മത്തിൽ തല്പരൻ. ഏവമുക്തൻ = ഇപ്രകാരംപറയപ്പെട്ടവൻ. ആശ്രമത്തെ = പദത്തെ; സ്ഥാനത്തെ.

ആദ്യനായ് പുരുഷനായിരിക്കും വിഷ്ണുവിനെ
ഞാനിതാ വണങ്ങുന്നേനെന്നു ശ്രീശുകൻതാനും
ആനന്ദമോടുമരുൾചെയ്തപ്പോൾ നൃപൻ ചൊന്നാൻ:

## യദുകുലനാശം

"കേട്ടാലും മഹാമുനേ! ഭാഗവതോത്തമനായ്
ശ്രേഷ്ഠനാമുദ്ധവനും വനത്തിൽ പോയശേഷം
വിഷ്ണുപാധിപൻ ജഗന്മംഗലൻ നാരായണൻ
ശ്രേഷ്ഠമാം ദ്വാരകയിൽ ഭ്രതഭാവനകൊണ്ടു
വന്നൊരു വിപ്രശാപാൽ യാദവപതികൃഷ്ണൻ
തന്നുടെ കുലം നശിപ്പിച്ചതും സർവ്വനേത്ര
മോഹനമായ ഭഗവൽകളേബരംതന്നെ
സംഹാരം ചെയ്തു കഥ കേൾപ്പതിനായിക്കൊണ്ടു
ശ്രോത്രാദികൾക്കേതും രതിയില്ലെന്നതിരിക്കിലും
ഭക്തിമാന്മാരായ് ചിത്തശുദ്ധരായ് ശാന്തരായി
കവികളായിരിക്കും സത്തുക്കൾക്കെല്ലാവർക്കും
കേവലകീർത്തിമാനരതിസിദ്ധിദമാകും
ജിഷ്ണുവിൻരഥേ രഥസാരഥ്യം ചെയ്തുകൊണ്ടു
വിഷ്ണു വിശ്വാത്മാതന്നെസ്സത്തുക്കൾ കാൺകകൊണ്ടും
യാതൊരു കൃഷ്ണൻകഥയാദ്യന്തം കേട്ടു ഭക്തർ
ചേതസി മാലിന്യംപോയ് മുക്തരായ്‌വരുവാനും
സല്ക്കഥാകീർത്തിമാന്മാരാകിയ കവികൾക്കു
സല്ക്കഥാസത്തിങ്കലേ സമർപ്പിപ്പതിന്നായും
ദൃശ്യങ്ങൾ മായാമയമെന്ന സദ്വചനത്തെ
നിശ്ചയമാക്കീടുവാനായുമിക്കഥാത്മക–
നാകിയ കൃഷ്ണൻതന്റെ ദേഹത്യാഗവുമെനി–
ക്കാകാംക്ഷയുണ്ടു കേൾപ്പാ"നെന്നു കേട്ടൊരു മുനി–
ചൊല്ലിനാ"നെടോ നൃപ! മാധവനുദ്ധവനെ
കല്യാണമോടു പറഞ്ഞയച്ചു വാഴുംവിധൗ
വ്യോമനിന്നിന്നു ഭുവി കൊള്ളിമീൻ വീഴുന്നതും
മേന്മേലേ കണ്ടു കൃഷ്ണൻ നോക്കീടും നേരത്തിങ്കൽ
പാരിജാതവും ദേവസഭയും വേഗമോടെ
പറന്നിട്ടംബരത്തേക്കുയന്നു മറഞ്ഞതും
കണ്ടു കേശവനരുൾചെയ്തിതു രാമനോടു:
"കണ്ടീലേയിതു? നാശഹേതുക്ക"ളെന്നു കാട്ടി
"നല്ലതല്ലിനി മുഹൂർത്തംപോലും നാമിവിടെ
എല്ലാരുംകൂടി വസിക്കുന്നതു യദുപതേ!
സ്ത്രീബാലവൃദ്ധാവധിജനത്തെയിഹനിന്നു
സ്വബലാൽ പാലിപ്പാനായ് ശംഖമുദ്ധരിപ്പിച്ചു

നാമെല്ലാം പ്രഭാസവും മുഖ്യമാം സരസ്വതി
കല്മഷഹരതീർത്ഥ സ്നാനത്തെച്ചെയ്യേണം.
അതിന്നു പോയിച്ചെന്നു നന്നായിട്ടുപാസിച്ചു
വ്രതത്താൽ ദേവകളെപ്പൂജിക്ക വഴിപോലെ.
മഹത്താം ബ്രാഹ്മണരെപ്പൂജിച്ചു ഹിരണ്യാദി–
മഹദ്ദാനങ്ങൾ വസ്ത്രമശ്വവാരണരഥ–
മേദിനീപത്തനവുമെന്നിവ ദാനം ചെയ്തു
ദോഷത്തെക്കളഞ്ഞുകൊണ്ടുത്തമശ്രുഭത്തിന്നു
ദേവഗോവിപ്രന്മാരെ മററും നാം വിധിപോലെ
പൂജിക്കവേണ്ടതെ”ന്നു മാധവവാക്യം കേട്ടു
യാദവവരന്മാരുമതിനായാരംഭിച്ചു.
മന്നവ! കൃഷ്ണവാക്യാൽ മോദിച്ച യാദവന്മാ–
രുന്നതഭക്ത്യാ മുന്നേ ശ്രേയസ്സായിരിക്കുന്ന
പാനത്തെച്ചെയ്യേണ്ടുമുപസാധനത്താലും
പിന്നെയും മൈരേയകം വിഭ്രംശകരമായി
തന്നെത്താൻ മറപ്പിക്കും മദിരാമദ്യംതന്നെ
കൃഷ്ണമായയാ മൂഢധീകളായ് മഹാപാനം
തൃഷ്ണയാ ചെയ്തു മത്തോന്മത്തരായിതു ചിത്തം.
തന്നെയും മറന്നോററം വീരന്മാരായുള്ളോരും
ഉന്നതബലഭദ്രാദികളും ക്രൂരന്മാരായ്
ബോധവർജ്ജിതരായിട്ടായുധയുദ്ധം ചെയ്തു
ബോധജ്ഞന്മാരായവർ മായയാലത്രു കേൾക്ക!
വില്ലും വാൾ ഗദ യഷ്ടി തോമര സായകങ്ങൾ
വല്ലഭമോടു മററുമായുധജാലങ്ങളും
ആനകൾ കുതിരകൾ തേരുകൾ ഖരങ്ങളും
ദാനാർത്ഥം പശുക്കളെമൊട്ടുകം കാലാളുകൾ
എന്നിവ മററും പല സൈന്യഭാരങ്ങളോടും
അന്യോന്യം മദാന്ധന്മാരായിട്ടു നടന്നുപോയ്
ചെന്നിതു തീർത്ഥാന്തരത്തിങ്കലങ്ങുപവനേ.
ഉന്നതന്മാരാം പ്രദ്യുമ്നാഖ്യസാംബാദി യുധി
ക്രുദ്ധമത്സരന്മാരാമക്രൂരഭോജന്മാരും
പ്രൗഢനാമനിരുദ്ധൻ സാത്യകി സുഭദ്രനും
സംഗ്രാമജിത്തുതാനും സുചാരുഗദൻ പിന്നെ
സുരഥൻ സുമിത്രനും നിശംനന്മുകാദി
സഹജിത്തനും ശതജിത്തും ഭോജമുഖ്യന്മാർ
അഹങ്കാരേണ തമ്മിൽ മദിരാമദാന്ധരായ്
മാധവന്തന്റെ മായാമോഹധീകളായുടൻ

---

പ്രഭാസം = ഒരു പുണ്യതീർത്ഥത്തിന്റെ പേരു്. മൈരേയകം = ഒരു വക മദ്യം. തോമരം = വേൽ(ചാട്ടുകുന്തം). മദിരാമദാന്ധർ = മദ്യസേവമൂലം മദിച്ചു് അന്ധരായവർ.

അന്ധകഭോജസാത്യക്യാഖ്യസേനാനി ഭൃശം
ശൂരസേനനം മററുമോരോരോ വീരന്മാരും
ശൂരതകൊണ്ടു തമ്മിൽ കലഹിച്ചായുധത്താൽ
കളിച്ചുപുളച്ചേററു മറുത്തു രണം തുട-
ന്നിളച്ചു തമ്മിൽ സ്നേഹം മറുത്തു കലഹത്താൽ
മരിച്ചുതുടങ്ങിനാരന്നേരം രണംതന്നിൽ
പെരുത്തു ഘോരമായിത്തങ്ങളിൽ നാശമായി
വിപ്രശാപത്താൽ പുരുഷോത്തമമായയാലെ
ക്ഷിപ്രം മോഹിതരായിച്ചെയ്യുന്ന രണത്തിൻെറ
ചിത്രമെന്തൊന്നു ചൊൽവൂ പുത്രനെത്താതൻ കൊൽവൂ
പുത്രൻ താതനെ ഭ്രാതാക്കന്മാരുമവ്വണ്ണമേ
കളത്ര പിതൃ സ്യാല മാതുലൻ മരുമകൻ
വിളിച്ചുമേററം തമ്മിൽ മുട'ിഞ്ഞാരെന്നേ വേണ്ടൂ.
ജ്ഞാതിബന്ധുക്കരംതമ്മിൽപ്പൊരുതീട്ടമ്പൊടുങ്ങി
ചേതസി വൈരാൽ വില്ലുകൊണ്ടായി വന്നിതപ്പോരം
വില്ലുകരം മുറിഞ്ഞുപോയ് മുഷ്ടിയാൽപ്പരിഘത്താൽ
തല്ലിനാരേരകപ്പുൽകൊണ്ടുമായൊടുക്കത്തിൽ.
തങ്ങളിലേരകപ്പുൽ വാരിയുമെയ്തുമെയ്തും
തങ്ങളിൽ വാരിവാരിയാരാധിക്കയുമായി
മത്തനാം രാമൻ വംശനാശമിങ്ങനെ കണ്ടും
ചിത്തത്തിൽ കൃഷ്ണന്മായചെന്നു മൂടുകകൊണ്ടും
ആരണശാപംകൊണ്ടും രണവൈഭവംകൊണ്ടും
ധീരനായിരിപ്പവൻ മായയാ മന്ദനായി
ബോധത്തെ വിട്ടു മോഹിച്ചേററവുമതിരുഷാ
ക്രോധിച്ചു യദുകുലസംഹാരമത്രും ചെയ്‌വാൻ
ക്രുദ്ധനായ് ബലഭദ്രൻ ഹന്തമുദ്യുക്തനായി
ബദ്ധരോഷേണ കുലസംഹാരം ചെയ്താനെടോ!
ബ്രഹ്മശാപത്താൽ കൃഷ്ണൻമായയാ യാദവന്മാർ
തമ്മിലേ മുടിഞ്ഞിതങ്ങെന്നതേ പറയേണ്ടു.
വേണുകാനനേ വേണു തങ്ങളിലുരുമ്മീട്ടു
വേണുവിലുണ്ടാമഗ്നി തദ്വനം ദഹിക്കുമ്പോൽ
യാദവകുലമൊക്കെ നശിച്ചിതിപ്രകാരം.
ആദിനായകനപ്പോരം ചിന്തിച്ചിതിപ്രകാരം:
'ഭൂമിക്കുണ്ടായ ഭാരമൊക്കെയുമെന്നാൽത്തന്നെ
താമസമെന്യേ തീർത്തു ഞാനിഹ ശേഷമായി.'
എന്നു ചിന്തിച്ചനേരം ബലഭദ്രനും വേഗം
വന്ന കോപവും വിട്ടു സമുദ്രതീരത്തിങ്കൽ
ചെന്നിരുന്നേറിയൊരു യോഗാഗ്നിബലംകൊണ്ടു
തന്നുടെ ശരീരവും മാനുഷലോകത്തെയും
ത്യജിച്ചിട്ടാത്മാവിനാലാത്മാനം തന്നിൽത്തന്നെ

യോജിപ്പിച്ചഖണ്ഡനായ് പൂർണ്ണനായ് വന്നീടിനാൻ
ദേവകീസുതനായ ഭഗവാൻ രാമൻതന്റെ
കേവലനിര്യാണത്തെക്കണ്ടതിന്നനന്തരം
തൂഷ്ണീംഭൂതനായ് പിന്നെച്ചതുർബാഹുക്കളോടും
വൈഷ്ണവരൂപം പൂണ്ടു കേവലപ്രഭയാലെ
ലോകേഷു തിമിരങ്ങളസ്തമിച്ചീടുമാറു
പുകയെന്നിയേ വഹ്നി ജ്വലിക്കുന്നതുപോലെ
ശ്രീപതി ഘനശ്യാമവർണ്ണനായ് ശോഭിച്ചിതു
ശ്രീവത്സാങ്കിതം തപ്തഹേമാഭം പീതാംബരം
കോമളാനനസ്മിതവക്ത്രാബ്ജസുമംഗലം
നീലകുന്തളബന്ധമണ്ഡിത പുണ്ഡരീക-
ശോഭിതദളമനോഹരനേത്രം ഭാസുരം
മകരകുണ്ഡലങ്ങൾ മിന്നീടും ഗണ്ഡദ്വയം
കടിസൂത്രവും ബ്രഹ്മസൂത്രവും കിരീടവും
കടകാംഗദഹാര കൗസ്തുഭ വനമാലാ-
ശംഖരാജിത ഗളപ്രഭയും മഹാപ്രഭം
ശംഖചക്രങ്ങൾ ഗദാദ്യായുധ ഭുജപ്രഭം
ഇങ്ങനെയിരിക്കുന്ന ഭഗവാൻതന്റെ നല്ല
പങ്കജാരുണപ്രഭപൂണ്ട ദക്ഷിണപാദം
ഊരുവിന്മേലേ വച്ചു യോഗസ്ഥനായിക്കൊണ്ടു
പരമപുരുഷൻതാൻ വസിക്കുന്നതുനേരം,
മുസലാവശേഷത്താലുണ്ടായ ശരവുമായ്
മൃഗത്തെനോക്കി വരും കാട്ടാളൻ പോന്നുവന്നു
മൃഗത്തിന്നാകാരമാം ഭഗവൽപദം കണ്ടു
മൃഗമെന്നോർത്തു ശരമയച്ചു കാട്ടാളനും.
ചതുർബാഹുക്കളോടും ശോഭിക്കും പുമാനെക്ക-
ണ്ടഥ വേപഥുവോടും പാപഭീതനുമായി
വേഗേന ചെന്നു ഭഗവാനുടെ പാദത്തിങ്കൽ
മൃഗലോലുപൻ വീണു നമസ്കാരവും ചെയ്തു.
"മാധവ! മമ പാപംകൊണ്ടു ഞാനറിയാതെ
ചെയ്തപരാധം സർവ്വം ക്ഷമിക്ക കൃപാംബുധേ!
വേദവാദികളാലെ വന്ദ്യം ത്വൽപ്പാദമല്ലോ;
ബോധത്തെ നൽകുന്നതും ത്വൽപ്പദാംബുജമല്ലോ.
ഉത്തമശ്ലോകനായിട്ടിരിക്കും ഭഗവാനെ
ചിത്തത്തിൽ തവ പദധ്യാനേന നൃക്കൾക്കെല്ലാം
സർവ്വ കല്മഷങ്ങളുമജ്ഞാനങ്ങളും നീക്കു-
മിപ്പാദം ഭഗവാനേ! പൊറുത്തുകൊള്ളേണമേ!
സർവ്വ കല്മഷം പോക്കി വൈകുണ്ഠപദം നൽകും

---

വേപഥു = വിറയൽ.

നിർവ്വാണപ്രദ! നിങ്കൽ മൃഗലുബ്ധകനഹം
ബോധമെന്നിയേ ചെയ്തോരപരാധത്തെ ക്ഷമി-
ച്ചാധിനാശന വിഷ്ണോ! പൊറുത്തുകൊള്ളേണമേ!
ഹന്ത! ഞാനതിക്രമമിത്തരം ചെയ്തുപോയേൻ
നിന്തിരുവടിയുടെയാത്മയോഗത്തിൻ വൃത്തം
ശിവനും ബ്രഹ്മാവാദിയായോരുമറിവീല
കേവലമേവം മായതന്നിലുദ്ഭൂതനായി-
ട്ടജ്ഞാനിയായ ഞാനിന്നിതിനെന്തൊന്നു വേണ്ടൂ?
വിജ്ഞാനമൂർത്തേ! അരുൾചെയ്തു രക്ഷിക്ക"യെന്നു
കാട്ടാളവാക്യം കേട്ടനേരത്തു നാരായണൻ,
'കാട്ടാളോത്തിഷ്ഠ നീയുമെന്നെയിച്ചെയ്തുമൂലം
എന്നുടെയനുഗ്രഹാൽ സുകൃതികൾക്കെത്തുള്ള
വിണ്ണവർപദമാകും സ്വർഗ്ഗത്തിൽപോക വേഗം.'
എന്നരുൾചെയ്തനേരം ഭഗവൽപാദേ വീണു
നന്നായിക്കുപ്പിപ്പിന്നെ സ്വർഗ്ഗത്തിൽ വിമാനേന
തന്നുടെ ദേഹത്തോടും കാട്ടാളൻ ദിവം പുക്കാൻ.
ദാരുകൻ ഭഗവാനെത്തേരുമായന്വേഷിച്ചു
പാരാതെ നടക്കുമ്പോൾ തുളസീഗന്ധമോർത്തി-
ട്ടറിഞ്ഞു ഭഗവാനെക്കണ്ടഭിമുഖനായി-
ട്ടരയാലിന്റെ മൂലേ ശംഖചക്രാദിപ്രഭം
ചതുർബ്ബാഹുക്കളോടും വസിക്കും ശ്രീപതിയെ
കൗതുകമോടു കണ്ടു തേരവിടത്തിൽ നിർത്തി
ബാഷ്പലോചനനായി ഭഗവൽപാദങ്ങളിൽ
നമിച്ചിട്ടാദരേണ ദാരുകനുണർത്തിച്ചു:
"ഭഗവൻ തവ ചരണാംബുജം കണ്ടീടാതെ
അധുനാ രജനിയിലന്ധകാരത്തിൽപ്പെട്ടു
കണ്ണുകാണാതെ ദിശതന്നെയുമറിയാതെ
നിർണ്ണയഹീനം ശാന്തിതന്നെയുമറിയാതെ
ചന്ദ്രനില്ലാത രാത്രിയിങ്കലെന്നതുപോലെ
ഒന്നുമേയറിയാതെ ഭവിച്ചേനടിയനും."
ഇങ്ങനെ സൂതൻ പറഞ്ഞിരിക്കും നേരത്തിങ്കൽ
നിന്നീടും താർക്ഷ്യാങ്കിതധ്വജമാം രഥമതും
ഹയങ്ങളോടുംകൂടിപ്പോയിതു വിഷ്ണുപദേ.
അതിവിസ്മിതനായി ദാരുകൻ നോക്കിനിന്നാൻ
ദാരുകനായ സൂതൻതന്നോടു കൃഷ്ണൻ ചൊന്നാൻ:
"ദ്വാരകാപുരിതന്നിൽ വേഗേന ചെന്നു നീയും

---

മൃഗലുബ്ധകൻ = മൃഗത്തെ കൊതിക്കുന്നവൻ (നായാടി. ഈ കാട്ടാളന്റെ പേർ ജരാ എന്നാകുന്നു): ഉത്തിഷ്ഠ = എഴുന്നേല്ക്കു. അഭിമുഖനായി = നേരേ. മൂലേ = ചുവട്ടിൽ. നിർണ്ണയഹീനം = നിശ്ചയംകൂടാതെ.

ബന്ധുക്കരം പുത്രന്മാരുമന്യോന്യം രണംചെയ്തു
സിദ്ധിയെ പ്രാപിച്ചതും രാമൻതൻ മരണവും
എന്നുടെയവസ്ഥയുമൊക്കവേ പറയണം.
ഇന്നിദ്വാരകതന്നിലിരിപ്പാൻ യോഗ്യമല്ല
എന്നതുമെന്നാൽ ത്യക്തമാകിയ യദുപുരി
വന്നിപ്പോരം സമുദ്രവും മുക്കുമെന്നതും ചൊൽക.
തങ്ങരംതങ്ങരംക്കുള്ളൊരു കളത്രതാതാദികൾ-
ളൊന്നിച്ചു വേഗത്തിലർജ്ജുനനുമൊരുമിച്ചു
ഇന്ദ്രപ്രസ്ഥത്തിൽച്ചെന്നു വസിപ്പാൻ പോകവേണം
നീയെൻെറ ധർമ്മത്തേയും കൈക്കൊണ്ടു ജ്ഞാനനിഷ്ഠ-
നായെൻെറ മായാരചിതത്തെയുമറിഞ്ഞിട്ടു
പരമപദം പ്രാപിച്ചീടുക''യെന്നിങ്ങനെ
അരുളിച്ചെയ്തു ഭഗവാനുടെ പാദത്തിങ്കൽ
വീണുടൻ നമസ്കരിച്ചൻപോടു പ്രദക്ഷിണം
നന്നായിച്ചെയ്തു തൊഴുതങ്ങനെ ദാരുകനും
ഭഗവാനരുരംചെയ്ത വാർത്തയും ചിത്തേവെച്ചു
ദീനഭാവേന ചെന്നു ദ്വാരക പുക്കുപിന്നെ.

## സ്വർഗ്ഗാരോഹണം

കേരംക്കെടോ നൃപ! ജഗല്ക്കാരണൻ നാരായണൻ
ആൽത്തറമുകരം യോഗസംജ്ഞയാ മരുവുമ്പോരം
ബ്രഹ്മാവാദികളായ മുനികരം സിദ്ധന്മാരും
അംഗജാരാതി ദേവഗന്ധർവ് വിദ്യാധര
കിന്നര പിതൃനാഗചാരണാപ്സരോ യക്ഷ-
ധന്യരാം ദ്വിജരക്ഷോഭൂതാദി ദേവഗണം
സാക്ഷാൽ കേവലൻതൻെറ നിര്യാണയോഗാനന്ദ-
മീക്ഷിപ്പാനംബരാന്തേ വന്നു പൂമലർ തൂകി
നിന്നവർ ചില്ലുമാൻെറ ജന്മകർമ്മാദികൊണ്ടു
ജല്പിച്ചു മേന്മേൽ സ്തുതിച്ചംബരേ നില്ക്കുന്നേരം,
മന്നവ! ജഗന്നാഥൻതന്നുള്ളിൽ തൻ വിഭൂതി-
തന്നെയുമീക്ഷിച്ചിട്ടു തന്നുടെയാത്മാവിനെ
ആത്മാവുകൊണ്ടു കണ്ടിട്ടാത്മാവിൽ യോജിപ്പിച്ചു
സ്വാത്മാകാരമായഖണ്ഡാത്മാവായ് നേത്രങ്ങളെ
അടച്ചു സമാനമായ് സൂക്ഷ്മജ്യോതിസ്സുമായി
പടുത്വമോടു വാണീടുന്ന ലോകാഭിരാമൻ
മംഗലമായ യോഗധാരണധ്യാനംകൊണ്ടു
തന്നുടെ ശരീരത്തെ യോഗാഗ്നികൊണ്ടു ദഗ്ദ്ധ്വാ

---

കളത്രതാതാദികരം=ഭാര്യമാർ, അച്ഛന്മാർ എന്നിവർ. ദഗ്ദ്ധ്വാ=ദഹിപ്പി ച്ചിട്ട്.

ആത്മാനം പരമാത്മാവായൊരു സ്വധാമത്തെ
പ്രാപ്തനായ് ശോഭിച്ചുനിന്നീടിനാൻ സ്വയംപ്രഭൻ.
ദേവകരം ഭഗവാൻെറ തേജസ്സു കണ്ടു മേന്മേൽ
ദേവവാദ്യങ്ങരം ഘോഷിച്ചേററവും പുഷ്പവർഷാൽ
സത്യധർമ്മാദി ധൃതി ഭൃതി ശ്രീ കീർത്ത്യാദികരം
എത്രയും കീർത്തിച്ചേററം വാഴ്ത്തിനാർ നാരായണം.
കേവലസ്വധാമത്തെ വേശിച്ചതറിയാതെ
ദേവാദി ജനങ്ങളും കണ്ടു വിസ്മിതരായി
ആകാശം ഭേദിച്ചിട്ടു യാനം ചെയ്യുന്ന ശോഭ
ആകാശംതന്നിൽ മിന്നൽ മിന്നീടുന്നതുപോലെ
മാനുഷജനത്തിനു ഭഗവല്ലരിലക്ഷ്യം
ആകയുമില്ല വ്യോമ്നിയുണ്ടാകും മിന്നൽപോലെ
വ്യോമനിനിന്നു ജാതമിന്നതുമതുതന്നിൽ
താമസമില്ലാതടങ്ങുന്നതുപോലെതന്നെ
കേവലാത്മാവിൽനിന്നു വിദ്യുത്തായ്ത്തോന്നി ലോകം
കേവലമതിൽത്തന്നെ പൂർണ്ണമാകയും ചെയ്തു.
ബ്രഹ്മരുദ്രാദി ദേവഗണങ്ങരം ഭഗവാൻെറ
നിർമ്മല യോഗഗതി കണ്ടേററം വിസ്മിതരായ്
യോഗയോഗേശനായ ശങ്കരൻതനിക്കുള്ളിൽ
യോഗവൈഭവം കണ്ടു ചിത്തകൗതുകമുണ്ടായ്
പിന്നെ ദേവാദിഗണമേററവും സ്തുതിചെയ്തു
ചെന്നവരവരവർ സ്ഥാനത്തിൽ മരുവിനാർ.
കൃഷ്ണൻതാൻ ജനിച്ചന്നേ ജീവൻെറ ഗതിയോർത്താൽ
നിർണ്ണയമബ്ദം നൂററാ റാറുമാസവും വാണു.
മന്നവ! പരൻതനിക്കോരോരോ കാര്യങ്ങളാൽ
വന്നീടും ജനിമൃതി സർവ്വം മായയാലേ
തന്നുടെ മായാവിലാസത്തിനാലെന്യേ പിന്നെ
ഒന്നുമേ പരമാത്മാതനിക്കില്ലറിക നീ
ആയതു വിചാരിച്ചാൽ നടൻെറ വേഷംപോലെ
മായയാ വേഷം ധരിച്ചായതിൽ രമിപ്പിച്ചു
പിന്നെത്താൻ വേഷം കളയുന്നതുമതുകൊണ്ടു
തന്നുള്ളിൽ നടന്നൊരു ഹാനിലാഭങ്ങളില്ല.
ഇതുപോൽ പരമാത്മാ മായാസർഗ്ഗാദിയാലെ
ചിത്താകുമാത്മാവിനു സംബന്ധമില്ലൊന്നിലും
മാനുഷാദികളായ ജന്തുക്കരംതമ്മെപ്പോലെ
ജനനാദികരം ബന്ധം ഭഗവാൻതനിക്കില്ല.
യാതൊരു ഭഗവാൻെറ ഗുരുപുത്രനെ യമ–
ലോകത്തു ചെന്നു കൊണ്ടുവന്നു നൽകിയതോക്ക
ബാണയുദ്ധത്തിൽ മൃത്യുശാസനം ജയിച്ചീലേ?
പ്രാണനില്ലാത്ത നിങ്കൽ പ്രാണനെ നൽകീലയോ?

ഇങ്ങനെയെല്ലാം ജയിച്ചേകാത്മാവായിക്കൊണ്ടു
മന്നിടം സൃഷ്ടി സ്ഥിതി സംഹാരം ചെയ്യുന്നൊരു
ഭഗവാൻ കാട്ടാളൻെറയമ്പിനാൽ ദേഹമത്രം
വിഗതമാക്കിയെന്നു ചൊൽവതെത്രയും ചിത്രം!
സകല മായകാംക്ഷം മായയാം ശക്തിധരൻ
സകലയായിരിക്കും മായയ്ക്കു പതിയായി-
ട്ടിരിക്കും ഭഗവാനു ദേഹമെന്തെന്നു ചൊൽവൂ?
ഇത്തരം പലപല വസ്തുവിൻ കാരണമായ്
ചിത്തായിട്ടന്യമില്ലാതിരിക്കും ഭഗവാനും
മർത്ത്യനാസ്സുാട്ടാളനായുള്ളവൻതൻമൂലമായ്
സ്വസ്ഥമാം ഗതി ലഭിച്ചീടിനാനെന്നതെന്തോ?
ഇക്കഥ ഉഷഃകാലേ ഭക്തിയാൽ കൃഷ്ണൻതൻെറ
ഉത്തമപരമായിട്ടിരിക്കും പദവിയെ
കീർത്തിക്കുന്നവർക്കേററമുത്തമ ഭക്തി വന്നു
മുക്തിയും ക്രമാൽ വരുമില്ല സംശയമേത്രം.
ദാരുകൻ ദ്വാരകയെ പ്രാപിച്ചു വസുദേവ-
രുഗ്രസേനാദിയേയും വണങ്ങി വൃത്താന്തവും
അറിയിച്ചതുനേരം കൃഷ്ണൻെറ വിനാശവും
അറിഞ്ഞു വൃഷ്ണികാംതൻ നാശാദി സമസ്തവും.
നൃപതിവീരന്മാരും മോഹിച്ചു ഭൂമൗ വീണു
താപത്തോടുണൎന്നിരുന്നങ്ങനെ കൃഷ്ണവൃത്തം
പറഞ്ഞു ജ്ഞാതിനാശശബ്ദമാമസ്ത്രമേററും
പരിചോടേററം മോഹചേതസാ വസുദേവർ
ദേവകീരോഹിണിയുമാദിയായ് സമസ്തരും
ദുഃഖേന പുറപ്പെട്ടു മൃതരായവർതന്നെ
ഒക്കെയും വന്നു കണ്ടു ദുഃഖിച്ചാർ പലതരം.
ഉാംക്കാമ്പിൽ ശോകത്തോടെ വസുദേവരും പിന്നെ
ദേവകീ രോഹിണിയും കൃഷ്ണരാമേതി ചൊല്ലി
കേവലമുറപ്പിച്ചു ദേഹത്യാഗവും ചെയ്തു
മുക്തരായ്വന്നിതയ്യൂ കണ്ടൊരുനേരത്തിങ്കൽ
ഉത്തമയായ നാരി രേവതി രാമൻതന്നെ
ചിന്തിച്ചിട്ടഗ്നിതന്നിൽച്ചാടിത്തൻ ദേഹത്യാഗം
ഹന്ത! വേഗേന ചെയ്തു രാമങ്കൽച്ചേൎന്നാളവാം.
നാരികളവരവർതമ്മുടെ ഭർത്താക്കളെ
പാരമാലിംഗനേന വഹ്നിയിൽ പ്രവേശിച്ചു.
ശ്രീകൃഷ്ണപത്നിമാരാം രുഗ്മിണി മുതലായോർ
ശ്രീകൃഷ്ണധ്യാനത്തോടെ വഹ്നിയിൽ പ്രവേശിച്ചു
തന്നുടെ ദേഹം പോയതേതുമേയറിയാതെ

---

ഉഷഃകാലേ = പ്രഭാതസമയത്തിൽ. ജ്ഞാതി = ബന്ധു.

ചെന്നവരവരവർകാരണേ ചേർന്നുകൊണ്ടാർ.
പിന്നെയർജ്ജുനൻ കൃഷ്ണൻതന്നുടെ വിയോഗത്താൽ
ഖിന്നനായ് മുന്നം ഭഗവാനുപദേശിച്ചൊരു
ജ്ഞാനത്താൽ വിവേകിച്ചു സ്വസ്ഥനായ് ധൈര്യത്തോടെ
മൃതരായ് ദിവംപുക്ക യാദവബന്ധുക്കൾക്കു
പിതൃകർമ്മങ്ങളേയും ചെയ്യിപ്പിച്ചനന്തരം,
കൃഷ്ണനാൽ ത്യക്തമായ ദ്വാരകാപുരിതന്നെ
തൽക്ഷണം സമുദ്രവും മാധവാലയംവിനാ
ഒക്കെയും മുക്കിനൃപ! വാസവി കാൺകെത്തന്നെ
മാധവാലയമത്രും ഭഗവദ്രൂപത്തെയും
ചേതസി ചിന്തിപ്പോർക്കു സർവ്വമംഗലം ഫലം.
ദ്വാരകതന്നിലബ്ധി പരന്നു വരുംമുമ്പേ
യാദവകുലശേഷമുള്ള നാരികളേയും
ബാലന്മാരെയുമൊക്കെക്കൊണ്ടു നിൻ പിതാമഹൻ
കാലമേ പോന്നിട്ടിന്ദ്രപ്രസ്ഥവും പുക്കുപിന്നെ
വജ്രനെ രാജാവാക്കിയഭിഷേകവുംചെയ്തു
അർജ്ജുനൻ ഹസ്തിനമാം പുരിയിൽപ്പുക്കുപിന്നെ
ഭ്രാതാക്കളോടും കൃഷ്ണനാദി ബന്ധുക്കൾതന്റെ
ഹതികാരണം കേൾപ്പിച്ചെല്ലാരുമൊരുമിച്ചു
നിന്നുടെ പിതാമഹന്മാരവരേവരുമായ്
നന്നായി രാജ്യത്തിങ്കലഭിഷേകവുംചെയ്തു
മന്നവ! നിന്നെ വംശോദ്ധാരനായ്ക്കല്പിച്ചിട്ട-
ങ്ങുത്തരമാർഗ്ഗത്തിന്നു പ്രസ്ഥാനമത്രും ചെയ്തി-
ട്ടുത്തമന്മാരാമവർ സാധിച്ചാർ പുരുഷാർത്ഥം.
ഇങ്ങനെ ദേവദേവനായിരിക്കുന്ന വിഷ്ണു-
തന്നുടെ ജന്മകർമ്മലീലകൾ യാതൊരുത്ത-
രാകിയ നരന്മാരും ശ്രദ്ധയാ ശ്രവിക്കയും
ചേതസി ചിന്തിക്കയും ചൊൽകയും ചെയ്യുന്നവർ-
പാതകം സമസ്തവും മോചിക്കുമത്രയല്ല
ചേതസ്സു ശുദ്ധമായി പരമഭക്തി മുക്തി-
തന്നെയും ലഭിക്കുന്നു സന്ദേഹമതിനില്ല.''

എന്നു ശ്രീശുകമുനി ശ്രീപരീക്ഷിത്തിനോടു
ചൊന്നതുപോലെ സൂതൻ ശൗനകാദികളോടു
നന്നായിപ്പറഞ്ഞതിൻശേഷം സല്ക്കഥകളെ
ചൊല്ലുവൻ നാളെയെന്നു ചൊല്ലി മേലേടമോർത്തു
കല്യാണമോടേ വസിച്ചാളന്നു പൈങ്കിളിയും.

ഇതി ശ്രീമഹാഭാഗവതേ
ഏകാദശസ്കന്ധം സമാപ്തം

# ദ്വാദശസ്കന്ധം

ബാലേ! കിളിയേ! സുശീലേ! മഹാപുണ്യ-
ശാലിനീ! ചൊൽകെടോ! മേലേടവും കഥ.
എന്നതു കേട്ടു പറഞ്ഞു കിളിമകരം
വന്ദിതന്മാരെ വണങ്ങി വഴിപോലെ:
ദ്വാദശസ്കന്ധത്തിൽ മുമ്പിനാലേ കലൗ
രാജാക്കരംതന്നുടെ വാഴ്ച്ചയെച്ചൊല്ലുന്നു.
പിന്നെക്കലിധർമ്മമായതേലാതെയും
നിന്നുകൊരംവാനുപായം പറയുന്നിതു;
പിന്നെ പ്രളയക്രമം പുനഃശ്രീശുകൻ
മന്നവനോടുപദേശിച്ചു പോയതും,
മന്നവൻതക്ഷകഹേതുനാ ദേഹത്തെ
നന്നായ് ദഹിപ്പിച്ചു മോക്ഷം ലഭിച്ചതും,
വേദശിക്ഷാക്രമം പിന്നെപ്പുരാണങ്ങരം-
ഭേദവും പിന്നെ മാർക്കണ്ഡേയവൃത്തവും
മന്നിടമീരേഴമീശ്വരസ്ഥൂലമാ-
മെന്നതുമാദിത്യവ്യൂഹവിസ്താരവും;
പിന്നേതു സംക്ഷേപമാകും ചരിതവും
പിന്നെ പ്രതിപാദ്യദേവതതൻ സ്തുതി;
പിന്നെപ്പുരാണങ്ങരം തൽഗ്രന്ഥസംഖ്യയും;
എന്നിവയെല്ലാം ജഗല്പതി മാധവൻ
തന്നുടെ പുത്രനാം ബ്രഹ്മനുപദേശ-
മാകുന്നിതെന്നും പറയുന്നു ദ്വാദശ-
മാകുമസ്കന്ധത്തിലെന്നറിഞ്ഞീടുവിൻ.
എന്നുപറഞ്ഞു സൂതൻ മുനിമാരോടു
പിന്നേതു വിസ്തരിച്ചും പറഞ്ഞീടുന്നു.
നന്ദാത്മജൻ നരമൂർത്തിമാനീശ്വരൻ
തന്നുടെ മായാവിലാസങ്ങളെക്കൊണ്ടു
മന്നിടഭാരം കളവാനവതരി-
ച്ചന്നുള്ളലീലകളും കേട്ടു മോദേന
നന്ദാത്മജൻ നരകാരി നാരായണൻ
തന്നുടെ ബന്ധുക്കരം യാദവവംശവും
ചെന്നുചേർന്നാർ ദിവി തങ്ങരംതൻ കാരണേ
എന്നതും രാമകൃഷ്ണന്മാർ ശരീരത്തെ
യോഗബലത്താൽ ത്യജിച്ചു പരബ്രഹ്മ-

---

കലൗ = കലികാലത്തിൽ, തക്ഷകഹേതുനാ = തക്ഷകൻ കാരണമായിട്ടു്.

യോഗപദം ചേൎന്ന വൃത്താന്തവും കേട്ട
മന്നവൻ വിഷ്ണുരാതൻ ഹരിഭക്തനും
നന്നായ് തൊഴുതു ശുകമുനിതന്നോട്
പിന്നെയും ചോദിച്ച ശേഷം കഥകളെ
നന്നായ് തെളിഞ്ഞു മുനിയുമരുൾചെയ്തു.
ആശ്രയം ചൊല്ലുമദ്വാദശസ്കന്ധത്തി-
നാശ്രയമെന്നുള്ളതാത്മാ പരമാൎത്ഥം
മുന്നമേ ചൊന്നാനവ ലക്ഷണത്തിനാൽ
നന്നായതിലുള്ള യുക്തികളെക്കൊണ്ടും
ഭേദമില്ലേകാത്മതത്ത്വമൊന്നെന്നതു
സാധിക്ക ചെയ്തതു ചൊന്നതിലൊക്കെയും.
ചൊന്നതിലെല്ലാം പരമാത്മാ കേവലം
തന്നുടെ ശക്തിവിഷയമല്ലോ കാലം
കാലത്തിനൊത്തോരധീനമല്ലോ സൎവ്വ-
ലോകവും ലോകത്തിനാശ്രയമാം ധൎമ്മ-
പാലനം ചെയ്യും നൃപന്മാരെയുമെല്ലാം
മേലിൽപ്പറഞ്ഞതിലെന്നു സാധിക്കുവാൻ
ചൊല്ലുന്നതിപ്പോൾ കലിയുഗവൎണ്ണന-
മെല്ലാമേ മുൻചൊന്നശേഷം ഫലിപ്പിപ്പാൻ.
"കേൾക്ക കലിയുഗേ രക്ഷിക്കും രാജാക്കൾ
ഒക്കെയധാൎമ്മികന്മാരായി ദ്രവ്യത്തിൽ
കാമപരവശന്മാരായിരിപ്പതെ-
ന്നാമതു തോന്നിപ്പതിന്നു പുരഞ്ജയൻ-
മുന്നേവനായിട്ടു ചൊൽവൻ നൃപന്മാരെ.

## കലിയുഗരാജാക്കൾ

ഇന്നന്ത്യമായ കലിയിൽ പുരഞ്ജയൻ
എന്നുരപൊങ്ങും മഹാനൃപനുണ്ടാകും;
മന്നവൻതന്നമാത്യൻ ശുനകനവൻ
തന്നുടെ സ്വാമിയെക്കൊന്നു തൽപുത്രനാം-
പ്രദ്യോതനം ഭൂപതിയാക്കിവയ്ക്കുന്നു
പ്രദ്യോതനസുതൻ പാലകൻ തൽസുതൻ
പിന്നെ വിശാഖയൂപൻ സുതൻ രാജകൻ
നന്ദിവൎദ്ധനിവരൈവർ പ്രദ്യോതനർ
പൃഥ്വിയെ നൂററിമുപ്പത്തെട്ടു വൎഷവും
ഒത്തവണ്ണം ഭരിച്ചീടുന്നു മന്നവ!
പിന്നെബ്ഭവിക്കും ശിശുനാഗൻ തൽസുതൻ
പിന്നേതു കാകവൎണ്ണൻ ക്ഷേമധൎമ്മാവു

ഉരപൊങ്ങും = കീൎത്തിയേറിയ.

പിന്നെ വിധിസാരജാതശത്രു തഥാ
പിൻ ദർഭകനജയൻനന്ദിവദ്ധനൻ
പിന്നേതജയൻ മഹാനന്ദിയിങ്ങനെ
മന്നൻ ശിശുനാഗനാദിയായ്പത്തുപേർ.
മുന്നൂററുപത്തു വർഷം കലിയിങ്കൽ
മന്നിടം മന്നരാശ്ശാലിച്ചു പുത്രരിൽ
പത്തുപേരിലൊടുക്കത്തോൻ മഹാനന്ദി-
പുത്രനായ് നന്ദൻ ഭവിച്ചു ശൂദ്രസ്ത്രീയിൽ
നന്ദനാം നന്ദനനേററം മഹാബലൻ
ഉന്നതൻ ഭൂമണ്ഡലപതിയായവൻ
ക്ഷത്രിയവംശവിനാശനം ചെയ്യുവൻ
എത്രയും കീർത്തിയായ് വാഴുന്നവങ്കൽനി-
ന്നെത്രയുമേററമധാർമ്മികന്മാരായി
ശൂദ്രസമപ്രായരായിട്ടു രാജാക്കൾ
വന്നു ഭവിക്കുന്നു നന്ദനിൽനിന്നഹോ!
പിന്നെ നന്ദനേകച്ഛത്രാധിപത്യമായ്
മന്നിടത്തിങ്കൽ മനുശാസനയെല്ലാം
നന്നായി ലംഘിച്ചു വേറൊരാദിത്യവൽ
നന്നായി വാഴുന്ന കാലമവനെട്ടു-
പുത്രരുണ്ടായി സുമാലി പ്രമുഖന്മാർ.
ഇത്തരം വാഴുന്നകാലത്തു മന്നവർ
പിന്നെയും നൂറുപേരുണ്ടായ് ഭവിക്കുന്നു
അന്നൊരു ഭൂസുരൻതാൻ നന്ദഭൂപനെ-
ത്തന്നെയും പുത്രരെയും കൊന്നു മേദിനി
തന്നിലടക്കുവാനായിക്കൊണ്ടു നന്ദനെ-
ത്തന്നെയും മക്കളെയുമൊടുക്കിപ്പിന്നെ
മൗര്യനാം ചന്ദ്രഗുപ്തന്നഭിഷേകവും
ആരണേന്ദ്രൻ നൃപസ്ഥാനത്തു ചെയ്യിച്ചു
വാഴുന്നനാൾ ചന്ദ്രഗുപ്തനും പുത്രരും
തോഷമോടേ ജനിച്ചീടിനാരൊൻപതാൾ.
വാരിസാരൻ ശോകവദ്ധനൻ പിന്നെയും
വീരനാകുന്ന സുയശസ്സുസംഗതൻ
ശാലിശുകൻ സോമശർമ്മാ ശതധന്വാ
ബാലൻ ബൃഹദ്രഥനിങ്ങനെ നാമങ്ങൾ.
മൗര്യാദികൾ ദശമിങ്ങനെ മേദിനി
നൂററിമുപ്പത്തേഴ വർഷം കലിയിങ്കൽ
ഊററമോടേ രാജ്യഭാരം വഹിക്കുന്നു.
മൗര്യനാകുന്ന ബൃഹദ്രഥൻതന്നുടെ

---

വേറൊരാദിത്യവൽ = മറെറാരു സൂര്യനെന്നപോൽ. മേദിനി = ഭൂമി.

സേനാപതിയായ ഭൃത്യനായ് മേവുന്ന
പുഷ്പമിത്രൻ ശുംഗനാകുന്നവന്താനും
സ്വാമിയെക്കൊന്നുതാൻ രാജ്യമടക്കുന്നു.
കാമിതനാംശുംഗനഗ്നിമിത്രൻസുതൻ
സുജ്യേഷ്ഠനും വസുമിത്രനും ഭദ്രകൻ
സഞ്ജാതനാം പുളിന്ദൻ ഘോഷവാൻ പിന്നെ
വജ്രമിത്രൻ ദേവഭൂതി ശുംഗനാദി
ഇജ്ജനം പത്തുപേരാമങ്ങവർ പത്തിൽ
മന്നവൻ ദേവഭൂതിയിവർരാജ്യവും
നന്ദിച്ചു നൂറുവർഷത്തിലധികമായ്
പാലിച്ചു ദേവഭൂതി ശുംഗനായവൻ
കാലത്തമാത്യനാം കണ്വനാകുന്നവൻ
തന്നുടെ സ്വാമിയെക്കൊന്നിട്ടു രാജ്യവും
തന്നുടെ പാടായടക്കുന്നു ഭോഗങ്ങളാം.
കണ്വായനനന്നു സുതനൊന്നു ഭൂമിത്രൻ
പിന്നെ നാരായണൻ ദേവമിത്രൻ പിന്നെ
സുന്ദരനാം സുശർമ്മാവുമിവർ നാൽവർ
കണ്വായനന്മാരവരുമാ മേദിനി
പാലിച്ചു നൂററിനാല്പത്തെട്ടു വർഷമ-
ക്കാലമവർതന്റെ ഭൃത്യൻ വൃഷലനും
സ്വാമിയെക്കൊന്നു തജ്ജാതികളോടുമ-
ക്കാലം ഭുവിഭോഗമങ്ങവർക്കാകുന്നു.
ഇങ്ങനെ വാഴുന്നവൻതന്റെ ഭ്രാതാവു
മംഗലനാമവൻ കൃഷ്ണാഖ്യനാമവൻ
വീറോടെ വാഴുന്ന മേദിനിയൊക്കെയും
നൂറോടു നാല്പത്തു വർഷമടക്കുന്നു.
പിന്നെയൊരാഭീരരേഴു പേരാം പിന്നെ
മന്നവരാവഭൃത്യന്മാരവർ പത്തും
ഗർദ്ദഭം മേച്ചുന്നവരതിൽ പിന്നേടം
ഷോഡശകങ്കഭൂപാലർ ഭവിക്കുന്നു
ലോഭികളെത്രയുമായവർ പിന്നേട-
മേവം യവനന്മാരാമവരെട്ടു പേർ
പിന്നെപ്പതിന്നാൽവർ ബർബ്ബരന്മാരവർ
പിന്നെപ്പതിമൂവ്വരാകും ഗുരുണ്ഡന്മാർ
പിന്നെപ്പതിനൊന്നു മൗനേയരാമവർ
മന്നിടം നൂററിമുപ്പത്തു വർഷമെടോ!
മൗനവന്മാരൊന്നുപോലെ ശതവർഷം

---

ആവഭൃത്യന്മാർ=അവഭൃതി എന്ന നഗരത്തിലുള്ളവർ. ബർബ്ബരന്മാർ= ബർബ്ബര്യം എന്ന ദേശത്തുള്ളവർ.

വാഴുന്നു മേദിനിമന്നവരായ് കലൗ
പിന്നെയൊരു നൂറുമൂന്നുവർഷമവർ
മന്നിടംതന്നിൽ വസിക്കുന്നു മന്നരായ്.
പിന്നെക്കിലികിലായന്മാരുമൂർദ്ധ്വന്മാ-
രെന്നതിൽ ശൈശ്രുനന്ദിക്കു ഭ്രാതാ യശോ-
നന്ദി പ്രവീരകന്മാരുമായിങ്ങനെ
നൂറുവർഷം പിന്നെയാറും ഭവിക്കുന്നു
ക്കുറിതിനിന്നു പതിമൂന്നുപേരായ
ബാൽഹികന്മാർ പുഷ്പമിത്രനപരനാം
ദേവമിത്രനിവർ മന്നവരാം കലൗ.
പിന്നെയുമന്ധ്രന്മാരായവരേഴുപേർ
പിന്നെയൊരേഴുപേർ കോസലന്മാരല്ലോ.
മന്നവ! മത്സ്യരാജാവിൻ പരമ്പരാ
മന്നവനായുള്ള നൈഷധനാദികരം
മാഗധൻതൻ കുലം മുന്നമേ ചൊല്ലിയോ-
രാദിനൃപൻ വിശ്വവത്തിപുരഞ്ജയൻ
പിന്നെയിതരവർണ്ണങ്ങളും പുളിന്ദനും
മുന്നേ യദുമാദ്രകന്മാർ പ്രജകളും
ബ്രഹ്മഭ്രുയിഷ്ഠരായ്ത്തന്നെയിരിക്കുന്നു.
ദുർമ്മതി പത്മവത്യാംപുരിതന്നെയും
പിന്നെ പ്രയാഗയും തൽഭൃതിതന്നെയും
നന്നായടക്കി ഭുജിക്കുന്നു ഭോഗങ്ങളും
സൗരാഷ്ട്രവുമവന്തി ശൂദ്രമാഭീരം
പാരിതിലർബ്ബുദമാളവമെല്ലാമേ
വാഴും ദ്വിജന്മാരും വ്രാത്തികൊണ്ടൊക്കെയും
കോഴയൊഴിഞ്ഞു ശൂദ്രപ്രായമായ്ക്കൊണ്ടു
വന്നു ഭവിക്കുന്നു മന്നവ! കേൾക്ക നീ.
സിന്ധോസ്തടം ചന്ദ്രഭാഗയേയും കന്തി
കാശ്മീരമണ്ഡലത്തേയുമടക്കുന്നു.
അബ്രഹ്മവർച്ചസ്സുകളായി മ്ലേച്ഛരായ്
നിർമ്മലരല്ലാത മന്നവന്മാർ കലൗ.
മന്നവന്മാർ മ്ലേച്ഛതുല്യരാകും വിധൗ
മന്നിടം മ്ലേച്ഛാധിപത്യമായും വരും
ഏവം കലിയുഗേ ധർമ്മവിച്ഛിന്നരായ്
കോപശോകത്താലസത്യവാക്യങ്ങളാൽ
മുന്നമേ ചൊന്നൊരു രാജാക്കളൊക്കയും
മംഗലമെന്നിയേ താമസനിഷ്ഠരായ്

---

കിലകിലാ = ഒരു നഗരത്തിൻെറ പേർ. താമസനിഷ്ഠർ = തമോഗുണങ്ങളിൽ സ്ഥിതരായവർ.

സ്ത്രീബാലഗോദ്വിജന്മാരെ ഹനിക്കയും
ഏറ്റവം പരദാരവിത്തമടക്കിയും
ഉദയാസ്തമയമെന്നത്രേ പ്രമാണമായ്
ഹൃദി താമസമയമായി കൃശങ്ങളാ-
യല്പജീവങ്ങളായല്പഭാഗ്യായുസ്സും
അല്പവും സൽസ്തുതിയില്ലാതെ സൽക്രിയ-
സ്വല്പവുമില്ലാതെ രാജസതാമസാൽ
ജല്പിതന്മാരായതിനാൽ മറഞ്ഞിട്ട
തൽപ്രജാവൃന്ദത്തെ നാശമത്രം ചെയ്ത
മ്ലേച്ഛരായന്യോന്യ പീഡിതരായ്ക്കൊണ്ടും
ഞാനെന്നഭിമാനവാദികളായ്ക്കൊണ്ടും
മാനം നടിച്ച ദുശ്ശീലരതികളായ്
വന്നഭവിക്കന്ന മന്നവന്മാർ ഭുവി.
തമ്മിലങ്ങന്യോന്യ നാശഹേതുക്കളായ്
പീഡിതരായിട്ട മിക്കതുമിങ്ങനെ
ആടലോടേ വസിപ്പൂ കലൌ മന്നവ!
പാരിൽ പ്രഭുക്കളീവണ്ണമാകും വിധൌ
പാരിൽ പ്രജകളെക്കൊണ്ടെന്തു ചൊല്ലുന്നു?
ഇങ്ങനെയല്ലോ കലിയുഗമന്നവർ
എന്നതറിക നീ ചൊല്ലാം കലിധർമ്മം:

## കലിയുഗധർമ്മം

ധർമ്മവും സത്യവും ശൌചക്ഷമാദികൾ
എന്നിവ കാലേ ദിനംപ്രതി പോം കലി-
തന്നുടെ കാലേ നൃപതേ! മഹാമതേ!
നന്നായ്ക്കുറയുമായുസ്സും ബലം സ്മൃതി
ജന്മശൌചാചാരമെന്നതിന്നാശ്രയം
മന്നവന്മാർക്കു വിത്തം പ്രമാണമതാം.
ധർമ്മാദി മര്യാദകൾക്കു ബലമൊന്നു-
തന്നെയതാശ്രയമെന്നു നടത്തീടും.
ദമ്പതിമാർക്കു രാഗംതന്നെ ധർമ്മമാം
അൻപോടു സ്ത്രീവശരായ്വരും പൂരുഷർ.
പൂരുഷന്മാരെ വിഷയിപ്പതിന്നായി
നാരികൾ നീളേ നടന്നു പെരുമാറും;
നേരു മറച്ചു വ്യവഹാരമായ്വരും;
പാരിൽ ബ്രാഹ്മണ്യത്തിന്നാശ്രയം പൂണനൂൽ

---

ദുശ്ശീലരതികൾ = ദുഷിച്ച ശീലങ്ങളിൽ ആസക്തിയുള്ളവർ.

ലിംഗമേവാശ്രമഖ്യാതിയെന്യേ വൃത്തി
എന്നതില്ലായെന്നുറച്ചുപോം മാനുഷർ
പിന്നെയവൃത്തിയാൽ ന്യായമന്യായേന
നന്നായി ദുർബലമാകും കലിയുഗേ
അതിവാകു നന്നായ് പറയുന്നതവന്തന്നെ
അതിവിദ്വാനെന്നു മാനിച്ചിടും മാനുഷർ
ശ്രേഷ്ഠതയില്ലാത്തതുതന്നെ സാധുത്വം
ശ്രേഷ്ഠമാം യജ്ഞങ്ങൾ സ്വീകരിക്കും മതം.
എല്ലാമേ ഡംഭിനാക്കൊണ്ടും നടിച്ചുപോം
എല്ലാററിനും പ്രധാനം സ്നാനമെന്നതാം.
പിന്നെയും തീർത്ഥാടനാദികളെന്നിവ
മാനത്തിനായുമുദരം ഭരിപ്പാനും
സത്യമെന്നുള്ളതു ഹന്ത! ധാർഷ്ട്യം തന്നെ
വർണ്ണഭേദങ്ങളിലില്ലെന്നു നടിപ്പാനായ്
നന്നായ് ജടപൂണ്ടു താടിയും നീട്ടുന്നു.
സൗന്ദര്യമെന്നതു കേശത്തെ നീട്ടിയാൽ
എന്നുറച്ചായതു ചെയ്തു നടിക്കുന്നു
പിന്നെയും തൻകുടുംബത്തെ ഭരിപ്പാനെ-
ന്നുള്ളിൽ കൃപയെന്യേ ധാർഷ്ട്യത്തിനാക്കൊണ്ടും
കള്ളമോടേ യശസ്സിന്നുമായ് ധർമ്മങ്ങൾ
ഉള്ളവണ്ണം ചെയ്തിതെന്നുള്ള ധാർഷ്ട്യവും
ഇങ്ങനെയെല്ലാമേ ചെയ്യുന്നു ഭൂമിയിൽ
മംഗലമില്ലാതെ ദുഷ്ടർ കലിയിങ്കൽ
ലോകപ്രജകളാം നാലു വർണ്ണങ്ങളും
ആകവേ രാജാക്കളെന്തൻെറയുപദ്രവാൽ
ദസ്യുക്കൾപോലെ ദസ്യുക്കളുപദ്രവാൽ
ചിത്തേ കൃപാരഹിതന്മാർ സമസ്തരും
പുത്രകളത്രമിത്രങ്ങൾ മുതലായി-
ട്ടെത്രയും തമ്മിൽ കലഹമായ്താന്തരായ്
പത്തനംതന്നിൽ നില്പാൻ കഴിവില്ലാതെ
ചിത്തത്തിൽ ദുഃഖിതരായൊക്കെ വേർപെട്ടു
കാനനം പുക്കു വസിക്കയും ചെയ്തിടും
കാനനശാക മൂലാദി മാംസങ്ങളും
ക്ഷൗദ്രഫലപുഷ്പമെന്നിവ ഭക്ഷിച്ചും
വൃഷ്ടിയില്ലായ്കയാൽ ദുർഭിക്ഷപീഡയും
ശീതവാതാതപ ഗ്രീഷ്മഹിമങ്ങളാൽ
ചേതസി പീഡിതരാം ഭുവിവാസികൾ

---

ലിംഗമേവാ...വൃത്തി = ആശ്രമജ്ഞാനത്തിന് ദണ്ഡാജിനാദികളല്ലാതെ മററാചാരങ്ങളൊന്നും ജനങ്ങൾ പ്രമാണമാക്കയില്ലെന്നു സാരം. ദസ്യു= ശത്രു. ശാകം = ചീരയുംമററും.

ക്ഷുത്തിനാൽ വ്യാധിയാൽ നിത്യം തപിക്കയും
ചിത്തചലിതരായ് മുപ്പതിരുപത്തു
വർഷമേയുണ്ടാകുമായുസ്സു മാനുഷ-
ർക്കീവകയെല്ലാം കലിയിങ്കൽ മന്നവ!
ദേഹങ്ങളിൽ കലിദോഷാൽ ക്ഷയംവേഗം
ദേഹമേററം കൃശമായിബ്ഭവിച്ചിടും
മോഹങ്ങളെത്രയും മേലേ വസിക്കയും
വർണ്ണാശ്രമാചാരമൊക്കെയും നഷ്ടമായ്
സന്മാർഗ്ഗവേദങ്ങൾ പാഷണ്ഡികളാലെ
വാദിച്ചു നാസ്തിയായ് പാഷണ്ഡരായ്‌വരും.
വേദിയന്മാർക്കു വർണ്ണാചാരവുമില്ല
ധർമ്മങ്ങളെല്ലാമേ കള്ളമായ്‌വന്നിടും.
നിർമ്മലമെന്യേ ദസ്യുക്കൾപോലേ ജനം
ശൗര്യംനടിച്ചു ജന്തുക്കൾതന്നെ വൃഥാ
കാര്യമെന്യേ അസത്യേച്ഛയാ ഹിംസിക്കും.
വർണ്ണങ്ങളെല്ലാമെ ശൂദ്രസമമാകും
നിർണ്ണയമല്ലാതെ ജന്തുക്കൾപോലെയാം.
ആടുകൾപോലെ പശുക്കൾ സമസ്തവും
വീടുകളുണ്ടാടിപോലെതന്നെ വരും.
ബന്ധുക്കളെഗ്നിപോലൗഷധം സൂക്ഷ്മമാം
അന്ധതയാൽ മകൾ പത്നിക്കു തുല്യമാം
വിദ്യുത്തുകൾ മേഘമെന്നതുപോലെയാം
വിദ്വത്തം സർവ്വം മറയുന്നു മന്നവ!
വേശ്മങ്ങളെല്ലാമെ ശൂന്യമായ്‌വന്നിടും
വേശ്മത്തിലൊക്കെക്കലിയാൽ കലഹമാം.
കാലം കലിയുഗേ സർവ്വജനത്തിനും
ശീലമൊക്കെക്കലിധർമ്മമെന്നേ വേണ്ടൂ.
ഇങ്ങനെയെല്ലാമിരിക്കും കലിയുഗേ
മംഗലധർമ്മത്തെ രക്ഷിച്ചുകൊള്ളുവാൻ
മന്നിടേ സാധുക്കൾതമ്മെ രക്ഷിപ്പാനും
എങ്ങും നിറഞ്ഞു ചരാചരദേശിക-
നായിജ്ജഗല്പതിയാകിയോരീശനായ്
ഏകാത്മകനഖിലാത്മാവതാകിയ
നാരായണൻ ഭഗവാൻ വിഷ്ണു ശാശ്വതൻ
പാരിൽ ശംബളാഖ്യമായ ഗ്രാമത്തിങ്കൽ
എത്രയും മുഖ്യനായേററം മഹാത്മാവായ്
ഉത്തമനായിടും വിഷ്ണുയശോദ്വിജൻ-

---

വിദ്യുത്തുകൾ = മിന്നൽപ്പിണറുകൾ. വേശ്മം = വീട്. സാധുക്കൾതമ്മെ = ഉത്തമജനങ്ങളെ. വിഷ്ണുയശോദ്വിജൻ = വിഷ്ണുയശസ്സെന്ന ബ്രാഹ്മണൻ.

തന്നുടെ പുത്രനായ് വിഷ്ണുയശോയുതം
വന്നവതീർണ്ണനാം കല്ക്കിയെന്നാഖ്യയാ.
ദേവദേവേശനാം നാരായണൻ പിന്നെ
കേവലം തന്നണിമാദി സിദ്ധ്യായുതം
സാക്ഷാൽ ജഗല്പതി അശ്വാസനനായി
സാക്ഷിഭൂതൻ വായുതുല്യമാമശ്വത്തിൽ
ഏറിയസിയുമായ് മേദിനിതന്നില-
ങ്ങേറിയ ദുഷ്ടരെശ്ശാന്തിവരുത്തുന്നു.
വാജിരൂപം പൂണ്ടു ദുഷ്ടനൃപരെയും
ആദിനാഥൻ ഹനിക്കുന്നു തച്ചോഭയാ
ദസ്യുക്കളേയുമനേകം നശിപ്പിച്ചു
വാസുദേവപ്രസന്നാത്മാവതാലെക്കൊണ്ടു
പൗരജനത്തിനു നാരായണൻ പരൻ
പാരമാനന്ദാംഗരാഗാദി പുണ്യമാം
ഗന്ധങ്ങളെക്കൊടുത്തായതിൻ സ്പർശത്താൽ
ഗന്ധവായുക്കളാൽ തല്ലേപനത്തിനാൽ
തദ്വിശേഷത്താലും തൽപ്രഭകൊണ്ടുമായ്
ദസ്യുക്കളെയൊക്കെ നാശം ഭവിപ്പിച്ചു
പിന്നെ വഴിപോലെ ഭൂമൗ പ്രജകളെ
നന്നായ് സ്രവിപ്പിച്ചുവച്ചു രക്ഷിക്കുന്നു
വാസുദേവൻ തത്ത്വമൂർത്തി നാരായണൻ
ചേതസി വാഴുമാത്മാ പരൻ സർവ്വഗൻ
എന്നിഹ കല്ക്കിയായ് വന്നവതീർണ്ണനാ-
മന്നു കൃതയുഗംവന്നു ഭവിക്കുന്നു
അന്നു പ്രജകളും സാത്വികരായ്‌വരും
ചന്ദ്രനും സൂര്യനും വ്യാഴവും മൂന്നുപേർ
ഒന്നിച്ചു പുഷ്യനക്ഷത്രേ വരും കാലം
അന്നു തുടങ്ങിക്കൃതയുഗമാകുന്നു.
ചൊന്ന ഗ്രഹങ്ങൾ മൂന്നുമേക രാശിയിൽ
ഒന്നിച്ചൊരു സമയം പുകവേണമേ.
ഇന്നിയൊരുദ്ദേശവും പറയാമെടോ!
നന്ദജന്മാഭിഷേകത്തിൻെറയായിര-
ത്തെണ്പത്തു വർഷത്തിൽ മുമ്പേ സപ്തർഷികൾ-
തമ്മോടു തുല്യപ്രകാശമായാഷാഢം
എന്ന നക്ഷത്രമൊരുമിച്ചു ഋഷികളും
വ്യോമനി തുല്യപ്രകാശരായ്‌പോവതു
കാണുന്ന മന്നവന്മാൎക്കു ശതവർഷം

---

അണിമാദി സിദ്ധ്യായുതം = അണിമാദികളായ അഷ്ടസിദ്ധികളോടുകൂടി.
പുഷ്യനക്ഷത്രേ = പൂയം നക്ഷത്രത്തിൽ.

അന്നു മുനികരം മഖാശ്രിതന്മാരായി
നിന്നുപോരും സൂര്യ സോമാന്വയങ്ങളെ
പിന്നെ വരുന്ന കൃതയുഗേ സൃഷ്ടിപ്പാൻ
അന്നേ യുഗമായ ദ്വാപരംതന്നിലെ
വിഷ്ണുവാം കൃഷ്ണൻെറ ഭാഗമപ്പോരം ദിവം
പുക്കിതപ്പോരം കലി ഭൂമൌ പരന്നിതു!
അപ്പോരം ജനങ്ങരം പാപത്തിൽ ജനിക്കുന്നു
ചിൽപ്പുമാൻതൻപദം ഭൂമിയിൽ സ്പശിക്ക
എപ്പൊഴില്ലാതെയിരിക്കുന്നിതത്രനാരം
മേദിനിയെല്ലാം കലിയാലെയാക്രമം.
ആദിനാഥൻപദസ്പശ്നം ഭുവികൽ
എന്നു ഭവിക്കുന്നിതന്നു കലിദോഷം
എങ്ങുമേയാക്രമിച്ചീടുകയില്ലിഹ
സപ്തമുനിദേവവര്യരപ്പോരം മഹാ-
വൃത്തി പരിചരിക്കുന്നിതപ്പോരം കലി
ഇല്ലയിതപ്പോരം മഖങ്ങളില്ലാതവർ
വാഴുന്നിതപ്പോരം കലിക്കു നൂറുമൊരു
ദ്വാദശവർഷമാക്രമ്യമാന്നു ഭുവി
ദോഷമോടേ നന്ദജന്മാഭിഷേക നാരം
തൊട്ടു കലിവൃത്തിയെല്ലാമൊഴിയുന്നു.
വിഷ്ണുപേശൻ കൃഷ്ണനെന്നു ദിവം പുക്ക-
തന്നു വന്നു കലിയെന്നു സത്തുക്കളാൽ
നിണ്ണയിച്ചിട്ടിരിക്കുന്നിതു പിന്നെയൊ-
രായിരത്തിൻ പുറം പിന്നെയിരുന്നൂറു-
മാകിയ ദിവ്യവഷം കലിക്കുണ്ടതിൽ
വന്ന ദിനംമുതൽതൊട്ടിട്ടൊരായിരം
ദിവ്യവർഷം മനുഷ്യക്കു കഴിയുമ്പോരം
വന്ന കലി പോയി വന്നു കൃതയുഗം
എന്നു സത്തുക്കളൊയുള്ളോർ പറയുന്നു
എപ്പോരം മനുഷ്യക്കു സ്വാത്മപ്രകാശകം
ഉൽപന്നമപ്പോരം കലി ശമിക്കും ദൃഢം
മാനുഷവംശത്തിനിത്ഥമറിവാനായ്
മന്നിടത്തിങ്കലിസ്സംഖ്യയെച്ചൊന്നതും.
ഇങ്ങനെ പിന്നെ യുഗേയുഗേ വണ്ണങ്ങരം
ഒന്നൊഴിയാതെ ഭവിപ്പിച്ചുകൊണ്ടതിൽ
നാമലിംഗന്മാരതായ് മഹാത്മാക്കളായ്
സല്കഥാപ്രോക്തരാകുന്ന മഹാത്മാക്കരം
മേദിനിയിൽ കീത്തി സന്തതം നിത്തുന്നു
കല്കിയായ് മാധവൻ ദുഷ്ടരെയൊക്കവേ
ശിക്ഷിച്ചുപോകയിൽ മേദിനിയിൽപ്പിന്നെ

മുന്നേക്കണക്കേ കൃതയുഗേ മാനവ-
വർണ്ണലിംഗങ്ങളാൽ സൂര്യസോമാന്വയം
സൃഷ്ടിപ്പതിന്നു കലാപമാം ഗ്രാമത്തിൽ
പുഷ്ടയോഗബലത്തോടു മനു പിന്നെ
ശന്തനുതൻ ഭ്രാതാവാകിയ ദേവാപി
രണ്ടുപേരുണ്ടിരിക്കുന്നതിന്നുമെടോ!
സൂര്യാന്വയം മനുവെന്നു നൃപസൃഷ്ടി
ചന്ദ്രവംശം ജനിപ്പിച്ചു ദേവാപിയും
ചൊല്ലിയ നല്ല കൃതയുഗമാദിയായ്
നാലു യുഗത്തിലനേകം ജനം ഭൂമി-
തന്നിൽ ജനിച്ചു വർണ്ണാദി ഭേദക്രമാൽ
നന്നായ് ജനിച്ചുമാകാതെയുമാല്ലോണ്ടും
മേദിനിതന്നിൽ വർത്തിച്ചു ഹേ! മന്നവ!
മാനമാം കല്പത്തിനറ്റമില്ലിത്തരം
എത്രയെന്നുമിനിയെത്രയെന്നുമില്ല
എത്രയെന്നാലുമിതുപോലിതിൽനിന്നു
ഞാനെന്നുമെന്റെയെന്നുമെനിക്കെന്നതും
മാനം നടിച്ചു ദ്വൈതഭ്രമവാക്കിനാൽ
വാണു മരണവും വന്നു ഭവിക്കുന്നു
ദേവകൾ മാനുഷരെന്നങ്ങിരിക്കിലും

### ഭക്തിമാർഗ്ഗവും യുഗകർമ്മങ്ങളും

തന്നുടെ കർമ്മങ്ങൾപോൽ സ്വർഗ്ഗനാരകം
രണ്ടുമനുഭവം പിന്നെ ജനനവും
പണ്ടേതു പോലിതു ദേഹോഹ ബന്ധത്താൽ
ദേഹമതു പുഴുത്താകിലും പോകിലാം
ദേഹമതു ഭസ്മമായിട്ടു പോകിലാം
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠമായ്പോകിലാം
ഹന്ത! ദേഹം പഞ്ചഭൂതൈകനിർമ്മിതം
പഞ്ചഭൂതങ്ങളും കാലാന്തരാൽ പോകും
പഞ്ചഭൂതാദി സ്വാർത്ഥങ്ങൾ വേദാദിയാം
ആഭിജാത്യങ്ങളാലെന്തു സാദ്ധ്യം? നൃപ!
ശോഭിതാത്മാവഖണ്ഡൻ ഖണ്ഡമല്ലല്ലോ
പുരുഷന്മാർ ഭുവി പുത്രകളത്രാദി
ചേരുമിതെന്റെ മറ്റേതു പരന്റെ
എന്നിങ്ങനെ ബദ്ധചിത്തരായ് സ്നേഹേന
ദ്വന്ദ്വഭാവത്തെ ധരിച്ചഭിമാനരായ്.

---

സൂര്യസോമാന്വയം = സൂര്യവംശം, ചന്ദ്രവംശം എന്നിവ. ദേഹോഹ ബന്ധം = ദേഹം ഞാനാണെന്ന ചിന്ത കാരണത്താൽ.

തേജോമയലബ്ധമായിട്ടും കായത്തെ
തേജോമയൻ പരമാത്മചൈതന്യമ-
ല്ലെന്നറിയാതെ ദേഹോഹമമതയാൽ
മന്നിടേയജ്ഞാനികൾ ഭ്രമിച്ചങ്ങനെ
നാനാവിഷയഭ്രമണവേഗത്തിനാൽ
താനാകുമാത്മാവിനെയറിവീലല്ലോ.
മന്നവ! ഭൂമിയിൽ നിന്നാൽ കൃതമായ
കർമ്മങ്ങളുമിനിച്ചെയ്‌വതും കാലേന
ലോകത്തിൽ നാനാവിധം കഥയുള്ളതിൽ
ആഹന്ത! നിന്റെ കഥ കഥയിക്കഥൊ.
തന്നുടെയാത്മാവപജയമായ്ക്കൊണ്ടും
അന്യോന്യവ്യഗ്രരായാത്മാഭിമാനരായ്
മേവും നൃപന്മാരെക്കൊണ്ടുമവർകഥ
കേവലമോർത്തു സത്തുക്കൾ ഹസിക്കുന്നു.
ഫേനപിണ്ഡോപമമാകും ശരീരത്തെ
ഞാനെന്നു നിർണ്ണയിച്ചായതിൻ വസ്തുത
എത്തുമറിയാതെ ഭൂപതി ഞാനെന്നു
മാനിച്ചു മന്ത്രികൾ പൗരജനം ബന്ധു
ശത്രുക്കളിത്യാദി ഭേദങ്ങളുള്ളിലായ്
നിശ്ചയിച്ചുമിഹ സാഗരം ഭൂമിക്കു
ചുറ്റും മുകൾകീഴമാവൃതമായ്ക്കൊണ്ടു
നില്ക്കുമിതു ലയിക്കുന്നതില്ലെന്നതു
ചിത്തേ ധരിച്ചു ലോകം നിത്യമായ്ക്കൊണ്ടു
ആശയബദ്ധഹൃത്തുക്കളായ് ദേഹാദി
ലോകങ്ങൾ തന്റെ നാശത്തെയറിയാതെ
നിത്യമായ്ക്കൊണ്ടു ജനിച്ചും നശിക്കയും
ഇത്തരം മായാവിലാസരതികളായ്
സംസാരക്രീഡിതരായിരിക്കുന്നതും
ഹംസപാദേ രമിച്ചന്യസംസാരങ്ങൾ
നിത്യമല്ലെന്നറിഞ്ഞാശാദി ബന്ധങ്ങൾ
ചിത്തത്തിൽ നീക്കീട്ടരിഷഡ്വർഗ്ഗങ്ങളെ-
യെല്ലാം കളഞ്ഞു തന്നാത്മാനമാത്മനാ
നല്ലവണ്ണം വിചാരിച്ചറിഞ്ഞദ്വൈത-
മുക്തിപദത്തെയറിഞ്ഞു പ്രാപിക്കാതെ
പുത്രകളത്ര മായാദി താത കുല-
മിത്തരമുള്ള ഭേദങ്ങൾ തന്റെ ഗതി
ചിത്തേയറിയാതിതുകളിൽ ബദ്ധരായ്
ജന്മമരണമനുഭവിച്ചും പുന-

---

ഫേനം = നുര (പത).

ജ്ജന്മങ്ങൾ വന്നമെൻെറയെനിക്കെന്നേതും
ഞാനെന്നും നീയെന്നുമെൻെറ ദേശം രാജ്യം
നൂനമിതെൻെറയെൻേറ ഭൂമി മൽ ധനം
ഇത്യാദി ബന്ധുമൂലം തമ്മിൽ സ്പർദ്ധിച്ചു
ചിത്തഭ്രമാൽ നശിക്കുന്ന നൃപാദികൾ.
ഇത്തരമുള്ള ചിത്തഭ്രമമൊക്കെയും
സത്തുക്കൾ കണ്ടു ഹസിക്കുന്നു മന്നവ!
ഇക്കാലവുമിതിന്നും മുമ്പു വൃത്താന്ത-
മൊക്കയുമോർത്താൽ തവ കഥയുത്തമം.
മുന്നം പൃഥുവും പുരൂരവാ ഗാഥിയും
മന്നൻ ഭരതൻ നഹുഷാർജ്ജുനന്മാരും
പിന്നെ മാന്ധാതാ സഗരനും രാമനും
പിന്നെ ഖട്വാംഗനും ധുന്ധുമാരൻതാനും
മന്നൻ രഘു തൃണവിന്ദു യയാതിയും
ശര്യാതി ശന്തനുവും ഗയൻ കാകുൽസ്ഥൻ
മന്നൻ ഭഗീരഥൻ പിന്നെക്കുവലയൻ
നൈഷധനിത്യാദിയാകും മഹാവീര്യ-
ശാലികളായ രാജാക്കൾ മററുള്ളോരും,
പിന്നെ ഹിരണ്യകശിപു വൃത്രാസുരൻ
രാവണനും ലോകരാവണൻ ശംബരൻ
പിന്നെ നമുചി ഹിരണ്യാക്ഷ താരക-
രന്യരാകും മററു ദൈത്യനൃപന്മാരും
സർവവിദ്വജ്ജനം സർവശൂരന്മാരും
സർവജിത്തുക്കളായുള്ള സമസ്തരും
എൻെറയെന്നുമെനിക്കെന്നും മമതയാൽ
ബദ്ധരായ് മായാമനുധർമ്മശീലരായ്
കാലത്തിനാലകൃതാത്മാക്കളായിട്ടു
കാലേ ഭവിച്ചു പിന്നെ യശസ്സും നല്ല
ജ്ഞാനവൈരാഗ്യം മഹത്വമിവയെല്ലാം
ജ്ഞേയമല്ലാതെ ഭവിച്ചു നൃപോത്തമ!
പാക്കിൽ വിഭൂതിയായ് ശ്രേഷ്ഠമായിഗ്ഗുണ-
വാക്യാനുവാദമായുത്തമശാന്തമായ്
മംഗല്യദമായമംഗലനാശമാം
മംഗലഗാഥയിതിനെട്ടിനംപ്രതി
നിത്യവും ശീലിച്ചു കൃഷ്ണങ്കൽ ഭക്തരായ്
തിത്യസുഖപദപ്രാപ്തി വരുന്നിതും.

---

ലോകരാവണൻ=ലോകത്തെ രവിപ്പിക്കുന്ന (കരയിപ്പിക്കുന്ന) വൻ. സർവ്വജിത്തുക്കൾ=എല്ലാററിനെയും കീഴടക്കിയവർ. മായാമനു=മായയെ അനുസരിച്ച്. നിത്യസുഖപദപ്രാപ്തി=അവികലമായ ആനന്ദത്തിൻെറ ലാഭം.

ആകയാൽ നിന്നാലെ ചെയ്ത പ്രവൃത്തികൾ
സർവകഥകളിൽവച്ച കഥയാകും
എന്നുപറഞ്ഞതു നീയറിഞ്ഞീടെടോ!
മന്നവ! തൽകൃതമേററവുമുത്തമം.''
എന്നരുൾചെയ്തതു കേട്ട നൃപോത്തമൻ
പിന്നെയും ശ്രീശുകനോടരുൾചെയ്തിതു:
''എന്തുപായാൽ കലിദോഷം കലിയിങ്കൽ
അന്തരംചെയ്യും ജനങ്ങളതും മുനേ!
ചൊൽക യുഗധർമ്മമായതും മാനവും
ചൊൽക പ്രളയകല്പങ്ങൾ കാലക്രമം.
കേവലാത്മാ മഹാവിഷ്ണു ജഗദീശ-
ശ്രുപഗതിയും പറഞ്ഞുതരേണമേ.''
എന്നതു കേട്ടരുൾചെയ്തിതു ശ്രീശുകൻ:
''മുന്നം കൃതയുഗത്തിങ്കൽ ജനങ്ങളാൽ
നാലുവക ധർമ്മമുള്ളിൽ ധരിപ്പതും
നാലിലൊന്നാമതു സത്യം ദയാ തപം
ദാനമിത്ഥം ചതുഷ്പാദങ്ങൾ ധർമ്മത്തി-
നാകുമതു നാലുമുണ്ട കൃതയുഗേ
സന്തോഷവും കരുണാമൈത്രി ശാന്തിയും
ദാന്തി തിതിക്ഷവർണ്ണാചാരധർമ്മങ്ങൾ
നല്ലവർണ്ണംചെയ്യയാശ്രമാചാരവും
അല്ലലില്ലാത്മാരാമന്മാരതായ്ക്കൊണ്ട
സാമ്യദൃക്കുകളായ് മേവും കൃതയുഗേ
മെല്ലെമെല്ലക്കുറയുന്നു ധർമ്മപദം.
ധർമ്മത്തിലേകാംശമില്ല ത്രേതായുഗേ
വാദിപ്പതിന്നധർമ്മമസത്യം ഹിംസ
മോദം കുറയുന്നു സൽക്കർമ്മവുമല്പം
താപവുമാചാരവർണ്ണഭേദക്രമം
ഏവം കുറഞ്ഞുപോകുന്നു ത്രേതായുഗേ;
ദ്വാപരത്തിൽ ധർമ്മപാദങ്ങൾ രണ്ട പോം.
ഹിംസ സന്തോഷവിനാശമനൃതവും
ദ്വൈതമധർമ്മം യശസ്വീ മഹാശാലർ
സ്വാദ്ധ്യായമദ്ധ്യയനേ രതിയില്ലായ്മ
ആഢ്യരാകുന്നവരോട കുടുംബികൾ
ശ്രേഷ്ഠദ്വിജരോട ക്ഷത്രിയവീരരും
ധർമ്മഹേതുക്കളാൽത്തന്നെ പരിഹാസം
നന്നായ്ത്തുടങ്ങുന്നു സൽക്കർമ്മലോപവും
ഏവം കലിയിൽ ധർമ്മപദമൊന്നുതാൻ

ദാന്തി = അടക്കം (ദമം).

എന്നതു സത്യമൊന്നുണ്ടുപോലെന്നാകും.
സൽക്കർമ്മജാതികരം ക്ഷീണരായ്‌വന്നിടും
മിക്കതും കാടായ്‌വരുന്നിതു മേദിനി
എല്ലാം ദുരാചാരനിർദ്ദയശീലരായ്‌
കള്ളരായ്‌ ദുർഭഗരായ്ക്കൊണ്ടു വത്തിച്ചു
ഏററം വിഷയികരം ശൂദ്രരെജമാനർ
ഊററമോടേ ഭവിച്ചീടുന്നിതു കലൌ.
മ്ലേച്ഛരായോരെജമാനരാകും വിധൌ
രൌദ്രകർമ്മങ്ങരം വർദ്ധിച്ചുവരുംകലൌ.
സത്വരജസ്തമസ്സെന്ന ഗുണത്തിനാൽ
പൃഥ്വിയിലുള്ള പ്രജകരംതൻ പോക്കലേ-
നിന്നു ഗുണങ്ങരം വികാരഭേദങ്ങളായ്‌-
ത്തന്നെ കൃത ത്രേത ദ്വാപരവും കലി
എന്നിങ്ങനെയുള്ള നാലു യുഗങ്ങളും
മുന്നമേയുള്ള ത്രിഗുണമയമല്ലോ.
ഓരോ ഗുണസ്വഭാവങ്ങരംതന്നാക്രമം
ഓരോ ഗുണമതുകാലത്തു സൽഗുണ-
സ്വാഭാവികം പ്രജകരംക്ക ബുദ്ധീന്ദ്രിയ-
സ്വാഭാവികം തൽ ഗുണത്തിൽ മോദിച്ചിടും
സത്വഗുണംകൊണ്ടുതന്നെ കൃതയുഗം
സാത്വികമാം പ്രജകരംക്കന്നു ബുദ്ധിയും
ജ്ഞാനത്തിലും തപസ്സിങ്കലുമാം വൃത്തി
പിന്നെ രജോഗുണംകൊണ്ടു ത്രേതായുഗം
അന്നു ജനങ്ങരംക്ക ബുദ്ധി പ്രവത്തിപ്പു
കാമ്യകർമ്മത്തിൽ യശസ്സിങ്കലുമായി.
പിന്നെ രജോഗുണം താമസത്താലുമാ-
യൊന്നിച്ചു മിശ്രമാകുന്നിതു ദ്വാപരം.
അന്നു പ്രജകരംക്ക ബുദ്ധിലോപത്തിലും
താനെന്നഭിമാനഡംഭമസന്തുഷ്ടി
ജ്ഞാനമില്ലായ്ക മാത്സര്യമിത്യാദിയാൽ
സംയുതമായിട്ടു കാമ്യകർമ്മങ്ങളിൽ
താനേ പ്രവത്തിച്ചിരിപ്പു ജനമെല്ലാം
പിന്നേതു താമസമായ്‌ കലിയുഗേ,
തന്ദ്രി ചതി കപടമസത്യങ്ങളും
പേടിയും ദുഃഖവുമിത്യാദികർമ്മങ്ങരം
ആടലുമേററമാം ബുദ്ധി കലിയിങ്കൽ.
ദൈന്യവുമായിരിക്കും കലികർമ്മങ്ങരം

---

ദുരാചാരനിർദ്ദയശീലർ = ദുഷിച്ച ആചാരങ്ങളാൽ ദയയററ പ്രകൃതിയോടു കൂടിയവർ. തന്ദ്രി = അലസത.

മന്നിടത്തിങ്കലനേകപ്രജകൾക്കും.
ഇങ്ങനെ മൂന്നു ഗുണാൽ യുഗം നാലതാം
എന്നതിൽ സത്വമെപ്പോൾ ഹൃദി തോന്നുന്നി-
തപ്പോൾ കൃതയുഗം രാജസം തോന്നിയാൽ
അപ്പൊഴേ ത്രേതായുഗമെന്നുമാകിലാം.
സത്വരജോയുക്തമായ്ക്കലരും ബുദ്ധി
അപ്പൊഴേ ദ്വാപരമാം യുഗമെന്നതാം.
താമസമെപ്പോളുദയമത്തു കലി-
കാലമെന്നും പറയും ജ്ഞാനലക്ഷണേ
താമസമാം കലികർമ്മങ്ങൾ കേൾക്കെടോ!
താമസവൃത്തികൾ കേട്ടറിയും വിധൌ
താമസം പോയി സാത്വികം തെളിയുന്നു
നല്ല ജനത്തിന്നതുകൊണ്ടു ചൊല്ലുവൻ
നല്ലതെന്യേയിരിക്കുന്ന കലിയുഗേ
അന്യോന്യക്ഷുദ്രദൃഷ്ടികൾ മനുഷ്യരും
ഭിന്നഭാഗ്യർ ബഹു ഭോക്താക്കളായുള്ള.
നാരികൾക്കില്ല വൃത്തിക്കു ഗുണമൊട്ടും
സ്വൈരിണികളസതികൾ യുവതികൾ
പുംശ്ചലികൾ യുവതീജനമൊക്കെയും
നിശ്ചയിക്കാം മനസ്സാലതെന്നാകിലും.
ദസ്യുക്കൾപോലെ ഗുണവൃത്തി മിക്കതും
ദസ്യുക്കളെക്കൊണ്ടുതന്നെ വ്യാപാരവും
വേദങ്ങൾ പാഷണ്ഡികളാലെ ദൂഷിച്ചു
വേദത്തെ നിർത്തി പാഷണ്ഡമതമാകും
രാജാക്കൾ തങ്ങൾ പ്രജകളെയൊക്കെയും
കാര്യലാഭം നോക്കിയൊക്കെ നശിപ്പിക്കും
ബ്രാഹ്മണൻ ശിശ്നോദരഭരമാത്രരായ്
നിർമ്മലമാം വ്രതമൊന്നുമില്ലാതെയാം.
ബാലരെപ്പോലെ ശുചിയുമറിവീല
ശീലം കുടുംബികൾക്കൊക്കെ ഭിക്ഷാടനം.
താപസന്മാർ ഗ്രാമസേവകരായ്‌വരും
ന്യാസികളർത്ഥത്തിലേററവും ലോഭികൾ
കായം ചെറുപ്പമായ് ഭക്ഷണമേററമായ്
ജായാരതിയേററം മക്കളുമേററമാം.
വേഗമവർക്കു ജനനവും നാശവും
വൈരവും തമ്മിൽ കഠിനവാക്യങ്ങളും
പൂർവ്വവേദങ്ങൾ ചൊൽ കേട്ടു വാദിക്കയും

ഭിന്നഭാഗ്യർ = ഭാഗ്യമില്ലാത്തവർ. പുംശ്ചലി = വേശ്യ. പാഷണ്ഡികൾ = മതവിരോധികൾ (വൈദികധർമ്മത്തിനു വിരുദ്ധമായ ആചാരങ്ങളോടു കൂടിയ ബൗദ്ധക്ഷപണകാദികൾ.)

കേവലം വേദാത്ഥമൊന്നുമേയില്ലല്ലോ!
നാരികഠം കാഠിന്യമേറെപ്പറഞ്ഞീടും
ശൗര്യവുമേററം നടിപ്പുമായായുതം
കാര്യം നിനച്ചു മഹാ സാഹസങ്ങളും
കാര്യലാഭം കൊടുത്തോരെ നിന്ദിക്കയും
ദ്രവ്യത്തിനായ് ക്ഷുദ്രയിഷ്ടികർമ്മങ്ങളും
ദ്രവ്യലാഭത്തിനായ് യജ്ഞങ്ങഠം ചെയ്കയും
സംന്യാസികഠം കൂടകർമ്മമത്തും ചെയ്യും
വന്നണയുന്നൊരാപത്തിൽ ത്യജിക്കയും
നിന്ദയുമേററമാം സജ്ജനത്തെക്കൊണ്ടു.
നന്നായ കർമ്മമാരാനും കഴിക്കിലോ
നന്നായതിനെ നിന്ദിച്ചു മറെറല്ലാരും
മേദിനിയിൽ ജന്മകാണഭേദങ്ങളായ്
മോദേന ദ്രവ്യം പതിപ്പിച്ചെഴുതികം.
ദ്രവ്യങ്ങഠം മണ്ണിൽ കഴിച്ചിട്ടു സൂക്ഷിച്ചു
ദ്രവ്യനാശം വരുത്തുന്ന ധർമ്മം വിനാ.
ഭൃത്യനായുള്ളവൻതന്നെ സകലക്കും
ഉത്തമനെന്നു പ്രഭുത്വമാക്കും ജനം
സ്വാമിയെ ദ്രോഹിക്കും ഭൃത്യജനങ്ങളും
സ്വാമിതൻ കാമിനി ഭൃത്യകലായ്‌വരും
കൗരവഗോക്കൾക്കു ക്ഷീരം കുറകയും
പാലും പശുക്കഠം കൊടുക്കയില്ലുള്ളതും.
തൻ പിതൃഭ്രാതൃ സപത്നി സ്വജാതികഠം
തന്നുടെ മേലു കീഴും പത്നിതൻ കുലം
ഇത്യാദിയായ ഭേദങ്ങഠം ത്യജിച്ചിട്ടു
നിത്യം സുരതസംബന്ധമാം സംഗമം
എന്നതു സ്നേഹമാമെന്നതുറച്ചിട്ടു
സോദരി സോദര താത മാതാദിയായ്
ഭേദമില്ലാതെ സംയോഗം തുടങ്ങീടും;
അംഗനമാക്കും പുരുഷക്കുമെല്ലാമേ
ബന്ധുത്വമായതു സ്ത്രീസംഗമെന്നാകും.
ചാതുര്യമുള്ളവനേവനെന്നാകിലും
സ്യാലസംവാദേന സോദരീദാനവും
ദ്രവ്യ സമ്പാദ്യവാനോടു ബന്ധുത്വവും
കാമിച്ചുചെന്നു ബന്ധുത്വം തുടങ്ങിയും
നാലുകെട്ടും നടുമുററവുമില്ലാതെ
ആലയം തീൎത്തീടുമെന്നുമറിയണം.

---

ക്ഷുദ്രയിഷ്ടി = ഹീനയാഗം (ഹീനമായ ആഗ്രഹത്തിൻെറ സാധ്യതയ്ക്കുവേണ്ടി ചെയ്യുന്നതു്.)

വീടുകാറക്കളെല്ലാരു കൈകണക്കൈകൊണ്ടു
നാട്ടുകളിൽ പ്രതിവാദമായും വരും.
ഇങ്ങനെ തന്നെ കലിയിൽ വർണ്ണാചാര–
മംഗലമില്ലാതെ ദീനരാകും ജനം
ശൂദ്രർ പ്രതിഗ്രഹം വാങ്ങി നടന്നിടും
ഭദ്രമെന്യേ തപോവേഷേണ ജീവിതം
ചിത്തമധർമ്മത്തിൽ വാക്കുമാത്രം ധർമ്മം
ഉത്തമമേററമുയൻ സ്ഥലത്തിങ്കൽ
വാഴുന്നതു മഹത്വമതാമാസനം
ഈഷലില്ലെന്നുയരത്തിൽ വസിക്കയും
നിത്യമുദ്വിഗ്നമാകുന്ന മനസ്സോടും
ദുർഭിക്ഷ കർമ്മശീല ചാരവാക്യവും
അന്നമില്ലാതെ വരും ഭുവി മന്നവ
നന്നായ് മഴയില്ല ഭീതി ദുഃഖങ്ങളും
വസ്ത്രാന്നപാന ശയനവ്യവായങ്ങരം
സ്നാനവിഭൂഷണഹീനരാകും ജനം;
മാനുഷരൊക്കെപ്പിശാചവൽ തോന്നിടും;
ദ്രവ്യം ഗ്രഹിപ്പതിനുള്ള വിദ്വജ്ജനം
ദ്രവ്യസ്ഥനാമവൻ വിദ്വാനതെന്നാകും
ദ്രവ്യലാഭത്തിനു തൻെറ ജനത്തെയും
കേവലം തൻ പ്രിയപ്രാണാദികളെയും
ഒക്കെ നശിപ്പിച്ചു ദ്രവ്യാഗ്രഹംകൊണ്ടു
ദുഷ്കൃതികരം തങ്ങരം പ്രാണൻ കളയുന്നു.
വിത്തമൊന്നേ പ്രധാനമെന്നതായ്‌വരും
വിത്തം ദിനം ദിനം കാണാതെയും വരും
പിത്രാ സ്വജനമാത്രാദി കലഭാര്യാ–
പുത്രാദികളെ രക്ഷിക്കയുംചെയ്യാതെ
ക്രുദ്ധിച്ചവരോടു ശിശ്നോദരംഭര–
ബുദ്ധിയോടും കലികല്മഷരാം നരർ.
മേദിനിയിങ്കൽ രാജാക്കളുമില്ലെടോ!
ഏവം കലിയുഗേ ലോകപ്രജകരംതൻ–
വൃത്തിസ്വഭാവങ്ങളെന്നറിഞ്ഞീടു നീ.
ചിത്തേ ജഗല്പതിയായ് ഗുരുവാണ്ടെന്റുണ്ടു
ത്രൈലോക്യനാഥനാകും ഭഗവൽപദം
സേവിക്കയില്ല കലിയിൽ ജനങ്ങളും.
പാഷണ്ഡബുദ്ധികളായിത്തിരുനാമ–
ധേയത്തെയും സ്മരിക്കാതെ ഖലന്മാരായ്

---

പിത്രാ = പിതാവിനാൽ. ശിശ്നോദരംഭരബുദ്ധി = സ്ത്രീവിഷയത്തിൽ മാത്രം ശ്രദ്ധിക്കുന്ന മൃഗപ്രായൻ.

ദുഃഖിതരായിരിപ്പൂ നരർ മിക്കതും
സൽക്കർമ്മജാലവിരഹിതരായ്ക്കൊണ്ടു
നല്ലൊരു സൽഗതിതന്നെയണയാതെ
നിന്ദ്യരായ് ദുർഗ്ഗതി സംഭവിപ്പാനൊരു
പാത്രമായ് മിക്കതുമിങ്ങനെയാം കലൗ
മാനുഷക്കിക്കലിദോഷം ഭവിക്കാതെ
വാണുകൊൾവാൻ പണിയെന്നാങ്ങിരിക്കിലും
പാതകൗഘങ്ങളോർത്തിട്ടുമോരാതെയും
ചെയ്തുപോം ചെയ്തിതെന്നാലും മടിയാതെ
കേവലം നാരായണചരിതാമൃത-
ശീലനത്താൽ നശിച്ചീടുന്നു കല്മഷം.
മുന്നമജാമിളോദന്തമിത്യാദികൾ
ചൊന്നതുമോർത്തുകൊൾക ഹൃദി സർവ്വദാ.
പാതകം ചെയ്തുപോയാലും മടിക്കൊലാ
ശീലിക്ക കേവലാത്മാർത്ഥമെന്നീയർത്ഥം.
കേൾക്ക മനുഷ്യർക്ക് ദോഷമാകും കലി-
യാൽ കൃതമായിരിക്കുന്ന നാനാദോഷം
ദ്രവ്യദേശാത്മജാതങ്ങളാം ദോഷങ്ങൾ
സർവ്വം കളയുവാനായ് ഹൃദി സംസ്ഥിത-
നായ് പുരുഷോത്തമനായ് സദാനന്ദനായ്
സർവ്വഗനായ ഭഗവാൻെറ ലീലയാം-
സൽക്കഥയായ ശ്രുതികളാൽ കീർത്തന-
ധ്യാനപൂജാ ഭഗവദ്ദർശനത്താലും
കേവലൻ ചിത്തസ്ഥിതനായ് മഹാപാപ-
ജാലങ്ങൾ വേരോടെ പോക്കിശ്ശുഭത്തെയും
വേഗമോടേ ജനിപ്പിച്ചു ശോഭിപ്പിക്കും
എന്നിങ്ങനെയെന്നാലഗ്നിഹോമസ്ഥിത-
കല്മഷത്തെക്കളഞ്ഞിട്ടു സ്വയംപ്രഭാ-
വർദ്ധനചെയ്യുന്നതുപോലെയാത്മനി
ചിൽപുമാൻ വിഷ്ണു പ്രകാശിച്ചു യോഗികൾ-
തന്നുടെയാത്മനിയുള്ളോരശുഭങ്ങൾ
നന്നായ്ക്കളയുന്നതെന്നറിഞ്ഞീടെടോ-
യോഗാഭിഷേകമഘവ്രതദാനാദി-
മംഗല തീർത്ഥാടനങ്ങളാം കർമ്മത്താൽ
ശുദ്ധി ഭവിക്കയില്ലാ ഭഗവല്ലദ-
ഭക്തികൂടാതെയതിനില്ല സംശയം.
നിൻെറ ഹൃദിസ്ഥിതിതൻ സർവ്വഗനായിട്ടു-
മന്യമില്ലാതെ ഭഗവാൻ പരൻ പുമാൻ-

---

ഉദന്തം = കഥ. ഔഘം = കൂട്ടം.

തന്നെസ്സകലാത്മ ജ്യോതിർഹൃദയത്തിൽ
നന്നായ് സ്മരിക്കയുംവേണം നൃപോത്തമ!
കേവലംതന്നെ ഹൃദി സ്മരിക്കുന്നവൻ
കേവലാത്മാ ഭഗവൽഗതി ചേരുന്നു.
ഇത്തരം ചിത്തേ സ്മരിക്കുന്നവരെല്ലാം
ഉത്തമപൂരുഷം ധ്യാനിക്കചെയ്യുന്നു
സർവ്വാത്മകമായ് സകലോത്ഭവമായി
സർവ്വമാകുമാത്മഭാവം കലിയിങ്കൽ
പ്രാപിക്കയില്ല കലിദോഷഹേതുനാ.
യാതൊരുത്തൻ മഹത്താകും ഗുണങ്ങളെ
ചിൽപ്പുമാനായ കൃഷ്ണന്റെ സങ്കീർത്തനാൽ
സൽഗുണത്തെ ലഭിക്കുന്നിതസന്ദിഗ്ദ്ധം.
ധ്യാനമാകുന്നു കൃതയുഗത്തിൽപ്പിന്നെ
യജ്ഞമാകുന്നു ത്രേതായുഗേ സേവനം
അർച്ചനമല്ലോ ചെയ്യേണ്ടുന്നു ദ്വാപരേ
സങ്കീർത്തനം കലിയിങ്കൽ വേണ്ടുന്നതും.

## പ്രളയം

കേൾക്കെടോ മന്നവ! മുന്നമത്രൂപത്തിൽ
ആക്കമൊയ് സൂക്ഷ്മമണുമുതലായിട്ടു
സംഖ്യകൾ ചൊന്ന യുഗവത്സരംപോലെ
സംഖ്യയാകും യുഗം നാലും കഴിയുമ്പോൾ
ചൊൽവൂ ചതുര്യുഗമായതോരായിരം
ആകുന്നനേരത്തു ബ്രഹ്മന്നൊരു പകൽ
എന്നിത്തരം ചൊന്നതിലിവിടത്തിൽ ഞാൻ
മുന്നമെപ്പോലെയേകമണു തൊട്ടിട്ടു
രണ്ടു പരാർദ്ധമാകുന്നൊരവധിയിൽ
ഉണ്ടാം പ്രളയക്കണക്കുകൾ ചൊല്ലുവൻ
ബ്രഹ്മന്നൊരുപകൽ മാനവകല്പമാം
അപ്പകൽകാലത്തിലിന്ദ്രൻ പതിന്നാലും
അത്ര മനുക്കളും വീണു മുടിഞ്ഞുപോം.
അത്രകാലം പകൽ ധാതാവിനാകുന്നി-
തത്രകാലം പിന്നെ ബ്രഹ്മനു രാത്രിയാം
രാവും പകലും തികയും ദിനമന്നു
ധാതാവിനു വരും കാലമാം രാത്രിയിൽ
ത്രൈലോക്യമങ്ങതിലുള്ള ജനങ്ങളും
നാശം ഭവിച്ചുപോകുന്നു സംസാരികൾ.
ബ്രഹ്മാവുതാനും മുനിവര്യവർഗ്ഗവും
ബ്രഹ്മയോഗത്തോടിരിക്കുമെന്നാകിലാം.

രാത്രികഴിഞ്ഞു വിധിയുണരുന്നേരം
തത്ര മുന്നെപ്പോലെ സർവ്വം കാണുന്നു;
ഇത്തരമെല്ലാം പറഞ്ഞു തൃതീയത്തിൽ.
ധാതാവിനും രാത്രിയാകും പ്രളയത്തെ
ചൊല്ലുന്നു നൈമിത്തികപ്രളയമെന്നും
ഇല്ലതിൽ നാശമിപ്പഞ്ചഭൂതങ്ങൾക്കും
ബ്രഹ്മാവിനുമതിനൊത്ത മുനികൾക്കും
എന്നുവന്നു മററതെല്ലാം പ്രളയമാം.
ധാതാവിനും ദിനംകൂടി മാസം തിക-
ച്ചായതു വത്സരമാകുന്നതു പിന്നെ
അൻപതു കൂടിയാലല്ലോ പരാർദ്ധമാം
അൻപതുംകൂടി ശതമതാകും വിധൗ
ഏകനാകും വിധാതാവിന്നു നാശമ-
താകും മഹദാദി തത്വങ്ങൾ നാശവും
ആയതുതന്നെ പ്രകൃതി പ്രളയമാ-
മായതു മുന്നമേകാദശേ ചൊല്ലിനേൻ.
എങ്കിലും ചൊല്ലുവനണ്ഡേ ചരാചര-
മേകമതായിരിക്കുന്ന പ്രപഞ്ചത്തിൽ
നൂറുവർഷം മഴയില്ലാതെപോം ഭുവി
കർഷകകർമ്മങ്ങളില്ലന്നവുമില്ല;
അന്നങ്ങളില്ലാതെ വന്നുകൂടും വിധൗ
അന്യോന്യഭക്ഷണമായ് വരുമൊക്കെയും.
ലോകസംഹാര സൂര്യാഗ്നിസമുദ്രത്തിൽ
മേവും ജലത്തെയെല്ലാമേ ശോഷിപ്പിക്കും.
സൂര്യാഗ്നിയാൽ ഭൂമി സർവ്വം ഭസ്മമാം
വീര്യവാനാകുന്ന ഭൂധരൻ ശേഷനും
സൂര്യാഗ്നിയാൽ തപിച്ചേററം രുഷിതനായ്
സൂര്യാഗ്നിയിലധികം വിഷവഹ്നിയ-
സ്സങ്കർഷണൻെറ മുഖങ്ങളിൽനിന്നിഹ
സംഖ്യയില്ലാതവണ്ണം വഹ്നി പൊങ്ങിടും.
സൂര്യാഗ്നിയും വിഷവഹ്നിയും ചേർന്നിട്ടു
സൂര്യശേഷന്മാരും ഭസ്മമായ്പ്പോകുന്നു
ബ്രഹ്മാണ്ഡപിണ്ഡവും ഗോമയപിണ്ഡത്തെ
വഹ്നി ദഹിച്ചപോലെ ഭവിക്കുന്നിതു.
പിന്നെ പ്രചണ്ഡവായുപ്രവേശത്തിനാൽ
വഹ്നിയിൽനിന്നു ജനിച്ച ധൂമത്തിനാൽ
മേഘഗണം കറുത്തേററം മഴ പെയ്യും

അണ്ഡേ = അണ്ഡാകൃതിയിൽ ഉള്ള. ഭൂധരൻ = ഭൂമിയെ താങ്ങുന്നവൻ.
ശേഷൻ = അനന്തൻ. രുഷിതൻ = കോപിച്ചവൻ.

ആഘോഷമേ ശതവർഷമതിനാലെ.
വെള്ളപ്രളയമാകുന്ന വ്യോമമത്ര
ധൂമ്രരജഃപ്രഭമെന്നതായ്‌വന്നിടും
പിന്നെ ഘനരസം ശോഷിച്ച നേരത്തു
നിന്ന മേഘങ്ങൾ കൃശം ശൂന്യമായ്‌വരും
ചിത്രവർണ്ണങ്ങൾ രസം കുറയുംവിധൌ
തത്ര നിറം മറഞ്ഞീടുന്നതുപോലെ
വിശ്വമെല്ലാമേ ജലമയമക്കാലം;
വിശ്വവാതബലത്താൽ ജലം നില്ക്കുന്നു.
മേഘത്തിനുള്ളിൽ ജലം നില്പതുപോലെ
വ്യോമനി ബന്ധിച്ചു നിത്ത്യം ജലത്തെയും.
ബ്രഹ്മാണ്ഡമേദിനീഭസ്മം ജലത്തിങ്കൽ
നിർല്ലീനമായ് ഭൂതിതദ്ഗുണഗന്ധേന
ചേന്നു ജലത്തിൽ ജലംതൻ രസത്തോടും
ചേന്നിതു വഹ്നിയിൽ വഹ്നിരൂപത്തോടും
വായുവിൽ വായുസ്പർശത്തോടും വ്യോമനി
ചേന്നുപോം ശബ്ദമോടാകാശവും പിന്നെ–
ഭൂതഗുണവാസനകളുമൊന്നിച്ചു
തൈജസൻതങ്കൽ ലയിക്കുന്നു പിന്നെയും
ഇന്ദ്രിയങ്ങളധിഷ്ഠാനദേവതകൾ
ചെന്നുചേരുന്നു വൈകാരികത്തിങ്കലും
മൂന്നു ഗുണങ്ങളും കൂടിയഹങ്കാര–
മെന്നുള്ള തത്ത്വേ ലയിക്കുന്നിതു ക്രമാൽ.
അഹങ്കാരതത്ത്വം മഹത്തത്ത്വബീജേ
ബഹിർവ്വാസനയോടടങ്ങുന്ന പിന്നെ
മഹത്തത്ത്വമജ്ഞാനമൂലപ്രകൃത്യാ
മഹത്തായ ബ്രഹ്മത്തിലല്ലോ ലയിപ്പൂ.
ഏവം പ്രകൃതിപ്രളയമറികെടോ!
ഭാവിതഭാവ രൂപാത്മകമൊക്കെയും.
ധാതാവു ലീനനായ് പഞ്ചഭൂതങ്ങളും
യാതൊരിക്കൽ ലയമാകുന്നതുതന്നെ
ചൊല്ലും പ്രകൃതിപ്രളയമെന്നിങ്ങനെ
ചൊല്ലുവനാത്യന്തികപ്രളയത്തെയും.
പ്രാണബുദ്ധീന്ദ്രിയ ദേവതകൾ ലോക–
കല്പവും സ്വപ്നജാഗ്രൽ സുഷുപ്തി വ്യാധി–
വ്യാദിഭൂതങ്ങൾ സർവ്വം സുഷുപ്തിസമം.
ശൂന്യപദമായിരിക്കും പരബ്രഹ്മ–
പാദത്തിലന്യോദയമാം പ്രകൃതിയാൽ

---

വ്യോമനി = ആകാശത്തിൽ. ലീനം = ലയിച്ചതു്.

നിർമ്മലമപ്രതർക്ക്യം പൂർണ്ണമവ്യയ-
മായ് പ്രകാശിക്കും പരബ്രഹ്മമചില്ലദേ
മായകളായ ഭേദങ്ങളുമില്ലല്ലോ.
ആയതുമല്ല പ്രകൃതിപുരുഷനും
അവ്യക്തമെന്നു മററും കാലഭേദവും
ചൈതന്യമായതിൽനിന്നു തോന്നുന്നവ
കൈതവമെല്ലാം വെറുതേ ചിത്തഭ്രമം.
ബുദ്ധീന്ദ്രിയാത്മരൂപത്തൊടു യുക്തമായ്
ബുദ്ധിയിൽ ജ്ഞാനമതു പ്രകാശിപ്പതും
ആയതിന്നാശ്രയമായിട്ടു കാണുന്ന-
തവ്യക്തമാകും പദമതു താനല്ലോ.
ആദ്യന്തമാകും പദവസ്തുവാകുന്നോ-
രാത്മാവുതന്നെ വേറായിട്ടു കാണ്മതും
ജ്യോതിസ്സു ദീപമായ്‌വേറെ ഗ്രഹിക്കിലും
ദീപമാകുന്നതും ജ്യോതിസ്സുതല്ലയോ?
ജ്യോതിസ്സുതന്നെ ദീപം വേറെയില്ലല്ലോ.
ഇങ്ങനെ ശബ്ദാദി മാത്രകളായ്ക്കൊണ്ടു
തോന്നുന്നതേകമാം ജ്ഞാനമൊന്നേ ദൃഢം.
ജ്ഞാനസ്വരൂപമാമാത്മാവു താൻതന്നെ
ജ്ഞാനസ്വരൂപാദികളായി നില്പതും
ജ്ഞാനജ്യോതിസ്സുതാമാത്മാ പരബ്രഹ്മം
ജ്ഞാനജ്യോതിർദീപമാകുന്നു ലോകാദി
സർവവും ജ്യോതിർമ്മയമാമിതിങ്കൽ നി-
ന്നിന്നെവിടെയിരിക്കുന്നതോർക്ക ജ്യോതിഃ
ബന്ധിപ്പതും ജ്യോതിർ മോചിപ്പതും ജ്യോതി-
രെന്താകിലും ജ്യോതിർ വേറിടാ നിർണ്ണയം.
ജാഗ്രത്തു സ്വപ്നസുഷുപ്തിവൃത്തിയിവ
ആഗ്രഹം ബുദ്ധിതന്നെയിവയൊക്കെയും.
മാത്രാദ്യവസ്ഥാഭേദങ്ങളും നാനാത്വവും
പ്രത്യഗാത്മാവിങ്കലില്ലിവയൊന്നുമേ.
ഉണ്ടെന്നു തോന്നുന്നതെങ്ങനെയെന്നാകിൽ
വിണ്ണതിൽ വായ്വാദി ഭൂതങ്ങളെയെല്ലാം
കല്പിച്ചപോലെ ബ്രഹ്മത്തിൽ സമസ്തവും
കല്പിതമാമിതു വേറില്ലതുതന്നെ.
സ്ഥൂലാദിയാകും സമസ്തമവയവം
കേവലാത്മാ പരബ്രഹ്മണി കല്പിച്ച-
തെങ്ങനെയെന്നാകിൽ തന്തുപടമെന്നു
നിർണ്ണയിക്കുംപോലെ സൂക്ഷ്മമാമാത്മാവിൽ

---

തന്തുപടം = നൂൽവസ്ത്രം.

തോന്നുന്നിതെല്ലാമവയവഭേദങ്ങൾ.
അന്യോന്യമാശ്രയഭേദവിഭ്രാന്തിയാൽ
രണ്ടായിത്തോന്നുന്നതൊക്കെയുമാദ്യന്തം
രണ്ടിനുമൊന്നാം പദവസ്തുവാകുന്നു.
നാനാവികാരരൂപങ്ങൾ തോന്നും ഭേദം
പൊന്നിൽ പലവക ഭൂഷണങ്ങൾപോലെ
സൂക്ഷ്മമാമാത്മനി തോന്നുന്നതൊക്കെയും
സൂക്ഷിക്കിൽ വേറില്ല ഭൂഷണം സ്വർണ്ണമാം.
നൃക്കളുടെ കർമ്മഭേദാൽ വ്യവഹാര-
മാർഗ്ഗങ്ങളിൽപ്പലതായിട്ടു തീരുന്നു
ഏകാത്മകനാമധോക്ഷജൻതങ്കലേ
ലൗകികവൈദികമാദി ജനങ്ങളാൽ
നാനാവിധമായി വ്യാഖ്യാനം ചെയ്യുന്നു
ആയതു പാർക്കിലക്പ്രഭയെങ്ങനെ
സൂര്യാംശമായിബ്ഭവിച്ച മേഘങ്ങളും
വേറായി നിന്നു മറയ്ക്കുന്നതുപോലെ,
ക്രൂരമാകും തിമിരം നയനപ്രഭ-
തന്നെ മറച്ചതുപോലും നീ ഞാനെന്ന
ഭിന്നഭേദാൽ ബ്രഹ്മം തന്നുടെയംശമാം
മാനസംകൊണ്ടു മറച്ചു തന്നാത്മാനം
ആയതുമൂലമാത്മാവിനു ബന്ധനം
മേഘമക്പ്രഭതന്നെയും കാണ്മീല
ചക്ഷുരൂപം രവിയെക്കൊണ്ടറിയുന്നു.
ആയതുപോലുമപ്പോളഹങ്കാര ചി-
ത്താദികൾകൊണ്ടു മറയ്ക്കുമപ്പോൾ നാശം.
ചിത്താദികളാൽ മറയുന്ന നേരത്തു
ചിത്സ്വരൂപമില്ല ശൂന്യമെന്നാകുന്നു.
അപ്പോൾ വിവേകഹേതുക്കളാം മായയാ
ചിത്താദ്യഹങ്കാരബന്ധനമില്ലെന്നു
ചിത്തേയറിയുന്നനേരമാത്മാവിങ്കൽ
ചിത്താദ്യഹങ്കാരഭേദങ്ങളില്ലേതും
എന്നറിയുന്നതാകുന്നിതാദ്യന്തിക-
മെന്നു ചൊല്ലുന്ന പ്രളയമറിക നീ.
ഇച്ചൊന്നവണ്ണമെല്ലാമേ നിരൂപിച്ചു
നിശ്ചയിക്കുന്നതാദ്യന്തപ്രളയമാം.
ഇത്തരമുള്ള വിജ്ഞാനാത്മകമതു
ധാതാമുതൽ സർവ്വലോകഭൂതങ്ങൾക്കും
വേറായ് പ്രകാശമായ് സാക്ഷിയായ് നില്ക്കുന്നു

---

തിമിരം = ഇരുട്ട്.

വേറില്ലതല്ലാതെ മറേറതുമൊന്നുമേ
ഇങ്ങനെയുള്ളോരിതിങ്കൽനിന്നുണ്ടാകു-
മന്യപരിണാമമാദിയവസ്ഥകരം
സർവ്വം ജന്മപ്രളയഹേതുക്കളാം.
സർവത്തിനന്തവുമാദിയുമായിതു
ആദ്യന്തഹീനമാകുമിതു നശ്വര-
മൂർത്തികളാലീയവസ്ഥയറിവീല.
നിത്യം സുഷുപ്തി നിത്യപ്രളയമതു
നിത്യവും കണ്ടറിഞ്ഞെല്ലാററിനും സാക്ഷി
നിൽക്കുന്ന താൻ സർവ്വസാക്ഷിയുമാകുന്നു;
നിത്യസാക്ഷി സകലത്തിനും സാക്ഷിയാം.
നിത്യപ്രളയമാകുന്നിതു മറെറല്ലാം
നിത്യമല്ലോ മാസവത്സരദിവ്യാബ്ദം
ആയതും പിന്നെച്ചതുര്യുഗകല്പങ്ങരം
ആയവയെല്ലാം ദിനംകൊണ്ടുതന്നെയാം.
ആയതുകൊണ്ടു നിത്യപ്രളയത്തിനു
നൂനം വിലക്ഷണസാക്ഷി സർവ്വത്തിനും
മീതേ വിളങ്ങുന്നതെന്നറിഞ്ഞാകാശം-
പോലെ പരിപൂർണ്ണജ്യോതിസ്സുകൊണ്ടിഹ
നാലു പ്രളയങ്ങളേയുമറിഞ്ഞിട്ടു
മേലേ വിളങ്ങിനില്ക്കുന്ന സാക്ഷാൽ ജ്ഞാനം.
ഇങ്ങനെ നിത്യനൈമിത്തികമാദ്യന്തം
പിന്നെ പ്രകൃതിയിത്യാദി പ്രളയമായ്-
നില്ക്കും ഗതികരം സമസ്തമഖിലാത്മാ
തത്വധാമാവായ് ജഗൽക്കാരണനായി
കാരണകാര്യഭേദങ്ങരം സാക്ഷിത്വവും
നേരേ നിനയ്ക്കിലില്ലാതെ വിളങ്ങുന്ന
നാരായണൻ തൻെറ ലീലാകഥകളെ
ഒരോതരം നൃപ! നിന്നോടറിയിച്ചേൻ.
ഏററവും ദുസ്തരദ്വൈതമാം സംസാര-
സാഗരം ചില്ലുമാനാകും ഭഗവാൻെറ
ലീലാകഥാസംഭവമായിരിക്കുന്ന
ചാരുപോതത്താൽക്കടക്കുന്നു സർവ്വരും.
ഇങ്ങനെ പണ്ടിപ്പുരാണസംഹിതയെ
മംഗലൻ നാരായണൻ മുനിനാരദ-
നായ്ക്കൊണ്ടരുരംചെയ്തു നാരദൻ വ്യാസനു-
മായ്ക്കൊണ്ടരുരംചെയ്തു താതനെനിക്കായും
നന്നായ്പഠിപ്പിച്ചു പിന്നെയിതുതന്നെ

---

ചാരുപോതം = മനോഹരമായ തോണി.

നൈമിശാരണ്യത്തിൽ ശൗനകനാദിയാം
മാമുനിമാരുടെ ചോദ്യത്തിനുത്തര–
മായിട്ടു സൂതനുമിത്തരം ചൊല്ലിട്ടും
ചൊല്ലുമതിങ്കൽ സകലാത്മകനായി
ട്ടെല്ലാമതേകനാകും ഹരിതന്നുടെ
ആദ്യന്തവർണ്ണനം ചെയ്യുന്നവനിഹ
മുക്തിഭവിക്കുന്നു രണ്ടില്ലിതു നൂനം.
സർവ്വാത്മകനായ നാരായണൻതന്നെ
സർവ്വമാം വേറെയല്ലൊന്നുമേ നിർണ്ണയം.
യാതൊരുത്തന്റെ പ്രസാദമുണ്ടാകയാൽ
ബ്രഹ്മരുദ്രാദികൾ സൃഷ്ടിസംഹാരാദി
കർമ്മങ്ങൾ സർവ്വവും ചെയ്തുപോരുന്നിതു
മന്നവ! നീ മരിക്കുന്നുവെന്നുള്ളൊരു
നിന്നുടെ ബുദ്ധിഭ്രമംകൊണ്ടു നിന്റെയും
എന്റെ വിചാരവും ചൊല്ലുവൻ കേൾക്കെടോ!
ജന്മമരണങ്ങൾ ദേഹത്തിനേയുള്ളൂ
നിർമ്മലാത്മാവിനിവയൊന്നുമില്ലല്ലോ;
എങ്ങനെയെന്നാകിലഗ്നി വേറിട്ടോരോ
ഭിന്നമാകുന്നൊരുപാധിഭേദങ്ങളാൽ
നാനാവിധവർണ്ണരൂപഭേദങ്ങളായ്
തോന്നുന്നതുപോലെ ഭേദഭ്രമമെല്ലാം
നാനാവിധോപാധികളിലേകം വഹ്നി
ആയതിൽനിന്നതിൽമേവും ഗുണംപോലെ
ശോഭിച്ചു നിന്നുപാധികൾ നാശം വരും–
നേരത്തു തന്റെ സ്വഭാവവിഘ്നം വിനാ
നില്ക്കുന്നൊരഗ്നിപോലേ പരമാത്മാവു
നില്ക്കുന്നു താൻ നശിച്ചീടുകയില്ലെന്നും.
നീയൊരുത്തൻതന്നെ പുത്രനായ് പൗത്രനായ്
ജായയ്ക്കു കാന്തനായ് പുത്രനു താതനായ്
ഓരോ ജനത്തിനോരോവിധമായ്ക്കൊണ്ടു
പേരുകൾ നാനാവിധം നിനയ്ക്കുന്നപോൽ
ഏകനാത്മാ പലതായിരിക്കുന്നിതു
ഏകബീജം മുളയായിലയായ്പിന്നെ
വൃക്ഷമായ് നാനാവിധം ശാഖാപത്രമാം
ഇത്യാദിപോലേകനാത്മാ സമസ്തനായ്
കാരണനായി സമസ്തവും താനായി
കായനാമം തനിക്കല്ലാതെ വേറില്ല.

---

സ്വഭാവവിഘ്നംവിനാ = സ്വന്തമായ ഭാവത്തിനു് (പ്രകൃതിക്കു്) തടസ്സമില്ലാതെ.

എന്നതുകൊണ്ടു പല ശരീരാത്മക-
ഭിന്നമെല്ലാമേകനാത്മാവു വേറില്ല.
അഗ്നിയുപാധി കൂടാതെ വസിക്കുന്നു
വിഘ്നമില്ലാ പിന്നെയെന്നോടു കൂടുമ്പോൾ
കാണുന്നതുപോലെയാത്മാ സമസ്തത്തിൽ
വേറിട്ടു നിൽപ്പു നശിക്കയില്ലേതുമേ.
സ്വപ്നത്തിൽ തൻശിരച്ഛേദം തോന്നീടിലും
ജാഗ്രത്തിൽ പിന്നെയും കാണുന്നതന്നെയും.
എന്നതുപോലെ ശരീരാവസാനത്തിൽ-
നിന്നുണർന്നൊന്നായ്ഭവിച്ചു കാണുംതന്നെ
എത്രയെത്ര ജനിച്ചാലും മരിച്ചാലും
ചിത്താകുമാത്മാവൊടുങ്ങുകയില്ലെന്നും.
വ്യോമമിടങ്ങഴിവെച്ചുള്ളൊന്നൊക്കെയും
തീർച്ചയാമോ താനൊടുങ്ങുകയില്ലേവം
ആത്മാ ജനിക്കയുമില്ല മരണവും
ആത്മാവിനില്ല ഹാനിയൊരുനാളുമേ.
എപ്രകാരം ഘടം ഭിന്നമാകുംവിധൗ
തൽഘടാകാശം മഹാവ്യോമ്നി കൂടുന്നി-
തപ്രകാരം ശരീരങ്ങൾ നശിക്കുമ്പോൾ
ചിൽപ്രഭാരൂപം പരബ്രഹ്മണി കൂടും
മാനസംതന്നെ ഗുണങ്ങളേയും കർമ്മ-
ദേഹങ്ങളേയുമുണ്ടാക്കുന്നു മററില്ല.
ആത്മാവിനില്ല ഗുണകർമ്മഭേദങ്ങൾ
ആത്മനി മാനസം മായയാൽ ജീവനും
ഞാനെന്ന തൽ സ്മൃതിതന്നെയുണ്ടാകുന്നു.
നൂനമെണ്ണയ്ക്കും തിരിക്കുമധിഷ്ഠാന-
മായിരിക്കും വഹ്നിസംയോഗമെത്രനാൾ
കാണുമതിങ്കലതിനാലുമത്രനാൾ
ദീപത്തിനു വിളക്കാദിനാമമാന്വിതം
നാമമിരുന്നതുപോലെയാത്മാവിങ്കൽ
നാമാദി ദേഹരൂപാദി ഭവിക്കുന്നു.
താമസ രാജസ സത്വഗുണവ്യത്യാ
അഗ്നിവിയോഗത്തിൽ ദീപമെന്നുള്ള പേർ
വിഘ്നംവരുമ്പോലെയാത്മാ നശിക്കുന്നി-
തെന്നുതോന്നുന്നതല്ലാതെയാത്മാവിനും
എന്നുമേ നാശവുമില്ലെന്നു നിർണ്ണയം.
ആത്മാവു ജ്യോതിസ്വരൂപമായ് വ്യക്തമായ്

---

തൽഘടാകാശം = ആ കടത്തിലെ ആകാശം. മഹാവ്യോമ്നി = മഹത്തായ ആകാശത്തിൽ.

അവ്യക്തമായി സ്വരൂപമാം വിഷ്ണുപോൽ
നിശ്ചലമായി ധ്രുവാധ്രുവാധാരമായ്
ശാശ്വതമായിരിക്കുന്നൊരാത്മാവിങ്കൽ
നാനാത്വമായിട്ടു തോന്നുന്നതൊക്കെയും
മാനസവിഭ്രമമുള്ളതായ്‌വന്നിടാം.
ആകയാലാത്മസ്ഥനാകുമാത്മാവിനെ
അനുമാനമുപമാന പ്രത്യക്ഷമായ്
മേവും പ്രമാണത്തെ ഗർഭിണിയാംബുദ്ധി
രൂപമാകുന്നൊരാത്മാവുകൊണ്ടും വാസു
ദേവാനുചിന്തയാ നന്നായ് വിവേകിച്ചു
കേവലമോർത്തറിഞ്ഞീടെടോ ഭൂപതേ!
വിപ്രവാക്യം ഹേതുവായിട്ടു തക്ഷകൻ
നൃപ്രഭോ! വന്നു കടിക്കുമെന്നോർക്കിലോ
സർപ്പമെന്നുള്ളതു നാശരൂപമല്ലോ;
നാശസ്വരൂപമാം സർപ്പത്തിനു മൃത്യു-
വായിരിക്കുന്നതുമീശ്വരൻതാനല്ലോ.
ഏവം പരബ്രഹ്മമായിപ്പരംപദ-
മായിരിക്കുന്നതുമീശ്വരൻ ഞാനെന്നും
ഈവണ്ണമാത്മാവുകൊണ്ടുതന്നാത്മനി
കേവലം കണ്ടൊരു നിഷ്കളബ്രഹ്മണി
തക്ഷകൻ വന്നു ദംശിക്കുന്നതെങ്ങനെ?
തക്ഷകനു വിഷവും നശ്വരമായ-
കായത്തെയും വിശ്വമെല്ലാറ്ററെയും കണ്ടു
വേറിട്ടു സാക്ഷിയായ്ക്കുണ്ടിരിക്കുന്നൊരു
ആത്മാ പരിപൂർണ്ണചിൽപ്രകാശാനന്ദം
ആത്മനി ഞാനെന്തു ചെയ്യേണ്ടു മന്നവ!
വിശ്വാത്മകൻതന്റെ ചേഷ്ടയെന്തോ ചൊൽവൂ?
വിശ്വവുമാത്മാവുമന്യമില്ലാത്തതും
എത്ര കേൾക്കുന്നതങ്ങെത്ര ചിന്തിക്കുന്നു
യാതൊന്നുതാനതെന്നാകിലും തോന്നാതൊ-
രാനന്ദനായ് തൂഷ്ണീംഭൂതാത്മകനായി
തോന്നാത്തതുമിന്നതെന്നതും തോന്നാതെ
തോന്നും കിനാവിലുമില്ലാതെ തോന്നുന്ന
തന്നുടെ സ്വാത്മാവതാകുമവസ്ഥയിൽ
അന്യഭാവം പുനരേകവുമെന്തെടോ!
ലക്ഷ്യവും ലക്ഷണമൊന്നുമില്ലോർക്കിലോ
സാക്ഷാൽ പരബ്രഹ്മമെന്തുചൊൽവൂ പിന്നെ?

---

അനുമാനമുപമാനപ്രത്യക്ഷമായ് = ഊഹം, സാദൃശ്യംകൊണ്ടുള്ള ജ്ഞാനം. നേരിൽ കണ്ടോ കേട്ടോ ഉള്ള ജ്ഞാനം എന്നീ പ്രമാണങ്ങൾക്ക വിധേയമായി. തൂഷ്ണീംഭൂതാത്മകനായി = മൂകത അവലംബിച്ചവനായി.

മിഥ്യയായുള്ളതിനെന്തു പറയുന്നു?
മിഥ്യയെന്യേ മററു ലക്ഷണമില്ലല്ലോ.
ഇങ്ങനെയുള്ളൊരാത്മാ പരബ്രഹ്മമണി
അന്യമാം തക്ഷകനാദികളെന്തെടോ!
ഇത്തരമുള്ളതുകൊണ്ടെന്തു ചൊൽവതും
ഉത്തമനായ നൃപതിശിഖാമണേ!''
ഇങ്ങനെ ശ്രീശുകൻതന്നരുളപ്പാടു
മംഗലനായ നൃപൻ കേട്ടു മോദേന
ചൊന്നതും ചെയ്‌വതും കേൾപ്പിൻ മുനിമാരേ!
എന്നു സൂതൻ പറഞ്ഞീടിനാൻ പിന്നെയും.

### പരീക്ഷിത്തിൻെറ മോക്ഷം

''മന്നവനിത്തരം കേട്ടോരനന്തരം
സർവ്വാത്മദൃക്കായി വ്യാസാത്മജനായി
നിർവ്വാണരൂപനാകും മുനിതൻ പദ-
പത്മം നമസ്കരിച്ചഞ്ജലിബദ്ധനായ്
സ്വാത്മതുഷ്ട്യാ പറഞ്ഞീടിനാൻ മന്നവൻ:
താരുണ്യശീലനായിക്കൃപാത്മാവതായ്
നാരായണപ്രിയനായിരിക്കും തവ
കാരുണ്യമാകുമനുഗ്രഹം സിദ്ധിച്ചു
നേരേവിചാരിക്കിലാദ്യന്തമില്ലാത്ത
നാരായണൻകഥ നിന്നാലെനിക്കിഹ
അരുൾചെയ്തതെല്ലാം ശ്രവിച്ചു പാരാതെ ഞാൻ
ഇച്ചൊന്നതേററവുമത്ഭുതമത്ഭുതം!
അച്യുതാത്മാക്കളായുള്ള സത്തുക്കൾക്കും
ആർത്തരായ് താപതപ്തങ്ങളാം ഭൂതേഷു
യാതൊരനുഗ്രഹമായിരിക്കുന്നൊരു
യാതൊന്നതാമിപ്പുരാണസംഹിതയും
സർവ്വസന്താപഹരത്തിനു മന്ത്രമായ്
സർവ്വൗഷധങ്ങളിൽവച്ചു മഹൗഷധ-
മായിബ്ഭവിച്ചു സകലാത്മകനായി
മായാവിഹീനനായുത്തമശ്ലോകനായ്
സാക്ഷിയാകും ഭഗവാൻ പരമാത്മാനം
തക്ഷകനാദികളാലനവർണ്ണിതം
ഇങ്ങനെയുള്ള ഭഗവൽപദമായി
ബ്രഹ്മനിർവ്വാണമായുള്ളൊരു ചില്പദം
ത്വൽകൃപകൊണ്ടും ഭഗവൽകൃപകൊണ്ടും

---

താപതപ്തങ്ങൾ = സംസാരദുഃഖത്താൽ ഉഴലുന്നവ.

ഉദംക്കാമ്പിലപീദൃശം കണ്ടുകൊണ്ടേനഹം.
സാക്ഷാലിവണ്ണമറിഞ്ഞിരിക്കും വിധൗ
തക്ഷകനാൽ മൃത്യു സംഭവമെന്നിഹ
സംഭവച്ചീടുകയില്ല മഹാവിഷ്ണു-
ഭക്തനായ് മുക്തകാമാശയചേതസാ
അജ്ഞാനനാശമായ് ജ്ഞാനവിജ്ഞാനത്തിൽ
വിജ്ഞേയനിഷ്ഠകൊണ്ടും പരിപൂർണ്ണമായ്
നിശ്ചലമായിപ്പരമമായുള്ളൊരു
ശശ്വൽ പരബ്രഹ്മമൂർത്തി ഭഗവാന്റെ
പാദം ഭവാനാലെ ദർശിതനാമെന്റെ
ചേതസി താനുണർന്നെന്റെ ചിത്തഭ്രമ-
ഭീതികളെല്ലാം നശിച്ചു തെളിഞ്ഞു ഞാൻ
മൗനവ്രതം ധരിച്ചിന്നി ഭഗവാനെ
നന്നായുപാസിച്ചിരിപ്പതിന്നാഗ്രഹം
എന്നതിനായിട്ടനുഗ്രഹിക്കേണമേ.
എന്നിങ്ങനെയപേക്ഷിച്ചൊരു മന്നവൻ-
തന്നെയവ്വണ്ണമാകെന്നൊരനുഗ്രഹം
നൽകി ശുകമുനിതന്നെ നൃപോത്തമൻ
ആകാംക്ഷയാ നരദേവനെപ്പൂജിത-
നായിട്ടു ഭിക്ഷുക്കളോടും യഥാഗതം
ശ്രീശുകൻ മോദാൽ ഗമിച്ചോരനന്തരം
മന്നവനായ രാജർഷി ഗംഗാതടേ
നന്നായൊരേകസ്ഥംഭാഗ്രേ തീർപ്പിച്ചൊരു
സൽസ്ഥലേ ദർഭകൾ പൂർവ്വദിശിതല-
മൊക്കെയുമായി വിരിച്ചതിൻ മദ്ധ്യത്തിൽ
നേരേ വടക്കു തിരിഞ്ഞിരുന്നൻപോടു
ധീരനായ് യോഗിയായ് നിസ്സംഗനായ്ക്കൊണ്ടു
ഛിന്നസന്ദേഹനായ് സർവേന്ദ്രിയങ്ങളോ-
ടൊന്നിച്ചഭിന്നമായ് തന്നുടെയാത്മാനം
ആത്മാവുകൊണ്ടു സമാധാനവും ചെയ്തു
നിർമ്മലബ്രഹ്മണി നന്നായുറപ്പിച്ചു
നിർമ്മലാത്മാ പരബ്രഹ്മസ്വരൂപനായ്
മന്നവൻ വിഷ്ണുരാതൻ വസിക്കും വിധൗ
തക്ഷകൻ വിപ്രശാപം ഫലിപ്പിപ്പതി-
ന്നെത്രയും ക്രുദ്ധനായ് വിപ്രവേഷത്തോടും
വിപ്രരോടുമിടചേർന്നുടൻ മായയാൽ
പൃഥ്വീപതിയെക്കടിച്ചു കൊലചെയ്‌വാൻ

---

മുക്തകാമാശയചേതസാ = ആർത്തി കളയുന്ന ഹൃദയത്താൽ. പൂർവ്വദിശി = കിഴക്കേദിക്കിൽ.

എത്രയുമാഗ്രഹത്തോടു പോരുംവിധൗ
പൃഥ്വീപതിയെ ജീവിപ്പിച്ചുകൊള്ളുവാൻ
പൃഥ്വീദേവൻ കാശ്യപനും പുറപ്പെട്ടു.
മാർഗ്ഗമദ്ധ്യേ വിഷഹാരിയാം കാശ്യപൻ
നിർഗ്ഗമിക്കുന്നേതു കണ്ടറിഞ്ഞമ്മുനി-
തന്നെയും ദ്രവ്യങ്ങളാലെ മോദിപ്പിച്ചു
മന്നവനന്തികേ പോകാതെ കാശ്യപൻ-
തന്നെപ്പറഞ്ഞങ്ങയച്ചിതു മാമുനി
തന്നുള്ളിൽ വിസ്മയമായാ സകലത്തെയും
കണ്ടുമടങ്ങിഗ്ഗമിച്ചിതു പിന്നോക്കം
കുണ്ഠതയെന്നി നാഗാധിപൻ വിപ്രനായ്--
കൊണ്ടുചെന്നാ നൃപശേഖരസന്നിധൗ
ഇണ്ടലെന്യേ നൃപതീമണി സൽപുമാൻ
ബ്രഹ്മയോഗേന പരബ്രഹ്മതുല്യനായ്
മന്നവൻ യോഗാഗ്നികൊണ്ടു ദേഹത്തെയും
ഭസ്മീകരിപ്പാനിരിക്കുന്ന ദേഹത്തെ
ഭസ്മമാക്കിത്തക്ഷകൻ വിഷവഹ്നിനാ
തക്ഷകൻ മായയാ ചെന്നു വിപ്രൈരൃതം
ഇക്ഷിതീശം കടിച്ചാനെന്നറിയണം;
മന്നവൻദേഹംദഹിച്ചു ഭഗവാങ്കൽ-
ച്ചേൎന്നു സായുജ്യംലഭിച്ചു മുനിമാരെ!
തക്ഷകരൂപവും കണ്ടു നൃപനുടൽ
ഭസ്മമായ്പോയതും കണ്ടു സമസ്തരും
ഹാഹേതി കഷ്ടമാഹന്ത! കഷ്ടമെന്നു
ഘോഷമായ് ഖേദിതരായിജ്ജനങ്ങളും.
പിന്നെയുമേററമതിവിസ്മിതരായി
വിണ്ണിൽനിന്നപ്പോൾ സുരമുനിമാരെല്ലാം
വന്ദിച്ചു ഭക്ത്യാ സ്തുതിപാഠകത്തോടു
വാദ്യങ്ങൾ ഘോഷിച്ചു ഗീതനൃത്തങ്ങളാൽ
വാൎഷ്ഷിനാർ പുഷ്പവൎഷേണ പലവിധം.
തക്ഷകനാൽ പരീക്ഷിത്തു ഹതനായ
വൃത്താന്തവും കേട്ടു തൽപുത്രനാകുന്ന
മന്നൻജനമേജയൻ ക്രോധമൂർച്ഛിതൻ
പന്നഗസത്രം യജിക്കുന്ന കാലത്തു
തക്ഷകനിന്ദ്രനെയാശ്രയിച്ചങ്ങനെ
സൂക്ഷിച്ചുനിന്നു സത്രാഗ്നിയിൽ വീണീല
തക്ഷകൻ വാരാഞ്ഞ കാരണം ഹോതാക്കൾ

---

വിഷഹാരി = വിഷബാധയെ ശമിപ്പിക്കുന്നവൻ. ഭസ്മീകരിപ്പാൻ = ഭസ്മമാക്കിത്തീർക്കാൻ.

സൂക്ഷിച്ചറിഞ്ഞു നൃപനോടു ചൊല്ലിനാർ:
"തക്ഷകനെന്നിയെ മററു ദുഷ്ടോരഗം
ഒട്ടേറെ വന്നു മരിച്ചു നൃപോത്തമ!
ദുഷ്ടനാം തക്ഷകൻ വന്നീലതിൻമൂലം
സൂക്ഷിച്ചറിഞ്ഞിതു കേൾക്ക വൃത്താന്തവും;
ഇന്ദ്രനെച്ചെന്നപേക്ഷിച്ചിതു തക്ഷകൻ
ഇന്ദ്രനവനെ രക്ഷിച്ചു നില്ക്കുന്നതും."
എന്നതു കേട്ടു ജനമേജയൻ ചൊന്നാൻ:
"ഇന്നിഹ താല്പര്യമോടും മുനിമാരെ
ഇന്ദ്രനേയും തക്ഷകനേയുമൊന്നിച്ചു
തന്നെ ഹോമിപ്പിൻ മടിക്കരുതേതുമേ.
ദുഷ്ടരാകുന്നവർ തന്നെ രക്ഷിപ്പവർ
ദുഷ്ടരാമെന്നു വരുമെന്നു തേറുവിൻ."
എന്നു ജനമേജയോക്തികൾ കേട്ടതി-
നിന്നു വിഷമമില്ലേതുമേ ചെയ്തിടാം
എന്നു പറഞ്ഞു വിപ്രോത്തമന്മാരതും
നന്നായ് നിനച്ചു ദേവാസുരവർഗ്ഗത്തെ
ഒന്നായ് നിനച്ചു ഹോമം തുടങ്ങീടിനാർ
ഇന്ദ്രനെ തക്ഷകനോടുമൊരുമിച്ചു
എന്നതു നേരം പവനനും വേഗേന
ചെന്നു ധാതാവോടറിയിച്ചു വൃത്താന്തം.
ഇന്ദ്രനോടുമമരാധിപസ്ഥാനവും
ഇന്നു പാലിക്കയെന്നപ്പോൾ സുരേന്ദ്രനും
തക്ഷകനുമൊരുമിച്ചു മേൽഭാഗത്തു
തൽക്ഷണം വന്നു ഹോമാഗ്നിയിൽ വീഴുവാൻ
ഭാവിച്ചതുകണ്ടൊരാംഗിരസാത്മജ-
നാകും മുനി ദേവദേശികൻ ജീവനും
ചെന്നു ജനമേജയനൃപൻതന്നുടെ
മന്ദിരത്തിങ്കൽ ബൃഹസ്പതിയന്നേരം
മാമുനിമാരുമായ് പൂജിച്ചിതു നൃപൻ;
ആമോദമോടു പറഞ്ഞു ബൃഹസ്പതി:
"നല്ല നൃപോത്തമ! കേൾക്ക വഴിപോലെ
എല്ലാ ജനത്തിനും മൃത്യു വരുന്നതു
തന്നുടെ തന്നുടെ കർമ്മനാശത്താലെ.
എന്നതല്ലാതെയൊരുത്തനൊരുത്തനാൽ
കർമ്മം നശിപ്പിക്കയും കഴിഞ്ഞീടുക
ജന്മികളായുള്ളവർക്കും കഴിവില്ല

---

സത്രം = യാഗം. ഹോതാക്കൾ = ഹോമിക്കുന്നവർ. ദുഷ്ടോരഗം = ദുഷ്ടനായ സർപ്പം. ദേവദേശികൻ = ദേവഗുരു.

ഏകനുടെ സുഖദുഃഖഗതികളെ
നല്ലുവാനുമൊരുത്തൎക്കും കഴിവില്ല.
തങ്ങടാംതങ്ങടാംകൾ തൻകൎമ്മാൎജ്ജിതമെല്ലാം
എന്നു ധരിപ്പിനെല്ലാരും വഴിപോലെ
പിന്നെയും ചോരനാലും രിപുതന്നാലും
വഹ്നിയാൽ ക്ഷുൽബാധ തൃഷ്ണാദികളാലും
ജന്തുക്കാം നാശം വരുമെന്നു തോന്നുന്ന-
തന്തൎമ്മനസിയജ്ഞാനമത്രതന്നെ;
കൎമ്മാവസാനം മരണമറിയണം
എന്നതുകൊണ്ടിഹ സൎപ്പസത്രം മതി
ആയതിന്നായൊരാരംഭമിപ്പോാംതന്നെ
വേഗേന മാററുകയും വേണമേ നൃപ!
നാരായണൻ വിഷ്ണുവിൻെറ മഹാമായ
കാരണം തന്നെയൊരുത്തനെയന്യനാൽ
ബാധിപ്പതുമത്രം കൎമ്മമെന്നേ വരൂ
ബോധിക്കയും വേണമില്ലൊരു സംശയം.
യാതൊരു മായയാ മോഹിപ്പതാത്മാവു
ഭൂതങ്ങളിൽ ഗുണാവൃത്തികൊണ്ടുമഥ
യാതൊരിക്കലേകനാത്മാ ദ്വിവിധമായ്
വാദിതനായിസ്സമസ്തവൃത്തീന്ദ്രിയം
ആശ്രയമായ്ക്കൊണ്ടു സൃഷ്ടിച്ച ദ്വൈതത്തെ
ആശ്രയം മായാമയം ദ്വൈതമായതു-
തന്നെയല്ലോ സാദ്ധ്യസാധകമായതും
അബ്ധ്വവഭേദമാകുന്ന തിരകാംപോൽ
നാനാവികാരദ്വൈതഭ്രമമാകയാൽ
നൂനം പരമാത്മവിഷ്ണുപദത്തിങ്കൽ
സച്ചിദാനന്ദാംബുധിയായ വിഷ്ണുവിൽ
നിശ്ചലമെന്യേ ദുരാത്മഹൃദയാദി
ഇഷ്ടഭേദത്താൽ ഭവിക്കുന്ന ദ്വൈതവും.
ആയതും വിഷ്ണുവിൻെറ പദമാകിയ
പൂൎണ്ണപരമാംബുധിയിൽ ലയിക്കുന്നു.
വാരിധിയിൽത്തിരമാലകളോളമായ്
നേരേ സമുദ്രത്തിൽ ലീനമാകുംപോലെ
ഞാനെന്നുമെൻെറയെന്നുമിങ്ങനെ ദേഹ-
ദേഹജങ്ങളെന്നുമുള്ള ദോഷങ്ങളാൽ
ദുഷ്ടരായുള്ള ജനത്താലതിവാദ-
ക്ലിഷ്ടദ്വൈതങ്ങാം ഭവിക്കുന്നു മായയാ

---

കൎമ്മാൎജ്ജിതം = പ്രവൃത്തികളാൽ സമ്പാദിച്ചതു്. ലീനമാകുക = ലയിച്ചു ചേരുക. അതിവാദക്ലിഷ്ടദ്വൈതങ്ങാം = അധികമായ വാദഗതികാംക്കും ദുൎഗ്രഹതയ്ക്കും ഇടയാക്കുന്ന ദ്വൈതങ്ങാം.

കേവലാത്മാ വിഷ്ണുതന്നിൽ ജനിച്ചൊരു
മായയാം ദ്വൈതങ്ങൾ കേവലം വേറില്ല.
എന്നുള്ളൊരദ്വൈതപക്ഷം തിതിക്ഷയും
തന്നിലില്ലാതെ സ്വദേഹാശ്രിതർ ചിലർ
വൈരം നടിച്ചു ഞാനെന്നുമിത്യാദികൾ
സാരമില്ലാതെ മായാമൂഢരാം ജനം
കൃഷ്ണനായ് വിഷ്ണുവാകുന്ന ഭഗവാനാം-
വിഷ്ണോ! നമസ്കാരമെന്നുള്ള യാതൊരു
പാദപത്മധ്യാനംകൊണ്ടു ദ്വൈതാത്മകം-
സംസാരവാരിധിയെക്കടെക്കുന്നിതു.''
എന്നിങ്ങനെ ജനമേജയൻതന്നോടു
നന്നായരുൾ ചെയ്തു ദേവഗുരുവഥ
പിന്നെ മുനീന്ദ്രരും നാനാവിധയുക്തി
മന്നവനോടുപദേശിച്ചു പന്നഗ-
സത്രമൊഴിച്ചമരേന്ദ്രനേയുമഥ
തക്ഷകനേയും മററുള്ള സർപ്പത്തെയും
രക്ഷിച്ചുകൊണ്ടാനിവണ്ണം പരീക്ഷിത്തും
ദക്ഷനാകും മുനി ശ്രീശുകൻതാനുമായ്
സംവാദമായ ശ്രീഭാഗവതത്തെയും
നന്നായിട്ടുച്ചരിച്ചുംകൊണ്ടു ഭക്ത്യൈവ
ശ്രീഭഗവാനു നമസ്കാരപര്യന്ത-
മായിട്ടുപസംഹരിച്ചിതു സൂതനും;
ആയതിൻ ശേഷവും നാളെപ്പറയാമെ-
ന്നായാസമോടിരുന്നാൾ കിളിപ്പൈതലും.

ശാരികപ്പൈതലേ! നീ ചൊല്ലെടോ! കഥാശേഷം
പാരാതെ സലക്ഷണമെന്നു കേട്ടുനേരം
ചൊല്ലിനാൾ കിളിമകൾ കേട്ടുകൊള്ളുവിനെങ്കിൽ
മംഗലനായ സൂതൻതന്നോടു മോദത്തോടും
കല്യാണാത്മകന്മാരാം ശൗനകാദികളേവം
വല്ലഭമുള്ള കഥാശേഷവും കേൾപ്പാനായി
ചോദിച്ചാ ''രാദിയിങ്കൽ ചൊല്ലപ്പെട്ടിരിപ്പൊരു
വേദങ്ങൾവിഭാഗത്തെ വഴിയേ കേൾപ്പിക്കേണം.
വ്യാസശിഷ്യരായ് വേദാചാര്യന്മാരായിരിക്കും
പൈലാദികളാമവർ തങ്ങൾ തൻ വേദങ്ങളെ
എത്ര ജാതിയാക്കുകുത്താരെന്നു പറക''യെ-
ന്നിത്തരം കേട്ടു സൂതനാദിയേ ചൊല്ലീടിനാൻ:
''ആദിയിൽ ബ്രഹ്മൻതന്റെ ഹൃദയത്തിങ്കൽനിന്നു-

---

തിതിക്ഷയാ=തെല്ലും ഇളകാത്ത സഹനശക്തിയാൽ.

ഞാദിഭൂതമായുള്ള നാദത്തിങ്കലേ നിന്നു
നാനാകർമ്മാഖ്യാ കാര്യകാരണസ്വരൂപമായ്.
ആത്മതത്ത്വവാചകമായ് പ്രണവവുമുണ്ടായ്.
അതു ധാതാവുതന്റെ ലിംഗദേഹവുമായി-
ട്ടതിന്നു ശ്രോത്രാദ്യാദി മാത്രവാസനകളായ്
അബ്രഹ്മപ്രകാശകവ്യാപകത്തിങ്കൽനിന്നു
സർവമന്ത്രോപനിഷത്താദി ബീജമായുള്ള
പ്രണവസനാതനത്തിങ്കലെ ത്രിവർണ്ണമാം
അതിനും അകാരാദിയക്ഷരങ്ങളിൽ മൂന്നിൽ
നിന്നിട്ടു സ്വരങ്ങളായ് നാനാശബ്ദങ്ങൾഭേദാൽ
ആമ്നായാക്ഷരമായിബ്ഭവിച്ചു വിസ്തൃതാനും.
സ്വരമായ് വ്യഞ്ജനങ്ങളായുള്ളോരക്ഷരങ്ങൾ
പരിചോടുണ്ടായ് വന്നതവറെറക്കൊണ്ടുബ്രഹ്മൻ-
തന്നുടെ നാലു മുഖത്തിങ്കലുമോരോന്നായി
മുന്നേതാമൃഗ്യജുസ്സു സാമവുമഥർവവും
ഇങ്ങനെ നാലു സൃഷ്ടിപ്പിച്ചിതു പുത്രന്മാർക്കു
നന്നായി ഗുരുപരമ്പരയാ പ്രാപ്തമാക്കി-
ക്കൊടുത്തിതത്രു പിന്നെ ദ്വാപരയുഗത്തിങ്കൽ
എടുത്തു പകുത്തിതുമൃഷികളതും ചൊല്ലാം.
കാലത്താൽ കുറഞ്ഞീടും ധർമ്മവുമായുസ്സതും
കാലദോഷത്താൽ ബുദ്ധിമാലിന്യം വന്നു ലോകേ
ശീലവും തമോമയമായ് വരുമത്തുകാലം
പാലിപ്പാൻ പണി ധർമ്മമെന്നോർത്തു ബ്രഹ്മാദികൾ
പാലനപരായണനാകിയ മുകുന്ദനോ
ടേവമെല്ലാമേ കേൾപ്പിച്ചോർത്തുകണ്ടിതു ഹരി
മന്ദഹാസവും ചെയ്തു ബ്രഹ്മനോടരുൾ ചെയ്തു:
"എന്നുടെ മായാഭ്രമദ്വൈതസംസാരാർണ്ണവം
കടപ്പാനായിക്കൊണ്ടിങ്ങിരിക്കും വേദധർമ്മം
കൊടുക്കയില്ല രക്ഷിച്ചീടുവൻ പോവിൻ നിങ്ങൾ"
എന്നരുൾ ചെയ്തു മറിഞ്ഞീടിനാൻ നാരായണൻ
പന്നഗശായി പരൻപുരുഷൻ പരമാത്മാ
പിന്നെ ദ്വാപരയുഗേ ഭഗവാൻ നാരായണൻ
നന്നായിദ്ധർമ്മം പരിപാലിപ്പാൻ പരാശര-
പുത്രനായ് സത്യവതിയാകിയ നാരിതന്നിൽ
പൃഥ്വി പാലിപ്പാൻ വേദവ്യാസനായ്പിറന്നിട്ടു
ധർമ്മാത്ഥകാമമോക്ഷമായ്ച്ചൊല്ലും വേദങ്ങളെ
നിർമ്മലൻ വേദമിത്രൻ സൗഭാര്യാദികൾക്കായും
ശാകല്യനായ പുത്രൻതനിക്കും കൊടുത്തിതു.

---

പ്രണവം='ഓം' എന്ന ഉപനിഷത്സാരമായ ബ്രഹ്മവാചകം.

ശാകല്യൻതൻ ശാഖയെപ്പകുത്തു വാത്സ്യായനൻ
മൌൽഗല്യൻ ശാലിയാദി ശിശിരൻ ഗോഖലിക്കും
എന്നിവരഞ്ചുപേക്കും കൊടുത്തിട്ടാറാമത്തു
തന്നുടെ ശിഷ്യൻ യാത്തുകണ്ണന്നും കൊടുത്തിതു
അവനും നിരുക്തമാം തച്ഛാഖാ ബാഷ്കലനും
ക്രൗഞ്ചനും വൈതാലനും വീരജന്നാലു പേക്കും
കൊടുത്തു പിന്നെ ബാഷ്കലനുമെല്ലാമേ ശാഖ
എടുത്തു ബാലഖില്യസംഹിതയുണ്ടാക്കിനാൻ.
ആയതു ബാലായനിതനിക്കും ഗാർഗ്യനുമായ്
കാസാരൻ തനിക്കുമായ് നൽകിനാനീവണ്ണമായ്
ഋഗ്വേദാചാര്യന്മാരെച്ചൊല്ലിനേനിനി യജു-
ർവ്വേദാചാര്യനാം വൈശമ്പായനൻതന്റെ കയ്യിൽ
പാപനാശനത്തിനു നൽകിയ വേദമിതിൽ
വൈശമ്പായനശിഷ്യന്മാരിവരാകുന്നിതു
വൈശിഷ്ട്യമുള്ള ചരകാദ്ധ്വരീയന്മാരവർ
ഗുരുതന്നുപദിഷ്ടമാകിയ വ്രതത്തെയും
അകമേയാചരിച്ചിട്ടിരിക്കുന്നതുകാലം
അപ്പൊഴെ ഫലസാരമായവ തിരഞ്ഞിട്ടു
ഉള്ളതിൽ ചതുർഭാഗംകൊണ്ടു നാലംശമാക്കീ-
ട്ടുള്ളതുപോലെ നാലു നാമവുമാക്കിച്ചൊല്ലി
നാലിന്റെ ഗുണംപോലെ സംഗ്രഹിപ്പതിനായി.
നാലിലും മൂന്നു കാണ്ഡമായിട്ടു സൂത്രത്തിങ്കൽ
മൂന്നു വണ്ണമാം മണിഗണങ്ങൾ കോക്കുംപോലെ-
നന്നാക്കി നാലു ശിഷ്യന്മാരെത്താൻ വിളിച്ചിട്ടു
കൊടുത്തു മുന്നേവനാം പൈലനൃഗ്വേദമത്രം
കൊടുത്തു വൈശമ്പായനനങ്ങെജ്ജുർഗ്ഗണം
സാമത്തെ ജൈമിനിക്കും ഛാന്ദോംഗസംഹിതയും
സുമന്തുതനിക്കഥർവ്വവേദവും നൽകീടിനാൻ.
എന്നതിൽ പൈലനൃഗ്വേദത്തെ ഇന്ദ്രപ്രമതി-
തനിക്കും ബാഷ്കളനും കൊടുത്തു പിന്നെയതിൽ
ബാഷ്കളൻ തന്റെ ശാഖ നാലാക്കി ബോധായനൻ-
തനിക്കും യാജ്ഞവൽക്ക്യൻതനിക്കും പരാശരൻ-
തനിക്കും നൽകിയഗ്നിമാനുമങ്ങതുപോലെ
തന്നുടെ ശിഷ്യന്മാരായവക്കു നൽകീടിനാൻ.
മുന്നേവനാകുമിന്ദ്ര പ്രമതിതൻ ശാഖയെ
തന്നുടെ ശിഷ്യൻ മാക്കണ്ഡേയനും കൊടുത്തിതു
തൻ ശിഷ്യൻ ദേവമിത്രനവനും കൊടുത്തിതു.
യാജ്ഞവൽക്ക്യനുമവർ തങ്ങളെക്കൊണ്ടു ചൊന്നാൻ

---

വൈശിഷ്ട്യം = വിശേഷാവസ്ഥ.

വിജ്ഞാനശീലരിവരാചരിക്കുന്ന വ്രതം
ഒന്നില്ല വൃത്തിയില്ലെന്നിങ്ങനെ ചൊന്നനേരം
ഇന്നു ദുഷ്കരമാചരിപ്പതെങ്ങനെയെന്നു
കേട്ടിട്ടു കുപിതനായ് ഗുരുവുമരുൾ ചെയ്തു;
കഷ്ടം ബ്രാഹ്മണരെ നിന്ദിക്കും നീയെൻെറ ശിഷ്യ-
നാവതു പോരുമെങ്കലിന്നു നീ പഠിച്ചവ
വേഗേന കളഞ്ഞു പോയീടുകയെന്നു കേട്ടു
ദേവരാതജൻ യജുസ്സുകളെച്ഛർദ്ദിച്ചിട്ടു
വേഗേന പോകുന്നതു കണ്ടപ്പോൾ ചില ഋഷി
തിത്തിരികളായ് ചമഞ്ഞായജുസ്സെല്ലാമവർ
ചിത്തത്താലാക്കിത്തൈത്തിരിയാദ്യശാഖകളായ്
പലവുമുളവായി തൽക്കാലം യാജ്ഞവൽക്ക്യൻ
ഗുരുവിനില്ലാത്തൊരു യജുവെ ശ്രദ്ധിതനായ്
സൂര്യനെസ്സേവചെയ്തു തൽപ്രസാദത്തിനാലെ
രവിയും കുതിരതൻ രൂപം പൂണ്ടെജുസ്സുകൾ
നന്നായിപ്പഠിപ്പിച്ചു പിന്നെയും യാജ്ഞവൽക്ക്യൻ
തന്നാലെ പതിനഞ്ചു ജാതിയായ് പഠിച്ചൊരു
വാജിസംസ്ഥങ്ങളെന്നു പേരായിട്ടിരിക്കുന്ന
യജുസ്സു കാണ്വമാദ്ധ്യംദിനാദി പഠിച്ചിതു.
ഇങ്ങനെ യജുർവ്വേദംതന്നുടെ വിഭാഗവു-
മിങ്ങിതൽ യാജ്ഞവൽക്ക്യൻ രവിയെ സേവിച്ചതും
ചൊല്ലുവൻ കേൾക്ക യജുസ്സെല്ലാം ഛർദ്ദിച്ചു പിന്നെ
തന്നുള്ളിൽ യജുസ്സിനെക്കാംക്ഷിച്ചു വഴിപോലെ
ശ്രദ്ധനായ് സൂര്യൻതന്നെസ്സേവിച്ചു തുടങ്ങിനാൻ:
"ഓംനാമോ ഭഗവതേ ആദിത്യ സർവ്വലോകാ-
ത്മരൂപനാട്ടുകാലരൂപനായിട്ടിരിക്കുന്ന
നിന്തിരുവടി ചതുർവിധ ഭൂതാംഗങ്ങളായ്
അന്തർഭാഗത്തും ബഹിർഭാഗത്തും സ്ഥിതനായി
ബ്രഹ്മാദിസ്തംബാന്തമായ്മേവീടും കായസ്ഥിത-
നായകം പുറം പൂർണ്ണമാകാശമെന്നപോലെ
കായാദി സമസ്തത്തിൽ സ്ഥിതനായ് രവിയായി-
ട്ടിരിക്കും ഭവാൻതന്നെ നിമിഷാദികളായി
പെരുകും വിനാഴികാ ഘടികാദിന മാസം
വത്സര ദിവ്യാബ്ദങ്ങൾ യുഗങ്ങൾ കല്പങ്ങളും
തത്സമയങ്ങൾ സൃഷ്ടിസ്ഥിതിയുമിത്യാദിയും
ലോകാദി സർവ്വത്തിലും ഭിന്നമെന്നിയേ സദാ
ഏകനായനേകനായിരിക്കുന്നതും ഭവാൻ

---

തൈത്തിരീയം = യജുർവ്വേദം. ബ്രഹ്മാദിസ്തംബാന്തം = ബ്രഹ്മാവു തുടങ്ങി തുരു മ്പുവരെ.

സമസ്ത രൂപനായീടുന്നതും ഭവാൻതന്നെ
സമസ്തകർമ്മാദിയും നിന്തിരുവടിതന്നെ
യാഗാദി സർവകർമ്മ സകല വേദവിധി
യോഗനിഷ്ഠരായിരിക്കുന്നവർതങ്ങളുടെ
സകല ദുരിത ഹന്താവായി സമാധിയായ്
അകവും പുറം വാഴും തപനമണ്ഡലനായ്
ഇവിടെ നിന്നാൽ സൂക്ഷ്മമായിരുന്നീടുന്നൊരു
അവസ്ഥാസ്ഥിരകരചരണ നക്ഷത്രാദി-
ക്കവസ്ഥാനേതാവായി മാനസാ ദൈവേന്ദ്രിയാദി-
ഗുണഭാക്കായിട്ടാത്മാവിന്നു ബോധസ്വരൂപ-
നായിട്ടു ജനലോകനാശന സ്വരൂപനായ്
ലോകതാമസ കരാളാനനതിമിരമാ-
മജ്ഞാന സംജ്ഞാജാഗരഗ്രാസനാശാത്മാനം
കണ്ടതിന്നനുകമ്പയാലേററം കാരുണ്യത്താ-
ലുണ്ടാമീ ക്ഷണത്താലുത്ഥാനത്തെച്ചെയ്തുകൊണ്ടു
നിത്യവും ദിനംദിനം ശ്രേയസ്സാൽ സ്വധർമ്മമായ്-
നില്ലുന്ന സ്വരൂപത്താലാത്മാവുതൻെറ സ്ഥാനേ
പ്രവർത്തിപ്പിക്കുന്ന രാജാവെന്നപോലെതന്നെ
കേവലം സാധുക്കൾക്കങ്ങഭയമത്രം നൽകി.
കളിക്കും കളിക്കാരനെന്നതുപോലെ ചുററും
വിളങ്ങിയാശാദികൾ ചലനമതിനായി
എല്ലാ ദിക്കിലും നമസ്കാരാഞ്ജലിരൂപനാ-
യെല്ലാ കർമ്മങ്ങൾക്കും സാക്ഷിവിഗ്രഹരൂപനാ-
യിരിക്കും ഭഗവാനെ ത്രൈലോക്യവന്ദിതമാ-
യിരിക്കും ഭവല്പദപങ്കജയുഗത്തിങ്കൽ
വന്ദിതമായി നമസ്കരിച്ചു വന്ദിക്കുന്നി-
തെന്നുള്ളിൽ യജൂഷ്കാമനായിട്ടേ''ന്നിവയെല്ലാം
വാഴ്ത്തി വന്ദിച്ചു സ്തുതിച്ചീടിനയാജ്ഞവൽക്ക്യൻ
തനിക്കു യജുസ്സു നൽകീടിനാൻ സൂര്യൻതാനും.
അന്നല്ലോ മൈത്രേയനെന്നുള്ളൊരു നാമമത്രം
വന്നിതു യാജ്ഞവൽക്ക്യൻ തനിക്കെന്നറിയേണം.
സാമവേദാചാര്യനാം ജൈമിനിതൻെറ പുത്രൻ
സുമന്തുതനിക്കു തൽപുത്രനാം സുനവനുമായ്
കൊടുത്താനുടൻ തൻെറ സംഹിത പകുത്തിട്ടു
വടിവോടവൻ ശിഷ്യനാകിയ സുകർമ്മാവു
ധീമാനെത്രയുമവൻ സാമത്തിൽനിന്നു പിന്നെ
ആയിരം ശാഖയുളവാക്കിനാനതിൽനിന്നും
ഹിരണ്യനാഭൻ പിന്നെക്കൗസല്യൻ പൗഷജിത്തും

ത്രൈലോക്യവന്ദിതം = മൂന്നു ലോകങ്ങളിലും വന്ദിക്കപ്പെടുന്നതു്.

പരിചിൽ സുകർമ്മാണനിവക്കും ശിഷ്യന്മാരാ-
യുണ്ടായിതഞ്ഞൂറുപേർ സാമശാഖാഭ്യാസികരം
ഉണ്ടായി പൗഷ്യശിഷ്യനായിട്ടങ്ങുദീച്യനും
ലോകാക്ഷി ലാംഗലിയും കല്യരും കുസീദനും
കുക്ഷിയുമവർപിന്നെ ഹിരണ്യനാഭനായി
ശതത്തിൽ ശതമുണ്ടായ് വന്നിതു ശിഷ്യന്മാരും.
സംഹിതകളെയവരിരുപത്തൊന്നും മൂന്നും
ആയിട്ടു പകുത്തിട്ടു ശിഷ്യശിഷ്യന്മാക്കായി
ന്യായമായ് കൊടുത്തിതുമിങ്ങനെ സാമഭാഗം.
അഥർവാചാര്യനായ സുമന്തുതൻെറ ശിഷ്യ-
നദ്ധ്യപായനൻതൻെറ സംഹിത ദ്വിവിധമായ്
പകുത്തിട്ടുചതഥ്യനും വേദദർശനനായും
പകുത്തു ഗർഗ്ഗായനി ബലിക്കും മോക്ഷദനും
പിപ്പലായനിക്കുമാസ്സൊടുത്തിതതിൽനിന്നു
ജല്പിച്ചു വേദദർശൻ തന്നുടെ മുഖ്യശിഷ്യ-
നാകിയ മുകുന്ദനും ശൗനകാഞ്ജലികരംക്കും
ശൗനകാദ്വിവിധമായേവം തുംബുരുവിനും
കൊടുത്താരവരംഗിരാവു സൈന്ധവാവിനും
കൊടുത്തു സാവർണ്ണ്യാദികരംകള നക്ഷത്രകല്പ-
ശാന്തി കശ്യപാം ഗിരസ്സാദികളിവരെല്ലാം
ഇത്തരം കണ്ടു സംഹിതയെപ്പാവും ചെയ്താർ.
ഇത്തരമഥർവണവേദത്തിൻ വിഭാഗത്തെ
ചിത്തത്തിലറിഞ്ഞാലുമിനിയും കേട്ടുകൊരംവിൻ:
പൗരാണികാചാര്യനാം രോമഹർഷണൽനിന്നു
പൗരാണസംഹിതയെപ്പഠിച്ചാൻ ത്രയ്യാരുണി
കാശ്യപൻ സാവർണ്ണിയുമകൃതവ്രണൻ പിന്നെ
ശിംശപായനനാറാമത്തവൻ ഹാരീതാനും
ഇവർതൻ പക്കൽനിന്നു സംഹിതയെല്ലാറേറയും
വിവരമാകുംവണ്ണം പഠിച്ചേൻ ഞാനും പിന്നെ
കാശ്യപൻതാനുമകൃതവ്രണൻ സാവർണ്ണിയും
ഇച്ഛയാ ഞാനും ശ്രീശുകൻതങ്കൽനിന്നു നാലു
മൂലസംഹിതകളെത്തന്നെയും പഠിച്ചിതു,
ചൊല്ലുവനിനി ബ്രഹ്മർഷികളാൽ നിരൂപിത-
മായിരിക്കുന്ന പുരാണങ്ങളുടെ ലക്ഷണങ്ങരം.

### പുരാണലക്ഷണം

ആയതു കേരംപ്പിൻ മുന്നം സർഗ്ഗവും വിസർഗ്ഗവും
വൃത്തിയുമീക്ഷാരക്ഷ പിന്നേതു മന്വന്തരം
വംശവും പിന്നേതായ വംശാനുചരിതവും

സമസ്തഹേതു പിന്നെ പത്താമതാശ്രയവും
ക്രമത്താലിവ പത്തു ലക്ഷണസംയുതമായ്
ഇരിക്കുന്നതും പുരാണമതാണെന്നുതന്നെ
മഹത്തുക്കളോമവർ ചൊല്ലുന്നു ചിലരിതിൽ
അഞ്ചു ലക്ഷണമായും ചൊല്ലുന്നിതറിഞ്ഞാലും.
മുൻചൊന്ന പത്തെ പ്രതിപാദമായ് നില്പൂ സർവം
മഹത്തത്ത്വമായവ്യാകൃതമായ് കാരണമായ്
മഹത്താം ബ്രഹ്മരൂപത്തിങ്കൽനിന്നിട്ടു മൂന്നു
ഗുണങ്ങൾസൂക്ഷ്മേന്ദ്രിയാദികളുണ്ടാകയാലെ
സർഗ്ഗമെന്നതു പറയുന്നതിന്നതുകൊണ്ടും
ഇതുകളുടെയെല്ലാം വാസനാസ്വരൂപത്തെ
വിസർഗ്ഗമെന്നു പുരാണങ്ങളും പറയുന്നു.
ജീവന്മാരായ ചരാചരമെല്ലാമേ കൂടി
മേവുന്നതതു വൃത്തിയെന്നതും പറയുന്നു.
ജംഗമാജംഗമങ്ങളായിരിക്കുന്ന ഭൂതം
തങ്ങൾതൻ ചേഷ്ടാ കാമമിവയാമീക്ഷ താനും
യുഗങ്ങൾതോറുമവതാരത്തെച്ചെയ്തു വിഷ്ണു
യുഗവർത്തികളായ ദുഷ്ടരെ നശിപ്പിച്ചു
ശിഷ്ടരെപ്പാലിപ്പതും രക്ഷയെന്നതും ചൊല്ലും
മനുക്കളെന്തരവും മനുവും ദേവഗണം
മനുപുത്രരെ ഇന്ദ്രൻതന്നെയുമൃഷികളെ
അതതിലവതാരമിങ്ങനെയാറുവിധം
വിവരം പറയുന്നതാകുന്നു മന്വന്തരം.
രാജാക്കന്മാരുടെയും മനുപുത്രന്മാരുടെ
ജന്മാദിവംശമിവ വിസ്തരിപ്പതു വംശം.
ഇവരെല്ലാക്കുമുള്ളോരവസ്ഥ കാലത്രയ-
മിവണ്ണമെന്നു പറയുന്നതുതന്നെയല്ലോ
വംശാനുചരിതമെന്നുള്ളതുമറിഞ്ഞാലും.
നിത്യവും നൈമിത്തികം പിന്നേതാമവാന്തരം
ആത്യന്തമിത്ഥം നാലു പ്രളയസ്വഭാവത്തെ
ചൊല്ലുന്നു സമസ്തത്തിൻഹേതുവെന്നതുമതി-
ന്നെല്ലാം മായയെന്നറിഞ്ഞഖണ്ഡാനന്ദമോക്ഷം-
തന്നെയാമാത്യന്തിക പ്രളയമെന്നും പിന്നെ
മനുവാദികൾ ലയംതന്നെയാമവാന്തര-
മതിനെത്തന്നെ നൈമിത്തികമെന്നതും ചൊല്ലും.
നിത്യമുള്ളൊരു സൃഷ്ടസ്ഥിക്കാകും നിത്യമെന്നും

---

നൈമിത്തികപ്രളയം = ബ്രഹ്മാവിൻെറ ഒരു പകൽ കഴിയുമ്പോൾ അതുവരെ സൃഷ്ടിച്ചിട്ടുള്ളവയെല്ലാം നാശമടയുന്നത്. നൈമിത്തികം = കാരണത്താൽ ഉണ്ടാകുന്നത് (കാരണത്തെ സംബന്ധിച്ചതു്).

ബ്രഹ്മാവും പഞ്ചഭൂതം മഹത്തത്ത്വാദികളും
ബ്രഹ്മണി ലയിപ്പതു പ്രകൃതിപ്രളയമാം
ഇതിനെച്ചിലർ നൈമിത്തികമെന്നതും ചൊല്ലും.
ഇതിന്റെ വിവരങ്ങൾ മുന്നേ ഞാൻ ചൊല്ലീടിനേൻ
ഇതുകരംതന്നെ ഹേതുവെന്നും ചൊല്ലുന്നതാനും
നാശത്തെ ഗ്രഹിക്കയാൽ തല്പരമാത്ഥമെന്യേ
ജീവനുമവിദ്യയാൽ ജന്മാദി സംസാരവും
നശിച്ചു പോകുമെന്ന ഹേതുചിന്തനാൽത്തന്നെ
സമസ്തവിചാരങ്ങൾ നാശത്തെക്കേൾക്കയാലെ
ആയതുകൊണ്ടു പ്രളയങ്ങളാം സർവഹേതു
മായയും ഗുണഭേദം വ്യാപ്തമാമവ്യാകൃതം
ഭൂതങ്ങൾ മാത്രാദികൾ ജീവനും കർമ്മങ്ങളും
യാതൊന്നു മായാമയമായിരിക്കുന്ന വൃത്തി
സമസ്തത്തിനും ബ്രഹ്മമാകുന്ന സമാശ്രയം.
സമസ്തമാകുന്നതും ബ്രഹ്മത്തിൽ നിന്നുണ്ടായി
ബ്രഹ്മത്തിലിരുന്നിട്ടു ബ്രഹ്മത്തിൽലയിക്കുന്നു
ബ്രഹ്മമല്ലാതെ മറ്റൊന്നില്ലായ്കകൊണ്ടും മററും
മായാകാര്യങ്ങൾ സമസ്തങ്ങളാം വാക്യവസ്തു
ഭേദമതെല്ലാററിനും ബ്രഹ്മമതാശ്രയമാം.
ആയതുകൊണ്ടു ചൊന്നോരാശ്രയം പത്താമതും
ആയതു പരമാത്മാ പദമൊന്നുതന്നെ.
അതിനെസ്സാധിപ്പാനായ്മററു ലക്ഷണമെല്ലാ-
മതതായ് ചൊല്ലിയേകമെന്നതിൽ ചേർത്തീടുന്നു.
ആയതുകൊണ്ടു ബ്രഹ്മംതന്നെയിപ്പുരാണാദി-
ആയതൊക്കെയും പത്തുലക്ഷണമായികൊണ്ടു
ചൊല്ലുന്നതതിനാലെ സമസ്തഭേദമാകും
ആത്മാവുതന്റെ ദുഃഖസംസാരഭേദം പോക്കി
ആത്മലക്ഷണാകൃതി പൂണ്ടതുതന്നെ ചൊല്ലി
ആത്മസായൂജ്യത്തിനു ലക്ഷ്യലക്ഷണം ചൊല്ലി
നില്ക്കുന്ന പുരാണത്തെ മുനികൾ ദശവിധ-
ലക്ഷണമായിപ്പതിനെട്ടു നാമമായ് ചൊൽവു,
ചൊല്ലുവനതു പതിനെട്ടിന്റെ നാമം കേൾപ്പിൻ
എല്ലാററിൻമുമ്പു ബ്രാഹ്മം പാത്മവും വൈഷ്ണവവും
ശൈവവും ലൈംഗം ഗാരുഡവും നാരദീയവും
ഭാഗവതവും പിന്നെയാഗ്നേയം സ്കാന്ദമെന്നും
ഭവിഷ്യം ബ്രഹ്മവൈവർത്തം മാർക്കണ്ഡേയവുമഥ
വാമനം വാരാഹവും മാത്സ്യം കൗർമ്മവും പിന്നെ
ബ്രഹ്മാണ്ഡമിത്ഥം പതിനെട്ടു നാമവുമായി

അവിദ്യ = അജ്ഞാനം. അവ്യാകൃതം = വ്യക്തമാകാത്തതു്. ദശവിധല ക്ഷണം = പത്തു വിവിധ സ്വഭാവങ്ങളോടുകൂടിയതു്.

നിർമ്മലപുരാണങ്ങൾ ബ്രഹ്മനാൽ നിർമ്മിതമായ്
സ്വശിഷ്യന്മാർക്കായിക്കൊണ്ടും ശിഷ്യശിഷ്യർകൾക്കായും
പഠിപ്പിച്ചവയെല്ലാം ചൊല്ലിച്ച സ്തുതിപ്പിച്ച
ബ്രഹ്മജ്ഞാനത്തെത്തെളിഞ്ഞേററവും പ്രകാശിച്ച
നിർമ്മലമുക്തിപദം ചേരുവാനറിഞ്ഞാലും.
ഇങ്ങനെ സൂതൻ തൻെറ വാക്കുകൾ കേട്ടനേരം
മംഗലനായ മുനി ശൗനകൻ പറഞ്ഞിതു:

## മാർക്കണ്ഡേയചരിതവും പ്രളയദർശനവും

"ഹേ! സൂത! ചിരകാലം ജീവിച്ചു വാഴ്ക നീയും
ഭവിക്ക നിൻെറ പുത്രശിഷ്യ പുത്രാദിവംശം
നശിക്കാതെയുമിനിക്കല്പാന്തകാലത്തോളം
വംശവും വദ്ധിച്ചിട്ടു തെളിഞ്ഞു വാണീടുക
സംസാരസമുദ്രമാമന്ധകാരത്തിൽ കിട-
ന്നുഴലും മനുഷ്യർക്ക് നിൻമുഖേനിന്നു നന്നായ്
വീഴുന്ന പുരാണവാക്യങ്ങളാം പ്രകാശത്താൽ
മായാന്ധകാരമററു കരയേക്കടത്തുന്ന
ആയത്തുകൊണ്ടുമിവയിനിയും പറക നീ:
ഇക്കാലമിക്കലത്തിലുല്പന്നനായുള്ളൊരു
ഭാർഗ്ഗവശ്രേഷ്ഠനായ മാർക്കണ്ഡേയനാം മുനി
യാതൊരു കല്പാന്തത്തിലീ ജഗൽഗ്രസ്തമായി
ഏകവാരിധിയായിക്കണ്ടവിടത്തിൽപ്പിന്നെ
വടപത്രത്തിന്മദ്ധ്യേയൊരു ബാലനായിക്കൊണ്ടു
വടിവാം പുരുഷനെ ശയിക്കുന്നതു കണ്ടു
സന്തുഷ്ടനായ മാർക്കണ്ഡേയനാം മുനിവരൻ
സമ്മതൻ പുരാണങ്ങൾ തന്നിലുമതുമൂലം
ആയതു പറകെന്നു ഭാർഗ്ഗവകുലജാത-
നാകിയ മഹാമുനി ശൗനകൻ ചോദ്യംചെയ്തു:
ചൊല്ലിനാൻ സൂതൻ മുനേ നിന്നുടെ ചോദ്യം ലോക-
വിഭ്രമവിനാശനമായതെന്തെന്നു കേൾക്ക.
കേവലൻ നാരായണൻ സൽക്കഥയിരിപ്പേടം
ദോഷങ്ങൾ സകലവും ഹാരമാം കലിമലം.
ഇങ്ങനെ ലോകശുദ്ധമാകിയ സൽക്കഥയെ
മംഗലമുനിമാരേ! ചൊല്ലുവൻ മാർക്കണ്ഡേയൻ
തൻപിതാതങ്കൽനിന്നു ജാതകർമ്മാദിമുതൽ
അമ്പോടു നിജ സംസ്കാരാദികൾ കഴിച്ചിട്ടു
തപഃസ്വാദ്ധ്യായാദി സംയുതനായുടനേററം
ശാന്തനായ് ബ്രഹ്മചര്യവ്രതത്തെദ്ധരനായി
ജടയും വല്ക്കലവും ദണ്ഡവും കമണ്ഡലു

പൂണ്ടന്നൽ മേഖലാകൃഷ്ണാജിനമക്ഷസൂത്ര-
കുശകളിവ ധരിച്ചഗ്നി ഗുരുവിപ്ര-
രിവരെ രണ്ടു സന്ധ്യതന്നിലുമർച്ചിച്ചിട്ടു
ശ്രീനാരായണനേയുമർച്ചിച്ചു വഴിപോലെ
ദിനവും പുലരുമ്പോളസ്തമിക്കുന്നപോതും
ഗുരുവിന്നായിക്കൊണ്ടു ഭിക്ഷയെയെടുത്തിട്ടു
ഗുരുപൂജയും ചെയ്തു തൽഗ്ഗുരുച്ഛിഷ്ടമത്തും
ഗുരുവിന്നാജ്ഞയാലെ ഭുജിച്ചു ക്രമംപോലെ
അയുതായുതവർഷം തപസാ ജഗന്നാഥ-
മർച്ചിച്ചു ദുർജ്ജയമാം മൃത്യുവെജ്ജയിച്ചിട്ടു
തപസാ പുഷ്പഭദ്രയാകിയ നദിയിങ്കൽ
തപസീശ്വരൻ വസിച്ചീടും സാന്നിദ്ധ്യം കണ്ടു
ബ്രഹ്മവാദികരം ദേവമുനി പൈതൃകജനം
മാർക്കണ്ഡേയന്റെ തപോവൃത്തിയാൽ ദുഃഖിതരാ-
യിപ്രകാരേണ തപസ്വാദ്ധ്യായയമങ്ങളാൽ
തൽപ്പുമാനായ മുനി മൃകണ്ഡുതന്നാത്മജൻ
മാനസമുറപ്പിച്ചു ഹിമവൽഗിരിതന്റെ
കാനനേ വടക്കേതൊയുള്ള താഴ്‌വരയിങ്കൽ
നാനാവൃക്ഷങ്ങരം ലതാസംയുതമയമായി-
ട്ടാനന്ദപ്രദ പുണ്യമായീടും തൽപ്രദേശേ
പുണ്യനിർമ്മലജനസ്ഥലമായ് പുണ്യദ്വിജ-
വർണ്ണസംകുലസേവ്യം മത്തഷട്പ്പദരവ-
പൂർണ്ണിതം പുഷ്പോദ്യാനം മത്തകോകിലാരവ-
മന്ദവായുവാൽ ഭ്രാജത്തെത്രയുമാറ്റാദമായ്
സുപ്രദേശമായ് ഹിമനിർഝരശതാവൃതം
എത്രയും സാരമായി മാനസവിമോഹനം
ഇന്ദ്രനീലത്താൽ വജ്രസ്തംഭകപ്രവാളാദി
മിന്നീടും ചിത്രശിലയാകിയ മഹാസ്ഥലേ
ദേവഗന്ധർവ്വാദികരം ക്രീഡിക്കും ദിവ്യസ്ഥലേ
കേവലം തപം ചെയ്തു മേവുന്ന മാർക്കണ്ഡേയൻ
ആറു മന്വന്തരങ്ങരം കഴിഞ്ഞിട്ടേഴാമ്മനു
കാലത്തു തപംകൊണ്ടു വിഷ്ണുധ്യാനായിതിന്ദ്രൻ
മാമുനി തന്റെ തപോവിഘ്നത്തിന്നിന്ദ്രാജ്ഞയാ
കാമദേവാദി ജനം ഗന്ധർവ്വാപ്സരസ്സോടും
മന്നിടത്തിങ്കൽ കാമമില്ലാത ജനത്തിനു
തന്നെവന്നകംപൂകും കാമമവ്വണ്ണമായി
വന്നിതു മുനിതന്റെ ചാരത്തു ശൃംഗാരാദി—

---

മത്തഷഡ്പദരവം = മദിച്ച വണ്ടുകളുടെ ശബ്ദം. ഭ്രാജം = ശോഭിക്കുന്നതു്.
പ്രവാളം = പവിഴം.

സുന്ദരഗീതവാദിത്രാദി വ്യൂഹങ്ങളോടും
വന്നൊരു കാമദേവനാരികൾ ഗീതങ്ങളാൽ
സുന്ദരഭാവലയ മൃദംഗവീണാവാദ്യൈ-
ന്നായി കാമസ്വരശബ്ദത്താൽ ചിത്തഭ്രമം
വന്നിതെന്നതേ വേണ്ടു കേട്ടാലും വിശേഷങ്ങൾ.
സ്തനപുഞ്ജികയായ ദേവനാരിയാമവൾ
സ്തനഗൗരവാൽ മദ്ധ്യദേശവേഗങ്ങളായ
ഗൗരവാൽ മഹാമോഹഭാവമാലോകനേന
കേശത്തെയഴിക്കയും കെട്ടിയുമൊട്ടഴിച്ചും
ആശയവിവശയായാടിയും കരങ്ങളാൽ
യാചിച്ചും നട്ടുവുലച്ചേററവും രതിക്രീഡാ-
നാടകം നടിക്കയുമിത്തരമെല്ലാം കണ്ടു
ദൃഷ്ടികൾ മിഴിച്ചിതു ചിത്തവും ഭ്രമിച്ചിതു
ക്ലിഷ്ടനായ് മദനൻെറ മൂർച്ഛയാൽ മേഖലയും
പൊട്ടിപ്പോയിന്ദ്രിയവും വായുനാ വിസർജ്ജിച്ചു
ഒട്ടും താനറിയാതെ സൂക്ഷ്മവാസസ്സിൽ മുങ്ങി
അന്നേരം കാമദേവൻതന്നെ മാനിച്ചു മുനി
തന്നുടെ തന്ത്രാദികൾ വിട്ടു പാപാശയനായ്
ഒന്നുംചെയ്യാതെ ബാലന്മാരെപ്പോൽ വന്നു മുനി
ഇന്ദ്രിയബദ്ധനായിട്ടേററവും നിസ്തേജനാം
മാമുനിതന്നെക്കണ്ടു ഭഗവാൻ വിസ്മിതനാ-
യവൻെറ ചിത്തം നല്ലവണ്ണമായ് യോജിച്ചുള്ള
നല്ല സ്വാദ്ധ്യായ യമം ചെയ്തതുകൊണ്ടുതന്നെ
നന്നായിട്ടനുഗ്രഹിച്ചീടുവാൻ ഹരിതാനും
ചെന്നിതു നരനാരായണന്മാരായിക്കൊണ്ടു
ആശ്രിതവത്സലനായ് യോഗേശൻ ഭഗവാനും
ആശ്രമത്തിങ്കൽ പ്രവേശിച്ചിതു മഹോജ്ജ്വലം.
ശുക്ലകൃഷ്ണരായ് നവകഞ്ജലോചനരായി
വല്ക്കലാംബരന്മാരായ് ചതുർബാഹുക്കളോടും
പവിത്രപാണികളും ദണ്ഡവും കമണ്ഡലു
പത്മാക്ഷമാലാധരന്മാരായിട്ടുപവീത-
ധരന്മാരായിസ്സാക്ഷാൽ വേദവിഗ്രഹന്മാരായ്
സുരരാത്സേവ്യന്മാരായ് മിന്നും ജ്യോതിസ്സുപോലെ
ശോഭിതന്മാരാം നരനാരായണന്മാർതമ്മെ
മാമുനി മാർക്കണ്ഡേയൻ കണ്ടു സംഭ്രമാൽശീഘ്രം
ഉത്ഥാനമത്രും ചെയ്തു ഭക്തിയോടാനന്ദാബ്ധൗ

---

വാദിത്രം=വീണ മുതലായ തന്തിവാദ്യത്തിൻെറയും മുരജം തുടങ്ങിയ ആനന്ദവാദ്യത്തിൻെറയും വംശം(മുള) തുടങ്ങിയ സുഷിരവാദ്യത്തിൻെറയും കാംസ്യതാളാദിയായ ഘനവാദ്യത്തിൻെറയും സാമാന്യമായ പേർ.

മഗ്നനായശ്രുപൂർണ്ണനേത്രരോമാഞ്ചാന്വിതം
വീണുടൻ നമസ്കാരം ചെയ്തെഴുന്നേററു പിന്നെ
പാണികൾ കൂപ്പിത്തൊഴുതവരെ മഹാസനേ
വസിപ്പിച്ചനന്തരം താനഭിമുഖനായി
വന്ദിച്ചു പാദ്യാർഘ്യാദി പുഷ്പസ്രഗ്ഗന്ധങ്ങളാൽ
പൂജിച്ചു ചന്ദനാദിലേപനങ്ങളെക്കൊണ്ടും
പൂജിച്ചു വഴിപോലെ പാദാബ്ജങ്ങളിൽ വീണു
നമിച്ചിട്ടവർതന്റെ പാദാദികേശാന്തവും
നോക്കിക്കണ്ടേററം ഭക്ത്യാ ചൊല്ലിനാൻ മാർക്കണ്ഡേയൻ:
“ഞാനിഹ ത്വൽപ്പാദത്തെയെങ്ങനെ വർണ്ണിക്കുന്നു?
ആനന്ദാത്മക! നിന്നെയെന്തെന്നു വർണ്ണിക്കുന്നു?
വാങ്മനോവിഷയമല്ലാത്തതായ് നിർവാണമായ്
എങ്ങുമേ പരിപൂർണ്ണവിഗ്രഹനായിക്കൊണ്ടു
ലോകസൃഷ്ടിക്കു ഭവാൻതന്നെ നാന്മുഖനായി
ലോകത്തെസ്സംഹരിപ്പാൻ രുദ്രമൂർത്തിയുമായി
മായയാലവലംബിച്ചീടിനാനൂർണ്ണനാഭി–
പോലെ ലോകങ്ങൾ കാര്യകാരണഭേദമായി
ലീലയാ ചരാചരമാകിയ മൂർത്തികളായ്
ഇങ്ങനെയിരിക്കുന്ന നിന്തിരുവടിയെ ഞാ–
നിന്നവർണ്ണമെന്നിഹയെവ്വർണ്ണമറിയുന്നു?
എന്തൊന്നുകൊണ്ടു സ്തുതിക്കുന്നതു ഭവൽപദം
യാതൊരു ഗുണജാലം ത്വൽപ്പാദേ സ്പർശിപ്പീല?
മോക്ഷവിഗ്രഹനായിട്ടദ്വൈതസ്വരൂപനായ്
സാക്ഷാൽ നിർഗ്ഗുണനായിട്ടിരിക്കും ഭഗവാൻ തൻ–
യാതൊരു മായാഗുണാലേവം സ്തുത്യർഹനായി
ബോധരൂപനായ്മേവും നിന്തിരുവടിതന്നെ
വേദവിത്തുക്കളായിട്ടിരിക്കും മുനിമാർക്കു
കേവലാത്മാവായേകനായിരിക്കുന്ന ഭവാൻ
ലോകേഷു ജനത്തിനു ക്ഷേമത്തെ വരുത്തുവാൻ
ബ്രഹ്മാവാദികളായി ബ്ഭേദമൂർത്തികളായി
ത്വന്മായാദ്വിപരാർദ്ധകലജാതങ്ങളായി
ഭവിച്ചു സർവ്വത്തിനും ത്വൽപ്പാദം സേവിപ്പാനായ്
ഭവിച്ചു നാനാഭേദമൂർത്തിയായേകാത്മകൻ–
തന്നുടെ ഹൃദയത്തിൽ പരനായേകാത്മാവായ്
നിന്നീടും ഗുരുവിന്റെ ബോധസിദ്ധ്യർത്ഥനായി
ദേഹാദ്യർത്ഥങ്ങളായ ദ്വൈതങ്ങൾ നിത്യമല്ല
ഐഹികപദങ്ങളും നാനാത്വമിതുപോലെ

---

അശ്രുപൂർണ്ണനേത്രരോമാഞ്ചാന്വിതം = കണ്ണീർ നിറഞ്ഞ കണ്ണുകളോടും രോമാഞ്ചത്തോടുംകൂടി.

നിത്യമല്ലെന്നറിഞ്ഞു സേവിച്ചു കൊാംവാനായും
മുക്തിദനായിട്ടേകാത്മകനായിരിക്കും നീ
സാത്വികരജസ്തമസ്സെന്നിവ ത്രിവിധമായ്
വ്യക്തമായ് ത്രിഗ്ഗുണമായ് ഭേദവണ്ണങ്ങളായി
സൃഷ്ടികൾ സ്ഥിതിലയഹേതുകത്താക്കളായി
വിഷ്ണുപോത്ഭവാദിക്കും മൂലഹേതുവുമായി-
ട്ടിരിക്കും നിൻെറ മായാലീലയെ ഹരിപ്പാനായ്
പരമഗ്ഗുണമായി സാത്വികമയനായി
ദ്വൈതികളായ നൃക്കൾക്കൊക്കെ മുക്ത്യത്ഥനായി
ചിത്തായിബ്ഭവിച്ചിരുന്നീട്ടുകമൂലമായി
നിന്തിരുവടിതന്നെസ്സംബന്ധിച്ചിരിക്കുന്ന
സാത്വികശ്ശുദ്ധരായ നിർമ്മലകശലന്മാർ
ഭജിച്ചു യജിക്കയാൽ യാതൊരു സേവന്മാക്കും
ഭജിപ്പാൻ സത്വഗ്ഗുണംതന്നിലേ പ്രതിബിംബ-
പൂരുഷനായി ലോകേയദ്വൈതാമൃതമായി
വരദാഭയനായിട്ടാത്മസൗഖ്യാത്മകനായ്
ദ്വൈതഹീനനായ് മേവും പൂരുഷരൂപനായി
യാതൊരു വിശ്വമായി പരദൈവതമായി
ഹരിയായ് ഋഷിയായിട്ടുത്തമനരനായി
നരകാരിയായ് നാരായണനായ് ബ്രഹ്മമായി
അസംഗരൂപനായി നിഗമേശ്വരനായി
ഹംസരൂപനായേവം നിന്തിരുവടിക്കായി
സന്തതം നമസ്കാരം സകലാത്മകമൂത്തേ
സന്താപഹര! സമസ്താത്മക! നമോ നമഃ
ത്വന്മായകൊണ്ടു ചിലർ സന്മാഗ്ഗേ ഭ്രമിക്കുന്നു
ത്വന്മായകൊണ്ടു ചിലർ ദുർമ്മാഗ്ഗേ ഭ്രമിക്കുന്നു
ഒട്ടൊഴിയാതെ സത്തുമസത്തും സദസത്തും
വിഷ്ണുപാദിയുമൊന്നായ് ഗ്ഗുണമൂത്തിയുമായി-
ട്ടിരിക്കും ഭഗവാനെയിന്നി ദശ്നമാത്ത-
രഹസ്യനിഗമാത്ഥമായ് പ്രകാശവുമായി
ട്ടിരിക്കുമിതുകണ്ടും സേവിച്ചും മഹത്തുക്കാം
സ്മരിച്ചും പ്രത്യക്ഷമായ്മഹദ്രൂപവുമായി
ട്ടിരിക്കുമിദം രൂപമാത്മനി ഗ്ഗൂഢബോധ-
പരമായ്മഹാ രൂപമാനന്ദമയമായു-
മിരിക്കുമിഹ ഭവദ്രൂപത്തെ സജ്ജനങ്ങാം
സ്മരിച്ചു വന്ദിച്ചു സേവിക്കുന്ന വഴിപോലെ.
ഇങ്ങനെയെല്ലാമിരിക്കുന്ന നിന്തിരുവടി
തങ്ങടെ പാദത്തിനായ് ഞാനിതാ വണങ്ങുന്നേൻ.''
ഇങ്ങനെ മഹാമുനിശ്രേഷ്ഠനാം മാക്കണ്ഡേയൻ
മംഗലന്മാരാം നരനാരായണരെക്കുപ്പി

പരമഭക്തിയോടും പരമവാക്യങ്ങളാൽ
നരനാരായണന്മാർതന്നെയും സ്തുതിച്ചപ്പോൾ
പ്രസന്നരായി നരനാരായണന്മാരപ്പോൾ
മാമുനിതന്നോടിത്ഥമരുളിച്ചെയ്തീടിനാർ:
"ഹേ മുനേ! എങ്കൽ ഭക്തികൊണ്ടു നീ ഹവനീയ-
മംഗലസ്വാദ്ധ്യായാദി യമങ്ങൾകൊണ്ടുമേവം
ആത്മനി ആത്മസമാധിസ്ഥനാകയാലുമ-
ങ്ങാത്മാവിൽ വഴിപോലെ സന്തുഷ്ടരായി ഞങ്ങൾ
നിന്നുള്ളിലഭീഷ്ടങ്ങളായതെന്തോന്നതിന്നു-
മിന്നിഹ വരം വരിച്ചീടു നീ ഞങ്ങളോടും."
എന്നരുൾചെയ്തനേരം മുനിയുമപേക്ഷിച്ചു:
"ദേവദേവേശ! ആർത്തിനാശന മഹാവിഷ്ണോ!
കേവലം ബഹുവരം വേണമെന്നെനിക്കില്ല
സർവ്വജന്തുക്കളിലും ദാക്ഷിണ്യം സമദൃഷ്ടി
മാനസ ശാന്തിയോഗാൽ തല്പാദ ദർശനവും
നിന്തിരുവടിയുടെ മായയെ ഒരുവക്കും
ചിന്തിച്ചാലറിയാവതല്ലെന്നു ചൊല്ലുന്നിതും
കാണ്മതിന്നൊരു വരം സജ്ജന സമ്പർക്കവും
വേണമേ വരമതു പോരും മററാശയില്ല."
ഇത്തരമർത്ഥിച്ചവയെല്ലാമേ നൽകിപ്പിന്നെ
പ്രസ്തുതനായ മുനിതന്നാലെ പൂജിതരായ്
നരനാരായണന്മാർ ബദര്യാശ്രമം പുക്കാർ.
വരത്താൽ മോദത്തോടും മാർക്കണ്ഡേയനും പിന്നെ
തന്നുടെയാശ്രമത്തിൽ വരങ്ങളോർത്തിരുന്നാൻ.
നന്നായി വഹ്നിസൂര്യ സോമാംബു ഭൂമി വായു-
വ്യോമാദി സർവ്വത്തിലും ശ്രീമഹാവിഷ്ണുതന്നെ
വ്യാപ്തമെന്നുള്ള ഭാവാൽ ജലഗന്ധാദി പുഷ്പ-
ഗവ്യാദികൊണ്ടു പൂജിച്ചഖിലാത്മകഭക്ത്യാ
ദ്രവ്യമാം പുഷ്പഭദ്രാതടത്തിലിരുന്നിട്ടു
ഭഗവത്സേവചെയ്തു വസിക്കും കാലമൊരു
ദിവസം സന്ധ്യയിങ്കൽ ഭഗവദ്ധ്യാനത്തോടും
ഭക്ത്യൈവ കണ്ണടച്ചു ചിത്തത്തെ ലീനമാക്കി
ഭക്തനാം മുനിയിരിക്കുന്നതന്നേരം കണ്ടാൻ.
ബ്രഹ്മാവിന്നായുരന്തമാകിയ കല്പകാലം
എന്നല്ല ഘോരമായ കാററും ഘോരമാം മേഘം
മിന്നലുമിടികളുമണ്ഡങ്ങളിളകുമാ-
റുന്നതമായ മിന്നൽതന്നിലേ നേത്രപ്രഭ
ചേർന്നുനിന്നിട്ടു കണ്ണുകാണാതെ ചമയുന്നു.

---

അണ്ഡം = ബ്രഹ്മാണ്ഡം

വന്നിതു ഘോരഘോരം വർഷവും തുടർന്നിതു
നാലു വാരിധികളും തങ്ങളിൽ കൂടികലർ-
ന്നോളമായ്മഹാ പ്രളയാംബുധി കണ്ടീടിനാൻ
ഉഗ്രമാം നക്രങ്ങളും ഘോരമാം ചുഴികളും
എത്രയും ഘോരഘോരം തിരമാലകൾയുതം
ഇങ്ങനെയേകാർണ്ണവപൂർണ്ണമായ് ലോകമെല്ലാ-
മങ്ങതിന്മദ്ധ്യത്തിങ്കൽനിന്നു താൻ ഭ്രമിച്ചേററം
ഊർമ്മികളിടപെട്ടു തങ്ങളിൽ മുട്ടി മുട്ടി
ചാഞ്ഞുപോയൊരു ദിക്കിൽ ചെന്നു താൻ നിലയ്ക്കയും
ഘോരമാം നിസ്സം മഹാ ഘോരമാം സമീരണം
ഓരോരോ തരം തിര വന്നടനടിക്കയും
പിന്നെയും വന്നു മൂടി വെള്ളവുമതുനേരം
മന്നിടമായ ത്രൈലോക്യങ്ങളും പ്രളയമായ്
എന്നു തന്നുള്ളിൽ തോന്നി ചിത്തവും മഗ്നമായി
നിന്നു മാമുനി ചതുർദ്ദിശവും മേലും കീഴും
നോക്കിനിന്നന്ധനായി നിലവും തെററിപ്പോയി
ക്ഷുത്തൃഷ്ണാപരിശ്രാന്തരാകിയ മത്സ്യാദിയാൽ
എത്രയും ഗംഭീരമാം മകരമത്സ്യത്താലും
തിരകൾ തിമിംഗലത്താലുമങ്ങിടചേർന്നു
വാരിധിതന്നിൽ മറുകരകൾ കണ്ടീടാതെ
സർവ്വദാ നീന്തി മേൽപ്പെട്ടങ്ങനെ നോക്കി വ്യോമം
ഒന്നുമാത്രമേ കീഴിൽ നോക്കുകിലതുതന്നെ
കണ്ടു വ്യോമങ്ങളൊന്നായ് വ്യോമത്തെപ്പാണികളാ-
ലിണ്ടലായ്വാരിപ്പിടിച്ചങ്ങനെ വ്യോമത്തിങ്കൽ
നീന്തുന്നിതെന്നപോലെ കല്പവാരിധിമദ്ധ്യേ
നീന്തിയും സദാ കാചിൽ ശോഭിച്ചുമൊരിക്കലെ
ദുഃഖിച്ചുമൊരിക്കലേ മൃത്യു വ്യാപിച്ചിതെന്നു
ചിത്തത്തിൽ ചിന്തിക്കയും ഭ്രമിച്ചു മുങ്ങിപ്പൊങ്ങി
തിരകൾതൻെറ മദ്ധ്യേ പെട്ടു താഡനമേററും
പെരിക ദുഃഖിതനായയുതായുതവർഷ-
സഹസ്രശതം വിസ്പഷ്ടമായയാ ബദ്ധാത്മാവായ്
ഉഴലുന്നതു കാലമേകാബ്ധിയായ ജലം
മുന്നിൽ താൻ കണ്ടു ശോഭിച്ചൊരു ന്യഗ്രോധപോതം
സുന്ദരശാഖകളും പല്ലവപത്രാദിയും
കണ്ടിതങ്ങതു തൻെറയീശാനകോടിയിങ്കൽ
ഉണ്ടായി നില്ക്കുമിളശാഖകൾതന്നിടയിൽ

---

ഏകാർണ്ണവപൂർണ്ണം = ഒരു സമുദ്ര(പ്രളയമഹാസമുദ്ര)ത്താൽ നിറഞ്ഞതു്. ക്ഷുത്തൃഷ്ണാപരിശ്രാന്തന്മാർ = വിശപ്പും ദാഹവുംകൊണ്ടു് വല്ലാതെ തളർന്ന വർ. കല്പവാരിധിമദ്ധ്യേ = പ്രളയമഹാസമുദ്രത്തിൻെറ നടുവിൽ. ഈശാന കോടി = വടക്കുകിഴക്കേ കോണു്.

നല്ല ശാഖതൻ മുകൾ കണ്ടിതങ്ങൊരു ബാലം
നല്ലൊരു വടപത്രം തന്നിലേ ശയിക്കുന്നു.
അന്ധചിത്തനാം മുനിതന്നുടെ തിമിരങ്ങൾ
ററന്ത! പോകുന്നു ബാലൻതന്നുടെ തേജസ്സിനാൽ.
ഉന്നിനോക്കിനാൻ മുനിയന്നേരം മനോഹരം
സുന്ദരം മണിമയശോഭിതകളേബരം
മിന്നുന്ന മരതകശ്യാമശോഭിതവക്ത്രം
കംബുഗ്രീവയും മനോമോഹനം മനോഹരം
സുന്ദരഭ്രുവം സുനാസിക പങ്കജനേത്രം
ഗണ്ഡമണ്ഡലമീനകുണ്ഡലകണ്ണദ്വയം
ഡാഡിമവിദ്രുമാഭാശോഭിതദന്താങ്കുരം
ശോണിതമധരാഭാസുസ്മിത പീയൂഷവും
പത്മഗർഭാരുണാപാംഗ ഹൃദ്യഹാസേക്ഷണം
നിമ്നമാം നാഭിപത്മസംയുതമുദരാഭ
നിർമ്മല ചാരുപാണി പത്മമംഗുലീദല-
ശോഭിതപാദപത്മത്തോടും സർവോജ്ജ്വലമായ്
മേവുന്ന ബാലൻ വടപത്രത്തിൽ ശയിപ്പതും
ഏവമെല്ലാമേ മുന്നമുണ്ടായ വിഭ്രമത്താൽ
കണ്ടു മാമുനിയപ്പോൾ തന്നുടെ പരിശ്രമാൽ
വീണ്ടുനോക്കുമ്പോൾ ബാലരൂപലാവണ്യം കണ്ടു
രോമാഞ്ചപരിപ്ലുതാലത്ഭുത പരിശ്രമ-
ഭാവശങ്കിതനായി ബാലനോടുച്ചരിപ്പാൻ
വായുനാ തിരയൂടേ നീന്തിച്ചെന്നതുനേരം
ബാലൻെറ നാസാശ്വാസേ മശകസമമായി
മാമുനിയുള്ളിൽപ്പുക്കു ബാലനെ നോക്കുന്നേരം
മാനസേ പലതരം വിസ്മയം കണ്ടീടിനാൻ
അണ്ഡങ്ങൾ പലതരം ലോകങ്ങൾ പതിന്നാലും
വിണ്ണുകൾ നവഗ്രഹ നക്ഷത്ര ദേവാസുര-
സമുദ്രങ്ങളും ഗിരികന്ദരങ്ങളും മേരു
സമസ്ത വനദേശജന്തുക്കൾ വിശേഷങ്ങൾ
കല്പങ്ങൾ കാലങ്ങളുമതിൻെറ ഭേദങ്ങളും
കൈലാസവൈകുണ്ഠങ്ങൾ വിഷ്ണുതൻ ശയനവും
തന്നുടെയാശ്രമവും മുനിമാരാശ്രമങ്ങൾ
മുന്നമുള്ളതും പിന്നെ വരവും വർത്തമാനം
തന്നെയും വടമതും വടപത്രത്തിൻമദ്ധ്യേ
ശയിക്കും ബാലനേയുമിത്യാദി സർവം കണ്ടു
ചലിച്ചു ബാലൻതന്നെ സൂക്ഷിച്ചു നോക്കും വിധൗ
ബാലൻെറ ശ്വാസവശാൽ പുറത്തുവന്നു വീണാൻ

---

വടപത്രം = അരയാലില. മശകസമം = കൊതുകിനു തുല്യം. കന്ദരം = ഗുഹ.

കല്പാന്തജലധിയിലന്നേരം മാർക്കണ്ഡേയൻ
ചിത്തത്തിലത്ര ജഗല്പാലകനെന്നു നണ്ണി
എത്രയും വേഗാലാശ്ലേഷിപ്പതിനടുത്തപ്പോൾ
യോഗയോഗേശനായ വിഷ്ണു വിശ്വാത്മാ തന്റെ
മായയാൽ ബാലനേയുമാലിലജലധിയെ
ഏതുമേ കാണ്മാനില്ല താൻ മുന്നേയിരിപ്പതു-
പോലെ തന്നാശ്രമത്തിൽ ധ്യാനനായ് സ്വസ്ഥനായി-
ട്ടിരിക്കുന്നതു കണ്ടു മാമുനിശ്രേഷ്ഠൻതാനും
സ്മരിച്ചു പൂർവ്വവൃത്തമെല്ലാമേ വഴിപോലെ
കേട്ടാലും നാരായണൻതന്നുടെ യോഗമായാ-
വൈഭവം നിമിത്തമായിരിക്കുമിവയെല്ലാം
കണ്ടു മാമുനി ഭ്രമിച്ചിട്ടിത്ഥം പറഞ്ഞിതു:
"നിന്തിരുവടിയുടെ ശ്രീപാദം കൂപ്പുന്നു ഞാൻ
നമസ്തേ മഹാവിഷ്ണോ! പരമാത്മനേ നമോ
സമസ്താത്മനേ മഹാമായാവല്ലഭ! വിഷ്ണോ!
ത്വന്മായതന്നാൽ വിബുധാത്മാക്കളായുള്ളോരും
തന്നെയുമറിയാതെയജ്ഞാനകാതരരായ്
ചിന്മയിയായ മായതന്നിൽ മോഹിച്ചു വാഴ്വൂ."
ഇത്തരം പറഞ്ഞിട്ടു മാമുനി ഹരിതന്നെ
ചിത്തത്തിൽ പ്രാർത്ഥിച്ചിരുന്നീടുന്നനേരം കേൾപ്പിൻ
ശങ്കരൻ മാർക്കണ്ഡേയൻ തന്നെക്കാണ്മതിനായി
ശങ്കരിയോടും വൃഷഭോപരി കരയേറി
ഭൂതസഞ്ചയത്തോടും വന്നു മാമുനിതന്നെ
സാമോദം കണ്ടു പറഞ്ഞീടിനാനേവമെല്ലാം:
"നിന്നെക്കാണ്മതിനേറ്റമിച്ഛിച്ചു വന്നേനഹം."
എന്നതു കേട്ടിട്ടൃഷിവര്യനും പറഞ്ഞിതു:
"ജലങ്ങൾക്കെല്ലാം മൂലമായി വാരിധിപോലെ
സകല സിദ്ധിക്കെല്ലാം കാരണനായിക്കൊണ്ടു
സകല സിദ്ധിദനായിരിക്കുന്നതും ഭവാൻ."
എന്നതു കേട്ടു ശിവൻതാനിദമരുൾചെയ്തു:
"ഹേ മുനേ! പരമമായിരിക്കും ഹരിഭക്തി-
ലബ്ധരാകിയ നൃക്കൾ മുക്തിയെ പ്രാപിക്കുന്നു.
ലബ്ധമാം സാധുസംഗാൽ മുക്തിയും നൃക്കൾക്കെല്ലാം"
ഇത്തരംകേട്ടു മുനിയന്നേരം പറഞ്ഞിതു:
"സത്തുക്കളുടെ ഗതിയീശാനശർവ്വവിദ്യ,
സത്യമായോർത്താൽ വേറെ മറ്റൊന്നുമില്ല നൂനം
സർവദേഹികൾക്കീശനായതും സദ്ഗതിയും
നിർവാണാത്മാക്കൾ തന്റെയാഗമനവും സാക്ഷാൽ

---

അജ്ഞാനകാതരൻ = അവിദ്യ(മായ)യാൽ വ്യാകുലമനസ്സായവൻ.

ജഗദാത്മാക്കളായിട്ടിരിക്കമീശ്വരന്മാർ–
തമ്മുടെ ധീവൃത്തികളാകുന്ന വിശ്വമെല്ലാം
എന്നത്ര ഭഗവാന്മാരതിനെയറിഞ്ഞിട്ട
തന്നുടെ യോഗമായകൊണ്ടു സർവവും സൃഷ്ടി–
ച്ചങ്ങവയെല്ലാം രക്ഷിച്ചായവ ലയിപ്പിച്ചും
ഒന്നുമേയല്ലാതായുമിരിക്കും വികാരങ്ങരം
തമ്മുടെ യോഗമായതന്നെ വേറില്ല നൂനം.
ശങ്കര! നാരായണൻ തന്നുടെ യോഗമായാ–
തങ്കലിസ്സകലവുമെങ്ങനെയെന്നാകിലോ
വ്യോമനിനിന്നു വായുവുളവായ്‌വന്നു പിന്നെ
വ്യോമനി ലയിച്ചു രണ്ടില്ലാതെ നില്ക്കുമ്പോലെ
തങ്ങളിൽ സമസ്തവും വേറില്ലെ"ന്നത്ര കേട്ട
ഗംഗാകാമുകൻ ഹൃദി വിസ്മയംപൂണ്ടു നന്നായ്
തന്നുടെ സ്വരൂപത്തെയാത്മനി ശോഭിപ്പിച്ചു
മിന്നൽപോൽ ജടാധരനായ്ക്കൊണ്ടുത്രിനേത്രനായ്
പന്നഗാഭരണനായ് ചതുർബാഹുക്കളോടും
സൂര്യസന്നിഭകാന്ത്യാ ശോഭിത വ്യാഘ്രചർമ്മ
ധരനായക്ഷമാലാബ്രഹ്മാണ്ഡകപാലങ്ങരം
പരശ്ശ ധരിച്ചേററമുജ്ജ്വലം ശിവാകാരം
പരിചിൽ മുനിവരൻ സൂക്ഷിച്ചുനോക്കിക്കണ്ടു
എന്തിതെന്നുള്ളിലേററം വിസ്മിതഹൃദയനായ്
ശങ്കരം ത്രൈലോക്യാധിപതിയായ് ഗുരുവായ
പങ്കനാശനം ശിവം കണ്ടെഴുന്നേററു ശീഘ്രം
ശിരസാ വീണു കുപ്പി വന്ദിച്ചു വഴിപോലെ
പരിചിൽ പാദ്യാർഘ്യാസനാദ്യത്താൽ പൂജചെയ്തു
ആത്മാനുഭാവത്തോടും പൂർണ്ണകാമാശയനായ്
പത്മാക്ഷി ഗൗരിയേയും പൂജിച്ചു ശിവൻതന്റെ
സേവകഭൂതവൃന്ദം പൂജിച്ചു വഴിപോലെ,
"ശിവനായ് ശാന്തനായിസ്സുതമൂർത്തിയായ് ജടാ
പന്നഗധരനായി ത്രിഗുണാത്മകനായി
ഘോരനായിരിക്കുന്ന നിന്തിരുവടിക്കായി
പരിചോടിഹ നമസ്കരിച്ചീടുന്നിതഹം
എന്നിത്ഥം നമസ്കരിച്ചന്നേരം ശിവൻതാനും
നന്നായിസന്തുഷ്ടനായ് പ്രസന്നാത്മാവായ്ക്കൊണ്ടു
ഭക്തവാത്സല്യാൽ ഭഗവാനേവമരുളംചെയ്തു:
"സന്തുഷ്ടനായേനഹം നീയിനി വേണ്ടും വരം
വരദനായോരെന്നോടർത്ഥിക്ക മടിയാതെ.
നരന്മാർക്കിഹ വേണ്ടുമഘനാശനാമൃതം

---

അക്ഷമാല = രുദ്രാക്ഷമാല.

നരന്മാക്ക്ഹെമത്തു നാശമെന്നതുതന്നെ.
സാധുക്കളായ്ശാന്തന്മാരായ് നിസ്സംഗന്മാരായ്
അതിവത്സലന്മാരായേകാന്തഭക്തിയോടും
തങ്ങളിൽ നിർവൈരരായ് സമദർശനന്മാരായ്
ലോകങ്ങളും ലോകപാലന്മാരാദി സമസ്തത്തെ
അത്ഥിച്ചു സേവിച്ചുപവസിക്കുന്നവനെന്നാൽ
ചിത്സ്വരൂപമായിരിക്കും ബ്രഹ്മമാകുന്നിതഹം.
ഞാൻതന്നെ ഭഗവാനും ഹരിയുമീശ്വരനും
ഞാൻതന്നെ സമസ്തവും വേറെയില്ലേതുമൊന്നും.
ഇങ്ങനെ ബ്രഹ്മമായിട്ടിരിക്കുമച്യുതങ്കൽ
ഭേദമായ് ജനത്തിനു നീ ഞാനെന്നുള്ള ഭാവാൽ
ഭേദാത്ഥപദപ്രാപ്തരായ്ക്കൊണ്ടു തീത്ഥങ്ങളെ
മൃച്ഛിലാമയങ്ങളായിരിക്കും ദേവന്മാരെ
ഇത്തരം ഭേദം ഭജിക്കുന്നതുകൊണ്ടു ഭക്തി
ചിത്തത്തിൽ കാലാന്തരാൽ വന്നീടുമതെന്നിയേ
മുക്തി സിദ്ധിക്കയില്ല ഭക്തിയുണ്ടായിവന്നാൽ
കാലത്താൽ മഹജ്ജനസംഗമം യുക്തമാകും
കാലേ സജ്ജനത്തിനെക്കാണ്മതിന്നിട വന്നാൽ
സജ്ജനസംഗംകൊണ്ടു മുക്തിയും വന്നുകൂടും
സജ്ജനമായിരിക്കും ബ്രഹ്മജ്ഞാനികൾക്കായി
ഞങ്ങളും നമസ്കരിച്ചീടുന്നു മഹല്പദേ
മംഗലമുക്തന്മാർതൻ ചിന്തിതം ബ്രഹ്മമല്ലോ.
സവ്വത്ര പൂണ്ണമായ ബ്രഹ്മത്തിൽത്തന്നെ സദാ
നിവ്വാണാത്മകരായ മുക്തന്മാരിരിക്കുന്നു
വ്യോമനി ലോകമെല്ലാമിരിക്കുന്നതുപോലെ
കേവലമുക്തന്മാരും ബ്രഹ്മണി വസിക്കുന്നു
ആത്മാവു സമാധിയായൊന്നതിസ്വാദ്ധ്യായാദി
യമത്താൽ ശ്രവണത്താൽ സത്തുദർശനത്താലും
സവ്പാതകഹരമാകുന്ന പിന്നെ മുക്തി
കേവലം സിദ്ധിക്കുന്നു സംശയമേതുമില്ല.
കേവലമശ്രദ്ധമാമന്നത്തെ ത്യജിച്ചിട്ടു
കേവലവ്യത്ഥവാക്യംകൊണ്ടെന്തൊന്നതുപോലെ
സജ്ജനസംസഗ്ഗവും കേവലബ്രഹ്മജ്ഞാനം
ഇത്തരം വിട്ടിട്ടെന്തു പിന്നെയൊന്നേതുമില്ല.''
ഇങ്ങനെ ശിവവാക്യമാകുന്നോരമൃതത്തെ
മംഗലചർമ്മങ്ങളാമുപസാധനത്താലും
ശ്രോത്രത്താൽപ്പാനം ചെയ്തു വിഷ്ണുമായയാൽ ചിത്തം

മൃച്ഛിലാമയങ്ങൾ=മണ്ണ്, കല്ല് എന്നീ രൂപത്തിലുള്ളവ. ബ്രഹ്മണി=ബ്രഹ്മത്തിങ്കൽ.

റഎത്രയും ഭ്രമിച്ചിരിക്കുന്നൊരു ദുഃഖം മുനി
കളഞ്ഞു സൗഖ്യത്തോടും പറഞ്ഞു മാക്കണ്ഡേയൻ
വിളങ്ങുമീശ്വരാത്മകമായി പൂൎണ്ണമായി-
ട്ടിരിക്കുമീ വിജ്ഞാനമെത്രയും മഹാത്ഭുതം.
വേറിട്ടു ദുർവിഭാവ്യമായിട്ടു ശരീരികരം
യാതൊരുത്തനെ ജഗദീശ്വരനായികൊണ്ടു
നിർമ്മിച്ചു സ്തുതിച്ചു സേവിച്ചു ധർമ്മത്തിനായി
ആയതും തുലോമാചാരങ്ങളെ ക്രിയകളെ
ഭഗവാൻതൻെറ മായാവൃത്തിയാൽ ദൂഷിയാതെ
അനുഭാവിതനായി മനസ്സാലാത്മാവിങ്കൽ
ജഗത്തെ സൃഷ്ടിച്ചതിലുള്ള സദ്ഗുണത്താലും
ഉണ്ടായി ശോഭിച്ചതു സ്വപ്നവൽ കാണുമതായ്
രണ്ടില്ലാതാത്മരൂപമായ് ത്രിഗുണവുമായി
മേവീടും മഹാത്മാവായ്ക്കേവലാദ്വൈതമായി
കേവലം ഗുരുവായി ബ്രഹ്മമൂർത്തിയുമായി-
ട്ടിരിക്കുന്നൊരു ഭഗവാനായി നമസ്കാരം.
പരബ്രഹ്മത്തെയേവം ദർശിച്ചീടുകമൂലം
യാതൊരു പുമാൻ പൂൎണ്ണകാമനായ് ഭവിക്കുന്നു
യാതൊരുത്തക്കുമതിന്മീതേ മറെറാന്നുമില്ല.
ഏകമായിരിക്കുന്നോനീ വരംതന്നെയിഹ
പൂൎണ്ണകാമാദി വഷ്ഹേതുവായ് വരിക്കുന്നു
വരത്തെ ഞാനമേവമെല്ലാമായ് ബ്രഹ്മമായി-
ട്ടിരിക്കുമച്യുതൻെറ ഭക്തിയെക്കാംക്ഷിക്കുന്നി-
തിതിലൊന്നധികമായ്മറേറതും തോന്നുന്നില്ല.
ഇത്ഥമത്ഥിച്ച മുനിതന്നോടു സന്തുഷ്ടനായ്
ചിത്തവും തെളിഞ്ഞരുംചെയ്തിത്തു മഹേശ്വരൻ:
"ഹേ മുനേ! അധോക്ഷജനാമെങ്കൽ ഭക്തിയതും
പൂൎണ്ണമായ്വരും പിന്നെ കല്പാന്തകാലത്തോളം
യശസ്സും പുണ്യം ജരാമരണഹീനതയും
ബ്രഹ്മജ്ഞാനവും ത്രികാലാവസ്ഥജ്ഞാനമതും
വൈരാഗ്യം ബ്രഹ്മപ്രഭാ പിന്നെയും പുരാണത്തിൽ
ആചാര്യത്വവുമിവ ഭവിക്കും നിനക്കെടോ!"
ഇത്തരം ശിവൻ വരം ദാനം ചെയ്താനന്ദത്താൽ
സുപ്രമോദത്താൽ ശ്രീപാർവ്വതിക്കും മുനിതാനും
വിഷ്ണുമായയെക്കണ്ട വൃത്താന്തഭ്രമങ്ങളും
ജല്പിച്ചു മുനി തൻെറ മഹത്വങ്ങളുമെല്ലാം
അറിയിച്ചദ്രികന്യാകാന്തനും യഥാകാമം
നിൎഗ്ഗമിച്ചിതു, മുനിമാരേ ആമാക്കണ്ഡേയൻ

ദുർവ്വിഭാവ്യം = അതിക്ലേശത്താൽ മാത്രം അറിയപ്പെടാൻ യോഗ്യം.

ധീമാനാം മുനി തൻെറ ചരിത്രം പറഞ്ഞതും
മായാവൈഭവാത്ഭുതമായിരിക്കുന്നോരിദം
യാതൊരു ജനം കേരാക്ക ചിന്തിക്ക ചെയ്യീടുകിൽ
യാതൊരു പരമാത്മാതന്നുടെ മായാസ്മൃതി-
യായീടുമവിദ്യയായിരിക്കുമനാദിയെ
ഉക്തമാം മായപോലെ ചിത്തത്തിൽ ധരിച്ചിട്ടു
വ്യക്തമാം സംസാരാദി പ്രപഞ്ചഭ്രമം തീൎന്നു
ഭക്തിയിൽ പ്രസക്തരായ് ചിത്തത്തിൽ ദൃഢജ്ഞാനാൽ
മുക്തിയും വരുമതിനില്ല സംശയമെന്നു
വ്യക്തമായരുരാംചെയ്തു മദ്ഗുരു വേദവ്യാസൻ.
ഇങ്ങനെതന്നെ മാക്കണ്ഡേയനും ശിവൻതാനും
തന്നിലെസ്സംവാദവുമീയനുഭവത്തേയും
കേട്ടാലും ചിന്തിച്ചാലും ചൊൽകിലും കർമ്മബന്ധം
വിട്ടു മോക്ഷവും പ്രാപിച്ചീടുന്നു നൃക്കളെല്ലാം.

## മഹാവിഭൂതി

ഇങ്ങനെ സൂതവാക്യം കേട്ടു ശൗനകൻചോദ്യം:
"എങ്ങനെ താന്ത്രികന്മാർ ശ്രീഭഗവാൻെറ പൂജ-
തന്നിലേയംഗോപാംഗമാഭരണാദ്യായുധം
എങ്ങനെ കല്പിക്കുന്നിതെന്തുകൊണ്ടെന്നുമെല്ലാം
പറഞ്ഞീടേണം ജഗല്പതിതൻ സ്വരൂപത്തെ
അറിഞ്ഞു ചിത്തത്തിങ്കൽ ചിന്തിപ്പാൻ മനുഷ്യക്ക്."
എന്നതു കേട്ടു സൂതൻ വന്ദിച്ചു ജഗദ്ഗുരു-
വൈഷ്ണവരൂപംതന്നെ ചൊല്ലുവനെന്നു ചൊന്നാൻ:
"നാന്മുഖാദികളാകമാചാര്യന്മാരാലിത്ഥം
നന്നായി പ്രതിപാദിച്ചിരിപ്പതാകുന്നപോൽ
ബ്രഹ്മാണ്ഡപ്രപഞ്ചമാകുന്നതു കേവലാത്മാ
ബ്രഹ്മമാം വിഷ്ണുതൻെറ ദേഹമെന്നറിയേണം.
മുമ്പിനാൽ മായതൻെറ സത്വാദി ഗുണങ്ങളും
സംഭവിച്ചിതുവിരാരം പുരുഷൻതങ്കൽനിന്നു
കേവലനായി വിരാരംപുരുഷൻതന്നെ ബ്രഹ്മ-
രൂപമായരൂപമായ് ജ്യോതിയായിരിപ്പതും
കേവലനായി വിരാരം പുരുഷൻ തൻെറ രൂപ-
മായിട്ടു ഭവിക്കുന്നു സമസ്ത ലോകങ്ങളും
ഭൂമിയാകുന്നു പാദം വ്യോമമാകുന്നു തല
നഭസ്സു നാഭി സൂര്യനാകുന്നു നേത്രമത്രെ
വായുവാകുന്നു നാസാ ദിക്കുകരാ ശ്രോത്രദ്വയം
പ്രജകരാ ജാതം പ്രജാപതി മൃത്യുവാം ഗുദം
ബാഹുക്കരാ ദിക്പാലന്മാർ മാനസം ചന്ദ്രൻ ചില്ലി-

യാകുന്ന യമൻതാനും ചന്ദ്രികാമന്ദസ്മിതം
സ്മയമാകുന്നു ഭ്രമം രോമാളി ഭൂരുഹങ്ങൾ
മേഘമാകുന്നു മൂർദ്ധാ തന്മായാ വനമാല
സകലഗ്ഗുണാംശഭാസാത്മ ജ്യോതിസ്സതന്നെ
സകലാത്മകൻതൻെറ കൗസ്തുഭമാകുന്നതും
ആത്മവ്യാപിനി പ്രഭയാകുന്നു ശ്രീവത്സവും
ഛന്ദസ്സു പീതാംബരം ബ്രഹ്മസൂത്രമാം ത്രിവൃൽ
സ്വരഭേദങ്ങൾ ചൂർണ്ണം സാംഖ്യയോഗങ്ങൾതന്നെ
പരിചേറുന്ന മീനകുണ്ഡലമെന്നും ചൊൽവൂ
പാരമേഷ്ഠ്യമാം പദം മൗലിയതാകുന്നിതു.
പരമപുരുഷനായീടുന്ന വിരാട്ടിൻെറ
സത്വമാം ഗ്ഗുണമതായീടുന്നോരവ്യാകൃതം
ചിൽപുമാനിരിപ്പതിന്നാസനമാകുന്നതും
ധർമ്മജ്ഞാനാദിയുതസത്വമാകുന്നു പത്മം
നിർമ്മലാത്മാവാം വിരാണ്മയനെന്നറിയേണം
ഓജസ്സംയുതം ബലം മുഖ്യതത്വമാം ഗദാ
ആപസ്സത്വമാം ശംഖം തേജസ്സത്വമാം ചക്രം
ആകാശതത്വമതു നാന്ദകം വാളും ചർമ്മം
ആകുന്നു തപസ്സതു കാലമാകുന്നു വില്ലും
കർമ്മമാവനാഴികൾ ശരങ്ങളിന്ദ്രിയങ്ങ-
ളാഹുതി തേരും, ശ്രോത്രാദികളാം തന്മാത്രകൾ
അഭിവ്യക്തികൾ ഭവശബ്ദാർത്ഥ ക്രീഡാപത്മം
ഇന്ദ്രിയാർത്ഥങ്ങൾ ക്രിയാമണ്ഡപം ദേവയജ്ഞം
ശിക്ഷയായതു പിന്നെസ്സംസ്കാരം പരിചര്യം
ധർമ്മവും യശസ്സിവയാകുന്നു വെൺചാമരം
വെൺകൊററക്കുടയിതാകുന്നിതു വൈകുണ്ഠവും
തന്നുടെ പ്രകാശമിതാകുന്നിതഭയവും
മൂന്നു വേദങ്ങൾ താർക്ഷ്യൻ യജ്ഞമാകുന്നു ചേഷ്ട
സർവഭൂതങ്ങളേയും നിത്യാത്മാവെന്നു കാൺക-
യാകുന്നു ശ്രീദേവിയുമാത്മനി പാപനാശം
ചെയ്യുന്നതല്ലോ പൂജ അണിമാദികളതു
നന്ദാദിയായ ദ്വാരപാലന്മാരെട്ടുപേരും
വസുദേവനും സങ്കർഷണനും പ്രദ്യുമ്നനും
അനിരുദ്ധനുമിവർ ബ്രഹ്മസമൂഹത്തിലെ
മൂർത്തിവ്യൂഹങ്ങൾ പിന്നെ വിശ്വതൈജസപ്രജ്ഞ
തുര്യങ്ങൾ വൃത്തിയർത്ഥേന്ദ്രിയജ്ഞാനങ്ങൾ വാച്യ-
മിപ്പൊന്ന ഭഗവാൻെറയംഗോപാംഗാദ്യായുധ-
കല്പിതമൂർത്തികളുമീശനായിരിക്കുന്ന
ഹരിയെന്നല്ലാതൊരു വസ്തുവും വേറെയില്ല
അറിവിൽ ബ്രഹ്മയോനിയായവൻ സ്വയംദൃക്കായ്

ശ്രേഷ്ഠനായ് പൂർണ്ണനായിപ്പിന്നെത്തന്മായയാലെ
വിഷ്ടപത്തെയും വിശ്വസാക്ഷിയുമെന്ന ഭാവാൽ
യാതൊരു ജഗത്തിനെത്താൻതന്നെ തങ്കൽ സൃഷ്ടി-
സ്ഥിതി സംഹാരസാക്ഷിലീലയും സർവ്വം താനാ-
യന്യമില്ലാതെ സർവ്വരാല്യം സേവ്യനമായി
നിർമ്മലസത്വചിത്തായ് കൃഷ്ണനായർജ്ജുനനു
സഖിയായ് സുയോധന ദുശ്ശീല ദുഷ്ടനൃപർ
അംഘശീലരെ ഹനിച്ചഖിലവന്ദ്യനായി
അദ്വയനായി മഹാവീര്യനായ് ഗോവിന്ദനായ്
സുന്ദരിമാരാം ഗോപവനിതാദ്യാദിനാരി-
യായോക്കു രമണനായ് ഭൃത്യരെപ്പാലിപ്പാനായ്
നിർമ്മലശുദ്ധ കഥാലീലാവിഗ്രഹനായി
ശുദ്ധനായ് മായാഹരജ്യോതിർവിഗ്രഹനായി
സത്തായിട്ടിരിക്കുന്ന ഹരിയാം ഭഗവാൻ താൻ
ഇങ്ങനെ മഹാപുമാൻതന്നുടെ ലക്ഷണനായ്
നിന്നിഹ വിളങ്ങുന്ന വിശ്വാത്മാ ഭഗവാനെ
ഉഷഃകാലത്തിലുണർന്നീവണ്ണം മഹദ്രൂപം
പുരുഷൻ ചിന്തിച്ചീടിൽ ബ്രഹ്മമാം മഹാരൂപം
തന്നുള്ളിൽ തോന്നി ബ്രഹ്മം തന്നിലേ വസ്സപ്പെട്ട
നിർമ്മലമുക്തിപദം വന്നീടും സകലക്കും.''
ഇത്തരം വിരാടുപുമാൻതന്നുടെ ലോകരൂപ-
വിസ്താരം കേട്ടു പിന്നെ ശൗനകൻ ചോദ്യംചെയ്തു:
''ചൊൽകെടോ! സൂത! സൂര്യവ്യൂഹം നീ വഴിപോലെ
ആകാംക്ഷയുണ്ടു ഞങ്ങൾക്കായതി''ലെന്നു കേട്ടു
ആദിത്യവ്യൂഹം പറഞ്ഞീടിനാൻ സൂതൻതാനും
ആദിനായകൻതന്നെച്ചിത്തേ ചിന്തിച്ചു നന്നായ്:
''ഏകനായ് പരബ്രഹ്മമൂർത്തിയായ് ഭഗവാനായ്
ഏകനായകൻ വിഷ്ണുവാദിത്യനാകുന്നതും
സർവ്വവേദങ്ങൾ സർവ്വക്രിയകൾ ബഹുവിധം
സർവ്വകാലങ്ങൾ സർവ്വകർമ്മകാരണകർത്താ
കാര്യമായ് ഫലഭേദവസ്തുഭേദാഗമത്താൽ
വേദജ്ഞന്മാരും ബഹുവിധമായ് ചൊല്ലുന്നിതു
സർവ്വകാരണമൂലം സർവ്വദേഹിനമേകം
സർവ്വാത്മാവായ ഹരി സൂര്യനൊന്നിനെത്തന്നെ
മധ്വാദിമാസംമുതൽ ദ്വാദശരൂപനായി
സ്വാദ്ധ്യായാദികളായ ലോകതന്ത്രങ്ങൾക്കായി

---

അംഘശീലർ = പാപകർമ്മങ്ങൾ ശീലിച്ചവർ. രമണൻ = ഭർത്താവ്. മായാഹരജ്യോതിർവിഗ്രഹം = അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്ന ജ്യോതിസ്വരൂപൻ.

ദ്വാദശാത്മാവായ് നില്പം ഭേദങ്ങൾ കേട്ടുകൊൾവിൻ
ആദിയാം മേടമ്മുതലിക്രമമെന്നും ചൊല്ലാം
മധുമാധവം ശുക്ലശുചിയും നഭം പിന്നെ
നഭസ്യം തപം പിന്നെ തപസ്യം സഹസ്യവും
പുഷ്യവുമുഷമൂർജ്ജമിങ്ങനെ പന്ത്രണ്ടായ
മേഷാദ്യാദികൾ സൂര്യൻ മുമ്പിനാൽ ധാതാവല്ലോ
ആര്യമാമിത്രൻ പിന്നെ വരുണനിന്ദ്രൻതാനും
വിവസ്വാൻ പിന്നെ പൂഷാ പർജ്ജന്യനംശസ്സെന്നും
ഭഗനും ത്വഷ്ടാ വിഷ്ണു ദ്വാദശാക്കന്മാരിവർ
അഗസ്ത്യൻ പുലഹനുമത്രിയും വസിഷ്ഠനും
അംഗിരസ്സഥ ഭൃഗു ഗൗതമൻ ക്രതു പിന്നെ
കശ്യപന്മർജ്ജമുനി ബ്രഹ്മോപേതനുമഥ
വിശ്വാമിത്രനുമിവർ മാമുനിവരന്മാരും
ദ്വാദശമുനിമാരെ ചൊല്ലിനേൻ മററുമുണ്ടു
മാമുനീന്ദ്രന്മാരേററം മുന്നമേയുണ്ടായവർ.
നാഗങ്ങൾ ദേവനാരീഗായകമേളക്കാരും
യോഗമായ് മൂർത്തിവ്യൂഹവിവരം പറഞ്ഞീടാം.
മുമ്പിനാൽ മാസം മധുവെന്നതിൽ സൂര്യൻ ധാതാ-
വഗസ്ത്യൻ മുനികൃതസ്ഥനിഹേതിയുമിവർ
വാസുകി നാഗം പാട്ടുപാടുവാൻ തുംബുരുവും
ഏവമിങ്ങവർ മുമ്പരാകുന്നിതൊന്നാം മാസേ.
പിന്നേത്തു മാസമതു മാധവമതിൽ സൂര്യ-
നാകുന്നതര്യമാവു പുലസ്ത്യൻ മുനിയല്ലോ
പുഞ്ജകസ്ഥനിയും നാരദനും പ്രഹേതിയും
കച്ഛനീരനാം നാഗമിങ്ങനെ സമൂഹങ്ങൾ.
ശുക്ലമാം മാസമതിൽ മിത്രനാകുന്നു സൂര്യൻ
അത്രിയാം മുനിനാഗം തക്ഷകനാദിയല്ലോ
മേനക മുതലായോർ ദേവനാരിമാർ ഹാഹാ
വായവൻ ഗായകനും പൗരുഷേയാദി വ്യൂഹം.
ശുചിമാസത്തിൽ സൂര്യൻ വരുണനെന്നു നാമം
വസിഷ്ഠൻ മുനി സഹജന്യാദി നർത്തകിമാർ
രംഭനാദികൾ നാഗം ഹൂഹൂവാദികൾ ഗീതം
ഏവമിങ്ങനെ വ്യൂഹം ചിത്രസേനനാം മേളം
നഭോമാസത്തിലിന്ദ്രൻ സൂര്യനും ഗിരാവാകും
മുനിയേലാതപത്രൻ നാഗമാം വിശ്വവസു
പ്രമ്ലോച രാക്ഷസനുമിവരാമന്നു വ്യൂഹം.
നഭസ്യമാസംതന്നിൽവിവസ്വാൻ സൂര്യൻ ഭൃഗു
മുനിയും ശംഖപാലനുഗ്രസേനനും പിന്നെ

---

മേഷാദ്യാദികൾ = മേടം തുടങ്ങിയുള്ള.

സാരണനല്ലോചനനിവരാം ചൊന്ന മാസേ
ഇത്തരം തപോമാസം തന്നിൽ പൂഷാവുസൂര്യൻ
ഗൗതമൻ മുനി ധനഞ്ജയനാദികരം നാഗം
സുരുചി സുഷേണനും ദേവസ്ത്രീ ഘൃതാചിയും
ഇവർകരംതന്നെയന്നു നടത്തീടുന്നു വ്യൂഹം.
തപസ്യമാസമതിൽ പജ്ജന്യനല്ലോ സൂര്യൻ
ഭരദ്വാജനും മുനി ക്രതു വൈരാവതാദി
നാഗങ്ങരം വിശ്വാസിയും സേനാജിത്തിവരായോ-
രാകുന്നു വ്യൂഹം മൂന്നാം ചൊല്ലിയ മാസത്തിങ്കൽ.
അഹസ്സാം മാസത്തിങ്കലംശസ്സുതന്നെ സൂര്യൻ
കാശ്യപൻ മുനിയുമൂർവശിയും വിദ്യുച്ചരൻ
ഋതസേനനും താർക്ഷ്യൻ പന്നഗം മഹാശംഖൻ
ഇവരാദികളന്നു വ്യൂഹകർത്താക്കളല്ലോ.
പുഷ്യമാം മാസേ സൂര്യൻ ഭഗനമൂർജ്ജ്വമുനി
അരിഷ്ടനേമി പൂർവചിത്യാദി നർത്തകികരം
ഋണ്ണായുശ്വനും കാക്കോടകനുമിവരാദി
പുഷ്യമാസത്തിൽ വ്യൂഹം നടത്തുന്നവരല്ലോ.
ഇഷ്യമാസത്തിൽ ത്വഷ്ടാ സൂര്യനതാകുന്നതും
ബഹ്മോപേതനാം മുനി ധൃതരാഷ്ട്രനാം നാഗം
ശതജിത്തിലോത്തമ വാതജനിവർ വ്യൂഹം
ഊജ്ജ്വമാസത്തിങ്കൽ സൂര്യൻ വിഷ്ണുവാകുന്നു പിന്നെ
വിശ്വാമിത്രനാം മുനി രംഭാദി നർത്തകികരം
ശാശ്വതൻ സത്യജിത്തും സൂര്യവർച്ചസ്സെന്നിവർ
ഈശ്വരനായി സൂര്യവ്യൂഹമിങ്ങനെയല്ലോ.
ഋഷികരം വേദമന്ത്രംകൊണ്ടു സേവിച്ചു സൂര്യം
ഗന്ധർവ്വാപ്സരസ്സുകരം ഗീതനൃത്താദികളും
നാഗങ്ങരം സൂര്യരഥത്തിനു പാശങ്ങളല്ലോ
ഗ്രാമണീജനം തേരു പൂട്ടുന്ന ജനമല്ലോ
രാക്ഷസർ വണ്ടിതള്ളി നടത്തുന്നവരല്ലോ
സാക്ഷാൽ സ്തുത്യരായറുപതിനായിരമുണ്ടു
ബാലഖില്യന്മാർ സൂര്യന്തന്നഭിമുഖന്മാരായ്
വാഴ്ത്തിവന്ദിച്ചു സ്തുതിച്ചെത്രയുമാനന്ദത്താൽ
സേവിച്ചുപോരുന്നതുമിങ്ങനെ കോലാഹലം

ഇഷ്യമാസം = തുലാമാസം. സ്തുത്യർ = സ്തുതിക്കത്തക്കവർ. സൂര്യം = സൂര്യനെ.

ആകുന്ന സൂര്യൻതന്റെ ഗമനവ്യൂഹവൃത്തം.
ആദ്യന്തമില്ലാതൊരു ഭഗവാൻ വിഷ്ണു സൂര്യൻ
ഈശ്വരൻ കല്പേകല്പേയിങ്ങനെ തന്റെ വ്യൂഹാൽ
ലോകത്തെ നയിക്കുന്നു മാമുനിശ്രേഷ്ഠന്മാരേ!
ഏവർക്കും മതമിതു സകലോത്തമമല്ലോ.
കാലത്തും സന്ധ്യയിലും മാനുഷർ ദിനേദിനേ
ചൊല്ലിയ മാസക്രമംപോലെ ചിത്തത്തിലോർക്കെ
സേവിക്കെ ചെയ്തീടിലും ദേവതുല്യരായ്‌വന്നു
ദേവകൾപോലെ സർവ്വദിക്കിലും ഗമിപ്പാനും
സന്ദേഹമില്ലാതെയും വന്നു ബന്ധങ്ങൾ തീൎന്നു
നന്നായി ഭവിച്ചീടുമില്ല സംശയമേതും.
മാമുനിമാരേ! മഹാവിഷ്ണുതൻ ചരിതമി-
തത്ഭുതമായിസ്സർവ്വകല്മഷഹരമായി-
ട്ടിരിക്കുന്നതു നിങ്ങളോടു ഞാൻ ചൊല്ലീടിനേൻ.
നരന്മാർക്കുചിതമായ് പുരുഷോചിതമായി-
ട്ടിരിക്കുമിതിനെയിങ്ങെന്നാലെ ചൊല്ലപ്പെട്ടു.

### ഭാഗവതസംക്ഷേപം

ഹരിയായ് സാക്ഷാൽ സർവ്വതാപനാശനനായി
ഹൃഷീകേശനായ് സത്വപതിയായിരിക്കുന്ന
പരമാത്മാവാം നാരായണൻതാനിവിടത്തിൽ
പുരുഷനായി ബ്രഹ്മപരമജഗത്തായി
ജ്ഞാനമായവ്യയമായിരിക്കും നാരായണൻ-
തന്നുടെയുപാഖ്യാനം വിജ്ഞാനസംയുതമായ്
ചിന്മയമായിരിക്കുമിതിനെ പ്രോക്തമായി
ഭക്തിയോഗവും വൈരാഗ്യത്തെയും നാരദന്റെ
ആഖ്യാനത്തെയും വിപ്രശാപകാരണമായി
മന്നവനാം പരീക്ഷിത്തിന്റെയും ശുകമുനി-
തന്നുടെ വൃത്താന്തവും തന്നിലെസ്സംവാദവും
ശ്രീപരീക്ഷിത്തുതന്റെ യോഗധാരണങ്ങളും
താപസൻ നാരദന്റെ ചരിത്രം ധാതാവിന്റെ
ചരിതമവർതമ്മിൽ സംവാദവൃത്താന്തവും
ഹരിതന്നവതാരം സർഗ്ഗവും സർഗ്ഗത്തിന്റെ
പ്രാധാന്യമതും വിദുരോദ്ധവസംവാദവും

ക്ഷത്താവും മൈത്രേയനും തമ്മിലെറ്റം വാദവും
അതിങ്കൽച്ചൊന്ന മഹാപുരുഷസംസ്ഥിതമാ-
യിരിക്കും പുരാണവും ബ്രഹ്മാണ്ഡസംഭൃതിയും
വൈരാജപുരുഷന്റെ ഭേദവും കാലഗതി
സ്ഥൂലസൂക്ഷ്മങ്ങൾ പത്മത്തിൽ സമുത്ഭവം പിന്നെ
പാലനപരൻ ഹിരണ്യാക്ഷനെ വധിച്ചതും
അതിന്റെ സൃഷ്ടിമതുമവ്വണ്ണം പശുപതി-
തന്നുടെ അർദ്ധനാരീശ്വരന്റെ ചരിതവും
മനുവാം സ്വായംഭുവൻ തൽ പത്നി ശതരൂപ
ഇവർതൻ ചരിതവും കർദ്ദമവൃത്താന്തവും
അതിങ്കൽ ഭഗവാന്റെയവതാരവും മഹാ-
മതിയാം കപിലന്റെ ചരിതം ദേവഹൂതി
താനുമായ് സംവാദവും കപിലൻ നവബ്രഹ്മ-
സമുല്പത്തിയും ദക്ഷയജ്ഞത്തിൻ വിനാശവും
ധ്രുവന്റെ ചരിതവും പ്രാചീനബർഹിസ്സിന്റെ
സംവാദപ്രിയവ്രതചരിതക്രമങ്ങളും
ദ്വീപവർഷങ്ങൾ സമുദ്രങ്ങളും നദികളും
ഈവണ്ണമെന്ന സംവാദങ്ങളും നാഭിവൃത്തം
ഋഷഭചരിതവും ഭരതചരിതവും
ജ്യോതിശ്ചക്രങ്ങൾ സംസ്ഥാനങ്ങളും പാതാളത്തിൽ
നരകവിസ്താരവും ദക്ഷന്മാരേയും ദക്ഷ-
പുത്രന്മാരുടെയവർപുത്രികൾ സന്തതിയും
ദേവമാനുഷതിര്യക്കാദികൾഭേദം ത്വഷ്ടാ-
വാദികളുടെ ജന്മം വൃത്രന്റെ നിധനവും
അവർതൻ പുത്രന്മാരദിതിതൻ വൃത്താന്തവും
അസുരാധിപൻ പ്രഹ്ലാദൻതന്റെ ചരിതവും
ദൈത്യേന്ദ്രൻ മഹാബലിചരിതം മന്വന്തരം
അന്തരാ ചരിതവും വാരണേന്ദ്രന്റെ മോക്ഷം
മന്വന്തരത്തിലവതാരങ്ങൾ കൂർമ്മ മത്സ്യ-
വാമന നരസിംഹാദ്യവതാരങ്ങൾ വിഷ്ണു-
തന്നുടെയവതാരം പാല്ക്കടൽമഥനവും
ദൈത്യദേവന്മാർയുദ്ധം രാജവംശാനുവൃത്തം
ഇക്ഷ്വാകുതന്റെ ജന്മം ദ്വാദശവിസ്താരവും
ഇളന്തന്നുപാഖ്യാനം താരോപാഖ്യാനം സൂര്യ-
വംശാനുവൃത്തം സോമനാദികൾതന്റെ കഥ

ശര്യാതി കാകുൽസ്ഥന്റെ മാന്ധാതാ സഗരന്റെ
ജനകന്മാരുടയസംഭവം പിന്നെശ്ശേഷം
പരശുരാമജന്മം ക്ഷത്രിയവിനാശനം
സോമവംശത്തിൻജന്മമൈളന്റെ ചരിതവും
നഹുഷന്തന്റെ വൃത്തം ദുഷ്ഷന്തൻ ഭരതന്റെ
ശന്തനുവിന്റെയവൻതന്നുടെ പുത്രവൃത്തം
മന്നവൻ യയാതിതൻ ചരിതം യദുവിന്റെ
പിന്നേവൻ തുർവ്വസുവിൻ ചരിതമിവയെല്ലാം
അവിടെ ജഗദീശനായിരിക്കുന്ന വിഷ്ണു-
ഭഗവാൻ കൃഷ്ണനായി വസുദേവന്റെ വംശേ
ജനിച്ചു ഗോകുലത്തിൽ വളൎന്ന കഥകളും
പൂതനാമോക്ഷം പയഃപാനവും ശകടനെ
ഹനിച്ച വൃത്താന്തവും പിന്നെയും തൃണാവർത്ത-
നെന്നവന്തന്റെ വധം ശിശുവിൻ വൃത്താന്തവും
ബകന്റെ വധമഘാസുരന്റെ വത്സന്റേയും
ധേനകനവന്തന്റെ ഭ്രാതാക്കളുംവധങ്ങളും
പ്രലംബവധം ഗോപന്മാരുടെ ചരിതവും
അഗ്നിപാനവും കാളിയൻതന്റെ മദഹരം
ദ്വിജപത്നിമാർ വന്ന വൃത്താന്തമവരോടു
അജനച്യുതൻ പ്രസാദിച്ചൊരു ചരിതവും
ദേവേന്ദ്രയാഗവിഘ്നം ഗോവൎദ്ധനോദ്ധാരണം
ഗോപികമാരുമായി രാസക്രീഡയും പിന്നെ
ശംഖചൂഡന്റെ വധമരിഷ്ടവധം പിന്നെ
വമ്പനാം കംസൻതൻ്റെ മന്ത്രവും കേശിവധം
നാരദസ്തുതി വ്യോമവധവുമക്രൂരന്റെ
സാരചിന്തനം മധുരാപുരിപുക്ക പിന്നെ
രാമകൃഷ്ണാദികളോടുള്ള സംഭാഷണവും
സാമോദമക്രൂരന്റെ സ്തുതിയും യാത്രകളും
മധുരാപ്രവേശനം രജകവധാദിയും
അധുനാധനുർഭംഗം കംസന്റെ സ്വപ്നവൃത്തം
വാരണവീരവധം മല്ലനിഗ്രഹങ്ങളും

---

വംശേ = കുലത്തിൽ. മദഹരം = മദത്തെശമിപ്പിക്കുന്നതു്. അജൻ = ജനനമില്ലാത്തവൻ (ബ്രഹ്മം). ഗോവൎദ്ധനോദ്ധാരണം = ഗോവർദ്ധനപൎവ്വതത്തെ ഉയർത്തിയതു്.

ക്രൂരനാം കംസവധം താതമാതാക്കടെ മോക്ഷം
ഗോപന്മാരുടെ യാത്ര രാമകൃഷ്ണന്മാർതന്റെ
കേവലവിദ്യാഭ്യാസം ഗുരുദക്ഷിണ പിന്നെ
ഗോകുലേ ഉദ്ധവന്റെ യാത്രയും സംവാദവും
ഗോകുലജനസന്താപങ്ങടെശാന്തിയും പിന്നെ
സൈരന്ധ്രികനുഗ്രഹമക്രൂരാനുഗ്രവും
സാരനാമക്രൂരൻതാൻ ഹസ്തിനം പുക്കവാറും
വീരനാം ജരാസുതൻതാനുമായ് യുദ്ധങ്ങളും
പാരാതെ ദ്വാരകയെ നിർമ്മിച്ച വൃത്താന്തവും
യവനവധം മുചുകുന്ദൻതന്നനുഗ്രഹം
യുവതീമണിയാം രുഗ്മിണിയെ വേട്ടവാറും
ഘോരനാം ജരാസന്ധാദികളെ ജയിച്ചതും
പുരുഷരത്നം പ്രദ്യുമ്നോല്പത്തി ശംബരന്റെ
വധവും സ്യമന്തകപ്രാപ്തിയും ജാംബവത്യാ-
മധുനാ വിവാഹവും ഭാമയെ വിവാഹവും
ശതധന്വാവിൻ വധം മിഥിലരാജ്യം തന്നിൽ
മതിമാൻ ബലഭദ്രൻ വസിച്ച ചരിതവും
അക്രൂരൻ കൃതവർമ്മാതന്നുടെ ദേശയാത്ര
ശക്രനന്ദനനാകുമർജ്ജുനസാരഥ്യവും
കാളിന്ദീമിത്രവിന്ദാദികളെ വിവാഹവും
ചീളെന്നു മുരനരകന്മാരെ വധിച്ചതും
പാരിജാതഹരണം പതിനാറായിരമാം
നാരികളുടെ പാണിഗ്രഹണം ചെയ്തവാറും
രുഗ്മിണീപരീക്ഷയുംപ്രദ്യുമ്നവിവാഹവും
വിസ്മയമനിരുദ്ധവൈവാഹേ രുഗ്മിവധം
ബാണയുദ്ധവും നൃഗമോക്ഷവും ബലഭദ്രൻ
താനേ പോയ് വൃന്ദാവനം പ്രാപിച്ച വൃത്താന്തവും
യമുനാകർഷണവും മാധവൻ പൗണ്ഡ്രകനെ
സമരേകാശി നൃപന്തന്നോടെ വധിച്ചതും
വീരനാം സുദക്ഷിണന്തന്നുടെയാഭിചാരം
പാരാതെ വാരാണസി ചക്രത്താൽ ദഹിച്ചതും
രാമനും വിവിദനെ വധിച്ച വൃത്താന്തവും
സാംബന്റെ വിവാഹത്തിൽ ഹസ്തിനചലനവും
നാരദൻ ഭഗവാന്റെ മായയെദർശിച്ചതും
നരവീരന്മാർദൂതവാക്യവും ശ്രീനാരദൻ

വന്നതും മന്ത്രങ്ങളും രാജസൂയാദി ക്രമം
എന്നതിനായി ജരാസന്ധനെക്കൊല്ലിച്ചതും
രാജസൂയവുമഗ്ര്യപൂജയും ശിശുപാല-
രാജനിഗ്രഹമവഭൃഥമംഗലസ്നാനം
ദുരിയോധനഭ്രാന്തി സാല്വനെ വധിച്ചതും
ശൂരനാം ദന്തവക്ത്രവധവും വിഡൂരഥ
വധവും മുസലിയാൽ വല്ക്കലവധമതും
അധുനാ ഭീമദുര്യോധനന്മാർ രണത്തിന്റെ
വിഘ്നത്തെച്ചെയ്‌വാനാരംഭിച്ചതു സാദ്ധ്യമല്ലെ-
ന്നെത്രയും വേഗം രാമൻ ദ്വാരക പുക്കവാറും
കുചേലാനുഗ്രഹവും സൂര്യോപരാഗത്തിങ്കൽ
വിശദസ്ഥിത പഞ്ചതീർത്ഥത്തിൻ ചരിതവും
പിന്നെ ദ്വാരകതന്നിൽ ചെന്നതും വസുദേവർ-
തന്നുടെ കൃഷ്ണസ്തുതി ഷൾഗർഭാനയനവും
മാധവൻ ഭാര്യമാരുമായുള്ള കളികളും
മധുവാണികൾതന്റെ പ്രണയവാക്യങ്ങളും
യാദവകുലത്തിന്റെ വിസ്താരം മററതവും
ഏവമെല്ലാമേ സംക്ഷേപിച്ചിതു ദശമത്തിൽ.
ചൊല്ലുവനേകാദശസ്കന്ധത്താൽ മോക്ഷം ചൊല്ലും
ചൊല്ലിയതതിൻ മുമ്പു വൈരാഗ്യഹേതുവായി
യാദവകുലത്തിന്റെ നാശഹേതുക്കൾ പിന്നെ
ആദരവോടു വസുദേവനാരദവാക്യം
അതിങ്കൽ നവചോദ്യം നവയോഗികൾവൃത്തം
അതിനുത്തരം നവയോഗികൾ ചൊന്നവാറും
പിന്നേതു ബ്രഹ്മാവാദി ദേവകൾ സ്തുതിച്ചതും
നന്ദനന്ദനൻ കൃഷ്ണനവരോടുരച്ചതും
പിന്നേതു ഭഗവാനുമുദ്ധവർതാനുമായി
ഒന്നൊന്നേ ചോദ്യോത്തരമപരമുദ്ധവനും
ഭഗവല്പദം കുപ്പി ഭഗവദാജ്ഞയാലെ
ഭഗവത്ഭക്ത്യാ ബദര്യാശ്രമം പുക്ക പിന്നെ
സ്വസ്ഥനാസ്ഥപം ചെയ്തു മുക്തിയെ ലഭിച്ചതും
സ്വസ്ഥനല്ലാതെ വന്ന മാധവൻ ദുർല്ലക്ഷണേ
രാമനും യദുക്കളും ദുന്നിമിത്തങ്ങൾ പോക്കാൻ
കാമദൻ കൃഷ്ണന്താനുമായിട്ടു പ്രഭാസമാം

സൂര്യോപരാഗം = സൂര്യഗ്രഹണം.

തീൎത്ഥത്തെ പ്രാപിച്ചതും ബ്രാഹ്മണശാപത്തിനാൽ
തീൎത്ഥഭൂതലേ തമ്മിൽ കലഹം പ്രാപിച്ചതും
യാദവന്മാരാമവർ മരിച്ചുപോയശേഷം
രാമനും ദേഹത്യാഗം ചെയ്യതും ജഗല്പതി-
മാധവൻ സമാധിസ്ഥനായിരുന്നതും പിന്നെ
വേധാവാദികൾ വന്നു വാഴ്ത്തിയ വൃത്താന്തവും
ദാരുകനോടു ദ്വാരാപുരിയിൽ വൃത്താന്തങ്ങൾ
നേരേ പോയറിപ്പാനയച്ച വൃത്താന്തവും
കേവലൻ സ്വയംപ്രകാശത്തിങ്കൽച്ചേർന്നവാറും
ദേവാദിജനം തത്തൽസ്ഥാനം മോദേന പുക്കാർ.
ദ്വാരകാവാസിജനം വേഗേന പുറപ്പെട്ടു
പോരതിൽ മരിച്ചവർതമ്മെയൊക്കവേ കണ്ടു
നാരികൾ ഭൎത്താക്കളെ സ്മരിച്ചു വഹ്നിതന്നിൽ
പാരാതെ ചാടിക്കൂടി സ്വൎഗ്ഗത്തെപ്പുക്കവാറും
ദ്വാരക സമുദ്രത്തിൽ മഗ്നമായ്ക്കണ്ടു കണ്ടു
പാരാതെ ഫൽഗുനൻതാൻ വജ്രനമൊരുമിച്ചു
ശേഷിച്ച ജനത്തോടും മഥുരയ്ക്കധിപനായ്
വാഴിച്ചു വജ്രൻതന്നെ ഹസ്തിനം പുക്ക പിന്നെ
ധൎമ്മജനോടു കഥയെപ്പേരുമറിയിച്ചു
നിൎമ്മലന്മാരാമവർ ശ്രീപരീക്ഷിത്തിനായി-
രാജ്യവും സമൎപ്പിച്ചു പതി പാഞ്ചാലിയുമായ്
ത്യാജ്യവും ചെയ്തു സൎവമുത്തരദിശി പോയി
സ്വൎഗ്ഗത്തെ പ്രാപിച്ചതങ്ങെന്നെല്ലാമേകാദശേ
ഭാൎഗ്ഗവകുലമുനിപുംഗവ! ധരിച്ചാലും.
ദ്വാദശസ്കന്ധംകൊണ്ടിട്ടാശ്രയം ചൊല്ലീടുന്നു
വേദസിദ്ധാന്തമെല്ലാം മുക്തിയെ വരുത്തുവാൻ
എന്നതു മോക്ഷധൎമ്മവ്യാപാരം ചെയ്തുപോന്ന
മന്നവന്മാർതമ്മുടെ മഹത്വം സാധിപ്പാനായ്
ചൊല്ലിയേൻ കലിയുഗരാജാക്കന്മാരെയെല്ലാം
വല്ലാൎത്ഥയാകും കലിധൎമ്മവും ചൊല്ലിപ്പിന്നെ
യുഗത്തിൻ കണക്കുകൾ പ്രളയക്രമങ്ങളും
ഭഗവദ്ഭക്തൻ നൃപൻതനിക്കു ശുകമുനി
നന്നായിട്ടുപദേശസാരവുമരുൾചെയ്തു

ത്യാജ്യംചെയ്തു = ഉപേക്ഷിച്ചു. ഉത്തരദിശി = വടക്കേ ദിക്കിൽ

നന്ദിച്ചുപോയി നൃപൻ തക്ഷകഹേതുകൊണ്ടു
മുക്തനായ്‌ വന്നിതെന്നും പിന്നെയും വേദക്രമ-
വ്യക്തികരം ശിഷ്യക്രമമുത്തമപുരാണങ്ങരം-
തന്നുടെ ക്രമങ്ങളും മാക്കണ്ഡേയൻെറ വൃത്തം
തന്മഹിമാനം ഭഗവാനുടെ സ്ഥൂലവൃത്തം
ആദിത്യന്മാർതൻ വ്യൂഹമേവമെല്ലാമേയിപ്പോരം
വേദിപ്പാൻ സംക്ഷേപമാം ചരിതം ചൊല്ലീടിനേൻ
വന്ദിച്ചീടുന്നേൻ പ്രതിപാദ്യദേവതകളെ
എന്നതും ചെയ്തു സൂതൻ പിന്നെയും പുരാണങ്ങരം
ഗ്രന്ഥസംഖ്യകരം ചൊൽവാൻ സംഖ്യയില്ലെന്നാകില്വ-
മന്ധതപം തീൎന്നു ബുദ്ധി തെളിവാൻ മഹാമുനേ!
ബ്രഹ്മമാം പുരാണത്തിൽപ്പതിനായിരമായി
ഗ്രന്ഥസംഖ്യയെച്ചേൎത്തു ചൊല്ലിനേനറിഞ്ഞാലും.
പാത്മമതിൽപ്പതിനായിരവും ശ്രീവൈഷ്ണവം
കല്പിതമിരുപത്തിമൂന്നതി സഹസ്രവും
ഇരുപത്തിനാലായിരമത്രേ ശൈവം പിന്നെ
പരിചോടെൺപത്തോരായിരവുമല്ലോ സ്കാന്ദം
ഗ്രന്ഥവുമുണ്ടു പതിനെണ്ണായിരം ഭാഗവതം
സ്കന്ധവും പന്ത്രണ്ടായിച്ചൊല്ലിനാൻ വേദവ്യാസൻ
ഇരുപത്തയ്യായിരമാകുന്നു നാരദീയം
ധരിക്ക മാക്കണ്ഡേയമൊമ്പതിനായിരവും
വാരാഹമതിലിരുപത്തിനാലായിരമാം
കരുതു വാമനവും പതിനായിരം നൂറും
പതിനേഴായിരമാം കൗർമ്മമെന്നറിയേണം
പതിനാലായിരമാകുന്നതു മാത്സ്യഗ്രന്ഥം
ഗാരുഡം പത്തൊൻപതിനായിരം പിന്നെക്കേരക്ക
നേരോടു ബ്രഹ്മാണ്ഡവും പന്തീരായിരമല്ലോ
ലൈംഗവും പതിനൊന്നു സഹസ്രമറിയണം
ആഗ്നേയം പതിനഞ്ചു സഹസ്രം ചതുശ്ശതം
ഭവിഷ്യം പതിന്നാലായിരവുമഞ്ഞൂറുമാം
ശ്രവിക്ക ബ്രഹ്മവൈവൎത്തം പതിനെണ്ണായിരം
ഇത്തരം നാലുലക്ഷമാകുന്നിതെല്ലാംകൂടി

---
പാത്മം = പത്മപുരാണം.

ഉത്തമപുരാണങ്ങൾ പതിനെട്ടിലെ ഗ്രന്ഥം
പങ്കജോത്ഭവൻതനിക്കാദ്യേകൊണ്ടു നാരായണൻ
സങ്കടംതീൎന്നു മോക്ഷംവരുവാൻ ഭാഗവതം
ഉപദേശിച്ചാനെന്നതറിഞ്ഞുകൊൾകയെന്നും
ഏവമെല്ലാമേ ചൊന്നേൻ ദ്വാദശേ മുനിമാരേ!
അദ്ധ്യായം പ്രഥമത്തിൽ പതിനെട്ടാകുന്നുപോൽ
പത്തല്ലോ ദ്വിതീയത്തിൽ മുപ്പത്തിമൂന്നു തൃയേ
ചതുൎത്ഥത്തിങ്കലിരുപത്തുമൊരൊമ്പതുമാ–
മതിവിസ്താരമിരുപത്താറും പഞ്ചമത്തിൽ
പത്തുമൊമ്പതുമായീടുന്നിതു ഷഷ്ഠത്തിങ്കൽ
സപ്തമംതന്നിൽപ്പതിനഞ്ചാകുമദ്ധ്യായവും
ഇരുപത്തിനാലാകുമഷ്ടമസ്കന്ധംതന്നിൽ
ഇരുപത്തിനാലല്ലോ നവമസ്കന്ധംതന്നിൽ
ദശമം തൊണ്ണൂറതാമെന്നുമുണ്ടൊരുപക്ഷം
വിശദമേകാദശം മുപ്പത്തുമൊന്നുമല്ലോ
ദ്വാദശം പതിമൂന്നുമെന്നറിയേണമല്ലോ.
വദിക്ക മൂന്നൂററിമുപ്പത്തിരണ്ടെല്ലാംകൂടി
അദ്ധ്യായമുണ്ടെന്നത്രു പറയുമൊരുപക്ഷം
അദ്ധ്യായം മൂന്നൂററിന്മേൽ നാല്പത്തൊന്നെന്നും ചിലർ
അദ്ധ്യായക്രമംകൊണ്ടിട്ടെന്തിനു വിസ്തരിപ്പു
സിദ്ധമായ് വന്നീടേണം ഭക്തി മുക്തിയുമെന്നു
നിശ്ചയിച്ചിരിക്കുന്ന ഭാഗവതാൎത്ഥമതിൽ
നിശ്ചയിക്കണമതിൻ ഫലത്തെ സാരനെന്നാൽ.
ഏവമെല്ലാമേ ചൊല്ലും ശ്രീമഹാഭാഗവതം
കേവലം മുക്തി സിദ്ധിച്ചീടുവാനെന്നീയൎത്ഥം
മോക്ഷത്തിനേററം പ്രധാനമതാം ഭാഗവതം
സാക്ഷാലീവണ്ണം ദ്വാദശത്തിൽ താൻ ചൊല്ലപ്പെട്ടു
ഏവമെല്ലാമേ പ്രഥമാദിദ്വാദശാന്തങ്ങൾ
സേവിപ്പാൻ പത്തുവിധ ലക്ഷണത്തോടു ചൊന്നേൻ
ഒന്നു രണ്ടില്ലാതാത്മമായയാലൊന്നു രണ്ടായ്
തോന്നിച്ചു രണ്ടൊന്നുണ്ടതൊന്നെന്നും തോന്നിച്ചേകം
തോന്നീടുന്നതു രണ്ടായ് ഭ്രമിച്ചു പൂൎവസ്മൃതി–

---

പ്രഥമാദി ദ്വാദശാന്തങ്ങൾ=ഒന്നു തുടങ്ങി പന്ത്രണ്ടിന്റെ അവസാനം വരെയുള്ളവ.

തന്നാലൊയത്തുകൊണ്ടിട്ടൊന്നുരണ്ടെല്ലാം ഭ്രമം
ബ്രഹ്മചിന്തനം മായാചിന്തനം രണ്ടും മായാ-
ബ്രഹ്മലക്ഷണം ശൂന്യമചിന്ത്യം നിർവികാരം
എന്നിരിക്കയാൽ ദ്വൈതാദ്വൈത ചിന്തനമെന്തേ
എന്നിരിക്കുന്ന നില ബന്ധമോക്ഷങ്ങളററ-
തെന്നത്രു സംസാരാദിഭ്രമങ്ങളററ പദം
ഇതിനെസ്സാധിപ്പാനായ് സകല കഥകളും
ഇതിനു ഭാഗവതം ഭക്തിയും മുഖ്യം മുനേ!
ഇക്കഥ കേൾക്കുന്നോൎക്കും കേൾപ്പിക്കും ജനത്തിനും
മുക്തിയും വരും മററു വേണ്ടതൊക്കെയും സിദ്ധം.
ആകയാൽ ഭാഗവതം ചിന്തിച്ചു മനസ്സിങ്കൽ
ഏകദേശമായ്ത്തന്നെ തോന്നീടും ജനങ്ങൾക്കു
വന്നീടും ഫലമിന്നവണ്ണമെന്നത്രു വേറെ
ഇന്നു ഞാൻ പറയുന്നതെന്തിനു മുനിമാരേ!
മന്നിടത്തിങ്കൽ ജന്മം ചെയ്യതിൻ ഫലമെല്ലാം
വന്നു സംഭവിച്ചിതെന്നുള്ളതേ പറയേണ്ടു,
ആകയാൽ മുക്തന്മാരായുള്ളവർ ശീലിക്കുന്ന
ലോകനായകൻ കഥാസല്ലാപാൽ വസിക്ക നാം.
ഏവമെല്ലാമേ ചൊല്ലി മാമുനിമാൎക്കു സൂതൻ
കേവലം ഗുരുപാദം വാഴ്ത്തി വന്ദിച്ചുകൊണ്ടു
മാമുനിമാരുമായി മോദമോടിരുന്നിതു
മാമുനിമാരാലനുഗ്രഹീതനായൊൻ സൂതൻ.

ഇച്ചൊന്ന കഥകളിലുള്ള കുററങ്ങളെല്ലാം
സച്ചിദാത്മാക്കൾ തെളിഞ്ഞിരിക്കും സജ്ജനങ്ങൾ
ഒക്കെയും ക്ഷമിക്കയുംചെയ്യെനിക്കനുഗ്രഹം
ഭക്തിവ്യക്തികളില്ലെന്നാകിലും ചെയ്യീടണം
കരുണാത്മാക്കളായ മഹത്താം ജനത്തിനും
കരുണാത്മകനായ മദ്ഗുരുവരനായും
കരുണാവാരിരാശിയാകിയ ഭഗവാനും
ധരണീസുരന്മാൎക്കും സർവൎക്കും വണങ്ങുന്നേൻ.
സർവത്ര പരിപൂൎണ്ണമാകിയ പരബ്രഹ്മം
സർവദാ മമ ഹൃദി തെളിഞ്ഞു വിളങ്ങുവാൻ

---

അചിന്ത്യം = ചിന്തിക്കുവാനാകാത്തതു്.

സർവാത്മാവായി സർവസാക്ഷിയും താനായ് നില്ക്കും
നിർവാണപദത്തിനായ്ക്കൊണ്ടിതാ വണങ്ങുന്നേൻ.
ഭഗവാൻതൻെറ പുത്രനാകിയ ബ്രഹ്മാവിനായ്
ഭാഗവതത്തെയുപദേശിച്ച ഹേതുക്കളും
ദേവതാസ്തുതികളുമൊക്കെയും മുമ്പേതന്നെ
കേവലഞ്ചൊല്ലിപ്പിന്നെച്ചൊല്ലിനേൻ ശേഷമെല്ലാം
മേലേടമുള്ള കഥ ചിന്തിച്ചാലവർണ്ണ്യമാം
കാലവൈഭവം മായയെന്നോർത്തു വാഴ്ക സുഖം.
ഏവമെല്ലാമേ ചൊല്ലി വണങ്ങി കിളിമകൾ
കൈവല്യാനന്ദത്തോടെ വസിച്ചിതക്കാലമേ.

ഇതി ശ്രീമഹാഭാഗവതേ മഹാപുരാണോത്തമേ
ശ്രീസൂതശൗനകസംവാദേ
ദ്വാദശസ്കന്ധം സമാപ്തം

ശുഭം

